# ഓം

# പ്രഥമകാണ്ഡം

## അനുവാകം ഒന്ന്

### സൂക്തം ഒന്ന്

(ഋഷി-അഥർവൻ. ദേവത-വാചസ്പതി. ഛന്ദസ്-അനുഷ്ടുപ്. ബൃഹതി)

1. ***യേ ത്രിഷ്പ്താഃ പരിയന്തി വിശ്വാ രൂപാണി വിഭ്രതഃ,***
***വാചസ്പതി ബലാ തേഷാം തന്വോ അന്യ ദധാതു മേ.***

ജഡചേതനയിൽ എല്ലാ രൂപങ്ങളോടുംകൂടി ഇരുപത്തി ഒന്നു ദേവതകൾ ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നു. വാണിയുടെ സ്വാമിയായ ബ്രഹ്മാവ് അദ്ദേഹത്തിന്റെ അസാധാരണമായ ശക്തിയെ എനിക്കു ദാനം ചെയ്യണേ (ലോകത്തിൽ ഏഴു പദാർത്ഥങ്ങൾ പൃഥ്വി, ജലം, തേജസ്സ്, വായു, ആകാശം, തന്മാത്ര, അഹങ്കാരം ഇവയും സത്വരജസ്തമസ്സാദി ത്രിഗുണങ്ങളും ആകുന്നു. ഈ ഏഴുതത്വങ്ങളോടുകൂടി മൂന്നു ഗുണങ്ങൾ വ്യാപ്തമായിരിക്കുന്നതുകൊണ്ടുതന്നെ ഇരുപത്തി ഒന്നു പ്രകാശങ്ങളിലുള്ള പദാർത്ഥങ്ങൾ ഉത്ഭവിക്കുന്നു)

2. ***പുനരേഹി വാചസ്പതേ ദേവേന മനസാ സഹ,***
***വാസോഷ്പതേ നി രമയ മയ്യേവാസ്തു മയി ശ്രുതം.***

വാണി സ്വാമിയായ ബ്രഹ്മദേവാ! പ്രകാശിക്കുന്ന മനസ്സോടെ വരണേ. വസുപതേ! ഇച്ഛരിതഫലം പ്രദാനം ചെയ്ത് എന്നെ ആനന്ദഭരിതനാക്കണേ. പഠിച്ചു കൊണ്ടിരിക്കുന്ന ജ്ഞാനത്തെ ഗ്രഹിക്കുന്നതിനുവേണ്ട ബുദ്ധി ദാനം ചെയ്യണേ.

3. ***ഇഹൈവാഭി വി തനൂഭേ ആർത്നീ ഇവ ജ്യയാ,***
***വാചസ്പതി നി യച്ഛതു മയ്യേവാസ്തു മയി ശ്രുതം.***

ധനുസ്സിന്റെ ഞാൺ വലിച്ചുയർത്തുമ്പോൾ എങ്ങനെ രണ്ടു ഭാഗങ്ങളും സമാനരൂപത്തിലായിത്തീരുന്നുവോ, അതുപോലെതന്നെ ഹേ വാചസ്പതീ! വേദങ്ങളെ ധരിക്കുന്നതിനുള്ള ബുദ്ധിയും ആനന്ദോ പഭോഗങ്ങൾക്കുള്ള എല്ലാ വസ്തുക്കളും എനിക്കായി സംഭരിക്കണേ. പൂർണ്ണരൂപത്തോടെ എന്നിൽ വസിക്ക ചെയ്യണേ. അങ്ങു നൽകുന്ന സുഖവസ്തുക്കളും ബുദ്ധിയും എന്നിൽ സ്ഥിരമായിരിക്കണേ.

4. ***ഉപഹൂതോ വാചസ്പതിരുപാസ്മാൻ വാചസ്പതിർഹ്വയതാം***
***സംശ്രുതേമ ഗമേമഹി മാ ശ്രുതേന വി രാധിഷി.***

സരസ്വതിയുടെ സ്വാമിയായ ബ്രഹ്മാവിനെ ഞങ്ങൾ ആഹ്വാനം ചെയ്യുന്നു. വാചസ്പതിദേവൻ ഞങ്ങളെ ക്ഷണിക്കണേ. നമ്മൾ ഒരിക്കലും ജ്ഞാനത്തിൽനിന്ന് അകന്നുപോകാതിരിക്കണേ. നാം പരിപൂർണ്ണ ജ്ഞാനത്താൽ ഒന്നായിത്തീരണേ.

### സൂക്തം രണ്ട്.

(ഋഷി-അഥർവൻ. ദേവത-പർജന്യൻ. ഛന്ദസ്-അനുഷ്ടുപ്, ഗായത്രി)

1. ***വിദ്യാ ശരസ്യ പിതരം പർജന്യം ഭൂരിധായസം***
***വിദ്യോ ഷ്വസ്യ മാതരം പൃഥിവീ ഭൂരിവർപസം.***

എല്ലാ ജഡചേതനകളേയും പരിപോഷിപ്പിക്കുന്ന പർജന്യം ഈ വാണിയുടെ പിതാവാകുന്നു. എന്ന കാര്യം ഞങ്ങൾ അറിയുന്നു. അതുപോലെ എല്ലാ തത്വങ്ങളാലും പരിപൂർണ്ണയായ പൃഥ്വി ഇതിന്റെ മാതാവാണെന്ന വസ്തുതയും ഞങ്ങൾ നന്നായി ഗ്രഹിച്ചിരിക്കുന്നു. ഈ രണ്ടു പേരിൽനിന്നും സസ്യങ്ങൾ ഉത്ഭവിക്കുന്നു.

2. ***ജ്യാകേ പരിണോ നമാശ്മാനം തന്വം കൃധി***
***വിഡുർവരീയോƒ രാതീരപ ദ്വേഷാംസ്യാ കൃധി.***

അല്ലയോ ദേവ രാജാവേ! ഞങ്ങളുടെ ശരീരങ്ങളെ കരിങ്കല്ലിനു തുല്യം സുദൃഢവും ശക്തിയാൽ സമ്പന്നവും ആക്കണേ. ഈ ധനുസ്സ് ഞങ്ങളുടെ നേരെ കുലയ്ക്കല്ലേ. (മറ്റുള്ളവരുടെ നേരെ കുലച്ചാലും) ഞങ്ങളുടെ ശത്രുക്കളുടെ വിദ്വേഷപൂർണ്ണമായ പ്രവർത്തനങ്ങളെ ഞങ്ങളിൽ നിന്നും അകറ്റിക്കളയണേ, അവരുടെ ശക്തി നശിപ്പിച്ചുകളയണേ.

3. ***വൃക്ഷ യദ്ഗാവഃ പരിഷസ്വജാന അനുസ്ഫുരം ശരമർചന്ത്യസും***
***ശരുമസ്മദ് യാവയ ദിദ്യുമിന്ദ്ര.***

സൂര്യൻെറ ഉഗ്രകിരണങ്ങൾക്കൊണ്ടു പീഡിതരാകുന്ന ഗോക്കളെ എങ്ങനെ വടവൃക്ഷത്തിൻെറ ശീതളച്ഛായ ശരണമരുളി രക്ഷിക്കുന്നുവോ അതുപോലെ ശത്രുഭടന്മാർ അയയ്ക്കുന്ന ബാണങ്ങളിൽനിന്നും ഞങ്ങളെ രക്ഷിക്കണേ.

4. ***യഥാ ദ്യാം ച പൃഥിവീം ചാന്തസ്തിഷ്ഠതി തേജനം,***
***ഏവാ രോഗം ചാസ്രവം ചാന്തസ്തിഷ്ഠതു മുഞ്ജ ഇത്.***

പൃഥിയുടേയും ദ്യോവിൻേറയും ഇടയിൽ എങ്ങനെ തേജസ്സ് സ്ഥിതി ചെയ്യുന്നോ അതുപോലെ രോഗങ്ങളേയും സ്രവത്തേയും മുറിവുകളേയും ഈ ശരം അമർച്ച വരുത്തണേ.

**സൂക്തം മൂന്ന്.**

(ഋഷി-അഥർവൻ. ദേവത-പർജന്യൻ. ഛന്ദസ്-പംക്തി, അനുഷ്ടുപ്.)

1. ***വിദ്മാ ശരസ്യ പിതരം പർജന്യം ശതവൃഷ്ണ്യം,***
***തേനാ തേ തന്വേ ശം കരം പൃഥിവ്യാം തേ നിഷേചനം-***
***ബഹിഷ്ടേ അസ്തു ബാലിതി.***

ശരത്തിൻെറ പിതാവിനെ ഞങ്ങൾ നന്നായി അറിയുന്നു. അത് അസംഖ്യം ശക്തികളാൽ യുക്തവും സമർത്ഥവുമായ മേഘം ആകുന്നു. അല്ലയോ രോഗീ! ആ ശരം കൊണ്ട് നിൻെറ മൂത്രാദിരോഗങ്ങളെ നശിപ്പിക്കുന്നു. ശരീരത്തിൽതടഞ്ഞു നിൽക്കുന്ന നിൻെറ മൂത്രം വെളിയിലേയ്ക്കു വിസർജ്ജിക്കട്ടെ.

2. ***വിദ്മാ ശരസ്യ പിതരം മിത്രം ശതവൃഷ്ണ്യം,***
***തേനാ തേ തന്വേ ശം കരം പൃഥിവ്യാം തേ നിഷേചനം ബഹിഷ്ടേ അസ്തു ബാലിതി.***

ഞങ്ങൾ ശരത്തിൻെറ അനന്തശക്തി സമ്പന്നവും അതുപോലെ വീര്യനുമായ സൂര്യനെ അറിയുന്നു. ഹേ രോഗപീഡിതനായ മനുഷ്യാ! ഇതുകൊണ്ടു ഞാൻ നിൻെറ രോഗത്തെ ഇല്ലതാക്കുന്നു. ഉദരത്തിൽ കെട്ടിനിൽക്കുന്ന നിൻെറ മൂത്രം വെളിയിലേയ്ക്കു പുറപ്പെടട്ടെ.

3. ***വിദ്മാ ശരസ്യ പിതരം വരുണം ശതവൃഷ്ണ്യം,***
***തേനാ തേ തന്വേ ശം കരം പൃഥിവ്യാം തേ നിഷേചനം***
***ബഹിഷ്ടേ അസ്തു ബാലിതി.***

ബാണത്തിൻെറ പിതാവും അമിതബലവാനും ആയ വരുണനെ ഞങ്ങൾ അറിയുന്നു. ഹേ രോഗഗ്രസ്താ! ഈ ബാണത്താൽ ഞാൻ നിൻെറ രോഗങ്ങളെ നശിപ്പിക്കുന്നു. നിൻെറ ദേഹത്തിൽനിന്നും മൂത്രം ശബ്ദം പുറപ്പെടുവിച്ചു കൊണ്ട് അതി വേഗം ഒഴുകിപ്പോകട്ടെ.

4. ***വിദ്മാ ശരസ്യ പിതരം ചന്ദ്രം ശതവൃഷ്ണ്യം***
***തേനാ തേ തന്വേ ശം കരം പൃഥിവ്യാം തേ നിഷേചനം***
***ബഹിഷ്ടേ അസ്തു ബാലിതി.***

ഞങ്ങൾ അനന്തവീര്യവാനും ആനന്ദസംദായകനും ശരത്തിൻെറ പിതാവുമയ ചന്ദ്രനെ അറിയുന്നു. ശരത്താൽ ഞാൻ നിൻെറ രോഗങ്ങളെ അകറ്റിക്കളയുന്നു. പൃഥിയിലേയ്ക്കു നിൻെറ മൂത്രം ശബ്ദത്തോടുകൂടി ഒഴുകിപ്പോകട്ടെ.

5. ***വിദ്മാ ശരസ്യ പിതരം സൂര്യം ശതവൃഷ്ണ്യം***
***തേനാ തേ തന്വേ ശം കരം പൃഥിവ്യാം തേ നിഷേചനം***
***ബഹിഷ്ടേ അസ്തു ബാലിതി.***

അനന്തശക്തിയുള്ളവനും വീര്യവാനും തേജസ്വിയുമായ സൂര്യനെ നാം ശരത്തിന്റെ പിതാവായിട്ടറിയുന്നു. ഹേ രോഗീ! ശരത്താൽ ഞാൻ നിന്റെ ശരീരത്തിൽനിന്നും രോഗങ്ങളെ അകറ്റിക്കളയുന്നു. നിന്റെ ഉദരസ്ഥമായ മൂത്രം ശബ്ദം പുറപ്പെടുവിച്ചുകൊണ്ട് അതിവേഗം ഒഴുകിപ്പോകട്ടെ.

6. ***യദാന്ത്രേഷു ഗവീന്യോര്യദ് വസ്താവധി സംശ്രിതം***
***ഏവാ തേ മൂത്രം മുച്യതാം ബഹിർബാലിതി സർവകം.***

നിന്റെ മൂത്രാശയത്തിലും മൂത്രനാഡികളിലും തടഞ്ഞുനിൽക്കുന്ന മൂത്രം അതിവേഗം ശബ്ദത്തോടുകൂടി ഒഴുകിപ്പോകട്ടെ.

7. ***പ്ര ദേ ഭിനദിമ മേഹനം വത്രം വേശന്ത്യാ ഇവ,***
***ഏവാ തേ മൂത്രം മുച്യതാം ബഹിർബാലിതി സർവകം***

കുളത്തിലെ ജലം വെളിയിലേയ്ക്കു കൊണ്ടുപോകുന്നതിനു മാർഗ്ഗം വെട്ടിത്തുറക്കുന്നതുപോലെ മൂത്രരോഗത്താൽ പീഡിതനായ രോഗീ ഞാൻ നിന്റെ മൂത്രം പോകുന്നതിനുള്ള മാർഗ്ഗം തുറന്നിരിക്കുന്നു. നിന്റെ ഉള്ളിൽ തടഞ്ഞുനിൽക്കുന്ന മൂത്രം ശബ്ദം പുറപ്പെടുവിച്ചുകൊണ്ട് അതി വേഗം ഒഴുകിപ്പോകട്ടെ.

8. ***വിഷിതം തേ വസ്തിബില സമുദ്രസ്യോദധേരിവ***
***ഏവാ തേ മൂത്രം മുച്യതാം ബഹിർബാലിതി സർവകം***

സമുദ്രം, തടാകം മുതലായവയിൽനിന്നും ജലം കൊണ്ടു പോകുന്നതിന് മാർ ഗ്ഗങ്ങൾ ഉണ്ടാക്കുന്നതുപോലെ ഞാൻ തടഞ്ഞുനിൽക്കുന്ന നിന്റെ മൂത്രം വെളിയിലേയ്ക്ക് പ്രവഹിക്കുന്നതിന് മൂത്രാശയത്തിന്റെ ദ്വാരം തുറന്നിരിക്കുന്നു. നിന്റെ മൂത്രം മുഴുവൻ ശബ്ദത്തോടുകൂടി ഒഴുകിപ്പോകട്ടെ.

9. ***യഥേഷുകാ പരാപദതാസൃഷ്ടാധി ധന്വനഃ***
***ഏവാ തേ മൂത്രം മുച്യതാം ബഹിർബാലതി സർവകം***

വില്ലിൽ നിന്നും അതിവേഗം പാഞ്ഞുപോകുന്ന ബാണം അതിന്റെ ലക്ഷ്യത്തിൽ എത്തിച്ചേരുന്നതുപോലെ തടഞ്ഞുനിൽക്കുന്ന നിന്റെ മൂത്രം മുഴുവൻ ശബ്ദിച്ചുകൊണ്ട് വെളിയിലേയ്ക്ക് ഒഴുകിപ്പോകട്ടെ.

## സൂക്തം നാല്

(ഋഷി-സിന്ധു ദ്വീപം, കൃതിർവൻ. ദേവത-സപ്പ്. ഛന്ദസ്-ഗായത്രി. ബൃഹതി)

1. ***അംബയോ യന്ത്യധ്വഭിർജാമയോ അധ്വരീയതാം,***
***പ്രഞ്ചതീമധുനാ പയഃ.***

യജ്ഞകർത്താക്കൾ മാതാവിനെപ്പോലെയും സഹോദരിയെപ്പോലെയും ജലം, സോമരസം, ഹോമദ്രവ്യങ്ങളായ പാല്, ഘൃതം തുടങ്ങിയതങ്ങളുടെ മാർഗ്ഗങ്ങളിൽക്കൂടി യജ്ഞത്തിനുവേണ്ടി വഹിച്ചുകൊണ്ടുവരുന്നു.

2. ***അമൂര്യാ ഉപ സൂര്യേ യാഭിർവാ സൂര്യഃ സഹ,***
***താ നോ ഹിന്വന്ത്വധ്വരം.***

യാതൊരു ജലത്തോടുകൂടി സൂര്യൻ നിലനിൽക്കുന്നുവോ ആ സൂര്യമണ്ഡലസ്ഥിതമായ ജലം നമ്മുടെ യജ്ഞത്തെ ഫലപ്രദമാക്കുന്ന ശക്തികൊണ്ട് സമ്പന്നമാകട്ടെ.

3. ***അപോ ദേവീരൂപ ഹ്വയേ യത്ര ഗാവഃ പിബന്തി നഃ***
***സിന്ധുഭ്യഃ ർകത്വ ഹവി.***

നമ്മുടെ ഗോക്കൾ ജലപാനം ചെയ്യുന്ന ജലപൂർണ്ണങ്ങളായ നദികളിലേയ്ക്കും കുളങ്ങളിലേയ്ക്കും ജലത്തിന്റെ അധിഷ്ഠാനദേവതയെ ഞാൻ ആഹ്വാനം ചെയ്യുന്നു.

4. ***അപ്സ്വന്തരമൃതമപ്സു ഭേഷജം,***
***അപാമുത പ്രശസ്തിഭിരശ്വാ ഭവഥ വാജിനോ***
***ഗാവോ ഭവഥ വാജിനീഃ.***

ജലം അമൃതവും ഔഷധങ്ങളാൽ പരിപൂർണ്ണവുമാകുന്നു. ഇതിൻെറ ഈ ദിവ്യഗുണങ്ങളാൽ നമ്മുടെ കുതിരകളും പശുക്കളും ബലമുള്ളവയും ശക്തിയുള്ളവയും ആയി ഭവിക്കട്ടെ.

**സൂക്തം അഞ്ച്**

(ഋഷി-സിന്ധുദ്വീപം, കൃതിർവൻ. ദേവത-അപ്പ്. ഛന്ദസ് ഗായത്രി)

1. ***അപോ ഹി ഷ്ഠാ മയോഭുവസ്താ ന ഊർജേ, ദധാതന,***
***മഹേ രണായ ചക്ഷസേ.***

അല്ലയോ ജലമേ അങ്ങ് എല്ലാ സുഖങ്ങളുടേയും ദാതാവാകുന്നു. ഞങ്ങളെ സുഖഭോഗങ്ങൾ അനുഭവിക്കുന്നതിനുള്ള രമണീയതത്വങ്ങൾ ദർശിക്കുന്നതിനും അതുപോലെ പരബ്രഹ്മത്തോടുകൂടി സാക്ഷാത്കാരം പ്രാപിക്കുന്നതിനും കഴിവുള്ളവരാക്കിത്തീർക്കണേ.

2. ***യോ വഃ ശിവതമോ രസസ്തസ്യ ഭാംജയതേഹ നഃ,***
***ഉശതീരിവ മാതരഃ***

മാതാക്കൾ സ്വേച്ഛയാ അഭിലാഷത്തോടുകൂടി തങ്ങളുടെ കുഞ്ഞുങ്ങളെ പാലുകുടിപ്പിച്ച് പരിപോഷിപ്പിക്കുന്നതുപോലെ ഹേ ജലമേ! അങ്ങിൽ സ്ഥിതമായിരിക്കുന്ന തത്വരൂപമായ പരമകല്യാണകാരിയായ രസത്തിൽ ഞങ്ങളെ പങ്കാളികളാക്കണേ. അതായത് ആ രസത്താൽ ഞങ്ങളെ പുഷ്ടമാക്കണേ.

3. ***തസ്മാ അരം ഗമാമ വോ യസ്യ ക്ഷയായ ജിന്വഥ,***
***ആപോ ജനയഥാ ചനഃ.***

രസത്തിൽ ഞങ്ങളെ പങ്കാളികളാക്കണേ. അതായത് ആ രസത്താൽ ഞങ്ങളെ പുഷ്ടമാക്കണേ.

4. ***തസ്മാ അരം ഗമാമ വോ യസ്യ ക്ഷയായ ജിന്വഥ***
***ആപോ ഫനയധാ ചനഃ.***

ഹേ ജലമേ! യാതൊരു അന്നാദികളുടെ വൃദ്ധിയാൽ അങ്ങ് തൃപ്തമായിത്തീരുന്നോ ആ അന്നാദികളുടെ പ്രാപ്തിക്കായി അങ്ങയെ ഞങ്ങൾ വേണ്ടപോലെ പ്രാപിക്കുകയും ഞങ്ങൾ വിവിധരൂപത്തിൽ വളരുകയും ചെയ്യണേ.

5. ***ഈശാനാ വാര്യാണാം ക്ഷയന്തീശ്ചർഷണീനാം,***
***അപോ യാചാമി ഭേഷജം***

എല്ലാ വനങ്ങളുടേയും എല്ലാ സുഖസാധനങ്ങളുടേയും സ്വാമീ! ജീവികളെ സ്വന്തം സ്ഥാനങ്ങളിൽ നിവസിപ്പിക്കുന്ന ഔഷധികളാൽ രോഗനിവാരണം നടത്തുന്ന ജലത്തെ ഞാൻ നമസ്ക്കരിക്കുന്നു.

**സൂക്തം ആറ്.**

(ഋഷി-അഥർവാ കൃതിർവൻ. ദേവത-അപ്പ്. ഛന്ദസ്-ഗായത്രി, പംക്തി)

1. ***ശം നോ ദേവീരഭിഷ്ഠയ ആപോ ഭവന്തു പീതയേ,***
***ശം യോരഭിസ്രവന്തു നഃ***

ദിവ്യഗുണങ്ങളാൽ സമ്പന്നമായ ജലം നമുക്ക് എല്ലാവിധത്തിലും സുഖമുള്ളതായും പൂർണ്ണശാന്തി പ്രദാനം ചെയ്യുന്നതും ആകണേ. ഈ ജലം ഈശ്വരപ്രാപ്തിയിൽ സഹായിയായി വർത്തിക്കണേ. ഞങ്ങൾക്കു പാനയോഗ്യമാകണേ.

2. ***അപ്സു മേ സോമോ അബ്രവീദർന്താവശ്വാനി ഭേഷജാ,***
***അഗ്നിം ച വിശ്വശംഭവം.***

ജലത്തിൽ എല്ലാ ഔഷധികളും വിരാജിക്കുന്നു. എല്ലാ ലോകങ്ങളേയും ആനന്ദിപ്പിക്കുന്നവനും മംഗളദാതാവും ആയ അഗ്നിദേവൻ ഈ ജലത്തിൽ വസിക്കുന്നു എന്ന് സോമൻ എനിക്ക് ഉപദേശിച്ചുതന്നിട്ടുണ്ട്.

3. ***ആപഃ പൃണീത ഭേഷജം വരുഥം തന്വേ മമ,***
***ജ്യോക ച സൂര്യ ദൃശേ.***

ഹേ ജലമേ! എന്റെ രോഗങ്ങളുടെ ശമനാർത്ഥം നീ എനിക്ക് ഔഷധികളെ പ്രദാനം ചെയ്യുകയും ദീർഘസമയം സൂര്യനെ ദർശിക്കുന്നതിന് എന്റെ ശരീരത്തെ പുഷ്ടിപ്പെടുത്തുകയും ചെയ്യണേ.

4. ***ശം ന ആപോ ധന്വന്യാഃ ശമു സന്ത്വനൂഷ്യാഃ***
***ശ ഖനിത്രാമാ ആപഃ ശമു യാഃ കുംഭ ആഭൃതാഃ ശിവാ നഃ***
***സന്തു വാർഷികീഃ.***

മരുപ്രദേശത്തെ ജലം നമുക്ക് സുഖം പ്രദാനം ചെയ്യും, ജലസമ്പന്നമായ ദേശത്തെ ജലം നമുക്ക് സുഖകാരിയാകും, കുഴിക്കപ്പെട്ട കിണർ മുതലായവയിലെ ജലം നമുക്ക് സുഖപ്രദമാകും കുടം മുതലായ പാത്രങ്ങളിൽ നിറച്ചുകൊണ്ടുവന്നിട്ടുള്ള ജലം നമുക്ക് സുഖദായകമാകും, വർഷകാലത്തുണ്ടാകുന്ന ജലം നമുക്ക് സുഖദായകമായി ഭവിക്കും.

## അനുവാകം രണ്ട്

### സൂക്തം ഏഴ്

(ഋഷി-ചാതനൻ. ദേവത-അഗ്നി. ഇന്ദ്രൻ. ഛന്ദസ്-അനുഷ്ടുപ്പ്. ത്രിഷ്ടുപ്)

1. ***സ്തുവാനമഗ്ന ആ വഹ യാതുധാന കിമീദിനം,***
***ത്വം ഹി ദേവ വന്ദിതോ ഹന്താ ദസ്യോർബഭൂവിഥ.***

അല്ലയോ അഗ്നിദേവാ! യാതൊരു ദേവനെ ഞങ്ങൾ സ്തുതിച്ചുകൊണ്ടിരിക്കുന്നുവോ, ഞങ്ങളുടെ ഹവിസ്സിനാൽ പ്രസന്നനായിരിക്കുന്ന ആ ദേവനെ ഞങ്ങളുടെ അടുത്തേക്കു കൂട്ടിക്കൊണ്ടുവരണേ.

2. ***രാജ്യസ്യ പരമേഷ്ഠിഞ് ജാതവേസ്തനുവശൻ,***
***അഗ്നേ തൗലസ്യ പ്രാശാൻ യാതുധാനാൻ വി ലാപയ.***

ദിവ്യഗുണങ്ങളാൽ നിറയപ്പെട്ട ഹേ ദേവാ! രാക്ഷസൻമാർ, കൊള്ളക്കാർ മുതലായവരെ അങ്ങു നശിപ്പിച്ചുകളയുന്നു. അതിനാൽ ഇവരേയും അങ്ങയുടെ സമീപത്തേക്കു വിളിച്ചാലും. സ്വർഗ്ഗം തുടങ്ങിയ ശ്രേഷ്ഠസ്ഥാനത്ത് വസിക്കുന്ന ദേവാ! എല്ലാ ശരീരങ്ങളിലും ജഠരാഗ്നിരൂപത്തിൽ വ്യാപിച്ച് സംയമം നടത്തുന്ന അഗ്നിദേവാ! ഇന്ന് ഞങ്ങളുടെ ഹോമത്തിനുപയോഗിക്കുന്ന തവികൾ കൊണ്ട് ഒഴുക്കുന്ന ഘൃതവും ഹവിസ്സും ഭുജിക്കുകയും രാക്ഷസന്മാരെയും ദുഷ്ടന്മാരെയും വേദനിപ്പിക്കുകയും ചെയ്യണേ.

3. ***വി ലാപന്തു യാതുധാനാ അത്രിണോ യേ കിമീദിനഃ***
***അഥേദമഗ്ന നോ ഹവിരിന്ദ്രശ്ച പ്രതി ഹര്യതം.***

ഹേ അഗ്നിദേവാ! അങ്ങും പരമൈശ്വര്യസമ്പന്നനായ ഇന്ദ്രദേവനും ഞങ്ങളുടെ ഘൃതവും ഹവിസ്സും സ്വീകരിക്കണേ. എല്ലാവരേയും ഭക്ഷിക്കുന്നവരും എല്ലായിടത്തും സഞ്ചരിക്കുന്നവരും ദുഷ്ടന്മാരും ഘാതകന്മാരും ആയ രാക്ഷസവൃന്ദത്തെ അങ്ങ് ഉന്മൂലനാശം വരുത്തണേ. അവരെ കരയിച്ചാലും.

4. ***അഗ്നിഃ പൂർവ്വ ആ രഭതാം പ്രേന്ദ്രോ നുദതു ബാഹുമാൻ,***
***ബ്രവീതു സർവോ യതുമാനയമസ്മീത്യേത്യ.***

സർവ്വശ്രേഷ്ഠനായ അഗ്നിദേവാ! രാക്ഷസന്മാരെ ദണ്ഡിപ്പിക്കാൻ ആരംഭിക്കൂ. അനന്തരം ഭുജബലപരാക്രമിയായ ഇന്ദ്രൻ രാക്ഷസന്മാരെ പലായനം ചെയ്യിക്കുന്നതിനു പരിശ്രമിക്കട്ടെ. അഗ്നിയാലും ഇന്ദ്രനാലും പീഡിതരായ രാക്ഷസന്മാർ വന്ന് തങ്ങൾ ഇന്നയാളുകളെന്നു പരിചയപ്പെടുത്തി ആത്മസമർപ്പണം നടത്തട്ടെ.

5. ***പശ്യാമ തേ വീര്യ ജാതവേദഃ പ്രണോ ബ്രൂഹിയാതുധാനാൻ നൃ ചക്ഷഃ,***
***ത്വയാ സർവേ പരിതപ്താഃ പുരസ്താത് ത ആയന്തു പ്രബ്രൂവാണാ ഉപേദം.***

ജ്ഞാനസ്വരൂപനായ അഗ്നിദേവാ! ഞങ്ങൾ അങ്ങയുടെ അതുല്യപരാക്രമം കാണട്ടെ. അതീന്ദ്രിയജ്ഞാനങ്ങളാകുന്ന ഉപാസനകളാൽ പ്രത്യക്ഷമാകുന്ന അഗ്നിദേവാ! ഞങ്ങളാഗ്രഹിക്കുന്നതുപോലെ ഞങ്ങളെ വീണ്ടും ഉപദ്രവിക്കാതിരിക്കുന്നതിന് അവരോടു കല്പ്പിച്ചാലും. അങ്ങയുടെ കൽപനയാദഗ്ധരായ രാക്ഷസന്മാർ തന്താങ്ങളെ പരിചയപ്പെടുത്തിക്കൊണ്ട് ഞങ്ങളുടെ അടുക്കൽ വരട്ടെ.

6. ***ആ രഭസ്വ ജാതവേദോ സ്മാകാർഥായ ജജ്ഞിഷേ,***
***ദൂതോ നോ അഗ്നേ ഭൂത്വാ യാതുധാനാൻ വി ലാപയ***

ഹേ ജ്ഞാനസ്വരൂപനായ അഗ്നിദേവാ! അങ്ങ് ഒരു ദൂതനെപ്പോലെ ഞങ്ങൾക്കു ഹിതമായ കാര്യങ്ങൾ നടത്തണേ. എന്തുകൊണ്ടെന്നാൽ അങ്ങ് ഞങ്ങളുടെ ആഗ്രഹങ്ങൾ സഫലീകരിക്കുന്നതിനും അനർത്ഥങ്ങൾ നശിപ്പിക്കുന്നതിനുമായി ജനിച്ചിരിക്കുന്നു. അതിനാൽ രാക്ഷസന്മാരെ അകലത്താക്കണേ.

7. ***ത്വമഗ്നേ യാതുധാനാനുപബദ്ധാം ഇഹാ വഹ,***
***അഥൈഷാമിന്ദ്രോ വജ്രേണാപി ശീർഷോധി വൃശ്ചതു.***

ഹേ അഗ്നീ! അങ്ങ് ദുഷ്ടന്മാരെ പാശങ്ങളാൽ ബന്ധിച്ച് ഇവിടെ കൊണ്ടുവരൂ. തൻെറ വജ്രായുധത്താൽ ഇന്ദ്രൻ ഇവരുടെ ശിരസ്സിനെ തകർത്തുകളയട്ടെ.

### സൂക്തം എട്ട്

(ഋഷി-ചാതനൻ. ദേവത-ബൃഹസ്പതി തുടങ്ങിയവർ. ഛന്ദസ്-അനുഷ്ടുപ്, ത്രിഷ്ടുപ്)

1. ***ഇദം ഹവിര്യാതുധാനാൻ നദീ ഫേനമിവാ വഹത്,***
***യ ഇദം സ്ത്രീ പുമാനകരിഹ സ സ്തുവതാം ജനഃ.***

നദി അതിൻെറ പ്രവാഹത്താൽ ഒരു സ്ഥാനത്തുനിന്നും ഫേനങ്ങളെ മറ്റുഭാഗങ്ങളിലേക്കുള്ള തള്ളിമാറ്റിക്കളയുന്നതുപോലെ ദേവതകൾക്കായർപ്പിക്കപ്പെടുന്ന ഹവിസ്സും അതുപോലെ ദാനാദികളും ഈ ദുഷ്ടന്മാരെ ഇവിടെ നിന്നുംവളരെ ദൂരത്തേക്ക് അകറ്റിക്കളയട്ടെ. ഏതെങ്കിലും സ്ത്രീയോ പുരുഷനോ ആഭിചാരം മുതലായി മറ്റുള്ളവരെ നശിപ്പിക്കുന്നതിനു നടത്തപ്പെടുന്ന ദുഷ്ടപ്രവർത്തനങ്ങളിൽ അവർ നിഷ്ഫലരായി നിന്നെ പ്രാർത്ഥിക്കട്ടെ.

2. ***അയം സ്തുവാന ആഗമദിമം സ്മ പ്രതി ഹര്യത,***
***ബൃഹസ്പതേ വശേ ലബ്ധ്വാഗ്നീഷോമാ വി വിധ്യതം.***

ഹേ അഗ്നിസോമദേവാ ഈ രാക്ഷസന്മാർ നിങ്ങളാൽ വേദനിച്ച് നിങ്ങളോടഭയം പ്രാർത്ഥിച്ചുകൊണ്ട് നിങ്ങളുടെ മുൻപിൽ വന്നിരിക്കുന്നു. അങ്ങ് അവരെ ഞങ്ങളുടെ ശത്രുക്കളായിക്കാണുകയും അവരെ പൂർണ്ണമായി തിരിച്ചറിയുകയും ചെയ്യണേ. ഹേ ബൃഹസ്പതീ! അങ്ങ് അവരെ സ്വന്തം സ്വാധീനത്തിലാക്കിവയ്ക്കണേ.

3. ***യാതുധാനസ്യ സോമപ ജഹി പ്രജാം നയസ്വ ച,***
***നി സ്തുവാനസ്ന പാതയ പരമക്ഷ്യുതാവരം.***

സോമരസം പാനം ചെയ്യുന്ന ഹേ അഗ്നിദേവാ! രാക്ഷസന്മാരുടെ സന്താനങ്ങളുടെ അടുക്കൽ ചെന്ന് അവരെ ഒന്നടങ്കം നശിപ്പിക്കൂ. ഭയമുളവാക്കുന്ന ഈ ദുഷ്ടന്മാരുടെ നേത്രങ്ങളെ അങ്ങു നശിപ്പിച്ചുകളയണേ.

4. ***യത്രൈഷാമഗ്നേ ജനിമാനി വേത്ഥ ഗുഹാ സതാമത്രിണാം ജാതവേദഃ.***
***താംസ്ത്വം ബ്രഹ്മണാ വാവൃധാനോ ജഹ്യേഷാം ശതതർഹഗ്മനേ.***

ഹേ ജ്ഞാന സമ്പന്നനായ അഗ്നീ! നീ ബ്രാഹ്മണരുടെ മന്ത്രബലത്താൽ ശക്തി പ്രാപിച്ച് ഈ രാക്ഷസന്മാരെ പലപ്രകാരത്തിലായി നശിപ്പിക്കൂ. നീ ഗുഹകളിൽ വസിക്കുന്ന ഈ ദുഷ്ടന്മാരുടെ കുലങ്ങളെയും സന്താനങ്ങളെയും നന്നായിട്ടറിയുന്നു. അതിനാൽ അവരെ സമൂലം നശിപ്പിക്കണേ.

**സൂക്തം ഒമ്പത്**

(ഋഷി-അഥർവൻ. ദേവത-വസു തുടങ്ങിയ ദേവതകൾ. ഛന്ദസ് ത്രിഷ്ടുപ്)

1. ***അസ്മിൻ വസു വസവോ ധാരയന്ത്വിന്ദ്രഃ പൂഷാ വരുണോ മിത്രോ അഗ്നിഃ,***
***ഇമമാദിത്യാ ഉത വിശ്വേ ച ദേവാ ഉത്തരസ്മിന്ത്, ജോതിഷി ധാരയന്തു.***
എല്ലാവിധ ധനസമ്പത്തും വൈഭവങ്ങളും ആഗ്രഹിക്കുന്ന ഈ പുരുഷന് വസു, ഇന്ദ്രൻ, പൂഷാവ്, വരുണൻ, സൂര്യൻ, അഗ്നി മുതലായ ദേവതകൾ അവ പ്രദാനം ചെയ്യട്ടെ. ആദിത്യനും അതുപോലെ എല്ലാ ദേവതകളും ഈ ഉത്തമതേജസ്സിനെ ധരിച്ചിട്ട് പ്രകാശയുക്തന്മാരായി ഭവിക്കട്ടെ.
2. ***അസ്യ ദേവാ പ്രദിശി ജ്യോതിരസ്തു സൂര്യോ അഗ്നിരുത വാ ഹിരണ്യം, സപ്തനാ അസ്മദധരേ ഭവന്തുത്തമം നാകമധി രോഹയേമം.***
ഹേ ദേവതാ ഗണങ്ങളെ! ഈ പുരുഷനിൽ സൂര്യൻ, അഗ്നി, ചന്ദ്രൻ, സ്വർണ്ണം മുതലായവയുടെ ജ്യോതിസ്സ് പൂർണ്ണരൂപത്തിൽ നിലനിൽക്കട്ടെ. അങ്ങനെ ശത്രുക്കൾ ഞങ്ങളിൽനിന്നും പിൻതള്ളപ്പെടട്ടെ. ഹേ ദേവന്മാരേ! അല്പം ദുഃഖം പോലുമില്ലാത്ത പരമശ്രേഷ്ഠമായ, അതിദിവ്യമായ സ്വർഗ്ഗലോകത്തിൽ ഞങ്ങളെ എത്തിക്കണേ.
3. ***യേനേന്ദ്രായ സമഭരഃ പയാസ്യുത്തമേന ബ്രഹ്മണാ ജാതവേദഃ, തേന ത്വമഗ്ന ഇഹ വർധയേമം സജാതാനാം ശ്രേഷ്ഠയയാധേഹ്യേനം.***
ഹേ, ജ്ഞാനരൂപനായ ജാതവേദഅഗ്നീ! യാതൊരു ശ്രേഷ്ഠവും ദിവ്യവുമായ മന്ത്രങ്ങളാൽ അങ്ങ് ഇന്ദ്രനായി ദുഗ്ധാദിരസങ്ങളെ ഹവിസ്സിൻെറ രൂപത്തിൽ പ്രദാനം ചെയ്തിരിക്കുന്നുവോ ഹേ അഗ്നീ! അതേ മന്ത്രങ്ങളാൽത്തന്നെ ഈ പുരുഷനെ ഈ ലോകത്തിൽ അഭിവൃദ്ധിപ്പെടുത്തുകയും തനിക്കു തുല്യതയുള്ളവരോടുകൂടി ശ്രേഷ്ഠസ്ഥാനത്തു സ്ഥിതിചെയ്യിക്കുകയും (അതായത് ഏറ്റവും ശ്രേഷ്ഠനാക്കിത്തീർക്കുകയും) ചെയ്യണേ.
4. ***ഐഷാം യജ്ഞമുത വർചോ ദദേƒഹം രായസ്പോഷമുതചിത്താന്യഗ്നേഃ,***
***സപത്നാ അസ്മദധരേ ഭവന്തുത്തമം നാകമധി രോഹയേമം.***
ഹേ തേജസ്വരൂപനായ അഗ്നീ! അങ്ങയുടെ കൃപയാൽ ഞാൻ ഇവരുടെ (രാക്ഷസന്മാരുടെ) ധനം, പുണ്യകർമ്മം, ഹൃദയം ഇവ അപഹരിക്കുകയും അവ പ്രാപിക്കുകയും ചെയ്യുന്നു. ശത്രുക്കൾ ഞങ്ങൾക്കധീനരായിത്തീരട്ടെ. ഈ മനുഷ്യനെ അതായത് യജമാനനെ ദുഃഖരഹിതമായ ശ്രേഷ്ഠസ്വർഗ്ഗത്തിൽ എത്തിക്കണേ.

**സൂക്തം പത്ത്.**

(ഋഷി-അഥർവൻ ദേവത-വരുണൻ. ഛന്ദസ്-ത്രിഷടുപ്, അനുഷ്ടുപ്)

1. ***അയം ദേവാനാമസുരോ വി രാജതി വശാ ഹി, സത്യാവരുണസ്യ രാജ്ഞഃ തതസ്പരി ബ്രഹ്മണാ ശാശദാന ഉഗ്രസ്യ മന്യോരുദിമം നയാമി.***
ദേവന്മാരിൽ വരുണൻ പാപികളെ ദണ്ഡിക്കുന്നവനാകുന്നു. എല്ലാറ്റിൻേറയും നിയാമകൻ ആയിരിക്കുന്നതുകൊണ്ട് വരുണദേവൻ പ്രകാശിതനാകുന്നു. സത്യ ഭാഷണം വരുണൻേറതാണ്. എന്നിരുന്നാലും ഞാൻ അദ്ദേഹത്തിനു സ്തുതി മുതലായവ നടത്തി മന്ത്രബലത്താൽ ജ്ഞാനസമ്പന്നനായി അത്യധികം തീക്ഷ്ണനായിത്തീർന്നിരിക്കുന്നു. അതുകൊണ്ടു വരുണദേവൻെറ പ്രചണ്ഡമായക്രോധത്താൽ പീഡിതനായിരിക്കുന്ന ഈ മനുഷ്യനെ മോചിപ്പിക്കുന്നു.

2. ***നമസ്തേ രാജൻ വരുണാസ്തു മന്യവേ വിശ്വംഹ്യുഗ്രനിചികേഷി ദ്രുഗ്ധം.***
***സഹസ്രമന്യാൻ പ്ര സുവാമി സാകം ശതം ജീവാതി ശരദസ്തവായം.***

ഹേ തേജോമയനായ വരുണാ! അങ്ങയുടെ ക്രോധത്തിനുവേണ്ടി നമസ്ക്കരിക്കുന്നു. ഹേ പ്രചണ്ഡനായ വരുണാ! എല്ലാ ജീവികളിലുമുള്ള ക്രോധം അങ്ങ് നല്ലതുപോലെ അറിഞ്ഞിരിക്കുന്നു. ഞാൻ ഒന്നായി സഹസ്രക്കണക്കിനപരാധികളായ പുരുഷന്മാരെ അയയ്ക്കുന്നു, അങ്ങയുടെ കൃപയാൽ ഈ മനുഷ്യൻ അങ്ങയുടേ തായി ഒരു നൂറു സംവത്സരം ജീവിച്ചിരിക്കണേ.

3. ***യദുവക്ഥാനൃതം ജിഹ്വയാ വൃജിനം ബഹു,***
***രാജ്ഞസ്ത്വാ സത്യധർമ്മണോ മുഞ്ചാമി വരുണാദഹം.***

ഹേ രോഗപീഡിതനായ മനുഷ്യാ! നാവിൻെറ ദുരുപയോഗംകൊണ്ട് നീ വളരെയധികം അസത്യവചനം പറഞ്ഞിരിക്കുന്നു. അസത്യഭാഷണങ്ങളുടെ അപരാധത്താൽ വരുണദേവൻെറ ക്രോധപാത്രമായിട്ടുള്ളവനേ! ഞാൻ അദ്ദേഹത്തിൽ (വരുണ ദേവനിൽ) നിന്നും നിന്നെ മോചിപ്പിക്കുന്നു.

4. ***മുഞ്ചാമി ത്വാ വൈശ്വാനരാദർണവാൻ മഹതസ്പരി,***
***സജാതാനുഗ്രേ ഹാ വദ ബ്രഹ്മ ചാപ ചികീഹി നഃ.***

ഹേ മനുഷ്യാ! നിന്നെ സമുദ്രത്തിൻെറ അധിഷ്ഠാന ദേവനായ വരുണനിൽനിന്നും മോചിപ്പിക്കുന്നു. ഹേ പ്രചണ്ഡബലശാലിയായ വരുണദേവാ! അങ്ങും അങ്ങയുടെ ദൂതന്മാരോട് ഈ പുരുഷനെ വീണ്ടും വീണ്ടും വന്ന് പീഡിപ്പിക്കാതിരിക്കുന്നതിന് ആജ്ഞ നൽകിയാലും. അങ്ങ് ഞങ്ങളുടെ സ്തുതി, ഹവിസ്സ് മുതലായവകൊണ്ട് പ്രസന്നനായി ഞങ്ങളുടെ അപരാധം ക്ഷമിക്കണേ.

**സൂക്തം പതിനൊന്ന്.**

(ഋഷി–അഥർവൻ. ദേവത–പൂഷാവ്. ഛന്ദസ്–പംക്തി, അനുഷ്ടുപ്.)

1. ***വഷട് തേ പൂഷണസ്മിന്തസൂതാവര്യമാ ഹോതാ കൃണോതു വേധാഃ,***
***സിസ്രതാം നാർ്യതപ്രജാതാ വി പർവാണി ജിഹതാം സൂതവാ ഉ.***

ഹേ സൂര്യദേവാ! മന്ത്രോച്ചാരണത്തോടുകൂടി ഋത്വിക്കുകൾ അങ്ങേക്ക് ഹവിസ്സ് അർപ്പണം ചെയ്യട്ടെ. അങ്ങയുടെ കൃപയാൽ ഈ സ്ത്രീ സുഖമായി പ്രസവിക്കുകയും കഷ്ടതകളിൽനിന്ന് രക്ഷപ്പെടുകയും ചെയ്യണേ. പ്രസവകാലത്തിൽ ഇവളുടെ അവയവങ്ങൾ പീഡകൾ അനുഭവിക്കാതിരിക്കണേ.

2. ***ചതസ്രോ ദിവഃ പ്രദിശ്ചതസ്രോ ഭൂമ്യാ ഉത***
***ദേവാ ഗർഭ സമൈരയൻ തം വ്യൂർണവന്തു സൂതവേ.***

സ്വർഗ്ഗത്തിൻേറയും ഭൂലോകത്തിൻേറയും പ്രധാന ദിക്കുകളുടെ അധിഷ്ഠാതാക്കളായ ദിഗ്ദേവതകളും ഇന്ദ്രാദിദേവന്മാരും പണ്ടേതന്നെ ഗർഭത്തെ സൃഷ്ടിച്ചിരുന്നു. ഇപ്പോൾ ആ എല്ലാ ദേവതകളും ഈ സമയം ഈ ഗർഭം വെളിയിൽ വരുത്തുന്നതിനുവേണ്ടി ഇതിനെ ആശ്ചാദനത്തിൽനിന്നും മുക്തമാക്കണേ.

3. ***സൂഷാ വ്യൂർണോതി വി യോനിം ഹാപയാമസി,***
***ശ്രഥയാ സൂഷണേ ത്വമവ ത്വം വിഷ്ക്കലേ സൃജ.***

ഹേ സൂര്യദേവാ! ഗർഭത്തെ ദുർബലതയിൽനിന്നും മുക്തമാക്കൂ. ഞങ്ങളും സുഖപ്രസവത്തിനുവേണ്ടി ഗർഭമാർഗ്ഗത്തെ തുറക്കുന്നു. പ്രസവകാലത്തിൽ സഹായിക്കുന്ന ഹേ ദേവതേ! നിങ്ങളും പ്രസന്നരായി ഗർഭിണിയുടെ അംഗങ്ങൾക്ക് വികാസം നൽകൂ. സൂതിമാരുത ദേവാ! അങ്ങ് ഗർഭമുഖത്തെ കീഴ്ഭാഗത്തേക്കാക്കി അതിനെ പ്രേരിപ്പിക്കൂ.

4. ***നേവ മാംസേ ന പീവസി നേവ മജ്ജംസ്വാഹതം***
***അവൈതു പൃശ്നി ശേവലം ശുനേ ജരായ്വത്തവേ് വജരായു പദ്യതാം.***

ഹേ പ്രസവിക്കുന്ന സ്ത്രീ! ഈ ജരായുവിനാൽ (ഗർഭത്തിൽ കുഞ്ഞിനെ പൊതിഞ്ഞിരിക്കുന്ന മാംസപിണ്ഡം) നിനക്കു പുഷ്ടിപ്പെടുവാൻ സാധ്യമല്ല.

ഇതിന് മജ്ജ, മാംസം, കൊഴുപ്പ് മുതലായ യാതൊരു ധാതുക്കളുമായി ഒരു ബന്ധവുമില്ല. ഇത് വെളിയിൽ എറിഞ്ഞുകളയേണ്ട വസ്തുവാണ്. അതിനാൽ ജലത്തിൻെറ ഉപരിഭാഗത്തു സ്ഥിതിചെയ്യുന്ന മയമുള്ള പായലിനു സമാനവും ശുഭ്രവുമായ ജരായു പട്ടികൾക്ക് ഭക്ഷിക്കുന്നതിനുവേണ്ടി താഴേക്കു പതിക്കട്ടെ.

5. ***വിതേ ഭിനദ്മി മേഹനം വി യോനിം വി ഗവീനികേ,***
***വി മാതര ച പുത്രം ച വി കുമാരം ജരായുണാവ ജരായു പദ്യതാം.***

ഗർഭവതിയായ സ്ത്രീ! ഞാൻ നിൻെറ ഗർഭത്തെ തള്ളുന്നതിനുള്ള മാർഗ്ഗത്തെ, കുഞ്ഞിനു വെളിയിലേക്കു വരുന്നതിനുവേണ്ടി വികസിപ്പിക്കുകയും പ്രതിബന്ധമുണ്ടാക്കുന്ന നാഡികളെ അയക്കുകയും ചെയ്യുന്നു. മാതാവിനേയും പുത്രനേയും പ്രത്യേകമാക്കുന്നു. ഇതിനുശേഷം ഈ ജരായുവും (മറുപിള്ള) ഉദരത്തിൽനിന്നും താഴേക്കു പൊഴിയട്ടെ.

6. ***യഥാ വാതോ യഥാ മനോ യഥാ പതന്തി പക്ഷിണഃ,***
***ഏവാ ത്വം ദശമാസ്യ സാകം ജരായുണാ പതാവ ജരായു പദ്യതാം.***

വായുവും മനസ്സും എപ്രകാരം തീവ്രഗതിയിൽ സഞ്ചരിക്കുന്നുവോ, എപ്രകാരം ആകാശത്തിൽകൂടി പക്ഷികൾ യാതൊരു തടസ്സവുംകൂടാതെ പറന്നു സഞ്ചരിക്കുന്നുവോ അതുപോലെ പത്തുമാസം ഗർഭസ്ഥിതിനായിരുന്ന ഹേ ശിശുവേ! നീ മറുപിള്ളയോടൊത്തു ഗർഭത്തിൽനിന്നും പുറത്തേക്കു വരൂ. ഈ മറുപിള്ള താഴേക്കു പതിക്കട്ടെ.

## അനുവാകം മൂന്ന്

**സൂക്തം പന്ത്രണ്ട്.**

(ഋഷി-ഭൃഗ്വംഗിരസ്. ദേവത-സൂര്യൻ. ഛന്ദസ്-ജഗതി, ത്രിഷ്ടുപ്).

1. ***ജരായുജഃ പ്രഥമ ഉസ്രിയോ വൃഷാ വാതഭ്രജാ സ്തനയന്നേതിവൃഷ്ട്യാ, സ നോ മൃഡാതി തന്വക്രജുഗോ രുജൻ യ ഏകമോജസ്ത്രേധാ വിചക്രമേ.***

ജരായുവിൽനിന്നും ഉത്ഭവിച്ച ജഗത്തിനു മുമ്പായി സൃഷ്ടിയിൽ ഏറ്റവും ആദ്യമായി ഉണ്ടായ വായുവിനു തുല്യം ശീഘ്രഗാമിയും അനന്തബലവാനും ആയ സൂര്യൻ ഗർജ്ജിക്കുന്ന മേഘങ്ങളുടെ വർണ്ണഷത്തോടെ വരുന്നു. ആ സൂര്യൻ നമ്മെ ത്രിദോഷജനിതമായ രോഗങ്ങളിൽനിന്നു മോചിപ്പിക്കട്ടെ. ഏകനായിരുന്നിട്ടും മൂന്നു പ്രകാരത്തിൽ പ്രകാശിക്കുന്നവനും നേരേ സഞ്ചരിക്കുന്നവനുമായ ആ സൂര്യൻ നമ്മുടെ ശരീരത്തിന് സുഖം നൽകട്ടെ.

2. ***അങ്ഗേ അങ്ഗേ ശോചിഷാ ശിശ്രിയാണം നമസ്യന്തസ്ത്വാ ഹവിശാ വിധേമ,***
***അങ്കാന്തസമങ്കാൻ ഹവിഷാ വിധേമ യോ അഗ്രഭീത് പവാംസ്യാ ഗ്രഭീതാ.***

ഒരോ അവയവങ്ങളിലും സ്വയം ദിപ്തിരൂപത്താൽ വ്യാപ്തനായ ഹേ സൂര്യാ! ഞങ്ങൾ സ്തുതികളാലും ഹവിസ്സിനാലും അങ്ങയെ പൂജിക്കുന്നു. അങ്ങയുടെ സമീപവർത്തികളായ ദേവതമാരേയും ഹവിസ്സിനാൽ ഞങ്ങൾ സേവിക്കുന്നു. രോഗഗ്രസ്തനും സന്ധിബന്ധനങ്ങളാൽ ക്ളേശിക്കുന്നവനുമായ ഈ പുരുഷൻെറ രോഗനിവൃത്തിക്കുവേണ്ടി ഞങ്ങൾ അങ്ങയെ പൂജിക്കുന്നു.

4. ***മുഞ്ചശീർഷക്തയാ ഉത കാസ ഏനം പുരുഷ്പരുരാവിവേശ യോ അസ്യ, യോ അഭ്രജാ വാതജാ യശ്ച ശുഷ്മോ വനസ്പതീന്തസചതാം പർവതാംശ്ച.***

ഹേ സൂര്യാ! ഇവൻെറ അംഗപ്രത്യംഗങ്ങളിൽ കടന്നുകൂടിയിരിക്കുന്ന തലവേദന, ശ്ളേഷ്മം, ചുമ മുതലായ രോഗങ്ങളെ ഇവനിൽനിന്നും മാറ്റിക്കളയണേ. മഴയുടെ സംയോഗത്താൽ ഉണ്ടായിട്ടുള്ള ശ്ലേഷ്മ രോഗത്തിൽനിന്നും വായു

പ്രകോപത്താൽ ഉണ്ടായിട്ടുള്ള വാതരോഗത്തിൽനിന്നും പിത്തപ്രകൃതിയിൽ നിന്നുണ്ടായിട്ടുള്ള ജ്വരാദിരോഗങ്ങളിൽനിന്നും ഈ പുരുഷനെ മോചിപ്പിക്കണേ. ഈ രോഗസമൂഹങ്ങൾ ഇവനെ വിട്ട് വനങ്ങളിൽ, വൃക്ഷങ്ങളിൽ, നിർജ്ജനങ്ങളായ പർവ്വതങ്ങളിൽ ചെന്നുചേരട്ടെ.

4. ***ശം മേ പരസ്മൈ ഗാത്രായ ശമസ്ത്വവരായ മേ,***
***ശം മേ ചതുർഭ്യോ അങ്ഗേഭ്യഃ ശമസ്തു തന്വേ മമ.***

എൻെറ മറ്റംഗങ്ങളിൽ വ്യാപിച്ചിരിക്കുന്ന രോഗങ്ങൾ ശാന്തമാക്കി സുഖം പ്രദാനം ചെയ്യണേ. താഴെയുള്ള അംഗങ്ങളിലെ രോഗങ്ങൾ ശാന്തമാക്കി സുഖം ലഭിക്കണേ. എൻെറ നാലവയവങ്ങൾക്കും സുഖം ലഭിക്കുകയും എൻെറ ശരീരം രോഗവിമുക്തമായി സൗഖ്യമുള്ളതായി ഭവിക്കുകയും ചെയ്യണേ.

## സൂക്തം പതിമൂന്ന്

(ഋഷി-ഭൃഗ്വംഗിരസ്. ദേവത-വിദ്യുത്. ഛന്ദസ്-അനുഷ്ടുപ്, ജഗതി, പംക്തി.)

1. ***നമസ്തേ അസ്തു വിദ്യുതേ നമസ്തേ സ്തനയിത്നവേ,***
***നമസ്തേ അസ്ത്വശ്മനേ യേനാ ദൂഡാശ അസ്യാസി.***

പ്രകാശിക്കുന്ന വൈദ്യുതിയെ എൻെറ പ്രണാമം അറിയിക്കൂ. ഇടിമിന്നലിൻെറ ഘടഘടാധ്വനിയേയും അശനിയേയും എൻെറ പ്രണാമം അറിയിക്കൂ. അങ്ങയുടെ വ്യാപനസ്ഥാനമായ മേഘത്തിൽ എൻെറ പ്രണാമം എത്തിക്കൂ. അങ്ങ് ദുഃഖദായികളുടേയും ആതതായികളുടേയും മേൽ വജ്രപ്രഹരം ഏൽപ്പിച്ച് അവയെ അകറ്റിയാലും.

2. ***നമസ്തേ പ്രവതോ നപാദ് യതസ്തപഃ സമൂഹസി,***
***മൃഡയാ നസ്തനൂഭ്യോ മയസ്തോകേഭ്യസ്കൃധി.***

ഹേ പർജന്യാ! അങ്ങ് ജലം തന്നിൽത്തന്നെ വഹിച്ചുകൊണ്ട് കഴിയുന്നു. അകാലത്തിൽ അതിനെ വർഷിക്കുവാൻ അനുവദിക്കുന്നില്ല. സൽപുരുഷന്മാരെ സംരംക്ഷിക്കുന്ന അങ്ങേയ്ക്കു നമസ്ക്കാരം. അങ്ങ് തപത്തെ ഒന്നാക്കി ച്ചേർത്തിരിക്കുന്നു. പാതകന്മാരുടെമേൽ തൻെറ അശനിരൂപമാകുന്ന വജ്രായുധം എറിയുന്നു. അങ്ങ് ഞങ്ങൾക്കും ഞങ്ങളുടെ പുത്രപൗത്രാദികൾക്കും സുഖം പ്രദാനം ചെയ്യണേ.

3. ***പ്രവ തോ നപാന്നമ ഏവാസ്തു തുഭ്യം നമസ്തേ ഹേതയേ തപുഷേ ച കൃണ്മഃ,***
***വിദ്യതേ ധാമ പരമം ഗുഹാ യത് സമുദ്രേ അന്തർന്നിഹിതാസി നാഭിഃ.***

ഉന്നതങ്ങളിൽനിന്നും താഴേയ്ക്കു പതിക്കാതിരിക്കുന്ന ഹേ പർജന്യാ! അങ്ങേയ്ക്കു നമസ്ക്കാരം. നിങ്ങളുടെ അശനിരൂപമാകുന്ന വജ്രായുധത്തിനു ഞങ്ങളുടെ നമസ്ക്കാരം. ഹേ പർജന്യാ! ഗുഹയ്ക്കുസമാനം അഗമ്യനായവനേ! അങ്ങയുടെ ശ്രേഷ്ഠമായ നിവാസസ്ഥാനത്തെ ഞങ്ങളറിയുന്നു. അങ്ങ് നാഭീ ചക്രം പോലെ ഈ അന്തരീക്ഷരൂപമാകുന്ന സമുദ്രത്തിൽ സ്ഥിതിചെയ്യുന്നു.

4. ***യാം ത്വാദേവാ അസ്രുജന്ത വിശ്വ ഇഷൂ കൃണ്വാനാ അസനായ ധൃഷ്ണം***
***സാ നോ മൂഡ വിദഥേ ഗൃണനാ തസ്യൈ തേ നമോ അസ്തു ദേവി.***

ഹേ ദേവീ അശനീ! ശത്രുക്കളുടേയും ആതതായികളുടേയുംമേൽ എറിയുന്നതിനുവേണ്ടി ഇന്ദ്രൻ മുതൽ എല്ലാ ദേവന്മാരും അവരെ നശിപ്പിക്കുന്നതിന് ബലവത്തും സുദൃഢവുമായ ബാണരൂപത്തിൽ നിന്നെ രചിച്ചിരിക്കുന്നു. ആകാശത്തിൽ പ്രകാശിക്കുകയും ഗർജ്ജിക്കുകയും ചെയ്യുന്ന അശനീ! നിന്നെ ഞങ്ങൾ പ്രണമിക്കുന്നു. നീ ഞങ്ങളുടെ ഭയമകറ്റി ഞങ്ങൾക്ക് സുഖം പ്രദാനം ചെയ്യണേ.

## സൂക്തം പതിനാല്

(ഋഷി-ഭൃഗ്വംഗിവസ്. ദേവത-യമൻ. ഛന്ദസ്-അനുഷ്ടുപ്.)

1. ***ഭവമസ്യാ വർച ആദിഷ്യധി വൃക്ഷാദിവ സ്രജം,***
***റഹാബുധ്ന ഇവ പർവതോ ജ്യോക് പിതൃഷ്വാസ്താം.***

മനുഷ്യൻ എങ്ങനെ വൃക്ഷങ്ങളിൽ നിന്നു പുഷ്പങ്ങൾ അടർത്തിയെടുക്കുന്നുവോ അപ്രകാരം ഞാൻ ഈ സ്ത്രീയുടെ ഭാഗ്യത്തേയും തേജസ്സിനേയും സ്വീകരിക്കുന്നു. എങ്ങനെ വലിയ പർവ്വതം പൃഥ്വിയിൽ അചലവും സുസ്ഥിരവുമായിവസിക്കുന്നുവോ അങ്ങനെ ഈ കന്യകയും വളരെക്കാലം വരെ മാതൃഗൃഹത്തിൽ വസിക്കട്ടെ.

2. ***ഏഷാ തേ രാജൻ കന്യാ വധൂർനി ധൂയതാം യമ,***
***സാ മാതുർബധ്യതാം ഗൃഹേ ́ഥോ ഭ്രാതുരഥോ പിതുഃ.***

നിയാമകദേവനായ ഹേ യമരാജാവേ! ഈ കന്യക അങ്ങയുടെ വധു ആകുന്നു. ആദ്യം ഇവർ അങ്ങയെ വരിച്ചിരുന്നു. ഇനി ഈ വധു മാതാക്കളുടേയോ സഹോദരൻേറയോ ഭവനത്തിൽ വസിക്കട്ടെ.

3. ***ഏഷാ തേ കുലപാ രാജൻ താമു തേ പരി ദദ്മസി,***
***ജ്യോക് പിതൃഷ്വാസാതാ ആ ശീർഷ്ണഃ സമോപ്യാത്.***

ഹേ രാജൻ! അങ്ങയുടെ ഈ കുലവധു അങ്ങയുടെ കുലം രക്ഷിക്കുന്നവളാകുന്നു. ഈ സ്ത്രീയെ ഞങ്ങൾ വീണ്ടും അങ്ങേയ്ക്കു നൽകുന്നു. ഇവളുടെ ശിരസ്സ് ഭൂമിയിൽ പതിക്കുന്നതു വരെ ഇവൾ മാതാപിതാക്കളുടെ ഭവനത്തിൽ വസിക്കട്ടെ.

4. ***അസിതസ്യ തേ ബ്രഹ്മണാ കശ്യപശ്യ ഗയസ്യ ച***
***അന്തഃ കോശമിവ ജാമയോ ́പി നഹ്യാമി തേ ഭഗം.***

ഹേ സ്ത്രീ! എങ്ങനെ വീട്ടിലെ സ്ത്രീകൾ തങ്ങളുടെ ധനവും വസ്ത്രങ്ങളും പൊതിഞ്ഞു സൂക്ഷിക്കുന്നുവോ അതുപോലെ ഞാൻ നിൻെറ ഭാഗ്യപശു മുതലായവയെ കശ്യപമഹർഷിയുടെ മന്ത്രത്താൽ ആവരണം ചെയ്തു സൂക്ഷിക്കുന്നു.

## സൂക്തം പതിനഞ്ച്

(ഋഷി-അഥർവൻ. ദേവത-സിന്ധു തുടങ്ങിയ നദികൾ. ഛന്ദസ്-അനിഷ്ടുപ്, പംക്തി.)

1. ***സംസം സ്രവന്തു സിന്ധവഃ സം വാതാ:സം പതത്രിണ***
***ഇമം യജ്ഞം പ്രദിവോ മേ ജുഷന്താം സംസ്രാവ്യേണ ഹവിഷാ ജുഹോമി.***

എല്ലാ നദികളും നമുക്കനുകൂലമായി ഒന്നായിച്ചേർന്നു പ്രവഹിക്കട്ടെ. വായുനമുക്കനുകൂലമായി ചലിക്കട്ടെ. പക്ഷികൾ നമുക്കനുകൂലമായി ഭവിക്കട്ടെ. അവ കൂട്ടം കൂട്ടമായി പറക്കട്ടെ. എല്ലാ ദേവകളും എൻെറ ഈ യജ്ഞത്തെ സേവിക്കണേ. എന്തുകൊണ്ടന്നാൽ ഞാൻ ഒഴുക്കുന്ന നെയ്യ്, പാല്, ഹവിസ്സ് മുതലായവയെ സംഘടനാബദ്ധമാക്കി യജ്ഞം ചെയ്തുകൊണ്ടിരിക്കുന്നു.

2. ***ഇഹൈവ ഹവമാ യാത മ ഇഹ സംസ്രാവണാ ഉതേമം വർധയതാ ഗിരഃ,***
***ഇഹൈതു സർവോ യഃ പശുരസ്മിൻ തിഷ്ഠതു യാ രയിഃ***

ഹേ ദേവന്മാരേ! നിങ്ങളെല്ലാവരും എൻെറ ആഹ്വാനമനുസരിച്ച് എനിക്കു വിധേയരായിവരണേ. യജ്ഞത്തിൽ ഹവിസ്സ് സ്വീകരിക്കുന്നവരും സ്തുതി സ്വീകരിക്കുന്നവരുമായ ദേവവൃന്ദങ്ങളേ! സ്വന്തം പ്രസാദസ്വരൂപനായ ഈ യജമാനനെ (യജ്ഞകർത്താവിനെ) പ്രജകൾ, മൃഗങ്ങൾ, ധനം, ധാന്യം എന്നിവ കൊണ്ട് സമൃദ്ധമാക്കണേ. ഇവർ നമ്മുടെ സമീപത്തു വരട്ടെ.

3. ***യേ നദീനാം സംസ്രവന്ത്യുത്സാസഃ സദമക്ഷിതാഃ,***
***തിഭിർദേ സർവൈഃ സംസ്രാവൈർധനം സം സ്രാവയാമസി.***

നദികളിലെ നിർമ്മലവും സ്വച്ഛവുമായ സ്രോതസ് ഗ്രീഷ്മാദിഋതുക്കളിൽ ഒരിക്കലും ക്ഷീണിക്കാതെ ഇടതടവില്ലാതെ പ്രവഹിച്ചുകൊണ്ടിരിക്കട്ടെ. ഇതു കൊണ്ട് മൃഗങ്ങൾ, ധനം, ധാന്യം മുതലായവ ഞങ്ങൾ അവിച്ഛിന്നമായി പ്രാപിക്കണേ.

4. ***യേ സർപിഷാ സസ്രവന്തി ക്ഷീരസ്യ ചോദകസ്യ ച,***
***തേഭിർമേ സർവഃ സംസ്രാവൈർധനം സം സ്രാവയാമസി.***

ഘൃതം, പാൽ, ജലം ഇവയുടെ പ്രവാഹത്താൽ ഗോക്കൾ, ധനം, ധാന്യം ഇത്യാദികൾ ഞങ്ങൾക്ക് പ്രവാഹരൂപത്തിൽ ലഭ്യമാക്കണേ.

## സൂക്തം പതിനാറ്

(ഋഷി-ചാതനൻ. ദേവത-അഗ്നി, വരുണൻ. ഛന്ദസ്-അനിഷ്ടുപ്)

1. ***യേമാവാസ്യാം രാത്രിമുദസ്ഥുവ്രജിമത്രിണഃ***
***അഗ്നിസ്തുരീയോ യാതുഹാ സോ അസ്മഭ്യമധി ബ്രവത്.***

മനുഷ്യരുടെ ഘാതകന്മാരും അവർക്ക് കഷ്ടപ്പാടുകൾ വരുത്തുന്നവരുമായ ഈ രാക്ഷസപിശാചാദികൾ അവരെ കൊല്ലുന്നതിനും പീഡിപ്പിക്കുന്നതിനും വേണ്ടി അമാവാസ്യയുടെ രാത്രികളിൽ ചുറ്റിക്കറങ്ങിക്കൊണ്ടിരിക്കുന്നു. അതിനാൽ രാക്ഷസന്മാരേയും പിശാചുകളേയും സംഹരിക്കുന്നവനായ നാലാമത്തെ അഗ്നിദേവൻ നമുക്കഭയമരുളണേ. വരുണദേവൻ ഈയ്യത്തിന്റെ വിഷയത്തിൽ അതു തന്റേതാണെന്നു പറഞ്ഞിരിക്കുന്നു. അഗ്നിദേവൻ ഈയ്യത്തെ സംരക്ഷിക്കുന്നു. പരമൈശ്വര്യസമ്പന്നനായ ദേവേന്ദ്രൻ എനിക്ക് ഈയ്യം തന്നു കൊണ്ട് പറഞ്ഞു, എന്റെ പ്രിയപ്പെട്ടവനേ! ദേവന്മാരാൽ നൽകപ്പെട്ട ഈ ഈയ്യം രാക്ഷസന്മാരെ സംഹരിക്കുന്നതിനുള്ളതാകുന്നു. ഇതുകൊണ്ട് ലോകത്തെ രക്ഷിക്കൂ; അഭിലാഷങ്ങളെ നിറവേറ്റൂ.

2. ***സീസായാധ്യാഹ വരുണഃ സീസായാഗ്നിരുപാവതി***
***സീസം മ ഇന്ദ്രഃ പ്രായച്ഛത് തദങ്ഗ യാതുചാതനം.***

ഈ കാര്യം രാക്ഷസന്മാരെ നശിപ്പിക്കുന്നതിനും അവരെ പലായനം ചെയ്യിക്കുന്നതിനുമുള്ളതാകുന്നു. ഈ ഈയ്യം രാക്ഷസന്മാരേയും പിശാചുക്കളേയും ഭക്ഷിക്കുന്നതാകുന്നു. അതായത് അവരെ നശിപ്പിക്കുവാൻ കഴിവുള്ളതാണ്. രാക്ഷസന്മാരിൽനിന്നും അനുഭവപ്പെടുന്ന എല്ലാ പീഡനങ്ങളേയും ഹാനികരങ്ങളായ ഉപദ്രവങ്ങളേയും ഞാൻ തിരസ്ക്കരിക്കുന്നു. അതായത് ശമിപ്പിക്കുന്നു.

3. ***ഇദം വിഷ്കന്ധം സഹത ഇദം ബാധതേ അത്രിണഃ***
***അനേന വിശ്വാ സസഹേ യാ ജാതാനി പിശാച്യാഃ***

ഹേ ശത്രുക്കളേ! നീ ഞങ്ങളുടെ കുതിരകളേയും പശുക്കളേയും കൊല്ലുകയാണെങ്കിൽ, നീ ഞങ്ങളുടെ ഭൃത്യന്മാരെയും വീരന്മാരേയും കൊല്ലുകയാണെങ്കിൽ ഞങ്ങളുടെ ശത്രുവായ നിന്നെ ഞങ്ങൾ ഈയ്യത്താൽ കൊന്നു കളയും. നീ ഭാവിയിൽ ഞങ്ങളുടെ പുത്രന്മാർക്കും ഭൃത്യന്മാർക്കും കഷ്ടപ്പാടുകളുണ്ടാക്കാതിരിക്കുന്നതിന് ഈയ്യത്താൽ പ്രഹരിക്കുന്നു, അതായത് വധിക്കുന്നു.

4. ***യദി നോ ഗാം ഹസി യദ്യശ്വം യദി പൂരുഷം,***
***തം ത്വാ സീസേന വിധ്യാമോ യഥാ നോഽസോ അവീരഹാ.***

## അനുവാകം നാല്

### സൂക്തം പതിനേഴ്

(ഋഷി-ബ്രഹ്മാവ്. ദേവത-ധമനികൾ. ഛന്ദസ്-ഗായത്രി,. അനുഷ്ടുപ്)

1. ***അമൂര്യാ യന്തി യോഷിതോ ഹിരാ ലോഹിതവാസസഃ,***
***അഭ്രാതര ഇവ ജാമയസ്തിഷ്ഠന്തു ഹതവർചസഃ.***

സ്ത്രീയുടെ രക്തവാഹിനികളായ ധമനികൾ രക്തം അധികമായി വെളി യിലേയ്ക്കു പ്രവഹിക്കാതിരിക്കുന്നതിന് അതിന്റെ പ്രവർത്തനം സ്തംഭി ക്കട്ടെ. സഹോദരനില്ലാത്ത സഹോദരി പിതൃഗൃഹത്തിൽ വസിക്കുന്നതുപോലെയും ഭർതൃഗൃഹത്തിൽ വരാതിരിക്കുന്നതുപോലെയും ഈ ധമനികൾ രക്തത്തെ വെളിയിലേയ്ക്കു തള്ളാതിരിക്കട്ടെ. അതിനെ സംബന്ധിച്ചിടത്തോളം സ്ഥിരമാ യിരിക്കട്ടെ.

2. ***തിഷ്ഠാവരേ തിഷ്ഠ പര ഉത ത്വം തിഷ്ഠ മധ്യമേ,***
***കനിഷ്ഠികാ ച തിഷ്ഠതി തിഷ്ഠാദിദ് ധമനിർമഹി.***

ശരീരത്തിന്റെ അടിഭാഗത്ത് സ്ഥിരമായിരിക്കുന്ന ധമനീ! നീയും കൂടുതൽ രക്തം വെളിയിലേയ്ക്കു തള്ളാതിരിക്കുന്നതിന് സ്ഥിരമായിരിക്കൂ. ഹേ മുകൾ ഭാഗത്തുള്ള അവയവങ്ങളിലെ ധമനീ! നീയും രക്തപ്രവാഹം നിലപ്പിച്ച് ശാന്ത മാക്കൂ. ശരീരത്തിന്റെ മധ്യഭാഗത്തുള്ള ധമനികളും സ്ഥിരമായി ഭവിക്കൂ. ചെറുതും വലുതുമായ എല്ലാ ധമനികളും അതതുകളിലൂടെയുള്ള രക്തപ്രവാഹം സ്തംഭിപ്പിക്കട്ടെ.

3. ***ശതസ്യ ധമനീനാം സഹസ്രസ്യ ഹിരാണാം,***
***അസ്ഥുരിന്മധ്യമാ ഇമാഃ സാകമന്താ അരംസത.***

ഹൃദയത്തിലെ പ്രധാനപ്പെട്ട നൂറു ധമനികളും സഹസ്രക്കണക്കിനുള്ള ഉപ ധമനികളുടെ ഇടയ്ക്കുള്ള പ്രധാന നാഡിയും മന്ത്രത്താൽ ബന്ധിക്കപ്പെട്ടതു കാരണം രക്തപ്രവാഹം നിലച്ചിരിക്കുന്നു.

4. ***പരി വഃ സികതാവതീ ധനൂർവൃഹസ്യ ക്രമീത്,***
***തിഷ്ഠതേലയതാ സു കം.***

ഹേ ധമനികളേ! നിങ്ങൾ നാലുഭാഗങ്ങളിൽനിന്നും തടയപ്പെട്ടിരിക്കുന്നു. അതിനാൽ നിങ്ങൾ രക്തശ്രവണം ബന്ധിക്കുകയും ഈ ആളിന് സൗഖ്യം പ്രദാനം ചെയ്യുകയും ചെയ്യൂ.

### സൂക്തം പതിനെട്ട്.

(ഋഷി-ദ്രവിണോദാ. ദേവത-സവിതാവ്. ഛന്ദസ്-ബ്രുഹതി, അനുഷ്ടുപ്)

1. ***നിർലക്ഷ്മ്യാം നിർലലാമ്യം നിരരാതിം സുവാമസി,***
***അഥ യാ ഭദ്രാ താനി നഃ പ്രജായാ അരാതിം നയാമസി.***

മസ്തകത്തിൽ സ്ഥിതിചെയ്യുന്ന ദൗർഭാഗ്യസൂചകമായ ചിഹ്നത്തെ അതാ യത് ദുർലക്ഷണങ്ങളെ പൂർണ്ണമായി മാറ്റിക്കളയുന്നു. ശരീരത്തിൽ സ്ഥിതി ചെയ്യുന്ന ശത്രുവിനു സമാനമായ അനിഷ്ടകാരിയായ ദുർലക്ഷണങ്ങളെ നാം ത്യജിക്കുന്നു. സൗഭാഗ്യപ്രദങ്ങളും മംഗളകാരിയുമായ ശുഭചിഹ്നങ്ങളെ ഞങ്ങൾക്കും ഞങ്ങളുടെ സന്താനങ്ങൾക്കും വേണ്ടി ധാരണം ചെയ്യുന്നു. കുലക്ഷണങ്ങളെ ശത്രുവിന്റെ നേരെ ദൂരേയ്ക്കു പലായനം ചെയ്യിക്കുന്നു.

2. ***നിരരണിം സവിതാ സാവിഷത് പദോർനിർഹസ്തയോർവരുണോ മത്രോ അര്യമാ,***
***നിരസ്മഭ്യമനുമതീ രരാണാ പ്രേമാം ദേവാ അസാവിഷുഃ സൗഭഗായ.***

എല്ലാക്കാര്യങ്ങൾക്കും പ്രേരണ നൽകുന്ന സവിതാദേവനും വരുണ ദേവനും അര്യമാദേവനും കാലുകളിലും കൈകളിലും സ്ഥിരമായിരിക്കുന്നു. അലക്ഷ്മിയുടേയും അസൗഭാഗ്യങ്ങളുടേയും ചിഹ്നങ്ങളെ ഇല്ലായ്മ ചെയ്യണേ.

എല്ലാവരിലും പ്രേരണ ചെലുത്തുന്ന അനുമതിയും ഇച്ഛരിതഫലത്തെ ദാനം ചെയ്ത് ശരീരത്തിൻെറ ദുർലക്ഷണങ്ങളെ നശിപ്പിക്കണേ. ദേവതകൾ ഇവന് സൗഭാഗ്യം നൽകുന്നതിന് പ്രേരണ നൽകിയിരിക്കുന്നു.

3. ***യത്ത ആത്മനി തന്വാം ഘോരമസ്തി യദ്വാ കേശേഷു പ്രതിചക്ഷണേവാ,***
***സർവ തദ് വാചാപ ഹന്മോ വയം ദേവസ്തവാം സവിതാസൂദയതു.***

ഹേ പുരുഷാ! നിൻെറ ശരീരത്തിൽ, ആത്മാവിൽ, കേശത്തിൽ, നേത്രങ്ങളിൽ ഉണ്ടായിരിക്കുന്ന ഭയങ്കരമായ കുലക്ഷണങ്ങളുടെ ചിഹ്നങ്ങളെ നാം മന്ത്രവാക്കുകളാൽ മാറ്റിക്കളയുന്നു. സവിതാദേവൻ നിന്നെ അനുഗ്രഹിക്കട്ടെ.

4. ***രിശ്യപദീം വൃഷദതീം ഗോഷേധാം വിതമാമുത,***
***വിലീഢ്യം ലലാമ്യം താ അസ്മന്നാശയാമസി.***

ഹിരണത്തിൻെറ കാലുകളോടുകൂടിയവളേ, കാളയുടെ പല്ലുകളോടുകൂടിയവളേ, പശുവിനെപ്പോലെ നടക്കുന്നവളേ, വികൃതശബ്ദത്തിൽ സംസാരിക്കുന്നവളേ, നിന്നെ ഞാൻ ദൂരേയ്ക്കു മാറ്റിക്കളയുന്നു. അതായത് മന്ത്രപ്രഭാവത്താൽ മേൽപറഞ്ഞ ദുർലക്ഷണങ്ങളെ ഞാൻ മാറ്റിക്കളയുന്നു. ലാടത്തിലെ ദുർലക്ഷണങ്ങളെയും നാം മാറ്റിക്കളയുന്നു.

### സൂക്തം പത്തൊമ്പത്

(ഋഷി-ബ്രഹ്മാവ്. ദേവത-ഇന്ദ്രൻ തുടങ്ങിയവർ. ഛന്ദസ്-അനുഷ്ടുപ്, ബൃഹതി, പംക്തി)

1. ***മാ നോ വിദൻ വിവ്യാദിനോ മോ അഭിവ്യാധിനോ വിദൻ,***
***ആരാച്ഛരവ്യാ അസ്മദ് വിഷൂചോരിന്ദ്ര പാതയ.***

അസ്ത്രാദികളാൽ ഭേദിക്കപ്പെടുന്ന ശത്രുക്കൾക്ക് നമ്മുടെ സമീപം വരുവാൻ സാധ്യമല്ല. നാലു ഭാഗങ്ങളിലും വളഞ്ഞ് ഉപദ്രവം നടത്തുന്ന ശത്രുക്കൾക്കും നമ്മുടെ സമീപം വരുവാൻ കഴിയുന്നില്ല. പരമൈശ്വര്യസമ്പന്നനായ ഇന്ദ്രദേവാ! ശത്രുഭാഗങ്ങളിൽനിന്നും അയയ്ക്കപ്പെടുന്ന ബാണസമൂഹങ്ങളെ ഞങ്ങളിൽ നിന്നും അകറ്റി വീഴിച്ചാലും.

2. ***വിഷ്വഞ്ചോ അസ്മച്ഛരവഃ പതന്തു യേ അസ്താ യേ ചാസ്യാ,***
***ദൈവിർമനുഷ്യേഷവോ മമാമിത്രാൻ വി വിധ്യത.***

അയയ്ക്കപ്പെട്ടുകഴിഞ്ഞതും അയയ്ക്കുവാനിരിക്കുന്നതും അതുപോലെ വിവിധജനങ്ങളിലായി നാലുപാടും വ്യാപിച്ചുവരുന്ന ബാണങ്ങൾ ഞങ്ങളിൽനിന്നും അതിദൂരെ പതിക്കട്ടെ. ഞങ്ങളുടെ കൈവശമുള്ള ദിവ്യാസ്ത്രങ്ങളും മറ്റുബാണങ്ങളും ശത്രുക്കളെ തകർത്തുകളയട്ടെ.

3. ***യോ നഃ സ്വോ യോ അരണഃ സജാത ഉത നിഷ്ഠ്യോ അസ്മാം അഭി-ദാസതി,***
***അദ്രഃ ശരവ്യ യൈതാൻ മമാമിത്രാൻ വിവിധ്യതു.***

ഞങ്ങളുടെ സമന്മാരോ അതുപോലെ യാതൊന്നുമറിഞ്ഞുകൂടാത്ത ഭിന്ന ജാതിയിൽപ്പെട്ടവരോ അഥവാ സമപ്രായത്തിലോ ജാതിയിലോ ഉള്ളവരോ

ഞങ്ങളെ ആക്രമിച്ച് അടിമകളാക്കുവാൻ ആഗ്രഹിക്കുന്നു എങ്കിൽ എല്ലാ ശത്രുക്കളേയും പീഡിപ്പിക്കുന്ന സംഹാരകനായ രുദ്രദേവൻ തൻെറ ഹിംസകരമായ ബാണങ്ങളാൽ അവരെ നശിപ്പിക്കണേ.

4. ***യഃ സപത്നോ യോഽസപത്നോ യശ്ച വിഷഞ് ഛപാതി നഃ,***
***ദേവാസ്തം സർവേ ദൂർവന്തു ബ്രഹ്മാർമ മസാന്തരം.***

സ്വജാതിയിൽപ്പെട്ടവനോ അഥവാ അന്യജാതിയിൽപ്പെട്ടവനോ ആയ ആരെങ്കിലും ശത്രുതാമനോഭാവത്തോടുകൂടി ഞങ്ങളെ ശപിക്കുകയാണെങ്കിൽ അവരെ എല്ലാ ദേവതകളുംകൂടി നശിപ്പിക്കട്ടെ. എൻെറ മന്ത്രം രക്ഷയുടെ കവചമായി ഭവിക്കട്ടെ. അതായത് ശത്രുക്കളുടെ ശാപം തടയുന്നതിനു പ്രയുക്തമായി ഈ മന്ത്രം കവചം കണക്കു ഞങ്ങളെ രക്ഷിക്കും.

### സൂക്തം ഇരുപത്

(ഋഷി-അഥർവൻ. ദേവത-സോമൻ, മാരുതൻ തുടങ്ങിയവർ. ഛന്ദസ്-ത്രിഷ്ടുപ്, അനുഷ്ടുപ്)

1. ***അദാരസൃദ് ഭവതു ദേവ സോമാസ്മിൻ യജ്ഞേ മരുതോ മൃഡതാ നഃ,***
***മാ നോ വിദദഭിഭാ മോ അശസ്തിർമാ നോ വിദദ് വൃജിനാ ദ്വേഷ്യാ യാ.***

ഹേ സോമദേവാ! എന്റെ ശത്രു അവന്റെ വാസസ്ഥാനത്തുനിന്നും വേർപെട്ട് അവന്റെ സ്ത്രീയുടെ അടുക്കൽ ഒരിക്കലും പോകാതിരിക്കട്ടെ. ഹേ മാരുതാ! ഞാൻ യാതൊരു യജ്ഞം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്നുവോ അതിൽ ഞങ്ങൾക്കു സുഖമുണ്ടാവണേ നേരിട്ടുവരുന്ന ശത്രുക്കൾ എന്റെ തേജസ്സിനാൽ എന്റെ സമക്ഷത്തിൽ വരുവാൻ കഴിവില്ലാത്തവരായി ഭവിക്കണേ. ഞങ്ങൾക്ക് ദുഷ്കീർത്തി ഉണ്ടാകാതിരിക്കണേ. അഭീഷ്ടപഥങ്ങളിൽ ബാധകളാകുന്ന പാപകർമ്മങ്ങൾ എന്നിൽ സംഭവിക്കാതിരിക്കണേ.

2. ***യോ അദ്യ സേന്യോ വധോ ƒ ധായൂ നാ മൂദീരതേ,***
***യുവം തം മിത്രാവരുണാവസ്മദ് യാവയതം പരി.***

ഹേ വരുണദേവാ! ശത്രുക്കൾ വിക്ഷേപിക്കുന്ന അസ്ത്രശസ്ത്രസമൂഹങ്ങളെ ഞങ്ങളിൽനിന്നും അകറ്റിക്കളയണേ. അവ ഞങ്ങളെ സ്പർശിക്കാതിരിക്കണേ. ഇന്ന് യുദ്ധത്തിൽ ഹിംസാഭിലാഷത്തോടുകൂടി അയയ്ക്കപ്പെടുന്ന ശത്രുക്കളുടെ അസ്ത്രസമൂഹത്തെ ഞങ്ങളിൽനിന്നും അകന്നുപോകുന്നതിനുള്ള നടപടികൾ സ്വീകരിക്കണേ.

3. ***ഇതശ്ച യദമുതശ്ച യദ് വധം വരുണ യാവയ,***
***വി മഹച്ഛർമ യച്ഛ് വരീയോ യാവയാ വധം.***

ഹേ വരുണദേവാ! അടുത്തും അകലെയും നിന്നുള്ള ശത്രുക്കളാൽ എന്നെ ഹനിക്കുന്നതിനുള്ള ഉദ്ദേശ്യത്തോടുകൂടി അയയ്ക്കപ്പെടുന്ന എല്ലാ അസ്ത്രശസ്ത്രങ്ങളേയും ഞങ്ങളിൽനിന്ന് അകറ്റിക്കളയണേ. ഹേ വരുണദേവാ! ഞങ്ങൾക്കു വലിയ സുഖവും ആനന്ദവും പ്രദാനം ചെയ്യുകയും കഠോരമായ അസ്ത്രശസ്ത്രങ്ങളെ ഞങ്ങളിൽനിന്ന് അകറ്റിക്കളയുകയും ചെയ്യണേ.

4. ***ശാസ ഇത്ഥ മഹാം അസ്യമിത്രസാഹോ അസ്തൃതഃ,***
***ന യസ്യ ഹന്യതേ സഖാ ന ജീയതേ കദാ ചന.***

ഹേ ഇന്ദ്രാ! അങ്ങ് ശാസകനും നിയന്താവുമാകുന്നു. അങ്ങേയ്ക്ക് ഒരിക്കലും പരാജയം സംഭവിച്ചിട്ടില്ല. മറിച്ച് ശത്രുക്കളെ എതിർത്ത് അവരെ അങ്ങ് പരാജയപ്പെടുത്തുന്നു. ഇങ്ങനെ മഹിമാമനായ ഇന്ദ്രദേവന്റെ മിത്രപുരുഷൻ ശത്രുക്കളാൽ പരാജയപ്പെടുന്നില്ല.; കൊല്ലപ്പെടുന്നില്ല. ഇങ്ങനെ ഇന്ദ്രന്റെ സഹയോഗത്താൽ ഞങ്ങളും ശത്രുക്കളെ പരാജയപ്പെടുത്തുന്നു.

### സൂക്തം ഇരുപത്തൊന്ന്

(ഋഷി-അഥർവൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-അനുഷ്ടുപ്.)

1. ***സ്വസ്തിദാ വിശാം പിതിർവൃത്രഹാ വിമൃധോ വശീ,***
***വൃഷേന്ദ്രഃ പുര ഏതു നഃ സോമപാ അഭയങ്കരഃ.***

അവിനാശനും ശോഭനനും മംഗളദായകനും പ്രജകളുടെ സ്വാമിയും വൃത്രനെന്ന മേഘത്തെ വൃഷ്ടിക്കുവേണ്ടി താടിക്കുന്നവനും ജീവികളുടെ നിയന്താവും സോമരസം പാനം ചെയ്യുന്നവനുമായ ഇന്ദ്രദേവാ! ഞങ്ങൾക്ക് അഭയമായിരുന്നുകൊണ്ട് സംഗ്രാമത്തിൽ ഞങ്ങളുടെ നായകനായിത്തീരണേ.

2. ***വി ന ഇന്ദ്ര മൃധോ ജഹി നീചാ യച്ഛ് പൃതന്യതഃ,***
***അധമം ഗമയാ തമോ യോ അസ്മാം അഭിദാസതി.***

ഹേ പരമൈശ്വര്യസമ്പന്നനായ ഇന്ദ്രാ! ഞങ്ങളെ ജയിക്കുന്നതിനുവേണ്ടി യുദ്ധം ചെയ്യുന്ന ശത്രുക്കളെ വധിച്ചാലും. ശത്രുക്കളായി വന്ന് ഞങ്ങളുടെ ധനം സമ്പത്ത് മുതലായവയെല്ലാം തട്ടിയെടുത്ത് ഞങ്ങളെ നശിപ്പിക്കുന്ന

തിനുദ്ദേശിക്കുന്ന ശത്രുക്കളെ അമർച്ചചെയ്തു അവരെ അന്ധകാരത്തിലേ യ്ക്കു നിപതിപ്പിക്കണേ.

3. ***വി രക്ഷോ വി മൃധോ ജഹി വി വൃത്രസ്യ ഹനൂ രുജ,***
***വി മന്യുമിന്ദ്ര വൃത്രഹന്നമിത്രസ്യാഭിദാസത.***

വൃത്രാസുരനെ വധിച്ച ഇന്ദ്രദേവാ! അങ്ങ് രാക്ഷസന്മാരെ ഒന്നടങ്കം നശിപ്പിച്ചാലും. വൃത്രാസുരനു തുല്യം ശക്തിമാനായ ശത്രുവിൻെറ താടിയെല്ലു കളെ തകർത്തുകളയൂ. ഹേ പ്രഭോ! ഞങ്ങളെ ഉപദ്രവിക്കാതിരിക്കുന്നതിന് ശത്രുക്കളുടെ ക്രോധത്തേയും ഉത്സാഹത്തേയും നശിപ്പിക്കണേ.

4. ***അപേന്ദ്ര ദ്വിഷതോ മനോƒപ ജിജ്യാസതോ വധം***
***വി മഹച്ഛർവായച്ഛ വരീയോ യാവയാ വധം.***

ഹേ ഇന്ദ്രദേവാ! ഞങ്ങൾക്കു സുഖം പ്രദാനം ചെയ്താലും. ശത്രുക്ക ളുടെ അഭിമന്ത്രിതങ്ങളായ ശസ്ത്രങ്ങളെ ഞങ്ങളിൽനിന്നു ബഹുദൂരം അകറ്റിയാ ലും. ദ്വേഷബുദ്ധികളായ എതിരാളികളുടെ മനസ്സിനെ അമർച്ച വരുത്തൂ. ഞങ്ങളെ വധിക്കുന്നതിനാഗ്രഹിക്കുന്ന ശത്രുക്കളുടെ എല്ലാ ആയുധങ്ങളും നശിപ്പിക്കണേ.

## അനുവാകം അഞ്ച്

### സൂക്തം ഇരുപത്തിരണ്ട്.

(ഋഷി-ബ്രഹ്മാവ്. ദേവത-സൂര്യൻ. ഛന്ദസ്-അനുഷ്ടുപ്.)

1. ***അനു സൂര്യമുദയതാം ഹൃദ്ദ്യോതോ ഹരിമാ ച തേ***
***ഗോ രോഹിതസ്യ വർണേന തേന ത്വാ പരി ദധ്മസി.***

ഹേ വ്യാധിഗ്രസ്തനായ പുരുഷാ! നിൻെറ ഹൃദയത്തിൽ എരിച്ചിലിനെ സൃഷ്ടിക്കുന്ന ഹൃദ്രോഗവും അതുപോലെ കാമില മുതലായ രോഗങ്ങളാൽ ഉണ്ടാകുന്ന ശരീരത്തിൻെറ മഞ്ഞനിറവും സൂര്യൻെറ നേരേ മാറിപ്പോകട്ടെ. ഹരിത വർണവും വേദനകളും ഈ ശരീരത്തിൽനിന്നും വിട്ട് സൂര്യനിലേയ്ക്കു മാറിപ്പോകട്ടെ. ഗോക്കളുടെ രക്തവർണത്താൽ പൊതിഞ്ഞ് ഞാൻ നിന്നെ സ്വസ്ഥനാക്കുന്നു.

2. ***പരി ത്വാ രഹിതൈർവ്വർണൈർദീർഘായുത്വായ ദധ്മസി,***
***യഥായമരപാ അസദഥോ അഹരിതോ ഭുവത്.***

ഹേ രോഗീ! ദീർഘായുസ്സിനും സ്വാസ്ഥ്യത്തിനും വേണ്ടി നാം നിന്നെ ഗോസം ബന്ധിയായ രക്തവർണ്ണത്താൽ മൂടുന്നു; ഈ പുരുഷൻ കാമില തുട ങ്ങിയ രോഗങ്ങളിൽനിന്നും ജന്യമായിട്ടുള്ള ഹരിതവർണ്ണങ്ങളിൽനിന്നും രഹിത നായി ഭവിക്കട്ടെ.

3. ***യാ രോഹിണീർദേവത്യാ ഗാവോ യാ ഉത രോഹിണീഃ,***
***രൂപം രൂപം വയോവയസ്താഭിഷ്ട്വാ പരി ദധ്മസി.***

ദേവന്മാരുടെ ചുവപ്പു നിറത്തോടുകൂടിയ കാമധേനു മുതലായ പശുക്കളും മനുഷ്യരുടെ ചുവപ്പുനിറമാർന്ന പശുക്കളും ഈ രണ്ടിനം പശുക്കളുടേയും രക്തവർണ്ണത്തേയും യൗവനത്തേയും സമ്പാദിച്ച് എന്നെ ആച്ഛാദനം ചെയ്യു ന്നു. അതായത് പശുക്കളുടെ ഉജ്ജ്വലവർണ്ണം ആരോഗ്യത്താൽ സംയുക്ത മാക്കപ്പെട്ടിരിക്കുന്നു.

4. ***ശുകേഷു തേ ഹരിമാണം രോപണാകാസു ദധ്മസി,***
***അഥോ ഹാരിദ്രവേഷു തേ ഹരിമാണം നി ദധ്മസി.***

ഹേ രോഗപീഡിതാ! രോഗം കൊണ്ടുണ്ടായിട്ടുള്ള നിൻെറ ഹതിത വർ ണ്ണത്തെ കിളികളിൽ സ്ഥാപിക്കുകയും മഞ്ഞക്കിളികളിൽ നിൻെറ മഞ്ഞ വർണ്ണം സ്ഥാപിക്കുകയും ചെയ്യുന്നു.

**സൂക്തം ഇരുപത്തിമൂന്ന്.**

(ഋഷി-അഥർവൻ. ദേവത-വനസ്പതി. ഛന്ദസ്-അനുഷ്ടുപ്.)

1. ***നക്തം ജാതാസ്യോഷധേ രാമേ കൃഷ്ണേ അസിക്നി ച, ഇദം രജനി രജയ കിലാസം പലിതം ച യത്.***

ഹരിദ്ര (മഞ്ഞൾ) എന്നു പേരുള്ള ഹേ ഔഷധീ! നീ രാത്രിയിൽ ഉണ്ടായിരിക്കുന്നു. രോഗഗ്രസ്തനായ പുരുഷന് ആനന്ദദായിനിയായ രാമഭംഗരാ എന്ന നാമത്തോടുകൂടിയ ഔഷധീ! കൃഷ്ണവർണ്ണത്തോടുകൂിയ ഇന്ദ്രവാരുണി എന്നു പേരുള്ള ഔഷധീ! അസിതവർണ്ണത്തെ ഉല്പാദിപ്പിക്കുന്ന നീല ഔഷധീ! രാത്രിയിൽ ജനിക്കുന്ന ഹരിദ്രാദി ഔഷധികളേ! കുഷ്ഠരോഗത്താൽ വികൃതാംഗനായി ഭവിച്ച ഇവൻെറ അവയവങ്ങളെ നിങ്ങൾ നിങ്ങളുടെ നിറത്താൽ ശുദ്ധമാക്കൂ. അതായത് കുഷ്ഠത്തെ നശിപ്പിച്ച് തങ്ങളുടേതായ വർണ്ണംപോലെ ഇവൻെറയും ആക്കിയാലും.

2. ***കിലാസം ച പലിതം ച നിരിതോ നാശയാ പൃഷത്, ആ ത്വാ സ്വോ വിശതാം വർണഃ പരാ ശുക്ലാനി പാതയ.***

ഹേ ഔഷധീ! നീ അത്യധികം ശ്രേഷ്ഠയാകുന്നു. ഈ രോഗിയിൽ പണ്ടുണ്ടായിരുന്നതുപോലെ ശോണിമ പ്രവേശിക്കുന്നതിന് ശ്വേതകുഷ്ഠത്തെ ഈ ശരീരത്തിൽനിന്നും മാറ്റിക്കളയൂ. ഹേ ഔഷധീ! വീണ്ടും ഈ ശരീരത്തിൽ ശ്വേതവർണ്ണം പടരാതിരിക്കുന്നതിന് നീ അതിനെ ദൂരേയ്ക്കു മാറ്റിക്കളയൂ.

3. ***അസിതം തേ പ്രലയനമസ്ഥാനമസിതം തവ, അസിക്നൃസ്യോഷധേ നിരിതോ നാശയാ പൃഷത്.***

ഹേ നീല ഔഷധീ! നിൻെറ ഉത്ഭവസ്ഥാനം ഇരുൾ നിറഞ്ഞതാകുന്നു. അതിൻെറ സമ്പർക്കത്തോടുകൂടി നീ വരുന്നു. അവരെ കറുത്തവരാക്കിമാറ്റുന്നു. നീ അസിതവർണ്ണത്തോടു കൂടിയതാകുന്നു; നിൻെറ സ്വഭാവവും അങ്ങനെ തന്നെ. അതിനാൽ നീ ലേപനാദികളാൽ കുഷ്ഠം, പാണ്ട് തുടങ്ങിയ രോഗങ്ങളെ നശിപ്പിക്കൂ.

4. ***അസ്ഥിജസ്യ കിലാസസ്യ തനൂജസ്യ ച യത് ത്വചി, ദൂഷ്യാ കൃതസ്യ ബ്രഹ്മണാ ലക്ഷ്മ ശ്വേതമനീനശം.***

അസ്ഥികളിൽ വ്യാപ്തവും അസ്ഥിയുടേയും ത്വക്കിൻേറയും ഇടയ്ക്കുള്ള മാംസത്തിൽ, ത്വക്കിൽ സംഭവിച്ചിട്ടുള്ളതുമായ കുഷ്ഠാദിരോഗങ്ങളുടെ ചിഹ്നങ്ങളെ മന്ത്രത്താൽ ഞാൻ നശിപ്പിച്ചിരിക്കുന്നു.

**സൂക്തം ഇരുപത്തിനാല്**

(ഋഷി-ബ്രഹ്മാവ്. ദേവത-വനസ്പതി. ഛന്ദസ്-അനുഷ്ടുപ്, പംക്തി.)

1. ***സുപർണോ ജാതഃ പ്രഥമസ്തസ്യ ത്വം പിത്തമാസിഥ, തദാസുരീ യുധാ ജിധാ രൂപം ചക്രേവനസ്പതീൻ.***

ഹേ ഔഷധീ! പണ്ട് നീ സുന്ദരമായ ചിറകുകളോടു കൂടിയ ഗരുഡൻെറ പിത്തമായിരുന്നു. ആസുരീമായ ആ പിത്തത്തെ ഔഷധത്തിൻെറ രൂപത്തിലാക്കിത്തീർത്തു. ആ രൂപം നീലം മുതലായവയിൽ ചെന്നു ചേർന്നു.

2. ***ആസുരീ ചക്രേ പ്രഥമേദം കിലാസഭേഷജമിതം കിലാസനാശനം, അനീനശത് കിലാസം സരൂപാമകരത ത്വചം.***

ആസുരീമായയാരൂപ സ്ത്രീ പണ്ട് കുഷ്ഠരോഗചികിത്സകയായി നീലച്ചെടിയെ സുപർണ്ണപിത്തത്താൽ നിർമ്മിതമായ കുഷ്ഠരോഗത്തെ നശിപ്പിക്കുന്ന ഔഷധരൂപത്തിലാക്കിക്കഴിഞ്ഞിരിക്കുന്നു. ഈ ഔഷധത്തെ പ്രയോഗിച്ചാൽ ഇന്നും കുഷ്ഠരോഗം നശിക്കുകയും ദൂഷിതമായ ത്വക്കുകൾ കുഷ്ഠരോഗത്തിൽനിന്നും രക്ഷപെട്ട് സമാനവർണ്ണത്തിലായിത്തീരുകയും ചെയ്യുന്നു.

3. ***സരൂപാ നാമ തേ മാതാ സരൂപോ നാമ തേ പിതാ സരൂപകൃത ത്വമോഷധേ സാ സരൂപമിദം കൃധി.***

ഹേ ഔഷധീ! നിൻെറ മാതാവ് നിൻെറ വർണ്ണത്തോടുകൂടിയവളാകുന്നു. നിൻെറ പിതാവും അതേ നിറത്തോടുകൂടിയവനാകുന്നു. നീയും അതുപോലെതന്നെ. അതായത് നിൻെറ അടുക്കൽ വരുന്ന വസ്തുക്കളെ സ്വന്തം വർണ്ണത്താടു കൂടിയ താക്കി മാറ്റുന്നു. അതിനാൽ കുഷ്ഠത്താൽ ദൂഷിതമായ അവയവങ്ങളേയും നീ സമാനവർണ്ണമുള്ളതാക്കിത്തീർക്കൂ.

4. ***ശ്യാമാ സരൂപംകരണീ പൃഥിവ്യാ അധ്യുദ്ഭൃതാ, ഇദമൂ ഷു പ്ര സാധയ പുനാ രൂപാണി കല്പയ.***

ശ്യാമവർണ്ണരൂപത്തിലാക്കിത്തീർക്കുന്ന ഹേ ഔഷധീ! നിന്നെ ആസുരീമായ ഭൂമിയിൽ സൃഷ്ടിച്ചിരിക്കുന്നു. നീ കുഷ്ടരോഗഗ്രസ്തമായ അംഗങ്ങളെ അതിൽ നിന്നും .ശരിയായ രീതിയിൽ മുക്തമാക്കി പഴയപടി ആക്കിത്തീർക്കൂ.

## സൂക്തം ഇരുപത്തിയഞ്ച്

(ഋഷി-ഭൃഗ്വംഗിരസ്. ദേവത-അഗ്നി. ഛന്ദസ്-തൃഷ്ടുപ്, അനുഷ്ടുപ്.)

1. ***യദഗ്നിരോപോ അദഹത് പ്രവിശ്യ യത്രാകൃണ്വൻ ധർമധൃതോ നമാംസി, തത്ര ത ആഹുഃ പരമം ജനിത്രം സ നഃ സംവിദ്വാൻ പരി വൃങ്ഗ്ധി തക്മൻ.***

കഷ്ടദായകനും അതുപോലെ ക്ളേശകരമായി ജീവിക്കുവാനനുവദിക്കുന്ന വനുമായ ഹേ ജ്വരമേ! ധർമ്മപാലകന്മാരും ധർമ്മധാതാക്കന്മാരുംആയിട്ടുള്ള വിദ്വാന്മാർ യാതൊരഗ്നിയിൽ ഹവനം ചെയ്യുന്നുവോ അവിടം നിൻെറ ജന്മസ്ഥാ നമെന്നു പറയപ്പെടുന്നു. അതിനാൽ കഠിനജീവിതം നയിക്കുന്ന ജ്വരമേ! നീ സ്വയം അഗ്നിയെ നല്ലതുപോലെ മനസ്സിലാക്കി ഞങ്ങളാൽ തളിക്കപ്പെടുന്ന ഉഷ്ണജലത്താൽ ഞങ്ങളുടെ അംഗങ്ങളേയും ശരീരത്തേയും വിട്ട് അഗ്നിയോടു കൂടി വെളിയിൽ വരൂ.

2. ***യദ്യർചിര്യദി വാസി ശോചിഃ ശകല്യേഷി യദി വാ തേ ജനിത്രം ഹ്രുഡുർനാമാസി ഹരിതസ്യ ദേവ നഃ സംവിദ്വാൻ പരിവൃങ്ഗ്ധി തക്മൻ.***

ജീവിതത്തെ ദുഃഖപൂർണ്ണമാക്കുന്ന ഹേ ജ്വരരോഗമേ! നീ താപരൂപമായ ഉഷ്ണഗുണത്തോടു ചേർന്നതാകുന്നു; നീ ശരീരത്തെ നശിപ്പിക്കുന്നവനാകുന്നു. നീ അഗ്നിയിൽ നിന്നു ജനിച്ചിരിക്കുന്ന; ഹേ ജ്വരമേ! ഇതിനും അതിരിക്തമായി നീ പുരുഷശരീരത്തെ പീതവർണ്ണമാക്കിത്തീർത്തിരിക്കുന്നു അതിനാൽ നീ അപരിഷ്കൃതൻ എന്നു പറയപ്പെടുന്നു. ഇങ്ങനെയുള്ള ജ്വരം നമ്മുടെ ഉഷ്ണ ജലത്താൽ തളിക്കപ്പെട്ട ശരീരത്തെ തൻെറ ജന്മസ്ഥാനമായ അഗ്നിയെന്നു കരുതി ഈ അഗ്നി യോടുകൂടി വെളിയിലേയ്ക്കു പുറപ്പെട്ടുപോരകട്ടെ.

3. ***യദി ശോകോ യദി വാഭിശോകോ യദി വാ രാജ്ഞോ വരുണസ്യാസി പുത്രഃ, ഹ്രഡൂ ഡുർനാമാസി ഹരിതസ്യ ദേവ സ നഃ സംവിദ്വാൻ പരി വൃങ്ഗ്ധി തക്മൻ.***

ഹേ ജീവിതത്തെ ദുഃഖമയമാക്കുന്ന ജ്വരമേ! നീ ശരീരത്തിനുള്ളിൽ താപത്തെ ഉല്പാദിപ്പിച്ച് കഷ്ടദായകനായിരിക്കുന്നു, അഥവാ എല്ലാ ശരീരങ്ങ ളേയും തപിപ്പിക്കുന്നവനാകുന്നു, നീ വരുണരാജൻെറ പുത്രനും ആയിരിക്കുന്നു. എന്നിരുന്നാലും നീ പുരുഷശരീരത്തിൽ പീതവർണ്ണത്തെ സൃഷ്ടി ക്കുന്നതു കാരണം നീ വിധിയെന്ന പേരിൽ അറിയപ്പെടുന്നു. ഹേ ജ്വരമേ! നീ നിൻെറ ഉല്പത്തിസ്ഥാനത്തെ അറിഞ്ഞിട്ട് ഞങ്ങളുടെ ഉഷ്ണജലത്താൽ ഭിസിഞ്ചിത മായ ശരീരത്തെ ത്യജിച്ച് വെളിയിലേയ്ക്ക് പുറപ്പെട്ടുപോകൂ.

4. ***നമഃ ശീതായ തക്മനേ നമോ രുരായ ശോചിഷേ കൃണോമി, യോ അൻഷ്യേദ്യു രഭയദ്യു രഭ്യേദി തൃതീയകായ നമോ അസ്തു തക്മനേ.***

ശീതത്തെ ഉല്പാദിപ്പിക്കുന്ന ശീതജ്വരത്തിന് എൻെറ നമസ്കാരം. താപോ ല്പാദകനായ ജ്വരത്തെ നമസ്കരിക്കുന്നു. യാതൊന്ന് പ്രതിദിനം വന്നുകൊണ്ടിരി

ക്കുന്നുവോ, മറ്റു ദിവസങ്ങളിൽ വന്നുകൊണ്ടിരിക്കുന്നുവോ, യാതൊന്ന് മൂന്നാം നാളിൽ വരുന്നതായിരിക്കുന്നുവോ, ആ എല്ലാ വിധത്തിലുമുള്ള ജ്വരങ്ങളെ ഞാൻ നമസ്ക്കരിക്കുന്നു.

**സൂക്തം ഇരുപത്തിയാറ്**

(ഋഷി-ബ്രഹ്മാവ്. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി, ത്രിഷ്ടുപ്.)

1. ***ആരെ സാവസ്മദസ്തു ഹേദിർദേവാസോ അസത്,***
***ആരെ അശ്മാ യമസ്യഥ.***

ശത്രുക്കളാൽ വിക്ഷേപിക്കപ്പെട്ട അസ്ത്രം ഞങ്ങളിൽനിന്നും ദൂരെത്തന്നെ യായിരിക്കട്ടെ. ഞങ്ങളെ കൊല്ലുന്നതിനുവേണ്ടി എറിയുന്ന കല്ലുകൾ, അമ്പുകൾ തുടങ്ങിയവ എല്ലാം ഞങ്ങളിൽനിന്നു വളരെ അകലെ പതിക്കട്ടെ.

2. ***സഖാസാവസ്മഭ്യമസ്തു രാതിഃ സഖേന്ദ്രാ ഭഗഃ,***
***സവിതാ ചിത്രരാധാഃ***

ആകാശത്തിൽ കാണപ്പെടുന്ന സൂര്യഭഗവാൻ നമ്മുടെ മിത്രമാകട്ടെ. ധനയുക്തനായ സൂര്യദേവനും പരമൈശ്വര്യസമ്പന്നനായ ഇന്ദ്രദേവനും നമ്മുടെ മിത്രങ്ങൾ ആകട്ടെ.

3. ***യൂയം ന പ്രവതോ നപാന്മരുത സൂര്യത്വചസഃ,***
***ശമം യച്ഛാഥ സുപ്രഥാഃ.***

ഭൂമിയിൽനിന്നും സൂര്യനാൽ വലിച്ചെടുത്ത ജലത്തെ നിശ്ചിതസമയംവരെ വഹിച്ചുകൊണ്ടിരിക്കുന്ന പർജന്യ (മേഘം) ദേവാ! ഹേ മാരുതഗണങ്ങളേ! നിങ്ങൾ സൂര്യസദൃശം തേജസ്വികളാകുന്നു. നിങ്ങളെല്ലാവരും ഞങ്ങൾക്ക് വിസ്തൃതവും പൂർണ്ണവുമായ സുഖം പ്രദാനം ചെയ്താലും.

4. ***സുഷൂ ദത മൃഡത മൃഡയാ നസ്തൻഭ്യോ,***
***മയസ്തോകേഭ്യസ്കൃധി.***

ഹേ ഇന്ദ്രാദിദേവതകളേ! നിങ്ങളെല്ലാവരുംകൂടി ശത്രുക്കളാലയയ്ക്കപ്പെടുന്ന അസ്ത്രശസ്ത്രങ്ങളെ ഞങ്ങളിൽനിന്നും ദൂരേയ്ക്കു മാറ്റിക്കളയണേ. ഞങ്ങൾക്ക് സുഖം പ്രദാനം ചെയ്യണേ. ഞങ്ങളുടെ അനിഷ്ടങ്ങൾ അകറ്റി ഞങ്ങൾക്കു സൗഖ്യവും ആരോഗ്യവും പ്രദാനം ചെയ്യണേ. ഞങ്ങളുടെ കുഞ്ഞുകുട്ടികൾക്കും സുഖം തരണേ.

**സൂക്തം ഇരുപത്തിയേഴ്**

(ഋഷി-അഥർവൻ. ദേവത-ഇന്ദ്രാണി. ഛന്ദസ്-പംക്തി, അനുഷ്ടുപ്)

1. ***അമൂഃ പാരേ പൃദാക്വ സ്രിഷപ്താ നിർജരായവഃ***
***താസാം ജരായുഭിർവയമക്ഷ്യാ വപി വ്യയാമസ്യഘായോഃ***
***പരിപന്ഥിനഃ.***

നാഗലോകത്തിൽ ഇരുപത്തിയൊന്നു ജാതി സർപ്പങ്ങൾ വസിക്കുന്നു. ആ സർപ്പങ്ങളുടെ പടം പോളകൾപോലെ ചുറ്റിപ്പിടിച്ചിരിക്കുന്നു. ആ പടത്താൽ മറ്റുള്ളവരെ ഉപദ്രവിക്കുന്നതിനു തയ്യാറായി രണക്ഷേത്രത്തിൽ അണിനിരന്നി രിക്കുന്നു. ശത്രുക്കളുടെ നയനങ്ങളെ നാം ആച്ഛാദിതമാക്കുന്നു.

2. ***വിഷൂച്യേതു കൃന്തതീ പിനാകമിവ ബിഭ്രതീ,***
***വിഷ്വക് പുനഭുംവാ മനോƒസമൃദ്ധാ അഘായവഃ.***

ശത്രുക്കളെ ഹിംസിക്കുന്നതിന് സമർത്ഥങ്ങളും ശിവൻെറ ധനുസ്സിനു സമാനം തീക്ഷ്ണവുമായ അസ്ത്രശസ്ത്രങ്ങളെ ധരിച്ച് ബഹളം സൃഷ്ടിച്ചു കൊണ്ട് നമ്മുടെ സൈന്യങ്ങൾ നാലുഭാഗങ്ങളിൽക്കൂടിയും മുന്നേറിക്കൊണ്ടിരി ക്കുന്നു. ശത്രുസൈന്യങ്ങൾ ഒരേ സ്ഥലത്തു കൂടിയിരിക്കുകയാണെങ്കിൽ അവർ കർത്തവ്യങ്ങളെപ്പറ്റി ചിന്തിക്കാതെ അവരുടെ രാജാവിനേയും ദേശം, കോശം മുതലായവയേയും എന്നെന്നേയ്ക്കുമായി നശിപ്പിക്കട്ടെ.

3. ***ന വഹവഃ സമശകൻ നാർഭകാ അഭി ദാധൃഷുഃ,***
***വേണോരദ്ഗാഇവാഭിതോഽ സമൃദ്ധാ അധായവഃ.***

നിസ്സാരന്മാരായ ശത്രുക്കൾ നമ്മുടെ മുൻപിൽ വരാതിരിക്കട്ടെ. അശ്വം, രഥം, ഗജം, കാലാൾ ഇപ്രകാരമുള്ള അസംഖ്യങ്ങളായ ശത്രുക്കളും നമ്മുടെ മേൽ വിജയം പ്രാപിക്കുവാൻ കഴിയാത്തവരായി ഭവിക്കട്ടെ. പരാജയമടഞ്ഞ നിർദ്ധനരായ വൈരികൾ മുളയുടെ ദുർബലശാഖകൾപോലെ ബലഹീനരായി ത്തീർന്നിരിക്കുന്നു. അങ്ങനെതന്നെ അസമൃദ്ധിയേയും പ്രാപിക്കട്ടെ.

4. ***പ്രേതം പാദൗ പ്രസ്ഫുരതം ബഹതംപൃണതോ ഗൃഹാൻ***
***ഇന്ദ്രാണ്യേതുപ്രഥമാജീതാമുഷിതാ പുരഃ.***

ഹേ വീരന്മാരായ ഭടന്മാരേ! നിങ്ങൾ അതിവേഗം ലക്ഷ്യത്തിൽ എത്തിച്ചേരൂ. ഇച്ഛരിതഫലത്തെ പ്രദാനം ചെയ്യുന്നവരായ പുരുഷന്മാരുടെ നിവാസസ്ഥാനം വരെ ഞങ്ങളെ എത്തിക്കുകയും ശത്രുക്കളുടെ രാജ്യംവരെ ഞങ്ങളുടെ സൈന്യ ങ്ങളെ എത്തിക്കുകയും ചെയ്യൂ. സൈന്യങ്ങളുടെ റാണിയായ ഇന്ദ്രാണീ ദേവി സംരക്ഷണത്തിനുവേണ്ടി മുന്നിൽ നടക്കണേ.

## സൂക്തം ഇരുപത്തിയെട്ട്

(ഋഷി-ചാതനൻ. ദേവത-അഗ്നി. ഛന്ദസ്-അനുഷ്ടുപ്, ബൃഹിതി.)

1. ***ഉപ പ്രാഗാദ് ദേവോ അഗ്നീ രക്ഷോഹാമീവചാതനഃ***
***ദഹന്നപ ദ്വയാവിനോ യാതുധാനാൻ കിമീദിനഃ.***

അഗ്നിദേവൻ രോഗങ്ങളേയും രാക്ഷസന്മാരേയും നശിപ്പിക്കുന്നു. അദ്ദേഹം സ്വർഗ്ഗത്തിൽ വസിക്കുന്നു. അദ്ദേഹം ക്രൂരശബ്ദങ്ങളോടുകൂടിയ ഹിംസകന്മാ രേയും പരച്ഛിദ്രാന്വേഷികളേയും പീഡകന്മാരേയും ഭസ്മീകരിച്ചുകൊണ്ട് ഈ പുരുഷൻെറ സമീപത്തേയ്ക്ക് ആഗമിച്ചുകൊണ്ടിരിക്കുന്നു.

2. ***പ്രതി ദഹ യാതുധാനാൻ പ്രദി ദേവ കിമോദിനഃ,***
***പ്രതീചിഃ കൃഷ്ണവതനേ സം ദഹ യാതുധാന്യാഃ.***

ഹേ അഗ്നീ! ഈ പരിഛിദ്രാന്വേഷികളായ പിശാചുകളേയും കഷ്ടപ്പെടു ത്തുന്ന രാക്ഷസന്മാരേയും ഭസ്മമാക്കണേ. ജീവികൾക്കു പ്രതികൂലമായി പ്രവർ ത്തിക്കുന്ന രാക്ഷസികളേയും ഭസ്മീകരിക്കണേ.

3. ***യാ ശശാപ ശപനേനം യാധം മൂരമാദധേ,***
***യാ രസസ്യ ഹരണായ ജാതമാരേഭേ തോകമത്തു സാ.***

ഹിംസാത്മകമായ പാപം ചെയ്യുന്ന രാക്ഷസികൾ, കഠോരശബ്ദങ്ങളിൽ കുവാക്യങ്ങൾ ഉച്ചരിക്കുന്ന രാക്ഷസികൾ, സന്താനങ്ങളുടെ രൂപരസത്തേയും പുഷ്ടിയേയും ഹരണം ചെയ്യുവാൻ ആരംഭിക്കുന്ന രാക്ഷസികൾ, അവരുടേയും ഞങ്ങളുടെ ശത്രുക്കളുടേയും പ്രജകളെത്തന്നെ ഭക്ഷിക്കട്ടെ.

4. ***പുത്രമത്തു യാതുധാനീഃ സ്വസാരമുത നപ്ത്യം,***
***അധാ മിഥോ വികേശ്യോ വിഘ്നതാം യാതുധാന്യോ വി***
***തൃഹ്യന്താമരായ്യഃ.***

ആ രാക്ഷസികൾ സ്വന്തം പുത്രന്മാരെയും ഭഗിനികളെയും, പൗത്രാദികളെയും ഭക്ഷിക്കട്ടെ. അവർ പരസ്പരം മുടിക്കു പിടിച്ച് വലിച്ചിഴച്ച് പടവെട്ടി മൃത്യുവിനി രയാകട്ടെ.

# അനുവാകം ആറ്

## സൂക്തം ഇരുപത്തിയൊമ്പത്

(ഋഷി-വസിഷ്ഠൻ. ദേവത-ബ്രഹ്മണസ്പതി തുടങ്ങിയവർ. ഛന്ദസ്-അനുഷ്ടുപ്)

1. ***അഭീവർതേന മണിനാ യേനേന്ദ്രോ അഭിവാവൃധേ,***
***തേനാസ്മാൻ ബ്രഹ്മണസ്പതേഽഭി രാഷ്ട്രായ വർധയ.***

ഹേ ബ്രഹ്മണസ്പതേ! ഇന്ദ്രൻ യാതൊരു സമൃദ്ധിദായക മണിയാൽ അഭിവൃദ്ധിയെ പ്രാപിക്കുന്നുവോ ആ മണിയുടെ സഹായത്താൽ ശത്രുക്കളാൽപീഡി

പ്പിക്കപ്പെടുന്ന ഞങ്ങളുടെ രാഷ്ട്രങ്ങളുടെ സമൃദ്ധി വർദ്ധിപ്പിക്കണേ. അശ്വം, അജം, ഐശ്വര്യം എന്നിവയാൽ ഞങ്ങളെ സമ്പന്നമാക്കണേ.

2. ***അഭിവൃത്യ സപത്നാനഭി യാ നോ അരാതയഃ,***
***അഭി പൃതന്യന്തം തിഷ്ഠാഭി യോ നോ ദുരസ്യതി.***

ഹേ മണീ! നീ ഞങ്ങളുടെ ശത്രുക്കൾക്കെതിരായി ഞങ്ങളുടെ പക്ഷത്തു നിന്നും അവരെ പരാജിതരാക്കൂ. നീ ഞങ്ങളുടെ എല്ലാ വൈരികളുടേയും മുമ്പിൽ ചെന്ന് അവരെ നിർവീര്യരാക്കൂ.

3. ***അഭി ത്വാ ദേവഃ സവിതാഭി സോമോ അവീവൃധത്,***
***അഭി ത്വാ വിശ്വാ ഭൂതാന്യഭിവർതോ യഥാസസി.***

ഹേ മണീ! ജീവികൾക്കു വീര്യത്തെ നൽകുന്ന സൂര്യദേവൻ നിന്നെ സമൃദ്ധമാക്കിയിരിക്കുന്നു. സോമൻ നിന്നെ വളർത്തിയിരിക്കുന്നു. എല്ലാ ജീവികളും നിന്നെ വൃദ്ധിപ്പെടുത്തിയിരിക്കുന്നു. യാതൊരുത്തൻ നിന്നെ ധരിച്ചിരിക്കുന്നുവോ നീ അവൻെറ മഹിമ വിപുലമാക്കിയിരിക്കുന്നു.

4. ***അഭിവർതോ അഭിഭവഃ സപത്നക്ഷയണോ മണിഃ,***
***രാഷ്ട്രായ മഹ്യം ബധ്യതാം സപത്നേഭ്യഃ പരാഭുവേ.***

ഈ വൃദ്ധിദായകവും ശത്രുക്കളെ വശീകരിച്ച് അവരെ നശിപ്പിക്കുന്നതുമായ ഈ മണി രാഷ്ട്രത്തിൻെറ സമൃദ്ധിക്കായും ശത്രുക്കളുടെ നാശത്തിനായും എന്നിൽ ബന്ധിക്കൂ.

5. ***ഉദസൗ സൂര്യോ അഗാദുദിതം യാമകം വചഃ,***
***യഥാഹം ശത്രുഹോക്f സാന്യപത്നഃ സപന്നഹാ.***

എല്ലാ പ്രാണികൾക്കും ആദിത്യൻ പ്രേരണയെ പ്രദാനം ചെയ്യുന്നവനായിരിക്കുന്നു. ശത്രുക്കളെ നിന്ദിക്കുന്നതിനഭിലാഷത്തോടുകൂടിയ എൻെറ മന്ത്രരൂപമായ വാണിയും രൂപം പ്രാപിച്ചിരിക്കുന്നു. ഈ മണി ധരിച്ചിരിക്കുന്ന ഞാൻ വൈരികളെ ഹിംസിക്കുന്നതിനാൽ സമർത്ഥനായിത്തീരും. അതിനാൽ ഇന്ന് ഈ ആദിത്യനും മന്ത്രവും പ്രത്യക്ഷമായിരിക്കുന്നു.

6. ***സപത്നക്ഷയണോ വൃഷാഭിരാഷ്ട്രോ വിഷാസഹിഃ,***
***യഥാഹമേഷാം വീരാണാം വിരാജാനി ജനസ്യ ച.***

ഹേ മണീ! നിൻെറ ബലത്താൽ ഞാൻ ശത്രുക്കളെ ഹനിക്കുന്നവനും പ്രജകളെ ഇച്ഛരിതഫലങ്ങളാൽ നനയ്ക്കുന്നവനും സ്വന്തം രാഷ്ട്രത്തിൻെറ നായകനും ശത്രുക്കളെ വശത്താക്കുന്നവനും ആയിത്തീരും. കഷ്ടപ്പെടുത്തുന്ന ശത്രുഭടന്മാരുടെമേലും അവരുടെ പ്രജകളുടെമേലും ഭരണം നടത്തുവാൻ കഴിവുള്ളവനായും ഭവിക്കും.

**സൂക്തം മുപ്പത്.**

(ഋഷി-അഥർവൻ, ആയുഷ്മാവ്. ദേവത-വിശ്വേദേവകൾ. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി)

1. ***വിശ്വേ ദേവാ വസവോ രക്ഷതേമമുതാദിത്യാ ജാഗൃത യുവമസ്മിനു***
***മേമം സനാഭിരുത വാന്യനാഭിർമേമം പ്രാപത് പൗരുഷേയോ വധോ യഃ***

ഹേ ഇന്ദ്രാ! ഹേ വിശ്വദേവതകളേ! ഹേ വസുഗണങ്ങളേ! ദേവതകളേ! ഈ ആയുസ്സ് ആഗ്രഹിക്കുന്ന പുരുഷനെ രക്ഷിക്കണേ. ഹേ ധാതാവേ! അര്യമാ! നിങ്ങളും ശ്രദ്ധയോടുകൂടി ഇപ്രകാരംതന്നെ ചെയ്യുവിൻ. ഈ പുരുഷൻെറ സജാതീയരും വിജാതീയരുമായ ശത്രുക്കളും അവൻെറ സാമീപ്യം പ്രാപിക്കാതിരിക്കട്ടെ ഇവനെ ഹിംസിക്കുന്നതിൽ യാതൊരുത്തനും സമർത്ഥനാകാ തിരിക്കട്ടെ.

2. ***യേ വോ ദേവാഃപിതരോ യേ ച പുത്രാഃ സചേതസോ മേ***
***ശൃണുതേദമുക്തം,***
***സർവേഭ്യോ വഃ പരി ദദമ്യേതം സ്വസ്തേf നം ജരസേ വഹാഥ.***

ഹേ ദേവഗണങ്ങളേ! നിങ്ങളുടെ പിതൃക്കളും പുത്രൻമാരും ഈ പുരുഷനെ സംബന്ധിച്ചുള്ള എൻെറ പ്രാർത്ഥന ശ്രദ്ധിച്ചാലും. ഈ ആയുസ്സ് അഭിലഷി

ക്കുന്ന പുരുഷനെ ഞാൻ നിങ്ങളെ ഏൽപിക്കുന്നു. നിങ്ങളിവനെ വിപത്തുകളിൽ നിന്നു രക്ഷിച്ചു പൂർണ്ണായുസ്സുവരെ ജീവിപ്പിക്കൂ.

3. ***യേ ദേവാ ദിവിഷു യേ പൃഥിവ്യാം യേ അന്തരീക്ഷ ഓഷധീഷു പശുഷ്വപ്സ്വന്തഃ,***
***തേ കൃണുത ജരസമായുരസ്മൈ ശതമന്യാൻ പരി വൃണക്തു മൃത്യൂൻ.***

ഹേ എല്ലാ ദേവൻമാരുമായുള്ളോരേ! നിങ്ങൾ ലോകത്തിൻെറ ഉപകാരാർത്ഥം സ്വർഗ്ഗത്തിൽ വസിക്കുന്നു. അഗ്നി മുതലായ ദേവൻമാരേ! നിങ്ങൾ ഭൂമണ്ഡലത്തിൽ വസിക്കുന്നു. ഹേ വായുവേ! നിങ്ങൾ അന്തരീക്ഷത്തിൽ സഞ്ചരിക്കുന്നു. ഹേ മുപ്പത്തിയഞ്ചു ദേവതകളേ! ഔഷധികളുടേയും ഗോക്കൾ മുതലായ മൃഗങ്ങളുടേയും അധിഷ്ഠാനദേവതകളേ! നിങ്ങളെല്ലാവരും ആയുഷ്കാമമനുഷ്യൻെറ ആയുസ്സ് ദീർഘിപ്പിക്കൂ. ഇവനെ നൂറ് സംവൽസരം ജീവിപ്പിക്കുന്നതിന് മൃത്യുവിൻെറ കാരണരൂപങ്ങളായ ജ്വരാദികളേയും അതുപോലെയുള്ള മറ്റു കാരണങ്ങളേയും മാറ്റിക്കളയൂ.

4. ***യേഷാം പ്രയാജാ ഉത വാനുയാജാ ഹുതഭാഗാ അഹുതാദശ്ച ദേവാഃ,***
***യേഷാം വഃ പഞ്ചപ്രദിശോ വിഭക്താസ്താൻ വോ അസ്മൈ സത്രസദഃ കൃണോമി.***

യതൊരഗ്നി നിമിത്തമായി പഞ്ചയാഗങ്ങൾ നടത്തപ്പെടുന്നുവോ, ആ അഗ്നിയും യാതൊരു ദേവതകൾക്കുവേണ്ടി ത്രിയാഗങ്ങൾ നടത്തപ്പെടുന്നുവോ ആ അഗ്നിയും അഗ്നിയിൽ ഹോമിക്കപ്പെട്ട ഹവിസ്സ് യാതൊന്നിൻെറ ഭാഗമായിരിക്കുന്നുവോ അതും ഇന്ദ്രാദിദേവഗണങ്ങളും അഗ്നിയിൽനിന്നും അന്യത്ര വീണുപോയ ഹവിസ്സിൻെറ ഭക്ഷകരായ ബലിഹരണാദിദേവതകളും ദിക്കുകളുടെ ദേവതകളും മറ്റെല്ലാ ദേവൻമാരും ആയുസ്സ് ആഗ്രഹിക്കുന്ന ഈ പുരുഷൻെറ ആയുസ്സ് ദീർഘിപ്പിക്കുന്നതിന് യാഗസമീപം ഇരിക്കുന്നതിനായി ഞാൻ നിയോഗിക്കുന്നു.

## സൂക്തം മുപ്പത്തിയൊന്ന്

(ഋഷി-ബ്രഹ്മാവ്. ദേവത-ദിക്പാലകർ. ഛന്ദസ്-അനുഷ്ടപ്പ്)

1. ***ആശാനാമാശാപാലേഭ്യശ്ചതുർഭ്യോ അമൃതേഭ്യഃ,***
***ഇദം ഭൂതസ്യാധ്യക്ഷേഭ്യോ വിധേമ ഹവിഷാ വയം.***

എല്ലാ ജീവികളുടേയും സ്വാമിയും അമൃതത്വത്താൽ യുക്തൻമാരുമായ ഇന്ദ്രൻ മുതലായ നാലുദിക്പാലകൻമാർക്കുവേണ്ടി ഈ യാഗത്തിൽ നാം മന്ത്രയുക്തമായ ആഹുതി അർപ്പിക്കുന്നു.

2. ***യ ആശാനാമാശാപാലാശ്ചത്വാര സ്ഥന ദേവാഃ,***
***തേ നോ നിരൃത്യാഃ പാശേഭ്യോമുഞ്ചതാംഹസോ അംഹസഃ.***

ഹേ ഇന്ദ്രാദിചതുർദേവതകളേ! ഞങ്ങളെ സന്താപത്തിലാഴ്ത്തുന്ന പാപദേവതയായ നിരൃതിയുടെ മൃത്യുദായകമായ പാശങ്ങളിൽനിന്നും അതിൻെറ മറ്റു ദുഃഖദായകങ്ങളായ പാശങ്ങളിൽനിന്നും ഞങ്ങളെ സംരക്ഷിക്കണേ.

3. ***അസ്രമാസ്ത്വാ ഹവിഷാ യജാമ്യശ്ലോണസ്ത്വാ ഘൃതേന ജുഹോമി,***
***യ ആശാനാമാശാപാലസ്തുരീയോ ദേവഃ സ നഃ സുഭൂതമേഹ വക്ഷത്.***

ഹേ കുബേരാ! കാമ്യധനപ്രാപ്തിക്കായി ഞാൻ നിങ്ങൾക്ക് ഹവിസ്സ് അർപ്പിക്കുന്നു. ഞാൻ മുടന്തുരോഗമുക്തനായി നിങ്ങളെ പൂജിക്കുന്നു. മുകളിൽ പറഞ്ഞിരിക്കുന്ന ദിക്പാലകൻമാരിൽ നാലാമത്തെ ദേവത ഞങ്ങൾക്ക് സ്വർണ്ണം മുതലായ ധനം പ്രദാനം ചെയ്യണേ; എൻെറ ഹവിസ്സാൽ തൃപ്തനാകണേ.

4. ***സ്വസ്തി മാത്ര ഉത പിത്രേ നോ അസ്തു സ്വസ്തി ഗേഭ്യോ ജഗതേ പുരുഷേഭ്യഃ,***
***വിശ്വം സുഭൂതം സുവിദത്രം നോ അസ്തു ജ്യോഗേവ ദൃശേമ സൂര്യം.***

ഞങ്ങളുടെ മാതാവ്, പിതാവ്, ഗോക്കൾ, സമസ്യ ഇവയെല്ലാം ലോകത്തിനുവേണ്ടി കുശലമായിരിക്കട്ടെ. ഞങ്ങളുടെ മാതാവു മുതലായവർ ധനത്തോടും ശ്രേഷ്ഠ ജ്ഞാനത്തോടും കൂടിയവരാകണേ; ഞങ്ങൾ ഒരു നൂറു സംവത്സരം വരെ സൂര്യനെ ദർശിക്കുന്നവരായിരിക്കണേ.

***സൂക്തം മുപ്പത്തിരണ്ട്***

(ഋഷി–ബ്രഹ്മാവ്. ദേവത–ദ്യോവ്. പൃഥ്വി. ഛന്ദസ്–അനുഷ്ടുപ്)

1. ***ഇദം ജനാസോ വിദഥ മഹദ് ബ്രഹ്മ വദിഷ്യതി,***
***ന തത് പൃഥിവ്യാം നോ ദിവി യേന പ്രാണന്തി വിരുധഃ.***

ഹേ ജിജ്ഞാസുക്കളേ! നിങ്ങൾ ഈ വസ്തുവിനെ അറിയുവിൻ. ജലാത്മകമായ ബ്രഹ്മം ഭൂമിയിലും ദ്യോവിലും വസിക്കുന്നില്ല. ആ ജലത്താൽ കൗശികൻ ദ്വാരാ ഉപദേശിക്കപ്പെട്ട ക്ഷിതിയും, ഔഷധികളും വിരോഹണസ്വഭാവത്തോടുകൂടിയ (മുളയെടുക്കുന്ന) ഔഷധികളും ജീവിക്കുന്നു.

2. ***അന്തരീക്ഷ ആസാം സ്ഥാമ ശ്രാന്തസദാമിവ,***
***ആസ്ഥാനമസ്യ ഭൂതസ്യ വിദുഷ്ടദ് വേധസോ ന വാ.***

ഈ ഔഷധി കാരണരൂപമായ ജലം, ആകാശം, പൃഥ്വി ഇവയുടെ മധ്യമായ അന്തരീക്ഷത്തിൽ സ്ഥിതിചെയ്യുന്നു. യക്ഷഗന്ധർവ്വൻമാരുടെ വാസസ്ഥാനവും അന്തരീക്ഷം തന്നെ. ഈ ലോകത്തിൽ കാണപ്പെടുന്ന സ്ഥാവരജംഗമയുക്തമായ വിശ്വത്തിൻെറ ആശ്രയം ജലം തന്നെയാകുന്നു. വിധാതാവ്, മനു മുതലായവർക്കും അതിൻെറ അറിവുണ്ടായിരുന്നുവോ ഇല്ലയോ?

3. ***യദ് രോദസീ രേജമാനേ ഭൂമിശ്ച നിരതക്ഷതം,***
***ആർദ്രതദ്യ സർവദാ സമുദ്രസ്യേവ സ്രോത്യാഃ.***

ഹേ ആകശമേ! ഭൂമീ! നിങ്ങൾ ഈ ജലത്തിൻെറ ഉൽപത്തികർമ്മത്തിൽ വ്യാപൃതരായിരുന്നപ്പോൾ ഇത് ഉത്ഭവിക്കുന്നു. ജലം എപ്പോഴും തരളഗുണത്തോടുകൂടിയതാകുന്നു. സമുദ്രത്തിലേയ്ക്കു പ്രവഹിക്കുന്ന നദികളും സദാ അക്ഷയമായ ജലത്താൽ യുക്തമായിരിക്കുന്നു.

4. ***വിശ്വമന്യാമഭിവാരം തദന്യസ്യാമധി ശ്രിതം,***
***ദിവേ ച വിശ്വവേദസേ പൃഥിവ്യൈ ചാകരം നമഃ.***

ആകാശം ഭൂമിയുടെ മൂടിയാകുന്നു. പൃഥ്വിയുടെ ആശ്രിതമായ ദ്യോവിൽ നിന്നും വൃഷ്ടി യാചനം നടത്തുന്നു. വൃഷ്ടിയാൽ സമസ്തധനങ്ങളുടെ കാരണരൂപമായ ആകാശത്തേയും വിശ്വത്തിൻെറ ആശ്രയരൂപമായ പൃഥ്വിയേയും ഞാൻ പ്രണമിക്കുന്നു.

***സൂക്തം മുപ്പത്തിമൂന്ന്***

(ഋഷി–ശന്താതി. ദേവത–ആപ്പ്. ഛന്ദസ്–ത്രിഷ്ടുപ്.)

1. ***ഹിരണ്യവർണാ: ശുചയഃ പാവകാ യാസു ജാതഃ സവിതാ യസ്വഗ്നിഃ,***
***യാ അഗ്നിം ഗർഭ ദഥിരേ സുവർണാസ്താ ന ആപഃ ശം സ്യോനാ ഭവന്തു.***

യാതൊരു ജലം അത്യന്തം രമണീയവും സുന്ദരവുമായ വർണ്ണത്തോടുകൂടിയതും പവിത്രവുമായിരിക്കുന്നുവോ, അതിൽനിന്നും സൂര്യൻ ഉത്ഭവിക്കുന്നു; മേഘസ്ഥവും സമുദ്രസ്ഥവുമായ ജലത്തിൽനിന്നും മിന്നലും ബഡവാഗ്നിയും ഉത്ഭവിച്ചിരിക്കുന്നു; യാതൊന്ന് അഗ്നിഗർഭമായിരിക്കുന്നുവോ എല്ലാവിധത്തിലു

മുള്ള ആ ജലം നമ്മുടെ രോഗാദികളെ അകറ്റി നമുക്ക് സുഖം പ്രദാനം ചെയ്യുന്നതായി ഭവിക്കട്ടെ.

2. ***യാസാം രാജാ വരുണോ യാതി മധ്യേ സത്യാനൃതേ അവ പശ്യഞ്ജനാനാം,***
***യാ അഗ്നിം ഗർഭ ദധിരേ സുവർണാസ്താ ന ആപഃ ശം സ്യോനാ ഭവന്തു.***

യാതൊരു ജലത്തിൽ സ്ഥിതമായ പാപികളുടെ നിയാമകനായ വരുണൻ മനുഷ്യരുടെ സത്യാസത്യങ്ങളെ നിരീക്ഷണം ചെയ്യുന്നു, പാശത്തെ ധരിച്ചുകൊണ്ട് ഫലത്തെ നൽകുന്നു; യാതൊരുജലത്തിൽ അഗ്നിരൂപഗർഭം സ്ഥിരമായിരിക്കുന്നുവോ ആ ജലം നമുക്കു് സുഖവും ശാന്തിയും പ്രദാനം ചെയ്യണേ.

3. ***യാസാം ദേവാ ദിവി കൃണ്വന്തി ഭക്ഷം യാ അന്തരീക്ഷേ ബഹുധാ ഭവന്തി,***
***യാ അഗ്നിം ഗർഭ ദധിരേ സുവർണാസ്താ ന ആപഃ ശം സ്യോനാ ഭവന്തു.***

യാതൊന്നിൽനിന്നും സാരഭൂതമായ സോമരസം സ്വർഗ്ഗത്തിൽ ഇന്ദ്രാദിദേവതകൾ ഭോഗിക്കുകയും യാതൊരു ജലം അന്തരീക്ഷത്തിൽ അനേകരൂപത്തോടുകൂടിയതായിരിക്കുകയും യാതൊന്ന് അഗ്നിയെ ഗർഭത്തിൽ ധാരണം ചെയ്തുകൊണ്ടും കഴിയുന്നുവോ, ആ ജലം നമുക്കു സുഖവും ശാന്തിയും പ്രദാനം ചെയ്യണേ.

4. ***ശിവേന മാ ചക്ഷുഷാ പശ്യതാപഃ ശിവയാ തന്വോപ സ്പൃശത ത്വചം മേ,***
***ഘൃതശ്ചുതഃ ശുചയോ യാഃ പാവകാസ്താ ന ആപഃ ശം സ്യോനാ ഭവന്തു.***

ഹേ ജലത്തിൻെറ അഭിമാനിയായ ദേവതേ! നിങ്ങൾ നിങ്ങളുടെ ദയാർദ്രനയനങ്ങളാൽ എനിക്കു നന്മ ആഗ്രഹിക്കാതിരിക്കുന്നവരുടെ നേരേ കടാക്ഷിക്കുകയും സ്വന്തം ശരീരത്തോട് എൻെറ ത്വക്കിനെ സ്പർശിക്കുകയും ചെയ്യട്ടെ. അമൃതവർഷരൂപമായ ജലവും അഗ്നിഗർഭത്തോടുകൂടിയ ജലവും നമുക്ക് സുഖവും ശാന്തിയും അരുളും.

### സൂക്തം മുപ്പത്തിനാല്

(ഋഷി-അഥർവൻ. ദേവത-മധുവനുസ്പതി. ഛന്ദസ്-അനുഷ്ടുപ്.)

1. ***ഇയം വീരുന്മധുജാതാ മധുനാ ത്വാ ഖനാമസി,***
***മധോരധി പ്രജാതാസി സാനോ മധുമധരുകൃധി.***

സന്മുഖമായി സ്ഥിതിചെയ്യുന്ന വൃക്ഷവും വിരോഹണ സ്വഭാവത്തോടുകൂടിയ മധൂകലതയും (ഇരട്ടിമധുരം) മധുമയിയായ ഈ ഭൂമിയിൽനിന്നു ഉത്ഭവിച്ചിരിക്കുന്നു. ഹേ വല്ലീ! നീ മധുരസ്വഭാവത്തോടുകൂടിയവളാണ്. ഞാൻ നിന്നിലെ മധുരിമ തുരന്നെടുക്കുന്നു. നീ ഞങ്ങളെ മധുരരസപൂർണ്ണമാക്കൂ.

2. ***ജിഹ്വായാ അഗ്രേ മധുമേ ജിഹ്വാമൂലേ മധൂലകം,***
***മമേദഹ ക്രതാവസോ മമ ചിത്തമുപായസി.***

ഹേ മധൂകമേ! ജലമധൂകത്തിൻെറ പുഷ്പം മധുരരസ സമ്പന്നമായിരിക്കുന്നതുപോലെ എൻെറ രസനാഗ്രം മധുരരസത്തോടുകൂടിയതാകട്ടെ, അങ്ങനെ തന്നെ ചെയ്യൂ. നീ എൻെറ ശരീരത്തിലും അന്തഃകരണത്തിലും പ്രവർത്തനങ്ങളിലും വ്യാപ്തമാകു.

3. ***മധുമന്മേ നിക്രമണം മധുമന്മേ പരായണം,***
***മാമിത് കില ത്വം വനഃ ശാഖാം മധുമതീമിവ.***

ഹേ മധൂകലതേ! നിൻെറ ധാരണംകൊണ്ട് എൻെറ നികടവർത്തിയായുള്ള കാമങ്ങളെല്ലാം മധുമയമായിത്തീരട്ടെ, അതുപോലെ അകലെ ചെന്നുള്ള

പ്രവർത്തനങ്ങളും പ്രസന്നമായിരിക്കട്ടെ. എൻെറ വാക്കുകൾ മധുരമയമായി ത്തീരട്ടെ, എൻെറ എല്ലാ വ്യാപാരങ്ങളിലും മധുരമുള്ളതുകൊണ്ട് ഞാൻ എല്ലാവർക്കും പ്രിയങ്കരനായി ഭവിക്കട്ടെ.

4. ***മധോരസ്മി മധുതരോ മദുധാന്മധുമത്തരഃ,***
***മാമിത് കില ത്വം വനഃ ശാഖാം മധുമതീമിവ.***

ഹേ മധൂകലതേ! നിൻെറ സമീപ്യസമ്പർക്കത്തിൽ ഞാൻ മധുവിനേക്കാളും അധികം മധുരമുള്ളവനായിരിക്കും; നീ എനിക്കു മാത്രം സേവനം ചെയ്യുന്നവളായിരിക്കണേ. അതിനാൽ എങ്ങനെ നീ മധു നിറഞ്ഞ ശാഖകൾക്കു സേവനം നിർവഹിക്കുന്നുവോ അങ്ങനെ ഞാനും സർവരാലും സേവനീയനായിതീരണേ.

5. ***പരിത്വാ പരിതത്തനേക്ഷുണാഗാമവിദ്വിഷേ,***
***മഥാ മാം കാമിന്യസോ യഥാ മണാപഗാ അസഃ.***

ഹേ പത്നീ! എല്ലാഭാഗങ്ങളിലുമായി വ്യാപിച്ചിരിക്കുന്ന മധുരരസം നിറഞ്ഞ കരിമ്പിനുസമാനം പരസ്പരം വിദ്വേഷരഹിതമായി മധുമയമായി ജീവിക്കുന്നതിനുവേണ്ടി ഞാൻ നിന്നെ പ്രാപിച്ചിരിക്കുന്നു. നീ എത്രമാത്രം എൻെറ ഇച്ഛാവർത്തിനിയായിരിക്കുന്നുവോ, എനിക്ക് അത്രമാത്രം നിന്നെ ത്യജിച്ച് അന്യത്ര പോകുവാൻ സാധ്യമല്ലാതായിരിക്കുന്നു അതുകൊണ്ട് ഞാൻ നിന്നെ പ്രാപിച്ചിരിക്കുന്നു.

### ***സൂക്തം മുപ്പത്തിയഞ്ച്***

(ഋഷി -അഥർവൻ. ദേവത-ഹിരണ്യൻ. ഛന്ദസ്-ജഗതി, ത്രിഷ്ടുപ്.)

1. ***യദാബധ്നൻ ദാക്ഷായണാ ഹിരണ്യം ശതാനീകായ സുയനസ്യമാനാഃ,***
***തത് തേ ബധ്നാന്യായുഷേ വർചസേ ബലായ ദീർഘായുത്വായ ശതശാരദായ.***

ഹേ പുരുഷാ! നീ ആയുഷ്കാമനാകുന്നു. നിൻെറ ആയുസ്സിനെ വളർത്തുന്നതിനുവേണ്ടി, തീക്ഷ്ണബലപ്രാപ്തിദ്വാരാ ശതായുസ്സാക്കുന്നതിനുവേണ്ടി, എങ്ങനെ ദക്ഷഗോത്രമഹർഷിമാരാൽ ശതാനീക രാജാവിനെ നീലമണിയാൽ ബന്ധിച്ചിരിക്കുന്നുവോ, അങ്ങനെതന്നെ ആനന്ദപ്രദമായ ഹിരണ്യത്താൽ നിന്നെ ഞാൻ ബന്ധിക്കുന്നു.

2. ***നൈനം രക്ഷാംസി ന പിശാചാഃ സഹന്തേ ദേവാനാമോജഃ പ്രഥമജം ഹ്യേതത്,***
***യോ ബിഭർത്തി ദാക്ഷായണം ഹിരണ്യം സ ജീവേഷു കൃണുതേ ദീർഘമായുഃ.***

ഹിരണ്യധാരിയായ മനുഷ്യനെ ജ്വരാദിപീഡകൾ ബാധിക്കുന്നില്ല. മാംസഭക്ഷണക്കാരായ പിശാചുക്കളും അവനെ പീഡിപ്പിക്കുന്നില്ല. ഈ നീലമണി കൊരുക്കപ്പെട്ട സ്വർണ്ണം ഇന്ദ്രാദിദേവകൾക്കും മുമ്പേ ഉത്ഭവിച്ചിരുന്നു. ഇത് ശക്തിവർധകവും ശരീരത്തിൽ അണിയുന്നതിനുള്ള എട്ടാമത്തെ ധാതുവുമാകുന്നു. രാക്ഷസൻമാരെ നശിപ്പിക്കുന്നതാകയാൽ ഇതിനെ ദാക്ഷായണമെന്നു പറയുന്നു. ഇതിനെ ധരിക്കുന്നവൻ രാക്ഷസൻമാരെ നശിപ്പിക്കുന്ന
വനും ദീർഘായുഷ്മാനും ആകും.

3. ***ആപാം തേജോ ജ്യോതിരോജോ ബലം ച വചസ്പതീനാമുത വീര്യാണി,***
***ഇന്ദ്ര ഇവേന്ദ്രിയാണ്യധിധാരയാമോ അസ്മിൻ തദ് ദക്ഷമാണോബിഭരിദ്ധിരണ്യം.***

ജലത്തിൻെറ തേജസ്സ്, സൂര്യചന്ദ്രന്മാരുടെ തേജസ്സ്, ഇന്ദ്രൻെറ ഓജസ്സും, ബലവും, വീര്യവും എല്ലാം ഈ ഹിരണ്യത്തെ ധരിക്കുന്ന പുരുഷനിൽ നിക്ഷേ

പിച്ചിരിക്കുന്നു. ഇന്ദ്രാത്മകമായ കഴിവുകൾ ഇന്ദ്രനിൽതന്നെ ആയിരിക്കുന്നതു പോലെ ഈ പുരുഷനിൽ ഉപരോക്തമായ എല്ലാ ഗുണങ്ങളും പ്രകാശിച്ചു കൊ ണ്ടിരിക്കട്ടെ. പ്രകാശാദിസമൃദ്ധികളോടുകൂടിയ നീലമണിയാൽ യുക്ത മായ സ്വർണ്ണത്തെ ധരിക്കട്ടെ.

4. ***സമാനാം മാസാമൃതുദിഷ്ട്വാ വയം സംവത്സരസ്യ പയസാ പിപർമി, ഇന്ദ്രാഗ്നീ വിശ്വേ ദേവാസ്തേf നു മന്യന്താമഹൃണീയമാനാഃ.***

ഹേ പുരുഷാ! നീ എല്ലാ ഐശ്വര്യങ്ങളേയും ആഗ്രഹിക്കുന്നവനാണ്. ഞാൻ നിന്നെ ഋതുക്കളാൽ പൂർണ്ണനാക്കുന്നു. സംവത്സരങ്ങൾവരെ നില നിൽക്കുന്ന പാലിനാൽ യുക്തമായ ഗോക്കൾ തുടങ്ങിയ മൃഗങ്ങളേയും ധനധാന്യങ്ങ ളേയും കൊണ്ട് സമ്പന്നനാക്കുന്നു. മറ്റെല്ലാദേവതകളോടുംകൂടി ഇന്ദ്രാഗ്നിയും ഞങ്ങളുടെ തെറ്റുകളാൽ ക്ഷോഭിക്കാതെ സുവർണ്ണധാരണത്തിൽനിന്നും ഉളവാകുന്ന ഫലം പ്രദാനം ചെയ്യുന്നവനാകണേ.

# ദ്വിതീയകാണ്ഡം

## അനുവാകം ഒന്ന്

### സൂക്തം ഒന്ന്

(ഋഷി – വേനൻ. ദേവത–ബ്രഹ്മാവ്, ആത്മാവ്. ഛന്ദസ്–ത്രിഷ്ടുപ്, ജഗതി)

1. ***വേനസ്തത് പശ്യത് പരമം ഗുഹാ യദ് യത്ര വിശ്വാ ഭവത്യേകരൂപം, ഇദം പൃശ്നിരദുഹജ്ജായമാനാ സ്വർവിംദോ അഭ്യുനൂഷത വ്രാഃ.***

സത്യജ്ഞാനാദിലക്ഷണങ്ങളോടുകൂടിയ പരബ്രഹ്മത്തിൽ വിശ്വം മുഴുവൻ ലീനമായി സ്ഥിതിചെയ്യുന്നു, അങ്ങനെയുള്ള ബ്രഹ്മത്തെ വേനൻ (സൂര്യൻ) ദർശിച്ചു. ഭൗതികമായ ഈ ജഗത്തിൽനിന്നും അഭിന്നവും സർവ്വശക്തിയുക്ത വുമാകയാൽ ഇതിനെ സൂര്യന്റെ രൂപത്തിലും നാമത്തിലും പ്രകടമാക്കി. അപ്പോൾ മുതൽ ജനിച്ച പ്രജകൾ ഈ സൂര്യനെ അറിയുകയും അഭിമുഖമായിനിന്നു സ്തുതിക്കുകയും ചെയ്യുന്നു.

2. ***പ്ര തദ് വോചേദമൃതസ്യ വിദ്വാൻ ഗന്ധർവ്വോ ധാമ പരമം ഗുഹായത്, ത്രീണി പദാനി നിഹിതാ ഗുഹാസ്യ യസ്താനി വേദ സ പിതു– ഷ്പിതാ സത്.***

രശ്മികളോടുകൂടിയ സൂര്യൻ ഹൃദയഗുഹയിൽ സ്ഥിതിചെയ്യുന്ന ബ്രഹ്മത്തെ ആരാധകരെ ഗ്രഹിപ്പിക്കണേ. ഈ ബ്രഹ്മത്തിന്റെ മൂന്നു പാദങ്ങൾ ഗുഹയിൽ സ്ഥിതിചെയ്യുന്നു, അതായത് സാധാരണദൃഷ്ടിക്കും ജ്ഞാനത്തിൽ നിന്നും മറഞ്ഞിരിക്കുന്നു. ആ ബ്രഹ്മത്തിന്റെ ജ്ഞാനം സത്യോപദേശം കൊണ്ടുമാത്രം സിദ്ധമാകുന്നു.

3. ***സ നഃ പിതാ ജനിതാ സ ഉത ബന്ധുർധാമാനി വേദ ഭുവനാനി വിശ്വാ, യോ ദേവാനാം നാമധ ഏക ഏവ തം സംപ്രശ്നം ഭുവനാ യന്തി സർവാ.***

ഈ സൂര്യാത്മകമായ ബ്രഹ്മം നമ്മുടെ സംരക്ഷകനായ പിതാവാകുന്നു, ഇത് നമ്മെ ജനിപ്പിക്കുന്നവനും നമ്മുടെ ഭ്രാതാവാദിയും ആകുന്നു. അദ്ദേഹം നമ്മുടെ കർമ്മഫലരൂപമായ സ്വർഗ്ഗാദികളുടെ ജ്ഞാതാവും ആകുന്നു. അദ്ദേഹം എല്ലാ ലോകങ്ങളെയും അറിയുന്നു. യാതൊരു പരബ്രഹ്മത്തെ വർണ്ണിച്ചിരി ക്കുന്നുവോ, അതുതന്നെ ഇന്ദ്രൻ, അഗ്നി, മുതലായ നാമത്താൽ ലോകത്തിൽ പ്രകടമായിരിക്കുന്നു.

4. ***പരി ദ്യാവാപൃഥിവീ സദ്യ ആയമൂപാതിഷ്ഠേ പ്രഥമജാമൃതസ്യ, വാചമിവ വക്തരി ഭുവനേഷ്ഠാ ധാസ്യുരേഷാ നന്വേഷേ അഗ്നിഃ.***

ഞാൻ ആകാശം, ഭൂമി മുതലായ എല്ലാ ലോകങ്ങളേയും തത്ത്വജ്ഞാന ത്താൽ പ്രഖ്യാപിച്ചുകഴിഞ്ഞിരിക്കുന്നു. സത്യം ബ്രഹ്മത്താൽ ആദ്യമായി ഉത്ഭവിച്ച

സൂത്രാത്മാവിനേപ്പോലെ ലോകത്തിൽ വ്യാപ്തമായി സ്ഥിതി ചെയ്യുന്നു; അങ്ങനെതന്നെ ഞാനും. വക്താവിൽ സ്ഥിതിച്ചെയ്യുന്ന വാണി പ്രയുക്തമാകുമ്പോൾതന്നെ എങ്ങനെ എല്ലാം ഗ്രഹിക്കപ്പെടുന്നുവോ, അങ്ങനെ ഞാൻ തത്ത്വജ്ഞാനം പ്രകടമായപ്പോൾതന്നെ എല്ലാം പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു.

5. ***പരി വിശ്വാ ഭുവനാന്യാവമൃതസ്യ തന്തും വിതതം ദൃശേകം, യവ ദേവാ അമൃതമാനശാനാഃ സമാനേ യോനാവധ്യൈരയന്ത.***

ഇന്ദ്രാദിദേവകൾ ഏതൊരു കാരണഭൂതമായ ബ്രഹ്മത്തിൽ ലീനമായിരിക്കുന്നുവോ, ഏതൊരു ബ്രഹ്മത്തിൽ സാക്ഷാത്ക്കാരം പ്രാപിച്ച് പരമാനന്ദം അനുഭവിച്ചുകൊണ്ട് ഇന്ദ്രിയങ്ങൾ ബ്രഹ്മത്തിൽ വിലയം പ്രാപിക്കുന്നുവോ, ആ ബ്രഹ്മത്തിൻെറ ദർശനാർത്ഥം ഞാൻ ജ്ഞാനിയാകുന്നതിനുമുമ്പ് വിഭിന്നലോകങ്ങളിൽ അനേകം പ്രാവശ്യം അലഞ്ഞുതിരിഞ്ഞു കഴിഞ്ഞിരിക്കുന്നു.

**സൂക്തം രണ്ട്**

(ഋഷി-മാതൃനാമാ. ദേവത-ഗന്ധർവാപ്സരസ്സുകൾ. ഛന്ദസ്-ജഗതി, ത്രിഷ്ടുപ്.)

1. ***ദിവ്യോ ഗന്ധർവോ ഭുവനസ്യ യസ്പതിരേക ഏവ നമസ്യോ വിക്ഷ്വീഡ്യ, തം ത്വാ യൗമി ബ്രഹ്മണാ ദിവ്യ ദേവ നമസ്തേ അസ്തു ദിവി തേ സധസ്ഥം.***

ദിവ്യജലവും ശക്തികളും ധരിച്ചിരിക്കുന്ന സൂര്യൻ, വൃഷ്ടി മുതലായവയാൽ പരിപോഷിപ്പിക്കുന്നതു കാരണം ഭൂമി മുതലായ ലോകങ്ങളുടെ സ്വാമിയും ജീവികളെ പുഷ്ടിപ്പെടുത്തുന്നവനും ആകുന്നു. അദ്ദേഹം പ്രജകളെ സംബന്ധിച്ചിടത്തോളം സ്തുത്യർഹനാകുന്നു. ഹേ ഗന്ധർവാ! ഞാൻ നിന്നെ പരബ്രഹ്മഭാവത്തോടെ മാനിക്കുകയും ഹവിസ്സു സമർപ്പിച്ചുകൊണ്ട് നമസ്ക്കരിക്കുകയും ചെയ്യുന്നു.

2. ***ദിവി സ്പൃഷ്ടോ യജതഃ സൂര്യത്വഗവയാതാ ഹരസോ ദൈവ്യസ്യഃ, മൃഡാ ഗന്ധർവോ ഭുവനസ്യ യസ്പതിരകേ ഏവ നമസ്യഃ സുശേവാ.***

യാതൊരു ഗന്ധർവൻ ആകാശത്തിൽ സ്ഥിതനും സൂര്യരൂപത്തേക്കാൾ തേജസ്വിയും ലോകങ്ങളുടെ സ്വാമിയും ദേവതകളുടെ കോപം ദൂരീകരിക്കുന്നവനും സുഖദാതാവുമായിരിക്കുന്നുവോ അവൻ നമുക്ക് സുഖം പ്രദാനം ചെയ്യണേ.

3. ***അനവദ്യാഭിഃ സമു ജഗ്വ ആഭിരപ്സാരാപി ഗന്ധർവ ആസീത്, സമുദ്ര ആസാം സദനം മ ആഹുര്യതഃ സദ്യ ആ ച പരാ ച യന്തി.***

സുന്ദരിയായ രശ്മീരൂപ അപ്സരസ്സുകളുമായി സൂര്യഗന്ധർവൻ വിരാജിക്കട്ടെ. ഈ അപ്സരസ്സുകളുടെ സ്ഥാനം സമുദ്രോപ എന്നു പേരുള്ള സൂര്യൻ തന്നെയാകുന്നു. സൂര്യോദയത്തിൽ സൂര്യനിൽനിന്നും രശ്മികൾ പുറപ്പെടുകയും അസ്തമനകാലത്ത് അദ്ദേഹത്തിൽ വിലയം പ്രാപിക്കുകയും ചെയ്യുന്നു എന്ന് വിദ്വാന്മാർ പറയുന്നു.

4. ***അഭ്രിയേ ദിദ്യുന്നക്ഷത്രിയേ യാ വിശ്വാവസും ഗന്ധർവ സചധ്വേ, താഭ്യോ വോ ദേവീർനമ ഇത് കൃണോമി.***

ഹേ നക്ഷത്രരൂപികളായ രശ്മികളേ! നിങ്ങളിൽ ആര് പൂർണ്ണ ഐശ്വ്യത്തോ ടുകൂടിയ ചന്ദ്രനോട് സംയുക്തമായിരിക്കുന്നുവോ, അങ്ങനെയുള്ള നിങ്ങൾക്കു ഞാൻ നമസ്കാരയുക്തമായ ഹവിസ്സിനെ നൽകുന്നു.

5. ***യാഃ ക്ലാന്ദാസ്തമിഷീചയോ f ക്ഷകാമാ മനോമുഹഃ, താദ്യോ ഗന്ധർവ പത്നീഭ്യോ f പ്സരാഭ്യോ f കരം നമഃ.***

ഉപദ്രവങ്ങളാൽ മനുഷ്യരെ കരയിക്കുന്നവളും മോഹങ്ങളിൽ പതിപ്പിക്കുന്നവളും ഗ്ലാനിപരത്തുന്നവളുമായ ഗന്ധർവപതി അപ്സരസ്സുകൾക്ക് നമസ്കാരത്തോടുകൂടി ഹവിസ്സു സമർപ്പണം ചെയ്യട്ടെ.

## സൂക്തം മൂന്ന്

(ഋഷി-അംഗിരസ്സ്. ദേവത-ഭേഷജം. ഛന്ദസ്-അനുഷ്ടുപ്, ബൃഹതി.)

1. ***അദോ യദവധാവത്യവല്കമധി പർവതാത്,***
***തത്തേ കൃണോമി ഭേഷജം സുഭേഷജം യഥാസസി.***

ശ്രേഷ്ഠപർവ്വതങ്ങളിൽ ഉണ്ടാകുന്നതും വ്യാധി നശിപ്പിക്കുന്നതുമായ മഞ്ഞപ്പുല്ലിൻെറ അഗ്രഭാഗംകൊണ്ട് ഞാൻ ഔഷധിയുണ്ടാക്കുന്നു. ഹേമഞ്ഞപ്പുല്ലേ! അത്യധികം വീര്യയുക്തമായ ഔഷധമാക്കി വ്യാധികളെ നശിപ്പിക്കുന്നതിന് ഞാൻ നിന്നെ കഴിവുള്ളതാക്കിത്തീർക്കുന്നു.

2. ***ആദംഗാ കുവിദംഗാ ശതം യാ ഭേഷജാനി തേ,***
***തേഷാമസി ത്വമുത്തമമനാസ്രാവമരോഗണം.***

ഹേ ഔഷധീ! നിൻെറ പ്രയോഗംകൊണ്ട് അതിസാരാദിരോഗങ്ങൾ നശിക്കുന്നു. നിൻെറ സജാതീയ ഔഷധി ഉൽകൃഷ്ടമാകുന്നു. നീ അതിസാരം, അതിമൂത്രം, നാഡീവ്രണം മുതലായ രോഗങ്ങളെ ശമിപ്പിക്കുന്നതിൽ നീ തികച്ചും സമർത്ഥമാകുന്നു.

3. ***നീചൈഃ ഖനന്ത്യസുരാ അരുസ്രാണമിദം മഹത്,***
***തദാസ്രാവസ്യ ഭേഷജം തദു രോഗമനീനശത്.***

പ്രാണനാശക അസുരൻമാർ, ദേഹനാശക വ്യാധികൾ ഈ വ്രണങ്ങളിൽ വ്യാപിച്ചിരിക്കുന്നു. എന്നാൽ ഈ ഔഷധി സ്രവണത്തെ തടയുന്നതും അതി സാരാദിരോഗങ്ങളെ ഉന്മൂലനം ചെയ്യുന്നതുമാകുന്നു.

4. ***ഉപജീകാ ഉദ്ഭരന്തി സമുദ്രാദധി ഭേഷജം,***
***തദാസ്രാവസ്ത ഭേഷജം തദൂ രേഗമശീശമത്.***

ഭൂമിയിലുള്ള ജലരാശിയിൽനിന്നും രോഗനാശിനികളായ ഔഷധരൂപ ത്തോടുകൂടിയ മണ്ണ് മുകളിൽ വരുന്നു. ഈ ഔഷധം എല്ലാപ്രകാരത്തിലുമുള്ള സ്രവണങ്ങളേയും അതിസാരാദിരോഗങ്ങളേയും സമൂലം നശിപ്പിക്കുന്നു.

5. ***അരുസ്രാണമിദം മഹത് പൃഥിവ്യാ അദ്യുദ്ഭൃതം,***
***തദാസ്രാവസ്യ ഭേഷജം തദു രോഗമനീനശത്.***

വയലിലെ മണ്ണ് വ്രണങ്ങളെ ഉണക്കുന്നതും അതിസാരാദിരോഗങ്ങ ളെ നശിപ്പിക്കുന്നതും ആകുന്നു. ഇത് രക്തയുക്തമായ രോഗങ്ങളെ ഉന്മൂലനം ചെയ്യുന്നു.

6. ***ശംനോ ഭവന്ത്വാപ ഔഷധപഃ ശിവാഃ,***
***ഇന്ദ്രസ്യ വജ്രോ അപ ഹന്തു രക്ഷസ ആരാദ് വിസൃഷ്ടാ ഇഷവഃ പരന്തു രക്ഷസാം.***

ഔഷധങ്ങൾക്കുവേണ്ടി ഉപയോഗിക്കപ്പെടുന്ന ജലം നമ്മുടെ രോഗങ്ങളെ ശമിപ്പിക്കുന്നതും സുഖദായകവും ആയി ഭവിക്കട്ടെ. രോഗോൽപാദക കാരണ ങ്ങളെ ഇന്ദ്രൻെറ വജ്രായുധം നശിപ്പിച്ചുകളയട്ടെ. മനുഷ്യരുടെമേൽ രാക്ഷസന്മാ രാൽ വിക്ഷേപിക്കപ്പെടുന്ന രോഗരൂപങ്ങളായ ആയുധങ്ങൾ മറ്റു സ്ഥലങ്ങളിൽ പതിക്കട്ടെ.

## സൂക്തം നാല്

(ഋഷി- അഥർവൻ. ദേവത-ജംഗിഡാമണി. ഛന്ദസ്-പംക്തി, അനുഷ്ടുപ്.)

1. ***ദീർഘായുത്വായ ബൃഹതേ രണായാരീഷ്യന്തോ ദക്ഷമാണാഃ സദൈവ,***
***മണീം വിഷ്കന്ധദൂഷണം ജങ്ഗിഡ് വിഭൃമോ വയം.***

നാം ദീർഘായുസ്സുള്ളവരാകുന്നതിനുവേണ്ടി ഹിംസാത്മക കർമ്മങ്ങ ളിൽ നിന്നും സ്വയം രക്ഷപെട്ടു, രാക്ഷസൻമാരുടെ വേഗത്തെ അവരുദ്ധമാ ക്കുന്ന, ശരീരത്തെ ശോഷിപ്പിക്കുന്ന, വ്യാധികളെ നശിപ്പിക്കുന്ന ജംഗിഡ് വൃക്ഷ നിർമ്മിതമായ മണിയെ ബന്ധിക്കുന്നു (ധരിക്കുന്നു).

2. ***ജങ്ഗിഡോ ജംഭാദ് വിശരാദ് വിഷ്കന്ധാദഭിശോചനാത്,***
***മണിഃ സഹസ്രവീര്യഃ പരിണഃ പാതു വിശ്വതഃ.***

ഈ മണി ഹിംസകന്മാരായ രാക്ഷസന്മാരുടെ ചർവ്വണാദികളിൽനിന്നും ശരീരത്തെ രക്ഷിക്കാൻ കഴിവുള്ളതാകുന്നു. ഇത് എല്ലാ ഭാഗങ്ങളിൽനിന്നും നമ്മെ രക്ഷിക്കട്ടെ.

3. ***അയം വിഷ്കന്ധം സഹതേ{f}യം ബാധതേ അത്രിണഃ,***
***അയം നോ വിശ്വഭേഷജോ ജങ്ഗിഡഃ പാത്വംഹസഃ.***

ഈ മണി മറ്റുള്ളവരാൽ പ്രേരിതങ്ങളായ ഉപദ്രവങ്ങളുമായി ഏറ്റുമുട്ടുകയും അവയുടെ പ്രവർത്തനങ്ങളെ നിർവീര്യമാക്കുകയും ചെയ്യുന്നു. എല്ലാ രോഗങ്ങളേയും ശാന്തമാക്കുന്ന ഔഷധരൂപിയായ ഈ മണി നമ്മെ എല്ലാ പാപങ്ങളിൽനിന്നും രക്ഷിക്കണേ.

4. ***ദേവൈർദത്തേ ന മണിനാ ജങ്ഗിഡേന മയോഭുവാ,***
***വിഷ്കന്ധം സർവ്വാ രക്ഷാസി വ്യായാമേ സഹാമഹേ.***

അഗ്നി മുതലായ ദേവതകൾ ദാനം ചെയ്ത സുഖോൽപാദകമായ ജങ്ഗിഡ മണിയാൽ നാം വിഘ്നങ്ങളെ ഭൂതപ്രേതപിശാചാദി അസുരൻമാരെ അവരുടെ സഞ്ചാരസ്ഥാനത്തിൽ വച്ചുതന്നെ നശിപ്പിക്കുന്നു.

5. ***ശണശ്ച മാ ജങ്ഗിഡശ്ച വിഷ്കന്ധാദമി രക്ഷതാം,***
***അരണ്യാദന്യ ആഭൃതഃ കൃഷ്യാ അന്യോ രസേഭ്യോ.***

ഈ മണിയെ സംബന്ധിക്കുന്ന ചണവും ജങ്ഗിഡും എല്ലാ ഭാഗത്തുനിന്നും എന്നെ രക്ഷിക്കും. ഇതിൽ ചണം കൃഷിയുടെ രസത്തിൽനിന്നും ജങ്ഗിഡ് വനത്തിൽനിന്നും കൊണ്ടുവരുന്നതാണ്. ഇപ്രകാരം ലഭ്യമായിരിക്കുന്ന ഈ രണ്ടും വിഘ്നാദികളിൽനിന്നും നമ്മെ രക്ഷിക്കട്ടെ.

6. ***കൃത്യാദൂഷിരയം മണിരഥോ അരാതിദൂഷിഃ,***
***അധോ സഹസ്വാത്ര് ജങ്ഗിഡഃ പ്രാ ണ ആയൂം ഷി താരിഷത്.***

അന്യരുടെ ആഭിചാരങ്ങളിൽനിന്നും ഉത്ഭവിക്കുന്ന പീഡാദായക കൃത്യങ്ങളെ ഈ മണി അകറ്റിക്കളയുന്നു. ഇവൾ ബലവതിയും ശത്രുക്കളെ അമർച്ച വരുത്തുന്നവളും ആണ്. ഇവൾ നമ്മുടെ ആയുസ്സ് അഭിവൃദ്ധിപ്പെടുത്തണേ.

**സൂക്തം അഞ്ച്**

(ഋഷി-ഭൃഗുരാഥർവണ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ബൃഹതി, ത്രിഷ്ടുപ്.)

1. ***ഇന്ദ്ര ജുഷസ്വ പ്ര വഹാ യാഹി ശൂര ഹരിഭ്യാം,***
***പിബാ സുതസ്യ മതേരിഹ മധോശ്ചകാനശ്ചാരുർമദായ.***

ഹേ ഇന്ദ്രാ! നിങ്ങൾ ദിവ്യ ഐശ്വര്യങ്ങളാൽ സമ്പന്നനാകുന്നു. ഞങ്ങൾ ആഗ്രഹിക്കുന്ന ഫലങ്ങളെ പ്രദാനം ചെയ്യണേ. ഞങ്ങളുടെ യജ്ഞത്തിന് അങ്ങ് കുതിരപ്പുറത്ത് ആഗതനായാലും, ഇടിച്ചുപിഴിഞ്ഞെടുത്ത സോമരസം പാനം ചെയ്താലും. അരിച്ചു ശുദ്ധമാക്കിയ ഈ സോമരസം നിന്നെ തൃപ്തനാക്കണേ.

2. ***ഇന്ദ്ര ജഠരം നവ്യോ ന പൃണസ്വ മധോർദിവോ ന,***
***അസ്യ സുതസ്യ സ്വർണോപ ത്വാ മദാഃ സുവാചോ അഗുഃ.***

ഹേ ഇന്ദ്രാ! അമൃതിനു തുല്യമായ നവീനരസത്താൽ യുക്തമായ സോമരസം നീ ആവോളം പാനം ചെയ്യണേ. ഇടിച്ചുപിഴിഞ്ഞെടുത്ത സോമലതയുടെ ആനന്ദദായകമായ രസം സ്തുത്യർഹനായ നിനക്ക് സ്വർഗ്ഗസമാനം ഹർഷപ്രദമായിത്തീരട്ടെ.

3. ***ഇന്ദ്രസ്തുരാഷാണ്മിത്രോ വൃത്രം യോ ജഘാന യതീർന,***
***വിഭേദ വലം ഭൃഗുർന്ന സസഹേ ശത്രൂൻ മദേ സോമസ്യ.***

ഇന്ദ്രൻ എല്ലാവരുടേയും മിത്രവും ശത്രുക്കളെ അമർച്ച ചെയ്യുന്നവനും ആകുന്നു അദ്ദേഹം വൃത്രാസുരൻ, അവാരകൻ എന്നീ മേഘങ്ങളെ ഹനനം ചെയ്തു. അംഗിരസ്സിൻെറ യഞ്ജസാധനങ്ങളായ ഗോക്കളെ അപഹരിക്കുന്നതിന്നടുത്ത അസുരന്മാരെ അദ്ദേഹം വധിച്ചിരുന്നു. സോമരസം പാനം ചെയ്ത് ഹർഷിതനായിട്ടാണ് ഇന്ദ്രൻ ഈ കാര്യങ്ങളെല്ലാം നിർവ്വഹിച്ചത്.

4. ***ആ ത്വാ വിശന്തുസുതാസ ഇന്ദ്ര പൃണസ്വ കുക്ഷീ വിഡ്ഢി ശക്രധിയേഹ്യാ ന,***
***ശ്രു ധീ ഹവം ഗിരോ മേ ജുഷസ്വേന്ദ്ര സ്വയുഗ്ഭിർമത്സ്വേഹ മഹേ രണായ.***

ഹേ ഇന്ദ്രാ! അങ്ങയുടെ മിത്രങ്ങളായ മരുദ്ഗണാദിദേവകൾ സഹിതം കർമ്മഫലം പ്രദാനം ചെയ്യുന്നതിനു സോമരസം പാനം ചെയ്ത് സന്തുഷ്ട നായാലും.

5. ***ഇന്ദ്രസ്യനു പ്രോ വോചം വീര്യാണി യാനി ചകാര പ്രഥമാനി വജ്രോ, അഹന്നഹിമന്വ പസ്തർദ പ്ര വക്ഷണാ അഭിനത് പർവതാനാം.***

ഇന്ദ്രന്റെ വീര്യംനിറഞ്ഞ പ്രവർത്തനങ്ങളെ ഞാൻ വർണ്ണിക്കുന്നു. അദ്ദേഹം വൃതാസുരനേയും മേഘത്തേയും വധിച്ച് ജലം വർഷിക്കുകയും പർവ്വതങ്ങ ളിൽക്കൂടി നദികൾക്ക് മാർഗ്ഗം തുറന്നുകൊടുക്കുകയും ചെയ്തു.

6. ***അഹന്നഹിം പർവതേ ശിശ്രിയാണ ത്വഷ്ടാസ്മൈ വജ്രം സ്വര്യ തതക്ഷ,***
***വാശ്രാഇവ ധേനവഃ സ്യാന്ദമാനാ അഞ്ജഃ സമുദ്രമവ ജഗ്മുരാപഃ.***

ഇന്ദ്രൻ വൃതാസുരനെ ഹനിച്ചു, മേഘങ്ങളെ ഛിന്നഭിന്നമാക്കി. വൃതാസു രന്റെ പിതാവായ ത്വഷ്ടാവ് ഇന്ദ്രനുവേണ്ടി തന്റെ വജ്രായുധം തീക്ഷ്ണമാക്കിയ പ്പോൾ ഗോക്കൾക്കു തുല്യം മുഖം താഴ്ത്തിക്കൊണ്ടു പ്രവഹിച്ച നദികൾ സമുദ്രത്തെ ലക്ഷ്യമാക്കി പ്രയാണമാരംഭിച്ചു.

7. ***വൃഷായമാണോ അവൃണീത സോമം ത്രികദ്രുകേഷ്വപിബത് സുതസ്യ, ആ സായകം മഘവാദത്ത വജ്ര മഹന്നേ നം പ്രഥമജാമഹീനാം.***

ഇന്ദ്രൻ കാളയ്ക്കു തുല്യം നനയ്ക്കൽ ആചരിക്കുന്നവനാകുന്നു. ആ ഇന്ദ്രൻ സോമരൂപമായ അന്നം പ്രജാപതിയിൽനിന്നും ധരിക്കുകയും സോമയാഗ ത്തിൽ ഇടിച്ചുപിഴിഞ്ഞെടുത്ത രസം പാനം ചെയ്യുകയും ചെയ്തു. അതിന്റെ ശക്തിയാൽ വീര്യവാനായി വജ്രം ഉയർത്തുകയും ഹിംസകരായ അസുരന്മാ രിൽ പ്രഥമനായി ജനിച്ച ഈ വൃതാസുരനെ നശിപ്പിക്കുകയും ചെയ്തു.

## അനുവാകം രണ്ട്

### സൂക്തം ആറ്

(ഋഷി-ശൗനകൻ. ദേവത-അഗ്നി., ഛന്ദസ്-ത്രിഷ്ടുപ്, പംക്തി)

1. ***സമാസ്ത്വാഗ്ന ഋതവോ വർധയന്തു സംവത്സരാ ഋഷയോ യാനിസത്യാ, സം ദിവ്യേന ദീദിഹി രോചനേന വിശ്വാ ആ ഭാഹി പ്രദിശശ്ച- തസ്രഃ.***

ഹേ അഗ്നീ! സംവത്സരം, ഋതു, മാസം, പക്ഷം, ദിവസം മുതലായവ നിനക്ക് സമൃദ്ധിയുണ്ടാക്കട്ടെ. പൃഥ്വി മുതലായവയും നിന്നെ വളർത്തട്ടെ. നീ നിന്റെ പ്രദീപ്തമായ ദിവ്യശരീരത്താൽ നാലു ദിക്കുകളേയും പ്രശോഭിപ്പിക്കണേ.

2. ***സം ചേധ്യസ്വാഗ്നേ പ്ര ച വധയേമമുച്ച തിഷ്ഠ മഹതേ സൗഭഗായ, മാ തേ രിഷന്നുപസത്താരോ അഗ്നേ ബ്രഹ്മാണസ്തേ യശസഃ സന്തു മാന്യേ.***

ഹേ അഗ്നീ! സ്വയം പ്രകാശിതമായി യജമാനന്റെ അഭിലാഷങ്ങളെ പൂർണ്ണമാക്കൂ. അവന് സമ്പത്ത് നൽകുന്നതിനുവേണ്ടി ഉന്നതനായിത്തീരൂ. നിന്നെ സേവിക്കുന്ന ഋത്വിക്കുകൾ, യജമാനന്മാർ മുതലായവർ ഒരിക്കലും ക്ഷീണിത രാകാതെ കർമ്മങ്ങൾ ചെയ്തുകൊണ്ടിരിക്കട്ടെ. നിന്നെ സേവിക്കാത്തവർ യശോര ഹിതരായിത്തീരട്ടെ.

3. ***ത്വാമഗ്നേ വൃണതേ ബ്രാഹ്മണാ ഇമേ ശിവോ അഗ്നേ സംവര ണേ ഭവാ നഃ,***
***സപത്നഹാഗ്നേ അഭിമാതിജിദ് ഭവ സ്വേഗയേ ജാഗൃഹ്യപ്രയുച്ഛൻ.***

ഹേ അഗ്നീ! ഋത്വിക്കുകൾ, യജമാനന്മാർ മുതലായവർ നിന്റെ ഉപാസകൻ മാരാകുന്നു. നീ ഞങ്ങളിൽ നിന്നുണ്ടാകുന്ന തെറ്റുകളിൽ കോപിക്കരുതേ. നീ ഞങ്ങളുടെ ശത്രുക്കളേയും പാപങ്ങളേയും നശിപ്പിച്ചുകൊണ്ട് ഞങ്ങളുടെ ഭവനങ്ങളിൽ സചേഷ്ടനായി വസിക്കണേ.

4. ***ക്ഷത്രേണാഗ്നേ സ്വേന സം രഭസ്വ മിത്രേണാഗ്നേ മിത്രധാ യതസ്വ,***
***സജാതാനാം മധ്യമേഷ്ഠാ രാജ്ഞാമഗ്നേ വിഹവ്യോ ദീദിഹീഹ.***

ഹേ അഗ്നീ! ഞങ്ങളുടെ ശക്തിയോട് സംയുക്തമായിത്തീരൂ. നീ മിത്രങ്ങൾക്കുപകാരിയാണ്. അതിനാൽ അവരെ ഐശ്വര്യത്തിലേയ്ക്കു നയിക്കൂ. സമാനജന്മത്തോടുകൂടിയ ബ്രാഹ്മണരിൽ മധ്യസ്ഥനായിരിക്കൂ, യജമാനന്റെ രക്ഷ കർത്താവായിരിക്കൂ. രാജാക്കന്മാരുടെ ദേവാഹ്വക് യജ്ഞത്തിൽ പങ്കാളി യാകൂ.

5. ***അതി നിഹോ അതി സൃധോƒ ത്യചിത്തീരതി ദ്വിഷഃ,***
***വിശ്വാ ഹ്യƒ ഗ്നേദുരിതാ തര ത്വമഥാസ്മഭ്യം സഹവീരം രയിം ദാഃ.***

ഹേ അഗ്നീ! ഈ വിഷയവികാരങ്ങൾ ശ്വാന-സൂകരയോനികളിൽ നിപതിപ്പിക്കുന്നവയാകുന്നു, അവയെ നശിപ്പിക്കൂ. ശരീരത്തെ ശുഷ്കമാക്കുന്ന വ്യാധികളെ അകറ്റിക്കളയൂ. പാപങ്ങളിൽ പതിക്കുന്ന കുബുദ്ധികളെ നശിപ്പിക്കൂ. ഞങ്ങളുടെ ശത്രുക്കളെ എല്ലാം നശിപ്പിച്ച്, ഞങ്ങൾക്ക് പുത്രപൗത്രാദി ധനം പ്രദാനം ചെയ്യണേ.

## സൂക്തം ഏഴ്

(ഋഷി-അഥർവൻ. ദേവത-വനസ്പതി. ഛന്ദസ്-അനുഷ്ടുപ്, ബൃഹതി)

1. ***അഘദ്വിഷ്ടാ ദേവജാതാ വീരുച്ഛപഥയോപനീ,***
***ആപോ മലമിവ പ്രാണൈക്ഷീത് സർവന് മച്ഛ്പഥാം അധി.***

ശത്രുക്കളിൽ നിന്നുണ്ടാകുന്ന ദോഷങ്ങൾ, വിപ്രശാപങ്ങൾ മുതലായവ നശിപ്പിക്കുന്നതും ദേവനിർമ്മിതവുമായ 'വീരുധ്' (മരുന്ന്) എന്നെ എല്ലാ ശാപങ്ങളിൽനിന്നും മുക്തമാക്കട്ടെ. ശരീരത്തിൽ പുരണ്ടിരിക്കുന്ന അഴുക്ക് ജലത്താൽ എപ്രകാരം കഴുകിക്കളയുന്നുവോ അപ്രകാരം എന്റെ കഷ്ടപ്പാടുകളെ അകറ്റിക്കളയട്ടെ.

2. ***യശ്ച സാപത്നഃ ശപഥോ ജാമ്യാഃ ശപഥശ്ച യഃ,***
***ബ്രഹ്മാ യന്മന്യുതഃ ശപാത് സർവ തന്നോ അധസ്പദം.***

ശത്രുശാപം, ബ്രാഹ്മണ ശാപം, ഭഗിനിയുടെ കോപം ഈ മൂന്നു പ്രകാരങ്ങളിലുമുള്ള ദോഷങ്ങൾ ഞങ്ങളുടെ പാദങ്ങളുടെ അടിയിൽ അമർന്നുപോകട്ടെ.

3. ***ദിവോ മൂലമവതതം പൃഥിവ്യാ അധ്യുത്തതം,***
***തേന സഹസ്രകാണ്ഡേന പരിണഃ പാഹി വിശ്വതഃ.***

ഹേ മണീ! അധോമുഖമായി വ്യാപിച്ചു കിടക്കുന്ന ജഡം, ജഡത്തിനു തുല്യം മുകളിലേയ്ക്ക് ഉയർന്നുനിൽക്കുന്ന, അസംഖ്യം ഗ്രന്ഥികളോടു കൂടിയ കറുകപ്പുല്ലുവഴി നിങ്ങൾ ശാപത്തിൽനിന്നും ഞങ്ങളെ മുക്തമാക്കൂ.

4. ***പരി മാം പരി മേ പ്രജാം പരിണഃ പാഹി ദദ് ധനം,***
***അരാതിർനോ മാ താരിന്മാ നസ്താരിഷുരഭിമാതയഃ.***

ഹേ മണീ! നീ എന്റെ സന്താനങ്ങളേയും സമ്പത്തിനേയും സംരക്ഷിക്കൂ. ഞങ്ങളുടെ ശത്രുക്കൾ അഭിവൃദ്ധി പ്രാപിക്കാതിരിക്കട്ടെ. ഹിംസകന്മാരായ യക്ഷന്മാരും പിശാചുക്കളും ഞങ്ങളെ ഹിംസിക്കുന്നതിൽ അസമർത്ഥരായിത്തീരട്ടെ.

5. ***ശപ്താരമേതു ശപഥോ യഃ സൂഹാർത്തേന നഃ സഹ,***
***ചക്ഷുർമന്ത്രസ്യ ദുർഹാർദഃ പൃഷ്ടീരപി ശൃണീമസി.***

ശപിക്കുന്നവർക്ക് ആ ശാപം തിരിച്ച് ഏൽക്കട്ടെ. ഞങ്ങൾക്ക് അനുകൂലൻ മാരായിട്ടുള്ളവർ ഞങ്ങളെ അനുഗ്രഹിക്കുന്നവരായിരിക്കട്ടെ. ഞങ്ങളോട് ദുർഭാവം പ്രകടിപ്പിക്കുന്നവരുടെയും ഒളിഞ്ഞ് നിന്ദിക്കുന്നവരുടേയും നേത്രങ്ങളും പാർശ്വങ്ങളും ഛിന്നഭിന്നങ്ങളായിത്തീരട്ടെ.

**സൂക്തം എട്ട്**

(ഋഷി-ഭൃഗ്വംഗിരസ്സ്. ദേവത-യക്ഷ്മകുഷ്ഠാദി നാശനം. ഛന്ദസ്- അനുഷ്ടുപ്, പംക്തി)

1. ***ഉദഗാതാം ഭഗവതീ വിചൃതൗ നാമ താരകേ,***
***ത്രി ക്ഷേത്രിയസ്യ മുഞ്ചതാമധമം പാശമുത്തമം.***

വിചൃതി എന്നു പേരുള്ള മൂലനക്ഷത്രത്തിന്റെ ഉദയം ആയി. അത് മാതാപിതാക്കളിൽനിന്നും ലഭിച്ചിട്ടുള്ള ക്ഷയം, കുഷ്ഠം, അപസ്മാരം ആദി രോഗങ്ങളെ പാശതുല്യം ബന്ധിക്കുന്നതാകട്ടെ, രോഗമൂലം നശിപ്പിക്കട്ടെ.

2. ***അപേയം രാത്ര്യുച്ഛത്വപോച്ഛന്ത്വഭികൃത്വരീഃ,***
***വീരുത ക്ഷേത്രിയനാശന്യപ ക്ഷേത്രിയമുച്ഛതു.***

ഈ ഉഷഃകാലരാത്രി ഈ മാറാരോഗങ്ങളെ നശിപ്പിക്കട്ടെ. സൂര്യൻ ഈ രോഗങ്ങളെ ശമിപ്പിക്കട്ടെ. അപസ്മാരാദിരോഗം ഉണ്ടാക്കുന്ന പിശാചിനിയും അകന്നു പോകട്ടെ. ഔഷധങ്ങൾ ഈ രോഗങ്ങളെ ശമിപ്പിക്കുന്നതിൽ വിജയിക്കട്ടെ.

3. ***ബഭ്രോരർജ്ജുനകാണ്ഡസ്യ യവസ്യ തേ പലാല്യാ തിലസ്യ തി-ലപിഞ്ജ്യാ,***
***വീരുത് ക്ഷേത്രിയനാശന്യപ ക്ഷേത്രിയമുച്ഛതു.***

ഹേ രോഗീ! അർജ്ജുനവൃക്ഷത്തിന്റെ തടിയിൽനിന്നും ഉണ്ടാക്കി, യവനത്തിന്റെ തവിടും എള്ളിന്റെ പൂങ്കുലയും കൂട്ടി നിർമ്മിച്ചിട്ടുള്ള മണി നിന്റെ രോഗം ശമിപ്പിക്കട്ടെ. അതുപോലെ മാറാരോഗങ്ങളെ നശിപ്പിക്കുന്ന ഔഷധങ്ങളും രോഗം ശമിപ്പിക്കട്ടെ.

4. ***നമസ്തേ ലാംഗലേഭ്യോ നമ ഈശായുഗേഭ്യഃ,***
***വീരുത് ക്ഷേത്രിയനാശന്യപ ക്ഷേത്രിയമുച്ഛത.***

ഹേ രോഗീ! കാളകളോടുകൂടിയ കലപ്പയേയും അതിന്റെ എല്ലാ ഭാഗങ്ങളേയും നിന്റെ രോഗശമനത്തിനുവേണ്ടി നമസ്ക്കരിക്കുന്നു. തീരാവ്യാധികളെ നശിപ്പിക്കുന്ന ഔഷധം നിന്റെ രോഗം നശിപ്പിക്കട്ടെ.

5. ***നമഃ സനിസ്രസാക്ഷേഭ്യോ നമഃ സദേശ്യേഭ്യോ നമഃ ക്ഷേത്രസ്യ പതയേ,***
***വീരുത് ക്ഷേത്രിയനാശന്യപ ക്ഷേത്രിയമുച്ഛതു.***

മണ്ണു മാറ്റിക്കഴിഞ്ഞ് ഉപേക്ഷിക്കപ്പെട്ട കഴിക്ക് നമസ്ക്കാരം. ജീർണ്ണിച്ച് നിലംപതിക്കാറായിരിക്കുന്ന വാതിലുകളോടുകൂടിയ ശൂന്യഗൃഹങ്ങൾക്കു നമസ്കാരം ആ വീടുകളുടെ ഉടമസ്ഥരെ നമസ്ക്കരിക്കുന്നു. ഈ മാറാരോഗം നശിപ്പിക്കുന്ന ഔഷധം നിന്റെ രോഗം നശിപ്പിക്കട്ടെ.

**സൂക്തം ഒമ്പത്**

(ഋഷി-ഭൃഗ്വംഗിരസ്സ്. ദേവത- വനസ്പതി. ഛന്ദസ്-പംക്തി, അനുഷ്ടുപ്)

1. ***ദശവൃക്ഷ മുഞ്ചേമം രക്ഷസോ ഗ്രാഹ്യാ അധി യൈന ജഗ്രാഹ പർവസു,***
***അഥോ ഏനം വനസ്പതേ ജീവാനാം ലോകമുന്നയ.***

ഹേ മണീ! നീ പ്ലാശ്, അത്തി മുതലായവയാൽ നിർമ്മിതമാണ്. ബ്രഹ്മരാക്ഷസരാൽ ഗ്രഹണീയരായിരുന്ന ബ്രഹ്മരാക്ഷസീ, ഇവനെ അമാവാസ്യ നാൾ പിടിച്ചെടുത്തു. അവളിൽനിന്നും ഇവനെ മോചിപ്പിക്കൂ. ഇവനെ മോചിപ്പിച്ച് പുനർജീവിപ്പിക്കൂ.

2. ***ആഗാദുദഗാദയ ജീവാനാം വ്രാതമപ്യഗാത്,***
***അഭ്രുദു പുത്രാണാം പിതാ നൃണാം ച ഭഗവത്തമഃ.***

ഹേ മണീ! ഈ പുരുഷനെ നിന്റെ പ്രഭാവത്താൽ അവളുടെ പിടിയിൽ നിന്നു മോചിപ്പിക്കൂ, ഈ ലോകത്തിലേക്കു വീണ്ടും മടക്കിക്കൊണ്ടുവരൂ, ഇവൻ തന്റെ പ്രവർത്തനങ്ങളിൽ സമർത്ഥനാകുകയും, തന്റെ പുത്രന്മാരുടെ പിതാവാകുകയും ചെയ്യട്ടെ.

3. ***അധീതീര ധ്യഗാദയമധി ജീവപുരാ അഗൻ,***
***ശതം ഹ്യസ്യ ഭിഷജഃ സഹസ്രമുത വീരുധഃ.***

ബ്രഹ്മരക്ഷസിയിൽനിന്നു മോചനം നേടിയതിനുമേൽ ഈ പുരുഷന് മറന്നുപോയ വിദ്യകൾ വീണ്ടും ഓർമ്മയിൽ വരട്ടെ. വാസസ്ഥാനം തിരിച്ചറിയട്ടെ.

4. ***ദേവാസ്തേ ചീതിമവിദൻ ബ്രഹ്മാണ ഉത വീരുധഃ,***
***ചീതിം തേ വിശ്വേദേവാഃ അവിദൻ ഭൂമ്യാമധി.***

ഹേ മണീ! നീ ഗ്രഹവികാരങ്ങളാൽ രോഗിയെ രോഗവിമുക്തമാക്കുന്നു. നിൻെറ ഈ കഴിവിനെ ഇന്ദ്രാദിദേവൻമാരും അറിയുന്നു. ബ്രാഹ്മണ ഔഷധി, വരുണൻ, മിത്രൻ ആദിയായ ദേവതകളും നിൻെറ ഈ ശക്തി ഗ്രഹിച്ചിട്ടുള്ളവരാകുന്നു.

5. ***യശ്ചകാര സ നിഷ്കരത് സ ഏവ സുഭിഷ്ക്തമഃ,***
***സ ഏവ തുഭ്യം ഭേഷജാനി കൃണവദ് ഭിഷജാ ശുചിഃ.***

അഥർവമഹർഷി ഈ മണിബന്ധനത്തെ രചിച്ചു, അദ്ദേഹം ഈ ഗ്രഹവികാരത്തെ ശമിപ്പിക്കട്ടെ. അദ്ദേഹം മഹാനായ ഭിക്ഷക്കാണ്. ഹേ രോഗീ! പവിത്രജ്ഞാനത്താൽ സമ്പന്നനായ അദ്ദേഹംതന്നെ നിൻെറ ചികിത്സകനായിരിക്കട്ടെ.

**സൂക്തം പത്ത്**

(ഋഷി-ഭൃഗ്വംഗിരസ്സ്. ദേവത-നിരൃതി, ദ്യാവാപൃഥിവി തുടങ്ങിയവർ. ഛന്ദസ്-അനുഷ്ടുപ്.)

1. ***ക്ഷേത്രിയാത് ത്വാ നിരൃത്യാ ജാമിശംസാദ് ദ്രുഹോ മുഞ്ചാമി വരുണസ്യ,***
***പാശാത് അനാഗസം ബ്രഹ്മണാ ത്വാ കൃണോമി ശിവേതേ***
***ദ്യാവാപൃഥിവീ ഉഭേ സ്താം.***

ഹേ പുരുഷാ! നിങ്ങൾ രോഗപീഡിതനാകുന്നു; മാതാപിതാക്കളിൽ നിന്നും ലഭ്യമായ ക്ഷയം, കുഷ്ഠം മുതലായ രോഗങ്ങളിൽനിന്നും നിന്നെ ഞാൻ മുക്തനാക്കുന്നു. നിന്നെ പാപത്തിൽനിന്നും പാപികളെ ദണ്ഡിപ്പിക്കുന്ന വരുണൻെറ പാശത്തിൽനിന്നും ബ്രഹ്മദോഷത്തിൽനിന്നും മുക്തനാക്കുന്നു. ഞാനിതെല്ലാം മന്ത്രശക്തിയാൽ നടത്തുന്നു. ഈ ആകാശവും ഭൂമിയും നിനക്കു മംഗളമേകട്ടെ.

2. ***ശം തേ അഗ്നിഃ സഹാദ്ഭിരസ്തു ശം സോമഃ സഹൗഷധീഭിഃ,***
***ഏവാഹം ത്വാം ക്ഷേത്രിയാന്നിർഋത്യാ ജാമിശംസാദ് ദ്രുഹോ***
***മുഞ്ചാമി വരുണസ്യ പാശാത് അനാഗസം ബ്രഹ്മണാ ത്വാ കൃ-***
***ണോമി ശിവേ തേ ദ്യാവാപൃഥിവീ ഉഭേസ്താം.***

ഹേ രോഗീ! ഈ പർഥിവാഗ്നി ജലാഭിമാനിയായ ദേവതകൾ സഹിതം സുഖം പ്രദാനം ചെയ്യുന്നതാകുന്നു. ഭാര്യ, ഔഷധങ്ങൾ തുടങ്ങിയവയോടുകൂടി സോമൻ നിന്നെ സുഖിമാനാക്കട്ടെ. ഞാൻ നിന്നെ മാറാത്ത വ്യാധികളിൽനിന്നും നിരൃതിയിൽനിന്നും മുക്തനാക്കുന്നു. വരുണൻെറ പാശത്തിൽനിന്നും മോചിപ്പിച്ച് എൻെറ മന്ത്രശക്തിയാൽ നിന്നെ ഞാൻ പാപരഹിതനാക്കുന്നു. ഈ ആകാശ ഭൂമികൾ നിന്നെ സംബന്ധിച്ചു മംഗളമയമായിത്തീരട്ടെ.

3. ***ശം തേ വാതോ അന്തരീക്ഷേ വയോ ധാച്ഛം തേ ഭവന്തു പ്രദിശശ്ചതസ്രഃ,***
***ഏവാഹം ത്വാം ക്ഷേത്രിയാന്നിരൃത്യാജാമിശംസാദ് ദ്രുഹോ മുഞ്ചാമി വരുണസ്യ പാശാത് അനാഗസം ബ്രഹ്മണാ ത്വാ കൃണോമി ശിവേ തേ ദ്യാവാപൃഥിവീ ഉഭേ സ്താം.***

ഹേ രോഗീ! ആകാശത്തിൻെറയും ഭൂമിയുടെയും ഇടയ്ക്കുള്ള അന്തരീക്ഷത്തിൽ ചരിച്ചുകൊണ്ടിരിക്കുന്ന വായുവും നിനക്കു മംഗളമയമായിത്തീരട്ടെ. നാലു ദിക്കുകളും നിന്നെ ആക്രോശം, നിരൃതി, മാറാരോഗം, ഗുരുദ്രോഹജന്യമായ പാപം, പാപികളെ നിയന്ത്രിക്കുന്ന വരുണൻെറ പാശം ഇവയിൽ നിന്നും മോചിപ്പിച്ച് പാപരഹിതനാക്കിത്തീർക്കുന്നു. ആകാശവും ഭൂമിയും നിനക്ക് മംഗളമയമാകട്ടെ.

4. ***ഇമാ യാ ദേവീഃ പ്രദിശശ്ചതസ്രോ വാതപത്നീരഭി സൂര്യോ വിചഷ്ടേ,***
***ഏവാഹം ത്വാം ക്ഷേത്രിയാന്നിരൃത്യാജാമിശംസാദ് ദ്രുഹോ മുഞ്ചാമി വരുണസ്യ പാശാത് അനാഗസം ബ്രഹ്മണാ ത്വാ കൃണോമി ശിവേ തേ ദ്യാവാപൃഥിവീ ഉഭേ സ്താം.***

പ്രകാശിച്ചുകൊണ്ടിരിക്കുന്ന ദിക്കുകൾ വായുവിൻെറ പത്നിമാരാകുന്നു. അവരെ സൂര്യമണ്ഡലത്തിൻെറ അധിപതിയായ സവിതാദേവൻ എല്ലാ ഭാഗങ്ങളിൽനിന്നും വീക്ഷിക്കുന്നു. ആ ദിക്കുകളും സവിതാദേവനും നിനക്ക് നന്മകൾ നല്കട്ടെ. ഞാൻ നിന്നെ ആക്രോശം, നിരൃതി, മാറാവ്യാധി, ഗുരുദ്രോഹജന്യ പാപങ്ങൾ, പാപികളെ ദണ്ഡിപ്പിക്കുന്ന വരുണൻെറ പാശം ഇവയിൽനിന്നും മുക്തനാക്കി പാപരഹിതനാക്കിത്തീർക്കുന്നു. ആകാശവും ഭൂമിയും നിനക്ക് മംഗളമയമായി ഭവിക്കട്ടെ.

5. ***താസു ത്വാന്തർജരസ്യാ ദധാമി പ്ര യക്ഷ്മ ഏതു നിഭൃതിഃ പരാചൈഃ,***
***ഏവാഹം ത്വാം ക്ഷേത്രിയാന്നിരൃത്യാ ജാമിശംസാദ് ദ്രുഹോ മുഞ്ചാമി വരുണസ്യ പാശാത് അനാഗസം ബ്രഹ്മണ ത്വാ കൃണോമി ശിവേ തേ ദ്യാവാപൃഥിവീ ഉഭേ സ്താം.***

ഹേ രോഗീ! ഞാൻ നിന്നെ രോഗരഹിതനാക്കി വാർദ്ധക്യം വരെ ആകാശത്തിലും ഭൂമിയിലും സ്ഥാപിക്കുന്നു. നിൻെറ രോഗം നശിക്കട്ടെ. പാപദേവത പിൻതിരിഞ്ഞോടട്ടെ. ഞാൻ നിന്നെ ബന്ധുക്കളുടെ ആക്രോശം, മാറാരോഗം, പാപദേവത, നിരൃതി, ഗുരുജന്യമായ പാപം, പാപികളെ ദണ്ഡിപ്പിക്കുന്ന വരുണൻെറ പാശം ഇവയിൽനിന്നും മുക്തനാക്കി പാപരഹിതനാക്കുന്നു. ആകാശവും ഭൂമിയും നിന്നെ സംബന്ധിച്ചിടത്തോളം സുഖമയമായി ഭവിക്കട്ടെ.

6. ***അമുക്ഥാ യക്ഷ്മാദ് ദുരിതാദവദ്യാദ് ദ്രുഹഃ പാശാദ് ഗ്രാഹ്യാശ്-ചോദമുക്ഥാഃ,***
***ഏവാഹം ത്വാം ക്ഷേത്രിയാന്നിരൃത്യാ ജാമിശംസാദ് ദ്രുഹോ മുഞ്ചാമി വരുണസ്യ പാശാത് അനാഗസം ബ്രഹ്മണാ ത്വാ കൃണോമി ശിവേ തേ ദ്യാവാപൃഥിവീ ഉഭേ സ്താം.***

ഹേ രോഗീ! നീ മാറാരോഗങ്ങളുടെ ഭയത്തിൽനിന്നും മുക്തിപ്രാപിച്ചിരിക്കുന്നു. നീ നിൻെറ രോഗകാരണമായ പാപം, ഭഗിനി മുതലായവരുടെ ആക്രോശം, ദേവദ്രോഹം, പാപികളെ ദണ്ഡിപ്പിക്കുന്ന വരുണൻെറ പാശം, ബ്രഹ്മരാക്ഷസികൾ മുതലായവരുടെ ബന്ധനം ഇവയിൽനിന്നും മോചനം പ്രാപിച്ചിരിക്കുന്നു. ഞാനും നിന്നെ ഇവയെല്ലാത്തിൽനിന്നും മോചിപ്പിച്ചുകൊണ്ട് മന്ത്രബലത്താൽ പാപരഹിതനാക്കിത്തീർക്കുന്നു. ആകാശവും ഭൂമിയും നിനക്ക് മംഗളമായിത്തീരട്ടെ.

7. ***അഹാ അരാതിമവിദഃ സ്യോനമപ്യഭൂർഭദ്രേ സുകൃതസ്യലോകേ,***
***ഏവാഹം ത്വാം ക്ഷേത്രിയാന്നിരൃത്യാ ജാമിശംസാദ് ദ്രുഹോ മുഞ്ചാമി വരുണസ്യ പാശാത് അനാഗസം ബ്രഹ്മണാ ത്വാ കൃണോമി ശിവേ തേ ദ്യാവാപൃഥിവീ ഉഭേ സ്താം.***

ഹേ രോഗീ! നീ ശത്രുക്കൾക്കു തുല്യം വിഘ്നകാരികളായ രോഗങ്ങളിൽ നിന്നും മാറിപ്പോകൂ. നീ നിൻെറ പുണ്യകർമ്മഫലങ്ങളാൽ മംഗളമയമായ ഈ പൃഥ്വീലോകത്തിൽ വന്നിരിക്കുന്നു. ഞാൻ നിന്നെ മാറാരോഗങ്ങൾ, ആക്രോശം, പാപികളെ ദണ്ഡിപ്പിക്കുന്ന വരുണൻെറ പാശം ഇവയിൽ നിന്നെല്ലാം മോചിപ്പിച്ച് മന്ത്രബലത്താൽ പാപരഹിതനാക്കിത്തീർക്കുന്നു. ആകാശവും ഭൂമിയും നിനക്ക് മംഗളമരുളട്ടെ.

8. ***സൂര്യമൃതം തമസോ ഗ്രാഹ്യാ അധി ദേവാ മുഞ്ചന്തോ അസൃ-ജന്നിരേണസഃ,***
***ഏവാഹം ത്വാം ക്ഷേത്രിയാന്നിരൃത്യാ ജാമിശംസാദ് ദ്രുഹോ മുഞ്ചാമി വരുണസ്യ പാശാത് അനാഗസം ബ്രഹ്മണാ ത്വാ കൃണോമി ശിവേ തേ ദ്യാവാപൃഥിവീ ഉഭേ സ്താം.***

രാഹുവിൽനിന്നും സൂര്യനെ മോചിപ്പിച്ച സമയം ദേവതകൾ പാപത്തെ ഉപേക്ഷിച്ചുകഴിഞ്ഞിരുന്നു. അപ്രകാരംതന്നെ ഞാൻ നിൻെറ മാറാവ്യാധികളെ അകറ്റിക്കളയുന്നു. നിന്നെ ആക്രോശം,നിരൃതി, ഗുരുജനൃങ്ങളായ പാപങ്ങൾ, വരുണപാശം ഇവയിൽനിന്നും മുക്തനാക്കി പാപരഹിതനാക്കിത്തീർ ക്കു ന്നു . ആകാശവും ഭൂമിയും നിനക്ക് മംഗളമരുളട്ടെ.

## അനുവാകം മൂന്ന്

### സൂക്തം പതിനൊന്ന്

(ഋഷി-ശുകൻ., ദേവത-മന്ത്രോക്ത. ഛന്ദസ്-ഗായത്രി, ഉഷ്ണിക്)

1. ***ദൂഷ്യാ ദൂഷിരസി ഹേത്യാ ഹേതിരസി മേന്യാ മേനിരസി, ആപ്നുഹി ശ്രേയാംസമതി സമം ക്രാമ.***

ഹേ തിലകമണീ നീ അന്യരുടെ ദോഷരൂപകൃത്യങ്ങളെ നശിപ്പിക്കുന്നതിൽ സമർത്ഥമാകുന്നു. നീ അന്യർ വിക്ഷേപിക്കടുന്ന ആയുധങ്ങളെ ഇല്ലായ്മ ചെയ്യുന്നു. വാണീരൂപമായ വജ്രത്തിന് നീ വജ്രരൂപം തന്നെ. അതിനാൽ നീ ശത്രുക്കൾ ചെയ്യുന്ന ആഭിചാരാദി ഉപദ്രവങ്ങളെ അകറ്റിക്കളയുന്നു. ഞങ്ങൾ ബുദ്ധിമുട്ടാതിരിക്കുന്നതിന് നീ തന്നെ ഞങ്ങളുടെ ശത്രുക്കളെ നശിപ്പിക്കൂ.

2. ***സ്രക്തയോഽസി പ്രതിസരോഽസി പ്രത്യഭിചരണോഽസി ആപ്നുഹി ശ്രേയാംസമതി സമം ക്രാമ.***

ഹേ തിലകമണീ! നീ ആഗതയാകുന്ന ആഭിചാരിണിയെ അകറ്റിക്കളയുന്ന മന്ത്രയുക്തവും രക്ഷാത്മകവുമായ സൂത്രവും ആകുന്നു. നീ തുല്യബലശാലി കളായ ശത്രുക്കളെ കടന്ന് അധികബലവാന്മാരായ ശത്രുക്കളെ നശിപ്പിക്കൂ.

3. ***പ്രതി തമാഭി ചര യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ, ആപ്നുഹി ശ്രേയാംസമതി സമം ക്രാമ.***

ഞങ്ങളെല്ലാവരോടും വിദ്വേഷം പുലർത്തുന്ന മൃഗങ്ങൾ, പുത്രന്മാർ, ബന്ധുക്കൾ, ഞങ്ങൾ നശിപ്പിക്കാനാഗ്രഹിക്കുന്ന ഈ ശത്രുക്കളെയെല്ലാം ഹേ മണീ! നശിപ്പിക്കൂ. തുല്യബലവാന്മാരായ ശത്രുക്കളെക്കടന്ന് ശക്തശത്രു സംഹാരം നടത്തൂ.

4. ***സൂരിരസി ബർച്ചോധാ അസി തനൂപാനോഽസി, ആപ്നുഹി ശ്രേയാംസമതി സമം ക്രാമ.***

ഹേ മണീ! നീ ശത്രുകൃതങ്ങളായ ആഭിചാരങ്ങളെ അറിയുകയും തന്നെ ധരിച്ചിരിക്കുന്നവരിൽ തേജസ്സിനെ പ്രസരിപ്പിക്കുകയും ചെയ്യുന്നു. നീ അന്യകൃതങ്ങളായ ആഭിചാരങ്ങളിൽനിന്നും ഞങ്ങളുടെ ദേശം രക്ഷിക്കുന്നതിൽ സമർത്ഥമാകുന്നു. നീ തുല്യബലമുള്ള ശത്രുക്കളെക്കടന്ന് അതിബലശാലികളായ ശത്രുക്കളെ സംഹരിക്കൂ.

5. ***ശുക്രോഽ സി ഭ്രാജോഽ സി സ്വരസി ജ്യോതിരസി, ആപ്നുഹി ശ്രേയാംസമതി സമം ക്രാമ.***

ശത്രുക്കൾക്ക് ആഘാതമേൽപ്പിക്കുന്ന ഹേ മണീ! നി ജ്വരാദിയുക്തമായ സന്താപം നൽകുന്നതിൽ സമർത്ഥവും ആഭിചാരിണികൾ മുതലായവരെ സ്വന്തം സൂര്യസമാനമായ തേജസ്സിനാൽ തപിപ്പിക്കുന്നതിനു ശക്തവുമാകുന്നു. നീ തുല്യബലത്തോടു കൂടിയ ശത്രുക്കളെക്കടന്ന് അധികബലയുക്തരായ ശത്രുക്കളെ ആദ്യമായി നശിപ്പിക്കൂ.

### സൂക്തം പന്ത്രണ്ട്

(ഋഷി-ഭരദ്വാജൻ. ദേവത-ദ്യാവാപൃഥിയും അന്തരീക്ഷവും. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***ദ്യാവാപൃഥിവീ ഉർവ്വന്തരീക്ഷം ക്ഷേത്രസ്യ പത്ന്യുരുഗായോഽദ്ഭുതഃ ഉതാന്തരീക്ഷമുരു വാതഗോപം തേ ഇഹ തപ്യന്താം മയി തപ്യമാനേ.***

ആകാശം, ഭൂമി അവയുടെ മധ്യേ സ്ഥിതിചെയ്യുന്ന അന്തരീക്ഷം, അവയിൽ നിവസിക്കുന്ന അധിപതികളായ ദേവതകൾ, വായു, സൂര്യൻ, അഗ്നി, ലോകപാലകന്മാർ, വിഷ്ണു മുതലായവരെല്ലാം ഈ ആഭിചാരകർമ്മത്തിൽനിന്നും ശക്തി പ്രാപിച്ച് ശത്രുക്കളെ സംഹരിക്കുന്നവരാകുന്നു.

2. ***ഇദം ദേവാഃ ശ്രുണുത യേ യജ്ഞിയാ സ്ഥ ഭരദ്വാജോ മഹ്യ മുക്ഥാനി ശംസതി,***
***പാശേ സ ബദ്ധോ ദുരിതേ നി യുജ്യതാം യോ അസ്മാകം ഇദം ഹിനസ്തി.***

ഹേ യജ്ഞാർഹരായ ദേവതകളേ! എന്റെ നിവേദനം ശ്രവിക്കുവിൻ. മന്ത്രോച്ചാരണത്തോടുകൂടി ദേവതകൾക്ക് ആഹുതി നൽകുന്ന ഭരദ്വാജമഹർഷി എന്റെ ഇഷ്ടഫലപ്രാപ്തിക്കുവേണ്ടി ആഭിചാരയോഗ്യങ്ങളായ മന്ത്രങ്ങൾ ഉരുവി ട്ടുകൊണ്ടിരിക്കുന്നു. യാതൊരു ശത്രു ഞങ്ങളുടെ ശ്രേഷ്ഠ ചിന്താഗതി കളോടു കൂടി ദുഃഖിച്ചു കഴിയുന്നുവോ, അവൻ എന്റെ ഈ കർമ്മങ്ങൾ വഴി മൃത്യുരൂപ മായ ദുർഗ്ഗതി പ്രാപിക്കട്ടെ.

3. ***ഇദമിന്ദ്ര ശണുഹി സോമപ യത്ത്വാം ഹൃദാ ശോചതാ ജോഹവീമി. വൃശ്ചാമി തം കുലിശേനേവ വൃക്ഷം യോ അസ്മാകം മന ഇദം ഹിനസ്തി.***

ഹേ ഇന്ദ്രാ! നിങ്ങളുടെ ഹൃദയം സോമരസപാനത്താൽ പ്രഫുല്ലമായിരി ക്കുന്നു; നിങ്ങൾ എന്റെ നിവേദനം ശ്രദ്ധിക്കേണമേ. ഞാൻ ശത്രുക്കളുടെ ദുഷ്ക്കർമ്മങ്ങൾ കാരണം നിങ്ങളെ തുടർച്ചയായി വിളിച്ചുകൊണ്ടിരിക്കുന്നു. ഞാൻ എന്റെ ശത്രുക്കളെ വൃക്ഷത്തിനു തുല്യം വെട്ടി വീഴ്ത്തുന്നു.

4. ***അശീതിഭിസ്തിസൃഭിഃ സാമഗേഭിരാദിത്യേഭിർവസുഭിരങ്ഗിരോഭിഃ,***
***ഇഷ്ടാപൂതമവതു നഃ പിതൃണാമാമും ദദേ ഹരസാ ദൈവ്യേന.***

ഇന്ദ്രന്റേയും സോമന്റേയും ഉദ്ഗതാക്കളിൽനിന്നും പ്രയുക്തമാകുന്ന സ്തോത്രങ്ങൾ, അംഗിരസ്സ് മഹർഷി, ദ്വാദശാദിത്യന്മാർ, അഷ്ടവസുക്കൾ, രുദ്രന്മാർ ഇവർ സഹിതം ഞങ്ങളുടെ പുരുഷന്മാരുടെ അഭിലാഷങ്ങളായ യജ്ഞങ്ങളും, സ്മൃതി വിഹിതങ്ങളായ കൂപ വാണി തഡാഗാദികളും ആ അഭിലാഷ പൂർത്തി യിൽനിന്നും പ്രകടമായ പുണ്യവും ഞങ്ങളുടെ രക്ഷയായിരിക്കട്ടെ. ഞാൻ ഈ ഇന്നപേരോടുകൂടിയ ശത്രുവിനെ എന്റെ ആഭിചാരകർമ്മങ്ങൾ വഴിയായി കൃത്യാരൂപിയായ ദേവതയുടെ കോപത്താൽ നശിപ്പിക്കുന്നു.

5. ***ദ്യാവാപൃഥിവീ അനു മാ ദീധിഥാം വിശ്വേ ദേവാസോ അനു മാ രഭധ്വം,***
***അങ്ഗിരസഃ പിതരഃ സോമ്യാസഃ പാപമാർഛത്വപകാമസ്യ കർത്താ.***

ഹേ ആകാശഭൂമികളേ! നിങ്ങൾ ശത്രുക്കളെ തിരസ്ക്കരിക്കുന്നതിനു വേണ്ടി അത്യധികം തേജോമൂർത്തികളാകുവിൻ. ഹേ വിശ്വദേവതകളേ! ശത്രു ക്കളെ സംഹരിക്കുന്നതിനു തയ്യാറാകുവിൻ. അംഗിരസ്സേ! പിതൃക്കളേ! എന്റെ ശത്രുക്കളെ വശത്താക്കുന്നതിന് നിങ്ങളും തല്പരരാകുവിൻ.

6. ***അതീവ യോ മരുതോ മന്യതേ നോ ബ്രഹ്മ വാ യോ നിന്ദിഷത് ക്രിയമാണം,***
***തപൂംഷി തസ്മൈ വൃജിനാനി സന്തു ബ്രഹ്മദ്വിഷം ദ്യൗരഭി സം തപാതി.***

ഹേ മരുത്ഗണങ്ങളെ! ഞങ്ങളെ ഹീനരായിക്കരുതി ഞങ്ങളുടെഅനുഷ്ഠാ നങ്ങളെ നിന്ദിച്ചു പറയുന്നവരെ നിങ്ങളുടെ തേജോരൂപമാകുന്ന ആയുധം വക വരുത്തണേ. എന്റെ കർമ്മത്തെ പ്രതിദ്വേഷിക്കുന്ന ശത്രുക്കളെ സവിതാദേവൻ എല്ലാ ഭാഗത്തുനിന്നും വ്യഥിതമാക്കണേ.

7. ***സപ്ത പ്രാണാനഷ്ഠൗ മന്യസ്താംസ്തേ വൃശ്ചാമി ബ്രഹ്മണാ,***
***അയാ അമസ്യ സാദനമഗ്നിദൂതോ അരങ്കൃതഃ.***

നിന്റെ നേത്രാദിസപ്തപ്രാണനും കണ്ഠത്തിലെ എട്ടു നാഡികളേയും അതുപോലെ മറ്റവയവങ്ങളേയും ആഭിചാരകർമ്മദ്വാരാ ഞാൻ ഛിന്നഭിന്നമാക്കി

ത്തീർക്കുന്നു. ഹേ ശത്രൂ! നീ ശവരൂപമായ ആഭൂഷകളാൽ അലങ്കരിക്കപ്പെട്ട് യമസ്ഥാനം പ്രാപിക്കട്ടെ.

8. ***ആ ദധാമി തേ പദം സമിദ്ധേ ജാതവേദസി,***
***അഗ്നിഃ ശരീരം വേവേഷ്ട്വസു വാഗാപി ഗച്ഛതു.***

ഞാൻ നിന്റെ ചൂർണ്ണിത ശരീരസഹിതം പാദധൂളികളെ അഗ്നിയിൽ വീഴ്ത്തുന്നു, ഇതുവഴിയായി ഈ അഗ്നി നിന്റെ ദേഹത്തിൽ പ്രവിഷ്ടമായി നിന്റെ പ്രാണനിലും വാണിയിലും വ്യാപ്തമാകട്ടെ.

**സൂക്തം പതിമൂന്ന്**

(ഋഷി-അഥർവൻ. ദേവത-അഗ്നി, ബൃഹസ്പതി, വിശ്വേദേവകൾ., ഛന്ദസ്-ത്രിഷ്ടുപ്.)

1. ***ആയുർദാ അഗ്നേ ജരസം വൃണാനോ ഘൃതപ്രതീകോ ഘൃത പൃഷ്ഠോ അഗ്നേ,***
***ഘൃതം പീത്വാ മധു ചാരു ഗവ്യം പീതേവ പുത്രാനഭിരക്ഷതാദിമം.***

ഹേ അഗ്നീ! നീ ശതായുസ്സ് പ്രദാനം ചെയ്യുന്നവനാകുന്നു. നീ ഘൃതത്തിന്റെ പ്രതീകവും ഘൃതം നിന്റെ അവയവങ്ങളുടെ ആശ്രയരൂപവുമാകുന്നു. അതിനാൽ മന്ത്രത്താൽ പരിപൂരിതമായ ഗോഘൃതം പാനം ചെയ്ത് തൃപ്തനാകൂ. പിതാവിനാൽ രക്ഷിക്കപ്പെടുന്ന പുത്രനു സമാനം ഈ ബാലകനെ രക്ഷിച്ചു കൊണ്ട് ഒരു നൂറ് സംവത്സരത്തിന്റെ ആയുസ്സു പ്രദാനം ചെയ്യൂ.

2. ***പരി ധത്ത ധത്ത നോ വർചസേമം ജരാമൃത്യും കൃണുത ദീർഘമായുഃ,***
***ബൃഹസ്പതിഃ പ്രായശ്ചദ് ബാസ ഏതത് സോമായ രാജ്ഞേ പരിധാതവാ ഉ.***

ഹേ ദേവതകളെ! ഈ ബാലനെ പരിധാനം ധരിപ്പിക്കുവിൻ, ഇവനെ തേജസ്വിയാക്കൂ. പൂർണ്ണാരോഗ്യവാനാക്കൂ. ഇവന് നൂറുവർഷം ആയുസ്സിനെ പ്രദാനംചെയ്യൂ. ഇന്ദ്രാദികളുടെ സ്വാമിയായ ബൃഹസ്പതി സോമനുവേണ്ടിയും പരിധാനം ധരിപ്പിച്ചിരുന്നു.

3. ***പരിദം വാസോ അധിഥാഃ സ്വസ്തായേ f ഭൃഗുംഷ്ടീനാമ ഭിശസ്തിപാ ഉ,***
***ശതം ച ജീവ ശരദഃ പുരുചീ രാശ്ച പോഷമുപ സംവ്യയസ്വ.***

ഹേ ബാലകാ! പരിധാനം നിന്റെ ക്ഷേമത്തിനുവേണ്ടി ധരിപ്പിച്ചിരിക്കുന്നു. നീ ഇതിന്റെ പ്രഭാവത്താൽ പശുക്കളെ ഹിംസയുടെ ഭയത്തിൽനിന്നും രക്ഷിച്ചുകൊണ്ട്, അവയെ സംരക്ഷിച്ചുകൊണ്ട് പൗത്രന്മാരോടുകൂടിയവനായി നൂറു സംവത്സരം ജീവിക്കൂ. നീ സമൃദ്ധിയുക്തമായ ഐശ്വര്യത്തേ പ്രാപിക്കൂ.

4. ***ഏഹ്യശ്മാനമാ തിഷ്ഠാശ്മാ ഭവതു തേ തനൂഃ,***
***കൃണ്വന്തു വിശ്വേ ദേവാ ആയുഷ്ടേ ശരദഃ ശതം.***

ഹേ ബാലകാ! നിന്റെ ദക്ഷിണപാദത്താൽ ഈ കരിങ്കല്ലിൽക്കയറൂ, നീ അതിനുതുല്യം, ദൃഢവും അരോഗവാനുമായിത്തീരൂ. വിശ്വദേവൻ നിന്നെ ശതായുഷ്മാനാക്കട്ടെ.

5. ***യസ്യ തേ വാസഃ പ്രഥമവാസ്യം ഹരാമസ്തം ത്വാ വിശ്വേ fവന്തു ദേവാഃ,***
***തം ത്വാ ഭ്രാതരഃ സുവൃധാ വർധമാനമനു ജായന്താം ബഹവഃ സുജാതം.***

മാണവകാ! നിന്റെ ഉരിഞ്ഞുകളഞ്ഞ പുരാതനവസ്ത്രങ്ങളെ ഞങ്ങൾ സ്വീകരിക്കുന്നു. നീ സമൃദ്ധിയാൽ പ്രശോഭിതനാകൂ. നിന്റെ ജനനത്തിനുശേഷം മൃഗപുത്രാദികൾ വർദ്ധമാനമായി മനോഹരനായ സഹോദരൻ ഉണ്ടാകട്ടെ. എല്ലാ ദേവതകളും നിന്റെ രക്ഷകന്മാരായി ഭവിക്കട്ടെ.

**സൂക്തം പതലനാല്**

(ഋഷി-ചാതനൻ. ദേവത-അഗ്നി, ഭൂതപതീന്ദ്രൻ., ഛന്ദസ്-അനുഷ്ടുപ്, ബൃഹതി.)

1. ***നിഃ സാലാം ധൃഷ്ണം ധിഷണമേകവാദ്യാം ജിഘത്സ്വാം,***
***സർവാശ്ചണ്ഡസ്യ നപ്ത്യോ കാശയാമഃ സദാന്വാഃ***

ഭീകരസ്വരൂപിണിയും സന്താനങ്ങളെ നശിപ്പിക്കുന്നവളും ഭയം ഉല്പാദിപ്പിക്കുന്നവളും നിസാലാ എന്ന പേരുള്ളവളുമായ രാക്ഷസിയേയും ധിഷണാ എന്നു പേരുള്ള പാപഗ്രഹത്തേയും, കഠോരശബ്ദത്തോടുകൂടിയ ഏകവാദ്യാ രാക്ഷസിയെയും ഞങ്ങൾ സംഹരിക്കുന്നു. അതുപോലെ ചണ്ഡീ എന്ന പേരുള്ള പിശാചിനിയേ പലായനം ചെയ്യിക്കുന്നു.

2. ***നിർവോ ഗോഷ്ഠാദജാമസി നിരക്ഷാത്രിരൂപാനസാത്,***
***നിർവോ മഗുന്ദ്യാ ദുഹിതരോ ഗൃഹേഭ്യശ്ചാതയാമഹേ.***

ഹേ മഗുന്ദി പിശാചിനികളുടെ പുത്രിമാരേ! ഞങ്ങൾ നിങ്ങളെ ഗോക്കളുടെ കൂട്ടത്തിൽനിന്നും പുറത്തു ചാടിക്കുന്നു. ധനധാന്യയുക്തമായ ഭവനങ്ങളിൽനിന്നും നിങ്ങളെ പുറം ചാടിച്ച് നിങ്ങളുടെ നാശം വരുത്തുന്നു.

3. ***അസൗ യോ അധരാദ് ഗൃഹസ്തത്ര സന്ത്വരായ്യഃ,***
***തത്ര സേദിർന്യുച്യതു സർവാശ്ച യാതുധാന്യഃ.***

ഭൂമിയിൽനിന്നും വളരെയധികം ദൂരെ താഴെയുള്ള പാതാളത്തിലേയ്ക്ക്, പുണ്യകർമ്മങ്ങളെ വിഘ്നപ്പെടുത്തുന്ന രാക്ഷസികൾ കടന്നുപോകട്ടെ. അതുപോലെ വിനാശിയായ സേദിരാക്ഷസി ഈ ലോകത്തെ ത്യജിച്ച് പാതാളത്തിൽ വസിക്കട്ടെ.

4. ***ഭൂതപതിർനിരാജത്വിന്ദ്രശ്ചേതഃ സദാന്വാഃ,***
***ഗൃഹസ്യ ബുധ്ന ആസീനാസ്താ ഇന്ദ്രോ വജ്രേണാധിതിഷ്ഠതു.***

ഭൂതനാഥനായ രുദ്രനും ഇന്ദ്രനും ആക്രോശിനികളായ ഈ പിശാചിനികളെ എന്റെ വാസസ്ഥലത്തുനിന്നും അകറ്റിക്കളയട്ടെ.

5. ***യദി സ്ഥ ക്ഷേത്രിയാണാം യദി വാ പുരുഷേഷിതാഃ,***
***യദി സ്ഥ ദസ്യുഭ്യോ ജാതാ നശ്യതൈതഃ സദാന്വാഃ.***

ഹേ രാക്ഷസികളെ! നിങ്ങൾ മാതാപിതാക്കളുടെ ദേഹം പ്രാപിച്ച് അപസ്മാരം, ഗ്രഹണി മുതലായവയെ ഉത്ഭവിപ്പിക്കുന്നു. ഇങ്ങനെയുള്ള നിങ്ങൾ എന്റെ വാസസ്ഥാനത്തുനിന്നും ഓടിപ്പോയി നശിക്കുവിൻ.

6. **പരി ധാമാന്യാസാമാശുർഗാഷ്ഠാമിവാസരൻ,**
**അജൈഷം സർവാനാജീൻ വോ നശ്യതേതഃ സദാന്വാഃ.**

സ്വന്തം ലക്ഷ്യം ആക്രമിച്ചുകൊണ്ട് ശീഘ്രഗാമിയായ അശ്വം നിന്നുപോകുന്നതുപോലെ ഞാനും ഈ പിശാചിനികളുടെ ആവാസസ്ഥാനം ആക്രമിച്ചു കഴിഞ്ഞിരിക്കുന്നു. ഹേ പിശാചികളേ ! നിങ്ങളെല്ലാം യുദ്ധത്തിൽ പരാജയപ്പെട്ടിരിക്കുന്നു. ഞാൻ നിങ്ങളുടെ ആവാസസ്ഥാനങ്ങൾ കീഴടക്കിയിരിക്കുന്നു. ഇനി നിങ്ങൾ ആശ്രയഹീനരായി മൃത്യുവിനെ പ്രാപിക്കുവിൻ.

## സൂക്തം പതിനഞ്ച്

(ഋഷി-ബ്രഹ്മാവ്, ദേവത-പ്രാണൻ, ഛന്ദസ്- ഗായത്രീ.)

1. ***യഥാ ദ്യൗശ്ചപൃഥിവീ ച ന ബിഭീതോ ന രിഷ്യതഃ,***
***ഏവാ പ്രാണം മേ മാ വിഭേഃ***

ദേവാശ്രയരൂപമായ ആകാശവും മനുഷ്യാശ്രയഭൂതമായ പൃഥിയും എല്ലാത്തിനും ഉപജീവ്യമാകുന്നു.അതിനാൽ ഉപജീവികളെ ആർക്കും നശിപ്പിക്കുവാൻ സാധ്യമല്ല. അങ്ങനെയുള്ള ഹേ പ്രാണാ! നീ മരണശങ്കയിൽനിന്ന് രഹിതനായും ഈ മന്ത്രബലത്താൽ ആകാശം, ഭൂമി ഇവയ്ക്ക് സമാനമായി ചിരംജീവിയായും ഭവിക്കൂ.

2. ***യഥാഹശ്ച രാത്രീ ച ന ബിഭിതോ ന രിഷുതഃ,***
***ഏവാ മേ പ്രണ മാ വിഭേഃ.***

പകലും രാത്രിയും ഭയഭീതമാകുന്നില, നശിക്കുന്നുമില്ല. ഹേ പ്രാണൻ! നീയും അവയ്ക്കു തുല്യം മരണാശങ്കരഹിതനായി ഈ മന്ത്രബലത്താൽ ചിരംജീവിയാകൂ.

3. ***യഥാ സൂര്യശ്ച ചന്ദ്രശ്ച ന ബിഭീതോ ന രിഷ്യതഃ,***
***ഏവാ മേ പ്രണ മാ വിഭേഃ.***

സൂര്യചന്ദ്രന്മാർ ഭയഭീതരാകാത്തതുപോലെ, നശിക്കാതിരിക്കുന്നതു പോലെ എന്റെ പ്രാണാ! നീയും യാതൊന്നിനേയും ഭയപ്പെടാതെ മൃത്യു ആശങ്ക ഉപേക്ഷിക്കൂ. നീയും സൂര്യചന്ദ്രസമാനം ചിരംജീവിയാകട്ടെ.

.

4. ***യഥാ ബ്രഹ്മ ച ക്ഷത്രം ച ന ബിഭീതോ ന രിഷ്യതഃ,***
***ഏവാ മേ പ്രണ മാ വിഭേഃ.***

ബ്രാഹ്മണക്ഷത്രിയന്മാർ ഭയഭീതന്മാരാകാതിരിക്കുന്നതുപോലെ, നശിക്കാതിരിക്കുന്നതുപോലെ എന്റെ പ്രാണാ! നീയും മരണശങ്കാരഹിതനായി ബ്രാഹ്മണക്ഷത്രിയജാതിക്കു തുല്യം ചിരംജീവിയായിരിക്കട്ടെ.

5. ***യഥാ സത്യം ചാനൃതം ച ന ബിഭീത ന രിഷ്യത,***
***ഏവാ മേ പ്രണ മാ വിഭേഃ.***

സത്യാസത്യങ്ങൾ യാതൊന്നിനേയും ഭയപ്പെടാതിരിക്കുന്നതുപോലെ, നശിക്കാതിരിക്കുന്നതുപോലെ എന്റെ പ്രാണാ! നീ ഭയപ്പെടരുത്. നശിക്കുമെന്നു ചിന്തിക്കരുത്. നീ സത്യാസത്യാസമാനം ചിരംജീവിയായിരിക്കട്ടെ.

6. ***യഥാ ഭൂതം ച ഭവ്യം ച ന ബിഭീതോ ന രിഷ്യതഃ,***
***ഏവാ മേ പ്രണ മാ വിഭേഃ.***

ഭൂത ഭാവികാലങ്ങൾ ആരെയും ഭയപ്പെടാതിരിക്കുന്നതുപോലെ, നശിക്കാതിരിക്കുന്നതുപോലെ അങ്ങനെതന്നെ നീ മൃത്യുശങ്ക ത്യജിച്ച് അനന്തകാലം വരെ ജീവിച്ചിരിക്കൂ.

**സൂക്തം പതിനാറ്**

(ഋഷി-ബ്രഹ്മാവ്. ദേവത-പ്രാണാപാനപ്രഭൃതയികൾ., ഛന്ദസ്-ത്രിഷ്ടുപ്, ഗായത്രി.)

1. ***പ്രാണാപാനൗ മൃത്യോർവാ പാതം സ്വാഹാ.***

മുകളിലേയ്ക്ക് തിരിച്ച മുഖത്തോടുകൂടി പ്രവർത്തിക്കുന്നത് പ്രാണനും അടിയിലേയ്ക്ക് അപാനനും ആകുന്നു. ഇവയുടെ അധിഷ്ഠാനദേവതകളേ! എന്നെ മരണത്തിൽനിന്നും രക്ഷിച്ച് ഈ ആഹുതി സ്വികരിക്കുവിൻ.

2. ***ദ്യാവാപൃഥിവീ ഉപശ്രുത്യാ മാപാതം സ്വാഹാ.***

ആകാശഭൂമികളിൽ സ്ഥിതിചെയ്യുന്ന ഹേ ദിക്കുകളേ! നിങ്ങൾ ശ്രവണ ശക്തി തന്ന് എന്നെ രക്ഷിക്കൂ, ഈ ആഹുതി സ്വീകരിക്കൂ.

3. ***സൂര്യ ചക്ഷുഷാ മാ പാഹി സ്വാഹാ.***

നേത്രാഭിമാനിയായ ഹേ ആദിത്യാ! നിങ്ങൾ ദർശനശക്തി പ്രദാനം ചെയ്ത് എന്നെ രക്ഷിക്കൂ. ഈ ആഹുതി സ്വീകരിക്കൂ.

4. ***അഗ്നേ വൈശ്വാനര വിശ്വൈർമാ ദേവൈഃ പാഹി സ്വാഹാ.***

ഹേ വൈശ്വാനരഅഗ്നീ! നിങ്ങൾ വൈദ്യുതാഗ്നിയിൽ നിന്നും സൂര്യനിൽ നിന്നും ഉത്ഭവിച്ചിരിക്കുന്നു; നിങ്ങൾ വാഗിന്ദ്രിയം തന്ന് തന്നെ രക്ഷിക്കൂ. ഞാൻ ഈ ആഹുതി സമർപ്പിക്കുന്നു.

5. ***വിശ്വംഭര വിശ്വേന മാ ഭരസാ പാഹി സ്വാഹാ.***

ഹേ വിശ്വത്തെ പോഷിപ്പിക്കുന്ന വിശ്വംഭരഅഗ്നേ! അങ്ങയുടെ പോഷണ ശക്തിയാൽ എന്നെ രക്ഷിക്കൂ. ഈ ആഹുതി നിങ്ങൾക്കുവേണ്ടിയുള്ളതാകുന്നു.

**സൂക്തം പതിനേഴ്**

(ഋഷി-ബ്രഹ്മാവ്. ദേവത-ഓജസ്സ്, അഗ്നി തുടങ്ങിയവർ. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***ഓജോ്സ്യോജോ മേ ദാഃ സ്വാഹാ.***

ഹേ ഓജസ്സേ! നീ ഘൃതത്തിനുതുല്യം ശാരീരികസ്ഥിതിയുടെ അഷ്ടമ ദശയാകുന്നു. നീ എനിക്ക് ഓജസ്സു പ്രദാനം ചെയ്യൂ, ഞാൻ നിനക്കു ഹവിസ്സു നൽകുന്നു.

2. ***സഹോ്സി സഹോ മേ ദാഃ സ്വാഹാ.***

ഹേ അഗ്നീ! നീ ശത്രുക്കളെ നശിപ്പിക്കുന്നതിൽ സമർത്ഥനാകുന്നു. എനിക്ക് തേജസ്സിനെ പ്രദാനം ചെയ്യൂ.

3. ***ബലമസി ബലം മേ ദാഃ സ്വാഹാ.***

ഹേ അഗ്നീ! നീ ബലമാകുന്നു. എനിക്ക് ബലം പ്രദാനം ചെയ്യൂ. ഞാൻ നിനക്കു ഹവിസ്സു നൽകുന്നു.

4. ***ആയുരസ്യായുർ മേ ദാഃ സ്വാഹാ.***

ഹേ അഗ്നീ! നീ ആയുസ്സാകുന്നു. എന്റെ ജീവിതത്തിനുവേണ്ടി നൂറു വർഷത്തെ ആയുസ്സ് പ്രദാനം ചെയ്യൂ. നിനക്കുവേണ്ടി ഈ ഹവിസ്സ് ഞാൻസമർപ്പിക്കുന്നു.

5. ***ശ്രോത്രമസി ശ്രോത്രം മേ ദാഃ സ്വാഹാ.***

ഹേ അഗ്നീ! നീ ശ്രോത്രരൂപമാകുന്നു. അതിനാൽ എനിക്ക് ശ്രവിക്കുന്നതിനുള്ള ശക്തി പ്രദാനംചെയ്താലും. നിനക്കുവേണ്ടി ഈ ഹവിസ്സ് ഞാൻ സമർപ്പിക്കുന്നു.

6. ***ചക്ഷുരസി ചക്ഷുർ മേ ദാഃ സ്വാഹാ.***

ഹേ അഗ്നീ! നീ ചക്ഷുസ്സാകുന്നു. എനിക്ക് ദർശിക്കുന്നതിനുള്ള ശക്തിരൂപമായ നേത്രങ്ങളെ പ്രദാനം ചെയ്യൂ, നിനക്ക് ഞാൻ ഹവിസ്സ് സമർപ്പിക്കുന്നു.

7. ***പരിപാണമസി പരിപാണം മേ ദാഃ സ്വാഹാ.***

ഹേ അഗ്നീ! നീ പരിപാലിക്കുന്നവനാകുന്നു. അതിനാൽ ആയുർഭംഗത്തിന്റെ കാരണങ്ങളിൽനിന്നും രക്ഷിച്ചുകൊണ്ട് ഞങ്ങളെ പരിപാലിക്കൂ. നിനക്കുവേണ്ടി ഈ ഹവിസ്സ് ഞാൻ സമർപ്പിക്കുന്നു.

## അനുവാകം നാല്

### സൂക്തം പതിനെട്ട്

(ഋഷി-ചാതനൻ. ദേവത-അഗ്നി. ഛന്ദസ്-ബൃഹതി.)

1. ***ഭ്രാതൃവ്യക്ഷയണമസി ഭ്രാതൃവ്യചാതനം മേ ദാഃ സ്വാഹാ.***

ഹേ അഗ്നീ! നീ ശത്രുക്കളെ നശിപ്പിക്കുന്നതിൽ സമർത്ഥനാകുന്നു. അതിനാൽ എനിക്കും ശത്രുക്കളെ നശിപ്പിക്കുന്നതിനുള്ള ശക്തി തരൂ. ഞാൻ നിനക്ക് ഹവിസ്സു നൽകുന്നു.

2. ***സപത്നക്ഷയണമസി സപത്നചാതനം മേ ദാഃ സ്വാഹാ.***

ഹേ അഗ്നീ! നീ വൈരികളേ ഉന്മൂലനം ചെയ്യുന്നവനാകുന്നു, അതിനാൽ വൈരികളെ നശിപ്പിക്കുന്നതിനുള്ള ശക്തി എനിക്കും നൽകൂ, ഞാൻ നിനക്ക് ഹവിസ്സു നൽകുന്നു.

3. ***അരായക്ഷയണമസ്യരായചാതനം മേ ദാഃ സ്വാഹാ.***

ഹേ അഗ്നീ! നീ ദാനാദികളുടെ ശത്രുവായ അരായരാക്ഷസന്മാരെ ഹനനം ചെയ്തിരിക്കുന്നുവല്ലോ. എനിക്കും അവരെ നശിപ്പിക്കുന്നതിനുള്ള ബലം പ്രദാനം ചെയ്യൂ. ഞാൻ നിനക്ക് ഹവിസ്സു നൽകുന്നു.

4. ***പിശാചക്ഷയണമസി പിശാചചാതനം മേ ദാഃ സ്വാഹാ.***

ഹേ അഗ്നീ! നീ പിശാചുക്കളെ നശിപ്പിക്കുന്നവനാകുന്നു. അങ്ങനെയുള്ള കഴിവ് എനിക്കും പ്രദാനം ചെയ്യൂ. ഞാൻ നിങ്ങൾക്ക് ഹവിസ്സ് സമർപ്പണം ചെയ്യുന്നു.

5. ***സദാന്വാക്ഷയണമസി സദാന്വാചാതനം മേ ദാഃ സ്വാഹാ.***

ഹേ അഗ്നീ! നിനക്ക് രാക്ഷസികളെ സംഹരിക്കുന്നതിനുള്ള സാമർത്ഥ്യമുണ്ട്, എനിക്കും അവരെ നശിപ്പിക്കുന്നതിനുള്ള ശക്തി തരൂ. ഞാൻ നിനക്ക് ഹവിസ്സു നൽകുന്നു.

### സൂക്തം പത്തൊമ്പത്

( ഋഷി-അഥർവൻ. ദേവത-അഗ്നി. ഛന്ദസ്-ഗായത്രി.)

1. ***അഗ്നേ യത് തേ തപസ്തേന തം പ്രതി തപ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***

ഹേ അഗ്നി! നിന്നിൽ യാതൊരു സന്താപശക്തിയുണ്ടായിരിക്കുന്നുവോ അതിനെ ശത്രുക്കളെ ലക്ഷ്യമാക്കി പ്രദീപ്തമാക്കൂ. ഏതൊരു ശത്രു ഞങ്ങൾക്കു വിരുദ്ധമായി പ്രവർത്തിക്കുന്നുവോ, ആ വിദ്വേഷിയെ പീഡിപ്പിക്കൂ.

2. ***അഗ്നേ യത് തേ ഹരസ്തേന തം പ്രതി ഹര യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***

ഹേ അഗ്നീ! ഞങ്ങളെ വിദ്വേഷിക്കുന്നവരിൽ അഥവാ ഞങ്ങൾ വിദ്വേഷിക്കുന്നവരിൽ നീ ക്രോധമാകുന്ന ആയുധം പ്രയോഗിക്കൂ.

3. ***അഗ്നേ യത് തേƒർചിസ്തേന തം പ്രത്യർച്ച യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***

ഹേ അഗ്നീ! ഞങ്ങളോട് വൈരം പുലർത്തുന്നവരെ അല്ലെങ്കിൽ യാതൊരുത്തരെ ഞങ്ങൾ വൈരികളായി കരുതുന്നുവോ ആ ശത്രുക്കളെ നിൻെറ തേജസ്സുകൊണ്ടു ഭസ്മമാക്കൂ.

4. ***അഗ്നേ യത് തേ ശോചിസ്തേന തം പ്രതിശോച യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***

ഹേ അഗ്നീ! ഞങ്ങളുടെ വൈരികളുടെ അഥവാ യാതൊരുത്തരെ ഞങ്ങൾ ശത്രുക്കളായിക്കരുതുന്നുവോ അവരുടെമേൽ വേദനാജന്യങ്ങളായ ശക്തി പ്രയോഗിക്കൂ.

5. ***അഗ്നേ യത് തേ തേജസ്തേന തമതേജസം കൃണു യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***

ഹേ അഗ്നീ! ഞങ്ങളുടെ ശത്രുക്കളെ അമർച്ച വരുത്തുന്നതിനുള്ള തേജസ്സിനെ അവരുടെമേൽ എറിഞ്ഞ് അവരെ ബലഹീനരാക്കൂ.

**സൂക്തം ഇരുപത്**

(ഋഷി-അഥർവൻ. ദേവത-വായു. ഛന്ദസ്-ഗായത്രി.)

1. ***വായോ യത് തേ തപസ്തേന തം പ്രതി തപ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***

ഹേ വായു! നീ അന്തരീക്ഷത്തിൽ ചരിക്കുന്നു. നീ നിൻെറ പീഡാജനകമായ ശക്തിയെ ശത്രുക്കൾക്കുനേരേ പ്രയോഗിക്കൂ. നീ ഞങ്ങൾക്കെതിരായി പ്രവർത്തിക്കുന്നവരെ വേദനിപ്പിക്കുന്നവനാകൂ.

2. ***വായോ യത് തേ ഹരസ്തേന തം പ്രതി ഹര യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***

ഹേ വായൂ! ഞങ്ങളെ വിദ്വേഷിക്കുന്നവരെ അഥവാ യാതൊരുത്തരെ ഞങ്ങൾ വിദ്വേഷിക്കുന്നുവോ അവരെ നശിപ്പിക്കൂ.

3. ***വായോ യത് തേƒർചിസ്തേന തം പ്രത്യർച്ച യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***

ഹേ വായൂ! ഞങ്ങളുടെ വൈരികളെ അഥവാ യാതൊരുത്തർ ഞങ്ങളുടെ വൈരികളായിരിക്കുന്നുവോ അവരെ നശിപ്പിക്കുന്നതിന് അർച്ചനയാൽ പ്രദീപ്തമാകൂ.

4. ***വായോ യത് തേ ശേചിസ്തേന തം പ്രതി ശോചയോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***

ഹേ വായു! ഞങ്ങളെ വിദ്വേഷിക്കുന്നവരെയോ ഞങ്ങൾ വിദ്വേഷിക്കുന്നവരെയോ, ഇങ്ങനെ രണ്ടുവിധത്തിലുമുള്ള ശത്രുക്കളേയും നീ ശോകാകുലരാക്കൂ.

5. ***വായോ യത് തേ തേജസേ്തന തമതേജസം കൃണ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***

ഹേ വായൂ! ഞങ്ങളുടെ ശത്രുക്കളെ അഥവാ യാതൊരുത്തെ ഞങ്ങൾ ശത്രുക്കളായിക്കാണുന്നുവോ അവരുടെമേൽ നിൻെറ നശീഭൂതമാക്കുന്ന ബലത്തെ പ്രയോഗിച്ച് അവരുടെ ശക്തി നശിപ്പിക്കൂ.

**സൂക്തം ഇരുപത്തിയൊന്ന്**
(ഋഷി-അഥർവൻ. ദേവത-സൂര്യൻ. ഛന്ദസ്-ഗായത്രി.)

1. ***സൂര്യ യത് തേ തപസ്തേന തം പ്രതി തപ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***
ഹേ ആദിത്യാ! നിന്നിലുള്ള തപനശക്തിയെ ശത്രുക്കളുടെ നേരേ ലക്ഷ്യമാക്കി പ്രത്യക്ഷമാക്കൂ. നിന്റെ ശക്തി ശത്രുക്കൾക്കു പ്രതികൂലമാക്കൂ. ഏതൊരു ശത്രുവിനെ ഞങ്ങൾ വിദ്വേഷിക്കുന്നുവോ അഥവാ ഏതൊരു ശത്രു ഞങ്ങൾക്കെതിരായി പ്രവർത്തിക്കുന്നുവോ, ആഭിചാരം നടത്തുന്നുവോ അവരെ പീഡിപ്പിക്കൂ.
2. ***സൂര്യ യത് തേ ഹരസ്തേന തം പ്രതി ഹര യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***
യാതൊരുത്തൻ ഞങ്ങളോട് വൈരം പുലർത്തുന്നുവോ യാതൊരുത്തരോട് ഞങ്ങൾ വൈരം പുലർത്തുന്നുവോ ഹേ ആദിത്യാ! ആ ശത്രുക്കളുടെ മേൽ നിന്റെ ക്രോധരൂപമാകുന്ന ആയുധം പ്രയോഗിക്കണേ.
3. ***സൂര്യ യത് തേ തേർചിസ്തേന തം പ്രത്യർച്ചയോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***
യാതൊരുത്തർ ഞങ്ങളെ വെറുക്കുന്നുവോ ഞങ്ങൾ യാതൊരുത്തരെ വെറുക്കുന്നുവോ, ഹേ ആദിത്യാ! ആ ശത്രുക്കളെ ഭസ്മമാക്കുന്നതിന് ദീപ്തിയാൽ സംയുക്തമാക്കൂ.
4. ***സൂര്യ യത് തേ ശോചിസ്തേന തം പ്രതി ശോച യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***
ഹേ ആദിത്യാ! ഞങ്ങളുടെ ശത്രുക്കളെ നിന്റെ ശോകദായിയായ ബലത്താൽ ശോകാകുലരാക്കൂ.
5. ***സൂര്യ യത് തേ തേജസ്തേന തമതേജസം കൃണു യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***
ഹേ ആദിത്യാ! ഞങ്ങളുടെ വൈരികളെ, സ്വന്തം ശത്രുക്കളെ വശത്താക്കുന്നതിനുള്ള കഴിവിനാൽ വശത്താക്കിക്കൊണ്ട് നിർവീര്യരാക്കിത്തീർക്കൂ.

**സൂക്തം ഇരുപത്തിരണ്ട്**
(ഋഷി-അഥർവൻ. ദേവത-ചന്ദ്രൻ. ഛന്ദസ്-ഗായത്രി.)

1. ***ചന്ദ്ര യത് തേ തപസ്തേന തം യതി തപ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***
ഹേ ചന്ദ്രാ! യാതൊരു ശത്രു ഞങ്ങളോടു വിദ്വേഷം പുലർത്തുന്നുവോ അഥവാ യാതൊരുത്തരെ ഞങ്ങൾ വിദ്വേഷിക്കുന്നുവോ, ഞങ്ങളുടെമേൽ ആഭിചാരങ്ങൾ നടത്തുവാൻ ആര് ആഗ്രഹിക്കുന്നുവോ ആ ശത്രുക്കളെ അങ്ങയുടെ സന്താപന ശക്തിയാൽ തപ്തമാക്കൂ.
2. ***ചന്ദ്ര യത് തേ ഹരസ്തേന തം പ്രതി ഹര യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***
ഹേ ചന്ദ്രാ! യാതൊരുത്തൻ ഞങ്ങളെ ദ്വേഷിക്കുന്നുവോ ഞങ്ങൾ യാതൊരുത്തരെ ദ്വേഷിക്കുന്നുവോ ആ ശത്രുക്കളുടെമേൽ അങ്ങയുടെ ക്രോധരൂപ മാകുന്ന ശക്തി പ്രയോഗിക്കൂ.
3. ***ചന്ദ്ര യത് തേ ർചിസ്തേന തം പ്രത്യർച്ച യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***
ഹേ ചന്ദ്രാ! അങ്ങയുടെ ദീപ്തിയാൽ ഞങ്ങളെ നശിപ്പിക്കുവാനാഗ്രഹിക്കുന്ന ശത്രുക്കളെ നശിപ്പിക്കൂ.

4. ***ചന്ദ്ര യത് തേ ശോചിസ്തേന തം പ്രതി ശോച യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***

ഹേ ചന്ദ്രാ! ഞങ്ങളെ വിദ്വേഷിക്കുന്നവരെ അഥവാ യാതൊരുത്തരെ ഞങ്ങൾ വിദ്വേഷിക്കുന്നുവോ ആ ശത്രുക്കളെ അങ്ങയുടെ ശോക പ്രദായി യായ ശക്തിയാൽ ശോകാകുലരാക്കൂ.

5. ***ചന്ദ്ര യത് തേ തേജസ്തേന തമതേജസം കൃണ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***

ഹേ ചന്ദ്രാ! ഞങ്ങളുടെ വൈരികളെ അങ്ങയുടെ വശീകരണസാമർത്ഥ്യ ത്താൽ വശീഭൂതരാക്കി നിർവീര്യരാക്കിത്തീർക്കൂ.

**സൂക്തം ഇരുപത്തിമൂന്ന്**

(ഋഷി-അഥർവൻ. ദേവത-ജലം. ഛന്ദസ്-ഗായത്രി.)

1. ***ആപോ യദ് വസ്തപസ്തേന തം പ്രതി തപത യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***

ഹേ ജലമേ! യാതൊരു ശത്രു ഞങ്ങളെ ദ്വേഷിക്കുന്നുവോ അഥവാ ഞങ്ങൾ യാതൊരുത്തരെ വെറുക്കുന്നുവോ യാതൊരുത്തർ മന്ത്രവാദം മുതലായ ആഭിചാരകർമ്മങ്ങൾ ഞങ്ങളുടെമേൽ ചെയ്യുവാൻ തുനിയുന്നുവോ ആ ശത്രു ക്കളെ നിന്റെ സന്താപനശക്തിയാൽ സന്തപ്തമാക്കൂ.

2. ***ആപോ യദ് വോ ഹരസ്തേന തം പ്രതി ഹരത യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***

ഹേ ജലമേ! ഞങ്ങളെ വിദ്വേഷിക്കുന്നവരുടെമേലും ഞങ്ങൾ വിദ്വേഷിക്കു ന്നവരുടെമേലും നിന്റെ ക്രോധം പ്രകടമാക്കൂ.

3. ***ആപോ യദ് വോƒർചിസ്തേന തം പ്രത്യർചത യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***

ഹേ ജലമേ! യാതൊരുത്തർ ഞങ്ങളെ വിദ്വേഷിക്കുന്നുവോ അഥവാ ഞങ്ങൾ യാതൊരുത്തരെ വിദ്വേഷിക്കുന്നുവോ ആ ശത്രുവിനെ നിന്റെ ദീപ്തി യാൽ നശിപ്പിക്കൂ.

4. ***ആപോ യദ് വഃ ശോചിസ്തേന തം പ്രതി ശോച യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***

ഹേ ജലമേ! യാതൊരുത്തർ ഞങ്ങളെ വെറുക്കുന്നുവോ അഥവാ ഞങ്ങളാൽ യാതൊരുത്തർ വെറുക്കപ്പെടുന്നുവോ ആ ശത്രുക്കളുടെമേൽ തന്റെ ശോകപ്രദായിയായ ശക്തിയാൽ ശോകാകുലരാക്കൂ.

5. ***ആപോ യദ് വസ്തേജസ്തേന തമതേജസം കൃണുത യോസ്മാൻ, ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***

ഹേ ജലമേ! യാതൊരുത്തർ ഞങ്ങളെ ദ്വേഷിക്കുന്നുവോ അഥവാ യാതൊരുത്തരെ ഞങ്ങൾ ദ്വേഷിക്കുന്നുവോ ആ ശത്രുവിനെ നിന്റെ വശീക രണസാമർത്ഥ്യത്താൽ നിർവീര്യമാക്കിത്തീർക്കൂ.

**സൂക്തം ഇരുപത്തിനാല്**

(ഋഷി-ബ്രഹ്മാവ്. ദേവത-ആയുസ്സ്. ഛന്ദസ്-പംക്തി, ബൃഹതി.)

1. ***ശേരഭക ശേരഭ പുനർവോ യന്തു യാതവഃ പുനർഹേതിഃ കിമീദിനഃ, യസ്യ സ്ഥ തമത്ത യോ വഃ പ്രാഹൈത് തമത്ത സ്വാ മാംസാന്യത്ത.***

ഹേ ശേരഭകാ! (കൊലയാളി) നീ ശരഭത്തിനു തുല്യം ഹിംസകന്മാരായ രാക്ഷസന്മാരുടെ സ്വാമിയാകുന്നു. നീ ശേരഭന്മാരിൽ മുഖ്യനും ആകുന്നു .ഞങ്ങളുടെനേരെ പ്രയോഗിച്ചിരിക്കുന്ന നിങ്ങളുടെ യതനാരാക്ഷസന്മാർ ആയുധസഹിതം ഞങ്ങളുടെ അടുക്കൽനിന്നും മടങ്ങിപ്പോകട്ടെ. നിങ്ങളുടെ

അവിശ്വസ്തന്മാരായ അനുചരന്മാരും ഇവിടെനിന്നും മടങ്ങിപ്പോകട്ടെ. യാതൊരുത്തൻ നിങ്ങളെ ഞങ്ങളുടെയടുക്കലേയ്ക്കയച്ചിരിക്കുന്നുവോ അഥവാ നിങ്ങൾ സ്വന്തം കൂട്ടാളികളുമായി ഞങ്ങളുടെ യാതൊരു ശത്രുവിൻെറ കൂടെ വസിക്കുന്നുവോ അവരുടെ മൃഗങ്ങളെ ഭക്ഷിക്കൂ. നിങ്ങളും നിങ്ങളുടെ ആയുധങ്ങളും ശത്രുക്കളുടെ മാംസത്തെ ഭക്ഷണമാക്കൂ.

2. ***ശേവൃധക ശേവൃധ പുനർവോ യന്തു യാതവഃ പുനർഹേതിഃ കിമീദിനഃ,***
***യസ്യ സ്ഥ തമത്ത യോ വഃ പ്രാഹൈത് തമത്ത സ്വാ മാംസാന്യത്ത.***

ഹേ ശേവൃധകാ! (ആഘാതം ഏല്പിക്കുന്നവനേ) നീ നിൻെറ ആശ്രിതന്മാർക്ക് സുഖ-വൃദ്ധി നൽകുന്ന ശേവൃധന്മാരുടെ അധിപതിയാകുന്നു. നിന്നാൽ അയക്കപ്പെട്ട യാതനകൾ, രാക്ഷസികൾ, ഹിംസാത്മകങ്ങളയ ആയുധങ്ങൾ എല്ലാം എന്നിൽനിന്നും മാറിപ്പോകട്ടെ. നിൻെറ വിശ്വാസവഞ്ചകന്മാരായ അനുചരന്മാർ ഇവിടെ വസിക്കാതിരിക്കട്ടെ. ഹേ രാക്ഷസന്മാരെ! യാതൊരു പ്രയോക്താവ് നിങ്ങളെ ഞങ്ങളുടെ അടുക്കലേയ്ക്കയച്ചിരിക്കുന്നുവോ അഥവാ നിങ്ങൾ ഞങ്ങളുടെ ഏതൊരു വിരോധിയുടെ അടുക്കൽ വസിക്കുന്നുവോ അതേ ശത്രക്കളുടെ മാംസം ഭക്ഷിക്കൂ.

3 ***മോകതുമ്രോക പുനർവോ യന്തു യാതവഃ പുനർഹേതിഃ കിമീദിനഃ,***
***യസ്യ സ്ഥ തമത്ത യോ വഃ പ്രാഹൈത് തമത്ത സ്വാ മാംസാന്യത്ത.***

ഹേ മ്രോക്ക്! അനുമ്രോക്ക്! (കള്ളൻ) നിങ്ങൾ ധനം മോഷ്ടിച്ച് ഗുപ്തരീതിയിൽ കടന്നുകളയുന്നു. നിൻെറ യാതനകളും രാക്ഷസന്മാരും ഹിംസാത്മകങ്ങളായ ആയുധങ്ങളും എൻെറ സമീപത്തുനിന്നും മടങ്ങിപ്പോകട്ടെ. നിൻെറ മോഷ്ടാക്കളായ അനുചരന്മാരും ഇവിടെ വസിക്കാതിരിക്കട്ടെ. ഹേ മ്രോകാനുമ്രോക്കാ! യാതൊരു പ്രയോക്താവ് നിങ്ങളെ ഇവിടെ അയച്ചിരിക്കുന്നുവോ അഥവാ നിങ്ങൾ ഞങ്ങളുടെ ഏതൊരു ശത്രുവിൻെറ അടുക്കൽ വസിക്കു ന്നുവോ അതേ ശത്രുക്കളുടെ മാംസം ഭക്ഷിക്കുവിൻ.

4. ***സർപ്പാനുസർപ്പാ പുനർവോ യന്തു യാതവഃ പുനർഹേതിഃ കിമീദിനഃ,***
***യസ്യ സ്ഥ തമത്ത യോ വഃ പ്രാഹൈത് തമത്ത സ്വാ മാംസാന്യത്ത.***

ഹേ സർപ്പമേ, ഹേ അനുസർപ്പമേ! നിങ്ങളാൽ അയയ്ക്കപ്പെട്ടിരിക്കുന്ന യാതനകളും രാക്ഷസന്മാരും ഹിംസാത്മകങ്ങളായ ആയുധങ്ങളും എന്നിൽനിന്നും അകന്നുപോകട്ടെ. നിങ്ങളുടെ കിമീദൻ മുതലായ അനുചരന്മാരും ഇവിടെ വസിക്കാതിരിക്കട്ടെ. ഹേ രാക്ഷസന്മാരേ! ഏതൊരു പ്രയോക്താവ് നിങ്ങളെ ഇങ്ങോട്ടയച്ചിരിക്കുന്നുവോ അഥവാ നിങ്ങൾ ഞങ്ങളുടെ ഏതൊരു വിരോധിയോടുകൂടി വസിക്കുന്നുവോ ആ ശത്രുക്കളുടെ മാംസം ഭക്ഷിക്കൂ.

5. ***ജൂർണി പുനർവോ യന്തു യാതവഃ പുനർഹേതിഃ കിമീദിനീഃ,***
***യസ്യ സ്ഥ തമത്ത യോ വഃ പ്രാഹൈത് തമത്ത സ്വാ മാംസാന്യത്ത.***

ഹേ ജൂർണ്ണീരാക്ഷസ്സീ! നീ ശരീരത്തെ ജീർണ്ണിപ്പിക്കുന്നവളാകുന്നു. നിന്നാൽ പ്രേരിതങ്ങളായ അലക്ഷ്മീരൂപങ്ങളായ യാതനകളം രക്ഷസികളും ഹിംസാത്മകങ്ങളായ ആയുധങ്ങളും എൻെറ അടുക്കൽനിന്നും മാറിപ്പോകട്ടെ. നിങ്ങളുടെ കിമീദിനി മുതലായ അനുചരികളും എൻെറ അടുക്കൽ വസിക്കാതിരിക്കട്ടെ. ഹേ സദലജൂർണ്ണികളേ! യാതൊരു പ്രയോക്താവ് നിങ്ങളെ ഞങ്ങളുടെ അടുക്കലേയ്ക്കയച്ചിരിക്കുന്നുവോ അല്ലെങ്കിൽ നിങ്ങൾ ഞങ്ങളുടെ ഏതൊരു ശത്രുക്കളുടെ അടുക്കൽ വസിക്കുന്നുവോ ആ ശത്രുക്കളെത്തന്നെ ഭക്ഷണമാക്കുവിൻ, അവരുടെ മാംസം ഭക്ഷിക്കൂ.

6. ***ഉപബ്ദേ പുനർവോ യന്തു യാതവഃ പുനർഹേതിഃ കിമീദിനീഃ,***
***യസ്യ സ്ഥ തമത്ത യോ വഃ പ്രാഹൈത് തമത്ത സ്വാ മാംസാന്യത്ത.***

ഹേ ഉപബ്ദരാക്ഷസീ! നീ കർക്കശശബ്ദത്തോടുകൂടിയവളും ക്രൂരകർമ്മാവും ആകുന്നു. നിന്നാൽ പ്രേരിപ്പിക്കപ്പെടുന്ന അലക്ഷ്മീകരങ്ങളായ യാതനകൾ, രാക്ഷസികൾ, ഹിംസയുടെ സാധനാരൂപങ്ങളായ ആയുധങ്ങൾ എല്ലാം എന്നിൽനിന്നും അകന്നുപോകട്ടെ. നിങ്ങളുടെ കിമീദിനി മുതലായ അനുചരികളും

ഇവിടെ വസിക്കാതിരിക്കട്ടെ. സദലബൽ, ഉപബ്ദരാക്ഷസികളേ! യാതൊരു പ്രയോക്താവ് നിങ്ങളെ ഞങ്ങളുടെ അടുക്കലേയ്ക്കയച്ചിരിക്കുന്നുവോ നിങ്ങൾ ഞങ്ങളുടെ യാതൊരു ശത്രുവിന്റെ അടുക്കൽ വസിക്കുന്നുവോ ആ ശത്രുക്കളെത്തന്നെ ഭക്ഷണമാക്കുവിൻ.

7. ***അർജ്ജുനി പുനർവോ യന്തു യാതവഃ പുനർഹേതിഃ കിമീദിനീഃ,***
***യസ്യ സ്ഥ തമത്ത യോ വഃ പ്രാഹൈത് തമത്ത സ്വാ മാംസാന്യത്ത.***

ഹേ അർജ്ജുനിരാക്ഷസീ! നിന്നാൽ പ്രേരിപ്പിക്കപ്പെട്ടിരിക്കുന്ന യാതനകൾ, രാക്ഷസികൾ, ഹിംസയുടെ സാധനാരൂപങ്ങളായ ആയുധങ്ങൾ എല്ലാം എന്റെ അടുക്കൽനിന്നും മടങ്ങിപ്പോകട്ടെ. നിങ്ങളുടെ കിമീദിനി മുതലായ അനുചരികളും ഇവിടെ വസിക്കാതിരിക്കട്ടെ. ഹേ സദ്ബല, അർജ്ജുനിരാക്ഷസികളേ! യാതൊരു പ്രയോക്താവ് നിങ്ങളെ ഞങ്ങളുടെ അടുക്കലേയ്ക്കയച്ചിരിക്കുന്നുവോ അഥവാ നിങ്ങൾ ഞങ്ങളുടെ യാതൊരു ശത്രുവിന്റെ അടുക്കൽ വസിക്കുന്നുവോ അതേ ശത്രുക്കളുടെ മാംസം ഭക്ഷിക്കുവിൻ.

8. ***ഭരുജിപുനർവോ യന്തു യാതവഃ പുനർഹേതിഃ കിമീദിനീഃ,***
***യസ്യ സ്ഥ തമത്ത യോ വഃ പ്രാഹൈത് തമത്ത സ്വാ മാംസാന്യത്ത.***

ഹേ ഭരുജീരാക്ഷസീ! നിന്നാൽ പ്രേരിതങ്ങളായ അലക്ഷ്മീരൂപങ്ങളായ യാതനകളും ഹിംസാസാധനങ്ങളായ ആയുധങ്ങളും കിമീദിനി മുതലായ അനുചരീവൃന്ദവും എന്റെ അടുക്കൽനിന്നും മാറിപ്പോകട്ടെ. ഹേ സദലബല, ഭരുജികളേ! യാതൊരു പ്രയോക്താവ് നിങ്ങളെ ഞങ്ങളുടെ അടുക്കലേയ്ക്കയച്ചിരിക്കുന്നുവോ അഥവാ നിങ്ങൾ ഞങ്ങളുടെ ഏതൊരു ശത്രുവിന്റെ അടുക്കൽ വസിക്കുന്നുവോ അതേ ശത്രുക്കളുടെ മാംസം ഭക്ഷണമാക്കുവിൻ.

**സൂക്തം ഇരുപത്തിയഞ്ച്**

(ഋഷി-യാതനൻ. ദേവത-പൃശ്നിപർണ്ണി. ഛന്ദസ്-അനുഷ്ടുപ്)

1. ***ശന്നോ ദേവീ പൃശ്നിപർണ്യശം നിരൃത്യാ അകഃ,***
***ഉഗ്രാ ഹി കണ്വജംഭനീ താമഭക്ഷി സഹസ്വതീം.***

ഈ പൃശ്നിപർണ്ണി (ഓരില) എന്ന ഔഷധം കുഷ്ഠാദിരോഗങ്ങളെ ശാന്തമാക്കി നമുക്ക് സുഖം പ്രദാനം ചെയ്യുന്നു. ഞാൻ ഈ രോഗത്തെ നശിപ്പിക്കുന്ന ഔഷധി (ഭക്ഷിച്ചും പുരട്ടിയും) സേവിക്കുന്നു. ഈ ഔഷധം പ്രചണ്ഡബലം വഹിച്ചുകൊണ്ട് പാപം നശിപ്പിക്കുന്നു. അത് നിരൃതി രാക്ഷസിയെ പീഡിപ്പിക്കട്ടെ.

2. ***സഹമാനേയം പ്രഥമാ പൃശ്നിപർണ്യജായത,***
***തയാഹം ദുർന്നാമ്നാം ശിരോ വൃശ്ചാമി ശകുനേരിവ.***

ഈ പൃശ്നിപർണ്ണീ (ഓരില) ഔഷധങ്ങളിൽ ആദ്യമായുണ്ടായതാണ്. ഇത് പാണ്ട്, മറുക്, വിസർപ്പം, കുഷ്ഠം മുതലായ പ്രധാന രോഗങ്ങൾ ശമിപ്പിക്കുന്നതിനുള്ള മുഖ്യമായ സാധനമാകുന്നു. ഞാൻ ഇതിന്റെ ലേപനംകൊണ്ട് ഉക്ത രോഗങ്ങളെ സമൂലം നശിപ്പിക്കുന്നു.

3. ***അരായമസൃക്പാവാനം യശ്ച സ്ഫാർതിം ജിഹീർഷതി,***
***ഗർഭാദം കണ്വം നാശയ പൃശ്നിപർണി സഹസ്വ ച.***

ഹേ പൃശ്നിപർണ്ണീ! ശരീരത്തിലെ ശുദ്ധരക്തത്തെ ഈമ്പിക്കുടിക്കുന്ന കുഷ്ഠാദിരോഗരൂപികളാകുന്ന ശത്രുക്കളേയും അതുപോലെ ശരീര-ബുദ്ധികളെ തടയുന്ന വ്യധികളേയും നശിപ്പിക്കൂ. ഗർഭത്തെ നശിപ്പിക്കുന്ന രോഗത്തേയും അഥവാ ഗർഭം ഉണ്ടാകാതിരിക്കുന്ന രോഗത്തേയും നീ നശിപ്പിക്കൂ.

4. ***ഗിരിമേനാം ആ വേശ്യ കണ്വഞ് ജോവിതയോപനാൻ,***
***താംസ്തം ദേവി പൃശ്നിപർണ്യഗ്നിരിവാനുദഹന്നിഹി.***

ഹേ പൃശ്നിപർണ്ണീ! ഈ കുഷ്ഠാദിരോഗങ്ങൾ പ്രാണനെ ഭ്രമത്തിലാഴ്ത്തുന്നവയാകുന്നു. ഈ രോഗകാരണരൂപങ്ങളായ പാപങ്ങളെ, സർപ്പാദികളെ

ഭസ്മമാക്കുന്ന ദാവാനലനു തുല്യം, പർവ്വതത്തിനു മുകളിൽ കൊണ്ടുചെന്നു ഭസ്മമാക്കൂ.

5. ***പരാച ഏനാൻ പ്രണു ദ കണ്വാഞ് ജീവിതയോപനാൻ, തമാംസി യത്ര ഗച്ഛന്തി തത് ക്രവ്യാദോ അജീഗമം.***

ഹേ പൃശ്നിപർണ്ണീ! സൂര്യോദയത്തിനു മുമ്പ് ദേശമെങ്ങും അന്ധകാരം നിലനിൽക്കുന്നു. ആ അന്ധകാരയുക്തമായ സ്ഥാനങ്ങളിലേയ്ക്ക് കുഷ്ഠാദികളെ അയയ്ക്കുന്നു. നീ നിൻെറ ലേപനത്താൽ പ്രാണനെ ഭ്രമത്തിലകപ്പെടുത്തുന്ന ഈ പാപരോഗങ്ങളെ മുഖം തിരിച്ചയക്കൂ.

### സൂക്തം ഇരുപത്തിയാറ്

(ഋഷി-സവിതാവ്. ദേവത-ഗോക്കൾ. ഛന്ദസ്-ത്രിഷ്ടുപ്, അനുഷ്ടുപ്.)

1. ***ഏഹയന്തു പശവോ യേ പരേയുർവ്വായുര്യേഷാം സഹചാരം ജുജോഷ, ത്വഷ്ടാ യേഷാം രൂപധേയാനി വേദാസ്മിൻ താൻ ഗോഷ്ഠേ സവിതാ നി അച്ഛതു.***

ഇവിടെനിന്നും മടങ്ങിപ്പോയിരിക്കുന്ന മൃഗം വീണ്ടും കൂട്ടത്തിൽ വന്നുചേരട്ടെ. യാതൊരു മൃഗങ്ങളുടെ സംരക്ഷണത്തിനുവേണ്ടി വായു കൂട്ടത്തിൽ വസിക്കുന്നുവോ യാതൊരു ഗർഭത്തെ ധരിച്ചിരിക്കുന്ന മൃഗങ്ങളുടെ നാമത്തേയും രൂപത്തേയും ത്വഷ്ടാവ് നിയന്ത്രിച്ചുകൊണ്ടിരിക്കുന്നുവോ സൂര്യൻ ആ എല്ലാ മൃഗങ്ങളേയും കൂട്ടത്തിൽ ചേർക്കട്ടെ.

2. ***ഇമം ഗോഷ്ഠം പശവഃ സം സ്രവന്തു ബൃഹസ്പതിരാനയതു പ്രജാനൻ, സിനീവാലി നയത്വാഗ്രമേഷാമാജഗ്മുഷോ അനുമതേ നിയച്ഛ.***

ഗോക്കളെ കൊണ്ടുവരുന്നതിനുള്ള വിധികളുടെ ജ്ഞാതാവായ ബൃഹസ്പതി പശുക്കൂട്ടങ്ങളിൽ പ്രേരണ ചെലുത്തട്ടെ. ഗോക്കൾ മുതലായ മൃഗങ്ങൾ എൻെറ തൊഴുത്തിൽ വരട്ടെ. സിനീവാലിയും അഭിമാനിയുമായ ദേവത ഈ മൃഗങ്ങളെ എൻെറ തൊഴുത്തിലേയ്ക്കാനയിക്കട്ടെ.

3. ***സം സം സ്രവന്തു പശവഃ സസശ്വാഃ സമു പൂരുഷാഃ, സം ധാന്യസ യാ സ്ഫാതിഃ സംസ്രാവ്യേണ ഹവിഷാ ജുഹോമി.***

ഗോക്കൾ, അശ്വാദികൾ നല്ല ഇനത്തിൽപ്പെട്ടവയാകട്ടെ, സേവകഗണം, ധാന്യം, യവം മുതലായവയും സമൃദ്ധിയായി പ്രാപ്തമാകട്ടെ. ഞാൻ എൻെറ ഇച്ഛിതഫലപ്രാപ്തിക്കായി ഘൃതാഹുതി നൽകുന്നു.

4. ***സം സിഞ്ചാമി ഗവാം ക്ഷീരം സമാജ്യേന ബലം രസം, സം സിക്താ അസ്മാകം വീരാ ധ്രുവാ ഗാവോ മയി ഗോപതൗ.***

ഗോക്കൾ ഞാനാകുന്ന സ്വാമിയുടെ അടുക്കൽ വസിക്കട്ടെ. നമ്മുടെ പുത്രന്മാർ ഘൃതാദിയാൽ പുഷ്ടിപ്പെടട്ടെ. ഞാൻ പഹലൗൽ പശുവിൻെറ പാലിനെ തളിക്കുന്നു. അന്നം, ജലം, രസം മുതലായവ ഘൃതത്താൽ സിഞ്ചനം ചെയ്യുന്നു.

5. ***ആ ഹരാമി ഗവാം ക്ഷീരമാഹാർഷ ധാന്യാ രസം, ആഹൃതാ അസ്മാകം വീരാ ആ പത്നീരിദമസ്തകം.***

ഇപ്രകാരം ഗോക്കൾ, ദുഗ്ദ്ധം, ധാന്യം മുതലായവ ഭവനത്തിൽ കൊണ്ടുവരുന്നു. എൻെറ പത്നീപുത്രാദികളേയും ഭവനത്തിലേയ്ക്കു കൊണ്ടുവരുന്നു.

## അനുവാകം അഞ്ച്

### സൂക്തം ഇരുപത്തിഏഴ്

(ഋഷി-കപിഞ്ജലൻ. ദേവത-ഔഷധി, രുദ്രൻ, ഇന്ദ്രൻ. ഛന്ദസ്-അനുഷ്ടുപ്)

1. ***നേച്ഛത്രുഃ പ്രാശം ജയാതി സഹമാനാഭിഭൂരസി, പ്രാശം പ്രതിപ്രാശോ ജഹ്യരസാൻ കൃണ്വോഷധേ.***

ഹേ പാഠ (പാടവള്ളി) എന്നു പേരുള്ള ഔഷധീ! യാതൊരുത്തൻ എൻെറ ശത്രുവാകുന്നുവോ അവൻ എന്നെയും നിന്നെയും സേവിക്കുന്നവരെ

വിജയിക്കുന്നതിൽ സമർത്ഥനാകാതിരിക്കട്ടെ. നീ ശത്രുക്കളുമായി ഏറ്റുമുട്ടി അവരെ നശിപ്പിക്കുന്നു. വാദവിവാദങ്ങളിൽ ഞാനാകുന്ന വാദിയുടെ പ്രശ്നങ്ങളെ ക്കൊണ്ട് പ്രതിവാദികളെ പരാജയപ്പെടുത്തൂ. നീ വാതപിത്താദിദോഷങ്ങളെ നശിപ്പിക്കുന്നു. ഭിഷക്കിന്റെ അനുമതിയോടുകൂടി യാതൊന്ന് പാനം ചെയ്യുന്നുവോ അങ്ങനെയുള്ള പാടവള്ളീ! നീ പ്രതിവാദികളെ ശുഷ്ക്കകണ്ഠന്മാരും അസംബന്ധ വചനത്തോടുകൂടിയവരുമാക്കൂ.

2. ***സുപർണസ്ത്വാന്വവിന്ദത് സൂകരസ്ത്വാഖനന്നസാ,***
***പ്രാശം പ്രതിപ്രാശോ ജഹ്യരസാൻ കൃണ്വോഷധേ.***

ഹേ ഔഷധീ! ഗരുഡൻ വിഷനാശനത്തിനുവേണ്ടി അന്വേഷിച്ചിരുന്നു. നീ എന്റെ എതിരാളികളെ പരാജയപ്പെടുത്തൂ. അവരെ ശുഷ്ക്കകണ്ഠന്മാരും അസംബന്ധ വാക്യങ്ങളോടുകൂടിയവരുമാക്കൂ.

3. ***ഇന്ദ്രോ ഹി ചക്രേ ത്വാ ബാഹാവസുരേഭ്യഃ സ്തരീതവേ,***
***പ്രാശം പ്രതിപ്രാശോ ജഹ്യരസാൻ കൃണ്വോഷധേ.***

ഹേ ഔഷധീ! ഇന്ദ്രൻ നിന്നെ അസുരന്മാരെ നശിപ്പിക്കുന്നതിനുവേണ്ടി തന്റെ വലത്തുഭുജത്തിൽ ധരിച്ചിരുന്നു. അങ്ങനെതന്നെ ഞാനും അണിയുന്നു. നീ എന്റെ എതിരാളികളെ പിന്നീട് തോല്പിക്കുന്നു. അസംബന്ധവാക്യങ്ങൾ ഉച്ചരിക്കുന്നതിന് അവരുടെ തൊണ്ടകളെ ഉണക്കിക്കളയൂ.

4. ***പാടാമിന്ദ്രോ വ്യാശ്നാദസുരേഭ്യ സ്തരീതവേ,***
***പ്രാശം പ്രതിപ്രാശോ ജഹ്യരസാൻ കൃണ്വോഷധേ.***

ഹേ പാഠേ (പാടവള്ളി)! രാക്ഷസന്മാരെ വിജയിക്കുന്നതിന് നിന്നെ ഇന്ദ്രൻ ഭക്ഷിച്ചിരുന്നു. നീ എന്നെ സേവിക്കുന്നവരെ ലക്ഷ്യമാക്കി എതിരാളികളെ പരാ ജയപ്പെടുത്തൂ. അവരുടെ തൊണ്ടകളെ ശുഷ്കമാക്കി അസംഗതവാക്യങ്ങൾ ഉച്ചരിക്കുന്നവരാക്കിത്തീർക്കൂ.

5. ***തയാഹം ശത്രൂന്തസാക്ഷേ ഇന്ദ്രഃ സാവാവൃകാംഇവ,***
***പ്രാശം പ്രതിപ്രാശോ ജഹ്യരസാൻ കൃണ്വോഷധേ.***

ഹേ ഔഷധീ! ഇന്ദ്രൻ നിന്നെ ഭക്ഷിച്ച് രാക്ഷസന്മാരെ നിരുത്തരന്മാരാക്കി ത്തീർത്തതുപോലെ നിന്നെ സേവിച്ചിട്ട് ഞാനും പ്രതിവാദികളെ നിരുത്തര ന്മാരാക്കുന്നു. നീ എന്റെ പ്രതിവാദികളെ നിരുത്തരന്മാരാക്കൂ. അവരുടെ ഗള നാളത്തെ ശുഷ്കമാക്കൂ. അവർ പൂർവ്വാപരവിരുദ്ധങ്ങളായ വാക്കുകൾ ഉച്ചരിക്കുന്ന വരായിത്തീരട്ടെ.

6. ***രുദ്ര ജലാഷഭേഷജ നീലശിഖംഡ കർമകൃത്,***
***പ്രാശം പ്രതിപ്രാശോ ജഹ്യരസാൻ കൃണ്വോഷധേ.***

ഹേ രുദ്രാ! നിങ്ങൾ സ്മരണമാത്രയിൽത്തന്നെ ജലത്തെ ഔഷധമാക്കി ത്തീർക്കുന്നു. നീ നീലവർണ്ണശിഖയോടുകൂടിയവനും സൃഷ്ടി മുതലായ പഞ്ച കർമ്മങ്ങളെ ചെയ്യുന്നവനും ആകുന്നു. ഞാൻമൂലം സേവിക്കപ്പെടുന്ന ഈ പാടവള്ളിയ്ക്ക് പ്രതിവാദികളെ തിരസ്കരിക്കുന്നതിനുള്ള ശക്തി കൊടുക്കൂ. ഹേ ഔഷധീ! നീ എന്റെ എതിരാളികളെ നിന്ദിക്കൂ. അവർ ശുഷ്കകണ്ഠന്മാരും പൂർവ്വാപരവിരുദ്ധമായി സംസാരിക്കുന്നവരുമാകട്ടെ.

7. ***തസ്യ പ്രാശം ത്വം ജഹി യോ ന ഇന്ദ്രാഭിദാസതി,***
***അധി നോ ബ്രൂഹി ശക്തിഭിഃ പ്രാശി മാമുത്തരം കൃധി.***

ഹേ ഇന്ദ്രാ! യാതൊരുത്തരുടെ തർക്കങ്ങളാൽ ക്ഷീണിതന്മാരായിത്തീ രുന്നുവോ ആ പ്രതിവാദികളെ പ്രശ്നഹീനന്മാരാക്കൂ. ഞങ്ങൾക്ക് ഞങ്ങളുടെ ശക്തികൊണ്ടു തർക്കങ്ങളെ പ്രബലമാക്കൂ.

## സൂക്തം ഇരുപത്തിയെട്ട്

(ഋഷി-ശംഭു. ദേവത-ആയുസ്സ്. ഛന്ദസ്-ജഗതി, ത്രിഷ്ടുപ്.)

1. ***ഇഭ്യമേവ ജരിമൻ വർധതാമയം മേമമന്യേ മൃത്യവോ ഹിംസിഷുഃ ശതം യേ,***
***മാതേവ പുത്രം പ്രമനാ ഉപസ്ഥേ മിത്ര എനം മിത്രിയാത് പാത്വംഹസഃ.***

ഹേ അഗ്നീ! നിന്നെ സേവിക്കുന്നതിനുവേണ്ടി ഈ ബാലൻ രോഗവിമുക്തനായി വളരട്ടെ. ഹേ വൃദ്ധാവസ്ഥേ! നിന്നെ പ്രാപിക്കുന്നതുവരെ ഈ ബാലൻ വളരട്ടെ. രോഗരൂപികളായ പിശാചാദികൾ ഇവന് അനിഷ്ടകരമായി യാതൊന്നും ചെയ്യാതിരിക്കട്ടെ. മാതാവ് പുത്രനെ രക്ഷിക്കുന്നതുപോലെ മിത്ര ദേവത മിത്രദ്രോഹപാപത്തിൽനിന്നും ഈ ബാലകനെ രക്ഷിക്കട്ടെ.

2. ***മിത്ര ഏനം വരുണോ വാരിശാദാ ജരാമൃത്യും കൃണുതാം സംവിദാനൗ, തദഗ്നിർഹോതാ വയുനാനി വിദ്വാൻ വിശ്വാ ദേവാനാം ജനിമാ വിവക്തി.***

ദിവസങ്ങളുടെ അധിഷ്ഠാനപതിയായ മിത്രനും രാജ്യാഭിമാനിയായ വരുണനും സമാനബുദ്ധിയോടെ ഈ ബാലനെ ദീർഘായുഷ്മാനാക്കട്ടെ. ദേവന്മാരെ ആഹ്വാനം ചെയ്യുന്ന അഗ്നിദേവതകളോട് ഇവൻെറ ദീർഘായുസ്സിനുവേണ്ടി പാർത്ഥിക്കണേ.

3. ***ത്വമീശിഷേ പശൂനാം പാർഥിവാനാം യേ ജാതാ ഉത വാ യേ ജനിത്രാഃ, മേമം പ്രാണോ ഹാസീന്മോ അപാനോ മേമം മിത്രാ വധിഷുർമോ അമിത്രാഃ.***

ഹേ അഗ്നീ! നിങ്ങൾ പാർഥിവജീവികളുടെ സ്വാമിയാകുന്നു. ഉത്ഭവിച്ച വയും ഉത്ഭവിക്കാനുള്ളവയുമായവയുടെ സ്വാമിയാകുന്നു. ഈ ബാലൻെറ പ്രാണൻ നിങ്ങളുടെ കൃപയാൽ ഇവനെ ത്യജിക്കാതിരിക്കട്ടെ. മിത്രങ്ങളും ശത്രുക്കളും ഇവനെ ഹിംസിക്കാതിരിക്കട്ടെ.

4. ***ദ്യൗഷ്ട്വാ പിതാ പൃഥിവീ മാതാ ജരാമൃത്യും കൃണുതാം സംവിദാനേ, യഥാ ജീവാ അദിതേരുപസ്ഥേ പ്രാണാപാനാഭ്യാം ഗുപിതഃ ശതം ഹിമാഃ.***

ഹേ ബാലകാ! നീ ഭൂമിയുടെ അങ്കതലത്തിൽ പ്രാണനാൽ യുക്തനായി നൂറു ഹേമന്തഋതുക്കൾവരെ ജീവിച്ചിരിക്കൂ. പിതാവായ ആകാശവും മാതാവായ ഭൂമിയും നിന്നെ വൃദ്ധാവസ്ഥയിൽ മരിപ്പിക്കുന്നവരാകട്ടെ.

5. ***ഇമമഗ്ന ആയുഷേ വർചസേ നയ പ്രിയം രേതോ വരുണ മിത്ര രാജൻ, മാതേവാസ്മാ അദിതേ ശർമ യച്ഛ വിശ്വേ ദേവാ ജരദഷ്ടിർ-യഥാസത്.***

ഹേ അഗ്നീ! ഈ ബാലന് തേജസ്സ് പ്രദാനം ചെയ്ത് നൂറു സംവത്സരം വരെ ജീവിപ്പിക്കൂ. ഹേ മിത്രാവരുണാ! ഈ ബാലകന് സന്താനദാതാവായ വീര്യത്തെക്കൊടുക്കൂ. ഹേ വിശ്വദേവതകളേ! ഈ ബാലനെ സർവ്വഗുണ സമ്പന്നനും ദീർഘായുസ്സുമാക്കൂ. ഹേ മാതാ അദിതീ! നിങ്ങൾ ഇവന് മാതാവിനു സമാനമായി സുഖം പ്രദാനം ചെയ്യുന്നവളാകൂ.

### സൂക്തം ഇരുപത്തിഒൻപത്

(ഋഷി-അഥർവൻ. ദേവത-അഗ്നി, സൂര്യൻ. ഛന്ദസ്-അനുഷ്ടുപ്, ത്രിഷ്ടുപ്, പംക്തി.)

1 ***പാർഥിവസ്യ രസേ ദേവാ ഭഗസ്യ തന്വോ ബലേ, ആയുഷ്മഃ മസ്മാ അഗ്നിഃ സൂര്യോ വർച ആ ധാദ് ബൃഹസ്പതിഃ.***

പർഥിവരസം പാനംചെയ്യുന്ന പുരുഷനെ ഭഗദേവത (സൂര്യൻെറ) യുടെ തേജസ്സുകൊണ്ട് ഇന്ദ്രാദിദേവന്മാർ സമ്പന്നനാക്കട്ടെ. അഗ്നി അവനെ ശതായുസ്സോടുകൂടിയവനാക്കട്ടെ, സൂര്യൻ ഇവന് തേജസ്സ് നൽകട്ടെ. ബൃഹസ്പതി ഇവന് വേദാദ്ധ്യയനത്തിനുള്ള ബുദ്ധി നൽകട്ടെ.

2. ***ആയുരസ്മൈ ധേഹി ജാതവേദഃ പ്രജാം ത്വഷ്ടരധിനിധേഹ്യസ്മൈ, രായസ്പോഷം സവിതരാ സുവാസ്മൈ ശതം ജീവാതി ശരദസ്തവായം.***

ഹേ അഗ്നീ! ഇവന് നൂറു വർഷ ആയുസ്സിനെ നൽകൂ. ഹേ ത്വഷ്ഠാ! ഇവന് സന്താനം നൽകൂ. ഹേ സൂര്യാ! ഇവനെ ഗോക്കൾ മുരലായ സമ്പത്തുകൊണ്ട് സമ്പന്നനാക്കൂ. നിൻെറ കൃപയാൽ ഇവൻ ശതായുഷ്മാനായിരക്കട്ടെ.

3. ***ആശീർണ ഊർജമുത സൗപ്രജാസ്ത്വാം ദക്ഷം ധത്ത ദ്രവിണം സ ചേതസൗ,***
***ജയം ക്ഷേത്രാണി സഹസായമിന്ദ്ര കൃണ്വാനോ അന്യാനധരാൻത്- സപത്താൻ.***

ഹേ ആകാശഭൂമികളേ! ഞങ്ങളുടെ യാചനകൾ സത്യമാകട്ടെ. ഞങ്ങൾക്ക് ഇഛിതമായധനം, ധാന്യം, ബലം, സന്താനം ഇവ തരൂ. പവിത്രമായ ഘൃത ത്തിൽ തളിക്കപ്പെടുന്ന ആശീര് ഞങ്ങളെ അന്നസന്താനങ്ങളോടുകൂടിയവരാ ക്കട്ടെ. ഹേ ഇന്ദ്രാ! ഇവൻ നിങ്ങളുടെബലത്താൽ ശത്രക്കളെ ജയിക്കട്ടെ; അവരുടെ വീട് മുതലായവയെല്ലാം അവൻെറ അധികാരത്തിലാകട്ടെ.

4. ***ഇന്ദ്രേണ ദത്തോ വരുണോ ശിഷ്ടോ അരുദ്ഭിരുഗ്രഃ പ്രാഹിതോ ന ആഗൻ,***
***ഏഷ വാം ദ്യാവാപൃഥിവീ ഉപസ്ഥേ മാ ക്ഷുധന്വതൃഷത്.***

ഇന്ദ്രനിൽനിന്നും ആയുസ്സിനെ പ്രാപിക്കൂ; വരുണനിൽനിന്നും ബലം പ്രാപിക്കൂ; മാരുതനാൽ പ്രേരിതനായി ഈ പുരുഷൻ വന്നിരിക്കുന്നു. ഹേ ആകാശഭൂ മികളേ! നിങ്ങളുടെ അങ്കതലത്തിൽ വസിച്ചുകൊണ്ടു ഇവൻ വിശപ്പിനാലും ദാഹത്താലും പീഡിതനാകാതിരിക്കട്ടെ.

5. ***ഊർജമസ്താ ഊർജസ്വതീ ധത്തം പയോ അസ്മൈ പയസ്വതീ ധത്തം,***
***ഊർജമസ്മൈ ദ്യാവാപൃഥിവീ അധാതാം വിശ്വേ ദേവാമരുത ഊർ ജമാപഃ.***

ഹേ ആകാശഭൂമികളേ! ഈ പുരുഷന് അന്നവും ജലവും നൽകൂ. നിങ്ങൾ ഇവന് യാചിതമായ അന്നാദികൾ പ്രദാനം ചെയ്തിരിക്കുന്നു. വിശ്വദേവതകളായ മരുത്തും ജലവും ഇവനിൽ ബലം നിറച്ചിരിക്കുന്നു.

6. ***ശിവാഭിഷ്ടേ ഹൃദയം തർപയാമ്യനമീവോ മോദഷീഷ്ഠാഃ സുവർചാഃ,***
***സുവാസിനൗ പിബതാം മന്ഥമേതമശ്വിനോ രൂപം പരിധായ മായാം.***

ഹേ ദാഹിക്കുന്ന പുരുഷാ! ഞാൻ നിന്നെ സുഖദായകമായ ജലത്താൽ തൃപ്തിപ്പെടുത്തുന്നു. നീ സുന്ദര ദീപ്തിയോടുകൂടിയവനം ആനന്ദമയനം ആകട്ടെ. ഏകവസ്ത്രനായ ഈ രോഗി അശ്വിദ്വയത്തിൻെറ ഔഷധരൂപമായ പേയത്തെ പാനം ചെയ്യട്ടെ.

7. ***ഇന്ദ്ര ഏതാം സസൃജേ വിദ്ധോ അഗ്ര ഊർജം സ്വാധാമജരാം സാ ത ഏഷാ,***
***തയാ ത്വം ജീവ ശരദഃ സുവർചാ മാ ത ആ സുസ്രോദ് ഭിഷജസ്തേ അക്രൻ.***

ഇന്ദ്രൻ ദാഹനിവൃത്തിക്കുവേണ്ടി ഈ പേയം നിർമ്മിച്ചു. ഹേ രോഗീ! യാതൊരു പേയം നിനക്കു നൽകിയിരുന്നുവോ അതുവഴിയായി ബലത്താലും തേജസ്സിനാലും യുക്തനായി നൂറു വർഷം ജീവിക്കൂ. ഈ പേയം നിൻെറ ശരീരത്തിൽനിന്നും വേർപിരിയാതിരിക്കട്ടെ.

## സൂക്തം മുപ്പത്

(ഋഷി- പ്രജാപതി. ദേവത-അശ്വിദ്വയന്മാർ, പത്നി. ഛന്ദസ്-പംക്തി, അനുഷ്ടുപ്. )

1. ***യഥേദം ഭൂമ്യാ അധി തൃണാം വാതോ മഥായതി,***
***ഏവാ മഥ്നാമി തേ മനോ യഥാ മാം കാമിന്യസോ***
***യഥാ മന്നാപഗാ അസഃ.***

ഹേ പത്നീ! എപ്രകാരം വായുവിൻെറ പ്രവാഹത്തിൽപ്പെട്ട തൃണങ്ങൾ വട്ടംകറങ്ങിക്കൊണ്ടിരിക്കുന്നുവോ അങ്ങനെതന്നെ ഞാൻ നിൻെറ മനസ്സിനെ ഇളക്കുന്നു. അതുകൊണ്ട് നീ എൻെറ ഇച്ഛ പൂർത്തീകരിക്കുന്നവളും എന്നിൽ നിന്ന് അകന്നുപോകാത്തവളും ആയിരിക്കട്ടെ.

2. ***സം ചേന്നായാഥോ അശ്വിനാ കാമിനാം സം ച വക്ഷഥഃ,***
***സം വാം ഭഗാസോ അഗ്മത സം ചിത്താനി സമു വ്രതാ.***

ഹേ അശ്വിദ്വയാ! ഞാൻ യാതൊന്നിനെ അഭിലഷിക്കുന്നുവോ അതിനെ എൻെറ അടുക്കൽ എത്തിക്കൂ. നിങ്ങൾ രണ്ടുപേരുടെയും മനസ്സ് എൻെറ നേരേയായിരിക്കട്ടെ.

3. ***യത് സുപർണാ വിവക്ഷവോ അനമീവാ വിവക്ഷവഃ,***
***തത്ര മേ ഗച്ഛരതാത്ഭവം ശല്യഇവ കുല്മലം യഥാ.***

സുന്ദരമായ പക്ഷിയുടെ ആകർഷകമായ സ്വരവും അരോഗനായ പുരുഷൻെറ പ്രഭാവയുക്തമായ വാക്യങ്ങൾക്കു തുല്യം എൻെറ ആഹ്വാനങ്ങൾ ശരംപോലെ ലക്ഷ്യത്തിൽ എത്തട്ടെ.

4. ***യദന്തരം തദ് ബാഹ്യം യദ് ബാഹ്യം തദന്തരം,***
***കന്യനാം വിശ്വരൂപാണാം മനോ ഗൃഭായൗഷധേ.***

ഉള്ളിലും പുറത്തും ഒരേ വിചാരത്തോടുകൂടിയവളും അംഗഭംഗമില്ലാത്തകന്യക മാരുടെ ചിത്തത്തെ കവരുന്നതിൽ സമർത്ഥയുമായ ഔഷധീ! നീ അവരുടെ മനസ്സിനെ ഗ്രഹിക്കൂ.

5. ***ഏയമഗൻ പതികാമാ ജനികാമോƒഹമാഗമം,***
***അശ്വഃ കനിക്രദദ് യഥാ ഭഗേനാഹം സഹാഗമം.***

ഭർത്താവിനെ ഇച്ഛരിക്കുന്ന ഈ സ്ത്രീ എൻെറ അടുക്കൽ വന്നിരിക്കുന്നു. ഞാനും അവളെ ആഗ്രഹിച്ചുകൊണ്ട് അവളെ പ്രാപിച്ചിരിക്കുന്നു. ഞാൻ ധന ത്തോടുകൂടി, ശ്രേഷ്ഠനായ അശ്വം അതിൻെറ ഇണയുടെ അടുക്കലേയ്ക്കു പോകുന്നതുപോലെ അവളുടെ അടുക്കൽ വന്നിരിക്കുന്നു.

**സൂക്തം മുപ്പത്തിയൊന്ന്**

(ഋഷി- കണ്വൻ. ദേവത-മഹി, കൃമിജംഭനം. ഛന്ദസ്-അനുഷ്ടുപ്, ബൃഹതി.)

1. ***ഇന്ദ്രസ്യ യാ മഹീ ദൃഷത് ക്രിമേർവിശ്വസ്യ തർഹണീ,***
***തയാ പിനഷ്മി സം ക്രിമീൻ ദൃഷദാ ഖല്വാംഇവ.***

കൃമികളെ നശിപ്പിക്കുന്ന ഇന്ദ്രൻെറ കല്ലുകൊണ്ട് തിരികല്ലിൽ ധാന്യം പൊടിക്കുന്നതുപോലെ ഞാൻ എല്ലാ കൃമികളേയും നശിപ്പിക്കുന്നു.

2. ***ദൃഷ്ടമദൃഷ്ടമതൃഹമഥോ കുരൂരൂമതൃഹം,***
***അൽഗണ്ഡൂൻത്സർവാഞ് ഛലുനാൽ ക്രിമീൻ വചസാ ജംഭയാമസി.***

ദൃശ്യവും അദൃശ്യവുമായി ദേഹഗതങ്ങളായ കൃമികളെ ഞാൻ നശിപ്പിക്കുന്നു. രക്തമാംസങ്ങളെ ദുഷിപ്പിക്കുന്നവയും മറ്റുപ്രകാരങ്ങളിലുള്ളവയുമായ കൃമികളെ ഞാൻ നശിപ്പിക്കുന്നു.

3. ***അൽഗണ്ഡൂൻ ഹന്മി മഹതാ വധേന ദൂനാ അദൂനാ അരസാ അഭൂവന,***
***ശിഷ്ടനശിഷ്ടാൻ നിതിരാമി വാചാ യഥാ ക്രിമീണാം***
***നകിരുച്ഛിഷാതൈ.***

ഞാൻ ആ കൃമികളെ മന്ത്രത്താലും ഔഷധാലും നശിപ്പിക്കുന്നു. എല്ലാ കൃമികളും ഉണങ്ങി നിർജ്ജീവമാകട്ടെ. എല്ലാ കൃമികളേയും മന്ത്രശക്തിയാൽ ഞാൻ ഇല്ലാതാക്കുന്നു.

4. ***അന്വാന്ത്ര്യം ശീർഷണ്യ മഥോ പാർഷ്ടേയം ക്രിമീൻ,***
***അധസ്കവം വ്യധ്വരം ക്രിമീൻ വചസാ ജംഭയാമസി.***

കുടലുകളിലെ, ശിരസ്സിലെ, ധമനികളിലെ, മറ്റോരോപ്രകാരങ്ങളിലുമുള്ള കീടങ്ങളെ നാം മന്ത്രശക്തിയാൽ നശിപ്പിക്കുന്നു.

5. ***യേ ക്രിമയഃ പർവതേഷു വനേഷ്വോഷധീഷു പശുഷ്വപ്സ്വന്തഃ,***
***യേ അസ്മാകം തന്വ മാവിവിശുഃ സർവ തദ്വിന്മി ജനിമ ക്രിമീണാം.***

പർവ്വതം, വനം, സസ്യങ്ങൾ, മൃഗാദികൾ മുതലായവയുടെ ദേഹത്തിൽ വ്രണങ്ങൾ വഴിയായും ആഹാരങ്ങൾവഴിയായും ഉള്ളിൽ പ്രവേശിക്കുന്ന എല്ലാ അണുക്കളുടെയും പുഷ്ടിയെ തടഞ്ഞുകൊണ്ട് ഞാനവയെ നശിപ്പിക്കുന്നു.

## അനുവാകം ആറ്

### സൂക്തം മുപ്പത്തിരണ്ട്

(ഋഷി-കണ്വൻ. ദേവത-ആദിത്യൻ. ഛന്ദസ്-ഗായത്രി, അനുഷ്ടുപ്, ഉഷ്ണിക്.)

1. ***ഉദ്യന്നാദിത്യഃ ക്രിമീൻ ഹന്തു നിമ്രോചൻ രശ്മിഭിഃ,***
***യേ അന്തഃ ക്രിമയോ ഗവി.***

ഉദിച്ചുയരുന്ന സൂര്യന്റെ രശ്മികൾ ഗോക്കളുടെ ശരീരത്തിൽ പ്രവേശിച്ച് കൃമികളെ നശിപ്പിക്കട്ടെ.

2. ***വിശ്വരൂപം ചതുരക്ഷേ ക്രിമിം സാരംഗമർജ്ജുനം,***
***ശൃണാമ്യസ്യ പൃഷ്ഠീരപി വൃശ്ചാമി യച്ഛിരഃ.***

പലനിറങ്ങളിലുള്ള, നാലുകണ്ണുകളുള്ള, ശ്വേതവർണ്ണത്തിലുള്ള, ഇങ്ങനെ അനേകം വർണ്ണങ്ങളിലും രൂപങ്ങളിലുമുള്ള കൃമികളെ അവയുടെ ശരീരത്തോടുകൂടി ഞാൻ നശിപ്പിക്കുന്നു.

3. ***അത്രിവദ് വഃ ക്രിമയോ ഹന്മി കണ്വവജ്ജമദഗ്നിവത്,***
***അഗസ്തസ്യ ബ്രഹ്മണാ സം പിനഷ്മ്യഹം ക്രിമീൻ.***

ഹേ കൃമികളേ! അത്രി, കണ്വൻ, ജമദഗ്നി മുതലായ മഹർഷിമാരുടെമന്ത്രത്താൽ ഞാൻ നിങ്ങളെ നശിപ്പിക്കുന്നു. അഗസ്ത്യമഹർഷിക്ക് പുനർജന്മം നൽകാനനുവദിക്കാതിരുന്ന മന്ത്രത്താൽ കീടങ്ങളെ നശിപ്പിക്കുന്നു.

4. ***ഹതോ രാജാ ക്രിമീണാമുതൈഷാം സ്ഥപതിഹതഃ,***
***ഹതോ ഹതമാലാ ക്രിമിർഹതഭ്രാതാ ഹതസ്വസാ.***

കൃമികളുടെ രാജാവ്, മന്ത്രി, ഭ്രാതാവ്, മാതാവ് തുടങ്ങിയ എല്ലാവരെയും കൊല്ലപ്പെട്ട ഈ മന്ത്രത്തിന്റെ പ്രഭാവത്താൽ കൃമി വംശത്തെത്തന്നെ ഞാൻ നശിപ്പിച്ചിരിക്കുന്നു.

5. ***ഹതാസോ അസ്യ വേശസോ ഹതാസഃ പരിവേശസഃ,***
***അഥോ യേ ക്ഷുല്ലകാഇവ സർവേ തേ ക്രിമയോ ഹതാഃ.***

ഈ കൃമികളുടെ സ്ഥാനംപോലും നശിച്ചിരിക്കുന്നു. അവയുടെ ഭവനങ്ങളും നശിച്ചിരിക്കുന്നു. മധ്യരൂപികളായ സൂക്ഷ്മാണുക്കളും നശിച്ചിരിക്കുന്നു.

6. ***പ്രതേ ശൃണാമി ശൃങ്ഗേ യാഭ്യാം വിതുദായസി,***
***ഭിനദ്മി തേ കുഷുംഭം യസ്തേ വിഷധാനഃ.***

കൊമ്പുകളോടുകൂടിയ ഹേ കീടമേ! വേദനിപ്പിക്കുന്ന നിന്റെ കൊമ്പുകളെ ഞാൻ മുറിക്കുന്നു. നിന്റെ വിഷയുക്തമായ അവയവം ഞാൻ വേർപെടുത്തുന്നു.

### സൂക്തം മുപ്പത്തിമൂന്ന്

(ഋഷി-ബ്രഹ്മാവ്. ദേവത-യക്ഷ്മാ,വിവർഹണം. ഛന്ദസ്-അനുഷ്ടുപ്, ബ്റുഹതി, പംക്തി.)

1. ***അക്ഷീഭ്യാം തേ നാസികാഭ്യാം കർണാഭ്യാം ഛുബുകാദധി,***
***യക്ഷ്മം ശീർഷണ്യമസ്തിഷ്കാഞ്ജിഹ്വായാ വിവൃഹാമി തേ.***

ഹേ ക്ഷയഗ്രസ്തനായ മനുഷ്യാ! നിന്റെ കണ്ണ്, ചെവി, മൂക്ക്, നാക്ക്, ചിബുകം മുതലായ അവയവങ്ങളിൽ നിന്നും യക്ഷ്മാരോഗം ഞാൻ വേർപെടുത്തുന്നു.

2. ***ഗ്രീവാഭ്യസ്ത ഉഷ്ണിഹാഭ്യഃ കീകസാഭ്യോ അനൂക്യാത്,***
***യക്ഷ്മം ദോഷണ്യ മംസാഭ്യാം ബാഹുഭ്യാം വിവൃഹാമി തേ.***

ഹേ രോഗീ! നിന്റെ കഴുത്തിലെ പതിന്നാല് നാഡികളിൽനിന്നും ഉഷ്ണീഹനാഡികളിൽനിന്നും കണ്ഠത്തിലേയും വക്ഷസ്സിലെയും നാഡികളിൽനിന്നും തോളിൽനിന്നും ഭുജങ്ങളിൽനിന്നും നിന്റെ യക്ഷ്മാരോഗം ഞാൻ വേർപെടുത്തുന്നു.

3. ***ഹൃദയാത് തേ പരി ക്ലോമ്നോ ഹലീക്ഷ്ണാത് പാർശ്വാഭ്യാം,***
***യക്ഷ്മം മതസ്താഭ്യാം പ്ലിഹ്രോ യക്തനസ്തേ വി വൃഹാമസി.***

ഹേ രോഗിയായ പുരുഷാ! നിൻെറ ഹൃദയം, ക്ലോമം, പാർശ്വം, ഉദരം, പ്ലീഹ, യകൃത് മുതലായവയിൽനിന്നും യക്ഷ്മാവിനെ ഞാൻ മാറ്റുന്നു.

4. ***ആന്ത്രോഭ്യസ്തേ ഗുദാഭ്യോ വനിഷ്ഠോരുദരാദധി,***
***യക്ഷ്മം കുക്ഷിഭ്യാം പ്ലാശേർനാഭ്യാ വി വൃഹാമി തേ.***

നിൻെറ കുടലുകളിൽനിന്നും ഉദരത്തിൽനിന്നും കുക്ഷിയിൽനിന്നും പ്ലാശിയിൽനിന്നും നാഭിയിൽനിന്നും യക്ഷ്മാരോഗം ഞാൻ നിശ്ശേഷം മാറ്റുന്നു.

5. ***ഊരുഭ്യാം തേ അഷ്ഠീവദ്ഭ്യാം പാർഷ്ണിഭ്യാം പ്രപദാഭ്യാം,***
***യക്ഷ്മം ഭസദ്യം ശ്രോണിഭ്യാം ഭാസദം ഭംസസോ വി വൃഹാമി തേ.***

നിൻെറ ജഘനത്തിൽനിന്നും പാദങ്ങളുടെ മുകൾഭാഗത്തുനിന്നും കടിപ്രദേശത്തിൻെറ താഴെനിന്നും ഗുഹ്യപ്രദേശത്തുനിന്നും യക്ഷ്മാരോഗം ഞാൻ അകറ്റിക്കളയുന്നു.

6. ***അസ്ഥിഭ്യസ്തേ മജ്ജഭ്യഃ സ്നാവഭ്യോ ധമനിഭ്യഃ,***
***യക്ഷ്മം പണിഭ്യാമംഗുലിഭ്യോ നഖേഭ്യോ വി വൃഹാമി തേ.***

നിൻെറ അസ്ഥി, മജ്ജ, സൂക്ഷ്മസ്ഥൂലനാഡികൾ, വിരലുകൾ, നഖങ്ങൾ മുതലായവയിൽനിന്നും യക്ഷ്മാരോഗം ഞാൻ മാറ്റുന്നു.

7. ***അംഗേഅംഗേ ലോമ്നിലോമ്നി യസ്തേ പർവണി പർവണി,***
***യക്ഷം ത്വചസ്യം തേ വയം കശ്യപസ്യ വിവർഹേണ വിഷ്വഞ്ച വി വൃഹാമസി.***

ഹേ രോഗി! നിൻെറ മറ്റുള്ള എല്ലാ അവയവങ്ങളിൽനിന്നും രോമകൂപങ്ങളിൽനിന്നും നാഡികളിൽനിന്നും ത്വക്ക് ആദികളിൽനിന്നും മഹർഷി കണ്വൻെറ ഈ വിവർഹമന്ത്രത്തിൻെറ ശക്തിയാൽ യക്ഷ്മാരോഗം ഞാൻ മാറ്റന്നു.

### സൂക്തം മുപ്പത്തിനാല്

(ഋഷി - അഥർവൻ. ദേവത - പശുപതി. ഛന്ദസ് - ത്രിഷ്ടപ്.)

1. ***യം ഈശേ പശുപതിഃ പശൂനാം ചതുഷ്പദാമുത യോ ദ്വിപദാം,***
***നിഷ്ക്രീതഃ സ യജ്ഞിയം ഭാഗമേതു രായസ്പോഷാ യജമാനം സചന്താം.***

യാതൊരു പശുപതി (ഈശ്വരൻ) ഇരുകാലികൾക്കും നാൽക്കാലികൾക്കും സ്വാമിയായിരിക്കുന്നുവോ അദ്ദേഹം പൂർണ്ണരൂപത്താൽ അറിയപ്പെടുന്ന യജ്ഞം പ്രാപിക്കട്ടെ. അദ്ദേഹത്തിൻെറ കൃപയാൽ യജ്ഞം നടത്തുന്നവർക്ക് ധനവും ശക്തിയും ലഭ്യമാകണേ.

2. ***പ്രമുഞ്ചന്തോ ഭുവനസ്യ രേതോ ഗാതും ധത്ത യജമാനായ ദേവാഃ,***
***ഉപാകൃതം ശശമാനം യദസ്ഥാത് പ്രിയം ദേവാനാമാപ്യേതു പാഥഃ.***

ഹേ ദേവാ! ലോകത്തിലെ സാരോപദേശങ്ങളെ ദാനം ചെയ്തുകൊണ്ട് ഈ യജ്ഞം നടത്തുന്നവന് സന്മാർഗ്ഗം കാണിച്ചുകൊടുക്കണേ. യാതൊന്നു സോമരൂപികളായ സുസംസ്കൃത ദേവന്മാർ ഇഷ്ടപ്പെടുന്ന അന്നമായിരിക്കുന്നുവോ അവയെ ഞങ്ങൾക്ക് ലഭ്യമാക്കണേ.

3. ***യേ ബധ്യമാനുമനു ദീധ്യാനാ അന്വൈക്ഷന്ത മനസാ ചക്ഷുഷാ ച,***
***അഗ്നിഷ്ഠാനഗ്രേ പ്ര മുമോക്തു ദേവോ വിശ്വകർമാ പ്രജയാം സംരരാണഃ.***

പ്രകാശമാനന്മാരായിരിക്കുന്ന യാതൊരു ജീവികൾ ഈ ബന്ധിതരായ ജീവികളെ മനസ്സാൽ, കണ്ണുകളാൽ കാണുന്നുവോ അവയെ ആ വിശ്വകർത്താവ് കഴിവതും വേഗം മുക്തരാക്കണേ.

4. ***യേ ഗ്രാമ്യാഃ പശവോ വിശ്വരൂപാ വിരൂപാഃ സന്തോ ബഹുധൈകരൂപാഃ,***
***വായുഷ്ഠാനഗ്രേ പ്ര മുമോക്തു ദേവഃ പ്രജാപതിഃ പ്രജയാ സംരരാണഃ.***

ഗ്രാമങ്ങളിൽ കാണപ്പെടുന്ന വിവിധരൂപവർണ്ണങ്ങളോടുകൂടിയ മൃഗങ്ങൾ വിഭിന്നങ്ങളെങ്കിലും ഒന്നുപോലെ കാണപ്പെടുന്നു, അവയേയും പ്രജകളോടൊത്തുവസിക്കുന്ന പ്രാണദേവൻ (ഈശ്വരൻ) ആദ്യമായി മോചിപ്പിക്കണേ.

5. ***പ്രജാനന്തഃ പ്രതി ഗൃഹ്ണന്തു പൂർവേ പ്രാണമംഗേഭ്യഃ പര്യാചരന്തം, ദിവം ഗച്ഛ പ്രതി തിഷ്ഠാ ശരീരൈഃ സ്വർഗം യാഹി പഥിഭിർദേവ–യാനൈഃ.***

പ്രത്യേകമായ അറിവുകളോടുകൂടിയ ജ്ഞാനികൾ നാലുദിക്കുകളിലും ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്ന പ്രാണനെ എല്ലാ അവയവങ്ങളിൽക്കൂടിയും ഏകീകരിച്ചുകൊണ്ട് സ്വസ്ഥമായ ജീവിതം നയിക്കുന്നു. അവർ പിന്നീട് ദിവ്യമാർഗ്ഗത്തിൽക്കൂടി നേരേ സ്വർഗ്ഗത്തിലേയ്ക്കു പ്രയാണം ചെയ്യുകയും പ്രകാശമയമായ സ്ഥാനം പ്രാപിക്കുകയും ചെയ്യുന്നു.

**സൂക്തം മുപ്പത്തിയഞ്ച്**

(ഋഷി – അംഗിരസ്സ്. ദേവത – വിശ്വകർമ്മാവ്. ഛന്ദസ്– ത്രിഷ്ടുപ്.)

1. ***യേ ഭക്ഷയന്തോ ന വസൂന്യാനൃധുര്യാനഗ്നയോ അന്വതപ്യന്ത ധിഷ്ണ്യാ, യാ തേഷാമവയാ ദുരിഷ്ടിഃ സ്വിഷ്ടി നസ്താം കൃണവദ് വിശ്വകർമാ.***

യജ്ഞകർമ്മത്തിനല്ലാതെ മറ്റുകാര്യങ്ങളിൽ ധനം വ്യയംചെയ്തുകൊണ്ടിരുന്നതുകാരണം ഞങ്ങൾ ദരിദ്രന്മാരായി ഭവിച്ചിരിക്കുന്നു. അതിനാൽ ആഹ്വാനീയാഗ്നി ഞങ്ങളോട് ഖേദം പ്രകടിപ്പിക്കുന്നു. അങ്ങനെ ഞങ്ങൾ യാഗം നടത്തുവാൻ കഴിവില്ലാത്തവരായിത്തീർന്നിരിക്കുന്നു. ശരിയായ രീതിയിൽ യജ്ഞം നടത്തുന്നതിനുള്ള ഞങ്ങളുടെ ഇച്ഛയെ വിശ്വകർമ്മാവ് പൂർണ്ണമാക്കണേ.

2. ***യജ്ഞപതിമൃഷയ ഏനസാഹുർനിർഭക്ത പ്രജാ അനുതപ്യമാനം, മഥവ്യാന്തസ്തോകാനപ യാൻ രരാധ സം നഷ്ടേഭിഃ സൃജതു വിശ്വകർമാ.***

അതീന്ദ്രിയൻമാരായ ഋഷികൾ യാഗവൈകല്യത്താലുണ്ടാകുന്ന പാപത്തോടെ സ്വയം അനുതാപത്തോടുകൂടി യജ്ഞകർത്താവിനെ പാപിയെന്നു വിളിക്കുന്നു. യാതൊരു പ്രജാപതി സോമരസബിന്ദുക്കളെ അകത്താക്കിയിരിക്കുന്നുവോ ആ പ്രജാപതി ആ ബിന്ദുക്കളാൽ ഞങ്ങളുടെ യജ്ഞം സമ്പന്നമാക്കണേ.

3. ***അദന്യാൻത്സോമപാൻ മന്യമാനോ യജ്ഞസ്യ വിദ്വാൻത്സമയേ ന ധീരഃ, യദേനശ്ചകൃവാൻ ബദ്ധ ഏഷാ തം വിശ്വകർമൻ പ്ര മുഞ്ചസ്വസ്തയേ.***

രണക്ഷേത്രത്തിലെത്തിയ യോദ്ധാവ് എതിർയോദ്ധാക്കളുടെ രൂപങ്ങൾക്കൊണ്ട് അവരെ തുച്ഛമായിക്കരുതുന്നതുപോലെ ഞാൻ ഈ യജ്ഞത്തിൻെറ രൂപം അറിയുന്നു. വിദ്യയുടെ മദത്താൽ മറ്റു വിദ്വാൻമാരെ തുച്ഛമായിക്കരുതി അവരെ തിരസ്കരിക്കുന്ന പാപം ചെയ്തിരിക്കുന്നു. ആ പാപത്തിൽനിന്നും ഹേ പ്രജാപതീ! എന്നെ മുക്തനാക്കണേ.

4. ***ഘോരാ ഋഷയോ നമോ അസ്ത്വേഭ്യശ്ചക്ഷുർയദേഷാം മനസശ്ച സത്യം, ബൃഹസ്പതയേ മഹിഷ ദ്യുമന്നമോ വിശ്വകർമൻ നമസ്തേ പാഹ്യ സ്മാൻ.***

ചക്ഷുസ്സ് ആദിയായ പ്രാണരൂപഋഷികളിൽ യാഥാർത്ഥ്യത്തെ ദർശിക്കുന്ന ചക്ഷുസ്സിനെ നമസ്കരിക്കുന്നു. ദേവതകളുടെ പാലകനായ ബൃഹസ്പതിക്കും ഹേ പ്രജാപതീ! നിങ്ങൾക്കും നമസ്കാരം. നിങ്ങൾ ക്രൂരദൃഷ്ടിയോടുകൂടി ഉൽപന്നമായ പാപം അകറ്റി ഞങ്ങളുടെ രക്ഷകരാകണേ.

5. ***യജ്ഞസ്യ ചക്ഷുഃ പ്രഭൃതിർമുഖം ച വാചാ ശ്രോത്രേണ മനസാ ജുഹോമി, ഇമം യജ്ഞം വിതതം വിശ്വകർമണാ ദേവാ യന്തു സുമനസ്യമാനാഃ.***

യജ്ഞത്തിൻെറ ഈ അഗ്നിചക്ഷുസ്സുകൾ സമാനം കാണപ്പെടുന്നു. എല്ലാ യജ്ഞങ്ങളും അഗ്നിമുഖേന നടത്തപ്പെടുന്നു. ദേവതകൾക്കുമുമ്പായി ഇതിനെ പൂജിക്കുന്നതിനാൽ ഇത് പ്രധാനിയാകുന്നു. ഇങ്ങനെയുള്ള അഗ്നിദേവന് ഞാൻ ഘൃതാഹുതി നൽകുന്നു. ഈ പ്രജാപതിവഴിയായി അനുഷ്ഠിക്കപ്പെടുന്ന യജ്ഞത്തിൽ ഇന്ദ്രാദിദേവതകൾ അവരുടെ കൃപാപൂർണ്ണ ബുദ്ധിസഹിതം ആഗമിക്കണേ.

**സൂക്തം മുപ്പത്തിയാറ്**

(ഋഷി – പ്രതിവേദനൻ. ദേവത– അഗ്നി മുതലായവർ. ഛന്ദസ്–ത്രിഷ്ടുപ്, അനുഷ്ടുപ്)

1. ***ആ നോ അഗ്നേ സുമതി സംഭലോ ഗമേദിമാം കുമാരീം സഹ നോ ഭഗേന, ജുഷ്ടാ വരേഷു സമനേഷു വല്ഗുരോഷം പത്യാ സോഭഗ മത്സ്വ സ്യൈ.***

ഹേ അഗ്നീ! കന്യകയെ വരിക്കണമെന്നുള്ള ഇച്ഛയോടുകൂടിയ വരൻ ഞങ്ങളുടെ ദൃഷ്ടിയിൽ വരട്ടെ അഥവാ യാതൊരുത്തൻ ഞങ്ങളെ നേരത്തെ നിരാശപ്പെടുത്തിയിരുന്നുവോ അവൻ ഈ കന്യകയെ പ്രാപിക്കുന്നതിനുള്ള അഭിലാഷത്തോടുകൂടി വന്ന് തൻെറ ഐശ്വര്യത്തോടുകൂടി ഈ കന്യകയെ പ്രാപിക്കണേ. പിന്നെ ആഗതരായ അതിഥികൾക്ക് കന്യകാവരണം ഇഷ്ടമാകണേ. ഈ കന്യക പതിയോടുകൂടി സൗഭാഗ്യവതിയായിരിക്കണേ.

2. ***സോമജുഷ്ടം ബ്രഹ്മജുഷ്ടമര്യമ്ണാ സംഭൃതം ഭഗം, ധാതുർദേവസ്യ സത്യേന കൃണോമി പതിവേദനം.***

സോമൻ, ഗന്ധർവ്വൻ, അര്യമാ എന്നു പേരുള്ള വിവാഹാഗ്നിയാൽ സ്വീകൃതമായ കുമാരികരൂപമായ ധനത്തെ ധാതാവ് ദേവതകളുടെ ആ ജ്ഞയാൽ മനുഷ്യരൂപത്തോടു കൂടിയ പതിക്ക് പ്രാപ്തമാകത്തക്കവിധം ആക്കിത്തീർക്കുന്നു.

3. ***ഇയമഗ്നേ നാരീ പതിം വിദേഷ്ട സോമോ ഹി രജാ സുഭഗാം കൃണോതി, സുവാനാ പുത്രാൻ മഹിഷീ ഭവാതി ഗത്വാ പതിം സുഭഗാ വിരാജതു***

ഈ കന്യക പതിയെ പ്രാപിക്കണേ. സോമൻ ഇവളെ സൗഭാഗ്യവതിയാക്കിത്തീർക്കണേ. ഇവൾ പതിയെ പ്രാപിച്ച് തേജസ്വിനിയായും പുത്രനെ പ്രസവിക്കുന്ന ശ്രേഷ്ഠയായ മാതാവായും ഭവിക്കണേ.

4. ***യഥാഖരോ മഘവശ്ചാരുരേഷ പ്രിയോ മൃഗാണാം സുഷ ബഭൂവ, ഏവാ ഭഗസ്യ ജുഷ്ടേയമസ്തു നാരീ സംപ്രിയാ പത്യാ വിരാധയന്തീ.***

സുന്ദരമായ സ്ഥാനങ്ങളിൽ മൃഗങ്ങൾ എപ്രകാരം സുഖമായിവസിക്കുന്നുവോ അങ്ങനെതന്നെ ഈ സ്ത്രീ പതിയോടുകൂടി പ്രസന്നയായി വസിച്ചുകൊണ്ട് സൗഭാഗ്യവതിയാകണേ.

5. ***ഭഗസ്യ നാവമാ രോഹ പൂർണാമനുപദസ്വതീം, തയോപപ്രതാരയ യോ വരഃ പ്രതികാമ്യഃ.***

ഹേ കന്യകേ! അഭിലഷിതങ്ങളായ ഫലങ്ങളെ കയറ്റിയ നൗകയിൽ ആരോഹണം ചെയ്ത്, അതുവഴിയായി നീ ആഗ്രഹിക്കുന്ന പതിയെ പ്രാപിക്കട്ടെ. യാതൊരുവരൻ നിന്നെ ആഗ്രഹിക്കുന്നുവോ അവൻെറയടുക്കൽ തന്നെത്തന്നെ എത്തിക്കൂ.

6. ***ആ ക്രന്ദയ ധനപതേ വരഃ മ മന സം കൃണ, സവ്വം പ്രദക്ഷിണം കൃണു യോ വരഃ പ്രതികാമ്യഃ.***

ഹേ വരുണാ! വരനെ ഈ കന്യകയുടെ അടുക്കൽ വിളിച്ച് അവൻെറ മനസ്സിനെ ഇവളിലേക്കു പ്രേരിപ്പിച്ച് അവനെ വിവാഹത്തിനനുകൂലമായി പ്രവർത്തിപ്പിക്കൂ. അവനെക്കൊണ്ട് 'ഇവൾ എൻെറ പത്നി' എന്നു പറയിപ്പിക്കൂ.

7. ***ഇദം ഹിരണ്യം ഗുല്ഗുലുയമൗക്ഷോ അഥോ ഭഗഃ, ഏതേ പതിഭ്യസ്ത്വാമദുഃ പ്രതികാമായ വേത്തവേ.***

ഹേ കന്യകേ! ഈ സ്വർണ്ണാഭരണങ്ങൾ, ഈ ലേപനദ്രവ്യങ്ങൾ, അലങ്കാരാദികളുടെ അധിഷ്ഠാനദേവതയായ സൂര്യൻ ഇതെല്ലാം നിനക്ക് സോമൻ, ഗന്ധർവ്വൻ, അഗ്നി മുതലായ രാക്ഷസൻമാരാൽ യുക്തനായ മനുഷ്യപതിയെ പ്രാപിക്കുന്നതിനുവേണ്ടി നൽകുന്നു.

8. ***ആ തേ നയതു സവിതാ നയതു പതിര്യഃ പ്രതികാമ്യഃ, ത്വമസ്യൈ ധേഹ്യോഷധേ.***

ഹേ വ്രീഹീ മുതലായ ഔഷധികളേ! ഈ കന്യകയ്ക്ക് പതിയെ കൊടുക്കൂ. ഹേ കന്യകേ! സൂര്യൻ വരനെ നിൻെറ അടുക്കൽ കൊണ്ടുവരട്ടെ. നിശ്ചയിക്കപ്പെട്ട വരൻ നിൻെറ പാണിഗ്രഹണം നടത്തി നിന്നെ വീട്ടിലേക്കു കൊണ്ടുപോകട്ടെ.

# തൃതീയ കാണ്ഡം

## അനുവാകം ഒന്ന്

### സൂക്തം ഒന്ന്

(ഋഷി - അഥർവ്വൻ. ദേവത - അഗ്നി, മരുത്, ഇന്ദ്രൻ. ഛന്ദസ്- ത്രിഷ്ടുപ്.)

1. ***അഗ്നിർനഃ ശത്രൂൻ പ്രത്യേതു വിദ്വാൻ പ്രതിദഹന്നഭിശസ്തിമരാതിം, സ സേനാം മോഹയതു പരേഷാം നിർഹസ്താംശ്ച കൃണവജ്ജാതവേദാഃ.***

ഈ അഗ്നിദേവൻ സേനാനായകൻെറ സഹയോഗത്തോടുകൂടി, നശിപ്പിക്കുന്നതിനുള്ള ഉദ്ദേശ്യത്തോടുകൂടി മുന്നേറിക്കൊണ്ടിരിക്കുന്ന ശത്രുസൈന്യങ്ങളുടെ മനസ്സിനെ വേദനിപ്പിച്ചുകൊണ്ട് അവരെ ആയുധപ്രയോഗത്തിൽ അസമർത്ഥരാക്കിത്തീർക്കട്ടെ. ഈ അഗ്നി ദേവാസുരയുദ്ധത്തിൽ ദേവസേനകളെ നയിച്ചിരുന്നു, ഇദ്ദേഹം വൈരികളുടെ അംഗങ്ങളെ ഭസ്മീകരിച്ചു മുന്നേറണേ.

2. ***യൂയമുഗ്രാ മരുത ഈദൃശേ സ്ഥാഭി പ്രേത മൃണത സഹധ്വം, അമീ മൃണൻ വസവോ നാഥിതാ ഇമേ അഗ്നിർഹ്യേഷാം ദൂതഃ പ്രത്യേതു വിദ്വാൻ.***

ഹേ മരുത്തേ! നിങ്ങൾ യുദ്ധത്തിൽ എൻെറ സഹായത്തിനായി അടുത്തു തന്നെ സ്ഥിതിചെയ്യൂ, അവരുടെ മൃഗങ്ങളെ പ്രഹരിക്കൂ. വസുദേവതകളും ഞങ്ങളുടെ നിവേദനത്തിന്നനുസരിച്ച് മൃഗനാശത്തിൽ ഏർപ്പെടുവിൻ. പശുക്കളിൽ പ്രധാനിയായ അഗ്നിയും ശത്രുക്കളുടെ നേരെ മുന്നേറട്ടെ.

3. ***അമിത്രസേനാം മഘവന്നാസ്മാഞ്ഛത്രൂ യതീമഭി, യുവം താനിന്ദ്ര വൃത്രഹന്നഗ്നിശ്ച ദഹതം പ്രതി.***

ഹേ ഇന്ദ്രാ! നിരപരാധികളായ ഞങ്ങളുടെ മേൽ ശത്രുക്കൾക്കു സമാനം പ്രവർത്തിക്കുന്ന ആക്രമണകാരികളായ ശത്രുസൈന്യങ്ങളുടെ മുന്നിലേയ്ക്കുപോകണേ. നിങ്ങളും അഗ്നിയും രണ്ടു പേരുംകൂടി ശത്രുസൈന്യങ്ങൾക്ക് വിരുദ്ധമായി അവരെ ഭസ്മീകരിക്കണേ.

4. ***പ്രസൂത ഇന്ദ്ര പ്രവസാ ഹരിഭ്യം പ്ര തേ വജ്രഃ പ്രമൃണന്നേതു ശത്രൂൻ, ജഹി പ്രതീചോ അനൂചഃ പരാചോ വിഷ്വക് സത്യം കൃണുഹി ചിത്തമേഷാം.***

ഹേ ഇന്ദ്രാ! അങ്ങ് ശത്രുസൈന്യങ്ങളുടെ മധ്യത്തിലെത്തി തൻെറ വജ്രായുധത്താൽ അവരെ സംഹരിച്ചാലും. മുന്നിൽനിന്നും പിന്നിൽനിന്നും മുന്നേറിക്കൊണ്ടിരിക്കുന്നവരും പാലായനം ചെയ്തുകൊണ്ടിരിക്കുന്നവരുമായ എല്ലാ ശത്രുക്കളേയും സംഹരിക്കണേ. ഈ അവസരത്തിൽ ശത്രുക്കളെ പരാജയപ്പെടുത്തണമെന്നല്ലാതെ മറ്റു യാതൊരു കാര്യത്തെപ്പറ്റിയും ചിന്തിക്കരുതേ.

5. ***ഇന്ദ്ര സേനാം മോഹയാമിത്രാണാം, അഗ്നേർവാതസ്യ ധ്രാജ്യാ താൻ വിഷൂചോ വിനാ യ.***

ഹേ ഇന്ദ്രാ! ശത്രുസൈന്യത്തെ വിമൂഢരാക്കൂ. അഗ്നിയുടേയും വായുവിൻെറയും സംയോഗത്താൽ ഉണ്ടാകുന്ന വികരാളമായ ഗതിയാൽ നിങ്ങൾ ശത്രുക്കളെ പരാങ്മുഖരാക്കി നശിപ്പിച്ചുകളയണേ.

6. ***ഇന്ദ്ര സേനാം മോഹയാതു മരുതോ ഘ്നന്ത്വോജസാ, ചക്ഷൂം ഷ്യഗ്നിരാ ദത്താം പുനരേതു പരാജിതാ.***

ഹേ ദേവതകളുടെ അധിപാ! ശത്രുസേനകളെ കിംകർത്തവ്യതാമൂഢരാക്കുകയും നമ്മുടെ മിത്രങ്ങളായ മരുത്ഗണങ്ങളാൽ അവരെ നശിപ്പിക്കുകയും ചെയ്യണേ. അഗ്നിദേവൻ ശത്രുക്കളുടെ നേത്രങ്ങളെ വികൃതമക്കണേ. ഇങ്ങനെ എല്ലാ പ്രകാരത്തിലും ശത്രസേന പരാജയമടഞ്ഞ് പിന്തിരിഞ്ഞോടട്ടെ.

**സൂക്തം രണ്ട്**

(ഋഷി – അഥർവൻ. ദേവത – അഗ്നി, ഇന്ദ്രൻ തുടങ്ങിയവർ. ഛന്ദസ് – ത്രിഷ്ടുപ്, അനുഷ്ടുപ്)

1. ***അഗ്നിർനോ ദൂതഃ പ്രത്യേതു വിദ്വാൻ പ്രതിദഹന്നഭിശസ്തിമരാതിം, സ ചിത്താനി മോഹയതു പരേഷാം നിർഹസ്താംശ്ച കൃണവജ്ജാതവേദാഃ.***

ദേവദൂതനെപ്പോലെ അഗ്രഗാമിയായ അഗ്നിദേവൻ ശത്രുക്കളെ ഭസ്മീകരിക്കണേ. അവരുടെ ഹൃദയങ്ങളിൽ ഭീതിയെ വളർത്തണേ. അവരെ ശസ്ത്രപ്രയോഗങ്ങളാൽ അസ്ത്രവീര്യൻമാരാക്കട്ടെ.

2. ***അയമഗ്നിരമൂമുഹദ് യാനി ചിത്താനി വോ ഹൃദി, വി വോ ധമത്വോകസഃ പ്ര വോ ധമതു സർവതഃ.***

ഹേ ശത്രുക്കളേ! ഞങ്ങളെ അമർച്ച വരുത്തണമെന്നുള്ള നിങ്ങളുടെ വിചാരത്തെ ഈ അഗ്നി നശിപ്പിച്ച് നിങ്ങളെ നിങ്ങളുടെ സ്ഥാനത്തുനിന്നും പലായനം ചെയ്യിക്കും.

3. ***ഇന്ദ്ര ചിത്താനി മോഹയന്നർവാങാകൂത്യാ ചര, അഗ്നേർവാതസ്യ ധ്രാജ്യ താൻ വിഷൂചോ വിനാശയ.***

ഹേ ഇന്ദ്രാ! ശത്രുക്കളുടെ ഹൃദയങ്ങളെ വ്യതിചലിപ്പിച്ചുകൊണ്ട് അവരുടെ സേനകളുടെ മുമ്പിൽക്കൂടി സഞ്ചരിക്കണേ. അഗ്നിയുടേയും വായുവിൻേറയും സംയോഗത്തിൽനിന്നുണ്ടാകുന്ന പ്രചണ്ഡമായ ദഹനഗതിയാൽ ശത്രുക്കളെ നശിപ്പിക്കണേ.

4. ***വ്യാകൂതയഃ ഏഷാമിതാഥോ ചിത്താനി മുഹ്യത, അഥോ യദദ്യൈഷാം ഹൃദി തദേഷാം പരി നിർജഹി.***

ഹേ ശത്രുക്കളുടെ മനസ്സേ! നീ ഭ്രമിതമാകട്ടെ. ഹേ ശത്രുക്കളുടെ സങ്കല്പങ്ങളേ! നീ അവയ്ക്ക് വിരുദ്ധമായിത്തീരട്ടെ. ഹേ ദേവഗണങ്ങളേ! നിങ്ങൾ ഇവരുടെ ഹൃദയങ്ങളെ മോഹഗ്രസ്തമാക്കൂ. ഹേ ഇന്ദ്രാ! യുദ്ധത്തിനു തയ്യാറായിവന്നിരിക്കുന്ന ശത്രുക്കളുടെ ഉത്സാഹം നശിപ്പിച്ചുകളയണേ.

5. ***അമീഷാ ചിത്താനി പ്രതിമോഹയന്തീ ഗൃഹാണാങ്ഗന്യവേ പരേഹി, അഭി പ്രേഹി നിർദഹ ഹൃൽസു ശോകൈർഗ്രാഹ്യമിത്രാം സ്തമസാ വിധ്യ ശത്രൂൻ.***

സുഖങ്ങളെ നശിപ്പിക്കുന്ന അപപാപയായ ദേവീ! ഞങ്ങളുടെ ശത്രുക്കളുടെ ഹൃദയങ്ങളെ ഭ്രമത്തിലാഴ്ത്തി നീ അവരുടെ ശരീരവുമായി രമിക്കൂ. നീ ശത്രുക്കളുടെ നേരെ ചെന്ന് അവരുടെ ബുദ്ധിയെ ഭ്രഷ്ടമാക്കി, ഭയശോകാദികളാൽ പൂർണ്ണമാക്കി അവരെ മോഹരൂപിയായ പിശാചിനാൽ നശിപ്പിക്കൂ.

6. ***അസൗ യാ സേനാ മരുതഃ പരേഷാമസ്മാനൈത്യഭ്യോജസാ സ്പർധമാനാ, താം വിധ്യത തമസാപവ്രതേന യഥൈഷാ മന്യോ അന്യം ന ജാനാത്.***

ഹേ മാരുതാ! സ്വന്തം ശക്തിയുടെ അഹങ്കാരത്താൽ ഞങ്ങളെ വിദ്വേഷിച്ചുകൊണ്ട് ഈ ശത്രുസൈന്യം ഞങ്ങളുടെ നേരെ മുന്നേറിക്കൊണ്ടിരിക്കുന്നു. അവരെ അങ്ങയുടെ മായയാൽ നശിപ്പിക്കൂ. ഇവരിൽ ഓരോ വ്യക്തിക്കും തന്നെത്തന്നെയല്ലാതെ മറ്റാരെയുംപറ്റി യാതൊരു ജ്ഞാനവും ഉണ്ടാകാതിരിക്കട്ടെ.

**സൂക്തം മൂന്ന്**

(ഋഷി – അഥർവൻ. ദേവത–അഗ്നി, ഋത്വിജൻ. ഛന്ദസ്സ്– ത്രിഷ്ടുപ്, അനുഷ്ടുപ്, പംക്തി)

1. ***അചിക്രദത് സ്വപാ ഇഹ ഭുവദഗ്നേ വ്യചസ്വ രോദസി ഊരുചി, യുജ്ഞന്തു ത്വാ മരുതോ വിശ്വവേദസ ആമും നയ നമസാ രാതഹവ്യം.***

ഹേ അഗ്നീ! ഈ രാജാവ് രാജ്യത്തിൽ നിന്നും ഭ്രഷ്ടനയിരിക്കുന്നു. വീണ്ടും രാജ്യം പ്രാപിക്കുന്നതിന് നിന്നെ ആഹ്വാനം ചെയ്യുന്നു പ്രജാപാലകനായ രാജാവ് നിൻെറ കൃപയാൽ പൂർണ്ണനാകട്ടെ. നീ അതുകൊണ്ട് ദ്യോവിലും പൃഥ്വിയിലും വ്യാപിക്കൂ. ഇക്കാര്യത്തിൽ നാല്പത്തി ഒൻപത് മരുദ്ഗണങ്ങളും നിന്നെ സഹായിക്കട്ടെ. നിൻെറ ഈ രാജാവിന് വീണ്ടും രാജ്യം കൊടുക്കൂ.

2. ***ദൂരേ ചിത് സന്തമരുഷാസ ഇന്ദ്രമാ പ്യാവ യന്തു സഖ്യായ വിപ്രം, യദ് ഗായത്രീം ബൃഹതീ മർക്കമസ്മൈ സൗത്രാമണ്യാ ദധൃഷന്ത ദേവാഃ.***

ഹേ ഋത്വിജാ! ഈ രാജാവിനെ സഹായിക്കുന്നതിനുവേണ്ടി ദേവരാജനായ ഇന്ദ്രന് ആഹുതി സമർപ്പിക്കൂ. ദേവഗണങ്ങൾ ഇന്ദ്രനെ ഗയത്രീച്ഛന്ദസ്സ്, ബൃഹതീച്ഛന്ദസ്സ് ഇവയാൽ പരപരാക്രമിയാക്കിയിരിക്കുന്നു. അതിനൽ ആ ഇന്ദ്രനെ ഇവിടെ കൊണ്ടുവരൂ.

3. ***അദ്ഭ്യസ്ത്വാ രാജാ വരുണോ ഹ്വയത് സോമസ്ത്വാ ഹ്വയതു പർവതേഭ്യഃ, ഇന്ദ്രസ്ത്വാ ഹ്വയതു വിഡ്ഭ്യ ആഭ്യഃ ശ്യേനോ ഭൂത്വാ വിശ ആ പതേമാ.***

ഹേ രാജൻ! നിൻെറ രാജ്യം മറ്റുള്ളവർ തട്ടിയെടുത്തിരിക്കുന്നു. ആ രാജ്യത്തിൽ പ്രതിഷ്ഠിക്കുന്നതിനുവേണ്ടി വരുണൻ ജലത്തോടും സോമൻ തൻെറ ആശ്രയസ്ഥാനമായ പർവ്വതത്തിൽനിന്നും ഇന്ദ്രൻ നിൻെറ പ്രജകൾ മുഖാന്തരവും ക്ഷണിക്കപ്പെടട്ടെ. അനന്തരം നീ കഴുകനു തുല്യം ദ്രുതഗതിയിൽവന്ന് ശത്രുക്കളാൽ തോൽപിക്കപ്പെടാതെ തൻെറ പൂർവ്വപ്രജകളുമായി പ്രശോഭിതനാകൂ.

4. ***ശ്യേനോ ഹവ്യം നയത്വാ പരസ്മാദന്യക്ഷേത്രേ അപരുദ്ധം ചരന്തം, അശ്വിനാ പന്ഥാം കൃണതാം സുഗം ത ഇമം സജാതാ അഭിസംവിശധ്വം.***

സ്വർഗ്ഗദേവതകൾ നിന്നെ മറ്റുള്ളവരുടെ അടിമത്തത്തിൽനിന്നും സ്വന്തം ദേശത്തിൽ എത്തിക്കട്ടെ. ഹേ രാജൻ! നിൻെറ ആഗമനമാർഗ്ഗത്തെ അശ്വിനീകുമാരന്മാർ ശത്രുശൂന്യമാക്കട്ടെ. ഹേ ബന്ധുക്കളേ! ഈ പുനഃപ്രതിഷ്ഠിതനായ രാജാവിനെ സന്ദർശിച്ച് അദ്ദേഹത്തെ സേവിക്കുന്നവരാകുവിൻ.

5. ***ഹ്വയന്തു ത്വാ പ്രതിജനഃ പ്രതി മിത്രാ അവൃഷത, ഇന്ദ്രാഗ്നീ വിശ്വേ ദേവാസ്തേ വിശി ക്ഷേമമദീധരൻ.***

ഹേ രാജൻ! നിങ്ങൾക്കു പ്രതികൂലമായിരിക്കുന്നവർ ഇനി അനുകൂലരായി വർത്തിക്കട്ടെ. നിങ്ങൾ സ്നേഹത്തോടുകൂടി അവരുമായി ബന്ധപ്പെടൂ. ഇന്ദ്രനും അഗ്നിയും വിശ്വദേവന്മാരും പ്രജകളെ പാലിക്കുന്നതിനുള്ള ശക്തി നിങ്ങളിൽ ഉൽപാദിപ്പിക്കപ്പെടണേ.

6. ***യസ്തേ ഹവം വിവദത് സജാതോ യശ്ച നിഷ്ട്യഃ, അപാഞ്ചമിന്ദ്ര തം കൃത്വാഥേമമിഹാവ ഗമയ.***

ഹേ രാജൻ! നിൻെറ രാജ്യത്തിലേയ്ക്കുള്ള പുനഃപ്രവേശനത്തിൽ തുല്യബല ശാലികളേ കർമ്മബലശാലികളോ ആയ വ്യക്തികൾ സഹകരിക്കുന്നില്ലെങ്കിൽ ആ ശത്രുക്കളെ ഹേ ഇന്ദ്രാ! നീ ബഹിഷ്ക്കരിക്കുകയും ഈ രാജാവിൻേറതായി രാജ്യം പ്രഖ്യാപിക്കുകയും ചെയ്യണേ.

**സൂക്തം നാല്**

(ഋഷി - അഥർവൻ. ദേവത-ഇന്ദ്രൻ, ഛന്ദസ്സ്-ജഗതി, ത്രിഷ്ടപ്)

1. ***ആ ത്വാ ഗൻ രാഷ്ട്രംസഹ വർചസോദിഹി പ്രാങ്വിശാം പതിരേകരാട് ത്വം വി രാജ, സർവ്വാസ്ത്വാ രാജൻ പ്രദിശോഹ്വയന്തുപസദ്യോ നമസ്യോ ഭവേഹ.***

ഹേ രാജൻ! ശത്രുക്കളാൽ അപഹരിക്കപ്പെട്ട രാജ്യം നിങ്ങൾക്കുതിരിച്ചു കിട്ടിയിരിക്കുന്നു. നിങ്ങൾ പ്രജാപാലകനും ശത്രുരഹിതനുമായി പ്രശോഭിക്കൂ. എല്ലാ ദിക്കുകളുടേയും ദേവതകളും സകല ദിക്കുകളിലും വസിക്കുന്ന മനുഷ്യരും നിങ്ങളെ സ്വന്തം സ്വാമിയായി കരുതുകയും നിങ്ങൾ അവരുടെ അഭിവാദനങ്ങൾ സ്വീകരിക്കുകയും ചെയ്യൂ.

2. ***ത്വാം വിശോ വൃണതാം രാജ്യായ ത്വാമിമാഃ പ്രദിശഃ പഞ്ച ദേവീഃ, വർഷ്മൻ രാഷ്ട്രസ്യ കകുദി ശ്രയസ്വ തതോ ന ഉഗ്രോ വി ഭജാ വസനി.***

ഹേ രാജൻ! ഈ ശ്രേഷ്ഠമായ ദിക്കുകൾ നിങ്ങൾക്ക് ശുഭമായിരിക്കട്ടെ. നിങ്ങൾ സ്വന്തം ദേശത്തിൻെറ ഉന്നത സിംഹാസനത്തിൽ വിരാജിക്കൂ. പിന്നീട് ഞങ്ങളാകുന്ന സേവകന്മാർക്ക് യഥായോഗ്യം ധനത്തെ പ്രദാനം ചെയ്യൂ. നിങ്ങളുടെ പ്രജകൾ നിങ്ങളെ രാജ്യകാര്യങ്ങൾക്കായി വരിച്ച് നിങ്ങളുടെ ഭരണത്തിൽ വസിക്കട്ടെ.

3. ***അച്ഛത്വാ യന്തു ഹവിനഃ സജാതാ അഗ്നിർദൂതോ അജിരഃ സം ചരാതൈ, ജായാഃ പുത്രഃ സുമനസോ ഭവന്തു ബഹുംബലിം പ്രതി പശ്യാസാ ഉഗ്രഃ***

ഹേ രാജൻ! നിങ്ങളുടെ സജാതീയരായ അന്യരാജാക്കൻമാർ നിങ്ങളുടെ ക്ഷണമനുസരിച്ച് മുമ്പിൽ ഹാജരാകട്ടെ. നിങ്ങളുടെ ദൂതന്മാർ അഗ്നിക്കു തുല്യം സഞ്ചരിക്കുന്നവരാകട്ടെ. നിങ്ങളുടെ ഭാര്യാപുത്രാദികളെല്ലാം രാജ്യത്തിൻെറ പുനഃ പ്രാപ്തിയിൽ സമ്പന്നരായി സന്തുഷ്ടരായിരിക്കട്ടെ.

4. ***അശ്വിനാ ത്വാഗ്രേ മിത്രാവരുണോഭാ വിശ്വേ ദേവാ മരുതസ്വാ ഹ്വയന്തു,***
***അധാമനോ വസൂദേവായ കൃണുഷ്വ തതോ ന ഉഗ്രോ വിഭജാ വസൂനി.***

ഹേ രാജൻ! അശ്വനീകുമാരൻമാരും മിത്രവരുണൻമാരും മരുദ്ഗണങ്ങളും നിങ്ങളെ രാജ്യത്തിലേയ്ക്കു പ്രവേശിപ്പിക്കട്ടെ. പിന്നെ നിങ്ങൾ മനസ്സു ദാനധർമ്മാദികളിൽ വ്യാപൃതമാക്കുകയും അത്യന്തം പരാക്രമത്തോടുകൂടി സമ്പന്നനായിത്തീരുകയും ചെയ്യൂ.

5. ***ആ പ്ര ദ്രവ പരമസ്യാഃ പരവേതഃ ശിവേ തേ ദ്യാവാപൃഥിവീ ഉഭേ സ്താം,***
***തദ്രയം രാജാ വരുണസ്തഥാഹ സ ത്വയമാഹ്വത് സ ഉപേദമേഹി.***

ഹേ രാജൻ! നിങ്ങൾ ദൂരദേശത്താണെങ്കിൽ അതിശീഘ്രം സ്വന്തം നാട്ടിലേയ്ക്കു മടങ്ങി വരൂ. നിങ്ങളുടെ രാഷ്ട്രപ്രവേശനസമയത്തെ ആകാശഭൂമികൾ അനുഗ്രഹിക്കട്ടെ. ഈ വരുണൻ നിങ്ങളെ വിളിക്കുന്നു. നിങ്ങൾ സ്വന്തം രാജ്യത്തിലേക്കു ആഗമിക്കൂ.

6. ***ഇന്ദ്രേന്ദ്ര മനുഷ്യാഃ പരേഹി സം ഹ്യജ്ഞാസ്ഥാ വരുണൈഃ സംവിദാനഃ, സത്വായമഹ്വത് സ്വേ സധസ്ഥേ സ ദേവാൻ യക്ഷത് സ ഉ കല്പയാദ് വിശഃ***

ഹേ ഇന്ദ്രാ! മനുഷ്യരുടെ അടുക്കലേക്കു പോകൂ. നിങ്ങൾ വരുണൻെറ അനുമതിയോടുകൂടി ഈ രാജാവിനെ വിളിക്കുവാൻ ആജ്ഞാപിച്ചിരിക്കുന്നു, അതിനാൽ ഇവിടേക്കു വരൂ. ഹേ രാജൻ! ഇന്ദ്രൻ നിങ്ങളെ വിളിക്കുന്നു. അതിനാൽ സ്വന്തം രാജ്യത്തിലേക്കു വന്ന് ഇന്ദ്രാദികൾക്കുവേണ്ടി യജ്ഞം നടത്തി പ്രജകളെ അവരവരുടെ പ്രവർത്തനങ്ങളിലേക്കു നിയോഗിക്കൂ.

7. **പഥ്യാ രേവതീർബഹുധാ വിരൂപാഃ സർവ്വാഃ സങ്ഗത്യ വരീയസ്തേ അക്രൻ, താസ്ത്വാ സർവ്വാഃ സംവിദാനാ ഹ്വയന്തു ദശമീമുഗ്രഃ സുമനാ വശേഹ.**

ഹേ രാജൻ! എല്ലാ പ്രകാരത്തിലുമുള്ള ജലദേവതമാർ നിങ്ങൾക്കു മംഗളമരുളട്ടെ. ഈ എല്ലാ ദേവതകളും നിങ്ങളെ രാജ്യത്തിലേക്കു വരുന്നതിനു വിളിക്കട്ടെ. നിങ്ങൾ നൂറു വർഷം രാജ്യസുഖത്തെ അനുഭവിക്കുന്നവനായിരിക്കട്ടെ.

## സൂക്തം അഞ്ച്

(ഋഷി - അഥർവൻ. ദേവത-സോമൻ, പർണമണി. ഛന്ദസ്സ്- ത്രിഷ്ടുപ്, അനുഷ്ടുപ്)

1. ***ആയമഗൻ പർണ മണിർവ്വലീ ബലേന പ്രമൃണന്തസപത്നാൻ, ഓജോ ദേവാനാം പയ ഓഷധീനാം വർചചാ മാ ജിന്വത്വപ്രായവത്.***

സ്വന്തം ശക്തിയാൽ ശത്രുക്കളെ നശിപ്പിക്കുന്ന, എല്ലാ ഔഷധങ്ങളുടേയും സാരഭൂതമായ പലാശമണി എനിക്ക് പ്രാപ്തമാകണേ. അതിൻെറ തേജസ്സ് എന്നെ തേജസ്സോടുകൂടിയവനാക്കണേ.

2. ***മയി ക്ഷത്രം പർണമണേ മയി ധാരയതാദ് രയിം,***
***അഹം രാഷ്ട്രസ്യാഭിവർഗ്ഗേ നിജോ ഭൂയാസമുത്തമഃ.***
പ്ലാശിനാൽ നിർമ്മിതമായ ഹേ മണീ! എന്നിൽ ധനവും ശക്തിയും സ്ഥാപിച്ച് അതുമൂലം എൻെറ രാജ്യത്തെ സ്വാധീനമാക്കി മറ്റുള്ളവരെ ആശ്രയിക്കേണ്ടവനല്ലാതാക്കിത്തീർക്കൂ.

3. ***യം നിദധുർവനസ്പതൗ ഗുഹ്യം ദേവാഃ പ്രിയം മണിം,***
***തമസ്മഭ്യം സഹായുഷാ ദേവാ ദദതു ഭർതവേ.***
ഇന്ദ്രാദിദേവന്മാർ ഇച്ഛരിതഫലദായികളായതു കാരണം ഈ മണിയെ പ്ലാശ മരത്തിൽ സ്ഥാപിച്ചിരിക്കുന്നു. ദേവഗണങ്ങൾ ആ മണി നമ്മുടെ ഭരണപോഷണത്തിൻെറ ആയുർദൈർഘ്യത്തിനുവേണ്ടി നമുക്കു പ്രദാനം ചെയ്യട്ടെ.

4. ***സോമസ്യ പർണഃ സഹഉഗ്രമാഗന്നിന്ദ്രേണ ദത്തോ വരുണേന ശിഷ്ടഃ,***
***തം പ്രിയാസം ബഹു രോചമാനോ ദീർഘായുത്വായ ശതശാരദായ.***
സോമരത്നം മറ്റുള്ളവരെ പരാജയപ്പെടുത്തുന്നതിൽ സമർത്ഥമാണ്, അതിനാൽ അത് എനിക്ക് ലഭ്യമാകണേ. ഇന്ദ്രനാൽ പ്രദാനം ചെയ്യപ്പെട്ടതും വരുണനാൽ അനുശിഷ്ടിതവുമായ സോമൻെറ പർണമണി മരതകരത്തെ ശതായുഷ്മാനായിരിക്കുന്നതിനുവേണ്ടി ഞാൻ സ്വീകരിക്കുന്നു.

5. ***ആ മാരുക്ഷത് പർണമണിർമഹ്യാ അരിഷ്ടതാതയേ,***
***യഥാഹമുത്തരോഽസാന്യര്യമ്ണ ഉത സംവിദഃ.***
ഈ പർണ്ണമണി വളരെക്കാലം എന്നോടൊത്ത് വസിച്ചുകൊണ്ട് എനിക്കു മംഗളം പ്രദാനം ചെയ്യണേ. ഞാൻ ശത്രുമർദ്ദകനും അത്യന്തം ബലിഷ്ഠനുമായ സൂര്യൻെറ കൃപയാൽ എനിക്കു തുല്യബലമുള്ളവരേക്കാൾ ശ്രേഷ്ഠനാകയാൽ ഇതിനെ ഞാനെൻെറ കരങ്ങളിൽ അണിയുന്നു.

6. ***യേ ധീവാനോ രഥകാരാഃ കർമാരാ യേ മനീഷിണഃ,***
***ഉപസ്തീൻ പർണ മഹ്യം ത്വം സർവ്യാൻകൃണ്വഭിതോ ജനാൻ.***
ധീവരന്മാരേയും തേരാളികളേയും ഇരുമ്പുപണിക്കാരേയും പോലുള്ള തൊഴിൽക്കാരേയും ബുദ്ധിജീവികളായ വിദ്വാൻമാരേയും പ്ലാശ നിർമ്മിതമായ ഹേ രത്നമേ! എൻെറ അധീനത്തിൽ കൊണ്ടുവരണേ.

7. ***യേ രാജാനോ രാജകൃതഃ സൂതാ ഗ്രാമണ്യശ്ച യേ ,***
***ഉപസ്തീൻ പർണ മഹ്യം ത്വം സർവാൻ കൃണ്വഭിതോ ജനാൻ.***
രാജാവിനെ അഭിഷേകം നടത്തുന്ന മന്ത്രി, അന്യരാജ്യങ്ങളിലെ രാജാക്കൻമാർ ബ്രാഹ്മണരാൽ ക്ഷത്രിയരിൽനിന്നും ജനിച്ച സാരഥികൾ, ഗ്രാമനേതാക്കന്മാർ ഇവരെയെല്ലാം ഹേ മണീ! നീ എൻെറ സേവനത്തിൽ തൽപരരാക്കണേ.

8. ***പർണോഽസി തനൂപാനഃ സയോനിർവീരോ വീരേണ മയാ,***
***സംവത്സര സ്യസ്തേജസാ തേന ബന്ധ്യാമി ത്വാ മണേ.***
ഹേ മണീ! നീ സോമൻെറ പർണ്ണത്തിൻെറ വികാരരൂപമാകുന്നു; അതിനാൽ ദേഹത്തിൻെറ സംരക്ഷകനാകുന്നു. നീ എൻെറ വീര്യവും സമാനജന്മാവുമാകുന്നു. നീ സൂര്യനു തുല്യം തേജസ്വിയാകുന്നു. ഞാൻ തേജസ്സു പ്രാപിക്കുന്നതിന് നിന്നെ അണിയുന്നു.

## അനുവാകം രണ്ട്

### സൂക്തം ആറ്

(ഋഷി - ജഗദ്ബീജം പുരുഷൻ. ദേവത-അശ്വത്ഥം. ഛന്ദസ്-അനുഷ്ടുപ്)

1. ***പുമാന പുംസഃ പരിജാതോഽശ്വത്ഥഃ ഖദിരാദധി,***
***സ ഹന്തു ശത്രൂൻ മാമകാൻ യാനഹം ദ്വേഷ്മി യേ ച മാം.***
അത്യന്തം വീര്യത്തോടുകൂടിയ "പുരുഷവൃക്ഷ" മായ അരയാൽ- ഗായത്രീ സാരോൽപ്പന്നം അത്യന്തം പ്രകടമായ ഖദിരവൃക്ഷം, ഇവയുടെ സംയോഗത്താൽ നിർമ്മിതമായ 'അശ്വത്ഥമണി' ഞാൻ അണിയുന്നു. അത് എൻെറ ശത്രുക്കളെ നശിപ്പിക്കണേ.

2. ***താനശ്വത്ഥ നിഃ ശൃണീഹി ശത്രൂൻ വൈബാധ ദോധതഃ,***
***ഇന്ദ്രേണ വൃത്രഘ്നാ മേദി മിത്രേണ വരുണേന ച.***
ഖദിരോൽപ്പന്നമായ അശ്വത്ഥവൃക്ഷത്താൽ നിർമ്മിതമായ ഹേ മണീ! നിനക്ക് വൃത്രനാശകനായ ഇന്ദ്രനോടും വരുണനോടും അത്യന്തമായ മൈത്രീബന്ധമുണ്ട്. നീ ശത്രുക്കളെ പൂർണ്ണമായും നശിപ്പിക്കൂ.
3. ***യഥാശ്വത്ഥ നിരഭനോf ന്തർമഹത്യർണവേ,***
***ഏവാ താൻസർവന്നിർഭങ് ഗ്ധിം യാനഹം ദ്വേഷ്മി യേ ച മാം.***
ഹേ അശ്വത്ഥമേ! നീ മണിയുടെ ഉപാദാനരൂപമാകുന്നു. നീ എപ്രകാരം ഖദിര വൃക്ഷത്തിന്റെ തൊലി ഭേദിച്ച് ഉത്ഭവിച്ചുവോ അതേപ്രകാരം ഞങ്ങളുടെ വൈരി കളേയും ഭേദിക്കണേ.
4. ***യഃ സഹമാനശ്ചരസി സാസഹാൻ ഇവ ഋഷഭഃ,***
***തേനാശ്വത്ഥ ത്വയാ വയം സപത്നാന്തസഹിഷീ മഹി.***
എങ്ങനെ അശ്വത്ഥം മറ്റു വൃക്ഷങ്ങളെ അമർച്ച വരുത്തിക്കൊണ്ട് കളയ്ക്കു തുല്യം അഭിവൃദ്ധി പ്രാപിക്കുന്നുവോ അങ്ങനെതന്നെ നിന്റെ വികാരരൂപ മാകുന്ന മണി അണിഞ്ഞിരിക്കുന്നവരായ ഞങ്ങൾ ശത്രുക്കളെ നശിപ്പിക്കുന്ന തിൽ വ്യാപൃതരാകട്ടെ.
5. ***സിനത്വേനാൻ തിഋംതിമൃത്യോഃ പാശൈരമോക്യൈഃ,***
***അശ്വത്ഥ ശത്രൂൻ മാമകാൻ യാനഹ ദ്വേഷ്മി യേ ച മാം.***
ഹേ അശ്വത്ഥമേ! പാപദേവിയായ നിരൃതി എന്റെ ശത്രുക്കളെ ഒരിക്കലും അഴിക്കപ്പെടുവാൻ സാദ്ധ്യമല്ലാത്ത ബന്ധനത്താൽ മുറുക്കണേ.
6. ***യഥാശ്വത്ഥ വാനസ്പത്യാനാരോഹൻ കൃണഷേf ധരാൻ,***
***ഏവാ മേ ശത്രോർമൂധാനാം വിഷ്വഗ് ഭിന്ധി സഹസ്വ ച.***
ഹേ അരയാലേ! നീ എപ്രകാരം വൃക്ഷങ്ങളിൽ ചുറ്റിക്കയറി അവയെ ഇല്ലാതാ ക്കുന്നുവോ അപ്രകാരം എന്റെ ശത്രുക്കളുടെ ശിരസ്സുകളെ ചവുട്ടി മെതിച്ചു കൊണ്ട് അവരെ നശിപ്പിക്കൂ.
7. ***തേf ധരാഞ്ജഃ പ്ലവന്താം ഛിന്നാ നൗരിവ ബന്ധനാത്,***
***ന വൈബാധ പ്രണുത്ത നാം പുനരസ്തി നിവർത്തനം.***
നദീതീരത്തുള്ള വൃക്ഷങ്ങളിൽ ബന്ധിച്ചിരിക്കുന്ന നൗകകൾ കെട്ടഴിയുമ്പോൾ നദീപ്രവാഹത്തിൽപ്പെട്ട് താഴേയ്ക്കു പോകുന്നതുപോലെ എന്റെ ശത്രുക്കളും പ്രവാഹത്തിൽ പതിക്കട്ടെ, കരയ്ക്കടുക്കാതെപോകട്ടെ. എന്തുകൊണ്ടെന്നാൽ അവർ വീണ്ടും ഞങ്ങൾക്കെതിരായി വരാതിരിക്കട്ടെ.
8. ***പ്രൈണാൻ നുദേ മനസാ പ്ര ചിത്തേനോത ബ്രഹ്മണാ,***
***പ്രൈണാൻ വൃക്ഷസ്യ ശാഖയാശ്വത്ഥസ്യ നുദാമഹേ.***
ഞാൻ ശത്രുക്കളെ ഉച്ചാടനം ചെയ്യുന്നു; അവരെ ധ്വംസിക്കുന്നതിനുള്ള സാധന കളായ മന്ത്രാഭിമന്ത്രിതമായ അശ്വത്ഥശാഖകളാൽ അവരെ സംഹരിക്കുന്നു.

### സൂക്തം ഏഴ്

(ഋഷി - ഭൃഗ്വംഗിരസ്സ്. ദേവത - ഹരിണപ്രഭൃതി. ഛന്ദസ്- അനുഷ്ടുപ്)

1. ***ഹരിണസ്യ രഘുഷ്യദോf ധി ശീർഷണി ഭേഷജം,***
***സ ക്ഷേത്രിയം വിഷാണയാ വിഷൂചീനമനീനശത്.***
ദ്രുതകാമികളായ കൃഷ്ണമൃഗങ്ങളുടെ ശിരസ്സിലെ രോഗനാശിനികളായ കൊമ്പു കളാകുന്ന ഔഷധങ്ങൾ മാതാപിതാക്കളിൽനിന്നും ലഭിച്ചിട്ടുള്ള ക്ഷയം, കുഷ്ഠം, അപസ്മാരം തുടങ്ങിയ രോഗങ്ങളെ നശിപ്പിക്കട്ടെ.
2. ***അനുത്വാ ഹിരണോ വൃഷാ പദിഭശ്ചതുർഭിരക്രമീത്,***
***വിഷാണേ വിഷ്യ ഗുഷ്പിതം യദസ്യ ക്ഷേത്രിയം ഹൃദി.***
ഹേ മൃഗങ്ങളുടെ കൊമ്പുകളേ! നിങ്ങളെ മാറാരോഗശമനാർത്ഥം മണിരൂപത്തിൽ അണിഞ്ഞിരിക്കുന്നു. നിങ്ങൾ ഹൃദയത്തിൽ കെട്ടിപ്പിണഞ്ഞുകിടക്കുന്ന മാറാവ്യാധി ശമിപ്പിക്കൂ.

3. ***അദോ യദവരോചതേ ചതുഷ്പക്ഷമിവ ച്ഛദിഃ,***
***തേനാ തേ സർവം ക്ഷേത്രിയമങ്ഗേ ഭ്യോ നാശയാമസി.***
ചതുഷ്ക്കോണാകൃതിയോടുകൂടിയ ഹരിണചർമ്മം ആച്ഛാദനം പോലെ ശോഭിക്കുന്നു. അതുവഴി ഞാൻ നിൻെറ അനേകവിധത്തിലുള്ള മാറാവ്യാധികളെ നശിപ്പിക്കുന്നു.
4. ***അമൂ യേ ദിവി സുഭഗേ വിച്യൃതൗ നാമ താരകേ,***
***വി ക്ഷേത്രിയസ്യ മുഞ്ചതാമധമം പാശമുത്തമം.***
മാതാപിതാക്കളിൽനിന്നും ലഭിച്ചിട്ടുള്ള ക്ഷയം, കുഷ്ഠം, അപസ്മാരം, പക്ഷവാതം മുതലായ മാറാരോഗങ്ങളെ ആകാശത്തിൽ സ്ഥിതിചെയ്യുന്ന നിചൃതനക്ഷത്രം ശരീരത്തിൻെറ വിവിധാവയവങ്ങളിൽനിന്നും വേർപെടുത്തട്ടെ.
5. ***ആപ ഇദ് വാ ഉ ഭേഷജീരാപോ അമീവചാതനീഃ,***
***ആപോം വിശ്വസ്യ ഭേഷജീസ്താസ്തവാ മുഞ്ചന്തു ക്ഷേത്രിയാത്.***
ജലം ഔഷധമാകുന്നു. ജലം എല്ലാരോഗങ്ങളുടേയും നാശകനും ഔഷധരൂപവും ആകുന്നു. ഹേ രോഗീ! ഇങ്ങനെയുള്ള ജലം നിന്നെ മാറാരോഗങ്ങളിൽ നിന്നും മോചിപ്പിക്കുന്നതായിരിക്കട്ടെ.
6. ***യദാസുതേഃ ക്രിയമാണായാഃ ക്ഷേത്രിയം ത്വാ വ്യാനശേ,***
***വേദാഹം തസ്യ ഭേഷജം ക്ഷേത്രീയം നാശയാമി ത്വത്.***
ഹേ രോഗീ! അന്നാദികളുടെ സേവനംകൊണ്ട് യാതൊരു കുഷ്ഠാദികളായ രോഗങ്ങൾ നിൻെറ ശരീരത്തിൽ ഉണ്ടായിരിക്കുന്നുവോ അവയെ അകറ്റിക്കളയുന്നതിനുള്ള ഔഷധം ഞാനറിയുന്നു. പാപത്താലുണ്ടായിട്ടുള്ള നിൻെറ രോഗം ഞാൻ അകറ്റിക്കളയുന്നു.
7. ***ശ്രപവാസേ നക്ഷത്രാണാമപവാസ ഉഷസാമുത,***
***അപാസ്മത് സർവം ദുർഭൂതമപ ക്ഷേത്രീയമുച്ഛതു.***
രോഗാദികളുടെ കാരണരൂപങ്ങൾ ഉഷഃകാലത്തിലെ ജലാഭിഷേകംകൊണ്ട് നശിക്കട്ടെ. അപ്പോൾ നമ്മുടെ മാറാവ്യാധികൾ നശിക്കും.

### സൂക്തം എട്ട്

(ഋഷി–അഥർവൻ. ദേവത–വിശ്വേദേവന്മാരും മിത്രനും. ഛന്ദസ്–ത്രിഷ്ടുപ്, ജഗതി)

1. ***ആയാതു മിത്രഋതുഭിഃ കല്പമാനഃ സംവേശയൻ പൃഥിവീമുസ്രിയാഭിഃ***
***അഥാസ്മഭ്യം വരുണോ വായുരഗ്നിർബൃഹദ് രാഷ്ട്രം സംവേശ്യം ദധാതു.***
മൃത്യുവിൽനിന്നും രക്ഷിക്കുവാൻ കഴിവുള്ളവനും മിത്രത്തെപ്പോലെ ഉപകാരിയുമായ സൂര്യദേവൻ വസന്താദിഋതുക്കളാൽ നമ്മെ ദീർഘായുഷ്മാന്മാരാക്കട്ടെ. വരുണൻ, വായു, അഗ്നി ഇവർ നമ്മെ മഹത്തായ രാജ്യങ്ങളിൽ പ്രതിഷ്ഠിക്കണേ.
2. ***ധാതാ രാതിഃ സവിതേദം ജൂഷന്താമിന്ദ്രസ്ത്വഷ്ടാ പ്രതി ഹര്യന്തു മേ വചഃ,***
***ഹൂവേ ദേവീമാദിതിം ശൂരപുത്രാം സജാതാനാം മധ്യമേഷ്ഠാ മധ്യമേഷ്ഠാ യഥാസാനി.***
ധാതാവും സൂര്യനും സവിതാദേവനും നമ്മുടെ ഹവിസ്സിനെ സ്വീകരിക്കണേ. ഈ എല്ലാ ദേവതകളും ഇന്ദ്രനും ത്വഷ്ഠാവും എൻെറ സ്തുതികളെ ശ്രവിക്കണേ. ഞാൻ ദേവമാതാവായ അദിതിക്ക് ആഹുതി അർപ്പിക്കുന്നു. അവരുടെ കൃപയാൽ ഞാൻ എൻെറ സമാനവ്യക്തികളേക്കാൾ ബഹുമാനിതനാകും.
3. ***ഹുവേ സോമം സവിതാരം നമോഭിർവിശ്വാനാദിത്യാം അഹമുത്തരത്വേ,***
***അയമഗ്നിർദീദായദ് ദീർഘമേവ സജാതൈരിദ്ധോƒപ്രതിബ്രൂ വദ്ഭിഃ.***
ഞാൻ യജമാനന് (യജ്ഞം നടത്തുന്നവൻ ശ്രേഷ്ഠപദം നൽകുന്നതിനു വേണ്ടി സോമൻ, സവിതാവ്, അദിതിയുടെ മറ്റെല്ലാ പുത്രന്മാർ ഇവരെ സ്തുതിമന്ത്രങ്ങളാൽ ആഹുതി ചെയ്യുന്നു. ഈ ആഹുതിയുടെ ആശ്രയഭൂതനായ അഗ്നിദേവൻ തൻെറ ദിപ്തി വളർത്തണേ. ഞാൻ എൻെറ സജാതീയ വ്യക്തികളിൽ നിന്നും ശ്രേഷ്ഠത്വം പ്രാപിക്കണേ.

4. ***ഇഹേദസാഥ നപരോഗമാഥേര്യോ ഗോപാഃ പുഷ്ടപതിർവ ആജത്,***
***അസ്മൈ കാമായോപ കാമിനീർവിശേ്വ വോ ദേവാ ഉപസംയന്തു.***
ഹേ മഹിളകളേ! നിങ്ങൾ കന്യകകളോടൊത്തു വസിക്കുവിൻ. ഈ വരന്റെ ഇച്ഛ നിമിത്തം വിശ്വദേവൻ നിങ്ങളെ അടുക്കൽതന്നെ ഇരുത്തട്ടെ. മാർഗ്ഗ പ്രേരകനായ പൂഷാവ് നിങ്ങൾക്ക് സൽപ്രേരണ നൽകണേ.

5. ***സം വോ മതാംസി സം വ്യതാ സമാക്രൂ തീർനമാമസി,***
***അമീ യേ വിവ്രതാ സ്ഥാന താൻ വഃ സം നമയാമസിഃ.***
ഞാൻ നിങ്ങളുടെ ഹൃദയങ്ങളേയും കർമ്മങ്ങളേയും വിചാരങ്ങളേയും നമുക്കനു കൂലമാക്കുന്നു. യാതൊരുത്തൻ നിയമവിരുദ്ധമായി ചലിക്കുന്നുവോ അവരെ അങ്ങയുടെ മുൻപിൽ ദണ്ഡിക്കട്ടെ.

6. ***അഹം ഗൃഭ്ണാമി മനസാ മനാംസി മം ചിത്തമനു ചിത്തേഭിരേത,***
***മമ വശേഷു ഹൃദയാനി വഃ കൃണോമി മമ യാതമനു വർത്മാൻ ഏത.***
ഹേ വിരുദ്ധബുദ്ധികളേ! ഞാൻ നിങ്ങളുടെ ഹൃദയങ്ങളെ എന്റെ അധീനത്തി ലാക്കുന്നു. നിങ്ങൾ എന്റെ ഇച്ഛയ്ക്കനുസരിച്ച് പ്രവർത്തിക്കുകയും നിനക്ക നുകൂലമായി ഭവിക്കുകയും ചെയ്യൂ.

**സൂക്തം ഒൻപത്**

(ഋഷി-വാമദേവൻ. ദേവത-ദ്യാവാപൃഥിവീ, വിശ്വേദേവന്മാർ. ഛന്ദസ്-ബൃഹതി)

1. ***കർശഫസ്യ വിശഫസ്യ ദ്യൗഷ്പിതാ പൃഥിവീ മാതാ,***
***യഥാഭിചക്ര ദേവാസ്തഥാപ കൃർണുതാ പുനഃ.***
വിരലുകളിൽ നഖങ്ങളും കാലുകളിൽ കുളമ്പുകളും ഉള്ള വ്യാഘ്രാദികളും ഖുരരഹിതങ്ങളായ സർപ്പാദികളും അതുപോലെ ഗോക്കൾ, മഹിഷം മുതലാ യവയും വൃഷ്ടി മുതലായവയാൽ പോഷണം ചെയ്യുന്നതുകാരണം ആകാശം പിതാവും ആശ്രയരൂപമായതിനാൽ ഭൂമി മാതാവും ആകുന്നു. ഹേ ദേവഗണങ്ങളേ! നിങ്ങൾ എപ്രകാരം വിഘ്നങ്ങളുടെ കാരണങ്ങളെ നേരിട്ടുവോ അതേ പ്രകാരം തന്നെ ഈ വിഘ്നങ്ങളെ അകറ്റിക്കളയൂ.

2. ***അശ്രേഷ്മാണോ അധാരയൻ തഥാ തന്മനുനാ കൃതം,***
***കൃണോമി വിധ്രി വിഷ്കന്ധം മുഷ്കാവഹൗ ഗവാമിവ.***
ഇച്ഛിതകാര്യപ്രാപ്തി ഇല്ലാത്ത മനുഷ്യരെ ദൂഷിതശരീരരായ ദേവതകൾ വിഘ്നങ്ങളുടെ ശാന്തിക്കായി അരളിവൃക്ഷത്തിന്റെ മണിയെ അണിയിക്കുന്നു. സ്വയംഭൂവായ മനുവും അങ്ങനെതന്നെ ചെയ്തിരുന്നു. ഞാനും ഈ മണിയെ ധരിച്ചുകൊണ്ട് വിഘ്നങ്ങളെ ഉണങ്ങിയ തൂകൽചരടിനാൽ അതിന്റെ വേരോ ടെ നശിപ്പിക്കുന്നു.

3. ***പിശംഗേ സൂത്രേ ഖൃഗലം തദാ ബധ്നന്തി വേധസഃ,***
***ശ്രവസ്യം ശുഷ്മം കാബവം വധ്രിംകൃണ്വന്തു ബന്ധുരഃ.***
മഞ്ഞ നിറമുള്ള ചരട്, കവചത്തിനു തുല്യം ബന്ധിക്കപ്പെട്ട അരളിമണിയെ വിഘ്നങ്ങളുടെ നാശത്തിനായി ധരിക്കുന്നു. ഞങ്ങൾ ധരിക്കുന്ന ഈ മണി ശ്രവസ്യ, ശോസാക, കുർബുര മുതലായ വിഘ്നങ്ങളെ പ്രഭാവഹീനങ്ങളാക്കട്ടെ.

4. ***യേനാ ശ്രവസ്യ വശ്ചരഥ ദേവാ ഇവാസുരമായയാ,***
***ശുനാം കപിരിവ ദൂഷണോ ബന്ധുരാ കാബവസ്യ ച.***
ഹേ മനുഷ്യരേ! നിങ്ങൾ ശത്രുക്കളുടെമേൽ വിജയം വരിച്ച് അന്നധനങ്ങൾ പ്രാപിക്കുവാൻ ആഗ്രഹിക്കുന്നു. നിങ്ങൾ അസുരന്മാരുടെ മായയാൽ മോഹി തരായ ദേവഗണങ്ങൾക്കു തുല്യം വിഘ്നങ്ങളാൽ മോഹിതരായി അലഞ്ഞു തിരിയുന്നു.

5. ***ദുഷ്ട്യൈ ഹി ത്വാ ഭത്സ്യാമി ദൂഷിയിഷ്യാമി കാബവം,***
***ഉദാശവോ രഥാഇവ ശപഥേഭിഃ സരിഷ്യഥ.***
ഹേ മണീ! അന്യരാൽ പ്രേരിതങ്ങളായ വിഘ്നങ്ങളെ നിഷ്ഫലമാക്കുന്നതിനു വേണ്ടി ഞാൻ നിന്നെ അണിയുന്നു. "കാബവം" എന്ന വിഘ്നത്തെ ഞാൻ

ദുഷിക്കുന്നു. ഹേ മനുഷ്യാ! ഇപ്രകാരം വിഘ്നശാന്തിക്കു ശേഷം നിങ്ങൾ ശങ്കാരഹിതരായി അവരവരുടെ കാര്യങ്ങളിൽ വ്യാപൃതരാകുവിൻ.

6. ***ഏകശതം വിഷ്കന്ധാനി വിഷ്ഠിതാ പൃഥിവീമനു,***
***തേഷാം ത്വാമഗ്ര ഊജ്ജഹരുർമണി വിഷ്കന്ധദൂഷണം.***

ഹേ മണീ! പൃഥിവിയിൽ നൂറ്റിയൊന്നിനം വിഘ്നങ്ങൾ സ്ഥിതി ചെയ്യുന്നു. അവയെ നശിപ്പിക്കുന്നതിനുവേണ്ടി ദേവതകൾ നിന്നെ മോചിപ്പിക്കുന്നു. അതിനാൽ വിഘ്നനാശകമായ അരളിമണി ഞാൻ അണിഞ്ഞുകൊണ്ടിരിക്കുന്നു.

**സൂക്തം പത്ത്**

(ഋഷി-അഥർവൻ. ദേവത-അഷ്ടകം. ഛന്ദസ്-അനുഷ്ടുപ്, ത്രിഷ്ടുപ്, ജഗതി.)

1. ***പ്രഥമാ ഹ വ്യു വാസസാ ധേനുരഭവദ് യമേ,***
***സാ നഃ പയസ്വതീ ദുഹാമുത്തരാമുത്തരാം സമാൻ.***

ഈ ഏകാഷ്ടകത്തോടു ബന്ധമുള്ള ഉഷസ്സ് അന്ധകാരം നശിപ്പിച്ചിരിക്കുന്നു. ഇത് സൃഷ്ടിയിടെ ആരംഭത്തിൽത്തന്നെ ഉല്പന്നമായിരുന്നു. ഈ ഏകാഷ്ടകം നമുക്കു വേണ്ട പാലുള്ളവളായി വൃദ്ധിപ്രാപിച്ച് ഉത്തമോത്തമങ്ങളായ ഫലങ്ങൾ നൽകണേ. യാതൊരു ഏകാഷ്ടകാത്മകമായ രാത്രി അടുത്തുവരുന്നതു കണ്ടിട്ട് ഹവിസ്സിനെ പ്രാപിക്കുന്ന ദേവതകൾ പ്രശംസിക്കുന്നുവോ അവൾ സംവത്സരത്തിൻെറ പത്നീരൂപമാകുന്നു. അവൾ നമുക്കുവേണ്ടി മംഗളയുക്തയായി ഭവിക്കണേ.

2. ***യാം ദേവാഃ പ്രതിനന്ദന്തി രാത്രീ ധേനുമുപായതീം***
***സംവത്സരസ്യ ണാ പത്നീ സാ നോ അസ്തു സുമങ്ഗലീ.***

ഹേ രാത്രീ! ഞങ്ങൾ നിന്നെ ഉപാസിക്കുന്നു. നീ ഞങ്ങളുടെ പുത്രപൗത്രാദികളെ ചിരംജീവികളാക്കുകയും ഗോക്കൾ മുതലായ മൃഗങ്ങളാൽ സമ്പന്നരാക്കുകയും ചെയ്യണേ.

3. ***സംവത്സരസ്യ പ്രതിമാം യാം ത്വാ രാത്ര്യുപാസ്മഹേ,***
***സാ ന ആയുഷ്മതീം പ്രജാ രായസ്പോഷേണ സം സജ.***

ഏകാഷ്ടകയുടെ ലക്ഷണത്തോടുകൂടിയവളായ ഈ ഉഷസ്സ് സൃഷ്ടിയുടെ ആരംഭത്തിൽ ഉത്ഭവിച്ച് അന്ധകാരം നശിപ്പിച്ചുകഴിഞ്ഞിരുന്നു. ഈ ഉഷസ്സ് മറ്റുഷസ്സുകളുമായി യോജിച്ച് നിത്യവും ഉദിക്കുന്നു. ഇതിൽ സൂര്യൻ, സോമൻ, അഗ്നി മുതലായവർ വസിക്കുന്നു. സൂര്യൻെറ ഭാര്യാരൂപിണിയായ ഈ ഉഷസ്സ് ജീവികൾക്കു പ്രകാശം നൽകിക്കൊണ്ട് അത്യന്തം ശ്രേഷ്ഠഭാവത്തോടുകൂടി സ്ഥിതിചെയ്യുന്നു.

4. ***ഇയമേവ സാ യ പ്രഥമാ വ്യൗച്ഛദാസ്വിതരാസു ചരതി പ്രവിഷ്ഠാ,***
***മഹാന്തോ അസ്യാം മഹിമാനോ അന്തർബധൂർജിഗായ നവഗജ്ജനിത്രീ.***

ഹേ ഏകാഷ്ടകേ! മരത്തടികൊണ്ടു നിർമ്മിതമായ ഉരലും ഉലക്കയും അതുപോലെ കല്ലുകളും നിനക്കുവേണ്ടി ധാന്യങ്ങളെ ഇടിച്ചുപൊടിക്കുകയും നെയ്യ് മുതലായവ ചേർത്ത് നിനക്ക് നിവേദിക്കുകയും ചെയ്യുന്നു. നിൻെറ അനുഗ്രഹത്താൽ ഞങ്ങൾ പുത്രപൗത്രാദികളുടേയും ഭൃത്യന്മാരുടേയും സമ്പത്തിൻേറയും അധിപതികളാകണേ.

5. ***വാനസ്പത്യാ ഗ്രാവണോ ഘോഷമക്രത ഹവികൃണ്വന്തഃ പരിവത്സരീണം,***
***എകാഷ്ടകേ സുപ്രജസഃ സുവീരാ വയം സ്യാമ പതയോരയീണാം.***

ഹേ ജാതവേദസ്സേ! നീ ഹവിസ്സു സ്വീകരിച്ച് പ്രസന്നനാകണേ. പിന്നെ പശു, കുതിര, ആട്, കഴുത, ഒട്ടകം, മുതലായ മൃഗങ്ങൾ എന്നിൽ പ്രസാദിക്കട്ടെ.

6. ***ഇഡായാസ്പദം ഘൃതവത് സരീസൃപം ജാതവേദഃ പ്രതി ഹവ്യാ ഗൃഭായ,***
***യേ ഗ്രാമ്യാഃ പശവോ വിശ്വരൂപാസ്തേഷാം സപ്താനാം മയിരന്തിരസ്തു.***

ഹേ രാത്രീ! നി എന്നെ ധനത്താലും പുത്രപൗത്രാദികളാലും സമൃദ്ധനാക്കൂ. ഞങ്ങൾ നിൻെറ കൃപയാൽ ദേവതകളുടെ അനുഗ്രഹത്തിൽ വസിക്കട്ടെ. നീ ഹവിര്യുക്തരായ ദേവതകളെ പ്രാപിക്കുകയും ഇച്ഛിതഫലങ്ങളോടുകൂടി

ഞങ്ങളുടെ അടുക്കൽ വരികയും ചെയ്യണേ. അവരിൽനിന്നും ഞങ്ങൾക്കുള്ള അന്നവും ശക്തിയും വഹിച്ചുകൊണ്ട് ഇവിടെ ആഗമിക്കൂ.

7. ***ആ മാ പുഷ്ടേ ച പോഷേ ച രാത്രി ദേവാനാം സുമതൗ സ്യാമ,***
***പൂർണ്ണാ ദേവ പരാ പത സുപൂർണ്ണാ പുനരാ പത,***
***സർവാൻ യജ്ഞാന്തസം ഭൂജ്ഞതീഷമൂർജന ആ ഭര.***

ഹേ ഏകാഷ്ടകേ ഈ സംവത്സരം നിൻെറ പതിയാകുന്നു. അവൻ വന്നു കഴിഞ്ഞു. നീ അവനോടൊത്തു വസിച്ചുകൊണ്ട് ഞങ്ങളുടെ പുത്രപൗത്രാദികളായ സന്തതികളെ ആയുഷ്മാന്മാരാക്കുകയും ധനസമ്പത്തുകളാൽ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്യണേ.

8. ***ആയമഗന്തസംവത്സരഃ പതിരേകാഷ്ടകേ തവ,***
***സാ ന ആയുഷ്മതീ പ്രജാം രായസ്പോഷേണ സം സൃജ.***

വസന്താദിഋതുക്കളേയും അവരുടെ അധിഷ്ഠാനദേവതകളേയും ഹവിർദാനത്താൽ പൂജിക്കുന്നു. സംവത്സരത്തിലെ ദിനരാത്രങ്ങൾക്കും യജ്ഞം നടത്തി ഹവിസ്സിനെ ദാനം ചെയ്യുന്നു. ഋതുക്കളുടെ അവയവരൂപങ്ങളായ ചന്ദ്രക്കലകൾക്കും ഇരുപത്തിനാലു പക്ഷങ്ങൾക്കും പന്ത്രണ്ടുമാസങ്ങൾക്കുംവേണ്ടി യജ്ഞം നടത്തുന്നു. പ്രപഞ്ചസ്വാമിയായ കാലത്തെ ഞാൻ പൂജിക്കുന്നു.

9. ***ഋതുൻ യജ ഋപതീനാർതവാനുത ഹായനാൻ,***
***സമവഃ സംവത്സരാൻ മാസാൻ ഭൂതസ്യ പതയേ യജേ.***

ഋതുക്കൾ, ദിവസങ്ങൾ, രാത്രികൾ, സംവത്സരങ്ങൾ ഇവയുടെ പ്രസന്നതയ്ക്കുവേണ്ടി വിധാതാവിനും ധാതാവിനും ഐശ്വര്യദേവതയ്ക്കും അതുപോലെ ലോകത്തിൻെറ യജമാനനായ കാലത്തിനുംവേണ്ടി ഹേ ഏകാഷ്ടകേ! ഞാൻ നിനക്കു യജ്ഞം നൽകുന്നു.

10. ***ഋതുഭ്യഷ്ട്വാർതവേഭ്യോ മാദ്ഭ്യഃ സംവത്സരേഭ്യഃ,***
***ധാത്രേ വിധാത്രേ സമൃധേ ഭൂതസ്യ പതയേ യജേ.***

ഞങ്ങൾ ഘൃതാദിയുക്തമായ ഹവിസ്സിനാൽ ദേവതകൾക്കും യജ്ഞം നടത്തുന്നു. ആ ദേവഗണങ്ങളുടെ കൃപയാൽ നാം അസംഖ്യം ഗോക്കളെ സമ്പാദിച്ചുകൊണ്ട് എല്ലാ ഐശ്വര്യങ്ങളോടും സമ്പന്നരായിരിക്കട്ടെ.

11. ***ഇഡയാ ജൂഹ്വതോ വയം ദേവാൻ ഘൃതവതാ യജേ,***
***ഗൃഹാൻ ലുദ്യതോ വയം സംവിശേമോപ ഗോമതഃ.***

രൂപകർമ്മങ്ങളാൽ മഹത്വത്തോടുകൂടിയ ഇന്ദ്രനെ പ്രത്യക്ഷമാക്കി ആ ഇന്ദ്രൻെറ ശക്തിയാൽ ദേവതകൾ അവരുടെ ശത്രുക്കളായ അസുരന്മാരെ പ്രത്യേക രീതിയിൽ പരാജയപ്പെടുത്തി, ആ ഇന്ദ്രൻ നാശകാരികളായ ശത്രുക്കളെ സംഹരിക്കുന്നതിൽ സമർത്ഥനാകണേ.

12. ***ഏകാഷ്ടകാ തപസാ തപ്യമാനാ ജജാന ഗർഭ മഹിമാനമിന്ദ്രം,***
***തേന ദേവാ വ്യസഹന്ത ശത്രൂൻ ഹന്താ ദസ്യൂനാമഭവച്ഛചീപതിഃ.***
***ഇന്ദ്രപുത്രേ സോമപുത്രേ ദുഹിതാസി പ്രജാപതേഃ,***
***കാമാനസ്മാകം പൂരയ പ്രതിഗൃഹാണി നോ ഹവിഃ.***

ഹേ ഇന്ദ്രപുത്രാ! ഹേ സോമപുത്രാ! ഹേ ഏകാഷ്ടകേ! നീ ദേവതകളേയും മനുഷ്യരേയും സൃഷ്ടിച്ച പ്രജാപതിയുടെ പുത്രിയാകുന്നു. അതിനാൽ നീ ഞങ്ങളുടെ ഹവിസ്സിനെ സ്വീകരിച്ചുകൊണ്ട് ഞങ്ങളെ പ്രജകളുടേയും പുത്രന്മാരുടേയും അഭിലാഷങ്ങളെ പൂർണ്ണമായും നൽകുന്നവരാക്കണേ.

## അനുവാകം മൂന്ന്

### സൂക്തം പതിനൊന്ന്

(ഋഷി-ബ്രഹ്മാഭൃഗ്വംഗിരസ്. ദേവത-ഇന്ദ്രൻ, അഗ്നി തുടങ്ങിയവർ. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി)

1. ***മുഞ്ചാമി ത്വാ ഹവിഷാ ജീവനായ കമജ്ഞാതയക്ഷ്മാദുത രാജയക്ഷ്മാത്,***
***പ്രാഹിർജഗ്രാഹ യദ്യോതദേനം തസ്യാ ഇന്ദ്രാഗ്നീ പ്ര മുമുക്തമേ നമ.***

അജ്ഞാതരൂപത്തിൽ ശരീരഗ്രസ്തമായിരിക്കുന്ന യക്ഷ്മാരോഗത്തിൽ നിന്നും ഞാൻ നിന്നെ ഹവിർമാർഗ്ഗമായി മുക്തനാക്കുന്നു. യാതൊന്ന് പണ്ട് സോമനെ ഗ്രസിച്ചിരുന്നുവോ ആ രാജയക്ഷ്മാരോഗത്തിൽനിന്നും നിന്നെ മോചിപ്പിച്ച് ചിരായുഷ്മാനാക്കുന്ന. ഹേ ഇന്ദ്രാഗ്നികളേ! ഈ ബാലനിൽ പ്രവേശിച്ച് പ്രഭുത്വം സ്ഥാപിച്ചിരിക്കുന്ന ഈ രാജയക്ഷ്മാരോഗത്തിൽനിന്നും ഇവനെ മുക്തനാക്കൂ.

2. ***യദി ക്ഷിതായുര്യദി വാ പരേതോ യദി മൃത്യോരന്തികം നിത ഏവ, തമാഹരാമി നിരൃതേരുപസ്ഥാദസ്പാർഷമേനം ശതശാരദായ.***

രോഗം കാരണം ഈ പുരുഷൻെറ ആയുസ്സ് നഷ്ടപ്പെട്ടു കഴിഞ്ഞിരിക്കുന്നു. ഇവനെ ഈ ലോകത്തിലേക്കു തിരിച്ചുകൊണ്ടുവന്ന് ശതായുഷ്മാനാകത്തക്കവിധം ശക്തിയുക്തനാക്കുന്നു.

3. ***സഹസ്രാക്ഷേണ ശതവീര്യേണ ശതായുഷാ ഹവിഷാഹാർഷമേനം, ഇന്ദ്രോ യഥൈന ശരദോ നയാത്യതി വിശ്വസ്യ ദുരിതസ്യ പാരം.***

യാതൊരു ഹവിസ്സിൻെറ ഫലം അനന്ത ദർശനശക്തിയും ശ്രവണശക്തിയും പ്രാപിപ്പിക്കുന്നതാകുന്നുവോ ആ ഹവിസ്സിനെ ശക്തിയാൽ ഈ രോഗിയായ പുരുഷൻെറ അടുക്കലേക്ക് മടക്കിക്കൊണ്ടുവരൂ. ഇന്ദ്രൻ ഈ പുരുഷനെ ആയുസ്സു നഷ്ടപ്പെടുത്തുന്ന പാപങ്ങളിൽനിന്നു മോചിപ്പിച്ച് നൂറു സംവത്സരം ജീവിപ്പിക്കുന്നതിന് ഇന്ദ്രനെ ഹവിസ്സിനാൽ ഞാൻ പ്രസന്നനാക്കുന്നു.

4. ***ശതം ജീവ ശരദോ വർധമാനഃ ശതം ഹേമന്താഞ്ഛതമുവസന്താൻ, ശതം ത ഇന്ദ്രോ അഗ്നിഃ സവിതാ ബൃഹസ്പതിഃ ശതായുഷാ ഹവിഷാ-ഹാർഷമേനം.***

ഞാനീ രോഗിയായ പുരുഷനെ നൂറു വർഷം ആയുസ്സു നൽകുന്നതിനുവേണ്ടി ഹവിസ്സിനാൽ മൃത്യുവിൽനിന്നും തിരിച്ചുകൊണ്ടുവന്നിരിക്കുന്നു. ഹേ രോഗമുക്താ! നീ നൂറു ശരത്തുക്കളും നൂറു വസന്തവും നൂറു ഹേമന്തവും വരെ ജീവിക്കൂ. ഇന്ദ്രൻ, അഗ്നി, സൂര്യൻ, ബൃഹസ്പതി ഇവർ നിന്നെ ശതായുഷ്മാനാക്കട്ടെ.

5. ***പ്ര വിശതം പ്രാണാപാനാവനഡ്വാഹാവിവ വ്രജം, വ്യന്യേ യന്തു മൃത്യവോ യാനാഹരിതരാച്ഛതം.***

ഹേ പ്രാണാപാനന്മാരേ! വൃഷഭങ്ങൾ തങ്ങളുടെ കൂട്ടങ്ങളിൽ പ്രവേശിക്കുന്നതു പോലെ നിങ്ങൾ ഈ ക്ഷയഗ്രസ്തൻെറ ശരീരത്തിൽ പ്രവേശിക്കൂ. പുരുഷൻ യാതൊരു മൃത്യുരൂപങ്ങളായ രോഗങ്ങൾ പറയുന്നുവോ ആ രോഗങ്ങൾ അകന്നു പോകട്ടെ.

6. ***ഇഹൈവ സ്തം പ്രാണാപാനൗ മാപ ഗാതമിതോ യുവം, ശരീരമസ്യാംഗാനി ജരസേ വഹതം പുനഃ.***

ഹേ പ്രാണാപാനന്മാരേ! നിങ്ങൾ അകാലത്തിൽ ഈ ശരീരം ഉപേക്ഷിക്കാതെ, വാർദ്ധക്യംവരെ രോഗിയുടെ ശരീരത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കൂ.

7. ***ജരായൈ ത്വാ പരി ദദാമി ജരായൈ നി ധുവാമി ത്വാ, ജരാ ത്വാ ഭദ്രാ നേഷ്ഠ വ്യന്യേ യന്തു മൃത്യവോ യാനാഹുരി-തരാഞ്ഛതം.***

ഹേ രോഗമുക്താ! ഞാൻ നിന്നെ വാർദ്ധക്യാവസ്ഥവരെ ജീവിക്കുന്നവനാക്കുന്നു. ജരാവസ്ഥവരെ രോഗങ്ങളിൽനിന്നും നിന്നെ ഞാൻ രക്ഷിച്ചുകൊണ്ടിരിക്കും. വിദ്വാന്മാർ മൃത്യുകരങ്ങളായ യാതൊരു രോഗങ്ങളെ വർണ്ണിച്ചിരിക്കുന്നുവോ, ആ എല്ലാ രോഗങ്ങളിൽനിന്നും നിന്നെ ഞാൻ വേർപെടുത്തുന്നു.

8. ***അഭി ത്വാ ജരിമാഹിത ഗാമുക്ഷണമിവ രജ്ജ്വാ, യസ്ത്വാ മൃത്യുരഭ്യാധത്ത ജായമാനം സുപാശയാ, തം തേ സത്യസ്യ ഹസ്താഭ്യാമുദമുംശ്ചദ് ബൃഹസ്പതിഃ.***

ഹേ രോഗമുക്താ! എപ്രകാരം സേചനസമർത്ഥനായ കാളയെ കയറിനാൽ ബന്ധിക്കുന്നുവോ, അങ്ങനെ ജരാവസ്ഥ നിന്നെ യഥാസമയം പ്രാപിക്കട്ടെ. നിന്നെ അകാലത്തിൽത്തന്നെ മൃത്യു തൻെറ ബന്ധനത്തിൽ വരിഞ്ഞുമുറുക്കിയിരിക്കുന്നു, ആ ബന്ധനത്തെ ബൃഹസ്പതി അറുത്തുകളയട്ടെ.

**സൂക്തം പന്ത്രണ്ട്.**

(ഋഷി-ബ്രഹ്മാവ്. ദേവത-ശാല, വാസ്തോഷ്പതി. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി, ബൃഹതി)

1. ***ഇഹൈവ ധ്രുവാം നി ഭിനോമി ശാലാം ക്ഷേമേ തിഷ്ഠാതി ഘൃതമുക്ഷമാണാ,***
***താം ത്വാ ശാലേ സർവ്വവീരാഃ സുവീരാ അരിഷ്ഠവീരാ ഉപ സംചരേമ.***
ഞാൻ ഈ പ്രദേശത്ത് തൂണുകളുടെ സഹായത്താൽ ശാല പണിയുന്നു, ഈ ശാല ഘൃതാദികളെ പ്രദാനം ചെയ്തുകൊണ്ട് ഭയരഹിതമായിരിക്കട്ടെ. നിന്നിൽ സൽഗുണങ്ങളും ആരോഗ്യ സുഖങ്ങളും പുത്രപൗത്രന്മാരും നിലനിൽക്കട്ടെ.
2. ***ഇഹൈവ ധ്രുവാ പ്രതി തിഷ്ഠ ശാലേƒശ്വാവതീ ഗോമതീ സൂനൃതാവതീ,***
***ഊർജസ്വതീ ഘൃതവതീ പയസ്വത്യുച്ഛ്രയസ്വ മഹതേ സൗഭഗായ.***
ഹേ ശാലേ! നീ അനേകം അശ്വങ്ങൾ, ഗോക്കൾ മുതലായവയാലും ശിശുക്കളുടെ പ്രിയ വാണിയാലും യുക്തമായി ഭവിക്കും. അന്നഘൃതദുഗ്ധാദികളെ ഉൽപാദിപ്പിച്ചുകൊണ്ട് ഇവിടെത്തന്നെ നിലനിൽക്കുകയും ഞങ്ങൾക്ക് മംഗളപ്രദായിനി ആകുകയും ചെയ്യൂ.
3. ***ധരുണ്യസി ശാലേബൃഹച്ഛന്ദാഃ പൂതിധാന്യാ,***
***ആ ത്വാ വല്ലോ ഗമേദാ കുമാര ആ ധേനവഃ സായമാ സ്പന്ദമാനാഃ.***
ഹേ ശലേ! നീ ദേവതകളാൽ സമ്പന്നമായ അനേകം ഭോഗങ്ങളെ വഹിക്കുന്നവളാകുന്നു. നിന്നിൽ പശുക്കുട്ടികളും പുത്രന്മാരും വന്നുചേരട്ടെ.
4. ***ഇമാം ശാലാം സവിതാ വായുരിന്ദ്രോ ബൃഹസ്പതിർനി മിനോതു പ്രജാനൻ,***
***ഉക്ഷന്തുദ്നാ മരുതോ ഘൃതേന ഭഗോ നോ രാജാ നി കൃഷിം താനോതു.***
ശാലയുടെ നിർമ്മാണവിധികളെ അറിയുന്ന ബൃഹസ്പതി, സവിതാദേവൻ, വായു, ഇന്ദ്രൻ മുതലായവർ ശാലക്ക് തൂണുകൾ മുതലായവ നിർമ്മിക്കട്ടെ. മരുദ്ഗണങ്ങൾ ഘൃതത്താലും ജലത്താലും നനയ്ക്കട്ടെ. ഭഗദേവത അതിൻെറ ഭൂമിയെ കൃഷിക്കുപയുക്തമാക്കട്ടെ.
5. ***മാനസ്യ പത്നി ശരണാ സ്യോനാ ദേവീ ദേനേർഭിർനിമിതാസ്യഗ്രേ,***
***തൃണം വസാനാ സുമനാ അസസ്ത്വമഥാസ്മഭ്യാ സഹവീരംരയിം ദാഃ.***
ധാന്യാദികളെ പരിപോഷിപ്പിക്കുന്ന ശാലേ! നീ ജീവികൾക്ക് സുഖം പ്രദാനം ചെയ്യുന്നു; ദേവതകൾ മനുഷ്യരുടെ ഉപഭോഗാർത്ഥം നിന്നെ നിർമ്മിച്ചിരിക്കുന്നു. നീ തൃണങ്ങളാൽ മൂടപ്പെട്ട് ശുഭാശകളോടുകൂടിയവളും ഞങ്ങൾക്ക് പുത്രാദി യുക്തമായ ധനത്തെ പ്രദാനം ചെയ്യുന്നവളുമാകൂ.
6. ***ഋതേന സ്ഥൂണാമധി രോഹ വംശേഗ്രോ വിരാജന്നപ വൃങ്ക്ഷ്വ ശത്രൂൻ,***
***മാ തേ രിഷന്നുപസത്താരോ ഗൃഹാണാം ശാലേ ശതം ജീവേമ ശരദഃ സബവിരാഃ.***
ഹേ മുളേ! നീ ശാലയുടെ മദ്ധ്യത്തിൽ തൂണായിനിൽക്കൂ. ഹേ ശാലേ! നിന്നിൽ വസിക്കുന്നവർ ഒരിക്കലും സംന്തപ്തരാകാതിരിക്കട്ടെ. അവർ പുത്ര പൗത്രാദികളോടൊത്ത് ശതായുഷ്മാന്മാരായി വർത്തിക്കട്ടെ.
7. ***ഏമാം കുമാരസ്തരുണ ആ വത്സോ ജഗതാ സഹ,***
***ഏമാം പരിസ്രുതഃ കുംഭ ആ ദഘ്നഃ കലശൈരഗുഃ.***
ഈ ശാലയിൽ യുവാക്കൾ പുത്രന്മാരോടും ഗോക്കളോടുംകൂടി വന്നുചേരട്ടെ. മധുവും ദുഗ്ധകലശവും ഇവിടെ വന്നുചേരട്ടെ.
8. ***പൂർണ്ണ നാരി പ്ര ഭര കുംഭമേതം ഘൃതസ്യ ധാരാമമൃതേന സംഭൃതാം,***
***ഇമാം പാതൄനമൃതേനാ സമങ്ഗ്ധീഷ്ഠാപൂർത മഭി രക്ഷാത്യേനാം.***
ഹേ സ്ത്രീ! ഈ ശാലയിൽ തുള്ളിതുള്ളിയായി പതിക്കുന്ന സ്വഭാവത്തോടുകൂടിയ, ജലത്താൽ സമ്പാദിതമായ മധുഘൃതങ്ങളുടെ ധാരകളോടുകൂടിയ

കലശം വഹിച്ചു കൊണ്ടുവരൂ. ഇത് സുധാരൂപമായ ജലത്താൽ നല്ലതുപോലെ ഉജ്ജ്വലമാക്കൂ. ഈ ശാലയിൽ മോഷ്ടാക്കളുടേയും അഗ്നിയുടേയും ഭയത്തിൽ നിന്നും ഗോത്രങ്ങളും സ്മാർത്തകർമ്മങ്ങളും നമ്മുടെ രക്ഷകന്മാരായിരിക്കട്ടെ.

9. ***ഇമാം ആപഃ പ്ര ഭരാമ്യയക്ഷ്മാ യക്ഷ്മനാശനീഃ,***
***ഗൃഹാനുപ പ്ര സീദാമ്യമൃതേന സഹാഗ്നിനാ.***
ഞാൻ യക്ഷ്മാരോഗരഹിതനായും നിങ്ങളുടെ ക്ഷയവിനാശക കലശത്തിലെ ജലത്തെ ഒരിക്കലും നാശമേശാത്തതായ അഗ്നിസഹിതം കൊണ്ടുവരുന്നു.

**സൂക്തം പതിമൂന്ന്.**

(ഋഷി-ഭൃഗു. ദേവത-സിന്ധു, അപ്പ്, വരുണൻ. ഛന്ദസ്-അനുഷ്ടുപ്, ജഗതി)

1. ***യദദഃ സംപ്രയതീരഹാവനദതാ ഹതേ,***
***തസ്മാദാ നദ്യോ നാമഃ സ്ഥ താ വോ നാമാനി സിന്ധവഃ.***
ഹേ ജലമേ! മേഘത്തിൻെറ മർദ്ദനത്താൽ അങ്ങിങ്ങുസഞ്ചരിച്ച് നാദം പുറപ്പെടുവിക്കുന്നതു കാരണം നിനക്കു പേരില്ലാതാകയും നിൻെറ നാമം അപ്പ്(ജലം) ഉദകം (ജലം) മുതലായവയ്ക്ക് അനുകൂലമാകയും ചെയ്തിരിക്കുന്നു.

2. ***യത് പ്രേഷിതാ വരുണേനാച്ഛീഭം സമവൽഗത,***
***തദാപ്നോദിന്ദ്രോ വോ യതീസ്തസ്മാദാപോ അനുഷ്ഠൻ.***
വരുണനാൽ പ്രേരിതമായിരുന്നിട്ടും നീ നൃത്തം ചെയ്ത് ഏകാകാരമായി ചലിച്ചുകൊണ്ടിരിക്കുന്നു. ആ സമയം ഇന്ദ്രൻ നിന്നെ കാണുകയും അപ്പോൾ മുതൽ നിൻെറ നാമം 'അപ' എന്ന് ആയിത്തീരുകയും ചെയ്തു.

3. ***അപകാമം സ്യന്ദമാനാ അവിവരത വോ ഹികം,***
***ഇന്ദ്രാ വഃ ശക്തിഭിർദേവീസ്തസ്മാദ് വാർനാമാ വോ ഹിതം.***
ആഗ്രഹത്തോടുകൂടിയല്ലെങ്കിലും ഇന്ദ്രൻ തൻെറ ശക്തിയാൽ നിന്നെ വരണം ചെയ്തു, അതിനാൽ നിൻെറ നാമം 'വാരി' എന്നുമായി.

4. ***ഏകോ വോ ദേവോപ്യതിഷ്ഠത് സ്യന്ദമാനാ യഥാവശം,***
***ഉദാനിഷുർമഹീരതി തസ്മാദുദകമുച്യതേ.***
ഇന്ദ്രൻ ഒരിക്കൽ നിൻെറമേൽ ആധിപത്യം ഉറപ്പിച്ചു. ഇന്ദ്രൻെറ മഹത്വം കാരണം ജലം തന്നെത്തന്നെ ശ്രേഷ്ഠമായിക്കരുതി ഉദാനം ചെയ്തു, അന്നു മുതൽ നീ 'ഉദകം' എന്നപേരിൽ അറിയപ്പെടുന്നു.

5. ***ആപോ ഭദ്രാ ഘൃമിദാപ ആസന്നഗ്നിഷോമൗ വിഭ്രത്യാപ ഇത് തഃ,***
***തീവ്രോ രസോ മധുപൃചാമരങ്ഗം ആ മാ പ്രാണേന സഹ വർചസാ ഗമേത്.***
മംഗലകാരിയായ ജലംതന്നെ ഘൃതമായി. അഗ്നിയിൽ ഹോമിക്കുമ്പോൾ അത് ജലരൂപമാകുന്നു. ഈ ജലംതന്നെ അഗ്നിയേയും സോമനേയും വഹിച്ചു കൊണ്ടിരിക്കുന്നു. ഇങ്ങനെയുള്ള ജലത്തിൻെറ മധുരരസം എനിക്ക് അക്ഷയ ബലവും പ്രാണനും സഹിതം പ്രാപ്തമാകട്ടെ.

6. ***ആദിത് പശ്യാമ്യുത വാശൃണോമ്യാമ ഘോഷോ ഗച്ഛതി വാങ് മംസാം,***
***മന്യേ ഭേജാനോ അമൃതസ്യ തഹി ഹിരണ്യവർണാ അ തൃപം യദാഃ വഃ.***
പിന്നെ ഉച്ചരിക്കുന്ന വാക്കുകൾ എൻെറ അടുക്കൽ എൻെറ വാണിയെ പ്രാപിച്ചിരിക്കുന്നതായി ഞാൻ കാണുകയും കേൾക്കുകയും ചെയ്യുന്നു. ഹേ ജലമേ! നീ മനോഹര വർണ്ണത്തോടുകൂടിയ അമൃതിനു തുല്യമാകുന്നു. നിൻെറ സേവനത്താൽ ഞാൻ തൃപ്തനായിരിക്കുന്നു.

7. ***ഇദം വഃ ആപോ ഹൃദയമയം വത്സ ഋതാവരിഃ,***
***ഇഹേത്ഥമേത ശക്വരീർയത്രേദം വേശയാമി വഃ.***
ഈ ജലത്തിൽ അടിഞ്ഞുകിടക്കുന്നത് നിൻെറ ഹൃദയം ആകുന്നു. ഹേ ജലമേ! ഈ മണ്ഡൂകം കാളക്കുട്ടിക്കു സമാനമാകുന്നു. ഏതൊരു സ്രോതസ്സിൽ നിന്നെ ഞാൻ പ്രവേശിപ്പിക്കുന്നുവോ അതിൽ നീ മണ്ഡൂകത്തിൻെറ മേൽ എറിയപ്പെട്ട പായലിനു തുല്യം ദൃഢമായിരിക്കൂ.

**സൂക്തം പതിനാല്**

(ഋഷി-ബ്രഹ്മാവ്. ദേവത-ഗോഷ്ഠം, ആര്യമാവ്, ഗോവ്. ഛന്ദസ്- അനുഷ്ടുപ്)

1. ***സം വോ ഗോഷ്ഠേന സുഷദാ സം രയ്യാ സം സുഭൂത്യാ,***
***അഹർജാതസ്യ യന്നാമ തേനാ വഃ സം സൃജാമസി.***

ഹേ ഗോക്കളേ! നിങ്ങളെ നാം ശ്രേഷ്ഠമായ ഗോക്കളുമായി ചേർത്തുകൊണ്ട് ഭക്ഷണാദികളാൽ സമ്പന്നരാക്കുന്നു. നാം നിങ്ങളെ സമൃദ്ധിയാലും പുത്രപൗത്രാദികളാലും സമ്പന്നരാക്കുന്നു.

2. ***സം വഃ സൃജത്വര്യമാ സം പൂഷാ സം ബൃഹസ്പതിഃ,***
***സമിന്ദ്രോ യോ ധനഞ്ജയോ മയി പുഷ്യത് യദ് വസു.***

ഹേ ഗോക്കളേ! ആര്യമാവ്, പൂഷാവ്, ഇന്ദ്രൻ, ബൃഹസ്പതി ഇവർ നിങ്ങളെ സൃഷ്ടിക്കട്ടെ. പിന്നെ നിങ്ങൾ നിങ്ങളുടെ ക്ഷീരം, ഘൃതം മുതലായവയാൽ എന്നേപ്പോലുള്ള സാധകരെ പുഷ്ടമാക്കൂ.

3. ***സംജഗ്മാനാ അബിഭ്യുഷീരസ്മിൻ ഗോഷ്ഠേ കരീഷിണീഃ,***
***വിഭ്രൂതിഃ സോഭ്യം മധ്വനമീവാ ഉഷേതന.***

ഹേ ഗോക്കളേ! ഈ തൊഴുത്തിൽ നിങ്ങൾ ഭയരഹിതരായി വസിക്കൂ. അതുപോലെ സന്തതികളാൽ സമ്പന്നരായും ഉപല (ചാണകം) ങ്ങളാൽ യുക്തരായും രോഗരഹിതമായ മധുരക്ഷീരത്തെ വഹിക്കുന്നതിൽ സമർത്ഥമായ സ്ഥൂലസ്തനങ്ങളോടു കൂടിയവരായും ഭവിക്കൂ.

4. ***ഇഹൈവ ഗാവ ഏതനേഹോ ശകേവ പുഷ്യത,***
***ഇഹൈവോത പ്ര ജായധ്വം മയി സംജ്ഞാനമസ്തു വഃ.***

ഹേ ഗോക്കളേ! ക്ഷണനേരത്തിനുള്ളിൽ അസംഖ്യങ്ങളായിത്തീരുന്ന തേനീച്ചകളെപ്പോലെ നിങ്ങളും പെറ്റുപെരുകി അഭിവൃദ്ധിപ്പെട്ടുകൊണ്ട് ഇവിടെ വരൂ. ഈ ഗോശാലയിൽ പുത്രപൗത്രാദികളാൽ യുക്തരാകൂ. സാധകരെ സ്നേഹിക്കൂ.

5. ***ശിവോ വോ ഗോഷ്ഠോ ഭവതു ശാരിശാകേവ പുഷ്യത,***
***ഇഹൈഹവോത പ്ര ജായധ്വം മയാ വഃ സം സൃജാമസി.***

ഹേ ഗോക്കളേ! നിങ്ങളുടെ തൊഴുത്ത് സുഖമയമാവട്ടെ. നിങ്ങൾ പെറ്റുപെരുകി അസംഖ്യങ്ങളായിത്തീരുവിൻ. നിങ്ങൾ ഇവിടെ വസിച്ചുകൊണ്ട് പുത്രപൗത്രാദികളുടെ രൂപത്തിൽ പ്രകടമാകൂ.

6. ***മായാ ഗാവോ ഗോപതിനാ സചധ്വമയം വോ ഗോഷ്ഠ ഇഹ രോഷ-യിഷ്ണഃ.***
***രായസ്പോഷേണ ബഹുലാ ഭവന്തീർജീവാ ജീവന്തിരുപ വഃ സദേമ.***

ഹേ ഗോക്കളേ! ഞാൻ നിങ്ങളുടെ യജമാനനാകുന്നു. നിങ്ങൾ എൻെറ തൊഴുത്തിൽ വരുവിൻ. ഭക്ഷണങ്ങളോടും സമ്പത്തുകളോടുംകൂടി ചിരകാലം ജീവിക്കൂ. അതുപോലെ ഞങ്ങളും ദീർഘായുഷ്മാന്മാരായി ഭവിക്കണേ.

**സൂക്തം പതിനഞ്ച്**

(ഋഷി-അഥർവൻ. ദേവത-ഇന്ദ്രൻ, അഗ്നി. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി)

1. ***ഇന്ദ്രമഹം വണിജം ചോദയാമി സ ന ഏതു പുര ഏതാ നോ അസ്തു,***
***നുദന്നരാതിം പരിപന്ഥിനം മൃഗം സ ഈശാനോ ധനദാ അസ്തു മഹ്യം.***

ഞാൻ ഇന്ദ്രനെ വാണിജ്യകർത്താവെന്ന ഭാവത്തിൽ സ്തുതിക്കുന്നു. ആ ഇന്ദ്രൻ ഇവിടെ വരികയും വാണിജ്യത്തെ നശിപ്പിക്കുന്ന ശത്രുക്കളേയും മാർഗ്ഗം തടയുന്ന വസ്തുക്കളേയും വ്യാഘ്രാദികളേയും നശിപ്പിച്ചുകൊണ്ട് മുന്നേറട്ടെ. ആ ഇന്ദ്രൻ വ്യാപാരത്തിൽനിന്നുണ്ടാകുന്ന ലാഭത്തിൻെറ രൂപത്തിൽ ധനത്തെ എനിക്കു പ്രദാനം ചെയ്യണേ.

2. ***യേ പന്ഥാനോ ബഹവോ ദേവയാനാ അന്തരാ ദ്യാവാപൃഥിവീ സംചരന്തി,***
***തേ മാ ജുഷന്താ പയസാ ഘൃതേന യഥാ ക്രീത്വാ ധനമാഹരാണി.***

ഞങ്ങൾ വ്യാപാരം നടത്തുന്ന ദേശങ്ങളിലെല്ലാം വ്യാപാരം മൂലത്തോടും ലാഭ

ത്തോടും വീട്ടിൽ കൊണ്ടുവരുന്നതിനുവേണ്ടി അവിടുള്ള ജനങ്ങൾ ഘൃത–ക്ഷീരാദികളാൽ ഞങ്ങൾക്കു സേവനം അനുഷ്ഠിക്കട്ടെ.

3. ***ഇധ്മേനാഗ്ന ഇച്ഛമാനോ ഘൃതേന ജുഹോമി ഹവ്യം തരസേ ബലായ, യാവദീശേ ബ്രഹ്മണാ വന്ദമാന ഇമാം ധിയം ശതസേയാ യ ദേവീം.***
ഹേ അഗ്നീ! ഞാൻ വ്യാപാരത്തിൽ ലാഭത്തെ ഇച്ഛിച്ചുകൊണ്ട് അതിശീഘ്രം ചലിക്കുന്നതിനുള്ള ശക്തി ലഭിച്ചതു നിമിത്തം നിന്നെ സ്തുതിച്ചുകൊണ്ട് ധനസമ്പന്നനാകട്ടെ. അതിനുവേണ്ടി നിനക്കു ഞാൻ ഹവിസ്സു നൽകുന്നു.

4. ***ഇമാമഗ്നേ ശരണിം മീമൃഷോ നോ യമധ്വാനമഗാമ ദൂരം,***
***ശുനം നോ അസ്തു പ്രപണോ വിക്രയശ്ച പ്രതിപണഃ ഫലിനം മാ കൃണോതു,***
***ഇദം ഹവ്യം സംവിദാനൗ ജുഷേധാം ശുനം നോ അസ്തു ചരിതമുത്ഥിത ച.***
ഹേ അഗ്നീ! ദൂരമാർഗ്ഗങ്ങളിൽ യാത്രചെയ്യേണ്ടിവന്നതുകൊണ്ട് ഞങ്ങളുടെ യാതൊരു വ്രതം മുടങ്ങിയിരിക്കുന്നുവോ ആ ദോഷം ക്ഷമിക്കണേ. എനിക്ക് ഈ വിദേശത്ത് കഷ്ടതകൾ സഹിക്കുന്നതിനുള്ള ശക്തി തരണേ. ക്രയവിക്രയങ്ങൾ ലാഭകരവും സുഖദായകവും ആയിരിക്കട്ടെ. നിങ്ങൾ എന്റെ ഹവിസ്സിനെ സ്വീകരിക്കൂ. ഹേ ദേവഗണങ്ങളേ! മൂലധനത്തിൽനിന്നും വളർന്നിട്ടുള്ള ലാഭമായ ധനം ഞങ്ങളെ സുഖിമാന്മാരാക്കണേ.

5. ***യേന ധനേന പ്രപണം ചരാമി ധനേന ദേവോ ധനമിച്ഛമാനഃ,***
***തന്മേ ഭൂയോ ഭവതു മാ കനീയോഽഗ്നേ സാതഘ്നോ ദേവാൻ ഹവിഷാ നിഷേധ.***
ഹേ അഗ്നീ! ലാഭത്തെ തടയുന്ന ദേവതകൾക്ക് ഈ ഹവിസ്സിനെ നൽകി സന്തുഷ്ടരാക്കി മടക്കി അയയ്ക്കണേ. ഹേ ദേവഗണങ്ങളേ! യാതൊരു ധനം വഴിയായി സമ്പത്തിനെ വളർത്തുവാൻ ഞാനാഗ്രഹിക്കുന്നുവോ ആ ധനം നിങ്ങളുടെ കൃപയാൽ നിരന്തരം വളർന്നുകൊണ്ടിരിക്കണേ.

6. ***യോ ധനേനം പ്രപണം ചരാമി ധനേനം ദേവാ ധനമിച്ഛമാനാഃ,***
***തസ്മിൻ മ ഇന്ദ്രോ രുചിമാ ദധാതു പ്രജാപതിഃ സവിതാ സോമാ അഗ്നിഃ.***
ഇന്ദ്രൻ, സവിതാവ്, സോമൻ, പ്രജാപതി, അഗ്നി മുതലായവർ, യാതൊരു ധനത്തെ ഗ്രഹിച്ചുകൊണ്ട് ഞാൻ ഈ വ്യാപാരം നടത്തുന്നുവോ ആ ധനത്തിന്റെ നേരെ എന്റെ മനസ്സിനെ പ്രേരിപ്പിക്കണേ.

7. ***ഉപ ത്വാ നമസാവയം ഹോതശ്വാനര സ്തമഃ,***
***സ നഃ പ്രജാസ്വാത്മസു ഗോഷ്ഠഃ പ്രാണേഷു ജാഗൃഹി.***
ഹേ അഗ്നീ! ഞങ്ങൾ ഹവിസ്സ് സഹിതം നിന്നെ പ്രാർത്ഥിക്കുന്നു. നീ ഞങ്ങളുടെ പുത്രപൗത്രാദികളായ പ്രജകളുടെ രക്ഷാർത്ഥം സജീവമായിരിക്കൂ.

8. ***വിശ്വാഹാ തേ സദാമിദ്ഭരേമാശ്വായേവ തിഷ്ഠതേ ജാതവേദഃ,***
***രായസ്പോഷേണ സമിഷാ മദന്തോ മാം തേ അഗ്നേ പ്രതിവേശാ രിഷാമ.***
ജനിച്ചിട്ടുള്ള എല്ലാ ജീവികളേയും അറിയുന്ന ഹേ അഗ്നീ! ഞങ്ങളുടെ വീടുകളിൽ ഇന്നുള്ള അശ്വങ്ങൾക്ക് പ്രതിദിനം തൃണാദികൾ നൽകുന്നതുപോലെ ഞങ്ങൾ നിനക്ക് ഹവിസ്സ് നൽകുന്നു. നിന്റെ സേവകന്മാരായ ഞങ്ങൾ ധനത്താലും ധാന്യത്താലും പരിപൂർണ്ണരായിത്തീരണേ.

## അനുവാകം നാല്

### സൂക്തം പതിനാറ്

(ഋഷി–അഥർവൻ. ദേവത അഗ്നി, സൂര്യൻ. ഛന്ദസ്–ത്രിഷ്ടുപ്, ആർപി.)

1. ***പ്രാതരഗ്നി പ്രാതരിന്ദ്രം ഹവാമഹേ പ്രാതർമിത്രാവരുണാ പ്രാതരാശ്വിനാ,***
***പ്രാതർഭഗം പൂഷണ ബ്രാഹ്മണസ്പതി പ്രാതഃ സോമമുതരുദ്രം ഹവാമഹേ.***

നാം പ്രഭാതസമയത്ത് അഭീഷ്ട സിദ്ധിക്കുവേണ്ടി ഇന്ദ്രൻ, വരുണൻ, അശ്വനീ കുമാരന്മാർ, ബ്രഹ്മണസ്പതി, പൂഷാവ്, സോമൻ, രുദ്രൻ ഇവരെ ആഹ്വാനം ചെയ്യുന്നു.

2. ***പ്രാതർജിതം ഭഗമുഗ്രം ഹവാമഹേ വയം പുത്രമാദിതേർയോ വിധർതാ, :ആധ്രശ്ചിദ് യം മന്മനാംനസ്തുരശ്ചിദ് രാജാ ചിദ്യം ഭഗം ഭക്ഷീത്പാഹ.***
യാതൊരു സൂര്യൻ എല്ലാറ്റിൻേറയും ധാരണകർത്താവും പോഷണകർത്താവുമായിരിക്കുന്നുവോ അവനെ ദരിദ്രർ തങ്ങളുടെ കാമ്യഫലങ്ങളുടെ സാധനാരൂപമായിക്കരുതി പൂജിക്കുന്നു. രാജാക്കന്മാരും അവനെ പൂജിക്കുന്നതിനാഗ്രഹിക്കുന്നു. അദിതിപുത്രനായ ആ സൂര്യനെ ഞാനും പ്രഭാതത്തിൽ ആഹുതി ചെയ്യുവാനാഗ്രഹിക്കുന്നു.

3. ***ഭഗ പ്രണേതർഭഗ സത്യരാധോ ഭഗേമാം ധിയമുദവാ ദദന്നഃ ഭഗ പ്ര ണോ ജനയ ഗോഭിരശ്വൈർഭഗ പ്ര നൃഭിർന്നവന്തഃ സ്യാമ.***
ഹേ സൂര്യാ! നിൻെറ ധനം ഒരിക്കലും നശിക്കുന്നില്ല. ഞങ്ങൾക്ക് അഭിവൃദ്ധി പ്രദാനം ചെയ്ത് ഞങ്ങളെ സുഫലമനോരഥന്മാരാക്കൂ. ഞങ്ങളെ ഗോക്കളാലും അശ്വങ്ങളാലും യുക്തരാക്കണേ. അതുപോലെ പുത്രപൗത്രന്മാരാലും ഭൃത്യന്മാരാലും സമ്പന്നരാക്കണേ.

4. ***ഉതേദാനീം ഭഗവന്തഃ സ്യാമോത പ്രരിപത്വ ഉത മധ്യേ അഹ്നാം, ഉതോദിതൗ മഘവൻത്സൂര്യസ്യ വയം ദേവാനാം സുമതൗ സയാമ.***
ഞങ്ങൾ ഈ കർമ്മങ്ങൾ ചെയ്തുകൊണ്ട് സൂര്യദേവൻെറ കൃപയിൽ വസിക്കട്ടെ. പ്രഭാതം, മധ്യാഹ്നം, സായം കാലം ഈ സമയങ്ങളിൽ ഹേ ഇന്ദ്രാ! ഞങ്ങളെ സൂര്യൻ അഗ്നി മുതലായ ദേവതകളുടെ കൃപയോടെ അനുഗ്രഹിക്കണേ.

5. ***ഭഗ ഏവ ഭഗവാം അസ്തു ദേവസ്തേനാ വയം ഭഗവന്തഃ സ്യാമ, തം ത്വാ ഭഗ സർവ ഇജ്ജോഹവീമി സ നോ ഭഗ പുര ഏതാ ഭവേഹ.***
ഞങ്ങൾ ധനദേവതയായ ഭഗദേവൻെറ അനുഗ്രഹത്താൽ ധനസമ്പന്നരാകട്ടെ. ഹേ ഭഗദേവാ! നീ ഞങ്ങളുടെ കാര്യത്തിൽ മുൻപിൽ നിൽക്കണേ. ഞങ്ങൾ നിനക്കായി ആഹുതി നൽകുന്നു.

6. ***സമധ്വരായോഷസോ നമന്ത ദധിക്രാവേവ സുചയേ പദായ, അർവാചീനം വസുവിദം ഭഗം മേ രഥമിവാശ്വാ വാജിന ആ വഹന്തു.***
പുരുഷൻെറ ആരോഹണാനന്തരം അശ്വം പ്രയാണത്തിനു തയ്യാറാകുന്നതു പോലെതന്നെ ഉഷാദേവി ധനം പ്രദാനം ചെയ്യുന്ന ഭഗദേവനെ എൻെറ അടുക്കൽ കൊണ്ടുവരുന്നതിന് തയ്യാറാകണേ. അശ്വങ്ങളാൽ രഥം വലിക്കപ്പെടുന്നതുപോലെ അദ്ദേഹത്തെ എൻെറ അടുക്കലേയ്ക്കാനയിക്കട്ടെ.

7. ***അശ്വാവതീർഗോമതീർന ഉഷാസോ വീരവതീഃ സദമുച്ഛരന്തു ഭദ്രാഃ, ഘൃതം ദുഹാനാ വിശ്വതഃ പ്രപീതാ യൂയം പാത സ്വസ്തിഭിഃ സദാ നഃ.***
അശ്വങ്ങളാലും ഗോക്കളാലും സമ്പന്നിയായി ഉഷാദേവി നമ്മുടെ ഗൃഹങ്ങളിൽ സദാ ഉദയം ചെയ്യണേ. ഹേ ഉഷാദേവീ! നീ ഒരിക്കലും നാശമടയാത്ത കർമ്മങ്ങൾ വഴിയായി എപ്പോഴും ഞങ്ങളെ സംരക്ഷിക്കണേ. നീ എല്ലാ ഗുണങ്ങളാലും സമ്പന്നയും ജലത്തെ പ്രദാനം ചെയ്യുന്നവളും ആയിരിക്കണേ.

### സൂക്തം പതിനേഴ്

(ഋഷി-വിശ്വാമിത്രൻ. ദേവത സീതാ. ഛന്ദസ്-ഗായത്രി, ത്രിഷ്ടുപ്.)

1. ***സീരാ യുഞ്ജന്തി കവയോ യുഗാ വി തന്വതേ പൃഥക്, ധീരാ ദേവേഷു സുമ്നയൗ.***
കലപ്പകൊണ്ട് നിലം ഉഴുവാൻ അറിവുള്ള വ്യക്തി ദേവാത്മകമായ ഹവിസ്സ് രൂപത്തോടുകൂടിയ അന്നത്തെ പ്രാപിക്കുന്നതിനുവേണ്ടി വൃഷഭങ്ങളുടെ കഴുത്തിൽ നുകത്തെ വയ്ക്കുന്നു.

2. ***യുനക്ത സിരാ വി യുഗാ തനോത കൃതേ യൗനൗ വപതേഹ ബീജം, വിരാജഃ ശ്രുഷ്ടിഃ സഭരാ അസന്നോ നേദീയ ഇത് സൃണ്യഃ പക്വമാ യവന.***

ഹേ കർഷകാ! കലപ്പകളെ നുകത്തിൽ ഘടിപ്പിച്ച് വൃഷഭങ്ങളുടെ സ്കന്ധത്തിൽ സ്ഥാപിക്കൂ. ഈ ഉഴുതുമറിച്ച വയലിൽ യവാദിധാന്യങ്ങളെ വിതയ്ക്കൂ. യവാദികളായ ധാന്യങ്ങൾ നമ്മുടെ നിലങ്ങളിൽ തഴച്ചുവളരട്ടെ. അനന്തരം ധാന്യാദികൾ പാകമായി അതിവേഗം തിരികല്ലിൽ പൊടിയുന്നതിനു യോഗ്യമാകട്ടെ.

3. ***ലാങ്ഗലം പവീരവത് സുശീമം സീമസത്സരു,***
***ഉദിദ് വപതു ഗാമർവിം പ്രസ്ഥവദ് രഥവാഹനം പീവരീം ച പ്രഫർവ്യ മ.***

കൃഷിയോഗ്യമായ വയലിനെ ഇരുമ്പുപണിക്കാരൻ കലപ്പയാൽ സന്തോഷിപ്പിക്കുന്നു. ഇവൻ ധാന്യാദികളുടെ ഉൽപാദകനായതുകാരണം സോമയാഗത്തിന്റെ കർത്താവാകുന്നു. ഇതിന്റെ അവയവങ്ങൾ ഭൂമിയിൽ വസിച്ചുകൊണ്ട് ചലിക്കുന്നു. ഈ കലപ്പ ഗോക്കൾ മുതലായ മൃഗങ്ങളുടെ സമൃദ്ധിയുടെ കാരണമാകട്ടെ.

4. ***ഇന്ദ്രഃ സീതാം നി ഗൃഹ്ണാതു താം പൂഷാഭി രക്ഷതു,***
***സാ നഃ പയസ്വതീ ദുഹാമുത്തരാം മുത്തരാം സമാം.***

വയലിന്റെ രേഖകളെ ഇന്ദ്രൻ ഗ്രഹിക്കണേ. പൂഷാവ് അതിന്റെ സംരക്ഷകനാകണേ.

5. ***ശുന സുഫലാ വി തുദന്തു ഭൂമി ശുനം കീനാശാ അനയന്തു വാഹാൻ,***
***ശുനാസിരാ ഹവിഷാ തോശമാനാ സുപിപ്പലാ ഔഷധീ കർത മസ്മൈ.***

സുന്ദരമായ ആയുധങ്ങൾ ഭൂമിയെ പിളർന്നുകൊണ്ട് കാളകളുടെ പിന്നാലെ ചലിക്കട്ടെ. ഹേ സൂര്യാ! വായൂ! ഞങ്ങളുടെ ഹവിസ്സുകളാൽ തൃപ്തരായി നിങ്ങൾ അന്നാദികളായ ധാന്യങ്ങളെ സുന്ദരഫലങ്ങളോടുകൂടിയവയാക്കണേ.

6. ***ശുനം വാഹാഃ ശുനം നരാ ശുനം കൃഷതു ലാങ്ഗലം,***
***ശുനം വസ്ത്രാ ബധ്യന്താം ശുനമഷ്ടാമുദിങ്ഗയ.***

കർഷകൻ സന്തോഷത്തോടുകൂടി നിലമുഴട്ടെ, വൃഷഭങ്ങൾ അവർക്ക് സുഖത്തെ പ്രദാനം ചെയ്യട്ടെ. കലപ്പയും കയറും അനുകൂലമാകട്ടെ. ഹേ ശൂനദേവാ! നീ ചമ്മട്ടിയിലും സുഖത്തെ നിറയ്ക്കൂ.

7. ***ശുനാസിരേഹ സ്മ നേ ജുഷേഥാം,***
***യദ് ദിവി ചക്രഥുഃ പയസ്തേ നേമാമുപ സിഞ്ചതം.***

ഹേ സൂര്യാ! വായൂ! എന്റെ ഹവിസ്സിനെ സ്വീകരിക്കൂ. ആകാശസ്ഥയായ ജലദേവത ഈ ഉഴുതുമറിച്ച വയലിനെ വൃഷ്ടിജലത്താൽ നനയ്ക്കണേ.

8. ***സിതേ വന്ദാമഹേ ത്വർവാചീ സുഭഗേ ഭവ,***
***യഥാ നഃ സുമനാ അധോ യഥാ നഃ സുഫലാ ഭുവഃ.***

ഹേ സീതേ! ഞങ്ങൾ നിന്നെ നമസ്കരിക്കുന്നു. നീ സുന്ദരഫലങ്ങളാൽ യുക്തയായി ഞങ്ങളുടെ മുന്നിൽ വരണേ.

9. ***ഘൃതേന സീതാ മധുനാ സമക്താ വിശൈ്വർദേവൈനനു മാതാ മരുദ്ഭി,***
***സാ നഃ സീതേ പയസാഭ്യാവവൃത്സ്വോർജസ്വതീ ഘൃതവത് പിന്വമാനാ.***

ഹേ സീതേ! മധുരരസത്താൽ നനയ്ക്കപ്പെട്ടതും ഘൃതയുക്തമായ അന്നത്തെ നനയ്ക്കുന്നവളും വിശ്വദേവതകളാലും മരുദ്ഗണങ്ങളാലും പ്രേരിതയുമായ നീ ജലത്തോടുകൂടി ഞങ്ങളുടെ മുൻപിൽ വരൂ.

## സൂക്തം പതിനെട്ട്

(ഋഷി-അഥർവൻ. ദേവത-വനസ്പതി. ഛന്ദസ്-അനുഷ്ടുപ്, ഉഷ്ണിക്.)

1. ***ഇമാം ഖനാമ്യോഷധിം വീരുധാം ബലവത്തമാം,***
***യയാ സപത്നീ ബാധതേ യയാ സാവിന്ദതേ പതിം.***

യാതൊരൗഷധി സഹപത്നിക്ക് ബാധയെ നൽകുന്നതായിരിക്കുന്നുവോ അതുപോലെ യാതൊരൗഷധി സ്ത്രീക്ക് പതിയെ പ്രദാനം ചെയ്യുന്നതായിരിക്കുന്നുവോ ആ പരമ ശക്തിശാലിനിയായ പാഠ (പാടവള്ളി) എന്നു പേരുള്ള ഔഷധിയെ ഞാൻ കുഴിച്ചെടുക്കുന്നു.

2. ***ഉത്താനപർണ്ണേ സുഭഗേ ദേവജൂതേ സഹസ്വതി,***
***സപത്നീം മേ പരാ ണുദ പതിം മേ കേവല കൃധി.***

മുകളിൽ സുഖപ്രദായകമായ ഇലകളുള്ള പാടവള്ളിയായ ഔഷധീ! എന്റെ സഹപത്നിയെ പതിയുടെ സമീപത്തുനിന്നും ദൂരെയാക്കൂ. എന്റെ പതിയെ എനിക്കുവേണ്ടി അസാധാരണ ബലത്തോടെ സ്ഥിരമാക്കൂ.

3. ***നഹി തേ നാമ ജഗ്രാഹ നോ അസ്മിൻ രമസേ പതൗ,***
***പരാമേവ പരാവതം സപത്നീം ഗമയാമസി.***

ഹേ സപത്നീ! നീ എന്റെ പതിയുമായി സഹവസിക്കരുത്. ഞാൻ നിന്റെ നാമം പോലും ഉച്ചരിക്കുവാനാഗ്രഹിക്കുന്നില്ല. നിന്നെ ഞാൻ വളരെ ദൂരത്താക്കുന്നു.

4. ***ഉത്തരാഹമുത്തര ഉത്തരേദുത്തരാഭ്യഃ,***
***അധഃ സപത്നീ യാ മമാധരാ സാദരാഭ്യഃ,***

ഹേ പാഠാഔഷധീ! എന്റെ സപത്നിയെ നീചയിലും നീചയാക്കൂ, ഞാൻ ശ്രേഷ്ഠകളിൽ അതിശ്രേഷ്ഠയാകണേ.

5. ***അഹമസ്മി സസമാനാഥോ ത്വമസി സാസഹിഃ,***
***ഉഭേസഹസ്വതീ ഭൂത്വാ സപത്നീ മേ സഹാവഹൈ.***

ഹേ പാഠേ! നീ ശത്രുക്കളെ നശിപ്പിക്കുന്നതിൽ സമർത്ഥയാകുന്നു. ഞാൻ നിന്റെ പ്രഭാവത്താൽ സപത്നിയെ സ്വാധീനത്തിലാക്കും. നമ്മൾ രണ്ടുപേരും ചേർന്ന് സപത്നിയെ വശത്താക്കും.

6. ***അഭി തേ്ധാം സഹസമാനാമുഷ തേ്ധാം സഹീയസിം,***
***മാമനു പ്ര തേ മനോ വത്സം ഗൗരിവ ധാവതു പഥാ വാരിവ ധാവതു***

ഹേ സപത്നീ! ഞാൻ നിന്റെ പര്യങ്കത്തിന്റെ നാലുഭാഗത്തും മുകളിലും ഈ ശക്തിയേറിയ ഔഷധിയെ സ്ഥാപിക്കുന്നു. ഔഷധിയുടെ ശക്തിയാൽ വശീഭൂതമാക്കപ്പെട്ട നിന്റെ മനസ്സ്, കിടാവിനുവേണ്ടി സ്നേഹത്തോടുകൂടി പാഞ്ഞു വരുന്ന പശുവിനുതുല്യം എന്നെ പിൻതുടരട്ടെ.

**സൂക്തം പത്തൊൻപത്**

(ഋഷി-വസിഷ്ഠൻ, ദേവത-ഇന്ദ്രൻ, വിശ്വേദേവന്മാർ, ഛന്ദസ്-ബൃഹതി, അനുഷ്ടുപ്)

1. ***സംശിതം മ ഇദം ബ്രഹ്മ സംശിതം വീര്യം ബലമൂ,***
***സംശിതം ക്ഷത്രമജരുമസ്തു ജിഷ്ണു ര്യേഷാമസ്മി പുരോഹിതഃ.***

ജാതി ഭ്രഷ്ടമാക്കുന്ന ദോഷങ്ങളെ നശിപ്പിക്കുന്നതിൽ എന്റെ ബ്രാഹ്മണത്വം തിക്ഷ്ണവും ഈ മന്ത്രം ശക്തിയുക്തവും അമോഘഫലയുക്തവുമാകട്ടെ. മന്ത്രശക്തിയാൽ ശാരീരികബലം വർദ്ധിക്കട്ടെ. ഞാൻ ഏതൊരു ക്ഷത്രിയന്റെ പുരോഹിതനായിരിക്കുന്നുവോ ആ ക്ഷത്രീയജാതി ക്ഷീണരഹിതമായിരിക്കട്ടെ.

2. ***സമഹമേഷാം രാഷ്ട്രം സ്യാമി സമോജോ വീര്യ ബലം,***
***വൃഹശ്ചാമി ശശൂണാം ബാഹൂനനേന ഹതിഷാഹം.***

ഞാൻ യാതൊരു രാജ്യത്തിൽ വസിക്കുന്നുവോ ആ രാജാവിന്റെ രാജ്യത്തെ സമൃദ്ധമാക്കുന്നു. ശത്രുക്കളെ പരാജയപ്പെടുത്തുന്നതിനുള്ള ശക്തി സേനകൾക്കു മന്ത്രപ്രഭാവത്താൽ നൽകി ദൃഢമാക്കുന്നു. ഞാൻ ഇവന്റെ ശത്രുക്കളുടെ ഭുജങ്ങളെ ഹവിസ്സാൽ ഛിന്നഭിന്നമാക്കുന്നു.

3. ***നീചൈഃ പദ്യന്താമതരേ ഭവന്തു യേ നഃ സൂരിം മഘവാനം പൃതാന്യാൻ,***
***ക്ഷിണാമി ബ്രഹ്മണാമിത്രാനുന്നയാമി സ്വാനഹം.***

നമ്മുടെ കാര്യാകാര്യങ്ങളുടെ ജ്ഞാതാവ് വിജയത്തിനുവേണ്ടി സൈന്യങ്ങളെ ശേഖരിക്കുന്നു. അദ്ദേഹത്തിന്റെ മുമ്പിൽ ശത്രുക്കൾ നിപതിക്കട്ടെ. അവരെ പാദങ്ങളാൽ ചവിട്ടിയരയ്ക്കട്ടെ. അതിനുവേണ്ടി ഞാൻ മന്ത്രശക്തിയാൽ ശത്രുക്കളെ ക്ഷീണിപ്പിച്ച് എന്റെ രാജാവിനെ വിജയിപ്പിക്കുന്നു.

4. ***തീക്ഷ്ണീയാംസഃ പരശോരഗ്നേസ്തീക്ഷ്ണതരാ ഉത,***
***ഇന്ദ്രസ്യ വജ്രാത് തീക്ഷ്ണീയാംസോ യേഷാമസ്മി പുരോഹിതഃ.***

ഞാൻ ഏതൊരു രാജാവിന്റെ പുരോഹിതനാകുന്നുവോ ആ രാജാവ്

ശത്രുക്കളെ ധ്വംസിക്കുന്നതിന് തടിവെട്ടുന്ന മഴുവിനേക്കാൾ അധികം തീക്ഷ്ണതയോടുകൂടിയവനാകട്ടെ. ലോകത്തെ മുഴുവൻ ഭസ്മീകരിക്കുന്നതിനു ശക്തിയുള്ള അഗ്നിദേവനും അതിയായ തീക്ഷ്ണതയോടുകൂടി ശത്രുസൈന്യങ്ങളെ ചാമ്പലാക്കിമാറ്റണേ.

5. ***ഏഷാ മഹമായുധാ സം ശ്യാമ്യേഷാം രാഷ്ട്ര സുവീരം വർധയാമി,***
***ഏഷാം ക്ഷത്രമജരമസ്തു ജിഷ്ണ്വേഷാം ചിത്തം വിശ്വേ് വന്തുദേവാഃ.***
ഞാൻ എന്റെ രാജാവിന്റെ ശസ്ത്രസ്ത്രങ്ങളെ തീക്ഷ്ണമാക്കികൊണ്ട് അവയെ വീരന്മാരോടു ചേർത്തു വയ്ക്കുന്നു. ഈ രാജാവിന്റെ ക്ഷത്രിയശക്തി വിജയദായകമാകട്ടെ. ദേവഗണങ്ങൾ ഇവന്റെ മനസ്സിന്റെ രക്ഷകന്മാരായിരിക്കണേ.

6. ***ഊദ്ധർഷന്താം മഘവൻ വാജിനാന്യുദ വീരാണാം ജയതാ മേതു ഘോഷഃ,***
***പൃഥഗ് ഘോഷാ ഉലുലവഃ കേതുമന്ത ഉദീരതാം,***
***ദേബാ ഇന്ദ്ര ജ്യേഷ്ടാ മരുതോ യന്തു സേനയാ.***
ഹേ ഇന്ദ്രാ! അങ്ങയുടെ കൃപയാൽ സംഗ്രാമത്തിൽ ഞങ്ങളുടെ രഥാശ്വാദികൾ ഹൃഷ്ടരായിരിക്കട്ടെ. ഞങ്ങളുടെ ശൂരന്മാർ സിംഹനാദം പുറപ്പെടുവിക്കട്ടെ. എല്ലാ ദിഗന്തങ്ങളിലും ഞങ്ങളുടെ വിജയാത്മകമായ ജയഘോഷം മുഖരിതമാകട്ടെ.

7. ***പ്രേതാ ജയതാ നര ഉഗ്രാ വഃ സന്ത ബാഹവഃ,***
***തീക്ഷ്ണേഷവോ് ബലധന്വ നോ ഹതോഗ്രായുധാ അബലാനുഗ്രബാഹവഃ.***
ഹേ സൈനികരേ! രണക്ഷേത്രത്തിലേക്കു മുന്നേറൂ. ആയുധസമ്പന്നങ്ങളായ നിങ്ങളുടെ ഭുജങ്ങൾ ശത്രുക്കളെ പ്രഹരിക്കട്ടെ. നിങ്ങൾ ശക്തിഹീനരായ ശത്രുക്കളെ നശിപ്പിക്കൂ. ദേവന്മാരിൽ ഇന്ദ്രൻ, മരുദ്ഗണം ഇവർ തങ്ങളുടെ സൈന്യസഹിതം വന്ന് നിങ്ങളെ സഹായിക്കണേ.

8. ***അവസൃഷ്ടാ പരാപത ശരവ്യേ ബ്രഹ്മസംശിതേ,***
***ജയാമിത്രാൻ പ്ര പദ്യസ്വ ജഹ്യേഷാം വരംവരം മമീഷാം മോചി കശ്ചന.***
ഹേ ബാണമേ! നീ മന്ത്രത്താൽ തീക്ഷ്ണമാക്കപ്പെട്ട് മാരണകർമ്മത്തിൽ കുശലനായിരിക്കുന്നു. നീ ശത്രുക്കളുടെ നേരേ ചെന്ന് അവരുടെമേൽ വിജയം വരിച്ച് അവരുടെ ശ്രേഷ്ഠങ്ങളായ ആന, കാലാൾ മുതലായ സൈന്യങ്ങളെ ഉന്മൂലനം ചെയ്യൂ. ശത്രുക്കളിൽ യാതൊരുത്തർക്കും രക്ഷപെടുവാൻ കഴിയാതെവരട്ടെ.

**സൂക്തം ഇരുപത്.**

(ഋഷി-വസിഷ്ഠൻ, ദേവത-അഗ്നി, മുതലായവർ, ഛന്ദസ്- അനുഷ്ടുപ്, പംക്തി.)

1. ***അയം തേ യോനിർഋത്വിയോ യതോ ജാതോ അരോചഥാഃ,***
***തം ജാനന്നഗ്ന ആ രോഹാധാ നോ വർധയാ രയിം.***
ഹേ അഗ്നീ! ഈ യമരാജൻ യജ്ഞസമയത്ത് നിന്റെ ഉൽപത്തിയുടെ കാരണരൂപനാകുന്നു. നീ അതു മനസ്സിലാക്കി ഇതിൽ പ്രവേശിച്ചുകൊണ്ട് ഞങ്ങളുടെ ധനം വർദ്ധിപ്പിക്കുന്നവനാകണേ.

2. ***അഗ്നേ അച്ഛാ വദേഹ നഃ പ്രത്യങ് നഃ സുമനാ ഭവ,***
***പ്ര ണോ യച്ഛ വിശാം പതേ ധനദാ അസി നസ്ത്വം.***
ഹേ അഗ്നീ! ഞങ്ങൾക്കു ലഭ്യമാകേണ്ട ഫലത്തേ സംബന്ധിച്ച് മുൻകൂട്ടി പറയുക. നീ വൈശ്വാനരരൂപത്തോടുകൂടിയ പ്രജാപാലകനാകട്ടെ. നീ ധനം പ്രദാനം ചെയ്യുന്നവനാകുന്നു. അതിനാൽ ഞങ്ങൾ ആഗ്രഹിക്കുന്നതുപോലെ ധനം പ്രദാനം ചെയ്യണേ.

3. ***പ്ര ണോ യച്ഛത്വര്യമാ പ്ര ഭഗഃ പ്ര ബൃഹസ്പതിഃ,***
***പ്ര ദേവീഃ പ്രാത സൂനൃതാ രയിം ദേതീ ദധാതു മേ.***
അര്യമാവ്, ഭഗൻ, ബൃഹസ്പതി മുതലായ ദേവതകളും നമുക്ക് ധനം പ്രദാനം ചെയ്യണേ. ഇന്ദ്രാണിയും വാണീരൂപയായ സരസ്വതിയും ഞങ്ങൾക്കു ധനം പ്രദാനം ചെയ്യണേ.

4. ***സോമം രാജാനമവസേƒ ഗ്നിം ഗീർഭിർഹവാമഹേ,***
***ആദിത്യം വിഷ്ണു സൂര്യം ബ്രഹ്മാണം ച ബൃഹസ്പതിം.***

ഞാൻ സോമനും അഗ്നിക്കും രക്ഷയ്ക്കുവേണ്ടി ആഹുതി നൽകുന്നു. അദിതിയുടെ പുത്രൻ മൂന്നടിയാൽ ലേകത്തെ അളന്ന വിഷ്ണുവിനും സർവ്വ പ്രേരകനായ സൂര്യനും അതുപോലെ ദേവതകളുടെ രചയിതാവായ ബ്രഹ്മാവിനും ആഹുതി നൽകുന്നു. ദേവഹിതൈഷിയായ ബൃഹസ്പതിയേയും ആഗ്രഹങ്ങൾ പൂർണ്ണമാക്കുന്നതിനുവേണ്ടി ക്ഷണിക്കുന്നു.

5. ***ത്വം നോ അഗ്നേ അഗ്നിഭിർബ്രഹ്മ യജ്ഞം ച വർധയ,***
***ത്വം നോ ദേവ ദാതവേ രയിംദാനായ ചോദയ.***

ഹേ അഗ്നീ! നീ മറ്റെല്ലാ അഗ്നികളോടും സഹിതം ഞങ്ങളുടെ സ്തോത്രങ്ങ ളേയും യജ്ഞത്തേയും ഫലയുക്തമാക്കൂ. ഹവിസ്സ് നൽകുന്ന യജമാനനെ ധന ത്തിനുവേണ്ടി പ്രേരിപ്പിക്കണേ.

6. ***ഇന്ദ്രവായൂ ഉഭാവിഹ സുഹവേഹ ഹവാമഹേ,***
***യഥാ നഃ സർവ ഇജ്ജനഃ സംഗത്യാം സുമനാ അസദ്***
***ദാനകാമശ്ച നോ ഭവത്.***

ഈ കർമ്മത്തിൽ ഞങ്ങൾ ഇന്ദ്രനും വായുവിനും ആഹുതി നൽകുന്നു. ഞങ്ങളുടെ സഹവാസംകൊണ്ട് എല്ലാ മനുഷ്യരും ശ്രേഷ്ഠഹൃദയത്തോടുകൂടി യവരാകുകയും ഞങ്ങൾക്കു ദാനം ചെയ്യുവാനാഗ്രഹിക്കുന്നവരാകുകയും ചെയ്യണേ. ഇതിനായി ഞങ്ങൾ നിങ്ങളെ വിളിക്കുന്നു.

7. ***അര്യമണം ബൃഹസ്പതിമിന്ദ്രം ദാനായ ചോദയ,***
***വാതം വിഷ്ണും സരസ്വതീം സവിതാരം ച വാജിനം.***

ഹേ സ്തുതിക്കുന്നവനേ! നീ അര്യമവ്, ബൃഹസ്പതി, ഇന്ദ്രൻ, സരസ്വതി, വിഷ്ണു, സൂര്യൻ മുതലായ ദേവതകളുടെ ഇച്ഛിതഫലത്തെ പ്രാപിക്കുന്ന തിനുവേണ്ടി സ്തുതിഗീതങ്ങൾവഴി പ്രേരിപ്പിക്കൂ.

8. ***വാജസ്യ നു പ്രസവേ സം ബഭൂവിമേമാ ച വിശ്വാ ഭുവനാന്യന്തഃ,***
***ഉതാദിത്സന്തം ദാപയതു പ്രജാനന രയിം ച നഃ സർവവീരം നി യച്ഛ.***

അന്നോൽപാദനകർമ്മം അതിശീഘ്രം പ്രാപിക്കട്ടെ. ഈ എല്ലാ ദൃശ്യപ്രാണി കളും വൃഷ്ടിയാൽ അന്നത്തെ ഉൽപാദിപ്പിക്കുന്ന 'വാജപ്രസവദേവത' കളുടെ മധ്യത്തിൽ വസിക്കുന്നു. അവർ ദാനം ചെയ്യാത്തവരേയും ദാനം ചെയ്യുന്നതിനു പ്രേരിപ്പിക്കണേ. ഞങ്ങളുടെ ധനം പുത്രപൗത്രാദികളിൽ അനേകകാലം നില നിർത്തണേ.

9. ***ദുഹ്നാം മേ പചഞ്പ്രദിശോ ദുഹ്നാമുർവീര്യഥാബലം,***
***പ്രാപേയം സർവാ ആകൂതിർമനസാ ഹൃദയേന ച.***

പൃഥ്വി, ആകാശം, ദിവസം, രാത്രി, ജലം, ഔഷധികൾ ഇവ നമുക്ക് ഇച്ഛിത ങ്ങളായ ധനം നൽകും. പൂർവ്വാദികളായ ദിക്കുകളും നമ്മെ കാമ്യങ്ങളായ ധന പ്രാപ്തിയിൽ സഹായിക്കട്ടെ. ഞാൻ ഹൃദയത്തിൽ എന്തെല്ലാം സങ്കൽപ്പിക്കു ന്നുവോ അവ ഫലം പ്രാപിക്കണേ.

10. ***ഗോസനിം ബാചമുദേയം വർച്ചസാ മാഭ്യുദിഹി,***
***ആ രുന്ധാം സർവതോ വായുസ്ത്വഷ്ടാ പോഷം ദധാതു മേ.***

എല്ലാപ്രകാരങ്ങളിലുമുള്ള ധനത്തെ നേടിത്തരുന്ന വാണിയെ ഞാൻ ഉച്ചരി ക്കുന്നു. ഹേ വാണീ! തേജസ്സോടുകൂടി എന്നിൽ ഉദിക്കൂ. വായു എൻെറ ശരീര ത്തിൽ പ്രാണനെ നിറയ്ക്കണേ. ത്വഷ്ടാവ് എന്നെ പുഷ്ടമാക്കണേ.

## അനുവാകം അഞ്ച്

### സൂക്തം ഇരുപത്തിയൊന്ന്.

(ഋഷി-വസിഷ്ഠൻ. ദേവത-അഗ്നി. തുടങ്ങിയവർ. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി)

1. ***യേ അഗ്നയോ അപ്സ്വന്തര്യേ വൃത്രേ യേ പുരുഷേ യേ അശ്മസു,***
***യ ആവിവേശൗർധീംര്യോ വനസ്പതീംസ്തേഭ്യോ അഗ്നിഭോ***
***ഹുതമസ്ത്വേതത്.***

മേഘങ്ങളിലുള്ള വൈദ്യുതാഗ്നിയും ജലത്തിലുള്ള ബഡവാഗ്നിയും മനുഷ്യശരീരത്തിലുള്ള വൈശ്വാനരാഗ്നിയും സൂര്യകാന്താദിരത്നങ്ങളിലുള്ള അഗ്നിയും അതുപോലെയുള്ള മറ്റെല്ലാ അഗ്നികളും ഈ ഹവിസ്സിനെ പ്രാപിക്കട്ടെ.

2. ***യഃ സോമേ അന്തര്യോംഗോഷ്വന്തര്യ അവിഷ്ടോ വയഃ സു യോ മൃഗേഷു,***
***യ ആവിവേശ ദ്വിപദോ യശ്ചതുഷ്പദസ്തേഭ്യോ അഗ്നിഭ്യോ ഹുതമസ്ത്വേതത്.***

യാതൊരഗ്നി സോമനിൽ അമൃതമയരസത്തെ പാകപ്പെടുത്തുന്നതിനുവസിക്കുന്നുവോ യാതൊരഗ്നി ഗോക്കൾ മുതലായ മൃഗങ്ങളിൽ ക്ഷീരത്തെ പരിപക്വമാക്കുന്നുവോ, യാതൊരഗ്നി പക്ഷികൾ, മനുഷ്യർ, നാൽക്കാലികൾ മുതലായവയിൽ ഉണ്ടായിരിക്കുന്നുവോ ആ ഹവിസ്സ് ഇവയ്ക്കെല്ലാം പ്രാപ്തമാകട്ടെ.

3. ***യം ഇന്ദ്രേണ സരഥം യാതി ദേവോ വൈശ്വാനര ഉത വിശ്വദാവ്യഃ,***
***യം ജോഹമീവി പൃതനാസു സാസഹിം തേഭ്യോ അഗ്നിഭ്യോ ഹുതമസ്ത്വേതത്.***

ദാനാദിഗുണങ്ങളോടുകൂടിയ യാതൊരഗ്നി ഇന്ദ്രനോടുകൂടി രഥഗാമിയായിരിക്കുന്നുവോ യാതൊന്ന് മനുഷ്യരിൽ വൈശ്വാനരവും ദാവാഗ്നിയും ഉണ്ടായിരിക്കുന്നുവോ യുദ്ധത്തിൽ ശത്രുക്കളെ അമർച്ച വരുത്തുന്നതായിരിക്കുന്നുവോ അവയെയെല്ലാം ഞാൻ സ്തുതിക്കുന്നു. ഈ ആഹുതി അവർക്കെല്ലാം ലഭ്യമാകണേ.

4. ***യോ ദേവോ വിശ്വാദ് യമു കാമമാഹുര്യം ദാതാര പ്രതിഗൃഹ്ണന്തമാഹുഃ,***

വിശ്വം മുഴുവൻ ഭ്രമണം ചെയ്യുന്ന അഗ്നി, ഇഷ്ടഫലദാതാവ്, ധീമാൻ, എല്ലാകാര്യങ്ങളും നിവൃത്തിക്കുന്നവൻ, ശത്രുസംഹാരകൻ ഇങ്ങനെ എല്ലാപ്രകാരത്തിലുമുള്ള അഗ്നികൾക്ക് ഈ ആഹുതി പ്രാപ്തമാകണേ.

5. ***യം ത്വാ ഹോതാരം മനസാഭി സംവി ദുസ്രയോദശ ഭൗവനാഃ പഞ്ചമാനവഃ,***
***വർചോധസേ യശസേ സൂനൃതാവതേ തേഭയാം അനിഭ്യോ ഹുതമസ്ത്വേതത്.***

യാതൊന്നുകൊണ്ടു ജീവികൾ സത്താധാരികളായിരിക്കുന്നുവോ ആ സംവത്സരങ്ങളുടെ പതിമൂന്നു മാസങ്ങളും അഞ്ചു ഋതുക്കളും ദേവാഹ്വാനം ചെയ്യുന്നവനായറിയപ്പെടുന്നുവോ ആ സത്യവാണിയും അവയുടെ വിഭൂതിരൂപമായ അഗ്നികൾക്കും ഈ ഹവിസ്സ് പ്രാപ്തമാകണേ.

6. ***ഉഷാന്നായ വശാന്നായ സോമപൃഷ്ഠായ വേധസേ,***
***വൈശ്വാനര ജ്യേഷ്ഠേഭ്യസ്തേഭ്യോ അഗ്നിഭ്യോ ഹുതമസ്ത്വേതത്.***

യാതൊരഗ്നിദേവൻെറ വൃഷഭം ഹവിസ്സ് രൂപമാകുന്ന അന്നമായിരിക്കുന്നുവോ സോമൻ യാതൊന്നിൻെറ പൃഷ്ഠഭാഗത്തു വസിക്കുന്നുവോ യാതൊന്ന് പ്രപഞ്ചത്തിൻെറ വിധായകനും വൈശ്വാനരരൂപത്തേക്കാൾ വലിയവനുമാകുന്നുവോ ആ അഗ്നിക്കുവേണ്ടി ഈ ഹവിസ്സ് സമർപ്പിക്കുന്നു.

7. ***ദിവ പൃഥിർവാമന്വന്തരിക്ഷം യേ വിദ്യുതമനുസംചരന്തി,***
***യേ ദിക്ഷ്വന്തര്യേ ധാതേ അന്തസ്തേഭ്യോ അഗ്നിഭ്യോ ഹുതമസ്ത്വേതത്.***

ആകാശം, ഭൂമി, അന്തരീക്ഷം ഇവയിൽ പ്രവിഷ്ടമായി സഞ്ചാരസ്വഭാവത്തോടുകൂടിയ അഗ്നിക്കും മേഘത്തിലെ വിദ്യുദ്രൂപമാകുന്ന അഗ്നിക്കും ജ്യോതിശ്ചക്രത്തിൽ ചലിക്കുന്ന അഗ്നിക്കും എല്ലാ ദിക്കുകളിലും വസിക്കുന്ന അഗ്നിക്കും പ്രപഞ്ചത്തിൻെറ ആശ്രയഭൂതമായ അഗ്നിക്കും ഇവയ്ക്കെല്ലാമായി ഈ ഹവിസ്സ് സമർപ്പണം ചെയ്യുന്നു.

8. ***ഹിരണ്യപാണിം സവിതാരമിന്ദ്രം ബൃഹസ്പതിം വരുണം മിത്രാമഗ്നിം,***
***വിശ്വാൻ ദേവാനങ്ഗിരസോ ഹവാമഹ ഇമം ക്രവ്യാദം ശമയന്ത്വഗ്നിം.***

സ്തോത്രം പാടുന്നവർക്ക് ദാനം ചെയ്യുന്നതിനുവേണ്ടി യാതൊരുത്തൻെറ കൈകളിൽ സ്വർണ്ണം വിരാജിക്കുന്നുവോ ആ സൂര്യനും അതുപോലെ ഇന്ദ്രൻ, മിത്രൻ, അഗ്നി ഈ എല്ലാവർക്കുംവേണ്ടി ഞാൻ അംഗിരസ്സ് മഹർഷിയെ ആഹ്വാനം ചെയ്യുന്നു. ഇവരെല്ലാം ഈ ക്രവ്യാദാഗ്നിയെ(ചിതാഗ്നി) ശമിപ്പിക്കുന്നവരാകട്ടെ.

9. ***ശാന്തോ അഗ്നിഃ ക്രവ്യാവച്ഛാന്തഃ പുരുഷരേഷണഃ,***
***അഥോ യോ വിശ്വദാവ്യൻസ്തംക്രവ്യാദമശീശമം.***
മാംസഭക്ഷകനായ ക്രവ്യാദാഗ്നി സൂര്യാദികളായ ദേവതകളുടെ കൃപയാൽ ശാന്തമാകട്ടെ, പുരുഷനെ ഹിംസിക്കുന്ന അഗ്നിയും ശാന്തമാകട്ടെ. എല്ലാത്തിനേയും ഭസ്മീകരിക്കുന്ന ദാവാനലനെ ഞാൻ ശാന്തമാക്കിയിരിക്കുന്നു.

10. ***യേ പർവ്വതാഃ സോമപൃഷ്ഠാ ആപ ഉത്താനശീവരീഃ,***
***വാതഃ പർജന്യ ആദഗ്നിസ്തേ ക്രവ്യാദമശീശമൻ.***
സോമനേ ധരിച്ചിരിക്കുന്ന പർവ്വതങ്ങളുടെ മുകളിൽ ശയനം ചെയ്യുന്ന ജലം, മേഘം, വായു ഇവ ഈ ക്രവ്യാതാഗ്നിയെ ശാന്തമാക്കിയിരിക്കുന്നു.

**സൂക്തം ഇരുപത്തിരണ്ട്**

(ഋഷി-വസിഷ്ഠൻ, ദേവത-അഗ്നി, വിശ്വേദേവന്മാർ, ബൃഹസ്പതി, വർചസ്സ്, സവിതാവ്. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി)

1. ***ഹസ്തിവർചസം പ്രഥതാം ബൃഹദ് യശോ യദിത്യാ യത് തന്വഃ സംബഭൂവ,***
***തത്സർവേ സമദുർമഹ്യമേതദ് വിശ്വോ ദേവാ അദിതിഃ സജോഷാഃ.***
എനിക്കു ആനയെപ്പോലെ അജയ്യമായ ശക്തി പ്രാപ്തമാകട്ടെ. ദേവമാതാവായ അദിതിയുടെ ദേഹത്തിൽനിന്നും ഉൽപന്നമായ മഹാതേജസ്സിനാൽ എല്ലാ ദേവതകളും അദിതിയും എനിക്ക് തേജസ്സ് പ്രദാനം ചെയ്യട്ടെ.

2. ***മിത്രശ്ച വരുണശ്ചേന്ദ്രോ രുദ്രശ്ചവചേതതു,***
***ദേവാസോ വിശ്വദായസസ്തേ മാഞ്ജന്തു വർചസാ.***
പകലിൻെറ അധിഷ്ഠാനദേവതയായ സൂര്യൻ, രാത്രിയുടെ അധിപതിയായ വരുണൻ, സ്വർഗ്ഗത്തിൻെറ അധിപനായ ഇന്ദ്രൻ എന്നിവർ എന്നെ തങ്ങളുടെ കൃപാപാത്രമായി കരുതണേ. ഈ മിത്രാദിദേവന്മാർ ലോകത്തിൻെറ പോഷകന്മാരാകുന്നു. അവർ എന്നെ ഇച്ഛിതമായ തേജസ്സിനാൽ സമ്പന്നനാക്കണേ.

3. ***യേന ഹസ്തൗ ബർചസാ സംബഭൂവ യേന രാജാ മനുഷ്യേഷ്വപ്സ്വന്തഃ,***
***യേന ദേവാ ദേവതാമഗ്ര ആയൻ തേന മാമദ്യ വചസാഗ്നേ***
***വർചസ്വിനം കൃണ.***
യാതൊരു തേജസ്സിനാൽ രാജാവ് തേജസ്വി ആകുന്നുവോ ജലജീവികൾ തേജസ്സോടുകൂടിയവരായിരിക്കുന്നുവോ ആന വിശാലകായനായിരിക്കുന്നുവോ അന്തരീക്ഷത്തിൽ യക്ഷഗന്ധർവന്മാർ യശസ്വികളായിരിക്കുന്നുവോ ഇന്ദ്രാദിദേവന്മാർ ദേവത്വം പ്രാപിച്ചിരിക്കുന്നുവോ ആ തേജസ്സിനാൽ ഹേ അഗ്നീ! എന്നെ തേജസ്സുള്ളവനാക്കണേ.

4. ***യത് തേ വർചോ ജാതവേദോ ബൃഹദ് ഭവത്യാഹുതേഃ,***
***യാവത് സൂര്യസ്യ വർച ആസുരസ്യ ച ഹസ്തിനഃ,***
***താവന്മേ അശ്വിനാ വർച ആ ധത്താം പുസ്കരസ്രജാ.***
ജനിച്ചിട്ടുള്ള ജീവികളെ അറിയുന്നവനും ഹവിസ്സുവഴിയായി ആഹുതി ചെയ്യപ്പെടുന്നവനുമായ ഹേ അഗ്നിദേവാ! നിങ്ങളിൽ എത്രമാത്രം തേജസ്സുണ്ടോ സൂര്യനിൽ എത്രമാത്രം തേജസ്സുണ്ടോ ആ തേജസ്സിനെ പത്മമാലയോടെ പ്രശോഭിതരായ അശ്വനീകുമാരന്മാർ നിന്നിൽ വ്യാപ്തമാക്കണേ.

5. ***യാവച്ചതസ്ര പ്രദിശശ്ചക്ഷുര്യാവത് സമശ്നുതേ,***
***താവത് സമത്വിന്ദ്രിയം മയി തദ്ധസ്തിവചസം.***
ദർശനശക്തിയോടുകൂടിയ നേത്രം നക്ഷത്രമണ്ഡലം വരെയുള്ള എത്രയോ

സ്ഥാനങ്ങളെ കണ്ടുപിടിക്കുന്നുവോ നാലുദിക്കുകളും എത്രയോ സ്ഥാനങ്ങളിൽ വ്യാപിച്ചുകിടക്കുന്നുവോ ആ ഐശ്വര്യത്തോടുകൂടിയ ഇന്ദ്രനുള്ളിടത്തോളം ഉള്ള വലിയ ചിഹ്നം എനിക്കു പ്രാപ്തമാകണേ. അതുപോലെ മുൻപറഞ്ഞ തേജസ്സും എനിക്കു പ്രാപ്തമാകണേ.

6. ***ഹസ്തീ മൃഗാണാം സുഷദാമതിഷ്ഠാവാൻ ബഭൂവ ഹി,***
***തസ്യ ഭഗേന വർചസാഽഭി പിഞ്ചാമി മാമഹം.***
ആന അത്യധികം ശക്തനായതുകാരണം വനത്തിൽ സഞ്ചരിക്കുന്ന മൃഗാദികളുടെമേൽ ഭരണം നടത്തുന്നവനാകുന്നു. ആ ആനയുടെ ഭാഗ്യരൂപമായ ശക്തിയിൽ ഞാൻ എന്നെത്തന്നെ മുക്കുന്നു.

***സൂക്തം ഇരുപത്തിമൂന്ന്***

(ഋഷി-ബ്രഹ്മാവ്. ദേവത-യോനി. ഛന്ദസ്-അനുഷ്ടുപ്, ബൃഹതി)

1. ***യേന വേദഹ ബഭുവിഥ നാശയാമസി തത് ത്വത്,***
***ഇദ തദ്ന്യത്ര ത്വദഹ ദൂരേ നീ ദധ്മസി.***
ഹേ സ്ത്രീ! നീ ഏതൊരു പാപത്താൽ ഉൽപന്നമായ രോഗത്താൽ വന്ധ്യയായിരിക്കുന്നുവോ ആ പാപരോഗത്തെ ഞാൻ നിന്നിൽനിന്നും വേർപെടുത്തുന്നു. ഈ രോഗം പിന്നീട് പ്രത്യക്ഷമാകാതിരിക്കട്ടെ.

2. ***ആ തേ യോനിം ഗർഭ ഏതു പുമാന ബാണഇവേഷുധിമ,***
***ആ വീരോഽത്ര ജായതാം പുത്രസ്തേ ദശാമാസ്യഃ.***
ഹേ നാരീ! ആവനാഴിയിൽനിന്നും ബാണം സ്വാഭാവികമായി പോകുന്നതുപോലെതന്നെ നിന്റെ പ്രജനനാംഗത്തിൽ വീര്യയുക്തമായ ഗർഭം പ്രാപ്തമാകട്ടെ. ആ ഗർഭം പുത്രരൂപത്തിൽ പരിവർത്തനപ്പെട്ട് പത്തു മാസം വരെപ്രസവകാലത്തിൽ പ്രത്യക്ഷമാകട്ടെ.

3. ***പുമാംസം പുത്രം ജനയ ത പുമാനനു ജായമാം,***
***ഭവാസി പുത്രാണാം മാതാ ജാതാനാം ജനയാശ്ച യാൻ.***
ഹേ സ്ത്രീ! നീ പുരുഷസന്താനത്തെ ഉൽപാദിപ്പിക്കൂ. പുത്രനുശേഷം പുത്രൻ തന്നെ ഉണ്ടാക്കട്ടെ. ഇങ്ങനെയുള്ള തകരാത്ത നിയമംവഴിയായി നീ പുത്രവതിയാകൂ.

4. ***യാനി ഭദ്രാണി ബീജനൃഷഭാ ജനയന്തി ച,***
***തൈസ്ത്വം പുത്രം വിന്ദസ്വ സാ പ്രസൂർധേനുകാ ഭവ.***
ഹേ സ്ത്രീ! യാതൊരു അമോഘമായ വീര്യത്താൽ കാള ഗോക്കളിൽ പശുക്കുട്ടികളെ ഉൽപാദിപ്പിക്കുന്നുവോ അങ്ങനെതന്നെ നീ പുത്രനെ പ്രസവിക്കൂ. ഇങ്ങനെ ഗോവിനു തുല്യം പുത്രന്മാരെ ഉൽപാദിപ്പിച്ചുകൊണ്ട് നീ അഭിവൃദ്ധി പ്രാപിക്കൂ.

5. ***കൃണോമി തേ പ്രാജാപത്യമാ യോനിം ഗർഭ ഏതു തേ,***
***വി ന്ദസ്വ ത്വം പുത്രംനാരി യസ്തുഭ്യ ശമസച്ഛമു തസ്മൈ ത്വം ഭവ.***
ഹേ സ്ത്രീ! ബ്രഹ്മാവിനാൽ നിർമ്മിക്കപ്പെട്ട ജനനസംബന്ധിയായ നിയമമനുസരിച്ച് ഞാൻ നിനക്കുവേണ്ടി ഈ നടപടി സ്വീകരിക്കുന്നു. നിന്റെ ഗർഭത്തിൽ സുഖദായകനായ പുത്രൻ പ്രാപ്തമാകട്ടെ.

6. ***യാസാം ദ്യൗഷ്പിതാ പൃഥിവീ മാതാ സമുദ്രോ മൂല വീരുധോ ബഭൂവു,***
***താസ്ത്വാ പുത്രാവിദ്യായ ദൈവി പ്രാവന്ത്വോഷധയഃ.***
മുകളിലേക്കു വളരുന്ന ഔഷധികളുടെ പിതാവ് ആകാശവും ബീജങ്ങളെ ധരിക്കുന്നതുകൊണ്ട് പൃഥ്വി മാതാവും ആകുന്നു. ആ ഔഷധികൾ ജലത്താൽ അഭിവൃദ്ധി പ്രാപിക്കുന്നു. ആ ഔഷധികൾത്തന്നെ നിന്നെ പുത്രപ്രാപ്തയാക്കുന്നതിനുള്ള ഗർഭരക്ഷകനായിരിക്കട്ടെ.

**സൂക്തം ഇരുപത്തിനാല്**

(ഋഷി-ഭൃഗു. ദേവത-വനസ്പതി, പ്രജാപതി. ഛന്ദസ്-അനുഷ്ടുപ്, പംക്തി)

1. ***പയസ്വതീരോഷധയഃ പയസ്വന്മാമകം വചഃ,***
***അഥോ പയസ്വതീനാമാ ഭരേ്ഹം സഹസ്രശഃ.***

ധാന്യങ്ങൾ, യവാദികൾ ഇവ സാരയുക്തങ്ങളാകട്ടെ. എൻെറ വചനങ്ങൾ സാരയുക്തങ്ങളാകട്ടെ. ഞാൻ സാരയുക്തങ്ങളായ ധാന്യാദികളെ പ്രാപിക്കണേ.

2. ***വേദാഹം പയ സ്വന്തം ചകാര ധാന്യം ബഹു,***
***സംഭൃത്വാ നാമ യോ ദേവസ്തം വയം ഹവാമഹേ യോയോ അയജ്വനോ ഗൃഹേ.***

ഞാൻ സാരയുക്തരായ ദേവതകളെ അറിയുന്നു. അവർ ധാന്യാദികളെ അഭിവൃദ്ധിപ്പെടുത്തുന്നവരാകുന്നു. ധാന്യാദികളെ ശേഖരിക്കുന്ന ദേവതകളെ നാം ആഹ്വാനം ചെയ്യുന്നു. യജ്ഞം നടത്താത്ത ധനവാൻെറ സമ്പത്തുമുഴുവൻ ഗോക്കൾ സഹിതം സംഭൃത്വദേവൻ എനിക്കു പ്രദാനം ചെയ്യണേ.

3. ***ഇമാ യാഃ പഞ്ച പ്രദിശോ മാനവീഃ പഞ്ച കൃഷ്ടയഃ,***
***വൃഷ്ടേ ശാപം നദീരിവേഹ സ്ഫാതിം സമാവഹാൻ.***

വർഷകാലത്ത് നദിയിലെ ജലപ്രവാഹത്തിൽ പതിച്ച ജീവികളെ ഒരു സ്ഥലത്തുനിന്നും മറ്റൊരു സ്ഥലത്തേയ്ക്കു കൊണ്ടുപോകുന്നതുപോലെ ഈ അഞ്ചുദിക്കുകളും അഞ്ചുപ്രകാരത്തിലുള്ള മനുഷ്യരും യജമാനനെ ധനധാന്യസമ്പന്നനാക്കാൻ ശ്രമിക്കട്ടെ.

4. ***ഉദുത്സം ശതധാരം സഹസ്രധാരമക്ഷിതം,***
***ഏവാസ്മാകേതം ധാന്യം സഹസ്രധാരമക്ഷിതം.***

ആയിരക്കണക്കിനു ധാരകളാൽ സമ്പന്നമായിരുന്നിട്ടും ജലോൽപത്തിയുടെ സ്ഥാനം ക്ഷീണിക്കാതെ നിലനിൽക്കുന്നു. ഇപ്രകാരംതന്നെ ശേഖരിച്ചുവച്ചിരിക്കുന്ന ധാന്യം അനേകം ധാരകളെ പ്രദാനം ചെയ്തുകൊണ്ട് ഒരിക്കലും ശൂന്യമാകാതിരിക്കട്ടെ.

5. ***ശതഹസ്ത സമാഹര സഹസ്രഹസ്ത സം കിര,***
***കൃതസ്യ കാര്യസ്യ ചേഹ സ്ഫാതിം സമാവഹ.***

ഹേ ദേവാ! നീ അനേകം ഭുജങ്ങളോടുകൂടിയവനാകുന്നു. ഈ ഭുജങ്ങൾ കൊണ്ടു ധനത്തെ സംഭരിച്ചു ഞങ്ങൾക്കു തരൂ. ഹേ സഹസ്രഭുജാ! നിൻെറ എല്ലാ ഭുജങ്ങൾകൊണ്ടും ധനത്തെ തരുകയും എന്നാൽ ചെയ്യപ്പെട്ടിട്ടുള്ളതും അതുപോലെചെയ്യപ്പെടുവാനിരിക്കുന്നതുമായ കർമ്മങ്ങളുടെ വളർച്ചയാൽ എന്നെ സമ്പന്നനാക്കുകയും ചെയ്യണേ.

6. ***തിസ്രോ മാത്രാ ഗന്ധർവ്വാണാം ഗൃഹപത്ന്യാഃ,***
***താസ യാ സ്ഫാതിമത്തസാ തയാ ത്വാഭി മൃശാമസി.***

ഗന്ധർവ്വന്മാരുടെ സമ്പന്നതയുടെ കാരണരൂപം മൂന്നു കലകളും അപ്സരസ്സുകളുടെ സമ്പന്നതയുടെ കാരണരൂപം നാലു കലകളും ആകുന്നു. അവയെല്ലാത്തിലും അത്യന്തം സമ്പന്നമായത് യാതൊരു കലയായിരിക്കുന്നുവോ അതിനാൽ ഞങ്ങൾ ഹേ ധാന്യമേ! നിന്നെ സ്പർശിക്കുന്നു.

7. ***ഉപോഹശ്ച സമഹശ്ച ക്ഷത്താരോ തേ പ്രജാപതേ,***
***താ വിഹാ ബഹതാം സ്ഫാതിം ബഹു ഭൂമാനമക്ഷിതം.***

ഹേ പ്രജാപതീ! ധാന്യത്തെ അടുക്കലേയ്ക്കു കൊണ്ടുവരുന്നത് ഉപോഹദേവനും ലഭ്യമായ ധനത്തെ അഭിവൃദ്ധിപ്പെടുത്തുന്നത് സമൂഹദേവനും ആകുന്നു. ഇവർ രണ്ടുപേരും നിങ്ങളുടെ സാരഥീരൂപമാണ്. അനേകം പ്രകാരങ്ങളിലായി ധനധാന്യം വളർത്തുന്നതിനുവേണ്ടി ആ രണ്ടുപേരെയും കൊണ്ടുവരണേ.

**സൂക്തം ഇരുപത്തിയഞ്ച്.**

(ഋഷി-ഭൃഗു. ദേവത-കാമേഷു, മിത്രൻ, വരുണൻ. ഛന്ദസ്-അനുഷ്ടുപ്.)

1. ***ഉത്തുദസ്ത്വോത് തുദതു ധൃഥാഃ ശമനേ സ്വേ,***
***ഇഷുഃ കാമസ്യ യാ ഭീമാ തയാ വിധ്യാമി ത്വാ ഹൃദി.***

ഹേ സ്ത്രീ! ഉത്തദ് എന്നു പേരുള്ള ദേവത അത്യന്തം വ്യഥിതമാക്കുന്നവളാകുന്നു. അവൾ നിന്നെ കാമാർത്തയാക്കട്ടെ. നീ സൂചിക്കുസമാനമുള്ള കാമബാണങ്ങളോടു വ്യാകുലമായി കട്ടിലിൽ ഉറങ്ങാനാവാതെ കഴിയുന്നു. ഞാൻ നിന്നിൽ കാമത്തിൻെറ ഭയപ്രദമായ ബാണത്തെ പ്രയോഗിക്കുന്നു (കാമവാസന വളരെ ഭയങ്കരവും ഹാനികരവുമാകുന്നു).

2. ***ആധീപർണാം കാമശല്യാമിഷും ലങ്കല്പകുൽമലാം,***
***താം സുസന്നതാം കൃത്വാ കാമോ വിധ്യതു ത്വാ ഹൃദി.***

രമിക്കുന്നതിനുള്ള അഭിലാഷം യാതൊന്നിൻെറ ഫലവും മനസ്സിൻെറ വേദന യാതൊന്നിൻെറ ഇലകളുമാകുന്നുവോ യാതൊരു ഭോഗാത്മകമായ സങ്കല്പം മരത്തേയും ഫലത്തേയും ചേർക്കുന്നതിനു സമാനവുമാകുന്നോ ആ ബാണത്തെത്തന്നെ ഘടിപ്പിച്ച് കാമദേവൻ നിൻെറ ഹൃദയത്തെ പിളർക്കുന്നു.

3. ***യാ പ്ലീഹാനം ശോഷയതി കാമസ്യേഷുഃ സുസന്നതാ,***
***പ്രാചീനപക്ഷാ വ്യോഷാ തയാ വിധ്യാമി ത്വാ ഹൃദി.***

കാമദേവനാൽ ശരിയായ രീതിയിൽ വലിച്ചുവിടപ്പെട്ട ബാണം പ്രാണൻെറ ആശ്രയരൂപമായ പ്ലീഹയെ സുഖിപ്പിക്കട്ടെ. സരളമായ ഫലത്തോടുകൂടിയതും വിവിധ രീതികളിൽ വേദനിപ്പിക്കുന്നതുമായ ബാണത്താൽ നിൻെറ ഹൃദയത്തെ ഞാൻ പരാജയപ്പെടുത്തുന്നു.

4. ***ശുചാ വിദ്ധാ വ്യോഷയാ ഗുഷ്ക്കാസ്യാഭി സർപ മാ,***
***മൃദുർനിമന്യുഃ കേവലീ പ്രിയവാദിന്യനുവ്രതാ.***

ഈ സന്താപമയമായ ബാണത്താൽ നിൻെറ കണ്ഠം ശുഷ്ക്കമാകട്ടെ. നീ സ്വന്തമായ ആഗ്രഹം വ്യക്തമാക്കുന്നതിൽ ഉത്താപം കാരണം അസമർത്ഥയായി എന്നെ പ്രാപിക്കൂ. പ്രണയകലഹത്തെ ത്യജിച്ച് മൃദുഭാഷണംചെയ്തുകൊണ്ട് നീ എനിക്കനുകൂലമായി പ്രവർത്തിക്കൂ.

5. ***ആജാമി ത്വാജന്യാ പരി മാതുരഥോ പിതഃ,***
***യഥാ മമ ക്രതാവസോ മമ ചിത്തമുപായസി.***

ചമ്മട്ടിയാൽ താഡനംചെയ്തുകൊണ്ട് ഞാൻ നിന്നെ എൻെറ മുമ്പിൽ കൊണ്ടുവരുന്നു. നിന്നെ മാതാപിതാക്കളുടെ മുമ്പിൽനിന്നുതന്നെ എൻെറ മുന്നിലേക്കുവിളിച്ചുകൊണ്ടു പോന്നു. ഇക്കാരണത്താൽ നീ എനിക്കകൂലമായി എന്നെ പ്രാപിക്കൂ.

6. ***വ്യസ്യൈ മിത്രാവരുണൗ ഹൃദശ്ചിത്താന്യസ്യതം,***
***അഥൈനാമക്രതും കൃത്തവാ മമൈവ കൃണുതം വശേ.***

ഹേ മിത്രാ വരുണാ! ഈ സ്ത്രീയുടെ ഹൃദയത്തെ ജ്ഞാനശൂന്യമാക്കൂ. ഇവൾ കാര്യാകാര്യങ്ങളെ വിസ്മരിച്ച് എനിക്കു വശീഭൂതയാകട്ടെ, അങ്ങനെ ചെയ്യൂ. (ഈ സൂക്തത്തിലെ എല്ലാ മന്ത്രങ്ങളും 'വിരുദ്ധ പരിണാമാ'ലങ്കാരയുക്തങ്ങളായതു കാരണം ഇവയുടെ ആശയം അതിൽ പറഞ്ഞിരിക്കുന്നതിനു വിപരീതമായാണ്.)

## അനുവാകം ആറ്

### സൂക്തം ഇരുപത്തിയാറ്

(ഋഷി-അഥർവൻ. ദേവത-ഹേതികൾ മുതലായവ. ഛന്ദസ്-ജഗതി)

1. ***യേസ്യാം സ്ഥ പ്രാച്യാം ദിശി ഹേതയോ നാമ ദേവാസ്തേഷാം വോ അഗ്നിരിഷവഃ,***
***തേ നോ മൃഡത നോഽധി ബ്രൂത തേഭ്യോ വോ നമസ്തേഭ്യോ വഃ സ്വാഹ.***

ഹേ ഗന്ധർവ്വന്മാരേ! നിങ്ങൾ ദാനാദിഗുണങ്ങളാൽ യുക്തരായിരിക്കണേ. നിങ്ങൾ ഞങ്ങളുടെ പൂർവ്വദിക്കിൽ വസിക്കണേ. നിങ്ങളുടെ ബാണം അഗ്നിക്കു തുല്യം തീക്ഷ്ണമാകുന്നു. നിങ്ങൾ ഞങ്ങളെ സംരക്ഷിക്കുന്നതിൽ സമർത്ഥ

രാകുന്നു. അതിനാൽ, ഞങ്ങൾക്ക് സുഖത്തെ നൽകണേ. ഞങ്ങളുടെ ശത്രുക്കളായ സർപ്പം, വൃശ്ചികം (തേള്) മുതലായവയെ അകറ്റിക്കളയണേ. ഞാൻ നിങ്ങളെ പ്രണമിക്കുന്നു. ഈ ആഹുതി നിങ്ങൾക്കു പ്രാപ്തമാകണേ.

2. ***യേസ്യാം സ്ഥ ദക്ഷിണായം ദിശ്യ വിഷഇവോ നാമ ദേവാസ്തേഷാം വഃ കാമഇഷവഃ,***
***തേ നോ മൃഡത തേ നോഽധി ബ്രൂത തേഭ്യോ വോ നമസ്തേഭ്യോ വഃ സ്വാഹാ.***

ഹേ ഗന്ധർവ്വന്മാരേ! നിങ്ങൾ ഞങ്ങളുടെ ദക്ഷിണദിക്കിൽ വസിക്കുന്നു. നിങ്ങളുടെ ബാണം ഞങ്ങളുടെ ആഗ്രഹങ്ങളെ പൂർത്തീകരിക്കുന്നതിൽ സമർത്ഥമാകുന്നു. നിങ്ങൾ ഞങ്ങൾക്ക് സുഖം നൽകണേ. ഞാൻ നിങ്ങളെ പ്രണമിക്കുന്നു. ഈ ആഹുതി സ്വീകരിക്കണേ.

3. ***യേസ്യാം സ്ഥ പ്രതീച്യാം ദിശി വൈരാജാ നാമ ദേവാസ്തേഷാം വഃ ആപ ഇഷവഃ,***
***തേ നോ മൃഡത തേ നോഽധി ബ്രൂത തേഭ്യോ വോ നമസ്തേഭ്യോ വഃ സ്വാഹാ.***

ഹേ ദേവതകളേ! നിങ്ങൾ പശ്ചിമദിക്കിൽ വസിക്കുന്നു. നിങ്ങൾ ബ്രഹ്മനാമത്തോടുകൂടിയവരാണ്. വൃഷ്ടിയുടെ ബലം നിങ്ങളുടെ ബാണമാകുന്നു. നിങ്ങൾ ഞങ്ങളെ സുഖമുള്ളവരാക്കണേ. ഈ ആഹുതി നിങ്ങൾക്ക് നമസ്കാരപൂർവ്വം ഞാൻ അർപ്പിക്കുന്നു.

4. ***യേസ്യാം സ്ഥോദീച്യാം ദിശി പ്രവിധ്യന്തോ നാമ ദേവാസ്തേഷാം വഃ വാത ഇഷവഃ,***
***തേ നോ മൃഡത തേ നോഽധി ബ്രൂത തേഭ്യോ വോ നമസ്തേഭ്യോ വഃ സ്വാഹാ.***

ദാനാദിഗുണങ്ങളാൽ സമ്പന്നരായ ഗന്ധർവ്വന്മാരേ! നിങ്ങൾ പ്രവിധ്യന്തനാമത്തോടുകൂടിയ ഞങ്ങളുടെ ഉത്തരദിക്കിൽ വസിക്കുന്നു. നിങ്ങളുടെ ബാണം വായുവിനു തുല്യം വേഗതയോടുകൂടിയവയാണ്. നിങ്ങൾ ഞങ്ങളെ സൗഖ്യവാന്മാരാക്കണേ. നിങ്ങൾക്കുവേണ്ടി ഈ ആഹുതി നമസ്കാരപൂർവ്വം അർപ്പിക്കുന്നു.

5. ***യേസ്യാം സ്ഥ ധ്രുവായാം ദിശി നിലിമ്പാ നാമ ദേവാസ്തേഷാം വ ഔഷധിരിഷവഃ,***
***തേ നോ മൃഡത തേ നോഽധി ബ്രൂത തേഭ്യോ വോ നമസ്തേഭ്യോ വഃ സ്വാഹാഃ.***

ഹേ ദേവതകളേ! നിങ്ങൾ നിലിമ്പർ എന്ന നാമത്തോടുകൂടിയവരാകുന്നു. നിങ്ങൾ അധോലോകത്തിൽ വസിക്കുന്നു. ധാന്യങ്ങൾ, യവം, വൃക്ഷം, ഗുല്മം മുതലായവ നിങ്ങളുടെ ബാണമാകുന്നു. നിങ്ങൾ ഞങ്ങളെ സൗഖ്യമുള്ളവരാക്കണേ. നമസ്കാരപൂർവ്വം ഘൃതാദിയുക്തമായ ഈ ഹവിസ്സ് നിങ്ങൾക്കായി അർപ്പിക്കുന്നു.

6. ***യേസ്യാം സ്ഥോർധ്വായാം ദിശ്യസ്വന്തോ നാമ ദേവാസ്തേഷാം വോ ബൃഹസ്ഥോതിരിഷവഃ,***
***തേ നോ മൃഡത തേ നോഽധി ബ്രൂത തേഭ്യോ വോ നമസ്തേഭ്യോ വഃ സ്വാഹാഃ.***

ഹേ അഖസ്വന്ത് നാമത്തോടുകൂടിയ ദേവതകളേ! നിങ്ങൾ ഉത്തരദിക്കിൽ വസിക്കുന്നു. മന്ത്രങ്ങളുടെ സ്വാമിയായ ബൃഹസ്പതി നിങ്ങളുടെ ബാണമാകുന്നു. നിങ്ങൾ ഞങ്ങളെ സുഖമുള്ളവരാക്കണേ. നമസ്കാരയുക്തമായി ഘൃതാതാദികളാൽ സമ്പന്നമായ ഹവിസ്സ് നിങ്ങൾക്കായി ഞങ്ങൾ സമർപ്പിക്കുന്നു. ഇതിനെ സ്വീകരിക്കണേ.

**സൂക്തം ഇരുപത്തിയേഴ്**
(ഋഷി-അഥർവൻ. ദേവത-പ്രാചി. ഛന്ദസ്-അഷ്ടി, പചദാ.)

1. ***പ്രാചീ ദിഗഗ്നിരധിപതിരസിതോ രക്ഷിതാദിത്യാ ഇഷവഃ,***
***തേഭ്യോ നമോƒധിപതിഭ്യോ നമോ രക്ഷിതൃഭ്യോ നമ ഇഷുഭ്യോ നമ ഏഭ്യോ അസ്തു,***
***യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മസ്തം വോ ജംഭേ ദധ്മാ .***
പൂർവ്വദിക്ക് നമ്മെ അനുഗ്രഹിക്കുന്നു. ആ ദിക്കിൻെറ സ്വാമിയായ ഇന്ദ്രനേയും, ലോകത്തെ രക്ഷിക്കുന്നതിന് ആ ദിക്കിൽ വസിക്കുന്ന സൂര്യൻ, ധാതാവ്, ആ ര്യമാവ് മുതലായ അദിതിപുത്രന്മാരേയും, ബാണൻ, അഗ്നി, അദിതി മുതലായ എല്ലാവരേയും ഞാൻ നമസ്കരിക്കുന്നു. നമ്മുടെ ഹൃദയംഗമമായ ഈ നമസ്കാരം ഇവരെയെല്ലാം പ്രസന്നരാക്കണേ. ഹേ അഗ്നി മുതലായ ദേവതകളേ! ഞങ്ങളെ പീഡിപ്പിക്കുന്ന ശത്രുക്കളെ നിങ്ങളുടെ ദന്തനിരകളിലേക്കു ഭക്ഷണാർത്ഥം തള്ളി വിടുന്നു.

2. ***ദക്ഷിണാ ദിഗിന്ദ്രോƒ ധിപതിസ്തിരശ്ചിരാജീ രക്ഷിതാ പിതര ഇഷവഃ,***
***തേഭ്യോ നമോƒ ധിപതിഭ്യോ നമോ രക്ഷിതൃഭ്യോ നമ ഇഷുഭ്യോ നമ ഏഭ്യോ അസ്തു,***
***യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മസ്തം വോ ദധ്മ.***
ദക്ഷിണദിക്ക് നമുക്കു മംഗലമയിയാകണേ. ആ ദിക്കിൻെറ സ്വാമി ഇന്ദ്രൻ, ദിശാരക്ഷകനായ സർപ്പം, ദുഷ്ടസംഹാരകരായ ബാണരൂപപിതൃദേവതകൾ ഇവരെയെല്ലാം നമിക്കുന്നു. ഈ നമസ്കാരം ഇവരെയെല്ലാം പ്രസന്നരാക്കണേ. ഞങ്ങളോടു വൈരമുള്ള ശത്രുക്കളേയും ഞങ്ങൾ വെറുക്കുന്ന ശത്രുക്കളേയും ഞങ്ങൾ നിങ്ങളുടെ ഭക്ഷണാർത്ഥം നിങ്ങളുടെ ദന്തനിരകളിലേക്കു തള്ളിവി ടുന്നു.

3. ***പ്രതീചി ദിഗ് വരുണോƒധിപതിഃ പൃദാകൂ രക്ഷിതാന്നഭിഷവഃ,***
***തേഭ്യോ നമോƒധിപതിഭ്യോ നമോ രക്ഷിതൃഭ്യോ നമ ഇഷുഭ്യോ നമ ഏഭ്യോ അസ്തു,***
***യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മസ്തം വോ ജംഭേ ദധ്മഃ.***
പശ്ചിമദിക്ക് ഞങ്ങളെ അനുഗ്രഹിക്കണേ. ആ ദിക്കിൻെറ സ്വാമി വരുണനും രക്ഷകൻ സർപ്പവും ധാന്യയവാദിരൂപമായ അന്നം അതിൻെറ ബാണവുമാകുന്നു. ഇവരെയെല്ലാം നമസ്കരിക്കുന്നു. ഈ നമസ്കാരം ഇവരെ പ്രസന്നരാക്കണേ. ഞങ്ങളെ വെറുക്കുന്നവരേയും ഞങ്ങൾ വെറുക്കുന്നവരേയും ഭക്ഷണത്തിനായി ഇവരുടെ ദന്തനിരയിലേക്കു തള്ളിവിടുന്നു.

4. ***ഉദീചീ ദിക് സോമോ ധിപതിഃ സ്വജോ രക്ഷിതാശരിഷവഃ,***
***തേഭ്യോ നമോƒധിപതിഭ്യോ നമോ രക്ഷിതൃഭ്യോ നമ ഇഷുഭ്യോ നമ ഏഭ്യോ അസ്തു,***
***യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മസ്തം വോ ദധ്മഃ.***
ഉത്തരദിക്ക് നമ്മെ സംബന്ധിച്ചിടത്തോളം അനുഗ്രഹപ്രദായിയാണ്. ആ ദിക്കി ൻെറ സ്വാമി സോമനും രക്ഷകൻ സർപ്പവും ദുഷ്ടന്മാരെ നശിപ്പിക്കുന്ന അശ്വ നി ബാണവുമാകുന്നു. ഇവരെ നമസ്കരിക്കുന്നു. ഈ നമസ്കാരത്താൽ ഇവർ പ്രസന്നരാകണേ. ഞങ്ങളെ വിദ്വേഷിക്കുന്നവരേയും ഞങ്ങൾ വിദ്വേഷിക്കുന്ന വരേയും ഭക്ഷണാർത്ഥം ഇവരുടെ ദന്തനിരകളിലേക്കു തള്ളിവിടുന്നു.

5. ***ധ്രുവാ ദിഗ് വിഷ്ണുരധിപതിഃ കല്മാഷഗ്രീവോ രക്ഷിതാ വീരുധ ഇഷവഃ,***
***തേഭ്യോ നമോƒധിപതിഭ്യോ നമോ രക്ഷിതൃഭ്യോ നമ ഇഷുഭ്യോ നമ ഏഭ്യോ അസ്തു,***
***യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മസ്തം വോ ജംഭേ ദധ്മാഃ.***
അടിഭാഗത്തായുള്ള ധ്രുവദിക്ക് എന്നെ അനുഗ്രഹിക്കണേ. അതിൻെറ സ്വാമി വിഷ്ണുവാകുന്നു. രക്ഷകൻ കല്മാഷഗ്രീവസർപ്പവും ഔഷധികൾ ബാണവുമാണ്.

ഇവരെയെല്ലാം നമിക്കുന്നു. ഈ നമസ്കാരം ഇവരെയെല്ലാം പ്രസന്നരാക്കണേ. യാതൊരുത്തർ ഞങ്ങളെ ശത്രുക്കളായി കരുതുന്നുവോ അഥവാ ഞങ്ങൾ യാതൊ രുത്തരെ ശത്രുക്കളായി കരുതുന്നുവോ അവരെ ഞങ്ങൾ നിങ്ങളുടെ ദന്തനിരകളിലേക്കു വയ്ക്കുന്നു.

6. ***ഊർവാ ദിക്ബൃഹസ്പതിരധിപതിഃ ശ്വിതോ രക്ഷിതാ വർഷമി- ഷവഃ,***
***തേഭ്യോ നമോഽധിപതിഭ്യോ നമോ രക്ഷിതൃഭ്യോ നമ ഇഷുഭ്യോ നമ ഏഭ്യോ അസ്തു,***
***യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മസ്തം വോ ദധ്മഃ.***

യാതൊരു ദിക്ക് മുകളിൽ സ്ഥിതിചെയ്യുന്നുവോ അത് ഇച്ഛരകളെ പൂർത്തീ കരിക്കുന്നതാകുന്നു. ആ ദിക്കിൻെറ സ്വാമി ബൃഹസ്പതിയും രക്ഷകൻ ശ്വേത വർണ്ണത്തോടുകൂടിയ സർപ്പവും ദുഷ്ടന്മാരെ നിഗ്രഹിക്കുന്ന വൃഷ്ടിജലം ബാണ വുമാകുന്നു. ഇവരെ നമസ്കരിക്കുന്നു. ഈ നമസ്കാരം ഇവരെ പ്രസന്നരാക്കണേ. ഞങ്ങൾ യാതൊരുത്തരെ വിദ്വേഷിക്കുന്നുവോ യാതൊരുത്തർ ഞങ്ങളെ വിദ്വേ ഷിക്കുന്നുവോ അവരെ ഞങ്ങൾ നിങ്ങളുടെ ദന്തനിരകളിലേക്ക് ഭക്ഷണാർത്ഥം തള്ളിവിടുന്നു.

## സൂക്തം ഇരുപത്തിയെട്ട്

(ഋഷി-ബ്രഹ്മാവ്, ദേവത-യാമിനി, ഛന്ദസ്-അനുഷ്ടുപ്, കകുപ്, ത്രിഷ്ടുപ്)

1. ***ഏകൈകയൈഷാ സൃഷ്ട്യാ സം ബഭൂവ യത്ര ഗാ അസൃജന്ത ഭൂതകൃതോ വിശ്വരൂപാഃ,***
***യത്ര വിജായതേ യമിന്യപർതുഃ സാ പശൂൻ ക്ഷിണാതി രഫതീ രുശതീ.***

പൃഥ്വി മുതലായവയുടെ രചയിതാവായ ഭൂതകാലനാമത്തോടുകൂടിയ ഋഷികൾ അനേകം വർണ്ണങ്ങളോടുകൂടിയ ഗോക്കൾ മുതലായവയെ സൃഷ്ടിച്ചു. ഈ സൃഷ്ടി വിധാതാവിൻേറതാണ്. ഈ സൃഷ്ടികളിൽ നികൃഷ്ടബീജത്താലും രജസ്സിനാലും ഏതെങ്കിലും പശു ഇരട്ടക്കുട്ടികളെ പ്രസവിക്കുന്നു. ഇത് യജമാനൻെറ ഗോക്കൾ മുതലായ മൃഗങ്ങളുടെ നാശത്തിനും കള്ളൻ, സിംഹം മുതലായവ യാൽ നശിപ്പിക്കപ്പെടുന്നതിനുമുള്ള കാരണമാകുന്നു.

2. ***ഏഷാ പശൂൻത്സം ക്ഷിണാതി ക്രവ്യാദ്ഭൂത്വാ വ്യദ്വരീ,***
***ഉതൈനാം ബ്രഹ്മണേ ദദ്യാത് തഥാ സ്യോനാ ശിവാ സ്യാത്.***

ഈ യമസൂഗോവ് (ഇരട്ടക്കുട്ടികളെ പ്രസവിക്കുന്ന പശു) മാംസഭക്ഷികളായ മൃഗങ്ങൾക്കു തുല്യം വിനാശഹേതുവാകുന്നു അത് ആഭിചാരം മുതലായവയുടെ സന്താപപ്രദമായ ഫലങ്ങൾ കാരണം യജമാനൻെറ ഗോക്കളുടെ നാശത്തിന് കാര ണമായി ഭവിക്കുന്നു. ഇങ്ങനെയുള്ള ഗോക്കളെ ബ്രാഹ്മണർക്ക് ദാനം ചെയ്യുകയാ ണെങ്കിൽ അവ പുത്രപൗത്രാദികളാൽ സൗഭാഗ്യമുള്ളവയായിത്തീരുന്നു.

3. ***ശിവാ ഭവ പുരുഷേഭ്യോ ഗോഭ്യോ അശ്വേഭ്യഃ ശിവാ,***
***ശിവാസ്മൈ സർവസ്മൈ ക്ഷേത്രായ ശിവാ ന ഇഹൈധി.***

ഹേ ഇരട്ടക്കുട്ടികളെ പ്രസവിക്കുന്ന പശുവേ! നീ പുരുഷന്മാരെ സുഖിപ്പിക്കുന്ന വളാകണേ.

4. ***ഇഹി പുഷ്ടിരിഹ രസ ഇഹ സഹസ്രസാതമാ ഭവ,***
***പശൂൻ യമിന പോഷയ.***

ഈ ഭവനത്തിൽ ഗോക്കൾ മുതലായ സമ്പത്തുകൾ വർദ്ധിക്കണേ. നെയ്യ് മുത ലായവ അഭിവൃദ്ധിപ്രാപിക്കണേ. ഹേ ഇരട്ടക്കുട്ടികളുടെ മാതാവേ! നീ ഈ യജമാനൻെറ മൃഗങ്ങളെ അഭിവൃദ്ധിപ്പെടുത്തുകയും സഹസ്രക്കണക്കായി ധനം പ്രദാനം ചെയ്യുകയും ചെയ്യണേ.

5. ***യത്രാ സുഹാർദഃ സുകൃതോ മദന്തി വിഹായ രോഗം തന്വ സ്വായാഃ, ത ലോകം യമിന്യഭിസംബഭൂവ സാ നോ മാ ഹിംസീത് പുരുഷാൻ പശൂംശ്ച.***

യാതൊരു ലോകത്തിൽ സുന്ദരഹൃദയത്തോടും ഉത്തമകർമ്മത്തോടും കൂടിയ പുരുഷൻ സ്വാസ്ഥ്യത്തോടും പ്രസന്നതയോടും കൂടിയായിരിക്കുന്നുവോ അവിടെ ഇരട്ടക്കുട്ടികളെ പ്രസവിക്കുന്ന പശു മുമ്പിൽ വരികയാണെങ്കിൽ അത് നമ്മുടെ മനുഷ്യർക്കും മൃഗങ്ങൾക്കും നാശകാരണമാകാതിരിക്കണേ.

6. ***യത്രാ സുഹാർദാം സുകൃതാമഗ്നിഹോത്രഹുതാം യത്രലോകഃ, തം ലോകം യമിന്യഭിസംബഭൂവ സാ നോ മാ ഹിംസീത് പുരുഷാൻ പശൂംശ്ച.***

യാതൊരിടത്ത് സുന്ദരമായ ഹൃദയത്തോടും അഗാധമായ ജ്ഞാനത്തോടും കർമ്മത്തോടും കൂടിയവരുടെ യജ്ഞാദികളായ ശ്രേഷ്ഠകർമ്മങ്ങൾ നടക്കുന്നുവോ അവിടെ ഇരട്ടക്കുട്ടികളെ പ്രസവിക്കുന്ന പശു വന്നു ചേർന്നാൽ അതു നമ്മുടെ മനുഷ്യരേയും മൃഗങ്ങളേയും നശിപ്പിക്കാതിരിക്കട്ടെ.

### സൂക്തം ഇരുപത്തിയൊമ്പത്

(ഋഷി-ഉദ്ദാലകൻ. ദേവത-അവി, കാമൻ, ഭൂമി. ഛന്ദസ്- പംക്തി, അനുഷ്ടുപ്.)

1. ***യദ് രാജാനോ വിഭജന്ത ഇഷ്ടാപൂർത്തസ്യ ഷോഡശം യമസ്യാമീ സഭാസദഃ,***
***അവിസ്തസ്മാത് പ്ര മുഞ്ചതി ദത്തഃ ശിതിപാത് സ്വധാ.***

ആകാശത്തിൽ കാണപ്പെടുന്ന യമരാജൻെറ കിങ്കരന്മാർ പാപികളെ ദണ്ഡിപ്പിക്കുകയും ധർമ്മാത്മാക്കളെ അനുഗ്രഹിക്കുകയും ചെയ്യുന്നവരാകുന്നു. ഇവർ സൽകർമ്മങ്ങളുടെ സ്വാമിയും യജ്ഞങ്ങൾ മുതലായവയായും അതുപോലെ കർമ്മരംഗങ്ങളിൽ ഉണ്ടായിക്കൊണ്ടിരിക്കുന്ന പാപപുണ്യങ്ങളിൽനിന്നും വേർതിരിക്കുന്നു.

2. ***സർവാൻ കാമാൻ പൂരയത്യാഭവൻ പ്രഭവൻ ഭവൻ,***
***ആകൃതിപ്രോ്വിർദത്തഃ ശിതിപാന്നോപ ദസ്യതി.***

ഈ യജ്ഞം എല്ലാവിധത്തിലും അഭിവൃദ്ധികരവും ഫലങ്ങളെ നൽകുന്നതിൽ സമർത്ഥവുമാണ്. ഇത് നമ്മുടെ എല്ലാ അഭിലാഷങ്ങളേയും പൂർത്തീകരിക്കുന്നു. ഈ പ്രദത്തമായ രക്ഷയ്ക്ക് ക്ഷയമുണ്ടാകുന്നില്ല.

3. ***യോ ദദാതി ശിതിപാദമവിം ലോകേന സംമിതം,***
***സ നാകമഭ്യാരോഹതി യത്ര ശുല്ക്കോ ന ക്രിയതേ അവലേന ബലീയസേ.***

യാതൊരുത്തൻ യജമാനന് ഫലത്തെ പ്രദാനം ചെയ്യുന്ന അജത്തെ ദാനം ചെയ്യുന്നുവോ അവൻ ദുഃഖരഹിതമായ സ്ഥാനത്തിന് അവകാശിയാകും. ആ ലോകത്തിൽ ദുർബലവ്യക്തിക്ക് പ്രബലൻെറ ഭരണത്തെ അംഗീകരിക്കേണ്ടതായിവരുന്നില്ല.

4. ***പംചാപൂപം ശിതിപാദമവിം ലോകേന സംമിതം,***
***പ്രദാതോപ ജീവിത പിതൃണാം ലോകേ്ക്ഷിതം.***

യാതൊരു മൃഗത്തിന് നാലു പാദങ്ങളും നാഭിമേൽ അഞ്ചു മൃദുലമായ ഗുൽഗുലങ്ങളും (മൃദുലവും മാംസളവുമായ ഭാഗം) ഉണ്ടായിരിക്കുന്നുവോ ആ ആഞ്ച് അപൂപങ്ങളോടുകൂടിയ ശ്വേതപാദങ്ങളായ അജങ്ങളുടെ ദാതാവ് വസു മുതലായവരോടൊത്തു പിതൃലോകങ്ങളിൽ അക്ഷയഫലങ്ങൾ അനുഭവിക്കുന്നു.

5. ***പംചാപൂപം ശിതിപാദമവിം ലോകേന സംമിതം,***
***പ്രദാതോപ ജീവിത സൂര്യാമാസയോരക്ഷിതം.***

നാലു പാദങ്ങളും നാഭിമേൽ ഗുൽഗുലങ്ങളുമുള്ള ശ്വേതപാദങ്ങളോടുകൂടിയ അജത്തിൻെറ ദാതാവ് സൂര്യചന്ദ്രലോകങ്ങളിൽ വസിച്ചുകൊണ്ട് അക്ഷയസുഖം അനുഭവിക്കുന്നു.

6. ***ഇരേവ നോപ ദസ്യതി സമുദ്രഇവ പയോ മഹത്,***
***ദേവൗ സവാസിനാവിവ ശിതിപാന്നോപ ദസ്യതി.***
ശ്വേതങ്ങളായ പാദങ്ങളോടുകൂടിയതും യജ്ഞത്തിൽ ദാനം ചെയ്യപ്പെട്ടതുമായ അജം ക്ഷീണിതയായിത്തീരുന്നില്ല. അഗാധമായ സമുദ്രജലത്തിൽ പ്രശോഭിച്ചുകൊണ്ടിരിക്കുന്ന അശ്വതീനക്ഷത്രം പോലെ അക്ഷയമായി നിലനിൽക്കും.

7. ***ക ഇദ അസ്മാ കദാത് കാമഃ കാമായാദാത്,***
***കാമോ ദാതാ കാമഃ പ്രതിഗ്രഹീതാ കാമഃ സമുദ്രമാ വിവേശ,***
***കമേന ത്വാ പ്രതി ഗൃഹ്ണാമി കാമൈതത് തേ.***
പ്രജാപതിതന്നെ ദാതാവും അദ്ദേഹംതന്നെ സ്വീകരിക്കുന്നവനുമാകുന്നു. പാരലൗകികഫലം ആഗ്രഹിക്കുന്നവനും അതുപോലെ ഈ ലോകത്തിൻെറ ഫലം ആഗ്രഹിക്കുന്നവനും ഈ രണ്ടു കൂട്ടരും കാമാത്മാക്കളാകുന്നു. അതിനാൽ കാമൻ കാമത്തെ പ്രദാനം ചെയ്തിരിക്കുന്നു. ആത്മാവിനെ പ്രത്യേകമാക്കി വയ്ക്കുന്നതുകൊണ്ട് പ്രതിഗ്രഹത്തിൻെറ ദോഷം ഏൽക്കുന്നില്ല.

8. ***ഭൂമിഷ്ടാ പ്രതി ഗൃഹ്ണാത്വന്തരിക്ഷമിദം മഹത്,***
***മാഹം പ്രാണേന മ ത്മനാ മാ പ്രജയാ പ്രതിഗൃഹ്യ വി രാധിഷി.***
നൽകപ്പെടുവാൻ യോഗ്യമായ വസ്തുക്കളേ! പൃഥ്വിയും അന്തരീക്ഷവും നിങ്ങളെ ഗ്രഹിക്കട്ടെ. ഞാൻ പ്രതിഗ്രഹത്തിൻെറ ദോഷങ്ങളിൽനിന്നും പ്രാണനെ നഷ്ടപ്പെടുത്താതിരിക്കയും പുത്രന്മാർ മുതലായവരിൽനിന്നും വേർപെടാതെ ഇരിക്കയും ചെയ്യുന്നു.

## സൂക്തം മുപ്പത്

(ഋഷി-അഥർവൻ. ദേവത-സാംമനസ്യം. ഛന്ദസ്-അനുഷ്ടുപ്, ജഗതി, ത്രിഷ്ടുപ്.)

1. ***സഹൃദയം സാംമനനസ്യമവിദ്വേ കൃണോമി വഃ,***
***അന്യോ അന്യമഭി ഹര്യന്ത വത്സം ജാതമിവാഘ്ന്യാ.***
ഹേ വിവാദിയായ പുരുഷാ! നിങ്ങൾക്കുവേണ്ടി ഞാൻ വിദ്വേഷഭാവത്തെ അകറ്റിക്കളയുന്നവനും പ്രീതിയുക്തങ്ങളായ സൗമനസ്യകർമ്മങ്ങളെ ചെയ്യുന്നവനുമാകുന്നു. ഗോക്കൾ എപ്രകാരം തങ്ങളുടെ കുട്ടികളെ സ്നേഹിക്കുന്നുവോ അങ്ങനെതന്നെ നിങ്ങളും പരസ്പരം പ്രവർത്തിക്കുവിൻ.

2. ***അനുവ്രതഃ പിതുഃ പുത്രോ മാതാ ഭവതു സമാനാഃ,***
***ജായാ പത്യേ മധുമതീം വാചം വദതുന്തിബാം.***
പുത്രൻ പിതാവിനെ അനുഗമിക്കട്ടെ, മാതാവും പുത്രനെ അനുകൂലിക്കുന്ന ഹൃദയത്തോടുകൂടിയവളാകട്ടെ. പത്നി പതിയോട് മധുമായി സംസാരിക്കുന്നവളാകട്ടെ.

3. ***മാ ഭ്രാതാ ഭ്രാതരം ദ്വിക്ഷന്മാ സ്വസാരമുത സ്വസാ,***
***സമ്യഞ്ചഃ സവ്രതാ ഭൂത്വാ വാചം വദത ഭദ്രയാ.***
ഭാഗം പങ്കുവയ്ക്കുന്നതിനു ഭ്രാതാവ് ഭ്രാതാവിന് വിരുദ്ധനാകാതിരിക്കട്ടെ. സഹോദരി സഹോദരനോട് വൈരമുള്ളവളാകാതിരിക്കട്ടെ. എല്ലാ സഹോദരന്മാരും തുല്യമായി പ്രവർത്തിക്കുന്നവരായും ഒരേ ഗതിയോടുകൂടിയവരായും മംഗല മയമായകാര്യങ്ങൾ ചെയ്യുന്നവരായും തീരട്ടെ.

4. ***യേന ദേവാ ന വിയന്തി നോ ച വിദ്വിഷതേ മിഥഃ,***
***തത് കൃണ്മോ ബ്രഹ്മ വോ ഗൃഹേ സം ജ്ഞാനം പുരുഷേഭ്യഃ.***
യാതൊരു മന്ത്രത്തിൻെറ ശക്തിയാൽ ദേവതകൾ ഭിന്നാഭിപ്രായക്കാരല്ലാതെയും പരസ്പരം വൈരഭാവം പുലർത്താതെയും ഇരിക്കുന്നുവോ ആ സമാനതയ്ക്ക് കാരണമായ മന്ത്രത്തോടു സംബന്ധിതമായിരിക്കുന്ന സൗമനസ്യം ഞങ്ങൾ നിങ്ങൾക്കായി ചെയ്യുന്നു.

5. ***ജ്യായസ്വന്താശ്ചിത്തിനോ മാ വി യൗഷ്ട സംരാധ്യന്തഃ സധുരാശ്ചരന്തഃ,***
***അന്യോ അന്യസ്മൈ വൽഗു വദന്ത ഏത സധ്രീചീനാൻ വഃ സമനസസ്കൃ-ണോമി.***

നിങ്ങൾ ഒരേ അഭിപ്രയത്തോടുകൂടിയവരും ഒരേ പ്രവർത്തിയോടുകൂടിയവരുമായി ചെറിയവനെന്നും വലിയവനെന്നും ഉള്ള ഭേദഭാവങ്ങളെ അംഗീകരിച്ച് പരസ്പരം മധുരങ്ങളായ വാക്കുകൾ സംസാരിച്ചുകൊണ്ടു കഴിയുവിൻ. ഹേ മനുഷ്യരേ! ഞാൻ നിങ്ങൾക്കുതുല്യം കാര്യങ്ങൾ പ്രവർത്തിക്കുന്നു.

6. ***സമാനീ പ്രപാ സഹ വോ്ന്നഭാഗഃ സമാനേ യോക്ത്രേ സഹ വോ യുനജ്മി,***
***സമ്യഞ്ചോ്ഗ്നി സപര്യതാരാ നാഭിമിവാഭിതഃ.***
സമഭാവത്തെ ആഗ്രഹിക്കുന്നവരേ! നിങ്ങളുടെ അന്നപാനീയങ്ങളുടെ ഉപഭോഗം ഒരേ രീതിയിലായിരിക്കണേ. ഞാൻ നിങ്ങളെ പ്രേമപാശത്താൽ ഒന്നായിബന്ധിക്കുന്നു. വണ്ടിച്ചക്രത്തിൻെറ അച്ചുതണ്ട് അതിൻെറ നാഭിയെ ആശ്രയിച്ചിരിക്കുന്നതുപോലെതന്നെ നിങ്ങളെല്ലാം ഒരേ അഗ്നിയുടെ ആശ്രയത്തിൽ ജീവിച്ചുകൊണ്ട് പരസ്പരം സേവനം ചെയ്യൂ.

7. ***സധ്രീചീനാൻ വഃ സംമനസസ്കൃണോംേമ്യകശ്നുഷ്ഠീൻത്സ വനനേൻ സർവാൻ,***
***ദേവാഇവാഭൃത രക്ഷമാണാഃ സായംപ്രാതഃ സൗമനസാ വോ അസ്തു.***
ഞാൻ നിങ്ങളെ സമാനഹൃദയരാക്കിയിട്ട് ഒരേരീതിയിൽ കാര്യങ്ങൾ നടത്തുന്നതിൽ സമർത്ഥരാക്കുന്നു. ഈ കർമ്മത്താൽതന്നെ ഞാൻ നിങ്ങളെ വശീഭൂതരാക്കുന്നു. സ്വർഗ്ഗത്തിൽ, ഒരേ അഭിപ്രായത്തോടുകൂടി അമൃതത്തെ സംരക്ഷിക്കുന്ന ഇന്ദ്രാദികളായ എല്ലാ ദേവന്മാരുടേയും മനസ്സ് എപ്രകാരം ശ്രേഷ്ഠമായിരിക്കുന്നുവോ അങ്ങനെതന്നെ പ്രഭാതത്തിലും സായാഹ്നത്തിലും എല്ലാ സമയത്തും നിങ്ങളുടെ മനസ്സ് സുന്ദരമായിരിക്കണേ.

### സൂക്തം മുപ്പത്തിയൊന്ന്

(ഋഷി-ബ്രഹ്മാവ്. ദേവത-അശ്വനീദേവന്മാർ. ഛന്ദസ്-അനുഷ്ടുപ്, പംക്തി.)

1. ***വി ദേവാ ജരാസാവൃതൻ വി ത്വമഗ്നേ അരാത്യാ,***
***വ്യഹം സർവണ പാപ്മനാ വി യക്ഷ്മേണ സമായുഷാ.***
ഹേ അശ്വനീകുമാരന്മാരേ! നിങ്ങൾ ഈ ബാലനെ ആയുസ്സിനെ ഹരിക്കുന്ന വൃദ്ധാവസ്ഥയിൽനിന്നും അകറ്റിനിർത്തണേ. ഹേ അഗ്നീ! നിങ്ങൾ ഇവനെ അദാനശീലത്തിൽനിന്നും മൃഗങ്ങളിൽനിന്നും അകറ്റിനിർത്തണേ. ഞാൻ ഇവനെ പാപത്തിൽനിന്നു വേർപെടുത്തി യക്ഷ്മാരോഗത്തിൽനിന്നും മോചിപ്പിച്ച് ദീർഘായുഷ്മാനായിത്തീർക്കുന്നു.

2. ***വ്യാർത്യാ പവമാനോ വി ശക്രഃ പാപകൃത്യയാ,***
***വ്യഹം സർവേണ പാപ്മനാ വി യക്ഷ്മേണ സമായുഷാ.***
രോഗം കാരണമുണ്ടാകുന്ന ദുഃഖത്തിൽനിന്നും വായു ഇവനെ രക്ഷിക്കണേ. ഇന്ദ്രൻ ഇവനെ പാപത്തിൽനിന്നും രക്ഷിക്കണേ. ഞാൻ ഇവനെ രോഗകാരണമായ പാപത്തിൽനിന്നും രക്ഷിച്ച് യക്ഷ്മാരോഗത്തിൽനിന്നും അകറ്റി ദീർഘായുസ്സോടുകൂടിയവനാക്കുന്നു.

3. ***വി ഗ്രാമ്യാഃ പശവ ആരണ്യൈർവ്യാ പസ്തൃഷ്ണായാസരൻ,***
***വ്യഹം സർവേണ പാപ്മനാ വി യക്ഷ്മേണ സമായുഷാ.***
സിംഹം മുതലായ കാട്ടുമൃഗങ്ങളിൽനിന്നും ഗ്രാമങ്ങളിലെ പശുക്കൾ മുതലായവ സ്വാഭാവികമായി അകന്നു വസിക്കുന്നതുപോലെ, ദാഹിക്കുന്ന ജീവികളിൽ നിന്നും ജലം അതിദൂരം സ്ഥിതിചെയ്യുന്നതുപോലെ, ഞാൻ ഈ ബ്രഹ്മചാരിയെ പാപത്തിൽനിന്നും വളരെയധികം ദൂരത്തേയ്ക്കു മാറ്റുന്നു. ക്ഷയരോഗത്തിൽ നിന്നും മുക്തനാക്കി ഇവനെ ദീർഘായുഷ്മാനാക്കിത്തീർക്കുന്നു.

4. ***വീമേ ദ്യാവാപൃഥിവീ ഇതേ വി പന്ഥാനാ ദിശംദിശം,***
***വ്യഹം സർവേണ പാപ്മനാ വി യക്ഷ്മേണ സമായുഷാ.***
ഒരു ദിക്കിൽ നിന്നും മറ്റൊരു ദിക്കിലേയ്ക്കുള്ള മാർഗ്ഗം പ്രത്യേകം പ്രത്യേകമാകുന്നു. ആകാശവും, ഭൂമിയും സ്വാഭാവികമായി പ്രത്യേകം പ്രത്യേകമായിരിക്കുന്നു.

അങ്ങനെതന്നെ ഇവനെ സ്വാഭാവികമായും പാപത്തിൽനിന്നും വേർപെട്ടവ നാക്കുന്നു.

5. ***ത്വഷ്ടാ ദുഹിത്രേ വഹതും യുനക്തീതീദം വിശ്വ ഭുവന വി യാതി, വ്യഹം സർവേണ പാപ്മനാ വി യക്ഷ്മേണ സമായുഷാ.***

ത്വഷ്ടാവ് (വിശ്വകർമ്മാവ്) തന്റെ പുത്രിയുടെ വിവാഹാവസരത്തിൽ കൊടുത്ത സ്ത്രീധനം മാറ്റിവയ്ക്കുന്നതിനുള്ള സ്ഥാനത്തിനുവേണ്ടി ഈ ഭൂമിയേയും അന്തരീക്ഷത്തേയും വേർപെടുത്തി. ഇതുപോലെ തന്നെ ഞാൻ ഇവനെ പാപത്തിൽനിന്നും വേർപെടുത്തി ക്ഷയരഹിതനാക്കിക്കൊണ്ട് ദീർഘജീവിതത്തോടുകൂടിയവനാക്കുന്നു.

6. ***അഗ്നിഃ പ്രാണാൻത്സം ദധാതി ചന്ദ്രഃ പ്രാണേന സം ഹതിഃ, വ്യഹം സർവേണ പാപ്മനാ വി യക്ഷ്മേണ സമായുഷാ.***

ഭക്ഷണം ദഹിപ്പിക്കുന്ന ജഠരാഗ്നി നേത്രങ്ങളിലും പ്രാണനിലും അന്നരസം എത്തിച്ചുകൊണ്ട് അവയെ തങ്ങളുടെ കാര്യപ്രവർത്തനങ്ങളിൽ സമർത്ഥമാക്കിത്തീർക്കുന്നു. ഈ രീതിയിൽതന്നെ ചന്ദ്രൻ പ്രാണവായുവാൽ യുക്തനായി അമൃതരസത്താൽ ആത്മാവിനെ പരിപോഷിപ്പിക്കുന്നു. ഞാൻ ഇവനെ പാപത്തിൽനിന്നും വേർപെടുത്തി ക്ഷയരോഗരഹിതനാക്കി ദീർഘായുഷ്മാനാക്കുന്നു.

7. ***പ്രാണേന വിശ്വതോവീര്യം ദേവാഃ സൂര്യം സമൈരയൻ, വ്യഹം സർവേണ പാപ്മനാ വി യക്ഷ്മേണ സമായുഷാ.***

ദേവഗണങ്ങൾ സൂര്യനെ പ്രാണരൂപത്തിൽ പ്രകടമാക്കി. അങ്ങനെയുള്ള സൂര്യനെ ഈ ബാലനിൽ ആയുസ്സ് വർദ്ധനവിനുവേണ്ടി സ്ഥാപിച്ചുകൊണ്ട്, പാപത്തിൽനിന്നും ഇവനെ വേർപെടുത്തി ക്ഷയരോഗരഹിതനാക്കി ദീർഘായുസ്സോടുകൂടിയവനാക്കുന്നു.

8. ***ആയുഷ്മതാമായുഷ്കൃതാം പ്രാണേന ജീവ മാ മൃഥാഃ, വ്യഹം സർവേണ പാപ്മനാ വി യക്ഷ്മേണ സമായുഷാ.***

ആയുഷ്മാനായ പുരുഷന്റെ ദീർഘായുസ്സോടും ദേവതകളുടെ ചിരസ്ഥായിയായ പ്രാണവായുവിനോടും ഹേ ബാലകാ! നീ നിന്റെ പ്രാണനെ ദീർഘകാലം വരെ ധാരണം ചെയ്യൂ. ഞാൻ നിന്നെ എല്ലാ പാപങ്ങളിൽനിന്നും മുക്തനാക്കി ക്ഷയത്തിൽനിന്നും മോചിപ്പിച്ച് ദീർഘായുഷ്മാനാക്കിത്തീർക്കുന്നു.

9. ***പ്രാണേന പ്രാണേതാം പ്രാണേഹൈവ ഭവ മാമൃ ഥാഃ, വ്യഹം സർവേണ പാപ്മനാ വി യക്ഷ്മേണ സമായുഷാ.***

ഹേ ബാലകാ! ശ്വാസോച്ഛ്വാസം ചെയ്യുന്ന ജീവികളിൽനിന്നും നീ ശ്വാസം സ്വീകരിക്കൂ. നീ മൃത്യുവിനെ പ്രാപിക്കാതെ ഈ ലേകത്തിൽത്തന്നെ വസിക്കൂ. ഞാൻ നിന്നെ പാപമുക്തനാക്കി ക്ഷയരോഗരഹിതനാക്കി ദീർഘായുഷ്മാനാക്കുന്നു.

10. ***ഉദായുഷാ സമായുഷോദോഷധീനാം രസേന, വ്യഹം സർവേണ പാപ്മനാ വി യക്ഷ്മേണ സമായുഷാ.***

നാം ആയുസ്സിന്റെ ശക്തിയാൽ മൃത്യുവിൽനിന്നും രക്ഷപെടുകയും തദ്വാരാ ഈ ലോകത്തിൽ ജീവിച്ചുകൊണ്ട് ധാന്യാദികളുടെ രസത്താൽ വളരുകയും ചെയ്തുകൊണ്ടിരിക്കുന്നു. ഞാൻ നിന്നെ എല്ലാ രോഗങ്ങളുടേയും ജനകനായ പാപത്തിൽനിന്നും വേർപെടുത്തി ക്ഷയരോഗരഹിതനാക്കി ദീർഘായുസ്സിനാൽ സമ്പന്നനാക്കുന്നു.

11. ***ആ പർജന്യസ്യ വൃഷ്ട്യോദസ്ഥാമാമൃതാ വയം, വ്യഹം സർവേണ പാപ്മനാ വി യക്ഷ്മേണ സമായുഷാ.***

നാം പർജ്ജന്യദേവന്റെ വർഷജലത്താൽ അമരത്വത്തെ പ്രാപിച്ച് ഉണർന്നെഴുന്നേൽക്കുന്നു. ഈ വർഷജലം ലോകത്തിന്റെ പ്രാണഭൂതമാകുന്നു. ഹേ ബാലകാ! ഞാൻ നിന്നെ എല്ലാ രോഗങ്ങളുടേയും ഉൽപത്തിജനകനായ പാപങ്ങളിൽനിന്നും മോചിപ്പിച്ച് യക്ഷ്മാരോഗവിമുക്തനാക്കി ദീർഘായുസ്സോടുകൂടിയവനാക്കുന്നു.

# ചതുർത്ഥകാണ്ഡം

## അനുവാകം ഒന്ന്

## സൂക്തം ഒന്ന്

(ഋഷി-വേനൻ. ദേവത-ബൃഹസ്പതി, ആദിത്യൻ. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***ബ്രഹ്മ ജജ്ഞാനം പ്രഥമം പുരസ്താദ് വി സീമത സുരുചോ വേന ആവഃ, സ ബുന്ധ്യാ ഉപമാ അസ്യ വിഷ്ഠാഃ സതശ്ച യോനിമസനഞ്ച വിഃ വഃ.***
സച്ചിത്സുഖാത്മകമായ ഈ പ്രപഞ്ചത്തിൻെറ കാരണഭൂതനായ ഈശ്വരൻ സൃഷ്ടിയുടെ ആരംഭത്തിൽ ഹിരണ്യഗർഭരൂപനായ സൂര്യനിൽ പ്രകടമായി. യാതൊന്ന് പൂർവ്വദിക്കിൽ ഉദിക്കുന്ന സൂര്യാത്മകമായ തേജസ്സോടുകൂടിയിരിക്കുന്നുവോ അതുതന്നെ സത്തിൻേറയും ചിത്തിൻേറയും സ്ഥാനത്തിൻെറ ജ്ഞാനത്തെ പ്രകടമാക്കുന്നവനാകുന്നു.
2. ***ഇയം പിത്ര്യാ രാഷ്ട്രയേത്വഗ്രേ പ്രഥമായ ജനുഷേ ഭുവനേഷ്ഠാഃ, തസ്മാ ഏത സരുചം ഹ്വാരമഹ്യം ധർമ ശ്രീണന്തു പ്രഥമായ ധാസ്യവേ.***
എല്ലാ ലോകത്തിൻേറയും ഉൽപത്തികർത്താവിനെ പ്രജാപതി പിതാവെന്നു വിളിക്കുന്നു. ആ പിതാക്കളിൽനിന്നും പ്രാപ്തമായ, നാദരൂപത്താൽ വ്യാപ്തമായവാണി പ്രപഞ്ചത്തിൻെറ പ്രവർത്തനങ്ങളുടെ അധീശ്വരിയാകുന്നു. ഈ പ്രഥമശബ്ദവാച്യം സൂര്യാത്മകമായ ബ്രഹ്മത്തിൻെറ സമക്ഷം സ്തുതിരൂപത്തിൽ വ്യാപ്തമാകട്ടെ.
3. ***പ്ര യോ ജജ്ഞേ വിദ്വാനസ്യ ബന്ധുർവിശ്വാ ദേവാനാം ജനിമാ വിവക്തി, ബ്രഹ്മ ബ്രഹ്മണ ഉജ്ജഭാര മധ്യാന്നീചൈരുച്ചൈഃ സ്വധാ അഭി പ്ര ത സ്ഥൗ.***
ഈ പ്രപഞ്ചത്തെ ബന്ധിച്ച് ബന്ധത്തിനു സമാനം ഇതിൻെറ ഹിതവർത്തിയായിരിക്കുന്ന നിരാവരണജ്ഞാനത്താൽ സംസാരത്തിൻെറ ജ്ഞാതാവ് യാതൊരു ദേവൻ ആദ്യമായുത്ഭവിച്ചുവോ ആ സൂര്യൻ, ഇന്ദ്രൻ മുതലായ ദേവന്മാരുടെ ഉത്ഭവം മറ്റുള്ളവർക്കുവേണ്ടി നടത്തപ്പെടുന്നു. ആ സൂര്യൻ വേദത്തിൻെറ മുകൾഭാഗത്തേയും മധ്യഭാഗത്തേയും ഉദ്ധാരണം ചെയ്തു. അതിനുശേഷം ഹവിസ്സ് രൂപികളായ ദേവതകളെ ദർശിച്ചു.
4. ***സ ഹി ദിവഃ സ പൃഥിവ്യാ ഋതസ്ഥാ മഹീ ക്ഷേമം രോദസീ അസ്കഭ തത്. മഹാൻ മഹീ അസ്കഭായദ് വി ജാതോ ദ്യാം സദ്മ പാർഥിവം ച രജഃ.***
ആ പരബ്രഹ്മം സൂര്യരൂപത്തിൽ പ്രഥമമായുത്ഭവിച്ച ആകാശത്തിൻെറ കാരണരൂപവും അതുപോലെ ഭൂമിയുടെ സത്യരൂപത്തിൽ സ്ഥിതമായ ദ്യാവാപൃഥിയിൽ വിനാശഹീനതയേയും സ്ഥാപിക്കുന്നു.
5. ***സ ബുന്ധ്യാ ദാഷ്ട്ര ജനുഷോഭ്യഗ്രം ബൃഹസ്പതിർദേവത തസ്യ സമ്രാട്, അഹര്യച്ഛക്രം ജ്യോതിഷോ ജനിഷ്ടാഥ ദ്യുസന്തൗ വി വസന്തു വിപ്രാഃ,***
സൂര്യരൂപത്തിൽനിന്നും ഉൽപന്നമായ പരബ്രഹ്മം രസാതലാദിലോകങ്ങളിൽ വ്യാപ്തമായിരിക്കുന്നു. ദാനാദിഗുണങ്ങളാൽ യുക്തനായ ബൃഹസ്പതി ഈ ലോകങ്ങളുടെ സ്വാമിയാകുന്നു. സൂര്യനിൽനിന്നും പകൽ ഉത്ഭവിക്കുമ്പോൾ ഋത്വിക്കുകൾ ഹവിർദ്ദാനദ്വാരാ ദേവതകളെ പൂജിക്കണേ.
6. ***നൂനം തദസ്യ കാവ്യോ ഹിനോതി മഹോ ദേവസ്യ പൂർവ്യസ്യ ധാമ, ഏഷ ജജ്ഞേ ബഹുഭിഃ സാകമിത്ഥാ പൂർവേ അർധേ വിഷിതേ സസൻ നു.***
ഋത്വിക്കുകളെ സംബന്ധിച്ചുള്ള യജ്ഞം സൂര്യൻെറ തേജോമണ്ഡലത്തെ ഉദയാചലത്തിലേക്ക് ആനയിക്കുന്നു. പൂർവ്വദിക്കിൽ സ്ഥിതിചെയ്യുന്ന ദേശങ്ങളിൽ ഈ സൂര്യദേവത ഹവിർരതത്തെ ലക്ഷ്യമാക്കിക്കൊണ്ട് അതിവേഗം പ്രത്യക്ഷമാകുന്നു.
7. ***യോഥർവാണം പിതരം ദേവബന്ധു ബൃഹസ്പതിം നമസാവ ച ഗച്ഛാത്, ത്വം വിശ്വേഷാം ജനിതാ യഥാസഃ കവിർദേവോ ന ദഭായത് സ്വധാവാൻ.***
ദേവതകളുടെ ബന്ധുവായ ബൃഹസ്പതിക്കും പ്രജാപതിയായ അഥർവ്വാവിനും നമസ്കാരം. എപ്രകാരം നിങ്ങൾ എല്ലാ ജീവികളേയും ഉൽപാദിപ്പിക്കുന്നുവോ

അപ്രകാരംതന്നെ അന്നത്താൽ യുക്തവുമായിരിക്കണേ. ആ ബൃഹസ്പതി ഹവിർരൂപമാകുന്ന അന്നത്താൽ സമ്പന്നനായി എല്ലാവരുടേയുംമേൽ കൃപയോടു കൂടിയവനായിരിക്കണേ.

**സൂക്തം രണ്ട്**

(ഋഷി–വേനൻ. ദേവത–ആത്മാവ്. ഛന്ദസ്–ത്രിഷ്ടുപ്.)

1. ***യ ആത്മദാ ബലദാ യസ്യ വിശ്വ ഉപാസതേ പ്രശലഷം യസ്യ ദേവാഃ, യോസ്യേശേ ദ്വിപദോ യശ്സുതുഷ്പദഃ കസ്മൈ ദേവായ ഹവിഷാ വിധേമ.***

പ്രജാപതി എല്ലാ വസ്തുക്കൾക്കും ജീവൻ പ്രദാനം ചെയ്യുന്നു. അദ്ദേഹത്തിൻെറ ഭരണത്തിൻകീഴിൽ ജീവിക്കുന്ന ദേവഗണങ്ങളും അദ്ദേഹത്തിനു പൂജ ചെയ്യുന്നു. അദ്ദേഹം ദേവതകളുടേയും മനുഷ്യരുടേയും ശാസകനാകുന്നു. നാം ആ പ്രജാപതിക്ക് ഹവിർ ദ്വാരി പൂജ നടത്തുന്നു.

2. ***യഃ പ്രാണയതോ നിമിഷതോ മഹിത്വൈകോ രാജ ജഗതോ ബഭൂവ, യസ്യ ഛായാമൃതം യസ്യ മൃത്യുഃ കസ്മൈ ദേവായ ഹവിഷാ വിധേമ.***

ശ്വാസോച്ഛ്വാസത്തിൻെറ കാരണരൂപമായ എല്ലാ ജീവികളുടേയും സ്വാമിയായ മൃത്യു നാശത്തിൻെറ സാധനരൂപമായി യാതൊന്നിൻെറ അധീനത്തിൽ എല്ലാ ജീവികളുടേയും മൃത്യു വസിക്കുന്നുവോ ഞങ്ങൾ ആ പ്രജാപതി ദേവന് ഹവിസ്സ് ദ്വാര പൂജ നടത്തുന്നു.

3. ***യം ക്രന്ദസീ അവതശ്ചസ്കഭാനേ ഭിയസാനേ രോദസീ അഹ്വയേഥാം, യസ്യാസൗ പന്ഥാ രജസോ വിമാനഃ കസ്മൈ ദേവായ ഹവിഷാ വിധേമ.***

ക്രന്ദനസ്വഭാവത്തോടുകൂടിയ ജീവികളുടെ ആശ്രയഭൂതയായ ക്രന്ദസി എന്നു നാമമുള്ള ദേവതയുടെ പ്രഭാവത്താൽ ദ്യോവും പൃഥിയും പതിക്കുന്നില്ല. ഇവ താഴേക്കു പതിക്കുമെന്നുള്ള ഭയം കാരണം പ്രജാപതിയുടെ കരച്ചിലിനാൽ ഇവയെ രോദസി എന്നു വിളിക്കുന്നു. ആ ദ്യോവും പൃഥിയും തങ്ങളുടെ രക്ഷാർത്ഥം എതൊരു പ്രജാപതിയെ വിളിച്ചിരിക്കുന്നുവോ അദ്ദേഹത്തിനു ഞങ്ങൾ ഹവിസ്സ് സമർപ്പിക്കുന്നു.

4. ***യസ്യ ദ്യൗർസ്വീ പൃഥിവീ ച മഹീ യസ്മാദ് ഉർവന്തരീക്ഷം, യസ്യാസൗ സൂരോ വിതതോ മഹിത്വാ കസ്മൈ ദേവായ ഹവിഷാ വിധേമ.***

യാതൊരുത്തൻെറ മഹിമയാൽ ആകാശം, ഭൂമി, അന്തരീക്ഷം ഇവ വിശാലമായിരിക്കുന്നുവോ അതുപോലെ ഈ സൂര്യൻ പ്രത്യക്ഷവും ദർശനീയനുമായിരിക്കുന്നുവോ ആ പ്രജാപതിയെ ഞങ്ങൾ ഹവിസ്സിനാൽ പൂജിക്കുന്നു.

5. ***യസ്യ വിശ്വേ ഹിമവന്തോ മഹിത്വാ സമുദ്രേ യസ്യ രസാമി ബാഹു, ഇമാശ്ചാ പ്രദിശോ യസ്യ ബാഹൂ കസ്മൈ ദേവായ ഹവിഷാ വിധേമ.***

യാതൊരുത്തൻെറ മഹിമയാൽ ഈ പവനൻ ഉത്ഭവിച്ചിരിക്കുന്നുവോ നദികൾ സമുദ്രരൂപത്തിൽ പരിണമിച്ചിരിക്കുന്നുവോ യാതൊരുത്തൻെറ ഭുജാരൂപങ്ങൾ ചതുർദിക്കുകളായിരിക്കുന്നുവോ ആ പ്രജാപതിയെ ഞങ്ങൾ ഹവിർദ്വാരാ പൂജിക്കുന്നു.

6. ***ആപോ അഗ്ര വിശ്വമാവൻ ഗർഭ ദധാനാ അമൃതാ ഋതുജ്ഞാഃ, യാസു ദേവേഷ്വധി ആസീത് കസ്മൈ ദേവായ ഹവിഷാ വിധേമ.***

സൃഷ്ടിയുടെ ആരംഭത്തിൽ ജലം പ്രകടമായി പ്രപഞ്ചത്തെ രക്ഷിച്ചിരിക്കുന്നു. ഹിരണ്യഗർഭത്തെ അതു വഹിക്കുകയും ലോകത്തിൻെറ കാരണരൂപമായ ബ്രഹ്മത്തെ അറിഞ്ഞുകൊണ്ട് ലോകത്തെ രക്ഷിക്കുകയും ചെയ്തു. ആ ജലത്തിൻെറ ഗർഭഭൂതമായ പ്രജാപതിദേവനെ ഞങ്ങൾ ഹവിർദാനം ചെയ്തു സന്തുഷ്ടനാക്കുന്നു.

7. ***ഹിരണ്യഗർഭഃ സമവർത്തതാഗ്രേ ഭൂതസ്യ ജാതഃ പതിരേക ആസീത്, സ ദാധാര പൃഥിവീമുത ദ്യാം കസ്മൈ ദേവായ ഹവിഷാ വിധേമ.***

ഹിരണ്യഗർഭൻ സൃഷ്ടിക്കുമുമ്പായി പ്രകടമായി പ്രപഞ്ചത്തിൻെറ അധീശ്വര നായിത്തീർന്നു. ഹിരണ്യഗർഭൻ ആകാശത്തേയും ഭൂമിയേയും ധാരണം ചെയ്തിരുന്നു. ആ പ്രജാപതിയെ ഹവിസ്സിനാൽ പൂജിക്കുന്നു.

8. ***ആതോ വത്സം ജനയന്തീ ഗർമമഗ്രേ സമൈരയൻ,***
***തസ്യോത ജായമാനസ്യോൽവ ആസീദ്ധിരണ്യയഃ കസ്മൈ ദേവായ ഹവിഷാ വിധേമ.***

ഈശ്വരനാൽ ആദ്യമായി സൃഷ്ടിക്കപ്പെട്ട ജലത്തിൽനിന്നുമുള്ള സൃഷ്ടി രചന കാരണം ഈശ്വരനാൽ പ്രദത്തമായ വീര്യത്തെ ഗർഭാശയത്താൽ സ്ഥാപിച്ചു. ആ ഗർഭരൂപമായ ഹിരണ്യഗർഭത്തിൻെറ അണ്ഡവും സ്വർണ്ണമയമായിരുന്നു. ആ പ്രജാപതിയെ ഹവിസ്സിനാൽ പൂജിക്കുന്നു.

### സൂക്തം മൂന്ന്

(ഋഷി-അഥർവൻ. ദേവത-വ്യാഘ്രം. ഛന്ദസ്-അനുഷ്ടുപ്, ഗായത്രി.)

1. ***ഉദിതസ്ത്രയോ ആക്രമൻ വ്യാഘ്രഃ പുരുഷോ വൃകഃ,***
***ഹിരുഗ്ധി യന്തി സിന്ധവോ ഹിരുഗ് ദേവോ വനസ്പതിർഹിരുങ് നമന്തു ശത്രവഃ***

ഗൂഢാശയത്തോടുകൂടിയ നദികൾ എങ്ങനെ അന്തർഹിതമായി പ്രവഹിക്കുന്നുവോ അപ്രകാരംതന്നെ വ്യാഘ്രാദികൾ അന്തർഹിതങ്ങളാകണേ. വ്യാഘ്രം, ചോരൻ, ചെന്നായ് ഇവ മൂന്നും എഴുന്നേറ്റ് മാറിപ്പോകട്ടെ. ഇവരുടെ ശത്രുക്കളും ഇവയെ അന്തർധാനം ചെയ്യിക്കുന്നതിന് വിവശമാക്കട്ടെ.

2. ***പരേണൈതു പഥാ വൃകഃ പരമേണോത തസ്കരഃ,***
***പരേണ ദത്വതീ രജ്ജുഃ പരേണാഘായുരർഷതു.***

ഏതൊരു വഴികളിൽക്കൂടി നാം സഞ്ചരിക്കുന്നുവോ അതിൽക്കൂടി കാട്ടുപട്ടികളും ചെന്നായ്ക്കളും ചരിക്കാതിരിക്കട്ടെ. കള്ളന്മാർ അതിൽനിന്നും അകന്നുപോകട്ടെ. സർപ്പങ്ങളും അതുപോലെ മറ്റുള്ളവരെ ഹിംസിക്കുന്ന ശത്രുക്കളും മറ്റു ഹിംസ്ര ജന്തുക്കളും മറ്റു മാർഗ്ഗങ്ങളിൽക്കൂടി സഞ്ചരിക്കട്ടെ.

3. ***അക്ഷ്യൗ ച തേ മുഖം ച തേ വ്യാഘ്ര ജംഭയാമസി,***
***ആത് സർവാൻ വിംശതിം നഖാൻ.***

ഹേ വ്യാഘ്രമേ! നാം നിൻെറ നേത്രങ്ങളേയും മുഖത്തേയും ഇരുപതു നഖങ്ങളേയും നശിപ്പിക്കുന്നു.

4. ***വ്യാഘ്രം ദത്വതാം വയം പ്രഥമം ജംഭയാമസി,***
***ആദു ഷ്ടേനമഥോ അഹിം യാതുധാനമഥോ കമൂവൃകം.***

ദന്തയുക്തരായ ഹിംസമൃഗങ്ങളിൽ വ്യാഘ്രത്തെ നാം ആദ്യമായി നശിപ്പിക്കുന്നു. പിന്നീട് കള്ളൻ, സർപ്പം, രാക്ഷസൻ മുതലായവയെ കൊല്ലുന്നു.

5. ***യോ അദ്യ സ്തേന ആയതി സ സംപിഷ്ടൗ അപായതി,***
***പഥാമപധ്വംമേനൈത്വിന്ദ്രോ വജ്രേണ ഹന്തു തം.***

ഈ സമയം വന്നുചേരുന്ന കള്ളൻ അടിച്ചോടിക്കപ്പെടുകയും മറ്റു മാർഗ്ഗമധ്യേ ഇന്ദ്രൻെറ വജ്രായുധം അവനെ നശിപ്പിക്കുകയും ചെയ്യട്ടെ.

6. ***മൂർണാ മൃഗസ്യ ദന്താ അപിശീർണാ ഉ പൃഷ്ടയഃ,***
***നിമ്രുക് തഗോധാ ഭവത് നീചായച്ഛശയുർമൃഗഃ.***

വ്യാഘ്രാദികളുടെ ദന്തങ്ങൾ ബലഹീനങ്ങളാകട്ടെ. കൊമ്പുള്ളവയുടെ കൊമ്പുകൾ നശിക്കട്ടെ. അസ്ഥികളും മറ്റും വ്യർത്ഥമായിപ്പോകട്ടെ. ഹേ യാത്രക്കാരാ! ഉടുമ്പെന്ന ജീവിയെ നീ കാണാതിരിക്കട്ടെ. ശയനസ്വഭാവത്തോടുകൂടിയ ഹരിണവും അന്യമാർഗ്ഗത്തിൽക്കൂടി പോകട്ടെ.

7. ***യത് സംയമോ ന വിയമോ വിയമോയന്ന സംയമഃ,***
***ഇന്ദ്രജാഃ സോമജാഃ ആഥർവണമസി വ്യാഘ്രജംഭനം.***

ഇന്ദ്രനിൽനിന്നും സോമനിൽനിന്നും ഉൽപന്നമായ സംയമനം വിപരീതമാകാതിരിക്കട്ടെ. ഹേ ക്രിയാകലാപ! നീ മഹർഷി അഥർവനാൽ കാണപ്പെട്ടവ

നാകുന്നു. തീർച്ചയായും നീ വ്യാഘ്രാദികളായ ഭയങ്കരജീവികളെ നശിപ്പിച്ചു കളയുന്നു.

**സൂക്തം നാല്**

(ഋഷി-അഥർവൻ. ദേവത-വനസ്പതി. ഛന്ദസ്-അനുഷ്ടുപ്, ഉഷ്ണിക്.)

1. ***യാം ത്വാ ഗന്ധർവോ അഖനദ് വരുണായ മൃതഭ്രജേ,***
***യാം ത്വാ വയം ഖനാമസ്യോഷധിം ശേപഹർഷണിം.***

വരുണൻെറ വീര്യം നശിച്ചുപോയതിനുമേൽ വീണ്ടും വീര്യപ്രാപ്തിക്കുവേണ്ടി യാതൊ ന്നിനെ ഗന്ധർവ്വൻ മാന്തി എടുത്തുകൊണ്ടുവന്നുവോ, ഹേ കൈഥാ! (ഒരു മരുന്ന്) നാം ശക്തിവർദ്ധകഔഷധമായ നിന്നെ കുഴിച്ചെടുക്കുന്നു.

2. ***ഉതുഷാ ഉദു സൂര്യ ഉദിദം മാമകം വചഃ,***
***ഉദേജതു പ്രജാപതിർവൃഷാ ശുഷ്മേണ വാജിനോ.***

സൂര്യൻ ശ്രേഷ്ഠമായ വീര്യത്താൽ സമ്പന്നമാക്കട്ടെ, അദ്ദേഹത്തിൻെറ പത്നി ഉഷാദേവി വീര്യത്താൽ അഭിവൃദ്ധിപ്പെടുത്തട്ടെ. എൻെറ ഈ മന്ത്രം വീര്യത്താൽ സമ്പന്നമാക്കപ്പെടട്ടെ. പ്രജാപതിദേവൻ വീര്യത്താൽ യുക്തമായ കാമേന്ദ്രിയ ത്തെ അരോഗദൃഢമാക്കട്ടെ.

3. ***യഥാ സ്മ തേ വലിരോഹതോƒഭിതപ്തമിവാനതി,***
***തതസ്തേ ശുഷ്മവത്തരമിയം കൃണോതേ്വാഷധിഃ.***

ഹേ വീരേച്ഛുവായ പുരുഷാ! നിൻെറ പുത്രപൗത്രാദികളുടെ കാരണ രൂപം പുമ്യാജകനാഗത്തിൻെറ ഫണത്തിനുസമാനം പ്രവർത്തിക്കുവാൻ കഴിയട്ടെ. അതിനുവേണ്ടി ഈ ഔഷധം നിന്നെ അതുല്യവീര്യത്താൽ സമ്പന്നനാക്കട്ടെ.

4. ***ഉഛുഷ്മീഷവീനാം സാര ഋഷഭാണം,***
***സം പുംസാമിന്ദ്രം വൃഷ്ണ്യമസ്മിൻ ധേഹി തനൂവശിൻ,***

ഈ ഔഷധി അത്യന്തം വീര്യത്തോടുകൂടിയതാകുന്നു. ഇത് വൃഷഭങ്ങളിലും സാരരൂപമാകുന്നു. ഈ ഔഷധി ഈ പുരുഷനെ വീര്യത്താൽ യുക്തനാക്കട്ടെ. ഹേ ഇന്ദ്രാ! ഈ പുരുഷൻെറ ശരീരത്തിൽ വീര്യത്തെ ധരിപ്പിക്കുന്നവനാകണേ.

5. ***അപാം രസ പ്രഥമജോƒഥോ വനസ്പതീനാം,***
***ഉത സോമസ്യ ഭ്രാതാസ്യുതാശമസി വൃഷ്ണ്യം.***

ഹേ കൈഥിൻെറ (വിളാർമരം) മൂലികേ! നീ ജലമഥനകാലത്തിൽ ഉത്ഭവിച്ച അമൃതമയവും സോമൻെറ സജാതീയവുമാകുന്നു. നീ അംഗിരസ്സിൻെറ മന്ത്ര ബലത്താൽ സ്വയം വീര്യരൂപത്തിലായിത്തീർന്നു.

6. ***അദ്യാഗ്നേ അദ്യ സവിതരദ്യ ഹവി സരസ്വതി,***
***അദ്യാസ്യ ബ്രഹ്മണസ്പതേ ധനുരിവാ താനയാ പസ.***

ഹേ അഗ്നീ! ഈ വീര്യാഭിലാഷിയുടെ ശരീരാംഗത്തെ വീര്യയുക്തമാക്കി ശക്തിയെ പ്രദാനം ചെയ്യണേ. ഹേ സൂര്യാ! ഹേ സരസ്വതീ! ഹേ ബ്രഹ്മണസ്പതേ! നിങ്ങൾ വീര്യത്തെ ആഗ്രഹിക്കുന്ന ഇവൻെറ അംഗത്തെ രോഗരഹിതമാക്കി ത്തീർക്കൂ.

7. ***ആഹംതമോമി തേ പസോ അധി ജ്യാമിവ ധന്വനി,***
***ക്രമസ്വർശഇവ രോഹിതമനവഗ്ലായതാ സദാ.***

വീര്യത്തെ അഭിലഷിക്കുന്ന ഹേ പുരുഷാ! ഞാൻ നിൻെറ അവയവത്തെ വീര്യ യുക്തമാക്കുന്നു. അതിനാൽ നീ വൃഷഭത്തിനു സമാനം നൃത്തം ചെയ്തുകൊണ്ട് തൻെറ പത്നിയെ പ്രാപിക്കൂ.

8. ***അശ്വസ്യാശ്വതരാസ്യാജസ്യ പേത്വസ്യ ച,***
***അഥ ഋഷഭസ്യ യേ വാജാസ്താനസ്മിൻ ധേഹി തനൂവശിൻ.***

ഹേ ഔഷധീ! അശ്വം, വൃഷഭം, മണ്ഡൂകം, കോവർകഴുത മുതലായവയിൽ കാ ണപ്പെടുന്ന വീര്യംപോലെ തന്നെയുള്ള വീര്യത്തെ ഈ പുരുഷൻെറ ശരീര ത്തിലും സ്ഥാപിക്കൂ.

### സൂക്തം അഞ്ച്

(ഋഷി-ബ്രഹ്മാവ്. ദേവത-വൃഷഭം. ഛന്ദസ്-അനുഷ്ടുപ്, ത്രിഷ്ടുപ്.)

1 ***സഹസ്രശൃംഗോ വൃഷഭോഃ യഃ സമുദ്രാദുദാചരത്,***
***തേനാ സഹസ്യേ നാ വയം നി ജനാൻത്സ്വാപയാമസി.***

അഭിലാഷങ്ങളെ സാധിക്കുന്നവനും മഴയെ പെയ്യിക്കുന്നവനും സഹസ്രകിരണനുമായ സൂര്യൻ ആകാശത്തിൽ ഉദിക്കുന്നു. ശത്രുക്കളെ നശിപ്പിക്കുന്ന സൂര്യനാൽ, ഉണർന്നിരിക്കുന്നവരായ നമ്മളെ നിദ്രായുക്തരാക്കുന്നു.

2. ***ന ഭുമിം വാതോ അതി വാതി നാതി പശ്യതി കപൂചന,***
***സ്ത്രീയശ്ചഃ സർവാഃ സ്വാപയ ശു ശ്ചേന്ദ്രസഖാ ചരത്.***

വായു അധികം ചലിക്കാതിരിക്കട്ടെ. യാതൊരു മനുഷ്യർക്കും കാണുവാൻ കഴിയാതെ വരട്ടെ. ഹേ വായുഭഗവാനേ! നിങ്ങൾ ഇന്ദ്രന്റെ മിത്രമാകുന്നു. എല്ലാ സ്ത്രീകളേയും പട്ടികളേയും നിദ്രയ്ക്കു വശീഭൂതരാക്കണേ.

3. ***പ്രോഠേശയാസ്തല്പേശയാ നാരീര്യാ വഹ്യശീവരീഃ,***
***സ്ത്രീയോ യാഃ പുണ്യഗന്ധയസ്താഃ സർവാഃ സ്വാപയാമസി.***

യാതൊരു സ്ത്രീകൾ കട്ടിലിലോ തിണ്ണയിലോ നിദ്രയിലായിരിക്കുന്നുവേ യാതൊരു സ്ത്രീകൾ പല്ലക്കു മുതലായവ വഹിക്കുന്നവരായിരിക്കുന്നുവോ യാതൊരു സ്ത്രീകൾ പുണ്യഗന്ധ എന്നു വിളിക്കപ്പെടുന്നുവോ അങ്ങനെയുള്ള സ്ത്രീകളെ ഞാൻ നിദ്രയ്ക്കു വിധേയരാക്കുന്നു.

4. ***എജദേജദജഗ്രഭം ചക്ഷുഃ പ്രാണമജഗ്രഭം,***
***അങ്ഗാന്യജഗ്രഭം സർവാ രാത്രീണാമതിശർവരേ.***

എല്ലാ ജംഗമജീവികളേയും നാം ഉറക്കിയിരിക്കുന്നു. അവരുടെ കാഴ്ചശക്തിയെ ഞാൻ ഗ്രസിച്ചിരിക്കുന്നു, പ്രാണേന്ദ്രിയങ്ങളും എന്റെ അധീനതയിലായിരിക്കുന്നു. അവരുടെ കൈകാലുകൾ മുതലായ എല്ലാ അവയവങ്ങളും അർദ്ധരാത്രിയിൽത്തന്നെ ഞാൻ എനിക്കു വശഗമാക്കിയിരിക്കുന്നു.

5. ***യ ആസ്തേ യശ്ചരതി യശ്ച തിഷ്ഠത് വിപശ്യതി,***
***തേഷാം സം ദധ്മോ അക്ഷീണി യഥേദം ഹർമ്യംതഥാ.***

ഞാൻ പോകുന്ന സമയം യാതൊരുത്തൻ ചുറ്റിസഞ്ചരിച്ചുകൊണ്ടിരിക്കുന്നുവോ അങ്ങിങ്ങു സൂക്ഷ്മവീക്ഷണം നടത്തുന്നുവോ എപ്രകാരം ഈ ഭവനത്തെ കാണുന്നതിനുള്ള ശക്തിരഹിതനായിരിക്കുന്നുവോ, അപ്രകാരംതന്നെ ഞാൻ അവരെല്ലാവരുടേയും നേത്രങ്ങളെ ബന്ധിക്കുന്നു.

6. ***സ്വപ്തു മാതാ സ്വപ്തു പിതാ സ്വപ്തു ശ്വാ സ്വപ്തു വിശ്പതിഃ,***
***സ്വപ്നന്ത്വസ്യൈ ജ്ഞാതയഃ സ്വപ്ത്വയമമഭിതോ ജനഃ.***

യാതൊരു സ്ത്രീയെ ഞാൻ നിദ്രാവശകയാക്കുവാനാഗ്രഹിക്കുന്നുവോ അവളുടെ മാതാവ്, പിതാവ്, ഗൃഹരക്ഷകൻ, ശ്വാനൻ, ഗൃഹസ്വാമി മുതലായ എല്ലാവരും നിദ്രാമഗ്നരാകട്ടെ.

7. ***സ്വപ്ന സ്വപ്നാദികരണേന സർവം നി ഷ്വാപയാ ജനം,***
***ഓത്സുര്യമന്യാൻത്സ്വാപയാവ്യുഷം ജാഗൃതാദഹമിന്ദ്രഇവാരിഷ്ടോ അക്ഷിതഃ.***

ഹേ സ്വപ്നങ്ങളുടെ അധിഷ്ഠാനദേവതേ! ഇവരെ സൂര്യോദയംവരെ നിദ്രാമഗ്നരാക്കൂ. എല്ലാവരും ഉറങ്ങുന്നതിനാൽ ഞാൻ ഹിംസിക്കപ്പെടാതെ പ്രഭാതംവരെ ഉണർന്നിരിക്കുവാൻ കഴിവുള്ളവനാകണേ.

## അനുവാകം രണ്ട്

### സൂക്തം ആറ്

(ഋഷി-ഭൃഗു. ദേവത-ബ്രാഹ്മണൻ. ഛന്ദസ്-അനുഷ്ടുപ്)

1. ***ബ്രാഹ്മണയോ ജജ്ഞേ പ്രഥമോ ദശശീർഷോ ദശാസ്യഃ,***
***മ സോമം പ്രഥതഃ പപൗ സ ചകാരാരസം വിഷം.***

തക്ഷകസർപ്പം ബ്രാഹ്മണനാകുന്നു. ഇതിന് പത്തു ഫണങ്ങളും പത്തുമുഖങ്ങളുമുണ്ട്. ഇവൻ ക്ഷത്രീയന്മാരിൽ പ്രഥമനായതുകാരണം ആകാശസ്തമായ സോമരസത്തെ പാനം ചെയ്തു. ആ സോമരസത്തെ പാനം ചെയ്ത ബ്രാഹ്മണൻ കന്ദമൂലഫലങ്ങളിൽനിന്നും ഉൽപ്പന്നമാകുന്ന ഈ വിഷത്തെ നിഷ്ഫലമാക്കട്ടെ.

2. ***യാവതീ ദ്യാവാപൃഥിവീ വരിൻണാ യാവത് സപ്തസിന്ധവോ വിതഷ്ഠിരേ,***
***വാച വിഷസ്യ ദൂഷണീം താമിതോ നിരവാദിഷം.***

ആകാശവും ഭൂമിയും എത്രയോ അളവിൽ വിസ്തൃതമായിരിക്കുന്നുവോ സമുദ്രം എത്രമാത്രം വ്യാപിച്ചുകിടക്കുന്നുവോ ആ സ്ഥലങ്ങളിലുള്ള കന്ദമൂലഫലങ്ങളുടെ വിഷത്തെ അകറ്റിക്കളയുന്നതിനു മന്ത്രയുക്തമായ വാണിയെ പ്രയോഗിക്കുന്നു.

3. ***സുപർണസ്ത്വാ ഗരുത്മാൻ വിഷം പ്രഥമമാവയത്,***
***നാമീമദോ നാരൂരുപ ഉതാസ്മാ അഭവഃ പിതു.***

ഹേ വിഷമേ! വൈനതേയനായ ഗരുഡൻ നിന്നെ ആദ്യമായി ഭക്ഷിച്ചിരുന്നു അതിനാൽ നീ അതിനെ സംബന്ധിച്ചിടത്തോളം അന്നത്തിനു തുല്യമാകുന്നു.

4. ***യസ്ത ആസ്യത് പഞ്ചാംഗു രിർവക്രാച്ചിദധി ധന്വനഃ,***
***അപസ്കംഭസ്യ ശല്യാന്നിരവോചമഹം വിഷം.***

അഞ്ചു വിരലുകളോടുകൂടിയ യാതൊരു ഭുജം നിന്നെ മുഖയന്ത്രത്തിൽക്കൂടി ശരീരത്തിലേക്കു തള്ളിവിട്ടിരിക്കുന്നുവോ ആ വിഷത്തേയും വിഷത്തെക്കൊണ്ടു വന്ന ഭുജത്തേയും ഞാൻ അടയ്ക്കാമരത്തിൻെറ കഷണങ്ങളാൽ മന്ത്രശക്തിയോടുകൂടി നിഷ്പ്രഭാവമാക്കുന്നു.

5. ***ശല്യാദ് വിഷം നിരവോച പ്രാജ്ഞനാദുത പർണധേഃ,***
***അപാഷ്ഠാഛംഗാത് കുല്മലാന്നിരവോചമഹം വിഷം.***

ബാണമുനയിൽക്കൂടി ശരീരത്തിനുള്ളിൽ പ്രവേശിച്ചിരിക്കുന്ന വിഷത്തെ ഞാൻ മന്ത്രബലത്താൽ അകറ്റിക്കളയുന്നു. ഇലകളിൽനിന്നും കൊമ്പുകളിൽനിന്നും മലമൂത്രാദികളിൽനിന്നും ഉണ്ടാകുന്ന വിഷങ്ങളേയും മന്ത്രശക്തിയാൽ വേർപെടുത്തുന്നു.

6. ***അരസ്ത ഇഷോ ശല്യോഽഥോ തേ അരസം വിഷം,***
***ഉതാരസസ്യ വൃക്ഷസ്യ ധനുഷ്ടേ അരസാരസം.***

ഹേ ബാണമേ! നിൻെറ വിഷയുക്തമായ മുന നിർവീര്യമാകട്ടെ, നിൻെറ വിഷം നിഷ്ഫലമാകട്ടെ. പിന്നെ ധനുസ്സും വ്യർത്ഥമായിത്തീരട്ടെ.

7. ***യേ അപീഷൻ യേ അദിഹൻ യ ആസ്യൻ യേ അവാകസൃജൻ,***
***സർവേ തേ ബധ്രയഃ കൃതാ വധ്രിർവിഷഗിരിഃ കൃത.***

വിഷം കലർന്ന ഔഷധം തരുന്നവർ, ദൂരെനിന്നും വിഷത്തെ എറിഞ്ഞു തരുന്നവർ, അടുക്കൽനിന്ന് ഭക്ഷണത്തിലും, ജലത്തിലും വിഷം കലർത്തുന്നവർ ഇങ്ങനെയുള്ള എല്ലാ വിഷദാതാക്കളേയും അതുപോലെ വിഷോൽപ്പത്തിയുടെ കാരണരൂപങ്ങളായ പർവതാദികളേയും ഞാൻ നിർവീര്യമാക്കിയിരിക്കുന്നു.

8. ***വധ്രയസ്തേ ഖനിതാരോ ബധ്രിസ്ത്വമസ്യോഷധേ,***
***ബധ്രിഃ സ പർവ്വതോ ഗിരിര്യതോ ജാതമിദം വിഷം.***

ഹേ വിഷയുക്തമായ ഔഷധീ! നിന്നെ മാന്തിയെടുക്കുന്നവർ നിർവീര്യന്മാരാകട്ടെ. നീ മന്ത്രശക്തിയാൽ നിഷ്പ്രഭാവത്തോടുകൂടിയതാകട്ടെ. ഏതൊരു പർവതത്തിൽ ഈ വിഷയുക്തങ്ങളായ കന്ദമൂലഫലാദികൾ ഉൽപന്നമാകുന്നുവോ ആ പർവതം പോലും നിർവീര്യമായിത്തീരട്ടെ.

### സൂക്തം ഏഴ്

(ഋഷി-ഗരുത്മൻ. ദേവത-വനസ്പതി. ഛന്ദസ്-അനുഷ്ടുപ്.)

1. ***വാരിദം വാതയാതൈ വരണാവത്യാമധി,***
***തത്രാമൃതസ്യാസിക്തം തേനാ തേ വാരയേ വിഷം.***

വരണവൃക്ഷത്തെ (നീർമാതളം) ഉൽപ്പാദിപ്പിക്കുന്ന വരണാവതി നദിയിലെ ജലം നമ്മിലുള്ള വിഷത്തെ അകറ്റിക്കളയട്ടെ. ഇതിലെ ജലത്തിൽ സ്വർഗത്തിലെ

അമൃതത്തിന്റെ സ്വരൂപം വിരാചിക്കുന്നു. ആ അമൃതമയമായ ജലത്താൽ കന്ദാദികളാൽ ഉൽപന്നമായ നിന്റെ വിഷത്തെ ഞാൻ മാറ്റുന്നു.

2. ***അരസം പ്രാച്യം വിഷമരസം യദുദീച്യം,***
***അഥേദമധരാച്യം കരംഭേണ വി കല്പതേ.***

പൂർവ്വദിക്കിലെ വിഷം നിർവീര്യമാകട്ടെ, ഉത്തരദക്ഷിണങ്ങളായ എല്ലാ ദിക്കുകളിലേയും വിഷം മന്ത്രശക്തിയാൽ ശക്തിഹീനമായി ഭവിക്കട്ടെ.

3. ***കരംഭം കൃത്വാ തിര്യം പീവസ്പാകമുദാരഥിം,***
***ക്ഷുധാ കില ത്വാ ദുഷ്ടനോ ജക്ഷിവാൻത്സ ന രൂരുപ.***

ഹേ വിഷമേ! നീ ശരീരത്തെ ദുഷിപ്പിക്കുന്നതാകുന്നു. നിന്നെ അറിയാതെ ഭക്ഷച്ചതിൽ നിന്നുണ്ടായ വേദനയെ ഈ മനുഷ്യൻ നാശമായിക്കരുതുന്നു. നീ ഇവനെ ചേതനാരഹിതനാക്കണേ.

4. ***വി തേ മർദ മദാവതി ശരമിവ പാതയാമസി,***
***പ്ര ത്വാ ചരുമിവ യേഷന്തം വചസാ സ്ഥാപയാമസി.***

ചൈതന്യരഹിതമാക്കുന്ന ഹേ ഔഷധീ നിന്റെ വിഷത്തെ നാം വില്ലിൽ നിന്നും പാഞ്ഞുപോകുന്ന ശരംകണക്കെ ശരീരത്തിൽനിന്നും അകറ്റിക്കളയുന്നു. ഹേ വിഷമേ! രഹസ്യമായിപ്പോകുന്ന ദൂതനു സമാനം നിന്നെ ഗുപ്തരൂപത്തിൽ ശരീരത്തിന്റെ അംഗപ്രത്യംഗങ്ങളിൽനിന്നും മന്ത്രശക്തിയാൽ മാറ്റിക്കളയുന്നു.

5. ***പരി ഗ്രാമമിവാചിതം വചസാ സ്ഥാപയാമസി,***
***തിഷ്ഠാ വൃക്ഷഇവ സ്ഥാമ്ന്യഭ്രിഖാതേ ന രൂരുപഃ.***

ഹേ മാന്തിയെടുക്കുന്ന ഔഷധീ! നീ വൃക്ഷത്തിനു തുല്യം സ്വന്തമായ സ്ഥാനത്തുതന്നെ ഉറച്ചുനിൽക്കൂ; ഈ പുരുഷനെ ബോധശൂന്യനാക്കാതെ, ഞാൻ നിന്റെ വിഷത്തെ മന്ത്രരൂപങ്ങളായ വാണിയാൽ ദൂരേയ്ക്കു മാറ്റിക്കളയുന്നു.

6. ***പാവസ്തൈസ്ത്വാ പര്യക്രീണൻ ദൂർശോഭിരജിനൈരുത,***
***പ്രക്രീരസി ത്വമോഷധേ ƒഭ്രിഖാതേ ന രൂരുപഃ.***

ഹേ വിഷപൂർണ്ണമായ ഔഷധീ! മഹർഷിമാർ നിന്നെ ശുദ്ധിചെയ്യുന്നതിനു വേണ്ടി ക്രയം ചെയ്തിരിക്കുന്നു. നീ ഹരിണചർമ്മങ്ങൾക്കു പകരമായി ക്രയം ചെയ്യപ്പെട്ടിരിക്കുന്നു. അതിനാൽ നീ ക്രയം ചെയ്യപ്പെട്ട് ഇവിടെനിന്നും അകന്നുപോകയും ഈ പുരുഷനെ അചേതനനാക്കാതിരിക്കുകയും ചെയ്യൂ.

7. ***അനാപ്താ യേ വഃ പ്രഥമാ യാനി കർമാണി ചക്രിരേ,***
***വീരാൻ നോ അത്ര മാ ദഭൻ തദ് വ ഏതത് പുരോ ദധേ.***

ഹേ പുരുഷാ! യാതൊരു ശത്രുക്കൾ യജ്ഞാദികളായ പ്രധാനകർമ്മങ്ങൾ നടത്തുന്നുവോ അവർ തങ്ങളുടെ മുഖ്യകർമ്മങ്ങളാൽ നമ്മുടെ പുത്രപൗത്രാദികളുടെ നാശകന്മാരാകാതിരിക്കണേ. ഇതിൽനിന്നു രക്ഷിക്കുന്നതിനു വേണ്ടി ചികിത്സാരൂപങ്ങളായ കർമ്മങ്ങളെ ഞാൻ ആരംഭിക്കുന്നു.

**സൂക്തം എട്ട്**

(ഋഷി–പ്രഥർവാങ്ഗിരസ്. ദേവത–രാജ്യാഭിഷേകം, അപ്പ്. ഛന്ദസ്–ത്രിഷ്ടുപ്, അനുഷ്ടുപ്.)

1. ***ഭൂതോ ഭൂതേഷു പയ ആ ദധാതി സ ഭൂതാനാമധിപതിർവഭൂവ,***
***തസ്യ മൃത്യുശ്ചരതി രാജസൂയം സ രാജാ രാജ്യമനു മന്യതാമിദം.***

അഭിഷിക്തരായി ഐശ്വര്യത്തെ പ്രാപിച്ചവനും എല്ലാ ജീവികൾക്കും അന്നത്തെ ദാനം ചെയ്യുന്നവനുമായ രാജാവുതന്നെ എല്ലാ ജീവികളുടേയും സ്വാമിയാകുന്നു. യമരാജൻ എല്ലാ ജീവികളുടെമേലും ഭരണം നടത്തുകയും ദുഷ്ടരെ ദണ്ഡിപ്പിക്കുകയും ചെയ്യുന്നതു നിമിത്തം രാജാവിനെക്കൊണ്ട് രാജസൂയ യജ്ഞം നടത്തിക്കുന്നു.

2. ***അഭി പ്രഹി മാപ വേന ഉഗ്രശ്ചേത്താ സപത്നഹാ,***
***ആ തിഷ്ഠ മിത്രവർധന തുഭ്യം ദേവാ അധി ബ്രൂവൻ.***

ഹേ രാജൻ! ആന, അശ്വം, രഥം, രാജസിംഹാസനം മുതലായവയോട് ഉദാസീനനാകാതെ നിങ്ങൾ കാര്യാകാര്യങ്ങളുടെ ജ്ഞാതാവും മഹാബലിയും ആകുന്നു. ഇന്ദ്രാദിദേവതകൾ നിങ്ങളെ സ്വന്തമെന്നു പറയട്ടെ.

3. ***ആ തിഷ്ഠന്തം പരി വിശ്വ അഭൂഷഞ്ച്ഛരിയം വസാനശ്ചരതി സ്വരോചിഃ,***
***മഹത് തത് വൃഷ്ണാ അസുരസ്യ നാമാ വിശ്വരൂപോ അമൃതാനി തസ്ഥൗ.***

സിംഹാസന രൂഢനായിരിക്കുന്ന രാജാവിനെ എല്ലാവരും സേവിക്കുകയും രാജാവ് പ്രജാപരിപാലനത്തിൽ തല്പരനായിരിക്കുകയും ചെയ്യട്ടെ. അഭിഷേകത്തിൽനിന്നും ഉൽപന്നമായ രാജൈശ്വര്യങ്ങൾ എല്ലാ ദിഗന്തങ്ങളിലും വ്യാപ്തമാകയും ഭയത്രസ്തരായ ശത്രുക്കൾ ഓടിപ്പോവുകയും ചെയ്യട്ടെ. ഈ രാജാവ് ശത്രു, മിത്രം, സ്ത്രീ ഇവരോട് വിവിധരീതിയിൽ പെരുമാറിക്കൊണ്ട് ദണ്ഡനം, യുദ്ധം, അദ്ധ്യയനം മുതലായ കാര്യങ്ങളെ നടത്തുന്നവനായിത്തീരട്ടെ.

4. ***വ്യാഘ്രോ അധി വൈയാഘ്രേ വി ക്രമസ്വ ദിശോ മഹീഃ,***
***വിശസ്ത്വാ സർവാ വാഞ്ഛന്ത്വാപോ ദിവ്യഃ പയസ്വതീഃ***

ഹേ രാജൻ! വ്യാഘ്രചർമ്മത്തിന്മേലിരുന്നുകൊണ്ട് പൂർവ്വാദിക്കുകളെ ജയിക്കൂ. നിങ്ങൾ തേജസ്വിയാകട്ടെ. നിങ്ങളെ ഈ എല്ലാ പ്രജകളും തങ്ങളുടെ അധിപതിയായി സ്വീകരിക്കട്ടെ. നിങ്ങളുടെ രാജ്യത്തിൽ അനാവൃഷ്ടിരൂപത്തോടുകൂടിയ ദുർഭിക്ഷാവസ്ഥ സംജാതമാവാതിരിക്കട്ടെ.

5. ***യാ ആപോ ദിവ്യാഃ പയസാ മദന്ത്യന്തരീക്ഷ ഉത വാപൃഥിവ്യാം,***
***താസാം ത്വാ സർവാസാമപാമഭിഷിഞ്ചാമി വചസാ.***

ഹേ രാജൻ! യാതൊരു സ്വർഗ്ഗീയജലം ജീവികൾക്കു തൃപ്തികരമായിരിക്കുന്നുവോ യാതൊരു ജലം പൃഥിയിലും അന്തരീക്ഷത്തിലും സ്ഥിതമായിരിക്കുന്നുവോ ത്രിലോകങ്ങളിൽ വ്യാപ്തമായിരിക്കുന്ന ആ ജലത്തിൻെറ അപരിമിതമായ ശക്തി വിശേഷത്തോടുകൂടിയ രസത്താൽ നിന്നെ ഞാൻ അഭിഷിക്തനാക്കുന്നു.

6. ***അഭി ത്വാ വർചസാസിചന്നാപോ ദിവ്യാഃ പയസ്വതീഃ,***
***യഥാസോ മിത്രവർധനസ്തഥാ ത്വാ സവിതാ കരത്.***

ഹേ രാജൻ! ദിവ്യജലം അതിൻെറ തേജസ്സിനാൽ നിങ്ങളെ നനയ്ക്കട്ടെ. നിങ്ങൾക്കു നിങ്ങളുടെ മിത്രങ്ങളെ ഏതു സ്ഥിതിയിൽ അഭിവൃദ്ധിപ്പെടുത്താൻ കഴിയുന്നോ അതിനുവേണ്ടി സൂര്യൻ നിങ്ങളെ ശക്തനാക്കട്ടെ.

7. ***ഏനാ വ്യാഘ്രം പരിസ്ഷവജാനാഃ സിംഹം ഹിന്വന്തി മഹതേ സൗഭഗായ,***
***സമുദ്രം ന സുഭുവസ്തസ്ഥിവാംസം മർമൃ ജ്യന്തേ ദ്വീപിനമപ്സ്വന്തഃ.***

ധീരനായ രാജാവിനെ ഈ ജലം മാതാവിനു തുല്യം സന്തോഷിപ്പിക്കുകയും സൗഭാഗ്യ പ്രാപ്തിക്കായി വീര്യത്താൽ തൃപ്തിപ്പെടുത്തുകയും ചെയ്യുന്നു. നദീരൂപമാകുന്ന ജലം എപ്രകാരം സമുദ്രത്തെ സമ്പന്നമാക്കുന്നുവോ അങ്ങനെതന്നെ അഭിഷേകസമയത്ത് രാജാവിനെ തൃപ്തനാക്കുന്നു. സേവകഗണം, വസ്ത്രം, മുകുടം, അലങ്കാരം ആദിയായവയാൽ രാജാവിനെ സുശോഭിതനാക്കുന്നു.

സൂക്തം ഒൻപത്
(ഋഷി–ഭൃഗു. ദേവത–ത്രൈകകുദാഞ്ജനം. ഛന്ദസ്–അനുഷ്ടുപ്, പംക്തി)

1. ***ഏഹി ജീവം ത്രായമാണം പർവ്വതസ്യാസ്യക്ഷ്യം,***
***വിശ്വേഭിർദേവൈർദത്തം പരിധിർജീവനായ കം.***

ഹേ അഞ്ജനമണീ! നീ ത്രിക്കുദ് പർവ്വതത്തിൻെറ ചക്ഷുരൂപമാകുന്നു. നീ ജീവൻ ധാരികളെ സംരക്ഷണം ചെയ്തുകൊണ്ടു വിരാജിക്കുന്നു. ഇന്ദ്രാദികളായ എല്ലാ ദേവന്മാരും രോഗരഹിതന്മാരായിരിക്കുന്നതു കാരണം നിന്നെ പരിവേഷരൂപത്തിൽ പ്രദാനം ചെയ്തിരിക്കുന്നു.

2. ***പരിപാണം പുരുഷാണം പരിപാണം ഗവാമസി,***
***അശ്വാ നാമർവതാം പരിപാണായ തസ്ഥിഷേ.***
ഹേ ത്രിക്കുദ് പർവ്വതത്തിലെ അഞ്ജനമേ! നീ മനുഷ്യർ, ഗോക്കൾ, അശ്വങ്ങൾ മുതലായവയുടെ സംരക്ഷണാർത്ഥം സ്ഥിതിചെയ്യൂ.
3. ***ഉതാസി പരിപാണം യാതുജംഭാനമാഞ്ജന,***
***ഉതാമൃതസ്യ ത്വം വേത്ഥാ ഥോ അസി ജീവഭോജനമഥോ ഹരിതഭേഷജം.***
അതിനാൽ നയനങ്ങളെ സ്വച്ഛമാക്കുന്നു. രാക്ഷസാദികളുടെ പീഡനങ്ങളെ നശിപ്പിക്കുന്ന അഞ്ജനമേ! നീ ആകാശത്തിൽ സ്ഥിതി ചെയ്യുന്ന അമൃതത്തിൻെറ ജ്ഞാതാവും ജീവിക്കുന്ന ജീവികളുടെ കഷ്ടതകളെ നശിപ്പിക്കുന്നവനുമാകുന്നു. നീ പാണ്ഡുരോഗങ്ങൾ മുതലായവയേയും നിശ്ശേഷം നശിപ്പിക്കുന്നു.
4. ***യസ്യാഞ്ജന പ്രസപസ്യങ്ഗമങ്ഗ പരുഷ്പരുഃ,***
***തതോ യക്ഷ്മം വി ബാധസ ഉഗ്രോ മധ്യമശീരിവ.***
ഹേ അഞ്ജനമേ! നീ യാതൊരുത്തൻെറ ശരീരത്തിൽ വ്യാപിച്ചിരിക്കുന്നുവോ അവൻെറ ശരീരത്തെ ക്ഷയരഹിതമാക്കുന്നതിൽ വായുവിനുതുല്യം പ്രചണ്ഡവേഗത്തോടുകൂടിയതാകൂ.
5. ***നൈനം പ്രാപ്തോതി ശപഥോ ന കൃത്യാ നാഭിശോചനം,***
***നൈനം വിഷ്കന്ധമശ്നുതേ യസ്ത്വാ ബിഭർത്യാഞ്ജന.***
ഹേ അഞ്ജനമേ! യാതൊരു പുരുഷൻ നിന്നെ വ്യവഹൃതമാക്കുന്നുവോ അവനെ മറ്റുള്ളവരുടെ ശാപം ഒരുവിധത്തിലും തീണ്ടുകയില്ല. അന്യരാൽ നടത്തപ്പെടുന്ന ആഭിചാരരൂപങ്ങളായ കൃത്യങ്ങളും അതുപോലെ ശോകം, വിഘ്നം മുതലായവയും അവനെ പ്രാപിക്കുന്നില്ല.
6. ***അസന്മന്ത്രാദ് ദുഷ്വപ്ന്യാദ് ദുഷ്കൃതാച്ഛമലാദുത,***
***ദുർഹാർദശ്ചക്ഷുഷോ ഘോരാത് തസ്മാന്നഃ പാഹ്യാഞ്ജന.***
ഹേ അഞ്ജനമണീ! ആഭിചാരാത്മകങ്ങളായ ദുർമന്ത്രങ്ങളിൽനിന്നും ആ മന്ത്രങ്ങൾ മൂലം സംഭവിക്കാവുന്ന കഷ്ടതകളിൽനിന്നും ദുഷ്ടബുദ്ധികളിൽനിന്നും മറ്റുള്ളവരുടെ ക്രൂരദൃഷ്ടികളിൽനിന്നും നീ എന്നെ രക്ഷിക്കൂ.
7. ***ഇദം വിദ്വാനാഞ്ജനസത്യം വക്ഷ്യാമി നാനൃതം,***
***സനേയമശ്വ ഗാമഹമാത്മാനം തവ പൂരുഷ.***
ഹേ അഞ്ജനമേ! ഞാൻ നിൻെറ മഹിമയെ അറിയുന്നു. അതിനാൽ ഞാനിക്കാര്യം മിഥ്യയായി പറയുന്നതല്ല. ഞാൻ ഭൃത്യന്മാർ, ഗോക്കൾ, അശ്വങ്ങൾ തുടങ്ങിയ എല്ലാത്തിനും സേവനംചെയ്യും.
8. ***ത്രയോ ദാസാ ആഞ്ജനസ്യ തക്മാബലാസ ആദദിഃ,***
***വർഷിഷ്ഠഃ പർവതാനാം ത്രികകുന്നാമ തേ പിതാ.***
ജീവിതത്തെ കഷ്ടപ്പെടുത്തുന്ന ജ്വരം, സന്നിപാദം, സർപ്പാദികളുടെ വിഷം മുതലായി പ്രാണനെ അപഹരിക്കുന്ന വികാരത്തെ അഞ്ജനത്തിൻെറ പ്രഭാവത്താൽ അകറ്റിക്കളയുന്നു. ഹേ അഞ്ജനമേ! ത്രിക്കുദ് പർവ്വതം നിൻെറ ജനകനാകുന്നു.
9. ***യദാഞ്ജനം ത്രൈകകുദ ജാതം ഹിമവതസ്പരി,***
***യാതുംശ്ച സർവാഞ് ജംഭയത് സർവാശ്ച യാതുധാന്യഃ.***
ഹിമാലയത്തിൻെറ മുകളിലുള്ള ത്രിക്കുദ് പർവ്വതത്തിലെ അഞ്ജനം രാക്ഷസരെ നശിപ്പിക്കുന്നതിൽ തൽപരമായിരിക്കുന്നു. അതിനാൽ ഈ അഞ്ജനം നമ്മുടെ രോഗാദികളായ വികാരങ്ങളെ ഇല്ലാതാക്കുന്നു.
10. ***യദിവാസി ത്രകകുദം യദി യാമുനമുച്യസേ,***
***ഉഭേ തേ ഭദ്രേ നാമ്നീ താഭ്യം നഃ പാഹ്യാഞ്ജന.***
ഹേ അഞ്ജനമേ! നീ വേണമെങ്കിൽ ത്രിക്കുദിൻേറതോ യമുനയുടേതോ ആയിക്കൊള്ളട്ടെ നിൻെറ ത്രിക്കുദും യമുനതും രണ്ടുനാമങ്ങളും തന്നെ മംഗളകാരണമാകുന്നു. നീ നിൻെറ രണ്ടുനാമങ്ങൾ കൊണ്ടും ഞങ്ങളെ രക്ഷിക്കൂ.

**സൂക്തം പത്ത്**

(ഋഷി-അഥർവൻ. ദേവത-ശംഖമണി. ഛന്ദസ്-അനുഷ്ടുപ്, പംക്തി)

1. ***വാതാജ്ജാതോ അന്തരീക്ഷാദ് വിദ്യുതോ ജ്യോതിഷസ്പരി,***
***സ നോ ഹിരണ്യജാഃ ശംഖഃ കൃശനഃ പാത്വംഹസഃ.***
അന്തരീക്ഷത്തിൻേറയും വായുവിൻേറയും ജ്യോതിർമണ്ഡലത്തിൻേറയും മുകളിൽനിന്നും ഉത്ഭവിച്ച ശംഖു ശത്രുക്കളെ ബലഹീനരാക്കുന്നതാകുന്നു. അതു പാപത്തിൽനിന്നും നമ്മെ രക്ഷിക്കട്ടെ.

2. ***യോ അഗ്രതോ രോചനാമാം സമുദ്രാദധി ജജ്ഞിഷേ,***
***ശംഖേന ഹത്വാ രക്ഷാംസ്യത്രിണോ വി ഷഹാമഹേ.***
ഹേ ശംഖേ! നീ പ്രകാശിതങ്ങളായ നക്ഷത്രങ്ങൾക്കഭിമുഖം സമുദ്രത്തിൽ നിന്നും ജനിച്ചിരിക്കുന്നു. പ്രകാശിതമായ നിന്നാൽ ഞങ്ങൾ രാക്ഷസന്മാരേയും പിശാചുക്കളേയും വശീഭൂതരാക്കുന്നു.

3. ***ശംഖേനാഭീവാമമതിം ശംഖേനോത സദാന്വാഃ,***
***ശംഖോ നോ വിശ്വഭേഷജഃ കൃശനഃ പാത്വംഹസഃ.***
രത്നങ്ങളുടെ രൂപത്തിൽ ലഭ്യമായിരിക്കുന്ന ശംഖിനാൽ രോഗത്തേയും അജ്ഞാനത്തേയും അടിപ്പെടുത്തുകയും അലക്ഷ്മിയെ തിരസ്കരിക്കയും ചെയ്യുന്നു. ഇത് സ്വർണ്ണത്തിൽനിന്നും ഉത്ഭവിച്ചു. സന്താപനാശകമായ ശംഖ് നമ്മെ പാപങ്ങളിൽനിന്നും രക്ഷിക്കട്ടെ.

4. ***ദിവി ജാതഃ സമുദ്രജഃ സിന്ധുതസ്പര്യാഭൃതഃ,***
***സ നോ ഹിരണ്യജാ ശങ്ഖ ആയുഷ്പ്രതരണോമണിഃ.***
ശംഖ് ആദ്യം വായുവിലും പിന്നീട് സമുദ്രത്തിലും ഉത്ഭവിച്ചു. നദിയുടെ ഉദ്ഗമസ്ഥാനത്തുനിന്നും കൊണ്ടുവരപ്പെട്ട സ്വർണ്ണത്തിൽനിന്നും ജന്മമമെടുത്ത ശംഖിൻെറ വികാരരൂപമായ രത്നം ഞങ്ങളുടെ ആയുസ്സിനെ വളർത്തും.

5. ***സമുദ്രാജ്ജാതോ മണിർവൃത്രാജ്ജാതോ ദിവാകരഃ,***
***സോ അസ്മാൻത്സർവതഃ പാതു ഹേത്യാ ദേവാസുരേഭ്യഃ.***
അന്തരീക്ഷത്തിൽനിന്നോ സമുദ്രത്തിൽനിന്നോ ഉത്ഭവിച്ചിട്ടുള്ള ശംഖ് രത്നത്തിൻെറ ഉപദാനരൂപമാകുന്നു. ഇത് മേഘത്തിൽനിന്നും ജനിച്ച സൂര്യനു സമാനം വെട്ടത്തിളങ്ങുന്നു. ഈ ശംഖിൻെറ വികാരരൂപമായ രത്നം ദേവതകളുടേയും ദൈത്യന്മാരുടേയും ഉപദ്രവങ്ങളിൽനിന്നും നമ്മെ രക്ഷിക്കട്ടെ.

6. ***ഹിരണ്യാനാമേകോഽസി സാമാത് ത്വമധി ജഞ്ജിഷേ,***
***രഥേ ത്വമസി ദർശത ഇഷുധൗ രോചനസ്ത്വ പ്രണ***
***ആയൂംഷി താരിഷത്.***
ഹേ ശംഖേ! ഈ സ്വർണ്ണത്തേക്കാളും വെള്ളിയേക്കാളും ശ്രേഷ്ഠമാണ്, എന്തുകൊണ്ടെന്നാൽ നിൻെറ ഉത്ഭവം അമൃതമയമായ ചന്ദ്രമണ്ഡലത്തിൽ നിന്നും ആകുന്നു. നീ യുദ്ധസമയത്ത് രഥത്തിൽ കാണപ്പെടുന്നു. അങ്ങനെയുള്ള ശംഖിൻെറ രത്നം നമ്മുടെ ആയുസ്സിനെ ദീർഘിപ്പിക്കണേ.

7. ***ദേവാനാമസ്ഥി കൃശനം ബഭൂവ തദാത്മന്വച്ചരത്യപ്സ്വന്തഃ,***
***തത് തേ ബധ്നാമ്യായുഷേ വർചസേ ബലായ ദീർഘായുത്വായ***
***ശതശാരദായ കാർശനസ്ത്വാഭിരക്ഷതു.***
ശംഖിൻെറ കാരണരൂപമായ സ്വർണ്ണം ശംഖുരൂപമായ ദേഹത്തോടു യുക്തമായി ജലത്തിൽ വസിക്കുന്നു. ഹേ യജ്ഞോപവീതത്തോടുകൂടിയവരേ! ഇപ്രകാരമുള്ള ശംഖിനെ നിങ്ങളുടെ ആയുസ്സിൻേറയും ദേഹകാന്തിയുടേയും ബലത്തിനുവേണ്ടി നിങ്ങളോടു ചേർത്തു ബന്ധിക്കുന്നു. ഈ രത്നം നിങ്ങളെ ശതായുഷ്മാന്മാരാക്കിയുള്ള സംരക്ഷകനായിരിക്കട്ടെ.

## അനുവാകം മൂന്ന്

### സൂക്തം പതിനൊന്ന്

(ഋഷി-ഭൃഗ്വംഗിരസ്. ദേവത-അനഡ്വാൻ, ഇന്ദ്രരൂപൻ. ഛന്ദസ്-ജഗതി, ത്രിഷ്ടുപ്, അനുഷ്ടുപ്.)

1. ***അനഡ്വാൻ ദാധാര പൃഥിവമുത ദ്യാമനഡ്വാൻ ദാധാരോർ-വന്തരീക്ഷം,***
***അനഡ്വാൻ ദാധാര പ്രദിശഃ ഷഡുർവീരമഡ്വാന വിശ്വം ഭൂവനമാ വിവേശ.***
വണ്ടി വലിക്കുന്ന കാള നിലമുഴുക, ഭാരം ചുമക്കുക മുതലായ കർമ്മങ്ങളാൽ പൃഥ്വിയെ പരിപോഷിപ്പിക്കുന്നു. അവൻതന്നെ നാലു പുരുഡാശത്തിൻെറ ഉൽപത്തിക്ക് കാരണഭൂതമായതിനാൽ ആകാശത്തിൻെറ പോഷകനാകുന്നു. അവൻതന്നെ അന്തരീക്ഷത്തേയും പൂർവ്വാദികളായ മഹാദിക്കുകളേയും വഹിച്ചുകൊണ്ടിരിക്കുന്നു. ഇപ്രകാരം ഈ അനംഗവാനായ വൃഷഭം എല്ലാ ഭുവനങ്ങളിലും അവയുടെ രക്ഷാർത്ഥം പ്രവിഷ്ടമായിരിക്കുന്നു.
2. ***അനഡ്വാനിന്ദ്രഃസ പശുഭ്യോ വി ചഷ്ടേ ത്രയാഞ്ഛക്രോ വിമിമോതേ അധ്വനഃ,***
***ഭ്രതം ഭവിഷ്യദ് ഭുവനാ ദുഹാനഃ സർവാ ദേവാനാം ച രതി വ്രതാനി.***
ഈ വൃഷഭം ഇന്ദ്രരൂപത്തിൽ പ്രതീതമാകുന്നു. എപ്രകാരം ഇന്ദ്രൻ വർഷജലത്താൽ ചരാചരാത്മകമായ ഈ പ്രപഞ്ചത്തെ പരിപാലിച്ചുകൊണ്ടിരിക്കുന്നുവോ അപ്രകാരം അനംഗവാനായ വൃഷഭവും വീര്യവിതരണം വഴിയായി മൃഗങ്ങളെ ഉൽപാദിപ്പിച്ചുകൊണ്ട് പാല്, വെണ്ണ, ധാന്യം മുതലായവയെ സമ്പാദിച്ചു ലോകത്തെ പോഷിപ്പിച്ചുകൊണ്ടിരിക്കുന്നു. ഇത് ഭൂതം, വർത്തമാനം, ഭാവി ഈ മൂന്നുകാലങ്ങളിലും വസ്തുക്കളെ ഉൽപാദിപ്പിച്ചുകൊണ്ട് തൻെറ കർമ്മാനുഷ്ഠാനങ്ങളെ പൂർണ്ണമാക്കുന്നു.
3. ***ഇന്ദ്രോ ജാതോ മനുഷ്യേഷ്വന്തർധർമസ്തപ്തശ്ചരതി ശോശു ചാനഃ,***
***സുപ്രജാഃ സൻത്സ ഉദാരേ ന സർഷദ് യോ നാ ശ്നിയാ ദനഡുഹോ വിജാനൻ.***
മനുഷ്യരിൽ ഇവൻ (ഒരുശ്രേഷ്ഠ പുരുഷവർഗ്ഗം) ഇന്ദ്രസമാനനാകുന്നു. ഇവൻ സൂര്യരൂപത്തിൽ ഈ പ്രപഞ്ചത്തെ പ്രകാശമാനമാക്കി ചരിച്ചുകൊണ്ടിരിക്കുന്നു. നമ്മുടെ ഈ വൃഷഭത്തിൻെറ മഹിമയെ അറിയുന്നവൻ സുന്ദരന്മാരായ സന്താനങ്ങളാൽ യുക്തന്മാരായി മരണാനന്തരം വീണ്ടും ലോകത്തിലേക്കു വരാതെ കഴിക്കുന്നു.
4. ***അനഡ്വാൻദുഹേ സുകൃതസ്യ ലോക ഐനം പ്യായ തി പവമാനഃ പുരസ്താദ്,***
***പർജന്യോ ധാരാ മരുത ഊധോ അസ്യ യജ്ഞഃ പയോ ദക്ഷിണാ ദോഹോ അസ്യ.***
യജ്ഞാദികളായ കർമ്മങ്ങളുടെ പുണ്യരൂപത്തിൽ ഈ വൃഷഭം അക്ഷയഫലത്തെ ദാനംചെയ്യുന്നു. സോമയാഗത്താൽ സംസ്കരിക്കപ്പേട്ട സോമരസത്താൽ ഈ വൃഷഭം പൂർണ്ണനാക്കപ്പെടുന്നു. മഴയെ വർഷിക്കുന്ന ദേവത ധാരാരൂപവും കാറ്റ് ഇതിൻെറ കണ്ണുകളും ആകുന്നു. ഈ പൂർണ്ണമായ യജ്ഞം തന്നെ കറക്കപ്പെടുന്ന ക്ഷീരവും ദക്ഷിണ ഇതിൻെറ ദോഹനക്രിയയുമാകുന്നു. അതിനാൽ അനംഗവാൻെറ ദോഹനം (കറവ) തന്നെ അക്ഷയമായ ഫലവും ആകുന്നു.
5. ***യസ്യ നേശേ യജ്ഞപതിനം യജ്ഞോ നാസ്യ ദാതേശേ ന പ്രതിഗ്രഹീതാ,***

***യോ വിശ്വജിത് വിശ്വഭൃദ് വിശ്വകർമാ ധർമം നോ ബ്രൂത യതമചതുഷ്പാത്.***

യജമാനൻ ഈ അനംഗവാനായ വൃഷഭത്തിന്റെ സ്വാമിയായിരിക്കുന്നില്ല. യജ്ഞക്രിയ, ദാതാവ്, പ്രതിഗ്രഹീതാവും ഇതിന്റെ സ്വാമിയായിരിക്കുന്നില്ല. ഈ സമ്പൂർണ്ണമായ വിശ്വത്തെ വിജയിച്ചിരിക്കുന്ന വായുരൂപൻ വിശ്വത്തിന്റെ ഭരണപോഷണ കർത്താവാകുന്നു. ലോകത്തിലെ എല്ലാ കർമ്മങ്ങളും ഇതിന്റേ താകുന്നു. ഈനാല്ക്കാലി നമുക്ക് സൂര്യന്റെ ഗുണം ചെയ്യുന്നു.

6. ***യേന ദേവാഃ സ്വരാരുരുഹുഹിത്വാ ശരീരമമൃതസ്യ നാഭിം,***
***തേന ഗേഷ്മ സുകൃതസ്യ ലോകം ധർമസ്യ വൃതേന***
***തപസാ യശസ്യവഃ***

യാതൊരനംഗവാനായ വൃഷഭംവഴിയായി മൃൺമയദേഹത്തെ ത്യജിച്ചിട്ട് ദേവതകൾ മുക്തികേന്ദ്രമായ സ്വർഗ്ഗത്തിൽ പ്രവേശിച്ചുവോ അതുമാർഗ്ഗമായിത്തന്നെ നാം സൂര്യനെ ഉപാസിച്ച് സുഖേച്ഛുക്കളായി പുണ്യ ഫലങ്ങൾ പ്രാപിക്കുന്നു.

7. ***ഇന്ദ്രോ രൂപേണാഗ്നിർവഹേന പ്രജാപതിഃ പരമേഷ്ഠീ വിരാട്,***
***വിശ്വാനരേ അക്രമത വൈശ്വാനരേ അക്രമതാനഡുഹ്യ ക്രമത,***
***സോ ƒദൃഹപത സോƒധാരയത.***

അനംഗവാനായ ഈ ഇന്ദ്രാകാരൻ അഗ്നിസ്വരൂപനായ പ്രജാപതി ബ്രഹ്–മാവിനു തുല്യനാകുന്നു. ഇവ മൂന്നും വൈശ്വാനരാഗ്നിയുമായി താദാത്മ്യം പ്രാപിച്ചിരിക്കുന്നു.

8. ***മധ്യമേതദനഡുഹോ യത്രൈഷ വഹ ആഹിതഃ,***
***ഏത വദസ്യ പ്രാചീനം യാവാൻ പ്രത്യങ്ക്സമാഹിതഃ.***

എല്ലാ ലോകങ്ങളുടേയും ഹിതാനുവർത്തിയായ വെശ്വാനരാഗ്നിയിൽ ബ്രഹ്മാവ് പ്രവേശിച്ച് പൂർവ്വോക്തമായ വൃഷഭത്തിൽ വിരാട് താദാത്മ്യരൂപ ത്തിൽ പ്രവിഷ്ടമായിക്കഴിഞ്ഞിരിക്കുന്നു. അതിനാൽ ഈ വൃഷഭം വരാട്ടിനു സമമാകുന്നു.

9. ***യോ വേദാനഡുഹോ ദോഹാൻസപ്താനുപദസ്വതഃ,***
***പ്രജാം ച ലോകം ചാപ്തോതി തഥാ അപ്തഋഷയോ വിദുഃ.***

വൃഷഭത്തിന്റെ ഏഴ് അജ്ഞേയങ്ങളായ ദോഹനങ്ങളുടെ ജ്ഞാതാ വായ പുരുഷൻ പുത്രപൗത്രാദികളായ സന്താനങ്ങളേയും ശുഭകർമ്മങ്ങളുടെ ഫലസ്വരൂപങ്ങളായ സ്വർഗ്ഗാദിലോകങ്ങളേയും പ്രാപിക്കുന്നു. ഇത് സത്യരൂപ ന്മാരായ സപ്തർഷികൾ മാത്രം അറിയുന്നു.

10. ***പദ്ഭിഃ സേദിമവക്രാമന്നിരാം ജങ്ഘാദിരുത്ഖിതൻ,***
***ശ്രമേണാമഡ്വാൻ കീലലാം കീനാശശ്ചാഭി ഗഛതഃ.***

ഈ അനംഗവാൻ അലക്ഷ്മിയെ മുഖം കുത്തി വീഴിച്ച് അതിന്റെമേൽ കയറുകയും തന്റെ ജംഘകളാൽ ഭൂമിയെ ഉദ്ഭിന്നമാക്കി തന്റെ മുന്നിൽ ചരിച്ചുകൊണ്ടിരിക്കുന്ന പരിശ്രമിയായ കർഷകന് അന്നത്തെ പ്രദാനം ചെയ്യു കയും ചെയ്യുന്നു.

11. ***ദ്വാദശ വാ ഏതാ രാത്രീർവ്രത്യാ ആഹുഃ പ്രജാപതേഃ,***
***തത്രോപ ബ്രാഹ്മാ യോ വേദ തദ് വാ അനഡുഹോ***
***വ്രതം.***

യജ്ഞസംബന്ധിയായ പ്രജാപതിയുടെ വ്രതയോഗ്യമായ പന്ത്രണ്ടു രാത്രി കളെ വിദ്വാന്മാർ എന്നുപറയുന്നു. അത്രയും സമയത്തിനുള്ളിൽ വന്നുചേരുന്ന ഈ വൃഷഭരൂപപ്രജാപതിയെ യാതൊരുത്തൻ അറിയുന്നുവോ അവൻ ഈ അനംഗവൃതത്തിന്റെ അവകാശിയാകുന്നു. ഈ ജ്ഞാനംതന്നെ പ്രജാപതി സംബന്ധിയായ അനുകൂലനാമത്തോടുകൂടിയ അനുഷ്ഠാനമാകുന്നു.

12. ***ദുഹേ സായം ദുഹേ പ്രാതർ ദുഹേ മധ്യന്ദിനം പരി,***
***ദോഹാ യേ അസ്യ സംയന്തി താൻ വിദ്മാനുപദസ്വതഃ.***

മുൻപറഞ്ഞ ലക്ഷണങ്ങളോടുകൂടിയ വൃഷഭത്തെ ഞാൻ പ്രഭാതകാലത്തിലും മധ്യാഹ്നത്തിലും സായംകാലത്തിലും ദോഹനം ചെയ്യുന്നു. എല്ലാ അനുഷ്ഠാനങ്ങളും നടത്തുന്നവരുടേയും ഫലങ്ങളേയും ദോഹനം ചെയ്യുന്നു. ഇപ്രകാരം ഈ ദോഹനകർമ്മങ്ങളിൽ യാതൊന്ന് യുക്തമായിരിക്കുന്നുവോ ഞാൻ ആ അഖണ്ഡമായ ദോഹനകർമ്മങ്ങളുടെ ജ്ഞാതാവാകുന്നു.

**സൂക്തം പന്ത്രണ്ട്**

(ഋഷി-ഋഭു. ദേവത-രോഹിണി, വനസ്പതി. ഛന്ദസ്-ഗായത്രി, അനുഷ്ടുപ്, ബൃഹതി)

1. ***രോഹണ്യസി രോഹണ്യസ്ഥ്നശ്ഛിന്നസ്യ രോഹണീ, രോഹയേദമരുന്ധതി.***

ചുവപ്പുനിറത്തോടുകൂടിയ ഹേ കോലരക്കേ! മാംസത്തിന്റെ മുറിവുകളെ ഉണക്കുന്നതിൽ നീ സമർത്ഥമാകുന്നു. അതിനാൽ ആയുധങ്ങളാലുണ്ടാകുന്ന മുറിവുകളിൽനിന്നും പ്രവഹിക്കുന്ന ശോണിതത്തെ അവിടെത്തന്നെ തടഞ്ഞുനിർത്തൂ. തുള്ളികളായി പൊഴിയുന്ന രക്തത്തെ ശരീരത്തിൽ തന്നെ വ്യാപ്തമാക്കൂ.

2. ***യത് തേ രിഷ്ടം തത് തേ ദ്യുത്തമസ്തി പേഷ്ട ത അത്മനി, ധാതാ തദ് ഭദ്രയാ പുനഃസം ദധത് പുരുഷാ പരുഃ,***

ഹേ പുരുഷാ! നീ ആയുധങ്ങളാൽ മുറിക്കപ്പെട്ടിരിക്കുന്നു. ആയുധത്തിൽ നിന്നും ഉണ്ടായിക്കൊണ്ടിരിക്കുന്ന വേദന നിന്റെ ശരീരത്തിൽ പ്രവഹിച്ചുകൊണ്ടിരിക്കുകയും ചുറ്റികയാൽ തകർക്കപ്പെട്ടിരിക്കുകയും ചെയ്തിരിക്കുന്നു. നിന്റെ ആ അവയവങ്ങളെ വിധാതാവ് ഇണക്കുകളോടു ചേർത്ത് അരക്കിനാൽ ഉറപ്പിക്കട്ടെ.

3. ***സം തേ മജ്ജാ മജ്ഞഭവതു സമു തേ പരുഷാ പരുഃ,, സം തേ മാംസസ്യ വിസ്രസ്തം സമസ്ഥ്യപി രോഹതു.***

ഹേ മുറിവേറ്റ പുരുഷാ! മർദ്ദനം കാരണം നിന്റെ മജ്ജ വേർപെട്ടുപോയിരിക്കുന്നു. അല്ലെങ്കിൽ നിന്റെ അസ്ഥികൾ തകർന്നിരിക്കുന്നു. ആ മജ്ജയും അസ്ഥിയും സൗഖ്യം പ്രാപിക്കട്ടെ. മാംസം മുറിക്കപ്പെട്ടിരിക്കുന്നു. അതും പൂർവരീതി പ്രാപിക്കട്ടെ.

4. ***മജ്ജാ മജ്ഞാ സം ധീയതാം ചർമണാ ചർമ രോഹതു, അസൃക് തേ അസ്ഥി രോഹതു മാംസം മാംസേന രോഹതു.***

മജ്ജ മജ്ജയുമായി യോജിക്കട്ടെ. ചർമ്മം ചർമ്മവുമായി യോജിക്കട്ടെ. അസ്ഥികളിൽനിന്നും പൊഴിഞ്ഞുപോയ രക്തം വീണ്ടും അസ്ഥിയെ പ്രാപിക്കട്ടെ.

5. ***ലോമ ലോമ്നാ സ കല്പയാ ത്വചാ സ കല്പയാ ത്വചം, അസൃക് തേ അസ്ഥി രോഹതു ഛിന്നം സം ധേഹ്യോഷധേ.***

ഹേ അരക്കേ! പ്രഹരത്താൽ വേർപെട്ടുപോയ രോമത്തെ രോമത്തോടുകൂടി യോജിപ്പിച്ചു ശരിയാക്കൂ. തൊലിയെ തൊലിയോടു ചേർക്കൂ. അസ്ഥികളിൽക്കൂടി രക്തം പ്രവഹിക്കട്ടെ. ഇപ്രകാരം യാതൊരവയവം തകർന്നിരിക്കുന്നുവോ അതിനെ ശരിയായ രീതിയിൽ പ്രവർത്തനയോഗ്യമാക്കൂ.

6. ***സഉത് തിഷ്ഠ പ്രഹി പ്ര ദ്രവ രഥഃ സുചക്രഃ സുപവിഃ സുനാഭിഃ, പ്രതി തിഷ്ഠോർധ്വഃ.***

ഹേ പുരുഷാ! ആയുധാഘാതങ്ങളാൽ നിന്റെ ഏതെങ്കിലും അവയവം വേർപെട്ടുപോയിട്ടുണ്ടെങ്കിൽ നീ മന്ത്രത്തിന്റേയും ഔഷധത്തിന്റേയും ശക്തിയാൽ ശരിയായിക്കഴിയുന്നതിനുമേൽ എഴുന്നേറ്റുനിൽക്കൂ. എപ്രകാരം പാഞ്ഞുകൊണ്ടിരിക്കുന്ന രഥം കർമ്മനിരതമായിരിക്കുന്നുവോ അങ്ങനെതന്നെ നീയും ദൃഢശരീരത്തോടുകൂടിയവനായി എഴുന്നേറ്റ് അതിവേഗം ചലിക്കൂ.

7. ***യതി കർത പതിത്വാ സാശശ്ര യദി വാശ്മാ പ്രഹതോ ജഘാന,***
***ഋൂഭ രഥസ്യേവാങ്ഗാനി സം ദധത് പുരുഷാ പരുഃ.***
മുറിക്കുന്ന ആയുധം ശരീരത്തിൽ പതിക്കുന്നതിനുമേൽ അതിനെ മുറിപ്പെടുത്തുകയോ അഥവാ എറിയപ്പെട്ട കല്ലുകൊണ്ടുള്ള വേദന ദേഹത്തെ അത്യധികം പീഡിപ്പിക്കുകയോ ചെയ്യുകയാണെങ്കിൽ പൊട്ടിത്തകർന്ന അസ്ഥി ഈ മന്ത്രശക്തിയാൽ കൂടിച്ചേരട്ടെ. രഥത്തിൻെറ വിഭിന്നഭാഗങ്ങളെ കൂട്ടിയിണക്കി കൊല്ലപ്പണിക്കാരൻ അതിനെ ഒന്നാക്കിത്തീർക്കുന്നതുപോലെതന്നെ ഈ അഥർവ്വമന്ത്രവും ശരീരത്തിൻെറ തകർന്ന അവയവങ്ങളെ കൂട്ടി യോജിപ്പിച്ച് ശരിയാക്കുന്നു.

**സൂക്തം പതിമൂന്ന്**

(ഋഷി – ശംതാതി. ദേവത – വിശ്വദേവന്മാർ. ഛന്ദസ്–അനുഷ്ടുപ്.)

1. ***ഉത ദേവാ അവിഹതം ദേവാ അന്നയഥാ പുനഃ,***
***ഉതാശ്ച്ഞക്രുഷം ദേവാ ദേവാ ദേവാ ജീവയഥാ പുനഃ.***
ഹേ ദേവഗണമേ! ഈ ബാലകനെ ഭക്തിവിഷയങ്ങളിൽ പ്രമാദരഹിതനാക്കൂ. അദ്ധ്യയനത്തിലും ജ്ഞാനഫലങ്ങളിലും ഇവനെ സമ്പന്നനാക്കൂ. അജ്ഞാനവശാൽ സംഭവിക്കപ്പെടുന്ന പാപങ്ങളിൽനിന്നും ഇവനെ രക്ഷിക്കൂ. യാതൊരപരാധങ്ങളാൽ ഇവൻെറ ആയുസ്സ് ക്ഷീണിതമാകുന്നുവോ അവയിൽനിന്നെല്ലാം ഇവനെ അകറ്റി ശതായുഷ്മാനാക്കൂ.

2. ***ദ്വാവിമൗ വാത വാതാ ആ സിന്ധോ രാപരാവതഃ,***
***ദക്ഷം തേ അന്യ ആ വാതു വ്യന്യോ വാതു യദ് രപഃ.***
പ്രാണാപാനന്മാരായ ഈ രണ്ടു വായുക്കളും ശരീരത്തിൽ പ്രവർത്തിക്കട്ടെ. ഹേ ഉപനീത! (ഉപനയനം കഴിഞ്ഞവൻ) ഈ വായുക്കളിൽ യാതൊന്ന് പ്രാണനായിരിക്കുന്നുവോ അത് നിന്നെ ശക്തിയുക്തനാക്കട്ടെ. അപാനൻ നിന്നെ പാപത്തിൽനിന്നും അകറ്റട്ടെ.

3. ***ആ വാത വാഹി ഭേഷജാ വി വാത വാഹി യദ് രപഃ,***
***ത്വം ഹി വിശ്വഭേഷജ ദേവാനാം ദൂത ഈയസേ.***
ഹേ വായു! എല്ലാ രോഗങ്ങളേയും നശിപ്പിക്കുന്ന ഔഷധത്തെ കൊണ്ടുവരു. രോഗത്തെ സൃഷ്ടിക്കുന്ന പാപത്തെ ഞങ്ങളിൽനിന്നും അകറ്റൂ. എല്ലാ രോഗങ്ങളേയും നശിപ്പിക്കുന്നതിൽ നിങ്ങൾ സമർത്ഥരാകുന്നു. നിങ്ങൾ ദേവൻമാരുടെ ദൂതന്മാരായി ലോകരക്ഷാർത്ഥം സഞ്ചരിക്കുന്നു. ഇന്ദ്രിയങ്ങളുടെ ദൂതനായി അവയുടെ പോഷണകർമ്മം നിർവഹിക്കുന്നു.

4. ***ത്രായന്താമിമം ദേവാസ്ത്രായന്താം മരുതാം ഗണാഃ***
***ത്രായന്താം വിശ്വാ ഭൂതാനി യഥായമരപാ അസത്.***
ഉപനീതനായ ഈ ബാലകനെ എല്ലാ ദേവതകളും രക്ഷിക്കട്ടെ. ഇന്ദ്രിയങ്ങളുടെ അധിഷ്ഠാനദേവത ഇന്ദ്രിയങ്ങളെ കർമ്മസമർത്ഥമാക്കണേ. സപ്തമരുദ്ഗണങ്ങളും അതുപോലെ മറ്റെല്ലാ ദേവന്മാരും പ്രാണാപാനഗണങ്ങളും ഇവൻ പാപത്തിൽ പതിക്കാതിരിക്കുവാൻ സഹായിക്കട്ടെ.

5. ***ആ ത്വാഗമം ശാന്താതിഭിരഥോ അരിതാതിഭിഃ,***
***ദക്ഷം ത ഉഗ്രമാഭാരിഷം പരാ യക്ഷ്മം സുവാമി തേ.***
ഉപനീതനായ ഹേ ബാലകാ! ഞാൻ നിന്നെ സുഖദായകങ്ങളായ മന്ത്രങ്ങളാലും മംഗലമയങ്ങളായ കർമ്മങ്ങളാലും പ്രാപ്തമായിരിക്കുന്നു. ഞാൻ നിന്നിൽ അതുല്യമായ ശക്തിയെ പ്രവേശിപ്പിച്ചിരിക്കുന്നു. നിൻെറ യക്ഷ്മാദിരോഗങ്ങളെയും നിന്നിൽനിന്നും മാറ്റിയിരിക്കുന്നു.

6. ***അയം മേ ഹസ്തോ ഭഗവാനയം മേ ഭഗവത്തരഃ,***
***അയം മേ വിശ്വഭേഷജോഽയം ശിവാഭിമർശനഃ.***

എൻെറ ഈ ഋഷിഹസ്തം പരമഭാഗ്യശാലിയാകുന്നു. ഇതിൽ എല്ലാ രോഗ ശോകങ്ങളെയും അകറ്റിക്കളയുന്ന ഔഷധികളുടെ പ്രഭാവം നിലനില്ക്കുന്നു. ഇപ്രകാരം ഗുണങ്ങളോടുകൂടിയ എൻെറ കരങ്ങളിടെ സുഖപ്രദായകമായ സ്പർ ശനത്താൽ അവ പൂർണ്ണമാകട്ടെ.

7. ***ഹസ്താഭ്യാം ദശശാഖാഭ്യം ജിഹ്വാ വാചഃ പുരോഗവി,***
***അനാമയിന്തുഭ്യാാം ഹസ്താഭ്യാം താഭ്യാം ത്വാഭി മൃശാമസി.***

ഹേ ഉപനീത! യാതൊരു പ്രജാപതികളുടെ കരങ്ങളാൽ നിർമ്മിതമായ വാണീരൂപമായ ഇന്ദ്രിയത്തിൻെറ ആശ്രയരൂപമായ ജിഹ്വ ആദ്യമായി ചലിക്കുന്നുവോ ആ പ്രജാപതികളുടെ കരങ്ങളാൽ നിന്നെ സ്പർശിക്കുന്നു.

**** **സൂക്തം പതിനാല്**

(ഋഷി-ഭൃഗു. ദേവത-അഗ്നി, ആജ്യം. ഛന്ദസ്-ത്രിഷ്ടുപ്, അനുഷ്ടുപ്, ജഗതി.)

1. ***അജോ ഹ്യഗ്നേരജനിഷ്ഠ ശോകാത് സോ അപശ്യജ്ജനിതാരമഗ്രേ,***
***തേന ദേവാ ദേവതാമഗ്ര ആയൻ തേന രോഹാൻ രുരുഹുർമേധ്യാസഃ***

പവിത്രാഗ്നിയുടെ താപത്തിൽനിന്നും അജൻ ജനിച്ചു. ഇവൻ ഏറ്റവുമാദ്യമായി ഉൽപാദകനായ പ്രജാപതിയെ, അഥവാ അഗ്നിയെ കാണുവാൻ തുടങ്ങി. പ്രഥമമായി രചിക്കപ്പെട്ട അജനിൽനിന്നും ഇന്ദ്രാദികൾക്ക് ദേവത്വം പ്രാപിക്കുവാൻ കഴിഞ്ഞു. അതേ സാധനയാൽത്തന്നെ മറ്റുമഹർഷിഗണങ്ങളും ഉന്നതലോകത്തെ പ്രാപിച്ചു. ഇങ്ങനെയുള്ള അജാത്മകയജ്ഞം ദേവത്വം മുതലായഫലങ്ങളെ സംസിദ്ധമാക്കുന്നു.

2. ***ക്രമധ്വമഗ്നിനാ നാകമുഖ്യാൻ ഹസ്തേഷു വിഭ്രതഃ,***
***ദിവസ്പൃഷ്ട സ്വർഗത്വാ മിശ്രാ ദേവേഭിരാധ്വം.***

ഹേ മനുഷ്യരേ! അഗ്നി വഴിയായി യജ്ഞം നടത്തി നിങ്ങൾ ശ്രേഷ്ഠ ലോകങ്ങളെ പ്രാപിക്കൂ. പിന്നീട് അന്തരീക്ഷത്തിൻെറ നട്ടെലിനുതുല്യമായ സ്വർഗ്ഗത്തിലെത്തി ദേവതകൾക്കൊപ്പമുള്ള പദവിനേടി അവർക്കുതുല്യം ഐശ്വര്യശാലികളായിത്തീരൂ.

3. ***പൃഷ്ഠാത് പൃഥിവിയാ അഹമന്തരീക്ഷമാരുഹമന്തരീക്ഷാദ് ദിവമാരുഹം,***
***ദിവാ നാകസ്യ പൃഷ്ഠാത് സ്വർജ്യോതിരഗാമഹം.***

ഞാൻ പൃഥിവിയിൽനിന്നും അന്തരീക്ഷത്തിലും അവിടെനിന്നും സ്വർഗ്ഗലോകത്തിലും കയറുന്നു. ആ സ്വർഗ്ഗത്തിൽ ദുഃഖം ലവലേശമില്ല. അതിനും മുകളിലായുള്ള സൂര്യമണ്ഡലത്തിലെ ജ്യോതിസ്സിൽ ഞാൻ ലീനനായിത്തീരുന്നു.

4. ***സ്വയന്തോ നാപേക്ഷന്ത ആ ദ്യാം രോഹന്തി രോദസീ,***
***യജ്ഞം യേ വിശ്വതോധാരം സുബിദ്ധാംസോ വിതേനിരേ.***

യജ്ഞഫലത്താൽ സ്വർഗ്ഗം പ്രാപിക്കുന്നവർ സാംസ്കാരിക സുഖഭോഗങ്ങളെ അഭിലഷിക്കുന്നില്ല, യാതൊരു യജമാനൻ അഭീഷ്ടഫലം പ്രാപിക്കുന്നതിനുള്ള സാധനാരൂപമായ യജ്ഞത്തെ അറിഞ്ഞു പ്രവർത്തിക്കുന്നുവോ അവൻ ത്രിലോകങ്ങളെ ജയിക്കുന്നു.

5. ***അഗ്നേ പ്രേഹി പ്രഥമോ ദേവതാനാം ചക്ഷുർദേവാനാമുത മാനുഷാണാം.***
***ഇയക്ഷമാണാ ഭൃഗുഭിഃ സജോഷഃ സ്വര്യന്തു യജമാനാഃ സ്വസ്തി.***

ഹേ അഗ്നീ! നിങ്ങൾ ദേവന്മാരിൽ പ്രധാനിയാകുന്നു. ഈ ആഹ്വാന യോഗ്യമായ സ്ഥാനത്തേക്കു വരൂ. ഈ അഗ്നി ഇന്ദ്രാദികൾക്ക് ഹവിസ്സിനെ എത്തിച്ചുകൊടുക്കുന്നതുകൊണ്ട് അദ്ദേഹത്തെ നേത്രത്തിനുതുല്യം ഇഷ്ടപ്പെടുന്നു. മനുഷ്യർക്ക് ശ്രേഷ്ഠലോകങ്ങളെ കാണിച്ചുകൊടുക്കുന്നതുകൊണ്ട് നേത്രങ്ങൾക്കുതുല്യംതന്നെയാകുന്നു. അദ്ദേഹത്തിൻെറ പ്രകാശനത്തിൽക്കൂടി ആദ്യം

പൂജയും പിന്നെ യജ്ഞവും നടത്തുന്നകർമ്മത്തിൻെറ ഫലസ്വരൂപമായ സ്വർഗ്ഗം പ്രാപിക്കട്ടെ.

6. ***അജമനജ് മി പയസാ ഘൃതേന ദിവ്യം സുപർണ പയസം ബൃഹന്തം, ലേന യേഷ്മ സുകൃതസ്യ ലോകം സ്വരാരോഹന്തോ അഭിനാകമുത്തമം.***

ഹവിർരൂപമായ അജനെ ക്ഷീരത്തിനു തുല്യം രസയുക്തമായ ഘൃതത്താൽ ഞാൻ യോജിപ്പിക്കുന്നു. ഈ അജൻ യജമാനന് സ്വയം പ്രാപ്തമാകുന്നു. ഇപ്രകാരമുള്ള അജനാൽ നാം ശ്രേഷ്ഠമായ സ്വർഗ്ഗംപ്രാപിച്ച് പിന്നീട് സൂര്യരൂപമായ പരമ ജ്യോതിസ്സിൽ ഏകീഭവിക്കുന്നു.

7. ***പഞ്ചോദനം പഞ്ചഭിരങ്ഗുലിഭിർദവ്യേദ്വര പഞ്ചധതമോദനം, പ്രാച്യാം ദിശി ശിരോ അജസ്യ ധേഹി ദക്ഷിണായാം ദിശി ദക്ഷിണം ധേഹി പാർശ്വം.***

അഞ്ചു രീതിയിൽ വിഭജിക്കാവുന്ന ഈ അജനെ അഞ്ചായി വീതിക്കൂ. ഇവയിൽ ശിരസ്സിനെ പൂർവ്വദിക്കിലും മാംസപേശീഭാഗങ്ങളെ ദക്ഷിണദിക്കിലും സ്ഥാപിക്കൂ.

8. ***പ്രതീച്യാം ദിശി ഭസദമസ്യ ധേഹ്യുത്തരസ്യാം ദിശ്യുത്തരം ധേഹി പാർശ്വം,***
***ഊർധ്വായാം ദിശ്യജസ്യാനൂകം ധേഹി ദിശി ധ്രുവായാം ധേഹി പാജസ്യമന്തരിക്ഷേ മധ്യതോ മധ്യമസ്യ.***

അരക്കെട്ടിനെ പശ്ചിമദിക്കിലും വാമഭാഗത്ത ഉത്തരദിക്കിലും പൃഷ്ഠഭാഗത്തെ മുകൾ ദിക്കിലും ഉദരത്തെഅടിദിക്കിലും മധ്യഭാഗത്തെ മധ്യദിക്കിലും സ്ഥാപിക്കൂ.

9. ***ശൃതമജം ശൃതയാ പ്രോണുഹി ത്വചാ സർവേരങ്ഗേസംഭൃതം വിശ്വരൂപം,***
***സ ഉത് തിഷ്ഠേതോ അഭി നാകമുത്തമം പദ്ഭിശ്ചി തുർഭിഃ പ്രതിതിഷ്ഠ ദിക്ഷു.***

ഇത് അജൻ അഥവാ ജീവാത്മാവിൻെറ ആത്മസമർപ്പണമന്ത്രമാകുന്നു. അതിൽ തൻെറ സകല ശരീരത്തേയും വിശ്വഹിതത്തിനുവേണ്ടി സമർപ്പണം ചെയ്യുന്നതിനുള്ള ഭാവന വ്യക്തമാക്കപ്പെട്ടിരിക്കുന്നു. ഈ യാഥാർത്ഥ്യം പ്രകടമാക്കുന്നതിനുവേണ്ടി "എൻെറ ശിരസ്സ് പൂർവ്വദിക്കിനുവേണ്ടി അർപ്പിക്കപ്പെട്ടിരിക്കുന്നു. ദക്ഷിണദിക്കിനുവേണ്ടി എൻെറ ദക്ഷിണഭാഗം അർപ്പണം ചെയ്തിരിക്കുന്നു. പശ്ചിമദിക്കിനുവേണ്ടി എൻെറ പിൻഭാഗം അർപ്പിച്ചിരിക്കുന്നു. ഉത്തരദിക്കിനുവേണ്ടി എൻെറ വാമപാർശ്വത്തെ അർപ്പിച്ചിരിക്കുന്നു", എന്ന് പറയപ്പെട്ടിരിക്കുന്നു. ഇങ്ങനെ എൻെറ പൂർണ്ണമായ ശരീരം എല്ലാദിക്കുകൾക്കും വേണ്ടി സമർപ്പിച്ചിരിക്കുകയും എല്ലാ വിശ്വത്തിനും വേണ്ടി ജീവിക്കുകയും ചെയ്യുന്നു. ഇപ്രകാരം സമ്പൂർണ്ണമായ വിശ്വത്തിനു വേണ്ടിയുള്ള എൻെറ ആത്മസമർപ്പണം പൂർണ്ണമായിരിക്കുന്നു. എല്ലാ അവയവങ്ങളാലും വിശ്വരൂപമായിത്തീർന്നിരിക്കുന്ന അജനെ പരമാത്മാവിൻെറ ആച്ഛാദനത്താൽ ആച്ഛാദിതമാക്കൂ. ഹേ അജാ! നീ ലോകത്തിൽനിന്നും സ്വർഗ്ഗത്തിൻെറ നേരേ കയറിക്കൊണ്ട് നാലുദിക്കുകളിലും വ്യാപിക്കൂ.

## സൂക്തം പതിനഞ്ച്

(ഋഷി -അഥർവൻ. ദേവത - ദിശ തുടങ്ങിയവ. ഛന്ദസ് - ജഗതി, ത്രിഷ്ടുപ്, പ്രമുതി.)

1. ***സമുത്പതന്തു പ്രദിശോ നഭസ്വതിഃ സമഭ്രാണി വാതജൂതാനി യന്തു, മഹഋഷഭസ്യ നദതോ നഭസ്വതോ വാശ്രാ ആപഃ പൃഥിവീം തർപയന്തു.***

പൂർവാദികളായ ദിക്കുകൾ മേഘത്തോടുകൂടി ഉദയം ചെയ്യണേ. ജലത്തെ വർഷിക്കുന്ന മേഘങ്ങൾ കാറ്റടിച്ച് ഒത്തുചേർന്ന് ഗർജ്ജനത്തോടുകൂടി ഭൂമിയേ തൃപ്തമാക്കണേ.

2. ***സമീക്ഷയന്തു തവിഷാഃ സുദാനവോ f പാം രസാ ഓഷധീഭിഃ സചതന്താം,***
***വർഷസ്യ സർഗാ മഹയന്തു ഭൂമിം പൃഥഗ് ജായന്താമോഷധയോ വിശ്വരൂപാഃ***
മരുദ്ഗണങ്ങൾ വൃഷ്ടിയെ വർഷിപ്പിക്കണേ. വിതയ്ക്കപ്പെട്ട ധാന്യ വിത്തുകളിൽ വൃഷ്ടിജലം പതിക്കണേ. വർഷധാരകൾ ഭൂമിയെ അഭിഷേകം ചെയ്യണേ. വിവിധങ്ങളായ ധാന്യങ്ങളും ഔഷധികളും ഉത്ഭവിക്കണേ.
3. ***സമീക്ഷയസ്വ ഗായതോ നഭാംസ്യപാം വേഗാസഃ പ്രഥഗുദ് വി ജയന്താം,***
***വർഷസ്യ സർഗാ മഹയന്തു ഭൂമിം പൃഥഗ് ജായന്താം വീരുധോ വിശ്വരൂപാഃ***
ഹേ മാരുതാ! ഞങ്ങളുടെ സ്തുതികളാൽ പ്രേരിതനായി നീ ജലപൂർണ്ണ ങ്ങളായ മേഘങ്ങളെ കാണിക്കൂ. ജലപ്രവാഹം പ്രത്യേകധാരകളായി പൃഥ്വിയെ അഭിഷേകം ചെയ്യണേ. അനന്തരം പൃഥ്വിയിൽ അനേകം രീതികളിലുള്ള വനസ്പതികൾ മുളച്ചുവളരണേ.
4. ***ഗണാസ്ത്വോപ ഗായന്തു മാരുതാഃ പർജന്യ ഘോഷിണഃ പൃഥക്, സർഗാ വർഷസ്യ വർഷതോ വർഷന്തു പൃഥിവീമനു.***
ഹേ വർഷത്തിൻെറ അധിഷ്ടാതാവായ പർജന്യാ! ഗർജ്ജനസ്വഭാവ ത്തോടുകൂടിയ മരുദ്ഗണം നിങ്ങളുടെ സ്തുതിഗായകനാകട്ടെ. നീ ജലബിന്ദു ക്കളാൽ പൃഥ്വിയെ നനയ്ക്കൂ.
5. ***ഉദീരയത മരുതഃ സമുദ്രത്തസ്ത്വേഷോ അർക്കോ നഭ ഉത് പാതയാഥ, മഹഋഷഭസ്യ നദതോ നഭസ്വതോ വാശ്രാ ആപഃ പൃഥിവിം തർപയന്തു.***
ഹേ മരുദ്ഗണങ്ങളേ! വർഷജലത്തെ സമുദ്രത്തിൽനിന്നും മുകളിലേ ക്കുയർത്തൂ. വൃഷഭസമാനം ഗർജ്ജനസ്വഭാവത്തോടുകൂടിയ ജലപ്രവാഹം പൃഥ്വിയെ തൃപ്തമാക്കട്ടെ.
6. ***അഭി ക്രന്ദ സ്തനയാർദയോദധിം ഭൂമിം പർജന്യ പയസാ സമങ്ഗ്ധി, ത്വയാ സൃഷ്ടം ബഹുലമേതു വർഷമാശാരൈഷീ കൃശഗുരേത്വസ്തം.***
ഹേ പർജന്യാ! എല്ലാ ഭാഗങ്ങളിൽനിന്നും ഗർജ്ജനം ചെയ്യൂ. നിന്നാൽ പ്രേരിതമായ മേഘം ജലപൂർണമായ സൃഷ്ടികൊണ്ടുവരട്ടെ. സൂര്യൻ തൻെറ കിരണങ്ങളെ സൂക്ഷ്മമാക്കി അദൃശ്യനാകട്ടെ.
7. ***സം f വോ വന്തു സുദാനവ ഉത്സാ അജഗരാ ഉത, മരുദ്ഭിഃ പ്രച്യുതാ മേഘാ വർഷന്തു പൃഥിവീമനു.***
ഹേ മനുഷ്യാ! സുന്ദരമായി ദാനം ചെയ്യുന്ന മരുദ്ഗണം നിങ്ങളെ തൃപ്തരാക്കട്ടെ. പെരുമ്പാമ്പിനെപ്പോലെയുള്ള തടിച്ച ജലപ്രവാഹം ഉണ്ടാകട്ടെ. അതുപോലെ ഗർജ്ജിക്കുന്ന മേഘങ്ങൾ പൃഥ്വിയുടെമേൽ വർഷിക്കട്ടെ.
8. ***ആശാമാശാം വിദ്യോതതാം വാതാ വാന്തു ദിശോദിശഃ, മരുദ്ഭിഃ പ്രച്യുതാ മേഘാഃ സം യന്തു പൃഥിവീമനു.***
എല്ലാ ദിക്കുകളിലും മേഘങ്ങളെ ചലിപ്പിക്കുന്ന വായു ആഞ്ഞടിക്കട്ടെ. അനന്തരം ഓരോ ദിക്കുകളിലും ഇടിമിന്നൽ പ്രകാശിക്കട്ടെ കാറ്റിൻെറ പ്രേരണയാൽ മേഘങ്ങൾ ഭൂമിയിൽ മഴ പെയ്യിക്കണമെന്നുള്ള ഉദ്ദേശ്യത്തോടെ ഒന്നിച്ചുചേരട്ടെ.
9 ***ആപോ വിദ്യുദഭ്രം വർഷ സം വോ f വന്തു സുദാനവ ഉത്സാ അജഗരാ ഉത,***
***മരുദ്ഭിഃ പ്രച്യുതാ മേഘാഃ പ്രാവന്തു പൃഥിവീമനു.***
ഹേ മോഹദാനശീലരായ മരുദ്ഗണങ്ങളേ! മേഘങ്ങളിൽ വ്യാപ്തമാ യിരിക്കുന്ന മിന്നൽ, ജലയുക്തമായ മേഘം, വൃഷ്ടിജലം, പെരുമ്പാമ്പിനു തുല്യമായ നിൻെറ പ്രവാഹം ഇവ ലോകത്തിനു തൃപ്തികരമാകണേ.

10. ***അപാമഗ്നിസ്തനൂഭിഃ സംവിദാനോ യ ഓഷധീനമധിപാ ബഭൂവ,***
***സ നോ വർഷ വനുതാം ജാതവേദാഃ പ്രാണം പ്രജാഭ്യോ അമൃതം ദിവസ്പരി***
കാറ്റിനാൽ പ്രകടമാകുന്ന വിദ്യുദ്രൂപമാകുന്ന അഗ്നി മുളച്ചവളരുന്ന വനസ്പതികളുടെ ഈശ്വരനാകുന്നു. ഈ ഉൽപന്നങ്ങളുടെ ജ്ഞാതാവായ അഗ്നി നമ്മുടെ പ്രാണദായിനിയും അമൃതത്തെ പ്രാപിപ്പിക്കുന്നതുമായ വൃഷ്ടിയെ പ്രദാനം ചെയ്യട്ടെ.

11. ***പ്രജാപതി ഃ സലിലാദാ സമുദ്രാദാപ ഈരയന്നുദധിമർദയാതി,***
***പ്ര പ്യായതാം വൃഷ്ണോ അശ്വസ്യ രേതോ f ർവാങേതേന***
***സ്തനയിത്നുനേഹി.***
ഹേ സൂര്യാ! നീ പ്രജാപാലകനാകുന്നു. സമുദ്രത്തിൽനിന്നും വൃഷ്ടി രൂപമായ ജലത്തെ പ്രേരിപ്പിക്കണേ. അവ അശ്വത്തിനുസമാനം വേഗതയോടുകൂടിയതും വ്യാപനശീലവൃഷ്ടിരൂപമായ വീര്യവൃദ്ധിയെ പ്രാപിക്കുന്നതുമാകണേ. ധഹേ മേഘമേ! വർദ്ധിച്ചുകൊണ്ടിരിക്കുന്ന വീര്യത്താടുകൂടി നീ ഞങ്ങളുടെ മുൻപിൽ വരൂ.

12. ***അപോ നിഷിഞ്ചന്നസുരഃ പിതാ നഃ ശ്വസന്തു ഗർഗരാ അപാം***
***വരുണാവ,***
***നീചീരഷഃ സൃജന വദന്തു പൃശ്നിവാഹവോ മണ്ഡൂ കാ ഇരിണാനു.***
സൂര്യൻ വൃഷ്ടിജലത്തെ നൽകി പ്രാണനെ തൃപ്തമാക്കണേ. അനന്തരം തൃണഹീനമായ ഭൂമിയിൽ ശ്വേതഭുജങ്ങളോടികൂടിയ മണ്ഡൂകങ്ങൾ സുന്ദരമായി ശബ്ദിക്കട്ടെ.

13. ***സംവത്സരം ശശയാനാ ബ്രാഹ്മണാ വ്രതചാരിണഃ,***
***വാചം പർജന്യജിന്വിതാം പ്ര മണ്ഡൂ കാം അവാദിഷ്ഠഃ.***
വ്രതത്തോടും ആചാരങ്ങളോടും കൂടി ജീവിക്കുന്ന ബ്രാഹ്മണർക്കു സമാനം വർഷകാലം മുഴുവൻ കാറ്റിനാലും വെയിലിനാലും കഷ്ടതകൾ സഹിച്ച് നിദ്രാഹീനരായ മണ്ഡൂകങ്ങൾ, വർഷജലത്താൽ ഉണർന്ന് മേഘങ്ങളുമായി സൗഹാർദ്ദപൂർണ്ണമായ വാണിയിൽ സംസാരിക്കട്ടെ.

14. ***ഉപപ്രവദ മണ്ഡൂ കി വർഷമാ പദ താദുരി,***
***മധ്യേ ഹ്രദസ്യ പ്ലവസ്വ വിഗൃഹ്യ ചതുരഃ പദഃ.***
ഹേ മണ്ഡൂകമേ! നീ ഉല്ലാസവാനായി സുന്ദരമായ ശബ്ദത്തെ പുറപ്പെടുവിക്കൂ. ഹേ താദുരി! വർഷകാലജലത്താൽ പൂർണ്ണമാകുന്ന സരോവരത്തിൽ നീന്തിത്തുടിച്ചുകൊണ്ട് വർഷത്തിനു തുല്യം ശബ്ദിക്കൂ.

15. ***ഖണ്വഖാഇ ഖംമഖാഇ മധ്യേ താദുരി,***
***വർഷ വനുധ്വം പിതരോ മരുതാം മന ഇച്ഛത.***
ഹേ ഖണ്ഡ്വവേ! ഹേ താദുരി! നിങ്ങൾ മൂന്നു വർഗ്ഗങ്ങളിൽപെട്ട തവളകൾ. നിങ്ങളുടെ ശബ്ദങ്ങളാൽ വൃഷ്ടിയെ പ്രദാനം ചെയ്യൂ. ഹേ മണ്ഡൂകങ്ങളെ! നിങ്ങൾ മരുദ്ഗണങ്ങളോട് വൃഷ്ടി ആഗ്രഹിക്കുന്ന ഹൃദയത്തോടെ, നിങ്ങളുടെ ശബ്ദത്തോടുകൂടി പ്രേരണചെലുത്തൂ.

16. ***മഹാന്തം കോശമുദചാപിഷിഞ്ച സവിദ്യുതം ഭവതു വാതു വാതഃ,***
***തന്വതാം യജ്ഞം ബഹുധാ വിസൃഷ്ഠാ ആനന്ദിനീരോഷധയോ***
***ഭവന്തു.***
ഹേ പർജന്യാ! നീ സമുദ്രത്തിൽനിന്നും മേഘത്തെ കൊണ്ടുവന്ന് ഭൂമിയെ എല്ലാഭാഗത്തുനിന്നും നനയ്ക്കൂ. വായു വൃഷ്ടിക്കനുകൂലമായിരിക്കട്ടെ, അന്തരീക്ഷം ഇടിമിന്നലിനാൽ യുക്തമായിരിക്കട്ടെ, ജലം അനേകം പ്രകാരത്തിലുള്ള യജ്ഞകർമ്മങ്ങളെ അഭിവൃദ്ധിപ്പെടുത്തട്ടെ. വർഷജലത്തിൽ ധാന്യങ്ങൾ, യവം മുതലായവയും ഔഷധികളും പുഷ്ടി പ്രാപിക്കട്ടെ.

**അനുവാകം നാല്**

**സൂക്തം പതിനാറ്**

(ഋഷി-ബ്രഹ്മാവ്. ദേവത-വരുണൻ. ഛന്ദസ്-അനുഷ്ടുപ്,ത്രിഷ്ടുപ്, ജഗതി)

1. ***ബൃഹന്നേഷാമധിഷ്ടാതാ അന്തികാദിവ പശ്യതി,***
***യ സ്തായന്മന്യതേ ചരത്സർവ ദേവാ ഇദം വിദുഃ.***

ഏതു വരുണൻ നിത്യം നിലനിൽക്കുന്ന വസ്തുക്കളുടേയും നശ്വരമായ വസ്തുക്കളുടെയും ജ്ഞാതാവായിരിക്കുന്നുവോ മഹിമയോടുകൂടിയ യാതൊരുവൻ പാപചാരികളായ ശത്രുക്കളുടെമേൽ നിയന്ത്രണം ചെലുത്തുകയും അവരുടെ പ്രവർത്തനങ്ങളെ അടുത്തുനിന്നു വീക്ഷിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നുവോ അവൻ അതീന്ദ്രിയജ്ഞാനത്തോടുകൂടിയവനും എല്ലാ സംഗതികളും അറിയുന്നവനുമാകുന്നു.

2. ***യസ്തിഷ്ഠതി ചരതി യശ്ച വഞ്ചതി യോ നിലായം ചരതി യഃ പ്രതങ്കം,***
***ദ്വൗ സംനിഷദ്യ യന്മന്ത്രയേതേ രാജാ തദ് വേദ വരുണസ്തൃതീയഃ.***

യാതൊരു ശത്രു വഞ്ചനയിലുറച്ചുനിൽക്കുന്നവനാകുന്നുവോ യാതൊരുത്തൻ ദൃശ്യമായും അദൃശ്യമായും അലഞ്ഞുതിരിയുന്നവനും അതുപോലെ കഠിനതാപൂർവ്വം ജീവിതം കഴിച്ചുകൂടുന്നവനുമായിരിക്കുന്നുവോ അവനെ വരുണൻ അറിയുന്നു. എന്തുകൊണ്ടെന്നാൽ അവൻ സർവ്വജ്ഞനാകുന്നു. ദുഷ്പ്രവൃത്തികൾ ആഗ്രഹിക്കുന്നവരെ ദണ്ഡിക്കുന്നതിൽ വരുണൻ സമർത്ഥനാകുന്നു.

3. ***ഉതേയം ഭൂമിർവരുണസ്യ രാജ്ഞ ഉതാസൗ ദ്യൗർവൃഹതീ ദുരേഅന്താ,***
***ഉതാ സമുദ്രൗ വരണസ്യ കുക്ഷി ഉതാസ്പിന്നല്പ ഉദകേ നിലീനഃ.***

ഈ പൃഥ്വി വരുണന്നധീനമായിരിക്കുന്നു. ഈ ബൃഹത്തായദ്യോവും അവന് അധീനമാണ്, പൂർവ്വപശ്ചിമദിക്കുകളിലെ രണ്ടുസമുദ്രങ്ങളും വരുണൻെറ ദക്ഷിണോത്തരപാർശ്വസമാനം നിലനിൽക്കുന്നു. ഇങ്ങനെയുള്ള വരുണൻ ലോകത്തിൽ വ്യാപിച്ച് സരോവരങ്ങളിലെ അല്പമാത്രമായ ജലത്തെയും വർത്തമാനമാക്കുന്നു.

4. ***ഉത യോ ദ്യാമതിസർപാത് പരസ്യാന്ന സ മുച്യാതൈ വരുണസ്യ രാജ്ഞഃ,***
***ദിവ സ്പർശാഃ പ്ര ചരന്തീദമസ്യ സഹസ്രാക്ഷാ അതി പശ്യന്തി ഭൂമിം.***

പാപപ്രവർത്തകരായ ശത്രുക്കൾ കുമാർഗ്ഗങ്ങളിൽകൂടി ചരിക്കുകയാണെങ്കിൽ അവർ വരുണൻെറ ബന്ധനത്തിൽനിന്നും മുക്തരാവാതിരിക്കട്ടെ.വരുണൻെറ ദൂതന്മാർ ഈ ലോകം മുഴുവൻ ചുറ്റിസഞ്ചരിച്ച് എല്ലാ വൃത്താന്തങ്ങളെയും സൂക്ഷ്മമായി വീക്ഷിക്കുന്നതിൽ സമർത്ഥരാകുന്നു.

5. ***സർവ തദ് രാജാ വരുണോ വി ചഷ്ടേ യദന്തരാ രോദസീ യത് പരസ്താത്,***
***സംഖ്യാതാ അസ്യ നിമിഷോ ജനാനാമക്ഷാനിവ ശ്വഘ്നീ നി മിനോതി താനി.***

ആകാശത്തിൻെറയും ഭൂമിയുടെയും മദ്ധ്യേ വസിക്കുന്നവരെയും തൻെറ മുൻപിൽ വസിക്കുന്നവരെയും വരുണൻ പ്രത്യേകരീതിയിൽ വീക്ഷിക്കുന്നു, അതിനാൽ അവരുടെ എല്ലാ കർമ്മാകർമ്മങ്ങൾക്കും അനുസരണമായി പാപികളെ ചൂതുകളിക്കാരൻ കരുക്കളെ എറിയുന്നതുപോലെ എറിഞ്ഞുകളയുന്നു.

6. ***യേ തേ പാശാ വരുണ സപ്തസപ്ത ത്രേധാ തിഷ്ഠന്തി വിഷിതാ രുശന്തഃ,***
***ഛിനന്തു സർവേ അനൃതം വദന്തം യഃ സത്യവാദ്യതിതം സൃജന്തു.***

ഹേ വരുണാ! നിൻെറ ഉത്തമവും മധ്യമവും അധമവുമായ പാശങ്ങൾ പാപികളെ ബന്ധിക്കുന്നതിനുവേണ്ടി വിരിച്ചിരിക്കുന്നു. ആ സത്യപാശങ്ങൾ

മിഥ്യാഭാഷികളായ പാപശത്രുവിനെ സന്താപപ്പെടുത്തുന്നതായിരിക്കണേ. പുണ്യാത്മാക്കൾക്ക് സുഖം പ്രദാനം ചെയ്യുന്നവയാകണേ.

7. ***ശതേന പാശൈരഭി ധേഹി വരുണൈനം മാ തേ മോച്യനൃതവാങ് നൃചക്ഷഃ, ആസ്താം ജാല്മ ഉദരം ശ്രംശയിത്വാ കോശഇവാബന്ധഃ പരികൃത്യമാനഃ.***

ഹേ വരുണാ! ഈ മിഥ്യാഭാഷികളായ ശത്രുക്കളെ ബന്ധിച്ച് ദണ്ഡനം നൽകൂ, നീ മനുഷ്യരുടെ സത്യാസത്യകർമ്മങ്ങളെ തൻെറ വിവേകത്താൽ കാണുന്നു, അതിനാൽ മിഥ്യാഭാഷികൾ നിന്നിൽനിന്നും രക്ഷപെടാതയിരിക്കുകയും അവരുടെ ഉദരം മഹോദരത്താൽ നശിച്ച് ഛിന്നഭിന്നമായി പരിണമിക്കുകയും ചെയ്യണേ.

8. ***യഃ സമഭ്യോ വരുണോ യോ വ്യാമ്യോയഃ സന്ദേശ്യോ വരുണോ യോ വിദേശ്യഃ, യോ ദൈവോ വരുണോ യശ്ച മാനുഷഃ.***

വരുണൻെറ സാമാന്യപാശം സാധാരണരീതിയിൽ രോഗികളെ സൃഷ്ടിക്കുന്നു, വ്യാമ്യപാശം അനേകരൂപങ്ങളിലുള്ള രോഗങ്ങളെ ഉണ്ടാക്കുന്നു. സന്ദേശപാശം സമാനദേശത്തും വിദേശ്യപാശം വിദേശത്തും ദൈവപാശം ദേവതകളിലും മനുഷ്യപാശം മനുഷ്യരിലും പ്രഭാവം പതിപ്പിക്കുന്നു.

9. ***തൈസ്ത്വാ സർവേരഭിഷ്യാമി പാശൈരസാവാമുഷ്യായണാമുഷ്യാഃ പുത്ര, താനു തേ സർവാനനുസംദിശാമി.***

ഹേ ഇന്നപേരുള്ള, ഇന്നഗോത്രത്തിൽപ്പെട്ട, ഇന്നമാതാവിൻെറ പുത്രാ! മുൻമന്ത്രത്തിൽ വർണ്ണിച്ചിരിക്കുന്ന വരുണൻെറ എല്ലാ പാശങ്ങൾകൊണ്ടും നിന്നെ ഞാൻ ബന്ധിക്കുകയും നീയാകുന്ന ശത്രുവിനെ ആ പാശങ്ങൾക്കധീനമാക്കുകയും ചെയ്യുന്നു.

### സൂക്തം പതിനേഴ്

(ഋഷി-ശുക്രൻ. ദേവത-വനസ്പതി. ഛന്ദസ്-അനുഷ്ടുപ്.)

1. ***ഈശാനാം ത്വാ ഭേഷജാനാസുജേജഷ ആ രഭാമഹേ, ചക്രം സഹസ്രവീര്യാ സർവസ്മാ ഔഷധേ ത്വാ.***

ഹേ സ്വാഹദേവീ! നീ ഔഷധീരൂപത്തിലറിയപ്പെടുന്ന മറ്റെല്ലാ ഔഷധികളുടെയും സ്വാമിനിയാകുന്നു. ശത്രുക്കളാൽ ചെയ്യപ്പെട്ട എല്ലാ ആഭിചാരദോഷങ്ങളേയും നശിപ്പിക്കുന്നതിനുവേണ്ടി ഞങ്ങൾ നിന്നെ സ്പർശിക്കുകയും എല്ലാ ദോഷങ്ങളെയും അകറ്റുന്നതിന് നിന്നെ സമർത്ഥയാക്കുകയും ചെയ്യുന്നു.

2. ***സത്യജിതം ശപഥയാവനീം സഹമാനാം പുനഃസരാം, സർവാഃ സമഹൃദ്യോഷധീരിതോ നഃ പാരയാദിതി.***

ആഭിചാരദോഷത്തെ നശിപ്പിക്കുന്ന സത്യജിത്, ആഭിചാരങ്ങളെ സഹിക്കുന്ന സഹനാമ, അന്യരുടെ ശാപങ്ങളെ അകറ്റിക്കളയുന്ന ശപയാവനി, അനേകരോഗനാശിനി പുനഃസര, ഈ ഔഷധങ്ങളെ മറ്റൗഷ ധികൾ ആഭിചാരദോഷത്തെ അകറ്റുന്നതിനുള്ള ഉദ്ദേശ്യത്തോടുകൂടി പ്രാപ്തമാക്കുന്നു.

3. ***യാ ശശാപ ശപനേന യാഘം മൂരമാദധേ, യാ രസസ്യ ഹരണായ ജാതമാരേഭേ തോകമത്തു സാ***

ക്രോധത്തോടുകൂടി ശാപംചൊരിയുന്ന പിശാചി, മോഹാലസ്യപ്പെടുത്തുകയോ, ശരീരത്തിലെ രക്തത്തെ പാനംചെയ്യുന്നതിന് പുത്രനെ ആലിംഗനം ചെയ്യുന്ന എല്ലാ പിശാചിനികളും ആഭിചാരം നടത്തുന്നവരുടെ കുട്ടികളെത്തന്നെ ഭക്ഷണമാക്കട്ടെ.

4. ***യാം തേ ചക്രൂരാമേ പാത്രേ യാം ചക്രൂർനീലലോഹിതേ,***
***ആമേ മാംസേ കൃത്യാം യാം ചക്രൂസ്തയാ കൃത്യാകൃതോ ജഹി.***

ഹേ കൃത്യേ! ആഭിചാരകന്മാർ പുകപോലെ നീലവർണ്ണത്തിലും ജ്വാലപോലെ ചുവന്നും നിന്നെ അഗ്നിസ്ഥാനത്താക്കിയിരിക്കുന്നു, പാകമാകാത്ത മൃത്പാത്രത്തിലോ പച്ചമാംസത്തിലോ അഥവാ കുക്കുടങ്ങളിലോ നിന്നെ ആക്കിയിരിക്കുന്നു. അങ്ങനെയെങ്കിൽ നീ ആ കൃത്യാകാരിയെത്തന്നെ നശിപ്പിക്കൂ.

5. ***ദീഷ്വപ്ന്യാം ദൗജീവിത്യം രക്ഷോ അഭ്വമരായ്യഃ,***
***ദുർണാമ്നീഃ സർവാ ദുർവാചസ്താ അസ്മന്നാശയാമസി.***

വ്യാധി ദർശനങ്ങളായ ദുസ്സ്വപ്നങ്ങളെ, അസമൃദ്ധികരങ്ങളായ അലക്ഷ്മികളെ നാം ഈ ആഭിചാരഗ്രസ്തനായ പുരുഷനിൽനിന്നും അകറ്റിക്കളയുന്നു.

6. ***ക്ഷുധാമാര തൃഷ്ണാമാരഗോതാമനപത്യതാം,***
***അപാമാർഗ ത്വയാ വയം സർവ തദപ മൃജ്മഹേ.***

വിശപ്പിനാൽ മരിച്ചുകൊണ്ടിരിക്കുന്ന, ദാഹത്താൽ മരിച്ചുകൊണ്ടിരിക്കുന്ന അഥവാ ഇവ രണ്ടുകൊണ്ടും മരിച്ചുകൊണ്ടിരിക്കുന്ന ഗോക്കളും സന്താനങ്ങളും ഇല്ലാത്തവർക്ക് ഹേ അപാമാർഗ്ഗാ! നീ ഉപായരൂപമാകുന്നു നിന്റെ സഹായത്താൽ ഞങ്ങൾ ഈ സന്താപങ്ങളെ അകറ്റിക്കളയുന്നു.

7. ***തൃഷ്ണാമാരം ക്ഷുധാമാരമഥോ അക്ഷപരാജയം,***
***അപാമാർഗ ത്വയാ വയം സർവ തദപ മൃജ്മഹേ.***

വിശപ്പുകൊണ്ടോ ദാഹംകൊണ്ടോ മരിക്കുന്ന, ചൂതുകളിയിൽ പരാജയമടയുന്ന എല്ലാ കാരണങ്ങളേയും ഹേ അപാമാർഗ്ഗാ! നീ വഴിയായി അകറ്റിക്കളയുന്നു.

8. ***അപാമാർഗ ഔഷധീനാം സർവാസാമേക ഇദ് വശീ,***
***തേന തേ മൃജ്മ ആസ്ഥിതമഥ ത്വമഗദശ്ചര.***

ഹേ ആഭിചാരഗ്രസ്തനായ പുരുഷാ! കൃത്യമുഖാന്തിരം വ്യാപ്തമായ ഔഷധികളെ നാം അപാമാർഗ്ഗത്താൽ അകറ്റുന്നു. നീ രോഗരഹിതനായി ചിരകാലം ജീവിക്കൂ. ഈ അപാമാർഗ്ഗം മറ്റെല്ലാ ഔഷധികളേയും വശീഭൂതമാക്കുന്ന ഒന്നാകുന്നു.

**സൂക്തം പതിനെട്ട്**

(ഋഷി- ശുക്രൻ. ദേവത-വനസ്പതി, ഛന്ദസ്-അനുഷ്ടുപ്.)

1. ***സമം ജ്യോതിഃ സൂര്യേണാഹ്വാ രാത്രീ സമാവതീ,***
***കൃണോമി സത്യമൂതയേ f രസാഃ സന്തു കൃത്വരീഃ.***

ആദിത്യന്റെ ശോഭ അവനിൽനിന്നും ഒരിക്കലും വേർപിരിയുന്നില്ല. രാത്രിയും തുല്യയാമത്തോടുകൂടിയവളാകുന്നു. പ്രകാശം ആദിത്യന്റേയും പകലും രാത്രിയും സമാനത്വ സത്വവുമായി എപ്രകാരമിരിക്കുന്നുവോ അപ്രകാരം ഞാൻ ആഭിചാരഗ്രസ്തനായ പുരുഷന്റെ രക്ഷാർത്ഥം സത്യകർമ്മം ചെയ്യുന്നു. തന്മൂലം ഹിംസാത്മകങ്ങളായ കൃത്യകൾ വ്യർഥമായിത്തീരട്ടെ.

2. ***യോ ദേവാഃ കൃത്യാം കൃത്വ ഹരാദവിദുഷോ ഗൃഹം,***
***വത്സോ ധാരൂരിവ മാതരം തം പ്രത്യഗുപപദ്യതാം.***

ഹേ ദേവഗണങ്ങളേ! യാതൊരു ശത്രു സന്താപകാരികളായ കൃത്യകളെ കുഴിച്ചിടുന്നതിനു വരുന്നുവോ ആ കൃത്യകൾ തിരിച്ചുചെന്ന് പശുവിന്റെ അകിടിൻചുവട്ടിൽ കിടാവ് പാൽ കുടിക്കുന്നതിനു പറ്റിച്ചേർന്നു നിൽക്കുന്നതുപോലെ ആ ആഭിചാരിയെത്തന്നെ ആലിംഗനംചെയ്യണേ.

3. ***അമാ കൃത്വാ പാപ്മാനം യസ്തേനാന്യം ജിഘാംസതി***
***അശ്മാനസ്തസ്യാം ദഗ്ധായാം ബഹുലാഃ ഫട് കരിക്രതി.***

യാതൊരു വിശ്വാസഘാതകർ ഒന്നിച്ചു വസിച്ച് കൃത്യയെ കുഴച്ചിട്ട് കൊല്ലുവാനാഗ്രഹിക്കുന്നുവോ ആ ശത്രുവിൻെറ കൃത്യ, പ്രതികാരകർമ്മ ത്തിൽ അസമർത്ഥയായിത്തീരട്ടെ. മന്ത്രശക്തിയിൽനിന്നും ഉൽപന്നമായ അനേകം കല്ലുകളാൽ ആ ശത്രു നാശമടയട്ടെ.

4. ***സഹസ്രധാമൻ വിശിഖാൻ വിഗ്രീവാഞ്ഛായയാ ത്വം,***
***പ്രതി സ്മ ചക്രുഷേ കൃത്യാം പ്രിയാം പ്രിയാവതേ ഹര.***

ഹേ സഹദേവീ! നീ അനേകം സ്ഥലങ്ങളിൽ ഉത്ഭവിക്കുന്നു. നീ ഞങ്ങളുടെ ശത്രുക്കളെ കഴുത്തൊടിഞ്ഞവരായും മുടിപൊഴിഞ്ഞവരായുമാക്കി നശിപ്പിച്ചുകളയൂ. നീ ശത്രുക്കളുടെ ആഗ്രഹങ്ങളെ സാധിച്ചുകൊടുക്കുന്ന കൃത്യയെ നിയോഗിച്ചവരുടെമേൽത്തന്നെ തിരിച്ചുവിടൂ.

5. ***അനയാഹമോഷധ്യാ സർവാഃ കൃത്യാ അദൂദുഷം,***
***യാം ക്ഷേത്രേ ചക്രുര്യാം ഗോഷു യാം വാ തേ പുരുഷേഷു.***

യാതൊരു കൃത്യയെ വിത്തുവിതയ്ക്കുന്ന വയലിൽ കുഴിച്ചി ട്ടിരിക്കുന്നുവോ യാതൊന്നിനെ കാലിത്തൊഴുത്തിൽ കുഴിച്ചിട്ടിരിക്കുന്നുവോ യാതൊരു കൃത്യയെ വായു പ്രവേശിക്കുന്നതിനുള്ള മാർഗ്ഗത്തിൽ സ്ഥാപിച്ചിരിക്കുന്നുവോ യാതൊരു കൃത്യയെ നടപ്പുവഴിയിൽ കുഴിച്ചിട്ടിരിക്കുന്നുവോ ആ എല്ലാ കൃത്യകളും ഈ സഹദേവിയാൽ നിർവീ ര്യരായിത്തീരണേ.

6. ***യശ്ചകാര ന ശശാകകർതുശശ്രേ പാദമംഗുരിം,***
***ചകാര ഭദ്രമസ്മഭ്യമാത്മനേ തപനം തു സഃ.***

യാതൊരു ദുഷ്ടൻ കൃത്യവഴിയായി ഒരു പാദമോ ഒരു വിരലോ നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ അവൻ തൻെറ ഉദ്ദേശ്യത്തിൽ സഫലനാകാതിരിക്കയും അവൻെറ ആഭിചാരകർമ്മത്തെ നിഷ്ഫലമാക്കുന്ന ഔഷധങ്ങളുടേയും മന്ത്രങ്ങളുടേയും ശക്തി ഞങ്ങൾക്ക് മംഗളകാരിയായി ത്തീർന്നുകൊണ്ട് അതേ ശത്രുവിനെത്തന്നെ പീഡിപ്പിക്കയും ചെയ്യണേ.

7. ***അപാമാർഗോ f പ മാഷ്ടു ക്ഷേത്രിയം ശപഥശ്ചയഃ,***
***അപാഹ യാതുധാനീരപ സർവാ അരായ്യഃ.***

ഹേ അപമാർഗ്ഗാ! മാതാപിതാക്കളിൽനിന്നും പ്രാപ്തമായിരിക്കുന്ന കുഷ്ഠം, ക്ഷയം മുതലായ പകർച്ചവ്യാധികളെയും ശത്രുക്കളുടെ ശാപത്തെയും ഞങ്ങളിൽനിന്നും വേർപെടുത്തൂ. പിശാചികളേയും അലക്ഷ്മിയേയും ബന്ധിച്ച് മാറ്റിക്കളയണേ.

8. ***അപമൃജ്യ യാതുധാനാനപ സർവാ അരായ്യഃ,***
***അപാമാർഗ ത്വയാ വയം സർവ തദപ മൃജ്മഹേ.***

ഹേ അപമാർഗ്ഗാ! നീ യക്ഷരാക്ഷസാദികളെയും അതുപോലെ എല്ലാ അലക്ഷ്മികളെയും പാപദേവതകളെയും ഞങ്ങളിൽനിന്ന് അകറ്റിക്കളയണേ.

**സൂക്തം പത്തൊൻപത്**

(ഋഷി- ശുക്രൻ. ദേവത-വനസ്പതി. ഛന്ദസ്-അനുഷ്ടുപ്, പംക്തി.)

1. ***ഉതോ അസ്യബന്ധുകൃദുതോ അസി നു ജാമികൃത്,***
***ഉതോ കൃത്യാകൃതഃ പ്രജാം നഡമിവാം ഛിന്ധി വാർഷികം.***

ഹേ സഹദേവി! നീ ശത്രുക്കളെ നശിപ്പിക്കുന്നവളാകുന്നു.നി കൃത്യാകാരിയായ ശത്രുവിൻെറ പുത്രപൗത്രാദികളെ വർഷകാലത്തുണ്ടാകുന്ന തൃണങ്ങൾക്കു സമാനം അരിഞ്ഞു നശിപ്പിക്കൂ.

2. ***ബ്രാഹ്മണേന പര്യുക്താസി കണ്വേന നാർഷദേന,***
***സേനേവൈഷി ത്വിഷീമതി ന തത്ര ഭയമസ്തി യത്ര പ്രാപ്നോഷ്യോഷധേ.***

ഹേ സഹദേവീ! നൃഷദ പുത്രനായ കണ്വമഹർഷി നിന്നെ വിനിയോഗം ചെയ്തിരുന്നു. നീ യജമാനനെ രക്ഷിക്കുന്ന സൈന്യത്തിനു സമാനം ഗമിച്ചുകൊണ്ടിരിക്കുന്നു. നീ പോകുന്നിടത്തെല്ലാം ആഭിചാരം ഭയപ്പെടേണ്ട യാതൊരാവശ്യവുമില്ല.

3. ***അഗ്രമേഷ്യോഷധീനാം ജ്യോതിഷേവാഭിദീപയൻ,***
***ഉത ത്രാതാസി പാകസ്യാഥോ ഹന്താസി രക്ഷസഃ.***

പ്രകാശത്താൽ തേജസ്വിയായ സൂര്യൻ എപ്രകാരം ജ്യോതിസ്സുകളിൽ ശ്രേഷ്ടനായിരിക്കുന്നുവോ അങ്ങനെ ഹേ സഹദേവീ! എല്ലാ ഔഷധികളിലും നീ ശ്രേഷ്ഠയാകുന്നു. ഹേ അപാമാർഗ്ഗാ! നീ സ്വന്തം ശക്തിയാൽ കൃത്യയുടെ നാശകനും ദുർബ്ബലൻെറ രക്ഷകനും രാക്ഷസന്മാരെ ഹനിക്കുന്നതിൽ സമർത്ഥനുമാകുന്നു.

4. ***യദദോ ദേവാ അസുരാംസ്ത്വയാഗ്രേ നിരകുർവത,***
***തതസ്ത്വമധ്യോഷധേ f പാമാർഗോ അജായഥാഃ.***

ഹേ ഔഷധീ! പണ്ട് ജന്ദ്രാദി നീ വഴിയായി രാക്ഷസന്മാരെ അമർത്തിയിരുന്നു. നീ മറ്റെല്ലാ ഔഷധികളുടെമേലും ആധിപത്യം സ്ഥാപിച്ചുകൊണ്ട് അപാമാർഗ്ഗത്തിൽ ജനിച്ചിരിക്കുന്നു.

5. ***വിഭിന്ദതീ ശതാശാഖാ വിഭിന്ദൻ നാമ തേ പിതാ,***
***പ്രത്യഗ് വിഭിന്ധി ത്വം തം യോ അസ്മാം അഭിദാസതി.***

ഹേ അപാമാർഗ്ഗാ! നീ അനേകം ശാഖകളോടുകൂടിയവളായിട്ടു വിഭിന്ദതി എന്ന നാമത്തോടുകൂടിയവളാകുന്നു.നിൻെറ ഉൽപാദകൻ വിഭിദനാകുന്നു.അതിനാൽ യാതൊരുത്തൻ ഞങ്ങളുടെ വിനാശകനാകാനാഗ്രഹിക്കുന്നുവോ നീ ആ ശത്രുവിൻെറ മുൻപിൽ ചെന്ന് അവനെ നശിപ്പിക്കണേ.

6. ***അസദ്ഭൂമ്യാഃ സമഭവത് തദ് ദ്യാമേതി മഹദ് വ്യചഃ,***
***തദ് വൈ തതോ വിധൂപായത് പ്രത്യക് കർതാരമൃഛതു.***

ഹേ ഔഷധി! നിൻെറ വ്യാപിച്ചുകിടക്കുന്ന തേജസ്സ് ഏതൊരു ഭൂമിക്കു പ്രാപ്തമായിരിക്കുന്നുവോ അതിൽ കുഴിച്ചിട്ടിരിക്കുന്ന കൃത്യ നിർത്ഥകമായി കാര്യക്ഷമമല്ലാതായിത്തീരട്ടെ. ഈ നിഷ്ഫലമായ കൃത്യ ഇവിടെ നിന്നും മാറിപ്പോയി അതു ചെയ്തവനെത്തന്നെ നശിപ്പിക്കണേ.

7. ***പ്രത്യങ് ഹി സംബഭൂവിഥ പ്രതീചീനഫലസ്ത്വം,***
***സർവാൻ മഛപർഥാം അധി വരിയോ യാവയാ വധം.***

ഹേ അപാമാർഗ്ഗാ! നീ പ്രത്യക്ഷഫലത്തോടുകൂടിയവനാകുന്നു. നീ ശത്രുക്കളുടെ ശാപത്തെ എന്നിൽനിന്നും അകറ്റിക്കളയൂ. ആ ശാപത്തെ അവൻെറ അടുക്കലേയ്ക്കുതന്നെ തിരിച്ചുവിടൂ. ശത്രുക്കളുടെ ഹിംസ സാധനമായ ശസ്ത്രത്തെയോ കൃത്യയെയോ ഞങ്ങളിൽനിന്നും അകറ്റിക്കളയണേ.

8. ***ശതേന മാ പരി പാഹി സഹസ്രേണാഭി രക്ഷ മാ,***
***ഇന്ദ്രസ്തേ വീരുധാം പത ഉഗ്ര ഓജ്മാനമാ ദധത്.***

ഹേ സഹദേവീ! നീ രക്ഷായോഗ്യങ്ങളായ എല്ലാ ഉപയോഗങ്ങളെക്കൊണ്ടും ഞങ്ങളെ രക്ഷിക്കുകയും കൃത്യയുടെ ദോഷങ്ങളിൽനിന്നും മോചിപ്പിക്കുകയും ചെയ്യണേ. മഹാതേജസ്വിയായ ഇന്ദ്രൻ എന്നിൽ തേജസ്സിനെ സ്ഥാപിക്കണേ.

## സൂക്തം ഇരുപത്

(ഋഷി-മാതൃനാമാവ്. ദേവത-ഔഷധി, ഛന്ദസ്-അനുഷ്ടുപ്,)

1. ***ആ പശ്യതി പ്രതി പശ്യതി പരാ പശ്യതി പശ്യതി,***
***ദിവമന്തരീക്ഷമാദ് ഭൂമി സർവ തദ് ദേവി പശ്യതി.***

ഹേ സദമ് പുഷ്പാ എന്നുപേരാടുകൂടിയ ഔഷധീ! ഈ പുരുഷൻ നിൻെറ രത്നത്തെ ധരിച്ച് വരുവാനുള്ള ഭയത്തേയും വർത്തമാനഭയത്തേയും അതുപോലെ വിദൂരസ്ഥിതമായ ഭയത്തേയും ദർശിക്കുന്നു. സ്വർഗ്ഗം, അന്തരീക്ഷം, ഭൂമി ഈ മൂന്നു ലോകങ്ങളിലും അധിവസിക്കുന്ന ജീവികളെയും ത്രിസന്ധ്യാ രത്നത്തെ ധരിച്ചുകൊണ്ടിരിക്കുന്ന സാധകൻ ദർശിക്കുന്നു.

2. ***തിസ്രോ ദിവസ്തിസ്രഃ പൃഥിവീ ഷട് ചേമാഃ പ്രദിശഃ പൃഥക്,***
***ത്വയാഹം സർവാ ഭൂതാനി പശ്യാനി ദേവ്യോഷധേ.***

ഹേ ഔഷധീ! ത്രിസ്വർഗ്ഗങ്ങൾ, ത്രിഭൂവനങ്ങൾ, മുകളിലുള്ള ത്രിദിശകൾ, താഴെയുള്ള ത്രിദിശകൾ ഇവയേയും ഇവയിൽ നിവസിക്കുന്ന ജീവികളേയും ഞാൻ നിൻെറ രത്നത്തിൻെറ പ്രഭാവത്താൽ ദർശിക്കുന്നു.

3. ***ദിവ്യസ്യ സുപർണസ്യ തസ്യ ഹാസി കനീനികാ,***
***സാ ഭൂമിമാരുരോഹിഥ വഹ്യം ശ്രാന്താ വധൂരിവ.***

ഹേ സദമ് പുഷ്പമേ! നീ സ്വർഗ്ഗത്തിൻെറ ദേവതാ രൂപവും സുന്ദരമായ ചിറകുകളോടുകൂടിയ ഗരുഡൻെറ കണ്ണുകളുടെ കൃഷ്ണമണീ രൂപവുമാകുന്നു. ക്ഷീണിച്ചു വിവശയായ സ്ത്രീ പല്ലക്കിൽ ചാടിക്കയറുന്നതുപോലെ നീ ഗരുഡൻെറ നേത്രങ്ങളിൽനിന്നും ഭൂമിയിൽ ഉല്പന്നമായിരിക്കുന്നു.

4. ***താം മേ സഹസ്രാക്ഷോ ദേവോ ദക്ഷിണേ ഹസ്ത ആദധത,***
***തയാഹം സർവ പശ്യാമി യശ്ച ശൂദ്ര ഉതാര്യഃ.***

ദാനാദിഗുണങ്ങളാൽ വിഭൂഷിതനായ ഇന്ദ്രൻ സദമ് പുഷ്പത്തെ എൻെറ വലതുകരത്തിൽ അണിയിച്ചിരിക്കുന്നു.ഹേ ഔഷധേ! നിൻെറ സഹായത്തോടുകൂടി ഞാൻ ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രന്മാരെ വശീകരിച്ചുകൊണ്ട് രാക്ഷസന്മാരെ അമർച്ച വരുത്തുന്നതിനു യത്നിക്കുന്നു.

5. ***ആവിഷ്ണുഷ്വ രൂപാണി മാത്മാനമപ ഗുഹഥാഃ,***
***അഥോ സഹസ്രചക്ഷോ ത്വം പ്രതി പശ്യാഃ കിമീദിനഃ.***

ഹേ ഔഷധീ! രാക്ഷസന്മാരെ അകറ്റുന്നതിനുള്ള നിൻെറ ശക്തിയെ പ്രകടമാക്കണേ. സ്വന്തം രൂപത്തെ ഗുപ്തമാക്കിവയ്ക്കാതെ നീ സഹസ്രക്കണക്കിനു ദർശന-സാധനകളാൽ കാണപ്പെടുന്നു. നീ ഈ ഗൂഢരാക്ഷസന്മാരുടെമേൽ ശ്രദ്ധചെലുത്തിക്കൊണ്ട് ഞങ്ങളെ രക്ഷിക്കൂ.

6. ***ദർശയ മാ യാതുദാനാൻ ദർശയ യാതുധാന്യഃ,***
***പിശാചാൻന്തസർവാൻ ദർശയേതി ത്വാ രഭ ഓഷധേ.***

ഹേ സദമ്പുഷ്പമേ! നീ രാക്ഷസന്മാരെ എനിക്കു കാണിച്ചുതരണേ. തന്മൂലം അവർ പതിയിരുന്ന് എന്നെ ഉപദ്രവിക്കാതിരിക്കട്ടെ. രാക്ഷസികളേയും കാണിച്ചുതരൂ. ഇതിനുവേണ്ടി ഞാൻ നിന്നെ അണിയുന്നു.

7. ***കശ്യപസ്യ ചക്ഷുരസി ശൂന്യാശ്ച ചതുരക്ഷ്യാഃ,***
***വീധ്രേ സൂര്യമിവ സർപന്ത മാ പിശാച തിരസ്കര.***

ഹേ ഔഷധീ! നീ കാശ്യപമഹർഷിയുടെ നേത്രരൂപമാകുന്നു. ഗ്രഹനക്ഷത്രാദിയുക്തമായ അന്തരീക്ഷത്തിൽ സൂര്യനെപ്പോലെ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന പിശാചുക്കളെ മറയ്ക്കാതിരിക്കൂ.

8. ***ഉദഗ്രഭം പരിപാണാദ് യാതുധാനം കിമീദിനം,***
***തേനാഹ സർവ പശ്യാമ്യുത ശൂദ്രമുതാര്യം.***

ഞാൻ രക്ഷയുടെ ഉപായമാർഗ്ഗങ്ങളിൽകൂടി രാക്ഷസനെ വശീഭൂതമാക്കിയിരിക്കുന്നു. അതുവഴിയായി ശൂദ്രജാതിയിൽപ്പെട്ട നീചവും ബ്രാഹ്മണജാതിയിൽ പെട്ട ശ്രേഷ്ഠവുമായ എല്ലാ ഗ്രഹങ്ങളേയും ദർശിക്കുന്നതിൽ ഞാൻ സമർത്ഥനായിരിക്കുന്നു.

9. ***യോ അന്തരിക്ഷേണ പതിത ദിവം യശ്ചാതിസർപതി,***
***ഭൂമി യോ മന്യതേ നാഥം തം പിശാചം പ്രദർശയ.***

യാതൊരു പിശാച് അന്തരീക്ഷത്തിൽ സഞ്ചരിച്ചുകൊണ്ട് ഭൂമി തൻെറ അധീനത്തിലാണെന്നു കരുതുന്നുവോ ത്രിലോകങ്ങളിലും ചുറ്റിസഞ്ചരിച്ചുകൊണ്ടിരിക്കുന്ന ആ പിശാചുക്കളെ എനിക്കു കാണിച്ചുതരൂ. ഞാൻ അതിനുവേണ്ടി യത്നിക്കുന്നു.

## അനുവാകം അഞ്ച്

### സൂക്തം ഇരുപത്തിയൊന്ന്

(ഋഷി-ബ്രഹ്മാവ്. ദേവത-പശു. ഛന്ദസ്സ്-ത്രിഷ്ടുപ്, ജഗതി.)

1. ***ആ ഗാവോ അഗ്മന്നുത ഭദ്രമക്രൻത്സീദന്തു ഗോഷ്ഠേ രണയന്ത്വസ്മേ,***
***പ്രജാവതീഃ പുരൂരുപാ ഇഹ സ്യുരിന്ദ്രായ പൂർവ്വീരുഷസോദൂഹാനാഃ!***

ഗോക്കൾ ഞങ്ങളുടെ അടുത്തേയ്ക്കു വരുകയും ഞങ്ങളെ അനുഗ്രഹിക്കുകയും ചെയ്യണേ. അവ തൊഴുത്തിൽ തന്നെ വസിച്ചുകൊണ്ട് നമ്മെ ക്ഷീരാദികളാൽ പ്രസന്നരാക്കട്ടെ സന്താനവതികളും വിവിധ വർണ്ണങ്ങളോടുകൂടിയവയുമായ ഗോക്കൾ യജമാനൻെറ ഭവനത്തിൽ പെരുകിക്കൊണ്ടിരിക്കണേ. അനേകം ഉഷാകാലങ്ങളിൽ പാൽ തന്നുകൊണ്ട് ഇന്ദ്രനെ ആഹ്വാനം ചെയ്യുന്നവയായിരിക്കട്ടെ.

2. ***ഇന്ദ്രോ യജ്വനേ ഗൃണതേ ച ശിക്ഷത ഉപേദ ദദാതി ന സ്വം മുഷായതി,***
***ഭൂയോഭൂയോ രയിമിദസ്യ വർധയന്നഭിന്നേ ഖില്യേ നി ദധാതി ദേവയുമ.***

സ്തുതിക്കുന്നവർക്ക് ഇന്ദ്രൻ ഗോക്കളെ സമ്പാദിക്കുന്നതിനുള്ള ഉപായം പറഞ്ഞുകൊടുക്കുന്നു. അവൻ തന്നെ വളരെയധികം ഗോക്കളെ ധാനം ചെയ്യുന്നു. അവൻ യജമാനൻേറയും സ്തുതിഗായകന്മാരുടേയും എന്നല്ല, മറ്റാരുടേയും ധനത്തെ തട്ടിയെടുക്കുന്നില്ല. സൂര്യൻ ആ യജമാനനേയും സ്തുതിഗായകനേയും ദുഃഖരഹിതമായ സ്വർഗ്ഗത്തിൽ പ്രതിഷ്ഠിക്കുന്നു. ആ സ്വർഗ്ഗത്തിൽ യഞ്ജം നടത്തിയിട്ടില്ലാത്തവർ പ്രവേശിക്കുന്നില്ല.

3. ***ന താ നാശന്തി ന ദഭാതി തസ്കരോ നാസാമാമിത്രാ വ്യഥിരാ ദധർഷതി,***
***ദേവാംശ്ച യാഭിര്യജതേ ദദാതി ച ജ്യോഗിത് താഭിഃ സചതേ ഗോപതിഃ സഹ.***

ഇന്ദ്രനാൽ ദത്തമായ ഗോക്കൾ നശിക്കാതിരിക്കണേ. മോഷ്ടാക്കളും അവയെ നശിപ്പിക്കാതിരിക്കണേ. ആയുധങ്ങളും അവയെ പീഡിപ്പിക്കാതിരിക്കണേ. യജമാനൻ യാതൊരു ഗോക്കളുടെ ക്ഷീരത്താൽ ദേവപൂജ നടത്തുന്നുവോ യാതൊരു ഗോക്കളെ ദക്ഷിണാരൂപത്തിൽ നൽകുന്നുവോ ആ ഗോക്കളാൽ യജമാനൻ ചിരകാലം സമ്പന്നനായിരിക്കണേ.

4. ***ന താ അർവാ രേണുകകാടോശ്നുതേ ന സംസ്കൃതത്രമുപ യന്തി താ അഭി,***
***ഉരുഗായമഭയം തസ്യ താ അനു ഗാവോ മർതസ്യ വിചരന്തി യജ്വനഃ.***

വ്യാഘ്രാദികളായ ഹിംസ്രമൃഗങ്ങൾ ഈ ഗോക്കളുടെ അടുത്തേയ്ക്കു വരാതിരിക്കട്ടെ. ഗോക്കൾ കശാപ്പുകാരൻെറ നേരെ ഗമിക്കാതിരിക്കട്ടെ. അവ ഈ യജമാനൻെറ ഭയരഹിതമായ സങ്കേതം പ്രാപിക്കട്ടെ.

5. ***ഗാവോ ഭഗോ ഗാവ ഇന്ദ്രോ മ ഇച്ഛരാദ് ഗാവഃ സോമസ്യ പ്രഥമസ്യ ഭക്ഷഃ, ഇമാ യാ ഗാവഃ സ ജനാസ ഇന്ദ്ര ഇച്ഛാമി ഹൃദാ മനസാ ചിദിന്ദ്രം.***

എന്റെ അടുക്കൽ ഗോക്കൾ വന്നുകൂടുന്നതിന് ഇന്ദ്രൻ പ്രവർത്തിക്കണേ. ഈ ഗോക്കൾതന്നെ പുരുഷന്റെ സമ്പത്താകുന്നു. ഇടിച്ചുപിഴിഞ്ഞെടുത്ത സോമരസം ഗോരസത്തോടു കൂട്ടി യോജിപ്പിക്കപ്പെടുന്നു. ഹേ മനുഷ്യരേ! ഈ ഗോക്കൾതന്നെ ഇന്ദ്രനാകുന്നു. ഇവയുടെ ദുഗ്ധഘൃതാദികളാൽ യുക്തമായ ഹവിസ്സിനാൽ ഞാൻ ഹാർദ്ദഭാവത്തോടുകൂടി ഇന്ദ്രനെ പൂജിക്കുന്നു.

6. ***യൂയം ഗാവോ മേദയഥാ കൃശം ചിദശ്രീരം ചിത് കൃണുഥാ സുപ്രതീകം, ഭദ്രം ഗൃഹം കൃണുഥ ഭദ്രാവാചോ ബൃഹദ് വോ വയ ഉച്തേയ സഭാസു.***

ഹേ ഗോക്കളേ! നിങ്ങൾ നിങ്ങളുടെ ക്ഷീരാദിരസത്താൽ ദുർബ്ബല ജീവികളെ പുഷ്ടിപ്പെടുത്തൂ. അസുന്ദരങ്ങളായ അംഗങ്ങളോടുകൂടിയവരെ സുന്ദരന്മാരാക്കൂ. നിങ്ങളുടെ പാൽ മുതലായവ പ്രശംസിക്കപ്പെട്ടിരിക്കുന്നു.

7. ***പ്രജാവതീഃ സൂര്യവസേ രുശന്തീഃ ശുദ്ധാ അപഃ സുപ്രപാണേ പിബന്തീഃ, മാ വ സ്തേന ഈശത മാഘശംസഃ പരി വോ രുദ്രസ്യ ഹേതി വൃണക്തു.***

ഹേ ഗോക്കളേ! മനോഹരങ്ങളായ തൃണങ്ങളോടുകൂടിയ ഭൂമിയിൽ മേയുകയും സ്വച്ഛജലത്തെ പാനം ചെയ്യുകയും ചെയ്യൂ. നിങ്ങൾ സന്താനങ്ങളാൽ യുക്തരാകുവിൻ. ഹിംസകൻമാരായ വ്യാഘ്രങ്ങൾക്കരികെ എത്താതെയും മോഷ്ടാക്കൾക്കു മോഷ്ടിക്കുവാനൊക്കാതെയും ഇരിക്കട്ടെ. ജ്വരത്തിന്റെ അധിഷ്ഠാന ദേവതയായ രുദ്രന്റെ ആയുധം നിങ്ങളുടെമേൽ പതിക്കാതിരിക്കട്ടെ.

### സൂക്തം ഇരുപത്തിരണ്ട്

(ഋഷി-വസിഷ്ഠൻ, അഥർവൻ. ദേവത-ഇന്ദ്രൻ, ക്ഷത്രിയരാജാവ്. ഛന്ദസ്സ്-ത്രിഷ്ടുപ്.)

1. ***ഇമമിന്ദ്ര വർധയ ക്ഷത്രിയം മ ഇമം വിശമേക വൃഷം കൃണു ത്വം, നിരമിത്രാനക്ഷ്ണുഹ്യസ്യ സർവ്വാംസ്താൻ രന്ധയാസ്മാ അഹമുത്തരേഷു.***

ഹേ ഇന്ദ്രാ ! ഈ രാജാവിനെ പുത്രപൗത്രരഥസമ്പത്തുകളാൽ സമ്പന്നനാക്കണേ. വീരപുരുഷന്മാരിൽ ഇദ്ദേഹത്തെ മറ്റാർക്കും അധീനനാക്കരുതേ. ഇദ്ദേഹത്തിന്റെ എല്ലാ ശത്രുക്കളേയും നിർവീര്യന്മാരാക്കി ഇദ്ദേഹത്തിന്റെ സ്വാധീനത്തിലാക്കണേ.ഞാൻ എന്റെ മന്ത്രശക്തിയാൽ ഈ രാജാവിനെ ശ്രേഷ്ഠനായ ലോകപാലകനാക്കുന്നു.

*2* ***ഭജ ഗ്രാമേ അശ്വേഷു ഗോഷു നിഷ്ടം ഭജ യോ അമിത്രോഅസ്യ, വർഷ്മ ക്ഷത്രാണാമയമസ്തു രാജേന്ദ്ര ശത്രുരന്ധയ സർവ്വമസ്മൈ.***

ഹേ ഇന്ദ്രാ! ഈ രാജാവിനെ പ്രജകളോടുകൂടിയവനാക്കൂ. ഈ രാജാവിന്റെ ശത്രുവിനെ ഗോക്കൾ, അശ്വം, പ്രജകൾ എന്നിവയില്ലാത്തവനാക്കൂ. ഈ രാജാവ് എല്ലാ ക്ഷത്രിയന്മാരിലും ശ്രേഷ്ഠനായിത്തീരണേ. എല്ലാ രാജ്യ ങ്ങളും ഗോക്കളും ഇദ്ദേഹത്തിനധീനമാകണേ.

3 ***അയമസ്തു ധനിപതി ധനാനാമയം വിശാം വിശ്പതിരസ്തു രാജാ, അസ്മിന്നിന്ദ്ര മഹി വർചാസി ധേഹ്യവർചസം കൃണുഹി ശത്രുമസ്യ.***

ഈ രാജാവ് സ്വർണ്ണാദികളായ ധനങ്ങളുടേയും പ്രജകളുടേയും സ്വാമിയായിരിക്കട്ടെ. ഹേ ഇന്ദ്രാ! ശത്രുക്കളെ പരാജയപ്പെടുത്തുന്നതിള്ള തേജസ്സിനെ ഈ രാജാവിൽ പ്രതിഷ്ഠിക്കണേ.

4. ***അസ്മൈ ദ്യാവാപൃഥിവീ ഭരി വാമം ദുഹാഥാം ധർമദുധേ ഇവ ധേതു, അയം രാജ പ്രിയ ഇന്ദ്രസ്യ ഭൂയാത് പ്രിയോ ഗവാമോഷധീനാം പശൂനാം.***

ഹേ ആകാശമേ! ഭൂമീ! ഞങ്ങളുടെ രാജാവിന് അത്യധികമായ ഐശ്വര്യത്തെനൽകൂ. കറവക്കാരനു പശു വളരെയധികംപാൽ കൊടുക്കുന്നതുപോലെതന്നെ ഇദ്ദേഹത്തിന് ഐശ്വര്യത്തെ നൽകൂ. ധനം വർദ്ധിച്ചു കഴിയുമ്പോൾ ഇദ്ദേഹം യജ്ഞാദി കർമ്മങ്ങൾ വഴി ഇന്ദ്രന്റെ സ്നേഹപാത്രമാ

യിത്തീരട്ടെ. ഇന്ദ്രൻെറ സ്നേഹഭാജനമായതിനാൽ ഐശ്വര്യമുള്ളവനായിത്തീരുമ്പോൾ ഔഷധികളേയും ഗോക്കളേയും ഈ രാജാവ് ഇഷ്ടപ്പെടട്ടെ.

5. ***യുനിജ്മ ത ഉതരാവന്തമിന്ദ്ര യേന ജയന്തി ന പരാജയതേ,***
***യസ്ത്വാ കരദേകവൃഷം ജനാനാമുത രാജ്ഞാമുത്തമം മാനവാനാം.***

ഹേ രാജൻ! പരമശ്രേഷ്ഠനായ ഇന്ദ്രനെ ഞാൻ നിൻെ മിത്രമാക്കുന്നു. ഇന്ദ്രൻെറ പ്രേരണയിൽ നിൻെറ മിത്രങ്ങൾ ശത്രുസേനയുടെമേൽ വിജയം വരിക്കട്ടെ. യാതൊരിന്ദ്രൻ നിന്നെ വീരന്മാരിലും രാജാക്കന്മാരിലും മുഖ്യനാക്കിയോ യാതൊരുത്തൻ മനുവംശജനായ പുരൂരുവാദിരാജാക്കന്മാരെ അത്യന്തം വീരന്മാരും ഗുണയുക്തന്മാരുമാക്കിയിരിക്കുന്നുവോ ആ ഇന്ദ്രനെ ഞാൻ നിൻെറ മിത്രമാക്കുന്നു.

6. ***ഉത്തരസ്ത്വമധരേ തേ സപത്നാ യേ കേ ച രാജൻ പ്രയിശത്രവസ്തേ,***
***ഏകവൃഷ ഇന്ദ്രസഖാ ജിഗീവാഞ്ഛത്രൂയതാമാ ഭരാ ഭോജനാനി.***

ഹേ രാജൻ! നിങ്ങളുടെ ശത്രുക്കൾ നിങ്ങളാൽ അമർത്തപ്പെട്ടുകൊണ്ടിരിക്കട്ടെ. നിങ്ങൾ സർവ്വശ്രേഷ്ഠനായിത്തീരട്ടെ. ഇന്ദ്രൻെറ മിത്രമായിട്ട് നിങ്ങൾ വശഷഭ സമാനം പരാക്രമത്തോടുകൂടി ശത്രുക്കളിൽനിന്നും ഭോഗസാധനങ്ങളായ ഐശ്വര്യം തട്ടിയെടുക്കൂ.

7. ***സിംഹപ്രതീകോ വിശോ അദ്ധി സർവാ വ്യാഘ്രപ്രതീകോ f വ ബാധസ്വ ശത്രൂൻ,***
***ഏകവൃഷ ഇന്ദ്ര സഖാ ജിഗീവാഞ്ഛത്രൂയതാമാ ഖിദാ ഭോജനാനി.***

ഹേ രാജൻ ആജ്ഞയോടുകൂടി പ്രജകളുടെ മേൽ ഭരണം നടത്തൂ. നീ വ്യാഘ്രത്തിനുസമാനം ആക്രമണം നടത്തി ശത്രുക്കളെ പരാജിതനാക്കൂ. ഇന്ദ്രനുമായുള്ള മൈത്രിയാൽ വൃഷഭസമാനം പരാക്രമിയായി ശത്രുക്കളുടെ ഐശ്വര്യം നശിപ്പിക്കൂ.

**സൂക്തം ഇരുപത്തിമൂന്ന്**

(ഋഷി-മൃഗാര. ദേവത-അഗ്നി. ഛന്ദസ്സ്-ത്രിഷ്ടുപ്, അനുഷ്ടുപ്, പംക്തി.)

1. ***അഗ്നേർമന്വേ പ്രഥമസ്യ പ്രചേതസഃ പാഞ്ചജന്യസ്യ ബഹുധാ മയമിംധതേ,***
***വിശോവിശഃ പ്രവിശിവാംസമീമഹേ സ നോ മുഞ്ചത്വഹസഃ.***

യാതൊരഗ്നി ദേവയാഗം, പിതൃയാഗം, ഭൂതയാഗം, മനുഷ്യയാഗം, ബ്രഹ്മയാഗം എന്നിവ വഴിയായി ആരാധിക്കപ്പെടുന്നുവോ യാതൊരു വർണ്ണങ്ങളിൽ അഞ്ചാമത്തേതു നിഷാദനായിരിക്കുന്നുവോ ആ വർണ്ണങ്ങളാലും ഗന്ധർവ്വൻ,അപ്സരസുകൾ,ദേവതകൾ,രാക്ഷസന്മാർ, അസുരന്മാർ ഇവർ വഴിയായുള്ള യജ്ഞങ്ങളിൽ യാതൊന്ന് ആരാധിക്കപ്പെടുന്നുവോ ആ അഗ്നിയുടെ മാഹാത്മ്യത്തെ ഞാനറിയുന്നു. ഞങ്ങൾ യാതൊരഗ്നിയെ പ്രദീപ്തമാക്കുന്നുവോ യാതൊന്ന് എല്ലാ ജീവികളിലും ജഠരാഗ്നിരൂപത്തിൽ രമിക്കുന്നുവോ ആ അഗ്നി പാപങ്ങളിൽനിന്നും നമ്മെ രക്ഷിക്കണേ.

2. ***യഥാ ഹവ്യം ബഹസി ജാതവേദോ യഥാ യജ്ഞം കല്പയസി പ്രജാനൻ,***
***ഏവാ ദേവേഭ്യ സുമതീം ന ആ വഹ സ നോ മുഞ്ചത്വഹസഃ.***

ഹേ അഗ്നീ! നീ ഉത്ഭവിക്കുന്നവയുടെ ജ്ഞാതാവാകുന്നു. നീ പൂജനീയന്മാരായ ദേവന്മാരുടെ അടുക്കൽ ഹവിസ്സിനെ എപ്രകാരം എത്തിക്കുന്നുവോ യജ്ഞത്തിൻെറ ഭേദങ്ങളെ അറിഞ്ഞുകൊണ്ട് അവയെ നടത്തുന്നുവോ അങ്ങനെ തന്നെ ഞങ്ങൾക്കു സൽബുദ്ധിയെ പ്രദാനം ചെയ്യിച്ചുകൊണ്ട് പാപത്തിൽ നിന്നും രക്ഷിക്കണേ.

3. ***യാമന്യാമന്യുപയുക്ത വഹിഷ്ഠ കർമൻകമന്നാഭഗം,***
***അഗ്നീമീഡേ രക്ഷാഹണ യജ്ഞവൃധം ഘൃതാഹുതം സ നോ മുഞ്ചത്വംഹസഃ.***

യജ്ഞത്തിൻെറ ആധാരമായ ഹവിർവാഹകനായ അഗ്നിയെ ഞാൻ സ്തുതിക്കുന്നു. അവൻ രാക്ഷസന്മാരുടെ നാശകനും യജ്ഞങ്ങളുടെ സംരക്ഷകനും ആകുന്നു. ആ അഗ്നിയെ ഞാൻ ഘൃതാഹുതികളാൽ പ്രദീപ്തമാക്കുന്നു. അദ്ദേഹം പാപത്തിൽനിന്നും എന്നെ രക്ഷിക്കട്ടെ.

4. ***സുജാതം ജാതവേദസമഗ്നിം വൈശ്വാനര വിഭുത്,***
***ഹവ്യവാഹം ഹവാമഹേ സ നോ മുഞ്ചത്വംഹസഃ.***

മന്ത്രങ്ങൾ വഴി സുന്ദരമായി ജന്മമെടുത്തവനും ജനിച്ചിട്ടുള്ളവയുടെ ജ്ഞാതാവും എല്ലാ ജീവികളും യാതൊരുത്തനെ അറിയുന്നുവോ അങ്ങനെയുള്ള മനുഷ്യഹിതൈഷിയും ഹവിർവാഹകനുമായ അഗ്നിയെ നാം ആഹ്വാനം ചെയ്യുന്നു; അദ്ദേഹം നമ്മെ പാപങ്ങളിൽ നിന്നും രക്ഷിക്കണേ.

5. ***യേന ഋഷയോ ബലമദ്യോതയൻ യുജാ യേനാസുരാണാമയുവന്ത മായാഃ,***
***യേനാഗ്നിനാ പണീനിന്ദ്രോ ജിഗായ സ നൗ മുഞ്ചത്വം ഹസഃ.***

യാതൊരംഗരാജാവ് അഗ്നിയോടു മൈത്രീബന്ധം പുലർത്തി ആത്മശക്തിയെ വളർത്തിയിരുന്നുവോ യാതൊരു ദേവതകൾ ആസുരീമായയെ വേർപെടുത്തിയിരുന്നുവോ അതുപോലെ "പണി" നാമധാരികളായ അസുരന്മാരുടെ മേൽ വിജയം വരിച്ചിരുന്നുവോ ആ അഗ്നി നമ്മെ പാപങ്ങളിൽനിന്നും മുക്തരാക്കട്ടെ.

6. ***യേന ദേവാ അമൃത മന്വവിന്ദൻ യേനൗഷധീർമമത്തീരകൃണ്വൻ,***
***യേന ദേവഃ സ്വ രാഭരംത്സ നോ മുഞ്ചത്വംഹസഃ.***

ഇന്ദ്രാദികൾ യാതൊരഗ്നിയുടെ സഹായത്താൽ അമൃതത്തെ പ്രാപിച്ചുവോ യാതൊന്നിനാൽ വൃക്ഷാദികളായ ഔഷധികൾ മധുരരസത്താൽ സമ്പന്നമാക്കപ്പെട്ടുവോ യാതൊരഗ്നിദ്വാരാ യജമാനനോ സ്തുതിഗായകനോ സ്വർഗ്ഗത്തെ പ്രാപിച്ചിരിക്കുന്നുവോ ആ അഗ്നി പാപങ്ങളിൽനിന്നും നമ്മെ മോചിപ്പിക്കണേ.

7. ***യസ്യേദം പ്രദിശി യദ് വിരോചതേ യജ്ഞാതം ജനിതവ്യം ച കേവലം,***
***സ്തൗമഗ്നിം നാഥിതോ ജോഹവീഭി സ നോ മുഞ്ചത്വം ഹസഃ.***

ഈ പ്രപഞ്ചം യാതൊരുത്തൻെറ ഭരണത്തിൻകീഴിലായിരിക്കുന്നുവോ യാതൊന്നിൻെറ തേജസ്സിനാൽ ഈ ഗ്രഹനക്ഷത്രാദികൾ പ്രകാശിച്ചുകൊണ്ടിരിക്കുന്നുവോ പൃഥ്വിയിൽ ജനിച്ചിട്ടുള്ള ജീവികൾ യാതൊരഗ്നിക്കധീനരായിരിക്കുന്നുവോ ആ അഗ്നിദേവനെ ഞാൻ സ്തുതിച്ചുകൊണ്ട് തുടർച്ചയായി അദ്ദേഹത്തെ ആഹ്വാനം ചെയ്യുന്നു.

## സൂക്തം ഇരുപത്തിനാല്

(ഋഷി-മൃഗാര. ദേവത-ഇന്ദ്രൻ. ഛന്ദസ്സ്-ശക്വരീ, ത്രിഷ്ടുപ്.)

1. ***ഇന്ദ്രസ്യ മന്മഹേ ശശ്വദിദസ്യ മന്മഹേ വൃത്രഘ്ന സ്തോമാ ഉപ മേമ ആഗു,***
***യോ ദാശുഷഃ സുകൃതോ ഹവമേതി സ നോ മുഞ്ചത്വംഹസഃ.***

നാം ഇന്ദ്രൻെറ ഐശ്വര്യയുക്തമായ മഹത്വത്തെ അറിയുന്നു. വൃത്രനാശകനായ ഇന്ദ്രൻെറ സമക്ഷം പാടേണ്ടതായ സ്തോത്രം എൻെറയടുക്കലുണ്ട്. യാതൊരിന്ദ്രൻ ഉത്തമനായ യജമാനൻെറ ആഹ്വാനത്തെ നിരാകരിക്കാതിരിക്കുന്നുവോ അവൻ നമ്മെ പാപങ്ങളിൽ നിന്നും മുക്തനാക്കണേ.

2. ***യ ഉഗ്രീണാമുഗ്രബാഹുര്യ്യുർയോ ദാനവാനാം ബലമാരുരോജ,***
***യേനാ ജിതാഃ സിന്ധവാ യേന ഗാവഃ സ നോ മുഞ്ചത്വംഹസഃ.***

ഇന്ദ്രൻ ശത്രുസൈന്യങ്ങളിൽ കുഴപ്പം സൃഷ്ടിക്കുന്നു. യാതൊരുത്തൻ മേഘങ്ങളെ തകർത്ത് ജലത്തെ വിജയിക്കുകയും ദാനവന്മാരുടെ ശക്തിയെ നശിപ്പിക്കുകയും ചെയ്തുവോ യാതൊരുത്തൻ വൃത്രാസുരനെ നശിപ്പിച്ച് നദികളേയും സമുദ്രത്തേയും അവനിൽനിന്നും നേടിയെടുക്കുകയും ചെയ്തുവോ യാതൊരുത്തൻ പണി എന്ന രാക്ഷസൻെറ ഗോക്കളെ ജയിച്ചെടുത്തുവോ

അവൻ നമ്മെ പാപങ്ങളിൽനിന്നും രക്ഷിക്കണേ.

3. ***യശ്ചർഷണിപ്രോ വൃഷഃ സ്വർവിദ് യസ്മൈ ഗ്രാവണഃ പ്രവദന്തി നൃഷ്ണം, യസ്യാധ്വരഃ സപ്തഹോതാ മദിഷ്ഠഃ സ നോ മുഞ്ചത്വംഹസഃ.***

യാതൊരിന്ദ്രൻ ഫലപ്രദാനം വഴിയായി മനുഷ്യരുടെ ആഗ്രഹങ്ങളെ പൂർത്തിയാക്കിയോ യാതൊരുത്തൻ സ്വർഗ്ഗത്തെ പ്രാപിപ്പിക്കുന്നതിൽ സമർത്ഥനായിരിക്കുന്നുവോ യാതൊരുത്തൻെറ ഇച്ഛയ്ക്കുവേണ്ടി സോമരസം നിർമ്മിക്കപ്പെട്ടുവോ യാതൊരുത്തൻെറ സോമയാഗം സപ്തഹോതാക്കൾവഴി ഹർഷകാരിയായിരിക്കുന്നുവോ ആ ഇന്ദ്രൻ നമ്മെ പാപങ്ങളിൽനിന്നും മോചിപ്പിക്കട്ടെ.

4. ***യസ്യ വശാസ ഋഷഭാസ ഉക്ഷണോ യസ്മൈ മീയന്തേ സ്വരവഃ സ്വർവിംദേ,***
***യസ്മൈ ശുക്രഃ പവതേ ബ്രഹ്മശുംഭിതഃ സ നോ മുഞ്ചത്വംഹസഃ.***

യാതൊരിന്ദ്രനുവേണ്ടി യാഗസ്തംഭം സ്ഥാപിക്കപ്പെട്ടിരിക്കുന്നുവോ യാതൊരുത്തൻെറ യാഗത്തിനുവേണ്ടി സേചനസമർത്ഥനായ വൃഷഭവും വധ്യയായ പശുവുമുണ്ടായിരിക്കുന്നുവോ യാതൊരുത്തനുവേണ്ടി അരിപ്പയിൽ നിന്നും സോമരസം വീഴുന്നുവോ അവൻ നമ്മെ പാപത്തിൽനിന്നു മോചിപ്പിക്കട്ടെ.

5. ***യസ്യ ജുഷ്ഠിം സോമിതഃ കാമയന്തേ യം ഹവംത ഇഷുമന്തം ഗവിഷ്ഠൗ, യസ്മിന്നർക്കഃ ശിശ്രിയേ യസ്മിന്നോജഃ സ നോ മുഞ്ചത്വംഹസഃ.***

ഏതൊരിന്ദ്രൻെറ കൃപയെ നാം അഭിലഷിക്കുന്നുവോ പണിയരാൽ മോഷ്ടിക്കപ്പെട്ട പശുക്കളെ യാതൊരുത്തൻ തിരിച്ചുകൊണ്ടുവന്നുവോ യാതൊരുത്തനിൽ അസാധാരണമായ പരാക്രമം സ്ഥിതിചെയ്യുന്നുവോ ആ ഇന്ദ്രൻ നമ്മെ പാപത്തിൽനിന്നും മോചിപ്പിക്കണേ.

6. ***യഃ പ്രഥമഃ കർമകൃത്യായ ജജ്ഞേയസ്യ വീര്യ പ്രഥമസ്യാനുബുദ്ധം, യേനോദ്യതേ വജ്രോഭ്യാതാഹിം സ നോ മുഞ്ചത്വംഹസഃ.***

യാതൊരിന്ദ്രൻ കർമ്മങ്ങൾക്കുവേണ്ടി നിയോഗിക്കപ്പെടുന്നുവോ യാതൊരുത്തന് വൃത്രഘ്നൻ മുതലായ പേര് പ്രശംസാത്മകങ്ങളായിരിക്കുന്നുവോ, യാതൊരുത്തൻെറ വജ്രായുധത്താൽ വൃത്രാസുരൻ വധിക്കപ്പെട്ടുവോ ആ ഇന്ദ്രൻ നമ്മെ പാപങ്ങളിൽനിന്നും രക്ഷിക്കണേ.

7. ***യഃ സങ്ഗ്രാമാൻ നയനി സംയുധേ വശീ യഃ പുഷ്ടാനി സംസൃജനി ദ്വയാനി,***
***സ്തൗമിന്ദ്രം നാഥിതോ ജോഹവോമി സ നോ മുഞ്ചത്വംഹസഃ.***

യാതൊരിന്ദ്രൻ യുദ്ധത്തിൽ ശരിയായ വിധത്തിൽ എത്തിച്ചേരുന്നുവോ യാതൊരിന്ദ്രൻ ജോഡികളെ സംബദ്ധമാക്കുന്നുവോ ഞാനാകുന്ന ആരാധകൻ ആ ഇന്ദ്രന് തുടർച്ചയായി ആഹുതി നൽകുന്നു. അവൻ പാപത്തിൽനിന്നും എന്നെ രക്ഷിക്കണേ.

**സൂക്തം ഇരുപത്തിയഞ്ച്**

(ഋഷി-മൃഗാര. ദേവത-വായു. സവിതാവ്. ഛന്ദസ്സ്- ത്രിഷ്ടുപ്, പംക്തി, ബൃഹതി.)

1. ***വായോഃ സവിതുർവിദഥാനി മന്മഹേ യാവാത്മന്വദ് വിശഥാ യൗ ച രക്ഷഥഃ, യോ വിശ്വസ്യ പരിഭൂ ബഭൂവഥുസ്തൗ നോ മുഞ്ചതമംഹസഃ.***

വായുവിൻേറയും സൂര്യൻേറയും പ്രവർത്തനങ്ങളെ നാം അറിയുന്നു. ഹേ വായൂ! ഹേ സൂര്യാ! നിങ്ങൾ എല്ലാ ജീവികളിലും വ്യാപ്തമായിട്ട് ലോകത്തെ സംരക്ഷിക്കുകയും അതിനെ വഹിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. നിങ്ങൾ ഞങ്ങളെ എല്ലാ ദുഷ്കർമ്മങ്ങളിൽനിന്നും പാപങ്ങളിൽനിന്നും രക്ഷിക്കൂ.

2. ***യയോഃ സംഖ്യാതാ വരിമാ പാർഥിവാനി യാഭ്യാം രജോ യുപിതമന്തരിക്ഷേ,***
***യയോഃ പ്രായം നാംവാനശേ കശ്ചന തൗ നൗ മുഞ്ചതമംഹസഃ.***

വായുവിൻേറയും പൃഥിയുടേയും എല്ലാ ശ്രേഷ്ഠകർമ്മങ്ങളും ശരിയായ രീതിയിൽ പ്രസിദ്ധമാകുന്നു. അവ വഴിയായി ആകാശത്തിൽ ജലത്തെ ധാരണം ചെയ്യുന്നു. മറ്റു യാതൊരു ദേവതകൾക്കും അവരുടെ ശ്രേഷ്ഠമായ രീതിയെ അനുകരിക്കുവാൻ കഴിയുന്നില്ല. അവർ ഞങ്ങളെ പാപത്തിൽനിന്നും രക്ഷിക്കണേ.

3. ***തവ വ്രതേ നിവിശന്തേ ജനാസസ്ത്വയ്യുദിതേ പ്രരതേ ചിത്രഭാനോ, യുവം വായോ സവിതാ ച ഭുവനാനി രക്ഷതസ്തൗ നോ മുഞ്ചതമംഹസഃ.***

ഹേ സൂര്യാ! നിന്നെ സേവിക്കുന്നതിനു മനുഷ്യർ തയ്യാറായിരിക്കുന്നു. നിൻെറ ഉദയത്തിൽതന്നെ എല്ലാവരും അവരവരുടെ ജോലികളിൽ വ്യാപൃതരാകുന്നു. ഹേ വായൂ! സൂര്യാ! നിങ്ങൾ രണ്ടുപേരും എല്ലാ ജീവികളുടേയും രക്ഷകരാകണേ. പാപങ്ങളിൽനിന്നും ഞങ്ങളെ രക്ഷിക്കൂ.

4. ***അപതോ വായോ സവിതാ ച ദുഷ്കൃതമപ രക്ഷാംസി ശിമിദാം ച സേധതം,
സ ഹ്യൂർജയാ സൃജഥഃ സം ബലേന തൗ നൗ മുഞ്ചതമംഹസഃ.***

ഹേ വായൂ! അങ്ങും സൂര്യനും രാക്ഷസന്മാരിൽനിന്നും തേജോമയിയായ കൃത്യയിൽനിന്നും ഞങ്ങളെ അകറ്റിനിർത്തൂ. അന്നരസത്താൽ ഉൽപന്നമാകുന്ന പുഷ്ടിയെ ഞങ്ങൾ പ്രാപിക്കണേ. നിങ്ങൾ ഞങ്ങളുടെ പാപങ്ങളെ അകറ്റിക്കളയണേ.

5. ***രയി മേ പോഷം സവിതോത വായുസ്തതു ദക്ഷമാ സുവതാം സുശേവം, അയക്ഷ്മതാതിം മഹ ഇഹ ധത്തം തൗ നൗ മുഞ്ചതമംഹസഃ.***

സഖിതാദേവൻ എനിക്ക് ഐശ്വര്യത്തെ തരണേ. ശരീരത്തിൽ ശക്തിയെ തരണേ. സുഖത്തേ തരണേ. വായൂ! സൂര്യാ! ഈ യജമാനനെ അത്യന്തം തേജസ്സോടുകൂടിയവനും ആരോഗ്യത്തോടുകൂടിയവനുമാക്കൂ.

6. ***പ്ര സുമതിം സവിതാവയി ഊതയേ മഹസ്വംതം മത്സരം മാദയാഥഃ, അർവാഗ് വാമസ്യ പ്രവതോ നി യഛതം തൗനൗ മുഞ്ചതമംഹസഃ.***

ഹേ സവിതാ! ഹേ വായൂ! ഈ സോമരസത്താൽ തൃപ്തരായിട്ട് ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടിയുള്ള സൽബുദ്ധിയെ നൽകണേ. മഹത്തായ ഐശ്വര്യങ്ങളെ പ്രദാനം ചെയ്ത് പാപത്തിൽനിന്നും ഞങ്ങളെ രക്ഷിക്കൂ.

7. ***ഉപ ശ്രേഷ്ഠാ ന ആശിഷോ ദേവയോധമിന്മസ്ഥിരൻ,***
**സ്തൗമി ദേവം സവിതാരം ച വായും തൗ നൗ മുഞ്ചതമംഹസഃ.**

വായുവിൻേറയും സൂര്യൻേറയും സമക്ഷം നമുക്ക് ഉത്തമഫലങ്ങളെ ലഭിക്കുന്ന സ്തുതികളെ സമർപ്പിക്കുന്നു. ദാനാദിഗുണങ്ങളോടുകൂടിയ ആ ദേവതകൾ എന്നെ അനർത്ഥങ്ങളിൽനിന്നും ജഡപാപങ്ങളിൽനിന്നും രക്ഷിക്കട്ടെ. അവരെ ഞാൻ സ്തുതിക്കുന്നു.

**സൂക്തം ഇരുപത്തിയാറ്**

(ഋഷി-മൃഗാര. ദേവത-ദ്യാവാപൃഥ്വി. ഛന്ദസ്സ്- ജഗതി, ത്രിഷ്ടുപ്.)

1. ***മന്വേ വാം ദ്യാവാപൃഥിവീ സുഭോജസൗ സചേതസൗ യേഅപ്രഥേഥാമമിതാ, യ ജനാനി പ്രതിഷ്ഠേ ഹ്യഭവതം വസൂനാം തേ നോ മുഞ്ചതമംഹസഃ.***

ഐശ്വര്യസമ്പന്നരും സമചിത്തരുമായ ഹേ ആകാശഭൂമികളേ! ഞാൻ നിങ്ങളുടെ മഹിമയെ അറിഞ്ഞുകൊണ്ട് സ്തുതിക്കുന്നു. നിങ്ങൾ രണ്ടുപേരും അപരിമിത മാർഗ്ഗങ്ങളോടുകൂടിയവരും വിശാലരുമാകുന്നു. നിങ്ങൾ ദേവതകളുടേയും മനുഷ്യരുടേയും ഐശ്വര്യങ്ങൾക്കു കാരണരൂപരാകണേ. നിങ്ങൾ പാപത്തിൽനിന്നും ഞങ്ങളെ രക്ഷിക്കണേ.

2. ***പ്രതിഷ്ഠേ ഹ്യഭവത വസൂനാ പ്രവൃദ്ധേ ദേവീ സുഭഗേ ഉരൂചീ, ദ്യാവാപൃഥിവീ ഭവതം മേ സ്യോനേ തേ നോ മുഞ്ചതമംഹസഃ.***

ഹേ ദ്യോവേ! പൃഥ്വീ! നിങ്ങൾ ധനത്തെ പ്രതിഷ്ഠിക്കുന്നവരാകുന്നു. എല്ലാ ജീവികളുടേയും അധിഷ്ഠാനരൂപവും ദാനാദിഗുണങ്ങളാൽ യുക്തരും എല്ലാ പ്രകാരങ്ങളിലുമുള്ള മംഗളങ്ങളോടുകൂടിയവരുമാകുന്നു. നിങ്ങൾ എന്റെ സുഖങ്ങളുടെ കാരണരൂപരായി ഞങ്ങളെ പാപങ്ങളിൽനിന്നും മോചിപ്പിക്കൂ.

3. ***അസന്താപേ സുതപസൗ ഹുവേ f ഹമുർവീ ഗംഭീരേ കവിഭിർനമസ്യേ,***
***ദ്യാവാപൃഥിവീ ഭവതം സ്യോനേ തേ നോ മുഞ്ചതമംഹസഃ.***

എല്ലാ ജീവികളുടേയും ദുഃഖങ്ങളെ അകറ്റിക്കളയുന്ന വിശാലഹൃദയരായ മഹർഷിമാരാൽ നമസ്കാരയോഗ്യമായ ദ്യോവിനേയും പൃഥിയേയും ഞാൻ ആഹ്വാനം ചെയ്യുന്നു. അവർ എനിക്കു സുഖത്തെ പ്രദാനം ചെയ്യണേ, പാപങ്ങളിൽനിന്നും രക്ഷിക്കണേ.

4. ***യേ അമൃതം വിഭൃതോ യേ ഹവീർഷി സ്രോത്യാ വിഭൃഥോ യേ മനുഷ്യാൻ,***
***ദ്യാവാപൃഥിവീ ഭവതം മേ സ്യോനേ തേ നോ മുഞ്ചതമംഹസഃ.***

ഹേ ആകാശമേ! ഭൂമീ! നിങ്ങൾ എല്ലാ ജീവികളിലും അമൃതത്തെ സ്ഥാപിച്ചിരിക്കുന്നു, ചരു പുരോഡംശം മുതലായ ഹവിസ്സുകളെ വഹിച്ചുകൊണ്ടിരിക്കുന്നു. നിങ്ങൾ നദികളെ വഹിച്ചുകൊണ്ടിരിക്കുന്നവരാകുന്നു. നിങ്ങൾ എനിക്കു വേണ്ടിയുള്ള സുഖങ്ങളുടെ കാരണരൂപരാകുവിൻ. ഞങ്ങളെ പാപങ്ങളിൽ നിന്നും രക്ഷിക്കണേ.

5. ***യേ ഉസ്രിയാ വിഭൃതോ യേ വനസ്പതീൻ യയോർവാ വിശ്വാ ഭുവനാന്യന്തഃ,***
***ദ്യാവാപൃഥിവീ ഭവതം മേ സ്യോനേ തേ നോ മുഞ്ചതമംഹസഃ.***

ഹേ ആകാശമേ! ഭൂമീ! നിങ്ങൾ ഗോക്കളെ പുഷ്ടിപ്പെടുത്തുന്നു. വനസ്പതികളെ പരിപോഷിപ്പിക്കുന്നു. നിങ്ങളുടെ മധ്യത്തിൽ നിവസിക്കുന്ന ജീവികൾ നിങ്ങൾ രണ്ടുപേരോടുമൊത്ത് എന്റെ സുഖങ്ങളുടെ ഹേതുവായി ത്തീരുകയും എന്നെ പാപത്തിൽനിന്നും രക്ഷിക്കുകയും ചെയ്യണേ.

6. ***യേ കീലാലേന തർപയഥോ യേ ഘൃതേന യാഭ്യാമതേ ന കിംചന ശക്നുവന്തി,***
***ദ്യാവാപൃഥിവീ ഭവതം മേ സ്യോനേ തേ നോ മുഞ്ചതമംഹസഃ.***

ഹേ ആകാശഭൂമികളേ! നിങ്ങൾ ജീവികളെ ആഹാരത്താൽ പരിപോഷിപ്പിക്കുകയും ജലത്താൽ തൃപ്തരാക്കുകയും ചെയ്യുന്നു. നിങ്ങളെക്കൂടാതെ മനുഷ്യർക്ക് യാതൊരു കാര്യങ്ങളും നടത്താൻ സാധ്യമല്ല. നിങ്ങൾ രണ്ടും സുഖങ്ങളുടെ കാരണമായി പാപങ്ങളിൽനിന്നും എന്നെ രക്ഷിക്കണേ.

7. ***യന്മേദമഭിശോചതി യേനയേന വാ കൃതം പൗരുഷേയാന്ന ദൈവാത്,***
***സ്തോമി ദ്യാവാപൃഥിവീ നാഥിതോ ജോഹവീമി തേ നോ മുഞ്ചതമംഹസഃ.***

മനുഷ്യകൃതങ്ങളോ ദൈവകൃതങ്ങളോ ആയ യാതൊരു പാപങ്ങളുടെ ഫലം എന്നെ ദഹിപ്പിച്ചുകൊണ്ടിരിക്കുന്നുവോ ഏതെല്ലാം കാരണങ്ങളാൽ ഞാൻ മറ്റു പാപങ്ങൾ ചെയ്തിരിക്കുന്നുവോ ആ എല്ലാ പാപങ്ങളേയും അവയുടെ ഫലങ്ങളേയും എന്നിൽനിന്നും വേർപെടുത്തുന്നതിനുവേണ്ടി ആകാശത്തേയും ഭൂമിയേയും സ്തുതിച്ചുകൊണ്ട് ആഹുതി നൽകുന്നു. അവരെന്നെ പാപത്തിൽനിന്നും മോചിപ്പിക്കട്ടെ.

## സൂക്തം ഇരുപത്തിയേഴ്

(ഋഷി-മൃഗാര. ദേവത-മരുത്. ഛന്ദസ്സ്-ത്രിഷ്ടുപ്.)

1. ***മരുതാം മന്വേ അധി മേ ബ്രുവന്തു പ്രേമം വാജം വാജസാതേ അവന്തു,***
***ആശൂനിവ സുയമാനഹ്വ ഊതയേ തേ നോ മുഞ്ചന്ത്വംഹസഃ.***

മരുദ്ഗുണങ്ങളുടെ മഹിമയെ ഞാൻ അറിയുന്നു. അവർ എന്നെ സ്വന്തം എന്നു പറയണേ. ഞങ്ങളുടെ ആഹാരത്തെ സംരക്ഷിക്കണേ. അവർ ഞങ്ങളുടെ രണക്ഷേത്രത്തിൽ ഞങ്ങളെ കുശലരാക്കി നിർത്തണേ. രക്ഷയ്ക്കുവേണ്ടി ഞാൻ അവർക്ക് ആഹുതിനൽകുന്നു. അവരന്നെ പാപത്തിൽനിന്നും രക്ഷിക്കണേ.

2. ***ഉത്സമക്ഷിതം വ്യചന്തി യേ സദാ യ ആസീശ്ചന്തി രസമോഷധീഷു, പുരോ ദധേ മരുതഃ പൃശ്നിമാതൄംസ്തേ നോ മുഞ്ചന്ത്വംഹസഃ.***

യാതൊരു മരുദ്ഗണം മേഘത്തെ അന്തരീക്ഷത്തിൽ വ്യാപിപ്പിക്കുന്നുവോ ധാന്യങ്ങൾ, വൃക്ഷങ്ങൾ, ഔഷധികൾ ഇവയുടെമേൽ വൃഷ്ടിജലത്തെ തളിക്കുന്നുവോ ആ മരുദ്ഗണങ്ങളെ ഞാൻ ആരാധിക്കുന്നു. അവരെന്നെ പാപങ്ങളിൽനിന്നു മുക്തനാക്കണേ.

3. ***പയോ ധേനൂനാം രസമോഷധീനാം ജവമർവതാം കവയോ യ ഇന്വഥ, ശഗ്മാ ഭവന്തു മരുതോ നഃ സ്യോനാസ്തേ നോ മുഞ്ചന്ത്വംഹസഃ.***

ഹേ മരുദ്ഗണമേ! നിങ്ങൾ ഗോക്കളുടെ ശരീരങ്ങളിൽ ക്ഷീരത്തെ നിക്ഷേപിച്ചിരിക്കുന്നു. ഔഷധരസത്തേയും ശരീരത്തിൽ രമിപ്പിച്ചിരിക്കുന്നു. അങ്ങനെയുള്ള നിങ്ങൾ എനിക്കു സുഖത്തെ പ്രദാനം ചെയ്ത് പാപത്തിൽനിന്നു മോചിപ്പിക്കണേ.

4. ***അപഃ സമുദ്രാദ് ദിവമുദ് വഹന്തി ദിവ സ്പൃഥിവീമഭി യേ സൃജതി, യേ അദ്ഭിരിശാനാ മരുതശ്ചരന്തി തേ നോ മുഞ്ചന്ത്വംഹസഃ.***

യാതൊരു മരുദ്ഗണം അന്തരീക്ഷത്തിൽകൂടി മേഘങ്ങളെ പ്രേരിപ്പിച്ച് സമുദ്രത്തിൽ ജലത്തെ എത്തിക്കുന്നുവോ ആ ജലത്തിൻെറ സ്വാമിയായ മരുദ്ഗണം നമ്മെ പാപങ്ങളിൽനിന്നും മോചിപ്പിക്കണേ.

5. ***യേ കീലാലേന തർപയന്തി യേ ഘൃതേന യേ വാ വയോ മേദസാ സംസൃജന്തി, യേ അദ്ഭിരീശാനാ മരുതോ വർഷയന്തി തേ നോ മുഞ്ചന്ത്വംഹസഃ.***

യാതൊരു മരുദ്ഗണം പക്ഷികളെ മേദസ്സിനാൽ സൃഷ്ടിക്കുകയും മനുഷ്യരെ അന്നത്താൽ തൃപ്തരാക്കുകയും ചെയ്യുന്നുവോ യാതൊരു മരുദ്ഗണം മേഘസ്ഥിതമായ ജലത്തിൻെറ അധികാരിയായിരുന്നുകൊണ്ട് എല്ലായിടങ്ങളിലും മഴയെ വർഷിപ്പിക്കുന്നുവോ അവർ നമ്മെ പാപങ്ങളിൽനിന്നും രക്ഷിക്കണേ.

6. ***യദീദിദം മരുതോ മാരുതേന യദി ദേവാ ദൈവ്യേനേദൃഗാര, യൂയമീശിധ്വേ വസവസ്തസ്യ നിഷ്കൃതേസ്തേ നോ മുഞ്ചന്ത്വംഹസഃ.***

അനുഭവിച്ചുകൊണ്ടിരിക്കുന്ന ഈ പാപങ്ങൾ മരുത്തുക്കളുടെ തെറ്റുകളിൽനിന്നും ഉണ്ടായതാകുന്നു. ആ ദുഃഖങ്ങളെ അകറ്റുന്നതിനുള്ള കഴിവ് മരുദ്ഗണങ്ങൾക്കുണ്ട്. ഹേ മരുദ്ഗണങ്ങളേ! നിങ്ങൾ ഞങ്ങളെ പാപങ്ങളിൽനിന്നും മോചിപ്പിക്കണേ.

7. ***തിഗ്മമനീകം വിദിത സഹസ്വൻ മാരുതം ശർധഃ പൃതനാസൂഗ്രം, സ്തൗമി മരുതോ നാഥിതോ ജോഹവീമി തേ നോ മുഞ്ചന്ത്വംഹസഃ.***

സപ്തഗണരൂപത്തിലുള്ള സൈന്യത്തിനു സമാനവും അത്യന്തം വികരാളവും പ്രസിദ്ധവുമായ മരുതാത്മകം ഈ രണക്ഷേത്രത്തിൽ ദുസ്സഹമായിരിക്കുന്നു. ഞാൻ ഈ മാരുതവൃന്ദത്തെ സ്തുതിച്ചുകൊണ്ട് അവനെ വിളിക്കുന്നു. അവൻ എന്നെ പാപങ്ങളിൽനിന്നും മോചിപ്പിക്കണേ.

## സൂക്തം ഇരുപത്തിയെട്ട്

(ഋഷി–മൃഗാര. ദേവത–ഭാവാശർവീ. ഛന്ദസ്സ്–ത്രിഷ്ടുപ്.)

1. ***ഭാവാശർവോ മന്വേ വാം തസ്യ വിത്തം യയോർവാമിദം പ്രദിശി യദ് വിരോചതേ, യാവസ്യേശാഥേ ദ്വിപദോ യൗ ചതുഷ്പദസ്തൗ നോ മുഞ്ചതമംഹസഃ.***

ഹേ ലോകത്തെ സൃഷ്ടിക്കുന്നവരും സംഹരിക്കുന്നവരുമായുള്ളവരേ! ഞാൻ നിങ്ങളുടെ മഹിമയെ അറിയുന്നു. നിങ്ങൾ മനുഷ്യരുടേയും മൃഗങ്ങളുടേയും ഈശ്വരനാകുന്നു. ലോകം മുഴുവൻ നിങ്ങളുടെ ആജ്ഞയനുസരിച്ച് വർത്തിക്കുന്നു. ഹേ ശിവൻെറ രൂപദ്വയാ! നിങ്ങൾ ഞങ്ങളെ എല്ലാ അനർത്ഥങ്ങളിൽ നിന്നും ജഡപാപങ്ങളിൽനിന്നും മുക്തരാക്കൂ.

2. ***യയോരഭ്യധ്വ ഉഗ യദ് ദൂരേ ചിത് യൗ വിദിതാ വിഷുഭൃതാമസിഷ്ഠൗ, യാവസ്യേശാഥേ ദ്വിപദോ യൗ ചതുഷ്പദസ്തൗ നോ മുഞ്ചതമംഹസഃ***

യാതൊരു വിഷ്ണുശിവാദിദേവതകളുടെ അടുത്തോ ദൂരദേശത്തോ യാതൊന്നുണ്ടായിരിക്കുന്നുവോ അവിടംവരെയുള്ളതെല്ലാംതന്നെ അവരുടെ അധികാരത്തിലുള്ളതാകുന്നു. അവർ ധനുസ്സിൽശരത്തെ തൊടുക്കുന്നതിലും അവയെ പ്രയോഗിക്കുന്നതിലും സമർത്ഥരാകുന്നു. ഇരുകാലികളുടേയും നാൽക്കാലികളുടേയും സ്വാമിയായ അവർ നമ്മെ പാപത്തിൽനിന്നു മുക്തരാക്കണേ.

3. ***സഹസ്രാക്ഷൗ വൃതഹണാ ഹുവേ്ഹ ദുരേഗവ്യൂതി സ്തുവന്നേമ്യുഗ്രൗ, യാവസ്യേശാഥേ ദ്വിപദോ യൗ ചതുഷ്പദസ്തൗ നോ മുഞ്ചതമംഹസഃ.***

സഹസ്രാക്ഷനും വൃത്രസംഹാരകനുമായ ഭവൻ ശർവ്വനോടൊത്ത് ഗോചരഭൂമിയിൽ വസിക്കുന്നു. ശിവൻെറ ആ രൂപദ്വയത്തെ ഞാൻ ആഹ്വാനം ചെയ്യുന്നു.

4. ***യാവാരേഭാഥേ ബഹു സാകമഗ്രേ പ്ര ചേതസ്രാംഷ്ട്രഭിദാം ജനേഷു, യാവസ്യേശാഥേ ദ്വപദോ യൗ ചതുഷ്പദസ്തൗ നോ മുഞ്ചതമംഹസഃ.***

ഹേ ഭവാ! ശർവ്വാ! നിങ്ങൾ രണ്ടുപേരും സൃഷ്ടിയുടെ ആരംഭത്തിൽ അനേകം ജീവികളെ രചിച്ചിരുന്നു. ഈ മനുഷ്യരിൽ ശത്രുഭാവത്തിൻെറയും പാപങ്ങളുടെയും രീതിയനുസരിച്ചുള്ള അഭിദീപ്തിയെ നിങ്ങൾതന്നെ സൃഷ്ടിക്കുന്നു. നിങ്ങൾ ഇരുകാലികളുടേയും, നാൽക്കാലികളുടേയും സ്വാമിയാകുന്നു. നിങ്ങൾ ഞങ്ങളെ പാപങ്ങളിൽനിന്നു മുക്തരാക്കണേ.

5. ***യായോർവധാന്നാപപദ്യതേ കുശ്ചനാന്തർദേവേഷൂ ത മാനുഷേഷൂ, യാവസ്യേശാഥേ ദ്വപദോ യൗ ചതുഷ്പദസ്തൗ നോ മുഞ്ചതമംഹസഃ.***

ഭവശർവ്വന്മാരുടെ ഹിംസാമയമായ ശസ്ത്രങ്ങളിൽനിന്നും യാതൊരുത്തനും രക്ഷപെടുവാൻ കഴിയുന്നില്ല, യാതൊരുത്തൻ മനുഷ്യരുടേയും മൃഗങ്ങളുടേയും ഒരേ ഒരു സ്വാമിയായിരിക്കുന്നുവോ അദ്ദേഹം നമ്മെ അനർത്ഥങ്ങളിൽനിന്നും ജഡപാപങ്ങളിൽനിന്നും മോചിപ്പിക്കണേ.

6. ***യഃ കൃത്യാകൃന്മൂലകൃത് യാതുധാനോ നി തസ്മിൻ ദത്തം വജ്രമുഗ്രൗ, യാവസ്യേശാഥേ ദ്വിപദോ യൗ ചതുഷ്പദസ്തൗ നോ മുഞ്ചതമംഹസഃ.***

യാതൊരു ശത്രു കൃത്യാകർമ്മങ്ങളാൽ അനിഷ്ടകരമായി പ്രവർത്തിക്കുന്നുവോ യാതൊരുത്തൻ ഞങ്ങളുടെ സന്താനങ്ങളെ നശിപ്പിക്കുന്നുവോ ഈ രണ്ടു ശത്രുക്കളുടെമേലും ഭവനും ശർവ്വനും വജ്രായുധത്തെ പ്രയോഗിക്കട്ടെ. മനുഷ്യരുടേയും മൃഗങ്ങളുടേയും സ്വാമിയായ അവർ നമ്മെ എല്ലാ പാപങ്ങളിൽനിന്നും രക്ഷിക്കട്ടെ.

7. ***അധി നോ ബ്രൂതം പൃതനാസൂഗ്രൗ സം വജ്രേണ സൃജതാ യഃ കിമോദീ, സ്തൗമി ഭവാശർവോ നാഥിതോ ജോഹവീമി തൗ നോ മുഞ്ചതമംഹസഃ.***

ഹേ ഭവാ! ശർവ്വാ! നിങ്ങൾ ഞങ്ങളുടെ ശത്രുക്കളെ ആയുധങ്ങളുമായി ആലിംഗനം ചെയ്യിക്കൂ. ഹിംസകന്മാരായ രാക്ഷസന്മാരെയും അപ്രകാരംതന്നെ ചെയ്യിക്കൂ. ഞങ്ങളുടെ പക്ഷത്തുനിന്നു കാര്യം പറയൂ. ഞാൻ നിങ്ങളെ സ്തുതിച്ചുകൊണ്ട് നിങ്ങളെ വിളിക്കുന്നു. എന്നെ പാപത്തിൽനിന്നു മോചിപ്പിക്കൂ.

**സൂക്തം ഇരുപത്തിയൊമ്പത്**

(ഋഷി-മൃഗാര. ദേവത-മിത്രാവരുണൻ. ഛന്ദസ്സ്-ത്രിഷ്ടുപ്, ജഗതി.)

1. ***മന്വേ വാം മിത്രാവരുണാവൃതാവൃധൗ സചേതസൗ ദ്രുഹ്വണോ യൗ നുദേഥേ, പ്ര സത്യാവാനമവഥൗ ഭരേഷ്വതോ നോ മുഞ്ചതമംഹസഃ.***

ഹേ മിത്രാ! വരുണാ! നിങ്ങൾ ജലത്തേയും യജ്ഞത്തേയും അഭിവൃദ്ധിപ്പെടുത്തുന്നു. ഞാൻ നിങ്ങളുടെ മഹിമയെ പാടിപ്പുകഴ്ത്തുന്നു. നിങ്ങൾ ശത്രുക്കളെ സ്ഥാനഭ്രഷ്ടരാക്കുകയും സത്യനിഷ്ഠയോടുകൂടിയവരെ സംരക്ഷിക്കുകയും ചെയ്യുന്നു. നിങ്ങൾ ഞങ്ങളെ തിന്മകളുടെ ജഡപാപങ്ങളിൽനിന്നും മോചിപ്പിക്കണേ.

2. ***സചേതസോ ദ്രുഹ്വണോ യൗ നുദേഥേ പ്ര സത്യവാനമവഥോ ഭരേഷു, യൗ ഗച്ഛഥോ നൃചക്ഷസൗ ബഭ്രുണാ സുതം തൗ നോ മുഞ്ചതമംഹസഃ***

ഹേ മിത്രാ! വരുണാ! നിങ്ങൾ തുല്യജ്ഞാനത്തോടുകൂടിയവരും ഒരേ രീതിയിൽ പ്രയോജനപ്പെടുന്നവരും ആകുന്നു. നിങ്ങൾ വൈരികളെ സ്ഥാനഭ്രഷ്ടരാക്കുകയും സത്യപ്രതിജ്ഞയെ സംരക്ഷിക്കുകയും ചെയ്യുന്നു. നിങ്ങൾ രാത്രിയുടെയും പകലിൻെറയും അധിഷ്ഠാനദേവതകൾ ആകുന്നു. അതിനാൽ ജീവികളുടെ എല്ലാ പ്രവർത്തനങ്ങളേയും അറിയുന്നു. നിങ്ങൾ പിഴിഞ്ഞെടുത്ത സോമരസത്തെ ലഭിച്ചിട്ടുള്ളവരാകുന്നു. ഞങ്ങളെ പാപങ്ങളിൽനിന്നും മോചിപ്പിക്കണേ.

3. ***യാവങ്ഗിരസമവഥൗ യാവഗസ്തിം മിത്രാവരുണഃ ജമദഗ്നിമത്രിം, യൗ കശ്യപമവഥോ യോ വസിഷ്ഠം തൗ നോ മുഞ്ചതമംഹസഃ.***

ഹേ മിത്രാ! വരുണാ! നിങ്ങൾ അംഗിരസ് മഹർഷിയെ സംരക്ഷിക്കുന്നു. അഗസ്ത്യൻ, അത്രി, കശ്യപൻ, വസിഷ്ഠൻ മുതലായ മഹർഷിമാരുടേയും സംരക്ഷകരാകുന്നു. അതിനാൽ പാപങ്ങളിൽനിന്നും എന്നെയും രക്ഷിക്കണേ.

4. ***യൗ ശ്യാവാശ്വമവഥോ വധ്യശ്വം മിത്രാവരുണാ പുരുമീഢമത്രിം, യൗ വിദമവഥഃ സപ്തവധ്രിം തൗ നോ മുഞ്ചതമംഹസഃ.***

ഹേ മിത്രാ! വരുണാ! ശ്യാവശ്വൻ,വധ്രയശ്വൻ,പുരുമീഢൻ,അത്രി,വിമദൻ, സപ്തർഷികൾ ഇവരുടെയെല്ലാം സംരക്ഷകർ നിങ്ങൾ തന്നെയാകുന്നു. നിങ്ങൾ ഞങ്ങളെ പാപങ്ങളിൽനിന്നും സംരക്ഷിക്കണേ.

5. ***യൗ ഭാരദ്വാജമവഥോ യൗ ഗവിഷ്ഠിരം വിശ്വാമിത്രം വരുണ മിത്ര കുത്സം, യൗ കക്ഷിവന്തമവഥഃ പ്രോത കണ്വം തൗ നോ മുഞ്ചതമംഹസഃ.***

ഹേ മിത്രാ! വരുണാ! നിങ്ങൾ ഭരദ്വാജൻ ഗവിഷ്ഠിരൻ വിശ്വാമിത്രൻ കുത്സൻ കക്ഷിവൻ കണ്വൻ മുതലായ മഹർഷിമാരെയും രക്ഷിച്ചിരിക്കുന്നു. നിങ്ങൾ ഞങ്ങളെ പാപങ്ങളിൽനിന്നും രക്ഷിക്കൂ.

6. ***യൗ മേധാതിഥിമവഥോ യൗ ത്രിശോക മിത്രാവരുണാവുശനാം കാവ്യം യൗ, യൗ ഗോതമമവഥഃ പ്രോത മുദ്ഗല തൗ നോ മുഞ്ചതമംഹസഃ.***

ഹേ മിത്രാ! വരുണാ! നിങ്ങൾ മേധാതിഥി ത്രിശോകൻ ഉശനാൻ ഗൗതമൻ മുദ്ഗലൻ എന്നീ മഹർഷിമാരെയും രക്ഷിച്ചിരിക്കുന്നു. അതിനാൽ എന്നെ പാപത്തിൽനിന്നും രക്ഷിക്കൂ.

7. ***യയോ രഥഃ സത്യവർത്ത്യുർജൂരശ്മിർമിഥുയാ ചരന്തമഭിയാതി ദൂഷയൻ, സ്തൗമി മിത്രാവരുണ നാഥിതാ ജോഹവീമി തൗ നോ മുഞ്ചതമംഹസഃ.***

ദുർമാർഗ്ഗങ്ങളിൽക്കൂടി ചരിച്ചുകൊണ്ടിരിക്കുന്ന പുരുഷൻെറ മുമ്പിൽ ആഗതമാകുന്ന മിത്രാവരുണന്മാരുടെ സത്യമാർഗ്ഗമാകുന്ന രഥത്തെ ഞാൻ സ്തോത്രദ്വാരാ ആഹ്വാനം ചെയ്യുന്നു. അവരെന്നെ പാപങ്ങളിൽനിന്നും രക്ഷിക്കണേ.

**സൂക്തം മുപ്പത്**

(ഋഷി- അഥർവൻ. ദേവത- വാക്ക്. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി.)

1. ***അഹം രുദ്രേഭിർവസുഭിശ്ചരാമ്യഹമാദിത്യൈരുത വിശ്വദേവൈഃ, അഹം മിത്രാവരുണ ഭാ വിഭർമ്യഹാമന്ദ്രാഗ്നീ അഹമശ്വിനോഭാ.***

പതിനൊന്നു രുദ്രന്മാരുടേയും അഷ്ട വസുക്കളുടേയും രൂപത്തിൽ ഞാൻ ചരിക്കുന്നു. ധാതാവാദികളായ ദ്വാദശാദിത്യന്മാരുടേയും വിശ്വദേവന്മാരുടേയും രൂപത്തിലും ഞാൻ ചരിക്കുന്നു. ഞാൻ ഗായത്രിയുടെ പരം ജ്യോതിസ്സും ആകുന്നു. ഞാൻ മിത്രാവരുണന്മാരെ ഭരിച്ചുകോണ്ടും ഇന്ദ്രാഗ്നിയേയും അശ്വിനീദേവന്മാരേയും വഹിച്ചുകൊണ്ടും കഴിയുന്നു.

2. ***അഹം രാഷ്ട്ര സങ്ഗമനീ വസൂനാം ചികിതുഷീ പ്രഥമാ യജ്ഞിയാനാം, താ മാ ദേവാ വ്യദധുഃ പുരുത്രാ ഭരിസ്ഥാത്രാം ഭര്യാവേശയന്തഃ.***

ഞാൻ ബ്രഹ്മതേജസ്സു കാണുന്ന മുഴുവൻ ലോകത്തിൻെറയും അധീശ്വരിയാകുന്നു. അതിനാൽ ആരാധകന്മാർക്ക് ഐശ്വരത്തെ പ്രദാനം ചെയ്യുന്നു. ഞാൻ പരബ്രഹ്മത്തോട് സാക്ഷാത്കാരം പ്രാപിച്ചിരിക്കുന്നു. അതിനാൽ യജ്ഞയോഗ്യരായ ദേവതകളിൽ പ്രമുഖയാകുന്നു. അങ്ങനെയുള്ള എന്നെ ഫലദാതാക്കളായ ദേവതകൾ വളരെ സ്ഥാനങ്ങളിൽ പ്രതിഷ്ഠിച്ചിരിക്കുന്നു. ഇപ്രകാരം ദേവഗണങ്ങൾ യാതൊന്നു ചെയ്തുകൊണ്ടിരിക്കുന്നുവോ അവയെല്ലാം ഞാൻ നിമിത്തമാകുന്നു.

3. ***അഹമേവ സ്വയമിദം വദാമി ജൂഷ്ടം ദേവാനാമുത മാനുഷാണാം, യം കാമയേത തമുഗ്രം കൃണോമി തം ബ്രഹ്മാണ തമൃഷി തം സുമേധാം.***

ഞാൻ സ്വയം ആത്മരൂപത്തോടുകൂടിയവളാകുന്നു. ഞാൻ ഇന്ദ്രാദി ദേവന്മാർക്കും മനുഷ്യർക്കും പ്രിയപ്പെട്ടതായിരിക്കുന്ന ബ്രഹ്മാത്മകങ്ങളായ കാര്യങ്ങളെ ഉപദേശിക്കുന്നു. ഞാൻ രക്ഷിക്കുവാനാഗ്രഹിക്കുന്നവനെ അത്യന്തം ശക്തിമാനാക്കിത്തീർക്കും. ഞാൻ അവനെ ഈശ്വരൻ, സ്രഷ്ടാവ്, മഹർഷി എന്നീ രൂപങ്ങളിലാക്കി അത്യന്തം ശ്രേഷ്ഠമായ ബുദ്ധിയാൽ സമ്പന്നനാക്കുന്നു.

4. ***മയാ സോ f ന്നമത്തി യോ വിപശ്യതി യഃ പ്രാണതി യ ഈ ശൃണോത്യുക്തം, അമന്തവോ മാം ത ഉപ ക്ഷയന്തി ശ്രുധി ശ്രുത ശ്രദ്ധയം തേ വദാമി.***

അന്നത്തെ ഭക്ഷിക്കുന്ന ഭോക്താവ് ഞാൻ മുഖാന്തരമായിത്തന്നെ ഭക്ഷിക്കുന്നു, കാണുന്നു, കേൾക്കുന്നു, ശ്വസിക്കുന്നു. ഇപ്രകാരം എല്ലാ കാര്യങ്ങളും എന്നാൽതന്നെ നടത്തപ്പെടുന്നു. ഞാൻ ഏപ്രകാരം അന്ത്യരാമിയായ രൂപത്തിൽ എങ്ങും വ്യാപിച്ചിരിക്കുന്നു. യാതൊരുത്തൻ എന്നെ അറിയാതിരിക്കുന്നുവോ, അവൻ ഉപക്ഷീണനായിത്തീരുന്നു. ഹേ മിത്രാ! ഭക്തിപരമായി യാതൊന്നിനെ ഞാൻ പറഞ്ഞിരിക്കുന്നുവോ അതിനെ ശ്രദ്ധയോടുകൂടി ശ്രവിക്കൂ.

5. ***അഹം രുദ്രായ ധനുരാ തനോമി ബ്രഹ്മദ്വിഷേ ശരവേ ഹന്തവാ ഉ, സഹം ജനായ സമദം കൃണോമ്യഹ ദ്യാവാപൃഥിവീ ആ വിവേശ.***

ത്രിപുരാസുരനെ ജയിക്കുന്നതിനുവേണ്ടി ഞാൻതന്നെ ധനുസ്സിനെ ഉയർത്തുകയും ഭക്തന്മാർക്കുവേണ്ടി യുദ്ധം ചെയ്യുകയും ചെയ്യുന്നു. ഞാൻ സ്വർഗ്ഗത്തിലും ആകാശത്തിലും അദൃശ്യരൂപത്തിൽ വ്യാപിച്ചിരിക്കുന്നു.

6. ***അഹം സോമമാഹനസം വിഭർമ്യഹം ത്വഷ്ടാരമുത പൂഷണം ഭഗം, അഹം ദധാമി ദ്രവിണാ ഹവിഷ്മതേ സുപ്രവ്യാ യജമാനായ സുന്വതേ.***

ഇവിടെ ശത്രുക്കളുടെ നാശം സംഭവിക്കുന്നു. ഇങ്ങനെയുള്ള സ്വർഗ്ഗത്തിൽ നിവസിക്കുന്ന ദേവതകളോടു ബന്ധപ്പെട്ടിരിക്കുന്ന സോമലതയെ ഞാൻ പോഷിപ്പിക്കുന്നു. ത്വഷ്ടാവ്, പൂഷാവ്, ഭഗൻ മുതലായ ദേവതകളേയും ഞാൻ പോഷിപ്പിക്കുന്നു. ഞാൻതന്നെ ഹവിർദാതാവായ യജമാനനേയും യജ്ഞഫലരൂപമായ ഐശ്വര്യത്താൽ സമ്പന്നനാക്കുന്നു.

7. ***അഹം സുവേ പിതരമസ്യ മൂധന്മമ യോനിരപ്സ്വന്തഃ സമുദ്രേ,***
***തതോ വി തിഷ്ഠേ ഭുവനാനി വിശ്വോതാം ദ്യാം വർഷ്മണോപ സ്പൃശാമി.***

ഈ കാണപ്പെടുന്ന ലോകത്തിൻെറ ശിഖരൂപമാകുന്ന സത്യലോകത്തിൽ നിവസിക്കുന്ന വിധാതാവിനെ ഞാൻതന്നെ സൃഷ്ടിച്ചിരിക്കുന്നു. ഈ പ്രപഞ്ചത്തിൻെറ കാരണരൂപവും ഞാൻ തന്നെയാണ്. ബ്രഹ്മചൈതന്യത്തിൻെറ നിമിത്തവും ഞാൻതന്നെയാകുന്നു. സമുദ്രത്തിലെ ബഡവാഗ്നിയും ഇടിമിന്നലിൻെറ തേജസ്സും എൻേറതാകുന്നു. ഇങ്ങനെ എല്ലാ ജീവികളേയും പ്രകടമാക്കി സ്വർഗ്ഗത്തിലും ബ്രഹ്മത്തിലും ഉണ്ടെന്നു സങ്കൽപിക്കപ്പെടുന്ന വികാരങ്ങളെ മായാത്മകങ്ങളായ ശരീരങ്ങളോടു ബന്ധിച്ച് പൃഥ്വിയുടെ മുകളിൽ പിതൃരൂപമായ ദ്യുലോകത്തെ പ്രേരിപ്പിച്ചുകൊണ്ട് അന്തരീക്ഷത്തിൽ ജലത്തിൻെറ വികാരരൂപരായ ദേവതകളിൽ യാതൊരു ബ്രഹ്മം വ്യാപിച്ചിരിക്കുന്നുവോ അതുവഴിയായി ഞാൻ എല്ലാത്തിനേയും സ്പർശിക്കുന്നു.

8. ***അഹമേവ വാതഇവ പ്രാവാമ്യാരഭമാണാ ഭുവനാനി വിശ്വാ,***
***പരോ ദിവോ പാ ഏനാ പൃഥിവ്യൈതാവതീ മഹിമ്നാ സം ബഭൂവ.***

ഞാൻ മറ്റു യാതൊന്നിൻെറയും സഹായം കൂടാതെതന്നെ എല്ലാ ജീവികളേയും സൃഷ്ടിച്ചുകൊണ്ട് വായുവിനുതുല്യം പ്രവർത്തിപ്പക്കുന്നു. ദ്യുലോകം പൃഥ്വി എല്ലാ വികാരങ്ങളിൽനിന്നും രഹിതമായി ബ്രഹ്മചൈതന്യരൂപത്തോടുകൂടിയ ഞാൻ എൻെറ മഹത്വത്തിൽനിന്നും ഇപ്രകാരം ശക്തിശാലിനിയായിത്തീർന്നിരിക്കുന്നു.

## അനുവാകം ഏഴ്

### സൂക്തം മുപ്പത്തിയൊന്ന്

(ഋഷി-ബ്രഹ്മാസ്കന്ദ. ദേവത- മന്യു. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി.)

1. ***ത്വയാ മന്യോ സരഥമാരുജന്തോ ഹർഷമാണാ ഹൃഷിതാസോ മരുത്വൻ,***
***തിഗ്മേഷവ ആയുധാ സംശിശാനാ ഉപ പ്രയന്തു നരോ അഗ്നിരൂാഃ.***

ഹേ മന്യുദേവാ! നീ ഉത്സാഹത്തിൻെറ അധിഷ്ഠാനദേവതയും മരുദ്ഗണങ്ങൾക്കുതുല്യം വേഗത്തോടുകൂടിയവനും ആകുന്നു. നിങ്ങളുടെ സാധനവഴിയായി രഥയുക്തരായ ശത്രുക്കളെ പീഡിപ്പിച്ചുകൊണ്ട് ഞങ്ങളുടെ വീരന്മാർ അഗ്നിക്കുതുല്യം ദുർധർഷന്മാരായി, സ്വന്തം ആയുധങ്ങളെ മൂർച്ചയുള്ളവയാക്കി ശത്രുക്കളുടെ മുമ്പിൽ എത്തണേ.

2. ***അഗ്നിരിവ മന്യോ ത്വിഷിതാഃ സഹസ്വ സേനാനീർനഃ സഹുരേ ഹൂത ഏധി,***
***ഹത്വായ ശത്രൂൻ വിഭജസ്വ വേദ ഓജോ മിമാനോ വിമൃധോ നുദസ്വ.***

ഹേ മന്യു! നിങ്ങൾ അഗ്നിക്കു തുല്യം തേജസ്വിയായി ശത്രുക്കളെ അധീനമാക്കൂ. നിങ്ങൾ ഞങ്ങളുടെ സൈന്യത്തിൻെറ അധിപനായി യുദ്ധത്തിൽ ആമന്ത്രിതനാകൂ. നീ ശത്രുക്കളെ നശിപ്പിച്ച് അവരുടെ ധനം ഞങ്ങൾക്കായി വീതിച്ചുതരൂ.

3. ***സഹസ്വ മന്യോ അഭിമാതിമസ്മൈ രുജൻ മൃണൻ പ്രമൃണൻ പ്രേഹി ശത്രൂൻ,***
***ഉഗ്രം തേ പാജോ നന്വാ രരുധ്രേ വശീ വശം നയാസാ ഏകജ ത്വം.***

ഹേ മന്യു! നിൻെറ ശക്തിയെ ആർക്കും തടുക്കുവാൻ കഴിയുന്നതല്ല. നീ എല്ലാ മനുഷ്യരേയും വശീകരിച്ചിരിക്കുന്നു. അതിനാൽ ഈ രാജാവിൻെറ ശത്രുക്കളുടെ ആന, അശ്വം മുതലായവയെ നശിപ്പിച്ച് അവരുടെ സൈന്യങ്ങളെ പാലായനം ചെയ്യിച്ച് നശിപ്പിച്ചുകളയണേ.

4. ***ഏകോ ബഹൂനാമസി മന്യ ഈഡിതാ വിശംവിശം മുദ്ധായ സം ശിശാധി,***
***അകൃത്തരുക്ത്വായാ യുജാ വയം ദ്യുമന്തം ഘോഷം വിജയായ കൃണ്മസി.***

ഹേ മന്യു! സ്തുതിക്കപ്പെട്ടാൽ നിങ്ങൾ ശത്രുക്കളെ വശീകരിക്കുന്നതിൽ അത്യന്തം സമർത്ഥനാകുന്നു. നിങ്ങൾ ഞങ്ങളുടെ പ്രജകളിൽ പ്രവേശിച്ച് അവരെ യുദ്ധത്തിൽ കുശലരാക്കിത്തീർക്കൂ. ഞങ്ങൾ നിങ്ങളുടെ സഹായത്താൽ ഈ വിജയത്തെ ആഘോഷിക്കുന്നു.

5. ***വിജേഷകൃദിന്ദ്ര ഇവാനവബ്രവോസ്മാകം മന്യോ അധിപാ ഭവേഹ, പ്രിയം തേ നാമ സഹുരേ ഗൃണീമസി വിദ്മാ തമുത്സം യത ആവഭൂഥ.***

ഹേ മന്യു! ഞങ്ങൾ നിന്റെ സ്ഥാനത്തെ സ്തുതിക്കുന്നു. നീ യാതൊരു സ്ഥാനത്ത് പ്രകടമാകുന്നുവോ ആ സ്ഥാനം ഞങ്ങൾ അറിയുന്നു. നീ ഇന്ദ്രനുസമാനം പ്രാചീനങ്ങളായ യത്നങ്ങളെപ്പറ്റി പറയുന്നു. ഈ യുദ്ധത്തിൽ ഞങ്ങളുടെ രക്ഷകനാകണേ.

6. ***ആഭൂത്യാ സഹജാ വജ്ര സായക സഹോ ബിഭർഷി സഹഭൂത ഉത്തരം, ക്രത്വാ നോ മന്യോ സഹ മേദ്യോധി മഹാധനസ്യ പുരുഹൂത സംസൃജി.***

ഹേ മന്യു! നീ അതിശക്തനാകുന്നു. നീ ശത്രുക്കളെ നശിപ്പിക്കുന്നതിൽ സമർത്ഥനാകുന്നു. നിനക്കായി അനേകം യജമാനന്മാർ ആഹുതി ചെയ്തിരിക്കുന്നു. നീ മഹത്തായ ഐശ്വര്യങ്ങളെ പ്രാപ്തമാക്കുന്ന കർമ്മരൂപത്തിൽ ഞങ്ങളെ പ്രാപ്തമാക്കണേ.

7. ***സംസൃഷ്ട ധനമുഭയം സമാകൃതമസ്മഭ്യം ധത്താം വരുണശ്ച മന്യുഃ, ഭിയോ ദധാനാ ഹൃദയേഷു ശത്രവഃ പരാജിതാസോ അപ നി ലയന്താം.***

മന്യുദേവനും വരുണനും ഞങ്ങളുടെ സഞ്ചിതധനത്തെ ഞങ്ങൾക്കു പ്രദാനം ചെയ്യണേ. ഞങ്ങളുടെ ശത്രുക്കൾ ഭയഭീതരായി പരാജയപ്പെടണേ, ഓടി ഒളിക്കണേ.

**സൂക്തം മുപ്പത്തിരണ്ട്**

(ഋഷി - ബ്രഹ്മാസ്കന്ദ. ദേവത- മന്യു. ഛന്ദസ്- ജഗതി, ത്രിഷ്ടുപ്)

1. ***യസ്തേ മന്യോ f വിധദ് വജ്ര സായക സഹ ഓജഃ പുഷ്യതി വിശ്വമാനുഷക്, സാഹ്യാമ ദാസമാര്യ ത്വയാ യുജാ വയം സഹസ്കൃതേന സഹസാ സഹസ്വതാ.***

ഹേ മന്യു! നിന്നെ സേവിക്കുന്ന പുരുഷൻ, ശത്രുക്കളെ പരാജയപ്പെടുത്തുന്ന ശക്തിയെ വർദ്ധിപ്പിക്കുന്നു. നിന്റെ സഹായത്താൽ അവർ ക്ഷീണിച്ചുകൊണ്ടിരിക്കുന്ന ശത്രുക്കളെ അധീനമാക്കുന്നു.

2. ***മന്യുരിന്ദ്രോ മന്യുരേവാസ ദേവോ മന്യുർഹോതാ വരുണോ ജാതവേദാഃ, മന്യുവിംശ ഈഡതേ മാനുഷീര്യഃ പാഹി നോ മന്യോ തപസാ സജോഷാഃ.***

മന്യു തന്നെ ഇന്ദ്രനാകുന്നു. എല്ലാ ദേവതകളും മന്യു തന്നെയാകുന്നു. ദേവാഹ്വയ്ക്ക് അഗ്നിയും മന്യുവാകുന്നു, വരുണനും മന്യു വാകുന്നു. എല്ലാ മനുഷ്യരും മന്യുവിനെത്തന്നെ സ്തുതിക്കുന്നു. എന്തുകൊണ്ടെന്നാൽ എല്ലാം തന്നെ മന്യുരൂപത്തിൽ വർത്തമാനമായിരിക്കുന്നു. ഹേ മന്യു! നീ ഞങ്ങളുടെ ദുഃഖം അകറ്റി രക്ഷിക്കണേ.

3. ***അഭീഹി മന്യോ തവസസ്തവീയാൻ തപസാ യുജാ വി ജഹി ശത്രൂൻ, അമിത്രഹാ വൃത്രഹാ ദസ്യുഹാ ച വിശ്വാ വസൂന്യൻയാ ഭരാ ത്വം നഃ.***

ഹേ മന്യു! നീ അമിത്രങ്ങളുടെ ഘാതകനും ശത്രുക്കളെ വധിക്കുന്നവനും ആകുന്നു. നീ ഞങ്ങളുടെ മുമ്പിൽ വന്ന് ഞങ്ങളുടെ ശത്രുക്കളെ നശിപ്പിച്ച് അവരുടെ എല്ലാ ധനവും ഞങ്ങൾക്കു ലഭ്യമാക്കണേ.

4. ***ത്വം ഹി മന്യോ അഭിഭൂത്യോജാഃ സ്വയംഭൂർമാമോ അഭിമാതി ഷാഹഃ, വിശ്വചർഷണിഃ സഹുരിഃ സഹീയാനസ്മാസ്വോജഃ പൃതാനാസു ധേഹി.***

ഹേ മന്യു! നീ സ്വയമായി തൻെറ ആത്മാവിൽനിന്നും ഉദിക്കുന്നു. അഖിലത്തിൻെറയും ദൃഷ്ടാവും ശത്രുക്കളെ വശീകരിക്കുന്നവനുമാകുന്നു. എല്ലാ മനുഷ്യരും നിൻെറ അധീനതയിൽ വസിക്കുന്നു. നീ യുദ്ധകാലങ്ങളിൽ ഞങ്ങളുടെ ശരീരങ്ങളിൽ ശക്തി സ്ഥാപിക്കണേ.

5. **അഭാഗഃ സന്നപ പരതോ അസ്മിം തവ ക്രത്വാ തവിഷസ്യ പ്രചേതഃ,**
**തം ത്വാ മന്യോ അക്രതുർജിഹീഡാഹം സ്വാ തനൂർബലദാവാ ന ഏഹി.**

ഹേ മന്യു! നീ ഉത്തമനായ ജ്ഞാനിയാകണേ. നീ സ്തുതിക്കപ്പെടാത്തതുകാരണം യുദ്ധത്തിൽനിന്നു വേർപെട്ടു നിൽക്കുകയായിരുന്നു. ഞാൻ നിന്നെ സന്തോഷിപ്പിക്കുന്നതിനുള്ള കർമ്മങ്ങളനുഷ്ഠിക്കാതെ രുഷ്ടനാക്കിയിരിക്കുന്നു. നീ ഞങ്ങൾക്കു ശക്തി നൽകണേ.

6. ***അയം തേ അസ്മ്യുപ ന ഏഹ്യർവാങ് പ്രതീചീന സഹുരേ വിശ്വദാവൻ,***
***മന്യോ വജ്രിന്നഭി ന ആ വവൃത്സ്വ ഹനാവ ദസ്യൂരുത ബോധ്യാപേഃ.***

ഹേ മന്യു! ഞാൻ നിന്നെ സ്തുതിക്കുന്നതിൽ വാപൃതനായിരിക്കുന്നു. നീ എൻെറ മുമ്പിൽക്കൂടി ശത്രുക്കളുടെ നേരെ പ്രയാണം ചെയ്യൂ. നമുക്കു രണ്ടുപേർക്കുംകൂടി ശത്രുക്കളെ നശിപ്പിക്കാം.

7. ***അഭി പ്രേഹി ദക്ഷിണതോ ഭവാ നേഽധാ വൃത്രാണി ജങ്ഘനാവ ഭൂരി,***
***ജുഹോമി തേ ധരുണം മധ്വോ അഗ്രമുഭാവാംശൂ പ്രഥമാ പിബാവ.***

ഹേ മന്യു! നീ ഞങ്ങളുടെ മുമ്പിൽ വന്നാലും. ഞങ്ങളെ സമ്പന്നരാക്കുന്നതിനായി ഞങ്ങളുടെ ദക്ഷിണഭാഗത്തിൽ പ്രതിഷ്ഠിതനായാലും. അനന്തരം ഞങ്ങൾ ശത്രുക്കളെ നന്നായി നശിപ്പിക്കട്ടെ. ഞാൻ നിനക്ക് സോമരസത്താൽ ആഹുതി നൽകുന്നു. നമുക്ക് രണ്ടുപേർക്കുംകൂടി സോമരസം പാനം ചെയ്യാം.

### സൂക്തം മുപ്പത്തിമൂന്ന്

(ഋഷി - ബ്രഹ്മാവ്. ദേവത- അഗ്നി. ഛന്ദസ്- ഗായത്രി.)

1. ***അപ നഃ ശോശൂചദഘമഗ്നേ ശുശുഗ്ധ്യാ രയിം,***
***അപ നഃ ശോശൂചദഘം.***

ഹേ അഗ്നീ! നിൻെറ കൃപയാൽ ഞങ്ങളുടെ പാപങ്ങൾ അകന്നുപോകട്ടെ. നീ ധനത്താൽ ഞങ്ങളെ എല്ലാ ഭാഗങ്ങളിൽനിന്നും സമ്പന്നനാക്കണേ. നിൻെറ കൃപയാൽ ഞങ്ങളുടെ പാപങ്ങൾ അകന്നുപോകണേ.

2. ***സുക്ഷത്രയാ സുഗാതുയാ വസൂയാ ച യജാമഹേ,***
***അപ നഃ ശോശൂചദഘം.***

ഹേ അഗ്നീ! ഈ സുന്ദരമായ സ്ഥാനത്തെ ലഭിക്കുന്നതിനും സുന്ദരമായ മാർഗ്ഗത്തെ കാണുന്നതിനും ധനത്തെ പ്രാപിക്കുന്നതിനും അഭിലഷിച്ചുകൊണ്ട് നീ ഹവിസ്സിനാൽ തൃപ്തിപ്പെടുത്തുന്നു. നിൻെറ കൃപയാൽ ഞങ്ങളുടെ പാപങ്ങൾ അകന്നുപോകട്ടെ.

3. ***പ്ര യദ് ഭന്ദിഷ്ഠാ ഏഷാം പ്രാസ്മാകാസശ്ച സൂരയഃ,***
***അപ നഃ ശോശൂചദഘം.***

ഹേ അഗ്നീ! എല്ലാവരേക്കാളും അധികമായി ഞാൻ നിന്നെ സ്തുതിക്കുന്നവനാകുന്നു. എൻെറ പുത്രാദികളും നിന്നെ സ്തുതിക്കുന്നു. അതിനാൽ നിൻെറ കൃപയാൽ ഞങ്ങളുടെ പാപങ്ങൾ അകന്നുപോകണേ.

4. ***പ്ര യത് തേ അഗ്നേ സൂരയോ ജായേമഹി പ്രതേ വയം,***
***അപ നഃ ശോശൂചദഘം.***

ഹേ അഗ്നീ! നിൻെറ സ്തുതിഗായകന്മാർ പുത്രപൗത്രാദിസന്തതികളാൽ യുക്തരായിരിക്കുന്നു. അതിനാൽ നിൻെറ മഹിമയെ അറിയുന്ന ഞങ്ങളും പുത്രപൗത്രാദികളാൽ യുക്തരാകട്ടെ. നിൻെറ കൃപയാൽ ഞങ്ങളുടെ പാപങ്ങൾ അകന്നു പോകണേ.

5. ***പ്രയദഗ്നേഃ സഹസ്വതീ വിശ്വതോ യന്തി മാനവഃ,***
***അപ നഃ ശോശൂചദഘം.***

പരാക്രമിയായ അഗ്നിയുടെ ദീപ്തി എല്ലാ ഭാഗങ്ങളിൽനിന്നും നമുക്ക് നന്മയെ ചെയ്യുന്നതിൽ മുഴുകിയിരിക്കുന്നു. അതിനാൽ അഗ്നിയുടെ തേജസ്സിനാൽ നമ്മുടെ പാപങ്ങൾ അകന്നുപോകണേ.

6. ***ത്വം ഹി വിശ്വതോമുഖ വിശ്വതഃ പരിഭൂരസി,***
***അപ നഃ ശോശൂചദഘം.***

ഹേ അഗ്നീ! നീ എല്ലായിടങ്ങളിലും വ്യാപിച്ചിരിക്കുന്നു. സംസാരം നിനക്കധീനമാകുന്നു. നിൻെറ കൃപയാൽ ഞങ്ങളുടെ പാപങ്ങൾ അകന്നു പോകണേ.

7. ***ദ്വിഷോ നോ വിശ്വതോമുഖതി നാവേവ പാരയ,***
***അപ നഃ ശോശൂചദഘം.***

ഹേ അഗ്നീ! വള്ളം സമുദ്രത്തിനക്കരെയെത്തിക്കുന്നതുപോലെതന്നെ നീ ഞങ്ങളെ ശത്രുക്കളിൽനിന്നും അകറ്റി സംരക്ഷിക്കണേ. നിൻെറ കൃപ യാൽ ഞങ്ങളുടെ പാപങ്ങൾ അകന്നുപോകണേ.

8. ***സ നഃ സിന്ധുമിവ നാവാതി പർഷാ സ്വസ്തയേ***
***അപ നഃ ശോശൂചദഘം.***

ഹേ അഗ്നീ! നൗകയിൽക്കൂടി കടലിന്നക്കരെയെത്തുന്നതുപോലെ നീ ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി പാപത്തിൻെറ അക്കരെ കടത്തൂ. നിൻെറ കൃപയാൽ ഞങ്ങളുടെ പാപങ്ങൾ അകന്നുപോകട്ടേ.

## സൂക്തം മുപ്പത്തിനാല്

(ഋഷി - അഥർവൻ. ദേവത- ബ്രഹ്മൗദനം. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി, ശക്വരി.)

1. ***ബ്രഹ്മാസ്യ ശീർഷം ബൃഹദസ്യ പൃഷ്ഠം വാമദേവ്യമുദരമോദനസ്യ,***
***ഛന്ദാംസി പക്ഷൗ മുഖമസ്യ സത്യം വിഷ്ടാരി ജാതസ്തപസോഽധി യജ്ഞഃ***

രഥാരൂഢനായ സോമൻ ഈ അന്നത്തിൻെറ ശിരസ്സും ബൃഹത്സാമം ഇതിൻെറ പൃഷ്ഠവും വാമദേവനാൽ കാണപ്പെട്ട ഭാഗം ഇതിൻെറ ഉദരവും ഗായത്ര്യാദികളായ ഛന്ദസ്സുകൾ ഇതിൻെറ ചിറകുകളും സത്യം ഇതിൻെറ മുഖവുമാകുന്നു. ഇപ്രകാരം വികസിതങ്ങളായ അവയവങ്ങളോടുകൂടിയ എല്ലാ യജ്ഞങ്ങളും ബ്രഹ്മത്തെക്കാൾ ശ്രേഷ്ഠമായ രൂപത്തിൽ പ്രകടമാകണേ.

2. ***അനസ്ഥാഃ പൂതഃ പവനേന ശൂദ്ധാ ശുചയഃ ശുചിമപി യന്തി ലോകം,***
***നൈഷാം ശിശ്ന പ്ര ദഹതി ജാതവേദാഃ സ്വർഗേ ലോകേ ബഹു സ്ത്രണമേഷാം.***

യാതൊരു ശരീരം അസ്ഥികളാൽ യുക്തവും ഷഡ്കോശരഹിതവു മായിരിക്കുന്നുവോ ആ എല്ലാ യജ്ഞങ്ങളുടേയും കർത്താവായ ശരീരം വായുവിനാൽ പവിത്രമായി പ്രകാശിക്കുന്ന ലോകത്തിലേക്കു പോകുന്നു. ഇവരുടെ ഭോഗസാധനമായ ഇന്ദ്രിയത്തെ അഗ്നിക്കു ഭസ്മമാക്കുവാൻ കഴിയു ന്നില്ല. അവിടെ പുണ്യത്തിൻെറ അനേകം ഫലങ്ങൾ ഇവർക്കുപ്രാപ്ത മാകുന്നു.

3. ***വിഷ്ടാരിണമോദനം യേ പചന്തി നൈനാനവർതിഃ സചതേ കദാചന,***
***ആസ്തേ യമ ഉപ യാതി ദേവാൻത്സം ഗന്ധർവൈർമദതേ സോമ്യേ ഭിഃ***

യാതൊരു യജമാനൻ മുകളിൽ പറഞ്ഞിരിക്കുന്ന രീതിയിൽ ഭക്ഷണം പാകം ചെയ്തു ബ്രാഹ്മണർക്കു നൽകുന്നുവോ അവൻെറ വാസസ്ഥലത്ത് ദാരിദ്ര്യം നിലനിൽക്കുന്നില്ല. ഈ എല്ലാ യജ്ഞങ്ങളും നടത്തുന്നവൻ മരണാന ന്തരം യമലോകത്തിൽ അത്യന്തം സുഖമായി വസിക്കുകയും യമൻെറ അനുമതിയോടുകൂടി ദേവതകളെ സമീപിച്ച് സോമരസപാനംവഴി പ്രസന്നനാവു കയും ചെയ്യുന്നു.

4. ***വിഷ്ഠാരിണമോദനം യേ പചന്തി നൈനാൻ യമഃ പരിമൃഷ്ണാതി രേതഃ, രഥി ഹ ഭൂത്വാ രഥയാന ഈയതേ പക്ഷീ ഹ ഭൂത്വാതി ദിവഃ സമേതി.***

യാതൊരു യജമാനൻ ഉപര്യുക്തമായ രീതിയിൽ ഭക്ഷണം പാകം ചെയ്ത് ബ്രാഹ്മണർക്കു നൽകുന്നുവോ ആ എല്ലാ യജ്ഞങ്ങളും നടത്തുന്നവനെ യമരാജാവ് വീര്യഹീനനാക്കുന്നില്ല. അവൻ ഭൂമിയിൽ രഥാരൂഢനായി സഞ്ചരിക്കുന്നു. അന്തരീക്ഷത്തിൽ ചിറകുകളോടുകൂടിയവനായി ഉന്നതലോകങ്ങളെ പ്രാപിച്ച് സുഖഭോഗങ്ങളെ അനുഭവിക്കുന്നു.

5. ***ഏഷ യജ്ഞാനാം വിതതോ ബഹിഷ്ഠോ വിഷ്ഠാരിണം പക്ത്വാ ദിവമാ വിവേശ,***
***ആണ്ഡീക കുമുദ സം തനോതി വിസം ശാലൂക ശഫകോ മുലാലീ,***
***ഏതസ്ത്വാ ധാരാ ഉപയന്തു സർവ്വാഃ സ്വർഗ്ഗേ ലോകേമധുമത് പിന്വമാനാ,***
***ഉപ ത്വാ തിഷ്ഠന്തു പുഷ്കരണീഃ സമന്താഃ.***

പൂർവ്വോക്തമായ രീതിയിൽ പ്രവർത്തിക്കുന്ന യജമാനൻ അതിന്റെ ഫലസ്വരൂപമായ സ്വർഗ്ഗത്തിലേക്ക് പോകുന്നു. അണ്ഡാകാരമായ കിഴങ്ങിൽനിന്നും ഉത്ഭവിക്കുന്ന ശ്വേതകമലത്തെ സരോവരത്തിൽ സ്ഥാപിക്കട്ടെ. പത്മകന്ദത്തെയും ഉല്പലകന്ദത്തെയും അതുപോലെ ഖുരാകൃതിയോടുകൂടിയ ജലോൽപ്പന്ന വസ്തുക്കളേയും സരോവരത്തിൽ സ്ഥാപിക്കട്ടെ. തൈര്, മധു, ഘൃതം മുതലായവയെ ധാരകൾ മധുരഭാവത്തെ പുഷ്ടീകരിച്ചുകൊണ്ട് സ്വർഗ്ഗത്തിൽ നിനക്കു ലഭ്യമാകട്ടെ. ജലത്താൽ സമ്പന്നമായ പുഷ്കരിണിയും നിന്റെ സമീപം വരട്ടെ.

6. ***ഘൃതഹ്രദാ മധുകുലാഃ സുരാദകാഃ ക്ഷീരേണ പീർണാ ഉദകേന ദധ്നാ,***
***ഏതസ്ത്വാ ധാരാ ഉപയന്തുസർവ്വാഃ സ്വർഗ്ഗേ ലോകേ മധുമത് പിന്വമാനാ,***
***ഉപ ത്വാ തിഷ്ഠന്തു പുഷ്കരണീഃ സമന്താഃ.***

ഹേ സർവ്വയജ്ഞ കർത്താവേ! ഘൃതയുക്തമായ സരോവരത്തോടും മധുനിറഞ്ഞ തീരങ്ങളോടുകൂടിയതും ക്ഷീരം, വെണ്ണ, ജലം ഇവയുടെ ധാരകളാൽ പൂർണ്ണവുമായ മധുമയപദാർത്ഥങ്ങൾ സ്വർഗ്ഗലോകത്തിൽ നിനക്ക് സമൃദ്ധമായി ലഭ്യമാകട്ടെ.

7. ***ചതുരഃ കുംഭാശ്ചതുർധാ ദദാമി ക്ഷീരേണ പൂർണ്ണാ ഉദകേന ദധ്നാ,***
***ഏതസ്ത്വാ ധാരാ ഉപയന്തു സർവ്വാഃ സ്വർഗ്ഗേ ലോകേ മധുമത് പിന്വ മാനാ,***
***ഉപ ത്വാ തിഷ്ഠന്തു പുഷ്കരണീഃ സമന്താഃ.***

ക്ഷീരാദികളാൽ പൂർണ്ണമായ നാലു കലശങ്ങളെ ഞാൻ നാലു ദിക്കുകളിലും സ്ഥാപിക്കുന്നു. ഈ ക്ഷീരാദികളുടെ ധാരകൾ മധുരരസത്തെ പുഷ്ടിപ്പെടുത്തികൊണ്ട് ജലപൂർണ്ണങ്ങളായ പുഷ്കരിണികളും നദികളും നിനക്കു പ്രാപ്തമാക്കട്ടെ.

8. ***ഇമമോദനം നി ദധേ ബ്രാഹ്മണഷു വിഷ്ടാരിണം ലോക ജിതം സ്വർഗ്ഗം, സ മേ മാ ക്ഷേഷ്ട സ്വധയാ പിന്വമാനോ വിശ്വരൂപാ ധേനു കാമദുധാ മേ അസ്തു.***

പാകപ്പെടുത്തിയ ഈ ഭക്ഷണം സ്വർഗ്ഗാദിലോകങ്ങളെ പ്രാപ്തമാക്കുന്നവയാകുന്നു. ഞാൻ ഇതിനെ ബ്രാഹ്മണരിൽ സ്ഥാപിക്കുന്നു. ഇത് ക്ഷീണിക്കാതിരിക്കുകയും ഇച്ഛരിതങ്ങളായ ഫലങ്ങളെ പ്രദാനം ചെയ്യുന്ന ഗോക്കളുടെ രൂപത്തിലാകുകയും ചെയ്യട്ടെ.

**സൂക്തം മുപ്പത്തിയഞ്ച്**

(ഋഷി - പ്രജാപതി. ദേവത-അതിമൃത്യു. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***യമോദനം പ്രഥമജാ ഋതസ്യ പ്രജാപതി സ്തപസാ ബ്രാഹ്മണോപചത്, യോ ലോകാനാം വിധൃതിർനാഭിരേഷാത് തേനൗ ദനേനാതി തരാണി മൃത്യും.***

യാതൊരു ഓദനത്തെ (ഭക്ഷണത്തെ) ഹിരണ്യഗർഭ പ്രജാപതി തനിക്കുവേണ്ടിത്തന്നെ ഉണ്ടാക്കിയിരുന്നുവോ യാതൊന്ന് നാഭിജീവികളെ ധാരണം ചെയ്തുകൊണ്ടിരിക്കുന്നുവോ യാതൊന്ന് പൃഥ്വി മുതലായവയെ വഹിക്കുന്നതിൽ സമർത്ഥമായിരിക്കുന്നുവോ ആ ഭക്ഷണത്തെ നൽകിക്കൊണ്ട് ഞാൻ മൃത്യുവിൽ നിന്നും രക്ഷനേടുന്നു.

2. ***യേനാതരൻ ഭൂതകൃതോഽതി മൃത്യും യമന്വവിന്ദൻ തപസാ ശ്രമേണ, യം പപാച ബ്രഹ്മണേ ബ്രഹ്മപൂർവ്വം തേനൗദനേനാതി തരാണി മൃത്യും.***

യാതൊരു ഭക്ഷണത്തെ ദേവതകൾ തപസ്സിനാൽ പ്രാപിക്കുന്നുവോ യാതൊരു ഭക്ഷണംവഴി അവർ മൃത്യുവിനെ അതിജീവിക്കുന്നുവോ യാതൊരു ഭക്ഷണത്തെ ഹിരണ്യഗർഭൻ തനിക്കുവേണ്ടിത്തന്നെ ഉണ്ടാക്കിയിരുന്നുവോ അതുവഴിയായി ഞാൻ മൃത്യുവിനെയും അതിൻെറ കാരണരൂപനായ ദേവതയേയും കടന്നുപോകുന്നു.

3. ***യോ ദാധാര പൃഥിവീം വിശ്വഭോജസം യോ അന്തരീക്ഷമാപൃണാദ് രസേന,***
***യോ അസ്തഭ്നാദ് ദിവമൂർധ്വോ മഹിമ്നാ തേനൗദനേനാതി തരാണി മൃത്യും.***

യാതൊരു ഓദനം പൃഥ്വിയെ ധാരണം ചെയ്തുകൊണ്ടിരിക്കുന്നുവോ യാതൊന്ന് തൻെറ രസത്താൽ അന്തരീക്ഷത്തെ പൂർണ്ണമാക്കുന്നുവോ യാതൊന്ന് ദ്യുലോകത്തെ തൻെറ മഹിമയാൽ സ്തംഭിപ്പിക്കുന്നുവോ അതുവഴിയായി ഞാൻ മൃത്യുവിനെ അതിജീവിക്കുന്നു.

4. ***യസ്മിന്മാസാ നിർമിതാസ്ത്രിംശദരാഃ സംവത്സരോ യസ്മാനനിർമിതോ ദ്വാദശാരഃ***
***അഹോരാത്രാ യം പരിയന്തോ നാപുസ്തേനൗദനേനാതിതരാണിം മൃത്യും.***

യാതൊരു ഓദനത്താൽ പന്ത്രണ്ടുമാസങ്ങളും രഥചക്രത്തിൻെറ ആരക്കാലുകൾ പോലെ മുപ്പതു ദിവസങ്ങളും ഉൽപന്നമായിരിക്കുന്നുവോ യാതൊരു ഓദനംവഴി സംവത്സരം ഉത്ഭവിച്ചുവോ ആ ഓദനംവഴിയായി ഞാൻ മൃത്യുവിനെ അതിജീവിക്കുന്നു.

5. ***യഃ പ്രാണദഃ പ്രാണദവാൻ ബഭൂവ യസ്മൈ ലോകാ ഘൃതവന്തഃ ക്ഷരന്തി, ജ്യോതിഷ്മതീഃ പ്രദിശോ യസ്യ സർവാസ്തേനൗദനേനാതി തരാണി മൃത്യും.***

യാതൊരോദനത്തിനുവേണ്ടി എല്ലാ ലോകങ്ങളും ഘൃതധാരകളാൽ നനയ്ക്കപ്പെടുന്നുവോ യാതൊരോദനത്തിൻെറ തേജസ്സിനാൽ ദിക്കുകൾ പ്രകാശപൂർണ്ണങ്ങളായിരിക്കുന്നുവോ യാതൊരോദനം മുമുക്ഷുക്കൾക്ക് പ്രാണദായകമായിരിക്കുന്നുവോ ആ ഓദനം വഴിയായി ഞാൻ മൃത്യുവിനെ അതിജീവിക്കുന്നു.

6. ***യസ്മാത് പക്വാദമൃതം സംബഭൂവ യോ ഗായത്ര്യാ അധിപതിർബഭൂവ, യസ്മിൻ വേദാ നിഹിതാ വിശ്വരൂപാസ്തേനൗദനേനാതി തരാണി മൃത്യും.***

പ്രകാശയുക്തമായ യാതൊരോദനത്താൽ ആകാശത്തിൽ അമൃതം ഉൽപ്പന്നമായോ യാതൊരോദനത്താൽ ഗായത്രീഛന്ദസുകളുടെ അധിപതികളായ ദേവതകൾ ജന്മമെടുത്തുവോ അതുപോലെ ഋക്ക്, സാമം, യജൂസ്സ് ആദിയായ വേദങ്ങൾ യാതൊരോദനത്തിൽ വ്യാപിച്ചുകിടക്കുന്നുവോ ഞാൻ ആ ഓധനം വഴിയായി മൃത്യുവിനെ അതിജീവിക്കുന്നു.

7. ***അവ ബാധേ ദ്വിഷന്തം ദേവപീയം സപത്നാ യേ മേഽപ തേ ഭവന്തു, ബ്രഹ്മൗദനം വിശ്വജിതം പചാമി ശൃണ്വന്തു മേ ശ്രദ്ദധാനസ്യ ദേവാഃ.***

ഞാൻ ശത്രുക്കളുടേയും ദേവതകളുടെ ഹിംസകന്മാരുടേയും കാര്യങ്ങളിൽ വിഘ്നത്തെ ഉണ്ടാക്കുന്നു. എൻെറ ശത്രുക്കൾ നശിക്കട്ടെ. അതിനായി ബ്രഹ്മരൂപമായ ഓദനത്തെ ഞാൻ സംസ്കരിച്ചെടുക്കുന്നു. പൂജ്യന്മാരായ ദേവതകൾ എൻെറ സ്തുതി ശ്രവിക്കട്ടെ.

## അനുവാകം എട്ട്

### സൂക്തം മുപ്പത്തിയാറ്

(ഋഷി - ചാതന. ദേവത- സത്യൗജസ്സ്; അഗ്നി. ഛന്ദസ്-അനുഷ്ടുപ്.)

1. ***താൻത്സത്യൗജാഃ പ്ര ദഹത്വഗ്നിർവൈശ്വാനരോ വൃഷാ,***
***യോ നോ ദുരസ്യാദ് ദിപ്സാച്ചാഥ യോ നോ അരാതിയാത്.***

യാതൊരു ശത്രു നമ്മെ ഹിംസിക്കാനാഗ്രഹിക്കുന്നുവോ യാതാരവഗുണങ്ങൾ നമ്മിൽ ഇല്ലാതിരിക്കുന്നുവോ യാതൊരു മിഥ്യാദോഷങ്ങളെ നമ്മുടെമേൽ ചുമത്തുന്നുവോ ആ ശത്രുക്കളെ മനുഷ്യർക്കുപകാരം ചെയ്യുന്ന അഗ്നി ദേവൻ പ്രചണ്ഡരൂപത്തിൽ ഭസ്മീകരിക്കട്ടെ.

2. ***യോ നോ ദിപ്സദദിപ്സതോ ദിപ്സതോ യശ്ച ദിപ്സതി,***
***വൈശ്വാനരസ്യ ദംഷ്ട്രയോരഗ്നേരപി ദധാമി തം.***

യാതൊരു ശത്രു നമ്മെ ദുഃഖിപ്പിക്കുകയും നമ്മെ കൊല്ലുവാനാഗ്രഹിക്കുകയും ചെയ്യുന്നുവോ അവരെ നമ്മുടെ ഹിതൈഷിയായ അഗ്നിയുടെ ജ്വാലയിൽ വീഴ്ത്തുന്നു.

3. ***യ ആഗരേ മൃഗയന്തേ പ്രതിക്രോശേ മാവാസ്യേ,***
***ക്രവ്യാദോ അന്യാൻ ദിപ്സതഃ സർവാ സ്താൻത്സഹസാ സഹേ.***

യാതൊരു യുദ്ധത്തിൽ മാംസവും രക്തവും ഒഴുക്കാതിരിക്കുന്നുവോ യാതൊന്നിൽ പിശാചുക്കൾ നമ്മെ കൊന്നുഭക്ഷിക്കുന്നതിനു തക്കം പാർത്തിരിക്കുന്നുവോ ശത്രുക്കളാൽ പ്രേരിതരായി യാതൊരു പിശാചുക്കൾ അമാവാസ്യയുടെ അർദ്ധരാത്രിസമയത്തു നമ്മെ വധിക്കാനാഗ്രഹിക്കുന്നുവോ അവരെയെല്ലാം നാം നമ്മുടെ മന്ത്രശക്തിയാൽ വശീഭൂതരാക്കിത്തീർക്കുന്നു.

4. ***സഹേ പിശാചാൻത്സഹസൈഷാം ദ്രവിണ ദദേ,***
***സർവാൻ ദുരസ്യതോ ഹന്മി സം മ ആകൂതി അഋധ്യതാം.***

ഞാൻ ഈ രാക്ഷസന്മാരുടെ ശക്തിയെ അറിയുന്നു. അവരെ മന്ത്രശക്തിയാൽ ക്ഷീണിതന്മാരാക്കിത്തീർക്കുന്നു. ദുഷ്ടത പ്രവർത്തിക്കുന്ന സ്വന്തം ശത്രുക്കളേയും നശിപ്പിക്കുന്നു. നമ്മുടെ ഇച്ഛിതങ്ങളായ സങ്കല്പങ്ങൾ സുഖമയങ്ങളും സമൃദ്ധവുമാകട്ടെ.

5. ***യേ ദേവാസ്തേന ഹാസന്തേ സൂര്യേണ മിമതേ ജവം,***
***നദീഷു പർവതേഷു യേ സം തഃ പശുഭിർവിദേ.***

യാതൊരു പിശാച് തന്റെ മായാരൂപവികാരത്താൽ ചിരിപ്പിക്കുകയും സൂര്യ നുസമാനം പ്രകാശിക്കുകയും ചെയ്യുന്നുവോ യാതൊരു പിശാച് പർവ്വതങ്ങളുടേയും നദികളുടേയും സ്ഥാനങ്ങളിൽ ചുറ്റിസഞ്ചരിക്കുന്നുവോ അവനിൽനിന്ന് രക്ഷപെട്ട് ഞാൻ ഗോക്കൾ മുതലായ മൃഗങ്ങളോടുകൂടിയവനായിത്തീരും.

6. ***തപനോ അസ്മി പിശാചാനാം വ്യാഘ്രോ ഗോമതാമിവ,***
***ശ്വാനഃ സിംഹമിവ ദൃഷ്ട്വാ തേ ന വിന്ദതേ ന്യഞ്ചനം.***

സിംഹങ്ങൾ ഗോക്കളുടെ സ്വാമിയെ ദുഃഖിപ്പിക്കുന്നതുപോലെ ഞാൻ എന്റെ മന്ത്രശക്തിയാൽ രാക്ഷസന്മാരെ ദുഃഖിപ്പിക്കുന്നവനായിത്തീരും. സിംഹത്താൽ ഭീതനായ ശ്വാനൻ ഒളിഞ്ഞിരിക്കുന്നതുപോലെതന്നെ ഈ പിശാചാദികൾ നമ്മുടെ മന്ത്രബലത്താൽ പുറത്തുവരാതെ ഒളിക്കട്ടെ.

7. ***ന പിശാചൈഃ സം ശക്നോമി ന സ്തേനൈർന വനർഗുഭി,***
***പിശാചാസ്തസ്മാന്നശ്യന്തി യമഹം ഗ്രാമമാവിശേ.***

ഞാൻ കൊള്ളക്കാരും മോഷ്ടാക്കളുമായി ചേരുന്നില്ല. പിശാചിന് എന്നിൽ പ്രവേശിക്കുവാൻ സാധ്യമല്ല. ഞാൻ എത്തിച്ചേരുന്ന ഗ്രാമത്തിടെ പിശാചുക്കളെല്ലാം നശിച്ചുപോകുന്നു.

8. ***യം ഗ്രാമമാവിശത ഇദമുഗ്രം സഹോ മമ,***
***പിശാചാസ്തസ്മാന്നശ്യന്തി ന പാപമൂലം ജാനതേ.***

എൻെറ മന്ത്രബലം ഏതു ഗ്രാമത്തിൽ നിലനിൽക്കുന്നുവോ അവിടെയുള്ള പിശാചുക്കൾ നശിക്കുന്നു. അതിനാൽ അവിടെ വസിക്കുന്ന മനുഷ്യർ അവരുടെ ഹിംസായുക്തമായ പ്രവർത്തനങ്ങളെ ഒരിക്കലും അറിയുന്ന തേയില്ല.

9. ***യേ മാ ക്രോധയന്തി ലപിതാ ഹസ്തിനം മശകാ ഇവ,***
***താനഹം മന്യേ ദുഹിതാഞ്ജതേ അല്പശയൂനിവ.***

ചെറിയ പുഴുക്കൾ ജനസമൂഹത്തിൻെറ കാലടിയിൽപ്പെട്ട് അരഞ്ഞുനശിക്കുന്നതുപോലെ, ആനയുടെ ദേഹത്ത് കടിച്ചിരിക്കുന്ന കൊതുക് ആനയുടെ കോപത്തെ വർദ്ധിപ്പിക്കുന്നതുപോലെതന്നെ എൻെറ ശരീരത്തിൽ പ്രവേശിച്ചിരിക്കുന്ന പിശാചുക്കൾ എൻെറ കോപത്തെ വർദ്ധിപ്പിക്കുന്നു. എൻെറ മന്ത്രശക്തിയാൽ ഞാൻ അവരെ നശിപ്പിക്കുന്നു.

10. ***അഭിതം നിരൃതർധിത്താമശ്വമിവാശ്വാഭിധാന്യാ,***
***മൽവോ യോ മഹ്യം ക്രുധ്യതി സ ഉ പാശാന്ന മുച്യതേ,***

ദുഷ്ടനായ അശ്വത്തെ കയറിനാൽ ബന്ധിക്കുന്നതുപോലെ നിന്നോടു ക്രോധം പുലർത്തുന്ന ആ വൈരിയെ നിരൃതി ബന്ധിക്കട്ടെ. അത് ആ ബന്ധനത്തിൽനിന്നും ഒരിക്കലും മോചനം പ്രാപിക്കാതിരിക്കട്ടെ.

**സൂക്തം മുപ്പത്തിയേഴ്**

(ഋഷി – ബാദരായണി. ദേവത-ഔഷധി മുതലായവ. ഛന്ദസ്-അനുഷ്ടുപ്, മുതലായവ.)

1. ***ത്വയാ പൂർവമഥർവാണോ ജഘ്നു രക്ഷാംസ്യോഷധേ,***
***ത്വയാ ജഘാന കശ്യപസ്ത്വയാ കണ്വോ അഗസ്ത്യഃ.***

ഹേ ഔഷധീ! അഥർവൻ, കശ്യപൻ, കണ്വൻ, അഗസ്ത്യൻ മുതലായ മഹർഷിമാർ നിന്നെ ഉപകരണമാക്കിക്കൊണ്ട് രാക്ഷസന്മാരെ നശിപ്പിച്ചിരുന്നു. അങ്ങനെതന്നെ ഞാനും ചെയ്യുന്നു.

2. ***ത്വയാ വയമപ്സരസോ ഗന്ധർവാശ്ചാതയാമഹേ,***
***അസശൃങ്ഗയജ രക്ഷഃ സർവാൻ ഗന്ധേന നാശയ.***

ഹേ ആജശൃംഗേ! (അട്ടുകൊട്ടപ്പാല) ഹേ ഔഷധീ! നിന്നിൽകൂടി ഞങ്ങൾ ഉപദ്രവികളായ ഗന്ധർവന്മാരെയും അപ്സരസ്സുകളേയും നശിപ്പിക്കുന്നു. നിൻെറ ഉഗ്രഗന്ധത്താൽ ഞങ്ങൾ രാക്ഷസന്മാരെയും പിശാചാദികളേയും പാലായനം ചെയ്യിക്കുന്നു.

3. ***നദീം യൻത്സപ്സരസോ f പാം താരമവശ്വരാം,***
***ഗുൽഗുലുഃ പീലാ നലദ്യൗക്ഷഗന്ധിഃ പ്രമംദനീ,***
***തന്ദു പരേതാപ്സരസഃ പ്രതിബുദ്ധാ അഭൂതന.***

അക്കരെയെത്തുന്നതിൽ കുശലമായ നൗക നാവികൻെറ അടുക്കൽ എത്തുന്നതുപോലെതന്നെ ഗുഗൽ, പീലാനലദീ, ഔക്ഷഗന്ധി, പ്രമർദനീ എന്നീ ഹവനദ്രവ്യങ്ങളാൽ ഭയപ്പെട്ട് ഗന്ധർവസ്ത്രീകൾ തങ്ങളുടെ സ്ഥാനങ്ങളിലേയ്ക്കു മടങ്ങിപ്പോകട്ടെ.

4. ***യത്രാശ്വത്ഥാ ന്യഗ്രോധാ മഹാ വൃക്ഷാഃ ശിഖണ്ഡിനഃ***
***യത് പരേതാപ്സരസഃ പ്രതിബുദ്ധാ അഭൂതനഃ.***

ഹേ അപ്സരസ്സുകളേ! നിങ്ങൾ അശ്വത്ഥവൃക്ഷങ്ങളാൽ യുക്തമായ നിങ്ങളുടെ സ്ഥാനങ്ങളിലേയ്ക്കു മടങ്ങിപ്പോയി അവിടെ ഗതിഹീനരായി വസിക്കുവിൻ.

5. ***യത്ര വഃ പ്രേങ്ഖാ ഹരിതാ അർജുനാ ഉത യത്രാഘാടാഃ***
***കർക്കര്യഃ സവദംന്തി,***
***തത് പരേതാപ്സരസഃ പ്രതിബാ അഭൂതന.***

ഹേ അപ്സരസ്സുകളേ! എവിടെ ശ്യാമളവൃക്ഷവും അർജുനവൃക്ഷവും സ്ഥിതിചെയ്യുന്നുവോ എവിടെ നിങ്ങളുടെ ഉല്ലാസനൃത്തങ്ങൾക്കുവേണ്ടി ഊഞ്ഞാലിടപ്പെട്ടിരിക്കുന്നുവോ അതുപോലെ വാദ്യങ്ങൾ മുഴങ്ങിക്കൊണ്ടിരിക്കുന്നുവോ നിങ്ങൾ ആ സ്വന്തം സ്ഥാനങ്ങളിലേക്കു മടങ്ങിച്ചെന്ന് അവിടെ ചേഷ്ടാരഹിതരായി വസിക്കൂ.

6. ***ഏയമഗന്നോഷധീനാം വീരുധാം വീര്യാവിതീ,***
***അജശൃംഗര്യാടകീ തീക്ഷ്ണശൃംഗീ വ്യൂഷതു.***

അത്യന്തം ബലവതിയായ അജശൃംഗി ഹിംസകന്മാരെ ഉച്ചാടനം ചെയ്യുന്നതിൽ സമർത്ഥമാകുന്നു. ഉഗ്രഗന്ധത്തോടും ശൃംഗാകാരത്തോടുംകൂടിയ ഈ ഔഷധി രാക്ഷസന്മാരേയും പിശാചുക്കളേയും നശിപ്പിക്കട്ടെ.

7. ***ആ നൃതൃതഃ ശിഖണ്ഡിനോ ഗന്ധർവ്വസ്യാപ്സരാപതഃ,***
***ഭിനദ്മി മുഷ്കാവപി യാമി ശേപഃ.***

മയിൽപക്ഷിയെപ്പോലെ നൃത്തം ചെയ്യുന്നവരും സംഗീതമയമായ വാണികളോടുകൂടിയവരും നമ്മെ കൊല്ലുന്നതിനാഗ്രഹിക്കുന്നവരുമായ ഗന്ധർവന്മാരുടെ അണ്ഡകോശങ്ങളെ ഞാൻ പൊടിയാക്കുകയും അവരുടെ ലിംഗത്തെ നിർവീര്യമാക്കുകയും ചെയ്യുന്നു.

8. ***ഭീമാ ഇന്ദ്രസ്യ ഹേതയഃ ശതമൃഷ്ടീരയസ്മയോഃ,***
***താഭിർഹവിരദാൻ ഗന്ധർവാനവകാദാൻ വൃഷതു.***

ഇന്ദ്രന്റെ ഏതൊരുലോഹായുധത്തെ ജീവികൾ ഭയപ്പെടുന്നുവോ യാതൊന്നിന് ആയിരക്കണക്കിനു വായ്ത്തലകൾ ഉണ്ടായിരിക്കുന്നുവോ അതുകൊണ്ട് ഇന്ദ്രൻ ജലാശയത്തിൽ പായൽ ഭക്ഷിക്കുന്നതിനു വന്നുചേരുന്ന ഗന്ധർവന്മാരെ നശിപ്പിക്കട്ടെ.

9. ***ഭീമാ ഇന്ദ്രസ്യ ഹേതയഃ ശതവൃഷ്ടീർഹിരണ്യയീഃ,***
***താഭിർഹവിരദാൻ ഗന്ധർവാനവൃകാദാൻ വ്യൃഷതു.***

ഇന്ദ്രൻ സ്വർണ്ണമയങ്ങളായ സഹസ്രക്കണക്കിനുള്ള തന്റെ ആയുധങ്ങൾകൊണ്ട് ഹോമദ്രവ്യം ഭക്ഷിക്കുവാൻ വന്നുചേരുന്ന ഗന്ധർവന്മാരെ നശിപ്പിക്കട്ടെ.

10. ***അവകാദാനഭിശോചാനപ്സു ജ്യോതയ മാമകാൻ,***
***പിശാചാൻ സർവാനോഷധേ പ്ര സൃണീഹി സഹസ്വ ച.***

ഹേ അജശൃംഗേ! എല്ലാഭാഗങ്ങളിൽനിന്നും പ്രകാശിച്ചുകൊണ്ടിരിക്കുന്ന പായലിനെ ഭക്ഷണമാക്കുന്ന ഗന്ധർവന്മാരെ ജലത്തിൽ കാണിക്ക ഉപദ്രവകാരികളായ പിശാചുക്കളെ എല്ലാ ഭാഗങ്ങളിൽകൂടിയും വശീകരിക്കുക.

11. ***ശ്വൈകഃ കപിരിവൈകഃ കുമാരഃ സർവകേശകഃ,***
***പ്രിയോ ദൃശ ഇവ ഭൂത്വാ ഗന്ധർവഃ സചതേ സ്ത്രിയസ്തമിതോ നാശയാമസി,***
***ബ്രഹ്മണാ വീര്യാവതാ.***

ഗന്ധർവന്മാർ തങ്ങളുടെ മായാശക്തിയാൽ ശ്വാനാകൃതിയോടും വാനരാകൃതിയോടും രോമത്തോടുകൂടിയ ബാലന്മാരുടെ ആകൃതിയോടും കൂടിയവരായി കാണപ്പെടുന്നു. സുന്ദരന്മാരായി കാണപ്പെടുന്ന ഗന്ധർവന്മാർ വീടുകളിലെ സ്ത്രീകളെ പ്രാപിക്കുന്നു. നാം മന്ത്രശക്തിയാൽ ആ ഗന്ധർവന്മാരെ ഈ സ്ത്രീകളുടെ അടുക്കൽനിന്നും പാലായനം ചെയ്യിക്കുന്നു.

12. ***ജായാ ഇദ് വോ അപ്സരസോ ഗന്ധർവാഃ പതയോ യൂയം,***
***അപ ധാവതാമർത്യാ മർത്യാൻ മാ സചധ്വം.***

ഹേ ഗന്ധർവന്മാരേ! നിങ്ങളുടെ ഉപഭോഗത്തിനുയോഗ്യരായി അപ്സരസ്സുകൾ തന്നെയുണ്ട്. അവർ നിങ്ങളുടെ പത്നിമാരാണ്. അതിനാൽ അവരുമായി യോജിക്കൂ. നിങ്ങൾ അമരന്മാരാകുന്നു, അതിനാൽ മരണശീലത്തോടുകൂടിയ വ്യക്തികളുമായി ബന്ധത്തിൽ ഏർപ്പെടാതിരിക്കൂ. (ഈ സൂക്തത്തിൽ രോഗങ്ങളുടെ കീടാണുക്കളെ വർണ്ണിച്ചിരിക്കുന്നു, ഔഷധികൾവഴിയായി അവയെ നശിപ്പിക്കുന്നതിനുള്ള വിധികളും നിർദ്ദേശിക്കപ്പെട്ടിരിക്കുന്നു.)

**സൂക്തം മുപ്പത്തിയേഴ്**

(ഋഷി - ബാദരായണി. ദേവത- അപ്സരസ്, ഋഷഭൻ, ഛന്ദസ്-അനുഷ്ടുപ്, മുതലായവ.)

1. ***ഉദ്ഭിന്ദതീം സഞ്ജ യന്തീമപ്സരാം സാധുദേവിനീം,***
***ഗ്ലഹ കൃതാനി കൃണ്വാനാമപ്സരാം താമിഹ ഹുവേ.***

ചൂതുകളിയുടെ അധിദേവത വിജയത്തെ പ്രദാനം ചെയ്തുകൊണ്ട് അക്ഷശലാകകളെക്കൊണ്ടു മനോഹരമായി കളികൾ നടത്തുന്ന അപ്സരസ്സിനെ ഞാൻ ഈ ചൂതുകളിയുടെ വിജയത്തിനുവേണ്ടി വിളിക്കുന്നു.

2. ***വിചിന്വതീമാകിരന്തീമപ്സരാം സാധുദേവിനീം,***
***ഗ്ലേഹ കൃതാനി ഗൃഹ്ണാനാമപ്സരാം താമിഹ ഹുവേ.***

കരുക്കളെ ഏകത്രിതമാക്കി അവയെ പല പല കള്ളികളിൽ വിജയത്തിനുവേണ്ടി എറിഞ്ഞുകൊണ്ട് അക്ഷങ്ങളാൽ മനോഹരമായി കളിക്കുന്ന ചൂതുകളിയുടെ അധിദേവതയായ അപ്സരസ്സിനെ ഈ ചൂതുകളി വിജയിപ്പിക്കേണ്ട കാര്യത്തിനായി ഞാൻ വിളിക്കുന്നു.

3. ***യായേഃ പരിനൃത്യാദദാനാ കൃതം ഗ്ലഹാത്,***
***സാ നഃ കൃതാനി സീഷതീ പ്രഹാമാപ്നോതു മായയാ,***
***സാ നഃ പയസ്വത്യൈതു മാ നോ ജൈഷുരിദം ധനം.***

യാതൊരപ്സരസ്സ് ചൂതിൻെറ ശബ്ദങ്ങളെ കഥിച്ചുകൊണ്ട് വിജയത്തെ പ്രാപിച്ചതുകൊണ്ട് നൃത്തം ചെയ്യുന്നുവോ അവൾ ഗ്രഹണയോഗ്യമായ കരുക്കളിൽ കൊത്തപ്പെട്ടിരിക്കുന്ന നാല് എന്ന സംഖ്യയുടെ കരുക്കളെ രക്ഷിച്ചുകൊണ്ട് എറിയപ്പെടുവാൻ യോഗ്യമായ കരുക്കളുടെമേൽ തൻെറ മായയെ പ്രതിഷ്ഠിക്കട്ടെ. നമുക്ക് വിജയികളായി ത്തീർന്ന് ഗോക്കളും ധനവും ലഭ്യമാകട്ടെ ചൂതുകളിക്കു വച്ചിരിക്കുന്ന നമ്മുടെ ധനം അന്യകളിക്കാർ ജയിച്ചെടുക്കാതിരിക്കട്ടെ.

4. ***യാ അക്ഷഷു പ്രമോദന്തേ ശുചം ക്രോധം ച ബിഭ്രതീ,***
***ആനന്ദിനീ പ്രമോദിനീമപ്സരാം താമിഹ ഹുവേ.***

യാതൊരപ്സരസ്സ് ആഗ്രഹിച്ചിരുന്ന ഫലത്തിൻെറ അഭാവത്തിൽ ദുഃഖി ക്കുകയും പിന്നീട് വിജയിക്കാമെന്നുള്ള അഭിപ്രായത്തിൽ ക്രോധത്തെ പ്രകടിപ്പി ക്കുകയും ചെയ്യുന്നുവോ ആ അപ്സരസ്സ് ചൂതുകളിയുടെ സാധനയായ അക്ഷ ത്താൽ പ്രസന്നയാകുന്നു. ഞാൻ അവളെ ആഹ്വാനം ചെയ്യുന്നു.

5. ***സൂര്യസ്യ രശ്മീനനു യഃ സഞ്ചരന്തി മരീചീർവാ യാ അനുസഞ്ചരന്തി,***
***യാസാമൃഷഭോ ദുരതോ വാജിനീവാൻത്സദ്യഃ സർവാൻ ലോകാൻ പര്യൈതി രക്ഷൻ,***
***സന ഏതു ഹോമമിമം ജൂഷാണോന്തരിക്ഷേണ സഹ വാജിനീവാൻ.***

യാതൊരപ്സരസ്സുകളുടെ സ്വാമി ദൂരസ്ഥമായ അന്തരീക്ഷത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്നുവോ ഉഷായുക്തമായിരിക്കുന്നുവോ ആ സൂര്യൻ എല്ലാ ലോകങ്ങളുടേയും സംരക്ഷകനെന്നരൂപത്തിൽ എല്ലാ ദിക്കുകളിലും സഞ്ചരിക്കുന്നു. ആ സൂര്യൻ അപ്സരസ്സുകളോടുകൂടി നമ്മുടെ അടുക്കൽ വന്ന് ഈ ഹവിസ്സിനെ ഗ്രഹിക്കട്ടെ.

6. ***അന്തരിക്ഷേണ സഹ വാജിനീവൻ കർക്കോം വത്സാവിഹ രക്ഷ വാജിൻ,***
***ഇമേ തേ സ്തോകാ ബഹുലാ ഏഹ്യർവാങ്യം തേ കർകീഹ തേ മനോ f സ്തു***

ഹേ സൂര്യാ! നിങ്ങൾ അപ്സരസ്സുകളോടു യുക്തനും ഉഷസ്സോടുകൂടി യവനുമാകട്ടെ. ഈ പശുവിൻെറ ശ്വേതവർണ്ണത്തോടുകൂടിയ കുട്ടിയെ രക്ഷിച്ചു കൊണ്ട് അവയെ പോഷിപ്പിക്കൂ. നിങ്ങളുടെ ക്ഷീരാദികളുടെ ബിന്ദുക്കൾ സമൃദ്ധമായി ഞങ്ങൾക്കു ലഭ്യമാകട്ടെ. ശ്വേതവർണ്ണത്തോടുകൂടിയ നിങ്ങളുടെ ഈ പശു ഈ തൊഴുത്തിൽത്തന്നെയുണ്ട്. നിങ്ങൾ ഞങ്ങളുടെ പ്രാർത്ഥനകൾ സ്വീകരിച്ച് ഞങ്ങളുടെ മുമ്പിൽവരൂ.

7. ***അന്തരിക്ഷേണ സഹ വാജിനീവൻ കർക്കീം വത്സാവിഹ രക്ഷ വാ ജിൻ,***
***അയം ഘാസോ അയം വ്രജ ഇഹ വത്സാം നി ബധ്നീമഃ യഥാനാമ വ ഈശ്മഹേ സ്വാഹാ.***
ഹേ അപ്സരസ്സുകളോടുകൂടിയ ഉദയസൂര്യാ! ഇവിടെയുള്ള ശ്വേത വർണ്ണത്തോടുകൂടിയ പശുക്കുട്ടിയെ രക്ഷിക്കണേ. അതിനെ പോഷിപ്പിച്ചു വളർത്തണേ. ഈ തൃണം പുഷ്ടിപ്രാപിക്കട്ടെ. ഈ തൊഴുത്ത് ഗോക്കളാൽ സമ്പന്നമായിത്തീരണേ. ഈ തൊഴുത്തിൽ ഞങ്ങൾ പശുക്കുട്ടികളെ ബന്ധിച്ചിടുന്നു. എപ്രകാരം നിങ്ങളുടെ സ്വാമി ജീവിക്കുന്നുവോ അപ്രകാരം നിങ്ങളും ജീവിക്കൂ.

## സൂക്തം മുപ്പത്തിയൊൻപത്

(ഋഷി–അംഗിരസ്സ്, ബ്രഹ്മാവ്. ദേവത–പൃഥ്വി, അഗ്നി മുതലായവ. ഛന്ദസ്–ബൃഹതി, പംക്തി, ത്രിഷ്ടുപ്.)

1. ***പൃഥിവ്യാ മഗ്നയേ സമനമൻത്സ ആർധ്നോത്,***
***യഥാ പൃഥിവ്യാമഗ്നയേ സമനമന്നേവാ മഹ്യം സംനമഃ സം നമന്തു.***
അഗ്നിദേവൻ ഭൂതങ്ങളാൽ യുക്തനാകുന്നു.ആ അഗ്നിയെ എല്ലാ ജീവികളും പ്രാപിക്കുന്നു. ഇതുപോലെതന്നെ ഞാൻ ആഗ്രഹിക്കുന്ന ഫലത്തെ എനിക്കു ലഭ്യമാകണേ.
2. ***പൃഥിവീ ധേനുസ്തസ്യാ അഗ്നിർവത്സാഃ, സാ മേ fഗ്നിനാ,***
***വത്സേനേഷമൂർജം, കാമം, ദുഹാം, ആയുഃ പ്രഥമം പ്രജാം പോഷം രയിം സ്വാഹാ.***
പൃഥ്വി ഗോവാകുന്നു. അഗ്നി അതിൻെറ കുട്ടിയാകുന്നു. ആ പൃഥ്വി അഗ്നിരൂപമാകുന്ന കിടാവുവഴിയായി അന്നം പശു മുതലായവയും നൂറു സംവത്സരത്തിൻെറ ആയുസ്സ് മുതലായ കാമ്യവസ്തുക്കളും പ്രദാനം ചെയ്യണേ.
3. ***അന്തരിക്ഷേ വായവേ സപനമൻത്സ ആർധ്നോത്,***
***യഥാന്തരിക്ഷേ വായവേ സമനമന്നേവാ മഹ്യം സംനമഃ സം നമന്തു.***
അന്തരീക്ഷത്തിൻെറ യജമാനരൂപത്തിൽ കഴിയുന്ന വായുവിൻെറ അടുക്കൽ അവിടുള്ള യക്ഷഗന്ധർവാദികളായ എല്ലാ നിവാസികളും ഒന്നിച്ചു കൂടുകയും അവ മൂലമായി വായു സമൃദ്ധിയെ പ്രാപിക്കുകയും ചെയ്യുന്നു. അങ്ങനെതന്നെ സമൃദ്ധി എനിക്കും ഉണ്ടാകണേ.
4. ***അന്തരിക്ഷ ധേനുസ്തസ്യാം വായുർവത്സഃ,***
***സാ മേ വായുനാ വത്സേനേഷ മൂർജം കാമം ദുഹാം,***
***ആയഃ പ്രഥമം പ്രജാം പോഷം രയിം സ്വാഹാ.***
അന്തരീക്ഷം ഇച്ഛിതഫലത്തെ പ്രദാനം ചെയ്യുന്നതു കാരണം പയസ്വിനിയായ ധേനുവിനു തുല്യമാകുന്നു. അതിന് വായുരൂപമാകുന്ന കിടാവും ഉണ്ട്. ആ അന്തരീക്ഷം വായുരൂപമാകുന്ന കിടാവുമാർഗ്ഗമായി അന്നം, അന്നരസം, പുത്രൻ, പശു, ശതായസ്സ്, പ്രജകൾ മുതലായവയുടെ പുഷ്ടി വഴിയായി ഇച്ഛിത വസ്തുക്കൾ പ്രദാനം ചെയ്യണേ.
5. ***ദിവ്യാദിത്യായ സമനമൻത്സാ ആർധ്നോത്,***
***യഥാ ദിവ്യാദിത്യായ സമനമന്വേവാ മഹ്യം സംനമഃ സം നമന്തു.***
സൂര്യ മണ്ഡലനിവാസികൾ സൂര്യൻെറ മുമ്പിൽ കുമ്പിടുന്നതുപോലെയും സൂര്യൻ ആകാശത്തിൽ വസിക്കുന്നവരിൽ നിന്നുതന്നെ അഭിവൃദ്ധിപ്പെടുന്നതുപോലെയും ഇച്ഛിതങ്ങളായ ഫലങ്ങൾ എൻെറ മുമ്പിൽ നമിച്ചുനിൽക്കുന്നവയാകണേ.
6. ***ദ്യൗർധേനുസ്തസ്യാ ആദിത്യോ വത്സഃ,***
***സാ മ ആദിത്യേന വത്സേനേഷമൂർജം,***
***കാമം ദുഹാം ആയുഃ പ്രഥമം പ്രജാം പോഷ രവിം സ്വാഹാ.***

ഇച്ഛരിതങ്ങളായ ഫലങ്ങളെ പ്രദാനം ചെയ്യുന്നതു കാരണം ആകാശം ധേനുവിനു തുല്യമാകുന്നു. സൂര്യൻ അതിൻെറ കുട്ടിയാകുന്നു. ആകാശം തൻെറ സൂര്യ രൂപമാകുന്ന കുട്ടി വഴിയായി അന്നം, ബലം, പുത്രന്മാർ, പശുക്കൾ, നൂറുസംവത്സരത്തിൻെറ ആയുസ്സ് മുതലായി എല്ലാ കാമ്യവസ്തുക്കളേയും പ്രദാനം ചെയ്യണേ.

7. ***ദിക്ഷു ചന്ദ്രായ സമനമൻത്സ ആർധ്നോത്,***
***യഥാ ദിക്ഷു ചന്ദ്രായ സമനമന്നേവാ മഹ്യം സംനമഃ സം നമന്തു.***

പൂർവ്വദിക്കുകളിലെ ജീവികൾ യജമാനരൂപത്തിൽ സ്ഥിതിചെയ്യുന്ന ചന്ദ്രനാൽ പ്രസന്നരാവുകയും ആ ചന്ദ്രൻ അവ വഴിയായി സമ്പന്നതയെ പ്രാപിക്കുകയും ചെയ്യുന്നു. ഞാനും അതേ പ്രകാരത്തിൽ ഐശ്വര്യത്തെ പ്രാപിക്കണേ.

8. **ദിശോ ധേനവസ്താസാം ചന്ദ്രാ വത്സഃ,**
**താ മേ ചന്ദ്രണ വത്സേനേഷമൂർജം കാമം ദുഹാം,**
**ആയുഃ പ്രഥമം പ്രജാം പോഷം രയിം സ്വാഹാ.**

ദിക്കുകൾ ഗോക്കളാകുന്നു; ചന്ദ്രൻ അവയുടെ കുട്ടിയാകുന്നു. ദിഗ്രൂപമായ ആ ഗോവ് തൻെറ ചന്ദ്രരൂപമാകുന്ന കിടാവുവഴിയായി അന്നം, അന്നരസം, പുത്രന്മാർ, മൃഗങ്ങൾ, നൂറുസംവത്സരത്തിൻെറ ആയുസ്സ് മുതലായവയെ നൽകിക്കൊണ്ട് എന്നെ അഭിവൃദ്ധിപ്പെടുത്തണേ.

9. ***അഗ്നാവഗ്നിശ്ചരതി പ്രവിഷ്ട ഋഷീണാം പുത്രാ അഭിശസ്തിപാ ഉ,***
***നമസ്കാരേണ നമസാ തേ ജൂ ഹോമി മാ ദേവാനാം മിഥുയാ കർമ ഭാഗം.***

മന്ത്രശക്തിയാൽ അഗ്നിദേവൻ സ്ഫുലിംഗരൂപത്തിൽ സ്ഥിതിചെയ്യുന്ന അഗ്നിയിൽ വാസം ചെയ്യുന്നു. അദ്ദേഹം ചക്ഷുസ്സ്, അഥർവാവ്, അങ്ഗിരസ് മുതലായവരുടെ പുത്രനാകുന്നു. അദ്ദേഹം മിഥ്യാപവാദത്തിൽനിന്നും രക്ഷിക്കുന്നു. ഇങ്ങനെയുള്ള അഗ്നിക്ക് നാം ഹവിസ്സിനെ സമർപ്പിക്കുന്നു. നാം ദേവന്മാരുടെ അവകാശമായ ഭാഗത്തെ നിരാകരിക്കുന്നില്ല.

10. ***ഹൃദാ പൂതം മനസാ ജാതവേദോ വിശ്വാനി ദേവ വയു നാനി വിദ്വാൻ,***
***സപ്താസ്യാനി തവ ജാതവേദസ്തേഭ്യോ ജൂഹോമി സ ജൂഷസ്വ ഹവ്യം.***

ഹേ അഗ്നീ! നീ ജന്മമെടുത്തിട്ടുള്ള എല്ലാ ജീവികളുടേയും ജ്ഞാതാവാകുന്നു. ദാനാദിഗുണങ്ങളാൽ യുക്തനാകുന്നു. നിൻെറ മുഖത്തിൽ ഏഴു ജിഹ്വകളും ഉണ്ട്. ഞാൻ ആ മുഖം തുറക്കുന്നതിനുവേണ്ടി ഹൃദയംഗമമായി ഘൃതാഹുതിയെ സമർപ്പിക്കുന്നു.

## സൂക്തം നാൽപ്പത്

(ഋഷി-ശുക്രൻ. ദേവത-ജാതദേവൻ മുതലായവർ. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി)

1. ***യേ പുരസ്താജ്ജൂഹ്വതി ജാതവേദഃ പ്രാച്യാ ദിശോ ƒഭിദാസന്ത്യസ്മാൻ,***
***അഗ്നിമൃത്വാ തേ പരാഞ്ചോ വ്യഥന്താം പ്രത്യഗേനാൻ പ്രതിസരേണ ഹന്മി.***

ഹേ അഗ്നീ! നീ ഉത്ഭവിച്ചിട്ടുള്ള ജീവികളുടെ ഞ്ജാതാവാകുന്നു. യാതൊരുശത്രുക്കൾ ഞങ്ങളെ ആഭിചാരകർമ്മങ്ങളാൽ പൂർവ്വദിക്കിൽനിന്നും നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ ആ ശത്രുക്കൾ അഗ്നിയിൽ വീണു ചാമ്പലാകണേ. ഞാൻ ഈ ആഭിചാരകർമ്മികളായ ശത്രുക്കളെ ഈ രക്ഷാകർമ്മദ്വാരാ നശിപ്പിക്കുന്നു.

2. ***യേ ദക്ഷിണതോ ജൂഹ്വതി ജാതവേദോ ദക്ഷിണായാ ദിശോ ƒഭിദാ സന്ത്യസ്മാൻ,***
***യമമൃത്വാ തേ പരാഞ്ചോ വ്യഥന്താം പ്രത്യഗേനാൻ പ്രതിസരേണ ഹന്മി.***

ഹേ അഗ്നീ! യാതൊരു ശത്രു ഞങ്ങളെ ദക്ഷിണദിക്കിൽനിന്നും ക്ഷീണിപ്പിക്കുവാനാഗ്രഹിക്കുന്നുവോ ആ ശത്രു ആ ദിക്കിൻെറ സ്വാമിയായ യമൻെറ സമീപം ചെന്ന് സന്തപിക്കട്ടെ. ഞാൻ ഈ ആഭിചാരികളെ പ്രതിസരകർമ്മങ്ങളാൽ നശിപ്പിക്കുന്നു.

3. ***യേ പശ്ചാജ്ജുഹ്വതി ജാതവേദഃ പ്രതീച്യാ ദിശോ f ഭിദാസന്ത്യസ്മാൻ, വരുണ മൃത്വാ തേ പരാഞ്ചോ വ്യഥന്താം പ്രത്യഗേനാൻ പ്രതിസരേണ ഹന്മി.***
ഹേ അഗ്നീ! നീ ജനിച്ചിട്ടുള്ളവയെ എല്ലാം അറിയുന്നു. യാതൊരു ശത്രു പശ്ചിമദിക്കിൽനിന്നും ആഭിചാരകർമ്മങ്ങളാൽ ഞങ്ങളെ കൊല്ലുവാനാഗ്രഹിക്കുന്നുവോ അവൻ ആ ദിക്കിൻെറ അധിപതിയായ വരുണൻെറ അടുക്കൽ ചെന്ന് ഘോരമായ പീടനങ്ങളെ അനുഭവിക്കണേ. ആഭിചാരകർമ്മങ്ങൾ നടത്തുന്ന അവരെ പ്രതിസരകർമ്മങ്ങളാൽ ഞാൻ നശിപ്പിക്കുന്നു.

4. ***യ ഉത്തരതോ ജൂഹ്വതി ജാതവേദഃ ഉദീച്യാ ദിശോ f ഭിദാസന്ത്യസ്മാൻ, സോമമൃത്വാ തേ പരാഞ്ചോ വ്യഥന്താം പ്രത്യഗേനാൻ പ്രതിസരേണ ഹന്മി.***
ഹേ അഗ്നീ! യാതൊരു ശത്രു ഉത്തരദിക്കിൽനിന്നും ആഭിചാരകർമ്മങ്ങളാൽ ഞങ്ങളെ നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ അവൻ ആ ദിക്കിൻെറ സ്വാമിയായ സോമൻെറ അടുക്കലെത്തി പീഡനങ്ങളനുഭവിക്കണേ. അവൻ ഞങ്ങളുടെ അടുക്കൽനിന്നും മടങ്ങിപ്പോകട്ടെ. ഞാൻ ഈ ആഭിചാരകർമ്മികളെ പ്രതിസരകർമ്മത്താൽ നശിപ്പിക്കുന്നു.

5. ***യേ f ധസ്താജ്ജൂഹ്വതി ജാതവേദോ ധ്രുവായ ദിശോ f ഭിദാസന്ത്യസ്മാൻ ഭൂമി മൃത്വാ തേ പരാഞ്ചോ വ്യഥന്താം പ്രത്യഗേനാൻ പ്രതിസരേണ ഹന്മി.***
ഹേ അഗ്നീ! നീ ജന്മമെടുത്തിട്ടുള്ള എല്ലാത്തിനേയും അറിയുന്നു. യാതൊരു ശത്രു കീഴ്ദിക്കിൽനിന്നും ആഭിചാരകർമ്മങ്ങൾ നടത്തി ഞങ്ങളെ ഹനിക്കാനാഗ്രഹിക്കുന്നുവോ അവൻ ആ ദിക്കിൻെറ സ്വാമിയായ പൃഥ്വിയുടെ അടുക്കൽ എത്തി അനന്തങ്ങളായ വ്യഥകളെ പ്രാപിക്കണേ. ഞാൻ ആ ശത്രുക്കളെ പ്രതിസരകർമ്മത്താൽ നിർവീര്യരാക്കുന്നു.

6. ***യേ f അന്തരീക്ഷാജ്ജൂഹ്വതി ജാതവേദോ വ്യധ്വായാ ദിശോ f ഭിദാസന്ത്യസ്മാൻ,
വായുമൃത്വാ തേ പരാഞ്ചോ വ്യഥന്താം പ്രത്യഗേനാൻ പ്രതിസരേണ ഹന്മി.***
ഹേ അഗ്നീ! ആകാശത്തിൻെറയും ഭൂമിയുടേയും മധ്യസ്ഥിതമായ അന്തരീക്ഷലോകത്തിൽനിന്നും യാതൊരു ശത്രു ആഭിചാരകർമ്മങ്ങൾ നടത്തി ഞങ്ങളെ നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ ആ ശത്രു ആ ദിക്കിൻെറ സ്വാമിയായ വായുദേവൻെറ അടുക്കൽ എത്തി വ്യഥകളെ പ്രാപിക്കുകയും ഞങ്ങളിൽനിന്നും അകന്നുപോകുകയും ചെയ്യണേ. ഞാൻ ആ ശത്രുക്കളെ പ്രതിസരകർമ്മത്താൽ നശിപ്പിക്കുന്നു.

7. ***യ ഉപരിഷ്ടാജ്ജൂഹ്വതി ജാതവേദ ഊർധ്വായാ ദിശോ f ഭിദാസന്ത്യസ്മാൻ, സൂര്യമൃത്വാ തേ പരാഞ്ചോ വ്യഥന്താം പ്രത്യഗേനാൻ പ്രതിസരേണ ഹന്മി.***
ഹേ അഗ്നീ! യാതൊരു ശത്രു മേൽദിക്കിൽനിന്നും ആഭിചാരകർമ്മങ്ങൾവഴിയായി ഞങ്ങളെ നിഹനിക്കുവാനാഗ്രഹിക്കുന്നുവോ ആ ശത്രു ആ ദിക്കിൻെറ സ്വാമിയായ സൂര്യൻെറ അടുക്കൽചെന്ന് കഷ്ടതകളെ അനുഭവിക്കുകയും ഞങ്ങളിൽനിന്നും അകന്നുപോകുകയും ചെയ്യണേ. ഞാൻ ഈ ശത്രുക്കളെ രക്ഷാകർമ്മങ്ങളാൽ നശിപ്പിക്കുന്നു.

8. ***യേ ദിശാമന്തർദശേഭ്യോ ജൂഹ്വതി ജാതവേദഃ സർവാ ഭ്യോ ദിഗ്ഭ്യോ f ഭിദാസന്ത്യസ്മാൻ
ബ്രഹ്മർത്വാ തേ പരാഞ്ചോ വ്യഥന്താം പ്രത്യഗേനാൻ പ്രതിസരേണ ഹന്മി.***
ഹേ അഗ്നീ! യാതൊരു ശത്രു പൂർവ്വാദികളായ ദിക്കുകളുടെ കോണുകളിൽനിന്നും ആഭിചാരകർമ്മങ്ങളാൽ ഞങ്ങളെ ക്ഷീണിപ്പിക്കുവാനാഗ്രഹിക്കുന്നുവോ അവരെയെല്ലാം ശക്തിഹീനരാക്കിത്തീർക്കണേ. ഞങ്ങളോടു വിമുഖരായി എല്ലാത്തിനേയും വശീഭൂതമാക്കുന്ന പരബ്രഹ്മത്തിൻെറ അടുക്കലെത്തി വേദനകളെ അനുഭവിക്കട്ടെ. ഞാൻ ആ ശത്രുക്കളെ രക്ഷാകർമ്മങ്ങളാൽ നശിപ്പിക്കുന്നു.

# പഞ്ചമ കാണ്ഡം

## അനുവാകം ഒന്ന്

### സൂക്തം ഒന്ന്

(ഋഷി-ബൃഹദ്ദിവൻ, അഥർവ്വാവ്, ദേവത-വരുണൻ. ഛന്ദസ്-ത്രിഷ്ടുപ്. അഷ്ടി.)

1. ***ഋധങ്മന്ത്രോ യോനിം യ ആ ബഭൂവാമൃതാസുർവർദ്ധമാനഃ സു ജന്മാ,***
***അദബ്ധാസുർഭ്രാജമാനോഹേവ ത്രിതോ ധർതാ ദാധാര ത്രീണി.***
പകൽപോലെ പ്രകാശിക്കുന്നവനും ത്രിലോകങ്ങളുടെ പാലകനും രക്ഷകനും ധാരകനുമായവൻ അഹിംസിതവും അമരവും സുന്ദരവുമായ ജന്മം സ്വീകരിച്ച് വളർന്നുകൊണ്ടിരിക്കുന്ന യോനിമാർഗ്ഗമായി ഉത്ഭവിച്ചിരിക്കുന്നു.
2. ***ആ യോ ധർമാണി പ്രഥമഃ സസാദ തതോ വപൂംഷി കൃണുഷേ പുരൂണി,***
***ധാസ്യു ര്യോനിം പ്രഥമ ആ വിദേശാ യോ വാചമനുദിതാം ചികേത.***
പ്രഥമമായ ജീവാത്മാവ് ധർമ്മകർമ്മങ്ങളെ അനുഷ്ഠിക്കുന്നതിനാൽ ശരീര ങ്ങളെ വഹിക്കുന്നു. സംജ്ഞകൾവഴിയായി അസ്പഷ്ടവാണിയുടെ കർത്താവ് അന്നത്തിൻെറ ഇച്ഛയാൽ യോനിയെ പ്രാപിക്കുന്നു.
3. ***യാസ്തേ ശോകായ തന്വം രിരേവ ക്ഷരദ്ധിരണ്യം ശുച fയോ നു സ്വാഃ,***
***അത്രാ ദധേതേ അമൃതാനി നാമാസ്മേ വസ്ത്രാണി വിശ ഏരയന്താം.***
യാതൊരുത്തൻ ധർമ്മപാലനം വഴിയായി കഷ്ടതകൾ സഹിച്ചുകൊണ്ട് സ്വർണ്ണത്തിനുതുല്യം തൻെറ കാന്തിയെ പ്രസരിപ്പിക്കുന്നതിന് നിൻെറ ശരീര ത്തിൽ വന്നിരിക്കുന്നുവോ അവന് അമരനാമത്തെ ദ്യോവും പൃഥ്വിയും നൽകുന്നു. പ്രജകൾ വസ്ത്രം നൽകുന്നു.
4. ***പ്ര യദേതേ പ്രതരം പുർവ്യ ഗു സദഃ സദ ആതിഷ്ഠന്തോ അജൂർയം,***
***കവിഃ ശൂഷസ്യ മാതരാ രിഹാണേ ജാമ്യൈ ധുര്യം പതിമൈരയേഥാം.***
യാതൊരുത്തൻ ഓരോ സ്ഥാനത്തും അധിഷ്ഠിതനായി ബ്രാഹ്മണഹിതൈഷിയായ പരമാത്മാവിനെ ധ്യാനിച്ചുകൊണ്ട് അവനെ പ്രാപിച്ചിരിക്കുന്നുവോ അവനുസമാനമായിത്തന്നെ പരമാത്മാവിനെ ഉപാസിച്ച് പ്രജാരൂപമാകുന്ന ഭഗിനിയുടെ ഭാരം വഹിക്കുന്ന ഈ രാജാവിന് ഈശ്വര പ്രാപ്തി ലഭ്യമാകണേ.
5. ***തദൂഷു തേ മഹത് പൃഥുജ്മൻ നമഃ കവിഃ കാവ്യേനാ കൃണോമി,***
***യത് സമ്യഞ്ചാവഭിയന്താവഭി ക്ഷാമത്രാ മഹീ രോധചക്രം വാവൃധേതേ.***
എന്തുകൊണ്ടെന്നാൽ പൃഥ്വിയെ സുസ്ഥിരമായി നിലനിർത്തുന്ന രണ്ടു രാജാക്കന്മാർ ചക്രങ്ങൾക്കുതുല്യമായ ഗതിയോടുകൂടി മുന്നേറിക്കൊണ്ടിരിക്കുന്നു. ഹേ പൃഥ്വിയുടെ അധിഷ്ഠാനദേവാ! ഞാനാകുന്ന അഥർവ പാരാഗതവ്യക്തി നിങ്ങൾക്കുവേണ്ടി അന്നാദികളായ ഹവ്യങ്ങളെ കാഴ്ചവയ്ക്കുന്നു.
6. ***സപ്ത മര്യാദാഃ കവയസ്തതക്ഷുസ്താസാമിദേകാമഭ്യഹുരോഗാത്,***
***ആയോഹ സ്കംഭ ഉപമസ്യ നീഡേ പഥാം വിസർഗ ധരുണഷു തസ്ഥോ.***
മനു മുതലായ മഹർഷിമാർ മോഷണം, ഗുരുപത്നീഗമനം, ബ്രഹ്മഹത്യ, ഭ്രൂണഹത്യ, മദ്യപാനം, മിഥ്യാഭാഷണം മുതലായ കർമ്മങ്ങൾക്കും അതുപോലെ മറ്റു പാപകർമ്മങ്ങൾക്കും വിപരീതമായി യാതൊരു മര്യാദകളെ നിശ്ചയിച്ചിരിക്കുന്നുവോ അവയെ അംഗീകരിക്കാതിരിക്കുന്നവനും പാപിയാകുന്നു. മര്യാദകളെ പാലിക്കുന്നവനായ പുരുഷൻ മൃത്യുകാലത്തിൽ സൂര്യമണ്ഡലസ്ഥിതനായ ആദിത്യൻെറ സ്ഥാനം മഹാപ്രളയപര്യന്തം പ്രാപിക്കുന്നു.

7. ***ഉതാമൃതാസുവ്രർത ഏമി കൃണ്വന്നസുരാത്മാ തന്വസ്തത് സു മദ്ഗുഃ,***
***ഉത വാ ശക്രോ രത്ന ദധാത്യൂർജയാ വാ യത് സചതേ ഹവിർദഃ.***
ദേഹത്തോടു ബന്ധപ്പെട്ടിട്ടുള്ളതും സ്വയം പ്രകാശിക്കുന്ന അമരാത്മയുക്തനും ആയ വ്രതീ! ഞാൻ ശക്തിയോടുകൂടി വന്നുകൊണ്ടിരിക്കുന്നു. യാതൊരുത്തൻ ശക്തിയോടുകൂടി ഹവിസ്സിനെ ദാനം ചെയ്യുന്നുവോ അവന് ഇന്ദ്രൻ രത്നം മുതലായവ ദാനം ചെയ്യുന്നു.

8. ***ഉത പുത്രഃ പിതരം ക്ഷത്രമീഡേ ജ്യേഷ്ഠം മര്യാദമഹ്വയൻത്സ്വസ്തയേ, ദശൻ നു താ വരുണ യാസ്തേ വിഷ്ഠാ ആവർവ്രതതഃ കൃണവോ വപൂംഷി.***
പുത്രൻ തൻെറ ക്ഷത്രിയപിതാവിനെ പൂജിക്കട്ടെ. ജ്യേഷ്ഠൻ നമ്മയ്ക്കുവേണ്ടി ധർമ്മങ്ങളിൽ മുഴുകട്ടെ. ഹേ വരുണാ! നീ നിൻെറ അനേകസ്ഥാനങ്ങളെ കാണിച്ചുകൊണ്ട് സാംസാരികജീവികളുടെ ദേഹരചനനടത്തിയിരിക്കുന്നു.

9. ***അർധമർധേന പയസാ പൃണക്ഷ്യർധേന ശുഷ്മ വർധസേ അമുര, അവി വൃധാമ ശഗ്മിയം സഖായം വരുണം പുരതമദിത്യാ ഇഷിരം, കവിശസ്താന്യസ്മൈ വപൂംഷ്യവോചാമ രോദസീ സത്യവാചാ.***
അദിതിപുത്രന്മാരായ മിത്രാവരുണന്മാരെ ഞങ്ങൾ വളർത്തുന്നു. ഹേ വരുണാ! നീ ഈ സൈന്യദലത്തെ ദുഗ്ധാദികളാൽ വളർത്തുകയും പകുതികൊണ്ട് സ്വയം വളരുകയും ചെയ്യുന്നു. ഹേ ആകാശത്തിൻെറയും ഭൂമിയുടെയും ദേവന്മാരേ! വിദ്വാന്മാരായ മഹർഷിമാരുടെ പ്രശംസിതങ്ങളായ ദേഹങ്ങളെ ഞങ്ങൾ ഇവയിൽകൂടിവർണ്ണിക്കുന്നു.

**സൂക്തം രണ്ട്**

(ഋഷി-ബൃഹദ്ദിവൻ. അഥർവ്വാവ്. ദേവത-വരുണൻ. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***തദിദാസ ഭുവനേഷു ജ്യേഷ്ഠം യതോ ജജ്ഞ ഉഗ്രസ്ത്വേഷനൃമ്ണഃ, സദ്യോ ജജ്ഞാനോ നി രിണാതി ശത്രൂ നനുയദേന മദന്തി വിശ്വ ഊമാഃ.***
ഈ ഇന്ദ്രൻ ധനവാനും ശക്തനുമായതിനാൽ ശ്രേഷ്ഠനായി ഗണിക്കപ്പെടുന്നു. ഇവൻ പ്രത്യക്ഷമാകുമ്പോൾതന്നെ ശത്രുക്കളെ സംഹരിക്കാൻ തുടങ്ങുന്നു. അതിനാൽ ഇദ്ദേഹത്തിൻെറ രക്ഷകരായ സൈനികർ സന്തോഷത്തിൽ നിമഗ്നരാകുന്നു.

2. ***വാവൃധാനഃ ശവസാ ഭൂര്യോജാഃ ശത്രുർദാംസായ ഭിയസം ദധാതി, അവ്യനച്ച സസ്നി സ തേ നവന്ത പ്രഭൃതാ മദേഷു.***
അത്യധികം ശക്തിയോടുകൂടിയ ശത്രു അടിമകളെ പീഡിപ്പിക്കുന്നു. ലോകംമുഴുവനും ബ്രഹ്മത്തിൽ ലീനമാകുന്നു. വൈതാനികവീരന്മാർ യുദ്ധത്തിൽ പരമാത്മാവിനെ പ്രാർത്ഥിക്കുന്നു.

3. ***ത്വേ ക്ര മപി പൃഞ്ചന്തി ഭരി ദ്വിര്യദേതേ ത്രിർഭവന്ത്യൂമാഃ, സ്വാദോഃ സ്വാദീയഃ സ്വാദുനാഃ സൃജാ സമദഃ സു മധു മധുനാഭി യോധീഃ.***
ജനനം, സംസ്ക്കാരം, യുദ്ധദീക്ഷ ഇവ മൂന്നും ജനനത്തോടുകൂടി ഉത്ഭവിച്ച് വിശാലമായ യജ്ഞത്തെ നിങ്ങളോടു ചേർക്കുന്നു. നിങ്ങൾ, പദാർത്ഥങ്ങളെ സ്വാദിഷ്ടമാക്കുന്നവർ, ഇവയെ സ്വാദോടുകൂടിയവയാക്കിത്തീർക്കണേ. ഹേ ഇന്ദ്രാ! സുന്ദരമായ രീതിയിൽ ഇവയെല്ലാം യോജിപ്പിക്കണേ.

4. ***യദി വിന്നു ത്വാ ധനാ ജയന്ത രണേരണേ അനുമദന്തി വിപ്രഃ, ഓജീയഃ ശുഷ്മിൻ സ്ഥിരമാ തനുഷ്വ മാ ത്വാ ധഭൻ ദുരവാ സഃ കശോകാഃ.***
എല്ലാ യുദ്ധങ്ങളിലും നിങ്ങൾ വിജേതാക്കളെ സ്തുതിക്കുകയാണെങ്കിൽ ഹേ ബലീ! നീ അവർക്ക് സ്ഥിരമായ ശക്തി നൽകൂ. സുഖങ്ങളിൽ ദുഃഖത്തിൻെറ സാഹചര്യങ്ങളെ സൃഷ്ടിക്കുന്ന ദുർഗ്ഗതിയോടുകൂടിയ മനുഷ്യർ നിനക്കു ലഭ്യമാകാതിരിക്കണേ.

5. ***ത്വയാ വയം ശാശദ്മഹേ രണേഷു പ്രപശ്യന്തോ യുധേന്യാനി ഭൂരി, ചോദയാമിത ആയുധാ വചോഭിഃ സം തേ ശിശാമി ബ്രഹ്മണാ വയാംസി.***

നിന്റെ സഹായത്താൽ ഞങ്ങൾ എല്ലാ എതിരാളികളേയും അവസാനിപ്പിക്കുന്നു. ഞാൻ തപസ്യ വഴിയായി പ്രാപിച്ചിരിക്കുന്ന എന്റെ വാക്കുകൾകൊണ്ട് നിങ്ങളുടെ ശസ്ത്രങ്ങളെ പ്രേരിപ്പിച്ചുകൊണ്ട് ലക്ഷ്യത്തിലേയ്ക്കുപായുന്ന നിന്റെ ബാണങ്ങൾ തീക്ഷ്ണങ്ങളാക്കിത്തീർക്കുന്നു.

6. ***നി തദ് ദധിഷേ ƒവരേ പരേ ച യസ്മിന്നാവിഥാവസാ ദുരോണേ, ആ സ്ഥാപയത മാതരം ജിഗത്നുമത ഇന്വത കർവരാണി ഭൂരേ.***

യാതൊരു ഭവനത്തിൽ ശ്രേഷ്ഠൻ സാധാരണ ജീവികളെ പരിപാലിക്കുന്നുവോ യാതൊരു ഭവനത്തിൽ അവർ ഭക്ഷണത്താൽ സംരക്ഷിക്കപ്പെട്ടിരിക്കുന്നുവോ അതിൽ ചരിച്ചുകൊണ്ടിരിക്കുന്ന കാളിമാതാവിന്റെ ശക്തിയെ സ്ഥാപിക്കുകയും അനന്തരം വിശുദ്ധവസ്തുക്കളാൽ പൂർണ്ണമാക്കുകയും ചെയ്യണേ.

7. ***സ്തുഷ്വ വർഷ്മന പുരുവർത്മാനം സമഭ്വാണേ മിനതമമാപ്തമാപ്ത്യാനാം, ആ ദർശതി ശവസാ ഭൂര്യോജാഃ പ്ര സക്ഷതി പ്രതിമാനം പൃഥിവ്യാഃ.***

ഹേ ദേഹധാരിയായ പുരുഷാ! വിചരണശീലനും തേജസ്വിയും സ്വാമിയും ആപ്തജനങ്ങളുടെ ഗുണങ്ങളാൽ യുക്തനുമായ രാജാവിനെ സ്തുതിക്കൂ. ഈ പൃഥിയുടെ പ്രതിരൂപം യുദ്ധത്തിൽ ചേർന്നുകഴിഞ്ഞിരിക്കുന്നു.

8. ***ഇമാ ബ്രഹ്മ ബൃഹദ്ദിവഃ കൃണവദിന്ദ്രായ ശൂഷമഗ്രിയഃ സ്വർഷാഃ, മഹോ ഗോത്രസ്യ ക്ഷയതി സ്വരാജാ തുരശ്ചിദ് വിശ്വമർണവത് തപസ്വാൻ.***

സ്വർഗ്ഗ പ്രാപ്തിക്കുള്ള ഇച്ഛയോടുകൂടിയ ഈ രാജാവ് മഹത്തായ സ്ത്രോത്രങ്ങളാൽ ഇന്ദ്രനെ പ്രസന്നനാക്കുകയും സ്വർഗ്ഗരാജാവായ ഇന്ദ്രൻ മേഘവൃഷ്ടിദ്വാരാ പ്രപഞ്ചത്തെ ജലത്താൽ പൂർണ്ണമാക്കുകയും ചെയ്യുന്നു.

9. ***ഏവാ മഹാൻ ബൃഹദ്ദിവോ അഥർവാവോചത് സ്വാം തന്വമിന്ദ്രമേവ, സ്വസാരാ മാതാരഭ്വരീ അരിപ്രേ ഹിന്വന്തി ചൈനേ ശവസാ വർധയന്തി ച***

തന്റെ ദേഹത്തെ ഇന്ദ്രനായി കരുതിക്കൊണ്ട് അഥർവ്വമഹർഷി പറഞ്ഞിരുന്നു, "പാപരഹിതകളായ ഭഗിനികൾ ഇദ്ദേഹത്തെ ശക്തി വർദ്ധിപ്പിച്ചുകൊണ്ട് പ്രസന്നനാക്കുന്നു."

**സൂക്തം മൂന്ന്**

(ഋഷി-ബൃഹദ്ദിവൻ. അഥർവ്വാവ്. ദേവത-അഗ്നി മുതലായവർ. ഛന്ദസ്-ത്രിഷ്ടുപ്. ജഗതി)

1. ***മമാഗ്നേ വർചോ വിഹവേഷ്വസ്തു വയം ത്വേന്ധാനാ സ്തനം പുഷേമ, മഹ്യം നമന്താം പ്രദിശശ്ചതസ്രസ്ത്വയാധ്യക്ഷേണ പൃതനാ ജയേമ.***

ഹേ അഗ്നീ! യുദ്ധങ്ങളിൽ ഞാൻ തേജസ്വിയാകണേ. ഞങ്ങൾ നിന്നെ പ്രത്യക്ഷമാക്കി ഞങ്ങളുടെ ശരീരത്തെ ബലവത്താക്കും. എല്ലാ ദിക്കുകളും എന്റെ മുമ്പിൽ നമിക്കണേ. നിന്റെ സംരക്ഷണയിൽ ഞങ്ങൾ ഈ സൈന്യത്തിന്റെ മേൽ വിജയം പ്രാപിക്കണേ.

2. ***അഗ്നേ മന്യും പ്രതിനുദൻ പരേഷാം ത്വം നോ ഗോപാ പരി പാഹി വിശ്വതഃ, അപാഞ്ചോ യന്തു നിവതാ ദുരസ്യവോ ƒമൈഷാം ചിത്തം പ്രബുധാം വി നേശത്.***

ഹേ അഗ്നീ! ശത്രുക്കളുടെ കോപത്തെ ശമിപ്പിച്ച് എല്ലാ ഭാഗങ്ങളിൽനിന്നും ഞങ്ങളെ സംരക്ഷിക്കൂ. ഞങ്ങളെ ദുഃഖിപ്പിക്കുന്നവർ നമ്രരായി ഞങ്ങളുടെ അടുക്കൽനിന്നും മാറിപ്പോകണേ. ഈ യുദ്ധകാംക്ഷികളുടെ ഹൃദയങ്ങളിൽ അന്ധകാരം വ്യാപിക്കണേ.

3. ***മമ ദേവാ വിഹവേ സന്തു സർവ്വ ഇന്ദ്രവന്തോ മരുതോ വിഷ്ണുരഗ്നിഃ, മമാന്തരിക്ഷമുരുലോകമസ്തു മഹ്യം വാതഃ പവതാം കാമായാസ്മൈ.***

ഇന്ദ്രനോടുകൂടിയ മരുത്ത്, വിഷ്ണു, അഗ്നി മുതലായ ദേവഗണങ്ങൾ സമരഭൂമിയിൽ എനിക്കനുകൂലരായി വരണേ. അന്തരീക്ഷത്തിൽ എൻെറ യശസ്സ് ഗാനത്താൽ പ്രകീർത്തിതമാകണേ.. വായു എനിക്കനുകൂലഗതിയോടുകൂടിയതാകണേ.

4. ***മഹ്യം യജന്താം മമ യാനീഷ്ഠാകുതിഃ സത്യാ മനസോ മേ അസ്തു, ഏനോ മാ നി ഗാം കതമച്ചനാഹം വിശ്വേ ദേവാ അഭി രക്ഷന്തു മേഹ.***

എൻെറ സങ്കൽപങ്ങളെല്ലാം സത്യമായിത്തീരണേ. ഞാൻ യാതൊരുതരത്തിലുള്ള പാപങ്ങളിലും അകപ്പെടാതിരിക്കണേ. വിശ്വദേവൻ എൻെറ രക്ഷകനായിരിക്കണേ.

5. ***മയി ദേവാ ദ്രവിണമാ യജന്താം മയ്യാശീരസ്തു മയി ദേവഹുതിഃ, ദൈവാ ഹോതാരഃ സനിഷൻ ന ഏതദരിഷ്ഠാഃ സ്യാമ തന്വാ സുവീരാഃ.***

ഞാൻ ദേവതകളെ ആഹ്വാനം ചെയ്യുന്നു. അവരെന്നെ ധനവാനാക്കണേ. ദേവതകളുടെ ഹോതാവ് ഞങ്ങളുടെ അടുക്കൽ ഇരിക്കണേ. ഞങ്ങൾ അരോഗരും ശക്തരുമായിത്തീരണേ.

6. ***ദൈവീഃ ഷഡുർവീരുരു നഃ കൃണോത വിശ്വേ ദേവാസ ഇഹ മാദയധ്വം, മാ നോ വിദദഭിഭാമോ അശസ്തിർമാ നോ വിദദ് വൃജിനാ ദ്വേഷ്യാ യാ.***

പൃഥ്വി, ആകാശം, ജലം, ഔഷധി, പകൽ, രാത്രി ഈ ആറു ലോകങ്ങളേയും നമുക്കുവേണ്ടി വിശാലമാക്കണേ.ഹേ ദേവഗണങ്ങളേ! നിങ്ങൾ പ്രസന്നരാകുവിൻ. ഞങ്ങൾക്ക് തിരസ്ക്കരണം, നിന്ദ, പാപം, മുതലായവ പ്രാപ്തമാകാതിരിക്കണേ.

7. ***തിസ്രോ ദേവോർമഹി നഃ ശർമ യച്ഛത പ്രജായൈ നസ്തന്വേ യച്ച പുഷ്ടം,***
***മാ ഹാസ്മഹി പ്രജയാ മാ തനൂർഭിർമാരധാമ ദ്വിഷതേ സോമ രാജൻ.***

ഭാരതി, പൃഥ്വി, സരസ്വതി ഇവ മൂന്നും ഞങ്ങളെ സംബന്ധിച്ചിടത്തോളം മംഗളകാരിണികളാകണേ. പൗഷ്ടികവസ്തുക്കൾ ഞങ്ങളുടെ പ്രജകളുടെ ശരീരങ്ങൾക്ക് ലഭ്യമാകണേ. ഞങ്ങൾ സന്താനങ്ങളാലും ഗോക്കൾ തുടങ്ങിയ മൃഗങ്ങളാലും സമ്പന്നരാകണേ. ഹേസോമാ! ശത്രുക്കളിൽനിന്നും ഞങ്ങൾക്ക് ദുഃഖമുണ്ടാകാതിരിക്കണേ.

8. ***ഉരുവ്യചാ നോ മഹിഷഃ ശർമ യച്ഛത്വസ്മിൻ ഹവേ പുരുഹൂതഃ പുരുക്ഷു,***
***സ നഃ പ്രജായൈ ഹര്യശ്വ മൃഡേന്ദ്ര മാ നോ രീരിഷോ മാ പരാ ദാഃ.***

നദിക്കു തുല്യം ഗതിശീലനും ഗുണവാനും അന്നങ്ങളോടുകൂടിയവനുമായ ഇന്ദ്രാ! ഞങ്ങൾക്ക് ഈ യജ്ഞത്തിൽ സുഖത്തെ നൽകൂ. ഞങ്ങളുടെ സന്താനങ്ങളെ നശിപ്പിക്കരുതേ. ഞങ്ങളെ രക്ഷിക്കണേ.

9. ***ധാതാ വിധാതാ ഭുവനസ്യ യസ്പതിർദേവഃ സവിതാഭിമാതിഷാഹഃ, ആദിത്യാ രുദ്രാ അശ്വിനോഭാ ദേവാ പാന്തു യജമാനം നിരൃഥാത്.***

ധാതാവ്, വിധാതാവ്, ശത്രുഹന്താവായ സൂര്യൻ,ആദിത്യൻ, രുദ്രൻ, അശ്വിനികൾ ഇവർ യജമാനനെ പാപത്തിൽനിന്നു രക്ഷിക്കണേ.

10. ***യേ ന സപത്നാ അപ തേ ഭവന്ത്വിന്ദ്രാഗ്നിഭ്യാമവ ബാധാമഹ ഏനാൻ, ആദിത്യാ രുദ്രാ ഉപരിസ്പൃശോ ന ഉഗ്രം ചേത്താരമധിരാജമക്രത.***

ഞങ്ങളുടെ ശത്രുക്കൾ നശിക്കണേ. ഇന്ദ്രാഗ്നിമൂലം ഞങ്ങൾ ഇവരെ ബന്ധിക്കുന്നു. ആദിത്യനും രുദ്രനും സൂക്ഷ്മതയോടെ പരിപാലിക്കുന്ന രാജാവിനെ ഞങ്ങൾക്ക് പ്രദാനം ചെയ്തിരിക്കുന്നു.

11. ***അർവാഞ്ചമിന്ദ്രമമുതോ ഹവാമഹേ യോ ഗോജിദ് ധനജിദശ്വജിദ് യഃ, ഇമം നോ യജ്ഞം വിഹവേ ശൃണോത്വസ്മാകമഭൂർഹര്യ ശ്വമേദി.***

ഭൂമിയെ വിജയിക്കുന്നവനും ധനത്തെയും അശ്വങ്ങളേയും വിജയിക്കുന്നവനും ശത്രുക്കളെ നേരിടുന്നവനുമായ ഇന്ദ്രനെ ഞാൻ ആഹ്വാനം ചെയ്യുന്നു. അവൻ ഞങ്ങളുടെ സ്തുതികളെ ശ്രവിക്കണേ. ഹേഇന്ദ്രാ! നീ ഞങ്ങളോടു സ്നേഹമുള്ളവനായിത്തീരണേ.

**സൂക്തം നാല്**

(ഋഷി-ഭൃഗു,അംഗിരസ്സ്. ദേവത-കുഷ്സ്തക്മനാശാനൻ. ഛന്ദസ് - അനുഷ്ടുപ്, ഗായത്രി)

1. ***യോ ഗിരിഷ്വജായഥാ വീരുധാം ബലവത്തമഃ,***
***കൃഷ്ഠേ ഹ തക്മനാശന തക്മാനം നാശയിന്നതഃ.***

പർവ്വതങ്ങളിൽനിന്നും ഉയർന്ന ഔഷധികൾ നിറഞ്ഞുനിൽക്കുന്ന കൊടുമുടി! നീ കഠിനങ്ങളായ രോഗങ്ങളെ നശിപ്പിക്കുന്നു. ഞങ്ങളുടെ പീഡാജനകങ്ങളായ രോഗങ്ങളെ നശിപ്പിച്ചുകൊണ്ട് നീ ഇവിടെ വരണേ.

2. ***സുപർണസുന ഗിരൗ ജാതം ഹിമവർതസ്പരി.***
***ധനരഭി ശ്രുത്വാ യന്വി വിദുർഹി തക്മനാശനം.***

ഗരുഡൻെറ നിവാസ സ്ഥാനമായ ഹിമാലയത്തിൽ ഉത്ഭവിച്ച ഈ ഔഷധിയെ ആളുകൾ അറിഞ്ഞ് ധനത്തോടുകൂടി അവിടെച്ചെന്ന് അതിനെ പ്രാപിച്ചിരിക്കുന്നു.

9 ***അശ്വത്ഥോ ദേവസദനസ്തൃതീയസ്യാമിതോ ദിവി,***
***തത്രാമൃതസ്യ ചക്ഷണം ദേവാഃ കൃഷ്ഠമവന്വത.***

മൂന്നാമത്തെ ആകാശത്തിൽ എവിടെ ദേവസ്ഥാനമായ അശ്വത്ഥം സ്ഥിതിചെയ്യുന്നുവോ അവിടെ ദേവഗണങ്ങൾ അമൃതഗുണത്തോടു കൂടിയ അധിത്യക അറിഞ്ഞിരിക്കുന്നു.

4. ***ഹിരണ്മയോ നൗരചരദ്ധിരണ്യബന്ധനാ ദിവി ,***
***തത്രാമൃതസ്യ പുഷ്പ ദേവാഃ കൃഷ്ഠമവന്വത.***

സ്വർണ്ണബന്ധനത്തോടുകൂടിയ സ്വർഗ്ഗനൗകവഴിയായി അമൃതത്തിൻെറ പുഷ്പരൂപമായ കൊടുമുടിയെ ദേവഗണങ്ങൾ പ്രാപിച്ചിട്ടുണ്ട്.

5. ***ഹിരണ്യയാഃ പന്ഥാന ആസന്നരിത്രാണി ഹിരണ്യയാ,***
***നാവോ ഹിരണ്യയാരാസൻ യാഭിഃ കൃഷ്ഠം നിരാവഹൻ.***

സുവർണ്ണമയമായ മാർഗ്ഗം, സുവർണ്ണനൗക, സുവർണ്ണദണ്ഡ് ഇവ മാർഗമായിത്തന്നെ കൊടുമുടി കൊണ്ടുവരപ്പെട്ടിരിക്കുന്നു.

6. ***ഇമം മേ കൃഷ്ഠ പൂരുഷ തമാ വഹ തം നിഷ്കുരു,***
***തനു മേ അഗദം കൃധി.***

ഹേ ഔഷധികൾ നിറഞ്ഞ കൊടുമുടി! എൻെറ ഈ പുരുഷനെ ഇവിടെ എടുത്തുകൊണ്ടുവന്ന് അവനെ രോഗവിമുക്തനാക്കി ആരോഗ്യം പ്രദാനം ചെയ്യൂ.

7. ***ദേവേഭ്യോ അധി ജാതോ fസി സോമസ്യാസി സഖാ ഹിതഃ,***
***സ പ്രാണായ വ്യാനായ ചക്ഷുഷേ മേ അസ്മൈ മൃഡ.***

ഹേ അധിത്യകേ! നീ ദേവതകളുടെ സംരക്ഷണയിൽ ഉദ്ഭവിച്ചു. അതുപോലെ സോമന് അത്യന്തം പ്രിയംകരനായ മിത്രവുമാകുന്നു. നീ എൻെറ ഈ പുരുഷൻെറ പ്രാണവ്യാനങ്ങളേയും നേത്രങ്ങളേയും സുഖപ്പെടുത്തുന്നവനായിത്തീരൂ.

8. ***ഉദങ്ജാതോ ഹിമവതഃ സ പ്രാച്യാം നീയസേ ജനം,***
***തത്ര കുഷ്ഠസ്യ നാമാന്യുത്തമാനി വി ഭേജിരേ.***

നീ ഹിമാലയത്തിൻെറ ഉത്തരഭാഗത്തു ജൻമമെടുത്ത് പിന്നീട് മനുഷ്യരുടെ അടുക്കലേയ്ക്കു വന്നു. അപ്പോൾ അതിൻെറ ശ്രേഷ്ഠനാമം വിഭജനം ചെയ്തു.

9. ***ഉത്തമോ നാമ കുഷ്ഠാസ്യുത്തമോ നാമ തേ പിതാ,***
***യക്ഷ്മം ച സർവ്വം നാശയ തക്മാനം ചാരസം കൃധി.***

ഭൗതികശരീരത്തിൽ വിരാജിക്കുന്ന ജീവാത്മാവും പരമാത്മാവും അത്യന്തം ശ്രേഷ്ഠങ്ങളാകുന്നു. ആ പരമാത്മാവ് രാഗ ദ്വേഷ മോഹാദികളായ മഹാരോഗങ്ങളെ നശിപ്പിക്കണേ. സൂര്യൻ ഈ ശരീരത്തിൻെറ പാലനകർത്താവായി രാജയഷ്മാവ്, കുഷ്ഠം മുതലായ രോഗങ്ങളെ അകറ്റിക്കളയുന്നു.

10. ***ശീർഷാമയമുപഹത്ത്യാമക്ഷ്യോസ്തന്വോരപഃ,***
***കൃഷ്ഠസ്തത് സർവ്വം നിഷ്കരദ് ദൈവം സമഹ വൃഷ്ണ്യം.***
ശിരോരോഗം, നേത്രവ്യാധി, മറ്റു രോഗങ്ങളുടെ ഉൽപത്തിക്കു കാരണങ്ങളായ പാപങ്ങൾ ഇവയെ എല്ലാം ഔഷധികളാൽ സമൃദ്ധമായ കൊടുമുടി ദൈവബലം പ്രാപിച്ചിട്ട് നശിപ്പിച്ചുകളഞ്ഞിരിക്കുന്നു.

**സൂക്തം അഞ്ച്**

(ഋഷി- അഥർവാവ്. ദേവത- ലാക്ഷ. ഛന്ദസ്-അനുഷ്ടുപ്)

1. ***രാത്രി മാതാ നഭഃ പിതാര്യമാ തേ പിതാമഹഃ,***
***സിലാചീ നാമ വാ അസി വാ ദേവാനാമസി സ്വസാ.***
ഹേ ലാക്ഷേ! (അരക്ക്) ചന്ദ്രകിരണങ്ങളാൽ പുഷ്ടിപ്പെടുന്നതുകൊണ്ട് രാത്രി നിന്റെ മാതാവും വർഷത്താൽ ജൻമമെടുക്കുന്നതിനാൽ ആകാശം നിന്റെ പിതാവുമാകുന്നു. ആകാശത്തിൽ മേഘത്തെ കൊണ്ടുവരുന്നതിനാൽ സൂര്യൻ നിന്റെ പിതാമഹനുമാകുന്നു. നീ ദേവതകളുടെ "സിലാചി" എന്നു പേരുള്ള ഭഗിനിയാകുന്നു.
2. ***യസ്ത്വാ പിബതി, ജീവതി ത്രായസേ പുരുഷ ത്വം,***
***ഭർത്രീ ഹി ശശ്വതാമസി ജനാനാം ചാന്യഞ്ചനീ.***
നിന്നെ പാനം ചെയ്യുന്നവൻ ജീവിക്കുന്നു. നീ രക്ഷിക്കുന്നവളും ഭരിക്കുന്നവളും ആകുന്നു.
3. ***വൃക്ഷം വൃക്ഷമാ രോഹസി വൃഷണ്യന്തീവ കന്യലാ,***
***ജയന്തീ പ്രത്യാതിഷ്ഠന്തീ സ്പരണീ നാമ വാ അസി.***
നീ വൃഷണ്യന്തീകന്യലായ്ക്കുതുല്യം ഓരോ വൃക്ഷങ്ങളിലും കയറുന്നു. നീ വിജയിച്ചുകൊണ്ട് നിലനിൽക്കുന്നു. അതിനാൽ നിന്റെ നാമം "സ്പരണീ" എന്നായിരിക്കുന്നു.
4. ***യദ് ദണ്ഡേന യദിഷ്വാ യദ് വാരുർഹരസാ കൃതം,***
***തസ്യ ത്വമസി നിഷ്കൃതിഃ സേമം നിഷ്കൃധി പുരുഷം.***
ഹേ ലാക്ഷേ! നീ മുറിവുകൾക്കുള്ള നിവാരണൗഷധമാകുന്നു, അതിനാൽ ഈ പുരുഷനെ ക്ഷതരഹിതനാക്കിമാറ്റണേ.
5. ***ഭദ്രാത് പ്ളക്ഷാന്നിസ്തിഷ്ഠസ്യശ്വത്ഥാത് ഖദിരാദ് ധവാത്,***
***ഭദ്രാന്ന്യഗ്രോധാത് പർണാത് സാ ന ഏഹ്യരുന്ധതി.***
നീ കദംബം, പാകഡ്, അശ്വത്ഥം, ഖരം, ഭദ്രം, ന്യഗ്രോധം, പർണ്ണം ഇവയിൽനിന്നും ഉത്ഭവിക്കുന്നു. വ്രണങ്ങളെ ഉണക്കുന്നതും സുഖപ്പെടുത്തുന്നതുമായ ഹേ ഔഷധീ! ഞങ്ങളെ പ്രാപിക്കണേ.
6. ***ഹിരണ്യവർണേ സുഭഗേ സൂര്യവർണേ വപുഷ്ടമേ,***
***രുതം ഗച്ഛാസി നിഷ്കൃതേ നിഷ്കൃതേർനാമ വാ അസി.***
സ്വർണ്ണത്തിനും സൂര്യനും തുല്യവർണ്ണത്തോടും കാന്തിയോടുംകൂടിയ ഹേ ഔഷധീ! നീ മുറിവുകളിൽ എത്തുന്നു. നീ സൗഭാഗ്യവതിയും ജലത്തിൻറ ഭഗിനിക്കു സമാനവുമാകുന്നു. ഹേ ലാക്ഷേ! വായു നിന്റെ ആത്മാവിനു തുല്യമാകുന്നു.
7. ***ഹിരണ്യവർണേ സുഭഗേ ശൂഷ്മേ ലോമശവക്ഷണേ,***
***അപാമസി സ്വസാ ലാക്ഷേ വാതോ ഹാത്മാ ബഭൂവ തേ.***
സ്വർണ്ണത്തിനും സൂര്യനും തുല്യവർണ്ണത്തോടും കാന്തിയോടുംകൂടിയ ഹേ ഔഷധീ! നീ മുറിവുകളിൽ എത്തുന്നു. നീ സൗഭാഗ്യവതിയും ജലത്തിന്റെ ഭഗിനിക്കു സമാനവുമാകുന്നു. ഹേ ലാക്ഷേ! വായു നിന്റെ ആത്മാവിനു തുല്യമാകുന്നു.

8. ***സിലാചീ നാമ കാനിനോ f ജബഭ്രൂ പിതാ തവ,***
***അശ്വോ യമസ്യ യഃ ശ്യാവസ്തസ്യ ഹാസ്നാസ്യുക്ഷിതാ.***
സിലാചി കാനീനം ഇവ നിന്റെ നാമങ്ങളാകുന്നു. അജങ്ങളുടെ പാലകൻ നിന്റെ പിതാവാകുന്നു. യമരാജന്റെ മഞ്ഞനിറമുള്ള കുതിരയുടെ രക്തത്താൽ നീ നനയ്ക്കപ്പെടുന്നു.
9. ***അശ്വസ്യാസ്നഃ സംപതിതാ സാ വൃക്ഷാം അഭി സിഷ്യദേ,***
***സരാ പതത്രിണീ ഭൂത്വാ സാ ന ഏഹ്യരുന്ധതി.***
ഹേ വ്രണപൂരകാ! നീ അശ്വരക്തവർണ്ണത്തോടുകൂടിയതാകുന്നു. നീ വൃക്ഷങ്ങളെ സേചനം ചെയ്യുന്നു. നീ ഇഴയുന്നവളാകുന്നു. അതിനാൽ പതത്രിണിയേപ്പോലെ ഞങ്ങളെ പ്രാപിക്കണേ.

## അനുവാകം രണ്ട്

### സൂക്തം ആറ്

(ഋഷി-അഥർവൻ. ദേവത-ബ്രഹ്മാവ്, ആദിത്യൻ. ഛന്ദസ്-ത്രിഷ്ടുപ്, അനുഷ്ടുപ്)

1. ***ബ്രഹ്മ ജജ്ഞാനം പ്രഥമം പുരസ്താദ് വി സീമതഃ സുരുചോ വേന ആവഃ,***
***സ ബുധ്ന്യാ ഉപമാ അസ്യ വിഷ്ഠാഃ സതശ്ച യോനിമസതശ്ച വി വഃ.***
എല്ലാ ലോകത്തിൻേറയും കാരണരൂപമായ പരബ്രഹ്മം സൃഷ്ടിയുടെ ആരംഭത്തിൽ സൂര്യരൂപത്തോടുകൂടി പ്രത്യക്ഷമായി. അതിന്റെ തേജസ്സ് 'വേഗ' മാകുന്നു. അത് എല്ലാ ദിക്കുകളെയും ലോകങ്ങളേയും വ്യപ്തമാക്കുന്നു.
2. ***അനാപ്താ യേ വഃ പ്രഥമാ യാനി കർമാണി ചക്രിരേ,***
***വീരാൻ നോ അത്ര മാ ദഭൻ തദ് വഃ ഏതത് പുരോദധേ.***
ഹേ പുരുഷാ! നിനക്കെതിരായി വരുന്ന ശത്രുക്കൾ യാതൊരു ഉത്തമ കർമ്മങ്ങളെ ചെയ്തിരിക്കുന്നുവോ ആ കർമ്മങ്ങളാൽ അവർ ഞങ്ങളുടെ വീരന്മാരായ സന്താനങ്ങളെ നശിപ്പിക്കാതിരിക്കട്ടെ. ഇതിനുവേണ്ടി ഞാൻ ഈ ആഭിചാരകർമ്മം നടത്തുന്നു.
3. ***സഹസ്രധാര ഏവ തേ സമസ്വരൻ ദിവോ നാകേ മധു ജിഹ്വാ അസശ്തഃ***
***തസ്യ സ്പശോ ന നി മിഷന്തി ഭൂർണയഃ പദേപദേ പാശിനഃ സന്തി സേതവേ.***
യുദ്ധത്തിനു പോകുന്നതിൽനിന്നും ഒഴിവുകഴിവുകൾ പറയുന്നവരെ ബന്ധിക്കുന്നതിനുവേണ്ടി യമദൂതന്മാർ പാശവുമായി സദാ കാത്തിരിക്കുന്നു. അവർ തങ്ങളുടെ നേത്രങ്ങളെ ഒരിക്കലും അടയ്ക്കുന്നില്ല എന്ന് ആകാശസ്വർഗ്ഗനിവാസികൾ വിളംബരം ചെയ്തുകഴിഞ്ഞിരിക്കുന്നു.
4. ***പര്യൂഷു പ്ര ധന്വാ വാജസാതയേ പരി വൃത്രാണി സക്ഷണിഃ,***
***ദ്വിഷസ്തദധ്യർണവേനേയസേ സമിസ്രസോ നാമാസി***
***ത്രയോദശോ മാസ ഇന്ദ്രസ്യഗൃഹഃ.***
ഹേ സൂര്യാ! ഭക്ഷണത്തിനുവേണ്ടി മേഘങ്ങളുടെ അടുക്കലേക്കു പോകുന്ന നിങ്ങൾ അവയെ താഡിച്ച് സമുദ്രരൂപത്തിൽ പ്രദാനം ചെയ്യിക്കുന്നു. അതിനാൽ നിങ്ങളുടെ നാമം 'സനിസ്രസ്' എന്നായിത്തീർന്നിരിക്കുന്നു. പതിമൂന്നാമത്തെ മാസം ഇന്ദ്രന്റെ ഗൃഹമാകുന്നു. ഈ മാസത്തിലും മഴ വർഷിക്കാൻ തൽപരരാകണേ.
5. ***ന്വേതേനാരാത്സീരസൗ സ്വാഹാ,***
***തിഗ്മായുധൗ തിഗ്മഹേതീ സുശേവൗ സോമാരുദ്രാവിഹ സുമൃഡതം നഃ.***

ഈ ആഭിചാരകർമ്മം വഴിയായി ഇവൻ സിദ്ധി പ്രാപിച്ചിരിക്കുന്നു. ഹേ സോമാ! രുദ്രാ! നിങ്ങൾ തീക്ഷ്ണങ്ങളായ അസ്ത്രങ്ങളാൽ യുക്തരാണല്ലോ. ഈ യുദ്ധത്തിൽ ഞങ്ങളെ വിജയിപ്പിക്കണേ.

6. ***അപതേനാരാത്സീരസൗ സ്വാഹാ,***
***തൗഗ്മായധി തിഗ്മഹേതീ സുശേവൗ സോമാരുദ്രാവിഹ***
***സു മൃഡതം നഃ.***

ഈ ആഭിചാരകർമ്മം വഴിയായിത്തന്നെ ഈ രാജാവ് ശത്രുക്കളെ നശിപ്പിക്കുന്നതിനുള്ള സിദ്ധി പ്രാപിച്ചിരിക്കുന്നു, ഈ ഹവിസ്സിനെ സമർപ്പണം ചെയ്യുന്നു. ഹേ സോമാ! രുദ്രാ! നിങ്ങൾ തീക്ഷ്ണമായി യുദ്ധം ചെയ്യുന്നവരാകുന്നു. ഈ യുദ്ധത്തിൽ ഞങ്ങളെ സന്തോഷിപ്പിക്കണേ.

7. ***അപതേ നാരാത്സീരസൗ സ്വാഹാ,***
***തൗഗ്മായധി തിഗ്മഹേതി സുശേവൗ സോമാരുദ്രാവിഹ***
***സു മൃഡതം നഃ.***

ഈ ആഭിചാരകർമ്മം കൊണ്ടുതന്നെ പ്രതിലോമരൂപത്തിൽ ശത്രുക്കളെ അമർച്ചവരുത്തിക്കൊണ്ട് ഈ രാജാവ് സിദ്ധി പ്രാപിച്ചിരിക്കുന്നു. ഈ ഹവിസ്സും ആഹുതി ചെയ്യുന്നു.അത്യന്തം സുഖകരവും അതുപോലെ തീക്ഷ്ണങ്ങളും ആയ ശാസ്ത്രാസ്ത്രങ്ങളാൽ യുക്തരായ ഹേ സോമാ! രുദ്രാ! ഞങ്ങളെ ഈ യുദ്ധത്തിൽ സൗഖ്യമുള്ളവരാക്കൂ.

8. ***മുമുക്തമസ്മാൻ ദുരിതാദവദ്യാജ്ജുഷേഥാം യജ്ഞമമൃതതസ്മാസു ധത്തം.***

ഹേ സോമരുദ്രദേവന്മാരേ! അകഥനീയങ്ങളായ പാപങ്ങളിൽനിന്നും ഞങ്ങളെ രക്ഷിക്കൂ. ഈ യജ്ഞത്തെ സ്വീകരിച്ചുകൊണ്ട് ഇതിൽ അമരത്വം നിക്ഷേപിക്കൂ

9. ***ചക്ഷുഷോ ഹേതേ മനസോ ഹേതേ ബ്രഹ്മണോ ഹേതേ***
***തപസശ്ച ഹേതേ,***
***മേന്യാ മേനിരസ്യമേനയസ്തേ സന്തു യേസ്മാം അഭ്യധായന്തി.***

നേത്രങ്ങളേയും മനസ്സിനേയും മന്ത്രങ്ങളേയും സംഹരിക്കുന്ന ഹേ ശക്തീ! നീ എല്ലാ ആയുധങ്ങളേക്കാളും അതിശ്രേഷ്ഠമായ ആയുധമാകുന്നു. യാതൊരുത്തർ ഞങ്ങളെ നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ അവർ നിരായുധന്മാരായിത്തീരണേ.

10. ***യോസ്മാംശ്ചക്ഷുഷാ മനസാ ചിത്ത്യാകൂത്യാ ച യോ***
***അഘായുരഭിദാസാത്,***
***ത്വ താനഗ്നേ മേന്യാമേനീൻ കൃണു സ്വാഹാ.***

ഞങ്ങളുടെ നാശരൂപമായ പാപത്തെ ചെയ്യുന്നതിനാഗ്രഹിക്കുന്ന യാതൊരായുധം ഞങ്ങളുടെ ദൃഷ്ടിയേയും മനസ്സിനേയും അതുപോലെ ചിത്തവൃത്തികളേയും ക്ഷീണിപ്പിക്കുവാനാഗ്രഹിക്കുന്നുവോ അതിനെ ഹേ അഗ്നീ! നിന്റെ ആയുധത്താൽ ശക്തിഹീനമാക്കിയാലും. ഈ ആഹുതി സ്വാഹൂതമാകണേ.

11. ***ഇന്ദ്രസ്യ ഗൃഹോ f സി, തംത്വാ പ്ര പദ്യേ തം ത്വാ പ്ര***
***വിശാമീ സർവഗുഃ,***
***സർവപൂരുഷഃ സർവാത്മാ സർവതനൂഃ സഹ യന്മേ f സ്തി***
***തേന.***

ഹേ അഗ്നീ! നീ ഇന്ദ്രന്റെ ഗൃഹരൂപവും സർവ്വഗാമിയും അഖിലത്തിന്റെയും ആത്മാവും എല്ലാത്തിന്റെയും ശരീരവും അതുപോലെ സർവ്വപുരുഷരൂപവുമാകുന്നു. ഞാൻ എന്റെ എല്ലാ കൂട്ടുകാരോടുംകൂടി നിന്നെ ശരണം പ്രാപിച്ചുകൊണ്ട് നിന്നിൽ പ്രവേശിക്കുന്നു.

12. ***ഇന്ദ്രസ്യ ശർമാസി, തം ത്വാ പ്ര പദ്യേ തം ത്വാ പ്രവിശാമി സർവഗുഃ, സർവപൂരുഷഃ സർവാത്മാ സർവതനൂഃ സഹ യന്മേ f സ്തി തേന.***

ഹേ അഗ്നീ! നീ ഇന്ദ്രൻെറ സുഖരൂപമാകുന്നു. നീ സർവ്വഗാമിയും സർവ്വാത്മാവും സർവ്വദേഹകനും സർവ്വപുരുഷരൂപനും ആകുന്നു. ഞാൻ എൻെറ എല്ലാ വൈഭവങ്ങളോടും കുടുംബത്തോടുംകൂടി നിന്നെ ശരണം പ്രാപിക്കുന്നു.

13. ***ഇന്ദ്രസ്യ വർമാസി, തം, ത്വാ പ്ര പദ്യേ തം ത്വാ പ്ര***
***വിശാമി സർവഗുഃ,***
***സർവപൂരുഷഃ സർവാത്മാ സർവതനൂഃ സഹയന്മേ f സ്തി തേന.***

ഹേ അഗ്നീ! നീ ഇന്ദ്രൻെറ കവചരൂപവും സർവ്വഗാമിയും സർവ്വാത്മാവും മറ്റുമാകുന്നു. ഞാൻ എൻെറ എല്ലാ നിധികളോടുംകൂടി നിന്നെ ശരണം പ്രാപിക്കുന്നു.

14. ***ഇന്ദ്രസ്യ വരൂഥമസി, ത, ത്വാ പ്ര പദ്യ തം ത്വാ പ്ര***
***വിശാമി സർവഗുഃ,***
***സർവപുരുഷഃ സർവാത്മാ സർവതനൂഃ സഹ യന്മേ f സ്തി തേന.***

ഹേ അഗ്നീ! നീ ഇന്ദ്രൻെറ രക്ഷാകവചവും സർവ്വഗാമിയും സർവ്വതനുവും സർവ്വപുരുഷരൂപനും ആകുന്നു. ഞാൻ നിന്നെ ശരണം പ്രാപിച്ചുകൊണ്ട് നിന്നിൽ പ്രവിഷ്ടനാകുന്നു.

**സൂക്തം ഏഴ്**

(ഋഷി-അഥർവ്വൻ. ദേവത-ആരാതികൾ, സരസ്വതി. ഛന്ദസ്-പംക്തി, അനുഷ്ടുപ്, ബൃഹതി.)

1. ***ആ നോ ഭര മാ പരിഷ്ഠാ അരാതേ മാ നോ രക്ഷീർ***
***ദക്ഷിണാം നീയമാനാനം,***
***നമോ വീർത്സായാ അസമൃദ്ധയേ നതോ അസ്ത്വരാതയേ.***

ഹേ അദാനീ! ഞങ്ങളെ ധനമുള്ളവരാക്കണേ. ഞങ്ങൾക്കു ചുറ്റിലും സ്ഥിതിചെയ്യരുതേ. ഞങ്ങൾക്കായി കൊണ്ടുവന്നിരിക്കുന്ന ദക്ഷിണയിൽ പ്രഭാവിതമാകാതിരിക്കൂ. ലുബ്ധൻെറ അധിഷ്ഠാനദേവിയുടെ നാശത്തിനായി ഈ ഹവ്യാന്നം സ്വീകരിക്കണേ.

2. ***യമരാതേ പുരോധത്സേ പുരുഷം പരിരാപിണം,***
***നമസ്തേ തസ്മൈ കൃണ്മോ മാ വനിം വ്യഥയീർമമ.***

ഹേ അദാനീ! കേവലം സംസാരിക്കുന്നവനായി യാതൊരു പുരുഷൻ നിൻെറ സന്മുഖമായിരിക്കുന്നുവോ അവനെ ഞങ്ങൾ ദൂരെനിന്നു പ്രണമിക്കുന്നു. നീ ഞങ്ങളുടെ ഈ ആഗ്രഹം നിക്ഷേധിക്കരുതേ.

3. ***പ്ര ണോ വനിർദേവകൃതാ ദിവാ നക്തം ച കല്പതാം,***
***അരാതിമനുപ്രേമോ വയം നമോ അസ്ത്വരാതയേ.***

ദേവതകളോടുള്ള ഭക്തി രാവും പകലും വളരണേ. ഞങ്ങൾ അദാനിയെ ശരണം പ്രാപിക്കുന്നു. ഈ ഹവിസ്സ് അവനു ലഭ്യമാകണേ.

4. ***സരസ്വതീമനുമതിം ഭഗം യന്തോ ഹവാമഹേ,***
***വാചം ജുഷ്ഠാം മധുമതീമവാദിഷം ദേവാനാം ദേവഹൂതിഷു.***

ദേവാ ഹ്വാക്ക് യജ്ഞങ്ങളിൽ അവരെ പ്രസാദിപ്പിക്കുന്നതിനുള്ള വാണിയിൽ ഞാൻ ഉച്ചാരണം നടത്തുന്നു. ഞങ്ങൾ സസന്തോഷം ഭഗദേവതയെ ശരണം പ്രാപിച്ചുകൊണ്ട് അവരെ ആഹ്വാനം ചെയ്യുന്നു.

5. ***യം യാചാമ്യഹം വാചാ സരസ്വത്യാ മനോയുജാ,***
***ശ്രദ്ധാ തമദ്യ വിന്ദതു ദത്താ സോമേത ബഭ്രൂണാ.***

മനോദ്ഭൂതയായ സരസ്വതിയുടെ വാണിയിൽ ഞാൻ യാതൊരു വസ്തുവിനെ പ്രാർത്ഥിക്കുന്നുവോ അതിനെ സോമദേവതവഴിയായി നൽക പ്പെട്ട ശ്രദ്ധപ്രാപ്തമാക്കണേ.

6. ***മാ വനിം മാ വാചം നോ വീർത്സീരുഭാവിന്ദ്രാഗ്നി ആ ഭരതാം നോ വസൂനി,***
***സർവേ നോ അദ്യ ദിത്സന്തോ f രാതിം പ്രതി ഹര്യത.***

ഹേ അദാനീ! നീ ഞങ്ങളുടെ വാണിയെയും ഭക്തിയെയും അവരുദ്ധമാക്കണേ. ഇന്ദ്രാഗ്നി ഞങ്ങൾക്ക് എല്ലാ സമ്പത്തുകളും ദാനം ചെയ്യണേ. അവ ഞങ്ങളുടെ ശത്രുക്കൾക്കനുകൂലമാകാതിരിക്കണേ.

7. ***പരോ f പേഹ്യസമൃദ്ധേ വി തേ ഹേതി നയാമസി,***
***വേദ ത്വാഹം നിമീവന്തീം നിതൂദന്തീമരാതേ.***

ഹേ അദാനീ! ഞാൻ നിന്നെ ദുർബലതാകരനും പീഡാപ്രദനുമായി അറിയുന്നു. അതിനാൽ നീ ഞങ്ങളിൽനിന്നും അകന്നുപോകൂ. നിന്റെ വിനാ ശകശക്തിയെ ഞങ്ങൾക്ക് അകറ്റിക്കളയുവാൻ കഴിയുന്നു.

8. **ഉത നഗ്നാ ബോഭുവതീ സ്വപ്നയാ സചസേ ജനം,**
**അരാതേ ചിത്തം വീർത്സന്ത്യാകൂതിം പുരുഷസ്യ ച.**

ഹേ അദാനീ! മനുഷ്യരുടെ അഭിലാഷങ്ങളെ വിഫലമാക്കിക്കൊണ്ട് നീ എപ്പോഴും പ്രമാദരൂപത്തിൽ മനുഷ്യരെ പ്രാപിക്കുന്നു.

9. ***യാ മഹതീ മഹോന്മാനാ വിശ്വാ ആശാ വ്യാനശേ,***
***തസ്യൈ ഹിരണ്യകേശ്യൈ നിരൃത്യാ അകരം നമഃ.***

യാതൊരസമൃദ്ധി ഞങ്ങളുടെ ആശകളെ നശിപ്പിച്ചുകൊണ്ടിരിക്കുന്നുവോ ആ ഹിരണ്യകേശിയെ നമസ്കരിക്കുന്നു.

10. ***ഹിരണ്യവർണാ സുഭഗാ ഹിരണ്യകശിപുർമഹോ,***
***തസ്യൈ ഹിരണ്യദ്രാപയേ f രാത്യാ അകരം നമഃ.***

യാതൊന്നിന്റെ വ്യപ്തിയാൽ ഹിരണ്യവർണ്ണയായ പൃഥ്വി ഹിരണ്യകശിപുവിന് വശീഭൂതയായി അസമൃദ്ധിയെ പ്രാപിച്ചിരുന്നുവോ രമണീയതയെ നശിപ്പിച്ചിരുന്നോ ആ അസമൃദ്ധിയെ ഞാൻ നമസ്കരിക്കുന്നു.

## സൂക്തം എട്ട്

(ഋഷി-അഥർവ്വൻ. ദേവത-അഗ്നി. ഛന്ദസ്-അനുഷ്ടുപ്, ജഗതി, പംക്തി.)

1. ***വൈകങ്കതേനേധ്മേന ദേവേഭ്യ ആജ്യം വഹ,***
***അഗ്നേ താം ഇഹ മാദയ സർവ ആ യന്തു മേ ഹവം.***

ഹേ അഗ്നീ! നീ ബലപതിയായ ഔഷധികളുടെ ഇന്ധനങ്ങളാൽ ദേവഗണങ്ങൾക്ക് ഘൃതത്തെ സമർപ്പണം ചെയ്യിക്കണേ. ഈ കർമ്മത്തിൽകൂടി അവരെ പ്രസന്നരാക്കണേ. ഈ യജ്ഞത്തിൽ എല്ലാ ദേവകളും എന്റെ ആഹ്വാന ത്താൽ ആഗമിക്കണേ.

2. ***ഇന്ദ്രാ യാഹി മേ ഹവമിദം കരിഷ്യാമിതച്ഛൃണു,***
***ഇമ ഐന്ദ്രാ അതിസരാ ആകുതിം സം നമന്തു മേ,***
***തേഭിഃ ശകേമ വീര്യം ജാതവേദസ്തനൂവശിൻ.***

ഹേ ഇന്ദ്രാ! എന്റെ യജ്ഞത്തിൽ ആഗമിക്കണേ. എന്റെ സ്തുതികളെ ശ്രവിക്കണേ. ഈ ഋത്വിക്ക് എന്റെ ഇച്ഛരാനുകൂലം വർത്തി ക്കണേ. ജന്മമെടുത്തിട്ടുള്ളവരുടെ ജ്ഞാതാവായ ഹേ ഇന്ദ്രാ! പൂർവ്വോ ക്തരായ ഋത്വിക്കുകളുടെ പ്രയത്നത്താൽ ഞങ്ങൾ വീര്യവാന്മാരാകണേ.

3. ***യദസാവമുതോ ദേവാ അദേവഃ സംശ്ചികീർഷതി,***
***മാ തസ്യാഗ്നിർഹവ്യം വാക്ഷീദ്ധവം ദേവാ അസ്യ മോപ ഗുമമൈവ ഹവമേതന.***

ഹേ ദേവഗണങ്ങളേ! ഭക്തിഹീനരായ പുരുഷൻെറ ഹവിസ്സിനെ അഗ്നി നിങ്ങളുടെ അടുത്ത് എത്തിക്കാതിരിക്കട്ടെ. അവരുടെ യജ്ഞങ്ങളിൽ പങ്കെടുക്കാതെ ദേവഗണങ്ങൾ എൻെറ യജ്ഞത്തെ സ്വീകരിക്കണേ.

4. ***അതി ധാവതാതിസരാ ഇന്ദ്രസ്യ വചസാ ഹത,***
***അവി വൃക ഇവ മഥ്നീത സ വോ ജീവൻ മാ മോചി പ്രാണമസ്യാപിനഹ്യത.***

നിങ്ങൾ ഇന്ദ്രൻെറ വചനങ്ങളാൽ വളരുകയും ശത്രുക്കളെ നശിപ്പിക്കുകയും ചെയ്യണേ. ചെന്നായ് ആടിനെ മഥിക്കുന്നതുപോലെ ശത്രുക്കളെ മഥനം ചെയ്യണേ. അവർ ജീവിക്കാതിരിക്കണേ. അവരെ നശിപ്പിക്കണേ.

5. ***യമമീ പുരോദധിരേ ബ്രഹ്മാണമപഭൂതയേ,***
***ഇന്ദ്ര സ തേ അധസ്പദ തം ത പ്രത്യസ്യാമി മൃത്യവേ.***

ഹേ ഇന്ദ്രാ! ഞങ്ങളുടെ ദുർഗ്ഗതിക്കുവേണ്ടി ശത്രുക്കൾ യാതൊരുത്തനെ ഞങ്ങളുടെ പുരോഹിതനാക്കിയിരിക്കുന്നുവോ അവന് അധഃപതനം സംഭവിക്കണേ. ഞാൻ അവൻ മരിക്കുന്നതിനുവേണ്ടി എറിയുന്നു.

6. **യദി പ്രേയുർദേവപുരാ ബ്രഹ്മം വർമാണി ചക്രിരേ,**
**തമൂപാനം പരിപാണം കൃണ്വാനാ യദുപോചിരേ സർവം തദരസം കൃധി.**

ഹേ ദേവാ! അവർ തരുന്ന പാനത്തിൻെറയും പരിപാണകർമ്മത്തിൻെറയും സമയം തങ്ങളുടെ മന്ത്രമയമായ കവചം പ്രാപിക്കയാണെങ്കിൽ ആ സമയത്തുള്ള അവരുടെ മന്ത്രം വിഫലമാക്കണേ.

7. ***യാനസാവതിസരാംശ്ചകാര കൃണവച്ചയാൻ,***
***ത്വം താനിന്ദ്ര വൃത്രഹൻ പ്രതീചഃ പുനരാ കൃധി യഥാമും തൃണഹാം ജനം.***

വൃത്രനാശകനായ ഹേ ഇന്ദ്രാ! ഞങ്ങളുടെ ശത്രു യാതൊരു യോദ്ധാക്കളെ മുന്നോട്ടുനയിക്കുന്നുവോ നിങ്ങൾ അവരെ പിന്നിലേയ്ക്കു പാലായനം ചെയ്യിക്കൂ. തന്മൂലം ശത്രുസൈന്യങ്ങളെ നശിപ്പിക്കുവാൻ എനിക്കവസരം ഉണ്ടാക്കണേ.

8. ***യഥേന്ദ്ര ഉദ്വാചനം ലബ്ധ്വാ ചക്രേ അധസ്പദം,***
***കണ്വേഹമധരാംസ്തഥാമഞ്ഛശ്വതീഭ്യഃ സമാഭ്യഃ.***

ഇന്ദ്രൻ സ്തുതിരൂപങ്ങളായ ശ്രേഷ്ഠവചനങ്ങളാൽ ശത്രുക്കളെ ചവുട്ടി മെതിക്കുന്നതുപോലെതന്നെ ഞാൻ ഈ ശത്രുക്കളെ പരാജയപ്പെടുത്തുന്നു.

9. ***അത്രനാനിന്ദ്ര വൃത്രഹന്നുഗ്രോ മർമ വിധ്യ,***
***അത്രൈവെനാനഭി തിഷ്ഠേ ന്ദ്ര,***
***മേദ്യഹം തവ അനു ത്വേന്ദ്രാ രഭാമഹ സ്യാമ സുമതൗ തവ.***

ഹേ വൃത്രാരിയായ ഇന്ദ്രാ! നീ ഈ മന്ത്രത്താൽ ഉഗ്രനായിട്ട് ശത്രുക്കളുടെ മർമ്മങ്ങളെ ഛേദിച്ചുകളയണേ. ഞാൻ നിങ്ങൾക്കു പ്രിയപ്പെട്ടവനാകുന്നു. അതിനാൽ ഈ ശത്രുക്കളെ എതിരിടണേ. ഞങ്ങൾ നിനക്കനുഗതനായി നിൻെറ സുന്ദരമായ ഗതിക്കനുസരണമായി ജീവിക്കും.

**സൂക്തം ഒൻപത്**

(ഋഷി-ബ്രഹ്മാവ്. ദേവത-വാസ്തോഷ്പതി, ഛന്ദസ്-ബൃഹതി, ത്രിഷ്ടുപ്, ജഗതി.)

1. ***ദിവ, സ്വാഹാ.***
ആകാശത്തിൻെറ അധിഷ്ഠാനദേവതയ്ക്കായി സ്വാഹാ.
2. ***പൃഥിവ്യൈ, സ്വാഹാ.***
പൃഥ്വിയുടെ അധിഷ്ഠാനദേവതയ്ക്കായി സ്വാഹാ.
3. ***അന്തരിക്ഷായ സ്വാഹാ.***
അന്തരീക്ഷത്തിൻെറ അധിഷ്ഠാനദേവതയ്ക്കായി സ്വാഹാ.

4. ***അന്തരിക്ഷായ സ്വാഹാ.***
അന്തരീക്ഷത്തിലെ ദേവതകൾക്കായി സ്വാഹാ.
5. ***ദിവേ സ്വാഹാ.***
സ്വാഹായ്ക്കുവേണ്ടി സ്വാഹാ.
6. ***പൃഥിവൈ്യ സ്വാഹാ.***
പൃഥിക്കായി സ്വാഹാ.
7. ***സൂര്യ മേ ചക്ഷുർവാതഃ പ്രണോന്തരിക്ഷമാത്മാ പൃഥിവി ശരീരം അസ്തൃതോ നാമാഹമയമസ്മി സ ആത്മാ നം നി ദധേ ദ്യാവാപൃഥിവീഭ്യാം ഗോപീഥായ.***
സൂര്യൻ എന്റെ ചക്ഷുസ്സും വായു പ്രാണനും അന്തരീക്ഷം ആത്മാവും പൃഥി ശരീരവും ആകുന്നു. അനാച്ഛാദിതനാമത്തോടുകൂടിയ ഞാൻ ദ്യോവിനോടും പൃഥിയോടും, രക്ഷയ്ക്കുവേണ്ടി അവരെ ശരണം പ്രാപിക്കുന്നു.
8. ***ഉദായുരുദ് ബലിമുത കൃതമുത് കന്യാമുന്മനോപാമുദിന്ദ്രിയം, ആയുഷ്കൃദായുഷ്പത്നീ സ്വധാവന്തൗ ഗാപാ മേ സ്തം ഗോപായതം മാ, ആത്മസദൗ മേ സ്തം മാ ഹിംസിഷ്ടം.***
നിങ്ങൾ എന്റെ ആയുസ്സ്, ശക്തി, കർമ്മം, ബുദ്ധി, ഇന്ദ്രിയങ്ങൾ ഇവയെ അഭിവൃദ്ധിപ്പെടുത്തണേ. ഹേ ആയുഷ്കാരകരും രക്ഷകരുമായ ദ്യാവാപൃഥ്വീ! നിങ്ങൾ സ്വഹായുക്തരായി എന്റെ രക്ഷകരായിരിക്കണേ. നാശത്തിൽനിന്നും എന്നെ രക്ഷിക്കണേ.

**സൂക്തം പത്ത്**

(ഋഷി-ബ്രഹ്മാവ്. ദേവത-വസ്തോഷ്പതി. ഛന്ദസ്-ഗായത്രി, കുകുപ്, ജഗതി.)

1. ***അശ്മവർമ മേ f സി യോ മാ പ്രാച്യാ ദിശോ f ഘായുരഭിദാസാത്, ഏതത് സ ഋച്ഛാത്.***
ഹേ കരിങ്കൽ ഭവനമേ! നീ എൻേറതാകുന്നു. യാതൊരു ഹത്യാകാരിയായ പാപാത്മാവ് പൂർവ്വദിക്കിൽനിന്നും ഞങ്ങളെ നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ അവൻ നശിക്കട്ടെ.
2. ***അശ്മവർമ മേ f സി യോ മാ ദക്ഷിണായാ ദിശോ f ഘായുരഭി ദാസാത്, ഏതത് സ ഋച്ഛാത്.***
ഹേ കരിങ്കൽ ഭവനമേ! നീ എൻേറതാകുന്നു. യാതൊരുത്തൻ ദക്ഷിണദിക്കിൽനിന്നും ഞങ്ങളെ നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ അവൻ ഇവിടെ എത്തുമ്പോൾത്തന്നെ നശിച്ചുപോകട്ടെ.
3. ***അശ്മവർമ മേ f സി യോ മാ പ്രതീച്യാ ദിശോ f ഘായുരഭിദാസാത്, ഏതത് സ ഋച്ഛാത്.***
ഹേ ഭവനമേ! നീ എൻേറതാകുന്നു. യാതൊരുത്തൻ പശ്ചിമദിക്കിൽകൂടി ഞങ്ങളെ ഹനിക്കുവാനൊരുങ്ങുന്നുവോ അവൻ എന്റെ അടുക്കലെത്തുമ്പോൾത്തന്നെ നശിക്കട്ടെ.
4. ***അശ്മവർമ മേ f സി യോ മോദിച്യാ ദിശേ ാf ഘായുരഭിദാസാത്, ഏതത് സ ഋച്ഛാത്.***
ഹേ ഭവനമേ! നീ എൻേറതാകുന്നു. യാതൊരു പാപി എന്നെ ഉത്തരദിക്കിൽനിന്നും നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ അവൻ ഇവിടെ വന്ന് നാശമടയട്ടെ.
5. ***അശ്മവർമ മേ f സി യോ മാ ധ്രുവായാ ദിശോ f ഘായുരഭിദാസാത്, ഏതത് സ ഋച്ഛാത്.***
ഹേ ഭവനമേ! നീ എൻേറതാകുന്നു. യാതൊരു പാപിയായവൻ

ധ്രുവദിക്കിൽനിന്നും എന്നെ നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ അവൻ എന്നെ പ്രാപിച്ച് നശിക്കട്ടെ.

6. ***അശ്മവർമ മേ f സി യോ മോർധ്വായാ ദിശോ f ഘായുരഭിദാസാത്, ഏതത് സ ഋച്ഛാത്.***

ഹേ കരിങ്കൽ ഭവനമേ! നീ എൻേറതാകുന്നു. യാതൊരു ദുഷ്ടൻ എന്നെ മുകളിൽനിന്നും നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ അവൻ ഇവിടെ വന്നിട്ട് നശിക്കട്ടെ.

7. ***അശ്മവർമ മേ f സി മാ ദിശാമന്തർദേശേഭ്യോ f ഘായുരഭിദാസാത്, ഏതത് സ ഋച്ഛാത്.***

ഹേ കരിങ്കൽ ഭവനമേ! നീ എൻേറതാകുന്നു. യാതൊരു പാപിയായവൻ അന്തർദിക്കുകളിൽകൂടി ഞങ്ങളെ വധിക്കുവാനാഗ്രഹിക്കുന്നുവോ അവൻ ഈ ഭവനത്തെ പ്രാപിച്ച് നശിക്കട്ടെ.

8. ***ബൃഹതാ മന ഉപ ഹ്വയേ മാതരിശ്വനാ പ്രണാപാ നൗ,***
***സൂര്യാച്ചക്ഷുരന്തരിക്ഷാച്ഛ്റോത്രം പൃഥിവ്യാഃ ശരീരം,***
***സരസ്വത്യാ വാചമുപ ഹ്വയാമഹേ മനോയുജാ.***

ചന്ദ്രനിൽനിന്നും മനസ്സിനെ ആഹ്വാനംചെയ്യുന്നു. വായുവിനോട് പ്രാണാപാനനേയും സൂര്യനോട് ചക്ഷുസ്സിനേയും അന്തരീക്ഷത്തോട് കർണ്ണങ്ങളേയും പൃഥ്വിയോട് ദേഹത്തേയും സരസ്വതിയോട് വാണിയേയും യാചിക്കുന്നു.

## അനുവാകം മൂന്ന്

### സൂക്തം പതിനൊന്ന്

(ഋഷി- അഥർവൻ. ദേവത-വരുണൻ. ഛന്ദസ്-ത്രിഷ്ടുപ്, പംക്തി, അഷ്ഠി.)

1. ***കഥ മഹേ അസുരയാബ്രവീരിഹ കഥം പിത്രേ ഹരയേ ത്വേഷനൃമ്ണഃ, പൃശ്നിം വരുണ ദക്ഷിണാം ദദാവാൻ പുനർമഘ ത്വം മന സാ ചികിത്സീഃ***

ഹേ ബലവാനായ വരുണാ! നീ പാലനകർത്താവായ സൂര്യനോട് പറഞ്ഞിരുന്നു? ഹേ ധനദാതാവേ! നീ സൂര്യന് ദക്ഷിണ നൽകുകയും മനസ്സോടുകൂടി ചികിത്സ ചെയ്യുകയും ചെയ്യുന്നു.

2. ***ന കാമേന പുനമംഘോ ഭവാമി സം ചക്ഷേ കം പൃശ്നി മേതാമുപാജ, കേന നു ത്വമഥർവൻ കാവ്യേന കേന ജാതേനാസി ജാതവേദാഃ.***

ചിന്തിക്കുന്ന മാത്രയിൽത്തന്നെ എനിക്ക് ധനികനാകുവാൻ സാധ്യമല്ല. എന്നാൽ സൂര്യനെ പ്രാർത്ഥിച്ചുകഴിയുമ്പോൾ ഈ സുഖത്തെ ഞാൻ പ്രാപിക്കുന്നു. ഹേ ഋതിക്കേ! നീ ഏതു സാമർത്ഥ്യത്താൽ ജ്ഞാനികൾക്കു തുല്യനായിരിക്കുന്നു.

3. ***സത്യമഹം ഗഭീരഃ കാവ്യേന സത്യം ജാതേനാസ്മി ജാതവേദാഃ, ന മേ ദാസോ നാര്യോ മഹിത്വാ വ്രതം മീമായ യദഹം ധരിഷ്യേ.***

ഞാൻ അഥർവ്വനിൽനിന്നും പ്രാപിച്ച ചാതുര്യത്താൽ ജ്ഞാനിയും അഗ്നിക്കു തുല്യം എല്ലാവർക്കും മാർഗ്ഗദർശകനും ആയിരിക്കുന്നു. ഞാൻ സ്വീകരിച്ചിരിക്കുന്ന വ്രതത്തെ ആർക്കും ഭംഗപ്പെടുത്തുവാൻ സാധ്യമല്ല.

4. ***ന ത്വദന്യഃ കവിതരോ ന മേധയാ ധീരതരോ വരുണ സ്വധാവൻ, ത്വ താ വിശ്വാ ഭൂവനാനി വേത്ഥ സ ചിന്നു ത്വജ്ജനോ മായീ ബിഭായ.***

ഹേ സ്വധായുക്തനായ വരുണാ! നിന്നെക്കൂടാതെ ചിന്തായുക്തമായി ധൈര്യത്തോടുകൂടിയവനായി മറ്റാരുംതന്നെ ഇല്ല. നീ എല്ലാ ഭൂതങ്ങളുടെയും ജ്ഞാതാവാകുന്നു. അതിനാൽ പ്രാപഞ്ചികരായ മനുഷ്യർ നിന്നെ ഭയപ്പെടുന്നു.

5. ***ത്വം ഹ്യങ്ഗ വരുണ സ്വധാവൻ വിശ്വാ വേത്ഥ ജനി മാ സുപ്രണീതേ, കിം രജസ ഏനാ പരോ അന്യദസ്ത്യേദാ കിം പരേണാ വരമമുര.***

നീതിമാനായ ഹേ വരുണാ! നീ ജീവികളുടെ എല്ലാ ജന്മങ്ങളുടേയും ജ്ഞാതാവാകുന്നു. അതുപോലെ മോഹങ്ങളിൽ പതിക്കാത്തവനുമാകുന്നു. രാജോഗുണയുക്തമായ ഈ ധനത്തെക്കാൾ ശ്രേഷ്ഠമായി മറ്റെന്താണുള്ളത്.

6. ***ഏകം രജസ ഏനാ പരോ അന്യദസ്ത്യേദാ പര ഏകേന ദുർണശം ചിദർവാക്, തത് തേ വിദ്വാൻ വരുണ പ്ര ബ്രവീമ്യധോവചസഃ പണയോ ഭവന്തു നീചൈർദാസാ ഉപ സർപന്തു ഭൂമിം.***

ഈ രജോഗുണത്തെക്കാൾ ശ്രേഷ്ഠമായത് സത്വഗുണയുക്തമായ ധനവും അതിനേക്കാൾ ശ്രേഷ്ഠമായത് ബ്രഹ്മവുമാകുന്നു. ഹേ വരുണാ! ഞാൻ ഈ വിഷയത്തിൻെറ ജ്ഞാതാവായ നിന്നോടു പ്രാർത്ഥിക്കുന്നു. എൻെറ മുമ്പിൽ ദുഷ്ടനടപടികളോടുകൂടിയ വ്യക്തി നികൃഷ്ടവാണിയോടു കൂടിയ വനും ദാസനെപ്പോലെ കുനിഞ്ഞുനടക്കുന്നവനുമാകണേ.

7. ***ത്വം ഹ്യംങ്ഗ വരുണ ബ്രവീഷി പുനർമഘേഷ്വവദ്യാനിഭൂരി, മോ ഷു പണീരഭ്യേതാവതോ ഭൂൻസാ ത്വാ വോചന്നരാ ധർമ ജനാസഃ.***

ഹേ വരുണാ! നീ തുടർച്ചയായി ധനപ്രാപ്തിക്കുള്ള അവസരങ്ങളേ പ്പറ്റിപ്പറയുന്നു. നീ ഈ വ്യവഹാരികളെ സംബന്ധിച്ചിടത്തോളം ഉപേക്ഷ വിചാ രിക്കരുത്. ഇവർ നിന്നെ ധനഹീനനെന്നു വിചാരിക്കാതിരിക്കണേ.

8. ***മാ മാ വോചന്നരാധസം ജനാസഃ പുനസ്തേ പൃശ്നിം ജരിതർദദാമി, സ്തോത്രം മേ വിശ്വമാ യാഹി ശചീഭിരന്തർവിശ്വാസു മാനുഷീഷു ദിക്ഷു.***

മറ്റുള്ളവരും നിന്നെ ധനഹീനനെന്നോ ലുബ്ധനെന്നോ പറയാതിരിക്കണേ. ഞാൻ നിനക്ക് ഈ സ്വല്പമായ ദക്ഷിണ സമർപ്പിക്കുന്നു. ഇത് നിൻെറ സ്തോത്രമായി വിശ്വം മുഴുവൻ വ്യപിക്കണേ.

9. ***ആ തേ സ്തോത്രാണ്യുദ്യതാനി യന്ത്വന്തർവിശ്വാസു മാ നുഷീഷു ദിക്ഷു, ദേഹി നു മേ യന്മേ അദത്തോ അസി യുജ്യോ മേ സപ്ത പദഃ സഖാസി.***

ഹേ വരുണാ! മനുഷ്യരാൽ യുക്തമായ എല്ലാദിക്കുകളിലും നിൻെറ സ്തോത്രം വ്യാപ്തമാകണേ. നീ യാതൊന്നിനെ എനിക്കു നൽകാതിരുന്നുവോ അതിനെ നൽകണേ. നീ എൻെറ ഉറ്റമിത്രമാകണേ.

10. ***സമാ നൗ ബന്ധുർവരുണ സമാ ജാ വേദാഹം തദ്യന്നാ വേഷാ സമാ ജാ, ദദാമി തദ് യത് തേ അദത്തോ അസ്മി യുജ്യസ്തേ സപ്ത പദഃ സഖാസ്മി.***

ഹേ വരുണാ! നമ്മൾ രണ്ടുപേരും ഒന്നുപോലുള്ളവരാകുന്നു. നമ്മുടെ സന്താനങ്ങളും അതുപോലെതന്നെയാകുന്നു. ഇതെല്ലാം ഞാനറിയുന്നു. യാതൊന്ന് നിനക്കു നൽകപ്പെടാതിരുന്നുവോ അതിനെ ഞാൻ നൽകുന്നു. ഞാൻ നിൻെറ സപ്തപദനായ മിത്രമാകുന്നു.

11. ***ദേവോ ദേവായ ഗൃണതേ വയോധാ വിപ്രോ വിപ്രായ സ്തുവതേ സു മേധാഃ, അജീജനോ ഹി വരുണ സ്വധാവന്നഥർവാണം പിതര ദേവബന്ധും, തസ്മാ ഉ രാധഃ കൃണുഹി സുപ്രശസ്തം സഖാ നോ അസി പരമം ച ബന്ധു.***

നീ അന്നധാരകനായ ദേവനും ദേവതകളുടെ സ്തോത്രകനും ആകുന്നു. ബുദ്ധിമാനായ ബ്രാഹ്മണൻ വിപ്രനെ സ്തുതിക്കുന്നവനാകുന്നു. ഹേ വരുണാ! നീ ദേവബന്ധുവാകുന്നു. അതുപോലെ ഞങ്ങളുടെ പിതാക്കന്മാർക്കു സമാന രായ അഥർവനെ അറിയുന്നവരെ സൃഷ്ടിച്ചിരിക്കുന്നു. നീ ഞങ്ങളെ ശ്രേഷ്ഠങ്ങളായ ധനത്തിൽ സ്ഥാപിക്കൂ. നീ ഞങ്ങളുടെ ബന്ധുവും മിത്രവുമാകട്ടെ.

**സൂക്തം പന്ത്രണ്ട്**

(ഋഷി–അങ്ഗിരസ്സ്. ദേവത–അഗ്നി. ഛന്ദസ്–ത്രിഷ്ടുപ്, പംക്തി)

1. ***സമിദ്ധോ അദ്യ മനുഷോ ദുരോണേ ദേവോ ദേവാൻ യജസി ജാതവേദഃ,***
***ആ ച വഹ മിത്രമഹശ്ചികിത്വാത് ത്വം ദൂതഃ കവിരസി പ്രചേതാഃ.***
ഹേ അഗ്നീ! നീ മനുഷ്യരുടെ യജ്ഞങ്ങളാൽ പ്രദീപ്തനായി ദേവതകളെ സന്ദർശിക്കുന്നു. നീ മിത്രങ്ങളുടെ പൂജകനും ജ്ഞാതാവുമാകുന്നു. നീ ദേവതകളെ ആഹ്വാനം ചെയ്യൂ. നീ ദേവദൂതനും ക്രാന്തദർശിയും മഹാജ്ഞാനിയുമാകുന്നു.
2. ***തനൂനപാത് പഥ ഋതസ്യ യാനാൻ മധ്വാ സമഞ്ജൻത്സ്വ ദയാ സുജിഹ്വ,***
***മന്മാനി ധീഭിരുത യജ്ഞമൃന്ധൻ ദേവത്രാ ച കൃണുഹ്യധ്വര നഃ.***
ഹേ ദേഹരക്ഷകസുജിഹ്വനായ അഗ്നീ! സത്യലോകത്തെ പ്രാപിക്കേണ്ട മാർഗ്ഗങ്ങളെ മധുമയമാക്കി അവയെ ആസ്വദിക്കൂ. നീ യജ്ഞത്തെ വളർത്തിക്കൊണ്ട് അതിനെ ദേവതകൾക്കു പ്രാപ്തമാക്കൂ.
3. ***ആജൂഹ്വാന ഈഡ്യോ വന്ദ്യശ്ചാ യാഹ്യഗ്നേ വസുഭിഃ സജോഷാഃ,***
***ത്വം ദേവാനാമസി യഹ്വ ഹോതാ സ ഏനാൻ യക്ഷീഷിതോ യജീയാൻ.***
ഹേ അഗ്നീ! നീ പുജ്യനും ആദരണീയനുമായിരിക്കട്ടെ. ഞങ്ങളുടെ ഈ കർമ്മങ്ങളിൽ വസുക്കളോടൊത്തു വരൂ. നീ ദേവാഹ്വാകകനാകുന്നു. ഞങ്ങളെ പ്രേരിപ്പിച്ച് ദേവതകൾക്കായി പൂജയെ ചെയ്യിപ്പിക്കൂ. നീ മനുഷ്യരാൽ പൂജിക്കപ്പെടുവാൻ യോഗ്യനാകുന്നു.
4. ***പ്രാചീനം ബർഹി: പ്രദിശാ പൃഥിവ്യാ വസ്തോരസ്യാ വൃജ്യതേ അഗ്രേ അ ാം,***
***വ്യു പ്രഥതേ വിതരം വരീയോ ദേവേഭ്യോ അദിതയേ സ്യോനം.***
വേദീരൂപമായ ഭൂമിയെ ആഛാദിതമാക്കുന്ന ആഹ്വാനീയമായ അഗ്നി പൂർവ്വാഹ്നത്തിൽ വിസ്തൃമാകുന്നു. ഇത് മറ്റു ജ്യോതിസ്സുകളേക്കാൾ ശ്രേഷ്ഠവും യജമാനനും പൃഥ്വിക്കും സുഖദാതാവുമാകുന്നു.
5. ***വ്യചസ്വതീരുർവിയാ വി ശ്രയന്താം പതിഭ്യോ ജനയഃ ശുംഭമാനാഃ,***
***ദേവീർദ്ധാരോ ബൃഹതീർവിശ്വമിന്വാ ദേവേഭ്യൗ ഭവത സുപ്രായണാഃ.***
അഗ്നിയുടെ ജ്വാല ഹവിർവാഹകവും അതുപോലെ വ്യാധികളെ തടയുന്നതുമാകയാൽ വാതിലിനു സമാനമാകുന്നു. സ്ത്രീകൾ പതിയെ ആദരിക്കുന്നതുപോലെ തന്നെ ഹവിസ്സിനെ പ്രാപ്തമാക്കുന്ന പ്രകാശമാനമായ ജ്വാലകളേ! നിങ്ങൾ ദേവഗണങ്ങൾക്കുവേണ്ടി സുഖത്തെ ദാനം ചെയ്യുന്നവരായിത്തീരൂ.
6. ***ആ സുഷ്വയന്തീ യജതേ ഉപാകേ ഉഷാസാനക്താ സദതാം നി യോനൗ,***
***ദിവ്യേ യോഷണേ ബൃഹതീ സുരുക്മേ അധി ശ്രിയ ശുക്രപിശം ദധാനേ,***
അഗ്നിയുടെ ദീപ്തി ഉഷസ്സിൻേറയും ആഹൂതിയുടേയും ദീപ്തി ഭക്തായജ്ഞത്തിൻെറ സമ്പാദനവും ദേവഗണങ്ങളോട് സംയുക്തമാക്കുകയും ചെയ്യുന്നു.ഇത് ദിവ്യവും പരസ്പരം യോജിക്കുന്നതും സുദീപ്തവും യജമാനനു വേണ്ടി ലക്ഷ്മിയെ പ്രതിഷ്ഠിക്കുന്നതുമാകണേ.
7. ***ദൈവ്യാ ഹോതാരാ പ്രഥമാ സുവാചാ മിമാനാ യജ്ഞ മനുഷോ യജധ്യൈ,***
***പ്രചോദയന്താ വിദഥേഷു കാരു പ്രാചീനം ജ്യോതിഃ പ്രതിശാ ദിശന്താ.***
വായുവും അഗ്നിയും ദിവ്യന്മാരാകുന്നു. മനുഷ്യൻ ഹോതാക്കളേക്കാൾ മുഖ്യരാകുന്നു. സുന്ദരങ്ങളായ വാണിയോടു കൂടിയവർ യജ്ഞപ്രേരകന്മാരും

അതുപോലെ യജ്ഞ നിർമ്മാതാക്കളുമാകുന്നു. ഹോതാക്കളുടെമേൽ അനുഗ്രഹിക്കുന്ന ആഹ്വാനീയമായ അഗ്നിയെ സേവിക്കുന്നതിനുള്ള ആദേശം നൽകുന്നു. അതിനാൽ ഈ യജ്ഞോപകാരകൻ എന്റെമേലും ഉപകാരം ചെയ്യട്ടെ.

8. ***ആ നോ യജ്ഞം ഭാരതീ തൂയമേത്വിഡാ മനുഷ്വദിഹ ചേതയന്തീ, തിസ്രോ ദേവീർബർഹിരേദം സ്യോന സരസ്വതീഃ സ്വപസഃ സദന്താം.***
എല്ലാ ഭൂതങ്ങളേയും ജലത്താൽ സന്തുഷ്ടമാക്കുന്ന അഗ്നിയുടെ കാന്തി പൃഥ്വിവിയും സരസ്വതിയും ആഹ്വാനം ചെയ്യുമ്പോൾ സചേതസ്സുകളായി ആഗമിക്കട്ടെ. ഈ സുന്ദരകർമ്മങ്ങളോടുകൂടിയ ത്രിദേവികൾ കുശയുടെ മേൽ വിരാജിക്കട്ടെ.

9. ***യ ഇമേ ദ്യാവാപൃഥിവീ ജനിത്രീ രൂപൈരപിംശദ് ഭുവനാനി വിശ്വാ, തമദ്യ ഹോതരിഷതോ യജീയാൻ ദേവ ത്വഷ്ടാരമിഹ യക്ഷി വിദ്വാൻ.***
യാതൊരു ത്വഷ്ടാവ് ദേവതകൾ, ദ്യോവ്, പൃഥ്വി ഇവയ്ക്കും മറ്റെല്ലാ ഭൂതങ്ങൾക്കും അനേകം രൂപങ്ങളെ നൽകിയിരിക്കുന്നുവോ ഹേ ഹോതാവായ അഗ്നീ! ഞങ്ങളുടെ പ്രേരണയാൽ ആ ത്വഷ്ടാവിനെ പൂജിക്കൂ.

10. ***ഉപാവസൃജ ത്മന്യാ സമഞ്ജൻ ദേവാനാം പാഥ ഋതുഥാ ഹവിഷീ, വനസ്പതിഃ ശമിതാ ദേവീ അഗ്നിഃ സ്വദന്തു ഹവ്യ മധുനാ ഘൃതേന.***
ഹേ ദേവാ! ദേവതകളുടെ ഭാഗവും ഈ പശുരൂപമാകുന്ന അന്നവും ഹവിസ്സും ഓരോ ഋദുക്കളിലും നൽകൂ. വനസ്പതി, ശമിത, അഗ്നി ഈ അവ്യങ്ങളെ ജലത്താലും ഘൃതത്താലും യുക്തമാക്കി സ്വാദിഷ്ടങ്ങളാക്കൂ.

11. ***സദ്യോ ജാതോ വ്യമിമീത യജ്ഞമഗ്നിർദേവാന മഭവത് പുരോഗാഃ, അസ്യ ഹോതുഃ പ്രശിഷ്യൃതസ്യ വാചി സ്വാഹാകൃതം ഹവിരദന്തു ദേവാഃ.***
ഈ അഗ്നി പ്രത്യക്ഷമായപ്പോൾത്തന്നെ യജ്ഞത്തെ ആരംഭിക്കുന്നു. ഇത് പ്രത്യക്ഷമായപ്പോൾത്തന്നെ ദേവതകളിൽ അഗ്രഗണ്യനായിത്തീർന്നു. ഈ ദേവാഹ്വയ്ക്ക് അഗ്നിയുടെ മുഖത്തിൽനിന്നും സ്വാഹാകാരയുക്തമായ ഹവിസ്സിനെ ദേവഗണങ്ങൾ സ്വീകരിക്കട്ടെ.

## സൂക്തം പതിമൂന്ന്

(ഋഷി-ഗരുത്മാൻ, ദേവത-സർപ്പവിഷനാശനം. ഛന്ദസ്-ജഗതി, പംക്തി, അനുഷ്ടുപ്)

1. ***ദിദിർഹി മഹ്യം വരുണോ ദിവഃ കവിർവചോഭിരുരുഗ്രേർ നി രിണാമി തേ വിഷം, ഖാതമഖാതമുത സക്തമഗ്രഭമിരേവ ധന്വന്നീ ജജാസ തേ വിഷം.***
സ്വർഗ്ഗത്തിലെ ദേവതയായ വരുണൻ എനിക്കുപദേശം തന്നു. അവന്റെ വചനങ്ങളാൽ ഞാൻ നിന്റെ വിഷത്തെ മാറ്റുന്നു. യാതൊരു വിഷം മാംസത്തിലെ അഥവാ അതിനുപരിഭാഗത്തോ ആയിരിക്കുന്നുവോ അതിനെ ഞാൻ ഗ്രഹണം ചേയ്യുന്നു.മണലിൽ ജലം അദൃശ്യമായിത്തീരുന്നതുപോലെ നിന്നിലുള്ള വിഷം നശിച്ചുകഴിഞ്ഞിരിക്കുന്നു.

2. ***വത് തേ അപോദക വിഷം തത് ത ഏതാസ്വഗ്രഭം, ഗഹ്ണാമി തേ മധ്യമമുത്തമം രസമുതാവമം ഭിയസാ നേശദാദു തേ.***
ജലത്തെ ശുഷ്കമാക്കുന്ന നിന്റെ വിഷത്തെ ഞാൻ ഉള്ളിൽത്തന്നെ തടഞ്ഞിരിക്കുന്നു. നിന്റെ ഉത്തമവും മധ്യമവും അധമവുമായ

വിഷത്തെ ഞാൻ വഹിച്ചിരിക്കുന്നു. അത് എന്നോടുള്ള ഭയത്താൽ നാശത്തെ പ്രാപിക്കട്ടെ.

3. ***വൃഷാ മേ രവോ നഭസാ ന തന്യതുരുഗ്രേണ തേ വചസാ ബാധ ആദു തേ,***
***അഹ തമസ്യ നൃഭിരതം രസം തമസഇവ ജ്യോതിരുദേതു സൂര്യഃ.***

എൻെറ വചനങ്ങൾ വർഷത്തെ ചെയ്യുന്നതും മേഘങ്ങൾക്കുതുല്യം ഗർജ്ജനസ്വഭാവത്തോടുകൂടിയതുമാണ്. ഞാൻ എൻെറ ഉഗ്രവചനങ്ങളാൽ നീയാകുന്ന സർപ്പത്തെ ബന്ധിക്കുന്നു. അന്ധകാരത്തിലെ സൂര്യോദയം പോലെ ഈ പുരുഷൻ വിഷവിമുക്തനായി ജീവിക്കട്ടെ.

4. ***ചക്ഷുഷാ തേ ചക്ഷുർഹന്മി വിഷേണ ഹന്മി തേ വിഷം,***
***അഹേ മ്രിയസ്വ മാ ജീവീഃ പ്രത്യഗഭ്യേതു ത്വാ വിഷം.***

ഹേ സർപ്പമേ! എൻെറ നേത്രശക്തിയാൽ ഞാൻ നിൻെറ നേത്രശക്തിയെ നശിപ്പിക്കുന്നു. വിഷംകൊണ്ടു വിഷത്തെ നശിപ്പിക്കാം. നീ മൃത്യുവിനെ പ്രാപിക്കട്ടെ, നിൻെറ വിഷം നിന്നെത്തന്നെ പ്രാപിക്കട്ടെ.

5. ***കൈരാത പൃശ്ന ഉപതൃണ്യ ബഭ്രു ആ മേ ശൃണുതാസിതാ അലോകാഃ,***
***മാ മേ സഖ്യുഃ സ്താമാനമപിഷ്ഠാതാശ്രാവയന്തോ വിഷേരമധ്വം.***

കറുത്തവനും നിന്ദനീയനുമായ ഹേ സർപ്പമേ! നീ എൻെറ മിത്രങ്ങളുടെ വാസസ്ഥലത്തിനുസമീപം വസിക്കരുത്. എൻെറ ഈ കാര്യത്തെ മറ്റുള്ളവരെ അറിയിച്ചുകൊണ്ട് സ്വന്തം വിഷത്താൽ സ്വയം വ്യാപ്തമായി ത്തീരൂ.

6. ***അസിതസ്യ തമാതസ്യ ബഭ്രോരപോദകസ്യ ച,***
***സാത്രാസാഹസ്യാഹം മന്യോരവ ജ്യാമിവ ധന്വനോ***
***വി മുഞ്ചാമി രഥാംഇവ.***

കൃഷ്ണവർണ്ണത്തോടുകൂടി നനവുള്ള സ്ഥാനങ്ങളിൽ വസിക്കുന്നതും തവിട്ടുവർണ്ണത്തോടുകൂടി ഉഷ്ണമേഖലയിൽ വസിക്കുന്നതുമായ സർപ്പത്തിൻെറ കോപത്തെ വില്ലിൽനിന്നും ഞാണഴിക്കുന്നതുപോലെയും അഥവാ മരുഭൂമിയിൽ രഥത്തെ ഇറക്കുന്നതുപോലെയും ഇറക്കിക്കളയുന്നു.

7. ***ആലിഗീ ച വിലിഗീ ച പിതാ ച മാതാ ച,***
***വിദ്മഃ വഃ സർവ്വതോ ബന്ധ്വരസാഃ കിം കരിഷ്യഥ.***

ഹേ സർപ്പമേ! നിൻെറ മാതാപിതാക്കൾ ആലിംഗനപ്രാണനോടും ദൃത ഗതിയോടും കൂടിയവരാണ്. നിങ്ങളുടെ ബന്ധുക്കളെ ഞങ്ങൾ അറിയുന്നു. നിർവീര്യരായ നിങ്ങൾക്ക് ഞങ്ങളെ യാതൊന്നും ചെയ്യുവാൻ സാദ്ധ്യമല്ല.

8. ***ഉരുഗുലായാ ദൂഹിതാ ജാതാ ദാസ്യസിക്ന്താ,***
***പ്രതങ്കം ദദ്രൂഷീണാം സർവാസാമരസം വിഷം.***

വിശാലമായ ഗുലാവൃക്ഷത്താൽ പ്രകടയും അതിൻെറ പുത്രിയുമായ സർപ്പിണി കരിംസർപ്പിണിയുടെ സേവികയും ആകുന്നു. ദന്തങ്ങളാൽ ക്രോധത്തെ പ്രകടിപ്പിക്കുന്ന ഈ സർപ്പിണികളുടെ ദുഃഖദായകമായ വിഷം പ്രഭാവരഹിതമാകട്ടെ.

9. ***കർണാ ശ്വാവിത് തദബ്രവീദ് ഗിരേരവചരന്തികാ,***
***യാഃ കാശ്ചേമാഃ ഖനിത്രിമാസ്താസാമരസതമം വിഷം.***

കുഴിക്കപ്പെട്ട സ്ഥാനങ്ങളിൽ വസിക്കുന്ന സർപ്പിണികളുടെ വിഷം പ്രഭാവഹീനമാകട്ടെ, എന്ന് പർവ്വതപ്രദേശങ്ങൾക്കടുത്തു വസിക്കുന്നവരോട് ഞാൻതന്നെ പറഞ്ഞിരിക്കുന്നു.

10. ***താബുവം ന താബുവം ന ധേത് ത്വമസി താബുവം,***
***താബുവേനാരസ വിഷം.***

നീ താബുവമല്ല. എന്തുകൊണ്ടെന്നാൽ താബുവത്തിൻെറ പ്രഭാവത്താൽ വിഷം പ്രഭാവഹീനമായിത്തീരുന്നു.

11. ***തസ്തുവം ന തസ്തുവം ന ധേത് ത്വമസി തസ്തുവം,***
***തസ്തുവേനാരസം വിഷം.***

നീ തസ്തുവമല്ല. എന്തുകൊണ്ടെന്നാൽ തസ്തുവത്താൽ വിഷം നിഷ്പ്രഭാവമായിത്തീരുന്നു.

**സൂക്തം പതിനാല്**

(ഋഷി-ശുക്രൻ. ദേവത-വനസ്പതി. ഛന്ദസ്-അനുഷ്ടുപ്, ബൃഹതി, ത്രിഷ്ടുപ്.)

1. ***സുപണസ്ത്വാന്വവിന്ദത് സൂകരസ്ത്വാഖനന്നസാ,***
***ദിപ്സൗകധേ ത്വം ദിപ്സന്തമവ കൃത്വാകൃതം ജഹി.***

ഹേ ഔഷധീ! മനോഹരമായ ചിറകുകളോടുകൂടിയ ഗരുഡൻ നിന്നെ കണ്ടുപിടിച്ചു. ആദിവരാഹം നിന്നെ അതിൻെറ നാസികയിൽ കുഴിച്ചിട്ടു. കൃത്യാകർമ്മങ്ങളാൽ ഞങ്ങളെ വധിക്കുന്നതിനാഗ്രഹിക്കുന്നവരെ നീ നശിപ്പിച്ചുകളയണേ.

2. ***അവ ജഹി യാതുധാനാനവ കൃത്യാകൃതം ജഹി,***
***അഥാ യോ അസ്മാൻ ദിപ്സതി തമ ത്വം ജഹ്യോഷധേ.***

നീ ഉത്പീഡകന്മാരായ രാക്ഷസന്മാരെ വധിക്കൂ. കൃത്യാകർമ്മത്തെ പ്രയോഗിക്കുന്നവരെ വധിക്കൂ. യാതൊരുത്തർ ഞങ്ങളെ ഹിംസിക്കാനാഗ്രഹിക്കുന്നുവോ അവരേയും നശിപ്പിക്കൂ.

3. ***രിശ്യസ്യേവ പരീശാസം പരികൃത്യ പരി ത്വചഃ,***
***കൃത്യാം കൃസ്യാകൃത ദേവാ നിഷ്കമിവ പ്രതി മുഞ്ചത.***

ഹേ ദേവതകളേ! ഹിംസകന്മാരുടെ ആയുധങ്ങളെ തകർത്തുകളയൂ. കൃത്യയെ അതിനെ പ്രയോഗിക്കുന്നവരുടെമേൽ പതിപ്പിക്കൂ. സ്വർണ്ണത്തെ മോഹത്താൽ സംമ്പാദിക്കുന്നതുപോലെതന്നെ കൃത്യാകർമ്മങ്ങളെ ചെയ്യുന്നവരും അതിനെ സ്വയം പ്രാപിക്കട്ടെ.

4. ***പുനഃ കൃത്യാം കൃത്പാകൃതേ ഹസ്തഗൃഹ്യ പരാണയ,***
***സമക്ഷമസ്മാ ആ ധേഹി കൃത്യാകൃതം ഹനത്.***

ഹേ ഔഷധീ! നീ കൃത്യാകർമ്മങ്ങളെ ചെയ്യുന്നവരുടെ അടുക്കൽതന്നെ കൃത്യയെ കൊണ്ടുചെന്ന് അതിനെ അവരുടെ മുമ്പിൽത്തന്നെ വയ്ക്കൂ. തന്മൂലം അവരെത്തന്നെ അതു നശിപ്പിക്കട്ടെ.

5. ***കൃത്യാഃ സന്തു കൃത്യാകൃതേ ശപഥഃ ശപഥീയതേ,***
***സുഖോ രഥഇവ വതംതാം കൃത്യാ കൃത്യാകൃതം പുനഃ.***

കൃത്യാകർമ്മങ്ങൾ ചെയ്യുന്നവർക്കുതന്നെ കൃത്യ പ്രാപ്തമാകട്ടെ. ശാപം നൽകുന്നവർക്കുതന്നെ അത് ഏൽക്കട്ടെ. മനോഹരമായ വീഥികളിൽക്കൂടി രഥം സഞ്ചരിക്കുന്നതുപോലെതന്നെ കൃത്യാപ്രേരകൻെറ മേൽത്തന്നെ അതു പ്രവർത്തിക്കട്ടെ.

6. ***യദി സ്ത്രീ യദി വാ പുമാൻ കൃത്യാം ചകാര പാപ്മനേ,***
***താമു തസ്മൈ നയാമസ്യശ്വമിവാശ്വാഭിധാന്യാ.***

സ്ത്രീയോ പുരുഷനോ നിന്നെ പാപകൃത്യങ്ങൾക്കുവേണ്ടി പ്രേരിപ്പിക്കുകയാണെങ്കിൽ കുതിരപ്പുറത്തു ചമ്മട്ടികൊണ്ടടിക്കുന്നതുപോലെതന്നെ കൃത്യാപ്രേരകൻെറമേൽ ഞങ്ങൾ കൃത്യയെക്കൊണ്ടുതന്നെ പ്രഹരിക്കുന്നു.

7. ***യദി വാഭി ദേവകൃതാ യദി വാ പുരുഷൈഃ കൃതാ,***
***താം ത്വാ പുനർണയാമസീന്ദ്രേണ സയുജാ വയം.***

ഹേ കൃത്യേ! നിന്നെ ദേവതകളും പുരുഷനും പ്രവർത്തിപ്പിക്കുന്നു. ഞങ്ങൾ ഇന്ദ്രൻെറ സഖാവായ നിന്നെ വീണ്ടും തിരിച്ചുകൊണ്ടുവന്നിരിക്കുന്നു.

8. ***അഗ്നേ പൃതനാഷാട് പൃതനാഃ സഹസ്വ,***
***പുന കൃത്യാം കൃത്വാകൃതേ പ്രതിഹരണേന ഹരാമസി,***

ഹേ രാക്ഷസസൈന്യത്തെ നേരിടുന്ന ഇന്ദ്രാ! ഈ കൃത്യാകർമ്മങ്ങളെ നേരിടൂ. ഞങ്ങൾ ഈ കൃത്യയെ പിൻതിരിപ്പിക്കുന്ന കർമ്മംവഴി കൃത്യാപ്രേരകനുവേണ്ടി അതിനെ പിന്തിരിപ്പിക്കുന്നു.

*****

9. ***കതവ്യധനി വിധ്യ തം യശ്ചകാര തമിജ്ജഹി,***
***ന ത്വാമചക്രുഷേ വയം വധായ സം ശിശീമഹി.***

ഹേ സംഹാരസാധനായുക്തയായ കൃത്യേ! യാതൊരുത്തൻ നിന്നെ പ്രയോഗിച്ചിരിക്കുന്നുവോ അവനെത്തന്നെ വധിച്ചുകളയൂ. യാതൊരുത്തൻ നിന്നെ പ്രയോഗിക്കാതിരിക്കുന്നുവോ അവനെ ഹനിക്കുന്നതിന് ഞങ്ങൾ നിന്നെ തീക്ഷ്ണമാക്കുന്നില്ല.

10. ***പുത്രഇവ പിതരം ഗച്ഛ സ്വജഇവാഭിഷ്ഠിതോ ദശ,***
***ബന്ധമിവാവക്രാമീ ഗച്ഛ കൃത്യേ കൃത്യാകൃതം പുനഃ.***

ഹേ കൃത്യേ! പുത്രൻ പിതാവിൻെറ സമീപത്തേയ്ക്കു പോകുന്നതുപോലെ നീ നിൻെറ സൃഷ്ടികർത്താവിൻെറ അടുക്കലേയ്ക്കു പോകൂ. തടയപ്പെടുകയാണെങ്കിൽ സർപ്പങ്ങൾ ദംശിക്കുന്നതുപോലെ തന്നെ കൃത്യാകാരിയെ ദംശിക്കൂ. ഇടയ്ക്കുവച്ചുപൊട്ടുന്ന ബന്ധനം തൻെറ ശരീരത്തിൽത്തന്നെ ആഞ്ഞടിക്കുന്നതുപോലെ നീ കൃത്യാകാരിയുടെ അടുക്കലേയ്ക്കു ചെല്ലൂ.

11. ***ഉദേണീവ വാരണ്യ ഭിസ്കന്ദം മൃഗോവ,***
***കൃത്യാ കർതാരമൃച്ഛതു.***

പിടിയാന, കലമാൻ മുതലായ മൃഗങ്ങൾ കുതിച്ചുചാടുന്നതുപോലെ കൃത്യാകാരിയുടെമേൽത്തന്നെ കൃത്യാകർമ്മം പതിക്കട്ടെ.

12. ***ഇഷ്വാ ഋജീയഃ പതതു ദ്യാവാപൃഥിവീ തം പ്രതി,***
***സാതം ഭൃഗമിവ ഗൃഹ്ണാതു കൃത്യാകൃതം പുനഃ.***

ഹേ ദ്യോവേ! പൃഥ്വീ! കൃത്യാകാരിയെ കൃത്യാബാണത്തിനു തുല്യം പിളർക്കട്ടെ. അത് അവനെ മൃഗത്തിനു തുല്യം പിടിക്കട്ടെ.

13. ***അഗ്നിരിവൈതു പ്രതികൂലമനുകൂലമിവോദകം,***
***സുഖോ രഥഇവ വർതതാം കൃത്യാ കൃത്യാകൃത പുനഃ.***

ആ കൃത്യ കൃത്യാകാരിയോട് പ്രതികൂലമായി പ്രവർത്തിക്കട്ടെ, ജലം തീരത്തെ തകർത്തുകൊണ്ട് മേളിക്കുന്നതുപോലെ കൂടിച്ചേരട്ടെ. അത് കൃത്യാകാരിയുടെമേൽ രഥത്തിനുസമാനം ചലിക്കട്ടെ.

## സൂക്തം പതിനഞ്ച്

(ഋഷി-വിശ്വാമിത്രൻ. ദേവത-മധുലാ ഔഷധി, ഛന്ദസ്- അനുഷ്ടുപ്, ബൃഹതി.)

1. ***ഏകാ ച മേ ദശ ച മേഽപവക്താര ഓഷധേ,***
***ഋതജാത ഋതാവരി മേ മധുലാ കരഃ.***

യജ്ഞത്തിനുവേണ്ടി ഉത്ഭവിച്ച ഔഷധീ! എന്നെ നിന്ദിക്കുന്നവൻ ഒന്നോ പത്തോ പതിനൊന്നോ ആയിക്കൊള്ളട്ടെ. നീ മധുരമാകുന്നു. അതിനാൽ എൻെറ ശബ്ദത്തേയും മധുരമാക്കൂ.

2. ***ദ്വേ ച മേ വിംശതിശ്ച മേf പവക്താര ഓഷധേ,***
***ഋതജാത ഋതാവരി മധുലാ കരഃ.***
ഋതുക്കൾക്കനുസരണമായി ഉത്ഭവിക്കുന്ന ഹേ ഔഷധീ! എന്നെ നിന്ദിക്കുന്നവൻ രണ്ടോ ഇരുപതോ ആകട്ടെ. നീ മധുരമാകുന്നു. അതിനാൽ എൻെറ ശബ്ദത്തേയും മധുരമാക്കൂ.

3. ***തിസ്രശ്ച മേ ത്രിശച്ച മേf പവക്താര ഓഷധേ,***
***ഋതജാത ഋതാവരി മേ മധുലാ കരഃ.***
ജലത്തിൽ ഉൽപന്നയായ ഔഷധീ! എൻെറ നിന്ദകർ മൂന്നോ മുപ്പതോ ആയിരിക്കട്ടെ നീ എൻെറ വചനങ്ങളെ മധുരതരമാക്കൂ.

4. ***ചതസ്രശ്ച മേ ച വാരിംശച്ച മേf പവക്താര ഓഷധേ,***
***ഋതജാത ഋതാവരി മധു മേ മധുലാ കരഃ.***
ഋതുക്ക്ക്കനുസരണമായി ജനിക്കുന്ന ഔഷധീ! എൻെറ നിന്ദകന്മാർ നാലോ നാൽപ്പതോ ആയിരിക്കട്ടെ നീ എൻെറ വചനങ്ങളെ മധുരമയമാക്കൂ.

5. ***പഞ്ച ച മേ പഞ്ചാശഞ്ച മേf പവക്താര ഓഷധേ,***
***ഋതജാത ഋതാവരി മധു മേ മധുലാ കരഃ.***
ഋതുക്ക്ക്കനുസരണമായി ഉത്ഭവിക്കുന്ന ഔഷധീ! എൻെറ നിന്ദകന്മാർ അഞ്ചോ അൻപതോ ആകട്ടെ. നീ മധുരമാകുന്നു എന്നേയും മധുരഭാഷിയാക്കൂ..

6. ***ഷട്ച മേ ഷഷ്ടിശ്ച മേf പവക്താര ഓഷധേ,***
***ഋതജാത ഋതാവരി മധു മേ മധുലാ കരഃ.***
ഋതുക്ക്ക്കനുസരണമായി ഉത്ഭവിക്കുന്ന ഔഷധീ! എൻെറ നിന്ദകന്മാർ ആറോ അറുപതോ ആയിരിക്കട്ടെ, നീ മധുരമുള്ളതാകുന്നു. അതിനാൽ എന്നെ മധുരഭാഷിയാക്കിത്തീർക്കൂ.

7. ***അപ്ത ച മേf സപ്തതിശ്ച മേf പവക്താര ഓഷധേ,***
***ഋതജാത ഋതാവരി മേ മധുലാ കരഃ.***
ഋതുക്ക്ക്കനുസരണമായി ജനിക്കുന്ന ഹേ ഔഷധീ! നീ മധുരമുള്ളതാകുന്നു. എൻെറ നിന്ദകർ ഏഴോ എഴുപതോ ഉണ്ടായിരിക്കട്ടെ എന്നെ മധുരഭാഷിയാക്കൂ.

8. ***അഷ്ട ച മേ f ശീതിശ്ച മേ f പവക്താര ഓഷധേ,***
***ഋതജാത ഋതാവരി മേ മധുലാ കരഃ.***
ഹേ ഋതുജാതയായ ഔഷധീ! എൻെറ നിന്ദകന്മാർ ഏട്ടോ എൺപതോ ആകട്ടെ, നീ മധുരമാകുന്നു, എന്നെ മധുരഭാഷിയാക്കൂ.

9. ***നവ ച മേ നവതിശ്ച മേf പവക്താര ഓഷധേ,***
***ഋതജാത ഋതാവരി മധു മേ മധുലാ കരഃ.***
ഹേ ഋതുജാതയായ ഔഷധീ! എൻെറ നിന്ദകർ ഒൻപതോ തൊണ്ണൂറോ ആയിരിക്കട്ടെ, നീ മധുരമാകുന്നു, അതിനാൽ എന്നെ മധുരഭാഷിയാക്കൂ.

10. ***ദശ ച മേ ശതം മേf പവക്താര ഓഷധേ,***
***ഋതജാത ഋതാവരി മധു മേ മധുലാ കരഃ.***
ഹേ ഋതുജാതേ! എൻെറ നിന്ദകർ പത്തോ നൂറോ ആയിക്കൊള്ളട്ടെ നീ മധുരമാകുന്നു, അതിനാൽ എന്നെ മധുരഭാഷിയാക്കൂ.

11. ***ശതം മേ ച സഹസ്രം ചാപവക്താര ഓഷധേ,***
***ഋതജാത ഋതാവരി മധു മേ മധുലാ കരഃ.***
ഹേ ഋതുജാതയായ ഔഷധീ! എൻെറ നിന്ദകർ നൂറോ ആയിരമോ ആകട്ടെ, നീ മധുരമാകുന്നു, എന്നെ മധുരഭാഷിയാക്കൂ. (അതായത് ഏപതങ്കിലും ശത്രു

നമ്മെ നിന്ദിക്കുകയാണെങ്കിൽ അവനെ മധുരഭാഷണം അല്ലെങ്കിൽ സത്യവചനം മൂലമായിത്തന്നെ പരിവർത്തനപ്പെടുത്തിയെടുക്കുന്നത് അത്യന്തം ശ്രേഷ്ടമാകുന്നു. മധുരഭാഷിക്ക് യാതൊരു ശത്രുക്കളും ഉണ്ടാകുവാൻ സാധ്യമല്ല.)

## അനുവാകം നാല്

### സൂക്തം പതിനാറ്

(ഋഷി-വിശ്വാമിത്രൻ. ദേവത-ഏകവൃഷൻ. ഛന്ദസ്സ്-അനുഷ്ടുപ്, ഗായത്രി.)

1. ***യദ്യൈകവൃഷോ fസി സൃജാരസോ fസി.***
 ഹേ ലവണമേ! നീ വൃഷഭസമാനം ശക്തിശാലിയാണെങ്കിൽ ഈ പശുവിനെ സന്താനവതിയാക്കൂ. അല്ലെങ്കിൽ നീ പ്രഭാവഹീനനായി അറിയപ്പെടും.
2. ***യദി ദ്വിവൃഷോ fസി സൃജാരസോ fസി.***
 ഹേ ലവണമേ! നിന്നിൽ രണ്ടുവൃഷഭങ്ങളുടെ ശക്തിയുണ്ടെങ്കിൽ ഈ പശുവിനെ സന്താനവതിയാക്കൂ. അല്ലെങ്കിൽ നീ ശക്തിഹീനനായി കരുതപ്പെടും.
3. ***യദി ത്രിവൃഷോ fസി സൃജാരസോ fസി.***
 ഹേ ലവണമേ! നീ മൂന്നു വൃഷഭങ്ങൾക്കുതുല്യം ശക്തിയുക്തനാണങ്കിൽ ഈ പശുവിനെ സന്താനയുക്തയാക്കിത്തീർക്കൂ. അല്ലെങ്കിൽ നീ നിഷ്പ്രഭാവനായി കരുതപ്പെടും.
4. ***യദി ചതുർവൃഷോ fസി സൃജാരസോ fസി.***
 ഹേ ലവണമേ! നീ നാലു വൃഷഭങ്ങൾക്കു സമാനം ശക്തിയോടുകൂടിയവനാണങ്കിൽ ഈ പശുവിനെ സന്താനത്താൽ യുക്തയാക്കൂ. അല്ലെങ്കിൽ നീ പ്രഭാവഹീനനായി കണക്കാക്കപ്പെടും.
5. ***യദി പഞ്ചവൃഷോ fസി സൃജാരസോ fസി.***
 ഹേ ലവണമേ! നീ അഞ്ചു കാളകൾക്കു തുല്യം ശക്തിയോടുകൂടിയവനാണങ്കിൽ ഈ പശുവിനെ സന്താനശാലിനിയാക്കൂ. അല്ലെങ്കിൽ നീ പ്രഭാവരഹിതനായി കണക്കാക്കപ്പെടും.
6. ***യദി ഷഡ്വൃഷോ fസി സൃജാരസോ fസി.***
 ഹേ ലവണമേ! നീ ആറു കാളകൾക്കു സമാനം ശക്തിയോടുകൂടിയവനാണങ്കിൽ ഈ ഗോവിനെ സന്താനവതിയാക്കിമാറ്റൂ. അല്ലെങ്കിൽ നിന്നെ നിഷ്പ്രഭാവനായി കരുതും.
7. ***യദി സപ്തവൃഷോ fസി സൃജാരസോ fസി.***
 ഹേ ലവണമേ! നീ ഏഴു കാളകൾക്കു തുല്യം ബലശാലിയാണെങ്കിൽ ഈ പശുവിൽ സന്താനത്തെ ഉൽപാദിപ്പിക്കൂ. അല്ലെങ്കിൽ നീ നിഷ്പ്രഭാവനായികരുതപ്പെടും.
8. ***യദി അഷ്ടവൃഷോ fസി സൃജാരസോ fസി.***
 ഹേ ലവണമേ! നീ എട്ടു കാളകളുടെ ശക്തിയോടുകൂടിയവനാണെങ്കിൽ ഈ പശുവിൽ സന്താനത്തെ ഉൽപാദിപ്പിക്കൂ. അല്ലെങ്കിൽ നീ പ്രഭാവഹൂനനായി കരുതപ്പെടും.
9. ***യദി നവ വൃഷോ fസി സൃജാരസോ fസി.***
 ഹേ ലവണമേ! നീ ഒൻപതു വൃഷഭങ്ങളുടെ ശക്തിയോടുകൂടിയവനാണെങ്കിൽ ഈ ഗോവിൽ സന്താനത്തെ ഉൽപാദിപ്പിക്കൂ. അല്ലെങ്കിൽ നീ നിഷ്ഫലനായി കരുതപ്പെടും.
10. ***യദി ദശ വൃഷോ fസി സൃജാരസോ fസി.***

ഹേ ലവണമേ! നിന്നിൽ പത്തു കാളകളുടെ ശക്തിയുണ്ടെങ്കിൽ ഈ പശുവിൽ സന്താനത്തെ നിക്ഷേപിക്കൂ, അല്ലെങ്കിൽ നീ ശക്തിഹീനനെന്നു കരുതപ്പെടും.

11. ***യദ്യേകാദശോ ƒസി സോ ƒപോദകോ ƒസി.***

ഹേ ലവണമേ! നീ പതിനൊന്നു വൃഷഭങ്ങൾക്കു തുല്യം ശക്തിമാനാണെങ്കിൽപോലും പ്രഭാവഹീനനാകുന്നു. (മനുഷ്യർക്ക് പത്ത് ഇന്ദ്രിയങ്ങൾ ഉണ്ട്, അവ ഓരോന്നും വലിയ ശക്തിയോടുകൂടിയവയുമാണ്. ശരീരസ്ഥമായ ആത്മാവിനെ ഇതുകൾ വഴിയായി അവരവരുടെ മംഗളസാധനകളാക്കിത്തീർക്കണം.)

**സൂക്തം പതിനേഴ്**

(ഋഷി-മയോഭവ്. ദേവത-ബ്രഹ്മജായ. ഛന്ദസ്സ്-ത്രിഷ്ടുപ്, അനുഷ്ടുപ്.)

1. ***തേƒവദൻ പ്രഥമാ ബ്രഹ്മകിൽവിഷേ ƒകൂപാരഃ സലിലോ മാതരിശ്വാ,***
***ബീഡുഹരാസ്തപ ഉഗ്രം മയോഭൂരാപോ ദേവീഃ പ്രഥമജാ ഋതസ്യ.***
സൂര്യൻ, വരുണൻ, വായു, ചന്ദ്രൻ, ആപോദേവി ഈ ബ്രഹ്മാക്കളേക്കാൾ പൂർവ്വോൽപന്നരായ ദേവതകൾ അപരാധം ചെയ്യുന്ന ബ്രഹ്മണരെപ്പറ്റി പറഞ്ഞിരിക്കുന്നു.

2. ***സോമോ രാജാ പ്രഥമോ ബ്രഹ്മജായാം പുനഃ പ്രായച്ഛദ ഹൃണീയമാനഃ,***
***അന്വർതിതാ വരുണോ മിത്ര ആസീദഗ്നിർഹോതാ ഹപ്തഗൃഹ്യാ നിനായ.***
ആദ്യത്തെ സോമൻ ബ്രഹ്മാവിനെ സൃഷ്ടിക്കുന്നവളായ ഗോവിനെ ദാനം ചെയ്തു. ആ സമയം വരുണനും സൂര്യനും അദ്ദേഹത്തിൻെറ സഹഗാമികളും അതുപോലെ അഗ്നിഹോതാവും ആയിരുന്നു.

3. ***ഹസ്തേനൈവ ഗ്രാഹ്യ ആധിരസ്യാ ബ്രഹ്മജായേതി ചേദ വോചത്, ന ദൂതായ പ്രഹേയാ തസ്ഥ ഏഷാ തഥാ രാഷ്ട്രം ഗുപിതം ക്ഷത്രിയസ്യ.***
" അത് ബ്രഹ്മത്തെ സൃഷ്ടിക്കുന്നതായിരുന്നു" ഇങ്ങനെ പറയുന്നവരുടെ സങ്കല്പം ശരിയായിരിക്കണേ. ഇതിനെ ദൂതൻവഴി നൽകാതിരിക്കണേ. ഇതുകൊണ്ട് ക്ഷത്രിയൻെറ രാജ്യത്തിന് രക്ഷയുണ്ടാകുന്നു.

4. ***യാമാഹുസ്താരകഷാ വികേശീതി ദുച്ഛുനാം ഗ്രാമമവപദ്യമാനാം, സാ ബ്രഹ്മജായാ വി ദിനോതി രാഷ്ട്ര യത്ര പ്രപാദി ശശ ഉല്ക്കുഷീമാൻ.***
ഗ്രാമത്തിൻെറ നേരേ പാഞ്ഞുവരുന്ന ഉല്ക്കയുടെ അംശം എവിടെ പതിക്കുന്നുവോ ആ രാജ്യം നശിച്ചുപോകുന്നു. ഇപ്രകാരംതന്നെ "ബ്രഹ്മജായാ" രാജ്യത്തെ നശിപ്പിക്കുന്നു.

5. ***ബ്രഹ്മചാരി ചരതി വേവിഷദ് വിഷഃ സ ദേവാനാം ഭവത്യേകമങ്ഗം, തേന ജായാമന്വവിന്ദദ് ബൃഹസ്പതിഃ സോമേന നീതാം ജുഹ്വം ന ദേവാഃ***
ബ്രഹ്മചാരി ദേവതകളുടെ അംഗരൂപമാകുന്നു. അവർ ബ്രഹ്മചര്യത്തിൽ രമിച്ചുകൊണ്ട് പ്രജകളിൽ സഞ്ചരിക്കുന്നു. സോമരസചഷകം ദേവകൾ പ്രാപിച്ചതുപോലെതന്നെ ബൃഹസ്പതി ബ്രഹ്മചാരിവഴിയായി ജായയെ പ്രാപിച്ചു.

6. ***ദേവാ വാ ഏതസ്യമവദന്ത പൂർവേ സപ്തഋഷയസ്തപസാ യേ നിഷേദുഃ, ഭിമാ ജായാ ബ്രഹ്മണസ്യോപനീതാ ദുർധാം ദധാതി പരമേ വ്യോമേന.***
സ്വർഗ്ഗത്തിൽ നിവസിക്കുന്ന സപ്തർഷികളും ദേവതകളും "ബ്രഹ്മജായ" യെപ്പറ്റി ചർച്ചനടത്തിയിരുന്നു-"ബ്രാഹ്മണനെ അപഹരിക്കുന്ന സ്ത്രീ സ്വർഗ്ഗത്തിൽ ഭയങ്കരമായ ദുർഗ്ഗതിയെ പ്രാപിക്കുന്നു".

7. ***യേ ഗർഭാ അവപദ്യന്തേ ജഗദ് യച്ചാപലുപ്യതേ,***
***വീരാ യേ തൃഹ്യന്തേ മിഥോ ബ്രഹ്മജായാ ഹിനസ്തിതാൻ.***
ലോകത്തിലെ വിപ്ലവങ്ങൾ, വീരന്മാരുടെ കൂട്ടക്കൊല, ഗർഭത്തിന്റെ അലസിക്കൽ ഈ എല്ലാ സംഭവങ്ങളും ബ്രഹ്മജായതന്നെ നടത്തുന്നു.

8. ***ഉത യത് പതയോ ദശ സ്തിയാഃ തൂർവേ അബ്രാഹ്മണഃ,***
***ബ്രഹ്മാ ചേദ്ധസ്തമഗ്രഹീത് സ ഏവ പതിരേകധാ.***
ബ്രഹ്മജായയുടെ ബ്രാഹ്മണപാലകന്മാർ ഒരുപക്ഷേ പത്തുപേരാകട്ടെ. എന്നാലും ഏതൊരു ബ്രാഹ്മണൻ അവളെ പാണിഗ്രഹണം നടത്തുന്നുവോ അവൻതന്നെ അവളുടെ സ്വാമിയായിത്തീരുന്നു.

9. ***ബ്രാഹ്മണ ഏവ പതിനം രാജന്യോ ന വൈശ്യഃ,***
***തത് സൂര്യഃ പ്രവ്രുവന്നതി പഞ്ചഭ്യോ മാനവേഭ്യഃ.***
ഈ ഗോവിന്റെ പതി ബ്രാഹ്മണനാകുന്നു; ക്ഷത്രിയനോ വൈശ്യനോ അല്ല. ഭഗവാൻ അഞ്ചു മനുഷ്യരോട് ഇതേ കാര്യത്തെ പറഞ്ഞുകൊണ്ട് ഗമനം ചെയ്യുന്നു.

10. ***പുനർവ ദേവാ അദദുഃ പുനർമനുഷ്യാ അദദുഃ,***
***രാജാനഃ സത്യം ഗൃഷ്ണാനാ ബ്രഹ്മജായാം പുനർദദുഃ.***
രാജാവ്, മനുഷ്യർ, ദേവതകൾ ഇവർ സത്യത്തെ സ്വീകരിച്ച് തുടർച്ചയായി ഗോക്കളെ പ്രദാനംചെയ്തു.

11. ***പുനർദായ ബ്രഹ്മജായാം കൃത്വാ ദേവൈർനികിൽബിഷം,***
***ഊർജം പൃഥിവ്യാ ഭക്തോരുഗായമുപാസതേ.***
ദേവതകളാൽ ശുദ്ധമാക്കപ്പെട്ട അന്നഭാഗത്തെ ബ്രഹ്മജായയ്ക്കു നൽകിക്കൊണ്ട് മഹത്തായ പരബ്രഹ്മത്തെ ഉപാസന ചെയ്യുന്നു.

12. ***നാസ്യ ജായാ ശതവാഹീ കല്യാണീ തല്പമാ ശയേ,***
***യസ്മിൻ രാഷ്ട്ര നിരുധ്യതേ ബ്രഹ്മജായാചിത്യാ.***
യാതൊരു രാജ്യത്തിൽ ബ്രാഹ്മണസ്ത്രീയും ഗോക്കളും നിയന്ത്രിക്കപ്പെടുന്നുവോ അവിടെ വിവിധങ്ങളായ മംഗളകർമ്മങ്ങളെ അനുഷ്ഠിക്കുന്ന നാരിക്ക് കട്ടിലിൽ സുഖമായുറങ്ങുവാൻ കഴിയുന്നു.

13. ***ന വികർണഃ പൃഥുശിരാസ്തസ്മിൻ വേശ്മനി ജായതേ,***
***യസ്മിൻ രാഷ്ട്ര നിരുധ്യതേ ബ്രഹ്മജായാചിത്യാ.***
യാതൊരു രാജ്യത്തിൽ ബ്രാഹ്മണസ്ത്രീ തടയപ്പെടുന്നുവോ ആ രാജ്യം മഹാന്മാരായ പുരുഷന്മാരാൽ ശൂന്യമായിത്തീരുന്നു.

14. ***നാസ്യാ ക്ഷത്താ നിഷ്കഗ്രീവ സൂനാനാമേത്യഗ്രതഃ,***
***യസ്മിൻ രാഷ്ട്രേ നിരുധ്യതേ ബ്രഹ്മജായാചിത്യാ.***
യാതൊരു രാജ്യത്തിൽ ബ്രാഹ്മണസ്ത്രീ തടയപ്പെടുന്നുവോ ആ രാജാവിന്റെ വെൺകൊറ്റക്കുട നിഷ്പ്രയോജനമായിത്തീരുന്നു.

15. ***നാസ്യ ശ്വേതഃ കൃഷ്ണകർണോ ധുരി യുക്തോ മഹീയതേ,***
***യസ്മിൻ രാഷ്ട്രേ നിരുധ്യതേ ബ്രഹ്മജായാചിത്യാ.***
യാതൊരു രാജ്യത്തിൽ ബ്രാഹ്മണസ്ത്രീ മോഹത്താൽ തടയപ്പെടുന്നുവോ ആ രാജാവിന്റെ ശ്വേതാശ്വം യുക്തമായിരുന്നാൽപോലും പ്രശംസിക്കപ്പെടുന്നില്ല.

16. ***നാസ്യ ക്ഷേത്രേ പുഷ്കരിണീ നാന്ധീകം ജായതേ ബിമം,***
***യസ്മിൻ രാഷ്ട്രേ നിരുധ്യതേ ബ്രഹ്മജായാചിത്യാ.***
ബ്രാഹ്മണസ്ത്രീ യാതൊരു രാജ്യത്തിൽ തടയപ്പെടുന്നുവോ അവിടെ പുഷ്കരിണി ഉണ്ടായിരിക്കുന്നില്ല. അവിടെ കമലവും പത്മകന്ദവും ഉണ്ടാകുന്നില്ല.

17. ***നാസ്മൈ പൃശ്നിം വി ദുഹന്തി യേ fസ്യാ ദോഹമുപാസതേ,***
***യസ്മിൻ രാഷ്ട്ര നിരുധ്യതേ ബ്രഹ്മജായാചിത്യാ.***

ഗോക്കൾ മോഹവശാൽ യാതൊരു രാജ്യത്തിൽ തടയപ്പെടുന്നുവോ അവിടെ കറവക്കാരന് അല്പംപോലും പാൽ കറക്കുവാൻ സാധിക്കുന്നില്ല.

18. ***നാസ്യ ധേനുഃ കല്യാണീ നാനഡ്വാൻത്സഹതേ ധുരം,***
***വിജാനിയത്ര ബ്രഹ്മണോ രാത്രിം വസതി പാപയാ.***

സ്ത്രീകളാൽ രഹിതനും അതുപോലെ പാപബുദ്ധിയോടുകൂടിയവനുമായ യാതൊരു ബ്രാഹ്മണൻ രാത്രിവാസം നടത്തുന്നുവോ അവളുടെ ഭർതൃഭവനത്തിൽ ഗോക്കൾ മംഗളകാരിണികളായിത്തീരുന്നില്ല. അതുപോലെ വൃഷഭം ഭാരം വഹിക്കുന്നില്ല.

(ഈ സൂക്തത്തിൽ സ്ത്രീയുടെ ചാരിത്രത്തിൻേറയും പവിത്രതയുടേയും രക്ഷയുടെ മഹത്വത്തെ വിവരിച്ചിരിക്കുന്നു. എവിടെ പുരുഷൻ സ്ത്രീകളുടെ ചാരിത്രരക്ഷണത്തിൽ തല്പരനായിരിക്കുന്നുവോ ആ ദേശവും ജാതിയും ഉന്നതി പ്രാപിക്കുന്നു. എവിടെ അതിനു വിപരീതമായ ആചരണം നടത്തപ്പെടുന്നുവോ അവിടെയുള്ള സമൂഹം പതനത്തിലേക്കു നീങ്ങിക്കൊണ്ടിരിക്കും.)

**സൂക്തം പതിനെട്ട്**

(ഋഷി-മയോഭൂവ്. ദേവത-ബ്രഹ്മഗവി. ഛന്ദസ്സ്-അനുഷ്ടുപ്, ത്രിഷ്ടുപ്)

1. ***നൈതാം തേ ദേവാ അദദുസ്തുഭ്യം നൃപതേ അത്തവേ,***
***മാ ബ്രാഹ്മണസ്യ രാജന്യ ഗാം ജിഘത്സോ അനാദ്യാം.***

ഹേ രാജൻ! ഈ പശുവിനെ നിനക്കു ഭക്ഷണത്തിനായി ദേവതകൾ തന്നിട്ടില്ല. നീ ഈ അഖാദ്യയായ ഗോവിനെ ഭക്ഷിക്കുവാൻ ആഗ്രഹിക്കരുത്. (ഇവിടെ പശുവിൻെറ ആശയം വാണിയെ അഥവാ ഭൂമിയെ സംബന്ധിച്ചാകുന്നു. അതായത് രാജാവ് ഓരോപ്രകാരത്തിലും ജ്ഞാനപ്രചാരകനായ ബ്രാഹ്മണനെ സംരക്ഷിക്കണം.)

2. ***അക്ഷദ്രുഗ്ധോ രാജന്യഃ പാപ ആത്മപരാജിത,***
***സ ബാഹ്മണസ്യ ഗാമദ്യാദദ്യ ജീവാനി മാ ശ്വഃ,***

ആത്മപരാജിതനും ഇന്ദ്രിയദ്രോഹിയുമായ രാജാവ് ബ്രാഹ്ണൻെറ പശുവിനെ ഭക്ഷിക്കുകയാണെങ്കിൽ ആ പാപി പിറ്റേദിവസംവരെ ജീവിക്കാതിരിക്കട്ടെ.

3. ***ആവിഷ്ഠിതാഘവിഷാ പൃദാകൂരിവ ചർമണാ,***
***സ ബാഹ്മണസ്യ രാജന്യ തൃഷ്ടൈഷാ ഗൗരനാദ്യാ.***

ബ്രാഹ്മണൻെറ പശു പടം പൊളിഞ്ഞ് ദാഹിച്ചിരിക്കുന്ന സർപ്പിണിക്കു തുല്യമാകുന്നു. ഹേ രാജൻ! ഇത് ഭക്ഷ്യയോഗ്യമേയല്ല.

4. ***നിർവേക്ഷത്രം നയതി ഹന്തി വർചോ ƒഗ്നിരിവാരബ്ധോ വി ദുനോതി സർവം,***
***യോ ബ്രാഹ്മണം മന്യതേ അന്നമേവ സ വിഷസ്യ പിവതി തൈമാതസ്യ.***

ബ്രാഹ്മണൻെറ വസ്തുക്കൾ ഭക്ഷ്യയോഗ്യമായി കരുതുന്നവൻ വിഷത്തെ പാനം ചെയ്യുകയും തൻെറ ക്ഷാത്രതേജസ്സിനെ കളഞ്ഞുകുളിക്കുകയും ചെയ്യുന്നു. അവൻ കോപം കൊണ്ടു ജ്വലിക്കുന്ന അഗ്നിക്കുസമാനം തൻെറ സർവ്വസ്വത്തുക്കളും നശിപ്പിക്കുന്നു.

5. ***യ ഏനം ഹന്തി മൃദും മന്യമാനോ ദേവപീയുർധനകാമോ ന ചിത്താത്,***
***സം തസ്യേന്ദ്രോ ഹൃദയേ ƒഗ്നിമിന്ധ ഉഭേ ഏനം ദ്വിഷ്ടോ നഭസീ ചരന്തം.***

ബ്രാഹ്മണനെ നിസ്സാരനായി ഗണിക്കുന്ന യാതൊരു ജ്ഞാനി ബ്രാഹ്മണനെ നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ അവൻ ദേവഹിംസകനാകുന്നു. ഇന്ദ്രൻ ആ പാപിയുടെ ഹൃദയത്തിൽ അഗ്നിയെ ജ്വലിപ്പിക്കുന്നു. ആകാശവും ഭൂമിയും അവനെ വിദ്വേഷിക്കുന്നു.

6. ***ന ബ്രാഹ്മണോ ഹിംസിതവ്യോഗ്നിഃ പ്രിയതനോരിവഃ,***
***സോമോ ഹ്യസ്യ ദായാദ ഇന്ദ്രോ അസ്യാഭിശസ്തിപാഃ.***
സ്വന്തം ശരീരത്തെ നശിപ്പിക്കുവാൻ ആരും ആഗ്രഹിക്കുന്നില്ല. അങ്ങനെ തന്നെ അഗ്നിരൂപനായ ബ്രാഹ്മണനെ നശിപ്പിക്കുവാൻ പാടില്ല. സോമൻ ബ്രാഹ്മണന്റെ ബന്ധുവാകുന്നു. ഇന്ദ്രൻ ബ്രാഹ്മണന്റെ ശാപത്തെ നടപ്പിൽ വരുത്തുന്നവനാകുന്നു.

7. ***ശതാപാഷ്ടാം നി ഗിരതി താം ന ശക്നോതി നിഃ ഖിദൻ,***
***അന്നം യോ ബ്രഹ്മണാം മല്വഃ സ്വാദ്വദ്മീതി മന്യതേ.***
ബ്രാഹ്മണന്റെ ഭക്ഷണത്തെ സ്വാദിഷ്ഠമായിക്കരുതി അതിനെ ഭക്ഷിക്കുന്ന പാപി അനേകം വിപത്തുകളെ വിഴുങ്ങുന്നു. അവയെ നശിപ്പിക്കാൻ അത്യധികം പരിശ്രമിച്ചാലും അതു ഫലത്തിൽ വരുന്നില്ല.

8. ***ജിഹ്വാ ജ്യാ ഭവതി കല്മലം വാങ്നാഡീകാ ദന്താസ്തപ സാഭിദിഗ്ധാഃ,***
***തേഭിർബ്രഹ്മാ വിധ്യതി ദവപീയൂൻ ഹൃദയബലർദനൂർ ഭിർദേവജൂതൈഃ,***
ബ്രാഹ്മണന്റെ നാവ് ഞാണിനു സമാനമാകുന്നു. തപയുക്തമായ ദന്തങ്ങൾ ശരത്തിനു തുല്യമാകുന്നു. വാണി വില്ലിനു തുല്യമാകുന്നു. ദേവതകളാൽ പ്രേരിതനാകുന്ന ബ്രാഹ്മണൻ ഈ ധനുസ്സിനാൽ ദേവഹിംസകന്മാരെ പിളർന്നു കളയുന്നു.

9. ***തീക്ഷ്ണേഷവോ ബ്രാഹ്മണാ ഹേതിമന്തോ യാമസ്യന്തി***
***ശരവ്യാം ന സാ മൃഷാ,***
***അനുഹായ തപസാ മന്യുനാ ചോത ദൂരാദവഭിന്ദന്ത്യ യേനം.***
ബ്രാഹ്മണൻ തന്റെ തപവും ക്രോധവുമാകുന്ന തീക്ഷ്ണബാണങ്ങളെ തൊടുത്തുവിടുകയാണെങ്കിൽ ദൂരെവച്ചു തന്നെ ശത്രുക്കളെ നശിപ്പിച്ചു കളയുന്നു.

10. ***യേ സഹസ്രമരാജന്നാസൻ ദശശതാ ഉത,***
***തേ ബ്രാഹ്മണസ്യ ഗാം ജഗ്ധ്വാ വൈതഹവ്യാഃ പരാഭവൻ.***
വീതഹവ്യവംശത്തിലെ ആയിരക്കണക്കിനു രാജാക്കന്മാർ പൃഥ്വിയിൽ രാജ്യം ഭരിച്ചിരുന്നു. അവർബ്രാഹ്മണരുടെ ഗോക്കളെ അപഹരിച്ചെടുത്തതു കാരണം ഭ്രഷ്ടരായിത്തീർന്നു.

11. ***ഗോ രവ താന ഹന്യമാനാ വൈതഹവ്യാം അവാതിരത്,***
***യേ കേസരപ്രാബന്ധായാശ്ചരമാജാപേചിരൻ.***
യാതൊരുത്തർ "കേസരപ്രാബംധാ" ചർമ്മത്താൽ അജത്തെ പാകം ചെയ്തിരുന്നുവോ ആ ഹവ്യങ്ങളെ ഗോക്കൾ തല്ലിത്തകർത്ത് ഛിന്നഭിന്നമാക്കിത്തീർത്തു.

12. ***ഏകശതം താ ജനതാ യാ ഭൂമിർവ്യ ധൂനുത,***
***പ്രജാം ഹിംസിത്വാ ബ്രാഹ്മണോമസംഭവ്യ പരാഭവൻ.***
അസംഖ്യം ആളുകൾ ഈ പൃഥ്വിയെ പ്രകമ്പനപ്പെടുത്തിയിരുന്നു. അവർ ബ്രാഹ്മണസന്താനങ്ങളെ വധിച്ചതിനാൽ പരാജയമടഞ്ഞു.

13. ***ദേവപീയൂശ്ചരതി മർത്യേഷു ഗരഗീർണോ ഭവത്യസ്തിഭൂയാൻ, യം ബ്രാഹ്മണ ദേവബന്ധും ഹിനസ്തി ന സ പിതൃയാണ മുപ്യേതി ലോകം.***
ബ്രാഹ്മണഹിംസയാകുന്ന വിഷത്താൽ ജീർണ്ണമായി അസ്ഥിമാത്രരൂപന്മാരായി ജീവിക്കുന്നു. യാതൊരുത്തൻ ദേവബന്ധുവായ ബ്രാഹ്മണനെ വധിക്കുന്നുവോ അവൻ പിതൃയാന മാർഗ്ഗത്തിൽകൂടി പ്രാപിക്കേണ്ട ലോകം പ്രാപിക്കുന്നില്ല.

14. ***അഗ്നിർവേ നഃ പദവായഃ സോമോ ദായദ ഉച്യതേ,***
***ഹന്താഭിശസ്തേസ്തന്ദ്രസ്തഥാ തദ് വേദസോ വിദുഃ.***
നമ്മുടെ പാദങ്ങളെ എത്തിക്കുന്നത് അഗ്നിയും നമ്മുടെ ബന്ധു സോമനും

നമ്മുടെ ഭാഗത്തുനിന്ന് യുദ്ധം ചെയ്യുന്നത് ഇന്ദ്രനും ആകുന്നു. അത്ജ്ഞാനികളായിട്ടുള്ളവർ അറിയുന്നു.

15. ***ഇഷുരിവ ദിഗ്ധാ നൃപതേ പൃദാകൂരിവ ഗോപതേ,***
***സാ ബ്രാഹ്മണസ്യേഷുർഘോരാ തയാ വിധ്യതി പീയതഃ.***
ഹേ രാജൻ! ബ്രാഹ്മണൻെറ വാണീരൂപമാകുന്ന ബാണം വിഷത്തിൽ മുക്കിയ ബാണത്തിനോ സർപ്പിണിക്കോ തുല്യം ഭയങ്കരമാകുന്നു. ഉപദ്രവകാരികളായ പാപികളെ ബ്രാഹ്മണൻ ഇവവഴിയായി നശിപ്പിക്കുന്നു.

**സൂക്തം പത്തൊൻപത്**

(ഋഷി-മയോഭൂവ്. ദേവത-ബ്രഹ്മഗവി. ഛന്ദസ്സ്-അനുഷ്ടുപ്, ബൃഹതി)

1. ***അതിമാത്രമവർധന്ത നോദിവ ദിവമസ്പൃശൻ,***
***ഭൃഗും ഹിംസിത്വാ സൃജ്ഞയാ വൈതഹവ്യാഃ പരാഭവൻ.***
സൃജ്ഞയൻ ബുദ്ധിയെ പ്രാപിച്ചു. എന്നാൽ അയാൾ ബ്രാഹ്മണനായ ഭൃഗുവിനെ വധിച്ചുകളഞ്ഞു. അതിനാൽ അദ്ദേഹം പരാജയപ്പെടുകയും സ്വർഗ്ഗം പ്രാപിക്കാതെ വരികയും ചെയ്തു.

2. ***യേ ബൃഹത്സാമാനമാങ്ഗിരസമാപൻ ബ്രാഹ്മണം ജനാഃ,***
***പേത്വസ്തേഷാമുഭയാദമവിസ്തോകാന്യാവയത്.***
ബൃഹത്സാമക്കാരായ രാക്ഷസന്മാരെ യാതൊരു മനുഷ്യർ ആപത്തുകളെക്കൊണ്ട് കഷ്ടപ്പെടുത്തിയോ ഘൃതൻ അവരെ നശിപ്പിക്കുന്നവനായ പുത്രനെ നൽകുകയും ദേവതകൾ അവൻെറ സന്താനത്തെ ദൂരത്തേയ്ക്കു പായിച്ചുകളയുകയും ചെയ്തു.

3. ***യേ ബ്രാഹ്മണം പ്രത്യഷ്ഠീവൻ യേ വാസ്മിഞ്ഛുല്കമീഷിരേ,***
***അസ്നസ്തേ മധ്യേ കുല്യായാഃ കേശാൻ ഖാദന്ത ആസതേ,***
ബ്രാഹ്മണരിൽനിന്നും നികുതി പിരിക്കുന്നവരും അവരുടെമേൽ തുപ്പുന്നവരും രക്തനദിയിൽ തലമുടിയെ ഭക്ഷിച്ചുകൊണ്ട് ഈ സമയം വരെ കഴിച്ചുകൂട്ടുന്നു.

4. ***ബ്രഹ്മഗവീ പച്യമാനാ യാവത് സാഭി വിജങ്ഗഹേ,***
***തേജോ രാഷ്ട്രസ്യ നിർഹന്തി ന വീരോ ജായതേ വൃഷാ.***
യാതൊരു രാഷ്ട്രത്തിൽ ബ്രാഹ്മണൻെറ ഗോവ് മർദ്ദിക്കപ്പെടുന്നുവോ അത് അവൻെറ തേജസ്സിനെ നശിപ്പിക്കുന്നു. അവിടെ വീര്യത്തെ ഉല്പാദിപ്പിക്കുന്നവർ ജനിക്കുന്നില്ല.

5. ***ക്രൂരമസ്യാ ആശസനം തൃഷ്ടം പിശിതമസ്യതേ,***
***ക്ഷീരം യദസ്യാഃ പീയതേ തദ് വൈ പിതൃഷ്ഠ കില്ക്വഷം.***
ഇതിനെ മുറിക്കുന്നത് ക്രൂരകർമ്മമാകുന്നു. അതിൻെറ മാംസം ദാഹത്തെ ഉത്തേജിപ്പിക്കുന്നു. കൊല്ലുവാൻവേണ്ടി നിർത്തിയിരിക്കുന്ന ഗോവിൻെറ പാനം ചെയ്യുവാൻ യോഗ്യമായ പാൽ പിതൃക്കളിൽ പാപം ഉളവാക്കുന്നതാകുന്നു.

6. ***ഉഗ്രോ രാജാ മന്യമാനോ ബ്രാഹ്മണം യോ ജിഘത്സതി,***
***പരാ പത് സിച്യതേ രാഷ്ട്രം ബ്രാഹ്മണോ യത്ര ജീയതേ.***
യാതൊരു രാജാവ് ബ്രാഹ്മണനെ നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ എവിടെ ബ്രാഹ്മണൻ വേദനിക്കുന്നവനായിരിക്കുന്നുവോ ആ രാജാവും രാജ്യവും സ്വയം നാശമടയുന്നു.

7. ***അഷ്ടാപദീ ചതുരക്ഷീ ചതുഃ ശ്രോത്രാ ചതുർഹനു,***
***ദ്വാസ്യാ ദ്വിജിഹ്വാ ഭൂത്വാ സാ രാഷ്ട്രമയ ധൂനുതേ ബ്രഹ്മജ്യസ്യ.***
ബ്രാഹ്മണൻെറമേൽ ഏൽപിക്കപ്പെടുന്ന വിപത്ത് ആ പാപിയുടെ രാജ്യത്തിന് നാലു നേത്രങ്ങൾ, നാലു ശ്രവണകൾ, നാലു താടികൾ, എട്ടു പാദ

ങ്ങൾ, രണ്ടു മുഖം, രണ്ടു നാക്ക് ഇവയോടുകൂടിയവയായി നശിപ്പിക്കപ്പെടുന്നു.

8. ***തദ് വൈ രാഷ്ട്രമാ സ്രവതീ നാവം ഭിന്നാമിവോദകം,***
***ബ്രഹ്മാണം യത്ര ഹിംസിന്തി തദ് രാഷ്ട്രം ഹന്തി ദുഛുനാ.***

ദ്വാരമുള്ള വള്ളത്തെ ജലം മുക്കിക്കളയുന്നതുപോലെ പാപവും ആ രാജ്യത്തെ ആഴ്ത്തിക്കളയുന്നു. യാതൊരു രാജ്യത്തിൽ ബ്രാഹ്മണൻ ഹിംസിക്കപ്പെടുന്നുവോ അതിനെ ബ്രാഹ്മണൻെറമേൽ പ്രയോഗിക്കപ്പെടുന്ന അപകടം തന്നെ നശിപ്പിച്ചുകളയുന്നു.

9. ***തം വൃക്ഷാ അപ സേധന്തി ഛായാം നോ മോപ ഗാഛു ഇതി,***
***യോ ബ്രാഹ്മണസ്യ സദ്ധനമഭി നാരദ മന്യതേ.***

ഹേ നാരദാ! യാതൊരുത്തൻ ബ്രാഹ്മണൻെറ സമ്പത്തിനെ തൻെറ സമ്പത്തായിരിക്കുന്നുവോ അവന് വൃക്ഷം പോലും തണലനുവദിക്കുന്നില്ല.

10. ***വിഷമേതദ് ദേവകൃതം രാജാ വരുണോ ƒബ്രവീത്,***
***ന ബ്രാഹ്മണസ്യ ഗാം ജഗ്ധ്വാ രാഷ്ട്രേ ജാഗാര കശ്ചന.***

ബ്രാഹ്മണൻെറ ധനം തട്ടിയെടുക്കുന്നത് വിഷത്തിനു തുല്യമാണ്. ബ്രാഹ്മണൻെറ ധനം തട്ടിയെടുത്തതുകൊണ്ടാർക്കും ജീവിക്കുവാൻ സാധ്യമല്ല.

11. ***നവവ താ നവതയോ യാ ഭൂമിർവ്യധുനുത,***
***പ്രജാം ഹിംസിത്വാ ബ്രാഹ്മണീമസംഭവ്യം പരാഭവൻ.***

യാതൊരുത്തരാൽ ഭൂമി വിറപ്പിക്കപ്പെട്ടിരുന്നുവോ അവർ ബ്രാഹ്മണ സന്താനങ്ങളെ നശിപ്പിച്ചതുകാരണം പരാജയമടഞ്ഞു.

12. ***യാം മൃതായാനുബധ്നന്തി കൂദ്യം പതയോപനിം,***
***തദ് വൈ ബ്രഹ്മജ്യ തേ ദേവാ ഉപസ്തരണമബ്രംവൻ.***

ഹേ ബ്രാഹ്മണരേ നശിപ്പിക്കുന്നവരേ! മൃതശരീരത്തെ കെട്ടിവരിയുന്ന ചരടുകൾകൊണ്ട് ദേവതകൾ നിങ്ങൾക്കായി കിടക്കകൾ നിർമ്മിച്ചുകൊണ്ടിരിക്കുന്നു.

13 ***അശ്രേണി കൃപമാണസ്യ യാനി ജോതസ്യ വാവൃതഃ,***
***തദ് വൈ ബ്രഹ്മജ്യ തേ ദേവാ അപാം ഭാഗമധാരയൻ.***

കൃപാപാത്രന്മാരായ ബ്രാഹ്മണരുടെ അശ്രുജലം നിങ്ങൾക്കായി ദേവതകൾ നിശ്ചയിച്ചു നീക്കിവച്ചിരിക്കുന്നു.

14. ***യേന മൃതം സ്നപയന്തി ശ്മശ്രൂണി യേനോന്ദതേ,***
***തദ് വൈ ബ്രഹ്മജ്യ തേ ദേവാ അപാം ഭാഗമധാരയൻ.***

യാതൊരു ജലം മൃതശരീരത്തെ സ്നാനം ചെയ്യിക്കുന്നതിനും മീശ നനയ്ക്കുന്നതിനും വേണ്ടിയായിരിക്കുന്നുവോ അതേ ജലാംശംതന്നെ നിനക്കായും തീരുമാനിച്ചുവച്ചിരിക്കുന്നു.

15. ***ന വർഷം മൈത്രാവരുണം ബ്രഹ്മജ്യമഭി വർഷതി,***
***നാസ്മൈ സമിതിഃ കല്പതേ ന മിത്രം നയതേ വശം.***

ബ്രാഹ്മണനെ ദുഃഖിപ്പിക്കുന്നവൻെറ രാജ്യത്തിലേയ്ക്ക് സൂര്യനാലും വരുണനാലും മഴ വർഷിക്കപ്പെടുന്നില്ല. അവൻെറ സഭയിൽ സാമർത്ഥ്യം ഇല്ലാതിരിക്കയും അവൻെറ സേനകൾക്ക് വിശ്രമങ്ങളെപ്പോലും വശീകരിക്കുവാൻ സാധ്യമാകാതെ വരികയും ചെയ്യുന്നു.

## സൂക്തം ഇരുപത്

(ഋഷി-ബ്രഹ്മാവ്. ദേവത-ദുന്ദുഭി. ഛന്ദസ്-ജഗതി, ത്രിഷ്ടുപ്)

1. ***ഉച്ചൈർഘോഷോ ദുന്ദുഭിഃ സത്വനായൻ വാനസ്പത്യഃ സംഭൃത ഉസ്രിയാഭിഃ,***
***വാചം ക്ഷുണുവാനോ ദമയൻത്സപത്നാൻത്സിംഹഇവ ജേഷ്യന്നഭി തംസ്തനീഹി.***

ഹേ ദുന്ദുഭീ! നീ വനസ്പതികളാൽ നിർമ്മിക്കപ്പെട്ടതും ഉയർന്ന ശബ്ദത്തോടുകൂടിയവളുമാകുന്നു. അതിനാൽ ശക്തനു തുല്യം പ്രവർത്തിക്കൂ. ഉയർന്ന ശബ്ദത്താൽ ശത്രുക്കളെ നീ ഭീതിപ്പെടുത്തൂ. വിജയിക്കുന്നതിനുള്ള അഭിലാഷത്താൽ സിംഹത്തിനുതുല്യം ഗർജ്ജിക്കൂ.

2. ***സിംഹഇവാസ്താനീദ് ദ്രുവയോ വിബദ്ധോ$\int$ഭികൃന്ന്യന്ദന്നൃഷഭോ വാശിതാമിവ,***
***വൃഷാ ത്വം വധ്രയസ്തേ സപത്നാ ഐന്ദ്രസ്തേ ശുഷ്മോ അഭിമാതിഷാഹഃ.***

വൃക്ഷസമാനം ആയുസ്സോടുകൂടിയ ഹേ ദുന്ദുഭീ! നീ ഗോക്കളോടുകൂടി അമറിക്കൊണ്ടുനടക്കുന്ന വൃഷഭത്തിനു സമാനമാകുന്നു. നീ വീര്യവർദ്ധകയാകുന്നു. അതിനാൽ നിൻെറ ശത്രു നിർവീര്യനായിത്തീരുന്നു. ഇന്ദ്രനു സമാനമായുള്ള നിൻെറ ശക്തി വീരന്മാർക്കു സഹനയോഗ്യമാകുന്നു.

3. ***വൃഷേവ യൂഥേ സഹസാ വിദാനോ ഗവ്യന്നഭി രുവ സന്ധനാജിത്,***
***ശൂചാ വിധ്യ ഹൃദയം പരേഷാം ഹിത്വാ ഗ്രാമാൻ പ്രച്യുതായന്തു ശത്രവഃ.***

പശുക്കളെ ആഗ്രഹിക്കുന്ന വൃഷഭം കൂട്ടത്തിൽ തിരിച്ചറിയപ്പെടുന്നതുപോലെ തന്നെ നീ ധനത്തെ വിജയിക്കുന്നതിനുള്ള ആശയാൽ ശബ്ദമുണ്ടാക്കുകയും ശത്രുക്കളുടെ ഹൃദയങ്ങളെ ദുഃഖത്താൽ പിളർക്കുകയും ചെയ്യൂ. അവർ പരാജിതരായി ഗ്രാമത്തെ ഉപേക്ഷിച്ചിട്ട് ഓടിപ്പോകട്ടെ.

4. ***സംജയൻ പൃതനാ ഊർധ്വമായുർഗൃഹ്യാ ഗൃഹ്ണാനോ ബഹുധാ വി ചക്ഷ്വ,***
***ദൈവീ വാചം ദുന്ദുഭ ആ ഗുരസ്വ വേധാഃ ശത്രുണാമുപ ഭരസ്വ വേദഃ.***

നീ സൈന്യങ്ങളെ നയിച്ചുകൊണ്ട് വിവിധപ്രകാരത്തിൽ ശബ്ദമുണ്ടാക്കുന്നവനും യുദ്ധത്തെ വിജയിക്കുന്ന വേധാവുമാകുന്നു. അതിനാൽ ദിവ്യമായ വാണിയെ ഉച്ചരിക്കുകയും ശത്രുക്കളുടെ ധനം എനിക്കായി തരുകയും ചെയ്യൂ.

5. ***ദുന്ദുഭേർവാചം പ്രയതാം വദന്തീമാശ്രുണ്വതീ നാഥിതാ ഘോഷബുദ്ധാ,***
***നാരീ പുത്രം ധാവതു ഹസ്തഗൃഹ്യാമിത്രീ ഭീതോ സമരേ വധാനാം.***

ദുന്ദുഭിയുടെ ഗർജ്ജനത്താൽ സചേതരായ ശത്രുക്കളുടെ സ്ത്രീകൾ യുദ്ധസ്ഥലത്തു സംഭവിച്ച ഹത്യകൾ കണ്ടു ഭയപ്പെട്ട് തങ്ങളുടെ പുത്രകരങ്ങൾ പിടിച്ച് യാചനയോടെ പലായനം ചെയ്യട്ടെ.

6. ***പൂർവോ ദുന്ദുഭേ പ്ര വദാസി വാചം ഭൂമ്യാഃ പൃഷ്ഠേ വദ രോചമാനഃ,***
***അമിത്രസേനാമഭിജഞ്ജഭാനോ ദ്യുമദ വദ ദുന്ദുഭേ സൂനൃതാവത്.***

ഹേ ദുന്ദുഭീ! നിൻെറ ധ്വനി ആദ്യമായി പുറപ്പെടുന്നു. അതിനാൽ ശത്രുസൈന്യങ്ങളെ നശിപ്പിക്കുകയും പൃഥ്വിയുടെമേൽ തൻെറ സത്യവചനങ്ങളെ വിതയ്ക്കുകയും ചെയ്യൂ.

7. ***അന്തരേമേ നഭസീ ഘോഷോ അസ്തു പൃഥക് തേ ധ്വനയോ യന്തു ശീഭം,***
***അഭി ക്രന്ദ സ്തനയോത്പിപാനഃ ശ്ലോകകൃന്മിത്രതൂര്യായസ്വർധീ.***

ഹേ ദുന്ദുഭീ! നിൻെറ ധ്വനികൾ ഭൂമിയുടേയും ദ്യോവിൻെറയും മധ്യേ അനേകരൂപങ്ങളിൽ പ്രസരിക്കട്ടെ. നിശ്ശബ്ദസമൃദ്ധമായി മിത്രങ്ങളിൽ ആവേശത്തെ പകരുന്നതിനായി ഉച്ചത്തിൽ ശബ്ദിക്കൂ.

8. ***ധീഭീഃ കൃതഃ പ്ര വാദാതി വാചമുദ്ധർഷയ സത്വനാമായുധാനി,***
***ഇന്ദ്രമേദീ സത്വനോ നി ഹ്വയസ്വ മിത്രൈരമിത്രാം അവ ജങ്ഘനീഹി.***

ഹേ ദുന്ദുഭീ! നീ ബുദ്ധിപൂർവ്വകമായി വായിക്കുന്നതിനാൽ സുന്ദരമായ ശബ്ദത്തെ പുറപ്പെടുവിക്കുന്നു. നീ ശക്തന്മാരുടെ കരങ്ങളെ ഉയർത്തി അവരെ ഹർഷിതരാക്കൂ. നീ വീരന്മാരെ ആഹ്വാനം ചെയ്തുകൊണ്ട് ഞങ്ങളുടെ മിത്രങ്ങൾ വഴിയായി ശത്രുക്കളെ നശിപ്പിക്കൂ. നീ ഇന്ദ്രൻെറ സ്നേഹപാത്രമാകുന്നു.

9. ***സംക്രന്ദനഃ പ്രവദാ ധൃഷ്ണുഷേണഃ പ്രവേദകൃദ് ബഹുധാ ഗ്രാമഘോഷീ, ശ്രേയീ വന ്വാനോ വായുനാനി വിദ്വാൻ കീർത്തി ബഹുഭ്യോ വി ഹര ദ്വിരാജേ.***
ഹേ ദുന്ദുഭീ! നീ ഗർജ്ജനശീലയും ഗ്രാമങ്ങളെ പ്രതിധ്വനിപ്പിക്കുന്നവളും ധനദാത്രിയും അതുപോലെ സൈന്യങ്ങളെ സാഹസികന്മാരാക്കിത്തീർക്കുന്നവളുമാകുന്നു.നീ കല്യാണകാരിണിയും ഉത്തമപുരുഷന്മാരെ അറിയുന്നവളുമാകുന്നു. ഈ രണ്ടു രാജാക്കന്മാരുടേയും മധ്യേ അനേകം വീരന്മാർക്ക് യശസ്സിനെ നൽകൂ.

10. ***ശ്രേയഃ കേതോ വസുജിത് സഹീയാൻത്സംഗ്രാമജിത് സംശിതോ ബ്രഹ്മണാസി,***
***അംശൂനിവ ഗ്രാധിഷവണേ അദ്വിർഗവ്യൻ ദുന്ദുഭേ fധി നൃത്യ വേദഃ.***
യുദ്ധം വിജയിപ്പിക്കുന്ന ഹേ ദുന്ദുഭി! നീ മംഗളകാരിണിയും ധനത്തെ ജയിക്കുന്നവളും മന്ത്രത്താൽ തീക്ഷ്ണമാകുന്നവളും ബലവതിയും ആകുന്നു. അധിഷവണകാലത്തിൽ പർവ്വതങ്ങൾ തങ്ങളുടെ ഖണ്ഡങ്ങളെ അമർത്തിക്കൊണ്ടു നൃത്തം ചെയ്യുന്നതുപോലെ നീ ശത്രുക്കളുടെ സമ്പത്തുകളുടെമേൽ ആധിപത്യം നിലനിർത്തി നൃത്തം ചെയ്യൂ.

11. ***ശത്രുഷാൺനീഷാഡഭിമാതിഷാഹോ ഗവേഷണഃ സഹമാന ഉദ്ഭിത്, വാഗ്വീവ മന്ത്രം പ്ര ഭരസ്വ വാചം സംഗ്രാമജിത്യായേ ഷമുദ് വദേഹ.***
നീ ശത്രുക്കളുമായി ഏറ്റുമുട്ടുന്ന വാണിയെ ഉയർത്തിനിർത്തുന്നവളായി ഗവേഷണം നടത്തുന്ന വാഗ്മികളായ പുരുഷന്മാർക്കു സമാനം യുദ്ധത്തിൽ വിജയിക്കുന്നവളായി ശബ്ദത്തെ നിറച്ചുകൊണ്ട് പ്രതിധ്വനിക്കൂ.

12. ***അച്യുതച്യുത് സമദോ ഗമിഷ്ഠോ മൃധോ ജേതാ പുര ഏതായോധ്യഃ, ഇന്ദ്രേണ ഗുപ്തോ വിദഥാ നിചിക്യദ്ധൃദ്ദ്യോതനീ ദ്വി ഷതാം യാഹി ശീഭം.***
ഹേ ദുന്ദുഭീ! നീ ഹർഷഭരിതനായി പിന്മാറുന്നില്ല. നീ മുന്നോട്ടുപോയി യോദ്ധാക്കളെ നയിക്കുന്നവളും യുദ്ധത്തെ വിജയിപ്പിക്കുന്നവളുമാകുന്നു. നീ ഇന്ദ്രനാൽ രക്ഷിക്കപ്പെടുന്നവളാണ്. അതിനാൽ ശത്രുക്കളുടെ ഹൃദയങ്ങളെ ജ്വലിപ്പിച്ചുകൊണ്ട് അവയെ പ്രാപിക്കൂ.

## സൂക്തം ഇരുപത്തിയൊന്ന്

(ഋഷി-വിശ്വാമിത്രൻ. ദേവത-ദുന്ദുഭി. ഛന്ദസ്സ്-പംക്തി. അനുഷ്ടുപ്.)

1. ***വിഹൃദയം വൈമനസ്യം വദാമിത്രേഷു ദുന്ദുഭേ, വിദ്വേഷം കശ്മശം ഭയമമിത്രേഷു നി ദധ്മസ്യവൈനാൻ ദുന്ദുഭേ ജഹി.***
ഹേ ദുന്ദുഭീ! നീ ശത്രുക്കളിൽ പരസ്പരവിദ്വേഷത്തെ ജനിപ്പിക്കൂ. ഞങ്ങൾ അവരിൽ വൈരഭാവത്തെ വിതയ്ക്കുവാനാഗ്രഹിക്കുന്നു. നീ അവരെ തിരസ്കരിച്ചുകൊണ്ട് നശിപ്പിക്കൂ.

2. ***ഉദ്വേപമാനാ മനസാ ചക്ഷുഷാ ഹൃദയേന ച, ധാവന്തു വിഭ്യതോf മിത്രാഃ പ്രത്രാസേനാജ്യേ ഹുതേ.***
ഞങ്ങളുടെ ശത്രുക്കൾ ഘൃതാഹുതിയാൽ കമ്പിതരാകുകയും മനസ്സ്, നേത്രം, ഹൃദയം ഇവ ഭയഭീതിപൂർണ്ണമാവുകയും ചെയ്തു പലായനം ചെയ്യട്ടെ.

3. ***വാനസ്പത്യഃ സംഭൃത ഉസ്രിയാമിർവിൾശ്വാഗോത്ര്യഃ,***
***പ്രത്രാസമമിത്രേ ഭ്യോ വദാജ്യേനാഭിധാരിതഃ.***

തടികൊണ്ടു നിർമ്മിച്ച ഹേ ദുന്ദുഭീ! നീ ചർമ്മമണ്ഡിതയാകുന്നു. നീ മേഘങ്ങൾക്കു സമാനയായി ഘോരശബ്ദത്തെ മുഴക്കുന്നു. നീ ഘൃതത്താൽ അഭിധാരിതയാണ്. നീ ത്രാസജനകമായ ശബ്ദത്താൽ ശത്രുക്കളെ പീഡിപ്പിക്കൂ.

4. ***യഥാ മൃഗാഃ സംവിജന്ത അരുണ്യാഃ പുരുഷാദധി,***
***ഏവാ ത്വം ദുന്ദുഭേ f മിത്രാനഭി ക്രന്ദ പ്ര ത്രാസയാഥോ ചിത്താനി മോഹയ.***

ഹേ ദുന്ദഭീ! വേട്ടക്കാരാൽ കാട്ടുമൃഗങ്ങൾ ഭയഭീതരായിരിക്കുന്നതുപോലെ നീ ഗർജ്ജനം ചെയ്തുകൊണ്ട് അവരുടെ മനസ്സിനെ മോഹവിവശമാക്കി ഭീതിയിൽ നിമഗ്നമാക്കൂ.

5. ***യഥാ വൃകാദജാവയോ ധാവന്തി വഹു ബിഭ്യതീഃ,***
***ഏവാ ത്വം ദുന്ദുഭേ മിത്രാനയി ക്രന്ദ പ്ര ത്രാസയാഥോചിത്താനി മാഹയ.***

ആടുകൾ ചെന്നായ്ക്കളെ ഭയപ്പെട്ടു പായുന്നതുപോലെ കടകട ശബ്ദം മുഴക്കി നീ അവരെ ഭയവിഹ്വലരാക്കൂ.

6. ***യഥാ ശ്യേനാത് പതത്രിണഃ സംവിജന്തേ അഹർദിവി***
***സിംഹസ്ത സ്തനഥോര്യഥാ,***
***ഏവാ ത്വം ദുന്ദുഭേ മിത്രാനയി ക്രന്ദ പ്ര ത്രാസയാഥോചിത്താനി മോഹയ.***

പരുന്തനാൽ പക്ഷികളും നിംഹത്താൽ എല്ലാ ജീവികളും ഭയഭീതരായിരിക്കുന്നതുപോലെതന്നെ നീ ശത്രുക്കളുടെ നേരെ ഗർജ്ജിച്ചുകൊണ്ട് അവരുടെ മനസ്സുകളെ വിചലിതമാക്കി ഭയപ്പെടുത്തുന്നവളാകൂ.

7. ***പരാമിത്രാൻ ദുന്ദുഭിനാ ഹരിണസ്യാജിനേന ച,***
***സർവേ ദേവാ അതിത്രസൻ യേ സംഗ്രാമസ്യേശതേ.***

യുദ്ധത്തിൻെറ സ്വാമിയായ ദേവത ഹരിണചർമ്മത്താൽ ആഛാദിതമായ ദുന്ദുഭിവഴിയായി ഭയചകിതരാക്കി പരാജയപ്പെടുത്തിയിരിക്കുന്നു.

8. ***യൈരിന്ദ്രഃപ്രകീഡതേ പദ്ഘോഷൈശ്ഛായയാ സഹ,***
***തൈരമിത്രാസ്ത്രസന്തു നോ f മീ യേ യൻത്സ്യനോകശ!***

യാതൊരു കൗശലത്താൽ ഇവരെ അമർച്ച വരുത്തിയോ അവയാൽ ഞങ്ങളുടെ സേനായുക്തനായ ശത്രു ഭയപ്പെടട്ടെ.

9. ***ജ്യാഘോഷാ ദുന്ദുഭയോ f ഭി ക്രോശന്തു യാ ദിശഃ,***
***സേനാഃ പരാജിതാ യതീരമിത്രാണാമനീകശ.***

ശത്രുക്കളുടെ സേനകൾ പരാജയമടഞ്ഞ് ഏതൊരു ദിക്കിലേയ്ക്ക് പലായനം ചെയ്തുകൊണ്ടിരിക്കുന്നുവോ ആ ഭാഗത്ത് നമ്മുടെ ദുന്ദുഭിയുടേയുംപെരുമ്പറയുടേയും ശബ്ദങ്ങൾ ഒന്നായിച്ചേർന്ന് ഘോരഗർജ്ജനം ചെയ്യട്ടെ.

10. ***ആദിത്യ ചക്ഷുരാ ദത്സ്വ മരീചീയോ f നു ധാവത,***
***പത്സാങ്ഗിനോരാ സജന്തു വിഗതേ ബാഹുവീര്യേ.***

ഹേ സൂര്യാ! ശത്രുക്കളുടെ നയനശക്തിയെ തിരിച്ചെടുക്കൂ. ഹേ കിരണങ്ങളേ! നിങ്ങൾ ശത്രുക്കളുടെ പൃഷ്ഠഭാഗത്തേയ്ക്കു മാറൂ. ശത്രുക്കളുടെ ഭുജബലം ക്ഷീണിച്ചുകഴിയുമ്പോൾ അവരുടെ പാദങ്ങളിലെ ചെരുപ്പുകൾ പോലും അവർക്ക് സഹകരണം നൽകാതിരിക്കണേ.

11. ***യൂയമുഗ്രാ മരുതഃ പൃശ്നിമാതര ഇന്ദ്രേണ യുജാ പ്ര മൃണീത ശത്രൂൻ,***
***സോമോ രാജാ വരുണോ രാജാ മഹാദേവ ഉത മൃത്യുരിന്ദ്രഃ.***

ഹേ മാരുതാ! നീ ഉഗ്രകർമ്മാവാകുന്നു. രാജാ സോമൻ, വരുണൻ, മഹാദേവൻ, മൃത്യു, ഇന്ദ്രൻ ഇവരോടു ചേർന്നുനിന്നുകൊണ്ട് ശത്രുക്കളെ മർദ്ദനം ചെയ്യണേ.

12. ***ഏതാ ദേവസേനാഃ സൂര്യകേതവഃ സചേതസഃ,***
***അമിത്രാൻ നോ ജയന്തു സ്വാഹാ.***
സമാനഹൃദയത്തോടുകൂടിയവരും സൂര്യൻെറ പതാകയെ ധരിച്ചിരിക്കുന്നവരുമായ ദേവസേനകൾ നമ്മുടെ ശത്രുക്കളുടെമേൽ വിജയം പ്രാപിക്കണേ. ഈ ആഹുതി സ്വീകാര്യയോഗ്യമാകണേ.

**അനുവാകം അഞ്ച്**

സൂക്തം ഇരുപത്തിരണ്ട്

(ഋഷി-ഭൃഗ്വംഗിരസ്. ദേവത-തക്മനാശനൻ. ഛന്ദസ്സ്-ത്രിഷ്ടുപ്, അനുഷ്ടുപ്, ബൃഹതി.)

1. ***അഗ്നിസ്തക്മാനമപ ബാധതാമിതഃ സോമോ ഗ്രാവാ വരുണഃ പുതദക്ഷാഃ,***
***വേദിർബർഹിഃ സമിധഃ ശോശുചാനാ അപ ദ്വേഷാംസ്യമുയാ ഭവന്തു.***
അഗ്നി, സോമൻ, ഇന്ദ്രൻ, വരുണൻ, വേദി, സമിത്ത് ഇവ പ്രോജ്ജ്വലിതരായി ജ്വരത്തെ തടയുകയും ഞങ്ങളുടെ ശത്രുക്കളെ ഇവിടെ നിന്നും പലായനം ചെയ്യിക്കുകയും ചെയ്യണേ.

2. ***അയം യോ വിശ്വാൻ ഹരിതാൻ കൃണോഷ്യുച്ഛോചയന്നഗ്നിരിവാഭിദുന്വന,***
***അധാ ഹി തക്മന്നരസോ ഹി ഭൂയാ അധാന്യ ങ്ധാരാങ് വാ പരേഹി.***
ഹേ ജ്വരമേ! നീ ശരീരത്തെ നശിപ്പിക്കുന്നതാകുന്നു. നീ എല്ലാ മനുഷ്യരേയും അഗ്നിക്കുതുല്യം വേദനപ്പെടുത്തി ഹരിതവർണ്ണത്തോടുകൂടിയവരാക്കി ത്തീർക്കുന്നു. അതിനാൽ നീ തിരസ്കൃതവും ബലഹീനവും അധമവും ആയിത്തീരട്ടെ.

3. ***യഃ പരുഷഃ പൗരുഷേയോ f വധ്വംസ ഇവാരുണഃ,***
***തക്മാനം വിശ്വധാവീര്യാധരാഞ്ചം പരാ സുവാ.***
യാതൊന്ന് കഠോരമായ അധ്വംസത്തിന് സമാനം ചുവപ്പ് വർണ്ണത്തോടുകൂടി യതായിരിക്കുന്നുവോ അങ്ങനെയുള്ള ജ്വരത്തെ ഹേ ശക്തമാനായവനേ! നീ ദൂരെ മാറ്റിക്കളയണേ.

4. ***അധരാഞ്ചം പ്ര ഹിണോമി നമഃ കൃത്വാ തക്മനേ,***
***ശകുംഭരസ്യ മുഷ്ടിഹാ പുനരേതു മഹാവൃഷാൻ.***
ഞാൻ ജ്വരത്തെ പ്രണമിക്കുന്നു. അതിനെ നിമ്നസ്ഥാനങ്ങളിലേയ്ക്കു പോകുവാൻ ഞാൻ പ്രേരിപ്പിക്കുന്നു. മുഷ്ടിപ്രഹരസമാനമായ ജ്വരംമഹത്തായ വർഷത്തെ വീണ്ടും പ്രാപിക്കണേ.

5. ***ഓകോ അസ്യ മൂജവന്ത ഓകോ അസ്യ മഹാവൃഷാഃ,***
***യാവജ്ജാതസ്തക്മംസ്താവനസി ബൽഹികേഷു ന്യോചരഃ.***
ജ്വരത്തിൻെറ സ്ഥാനം മുഞ്ഞപുല്ലുകൾ നിറഞ്ഞിട്ടുള്ള സ്ഥലമാകുന്നു. അധികമായി വീര്യത്തെ വർഷിപ്പിക്കുന്ന പുരുഷൻ ഇതിൻെറ ആവാസരൂപമാകുന്നു. ഹേ തക്മൻ! ബാൽഹികത്തിൽ നീ എത്രമാത്രമുണ്ടായിരിക്കുവോ അത്രമാത്രം യോജിച്ചിരിക്കുന്നു.

6. ***തക്മൻ വ്യാല വി ഗദ വ്യംഗ ഭൂരി യാവയ,***
***ദാസീം നിഷ്ടക്വരീമിച്ഛ താം വജ്രേണ സമർപയ.***
ജീവനെ സർപ്പത്തിനു തുല്യം ഉപദ്രവിക്കുന്ന ജ്വരമേ! നീ മോഷ്ടിക്കുന്ന ദാസിയുടെ വജ്രരൂപത്തോടു ചേർന്ന് ഞങ്ങളിൽനിന്നു ദൂരെപ്പോകൂ.

7. ***തക്മൻ മുജവതോ ഗച്ഛ ബൽഹികാൻ വാ പരസ്തരാം,***
***ശൂദ്രാമിച്ഛ പ്രഫർവ്യം താം തക്മൻ വീവ ധൂനുഹി.***
ഹേ ജ്വരമേ! നീ ജീവിതത്തെ ദുഃഖമയമാക്കുന്നതാകുന്നു. നീ മുഞ്ഞപ്പുല്ലുകൾ

നിറഞ്ഞ പ്രദേശത്തേക്കോ "വഹ്ലിക" പ്രദേശത്തേക്കോ അഥവാ അതിലും അകലത്തേക്കോ മാറിപ്പോകൂ. ഹേ തക്മൻ! നീ ആദ്യാവസ്ഥയോടുകൂടിയ ശൂദ്രസ്ത്രീയുമായി യോജിച്ച് അവളെത്തന്നെ പ്രകമ്പനം കൊള്ളിക്കൂ.

8. ***മഹാവൃഷാൻ മൂജവതോ ബന്ധ്വദ്ധി പരേത്യ,***
***പ്രൈതാനി തക്മനേ ബ്രൂ മോ അന്യക്ഷേത്രാണി വാ ഇമാ.***
ഞങ്ങൾ മുഞ്ഞപ്പുല്ലുകൾ നിറഞ്ഞതോ മഹാവൃദ്ധിയുക്തമായതോ ആയ സ്ഥാനത്തേക്കു പോകുന്നതിനു ജ്വരത്തോടു പറയുന്നു. നീ അവിടെച്ചെന്ന് പദാർത്ഥങ്ങളെ ഭക്ഷിക്കൂ.

9. ***അന്തക്ഷേത്രേ ന രമസേ വശീ സൻ മൃഡയാസി നഃ,***
***അഭൂദു പ്രാഥസ്തക്മാ സ ഗമിഷ്യതി ബൽഹികാൻ.***
ജ്വരം ഞങ്ങളിൽ നിന്നും മറ്റുസ്ഥലങ്ങളിലേക്കു മറയുന്നു.നീ മറ്റു രംഗങ്ങളിലായി രമിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ ഞങ്ങൾക്ക് സുഖം പ്രദാനം ചെയ്യൂ.

10. ***യത് ത്വം ശീതോ f ഥോ രൂരഃസഹ കാസാവേപയഃ,***
***ഭീമാസ്തേ തക്മൻ ഹേതയസ്താഭി സ്മപരി വൃങ്ഗിധിനഃ.***
നീ ശീതത്തോടുകൂടിവരുന്ന ജ്വരമാകുന്നു. നീ കാസത്തോടൊത്ത് കമ്പനം ഉളവാക്കുന്നു. നിൻെറ ഈ ഭയങ്കരമായ ആയുധത്തോടുകൂടി ഞങ്ങളിൽ നിന്നും അകന്നുപോകൂ.

11. ***മാസ്മൈതാൻത്സഖീൻ കുരുഥാ ബലാസം കാസമുദ്യുഗം,***
***മാ സ്മാതോ fർവാഞൈ പുനസ്തത് ത്വാ തക്മന്നുപബ്രുവേ.***
ഹേ ശീതജ്വരമേ! നീ ജലദോഷത്തോടും ശക്തിയെ ക്ഷയിപ്പിക്കുന്ന രോഗത്തോടുംകൂടി ഞങ്ങളുടെ മിത്രമായിത്തീരാതിരിക്കട്ടെ. ആ സ്ഥാനത്തുനിന്നും ഇവിടേക്കു വരാതിരിക്കുവാൻ ഞാൻ വീണ്ടും വീണ്ടും നിന്നോടു പറയുന്നു.

12. ***തക്മൻ ഭ്രാത്രാ ബലാസേന സ്വസ്രാ കാസികയാസഹ,***
***പാപ്മാ ഭ്രാതൃവ്യേണ സഹ ഗച്ഛാമുമരണം ജനം.***
ഹേ തക്മൻ! ശക്തിയെ ക്ഷയിപ്പിക്കുന്ന രോഗരൂപം നിൻെറ സഹോദരനും ചുമ നിൻെറ സഹോദരിയും പാപം നിൻെറ മരുമകനും ആകുന്നു. ഇവരോടൊത്ത് നീ ദുഷ്ടപുരുഷനെ പ്രാപിക്കുന്നു.

13. ***തൃതീയകം വിതൃതീയം സദന്ദിമുത ശാരദം,***
***തക്മാനം ശീതം രൂരം ഗ്രൈഷ്മം നാശയ വാർഷികം.***
ഹേ ദേവാ! വർഷകാലത്തിലും ശരത്തിലും ഗ്രീഷ്മത്തിലുമുണ്ടാകുന്ന ശീതജ്വരത്തെ നശിപ്പിക്കണേ.

14. ***ഗന്ധാരിഭ്യോ മൂജവദ്ഭ്യോങ്ഖേഭ്യോ മഗധേഭ്യഃ,***
***പ്രൈഷ്യൻ ജനമിവ ശേവധിം തക്മാനം പരി ദദ്യസി.***
മുഞ്ഞപ്പുല്ലിനാൽ യുക്തമായ അംഗം, മഗധം, ഗാന്ധാരം ഈ ദേശങ്ങളിലേക്ക് കഷ്ടപ്പെടുത്തുന്ന രോഗങ്ങളെ പലായനം ചെയ്യിച്ചുകൊണ്ട് മനുഷ്യരെ ഞങ്ങൾ സൗഖ്യമുള്ളവരാക്കുന്നു.

**സൂക്തം ഇരുപത്തിമൂന്ന്**
(ഋഷി–കണ്വൻ. ദേവത–ഇന്ദ്രാദികൾ. ഛന്ദസ്സ്–അനുഷ്ടുപ്.)

1. ***ഓതേ മേ ദ്യാവാപൃഥിവീ ഓതാ ദേവീ സരസ്വതീ,***
***ഓതോ മ ഇന്ദ്രശ്ചാഗ്നിശ്ച ക്രിമി ജംഭയതാമിതി.***
ദ്യോവ്, പൃഥ്വി, സരസ്വതി, ഇന്ദ്രൻ, അഗ്നി ഇവർ എന്നിൽ മേളിച്ചിരിക്കുന്നു. അവർ എൻെറ അണുക്കളെ നശിപ്പിക്കാതിരിക്കട്ടെ.

2. ***അസ്യേന്ദ്ര കുമാരസ്യ ക്രിമീൻ ധനപതേ ജഹി,***
***ഹതാ വിശ്വാ അരാതയഉഗ്രേണ വവസാ മമ.***

ഐശ്വര്യവാനായ ഹേ ഇന്ദ്രാ! ഈ കുമാരന്റെ ശത്രുക്കളായ ക്രിമികളെ എന്റെ ഉഗ്രവചനങ്ങളാൽ നിങ്ങൾ നശിപ്പിക്കണേ.

3. ***യോ അക്ഷ്യൗ പരിസർപതീ യോ നാസേ പരിസർപതി,***
***ദതാം യോ മധ്വം ഗച്ഛതി തം ക്രിമിം ജംഭയാമസി.***
നയനങ്ങളിൽ കറങ്ങുന്ന, നാസികയിൽ ജീവിക്കുന്ന, ദന്തങ്ങളിൽ വസിക്കുന്ന കൃമികളെ ഞങ്ങൾ നശിപ്പിക്കുന്നു.

4. ***മരൂപൗ ദ്വൗ വിരൂപൗ ദ്വൗ കൃഷ്ണൗ രോഹിതൗ ദ്വൗ,***
***ബഭ്ര ശ്ച ബഭ്രുകർണശ്ച ഗൃധ്രഃ കോകശ്ച തേ ഹതാഃ.***
രണ്ടെണ്ണം ഏകരൂപത്തോടുകൂടിയ, രണ്ടെണ്ണം വികടരൂപത്തോടുകൂടിയ, രണ്ടെണ്ണം രക്തവർണ്ണത്തോടു കൂടിയ, ഒന്ന് കാക്കിവർണ്ണയുക്തമായ, ഒന്ന് കാക്കിവർണ്ണമായ ചെവിയോടുകൂടിയ, ഒന്ന് ഗൃധ്രനാമത്തോടുകൂടിയ, ഒന്ന് കോകനാമത്തോടുകൂടിയ എല്ലാ കീടങ്ങളും മന്ത്രത്തിന്റെ ശക്തിയാൽ നാശത്തെ പ്രാപിക്കട്ടെ.

5. ***യേ ക്രിമയഃ ശിതികക്ഷാ യേ കൃഷ്ണാ ശിതി ബാവഹഃ,***
***യേ കേ ച വിശ്വരൂപാസ്താൻ ക്രിമീൻ ജംഭയാമസി.***
തീക്ഷ്ണമായ കുക്ഷിയോടുകൂടിയ, തീക്ഷ്ണമായ ഭുജങ്ങളോടുകൂടിയ, കറുത്തതും അനേകം രൂപങ്ങളോടുംകൂടിയ കീടങ്ങളെ നാം മന്ത്രബലത്താൽ നശിപ്പിക്കുന്നു.

6. ***ഉത് പുരസ്താത് സൂര്യ ഏതി വിശ്വദൃഷ്ടോ അദൃഷ്ടഹാ,***
***ദൃഷ്ടാംശ്ച ഘ്നന്നദൃഷ്ടാംശ്ച സർവാംശ്ച പ്രമൃണൻ ക്രിമീൻ.***
എല്ലാ ജീവികൾക്കുംവേണ്ടി ദർശനീയനായ സൂര്യൻ അദൃശ്യങ്ങളായ കീടങ്ങളെ നശിപ്പിക്കുന്നു. അദ്ദേഹം ദൃശ്യങ്ങളും അദൃശ്യങ്ങളുമായ എല്ലാ ക്രിമികളെയും നശിപ്പിച്ചുകൊണ്ട് പൂർവദിക്കിൽനിന്നും ഉദിച്ചുകൊണ്ടിരിക്കുന്നു.

7. ***യേവാഷാസഃ കഷ്കഷാസ ഏജത്കാഃ ശിപവിത്നുകാഃ,***
***ദൃഷ്ടശ്ച ഹന്യതാം ക്രിമിരുതാദൃഷ്ടശ്ച ഹന്യതാം.***
ദ്രുതഗാമികളും സന്താപപ്രദരും കമ്പനം ചെയ്യിക്കുന്നവയുമായ തീക്ഷ്ണ കീടങ്ങളേയും ദൃശ്യവും അദൃശ്യവുമായ എല്ലാത്തിനേയും നീ മന്ത്രശക്തിയാൽ നശിപ്പിക്കൂ.

8. ***ഹതോ യേവാഷഃ ക്രമീണാം ഹതോ നദനിമോത,***
***സർവാൻ നി മഷ്മഷാകര ദൃഷദാ ഖല്വാംഇവ.***
ദ്രുതഗാമിയായ കൃമി മന്ത്രശക്തിയുടെ നാശം പ്രാപിച്ചിരിക്കുന്നു. ആട്ടുകല്ലിൽ ധാന്യങ്ങൾ പൊടിക്കപ്പെടുന്നതുപോലെ ഈ കീടങ്ങളെ ഞാൻ ധൂളിയാക്കിയിരിക്കുന്നു.

9. ***ത്രശീർഷാണം ത്രികകുദം ക്രിമിം സാരഗമർജുനം,***
***ശൃണാമ്യയസ്യ പൃഷ്ടീരപി വൃശ്ചാമി യച്ഛിരഃ.***
മൂന്നു ശിരസ്സുകളും മൂന്നു ചുമലുകളും ധവളവർണ്ണവും ശ്വേതവർണ്ണവും ചേർന്നുള്ള കൃമികളെ മന്ത്രശക്തിയാൽ നശിപ്പിച്ചുകൊണ്ട് ഞാൻ അവയുടെ ശിരസ്സുകളും നാഡികളും ഉന്മൂലനം ചെയ്യുന്നു.

10. ***അത്രിവദ് വഃ ക്രിമയോ ഹന്തി കണ്വവജ്ജമദഗ്നിവത്,***
***അഗസ്ത്യസ്യ ബ്രഹ്മണാ സം പിനഷ്മ്യഹം ക്രിമീൻ.***
അത്രി, കണ്വൻ, ജമദഗ്നി മുതലായ മഹർഷിമാർ മന്ത്രശക്തിയാൽ നിങ്ങളെ എങ്ങനെ നശിപ്പിച്ചിരുന്നുവോ അങ്ങനെതന്നെ ഞാനും ചെയ്യുന്നു. അഗസ്ത്യന്റെ മന്ത്രശക്തിയാൽ ഞാൻ നിങ്ങളെ ഹനിക്കുന്നു.

11. ***ഹതോ രാജാ ക്രിമീണാമുതൈഷാം സ്ഥപതിർഹതഃ,***
***ഹതോ ഹതമാതാ ക്രിമിർഹതഭ്രാതാ ഹതസ്വസാ.***
കൃമികളുടെ രാജാവും മന്ത്രിയും നമ്മുടെ മന്ത്രത്താലും ഔഷധത്താലും

നശിച്ചുകഴിഞ്ഞു. കൃമികളുടെ മാതാവ്, പിതാവ്, സഹോദരൻ, സഹോദരീ സഹിതം കുടുംബം മുഴുവൻ പൂർണ്ണമായ നാശം പ്രാപിച്ചിരിക്കുന്നു.

12. ***ഹതാസോ അസ്യ വേശസോ ഹതാസഃ പരിവേശസഃ,***
***അഥോ യേ ക്ഷുല്ലാകാഇവ സർവേ തേ ക്രിമയോ ഹതാഃ.***

ഇവയുടെ നിവാസസ്ഥാനം നശിച്ചിരിക്കുന്നു. ബീജരൂപത്തിലുള്ള ചെറു കീടങ്ങളും നശിച്ചിരിക്കുന്നു.

13. ***സർവേഷാം ച ക്രിമീണാം സർവാസാം ച ക്രിമീണാം,***
***ഭിനദ്മദൃശ്മനാ ശിരോ ദഹാമൃഗ്നിനാ മുഖം.***

ആണും പെണ്ണുമായ എല്ലാ കൃമികളേയും കല്ലിനാൽ നശിപ്പിച്ച് ഞാൻ അവയുടെ മുഖം അഗ്നിയിൽ ദഹിപ്പിക്കുന്നു.

**സൂക്തം ഇരുപത്തിനാല്**

(ഋഷി-അഥർവൻ. ദേവത-സവിതാവ്. ഛന്ദസ്-ശക്വരി. ജഗതി)

1. ***സവിതാ പ്രസവാനാമധിപതിഃ സഃ മാവതു,***
***അസ്മിൻ ബ്രഹ്മണ്യസ്മിൻ കർമണ്യസ്യാം പുരോധായാ മസ്യാം***
***പ്രതിഷ്ഠായാമസ്യാം ചിത്യാമസ്യാമാകുത്യാമസ്യാ***
***മാശിഷ്യസ്യാംദേവഹൂത്യാം സ്വാഹാ.***

ജന്മമെടുത്തിട്ടുള്ള എല്ലാ വസ്തുക്കളുടേയും അധിപതി സൂര്യനാകുന്നു. അവൻ വേദോക്ത കർമ്മത്തിൽ പ്രതിഷ്ഠയും സങ്കൽപത്തിൽ ദേവാഹ്വാനവും അതുപോലെ ആശീർവാദാത്മകങ്ങളായ കർമ്മങ്ങളിൽ എൻെറ രക്ഷകനുമാകണേ.

2. ***അഗ്നിവനസ്പതീനാമാധിപതിഃ സ മാവതു,***
***അസ്മിൻ ബ്രഹ്മണ്യസ്മിൻ കർമണ്യസ്യാം പുരോധായാമസ്യാം***
***പ്രതിഷ്ഠായാമസ്യാം ചിത്യാമസ്യാമാകുത്യാമസ്യാ***
***മാശിഷ്യസ്യാം ദേവഹൂത്യാം സ്വാഹാ.***

വനസ്പതിയുടെ സ്വാമിയായ അഗ്നിപൗരോഹിത്യത്തിൻെറ വേദോക്തമായ കർമ്മം, പ്രതിഷ്ഠ, സങ്കൽപം, ദേവാഹ്വാനം, ആശീർവാദം മുതലായവയിൽ എന്നെ രക്ഷിക്കണേ.

3. ***ദ്യാവാപൃഥിവീ ദാതൄണാമധിപത്നീ തേ മാവതാം,***
***അസ്മിൻ ബ്രഹ്മണ്യസ്മിൻ കർമണ്യസ്യാം പുരോധായാ***
***മസ്യാം പ്രതിഷ്ഠായാമസ്യാം ചിത്യാമസ്യാമാകൂത്യാമസ്യാ***
***മാശിഷ്യസ്യാം ദേവഹൂത്യാം സ്വാഹാ.***

ദാതാവിൻെറ സ്വാമിയായ ദ്യോവും പൃഥ്വിയും വേദോക്തകർമ്മവും പ്രതിഷ്ഠയും സങ്കൽപവും ദേവാഹ്വാനവും ആശീർവാദം തുടങ്ങിയ കർമ്മങ്ങളിൽ രക്ഷകനായിരിക്കണേ.

4. ***വരുണോ f പാമധിപതിഃ സ മാവതു,***
***അസ്മിൻ ബ്രഹ്മണ്യസ്മിൻ കർമണ്യസ്യാം പുരോധായാ-***
***മസ്യാം പ്രതിഷ്ഠായാമസ്യാം ചിത്യാമസ്യാമാകുത്യാമസ്യാ***
***മാശിഷ്യസ്യാം ദേവഹൂത്യാം സ്വാഹാ.***

ജലത്തിൻെറ അധിപതിയായ വരുണൻ ഈ വേദോക്തമായ കർമ്മം, പ്രതിഷ്ഠ, സങ്കൽപം, ദേവാപാസന ആശീർവാദം മുതലായ കർമ്മങ്ങളിൽ എന്നെ രക്ഷിക്കുന്നവനായിരിക്കണേ.

5. ***മിത്രാവരുണൗ വൃഷ്ട്യാധിപതി തൗ മാവതാം,***
***അസ്മിൻ ബ്രഹ്മണ്യസ്മിൻ കർമണ്യസ്യാം പുരോധായാ-***
***മസ്യാം പ്രതിഷ്ഠായാമസ്യാം ചിത്യാമസ്യാമാകുത്യാമസ്യാ-***
***മാശിഷ്യസ്യാം ദേവഹൂത്യാം സ്വാഹാ.***

പർവ്വതങ്ങളുടെ സ്വാമിയായ മരുദ്ഗണം, ഈ പൗരോഹിത്യത്തിൻെറ വേദോക്തങ്ങളായ കർമ്മങ്ങൾ, പ്രതിഷ്ഠ, ചേതന, സങ്കല്പം, ദേവാപാസന, ആശീർവാദം മുതലായ കർമ്മങ്ങളാൽ എൻെറ സംരക്ഷകനായിരിക്കണേ.

6. ***മരുതഃ പർവതാനാമധിപതയസ്തേ മാവന്തു,***
***അസ്മിൻ ബ്രഹ്മണ്യസ്മിൻ കർമണ്യസ്യാം പുരോധായാ-***
***മസ്യാം പ്രതിഷ്ഠായാമസ്യാം ചിത്യാമസ്യാമാകുത്യാമസ്യാ-***
***മാശിഷ്യസ്യാം ദേവഹൂത്യാം സ്വാഹാ.***

വൃഷ്ടിയുടെ സ്വാമിയായ മിത്രാവരുണന്മാർ എൻെറ ഈ വേദോക്ത മായ പ്രതിഷ്ഠ, ചേതന, സങ്കല്പം, ദേവോപാസന, ആശീർവാദം മുത ലായ കർമ്മങ്ങളാൽ എൻെറ സംരക്ഷകനായിരിക്കണേ.

7. ***സോമോ വീരുധാമധിപതിഃ സ മാവതു,***
***അസ്മിൻ ബ്രഹ്മണ്യസ്മിൻ കർമണ്യസ്യാം പുരോധായാ-***
***മസ്യാം പ്രതിഷ്ഠായാമസ്യാം ചിത്യാമസ്യാമാകുത്യാമസ്യാ-***
***മാശിഷ്യസ്യാം ദേവഹൂത്യാം സ്വാഹാ.***

ലതയുടെ സ്വാമിയായ സോമൻ ഈ വേദോക്തങ്ങളായ പ്രതിഷ്ഠ, ചേതന, സങ്കല്പം, ദേവാരാധന, ആശീർവാദം മുതലായ കർമ്മങ്ങളിൽ എന്നെ രക്ഷിക്കണേ.

8. ***വായുരന്തരിക്ഷസ്യാധിപതിഃ സ മാവതു,***
***അസ്മിൻ ബ്രഹ്മണ്യസ്മിൻ കർമണ്യസ്മിൻ കർമണ്യാസ്യാം***
***പുരോധായമസ്യാം പ്രതിഷ്ഠായമസ്യാം ചിത്യാമസ്യാമാ***
***കുത്യാമസ്യാമാകൂത്യാമസ്യാമാശിഷ്യസ്യാം ദേവഹൂത്യാം സ്വാഹാ.***

അന്തരീക്ഷത്തിൻെറ അധിപതിയായ വായു എൻെറ ഈ വേദോക്ത കർമ്മങ്ങളായ പ്രതിഷ്ഠ, ചിതി, സങ്കല്പം, ദേവാരാധന, ആശീർവാദം മുതലായ കർമ്മങ്ങളാൽ എൻെറ രക്ഷകനായിരിക്കണേ.

9. ***സൂര്യശ്ചക്ഷുഷാമധിപതിഃ സ മാവതു,***
***അസ്മിൻ ബ്രഹ്മണ്യസ്മിൻ കർമണ്യസ്യാം പുരോധായാ-***
***മസ്യാം പ്രതിഷ്ഠായാമസ്യാം ചിത്യാമസ്യാമാകുത്യാമസ്യാ-***
***മാശിഷ്യസ്യാം ദേവഹൂത്യാം സ്വാഹാ.***

ചക്ഷുസ്സിൻെറ അധിപതിയായ സൂര്യൻ എൻെറ ഈ വേദോക്തകർമ്മങ്ങ ളായ പ്രതിഷ്ഠ, സങ്കല്പം, ദേവാരാധന, ആശീർവാദം ആദിയായ കർമ്മ ങ്ങളിൽ എന്നെ രക്ഷിക്കട്ടെ.

10. ***ചന്ദ്രമാ നക്ഷത്രാണാമധിപധിപതിഃ സ മാവതു,***
***അസ്മിൻ ബ്രഹ്മണ്യസ്മിൻ കർമണ്യസ്യാം പുരോധായാ-***
***മസ്യാം പ്രതിഷ്ഠായാമസ്യാം ചിത്യാമസ്യാമാകുത്യാമസ്യാ-***
***മാശിഷ്യസ്യാം ദേവഹൂത്യാം സ്വാഹാ.***

നക്ഷത്രങ്ങളുടെ സ്വാമിയായ ചന്ദ്രിക എൻെറ ഈ വേദോക്തമായ പ്രതിഷ്ഠ, സങ്കല്പം, ദേവാരാധന, ആശീർവാദം മുതലായ കർമ്മങ്ങളിൽ എന്നെ രക്ഷിക്കട്ടെ.

11. ***ഇന്ദ്രോ ദിവോഽധിപതിഃ സ മാവതു,***
***അസ്മിൻ ബ്രഹ്മണ്യസ്മിൻ കർമണ്യസ്യാം പുരോധായാ-***
***മസ്യാം പ്രതിഷ്ഠായമസ്യാം ചിത്യാമസ്യാമാകുത്യാമസ്യാ-***
***മാശിഷ്യസ്യാം ദേവഹൂത്യാം സ്വാഹാ.***

സ്വർഗ്ഗത്തിൻെറ രാജാവായ ഇന്ദ്രൻ എൻെറ ഈ വേദോക്തകർമ്മങ്ങളായ പ്രതിഷ്ഠ, സങ്കല്പം, ചൈതന്യം, ദേവോപാസന, ആശീർവാദം മുതലായ കർമ്മങ്ങളിൽ രക്ഷകനായിരിക്കണേ.

12. ***മരുതാംപിതാ പശുനാമധിപതിഃ സ മാവതു,***
***അസ്മിൻ ബ്രഹ്മണ്യസ്മിൻ കർമണ്യസ്യാം പുരോധായാ-***
***മസ്യാം പ്രതിഷ്ഠായാമസ്യാം ചിത്യാമസ്യാമാകുത്യാമസ്യാ-***
***മാശിഷ്യസ്യാം ദേവഹൂത്യാം സ്വാഹാ.***

മൃഗങ്ങളുടെ സ്വാമി മരുദ്ഗണങ്ങളുടെ പിതാവാകുന്നു. അവർ എൻെറ വേദോക്തങ്ങളായ പ്രതിഷ്ഠ, സങ്കല്പം, ദേവോപാസന, ആശീർവാദം മുതലായ കർമ്മങ്ങളുടെ രക്ഷകനായിരിക്കണേ.

13. ***മൃത്യുഃ പ്രജാനാമധിപതിഃ സ മാവതു,***
***അസ്മിൻ ബ്രഹ്മണ്യസ്മിൻ കർമണ്യസ്യാം പുരോധായാ-***
***മസ്യാം പ്രതിഷ്ഠായാമസ്യാം ചിത്യാമസ്യാമാകുത്യാമസ്യാ-***
***മാശിഷ്യസ്യാം ദേവഹൂത്യാം സ്വാഹാ.***

പ്രജാസ്വാമിനി മൃത്യു എൻെറ വേദോക്തപ്രതിഷ്ഠ, ചൈതന്യം, സങ്കല്പം, ദേവോപാസന, ആശീർവാദം മുതലായ കർമ്മങ്ങളെ സംരക്ഷിക്കണേ.

14. ***യമഃ പിതൃണാമധിപതിഃ സ മാവതു,***
***അസ്മിൻ ബ്രഹ്മണ്യസ്മിൻ കർമണ്യസ്യാം പുരോധായാ-***
***മസ്യാം പ്രതിഷ്ഠായാമസ്യാം ചിത്യാമസ്യാമാകുത്യാമസ്യാ-***
***മാശിഷ്യസ്യാം ദേവഹൂത്യാം സ്വാഹാ.***

പിതൃക്കളുടെ സ്വാമി ഈ വേദോക്തമായ പ്രതിഷ്ഠ, സങ്കല്പം, ദേവാരാധന, ആശീർവാദം മുതലായ കർമ്മങ്ങളാൽ എൻെറ സംരക്ഷകനായിരിക്കണേ.

15. ***പിതരഃ പരേ തേ മാവന്തു,***
***അസ്മിൻ ബ്രഹ്മണ്യസ്മിൻ കർമണ്യസ്യാം പുരോധായാ-***
***മസ്യാം പ്രതിഷ്ഠായാമസ്യാം ചിത്യാമസ്യാമാകുത്യാമസ്യാ-***
***മാശിഷ്യസ്യാം ദേവഹൂത്യാം സ്വാഹാ.***

ഏഴു തലമുറകൾക്കു മുൻപുള്ള പിതൃക്കൾ ഈ വേദോക്തമായ പ്രതിഷ്ഠ, സങ്കല്പം, ദേവാരാധന, ആശീർവാദം മുതലായ കർമ്മങ്ങളിൽ എൻെറ രക്ഷകന്മാരായിരിക്കട്ടെ.

16. ***തതാ അവരേ തേ മാവന്തു,***
***അസ്മിൻ ബ്രഹ്മണ്യസ്മിൻ കർമണ്യസ്യാം പുരോധായാ-***
***മസ്യാം പ്രതിഷ്ഠായാമസ്യാം ചിത്യാമസ്യാമാകുത്യാമസ്യാ-***
***മാശിഷ്യസ്യാം ദേവഹൂത്യാം സ്വാഹാ.***

സുപിണ്ഡിതരായ പിതൃക്കൾ ഈ വേദോക്തമായ പ്രതിഷ്ഠ, സങ്കല്പം, ദേവാരാധന, ചിതി, ആശീർവാദം മുതലായ കർമ്മങ്ങളിൽ എൻെറ സഹായികളായിരിക്കണേ.

17. ***തതസ്തതാമഹാസ്തേ മാവന്തു,***
***അസ്മിൻ ബ്രഹ്മണ്യസ്മിൻ കർമണ്യസ്യാം പുരോധായാ-***
***മസ്യാം പ്രതിഷ്ഠായാമസ്യാം ചിത്യാമസ്യാമാകുത്യാമസ്യാ-***
***മാശിഷ്യസ്യാം ദേവഹൂത്യാം സ്വാഹാ.***

മൃതരായ പിതൃക്കൾ ഈ വേദോക്തങ്ങളായ പ്രതിഷ്ഠ, ചൈതന്യം, സങ്കല്പം, ദേവാരാധന, ആശീർവാദം ഈ എല്ലാ കർമ്മങ്ങളിലും എന്നെ രക്ഷിക്കണേ.

**സൂക്തം ഇരുപത്തിയഞ്ച്**

(ഋഷി-ബ്രഹ്മാവ്. ദേവത-യോനി, ഗർഭം, പൃഥിവി മുതലാതവ. ഛന്ദസ്സ്-അനുഷ്ടുപ്, ജഗതി)

1. ***പർവ്വതാദ് ദിവോ യോനേരങ്ഗാതങ്ഗാത് സമാഭൃതം,***
***ശേപോ ഗർഭസ്യ രേതോധാഃ സരൗ പർണമിവാ ദധത്.***

പർവ്വതത്തിലെ ഔഷധി! സ്വർഗ്ഗത്തിൻെറ പുണ്യം, അംഗശക്തിയാൽ പുഷ്ട മായ വീര്യത്തെ ധാരണം ചെയ്യുന്ന പുരുഷൻ ഇവ ജലത്തിൽ പതിച്ച ഇല കൾക്കു സമാനം ഗർഭം ധാരണം ചെയ്യുന്നു.

2. ***യഥേയം പൃഥിവീ മഹീ ഭൂതാനാം ഗർഭമാദധേ,***
***ഏവാ ദധാമി തേ ഗർഭ തസ്മൈ ത്വാമവസേ ഹുവേ.***
എല്ലാ ഭൂതങ്ങളുടേയും ഗർഭത്തെ പൃഥ്വി എപ്രകാരം ധാരണം ചെയ്യു ന്നുവോ അപ്രകാരംതന്നെ ഞാൻ നിൻെറ ഗർഭത്തെ ധാരണം ചെയ്തുകൊണ്ട് അതിൻെറ രക്ഷയ്ക്കുവേണ്ടി നിന്നെ വിളിക്കുന്നു.

3. ***ഗർഭം ധേഹി സിനീവാലി ഗർഭം ധേഹി സരസ്വതി,***
***ഗർഭം തേ അശ്ചിനോഭാ ധർത്താം പുഷ്ക്കരസ്രജാ.***
ഹേ സിനി! ഹേ സരസ്വതീ! ഹേ കല്യാണീ! ഗർഭത്തെ പുഷ്ടീകരിക്കൂ. പുഷ്പമാല ധരിച്ചിരിക്കുന്ന അശ്വിനീകുമാരന്മാർ നിൻെറ ഗർഭം പുഷ്ടീകരി ക്കണേ.

4. ***ഗർഭം തേ മിത്രാവരുണൗ ഗർഭം ദേവോ ബൃഹസ്പതി,***
***ഗർഭം തേ ഇന്ദ്രശ്ചാഗ്നിശ്ച ഗർഭം ധാതാ ദധാതു തേ.***
മിത്രൻ, വരുണൻ, ബൃഹസ്പതി, ഇന്ദ്രൻ, അഗ്നി, ധാതാവ് ഇവർ നിൻെറ ഗർഭം പുഷ്ടീകരിക്കണേ.

5. ***വിഷ്ണര്യോനി കല്പയതു ത്വഷ്ടാ രൂപാണി പിംശതു,***
***ആസിഞ്ചതു പ്രജാപതിർധാതാ ഗർഭം ദധാതു തേ.***
വിശ്വകർമ്മാവ് രൂപത്തെ രചിക്കണേ. പ്രജാപതി സിഞ്ചനം നടത്തണേ. വിഷ്ണു നിൻെറ ജനനേന്ദ്രിയത്തെ കഴിവുള്ളതാക്കണേ. ധാതാവ് നിൻെറ ഗർഭം പുഷ്ടമാക്കണേ.

6. ***യദ് വേദ രാജാ വരുണോ യദ് വാ ദേവീ സരസ്വതീ,***
***യദിന്ദ്രോ വൃത്രഹാ വേദ തദ് ഗർഭകരണം പിബ.***
വരുണൻ, സരസ്വതി, വൃത്രനാശകനായ ഇന്ദ്രൻ ഇവർ ഏതൊരു ഗർഭ കരണത്തെ അറിയുന്നുവോ ആ ഗർഭകാരകമായ വസ്തുവിനെ നീ പാനം ചെയ്യൂ.

7. ***ഗർഭോ അസ്യോഷധീനാം ഗർഭോ വനസ്പതീനാം,***
***ഗർഭോ വിശ്വസ്യ ഭൂതസ്യ സോ അഗ്നേ ഗർഭമേഹ ധാഃ.***
ഹേ അഗ്നീ! നീ ഔഷധികളുടേയും വനസ്പതികളുടേയും എല്ലാ ഭൂതങ്ങ ളുടേയും ഗർഭരൂപമാകുന്നു. അതിനാൽ എൻെറ ഗർഭം പുഷ്ടീകരിക്കണേ.

8. ***അധി സ്കന്ദ വീരയസ്വ ഗർഭമാ ധേഹി യോന്യാം,***
***വൃഷാസി വൃഷ്ണ്യാവൽ പ്രജായൈ ത്വാ നയാമസി.***
ഹേ വൃഷ്ണ്യാവാൻ! (ശുക്ലം) നീ വർഷകനാകുന്നു. ഗർഭത്തെ സ്ഥാപിക്കൂ. ഉപരിയായി ചലിച്ചുകൊണ്ട് വീരത്വത്തെ പ്രകടിപ്പിക്കൂ. ഞങ്ങൾ നിന്നെ പ്രജ കൾ നിമിത്തം ഗ്രഹിക്കുന്നു.

9. ***വി ജിഹീഷ്വ ബാർഹത്സാമേ ഗർഭസ്തേ യോനിമാ ശയാം,***
***അദുഷ്ടേ ദേവാഃ പുത്രം സോമപാ ഉഭയാവിനം.***
ഹേ സാന്ത്വനമയിയായ സാദ്ധ്വീ! നീ വിശിഷ്ടമായ ഗതിയോടു കൂടിയവ ളാകുന്നു, ഞാൻ ഗർഭാധാനം നടത്തുന്നു. സോമപാനികളായ ദേവതകൾ ഈ ലോകത്തിലും പരലോകത്തിലും രക്ഷിക്കുന്നവനായ പുത്രനെ പ്രദാനം ചെയ്തിരിക്കുന്നു.

10. ***ധാതഃ ശ്രേഷ്ഠേന രൂപേണാസ്യാ നാര്യാ ഗവീന്യോഃ,***
***പുമാംസം പുത്രമാ ധേഹി ദശമേ മാസി സൂതവേ.***
ഹേ ധാതാവേ! ഈ നാരിയുടെ കുടലുകളിൽനിന്നും ത്യക്തമായ മൂത്ര ത്തെ മൂത്രാശയത്തിലേക്ക് കടന്നുപോകുന്ന സ്ഥലത്തെ രണ്ടു എല്ലുകളിലേക്ക്

(യോനിദ്വാരത്തിനു മുകളിലുള്ള എല്ല്) സ്ഥിതമായ നാഡികൾവഴി പുരുഷ പുത്രനെ പുഷ്ടമാക്കൂ. തന്മൂലം അവൾ പത്താം മാസത്തിൽ പ്രസവിക്കണേ.

11. ***ത്വഷ്ടഃ ശ്രേഷ്ഠേന രൂപേണാസ്യാ നാര്യാ ഗവീന്യോഃ,***
***പുമാംസം പുത്രാമാ ധേഹി ദശമേ മാസി സൂതവേ.***

ഹേ ത്വഷ്ടാവേ! ഇവളുടെ കുടലുകളിൽകൂടി പുറപ്പെടുന്ന മൂത്രത്തെ മൂത്രാശയത്തുലേക്കു കൊണ്ടുപോകുന്ന സ്ഥലത്തെ രണ്ട് അസ്ഥികളുടേയും നേരേ സ്ഥിതിചെയ്യുന്ന നാഡികളിൽ പുരുഷപുത്രനെ പുഷ്ടമാക്കൂ. അവൾ പത്താം മാസത്തിൽ ആൺകുട്ടിയെ പ്രസവിക്കണേ.

12. ***സവിതഃ ശ്രേഷ്ഠേന രൂപേണാസ്യാ നാര്യാ ഗവീന്യോഃ,***
***പുമാംസം പുത്രമാ ധേഹി ദശമേ മാസി സൂതവേ.***

ഹേ സൂര്യദേവാ! ഈ സ്ത്രീയുടെ കുടലുകളിൽനിന്നും പുറപ്പെടുന്ന മൂത്രത്തെ മുത്രാശയത്തിലേക്കു കൊണ്ടുപോകുന്ന സ്ഥലത്തെ രണ്ടസ്ഥികളുടേയും നേരെ സ്ഥിതിചെയ്യുന്ന പുരുഷപ്രജയെ പുഷ്ടമാക്കൂ. തന്മൂലം അവൾ പത്താം മാസത്തിൽ ബാലകനെ പ്രസവിക്കണേ.

13. ***പ്രജാപതേ ശ്രേഷ്ഠേന രൂപേണാസ്യാ നാര്യാ ഗവീന്യോഃ,***
***പുമാംസം പുത്രമാ ധേഹി ദശമേ മാസി സൂതവേ.***

ഹേ പ്രജാപതീ! ഞങ്ങളാകുന്ന സ്ത്രീകളുടെ കുടലുകളിൽകൂടി പുറപ്പെടുന്ന മൂത്രത്തെ മുത്രാശയത്തിലേക്കു കൊണ്ടുപോകുന്ന സ്ഥലത്തെ രണ്ടസ്ഥികളുടേയും നേരെ സ്ഥിതിചെയ്യുന്ന നാഡികൾവഴി പുരുഷപുത്രനെ പുഷ്ടമാക്കണേ. തന്മൂലം അവൾ പത്താം മാസത്തിൽ പുത്രനെ പ്രസവിക്കണേ. (ഈ സൂക്തത്തിൽ ഗർഭരക്ഷയ്ക്കുവേണ്ടി പരമേശ്വരനോടും മറ്റു ദേവതകളോടുമായി പ്രാർത്ഥന നടത്തുന്നു. പുത്രൻ ഉണ്ടാകുന്നതിനു പ്രാർത്ഥിക്കുന്നു.)

**സൂക്തം ഇരുപത്തിയാറ്**

(ഋഷി-ബ്രഹ്മാവ്. ദേവത-അഗ്നി. ഛന്ദസ്-ഉഷ്ണക്, ബൃഹതി)

1. ***യജൂംഷി യജ്ഞേ സമിധഃ സ്വാഹാഗ്നിഃ പ്രവിദ്വാനി-***
***ഹ വോ യുനക്തു.***

ഹേ യജുർമന്ത്രങ്ങളേ! സമിത്തുകളേ! ജ്ഞാതാവായ അഗ്നി ഈ യജ്ഞത്തിൽ നിങ്ങളുമായി ചേരണേ.

2. ***യുനക്തു ദേവഃ സവിതാ പ്രജാനന്നസ്മിൻ യജ്ഞേ മഹിഷഃ സ്വാഹാ.***
സൂര്യൻ ഈ യജ്ഞത്തിൽ ഭാഗഭാക്കാകണേ. തന്നിമിത്തം ഈ ആഹുതി അർപ്പിക്കുന്നു.

3. ***ഇന്ദ്ര ഉക്ഥാമദാന്മസ്മിൻ യജ്ഞേ പ്രവിദ്വാൻ യുനക്ത***
***സുയുജഃ സ്വാഹാ.***

ഹേ ഉക്ഥരസമേ! ഈ യജ്ഞത്തിൽ ഇന്ദ്രൻ നിങ്ങളുമായി ചേരട്ടെ. അതു കാരണം ഈ ആഹുതി സ്വാഹൂതമാകണേ.

4. ***പ്രൈഷാ യജ്ഞേ നിവിദഃ സ്വാഹാ ശിഷ്ടാഃ പത്നീഭിർ-***
***വഹതേഹേ യുക്താഃ.***

ഹേ ശിഷ്ടരായ മനുഷ്യരേ! നിങ്ങൾ സ്വന്തം ഭാര്യമാരുമായി ഈ യജ്ഞത്തിൽ ഉപദേശങ്ങളെ ശ്രവിക്കുവിൻ. ഈ ആഹൂതി സ്വാഹൂതമാകണേ.

5. ***ഛന്ദാംസി യജ്ഞേ മരുതഃ സ്വാഹാ മാതേവ പുത്രം***
***പിപൃതേഹ യുക്താഃ.***

മാതാവിനാൽ പുത്രന്മാർ പാലനം ചെയ്യപ്പെടുന്നതുപോലെ മരുദ്ഗണങ്ങൾ സംയുക്തരായി ഛന്ദസ്സുകളെ പരിപാലിക്കട്ടെ. മരുദ്ഗണങ്ങൾ ഈ ആഹുതിയെ പ്രാപിക്കണേ.

6. ***ഏയ മഗൻ ബർഹിഷാ പ്രോ ക്ഷണീഭിര്യജ്ഞ തന്വാ-***

***നാദിതിഃ സ്വാഹാ.***

കുശപ്പുല്ലുകളോടും പുണ്യജലത്തോടുംകൂടി യജ്ഞത്തെ വർണ്ണിച്ചുകൊണ്ടു വന്നിരിക്കുന്ന ഈ അദിതിദേവിക്കായി ഈ ആഹുതി സ്വാഹൂതമാകണേ.

7. ***വിഷ്ണുര്യനക്തു ബഹുധാ തപാംസ്യസ്മിൻ യജ്ഞേ സുയുജഃ സ്വാഹാ.***
 ഉത്തമമായ രീതിയിൽ അനുഷ്ഠിക്കപ്പെടുന്ന തപസ്സിൻെറ ഫലത്തെ ഭഗവാൻ വിഷ്ണു യോജിപ്പിക്കണേ. ഈ ആഹുതി വിഷ്ണുവിനായി സ്വാഹൂതമാകണേ.

8. ***ത്വഷ്ടാ യുനക്തു ബഹുധാ നു രൂപാ അസ്മിൻ യജ്ഞേ സുയുജഃ സ്വാഹാ.***
 ഉത്തമമായ രീതിയിൽ ശരിയാക്കിയിട്ടുള്ള രൂപത്തെ ത്വഷ്ടാദേവൻ ഈ യജ്ഞത്തിൽ സംയുക്തമാക്കണേ. ഈ ആഹുതി അദ്ദേഹത്തിനുവേണ്ടി സ്വാഹൂതമാകണേ.

9. ***ഭഗോ യുനക്ത്വാശിഷോ ന്വസ്മാ അസ്മിൻ യജ്ഞേ പ്രവിദ്വാൻ യുനക്തു.***
 ***സുയുജഃ സ്വാഹാ.***
 ഈ യാഗത്തെ സൂര്യദേവൻ സുന്ദരമായ ആശീർവാദങ്ങളാൽ പൂർണ്ണമാക്കണേ. ഈ ആഹുതി അദ്ദേഹത്തിനായി സ്വാഹൂതമാകണേ.

10. ***സോമോ യുനക്തു ബഹുധാ പയാംസ്യസ്മിൻ യജ്ഞേ സുയുജഃ സ്വാഹാ.***
 സോമൻ ഈ യജ്ഞത്തിൽ സംയുക്തമാക്കപ്പെടുന്ന ജലത്തെ യോജിപ്പിക്കണേ. ഈ ആഹുതി അദ്ദേഹത്തിനുവേണ്ടി സ്വാഹൂതമാകണേ.

11. ***ഇന്ദ്രോ യുനക്തു ബഹുധാ വീര്യാണ്യസ്മിൻ യജ്ഞേ സുയുജഃ സ്വാഹാ.***
 ഈ യജ്ഞത്തിൽ ഇന്ദ്രൻ യജ്ഞാനുരൂപമായ വീര്യത്തെ സംയുക്തമാക്കട്ടെ. ഈ ആഹുതി അദ്ദേഹത്തിന്നായി സ്വാഹൂതമാക്കകണേ.

12. ***അശ്വിനാ ബ്രഹ്മണാ യാതമർവാഞ്ചൗ വഷട്കാരേണ യജ്ഞംവർധയന്തൗ,***
 ***ബൃഹസ്പതേ ബ്രഹ്മണായാഹ്യർവാങ് യജ്ഞോ അയം സ്വരിദം യജമാനായ സ്വാഹാ.***
 ഹേ ബൃഹസ്പതീ! നീ മന്ത്രങ്ങൾവഴി യാഗത്തിൻെറ മുൻപിലേയ്ക്കു വരൂ. ഹേ അശ്വിനീകുമാരന്മാരേ! നിങ്ങൾ യജ്ഞത്തിൻെറ അഭിവൃദ്ധിയെ ചെയ്തുകൊണ്ട് മുമ്പിലേക്കു വരണേ. ഈ യജ്ഞം യജമാനന് കല്യാണകാരിയായി ഭവിക്കണേ. ഈ ആഹുതി അശ്വിനീകുമാരന്മാർക്കും ബൃഹസ്പതിക്കുമായി സ്വാഹൂതമാകണേ.

## അനുവാകം ആറ്

### സൂക്തം ഇരുപത്തിയേഴ്.

(ഋഷി-ബ്രഹ്മാവ്. ദേവത-അഗ്നി. ഛന്ദസ്സ്-ത്രിഷ്ടുപ്. അനുഷ്ടുപ്, ബൃഹതി)

1. ***ഊർധ്വാ അസ്യ സമിധോ ഭവന്ത്യൂർധ്വാ ശുക്രാ ശോചിംഷ്യഗ്നേഃ, ദ്യുമത്തമാ സുപ്രതീകഃ സസൂനുസ്തനൂമപാദസുരോ ഭരിപാണിഃ.***
 അഗ്നിയുടെ വീര്യം തേജോയുക്തവും സമിധകൾ ശ്രേഷ്ഠങ്ങളുമാകുന്നു. ഇത് അത്യന്തം പ്രദീപ്തവും സുന്ദരവും അതുപോലെ സൂര്യസമാനവുമാണ്. യജ്ഞങ്ങളിൽ ഈ പ്രാണദാതാവിന് അധികമായ പങ്കുണ്ട്.

2. ***ദേവോ ദേവേഷു ദേവഃ പഥോ അനക്തി മധ്വാ ഘൃതേന,***
അഗ്നി ദേവതകളിൽ ശ്രേഷ്ഠനാകുന്നു. മധു ഘൃതങ്ങളാൽ മാർഗ്ഗങ്ങളെ ശോധനം ചെയ്യുന്നു.
3. ***മധ്വാ യജ്ഞം നക്ഷതി പ്രൈണാനോനരാശംസോ,***
***അഗ്നിഃ സുകൃദ് ദേവഃ സവിതാ വിശ്വവാരഃ.***
സുന്ദരകർമ്മങ്ങളോടുകൂടിയവനും ഇതുകൊണ്ട് മനുഷ്യരാൽ ശ്ലാഘനീയനുമായ സൂര്യനും ലോകത്തിനു വരണയോഗ്യനായ അഗ്നിദേവതയും യജ്ഞത്തെ മധുയുക്തമാക്കിക്കൊണ്ട് വ്യാപ്തമാക്കുന്നു.
4. ***അച്ഛായമേതി ശവസാ ഘൃതാ ചിദീഡാനോവഹ്നിർനമസാ.***
ഘൃതവും ഹവ്യാന്നങ്ങളും സഹിതം സ്തുതികളെ സ്വീകരിച്ചുകൊണ്ട് അഗ്നി ദേവത സമ്മുഖമായി ആഗമിക്കുന്നു.
5. ***അഗ്നിഃ സ്രുചോ അധ്വരേഷു പ്രയക്ഷ സ യക്ഷദസ്യ മഹിമാനമഗ്നേഃ.***
ദേവതകളുടെ അത്യധികമായ സത്സംഗത്തോടുകൂടിയ യജ്ഞങ്ങളിൽ അഗ്നി ഈ യാഗത്തിൻെറ മഹിമയും സ്രുവവും തന്നിൽത്തന്നെ യുക്തമാക്കണേ.
6. ***തരീ മന്ദ്രാസു പ്രയക്ഷു വസവശ്ചാതിഷ്ടൻ വസുധാതരശ്ച.***
ദേവതകളുടെ ബന്ധത്തോടുകൂടിയ ഹർഷോൽപാദകമായ യജ്ഞങ്ങളിൽ താരകാഗ്നിയും ധനത്തെ പുഷ്ടിപ്പെടുത്തുന്ന വസുക്കളും വസിക്കുന്നു.
7. ***ദ്വാരോ ദേവീരന്വസ്യ വിശ്വേ വ്രതം രക്ഷന്തി വിശ്വഹാ.***
അഗ്നിയുടെ പ്രകാശമാനങ്ങളായ ജ്വാലകൾ യജമാനൻെറ വൃതത്തെ ഓരോ പ്രകാരത്തിലും രക്ഷിക്കുന്നു.
8. ***ഉരുവ്യചസാഗ്നേർധാമ്നാ പത്യമാനേ,***
***ആ സുഷ്വയന്തീ യജതേ ഉപാകേ ഉഷാസാനക്തേമം***
***യജ്ഞമവതാമധ്വരം നഃ.***
മാഹാത്മ്യമുള്ളവനും ഗതിശീലനുമായ അഗ്നിയുടെ തേജസ്സിനാൽ ഐശ്വര്യവത്തായ ദീപ്തിയും ആഹൂതിയുടെ ശോഭയും യജ്ഞത്തെ സമ്പാദിക്കുന്നവയാകുന്നു. ഇവ പരസ്പരമുള്ള ആശ്രയത്താൽ സംയുക്തമായി തേജസ്സോടുകൂടിയതായി ഭവിക്കുന്നു. ഇവർ ഈ യജ്ഞത്തിൻെറ രക്ഷകരായിരിക്കണേ.
9. ***ദൈവാ ഹോതാര ഉർധ്വമധ്വരം നോഗ്നേർജിഹ്വയാഭി***
***ഗൃണത ഗൃണതാ ന സ്വിഷ്ടയേ,***
***തിസ്രോ ദേവീബർഹിരേദം സദന്താമിഡാ സരസ്വതീ***
***മഹീ ഭാരതീ ഗൃണനാ.***
ഹേ ഹോതൃഗണങ്ങളേ! ഈ യജ്ഞാഗ്നിയെ പ്രശംസിക്കുവിൻ, തന്മൂലം ഞങ്ങൾക്കു മംഗളമുണ്ടാകണേ. പൃഥ്വി, അഗ്നിക്രാന്തി, സരസ്വതി ഇവ മൂന്നും ഇതിനെ ദർഭയോടുകൂടി പ്രശംസിച്ചുകൊണ്ട് വിരാജിക്കണേ.
10. ***തന്നസ്തുരീപമത്ഭുതം പുരുക്ഷേ,***
***ദേവ ത്വഷ്ടാ രായസ്പോഷം വിഷ്യ നാഭിമസ്യ.***
ഹേ ത്വഷ്ടാവേ! ഞങ്ങൾക്ക് ജലം, അന്നം, ധനം ഇവയെ പുഷ്ടിപ്പെടുത്തിക്കൊണ്ട് ഇതിൻെറ നാഭി തുറന്നുതരണേ.
11. ***വനസ്പതേഽവ സൃജാ രരാണഃ,***
***ത്മാനാ ദേവോഭ്യോ അഗ്നിർഹവ്യം ശമിതാ സ്വദയതു.***
ഹേ വനസ്പതികളേ! നിങ്ങൾ ശബ്ദം പുറപ്പെടുവിച്ചുകൊണ്ട് സ്വയം വിട്ടുപോകൂ. അഗ്നി ഈ ഹവിസ്സിനെ ദേവതകൾക്കുവേണ്ടി സ്വാദിഷ്ടമാക്കണേ.
12. ***അഗ്നേ സ്വാഹാ കൃണഹി ജാത വേദഃ,***
***ഇന്ദ്രായ യജ്ഞം വിശ്വേ ദേവാ ഹവിരിദം ജുഷന്താം.***
ഹേ അഗ്നീ! ഇന്ദ്രനുവേണ്ടി യജ്ഞത്തെ സമ്പന്നമാക്കൂ. എല്ലാ ദേവതകളും ഈ ഹവ്യത്തെ സ്വീകരിക്കണേ.

### സൂക്തം ഇരുപത്തിയെട്ട്

(ഋഷി-അഥനർവൻ. ദേവത-ത്രിവൃത്ത്. ഛന്ദസ്സ്-ത്രിഷ്ടുപ്, അനുഷ്ടുപ്, ഉഷ്ണിക.)

1. ***നവ പ്രാണാന്നവഭിഃ സം മിമീതേ ദീർഘായുത്വായ ശതശാരദായ, ഹരിതേ ത്രീണി രജതേ ത്രീണ്യയസി ത്രീണി തപസാവിഷ്ഠിതാനി.***
ശതായുസ്സാകുന്നതിനുവേണ്ടി ഒമ്പതു പ്രാണങ്ങളേയും മുമ്മൂന്നായി സംയുക്തമാക്കുന്നു. ഇതിൽ സ്വർണ്ണം, വെള്ളി, ഇരുമ്പ് ഇവയുടെ മുമ്മൂന്ന് ഊഷ്ണതയോടുകൂടിയ പൂർണ്ണമായ ഇഴകൾ (കമ്പി) ഉണ്ട്.

2. ***അഗ്നിഃ സൂര്യശ്ചന്ദ്രമാ ഭൂമിരോപോ ദ്യൗരന്തരിക്ഷ പ്രദിശോ ദിശശ്ച, ആർതവാ ഋതുഭിഃ സംവിദാനാ അനേന മാ ത്രിവൃതാ പാരയന്തു.***
ഈ ത്രികർമ്മങ്ങൾ വഴിയായി അഗ്നി, പന്ദ്രൻ, സൂര്യൻ, പൃഥ്വി, ജലം, ആകാശം, അന്തരീക്ഷം, ദിക്കുകൾ, ഉപദിക്കുകൾ അതുപോലെ ഋതുക്കളും അവയുടെ അംശങ്ങളായ ഋതുക്കളും സഹിതം പ്രാപ്തമായിട്ട് എന്നെ അക്കര കടത്തണേ.

3. ***ത്രയഃ പോഷാസ്ത്രിവൃതി ശ്രയന്താമനക്തു പൂഷാ പയസാ ഘൃതേന, അന്നസ്യ ഭൂമാ പുരുഷസ്യ ഭൂമാ ഭൂമാ പശൂനാം ത ഇഹ ശ്രയന്താം.***
മൂന്നു പുരികളും ഈ ത്രിവൃതത്തിൽ ആശ്രിതങ്ങളാകണേ. പൂഷാ(സൂര്യൻ) ദേവൻ ഘൃതത്തൊലും ക്ഷീരത്താലും ഈ കർമ്മത്തെ ശുദ്ധമാക്കണേ. അന്നം, പുരുഷൻ, മൃഗങ്ങൾ ഇവയുടെ ആധിക്യത്തെ ഇവയുടെ ആശ്രമം പ്രാപിക്കണേ.

4. ***ഇമമാദിത്യാ വസുനാ സമുക്ഷതേമമഗ്നേ വർധയ വാവൃധാനഃ, ഇമമിന്ദ്ര സ സൃജ വീര്യേണാസ്മിൻ ത്രിവിച്ഛ്റയതാ പോഷയിഷ്ണുഃ***
ഈ ബാലകനെ ആദിത്യൻ ധനത്താൽ സമ്പന്നനാക്കണേ. ഹേ അഗ്നീ! വളർച്ചയെ പ്രാപിച്ചുകൊണ്ട് നീ ഇവനേയും അഭിവൃദ്ധിയിലേക്കു നയിക്കണേ. ഹേ ഇന്ദ്രാ! ഇവനെ വീര്യയുക്തനാക്കൂ. പോഷകത്രിവൃത്ത് ഇവൻെറ ആശ്രിതനായിരിക്കണേ.

5. ***ഭൂമിഷ്ട്വാ പാതു ഹരിതേന വിശ്വഭൃദഗ്നിഃ പിപർത്വയസാ സജോഷാഃ, വീരുദ്ഭിഷ്ടേ അർജുന സംവിദാന ദക്ഷം ദധാതു സുമനസ്യമാനം.***
സ്വർണ്ണത്താൽ സമ്പന്നയായ ധരിത്രി നിൻെറ സംരക്ഷകയായിരിക്കണേ. വിശ്വത്തിൻെറ ഭരണകർത്താവായ അഗ്നി ലോഹത്താൽ നിന്നെ പാലിക്കുകയും ലതകളിൽനിന്നും ലഭ്യമാകുന്ന ജലംവഴിയായിട്ടുണ്ടാകുന്ന ശക്തി നിന്നിൽ സ്ഥാപിക്കുകയും ചെയ്യണേ.

6. ***ത്രേധാ ജാതം ജന്മനേദം ഹിരണ്യമഗ്നേരേകം പ്രിയതമം***
***ബഭൂവ സോ മസ്യൈകം ഹിംസിതസ്യ പരാപതത്,***
***അപാമേകം വേധസാം രേത ആഹുസ്തത് തേ ഹിരണ്യം***
***ത്രിവൃദസ്ത്വായുഷേ.***
മൂന്നു വധത്തിലായി ഈ സ്വർണ്ണം ഉല്പന്നമായിരിക്കുന്നു. അഗ്നിക്ക് ഇതിൻെറ ജനനം പ്രിയങ്കരമായിരിക്കുന്നു. ഇത് സോമനാൽ പീഡിപ്പിക്കപ്പെട്ടതുകാരണം പതനം ചെയ്തു. വിദ്വജ്ജനങ്ങൾ ഒന്നിനെ ജലത്തിൻെറ വീര്യരൂപമെന്നു പറയുന്നു. ഹേ ബ്രഹ്മചാരീ! ഈ സ്വർണ്ണം നിൻെറ ആയുസ്സിൻെറ നിമിത്തമായ ത്രിവൃത്ത് ആയിത്തീരട്ടെ.

7. ***ത്ര്യായുഷം ജമദഗ്നേഃ കശ്യപസ്യ ത്ര്യായുഷം,***
***ത്രേധാമൃതസ്യ ചക്ഷണം ത്രീണ്യായൂംഷി തേ f കരം.***
ബാല്യം, താരുണ്യം, വൃദ്ധാവസ്ഥ ഇവ ജമദഗ്നിയുടെ മൂന്നായുസ്സുകളാകുന്നു. മഹർഷി കാശ്യപനും ഇപ്രകാരംതന്നെ മൂന്നായുസ്സാകുന്നു. അമൃതത്തിൻെറ

നിദർശനരൂപമാകുന്ന ആയുസ്സിനെ ഞാൻ നിനക്കു നൽകുന്നു.

8. ***ത്രയഃ സുപർണാസ്ത്രിവൃതാ യദായന്നേകാക്ഷരമഭിസംഭൂയ ശക്രാഃ, പ്രത്യൗഹന്മൃത്യുമമൃതേന സാകമന്തർദധാനാ ദുരിതാനി വിശ്വാ.***

ത്രിവൃതരൂപത്തോടുകൂടി മൂന്നു സമർത്ഥങ്ങളായ സുപർണ്ണങ്ങൾ ഏകാക്ഷരത്തിന്മേൽ വരുമ്പോൾ എല്ലാ പാപങ്ങളേയും അദൃശ്യമാക്കി അമൃതം വഴിയായി മൃത്യുവിനെ നശിപ്പിക്കുന്നു.

9. ***ദിവസ്ത്വാ പാതു ഹരിതം മധ്യാത് ത്വാ പാത്വർജുനം, ഭൂമ്യാ അയസ്മയം പാതു പ്രാഗാദ് ദേവപുരാ അയം.***

ആകാശത്തിൽനിന്നും സ്വർണ്ണം നിന്നെ രക്ഷിക്കണേ. മധ്യലോകത്തിൽ നിന്നും രജതം രക്ഷിക്കണേ. ഭൂമിയിൽനിന്നും ലോഹം സംരക്ഷിക്കണേ. ഇവൻ ദേവനഗരിയെ പ്രാപിക്കുന്നു.

10. ***ഇമാസ്തിസ്രോ ദേവപുരാസ്താസ്ത്വാ രക്ഷന്തു സർവതഃ, താസ്ത്വം വിഭ്രദ് വർചസ്വ്യുത്തരോ ദ്വിഷതാം ഭവ.***

നാലു ഭാഗങ്ങളിൽനിന്നും നിനക്കു സംരക്ഷണം നൽകുന്ന ദേവതകളുടെ മുന്നു നഗരങ്ങളുണ്ട്. ഇവയെ ധാരണം ചെയ്തുകൊണ്ട് നീ ശത്രുക്കളേക്കാൾ എല്ലാ പ്രകാരങ്ങളിലും പ്രബലനായിത്തീരൂ.

11. ***പുരം ദേവാനാമമൃതം ഹിരണ്യം യ ആബേധേ പ്രഥമോ ദേവോ അഗ്രേ, തസ്മൈ നമോ ദശ പ്രാചീഃ കൃണോമ്യനു മന്യതാം ത്രിവൃദാബധേ മേ.***

ദേവതകളുടെ പ്രധാനിയായ യാതൊരു ദേവത സ്വർണ്ണരൂപമാകുന്നഅമൃതത്തെ ബന്ധിച്ചിരുന്നുവോ അതിനെ ഞാൻ പത്തു പ്രാവശ്യം നമിക്കുന്നു. ഈ ത്രിവൃത്തിനെ ബന്ധിക്കുന്നതിന് എനിക്കാജ്ഞ നൽകൂ.

12. ***ആ ത്വാ ചൃതത്വര്യമാ പൂഷാ ബൃഹസ്പതിഃ, അഹർജാതസ്യ യന്നാമ തേന ത്വാതി ചൃതാമസി.***

അര്യമാ, പൂഷാ, ബൃഹസ്പതി ഇവർ നിന്നെ ശരിയായ വിധത്തിൽ ബന്ധിക്കട്ടെ. നിത്യവും ഉത്ഭവിക്കുന്നവൻെറ നാമത്തിൽ നാം നിന്നെ ബന്ധിക്കുന്നു.

13. ***ഋതുഭിഷ്ട്വാർതവൈരായുഷേ ബർചസേ ത്വാ, സംവത്സരസ്യ തേജസാ തേന സംഹനു കൃണ്മസി.***

ഹേ ബ്രഹ്മചാരീ! ആയുസ്സിൻേറയും തേജസ്സിൻേറയും പ്രാപ്തിക്കുവേണ്ടി ഞാൻ നിന്നെ ഋതുക്കൾ, മാസങ്ങൾ, സംവത്സരങ്ങൾ ഇവയുടെ തേജോരൂപനായ സൂര്യനുമായി സംയുക്തനാക്കുന്നു.

14. ***ഘൃതാദുല്ലുപ്തം മധുനാ സമക്തം ഭൂമിദൃംഹമച്യുതം പാരയിഷ്ണു, ഭിന്ദത് സപത്നാനധരാംശ്ച കൃണ്വദാ മാ രോഹ മഹത സൗഭഗായ.***

ഘൃതത്താൽ നനച്ച്, മധുവിനാൽ സിഞ്ചനം ചെയ്ത് പൃഥ്വിക്കു തുല്യം ദൃഢനായ നീ ശത്രുക്കളെ കീറിപ്പിളർന്നു തിരസ്കരിച്ചുകൊണ്ട് മഹത്തായ സൗഭാഗ്യം പ്രാപിച്ച് എന്നിൽ അവസ്ഥിതനാകണേ.

**സൂക്തം ഇരുപത്തിയൊൻപത്**

(ഋഷി-ചാതനൻ. ദേവത-ജാതവേദസ്സ്. ഛന്ദസ്സ്-ത്രിഷ്ടുപ്, അനുഷ്ടുപ്)

1. ***പുരസ്താദ് യുക്തോ വഹ ജാതവേദോ ƒഗ്നേ വിദ്ധി ക്രയമാണം യഥേദം, ത്വം ഭിഷഗ് ഭേഷജസ്യാസി കർത്താ ത്വയാ ഗാമശ്വ പുരുഷ സനേമ.***

എല്ലാ കാര്യങ്ങളും തീരുമാനിക്കുന്നവനായ അഗ്നിദേവാ! ഈ കാര്യങ്ങളുടെ ഭാരം വഹിക്കൂ. നിങ്ങൾ വൈദ്യനാണല്ലോ, ഔഷധങ്ങളെ നിർമ്മിക്കുന്നവനാണല്ലോ. ഞങ്ങൾ നിങ്ങൾ വഴിയായി ഗോക്കൾ, അശ്വങ്ങൾ, മനുഷ്യർ തുടങ്ങിയവരെല്ലാം അരോഗാവസ്ഥയെ പ്രാപിക്കണേ.

2. ***തഥാ തദഗ്നേ കൃണു ജാതവേദോ വിശ്വേഭിർദേവൈഃ സഹ സംവിദാനഃ, യോ നോ ദിദേവ യതമോ ജഘാസ യഥാ സോ അസ്യ പരിധി***

***ഷ്പതാതി.***

ഹേ അഗ്നീ! യാതൊരുത്തൻ ഞങ്ങളുമായി കളിച്ചുകൊണ്ടിരിക്കുന്നുവോ അഥവാ ഭക്ഷിക്കുവാനാഗ്രഹിക്കുന്നുവോ അവൻെറ കോട്ടയെ എല്ലാ ദേവതകളും ചേർന്നു നിലം പരിചാക്കണേ.

3. ***യഥാ സോ അസ്യ പരിധിഷ്പതാതി തഥാ തദഗ്നേ കൃണു ജാതവേദഃ, വിശോഭിർദേവൈഃ സഹ സംവിദാനഃ.***

ഹേ അഗ്നീ! അവൻെറ കോട്ട എപ്രകാരം നിലംപതിച്ചുവോ ആ കർമ്മം എല്ലാ ദേവതകളും കൂട്ടായി നടത്തണേ.

4. ***അക്ഷ്യൗനി വിധ്യ ഹൃദയം നി വിധ്യ ജിഹ്വാം നി തൃൻദ്ധി പ്രദതോ സൃണീഹി,***
***പിശാചോ അസ്യ യതമോ ജഘാസാഗ്നേ യവിഷ്ഠ പ്രതിതം ശൃണീഹി.***
ഹേ അഗ്നീ! ഇവനെ ഭക്ഷിക്കുവാനാഗ്രഹിക്കുന്ന പിശാചിൻെറ കണ്ണുകളെ തകർത്തുകളയൂ ഹൃദയത്തെ തകർക്കൂ. നാവിനെ മുറിച്ചുകളയൂ. പല്ലുകളെ പിഴുതുകളയൂ. ഇപ്രകാരം നിങ്ങൾ അതിനെ നശിപ്പിക്കണേ.

5. ***യദസ്യ ഹൃതം വിഹൃ യതത് പരാഭൃതമാത്മനോ ജഗ്ധം യതമത് പിശാചൈഃ,***
***തദഗ്നേ വിദ്വാൻ പുനരാ ഭര ത്വം ശരീരേ മാംസമസുമേരായമഃ.***
ഇവൻെറ യാതൊരു മാംസം പിശാചുക്കൾ ഭക്ഷിച്ചുകഴിഞ്ഞിരിക്കുന്നുവോ അതിനെ ഹേ അഗ്നീ! വീണ്ടും ശരീരത്തിലേക്ക് പൂർണ്ണമാക്കൂ. നാം ഇവൻെറ ശരീരത്തിൽ മന്ത്രശക്തികൊണ്ട് പ്രാണനെ വീണ്ടും സഞ്ചരിപ്പിക്കുന്നു.

6. ***ആമേ സുപക്വേ ശബലേ വിപക്വേ യോ മാ പിശാചോ അശനേ ദദംഭ,***
***തദാത്മനാ പ്രജയാ പിശാചാ വി യാതയന്താമഗദോയമസ്തു.***
ആഷർഷകമായ പാത്രത്തിൽ വിശേഷവിധിയായി പാകം ചെയ്യപ്പെട്ടിട്ടുള്ള ഭോജനത്തിൽ യാതൊരു പിശാചു പ്രവേശിച്ചു നമ്മെ നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ ആ പിശാച് അതിൻെറ സന്തതികളോടൊത്ത് യാതനകൾ അനുഭവിക്കണേ. ഈ പുരുഷന് ആരോഗ്യം ലഭ്യമാക്കണേ.

7. ***ക്ഷീരേ മാ മന്ഥേ യതമോ ദദംഭാകൃഷ്ടപച്യേ അശനേ ധാന്യേ യഃ,***
***തദാത്മനാ പ്രജയാ പിശാചാ വി യാതയന്താമഗദോയാ മസ്തു.***
ക്ഷീരം, മഥനം, കൃഷി ഇതുകൾ മാർഗ്ഗമായി പാകപ്പെടുത്തിയ ഭക്ഷണത്തിൽ പ്രവേശിച്ചിട്ട് നമ്മെ നശിപ്പിക്കുവാനുദ്ദേശിക്കുന്ന പിശാച് സ്വയം തൻെറ അനുയായികളുമായി ഇതേ പ്രകാരമുള്ള കഷ്ടതകളെ അനുഭവിക്കണേ.

8. ***അപാം മാ പാനേ യതമോ ദദംഭ ക്രവ്യാദ് യാതുനാം ശയനേ ശയാനം,***
***തദാത്മനാ പ്രജയാ പിശാചാ വി യാനയന്താമദോമസ്തു.***
യാതൊരു പിശാച് ജലപാനത്തിൽ, യാത്രയിൽ, ശയനസമയത്തിൽ പീഡിപ്പിക്കുന്നുവോ അവൻ തൻെറ കൂട്ടാളികളുമൊത്ത് ഇതേപ്രകാരംതന്നെ പീഡനം അനുഭവിക്കണേ.

9. ***ദിവാ മാ നക്തം യതമോ ദദംഭ ക്രവ്യാദ് യാതൂനാം ശയനേ ശയാനം,***
***തദാത്മനാ പ്രജയാ പിശാചാ വി യാതയന്താമഗ ദോയമസ്തു.***
രാവും പകലും യാത്രാസമയത്തോ നിദ്രയിലോ മാംസഭക്ഷിയായ ഏതൊരു പിശാച് നമ്മെ പീഡിപ്പിക്കുന്നുവോ, അവൻ തൻെറ പ്രജകളോടുകൂടി അതേപ്രകാരംതന്നെ പീഡിപ്പിക്കപ്പെടണേ.

10. ***ക്രവ്യാദമഗ്നേ രുധിരം പിശാചം മനോഹനം ജഹി ജാതവേദഃ,***

***തമിന്ദ്രോ വാജീ വജ്രേണ ഹന്തു ഛിന്നത്തു സോമഃ ശിരോ അസ്യ ധൃഷ്ണഃ.***

ഹേ അഗ്നീ! നീ മാംസഭക്ഷിയും രുധിരപാനിയും മനസ്സിനെ നശിപ്പിക്കുന്നവനുമായ പിശാചിനെ നശിപ്പിക്കണേ. അശ്വയുക്തനായ ഇന്ദ്രൻ തൻെറ വജ്രായുധത്താൽ അവനെ വധിക്കണേ. സോമൻ ഇവൻെറ ശിരസ്സിനെ വെട്ടി മാറ്റട്ടെ.

11. ***സനാദഗ്നേ മൃണസി യാതുധാനാൻ നത്വാ രക്ഷാംസി പൃതനാസു ജിഗ്യുഃ, സഹമൂരാനനു ദഹ ക്രവ്യാദോ മാ തേ ഹേത്യാ മുക്ഷത ദൈവ്യായാഃ.***

ഹേ അഗ്നീ! നീ സദാസമയവും രാക്ഷസന്മാരെ മർദ്ദിച്ചുകൊണ്ടിരിക്കുന്നു. നീ ഈ മാംസഭക്ഷകന്മാരായവരെ ഭസ്മമാക്കിക്കളയൂ. ഇവർ അങ്ങയുടെ ദിവ്യാസ്ത്രങ്ങളിൽനിന്നും രക്ഷപെടാതിരിക്കട്ടെ.

12. ***സമാഹര ജാതവേദോ യദ്ധൃതം യത് പരാഭൃതം,***
***ഗാത്രാണ്യസ്യ വർധന്താമംശുരിവാ പ്യായതാമയം.***

ഈ പുരുഷൻെറ ജ്ഞാനവും മാംസവും നഷ്ടമായിരിക്കുന്നു. ഹേ അഗ്നീ! അതിനെ വീണ്ടും നീ പുനസ്ഥാപിക്കണേ. ഇവൻ സോമലതയുടെ അങ്കുരത്തിനു മുൻപിൽ അംഗപ്രത്യംഗം പുഷ്ടനായി പൂർണ്ണനാകട്ടെ.

13. ***സോമസ്യേവ ജാതവേദോ അംശുരാ പ്യായതാമയം,***
***അഗ്നേ വിരപ്ശിനം മേധ്യമയക്ഷ്മം കൃണു ജീവതു.***

ഹേ അഗ്നീ! സോമാങ്കുരങ്ങൾ പുഷ്ടിപ്പെടുന്നതുപോലെ ഈ പുരുഷൻ പുഷ്ടിയെ പ്രാപിക്കണേ. ഈ സൽഗുണപൂർണ്ണനായ പുരുഷനെ ജീവിക്കുന്നതിനുവേണ്ടി രോഗരഹിതനാക്കിയാലും.

14. ***ഏതാസ്തേ അഗ്നേ സമിധഃ പിശാചജംഭനീഃ,***
***താസ്ത്വം ജുഷസ്വ പ്രതി ചൈനാ ഗൃഹാണ ജാതവേദഃ.***

ഹേ അഗ്നീ! നിൻെറ ഈ സമിധകൾ പിശാചുക്കളാൽ നശിപ്പിക്കപ്പെട്ടിരിക്കുന്നു. ഇവവയെ വഹിച്ചുകൊണ്ട് പ്രസന്നതയെ പ്രാപിക്കണേ.

15. ***താർഷ്ടാഘ്ലോരഗ്നേ സമിധഃ പ്രതി ഗൃഹ്ണാഹ്യർചിഷാ,***
***ജഹാതു ക്രവ്യാദ്രൂപം യോ അസ്യ മാംസം ജഹോഷന്തി.***

ഹേ അഗ്നീ! ആശകളെ ശാന്തമാക്കുന്ന ഈ സമിധകളെ നിൻെറ ജ്വാലകളാൽ ഗ്രഹണം ചെയ്യൂ. യാതൊരുത്തൻ മാംസത്തെ ആശിക്കുന്നുവോ അവൻ തൻെറ ആഗ്രഹങ്ങളിൽനിന്നും വിമുഖനായിത്തീരട്ടെ. (ഈ സൂക്തത്തിൽ അനേകം തരത്തിലുള്ള രോഗാണുക്കളെ വർണ്ണിച്ചിരിക്കുന്നു. അവ മനുഷ്യരെ സംബന്ധിച്ചിടത്തോളം വിനാശകാരികളെന്ന് അനുഭവംകൊണ്ടറിപ്പെട്ടിരിക്കുന്നു. ശുദ്ധവായു, സൂര്യപ്രകാശം, അഗ്നി ഇതുകളാൽ ഇപ്രകാരമുള്ള അഴുക്കുകളെ അകറ്റി ചുറ്റുപാടുകളെ സ്വച്ഛമാക്കുന്നത് അത്യന്തം ഉചിതമാകുന്നു.)

## സൂക്തം മുപ്പത്

(ഋഷി-ഉന്മോചനൻ. ദേവത-മന്ത്രോക്താവ്. ഛന്ദസ്സ്-അനുഷ്ടുപ്, ജഗതി.)

1. ***ആവതസ്ത ആവതഃ പരാവതസ്ത ആവതഃ,***
***ഇഹൈവ ഭവ മാ നു ഗാ മാ പൂർവ്വാനനു ഗാഃ പിതൃനസും ബധ്നാമി തേ ദൃഢം.***

സമീപത്തും ദൂരദേശത്തുംനിന്ന് നിന്നെ പ്രാണൻെറ ദൃഢതയാൽ ഞാൻ ബന്ധിക്കുന്നു. നീ പൂർവ്വപിതൃക്കളെ ഇനിയൊരിക്കലും അനുകരിക്കരുത്. ഇവിടെത്തന്നെ വസിക്കൂ.

2. ***യത് ത്വാഭിചേരുഃ പുരുഷഃ സ്വോ യദരണോ ജനഃ,***
***ഉന്മോചനപ്രമോചനേ ഉഭേ വാചാ വദാമി തേ.***

പിതൃക്കളുടെ ഋണങ്ങളെ വീട്ടാത്തവൻ നിൻെറമേൽ ആഭിചാരത്തെ

പ്രയോഗിച്ചിരുന്നാലും അതിൽനിന്നും രക്ഷപെടുന്നതിനുള്ള മാർഗ്ഗം മന്ത്രശക്തിയാൽ ഞാൻ പറയുന്നു.

3. ***യദ് ദുദ്രോഹിഥ ശേപിഷേ സ്ത്രീയൈ പുംസേ അചിത്യാ,***
***ഉന്മോചനപ്രമോചനേ ഉഭേ വാചാ വദാമി തേ.***

നീ ഏതെങ്കിലും സ്ത്രീയോ പുരുഷനോ കാരണം ദ്രോഹമോ ശാപമോ അനുഭവിക്കേണ്ടിവന്നാലും അതിൽനിന്നു മുക്തമാകുന്നതിനുള്ള വഴി ഞാൻ നിനക്കു പറഞ്ഞുതരുന്നു.

4. ***യദേനസോ മാതൃകൃതാഛേഷേ പിതൃകൃതാച്ച യത്,***
***ഉന്മോചനപ്രമോചനേ ഉഭേ വാചാ വദാമി തേ.***

മാതാവിൻേറയോ പിതാവിൻേറയോ പാപത്താൽ നീ രോഗശയ്യാവലംബിയാകുന്നുവെങ്കിൽ ആ രോഗത്തൽനിന്നും മോചനം നേടുന്നതിനുള്ള മാർഗ്ഗം മന്ത്രരൂപമായ വാണിയാൽ ഞാൻ വിശദീകരിക്കുന്നു.

5. ***യത് തേ മാതാ യത് തേ പിതാ ജാമിർഭ്രാതാ ച സർജതഃ,***
***പ്രത്യക സേവസ്വ ഭേഷജം ജരിദഷ്ടിം കൃണോമി ത്വാ.***

നിൻെറ മാതാവോ പിതാവോ സഹോദരനോ സഹോദരിയോ യാതൊരു മന്ത്രത്തെയോ ഔഷധത്തേയോ പ്രയോഗിച്ചിരിക്കുന്നുവോ അതിനെ ശരിയായരീതിയിൽ സേവിക്കൂ. ഞാൻ നിന്നെ വൃദ്ധാവസ്ഥവരെ ജീവിക്കുന്നവനാക്കിത്തീർക്കുന്നു.

6. ***ഇഹൈധി പുരുഷ സർവ്വേണ മനസാ സഹ,***
***ദൂതൗ യമസ്യ മാനു ഗാ അധി ജീവപുരാ ഇഹി.***

ഹേ പുരുഷാ! നീ യമദൂതന്മാരെ അനുഗമിക്കരുതേ. സ്വന്തം വ്യക്തികളോടൊത്ത് ഇവിടെത്തന്നെ ജീവിക്കണേ.

7. ***അനുഹൂതഃ പുനരേഹി വിദ്വാനുദയനം പഥഃ,***
***ആരോഹണമാക്രമണം ജീവതോജീവതോ f യനം,***

നീ ഉദയമാർഗ്ഗത്തെ അറിയുന്നവനാകുന്നു. ഈ കർമ്മംവഴിയായി ഇവിടെ വിളിക്കപ്പെട്ടിരിക്കുന്നു. ഉത്തരായണവും ദക്ഷിണായനവും നിൻെറ ജീവിതത്തിൽതന്നെ കഴിഞ്ഞുപോകട്ടെ.

8. ***മാ ബിഭേർന മരിഷ്യസി ജരദഷ്ടിം കൃണോമി ത്വാ,***
***നിരവോചമഹം യക്ഷ്മമംഗേഭ്യോ അംഗജ്വരം തവ.***

ഹേ രോഗീ! നീ ഭയത്തെ ത്യജിക്കൂ. ഞാൻ നിന്നെ വൃദ്ധാവസ്ഥവരെ ഈ ലോകത്തിൽ ജീവിക്കുവാൻ യോഗ്യനാക്കിത്തീർക്കുന്നു. നിൻെറ അവയവങ്ങളിൽനിന്നും യക്ഷ്മാവും അസ്ഥിജ്വരവും മാറിക്കഴിഞ്ഞിരിക്കുന്നു.

9. ***അംഗഭേദോ അംഗജ്വരോ യശ്ച തേ ഹൃദയാമയഃ,***
***യക്ഷ്മഃ ശ്യേനഇവ പ്രാപപ്തദ് വാചാ സാഢഃ പരസ്തരാം.***

നിൻെറ അവയവങ്ങളിൽ വ്യാപിച്ചിരിക്കുന്ന ജ്വരം,ഹൃദ്രോഗം, യക്ഷ്മാവ് ഇവയെല്ലാം മന്ത്രരൂപവാണിയാൽ അകലെപ്പോയി പതിച്ചിരിക്കുന്നു.

10. ***ഋഷീ ബോധപ്രതീബോധാവസ്വപ്നോ യശ്ച ജാമൃവി,***
***തൗ തേ പ്രാണസ്യ ഗോപ്താരൗ ദിവാ നക്തം ച ജാഗൃതാം.***

മനസ്സ് ജാഗ്രത്തും പ്രവർത്തനസന്നദ്ധവും ആയി നിൻെറ പ്രാണരക്ഷകനായ ഋഷിയായിരിക്കുന്നു. അത് രാവും പകലും ഉണർന്നിരിക്കണേ.

11. ***അയമഗ്നിരുപസദ്യ ഇഹ സൂര്യ ഉദേതു തേ,***
***ഉദഹി മൃത്യോർഗംഭീരാത് കൃഷ്ണാച്ചിത് തമസസ്മരി.***

ഈ അഗ്നി സമീപത്തു വസിക്കുന്നതിനു യോഗ്യമാകുന്നു. നിനക്കുവേണ്ടി സൂര്യൻ ഇതേ ലോകത്തിൽ ഉദിക്കണേ. നീ അന്ധകാരയുക്തമായ മൃത്യുവിൽനിന്നും മാറി ജീവിതത്തെ പ്രാപിക്കൂ.

12. ***നമോ യമായ നമോ അസ്തു മൃത്യവേ നമഃ പിതൃഭ്യ ഉത തേ***

***നയസ്തി,***
***ഉത്പാരണസ്യ യോ വേദ തമഗ്നിം പുരോ ദധേ ƒസ്മാ***
***അരിഷ്ടതാതയേ.***

മൃത്യുവിനെ നമസ്കരിക്കുന്നു. പിതൃക്കളെ നമസ്കരിക്കുന്നു. കൂട്ടിക്കൊണ്ടു പോകുന്ന യമനെ നമസ്കരിക്കുന്നു. യാതൊരഗ്നി ദേഹത്തിൻെറ പാരണ വിധികളെ അറിയുന്നുവോ അവയെ ഈ പുരുഷൻെറ നന്മയ്ക്കായിക്കൊണ്ട് മുൻഭാഗത്തായി സ്ഥാപിക്കുന്നു.

13. ***ഐതു പ്രാണ ഐതു മന ചക്ഷുരഥോ ബലം,***
***ശരീരമസ്യ സം വിദാം തത് പദഭയാം പ്രതി തിഷ്ഠതു.***

പ്രാണൻ ഇവനെ പ്രാപിക്കണേ. മനസ്സും നേത്രങ്ങളും ഇവനെ പ്രാപിക്കണേ ഞാൻ ഇവൻെറ ശരീരത്തെ മന്ത്രശക്തിയാൽ ജീവനുള്ളതാക്കുന്നു. ഇവൻ തൻെറ പാദങ്ങളിൽ ഉറച്ചുനിൽക്കണേ.

14. ***പ്രാണേനാഗ്നേ ചക്ഷുസാ സ സൃജേമം സമീരയ തന്വാ സം ബലേന,***
***വേത്ഥാമൃതസ്യ മാ നു ഗാന്മാ നു ഭൂമിഗൃഹോ ഭുവത.***

ഹേ അഗ്നീ! നീ പുരുഷനെ പ്രാണനാലും ചക്ഷുസ്സുകളാലും യുക്തനാക്കണേ. ശരീരത്തിൽ ശക്തിയെ നിറയ്ക്കണേ. നീ അമൃതത്തിൻെറ ജ്ഞാതാവാകുന്നു. അത് ഈ ലോകത്തിൽനിന്നും മറയാതിരിക്കണേ. ശ്മശാന ഭൂമി ഇവൻെറ ഭവനമാകാതിരിക്കണേ.

15. ***മാ തേ പ്രാണ ഉപ ദസന്മോ അപാനോƒപി ധായി തേ,***
***സൂര്യസ്ത്വാധിപതിമൃത്യോരുദായച്ഛതു രശ്മിഭിഃ.***

ഹേ രോഗീ! നിൻെറ പ്രാണൻ ക്ഷയിക്കാതിരിക്കട്ടെ. സൂര്യൻ തൻെറ രശ്മികളാൽ നിന്നെ മരണശയ്യയിൽനിന്നും എഴുന്നേൽപ്പിക്കട്ടെ.

16. ***ഇയമന്തർവദതി ജിഹ്വാ ബദ്ധാ പനിഷ്പദാ,***
***ത്വയാ യക്ഷ്മം നിരവോചം ശതം രോപിശ്ച തക്മനഃ.***

ഉള്ളിൽനിന്നും മനസ്സ് ഇളകിക്കൊണ്ടു പറയുന്നു “ നിന്നിൽനിന്നും യഷ്മാ രോഗം മാറിയിരിക്കുന്നു. ജ്വരത്തിൻെറ ആക്രമണവും ശാന്തമായിരിക്കുന്നു.”

17. ***അയം ലോകഃ പ്രിയതമാ ദേവാനാമപരാജിതഃ,***
***യസ്മൈ ത്വമിഹ മൃത്യവേ ദിഷ്ടഃ പുരുഷ ജജ്ഞിഷേ,***
***സ ച ത് പാനു ഹ്വയാമസി മാ പുരാ ജരസോ മൃഥാഃ.***

നീ മൃത്യുവിനുവേണ്ടി ജനിച്ചിരിക്കുന്നു. ഈ മൃത്യുലോകം ദേവതകൾക്കും അത്യന്തം പ്രിയങ്കരമാകുന്നു. എന്നാൽ നീ വൃദ്ധാവസ്ഥയ്ക്കു മുമ്പായി മൃത്യുവിനെ പ്രാപിക്കാതിരിക്കട്ടെ.

**സൂക്തം മുപ്പത്തിയൊന്ന്**

(ഋഷി-ശുക്രൻ. ദേവത-കൃത്യാപ്രതിഹരണം. ഛന്ദസ്- അനുഷ്ടുപ്, ബൃഹതി.)

1. ***യോം തേ ചക്രരാമേ പാത്രേ യാം ചക്രർമിശ്രാധന്യേ,***
***ആമേ മാംസേ കൃത്യാം യാം ചക്രുഃ പുനഃ പ്രതി ഹരാമി താം.***

ആഭിചാരം നടത്തുന്നവർ പച്ചമണ്ണുകൊണ്ടുള്ള പാത്രത്തിൽ അഥവാ ധാന്യങ്ങൾ, യവം, ഗോതമ്പ്, എള്ള്, തിന ഇവയുടെ മിശ്രിതങ്ങളിലോ അല്ലെങ്കിൽ കുക്കുടാദികളുടെ പച്ചമാംസത്തിലോ ഹേ കൃത്യേ! നിന്നെ പ്രയോഗിക്കുന്നു. ഞാൻ നിന്നെ ആഭിചാരം നടത്തുന്നവനിലേക്കുതന്നെ തിരിച്ചയക്കുന്നു.

2. ***യോം തേ ചക്രുഃ കൃകവാകാവജേ വാ യാം കുരീരിണി,***
***അവ്യാം സേ കൃത്യാം യാം ചക്രുഃ പുനഃ പ്രതി ഹരാമി താം.***

ഹേ കൃത്യേ! നിന്നെ കോഴിയിലും ആടിലും മറ്റുമാണ് പ്രയോഗിച്ചിരിക്കുന്നതെങ്കിൽ നാം ആഭിചാരം നടത്തിയവനി ലേക്കുതന്നെ തിരിച്ചയയ്ക്കുന്നു.

3. ***യാം തേ ചക്രുഃ രേകശഫേ പശൂനാമുഭയാദതി,***

***ഗർദഭേ കൃത്യാം യാം ചക്രുഃ പുനഃ പ്രതി ഹരാമി താം.***

ഹേ കൃത്യേ! ആഭിചാരകൻ നിന്നെ ഒറ്റക്കുളമ്പോടുകൂടിയതിലോ അഥവാ ഇരട്ടപ്പല്ലുകളുള്ള കഴുതയുടെ മേലോ ആണു പ്രയോഗിച്ചിരിക്കുന്നതെങ്കിൽ നാം നിന്നെ അവനിലേക്കുതന്നെ മടക്കി അയയ്ക്കുന്നു.

4. ***യാം ചക്ര രമൂലായാ വലഗം വാ നരാച്യാം,***
***ക്ഷേത്രോ തേ കൃത്യാ യാ ചക്രുഃ പുനഃ പ്രതി ഹരാമിതാം.***

ഹേ കൃത്യേ! നിന്നെ മനുഷ്യരാൽ പൂജിതമായ ഭക്ഷ്യപദാർത്ഥങ്ങളാൽ മൂടപ്പെട്ട് വയലിൽ പ്രയോഗിച്ചിരിക്കുകയാണെങ്കിൽ നിന്നെ ആഭിചാരകൻെറ മേൽതന്നെ തിരിച്ചയക്കുന്നു.

5. ***യാ തേ ചക്രുർഗാർഹപത്യേ പൂർവാഗ്നീവുത ദുശ്ചിതഃ,***
***ശാലായാ കൃത്യാം യാം ചക്രുഃ പുനഃ പ്രതി ഹരാമി താം.***

ഹേ കൃത്യേ! നിന്നെ ഗാർഹപത്യാഗ്നിയിലോ യാഗശാലയിലോ ആണ് പ്രയോഗിച്ചിരിക്കുന്നതെങ്കിൽ നിന്നെ അവങ്കലേയ്ക്കുതന്നെ തിരിച്ചയയ്ക്കുന്നു.

6. ***യാം തേ ചക്രുഃ സഭായാം യാം ചക്രൂരധിദേവനേ,***
***അക്ഷേഷു കൃത്യാം ചക്രുഃ പുനഃ പ്രതി ഹരാമി താം.***

ഹേ കൃത്യേ! നിന്നെ സഭകളിലോ ചൂതുകരുക്കളിലോ ആണ് പ്രയോഗിച്ചിരിക്കുന്നത് എങ്കിൽ ആഭിചാരകനിലേക്കുതന്നെ മടക്കി അയയ്ക്കുന്നു.

7. ***യാം തേ ചക്രുഃ സേനായാം യാം ചക്രൂരിഷ്വായുധേ,***
***ദുന്ദുഭൗ കൃത്യാം യാം ചക്രുഃ പുനഃ പ്രതി ഹരാമി താം.***

സൈന്യങ്ങളിൽ, ബാണങ്ങളിൽ അഥവാ ദുന്ദുഭിയിൽ ഏതൊരു കൃത്യയെ പ്രയോഗിച്ചിരിക്കുന്നുവോ അതിനെ ഞാൻ ആഭിചാരകൻെറമേൽത്തന്നെ തിരിച്ചയയ്ക്കുന്നു.

8. ***യാ തേ കൃത്യാം കുപേ f വദധുഃ ശ്മശാനോ വാ നിചഖ്നുഃ,***
***സദ്മനി കൃത്യാം യാം ചക്രുഃ പുനഃ പ്രതി ഹരാമി താം.***

യാതൊരു കൃത്യയെ കിണറ്റിലോ ശ്മശാനത്തിൽ കുഴിച്ചിട്ടോ അഥവാ ഭവനങ്ങളിലോ പ്രയോഗിച്ചിരിക്കുന്നുവോ അതിനെ ഞാൻ മടക്കി അയയ്ക്കുന്നു.

9. ***യാം തേ ചക്രുഃ പുരുഷാസ്ഥേ അഗ്നൗ സംകസുകേ ച യാം,***
***മ്രോകം നിർദാഹം ക്രവ്യാദം പുനഃ പ്രതി ഹരാമി താം.***

പുരുഷൻെറ അസ്ഥിമേലോ അഥവാ മിന്നിത്തിളങ്ങിക്കൊണ്ടിരിക്കുന്ന അഗ്നിയിലോ യാതൊരു കൃത്യയെ പ്രയോഗിച്ചിരിക്കുന്നുവോ അതിനെ മാംസഭക്ഷകനായ ആഭിചാരകൻെറ മേൽത്തന്നെ പ്രേരിപ്പിച്ചുവിടുന്നു.

10. ***അപഥേനാ ജഭാരൈണാം താം പഥേതഃ പ്ര ഹിണ്മസി,***
***അധീരോ മര്യാധീരേഭ്യഃ സ ജഭാരാചിത്ത്യാ.***

യാതൊരജ്ഞാനി കൃത്യയെ കുമാർഗ്ഗങ്ങളിൽക്കൂടി മര്യാദയോടു കൂടിയ നമ്മുടെമേൽ അയക്കുന്നുവോ നാം അതിനെ അതേ മാർഗ്ഗങ്ങളിൽകൂടിത്തന്നെ അവൻെറനേരേ പ്രേരിപ്പിച്ചയയ്ക്കുന്നു.

11. ***യശ്ചകാര ന ശശാക കർതുംശശ്രേ പാദമങ്ഗുരിം,***
***ചകാര ഭദ്രമസ്മഭ്യമഭഗോ ഭഗവദ്ഭ്യഃ.***

യാതൊരുത്തൻ കൃത്യമാർഗ്ഗമായി നമ്മുടെ വിരലുകളേയോ പാദങ്ങളേയോ നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ അവൻ തൻെറ ആഗ്രഹങ്ങളിൽ സഫലനാകാതിരിക്കട്ടെ. ഭാഗ്യശാലികളായ നമ്മേ അവന് അമംഗലകരമായി യാതൊന്നും ചെയ്യുവാൻ കഴിയാതെ വരട്ടെ.

12. ***കൃ യാകൃതം വലഗിനം മൂലിനം ശപഥേയ്യം,***
***ഇന്ദ്രരതം ഹന്തു മഹതാ വധേനാഗ്നിർവിധ്യത്വസ്തയാ.***

രഹസ്യമായി ഒളിച്ചിരുന്നു കൃത്യാകർമ്മങ്ങളെ പ്രയോഗിക്കുന്നവരെ ഇന്ദ്രൻ

തൻറ ബൃഹത്തായ ആയുധത്താൽ നശിപ്പിക്കട്ടെ. അഗ്നി അവനെ തൻെറ ജ്വാലകളാൽ ചാമ്പലാക്കട്ടെ.

## ഷഷ്ഠം കാണ്ഡം

### അനുവാകം ഒന്ന്

#### സൂക്തം ഒന്ന്

(ഋഷി-അഥർവൻ. ദേവത-സവിതാവ്. ഛന്ദസ്- ജഗതി, ഉഷ്ണിക്)

1. ***ദോഷോ ഗായ ബൃഹദ് ഗാവ ദ്യു മദ്ധേഹ്യാഥർവണ, സ്തുഹി ദേവം സവിതാരം.***

ഹേ അഥർവ്വപുത്രനായ ദധ്യങ്ഗാ! സ്തുതിക്കപ്പെടുവാൻ യോഗ്യനും മഹാനുമായ സോമനെ രാവും പകലും ഗാനങ്ങളാൽ സ്തുതിക്കൂ. ഹേ സ്തുതിഗായകന്മാരേ! ആ ഗാനങ്ങൾ വഴിയായി ദാനഗുണസമ്പന്നനായ സവിതാദേവനെ സ്തുതിക്കൂ.

2. ***തമുഷ്ടുഹി യോ അന്ത സിന്ധൗ സൂനുഃ സത്യസ്യ യുവാനാം, അദ്രോഘവാചം സുശവം.***

ഹേ സ്തുതിഗായകന്മാരേ! യാതൊരു സവിതാദേവൻ പരബ്രഹ്മത്തിൻെറ പ്രഥമോൽപന്ന പുത്രനായിരിക്കുന്നുവോ നിങ്ങൾ സ്വന്തം സ്തുതികളാൽ അവനെ പ്രസന്നനാക്കൂ. അവൻ സമുദ്രത്തിൽനിന്നും ഉദിക്കുന്നതായി കാണപ്പെടുന്നു. ആ നിത്യയുവാവും രാത്രിയുടെ അന്തകാരത്തെ നശിപ്പിക്കുന്നവനും സുന്ദരമായ വാണിയോടുകൂടിയവനുമായ സൂര്യനെ (സവിതാ) സ്തുതിഗീതങ്ങളാൽ പ്രസന്നനാക്കണേ.

3. ***സ ഘാ നോ ദേവഃ സവിതാ സാവിഷദമൃതാനി ഭൂരി, ഉഭേ സുഷ്ടതീ സുഗാതവേ.***

നമ്മുടെ ഹവിസ്സിനെ നൽകുക മുതലായ കർമ്മങ്ങളെ സൂര്യൻതന്നെ ദേവതകളെ ഏൽപ്പിക്കണേ. അമരത്വത്തിൻെറ സാധനയും അതുപോലെ സ്തുതികളുടെ സാധനയും രണ്ടും ബൃഹത്തായ രഥന്തരസാമഗാനത്തിൻെറ പ്രേരണ നമുക്കു നൽകണേ.

#### സൂക്തം രണ്ട്

(ഋഷി-അഥർവൻ. ദേവത-സോമൻ, വനസ്പതി. ഛന്ദസ്സ്-ഉഷ്ണിക്.)

1 ***ഇന്ദ്രായ സോമമൃത്വിജഃ സുനോതാ ച ധാവത, സ്തോതുര്യോ വചഃശണാവദ്ധവ ച മേ.***

അധ്വരൂ മുതലായ ഹേ ഋത്വിക്കുകളേ! നിങ്ങൾ എൻെറ സ്തുതിരൂപമാകുന്ന ആഹ്വാനത്തെ ആദരപൂർവ്വം ശ്രവിക്കുന്ന ഇന്ദ്രൻ നിമിത്തമായി സോമനെ അഭിഷേകം ചെയ്യൂ.

2. ***ആ യ വിശന്തീന്ദവോ വയോ ന വൃക്ഷമന്ധസഃ, വിരപ്ശിൻ വി മൃധോ ജഹി രക്ഷസ്വിനീഃ.***

പക്ഷികൾ സ്വയം തങ്ങളുടെ നിവാസസ്ഥലത്തു ചെന്നു കൂടുന്നതുപോലെ പിഴിഞ്ഞെടുത്ത സോമരസം ഇന്ദ്രൻെറ ശരീരത്തിൽ സ്വയമായി എത്തിച്ചേരുന്നു. ഹേ ഇന്ദ്രാ! നീ സോമരസത്തിൻെറ പ്രഭാവത്താൽ ഹർഷിത

നായി ശത്രുസൈന്യങ്ങളെ പീഡിപ്പിക്കണേ.

3. ***സുനീതാ സോമപാബ്നേ സോമമിന്ദ്രായ വജ്രിണേ***
***യുവാ ജേതേശനിഃ സ പുരുഷ്ടുതഃ.***

ഹേ അധ്വര്യുക്കളേ! സോമപാനിയും വജ്രം ധരിച്ച് ശത്രുമർദ്ദനത്തിൽ സമർത്ഥനുമായ ഇന്ദ്രനു വേണ്ടി സോമരസത്തെ നിർമ്മിക്കൂ. ആ ഇന്ദ്രൻ നിത്യയൗവനത്തോടുകൂടിയവനും ശത്രുക്കളുടെ നേരേ പോർവിളി നടത്തുന്ന വിജേതാവും അഖിലവിശ്വത്തിൻെറയും ഉടയവനുമാകുന്നു. യജമാനൻ തൻെറ അഭിലാഷപൂർത്തിക്കുവേണ്ടി അദ്ദേഹത്തെ സ്തുതിക്കുന്നു.

**സൂക്തം മൂന്ന്**

(ഋഷി-അഥർവൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ബൃഹതി, ജഗതി)

1. ***പാതം ന ഇന്ദ്രാപൂഷണാദിതിഃ പാന്തു മരുതഃ,***
***അമ്മാം നപാത് സിന്ധവഃ സപ്ത പാതന പാതു നോ വിഷ്ണുരുതഃ ദ്യോഃ***

ഹേ ഇന്ദ്രാ! ഹേ പൂഷവേ! ഞങ്ങളെ രക്ഷിക്കണേ. ദേവമാതാവായ അദിതി ഞങ്ങളെ രക്ഷിക്കണേ. 'അപാംനപാത്' എന്ന നാമത്തോടുകൂടിയ ജലത്തെ ഇന്ധനമായിക്കരുതുന്ന അഗ്നിയും നാല്പത്തിയൊമ്പതു മരുദ് ഗണങ്ങളും ഞങ്ങളെ രക്ഷിക്കണേ. സപ്തസമുദ്രങ്ങളും ആകാശവും വിഷ്ണുവും ഞങ്ങളുടെ രക്ഷകന്മാരാകണേ.

2. ***പാതാ നോ ദ്യാവാപൃഥിവീ അഭിഷ്ടയേ പാതു ഗ്രാവാ***
***പാതുസോമാ നോ അംഹസഃ,***
***പാതു നോ ദേവോ സുഭഗാ സരസ്വതീ പാത്ത്വഗ്നിഃ***
***ശിവാ യേ അസ്യപായവഃ.***

ഇച്ഛിതങ്ങളായ ഫലപ്രാപ്തിക്കുവേണ്ടി ദ്യോവും പൃഥ്വിയും തയ്യാറാക്കപ്പെട്ട സോമരസവും വർഷിക്കുന്ന മേഘവും മന്ത്രരൂപിണിയായ സരസ്വതിയും ആഹ്വാനീയനായ അഗ്നിയും സഖദായിനിയായ കിരണങ്ങളും എല്ലാം നമ്മെ രക്ഷിക്കുന്നവരാകണേ.

3. ***പാതാ നോ ദേവാശ്വിനാ ശുഭസ്പതീ ഉഷാസാനക്തോത ന ഉരുഷ്യതാം.***
***അപാം നപാദഭിഹ്നു തീ ഗയസ്യ ചിദ്ദൂ ദേവ***
***ത്വഷ്ടർവർധയസർവതാതയേ.***

ഉഷാസനാക്താനാമത്തോടുകൂടിയ പകലിൻേറയും രാത്രിയുടേയും ദേവത ദാനാദിഗുണങ്ങളാൽ സമ്പന്നരായ അശ്വിനീകുമാരന്മാർ മേഘങ്ങളിലുള്ള ജലത്തെ വർഷിക്കുവാനനുവദിക്കാത്ത അപാംനപാത് നാമത്തോടുകൂടിയ അഗ്നി ഹിംസകന്മാരിൽനിന്നും നമ്മെ രക്ഷിക്കണേ. ഹേ ത്വഷ്ടാവേ! നീ എല്ലാ പ്രകാരങ്ങളിലുമുള്ള ഫലങ്ങളെ നല്കുന്നതുനിമിത്തം ഞങ്ങളെ അഭിവൃദ്ധിപ്പെടുത്തണേ.

**സൂക്തം നാല്**

(ഋഷി-അഥർവൻ. ദേവത-ത്വഷ്ടാവ്. ഛന്ദസ്സ്-ബൃഹതി, ഗായത്രി.)

1. ***ത്വഷ്ടാ മേ ദൈവ്യം വചഃ പർജന്യോ ബ്രഹ്മണസ്പതിഃ,***
***പുത്രഭാതൃഭരദർനു പാതു നോ ദുഷ്ടര ത്രയമാണം സഹഃ.***

ത്വഷ്ടാവ് എൻെറ സ്തോത്രങ്ങളെ ശ്രവിക്കണേ. മേഘങ്ങളും മന്ത്രങ്ങളുടെ സ്വാമിയായ ബ്രഹ്മണസ്പതിയും എൻെറ സ്തുതികളെ ശ്രവിക്കണേ. തൻെറ പുത്രന്മാരോടും സഹോദരന്മാരോടുംകൂടി അദിതി നമ്മുടെ അജയ്യമായ ശക്തിയുടെ സംരക്ഷകയായിരിക്കണേ.

2. ***അംശോ ഭഗോ വരുണോ മിത്രോ അര്യമാദിതിഃ പാന്തു മരുതഃ,***
***അപ തസ്യ ദ്വേഷോ ഗമേദഭിപരതോ യാവയച്ഛത്രു മന്തിതം.***
അദിതി അവരുടെ പുത്രൻ സൂര്യൻ, വരുണൻ, മരുദ്ഗണങ്ങൾ എല്ലാം നമ്മുടെ രക്ഷകരായിരിക്കണേ. നാം ഏതൊരു ശത്രുക്കളിൽനിന്നും നമ്മുടെ രക്ഷയെ ആഗ്രഹിക്കുന്നുവോ അവരുടെ അനിഷ്ടകർമ്മങ്ങൾ നമ്മുടെ അടുക്കൽ എത്താതിരിക്കണേ. ആ ഹിംസകമായ ദ്വേഷം നമ്മുടെ ശത്രുക്കളെ അകലത്തേക്കു പലായനം ചെയ്യിക്കണേ.

3. ***ധിയേ സമശ്വിനാ പ്രാവതം ന ഉരുഷ്ണ്യാ ണ ഉരുജ്മന്നപ്രപുച്ഛൻ,***
***ദ്യൗഷ്പിതര്യാവയ ദുച്ഛുനാ യാ.***
വിശാലമായ സഞ്ചാരസ്വഭാവത്തോടുകൂടിയ വായുദേവാ! ഞങ്ങളെ രക്ഷിക്കൂ. ഹേ! അശ്വിനീകുമാരന്മാരേ! ഞങ്ങളുടെ രക്ഷകന്മാരായിരിക്കണേ. ഹേ പിതൃരൂപമായ ആകാശമേ! അനിഷ്ടകാരിയായ പാപദേവിയെ പട്ടിക്കുതുല്യം ഞങ്ങളുടെ അടുക്കൽ നിന്നും ആട്ടിയോടിക്കണേ.

**സൂക്തം അഞ്ച്**

(ഋഷി-അഥർവൻ. ദേവത-അഗ്നി. ഛന്ദസ്സ്-അനുഷ്ടുപ്.)

1. ***ഉദേനമുത്തരം നയാഗ്നേ ഘൃതേനാഹുത,***
***സമേനം വർചസാ സൃജ പ്രജയാ ച ബഹും കൃധി.***
ഹേ അഗ്നീ! അങ്ങ് ഘൃതത്താൽ ആഹുതി ചെയ്യപ്പെടുന്നു. ഈ യജമാനനെ ഉത്തമപദത്തെ പ്രാപിപ്പിക്കൂ. ഇവനെ ശരീരകാന്തിയാൽ പ്രശോഭിതമാക്കൂ. സന്താനാദികളാൽ സമ്പന്നമാക്കൂ.

2. ***ഇന്ദ്രേ മം പ്രതരം കൃധി സജാതാനാമസദ് വശീ,***
***രായസ്പോഷേണ സം സൃജ ജീവാതവേ ജരസേ നയ.***
ഹേ ഇന്ദ്രാ! യജമാനനെ അത്യധികം അഭിവൃദ്ധിപ്പെടുത്തൂ. ഇവൻ നിങ്ങളുടെ കൃപയാൽ എല്ലാവരേയും വശീകരിക്കുന്നവനും സ്വയം സ്വതന്ത്രനും ആയിരിക്കട്ടെ. ഇവനെ ധനത്താൽ സന്തുഷ്ടനാക്കുകയും വൃദ്ധാവസ്ഥവരെ ഇവൻെറ ആയുസ്സിനെ വളർത്തുകയും ചെയ്യൂ.

3. ***യസ്യ കൃണ്മോ ഹവിർഗൃഹേ തമഗ്നേ വർധയാത്വം***
***തസ്മൈ സോമോ അധി ബ്രബദയം ച ബ്രഹ്മണസ്പതിഃ.***
ഹേ അഗ്നീ! ഏതൊരു യജമാനൻെറ ഭവനത്തിൽ നാം ഹവ്യാദികൾ അനുഷ്ഠിക്കുന്നുവോ അയാളെ അഭിവൃദ്ധിപ്പെടുത്തണേ. സോമൻ അയാളെ തൻേറതെന്നു പറയണേ. ബ്രഹ്മണസ്പതിയും അവനെ സ്വന്തമെന്നു പറയണേ.

**സൂക്തം ആറ്**

(ഋഷി-അഥർവൻ. ദേവത-ബ്രഹ്മണസ്പതി. ഛന്ദസ്സ്-അനുഷ്ടുപ്.)

1. ***യോസ്മാൻ ബ്രഹ്മണസ്പതേ f ദേവോ അഭിമന്യതേ,***
***സർവ തം രന്ധയാസി മേ യജമാനായ സുന്വതേ.***
ഹേ ബ്രഹ്മണസ്പതേ! ദേവതകളോടു ഭക്തിയില്ലാത്ത ശത്രുക്കൾ ഞങ്ങളെ വധ്യരായിക്കരുതുന്നു എങ്കിൽ അവനെ എൻെറ സോമരസനിർമ്മാതാവായ യജമാനൻെറ അധീനതയിലേല്പിക്കണേ.

2. ***യോ നഃ സോമ സുശംസിനോ ദുഃശം ആദിദേശതി,***
***വജ്രേണാസ്യ മുഖേ ജഹി സ സംപിഷ്ടോ അപായതി.***
ഹേ സോമാ! ദുർവിപാരത്തോടുകൂടിയ ശത്രു ഞങ്ങളുടെ സദ്ഭാവനകളെ തിരസ്കരിക്കുകയാണെങ്കിൽ അവൻ ഛിന്നഭിന്നമായിപ്പോകുന്നതിന് അവൻെറ

മുഖത്ത് വജ്രായുധത്താൽ പ്രഹരം നൽകണേ.

3. ***യോ നഃ സോമാഭിദാസതി സനാഭിര്യശ്ച നിഷ്ടയഃ,***
***അപ തസ്യ ബലം തിര മഹീവ ദ്യൗർവധത്മനാ.***

ഹേ സോമാ! യാതൊരുത്തൻ ഞങ്ങളെ നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ അഥവാ ഏതൊരു ശത്രു ഞങ്ങളെ കഷ്ടപ്പെടുത്തുന്നുവോ നീ അവൻെറ ശക്തിയെ ദ്യോവിൽനിന്നുള്ള അശനിപാതത്താൽ സംഹരിക്കൂ.

**സൂക്തം ഏഴ്**

(ഋഷി-അഥർവൻ. ദേവത-സോമൻ. വിശ്വേദേവതൾ ഛന്ദസ്സ്-ഗായത്രി.)

1. ***യേന സോമാദിതിഃ പഥാ മിത്രാ വാ യന്ത്യദ്രഹ,***
***തേനാ നോ$\int$വസാ ഗഹി.***

ഹേ സോമാ! യാതൊരു പിതൃയാനമാർഗ്ഗത്തിൽ അദ്വേഷിയും കൃപാകരനമായ മിത്രാദിദ്വാദശാദിത്യന്മാർ, അദിതിസഹിതം കറങ്ങിക്കൊണ്ടിരിക്കുന്നുവോ അതേ മാർഗ്ഗത്തിൽകൂടി മംഗളസഹിതം ആഗമിക്കണേ.

2. ***യേന സോമ സാഹന്ത്യാസുരാൻ രന്ധയാസി നഃ,***
***തേനാ നോ അധി വോചത.***

ഹേ സോമാ! നീ ഏതൊരു ശക്തിയാൽ രാക്ഷസന്മാരെ വശീകരിക്കുന്നുവോ ആ ശക്തിയെ ഞങ്ങൾക്കുപദേശിച്ചുതന്നാലും.

3. ***യേന ദേവാ അസുരാണാമോജാംസ്യവണീധ്വം,***
***തേനാ നഃ ശർമ യച്ഛത.***

ഹേ ദേവതകളേ! യാതൊരു ബലത്താൽ നിങ്ങൾ രാക്ഷസന്മാരുടെ ശക്തിയെ അവരിൽനിന്നു വേർപെടുത്തി നിങ്ങളിലേക്കു ചേർത്തിരിക്കുന്നുവോ അതേ ശക്തിയാൽ ഞങ്ങളെ സൗഖ്യമുള്ളവരാക്കൂ.

**സൂക്തം എട്ട്**

(ഋഷി-ജമദഗ്നി. ദേവത-കാമാത്മാവ് ഛന്ദസ്-പംക്തി.)

1. ***യഥാ വൃക്ഷം ലിബുജാ സമന്തം പരിഷസ്വജേ,***
***ഏവാ പരിഷ്വജസ്വ മാം യഥാ മാം കാമിന്യസോ യഥാ***
***മന്നാപഗാ അസഃ.***

ലത തൻെറ ആശ്രയദാതാവായ വൃക്ഷത്തെ എല്ലാ ഭാഗത്തുനിന്നും ചുറ്റിക്കയറുന്നതുപോലെതന്നെ നീ എന്നിൽ സംലഗ്നമാകൂ. തന്മൂലം നീ എൻെറ അഭിലാഷങ്ങളെ പൂർത്തീകരിച്ചുകൊണ്ട് എൻെറ അടുക്കൽതന്നെ വസിക്കണേ.

2. ***യഥാ സുപർണഃ പ്രപതൻ പക്ഷൗ നിഹന്തി ഭൂമ്യാം,***
***ഏവാ നി ഹന്മി തേ മനോ യഥാ മാം കാമിന്യസോ മന്നപഗാ അസഃ.***

സ്വന്തം സ്ഥാനത്തുനിന്നും പറന്നുകൊണ്ടിരിക്കുന്ന ഗരുഡൻ ഭൂമിയുടെ മേൽ തൻെറ പക്ഷങ്ങളെ എപ്രകാരം അടിക്കുന്നുവോ അപ്രകാരംതന്നെ ഹേ പത്നീ! ഞാൻ നിൻെറ ഹൃദയത്തെ വശീകരിക്കുന്നു. തന്മൂലം നീ എൻെറ അഭിലാഷങ്ങളെ നിറവേറ്റുകയും അന്യത്ര പോകാതിരിക്കുകയും ചെയ്യണേ.

3. ***യഥേമേ ദ്യാവാപൃഥിവീ സദ്യഃ പര്യേതി സൂര്യഃ,***
***ഏവാ പര്യേമി തേ മനോ യഥാ കാമിന്യസോ യഥാ മന്നപഗാ അസഃ.***

ഈ ആകാശം, ഭൂമി, സ്വർഗ്ഗം ഇവയെ സൂര്യൻ എല്ലാ ഭാഗത്തുനിന്നും പ്രകാശിപ്പിക്കുന്നു. ഹേ സ്ത്രീ! അങ്ങനെതന്നെ ഞാനും നിൻെറ മനസ്സിൽ വ്യാപിച്ചിരിക്കുന്നു. തന്മൂലം നീ എൻെറ അഭിലാഷത്തെ പൂർത്തീകരിക്കുന്നവളും അന്യത്ര പോകാതിരിക്കുന്നവളുമാകണേ.

### സൂക്തം ഒൻപത്

(ഋഷി-ജമദഗ്നി. ദേവത-കാമാത്മാവ്. ഛന്ദസ്സ്-അനുഷ്ടുപ്.)

1. ***വാഞ്ഛ മേ തന്വം പാദൗ വാഞ്ഛാക്ഷ്മൗ വാഞ്ഛ സക്ഥ്യൗ, അക്ഷ്യൗ വൃഷണ്യന്ത്യാഃ കേശാ മാം തേ കാമേന ശുഷ്യന്തു.***
ഹേ പത്നീ! നീ എൻെറ ശരീരത്തിൻേറയും പാദങ്ങളുടേയും നേത്രങ്ങളുടേയും ജംഘകളുടേയം അഭിലാഷങ്ങൾ നിറവേറ്റൂ. നീ സിഞ്ചന സമർത്ഥനായ പുരുഷൻെറ അഭിലാഷവതിയാകുന്നു. നിൻെറ കേശവും നയനങ്ങളുംഅത്യന്തം മനോഹരങ്ങളാണ്, അവ എൻെറ മനസ്സിനെ വികാരയുക്തമാക്കുന്നു.
2. ***മമ ത്വാ ദോഷണിശ്രിഷ കൃണോമി ഹൃദയശ്രിഷം, യഥാ മമ ക്രതാവസോ മമ ചിത്തമുപായസി.***
ഹേ പത്നീ! നീ എൻെറ ഇച്ഛാനുകൂലയായി മനസ്സിനെ സന്തോഷിപ്പിക്കുന്നവളാകുന്നു. അതിനാൽ ഞാൻ നിന്നെ എൻെറ ബഹുപാശങ്ങളിൽ എടുത്തു ഹൃദയത്തോടു ചേർത്ത് രമിക്കുന്നു.
3. ***യാസാം നാഭിരാരേഹണം സംവനനം കൃതം, ഗാവോ ഘൃതസ്യ മാതരീ f മം സം വാനയന്തു മേ.***
ഏതൊരു സ്ത്രീകളുടെ അവയവങ്ങൾ പ്രശംസനീയങ്ങളായിരിക്കുന്നുവോ, ഏതൊരുവളുടെ ഹൃദയത്തിൽ വശീകരിക്കുന്നതിനുള്ള ശക്തി സ്ഥിതിചെയ്യുന്നുവോ ആ സ്ത്രീകളുടെ പാലും വെണ്ണയും നൽകുന്ന ഗോക്കൾ എൻെറ അധീനത്തിലാക്കണേ.

### സൂക്തം പത്ത്

(ഋഷി-ശാന്താതി. ദേവത-അഗ്നി, വായു, സൂര്യൻ. ഛന്ദസ്-ത്രിഷ്ടുപ്, ബൃഹതി.)

1. ***പൃഥിവ്യൈ ശ്രോതായ വനസ്പതിഭ്യോ f ഗ്നയേ f ധിപതയേ സ്വാഹാ.***
ഭൂമിക്കുവേണ്ടി, ശബ്ദം ശ്രവിക്കുന്നതിനുള്ള ശക്തിയോടുകൂടിയ ശ്രോതാക്കൾക്കുവേണ്ടി, ഭൂസ്ഥിതമായ വൃക്ഷങ്ങളുടെ അധിഷ്ഠാനദേവതകൾക്കുവേണ്ടി ഭൂസ്വാമിയായ അഗ്നിക്കുവേണ്ടി ഈ ഹവിസ്സിനെ സമർപ്പിക്കുന്നു.
2. ***പ്രാണായാന്തരിക്ഷായ വയോഭ്യോ വായവേ f ധിപതയേ സ്വാഹാ.***
വായുരൂപമായ പ്രാണനുവേണ്ടി, അതിനോടു ബന്ധപ്പെട്ടിട്ടുള്ള അന്തരീക്ഷത്തിനുവേണ്ടി, പക്ഷികൾക്കുവേണ്ടി, വായുദേവതയ്ക്കുവേണ്ടി സ്വാഹാ.
3. ***ദിവേ ചക്ഷുഷേ നക്ഷത്രേഭ്യഃ സൂര്യായധിപതയേ സ്വാഹാ.***
ആകാശത്തിനുവേണ്ടി, ചക്ഷുസ്സിനുവേണ്ടി, നക്ഷത്രങ്ങൾക്കുവേണ്ടി, ദ്യോവിൻെറ നായകൻ ദിവാകരനുവേണ്ടി സ്വാഹാ.

## അനുവാകം രണ്ട്

### സൂക്തം പതിനൊന്ന്

(ഋഷി-പ്രജാപതി. ദേവത-രേതസ്, മന്ത്രോക്താവ്. ഛന്ദസ്-അനുഷ്ടുപ്.)

1. ***ശമീമശ്വത്ഥ ആരൂഢസ്തത്ര പുംസുവനം കൃതം, തദ്വൈ പുത്രസ്യ വേദനം തത് സ്ത്രീഷ്വാ ഭതാമസി.***
ശമീവകൃക്ഷത്തിന്മേൽ അഗ്നിരൂപനായ പുത്രനെ ജനിപ്പിക്കുന്നതിനു വടവൃക്ഷം ചുറ്റിക്കയറ്റിയിരിക്കുന്നു. ആ ശ്വത്ഥത്തിൻെറ അഗ്നിമഥനത്തിനുവേണ്ടി അരണി (തീയുണ്ടാക്കുന്ന തടിക്കഷണങ്ങൾ) കൊണ്ടുവന്നിരിക്കുന്നു. നാം

പുത്രോല്പത്തിക്കുവേണ്ടി സ്ത്രീകളിൽ കർമ്മം അനുഷ്ഠിക്കുന്നു. അരയാൽ യാതൊരു കർമ്മത്താൽ പുത്രപ്രാപ്തി നേടുന്നുവോ ആ പുംസവനകർമ്മം. അവശ്യം പ്രാപിക്കുന്നു.

2. ***പുംസി വൈ രേതോ ഭവതി തത് സ്ത്രീയാമനു ഷിച്യതേ,***
***തദ് വൈ പുത്രസ്യ വേദനം തത് പ്രജാപതിരബ്രവീത്.***

പുരുഷൻെറ ബീജഭൂതമായ വീര്യം ഗർഭാശയത്തിൽ തളിക്കപ്പെടുന്നു. അതിൽ നിന്നും പുത്രപ്രാപ്തി സംഭവിക്കുന്നു. ഈ പുത്രജനനത്തിൻെറ ഉപായത്തെ പ്രജാപതിയായ ബ്രഹ്മാവ് പറഞ്ഞിരിക്കുന്നു.

3. ***പ്രജാപതിരനുമതിഃ സിനീവാല്യ ചീ ക്ലുപത്,***
***സ്ത്രൈഷൂയമന്യത്ര ദധത് പുമാംസമു ദധദിഹ.***

അമാവാസിദേവതയും ശുക്ലപക്ഷപ്രതിപാദവും പൗർണ്ണമീദേവതയും അനുമതിയും പ്രജാപതിയും സിഞ്ചിതമായ ഗർഭാശയത്തിൽ സ്ഥിതിചെയ്യുന്ന ബീജത്തെ അതിരിക്തസ്ഥാനങ്ങളിൽ സ്ഥാപിച്ച് സന്താനത്തിൻെറ കരങ്ങൾ, കാലുകൾ മുതലായ അംഗങ്ങൾ സൃഷ്ടിച്ചു.

**സൂക്തം പന്ത്രണ്ട്**

(ഋഷി-ഗരുത്മാൻ. ദേവത-വിഷവിവാരണം. ഛന്ദസ്-അനുഷ്ടുപ്.)

1. ***പരി ദ്യാമിവ സൂര്യാ fഹീനാം ജനിമാഗമം,***
***രാത്രോ ജഗദിവാന്യദ്ധംസാത് തേനാ തേ വാരയേ വിഷം.***

സൂര്യൻ അന്തരീക്ഷത്തിൽ വ്യാപിക്കുന്നതുപോലെ, രാത്രിയുടെ ലോകം അന്ധകാരം മൂടുന്നതുപോലെ ഞാൻ സർപ്പങ്ങളുടെ എല്ലാ ജന്മങ്ങളേയും ഗ്രഹിച്ചിരിക്കുന്നു. യാതൊരു വിഷം വ്യാപിച്ചിരിക്കുന്നുവോ അതിനെ ഞാൻ ഈ ഔഷധത്താൽ നശിപ്പിക്കുന്നു.

2. ***യദ് ബ്രഹ്മഭിയദ്യൃഷിഭിയദ് ദേവവിദിത പുരാ,***
***യദ് ഭൂവ ഭവ്യമാസന്വത് തേനാ വാരയേ വിഷം.***

യാതൊരൗഷധത്തെ ഇന്ദ്രാദിദേവതകളും അഗസ്ത്യൻ വസിഷ്ഠൻ, മുതലായ മഹർഷിമാരും അറിഞ്ഞിരിക്കുന്നുവോ അതുപോലെ യാതൊരു മന്ത്രങ്ങളെ ബ്രാഹ്മണരിൽനിന്നും ഗ്രഹിച്ചിരിക്കുന്നുവോ ആ ഭൂതം, ഭാവി, വർത്തമാനം മുതലായ കാലത്തിൻെറ ഔഷധങ്ങളാൽ ഞാൻ നിൻെറ ദേഹഗതമായ വിഷത്തെ നശിപ്പിക്കുന്നു.

3. ***മധ്വാ പഞ്ചേ നദ്യഃ പർവ്വതാ ഗിരിയാ മധു,***
***മധുപരുഷ്ണീ ശീപാലാ ശമാസ്നേ അസ്തു ശ ഹൃദേ.***

ഗംഗ മുതലായ നദികളും വലുതും ചെറുതുമായ പർവ്വതങ്ങളും പരുഷ്ണീനാമത്തോടുകൂടി നദിയും നിൻെറ ശരീരത്തിൽ മധുവിനെ തളിക്കട്ടെ. വിഷത്തെ ഹരിക്കുന്ന അമൃതരൂപമാകുന്ന മധുവിനെ ഞാൻ നിൻെറ ശരീരത്തിന്മേൽ പൂശുന്നു. ഈ വിഷനാശകമായ മധു നിൻെറ മുഖത്തിനും ഹൃദയത്തിനും സുഖം പ്രദാനം ചെയ്യുന്നതാകട്ടെ.

**സൂക്തം പതിമൂന്ന്**

(ഋഷി-അഥർവ്വൻ. ദേവത-മൃത്യു. ഛന്ദസ്-അനുഷ്ടുപ്.)

1. ***നമോ ദേവവധേഭ്യോ നമോ രാജബധേഭ്യഃ,***
***അധോ യേ വിശ്യാനാം ബധാസ്തേഭ്യോ മൃത്യോ നമോ fസ്തുതേ.***

ഇന്ദ്രാദി ദേവകളുടെ മാരകങ്ങളായ അസ്ത്രങ്ങളെ ഞാൻ നമിക്കുന്നു. ഹേ മൃത്യു! രാജാവിൻേറയും വൈശ്യൻേറയും ദേവതകളുടേയും ആയുധങ്ങളിൽനിന്നും രക്ഷിക്കുന്നതിനുവേണ്ടി നിന്നെ നമസ്കരിക്കുന്നു.

2. ***നമസ്തേ അധിവാകായ പരാവാകായ തേ നമഃ,***
***സുമത്യൈ മൃത്യോ തേ നമോ ദുർഭത്യൈ ത ഇദ നമഃ.***
ഹേ മൃത്യു! പ്രിയവചനങ്ങളും പരാജയവാർത്തകളും അറിയിക്കുന്ന ദൂതനെ ഞാൻ നമസ്കരിക്കുന്നു. നിൻെറ കൃപാപൂർണ്ണമായ ബുദ്ധിക്കും നിഗ്രഹബുദ്ധിക്കും നമസ്കാരം.

3. ***നമസ്തേ യാതുധാനേഭ്യോ നമസ്തേ ഭേഷജേഭ്യഃ,***
***നമസ്തേ മൃത്യോ മൂലേഭ്യോ ബ്രാഹ്മണേഭ്യ ഇദം നമഃ.***
ഹേ മൃത്യു! രക്ഷിക്കുന്ന ഔഷധികൾ, പീഡിപ്പിക്കുന്ന രാക്ഷസന്മാർ, മൂല ബലരൂപന്മാരായ നിൻെറ പുരുഷന്മാർ ഇവരെ നമസ്കരിക്കുന്നു. ശപിക്കുന്നതിലും അനുഗ്രഹിക്കുന്നതിലും സമർത്ഥരായ വേദജ്ഞാനികളായ ബ്രാഹ്മണരെ ഞാൻ നമസ്കരിക്കുന്നു.

### സൂക്തം പതിനാല്

(ഋഷി-ബഭ്രുപിങ്ഗളൻ. ദേവത-ബലാസൻ. ഛന്ദസ്-അനുഷ്ടുപ്.)

1. ***അസ്ഥിസ്രം സം പരുഃ സംമാസ്ഥിതം ഹൃദയാമയം,***
***ബലാസം സർവ നാശയാങ്ഗേഷ്ഠാ യശീപർവസു.***
ശരീരത്തിൽ സർവ്വത്ര വ്യാപിചിരിക്കുന്ന, അസ്ഥികളെ വേദനിപ്പിക്കുന്ന, സന്ധി ബന്ധങ്ങൾക്ക് വീക്കമുണ്ടാക്കുന്ന, ശക്തിക്ഷയകരമായി ഹൃദയത്തിലുണ്ടാകുന്ന കാസശ്വാസരൂപമാകുന്ന ശ്ലേഷ്മരോഗമുൾപ്പെടെ എല്ലാ രോഗങ്ങളേയും മന്ത്രശക്തി നശിപ്പിക്കണേ.

2. ***നിർബലാസം ബലാസിനഃ ക്ഷിണോമി മുഷ്കരം യഥാ,***
***ഛിനദ്മൃസ്യ ബന്ധനം മൂലമുർവ്വാർവാ ഇവ.***
സരോവരങ്ങളിൽനിന്നും കമലത്തെ പിഴുതുകളയുന്നതുപോലെ ഞാൻ ഈ രോഗിയുടെ ശ്ലേഷ്മസംബന്ധിയായ രോഗത്തെ വേരോടെ പിഴുതുകളയുന്നു. വെള്ളരിക്ക അതിൻെറ പുഷ്പബന്ധവുമായി സ്വയം വേർപെടുന്നതുപോലെ ഞാൻ ഈ രോഗത്തെ നശിപ്പിക്കുന്നു.

3. ***നിർബലാസേതഃ പ്ര പതാശൂങ്ഗഃ ശിശൂകോ യഥാ,***
***അഥോ ഇടഇവ ഹായനോ f പ ദ്രാഹ്യവീരഹാ.***
കഴിഞ്ഞുപോയ സംവത്സരം വീണ്ടും തിരിച്ചുവരാതിരിക്കുന്നതുപോലെ ഹേ ബലക്ഷയകാരകമായ രോഗമേ! നീ നാശത്തെ സൃഷ്ടിക്കാതെ കടന്നു പോകൂ. ദ്രുതഗാമിയായ മൃഗം ദൂരേക്കൂ പാഞ്ഞുപോകുന്നതുപോലെ നീയും ഈ ദേഹത്തിൽനിന്നും ദൂരേക്കു പാഞ്ഞുപോകൂ.

### സൂക്തം പതിനഞ്ച്

(ഋഷി-ഉദ്ദാലകൻ. ദേവത-വനസ്പതി. ഛന്ദസ്-അനുഷ്ടുപ്.)

1. ***ഉത്തമോ അസ്യോഷധീനാം തവ വൃക്ഷാ ഉപസ്തയഃ,***
***ഉപസ്തിരസ്തു സോസ്മാകം യോ അസ്മാം അഭിദാസതി.***
ഹേ സോമപർണ്ണോൽപന്നമായ പ്ലാശേ! ഔഷധികളിൽ നീ ശ്രേഷ്ഠയാകുന്നു. മറ്റു വൃക്ഷങ്ങൾ നിന്നെ അനുഗമിക്കുന്നു. യാതൊരുത്തൻ ഞങ്ങളെ ക്ഷീണിപ്പിക്കുവാനാഗ്രഹിക്കുന്നുവോ ആ ശത്രു നിൻെറ കൃപയാൽ ക്ഷീണിതനായി ഭവിക്കണേ.

2. ***സബന്ധുശ്ചാസബന്ധുശ്ച യോ അസ്മാം അഭിദാസതി,***
***തേഷാം സാ വൃഷാണാമിവാഹം ഭൂയാവസമുത്തമഃ.***
യാതൊരു ശത്രു, സ്വന്തം ഗോത്രത്തിൽ പെട്ടവനോ അഥവാ മറ്റു ഗോത്ര ത്തിൽപ്പെടുന്നവനോ, ഞങ്ങളെ ക്ഷീണിപ്പിക്കുവാനാഗ്രഹിക്കുന്നു എങ്കിൽ രണ്ടു

പ്രകാരങ്ങളിലുള്ള ശത്രുക്കളിൽ ഞാൻ പ്ലാശിനു തുല്യം ശ്രേഷ്ഠനായിത്തീരും.

3. ***യഥാ സോമ ഓഷധീനാമുത്തമോ ഹവിഷാം കൃതഃ,***
***തലാശാ വൃഷാണാമിവാഹം ഭൂയാവസമുത്തമഃ.***

പ്ലാശുവൃക്ഷം ഉത്തമമെന്നു കരുതപ്പെടുന്നതുപോലെ മറ്റു ഔഷധികളെ അപേക്ഷിച്ച് സോമലത പുരാതനകാലങ്ങളിൽ വിവാഹങ്ങളിൽ ഉപയോഗിക്കപ്പെട്ടിരുന്നു. അങ്ങനെതന്നെ സജാതീയരിൽ ഞാൻ ശ്രേഷ്ഠനാകും.

## സൂക്തം പതിനാറ്

(ഋഷി-ശൗനകൻ. ദേവത-മന്ത്രോക്തർ. ഛന്ദസ്-ഗായത്രി, അനുഷ്ടുപ്.)

1. ***ആബയോ അനാബയോ രസസ്ത ഉഗ്ര ആബയോ,***
***ആ തേ കരംഭമദ്മസി.***

ഹേ സരസമേ! (പെരുങ്കടുക്) രോഗത്തെ നശിപ്പിക്കുന്നതിന് നിന്നെ ഭക്ഷിക്കുന്നു. നിൻെറ എണ്ണ മഹത്തായ ശക്തിയോടുകൂടിയതാകുന്നു. ആ എണ്ണയിൽ പൊരിച്ചെടുത്ത കറികളെ ഞങ്ങൾ അഭിമന്ത്രണംചെയ്ത് സേവിക്കുന്നു.

2. ***വിഹഌോ നാമ യേ പിതാ മദാവതീ നാമ തേ മാതാ,***
***സ ഹി ന ത്വമസി യസ്ത്വമാത്മാനമാവയഃ.***

ഹേ കടുകുചെടീ! നിൻെറ പിതാവ് വിഹഌനും മാതാവ് മദാവതിയും ആണ്. നീ നിൻെറ പത്രാദികളായ ശരീരത്തെ മനുഷ്യർക്ക് ഭക്ഷണമായി ദാനം ചെയ്തിരിക്കുന്നു. അതിനാൽ മാതാപിതാക്കൾക്കു സമാനമായിരിക്കുന്നില്ല.

3. ***തൗവിലികേf വേലയാവായമൈലബ ഏലയീത്,***
***ബഭ്രൂശ്ച ബഭ്ര കർണശ്ചാപേഹി നിരാലാ.***

ഹേ തൗബിലിക്ക് നാമത്തോടുകൂടിയ പിശാചിനീ! നീ രോഗങ്ങളുടെ കാരണഭൂതയാകുന്നു. അതിനാൽ ഞങ്ങളുടെ രോഗങ്ങളെ പരാജിതരാക്കി മടക്കിവിളിക്കൂ. ഈ 'ഐയിലബ്' നാമനേത്രരോഗം ദൂരേക്കു മാറിപ്പോകട്ടെ. കർണ്ണരോഗങ്ങളും നിരാലാ നാമരോഗവുംഎല്ലാം ഈ പുരുഷൻെറ ശരീരത്തിൽനിന്നും പുറപ്പെട്ട് പാഞ്ഞുപോകട്ടെ.

4. ***അലസാലാസി പൂർവ്വാ സിലാഞ്ജാലാസ്യുത്തരാ,***
***നീലാഗലസാലാ.***

ഹേ സസ്യമജ്ഞരീ! നിൻെറ നാമം അലസലസ എന്നാകുന്നു. ആദ്യമായി ഗ്രഹണം നടന്നതുകാരണം പൂർവ്വമാകുന്നു. ഹേ അലാഞ്ജാല! നീ അവസാനമായി ഗ്രഹണം നടത്തുന്നു. അതിനാൽ ഉത്തരയാകുന്നു. ഹേ നീലാഗലസാലാ! നിന്നെ ഇവ രണ്ടിനും മധ്യേ ഗ്രഹണം ചെയ്യുന്നു.

## സൂക്തം പതിനേഴ്

(ഋഷി-അഥർവൻ. ദേവത-ഗർഭദൃംഹണം. ഛന്ദസ്-അനുഷ്ടുപ്.)

1. ***യഥേയം പൃഥിവീ മഹീ ഭൂതാനാം ഗർഭമാദധേ,***
***ഏവാതേ ധ്രിയതാം ഗർഭോ അനു സൂതും സബിതവേ.***

ഹേ സ്ത്രീ! ഈ വിശാലമായ പൃഥ്വി ജീവികളുടെ ശരീരങ്ങളെ വഹിക്കുന്നതുപോലെ നിൻെ ഗർഭവും പ്രസവസമയത്തെ ഉൽപ്പന്നമാക്കുന്നതിനുവേണ്ടി സ്ഥിതി ചെയ്യട്ടെ.

2. ***യഥേയം പൃഥിവീ മഹീ ദാധാരേമാൻ വനസ്പതീൻ,***
***ഏവാ തേ ധ്രിയതാം ഗർഭോ അനു സൂതും സവിതവേ.***

3. ***യഥേയം പൃഘിവീ മഹീ ദാധാര പർവ്വതാൻ ഗിരീൻ,***
***ഏവാ തേ ധ്രിയതാം ഗർഭോ അനു സൂതും സവിതവേ.***

ഹേ സ്ത്രീ! ഈ വിശാലമായ ഭൂമി എപ്രകാരം പർവ്വതങ്ങളേയും വനസ്പതികളേയും വഹിച്ചുകൊണ്ടിരിക്കുന്നുവോ അങ്ങനെ നിന്റെ ഗർഭവും പ്രസവകാലത്തിൽ ഉൽപ്പന്നമാകുന്നതിനുവേണ്ടി സ്ഥിതി ചെയ്യണേ.

4. ***യഥേയം പൃഥിവീ മഹീ ദാധാര വിഷ്ടിതം ജഗത്,***
***ഏവാ തേ ധ്രിയതാം ഗർഭോ അനു സൂതും സവിതവേ.***
ഹേ സ്ത്രീ! ഈ വിശാലമായ ഭൂമി എപ്രകാരം അഖിലചരാചരങ്ങളേയും വഹിച്ചുകൊണ്ടിരിക്കുന്നുവോ അതുപോലെതന്നെ നിന്റെ ഗർഭം പ്രസവകാലത്തിൽ ഉൽഭവിക്കുന്നതിനുവേണ്ടി സ്ഥിതമായിരിക്കണേ.

### സൂക്തം പതിനെട്ട്

(ഋഷി-അഥർവൻ. ദേവത-ഈർഷ്യാവിനാശനം. ഛന്ദസ്-അനുഷ്ടുപ്.)

1. ***ഈർഷ്യായാ ധ്രാജിം പ്രഥമാം പ്രഥമസ്യാ ഉതാപരാം,***
***അഗ്നിം ഹൃദയ്യ ശോക തം തേ നിർവ്വാപയാമസി.***
ഹേ ഈർഷ്യാലുവായ പുരുഷാ! ഈ സ്ത്രീയെ യാതൊരുത്തരും കാണാതിരിക്കട്ടെ. നിന്റെ ഈ ഈർഷ്യാപൂർണ്ണമായ ഗതിയെ ശാന്തമാക്കിക്കൊണ്ട് നാം നിന്നിൽനിന്നും ക്രോധത്തേയും ശോകത്തേയും വേർപെടുത്തുന്നു.

2. ***യഥാ ഭുമിർമൃതമനാ മൃതാൻമൃതമനസ്തരാ,***
***യഥോത മമ്രൂ ഷോ മന എവേർഷ്യോർമൃതം മനഃ.***
എപ്രകാരം ഭൂമി ശാന്തചിത്തയായിരിക്കുന്നുവോ ഈർഷ്യയുക്തയല്ലാതിരിക്കുന്നുവോ അങ്ങനെതന്നെ പുരുഷന്റെ സ്ത്രീവിഷയകമായ ഈർഷ്യായുക്തമനസ്സ് ഈർഷ്യയാൽ ഗ്രസ്തമാകാതിരിക്കട്ടെ.

3. ***അദോ ർയദ് തേ ഹൃദി ശ്രിതം മനസ്കം പതിയിഷ്ണുകം,***
***തതസ്ത ഈർഷ്യാം മുഞ്ചാമി നിരുഷ്മാണം ദൃതേരിവ.***
ഹേ പുരുഷാ! ഞാൻ നിന്റെ ഹൃദയഗതമായ സ്ത്രീവിഷയക്രോധത്തെ തൊഴിൽക്കാരൻ പുകക്കുഴലിൽനിന്നും വവായുവിനെ തള്ളിക്കളയുന്നതുപോലെതന്നെ അകറ്റിക്കളയുന്നു.

### സൂക്തം പത്തൊൻപത്

(ഋഷി-ശന്താനി. ദേവത-മന്ത്രോക്തർ, ഛന്ദസ്-അനുഷ്ടുപ്, ഗായത്രി.)

1. ***പുനന്തു മാ ദേവജനാഃ പുനന്തു മനവോ ധിയാ,***
***പുനാതു വിശ്വാ ഭൂതാനി പവമാനഃ പുനാതു മാ.***
ദേവതകൾ എന്നെ പവിത്രീകരിക്കണേ. മനുഷ്യർ എന്നെ കർമ്മങ്ങളാലും ബുദ്ധിയാലും പവിത്രമാക്കണേ. എല്ലാ ജീവികളും അന്തരീക്ഷത്തിൽ ചരിക്കുന്ന വായുവും ദിക്കുകളും ശുദ്ധനായ സോമനും എന്നെ പവിത്രീകരിക്കണേ.

2. ***പവമാനഃ പുനാതു മാന ക്രത്വേ ദക്ഷായ ജീവസേ,***
***അഥോ അരിഷ്ടതാതയേ.***
ശുദ്ധമാക്കപ്പെട്ട സോമകർമ്മത്താൽ ശക്തിപ്രാപ്തിയുടെ നിമിത്തവും അതുപോലെ അഹിംസയുടെ നിമിത്തവും എന്നെ പവിത്രമാക്കണേ.

3. ***ഉഭാഭ്യാം ദേവ സവിതഃ പവിത്രേണ സവേന ച,***
***അസ്മാൻ പുനീഹി ചക്ഷസേ.***
ഹേ സൂര്യദേവാ! അങ്ങ് എല്ലാവർക്കും പ്രേരണയെപ്രദാനം ചെയ്യുന്നവനാകുന്നു. അങ്ങയുടെ തേജസ്സും പ്രേരണയും പവിത്രീകരിക്കുന്നതിനുള്ള സാധനകളാകുന്നു. അവ മുഖാന്തരം ഞങ്ങളെ ഇഹലോകത്തിലും പരലോകത്തിലും സുഖപ്രാപ്തിക്കുവേണ്ടി പവിത്രമാക്കിയാലും.

### സൂക്തം ഇരുപത്
(ഋഷി-ഭൃഗ്വംഗിരസ്. ദേവത-യക്ഷ്മനാശനം. ഛന്ദസ്സ്-ജഗതി. പംക്തി.)

1. ***അഗ്നേരിവാസ്യ ദഹത ഏതി ശുഷ്മിണ ഉതേവ മത്തോ വിലപന്നപായതി. അന്യമസ്മദിച്ഛതുകം ചിദവ്രതസ്തപുർവ്വധായ നമോ അസ്തു തക്മനേ.***
ദാവാഗ്നിക്കു തുല്യം ദേഹത്തിൻെറ അവയവങ്ങളെ ജ്വലിപ്പിക്കുന്ന ഈ ജ്വരത്തിൻെ ചൂട് എല്ലാ അംഗങ്ങളിലും വ്യാപിച്ചിരിക്കുന്നു. ആ സമയം ഉന്മത്തനെപ്പോലെ പുലമ്പിക്കൊണ്ട് മനുഷ്യൻ ലോകത്തിൽനിന്നും യാത്രതിരിക്കുന്നു. അങ്ങനെയുള്ള ജ്വരം ഞങ്ങളുടെ അടുക്കൽനിന്നും അകന്നുമാറി ദുരാചാരികളെ പ്രാപിക്കട്ടെ. അതിനുവേണ്ടി ജ്വരത്തിൻെറ അധിഷ്ഠാനദേവതയെ നമസ്കരിക്കുന്നു.
2. ***നമോ രുദ്രായ നമോ അസ്തു തക്മനേ നമോ രാജ്ഞേ വരുണായ ത്വിഷീമതേ,***
***നമോ ദിവേ നമഃ പൃഥിവ്യാ നമഃ ഔഷധീഭ്യഃ.***
ജ്വരത്തിൻെറ താപത്താൽ നിലവിളിപ്പിക്കുന്ന രുദ്രനെ നമസ്കരിക്കുന്നു. വരുണൻ, ആകാശം, പൃഥ്വി ഇവയെ നമസ്കരിക്കുന്നു. അതുപോലെ പൃഥ്വിയിൽ മുളച്ചുവരുന്ന ഔഷധികളെ നമസ്കരിക്കുന്നു.
3. ***അയം യോ അഭിശോചയിഷ്ണുർവ്വിശ്വാ രൂപാണി ഹരിതാ കൃണോഷി, തസ്മൈ തേƒരുണായ ബഭ്രശേ നമഃ കൃണോമി വേന്യായ തക്മനേ.***
എല്ലാ അവയവങ്ങളിലും വ്യാപിക്കുന്ന പ്രത്യക്ഷാനുഭവത്തിൽ കാണപ്പെടുന്ന രക്തത്തെ ദുഷിപ്പിച്ച് മഞ്ഞനിറമാക്കി മാറ്റുന്ന പിത്തജ്വരത്തെ ഞാൻ നമസ്കരിക്കുന്നു.

## അനുവാകം മൂന്ന്

### സൂക്തം ഇരുപത്തിയൊന്ന്
(ഋഷി-ശന്താതി. ദേവത-ചന്ദ്രൻ. ഛന്ദസ്-അനുഷ്ടുപ്)

1. ***ഇമായാസ്തിസ്രഃ പൃഥിവീസ്താസാം ഹ ഭൂമിരുത്തമാ,***
***താസാമധി ത്വച്ഛോ അഹം ഭേഷജം സമു ജഗ്രഭം.***
പൃഥ്വി മുതലായ ത്രിലോകങ്ങളിൽ ഐഹികസുഖങ്ങൾ അനുഭവിക്കുന്നതിനുള്ള കാരണങ്ങൾകൊണ്ടും അതുപോലെ സ്വർഗ്ഗാദിഫലങ്ങളുടെ സാധനകളായ യജ്ഞാദികർമ്മങ്ങളുടെ കാരണംകൊണ്ടും പൃഥ്വി ശ്രേഷ്ഠയാകുന്നു. ഈ പൃഥ്വിയുടെ ത്വക്കിനു സമാനം ഭൂമിയിൽ രോഗങ്ങളുടെ ശമനാർത്ഥം ഉൽപന്നങ്ങളായിരിക്കുന്ന ഔഷധികളെ ഞാൻ സ്വന്തമാക്കുന്നു.
2. ***ശ്രേഷ്ഠമസി ഭേഷജാനാം വസിഷ്ഠം വീരുധാനാം,***
***സോമോ ഭഗഇവ യാമേഷു വരുണോ യഥാ.***
അമോഘമായ വീര്യത്താൽ യുക്തമായ മരമഞ്ഞളേ! നീ എല്ലാ ഔഷധികളിലും കുറ്റിച്ചെടികളിലും ശ്രേഷ്ഠയാകുന്നു. ദേവതകളിൽ വരുണനെപ്പോലെ നീ ഔഷധികളിൽ ശ്രേഷ്ഠമാകുന്നു.
3 ***രേവതരനാധൃഷഃ സിഷാസവഃ സിഷാസഥ,***
***ഉത സ്ഥ കേശദൃംഹരഥോ ഹ കേശവർധതീഃ.***

ഹേ ഔഷധികളേ! നിങ്ങൾ ആരാലും ഹിംസിക്കപ്പെടാതിരിക്കുന്നവരും ധനത്തോടുകൂടിയവരും അതുപോലെ രോഗരഹിതമാക്കുന്നവരുമാകുന്നു. നിങ്ങൾ എന്റെ കേശങ്ങളെ ദാർഢ്യമുള്ളവയാക്കണേ.

**സൂക്തം ഇരുപത്തിരണ്ട്**

(ഋഷി-ശന്താതി. ദേവത-ആദിത്യരശ്മി, മരുത്ത്. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി)

1. ***കൃഷ്ണം നിയാനം ഹരയഃ സുപർണാ അപോ വസാനാ ദിവമുത് പതന്തി, ത ആവവൃത്രൻത്സദനാദൃയസ്യാദിദ് ഘൃതേന പൃഥിവീം വ്യൂദഃ***
ഏതൊരന്തരീക്ഷത്തിൽ നക്ഷത്രചക്രം നിയമാനുസൃതമായി കറങ്ങിക്കൊണ്ടിരിക്കുന്നുവോ അതിനെ പ്രാപിച്ചിട്ട് സൂര്യരശ്മികൾ എല്ലാ പൃഥ്വീരസങ്ങളേയും വലിച്ചെടുത്തുകൊണ്ട് സൂര്യമണ്ഡലത്തിലേക്കു കയറിപ്പോകുന്നു. പിന്നീട് അവിടെ നിന്നും വർഷിക്കുന്നതിനായി ആഗമനം ചെയ്ത് പൃഥ്വിയെ നനയ്ക്കുന്നു.
2. ***പയസ്വതീഃ കൃണുഥാപ ഓഷധീഃ ശിവാ യദേജഥാ മരുതോ രുക്മവക്ഷസഃ, ഊർജം ച തത്ര സുമതിം ച പിന്വത യത്രാ നരോ മരുതഃ സിഞ്ചഥാ മധു.***
സ്വർണ്ണഭൂഷണങ്ങളെ ധരിച്ചിരിക്കുന്ന ഹേ മരുദ്ഗണങ്ങളേ! നിങ്ങൾ നിങ്ങളുടെ ഗമനകാലത്തിൽ ജലത്തേയും ഔഷധികളേയും പുഷ്ടിപ്പെടുത്തുന്നു. ഏതൊരു ദേശത്തിൽ നിങ്ങൾ ജലത്തെ വർഷിക്കുന്നുവോ അവിടെ ബലദായകമായ അന്നത്തിൻേറയും സുബുദ്ധിയോടുകൂടിയ പ്രജകളുടേയും പരിപോഷണം നടത്തുന്നു.
3. ***ഉദപ്ലുതോ മരുതസ്താം ഇയർത വൃഷ്ടിര്യാ വിശ്വാ നിവതസ്പൃണാതി, ഏജാതി ഗൽഹാ കന്യേവ തുന്നെർരു തുന്ദാനാ പത്യേവ ജായാ.***
ഹേ മരുദ്ഗണങ്ങളേ! എല്ലാ ധാന്യങ്ങളേയും അധോമുഖമായി പ്രയാണം ചെയ്യുന്ന നദികളേയും തൃപ്തിപ്പെടുത്തുന്നതിന് മേഘങ്ങളെ പ്രേരിപ്പിക്കണേ. ആ മേഘങ്ങൾ ദരിദ്രരായ മാതാപിതാക്കൾ തങ്ങളുടെ കന്യകയെ കണ്ടിട്ട് കമ്പിതരായിത്തീരുന്നതുപോലെ ഗർജ്ജനരൂപമായ ഭയത്താൽ പ്രകമ്പനം കൊള്ളണേ. പതിയുമായി നർമ്മസംഭാഷണം ചെയ്തുകൊണ്ട് ഭാര്യ ഭക്ഷണം നൽകുന്നതുപോലെതന്നെ വാണീദേവി ഗമനശീലയായ മേഘത്തിന് അന്നം നൽകുന്നു.

**സൂക്തം ഇരുപത്തിമൂന്ന്**

(ഋഷി-ശന്താതി. ദേവത-അപ്പ്. ഛന്ദസ്-ത്രിഷ്ടുപ്, ഗായത്രി, ഉഷ്ണിക്.)

1. ***സസ്രുഷീസ്തദപസോ ദിവാ നക്തം ച സസ്രുഷീഃ, വരേണ്യകൃതുരഹമപോ ദേവീരുപ ഹ്വയേ.***
ഉത്തമകർമ്മങ്ങളെ ചെയ്യുന്നതും പ്രപഞ്ചത്തിന്റെ രക്ഷാകർമ്മം നടത്തുന്നതു കാരണം നിരന്തരം പ്രവഹിച്ചുകൊണ്ടിരിക്കുന്നതുമായ ജലത്തെ ഞാൻ ആഹ്വാനം ചെയ്യുന്നു.
2. ***ഓതാ ആപഃ കർമണ്യാ മുഞ്ചന്ത്വിതഃ പ്രണീതയേ, സദ്യഃ കൃണ്വന്ത്വേതവേ.***
നിരന്തരം പ്രവഹിച്ചുകൊണ്ടിരിക്കുന്ന ജലം ഉത്തമങ്ങളായ ഫലങ്ങളെക്കൊണ്ട് അനർത്ഥങ്ങളുടെ ജഡപാപങ്ങളിൽനിന്നും നമ്മെ രക്ഷിക്കണേ. അത് നമുക്ക് ശ്രേയസ്സ് തരുവിക്കുന്നതിനുവേണ്ടി നമ്മെ പാപകർമ്മങ്ങളിൽനിന്നും മോചിപ്പിക്കണേ.
3. ***ദേവസ്യ സവിതുഃ സവേ കർമ കൃണ്വന്തു മാനുഷാഃ, ശം നോ ഭവന്ത്വപ ഔഷധീഃ ശിവാഃ.***

സൂര്യന്റെ പ്രേരണയാൽ മനുഷ്യൻ എല്ലാ വൈദികകർമ്മങ്ങളേയും അനുഷ്ഠിക്കണേ. മംഗളകാരിയായ ഔഷധികളും അവയെ പരിപോഷിപ്പിക്കുന്ന ജലവും നമുക്കു മംഗളം ആശംസിച്ചുകൊണ്ട് പാപങ്ങളെ നശിപ്പിക്കണേ.

**സൂക്തം ഇരുപത്തിനാല്**

(ഋഷി-ശന്താതി. ദേവത-അപ്പ്. ഛന്ദസ്-അനുഷ്ടുപ്)

1. ***ഹിമവതഃ പ്ര സ്രവന്തി സിന്ധൗ സമഹ സംഗമഃ,***
***ആപോ ഹ മഹ്യം തദ് ദേവീദദൻ ഹൃദ്ദ്യോതഭേഷജം.***
ഹിമാലയത്തിൽനിന്നും പാപനാശകയായ ഗംഗ മുതലായ നദികൾ പ്രവഹിക്കുകയും സമുദ്രത്തിൽ സംയുക്തമാവുകയും ചെയ്യുന്നു. ഈ ജലം എനിക്ക് ഹൃദയദാഹത്തെ ശമിപ്പിക്കുവാൻ കഴിവുള്ള ഔഷധികളെ പ്രദാനം ചെയ്യണേ.
2. ***യന്മേ അക്ഷ്യോരാ ദിദ്യോത പാർഷ്ണ്യോഃ പ്രപദോശ്ചയത്,***
***ആപസ്തത സർവം നിഷ്കരൻ ഭിഷജാം സുഭിഷക്തമാഃ.***
നേത്രങ്ങൾ, കുതികാൽ, പാദങ്ങൾ ഇവക്ക് വേദനകളെ ഉണ്ടാക്കുന്ന എല്ലാ രോഗങ്ങളേയും ദേവതകൾക്കു സമാനം ജലം നശിപ്പിക്കട്ടെ. ഈ ജലം രോഗവിനാശകങ്ങളായ ഔഷധികളിൽ പരമകുശലനായ ചികിത്സകനാകുന്നു.
3. ***സിന്ധുപത്നീ സിന്ധുരാജ്ഞീഃ സർവാ യ നദ്യ സ്ഥന,***
***ദത്ത നസ്തസ്യ ഭേഷജം തേനാ വോ ഭൂനജാമഹൈ.***
ഹേ ജലമേ! നിന്റെ സ്വാമി സമുദ്രമാകുന്നു. നീ അതിന്റെ പത്നിയാകുന്നു. നീ രോഗങ്ങളെ നശിപ്പിക്കുന്ന ഔഷധങ്ങളെ പ്രദാനം ചെയ്യൂ. തന്മൂലം ഞങ്ങൾ അന്നാദികളായ ശക്തിവർദ്ധകവസ്തുക്കളെ സേവിക്കുന്നതിൽ സമർത്ഥരാകട്ടെ.

**സൂക്തം ഇരുപത്തിയഞ്ച്**

(ഋഷി-ശൂനഃശേപൻ. ദേവത-മന്യാവിനാശനം. ഛന്ദസ്-അനുഷ്ടുപ്)

1. ***പഞ്ച ച യാഃ പഞ്ചാശച്ച സംയന്തി മന്യാ അഭി,***
***ഉതസ്താഃ സർവാ നശയന്തു വാകാ അപചിതാമിവ.***
ഗളത്തിലെ നാഡികളിൽ വ്യാപിച്ചിരിക്കുന്ന ഈ അൻപത്തിയഞ്ചു കണ്ഠമാലകളും പതിവ്രതയെ ലഭിച്ച് ദോഷം നശിക്കുന്നതുപോലെ ഈ പ്രയോഗത്താൽ നശിച്ചുപോകട്ടെ.
2. ***സപ്ത ച യാഃ സപ്തതിശ്ച സംയന്തി ഗ്രൈവ്യാ അഭി,***
***ഇതസ്താഃ സർവാ നശ്യന്യു വാകാ അപചിതാമിവ.***
തോണ്ടയിലെ നാഡികളിൽ വ്യാപിച്ചിരിക്കുന്ന എഴുപത്തേഴു കണ്ഠമാലകളും പതിവ്രതയാൽ ദോഷങ്ങൾ നശിക്കുന്നതുപോലെ ഈ പ്രയോഗത്താൽ നശിച്ചുപോകട്ടെ.
3. ***നവ ച യാ നവതിശ്ച സംയന്തി സ്കന്ധ്യാ അഭി,***
***ഇതസ്താ സർവാ നശ്യന്തു വാകാ അപചിതാമിവ.***
സ്കന്ധങ്ങളിലെ ധമനികളിൽ വ്യാപിച്ചിരിക്കുന്ന തൊണ്ണൂറ്റൊൻപതു കണ്ഠമാലകളും പതിവ്രതയാൽ ദോഷങ്ങൾ നശിച്ചുപോകുന്നതുപോലെ ഈ പ്രയോഗത്താൽ നശിക്കട്ടെ.

**സൂക്തം ഇരുപത്തിയാറ്**

(ഋഷി-ബ്രഹ്മാവ്. ദേവത-പാപ്മാ. ഛന്ദസ്-അനുഷ്ടുപ്)

1. ***അവ മാ പാപ്മൻത്സൃജവശീ ടൻ മൃഡയാസി നഃ,***
***ശാ മാ ഭദ്രസ്യ ലോകേ പാപ്മൻ ധേഹ്യവി തം.***

ഹേ പാപത്തിൻെറ അധിഷ്ഠാനദേവാ! നീ എല്ലാവരേയും വശീകരിക്കുന്ന വനാകുന്നു. എന്നെ ഉപേക്ഷിക്കുകയും സുഖമുള്ളവനാക്കുകയും ചെയ്യൂ. നീ എന്നെ എൻെറ പുണ്യത്താൽ സ്വർഗ്ഗപ്രാപ്തനാക്കൂ.

2. ***യോ നഃ പാപ്മന ന ജഹാസി തമുത്വാ ജഹിമോ വയം,***
***പഥാമനു വ്യാവർത്തനേf യ പാപ്മാന പദ്യതാം.***
ഹേ പാപാത്മൻ! നീ എന്നെ ഉപേക്ഷിക്കുന്നില്ലെങ്കിൽ ഞാൻ നിന്നെ ഈ അനുഷ്ഠാനകർമ്മങ്ങൾ വഴിയായി ബലാൽവഴിയുടെ നാൽക്കവലയിലേക്കു തള്ളിവിടുന്നു. അവിടെവച്ച് നീ ഞങ്ങളുടെ ശത്രുക്കളുടെ ദേഹത്തിൽ പ്രവേശിക്കൂ.

3. ***അന്യത്രാസ്മന്യു ച്യതു സഹസ്രാക്ഷോ അമർത്യം,***
***യം ദ്വേഷാമ തമൃഛതു യമു ദ്വിഷ്മസ്തമിജ്ജഹി.***
യാതൊരുത്തനെ നാം വിദ്വേഷിക്കുന്നുവോ അവനെത്തന്നെ ഈ ഇന്ദ്രൻേറ തിനു സമാനമായ മഹാപാപം പ്രാപിക്കട്ടെ. ഹേ പാപമേ! നീ അവനെത്തന്നെ നശിപ്പിക്കൂ.

**സൂക്തം ഇരുപത്തിയേഴ്**

(ഋഷി-ഭൃഗു. ദേവത-യമൻ, നിരൃതി. ഛന്ദസ്-ഗായത്രി, ത്രിഷ്ടുപ്)

1. ***ദേവാഃ കപോത ഇഷിതോ യദിച്ഛൻ ദൂതോ നിരൃത്യാ ഇദമാജഗാമ,***
***തസ്മാ അർചാമ കൃണവാമ നിഷ്കൃതിം ശം നോ അസ്തു ദ്വിപദേശം ചതുഷ്പദേ.***
ഹേ ദേവഗണങ്ങളേ! പാപദേവതയുടെ ഈ ദൂതൻ ഞങ്ങളെ പീഡിപ്പി ക്കുവാനാഗ്രഹിക്കുന്നു. അതിൻെറ നിവാരണത്തിനായി ഞങ്ങൾ നിങ്ങളെ ഹവ്യാദികളാൽ പൂജിക്കുന്നു. ഞങ്ങളുടെ ഇരുകാലികൾക്കും നാൽക്കാലി കൾക്കും മംഗളമുണ്ടാകട്ടെ, രോഗങ്ങൾ ശമിക്കട്ടെ, എല്ലാ ദോഷങ്ങളും നശി ക്കട്ടെ.

2. ***ശിവഃ കപോത ഇഷിതോ നോ അസ്ത്വനാഗാ ദേവാഃ ശകുനോ ഗൃഹം നഃ,***
***അഗ്നിർഹി വിപ്രോ ജുഷതാം ഹവിർന പരി ഹേതി പാക്ഷണീ നോ വൃണക്തു.***
ഹേ ദേവഗണങ്ങളേ! പാപദേവതയുടെ ഈ ദൂതൻ ഞങ്ങളുടെ ഭവന ങ്ങളെ ദുഃഖിപ്പിക്കാതിരിക്കട്ടെ. ഞങ്ങളെ സൗഖ്യമുള്ളവരാക്കൂ. യാതൊരഗ്നി ഞങ്ങളുടെ ഹവിസ്സിനെ വഹിക്കുന്നുവോ അദ്ദേഹത്തിൻെറ കൃപയാൽ ഈ കപോതം ഞങ്ങൾക്ക് അമംഗളം വരുത്താതിരിക്കട്ടെ.

3. ***ഹേതിഃ പക്ഷിണീ ന ദഭാത്യസ്മാനാഷ്ടീ പദം അഗ്നിധാനേ,***
***ശിവോ ഗോഭ്യ ഉത പുരുഷേഭ്യോ നോ അസ്തു മാ നോ ദേവാ ഇഹ ഹംസീത് കപോതഃ.***
പക്ഷയുക്തമായ ആയുധം ഞങ്ങൾക്ക് നാശം വരുത്താതിരിക്കട്ടെ. അതു ഞങ്ങളുടെ ഗോക്കളേയും പുരുഷന്മാരേയും സൗഖ്യമുള്ളവരാക്കുന്നതാകട്ടെ. ഹേ ദേവഗണങ്ങളേ! ഈ പ്രാവ് ഞങ്ങളുടെ സന്താപകാരകനാകാതിരിക്കട്ടെ.

**സൂക്തം ഇരുപത്തിയെട്ട്**

(ഋഷി-ഭൃഗു. ദേവത-യമൻ, നിരൃതി. ഛന്ദസ്-ത്രിഷ്ടുപ്, അനുഷ്ടുപ്, ജഗതി.)

1. ***ഋചാ കപോതം നുദത പ്രണോദമിഷം മദന്തഃ പരി ഗാം നയാമഃ,***

***സാ ലോഭയന്തോ ദുരിതാ പദാനി ഹിത്വാ ഊർജ്ജ പ്ര പദാത് പഥിഷ്ഠഃ***
ഹേ ദേവഗണങ്ങളേ! ഈ കപോതത്തെ ഞങ്ങളുടെ ഭവനങ്ങളിൽ നിന്നും അകറ്റിക്കളയൂ. ഞങ്ങൾ അന്നത്താൽ തൃപ്തരായ ഗോക്കളെ പാലിക്കുന്നു. ഞങ്ങൾ കപോതത്തിൻെറ പാദചിഹ്നങ്ങളെ കഴുകി ശാന്തമാക്കുന്നു. ഈ കപോതം ഞങ്ങളുടെ അന്നത്തെ ഉപേക്ഷിച്ച് പറന്നുപോകട്ടെ.

2. ***പരീമേഗ്നിമർഷത പരീമേ ഗായനേഷത,***
***ദേവേഷ്വക്രത ശ്രവഃ ന ഇമാം ആ ദധർഷതി.***
കപോതങ്ങളുടെ പ്രദേശത്തെ ശാന്തമാക്കുന്നതിനുവേണ്ടി ഈ ഋത്വിക്ക് അഗ്നിയെ ഭവനങ്ങളിൽ കൊണ്ടുവരട്ടെ. ഈ സൂര്യനെ സർവത്ര കറക്കിക്കൊണ്ടിരിക്കുകയും ഹവ്യാദികളെ ദേവതകൾക്കായി സമർപ്പിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു. ഇങ്ങളെയുള്ള ശാന്തികർമ്മങ്ങൾക്കുശേഷം യാതൊരു ഹിംസകനും ഞങ്ങളെ പീഡിപ്പിക്കുവാൻ സാധ്യമല്ല.

3. ***യഃ പ്രഥമഃ പ്രവതമാസമാദ ബഹുഭ്യഃ പന്ഥാമനുപസ്പശാ നഃ, യോസ്യേശേ പദോ ദ്വിയശ്ചതുഷ്ദസ്തേസ്മൈ യമായ നമോ അസ്തു മൃത്യവേ.***
'ഇവൻ ഇന്ന് കൊല്ലപ്പെടുവാൻ യോഗ്യനാണ്. ഇവൻ നാളെ വധിക്കപ്പെടുവാൻ അർഹനാണ്' ഇപ്രകാരം അനുക്രമം ചെയ്തുകൊണ്ട് യമരാജൻ ഫലത്തെ ദാനം ചെയ്യുന്നതിന് സ്ഥിതിചെയ്യുന്നു. അദ്ദേഹം രണ്ടു കാലുകളുള്ളമനുഷ്യരുടേയും നാലു കാലുകളുള്ള മൃഗങ്ങളുടേയും സ്വാമിയാകുന്നു. മൃത്യുവിനെ പ്രേരിപ്പിക്കുന്ന ആ യമരാജനെ ഞാൻ നമസ്കരിക്കുന്നു.

**സൂക്തം ഇരുപത്തിയൊൻപത്**
(ഋഷി-ഭൃഗു. ദേവത-യമൻ, നിരൃതി. ഛന്ദസ്-ഗായത്രി, അഷ്ടി)

1. ***അമൂൻ ഹേതിഃ പതത്രിണീ ന്യേതു യദുലൂകോ വദതി മോഘമേതത്,***
***യദ് വാ കപോതഃ പദമഗ്നൗ കൃണോതി.***
ഈ പക്ഷങ്ങളോടുകൂടിയ ആയുധം ദൂരെയുള്ള ശത്രുക്കളെ പ്രാപിക്കട്ടെ. അശുഭസൂചകമായ ശബ്ദത്തോടുകൂടിയ ഉലൂകം നിർവീര്യമാകട്ടെ. പവനാഗ്നിക്കടുക്കൽ പാദങ്ങളെ വയ്ക്കുന്ന അശുഭസൂചകമായ കപോതവും നിർവീര്യമായിത്തീരട്ടെ.

2. ***യൗ തേ ദൂതോ നിരൃത ഇതമേതോ f പ്രഹിതൗ വാ ഗൃഹം നഃ, കപോതോലൂകാഭ്യാമപദം തദസ്തു.***
ഹേ പാപദേവതയായ നിരൃതീ! നിന്നാൽ അയയ്ക്കപ്പെട്ട കപോതവും ഉലൂകവും ഞങ്ങളുടെ ഭവനങ്ങളിൽ ആശ്രയം തേടാതിരിക്കട്ടെ.

3. ***അവരഹത്യയേദമാ പപത്യാത് സുവീരതായാ ഇദമാ സസദ്യാത്, പരാങേവ പരാ വദ പരാചീമനു സംവതം,***
***യഥാ യമസ്യ ത്വാ ഗൃഹേ f രസം പ്രതിചാകശാനാഭൂകം പ്രതിചാകശാൻ.***
കപോതത്തിൻേറയും ഉലൂകത്തിൻേറയും ആഗമനസൂചകമായ അശുഭലക്ഷണങ്ങൾ ഞങ്ങൾക്ക് അഹിംസകങ്ങളായിരിക്കട്ടെ. ഞങ്ങളുടെ വീരന്മാരെ പരാജിതരാക്കി മടക്കി അയയ്ക്കാതിരിക്കട്ടെ. ഹേ യമൻെറ ദൂതനായ കപോതമേ! എപ്രകാരം നിൻെറ സ്വാമിയുടെ ഭവനത്തിലുള്ളവർ നിന്നെ നിർവീര്യനായി കാണുന്നുവോ അപ്രകാരംതന്നെ ഞങ്ങളും നിന്നെ കാണട്ടെ.

**സൂക്തം മുപ്പത്**

(ഋഷി-ഉപരിബഭ്രൻ. ദേവത-ശമീ. ഛന്ദസ്-ജഗതി, ത്രിഷ്ടുപ്, അനുഷ്ടുപ്.)

1. ***ദേവാ ഇമം മധുനാ സംയുതം യവം സരസ്വത്യാമധി മണാവചകൃഷു,***
***ഇന്ദ്ര ആസീത് സീരപതിഃ ശതക്രതുഃ കീനാശാ ആശൻ മരുതഃ സുദാനവഃ.***
മധുരസയുക്തമായ യവം ദേവതകൾ സരസ്വതീനദിയുടെ തീരത്തുവച്ച് മനുഷ്യർക്കു നൽകി. അപ്പോൾ ഇന്ദ്രൻ കൃഷിചെയ്ത് ധാന്യം ഉൽപാദിപ്പിക്കുന്നതിനായി കലപ്പ കൈയ്യിലെടുക്കുകയും ദാനികളായ മരുദ്ഗണങ്ങൾ കർഷകരാവുകയും ചെയ്തു.
2. ***യസ്തേ മദോƒവകേശോ വികേശോ യോനാഭിഹസ്യം പുരുഷം കൃണോഷി.***
***അരാത് ത്വദന്യാ വനാനി വൃക്ഷി ത്വം ശതി ശതവല്ശാ വി രോഹ.***
ഹേ ശമീവൃക്ഷമേ! നിൻെറ മദം കേശോൽപ്പാദകവും അവയെ വളർത്തുന്നതുമാകുന്നു. അതിനെ നീ പുരുഷന് അത്യന്തം ഹർഷയുക്തമാക്കുന്നു. നീ അസംഖ്യം ശാഖകളോടുകൂടിയവളായിട്ട് വളർച്ചയെ പ്രാപിക്കൂ. ഞാൻ നിന്നെ വെട്ടിമുറിക്കുന്നില്ല; മറ്റു വൃക്ഷങ്ങളെ മുറിക്കുന്നു.
3. ***ബൃഹതപലാശേ സുഭഗേ വർഷവൃദ്ധ ഋതാവരി,***
***മാതേവ പുത്രേഭ്യോ മൃഡ കേശേഭ്യഃ ശമി.***
ഹേ സൗഭാഗ്യകാരിണിയും പരിശ്രമംകൂടാതെ വർഷജലത്താൽ വളനുന്നവളും വലിയവലിയ ഇലകളോടുകൂടിയവളുമായ ശമീവൃക്ഷമേ! മാതാവിൽനിന്നും പുത്രന്മാർ സുഖമനുഭവിക്കുന്നതുപോലെ നീ കേശങ്ങളെ സുഖകാരികളാക്കൂ.

**സൂക്തം മുപ്പത്തിയൊന്ന്**

(ഋഷി-ഉപരിബഭ്രൻ. ദേവത-ഗോവ്. ഛന്ദസ്-ഗായത്രി)

1. ***ആയം ഗോഃ പൃശ്നിരക്രമീദസദന്മാതരം പുരഃ,***
***പിതരം ച പ്രിയൻ ത്സ്വഃ.***
സൂര്യൻ ഉദയാചലത്തിൽ കയറി പൂർവ്വദിക്കിൽനിന്നും ദർശനം നൽകാൻ തുടങ്ങി. സൂര്യൻെറ കിരണങ്ങൾ എല്ലാത്തിൻേറയും മാതാവായ പൃഥ്വിയെ മൂടി. പിന്നീട് ഇവൻ തൻെറ സ്വർഗ്ഗത്തിലും അന്തരീക്ഷത്തിലും വ്യാപിപ്പിച്ചു. ഈ സൂര്യൻതന്നെ വൃഷ്ടിജലത്തെ ദോഹനം ചെയ്യുന്നതുകാരണം ഗോവെന്ന് വിളിക്കപ്പെടുന്നു.
2. ***അന്തശ്ചരതി രോചനാ അസ്യ പ്രണാദപാനതഃ,***
***വ്യഖ്യന്മഹിഷഃ സ്വഃ.***
പ്രാണാപാന പ്രവർത്തനങ്ങൾ നടത്തുന്ന ജീവികളുടെ ശരീരത്തിൽ സൂര്യൻെറ പ്രകാശം വിചരണം നടത്തുന്നു. ഈ മഹാനായ സൂര്യൻ സ്വർഗ്ഗത്തേയും അതുപോലെ എല്ലാ ഉപരിലോകങ്ങളേയും പ്രകാശമാനമാക്കുന്നു.
3. ***വിശദ ദാമാ വി രാജതി വാക് പതങ്ഗൗ അശിശ്രിയത്,***
***പ്രതി വസ്തോരഹദ്യുദിഃ.***
ദിനരാത്രങ്ങളുടെ അംഗരൂപങ്ങളായ മുപ്പതു മൂഹൂർത്തങ്ങളെ ഈ സൂര്യരശ്മികൾ പ്രകാശമാനങ്ങളാക്കുന്നു. വേദത്രയങ്ങളുടെ വാണിയും ദ്രുത

കാമിയായ സൂര്യൻെറ ആശ്രയത്തിൽ വസിക്കുന്നു.

## അനുവാകം നാല്

### സൂക്തം മുപ്പത്തിരണ്ട്

(ഋഷി-അഥർവ്വൻ. ദേവത-അഗ്നി, രുദ്രൻ, മിത്രാവരുണൻ. ഛന്ദസ്-ത്രിഷ്ടുപ്, പംക്തി.)

1. ***അന്തർദാവേ ജുഹതോ സ്വേതദ് യാതുദാനക്ഷയണം ഘൃതേന, ആരാദ് രക്ഷാംസി പ്രതി ദഹ ത്വമഗ്നേ ന നോ ഗൃഹാണാമുപ തീതപാസി.***

ഹേ ഋത്വിക്കുകളേ! രാക്ഷസന്മാരെ നശിപ്പിക്കുന്നതിനുവേണ്ടിയുള്ള ഹവിസ്സിനെ ഘൃതസഹിതം ഈ അഗ്നിയിൽ ശരിയായ രീതിയിൽ ആഹുതിനൽകൂ. ഹേ അഗ്നീ! ഈ ഉപദ്രവകാരികളെ ഭസ്മമാക്കി ഞങ്ങളുടെ ഭവനങ്ങളെ സന്താപങ്ങളിൽനിന്നും രക്ഷിക്കണേ.

2. ***രുദ്രോ വീ ഗ്രീശാ അശരൈത് പിശാചാഃ പൃഷ്ടീർവോ f പി ശൃണാതു യാതുധാനാഃ,***
***വീരുദ് വോ വിശ്വതോവീര്യാ യമേന സമജീഗമത്.***

ഹേ രാക്ഷസന്മാരേ! നിങ്ങളുടെ മാംസങ്ങളിലുള്ള അസ്ഥികളെ രുദ്രദേവത തകർത്തുകളയട്ടെ. ഹേ മാംസഭക്ഷികളായ പിശാചുകളേ! രുദ്രദേവത നിങ്ങളുടെ ഗളത്തെ ഛേദിക്കട്ടെ. വീര്യമായ ഔഷധികൾ നിങ്ങളെ യമസന്നിധി പ്രാപിപ്പിക്കട്ടെ.

3. ***അഭയ മിത്രാവരുണാവിഹാസ്തു നോ f ചിർഷാത്ത്രിണോനുദതം പ്രതീചഃ,***
***മാ ജ്ഞാതാരം മാ പ്രതിഷ്ഠാം വിദത മിഥോ വിഘ്നാനാ ഉപ യന്തു മൃത്യം.***

ഹേ മിത്രാ! വരുണാ! ഞങ്ങൾ നിർഭയരായി ഈ ദേശത്തിൽ വസിക്കണേ. നിങ്ങൾ ഈ മാംസഭക്ഷികളായ രാക്ഷസന്മാരെ ഞങ്ങളുടെ അടുക്കൽനിന്നും പായിച്ചുകളയൂ. ഇവർക്ക് യാതൊരു ഭൂമിയും അഭയദാതാക്കളും ലഭ്യമാകാതിരിക്കണേ. ഇവർ പരസ്പരം വഴക്കടിച്ചു നശിക്കണേ.

### സൂക്തം മുപ്പത്തിമൂന്ന്

(ഋഷി-ജാടികായനൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി, ത്രിഷ്ടുപ്.)

1. ***യസ്യേദമാ രാജോ യുജസ്തൂജേ ജനാ വനം സ്വഃ,***
***ഇന്ദ്രസ്യ രന്ത്യം ബൃഹതത്.***

ഹേ മനുഷ്യരേ! ഏതൊരിന്ദ്രൻെറ രഞ്ജകമായ ജ്യോതിസ്സ് ശത്രുസംഹാരത്തിനായി പ്രേരിപ്പിക്കുന്നുവോ അദ്ദേഹത്തിൻെറ സേവനീയമായ തേജസ്സിനെ നിങ്ങൾ ഗ്രഹിക്കുവിൻ.

2. ***നാധൃഷ ആ ദധൃഷതേ ധൃഷാണോ ധൃഷിതഃ ശവഃ,***
***പുരാ യഥാ വ്യഥിഃ ശ്രവ ഇന്ദ്രസ്യ നാധൃഷേ ശവഃ.***

ആ ഇന്ദ്രൻ അന്യരാൽ തിരസ്കൃതനാകാതെ തൻെറ തേജസ്സിനാൽ ശത്രുക്കളെ അമർച്ചവരുത്തന്നൂ. വൃത്രവധത്തിൻെറ സമയം അദ്ദേഹത്തിൻെറ ശക്തിയെ ആർക്കും നേരിടുവാൻ കഴിഞ്ഞില്ല. അതുപോലെതന്നെ ഇപ്പോഴും അത് ആരാലും അമർത്തപ്പെടുന്നില്ല.

3. ***സ നോ ദദാതു താം രയിമൂരും പിശംഗസംദൃശം,***

***ഇന്ദ്രഃ പതിസ്തുവിഷ്ടിമോ ജനേഷ്വാ.***

ആ ഇന്ദ്രൻ നമുക്ക് മഞ്ഞനിറമുള്ള സ്വർണ്ണം പ്രദാനം ചെയ്യട്ടെ. ആ ദേവൻ മനുഷ്യാദികളുടെ സ്വാമിയും അതുപോലെ എല്ലാവിധത്തിലും ശ്രേഷ്ഠനുമാകുന്നു.

**സൂക്തം മുപ്പത്തിനാല്**

(ഋഷി-ചാതനനൻ. ദേവത-അഗ്നി. ഛന്ദസസ്-ഗായത്രി.)

1. ***പ്രാഗ്നയേ വാചമീരയ വൃഷഭായ ക്ഷിതീനാം.***
***നഃ പർഷദതി ദ്വിഷഃ.***
ഹേ സ്തോത്രഗായകാ! ഇച്ഛിതവർഷകനും രാക്ഷസന്മാരുടെ സംഹാരകനുമായ അഗ്നിയെ സ്തുതിക്കുന്ന വാണി ഉച്ചരിക്കൂ. ആ അഗ്നി നമ്മെ രാക്ഷസന്മാരിൽനിന്നും പിശാചുകളിൽനിന്നും മോചിപ്പിക്കട്ടെ.
2. ***യോ രക്ഷാംസി നിജൂർവ യഗ്നിസ്തിഗ്മേന ശോചിഷാ,***
***സ ന പർഷനതി ദ്വിഷഃ.***
യാതൊരഗ്നി തൻെറ തീക്ഷ്ണമായ തേജസ്സിനാൽ രാക്ഷസന്മാരെ നശിപ്പിക്കുന്നുവോ ആ അഗ്നി നമ്മെ ശത്രുക്കളിൽനിന്നും മോചിപ്പിക്കട്ടെ.
3 ***യഃ പരസ്യാഃ പരാവതസ്തിരോ ധന്വാതിരോചതേ,***
***സഃ നഃ പർഷദതി ദ്വിഷഃ.***
യാതൊരഗ്നി ജലവിഹീനമായ മരുഭൂമിയിൽ മണലിൻെറ രൂപത്തിൽ അത്യധികം രൂക്ഷമായിരിക്കുന്നുവോ അത് രാക്ഷസൻ, പിശാച്, ശത്രുക്കൾ മുതലായവരിൽനിന്നും നമ്മെ മുക്തരാക്കട്ടെ.
4. ***യോ വിശ്വാഭി വിപശ്യതി ഭുവനാ സം ച പശ്യതി,***
***സഃ നഃ പർഷദതി ദ്വിഷഃ.***
യാതൊരഗ്നി അനേകം രൂപങ്ങളിലായി കാണപ്പെടുകയും സൂര്യരൂപത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നുവോ ആ അഗ്നി രാക്ഷസന്മാർ, പിശാചുക്കൾ, ശത്രുക്കൾ മുതലായവരിൽനിന്നും നമ്മെ മുക്തരാക്കട്ടെ.
5. ***യോ അസ്യ പാരോ രജസഃ ശുക്രകോ അഗ്നിരജായത,***
***സഃ നഃ പർഷദതി ദ്വിഷഃ.***
ഈ ഭൂമിയുടെ അകലെ അന്തരീക്ഷത്തിൽ സൂര്യാത്മകമായ യാതൊരു അഗ്നി പ്രകടമായിരിക്കുന്നുവോ ആ അഗ്നി നമ്മെ രാക്ഷസൻ, പിശാച്, ശത്രു മുതലായവരിൽനിന്നും മോചിപ്പിക്കട്ടെ

**സൂക്തം മുപ്പത്തിയഞ്ച്**

(ഋഷി-മൗശികൻ. ദേവത-വൈശ്വാനരൻ. ഛന്ദസ്-ഗായത്രി.)

1. ***വൈശ്വാനരോ ന ഊതയ ആ പ്ര യാതു പരാവതഃ,***
***അഗ്നിർനഃ സുഷ്ടുതോരുപ.***
എല്ലാ മനുഷ്യരുടേയും ഹിതകാരിയായ അഗ്നി ദൂരെദേശത്തുനിന്ന് ആഗമിച്ച് സുന്ദരങ്ങളായ സ്തുതികളെ ശ്രവിക്കട്ടെ.
2. ***വൈശ്വാനരോ ന ആഗമദിമ യജ്ഞം സജൂരുപ,***
***അഗ്നിരുക്ഥേഷ്വംഹസു.***
ആ വൈശ്വാനരാഗ്നി നമ്മുടെ സമീപം വന്ന് സ്തുതിരൂപങ്ങളായ ഉക്തി ദ്വാരാ പ്രസന്നനായി യജ്ഞത്തിൽ സ്ഥിതിചെയ്യട്ടെ.
3. ***വൈശ്വാനരോ fങ്ഗിരസാം സ്തോമമുക്ഥം ച ചാക്െലുപത്,***
***ഐഷു ദ്യുമ്ന സ്വര്യമത്.***
അംഗിരസ്സിൻെറ യാഗവും ശസ്തനാമത്തോടുകൂടിയ സ്തുതിയും സമർത്ഥമാക്കിയ വൈശ്വാനരാഗ്നി ഉജ്ജ്വലയശസ്സും അന്നപ്രാപ്തിക്കായുള്ള വിധികളും

പറഞ്ഞുകൊണ്ട് നമ്മെ മനോഹരമാത സ്വർഗ്ഗത്തെ പ്രാപിച്ചിരിക്കുന്നു.

**സൂക്തം മുപ്പത്തിയാറ്**

(ഋഷി-അഥർവൻ. ദേവത-അഗ്നി. ഛന്ദസ്-ഗായത്രി.)

1. ***ഋതാവാനാം വൈശ്വാനരമൃതസ്യ ജ്യോതിഷസ്പമിം,***
***അജസ്രം ധർമമീമഹേ.***
ഞങ്ങൾ യജ്ഞവാനും യജ്ഞാത്മകജ്യോതിസ്സിൻെറ അധിപതിയും സദാ പ്രകാശിച്ചുകൊണ്ടിരിക്കുന്നവനുമായ വൈശ്വാനരാഗ്നിയെ ആരാധിക്കുന്നു. അവനിൽനിന്നും ഞങ്ങൾ ഉത്തമങ്ങളായ ഫലങ്ങളെ യാചിക്കുന്നു.
2. ***സ വിശ്വാ പ്രതി ചാക്ലൃപ ഋരൂരുത് സൃജതേ വശീ,***
***യജ്ഞസ്യ വയ ഉത്തിരൻ.***
എല്ലാ പ്രജകൾക്കും നന്മയെ ചെയ്യുന്ന ഈ വൈശ്വാനരാഗ്നി ദേവതകൾക്ക് യജ്ഞാത്മകമായ അന്നത്തെ നൽകുകയും സൂര്യരൂപത്തോടുകൂടി വസന്താദികളായ ഋതുക്കളെ രചിക്കുകയും ചെയ്യുന്നു.
3. ***അഗ്നിഃ പരേഷു ധാമസു കാഓ ഭ്രതസ്യ ഭവസ്യ,***
***സമ്രാഡേകോ വി രാജതി.***
ഏകമാത്രമായ അഗ്നിതന്നെ ഉത്തമസ്ഥാനങ്ങളുടെ സ്വാമിയാകുന്നു. അദ്ദേഹം ഉത്ഭവിച്ചതും ഉത്ഭവിക്കുന്നതുമായ എല്ലാ ജീവികൾക്കും ഇച്ഛിതങ്ങളായ ഫലങ്ങളെ പ്രദാനം ചെയ്ത് അത്യധികം തേജസ്വിയായി കാണപ്പെടുന്നു.

**സൂക്തം മുപ്പത്തിയേഴ്**

(ഋഷി-അഥർവ്വൻ. ദേവത-ചന്ദ്രൻ. ഛന്ദസ്-അനുഷ്ടുപ്)

1. ***ഉപ പ്രാഗത് സഹസ്രാക്ഷോ യുക്ത്വാ ശപഥോ രഥം,***
***ശപ്താരമന്വിച്ഛൻ മമ വൃകഇവാവിമതോ ഗൃഹം,***
ശാപക്രിയയുടെ കർത്താവും സഹസ്രാക്ഷനുമായ ഇന്ദ്രൻ രഥസഹിതം എൻെറ അടുക്കൽ വരികയും ശപിക്കുന്ന ശത്രുക്കളെ ചെന്നായ്ക്കൾ ആടിനെ കൊല്ലുന്നതുപോലെ നശിപ്പിക്കുകയും ചെയ്യണേ.
2. ***പരി ണോ വൃങ്ഗ്ധി ശപഥ ഹ്രിദമഗ്നിരിവാ ദഹൻ,***
***ശപ്താരമത്ര നോ ജഹി ദിവോ വൃക്ഷമിവാശനിഃ.***
ഹേ ശപഥമേ! നീ ബാധകനാകാതെ ഞങ്ങളെ ഉപേക്ഷിച്ചു പോകൂ. വൈദ്യുതാഘാതത്താൽ വൃക്ഷങ്ങൾ ചാമ്പലായിത്തീരുന്നതുപോലെ ഞങ്ങളെ ശപിക്കുന്ന ശത്രുക്കൾ ഭസ്മീകരിക്കപ്പെടട്ടെ.
3. ***യോ നഃ ശപാദശപതഃ ശപതോ യശ്ച നഃ ശപാത്,***
***ശനേ പേ ഷ്ട്രമിവാവക്ഷാമം തം പ്രത്യസ്യാമി മൃത്യവേ.***
ഞങ്ങൾ ശപിക്കുന്നില്ല. പക്ഷേ യാതൊരുശത്രു ഞങ്ങളുടെമേൽ ശാപത്തിൻെറ കഠോരവാക്കുകൾ ചൊരിയുന്നുവോ ആ ശത്രുക്കളെ നായ്ക്കളുടെ മുൻപിൽ അപ്പക്കഷണങ്ങൾ ഇട്ടുകൊടുക്കുന്നതുപോലെ മൃത്യുവിൻെറ മുന്നിലേക്ക് എറിഞ്ഞുകളയണേ.

**സൂക്തം മുപ്പത്തിയെട്ട്**

(ഋഷി-അഥർവൻ. ദേവത-ബൃഹസ്പതി, ത്വിഷി. ഛന്ദസ്- ത്രിഷ്ടുപ്.)

1. ***സിംഹേ വ്യാഘ്ര ഉത യാ പൃതാകൗ ത്വദഷിരഗ്നൗ ബ്രാഹ്മണേ സൂര്യേയാ,***

***ഇന്ദ്രം യാ ദേവീ സുഭഗാ ജജാന സാ ന ഐതു വർചസാ സംവിദാനാ.***

യാതൊരു ആക്രമണാത്മകശക്തി മൃഗം, വ്യാഘ്രം, സർപ്പം ഇവയിൽ സ്ഥിതിചെയ്യുകയും അഗ്നിയിൽ ദാഹകരൂപവും ബ്രാഹ്മണനിൽ ശാപരൂപവും സൂര്യനിൽ താപരൂപവും ആയിരിക്കുകയും ചെയ്യുന്നുവോ അതേ ശക്തിയോടുകൂടിത്തന്നെ ഇന്ദ്രനും പ്രകടമായിരിക്കുന്നു. തേജോരൂപിണി (ശക്തി) യായ ദേവി നാം ഇച്ഛിക്കുന്ന ശക്തിയുമായിച്ചേർന്നുകൊണ്ട് പ്രാപ്തമാകണേ.

2. ***യാ ഹസസ്തിനി ദ്വീപിനി യഃ ഹിരണ്യേ ത്വിഷിരപ്സു ഗോഷു യാ പുരുഷേഷു,***
***ഇന്ദ്രം യാ ദേവീ സുഭഗാ ജജാന സാ ന ഏതു വർചസാ സംവിദാനാ.***

ആനയിൽ ബലരൂപവും കാണ്ടാമൃഗത്തിൽ ഹിംസാരൂപവും സ്വർണ്ണത്തിൽ അഹംകാരരൂപവുമായി യാതൊരു തേജസ്സുണ്ടാക്കിയിരിക്കുന്നുവോ ജലത്തിലും ഗോക്കളിലും പുരുഷന്മാരിലും യാതൊരു തേജസ്സ് സ്ഥിതിചെയ്യുന്നുവോ ആ തേജസ്സുതന്നെ ഇന്ദ്രനെ സൃഷ്ടിച്ചിരിക്കുന്നു. തേജോരൂപിയായ ആ ദേവി നാം ആഗ്രഹിക്കുന്ന ബലത്തോടുകൂടി നമ്മെ പ്രാപിക്കണേ.

3. ***രഥേ അക്ഷേഷ്വൃഷഭസ്യ വാജേ വാതേ പർജന്യേ വരുണസ്യ ശുഷ്മേ,***
***ഇന്ദ്രം യാ ദേവീ സുഭഗാ ജജാന സാ ന ഐതേ വർചസാ സംവിദാനാ.***

വർഷകാരകമായ മന്ത്രം, ഗമനസാധനാരൂപമായ രഥം, സേചനസമർത്ഥനായ വൃഷഭം, ദ്രുതഗാമിയായ വായു, മേഘത്തിൻെറ സ്വാമിയായ വരുണൻ ഇവരിൽ യാതൊരു തേജസ്സ് കാണപ്പെടുന്നുവോ ആ തേജസ്സിൽ നിന്നും ഇന്ദ്രൻ ഉത്ഭവിച്ചിരിക്കുന്നു. ആ തേജോരൂപിയായ ദേവി നാം ആഗ്രഹിക്കുന്ന ശക്തിയോടൊത്ത് നമ്മെ പ്രാപിക്കണേ.

4. ***രാജന്യേ ദുന്ദുഭാവായതായാമശ്വസ്യ വാജേ പുരുഷസ്യ മായൗ,***
***ഇന്ദ്രം യാ ദേവീ സുഭഗാ ജജാനാ സാ ന ഏതു വർചസാ സംവിദാനാ.***

രാജപുത്രൻെറ അഭിഷേകത്തിൽ മുഴക്കപ്പെടുന്ന ദുന്ദുഭിയിലും അശ്വത്തിൻെറ ശീഘ്രഗമനത്തിലും പുരുഷൻെറ ഉറച്ച ശബ്ദത്തിലും യാതൊരു തേജസ്സ് കാണപ്പെടുന്നുവോ യാതൊരു തേജസ്സ് ഇന്ദ്രനെ ഉത്ഭവിപ്പിച്ചുവോ ആ തേജോരൂപയായ ദേവി നാം ആഗ്രഹിക്കുന്ന തേജസ്സോടൊത്ത് നമ്മെ പ്രാപിക്കണേ.

### സൂക്തം മുപ്പത്തിയൊൻപത്

(ഋഷി-അഥർവൻ. ദേവത-ബൃഹസ്പതി. ഛന്ദസ്-ജഗതി, അനുഷ്ടുപ്.)

1. ***യശോ ഹവിർവർധതാമിന്ദ്രജൂതം സഹസ്രവീര്യം സഭൃത സഹസ്കൃതം, പ്രസസ്ത്രാണമനു ദീർഘായ ചക്ഷസേ ഹവിഷ്മന്തം മാ വർധയ ജ്യേഷ്ഠതാതയേ.***

നമ്മളാൽ ഇന്ദ്രനു നൽകപ്പെടുന്ന അത്യന്തം ശക്തിമതിയും ബലദായിനിയും പരാഭവകാരിണിയും യശോദാത്രിയുമായ ഹവിസ്സ് വൃദ്ധിയെ പ്രാപിക്കട്ടെ. ഹേ ഇന്ദ്രാ! ആ ഹവിസ്സിൻെറ അഭിവൃദ്ധിക്കുശേഷം ഹവിസ്സോടുകൂടിയ യജമാനനാകുന്ന എന്നെ ചിരകാലം അഭിവൃദ്ധിയുള്ളവനാക്കിയാലും.

2. ***അച്ഛാ ന ഇന്ദ്രം യശസം യശോഭിര്യ ശസ്വിനം നമസാനാ വിധമ, സ നോ രാസ്വ രാഷ്ട്രമിന്ദ്ര ജൂതം തസ്യ തേ രാതൗ യശസഃ സ്യാമ.***

യശസ്സിനെ ദാനംചെയ്യുന്ന ഇന്ദ്രൻ നമ്മുടെ മുൻപിൽ വിരാജിക്കുന്നു. നാം അദ്ദേഹത്തെ നമസ്കാരാദികളാൽ പൂജിക്കുന്നു. ഹേ ഇന്ദ്രാ! ഞങ്ങൾ നിന്നാൽ നൽകപ്പെട്ട രാജ്യാദികളാൽ യശസ്വികളായി ഭവിക്കണേ.

3. ***യശാ ഇന്ദ്രാ യശാ അഗ്നിര്യശ്യാഃ സോമോ അജായത,***
***യശാ വിശ്വസ്യ ഭൂതസ്യാഹമസ്മി യശസ്തമഃ.***

ഇന്ദ്രൻ, അഗ്നി, സോമൻ ഇവർ യശസ്സിനെ ആഗ്രഹിച്ചുകൊണ്ട് ജനിച്ചിരി

ക്കുന്നു. അവർ യശസ്വികളാകുന്നതുപോലെ ഞാൻ യശസ്സിനെ അഭിലഷിക്കുന്ന ദേവതകളേക്കാളും മനുഷ്യരേക്കാളും അത്യധികം യശസ്വിയായിത്തീരുന്നു.

**സൂക്തം നാല്പത്**

(ഋഷി-അഥർവൻ. ദേവത-മന്ത്രോക്താവായ ഇന്ദ്രൻ. ഛന്ദസ്- ജഗതി, അനുഷ്ടുപ്.)

1. ***അഭയം ദ്യാവാപൃഥിവി ഇഹാസ്തു നോ fഭയം സോമഃ സവിതാ നഃ കൃണോതു,***
***അഭയം നോ fസ്തുർവന്തരിക്ഷ സപ്ത ഋഷാണം ച ഹവിയാഭയം നോ അസ്തു.***

ഹേ ദ്യോവേ! പൃഥ്വീ! നിങ്ങളുടെ കൃപയാൽ ഞങ്ങൾ നിർഭയരാകണേ. ചന്ദ്രനും, സൂര്യനും, ആകാശവും, ഭൂമിയും മധ്യസ്ഥിതമായ അന്തരീക്ഷവും ഞങ്ങൾക്ക് അഭയം പ്രദാനം ചെയ്യണേ. സപ്തർഷികളെ പ്രാപിക്കുന്ന ഹവിസ്സും നമുക്ക് അഭയം പ്രദാനം ചെയ്യണേ.

2. ***അസ്മൈ ഗ്രാമായ പ്രതിശശ്ചതസ്ര ഊർജ സുഭതം സ്വസ്തി സവിതാ ന കൃണോതു,***
***അശത്വിന്ദ്രോ അഭയ നഃ കൃണോത്വന്യത്ര രാജ്ഞാമഭി മന്യുഃ.***

ഹേ സൂര്യാ! ഞങ്ങളുടെ ഗ്രാമത്തിന്റെ എല്ലാ ഭാഗത്തും ധാരാളമായി ധാന്യം വിളയണേ. ഇവിടെ എല്ലാവരും കുശലരായിരിക്കണേ. ഇന്ദ്രൻ ശത്രു ഭയത്തിൽനിന്നും ഞങ്ങളെ മുക്തരാക്കണേ. അവന്റെ കൃപയാൽ രാജാക്ക ന്മാരുടെ കോപം ഞങ്ങളുൽനിന്നും അകന്നുപോകണേ.

3. ***അനമിത്രം നോ അധരാദനമിത്രം ന ഉത്തരാത്,***
***ഇന്ദ്രാനമിത്ര നഃ പശ്ചാദനമിത്രം പുരസ്കൃഭി.***

ഹേ ഇന്ദ്രാ! വടക്കും തെക്കും പടിഞ്ഞാറും കിഴക്കും ദിക്കുകളിൽനിന്നുമുള്ള ശത്രുക്കളിൽനിന്നു ഞങ്ങളെ രക്ഷിക്കണേ. ഞങ്ങളെ ദ്വേഷിക്കുന്നവർ ഒരിടത്തും ഉണ്ടാകാതിരിക്കട്ടെ.

**സൂക്തം നാൽപത്തിയൊന്ന്**

(ഋഷി-ബ്രഹ്മാവ്. ദേവത-ദേവർഷികൾ. ഛന്ദസ്-അനുഷ്ടുപ്, ത്രിഷ്ടുപ്.)

1. ***മനസേ ചേതസേ ധിയ ആകതയ ഉത ചിത്തയേ,***
***മർത്യൈ ശ്രുതായ ചക്ഷസേ വിധേമ ഹവിഷാ വയം.***

സുഖാദികളെ പ്രത്യക്ഷമാക്കുന്ന മനസ്സിനുവേണ്ടി, ജ്ഞാനസാധനയുടെ ചേത നയ്ക്കുവേണ്ടി, ധ്യാനസാധനയുടെ ബുദ്ധിക്കുവേണ്ടി, സ്മൃതിസാധനയുടെ ഓർമ്മയ്ക്കുവേണ്ടി, ജ്ഞാനരൂപത്തിന്റെ ശ്രുതിക്കുവേണ്ടി, ചക്ഷുർജ്ഞാനരൂപ ത്തിലുള്ള ദർശനശക്തിക്കുവേണ്ടി നാം ഹവ്യാദികളാൽ ഇന്ദ്രനെ പൂജിക്കുന്നു.

2. ***അപാനായ വ്യാനായ പ്രാണായ ഭൂരിധായസേ,***
***സരസ്വത്യാ ഗരുവ്യചേ വിധേമ ഹവിഷാ വയം.***

വ്യാനവ്യാപാരത്തെ സ്ഥിരപ്പെടുത്തുന്ന വ്യാനവായുവിനെ, പ്രാണന്റെ പ്രവർത്തനങ്ങളെ നടത്തുന്ന പ്രാണവായുവിനെ, അതുപോലെ പ്രാണാപാനാ ദികളെ വഹിക്കുന്ന ജീവികളേയും സരസ്വതീദേവിയേയും ഞങ്ങൾ ഹവ്യാദിക ളാൽ സേവിക്കുന്നു.

3. ***മാ നോ ഹാസിഷുർഋഷഭയോ ദൈവ്യാ യേ തനൂപാ യേ നസ്തന്വസ്തനൂജാ,***
***അമർത്യാ മർത്യാം അഭി നഃൗ സചധ്വമായുർധത്ത പ്രതരം ജീവസേ നഃ.***

പ്രാണാധിദേവതകളായ സപ്തർഷികൾ നമ്മുടെ ശരീരത്തിന്റെ രക്ഷക രാകുന്നു. അവർ ഇന്ദ്രിയരൂപത്തിൽ ഉത്ഭവിച്ചിരിക്കുന്നു. അവർ നമ്മെ ഉപേക്ഷി

ക്കാതിരിക്കട്ടെ. ഹേ അവിനാശരായ ദേവഗണങ്ങളേ! ഞങ്ങളിൽ ദീർഘായുസ്സിനെ സ്ഥാപിക്കണേ.

## അനുവാകം അഞ്ച്

### സൂക്തം നാൽപത്തിരണ്ട്

(ഋഷി-ഭൃഗ്വംഗരസ്. ദേവത-മന്യു. ഛന്ദസ്-അനുഷ്ടുപ്.)

1. ***അവ ജ്യാമിവ ധന്വനോ മന്യും തനോമി തനോമി തേ ഹൃദഃ,***
   ***യഥാ സമനസൗ ഭത്വാ സഖായാവിവ സചാവഹൈ.***
   ധനുർ ധാരിയാൽ ധനുസ്സിൽ കെട്ടിയിരിക്കുന്ന ഞാൺ അഴിക്കപ്പെടുന്നതു പോലെ ഞാൻ നിൻെറ ഹൃദയത്തിൽനിന്നും ക്രോധത്തെ അഴിച്ചുമാറ്റുന്നു. നമുക്കു രണ്ടുപേർക്കും പരസ്പരാനുരാഗത്തോടുകൂടി ഏകാഭിപ്രായക്കാരായി കാര്യങ്ങൾ നടത്തുവാൻ സാധിക്കും.
2. ***സഖായാവിവ സചാവഹ അവ മന്യും തനോമി തേ.***
   ***അധസ്തേ അശ്മനോ മന്യുമുപാസ്യാമസി യോ ഗുരുഃ.***
   നമുക്ക് ഏകമനസ്സോടുകൂടി കാര്യങ്ങളിൽ വ്യാപൃതരാകാം. ഞാൻ നിൻെറ ക്രോധത്തെ ഭാരമുള്ള കല്ലുകൊണ്ട് താഴേക്ക് എറിഞ്ഞുവീഴ്ത്തുന്നു.
3. ***അഭി തിഷ്ഠാമി തേ മന്യും പാർഷ്ണ്യാ പ്രപദേൻ ച,***
   ***യദാവശോ ന വാദിഷോ മമ ചിത്തമുപായസി.***
   ഞാൻ നിൻെറ ക്രോധത്തിൻെറമേൽ ചവിട്ടിനിന്നുകൊണ്ട് അതിനെ എൻെറ അധീനതയിലാക്കുന്നു. ഞാൻ നിൻെറ ക്രോധത്തെ അമർത്തികൊണ്ട് നിന്നെ എനിക്കനുകൂലനാക്കിത്തീർക്കുന്നു.

### സൂക്തം നാൽപത്തിമൂന്ന്

(ഋഷി-ഭൃഗ്വംഗിരസ്. ദേവത-മന്യുശമനം. ഛന്ദസ്-അനുഷ്ടുപ്.)

1. ***അയം ദർഭോ വിമന്യുകഃ സ്വായ ചാ ണായ ച,***
   ***മർമ്യോർവിമന്യുകസ്യായം മന്യുശമന ഉച്യതേ.***
   ഈ ദർഭ സ്വന്തം ജാതിയിലുള്ളവൻേറയും ശത്രുവിൻേറയും ക്രോധത്തെ നശിപ്പിക്കുവാനുള്ള കഴിവോടുകൂടി മുൻപിൽ നിൽക്കുന്നു. എല്ലാ പ്രകാരങ്ങളിലുമുള്ള ക്രോധങ്ങളെയും നശിപ്പിക്കുന്നതിൽ ഈ പ്രയോഗം ഒരുപായമാകുന്നു.
2. ***അയം യോ ഭൂരിമൂലഃ സമുദ്രമവതിഷ്ഠതി,***
   ***ദർഭഃ പൃഥിവ്യാ ഉത്ഥിതോ മന്യുശമന ഉച്ചതേ.***
   ഈ ദർഭ അനേകം വേരുകളോടുകൂടിയതും അധികം ജലാംശമുള്ള ഭൂമിയിൽ നിൽക്കുന്നതുമാകുന്നു. ഭൂമിയിൽനിന്നും അന്തരീക്ഷത്തിനുനേരേ നിൽക്കുന്ന ഈ ദർഭയെ ക്രോധത്തെ ശാന്തപ്പെടുത്തുന്നതെന്നു പറയുന്നു.
3. ***വി തേ ഹനവ്യാം ശരണിം വി തേ മുഖ്യാം നയാമസി,***
   ***യഥാവശോ ന വാദിഷോ മമ ചിത്തമുപായസി.***
   ഹേ ക്രോധവാൻ! ക്രോധത്തെ പ്രകടമാക്കുന്ന നിൻെറ നാഡികളെ, ക്രോധാവേശത്താൽ ലലാടത്തിൽ പ്രകടമാകുന്ന നാഡികളെ ഞാൻ ശാന്തമാക്കുന്നു. ഞാൻ നിൻെറ ക്രോധത്തെ അമർത്തി പരാധീനമാക്കി നിന്നെ എനിക്കനുകൂലമാക്കുന്നു.

### സൂക്തം നാൽപത്തിനാല്

(ഋഷി-വിശ്വാമിത്രൻ. ദേവത-മന്തോക്താവ്. ഛന്ദസ്-അനുഷ്ടുപ്, ബൃഹതി.)

1. ***അസ്ഥാദ് ദ്യൗരസ്ഥാത് പൃഥിവ്യസ്ഥാദ് വിശ്വമിദം ജഗത്,***
***അസ്ഥുർവൃക്ഷാ ഊർധ്വസ്വപ്നാസ്തിഷ്ഠാദ് രോഗോ അയം തവ.***
ഗ്രഹനക്ഷത്രങ്ങളാൽ യുക്തമായ ദ്യുലോകം എപ്രകാരം തങ്ങളുടെ സ്ഥാനങ്ങളിൽ ഉറച്ചുനിൽക്കുന്നുവോ എല്ലാ ഭൂതങ്ങളുടേയും ആധാരമായ ഭൂമി എങ്ങനെ ഉറച്ചുനിൽക്കുന്നുവോ എപ്രകാരം ഈ ജംഗമജീവസമൂഹം പൃഥ്വിയെ ആശ്രയിച്ചു ജീവിക്കുന്നുവോ എങ്ങനെ ഈ വൃക്ഷങ്ങൾ സ്വസ്ഥാനത്തു നിന്നുകൊണ്ട് നിദ്രയോടുകൂടിയ സ്വന്തം സ്ഥിതിയിൽ വസിക്കുന്നുവോ അങ്ങനെതന്നെ നിന്റെ രുധിരവും ഉറച്ചുനിൽക്കട്ടെ. പ്രവഹിക്കാതിരിക്കട്ടെ.
2. ***ശതം യാ ഭേഷജാനി തേ സഹസ്രം സങ്ഗതാനി ച,***
***ശ്രേഷ്ഠമാസ്രാവഭേഷജം വസിഷ്ഠം രോഗനാശനം.***
ഹേ രോഗീ! രോഗശമനാർത്ഥം പ്രാപ്യമായുള്ള ആയിരക്കണക്കിന് ഔഷധങ്ങളിൽ ശ്രേഷ്ഠമായിട്ടുള്ളത് ഈ കർമ്മ രക്തശ്രാവത്തെ നശിപ്പിക്കുന്നതാകുന്നു.
3. ***രുദ്രസ്യ മൂത്രമസ്യമൃതസ്യ നാഭിഃ,***
***വിഷാണകാ നാമ വാ അസി പിതൄണാം മൂലാദുത്ഥിതാ വാതീകൃ-തനാശനീ.***
ഹേ ശൃംഗോദക! നീ രുദ്രന്റെ മൂത്രവും നിത്യജീവരൂപമാകുന്ന അമൃതത്തെ ബന്ധിക്കുന്നവനുമാകുന്നു. അതിനാൽ നീ രോഗത്തെ നശിപ്പിക്കൂ. ഹേ ഗോശൃംഗീ! നിന്റെ വിഷാണനാമം രോഗശമനസൂചകവും ആസ്രാവ രോഗ ത്തിന്റെ ഉൽപാദകപാപത്തെ നിർമ്മൂലമാക്കുന്നതുമാകുന്നു.

### സൂക്തം നാഡൽപത്തിയഞ്ച്

(ഋഷി-അംഗിരസ്സ്. ദേവത-ദുസ്വപ്നനാശനം. ഛന്ദസ്-പംക്തി, അനുഷ്ടുപ്.)

1. ***പരോƒപേഹി മനസ്പാപ കിമശസ്താനി ശംസസി,***
***പരോ ഹി ന ത്വാ കാമയേ വൃക്ഷാൻ വനാനി സ ചര ഗൃഹേഷു ഗോഷു മേ മനഃ.***
പാപത്തിൽ ആസക്തിയുള്ള ഹേ മനസ്സേ! നീ ഞങ്ങളിൽനിന്നും അകന്നുപോകൂ. നീ അശുഭങ്ങളായ ചിന്തകളെ കൊണ്ടുവരുന്നു. അതിനാൽ ഞാൻ നിന്നെ ഇഷ്ടപ്പെടുന്നില്ല. എന്റെ മനസ്സ്, ഭാര്യ, പുത്രൻ, ഗോക്കൾ മുതലായ മൃഗങ്ങൾ ഇവയിൽ ഉത്തമമായ ഭാവത്തോടെ വർത്തിക്കണേ.
2. ***അവശസാ നിഃശസാ യത് പരാശസോപാരിം ജാഗ്രതോ യത് സ്വപന്തഃ,***
***അഗ്നിർവിശ്ചാന്യപ ദുഷ്കൃതാന്യജുഷ്ഠാന്യാരേ അസ്മദ് ദധാതു.***
ഞങ്ങൾ യാതൊരു ദുസ്സ്വപ്നങ്ങളാൽ പീഡിതരായിരിക്കുന്നുവോ ആ ദുസ്സ്വപ്നങ്ങളുടെ കാരണരൂപമായ പാപങ്ങളെ അഗ്നി നമ്മിൽനിന്നും അകറ്റിക്കളയണേ.
3. ***യദിന്ദ്ര ബ്രഹ്മണസ്പതേƒപി മൃഷാ ചരാമസി,***
***പ്രചേതാ ന ആംഗിരസോ ദുരിതാത് പാത്വംഹസഃ.***
ഹേ മന്ത്രസ്വാമിൻ! ഹേ ബ്രഹ്മണസ്പതേ! ഹേ ഇന്ദ്രാ! പാപവശാൽ യാതൊരു ദുസ്സ്വപ്നത്താൽ ഞങ്ങൾ വ്യർത്ഥമായി പീഡിപ്പിക്കപ്പെടുന്നുവോ ആ പാപത്തിൽനിന്നും അംഗിരസ് മന്ത്രത്തോടുകൂടിയ ജ്ഞാനിയായ വരുണൻ ഞങ്ങളെ രക്ഷിക്കണേ.

### സൂക്തം നാൽപത്തിയാറ്

(ഋഷി-അംഗിരസ്. ദേവത-ദുസ്വപ്നനാശനം ഛന്ദസ്-ജഗതി.)

1. ***യോ ന ജീവോഽസി ന മൃതോ ദേവാനാമമൃതഗർഭോഽസി സ്വപ്ന, വരുണാനീ തേ മാതാം യമഃ പിതാരരുനമിസി.***

ഹേ സ്വപ്നമേ! നീ പ്രാണനോടുകൂടിയതുമല്ല, മൃതനുമല്ല. നീ ജാഗ്രതാവസ്ഥയുടെ അനുഭവങ്ങളാൽ സമ്പന്നനാകുന്നു. ഹേ സ്വപ്നമേ! വരുണൻെറ പത്നി നിൻെറ മാതാവും വരുണൻ നിൻെറ പിതാവുമാകുന്നു. നീ അസുരനാമത്തോടുകൂടിയവനും ആകുന്നു.

2. ***വിദ്മ തേ സ്വപ്ന ജനിത്രം ദേവജാമീനാം പുത്രോ ഽസി യമസ്യ കരണഃ, അന്തകോഽസി മൃത്യുരസി,***
***തം ത്വാ സ്വപ്ന തഥാ സം വിദ്മ സ നഃ സ്വപ്ന ദുഷ്വപ്ന്യാത് പാഹി.***

ഹേ സ്വപ്നത്തിൻെറ അധിഷ്ഠാനദേവതേ! ഞങ്ങൾ നിൻെറ ജന്മത്തെ അറിയുന്നു. നീ വരുണപത്നിയുടെ പുത്രനാകുന്നു. നീ യമൻെറ പ്രവൃത്തികളെ ചെയ്യുന്നവനാകുന്നു. ഞങ്ങൾ നിന്നെ ശരിയായ വിധം അറിയുന്നു. നീ ദുഃസ്വപ്നങ്ങളുടെ ഭയത്താൽ ഞങ്ങളെ രക്ഷിക്കുന്നവനാകുന്നു.

3. ***യഥാ കലാം യഥാ ശഫം യഥർണം സംനയന്തി,***
***ഏവാ ദുഃഷ്വപ്ന്യം സർവ്വം ദ്വിഷതേ സം നയാമസി.***

ഋണബാദ്ധ്യതയുള്ള മനുഷ്യർ ധനം നൽകി ഋണമുക്തനാകുന്നതു പോലെയും ഗോക്കളുടെ ദൂഷിതങ്ങളായ കുളമ്പുകളെ ഛേദനക്രിയകളാൽ മാറ്റുന്നതുപോലെയും ഞങ്ങൾ ദുഃസ്വപ്നങ്ങളാൽ ഉണ്ടാകുന്ന ഭയങ്ങളിൽനിന്നും മാറി അവയെ ശത്രുക്കളുടെമേൽ അയക്കുന്നു.

**സൂക്തം നാൽപത്തിയേഴ്**

(ഋഷി-അംഗിരസ്. ദേവത-അഗ്നി, വിശ്വേദേവന്മർ, ഛന്ദസ്-അനുഷ്ടുപ്.)

1. ***അഗ്നിഃ പ്രാതഃ സവനേ പാത്വസ്മാൻ വൈശ്വാനരോ വിശ്വകൃദ് വിശ്വംശംഭൂഃ,***
***സ നഃ പാവകോ ദ്രവിണേ ദധാത്വായുഷ്മന്തഃ സഹഭക്ഷാഃ സ്യാമ.***

ഈ അഗ്നി പ്രഭാതത്തിലെ യജ്ഞകർമ്മത്തിൽ നമ്മെ രക്ഷിക്കട്ടെ. ആ വിശ്വകർത്താവും ജീവികളുടെ ഹിതൈഷിയും ദുഃഖങ്ങളെ ശാന്തമാക്കുന്നവനുമായ അഗ്നി നമ്മെ യജ്ഞത്തിൻെറ ഫലസ്വരൂപമായ ധനത്തിൽ സ്ഥാപിക്കട്ടെ. അവൻെറ കൃപയാൽ നാം ദീർഘായുരന്തം ജീവിച്ചിരുന്നുകൊണ്ട് പുത്രപൗത്രാദികളോടൊത്തു ഭോജനം കഴിക്കുന്നവരായിരിക്കണേ.

2. ***വിശ്വേ ദേവാ മരുത ഇന്ദ്രോ അസ്മാനസ്മിൻ ദ്വിതീയേ സവേനേ ന ജഹ്യുഃ***
***ആയുഷ്മന്തഃ പ്രിയമേഷാം വദന്തോ വയം ദേവാനാം സുമതൗസ്യാമ.***

നാല്പത്തിയൊമ്പതു മരുദ്ഗണങ്ങളും അവയുടെ സ്വാമിയായ ഇന്ദ്രനും നാം ആകുന്ന. ഋത്വിക്കുകളുടേയും യജമാനന്മാരുടേയും യജ്ഞങ്ങളെ ത്വജിക്കാതിരിക്കണേ. അവരെ പ്രസന്നരാക്കുന്ന സ്തുതിവാക്യങ്ങളാൽ നാം ശതായുസ്സോടുകൂടിയവരും അവരുടെ കൃപാപാത്രങ്ങളും ആയിത്തീരണേ.

3. ***ഇദം തൃതീയം സവനം കവീനാമൃതേന യേ ചമസമൈരയന്ത,***
***തേ സൗധന്വനാഃ സ്വ രാനശാനാഃ സ്വിഷ്ടിം നോ അഭവസ്യോ നയന്തു.***

ഈ മൂന്നാമത്തെ യാഗം യാതൊരു ദേവൻ സോമപാനത്തിനുള്ള പാത്രത്തെ തൻെറ ശില്പകലയാൽ നിർമ്മിച്ചുവോ അദ്ദേഹത്തിനുള്ളതായിരിക്കട്ടെ. ആ ദേവൻ, സുധന്വാ, അംഗിരസ്സിൻെറ പുത്രൻ രഥൻ, യജ്ഞത്തിനുള്ള

പാത്രത്തെ നിർമ്മിച്ചതിനാൽ ദേവത്വത്തെ പ്രാപിച്ചിരിക്കുന്നു. അങ്ങനെയുള്ള അവൻ ഉത്തമഫലങ്ങളെ ലക്ഷ്യമാക്കി നമുക്ക് സിദ്ധിയെ പ്രദാനം ചെയ്യിക്കണേ.

**സൂക്തം നാല്പത്തിയെട്ട്**

(ഋഷി-അംഗിരസ്. ദേവത-മന്ത്രോക്താ. ഛന്ദസ്-ഉഷഷ്ണിക്.)

1. ***ശ്യേനോഽസി ഗായത്രഛന്ദാ അനു വാ രഭേ,***
***സ്വസ്തി മാ സം വഹാസ്യ യജ്ഞസ്യോദൃചി സ്വാഹാ.***
പ്രശംസനീയമായ ഗതിയോടുകൂടിയ പ്രഭാതമന്ത്രങ്ങളാൽ ആരംഭിക്കുന്ന ഹേ യജ്ഞമേ! നീ പരുന്തിനെപ്പോലെ ശീഘ്രഗാമിയാകുന്നു. നിൻെറ സ്തോത്രങ്ങളിൽ ഗായത്രീഛന്ദസ്സിനെ അധികമായി പ്രയോഗിച്ചിരിക്കുന്നു. അതിനാൽ നീ ഗായത്രീഛന്ദസ്സാകുന്നു. ഞാൻ നിന്നെ വടിക്കുതുല്യം സ്വീകരിക്കുന്നു. അതിനാൽ നീ എന്നെ യജ്ഞത്തിൻെറ അന്തിമമന്ത്രങ്ങളെ പ്രാപിപ്പിക്കൂ. നിനക്കുവേണ്ടി ഞാൻ ഈ ഹവിസ്സിനെ അർപ്പണം ചെയ്യുന്നു.
2. ***ഋഭുരസി ജഗച്ഛന്ദാ അനു ത്വാ രഭേ,***
***സ്വസ്തി മാ സം വഹാസ്യ യജ്ഞസ്യോദൃചി സ്വാഹാ.***
തൃതീയ മന്ത്രങ്ങളോടുകൂടിയ ഹേ യജ്ഞമേ! ജഗതീഛന്ദസ്സ് അധികരമായി പ്രയോഗിച്ചിരിക്കുന്നതിനാൽ നീ ജഗതീഛന്ദസ്സ് ആകുന്നു. ഋഭുക്കളെ (ദേവകളെ) പ്രസന്നരാക്കുന്നതിനാൽ നീ ഋഭുവാകുന്നു. ഞാൻ നിന്നെ ദണ്ഡിനു തുല്യം ഗ്രഹണം ചെയ്യുന്നു. നീ എന്നെ യജ്ഞത്തിൻെറ അവസാനത്തെ ശ്രേഷ്ഠങ്ങളായ മന്ത്രങ്ങളെ പ്രാപിപ്പിക്കൂ. നിനക്കുവേണ്ടി ഞാൻ ഈ ഹവിസ്സിനെ അർപ്പണം ചെയ്യുന്നു.
3. ***വൃഷാസി ത്രിഷ്ടുപ്ഛന്ദാ അനു ത്വാ രഭേ,***
***സ്വസ്തി മാ സം വഹാസ്യ യജ്ഞസ്യോദൃചി സ്വാഹാ.***
ഹേ മധ്യാഹ്നമന്ത്രങ്ങളോടുകൂടിയ യജ്ഞമേ! നിനക്കായുള്ള സ്ത്രോത്രങ്ങളിൽ ത്രിഷ്ടുപ് ഛന്ദസ്സിൻെറ ആധിക്യംമൂലം നിന്നെ ത്രിഷ്ടുപ് ഛന്ദസ്സ് എന്നു വിളിക്കുന്നു. സേചനസമർത്ഥനായ ഇന്ദ്രനെ പ്രസന്നനാക്കുന്നതുകാരണം നീ ഇന്ദ്രനാകുന്നു. ഞാൻ നിന്നെ ദണ്ഡിനു സമാനം സ്വീകരിക്കുന്നു. നീ എന്നെ യജ്ഞത്തിൻെറ അന്തിമമായ ശ്രേഷ്ഠമന്ത്രങ്ങളെ പ്രാപിപ്പിക്കൂ. നിനക്കുവേണ്ടി ഞാൻ ഈ ഹവിസ്സിനെ അർപ്പണം ചെയ്യുന്നു.

**സൂക്തം നാല്പത്തിയൊമ്പത്**

(ഋഷി-ഗാർഗ്യൻ. ദേവത-അഗ്നി. ഛന്ദസ്-അനുഷ്ടുപ്, ജഗതി.)

1. ***നഹി തേ അഗ്നേ തന്വഃ ക്രൂരമാനംശ മർത്യഃ,***
***കപിർബഭസ്തി തേജന സ്വം ജരായു ഗൗരിവ.***
ഹേ അഗ്നീ! വാനരത്തിനു തുല്യം ചഞ്ചലഗതിയോടുകൂടിയതും ശരീരസ്ഥിതമായ ജലത്തെ പാനം ചെയ്യുന്നതുമായ നിൻെറ ജ്വാലകൾ പ്രസവിച്ച പശു മറുപിള്ള തിന്നുന്നതുപോലെ, ആ ശരീരത്തെ ഭസ്മീകരിക്കുന്നു. നിൻെറ ജ്വാലാത്മകമായ ശരീരത്തെ മനുഷ്യർക്ക് സ്പർശിക്കുവാനേ സാധ്യമല്ല.
2. ***മേഷഇവ വൈ സം വി ചോർവച്യസേ യദുത്തരദ്രാവുപരശ്ച ഖാദതഃ, ശീർഷ്ണാ ശിരോഽപ്സസാപ്സോ അർദയന്നം ശൂൻ ബഭസ്തി ഹരിതേഭിരാസഭിഃ***
ഹേ അഗ്നീ! നീ ജ്വലനയോഗ്യമായ ശരീരത്തിൽ തിനകൾ നിറഞ്ഞുനിൽക്കുന്ന വയലിൽ അതിനെ തിന്നുന്നതിനായി ഇറങ്ങുന്ന ആടുകൾക്കു സമാനം വ്യാപ്തമാകുന്നു. വൃക്ഷനിബിഡമായ വനങ്ങളിൽ ചുറ്റിക്കറങ്ങുന്ന ദാവാഗ്നിയും ശവത്തെ ഭസ്മീകരിക്കുന്ന ശ്മശാനാഗ്നിയും അവയെ ചാമ്പലാക്കുവാൻ

തുടങ്ങുമ്പോൾ, ആ വൃക്ഷങ്ങളേയോ പുരുഷനേയോ ഭസ്മീകരിച്ചുകൊണ്ട് നീ സോമലതകളെ ഭക്ഷിക്കുന്നു.

3. ***സുപർണാ വചമക്രതോപ ദ്യവ്യാഖരേ കൃഷ്ണാ ഇഷിരാ അനർതിഷുഃ,***
***നി യന്നിയന്ത്യുപരസ്യ നിഷ്കൃതിം പുരു രേതോ ദധിരേ സൂര്യശ്രിതഃ.***
ഹേ അഗ്നീ! നിൻെറ ജ്വാലകൾ കൃഷ്ണമൃഗത്തിൻെറ കുതിച്ചുചാട്ടം പോലെ ആകാശത്തിൻെറ ഉയരത്തിലെത്തി നൃത്തം ചെയ്യുവാനാരംഭിക്കുന്നു. അവ പരുന്തിനു സമാനം വേഗത്തോടുകൂടിയതും ദാഹകാത്മകമായ ധ്വനിയെ പുറപ്പെടുവിക്കുന്നതുമാകുന്നു. അവ അത്യധികം ധൂമത്തെ പുറപ്പെടുവിക്കുന്നതിനാൽ മേഘങ്ങളെ നിർമ്മിക്കുന്നു. ഹേ അഗ്നീ! സൂര്യമണ്ഡലത്തെ പ്രാപിച്ച് നിൻെറ ദീപ്തി ജീവികളുടെ ഉപദാനരൂപമായ വൃഷ്ടിജലത്തെ ലോകത്തിനു വേണ്ടി ധാരണം ചെയ്യുന്നു.

### ***സൂക്തം അൻപത്***

(ഋഷി-അഥർവ്വൻ. ദേവത-അശ്വനികൾ. ഛന്ദസ്-ജഗതി, പംക്തി.)

1. ***ഹതം തർദം സമങ്കമാഖുമശ്വിനാ ഛിന്തം ശിരോ അപി പൃഷ്ടീഃ ശൃണ തം,***
***യവാന്നേദദാനാപ നഹ്യതം മുഖമഥാഭയം കൃണുതം ധാന്യായ.***
ഹേ അശ്വിനീദേവന്മാരേ! നിങ്ങൾ ഉപദ്രവികളായ മൂഷികന്മാരെ കൊന്ന് അവയുടെ ശിരസ്സുകളെ ഛേദനം ചെയ്യൂ. മാംസാസ്ഥികളെ തകർത്തുകളയൂ. നിങ്ങൾ ഞങ്ങളുടെ ധാന്യങ്ങളെ രക്ഷിക്കുന്നതിന് അവയുടെ മുഖങ്ങളെ ബന്ധിക്കൂ.

2. ***തർദ ഹൈ പതംഗ ഹൈ ജഭ്യ ഹാ ഉപക്വസ,***
***ബ്രഹ്മേവാസംസ്ഥിതം ഹവിരനദന്ത ഇമാൻ യവാൻ യവാൻഹിംസന്തോ അപോദിത.***
ഉപദ്രവിയായ മൂഷികാ! നീ ഉപദ്രവിയായതിനാൽ ഹിംസായോഗ്യനാകുന്നു. ബ്രഹ്മത്തിനു തുല്യം ഭയങ്കരമായ ഈ ഹവിസ്സ് നിന്നെ നശിപ്പിക്കുന്നതിനായി അശ്വിനീകുമാരന്മാർക്കായി സമർപ്പിക്കുന്നു. അതിനാൽ ഈ യജ്ഞകർമ്മത്തിനു മുമ്പായിത്തന്നെ നീ ഞങ്ങളുടെ യവങ്ങളെ ഭക്ഷണമാക്കാതെ ഇവിടെനിന്നും മറ്റെവിടെയ്ക്കെങ്കിലും ഓടിപ്പോകൂ.

3. ***തർദാപതേ വധാപതേ തൃഷ്ടജംഭാ ആ ശൃണോത മേ***
***യ ആരണ്യാ വ്യദ്വരാ യേ കേ ച സ്ഥ,***
***വ്യദ്വരാസ്താൻത്സർവാഞ്ജംഭയാമസി.***
ഹേ എലികളുടേയും പതംഗങ്ങളുടേയും സ്വാമീ! എൻെറ വചനങ്ങളെ ശ്രവിക്കൂ. നിങ്ങൾ വനത്തിലുള്ളവരോ ഗ്രാമത്തിലുള്ളവരോ ആയിക്കൊള്ളട്ടെ, ഞങ്ങൾ ഈ കർമ്മത്താൽ നിങ്ങളെ നശിപ്പിക്കുന്നു.

### **സൂക്തം അൻപത്തിയൊന്ന്**

(ഋഷി-ശാന്താതി. ദേവത-സോമൻ, അപ്പ്, വരുണൻ. ഛന്ദസ്സ്-ഗായത്രി, ത്രിഷ്ടുപ്, ജഗതി.)

1. ***വായോഃപൂതഃ പവിത്രേണ പ്രത്യങ്സോമോ അതി ദ്രുതഃ***
***ഇന്ദ്രസ്യ യുജ്യഃ സഖാ.***
വായുവിൽകൂടി ശുദ്ധമായ രസതത്വത്തെ സ്വീകരിച്ചുകൊണ്ട് സോമൻ ഓരോ ശരീരത്തിൻേറയും വായുവിൽക്കൂടി നാഭിവരെ എത്തുന്നു. ഈ സോമൻ ഇന്ദ്രൻെറ മിത്രമാകുന്നു.

2. ***ആപോ അസ്മാൻ മാതരഃ സൂതയംതു ഘൃതേന നോ ഘൃതപ്വഃ***

***പുനംതു,***
***വിശ്വം ഹി രിപ്രം പ്രവഹന്തി ദേവീരുദിരാഭ്യഃ ശുചിരാ പൂത ഏമി.***
ലോകത്തിൻെറ മാതൃരൂപമാകുന്ന ജലം നമ്മെ പാപരഹിതരാക്കട്ടെ. തുള്ളി തുള്ളികളായിപതിക്കുന്ന രസത്താൽ ലോകത്തെ പവിത്രീകരിക്കുന്ന ജലം നമ്മെ പവിത്രീകരിക്കട്ടെ. ഈ ദേവരൂപമായ ജലം സ്നാനം, ആചമനം, പ്രോക്ഷണം മുതലായ കർമ്മങ്ങളാൽ എല്ലാ പാപങ്ങളേയും ഒഴുക്കിക്കളയുന്നു. ഞാൻ ഇപ്രകാരമുള്ള ജലത്തിൽ സ്നാനാദികൾവഴിയായി പവിത്രനായി കർമ്മങ്ങൾ നിമിത്തം ഉദിക്കുന്നു.

3. ***യത് കിം ചേദ വരുണ ദൈവ്യേ ജനേ്ഭിദ്രോഹം മനുഷ്യാശ്ചരന്തി, അചിത്ത്യാ ചേത് തവ ധർമാ യുയോപിഭമാ നസ്തസ്മാദേനസോ ദേവ രീരിഷഃ.***
ഹേ വരുണാ! യാതൊരു പാപത്തെ മനുഷ്യൻ ചെയ്യുന്നുവോ യാതൊരു അജ്ഞാനവശാൽ ധർമ്മങ്ങളെ പാലിക്കാതെ ധർമ്മവിരുദ്ധമായി പ്രവർത്തിക്കുന്നുവോ ആ അജ്ഞാനത്തിൽനിന്നും ഉൽപന്നമാകുന്ന പാപത്തിൻെറ ശിക്ഷയിൽനിന്നും നീ ഞങ്ങളെ രക്ഷിക്കൂ.

## അനുവാകം ആറ്

### സൂക്തം അൻപത്തിരണ്ട്

(ഋഷി-ഭാഗലി. ദേവത-സൂര്യൻ, ഗോവ്, ഭേഷജം. ഛന്ദസ്-അനുഷ്ടുപ്.)

1. ***ഉദ് സൂര്യോ ദിവ ഏതി പുരോ രക്ഷാംസി നിജൂർവൻ, ആദിത്യഃ പർവതേഭ്യോ വിശ്വദൃഷ്ടോ അദൃഷ്ടഹാ.***
രാത്രിയുടെ അന്ധകാരത്തിൽ ഉപദ്രവിക്കുന്ന പിശാചുകളെ നശിപ്പിക്കുന്നതിനുവേണ്ടി സൂര്യൻ അന്തരീക്ഷത്തിൽ ഉദിക്കുന്നു. ആ സൂര്യനെ എല്ലാവരും മുൻപിലായി ദർശിക്കുന്നു. എന്തുകൊണ്ടെന്നാൽ അവൻ ഉദയാചലത്തിൻെറ ഉന്നതശിഖരങ്ങളിൽ ഉദയം കൊള്ളുന്നു. നമ്മിൽനിന്നും അദൃശ്യരായിക്കഴിയുന്ന രാക്ഷസ(കീടാണുക്കൾ)ന്മാരെയും അദ്ദേഹം കൊന്നുക ളയുന്നു.

2. ***നി ഗാവോ ഗോഷ്ഠേ അസദൻ നി മൃഗാസോ അവിക്ഷത, ന്യൂർമയോ നദീനാം ന്യദൃഷ്ടാ അലിപ്സത.***
സൂര്യൻെറ ഉനയത്തിനുമേൽ രാത്രിയിൽ കാണപ്പെടാതിരിക്കുന്ന നദികളെല്ലാം ദർശനയോഗ്യമായിത്തീരുന്നു. സൂര്യൻ അന്ധകാരാത്മകമായ രാക്ഷസന്മാരെ നശിപ്പിച്ചിരിക്കുന്നു. ഇനി നമ്മുടെ ഗോക്കൾ നിർഭയരായി തൊഴുത്തുകളേയും കാട്ടുമൃഗങ്ങൾ അതാതുകളുടെ സ്ഥാനങ്ങളേയും പ്രാപിച്ചിരിക്കുന്നു.

3. ***ആയുർദദ വിപശ്ചിതം ശ്രുതാം കണ്വസ്യ വീരുധം, ആഭാരിഷം വിശ്വഭേഷജീമസ്യാദൃഷ്ടാൻ നി ശമയത്.***
ശതായുസ്സാക്കുന്നതും രോഗനാശിനിയും കണ്വമഹർഷിയാൽ ഉപദേശിക്കപ്പെട്ടതുമായ ചിത്തി പ്രായശ്ചിത്തൗഷധി ശമിയെ രോഗനിവാരണാർത്ഥം ഞാൻ കൊണ്ടുവന്നിരിക്കുന്നു. ഈ ഔഷധം അദൃഷ്ടരാക്ഷസി (കീടാണു) യാൽ ഉണ്ടാക്കപ്പെട്ട രോഗങ്ങളെ പരിപൂർണ്ണമായി നശിപ്പിക്കട്ടെ.

### സൂക്തം അൻപത്തിമൂന്ന്

(ഋഷി-ബൃഹച്ഛുക്രൻ. ദേവത-പ്രിഥിവി മുതലായ മന്ത്രോക്താക്കൾ. ഛന്ദസ്-ജഗതി, ത്രിഷ്ടുപ്.)

1. ***ദ്യൗശ്ച മ ഇദം പൃഥിവീ ച പ്രചേതസൗ ശുക്രോ ബൃഹന ദക്ഷിണയാ പിപർതു,***

***അനു സാധാ ചികിതാം സോമോ അഗ്നിർവായുർനഃ പാതു സവിതാ ഭഗശ്ച.***

സൂര്യൻ ദക്ഷിണദിക്കിൽനിന്നു നമ്മെ രക്ഷിക്കുകയും വസ്ത്രധനാദിയുക്തമായ ദാനങ്ങളാൽ നമ്മെ പൂർണ്ണരാക്കുകയും ചെയ്യട്ടെ. ആകാശവും ഭൂമിയും നമുക്ക് ഇച്ഛരിതങ്ങളായ ഫലങ്ങളെ നൽകട്ടെ. പിതൃക്കളെ സംബന്ധിച്ചുള്ള ശ്രാദ്ധാദികളുടെ അധിഷ്ഠാനദേവത നമ്മുടെ അടുക്കൽ അന്നാദികളെ ചേർക്കട്ടെ. സോമൻ, അഗ്നി, സൂര്യൻ മുതലായ ദേവതകൾ നമ്മുടെ കാര്യങ്ങളിൽ അനുകൂലരായിരിക്കട്ടെ.

2. ***പുനഃ പ്രാണഃ പുനരാത്മാ ന ഐതു പുനശ്ചക്ഷുഃ***
***പുനരസുർന ഏതു,***
***വൈശ്വാനരോ നോ അദബ്ധസ്തനൂപാ അന്തസ്തിഷ്ടതി***
***ദുരിതാനിവിശ്വാ.***

വായിലും നാവിലും കൂടി കടന്നുപോകുന്ന പ്രാണരൂപമാകുന്ന ജീവൻ നമുക്ക് വീണ്ടും പ്രാപ്തമാകട്ടെ. എല്ലാ മനുഷ്യരുടേയും ഹിതകാരിയായ അഗ്നി നമ്മുടെ പാപങ്ങളെ അകറ്റി നമ്മുടെ ശരീരങ്ങളിൽ വസിച്ചുകൊണ്ട് നമ്മെ രക്ഷിക്കട്ടെ.

3. ***സം വർചസാ പയസാ സം തനൂഭിരഗന്മഹി മനസാ സ ശിവേന,***
***ത്വഷ്ടാ നോ അത്ര വരീയഃ കൃണോത്വനു നോ മാർഷ്ടു***
***തന്വോയദ് വിരിഷ്ടം.***

നാം സുന്ദരമായ അന്തഃകരണത്താൽ യുക്തരാകട്ടെ. ശരീരം, കാല്, കൈയ്യ് മുതലായ എല്ലാ അവയവങ്ങളാലും യുക്തമാകട്ടെ. വിശ്വകർമ്മാവ് നമ്മുടെ ദേഹത്തിന്റെ രോഗപീഡിതങ്ങളായ അംഗങ്ങളെ രോഗരഹിതങ്ങളാക്കി ശരീരത്തെ പുഷ്ടിപ്പെടുത്തട്ടെ.

**സൂക്തം അൻപത്തിനാല്**

(ഋഷി-ബ്രഹ്മാവ്. ദേവത-അഗ്നീഷോമന്മാർ. ഛന്ദസ്-അനുഷ്ടുപ്.)

1. ***ഇദം തദ് യുജ ഉത്തരമിന്ദ്രം ശുംഭാഭ്യഷ്ടയേ,***
***അസ്യ ക്ഷത്ര ശ്രിയം മഹീം വൃഷ്ടരിവ വർധയാ തൃണം.***

ആഭിചാരദോഷത്തെ ശമിപ്പിക്കുന്ന ശ്രേഷ്ഠകർമ്മത്തെ ഇച്ഛരിതഫലങ്ങൾക്കുവേണ്ടി ഞാൻ അനുഷ്ഠിക്കുന്നു. ഞാൻ ഇന്ദ്രനെ പ്രസന്നനാക്കുന്നു. എപ്രകാരം വൃഷ്ടിയാൽ ധനധാന്യാദികൾ അഭിവൃദ്ധിപ്പെടുന്നുവോ അപ്രകാരം തന്നെ ഹേ ഇന്ദ്രാ! ആഭിചാരകർമ്മത്താൽ പിഡിപ്പിക്കപ്പെടുന്ന പുരുഷനെ നീ ധനപുത്രപൗത്രാദികളാൽ അഭിവൃദ്ധിപ്പെടുത്തൂ.

2. ***അസ്മൈ ക്ഷത്രമഗ്നീഷോമാവസ്മൈ ധാരയതം രയിം,***
***ഇമ രാഷ്ട്രസ്യാഭീവർഗേ കൃണതം യുജ ഉത്തരം.***

ഹേ അഗ്നീ! ഹേ സോമാ! ഈ യജമാനനിൽ ശക്തിയെ സ്ഥാപിച്ച് ധനത്തെ പ്രധാനം ചെയ്യൂ. ഈ യജമാനന് ഫലം പ്രാപ്തമാകട്ടെ. അതിനായി ഞാൻ ഈ ശ്രേഷ്ഠകർമ്മം ചെയ്യുന്നു.

3. ***സമന്ധുശ്ചാസബന്ധുശ്ച യോ അസ്മാം അഭിദാസതി,***
***സർവേ തം രന്ധയാസി മേ യജമാനായ സുന്വതേ.***

ഹേ ഇന്ദ്രാ! സ്വന്തം ഗോത്രത്തിലുള്ളവനോ അന്യഗോത്രത്തിലുള്ളവനോ ആയ യാതൊരു ശത്രു ഞങ്ങളെ ഹിംസിക്കുന്നതിനിച്ഛരിക്കുന്നുവോ അവരെ

സോമരസനിർമ്മാണകനായ എൻെറ യജമാമനൻെറ അധീനതയിൽ ആക്കി ത്തീർക്കണേ.

**സൂക്തം അൻപത്തിയഞ്ച്**

(ഋഷി-ബ്രഹ്മാവ്. ദേവത-വിശ്വേദേവന്മാർ. രുദ്രൻ ഛന്ദസ്-ജഗതി, ത്രിഷ്ടുപ്.)

1. ***യേ പന്ഥാനോ ബഹവോ ദേവയാനാ അന്തരാ ദ്യാവാപൃഥിവീ സംചരന്തീ,***
***തേഷാമജ്യാനിം യതമോ വഹാതി തസ്മൈ മാ ദേവാഃപരി ധത്തഹ സർവേ.***
യാതൊരു മാർഗ്ഗങ്ങളിൽകൂടി ദേവതകൾ പോകുന്നുവോ ആ വിഭിന്ന ലോകങ്ങളെ പ്രാപിക്കുന്നതിനുള്ള ഉപായങ്ങൾ ഭൂമിയുടെ മധ്യത്തിൽ നില്ക്കുന്നു. അവയിൽ യാതൊന്ന് വൃദ്ധിയെ നൽകുന്ന മാർഗ്ഗമായിരിക്കുന്നുവോ അതിനെ ഹേ ദേവതകളേ! ഈ ദേശത്തിൽ എനിക്കു പ്രാപ്തമാക്കണേ.
2. ***ഗ്രീഷ്മോ ഹേമന്തഃ ശിശിരോ വസന്തഃ ശരത് വർഷാ സ്വിതേ നോദധാത, ആ നോ ഗോഷു ഭജതാ പ്രജായാം നിവാത ഈദ് വഃ ശരണേസ്യാമ.***
ഗ്രീഷ്മാദികളായ ആറ് ഋതുക്കളുടെ അധിഷ്ഠാനദേവത നമ്മേ സുസാധ്യങ്ങളായ ധനങ്ങളിൽ പ്രതിഷ്ഠിക്കട്ടെ. ഹേ ഋതുക്കളേ! ഞങ്ങളെ ഗോക്കൾ പുത്രപൗത്രന്മാർ മുതലായവയാൽ സമ്പന്നമാക്കൂ. ഞങ്ങൾ സ്വന്തം ഭവനങ്ങളിലെന്നപോലെ നിങ്ങളുടെ ആശ്രയത്തിൽ വസിക്കട്ടെ.
3. ***ഇദാവത്സരായ പരിവത്സരായ സംവത്സരായ കൃണുതാ ബൃഹന്നമഃ, തേഷാം വയം സുമതൗ യജ്ഞിയാനാമപി ഭദ്ര സോമനസേ സ്യാമ.***
ഹേ മനുഷ്യരേ! ഏകവത്സരം, പരിവത്സരം, സംവത്സരം ഇവയെ നമസ്കാരത്താൽ പ്രസന്നരാക്കുവിൻ. ഈ യജ്ഞത്തിന്നനുരൂപമായ കുപാവൃദ്ധിയും അതിൽനിന്നും ഉത്ഭൂതമാകുന്ന ശ്രേഷ്ഠങ്ങളായ ഫലങ്ങളും നമുക്ക് പ്രാപ്തമാകട്ടെ.

**സൂക്തം അൻപത്തിയാറ്**

(ഋഷി-ശന്താതി. ദേവത-വിശ്വേദേവന്മാർ, രുദ്രൻ ഛന്ദസ്-പംക്തി, അനുഷ്ടുപ്.)

1. ***മാ നോ ദേവാ അഹിർവധീത് സതോകാൻത്സഹപൂരുഷാൻ, സംയതം ന വിഷ്പരദ് വ്യാത്തം ന സം യമന്നമോ ദേവജനേഭ്യഃ.***
ഹേ വിഷശമനകർത്താക്കളായ ദേവഗണങ്ങളേ! സർപ്പം ഞങ്ങളേയും ഞങ്ങളുടെ പുത്രപൗത്രാദികളേയും ഭൃത്യന്മാരേയും ഹിംസിക്കാതിരിക്കട്ടെ. സർപ്പത്തിൻെറ മുഖം ദംശനാർത്ഥം തുറക്കാതിരിക്കട്ടെ. തുറക്കുകയാണെങ്കിൽ മന്ത്രശക്തിയാൽ പൂർവ്വസ്ഥിതിയിലായിത്തിരട്ടെ. സർപ്പാദികളുടെ വിഷശമനകർത്താക്കളായ ദേവതകളെ ഞാൻ നമസ്ക്കരിക്കുന്നു.
2. ***നമോഽസ്ത്വസിതായ നമസ്തരിശ്ചിരാജയേ, സ്വജായ ബഭ്രവേ നമോ നമോ ദേവജനേഭ്യഃ.***
അമിതശക്തിശാലികളും കൃഷ്ണവർണ്ണത്തോടുകൂടിയവയും അസിതവും ചാരനിറത്തോടുകൂടിയവയും സ്വജനമക്കളുമായ സർപ്പങ്ങളേയും അവയെ നിയന്ത്രിച്ചുനിർത്തുന്ന ദേവഗണങ്ങളേയും ഞാൻ നമസ്കരിക്കുന്നു.
3. ***സം തേ ഹന്മി ദതാ ദതഃ സമു തേ ഹന്വാ ഹനൂ. സം തേ ജിഹ്വയാ ജിഹ്വാം സമ്വാസ്നാഹ ആസ്യം.***
ഹേ സർപ്പമേ! നിൻെറ മുകളിലും അടിയിലുമുള്ള ദന്തനിരകളെ ചേർത്തുകൊണ്ട് താടിയുടെ രണ്ടുഭാഗങ്ങളേയും കൂട്ടി തുന്നിപ്പിടിപ്പിക്കുന്നു.

നിൻെറ നാക്കുകൾ തമ്മിൽ ചേർത്ത് അധരങ്ങളോടു ബന്ധിക്കുന്നു. അനേകം സർപ്പങ്ങളുടെ ഫണങ്ങളെ ഒന്നായിച്ചേർത്തു ബന്ധിക്കുന്നു.

**സൂക്തം അൻപത്തിയേഴ്**

(ഋഷി-ശന്താതി. ദേവത-രുദ്രൻ(ഭേഷജം). ഛന്ദസ്-അനുഷ്ടുപ്, ബൃഹതി.)

1. ***ഇദമിദ് വാ ഉ ഭേഷജമിദം രുദ്രസ്യ ഭേഷജം,***
***യേനേഷുമേകതേജനാം ശതശല്യാമബ്രവത്.***

ഈ രോഗത്തെ മാറ്റുന്നതിനുള്ള ഔഷധത്തെ ഞാൻ പ്രയോഗിക്കും. രുദ്രൻെറ ഈ ഔഷധം അന്ത്യകാലത്തിൽ എല്ലാവരേയും കരയിക്കുന്നു. ഇതിനെ ശിവൻ പ്രയോഗിച്ചിരിക്കുന്നു.

2. ***ജാലാഷേണാഭി ഷഞ്ചത ജാലാഷേണോപ സിഞ്ചത,***
***ജലാഷമുഗ്രം ഭേഷജം തേന നോ മൃഡ ജീവസേ.***

ഹേ പരിചാരകന്മാരേ! നിങ്ങൾ ഗോമൂത്രത്തിൻെറ പതകൊണ്ട് മുറിവിനെ കഴുകൂ. ഇത് രോഗത്തെ അകറ്റുന്നതിൽ സർവ്വശ്രേഷ്ഠമാകുന്നു. ഹേ രുദ്രാ! ഈ ഔഷധത്താൽ ഞങ്ങളെ സുഖപ്പെടുത്തണേ.

3. ***ശം ച നോ മയശ്ച നോ മാ ച നഃ കിം ചനാമമത്,***
***ക്ഷമാ രപോ വിശ്വം നോ അസ്തു ഭേഷജം സർവ നോ അസ്തു ഭേഷജം.***

ഹേ ദേവാ ഞങ്ങൾക്ക് സൗഖ്യമുണ്ടാകണേ. ഞങ്ങളുടെ മൃഗങ്ങളും മനുഷ്യരും രോഗശസ്തരാകാതിരിക്കണേ. പാപങ്ങളുടെ നാശം സംഭവിക്കട്ടെ. ലോകം മുഴുവനും അതിലെ ശ്രേഷ്ഠകർമ്മങ്ങളും ഞങ്ങളെ സംബന്ധിച്ചിടത്തോളം ഔഷധിക്കു തുല്യമായിരിക്കട്ടെ.

**സൂക്തം അൻപത്തിയെട്ട്**

(ഋഷി-അഥർവ്വൻ. ദേവത-ഇന്ദ്രാദികൾ. ഛന്ദസ്-ജഗതി, പംക്തി, അനുഷ്ടുപ്.)

1. ***യശംസം മേന്ദ്രോ മഘവാൻ കൃണോതു യശംസം ദ്യാവാപൃഥിവീ ഉഭേ ഇമേ,***
***യശംസം മാ ദേവഃ സവിതാ കൃണോതു പ്രിയോ ദാതു ദക്ഷിണായാ ഇഹ സ്യാം.***

ദ്യോവ്, പൃഥ്വി, ഇന്ദ്രൻ, സൂര്യൻ ഇവർ എന്നെ യശസ്വിയാക്കട്ടെ. ഞാൻ യശസ്വിയായിട്ട് ദക്ഷിണ സ്വീകരിക്കുന്നവർക്ക് പ്രിയനായിത്തീരും.

2. ***യഥേന്ദ്രോ ദ്യാവാപൃഥിവ്യോർയശസ്വാൻ യഥാപ ഔഷധീയു യശസ്വതീഃ,***
***ഏവാ വിശ്വേഷു ദേവേഷു വയം സർവേഷു യശസഃ സ്യാമ.***

ഇന്ദ്രൻ ആകാശത്തിൻെറയും ഭൂമിയുടേയും മധ്യത്തിൽ വൃഷ്ടി മുതലായ കർമ്മങ്ങളാൽ ശ്രേഷ്ഠനായിരിക്കുന്നതുപോലെ ഔഷധങ്ങളിൽ ജലം അത്യന്തം ശ്രേഷ്ഠമാകുന്നു. അതുപോലെ ശാന്തിദേവതകളിലും മറ്റു മനുഷ്യരിലും ഞാൻ ശ്രേഷ്ഠനായിത്തീരും.

3. ***യശാ ഇന്ദ്രോ യശാ അഗ്നിർയശാഃ സോമോ അജായത,***
***യശ വിശ്വസ്യ ഭൂതസ്യാഹസ്മി യശസ്തമഃ.***

ഇന്ദ്രൻ, അഗ്നി, സോമൻ ഇവർ യശസ്സ് ആഗ്രഹിക്കുന്നു. ഇവർ യശസ്വികളായിത്തീർന്നതുപോലെതന്നെ ഞാൻ ശക്തിയെ ആഗ്രഹിക്കുന്ന ദേവമനുഷ്യാദി ജീവികളിൽ ഏറ്റവും യശസ്വി ആയിത്തീരും.

**സൂക്തം അമ്പത്തിഒമ്പത്**

(ഋഷി-അഥർവൻ. ദേവത-അരുന്ധതി മുതലായവർ. ഛന്ദസ്-അനുഷ്ടുപ്.)

1. ***അനഡുദ്ഭ്യസ്ത്വം പ്രഥമം ധേനുഭ്യസ്ത്വാരുന്ധതി,***
***അധേനവേ വയസേ ശർമ യച്ഛ ചതുഷ്പദേ.***

ഹേ സഹദേവീ ഔഷധീ, നീ ആദ്യമായി കാളകളേയും ഗോക്കളേയും അഞ്ചുവയസ്സിൽ കുറഞ്ഞ പ്രായമുള്ള ഗോവ്, അശ്വം മുതലായവയേയും സുഖപ്പെടുത്തൂ.

2. ***ശർമ യച്ഛതോ്വാഷധിഃ സഹ ദേവോരരുന്ധതീ,***
***കരത പയസ്വന്തം ഗോഷ്ഠമയക്ഷ്മാം ഉത പൂരുഷാൻ.***

ഹേ സഹദേവീ! ഹേ അരുന്ധതീ! നീ ഞങ്ങളുടെ തൊഴുത്തിനെ ക്ഷീരത്താൽ പൂർണ്ണമാക്കൂ. ഞങ്ങളുടെ പുത്രപൗത്രാദികളേയും രോഗരഹിതരാക്കി ഞങ്ങളെ സൗഖ്യമുള്ളവരാക്കൂ.

3. ***വിശ്വരൂപാം സുഭഗാമച്ഛാവദാമി ജീവലാം,***
***സാ നോ രുദ്രസ്യാസ്താം ഹേതിം ദൂരം നയതു ഗോഭ്യഃ.***

ഹേ സഹദേവീ! ഞാൻ എന്റെ ആഗ്രഹഫലങ്ങളെ നിന്നോടു പ്രാർത്ഥിക്കുന്നു. നീ സൗഭാഗ്യയുക്തമായ ജീവിതത്തെ പ്രദാനം ചെയ്യുന്ന അനേകരൂപങ്ങളോടുകൂടിയവളാകുന്നു. ഈ ഔഷധി രുദ്രനാൽ എറിയപ്പെട്ട ആയുധത്തെ ഞങ്ങളുടെ മൃഗങ്ങളിൽനിന്നും വേർപെടുത്തുന്നതായിത്തീരട്ടെ.

## സൂക്തം അറുപത്

(ഋഷി-അഥർവൻ. ദേവത-അര്യമാ. ഛന്ദസ്-അനുഷ്ടുപ്.)

1. ***അയമാ യാത്യര്യമാ പുരസ്താദ് വിഷിതസ്തുപഃ,***
***അസ്യ ഇച്ഛന്നഗ്രുവൈപതിമുത ജായജാനയേ.***

യാതൊരു സൂര്യന്റെ രശ്മികൾ പൂർവ്വദിക്കിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നുവോ ആ സൂര്യൻ സ്ത്രീരഹിതനായ ഈ പുരുഷന് സ്ത്രീയേയും കന്യകയ്ക്ക് പതിയേയും പ്രദാനം ചെയ്യുന്നതിന് ഉദിക്കുന്നു.

2. ***അശ്രമദിയ മര്യമന്നന്യാസാം സമനം യതീ,***
***അങ്ഗോ ന്വര്യമന്നസാ അന്യഃ സമനസ്യായതി.***

പതിവ്രതകളായ സ്ത്രീകൾ യാതൊരു ശാന്തികർമ്മങ്ങളെ ചെയ്തിരുന്നുവോ അവയെ അനുഷ്ഠിച്ചുകൊണ്ട് പതിയെ അഭിലഷിക്കുന്ന ഈ കന്യക പതിയെ ലഭിക്കാത്തതിൽ അത്യന്തം ദുഃഖിതയായിരിക്കുന്നു. ഹേ സൂര്യാ! മറ്റു സ്ത്രീകളും ഇതിനുവേണ്ടി ശാന്തികർമ്മം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്നു.

3 ***ധാതാ ദാധാര പൃഥിവീം ധാതാ ദ്യാമുത സൂര്യം,***
***ധാതാസ്താ അഗ്രവൈ പതിം ദധാതു പ്രതികാമ്യം.***

അഖിലവിശ്വത്തേയും വഹിച്ചുകൊണ്ടിരിക്കുന്ന വിധാതാവ് പൃഥ്വിയെ സൃഷ്ടിച്ച് ദ്യുലോകത്തേയും സവിതാദേവനേയും സൂര്യമണ്ഡലത്തിൽ സ്ഥാപിച്ചിരിക്കുന്നു. സംസാരത്തിന്റെ നിയന്താവായ അദ്ദേഹംതന്നെ ഈ കന്യകയ്ക്ക് പതിയെ പ്രദാനം ചെയ്യട്ടെ.

## സൂക്തം അറുപത്തിഒന്ന്

(ഋഷി-അഥർവൻ. ദേവത-രദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***മഹ്യമാപോ മധുമദേരയന്താം മഹ്യം സൂരോ അഭരജ്ജോതിഷേകം,***
***മഹ്യം ദേവാ ഉത വിശ്വേ തപോജാ മഹ്യം ദേവഃ സവിതാ വ്യചോ ധാത്.***

അഖിലത്തിന്റേയും പ്രേരകനായ സൂര്യൻ എനിക്കുവേണ്ടി സുഖദായിയും തേജോമയവുമായ കിരണങ്ങളെ പ്രകടമാക്കി. ജലവും അതിന്റെ അധിഷ്ഠാനദേവതയും മധുരതരമായ ജലത്തെ എനിക്കായി കൊണ്ടുവരണേ. ബ്രഹ്

മാവിൻെറ തപസ്സിനാൽ പ്രത്യക്ഷമായ ദേവത എനിക്ക് ഇച്ഛിതഫലത്തെ നൽകട്ടെ. സവിതാദേവൻ ഇച്ഛിതഫലപ്രാപകവ്യാപ്തിയെ സ്ഥാപിക്കട്ടെ. എന്തുകൊണ്ടെന്നാൽ അദ്ദേഹം എല്ലാത്തിലും പ്രേരണാശക്തിതെ നൽകുന്ന വനാകുന്നു.

2. ***അഹം വിവേച പൃഥിവീമൃത ദ്യാമഹമൃതും രജനയം സപ്തസാകം, അഹം സത്യമനൃതം യദ് വദാമ്യഹം ദൈവീം പരിവാചം വിശശ്ച.***
ഞാൻ സ്വർഗ്ഗത്തേയും ഭൂമിയേയും വേർതിരിക്കുന്നു. ഞാൻ ആറ് ഋതുക്കളിൽ അധിമാസരൂപമാകുന്ന ഏഴാമത്തെ ഋതുവിനെ ചേർത്തിരിക്കുന്നു. പ്രപഞ്ച ത്തിലെ സത്യാസത്യവാക്യങ്ങളേയും അതുപോലെ ദൈവവാണിയേയും ഞാൻ തന്നെ ഉച്ചരിക്കുന്നു.

3. ***അഹം ജജാന പൃഥിവീമുത ദ്യാമഹമൃതൂം രജനയം സപ്തസിന്ധൂൻ, അഹം സത്യമനൃതം യദ് വദാമി യോ അഗ്നീഷോമാവജൂഷേ സഖായാ.***
പൃഥിവി, സ്വർഗ്ഗം മുതലായ സപ്തനദികളേയും സാഗരങ്ങളേയും ഞാൻ തന്നെ സൃഷ്ടിച്ചിരിക്കുന്നു. ഇപ്രകാരം ഭോക്താവിനേയും അഗ്നീഷോമത്തേയും ഞാൻ പ്രപഞ്ചകർമ്മത്തിൽ സഹായകരൂപത്തോടുകൂടി പ്രാപിച്ചുകഴിഞ്ഞിരി ക്കുന്നു.

## അനുവാകം ഏഴ്

### സൂക്തം അറുപത്തിരണ്ട്

(ഋഷി-അഥർവൻ. ദേവത-വൈശ്വാനരാദികൾ. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***വൈശ്വാനരോ രശ്മിഭിർർനഃ പുനാതു വാതഃ പ്രാണേനേഷിരോ നഭോഭിഃ, ദ്യാവാപൃഥിവീ പയസാ പയസ്വതീ ഋതാവരീ തജ്ഞിയേ നഃ പുനീതാം.***
എല്ലാ ജീവികളിലും പ്രവർത്തിക്കുന്ന അഗ്നി, വൈശ്വാനരസൂര്യൻ, പ്രാണ രൂപമായ ദേഹത്തിൽ ചരിച്ചുകൊണ്ടിരിക്കുന്നതും സദാ അന്തരീക്ഷത്തിൽ ഗമനം ചെയ്യുന്നതുമായ വായുവും യജ്ഞത്തെ പൂർണ്ണമാക്കുന്ന ദ്യോവും പൃഥ്വിയും നമ്മെ പവിത്രീകരിക്കണേ.

2. ***വൈശ്വാനരീം സുനൃതാമാരഭധ്വം യസ്യാ ആശാസ്തന്വോ വീതപൃഷ്ഠാഃ, തയാ ഗൃണന്തഃ സധമാദേഷു വയം സ്യാമ പതയോ രയീണാം.***
ഹേ മനുഷ്യരേ! വൈശ്വാനരാത്മകമായ സത്യസ്തുതിരൂപമായ വാണിയെ ആരംഭിക്കൂ. യാതൊരു വാണിയുടെ ശരീരരൂപത്തിൻെറ മുകൾഭാഗം വിസ്തൃ തമായിരിക്കുന്നുവോ ആ വാണിയാൽ നാം ധനത്തിൻെറ സ്വാമിയാകുന്ന തുനുവേണ്ടി വൈശ്വാനരാഗ്നിയെ സ്തുതിക്കുന്നു.

3. ***വൈശ്വാനരീം വർചസ ആ രഭധ്വം ശുദ്ധാ ഭവന്തഃ ശുചയഃ പാവകാഃ, ഇഹേഡയാ സധമാദ മദന്തോ ജ്യോക് പശ്യേമ സൂര്യമുച്ചരന്തം.***
വേദാദ്ധ്യയനംകൊണ്ടും ബ്രഹ്മചര്യം കൊണ്ടുമുണ്ടാകുന്ന തേജസ്സിനു വേണ്ടി സ്തുതിയുക്തമായ വാണിയെ ആരംഭിക്കൂ. പിന്നീട് വൈശ്വാനാരാ ഗ്നിയുടെ കൃപയാൽ നാം തേജസ്സോടുകൂടിയവരായി മറ്റുള്ളവരേയും പവിത്ര രാക്കുന്നതിൽ സമർത്ഥരാകട്ടെ. അന്നത്താൽ പുഷ്ടരായി ചിരകാലം സൂര്യോ ദയത്തെ ദർശിക്കട്ടെ.

### സൂക്തം അറുപത്തിമൂന്ന്

(ഋഷി-ദ്രുഹ്വണൻ. ദേവത-നിരൃതി. ഛന്ദസ്-ജഗതി, അനുഷ്ടുപ്.)

1. ***യത് തേ ദേവീ നിരൃതിരാബബധ ദാമ ഗ്രീവാസ്വവിമോക്യം യത്,***
***യത് തേ വിഷ്യാമ്യായുഷേ വർചസേ ബലായാദോമദമന്നമദ്ധി പ്രസൂതഃ.***
ഹേ പുരുഷാ! അനിഷ്ടകാരിയായ നിരൃതിദേവൻ നിൻെറ അവയവങ്ങളിലും കണ്ഠത്തിലെ നാഡികളിലും വിട്ടുമാറാത്ത പാപരൂപമാകുന്ന നീർക്കെട്ടിനാൽ ബന്ധിച്ചിരിക്കുന്നു. ഞാൻ നിന്നെ ചിരകാലം ജീവിക്കുന്നതിനുവേണ്ടി ആ പാപനാശത്തെ അറുത്തുകളയുന്നു. നീ അതിൽനിന്നും മോചിതനായി ഞങ്ങളുടെ പ്രേരണയാൽ ഈ അന്നത്തെ ഭക്ഷിക്കൂ.
2. ***നമോഽസ്തുതേ നിരൃതേ തിഗ്മതേജോഽയസ്മയാൻ വി ചൃതാ ബധപാശാൻ,***
***യമോ മഹ്യം പുനരിത് ത്വാം ദദാതി തസ്മൈ യമായ നമോ അസ്തു മൃത്യവേ.***
ഹേ നിരൃതീ! നീ ഞങ്ങളുടെ നമസ്കാരത്താൽ പ്രസന്നനായി ഈ ലോഹബന്ധനത്തെ തുറക്കൂ. ഹേ സാധകാ! ആ പാപബന്ധനങ്ങളിൽനിന്നും മുക്തനായതിനുമേൽ യമൻ നിന്നെ വീണ്ടും തന്നിരിക്കുന്നു. ആ യമനെ നമസ്കരിക്കുന്നു.
3. ***അയസ്മയേ ദ്രുപദേ ബേധിഷ ഇഹാഭിഹിതോ മൃത്യുഭിര്യേ സഹസ്രം,***
***യമേന ത്വം പിതൃഭിഃ സംവിദാന ഉത്തമം നാകമധി രോഹയേമം.***
ഹേ നിരൃതീ ! നീ ലോഹബന്ധനങ്ങളാൽ ബന്ധിക്കുന്നതിനു പാദങ്ങളിൽ വിലങ്ങുകൾ ഇടുമ്പോൾ ജ്വരാദികളായ വ്യാധികൾ അവനെ ബന്ധിക്കുന്നു. നീ സ്വന്തം അധിഷ്ഠാതാവായ യജമാനൻേറയും പിതൃക്കളുടേയും അനുമതിയോടുകൂടി ഇവനെ ദുഃഖരഹിതമായ സ്വർഗ്ഗത്തെ പ്രാപിപ്പിക്കൂ.
4. ***സംസിമിദ് യുവസേ വൃഷന്നഗ്നേ വിശ്വാന്യര്യ ആ,***
***ഇഡസ്പദേ സമിധ്യസേ സ നോ വസൂന്യാ ഭര.***
ഹേ കാമ്യവർഷകനായ അഗ്നീ! നീ എല്ലാ ധനങ്ങളേയും പ്രാപിപ്പിക്കുന്നവനാകുന്നു. അതിനാൽ ഞങ്ങൾക്ക് ധനത്തെ നൽകൂ. നീ വേദിയിൽ പ്രകാശിക്കണേ.

### സൂക്തം അറുപത്തിനാല്

(ഋഷി-അഥർവൻ. ദേവത-സാംമനസ്യം. ഛന്ദസ്-അനുഷ്ടുപ്, ത്രിഷ്ടുപ്.)

1. ***ദേവാ ഭാഗം യഥാ പൂർവേ സംജാനാനാ ഉപാസതേ.***
***സം ജാനീധ്വം സം പൃച്യധ്വം സം ബോ മനാസി ജാനതാം.***
ഹേ സമാനമനസ്സോടുകൂടിയവരേ! നിങ്ങളുടെ ജ്ഞാനവും ഒന്നുപോലുള്ളതായിരിക്കട്ടെ. പിന്നീട് ഒരേ കാര്യത്തിൽ വ്യാപൃതരാകുവിൻ. നിങ്ങളുടെ അന്ത:കരണം ഒരേ അർത്ഥത്തെ ഗ്രഹിക്കുന്നതാകട്ടെ. എപ്രകാരം ഇന്ദ്രാദി ദേവതകൾ ഒരേ കാര്യജ്ഞാനത്തോടുകൂടി ഹവ്യാദികളെ സ്വീകരിക്കുന്നുവോ അപ്രകാരം നിങ്ങളും ഇച്ഛിതഫലപ്രാപ്തിക്കുവേണ്ടി പരസ്പരമുള്ള വിദ്വേഷത്തെ ത്യജിക്കുവിൻ.
2. ***സമാനോ മന്ത്രഃ സമിതിഃ സമാനീ സമാനം വ്രതം സഹ ചിത്തമേഷാം.***
***സമാനേന വോ ഹവിഷാ ജുഹോമി സമാനം ചേതോ അഭിസം ബിശധ്വം.***
ഈ പുരുഷന്മാരുടെ കാര്യാകാര്യസംബന്ധിയായ ജ്ഞാനം സമാനമായിരിക്കട്ടെ. ഇവരുടെ അന്ത:കരണവും സമാനമായിരിക്കട്ടെ. ശ്രേഷ്ഠഫലങ്ങളെ പ്രാപിക്കുന്നതിനുവേണ്ടി ഞാൻ ഏകീകരിക്കുന്ന ഘൃതാദികളായ ഹവിസ്സുകളെ അർപ്പണം ചെയ്യുന്നു. നിങ്ങൾ ഏകചിത്തത്വത്തെ പ്രാപിക്കുന്നവരാകുവിൻ.
3. ***സമാനീ വാ ആകൂതിഃ സമാനാ ഹൃദയാനി വഃ,***
***സമാനസ്തു വോ മനോയഥാ വഃ സുസഹാസതി.***

ഹേ തുല്യതയെ ആഗ്രഹിക്കുന്നവരേ! നിങ്ങളുടെ അന്ത:കരണങ്ങളും സങ്കല്പങ്ങളും ഒന്നുപോലുള്ളതായിരിക്കട്ടെ. നിങ്ങളുടെ മനസ്സ് ഒരേ രൂപത്തിലുള്ളതായിരിക്കട്ടെ. തന്മൂലം എല്ലാകാര്യങ്ങളും സുന്ദരമായ രീതിയിൽ ആയിരിക്കട്ടെ. അതിനുവേണ്ടി ഞാൻ ഈ സമാനാത്മകകർമ്മത്തെ ചെയ്തുകൊണ്ടിരിക്കുന്നു.

**സൂക്തം അറുപത്തിയഞ്ച്**

(ഋഷി-അഥർവൻ. ദേവത-പരാശരൻ. ഇന്ദ്രൻ. ഛന്ദസ്-പംക്തി, അനുഷ്ടുപ്.)

1. ***അവ മന്യുരവായതാവ ബാഹൂ മനോയുജാ,***
***പരാശര ത്വം തേഷാം പരാഞ്ചം ശുഷ്മമർദയാധാ നോ രയിമാ കൃധി.***
ശത്രുക്കളുടെ ക്രോധം ശാന്തമാകട്ടെ. അവരുടെ ആയുധങ്ങൾ ഫലരഹിതങ്ങളാകട്ടെ. ശത്രുവിന്റെ ഭുജങ്ങൾ ശസ്ത്രാസ്ത്രങ്ങളെ വഹിക്കുന്നതിൽ സമർത്ഥമല്ലാതാകട്ടെ. ഹേ ഇന്ദ്രാ! നീ തിരിച്ചുവന്ന് ശത്രുക്കളെ കൊല്ലുന്നവനാകണേ. ഈ ശത്രുവിനെ തോൽപ്പിക്കുകയും അവന്റെ ധനത്തെ ഞങ്ങൾക്കു നൽകുകയും ചെയ്യണേ.
2. ***നിർഹസ്തേഭ്യോ നൈർഹസ്തം യം ദേവാഃ ശരുമസ്യഥ,***
***വൃശ്ചാമി ശത്രൂണാം ബാഹുനനേന ഹവിഷാഹം.***
ഹേ ദേവഗണങ്ങളേ! നിങ്ങൾ ശത്രുക്കളുടെ ഭുജബലത്തെ ക്ഷീണിപ്പിക്കുന്നിനായി എതൊരു ബാണത്തെ പ്രയോഗിക്കുന്നുവോ ആ ബാണരൂപിയായ ദേവത നിമിത്തം നൽകപ്പെടുന്ന ഹവിസ്സിനാൽ ശത്രുവിൻെ ഭുജങ്ങളെ ഞാൻ മുറിക്കുന്നു.
3. ***ഇന്ദ്രശ്ചകാര പ്രഥമം നൈർഹസ്തമസുരേഭ്യഃ,***
***ജയന്തു സത്വാനോ മമ സ്ഥിരേണന്ദ്രേണ മേദിനാ.***
ദേവന്മാരുടെ സ്വാമിയായ ഇന്ദ്രൻ തന്റെ ഭുജബലത്താൽ പണ്ട് രാക്ഷസന്മാരെ നിർവ്വീര്യരാക്കിയിരുന്നു. അങ്ങനെയുള്ള ഇന്ദ്രന്റെ അനുഗ്രഹത്താൽ എന്റെ യോദ്ധാക്കൾ ശത്രുക്കളുടെമേൽ വിജയം പ്രാപിക്കട്ടെ.

**സൂക്തം അറുപത്തിയാറ്**

(ഋഷി-അഥർവൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്, അനുഷ്ടുപ്.)

1. ***നിർഹസ്തഃ ശത്രൂരഭിദാസന്നസ്തു യേ സേനാഭിര്യുധമായന്ത്യസ്മാൻ,***
***സമർപ്പയേന്ദ്ര മഹതാ വധേന ദ്രാത്വേഷാമഘഹാരോ വിവിദ്ധഃ.***
ഞങ്ങളെ കഷ്ടപ്പെടുത്തുന്ന ശത്രുക്കളുടെ കരങ്ങൾ ശക്തിഹീനങ്ങളാകട്ടെ. ശത്രുക്കൾ ഹിംസാത്മകങ്ങളായ ദുഃഖത്തേയും കുത്സിതഗതിയേയും പ്രാപിക്കട്ടെ. ഹേ ഇന്ദ്രാ! യാതൊരു ശത്രുസേനാസഹിതം ഞങ്ങളെ ആക്രമിക്കുന്നുവോ അവനെ വജ്രായുധത്താൽ സംഹരിക്കണേ.
2. ***ആതന്വാനാ ആയച്ഛന്തോ f സ്യന്തോ യേ ച ധാവഥ,***
***നിർഹസ്താഃ ശത്രവഃ സ്ഥനേന്ദ്രോ വോ f ദ്യ പരാശരീത്.***
ഹേ ശത്രുക്കളേ! വില്ലുകുലച്ചു ബാണത്തെ പ്രയോഗിക്കുന്ന നിങ്ങളെ ഇന്ദ്രൻ ഇപ്പോൾത്തന്നെ നശിപ്പിക്കട്ടെ.
3. ***നിർഹസ്താഃ സന്തു ശത്രവേ f ങ്ഗൈഷാം മ്ലാപയാമസി,***
***അഥൈഷാമിന്ദ്ര വേദാംസി ശതശോ വിഭജാമഹൈ.***
ഞങ്ങളുടെ ശത്രുക്കളുടെ ഭുജബലം നഷ്ടമാകട്ടെ. അവരുടെ എല്ലാ അംഗങ്ങളും ശിഥിലമാകട്ടെ. ഹേ ഇന്ദ്രാ! നിന്റെ കൃപയാൽ ഇവരുടെ സമ്പത്തിനെ ഞങ്ങൾ വീതിച്ചെടുക്കാറാകട്ടെ.

## സൂക്തം അറുപത്തിയേഴ്

(ഋഷി-അഥർവൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്- അനുഷ്ടുപ്.)

1. ***പരിവർത്മാനി സർവത ഇന്ദ്രഃ പൂഷാ ച സസ്രതുഃ,***
***മുഹ്യന്ത്വദ്യാം സേനാ ആമിത്രാണാം പരസ്തരാം.***

ഹേ ഇന്ദ്രാ! പൂഷാവേ! ഈ ശത്രുക്കളുടെ മാർഗ്ഗങ്ങൾ തടയുവിൻ. ശത്രു സൈന്യങ്ങൾ അത്യന്തമായ മോഹത്തിൽ നിപതിച്ച് കാര്യങ്ങളെ നിർണ്ണയിക്കുന്നതിൽ അസമർത്ഥരായി ഭവിക്കട്ടെ.

2. ***മൂഢാ അമിത്രാശ്ചരതാശീർഷാണഇവാഹയഃ,***
***തേഷാം വോ അഗ്നിമൂഢാനാമിന്ദ്രോ ഹന്തു വരംവരം.***

ഹേ ശത്രുക്കളേ! ഫണം മുറിക്കപ്പെട്ട സർപ്പത്തിന് ദംശിക്കുവാൻ സാധ്യമാകാത്തതുപോലെ നിങ്ങൾ ജ്ഞാനശൂന്യരായി രണക്ഷേത്രത്തിൽ വ്യർത്ഥമായി ചുറ്റിത്തിരിയുവിൻ. ഞങ്ങളുടെ ആഹുതികളാൽ പ്രസന്നനായി ഇന്ദ്രൻ നിങ്ങളുടെ പ്രധാന വീരന്മാരെ നശിപ്പിക്കട്ടെ.

3. ***ഐഷു നഹ്യ വൃഷാജിനം ഹരിണസ്യാ ഭിയം കൃധി,***
***പരാങ്മിത്ര ഏഷത്വർവാചീ ഗൗരുപേഷതു.***

ഹേ അഭീഷ്ടദായകനായ ഇന്ദ്രാ! ചന്ദ്രകാന്തരത്നത്തെ പൊതിയുന്ന മൃദുലചർമ്മത്തെ ഞങ്ങളുടെ വസ്ത്രങ്ങളുമായി ബന്ധിക്കൂ. ശത്രുക്കളിൽ ഭയത്തെ ഉണ്ടാക്കൂ. തന്മൂലം അവർ പരാജയപ്പെട്ട് പലായനം ചെയ്യുകയും അവരുടെ ഗോക്കൾ മുതലായ സമ്പത്തുകൾ ഞങ്ങൾക്ക് ലഭ്യമാകുകയും ചെയ്യട്ടെ.

## സൂക്തം അറുപത്തിയെട്ട്

(ഋഷി-അഥർവൻ. ദേവത-സവിതാവ് മുതലായർ. ഛന്ദസ്- അനുഷ്ടുപ്, ത്രിഷ്ടുപ്.)

1. ***ആയമഗൻത്സവിതാ ക്ഷുരോണോഷ്ണേന വായ ഉദകേനേഹി,***
***ആദിത്യാ രുദ്രാ വസവ ഉന്ദന്തു സചേതസഃ സോമസ്യ രാജ്ഞോ വപത പ്രചേതസഃ.***

സർവ്വപ്രേരകനായ സവിതൃദേവൻ ക്ഷൗരക്കത്തിയുമായി മുണ്ഡനം ചെയ്യുന്നതിനു വന്നിരിക്കുന്നു. ഹേ വായൂ! നിങ്ങളും ഈ ബാലൻെറ ശിരസ്സിനെ നനയ്ക്കുന്നതിന് ഉഷ്ണജലത്തോടുകൂടി ആഗമിക്കൂ. പതിനൊന്ന് രുദ്രന്മാരും പന്ത്രണ്ട് ആദിത്യന്മാരും അഷ്ടവസുക്കളും സമാനജ്ഞാനസഹിതം ജലത്താൽ ഇവൻെറ ശിരസ്സിനെ നനയ്ക്കട്ടെ. ഹേ മനുഷ്യരേ! വരുണനോടും സോമനോടും ബന്ധിതമായി ക്ഷൗരക്കത്തിയാൽ ഇവൻെറ നനഞ്ഞ മുടിയെ മുറിച്ചുകളയൂ.

2. ***അദിതിഃ ശ്മശ്രു വപത്വാപ ഉന്ദന്തു വർചസാ,***
***ചികിത്സതു പ്രജാപതിർദീർഘായുത്വായ ചക്ഷസേ.***

അദിതി ഇവൻെറ താടിയും മീശയും വേർപെടുത്തട്ടെ. ജലം ഇവൻെറ മുടിയെ നനയ്ക്കട്ടെ. പ്രജാപതിയായ സ്രഷ്ടാവ് ഇവനെ ചികിത്സിക്കട്ടെ. തന്മുലം ഇവന് കാഴ്ചശക്തിയും ദീർഘായുസ്സും ലഭ്യമാകട്ടെ.

3. ***യേനാ വപത് സവിതാ ക്ഷുരേണ സോമസ്യ രാജ്ഞോ വരുണസ്യ വിദ്വാൻ,***
***തേന ബ്രഹ്മാണോ വപദേദമസ്യ ഗോമാനശ്വാനയമസ്തു പ്രജാവാൻ.***

സോമനോടും വരുണനോടും ബന്ധമുള്ള യാതൊരു കത്തിയാൽ സവിതൃ

ദേവൻ മുണ്ഡനം ചെയ്തിരിക്കുന്നുവോ ഹേ വിപ്രന്മാരേ! അപ്രകാരം ക്ഷൗരക്കത്തിയാൽ ഇവൻെറ താടിയും മീശയും മുണ്ഡനം ചെയ്യൂ. ഈ പുരുഷൻ ഈ സംസ്കാരം വഴിയായി ഗോക്കൾ, അശ്വം, പുത്രപൗത്രന്മാർ മുതലായവയാൽ യുക്തനായിത്തീരട്ടെ.

### സൂക്തം അറുപത്തിയൊൻപത്

(ഋഷി-അഥർവൻ. ദേവത-ബൃഹസ്പതി, അശ്വനികൾ. ഛന്ദസ്-അനുഷ്ടുപ്.)

1. ***ഗിരാവരഗരാടേഷു ഹിരണ്യേ ഗോഷു യദ് യശാഃ,***
***സുരായാം സിഞ്ചമാനായാം കോലാലേ മധു തന്മയി.***

രഥത്തിലിരുന്ന് ശത്രുക്കളെ നേരിടുന്ന സാരഥിക്ക് ജയഘോഷങ്ങളാൽ യാതൊരു കീർത്തിയെ ലഭിക്കുന്നുവോ ഹിമവാൻ മുതലായ പർവ്വതങ്ങൾക്ക് യാതൊരു യശസ്സ് ഉണ്ടായിരിക്കുന്നുവോ സ്വർണ്ണത്തിൽ, ഗോക്കളുടെ ക്ഷീരത്തിൽ യാതൊരു യശസ്സ് നിലനിൽക്കുന്നുവോ ആ യശസ്സ് എനിക്ക് ലഭ്യമാകട്ടെ. വർഷിക്കപ്പെടുന്ന മേഘധാരയിലും അന്നത്തിലും മധുരരസത്തിലും യാതൊരു യശസ്സ് അടങ്ങിയിരിക്കുന്നുവോ ആ യശസ്സിൽ ഞാൻ സ്ഥിതി ചെയ്യും.

2. ***അശ്വിനാ സാരഘേണ മാ മധുനാങ്ക്തം ശുഭസ്പതീ,***
***യഥാ ഭർഗസ്വതീം വാചമാവദാനി ജനാം അനു.***

ഹേ അശ്വിനീകുമാരന്മാരേ! നിങ്ങൾ എന്നെ തേനീച്ചകളാൽ സംഭരിക്കപ്പെട്ട മധുവിനാൽ സമ്പന്നനാക്കൂ. തന്മൂലം എൻെറ വാണി മധുരതരവും ദീപ്തിമത്തുമായി ഭവിക്കട്ടെ.

3. ***മയി വർചോം അഥോ യശോ ƒ ഥോ യജ്ഞസ്യ യത്പയഃ,***
***തന്മയി പ്രജാപതിർദിവി ദ്യാമിവ ദൃംഹതു.***

അന്നത്തിൻേറയും യജ്ഞത്തിൻേറയും ഫലരൂപങ്ങളായ ക്ഷീരാദികളിൽ യാതൊരു യശസ്സ് ഉണ്ടായിരിക്കുന്നുവോ യാതൊരു തേജസ്സ് എന്നിൽ ഉണ്ടായിരിക്കുന്നുവോ അതിനെ പ്രജാപതി, അന്തരീക്ഷത്തിൽ ജ്യോതിർ മണ്ഡലത്തെ ദൃഢപ്പെടുത്തുന്നതുപോലെ, എന്നിൽ ദൃഢീഭവിപ്പിക്കട്ടെ.

### സൂക്തം എഴുപത്

(ഋഷി-കാങ്കായനൻ. ദേവത-അഘ്ന്യാ. ഛന്ദസ്-ജഗതി.)

1. ***യഥാം മാംസം യഥാ സുരാ യഥാക്ഷാ അധിദേവനേ,***
***യഥാ പുംസോ വൃഷണ്യത സ്ത്രിയാം നിഹന്യതേ മനഃ,***
***ഏവാ തേ അഘ്ന്യേ മനോ ƒ ധി വത്സേ നി ഹന്യതാം.***

മദ്യപന് മദ്യം എങ്ങളെ പ്രിയപ്പെട്ടതായിരിക്കുന്നുവോ മാംസം ഭക്ഷിക്കുന്നവന് മാംസം എങ്ങനെ പ്രിയകരമായിരിക്കുന്നുവോ ചൂതുകളിക്കുന്നവന് അതിൻെറ കരുക്കൾ എപ്രകാരം പ്രിയംകരമായിരിക്കുന്നുവോ വീര്യവർഷണത്തിൽ ഇച്ഛയോടുകൂടിയ പുരുഷൻ എങ്ങനെ സ്ത്രീയെ പ്രിയങ്കരിയായിരിക്കരുതുന്നുവോ അതുപോലെതന്നെ അവധ്യയായ ഹേ ഗോവേ! നിനക്ക് സ്വന്തം കുട്ടി പ്രിയപ്പെട്ടവനാകട്ടെ.

2. ***യഥാ ഹസ്തീ ഹസ്തിന്യാഃ പദേന പദമുദ്യുജേ,***
***യഥാ പുംസോ വൃഷണ്യത സ്ത്രിയാം നിഹന്യതേ മനഃ,***
***ഏവാ തേ അഘ്ന്യേ മനോ ƒ ധി വത്സേ നി ഹന്യതാം***

എപ്രകാരം പിടിയാനയുടെ കാലടികളോടു തൻെറ പാദങ്ങളെ ചേർത്തു നടക്കുന്നതിൽ കൊമ്പൻ പ്രസന്നനാകുന്നുവോ എപ്രകാരം സന്താനദാതാവായ

പുരുഷൻ സ്ത്രീയാൽ പ്രസന്നനായിരിക്കുന്നുവോ അതുപോലെതന്നെ ഹേ അവ ധ്യയായ ഗോവേ! നീ സ്വന്തം കുട്ടിയാൽ പ്രസന്നയായിരിക്കൂ.

3. ***യഥാ പ്രധിര്യതോ പധിർയഥാ നഭ്യം പ്രധാവധി,***
***യഥാ പുംസോ വൃഷണ്യത സ്ത്രിയാം നിഹന്യതേ മനഃ,***
***ഏവാ തേ അഘ്ന്യേ മനോ f ധി വത്സേ നി ഹന്യതാം***

എപ്രകാരം രഥത്തിൻെറ ചക്രങ്ങൾ അതിൻെറ അച്ചുതണ്ടിൽ ഉറപ്പോടു കൂടി ബന്ധിക്കപ്പെട്ടിരിക്കുന്നുവോ അങ്ങനെതന്നെ ഹേ ധേനൂ! നീ നിൻെറ കുട്ടിയുമായി ബന്ധപ്പെട്ടു വസിക്കൂ. എപ്രകാരം കാമിയുടെ മനസ്സ് സ്ത്രീയിൽ രമിക്കുന്നുവോ അപ്രകാരംതന്നെ നിൻെറ മനസ്സ് നിൻെറ കിടാവുമായി രമിക്കട്ടെ.

## സൂക്തം എഴുപത്തിയൊന്ന്

(ഋഷി-ബ്രഹ്മാവ്. ദേവത-അഗ്നി, വിശ്വദേവന്മാർ. ഛന്ദസ്-ജഗതി,ത്രിഷ്ടുപ്.)

1. ***യദന്നമദ്മി ബഹുധാ വിരൂപം ഹരിണ്യമശ്വമുത ഗാമജാമവിം,***
***യദേവ കിം ച പ്രതിജഗ്രാഹമഗ്നിഷ്ടദ്ധോതാ സുഹുതം കൃണോതു.***

ഞാൻ വിവിധ തരത്തിലുള്ള അന്നത്തെ ഭക്ഷിക്കുകയും സ്വർണ്ണം മുതലായവയെ ദാനമായി സ്വീകരിക്കുകയും ചെയ്തിരിക്കുന്നു. യജ്ഞസമ്പാദകനായ അഗ്നി അന്നദോഷത്തേയും ദാനദോഷത്തേയും എന്നിൽ നിന്നും അകറ്റി എന്നെ രക്ഷിക്കട്ടെ.

2. ***യന്മാ ഹുതമഹുതമാജഗാമ ദത്തം പിതൃഭിരനുത മനുഷ്യൈ,***
***യസ്മാന്മേ മന ഉദിവ രാരജോത്യഗ്നിഷ്ടദ്ധോതാ സുഹുത കൃണോതു.***

യജ്ഞത്താൽ സംസ്കൃതവും അസംസ്കൃതവുമായ യാതൊരു ദ്രവ്യം ദാനരൂപത്തിൽ എനിക്കു ലഭ്യമായിരിക്കുന്നുവോ പിതൃക്കളാലും ദേവതകളാലും നൽകപ്പെട്ടിരിക്കുന്ന യാതൊരു ദാനവസ്തുക്കൾ എനിക്കുലഭിച്ചിരിക്കുന്നുവോ യജ്ഞസമ്പാദകനായ അഗ്നി ആ വസ്തുക്കളുടെ പ്രതിഗ്രഹദോഷത്തിൽനിന്നും എന്നെ രക്ഷിക്കട്ടെ.

3. ***യദന്നമദ്മ്യനൃതേന ദേവാ ദാസ്യന്നദാസ്യന്നുത സംഗൃണാമി,***
***വൈശ്വാനരസ്യ മഹതോ മഹിസ്നാ ശിവ മഹ്യം ലഘു മദസ്ത്വന്നം.***

ഹേ ദേവകളേ! യാതൊരു മിഥ്യാഭാഷണത്താൽ ഞാൻ മറ്റുള്ളവരുടെ അന്നഭാഗത്തെ ഭക്ഷിക്കുകയും കടം വാങ്ങിയിട്ട് അതിനെ മടക്കിക്കൊടുക്കുവാൻ സാധിക്കാതിരിക്കുകയും ചെയ്യുന്നുവോ ആ ദോഷങ്ങളിൽനിന്നും രക്ഷിച്ചുകൊണ്ട് വൈശ്വാനരാഗ്നി അതിനെ എനിക്കുവേണ്ടി മധുരതരവും സുഖദായകവുമാക്കിത്തീർക്കട്ടെ.

## സൂക്തം എഴുപത്തിരണ്ട്

(ഋഷി-അഥർവൻ, അംഗിരസ്. ദേവത-ശേപൻ, അർക്കൻ. ഛന്ദസ്-ജഗതി, അനുഷ്ടുപ്.)

1. ***യഥാസിതഃ പ്രഥയതേ വശാം അനു വപൂംഷി കൃണ്വന്നസുരസ്യ മായയാ,***
***ഏവാ തേ ശേപഃ സഹസാമർക്കോങ്ഗേനാങ്ഗം സംസമകം***
***കൃണോതു.***

എപ്രകാരം ബദ്ധനായിരിക്കുന്ന ഈ പുരുഷൻ ആസുരമായ മായാരൂപത്തെപ്രകടിപ്പിച്ചുകൊണ്ടു വ്യാപ്തമായിരിക്കുന്നുവോ അതുപോലെതന്നെ അർക്കമണി നിൻെറ ജനനേന്ദ്രിയത്തെ സന്താനോൽപത്തിക്കു യോഗ്യമാക്കിത്തീർക്കട്ടെ.

2. ***യഥാ പസസ്തായാദരം വാതേന സ്ഥൂലഭ കൃതം,***
***യാവത് പരസ്വതഃ പസസ്താവത് വർധതാം പസഃ.***

എപ്രകാരം സന്താനോപത്തിക്ക് ഈ ശരീരാംഗം ഉപയുക്തമാക്കിയിരിക്കുന്നുവോ അതുപോലെതന്നെ നിൻെറ ശരീരാംഗം പൂർണ്ണപുരുഷൻെറ ശരീരാംഗം പോലെ കാര്യക്ഷമമാകട്ടെ.

3. ***യാവദങ്ഗീ പാരസ്വതം ഹാസ്തീനം ഗാർദഭം ച യത്,***
***യാവദശ്വസ്യ വാജിനസ്താവത് തേ വർധതാം പസഃ.***

ശക്തങ്ങളായ അംഗങ്ങളോടുകൂടിയ പുരുഷൻെറ അവയവം പ്രജോൽപാദനത്തിൽ സമർത്ഥമായിരിക്കുന്നതുപോലെ നിൻെറ അവയവവും അപ്രകാരം ആയിത്തീരട്ടെ. (സൃഷ്ടിയുടെ സഞ്ചാലനത്തിനുവേണ്ടി എപ്രകാരം സുദൃഢ ശരീരമുള്ളവനും വീര്യവാനും ആയിരിക്കേണ്ടത് ആവശ്യമായിരിക്കുന്നുവോ അപ്രകാരംതന്നെ, അതിനനുയോജ്യമായിത്തീരേണ്ടത്, അതിനുവേണ്ടി പ്രയത്നിക്കേണ്ടത് അത്യാവശ്യമാകുന്നു. തന്മൂലം ഭാവിസന്താനങ്ങൾ അരോഗരും സുശക്തരും ആയിരിക്കും.)

## അനുവാകം എട്ട്

### സൂക്തം എഴുപത്തിമൂന്ന്

(ഋഷി-അഥർവൻ. ദേവത- വരുണൻ മുതലായ മന്തോക്താക്കൾ. ഛന്ദസ്- ത്രിഷ്ടുപ്.)

1. ***ഏവ യാതു വരുണഃ സോമാ അഗ്നിർബൃഹസ്പതിർവസുഭിരേഹ യാതു,***
***അസ്യ ശ്രിയമുപസംയാത സർവ ഉഗ്രസ ചേതുഃ സമനസഃ സജാതാഃ***

വരുണൻ, സോമൻ, അഗ്നി ഇവർ സാമനസ്യ കർമ്മത്തിനുവേണ്ടി ഇവിടെ വരട്ടെ. എല്ലാ ദേവകളുടേയും സ്വാമിയായ ബൃഹസ്പതി അഷ്ടവസുക്കൾ സഹിതം വന്നുചേരട്ടെ. ഹേ സമാനജന്മത്തോടുകൂടിയവരെ! നിങ്ങൾ സമാന മനസ്സോടുകൂടിയവരായി ഈ യജമാനനുവേണ്ടി ഉപജീവികളാകുവിൻ.

2. ***യോ വഃ ശുഷ്മോ ഹൃദയേഷ്വന്തരാകൂതിർയാ വോ മനസി പ്രവിഷ്ടി,***
***താൻത്സീവയാമി ഹവിഷാ ഘൃതേന മയി സജാതാ രമതിർവോ അസ്തു.***

ഹേ ബന്ധുക്കളേ! നിങ്ങളിൽ യാതൊരു ബലവും നിങ്ങളുടെ ഹൃദയത്തിൽ യാതൊരു സങ്കല്പങ്ങളുമുണ്ടായിരിക്കുന്നുവോ അവയെ എല്ലാം ഞാൻ ഹവ്യഘൃതത്താൽ യോജിപ്പിക്കുന്നു. ഞാനാകുന്ന സാമനസ്യേച്ഛു (ഏക വിചാരത്തോടുകൂടിയവൻ) വിനുവേണ്ടി നിങ്ങൾ അനുകൂലരായിത്തീരുവിൻ.

3. ***ഇഹൈവ സ്ത മാപ യാതാധ്യസ്മത് പൂഷാ പരസ്താ ദപഥം വഃ കൃണോതി,***
***വാസ്തോഷ്പതിരനു വോ ജോഹവീതു മയി സജാതാരമതിർവോ അസ്തു.***

ഹേ ബന്ധുക്കളേ! നിങ്ങൾ എന്നെ സ്നേഹിക്കൂ. ഒരിക്കലും വേർപിരിയാതിരിക്കൂ. എനിക്കെതിരായി ചലിക്കുകയാണെങ്കിൽ പൂഷാദേവത നിങ്ങളെ തടയട്ടെ. ഭവനപാലകനായ ദേവത എനിക്കുവേണ്ടി നിങ്ങൾക്ക് ആഹുതി ചെയ്യട്ടെ.

### സൂക്തം എഴുപത്തിനാല്

(ഋഷി-അഥർവൻ. ദേവത-ബ്രഹ്മണസ്പതി മുതലായവർ. ഛന്ദസ്-അനുഷ്ടുപ്.)

1. ***സം വഃ പൃച്യന്താം തന്വഃ സംമനാംസി സമു വ്രതാ,***
***സം വോ f യ ബ്രഹ്മണസ്പതിർഭഗഃ സ വോ അജീഗമത്.***

ഹേ സം മനസ്സിനെ ആഗ്രഹിക്കുന്നവരേ! നിങ്ങളുടെ ശരീരവും മനസ്സും പരസ്പരം സ്നേഹത്താൽ ബദ്ധങ്ങളാകട്ടെ. നിങ്ങളുടെ കർമ്മങ്ങളും അനുരാഗ

ത്താൽ യുക്തമായിരിക്കട്ടെ. ഭഗനും ബ്രഹ്മണസ്പതിയും ഞങ്ങൾക്കുവേണ്ടി നിങ്ങളെ കൂടെക്കൂടെ ആഹ്വാനം ചെയ്യട്ടെ.

2. ***സംജ്ഞപന വോ മനസോഥോ സംജ്ഞപനം ഹൃദഃ,***
***അഥോ ഭഗസ്യ യഛാന്തം തേന ംജ്ഞയപാമി വഃ.***

ഓരോ മനസ്സോടുകൂടിയ മനുഷ്യരേ! നിങ്ങളുടെ മനസ്സിൻെറ ഇന്ദ്രിയങ്ങൾ യാതൊരു കർമ്മത്താൽ ജ്ഞാനത്തെ ഉൽപാദിപ്പിക്കുന്നുവോ അതേ കർമ്മത്തെ ഞാനും അനുഷ്ഠിക്കുന്നു. ഞാൻ നിങ്ങളുടെ ഹൃദയത്തേയും സമാനജ്ഞാനോൽ പാദകങ്ങളാക്കിത്തീർക്കുന്നു. ഞാൻ ഭഗദേവതയ്ക്കുവേണ്ടി അനുഷ്ഠിക്കപ്പെടുന്ന തപത്താൽ നിങ്ങളെ തുല്യജ്ഞാനികളാക്കിത്തീർക്കുന്നു.

3. ***യഥാദിത്യാ വസുഭിഃ സർവഭൂവുർമരുദ്ഭിരുഗ്രാ അഹൃണീയമാനാഃ,***
***ഏവാ ത്രിണാമന്ന ഹൃണീയാമാന ഇമാഞ്ജനാൻത്സംമനസ്സ്കൃധീഹ.***

അദിതിയുടെ പുത്രന്മാരായ മിത്രാവരുണന്മാർ എപ്രകാരം അഷ്ടവസുക്കളോടൊത്ത് സമാനജ്ഞാനികളായിരിക്കുന്നുവോ രുദ്രൻ തൻെറ പ്രചണ്ഡരൂപത്തെ ഉപേക്ഷിച്ച് മരുദ്ഗണങ്ങളോടുകൂടി സമാനജ്ഞാനത്തോടുകൂടിയവനായിരിക്കുന്നുവോ അതുപോലെ ഹേ അഗ്നീ! നീ ക്രോധത്തെ ത്യജിച്ച് ഈ മനുഷ്യരെ പരസ്പരം സമാനമനസ്സോടുകൂടിയവരാക്കിത്തീർത്താലും.

### സൂക്തം എഴുപത്തിയഞ്ച്

(ഋഷി-കബന്ധൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-അനുഷ്ടുപ്, ജഗതി.)

1. ***നരമും നുദ ഓകസഃ സപത്നീയഃ പൃതന്യതി,***
***നൈർബാധ്യേന ഹവിഷേന്ദ്ര ഏനം പരാശരീത്.***

ഞങ്ങളെ പീഡിപ്പിക്കുന്നതിന് സൈന്യസമേതം വന്നുചേരുന്ന ശത്രുക്കളെ മന്ത്രശക്തിയാൽ ഞങ്ങൾ നശിപ്പിക്കുന്നു. ശത്രുദമനാർത്ഥം നൽകപ്പെടുന്ന ഹവിസ്സിനാൽ പ്രസന്നനായി ഇന്ദ്രൻ ഈ ശത്രുക്കളെ ഇങ്ങിനിവരാതവണ്ണം പലായനം ചെയ്യിക്കട്ടെ.

2. ***പരമാം തം പരാമബതമിന്ദോ നുദതു വൃത്രഹാ,***
***യതോ ന പുനരായതി ശശ്വതീഭ്യഃ സമാഭ്യഃ.***

വൃത്രനാശകനായ ഇന്ദ്രൻ ആ ശത്രുവിനെ അനേകം സംവത്സരത്തോളം ഇവിടെ മടങ്ങിവരാതിരിക്കത്തക്കവിധം അകലത്താക്കിക്കളയട്ടെ.

3. ***ഏതു തിസ്രഃ പരാവതഃ ഏതു പഞ്ച ജനാം അതി,***
***ഏതു തിസ്രോ f തി രോചനാ യതോ വ പുനരായതി***
***ശശ്വതീഭ്യഃ സമാഭ്യോ യാവത സൂര്യോ അസദ് ദിവി.***

ഇന്ദ്രനാൽ താഡിക്കപ്പെട്ട ശത്രു ത്രിഭുവനങ്ങളിലും നിഷാദന്മാരാദിയായ അഞ്ചു ജനങ്ങളേയും കടന്നുപോകട്ടെ. അവിടെ സൂര്യൻേറയും അഗ്നിയുടേയും പ്രകാശം ഇല്ലാതിരിക്കട്ടെ. ദ്യുലോകത്തിൽ സൂര്യൻ നിലനിൽക്കുന്നിടത്തോളം കാലം അവൻ ഇവിടേക്കു വരാതിരിക്കട്ടെ.

### സൂക്തം എഴുപത്തിയാറ്

(ഋഷി-കബന്ധൻ. ദേവത-സന്താപനാഗ്നി. ഛന്ദസ്-അനുഷ്ടുപ്.)

1. ***യ ഏനം പരിഷീദന്തി സമാദധതി ചക്ഷസേ,***
***സംപ്രേദ്ധോ അഗ്നിർജിഹ്വാഭിരുദേതു ഹൃദയാദധി.***

യാതൊരു രാക്ഷസാദികൾ ഈ പുരുഷനെ ഹിംസിക്കുന്നതിനുവേണ്ടി നാലു ഭാഗത്തും തയ്യാറായിരിക്കുന്നുവോ അവരെ ഭസ്മീകരിക്കുന്നതിന് പ്രചണ്ഡാഗ്നി തൻെറ ജ്വാലാരൂപമാകുന്ന ജിഹ്വകളോടുകൂടി പ്രത്യക്ഷമാകട്ടെ.

2. ***അഗ്നേഃ സാന്തപനസ്യാഹമായുഷേ പദമാ രഭേ,***
***അദ്ധ്യാതിര്യസ്യ പശ്യതി ധൂമമുദ്യന്തമാസ്യതഃ.***
യാതൊരഗ്നിയുടെ ധൂമത്തെ അദ്ധാതി മഹർഷി തൻെറ മുഖത്തുനിന്ന് പുറപ്പെടുന്നതിനെ കണ്ടുകഴിഞ്ഞുവോ ആ അഗ്നിയുടെ വാചകശബ്ദത്തെ ഞാൻ ആരംഭിക്കുന്നു.
3. ***യോ അസ്യ സമിധം വേദ ക്ഷത്രിയേണ സമാഹിതാം,***
***നാഭിഹ്വാരേ പദം നി ദധാതി സ മത്യവേ.***
ക്ഷത്രിയപുരുഷനാൽ സ്ഥാപിക്കപ്പെട്ട അഗ്നിയുടെ സാന്ദീപനീ ആഹുതിയെ അറിയുന്ന പുരുഷൻ ആന, സിംഹം മുതലായവയാൽ നിറഞ്ഞിരിക്കുന്ന മൃത്യുവിൻെറ കാരണരൂപമായ സ്ഥാനങ്ങളിൽ എത്തിച്ചേരുന്നില്ല.
4. ***നൈനം ഘ്നന്തി പര്യായിണോ ന സന്നാം അവ ഗച്ഛരിത,***
***അഗ്നേര്യഃ ക്ഷത്രിയോ വിദ്വാന്നാമ ഗൃഹ്ണാത്യായുഷേ.***
യാതൊരു ക്ഷത്രിയൻ ചിരജീവിതത്തിലുള്ള ഇച്ഛരയാൽ അഗ്നിസ്തോത്രാത്തെത്തെ ഉച്ചരിക്കുന്നുവോ അവനെ കൊല്ലുന്നതിൽ ശത്രുക്കൾ അസമർത്ഥരായിത്തീരുന്നു.

**സൂക്തം എഴുപത്തിയേഴ്**

(ഋഷി-കബന്ധൻ. ദേവത-ജാതവേദസ്സ്. ഛന്ദസ്-അനുഷ്ടുപ്.)

1. ***അസ്യാദ് ദ്യൗരസ്ഥാത് പൃഥിവ്യസ്ഥാദ് വിശ്വമിദം ജഗത്,***
***അസ്ഥാനേ പർവതാ അസ്ഥുഃ സ്ഥാമ്ന്യശ്വാം അതിഷ്ഠിപം.***
ഈശ്വരൻെറ ആജ്ഞയാൽ എപ്രകാരം ദ്യോവും പൃഥ്വിയും താന്താങ്ങളുടെ സ്ഥാനങ്ങളിൽ സ്ഥിരമായിരിക്കുന്നുവോ അതുപോലെ ദ്യോവിൻേറയും പൃഥ്വിയുടേയും ഇടയിലായി എല്ലാ ലോകങ്ങളും അതാതുകളുടെ സ്ഥാനങ്ങളിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നുവോ അപ്രകാരംതന്നെ ഹേ നാരീ! ഈ ഭവനത്തിൻെറ ആധാരമായിരിക്കുന്ന സ്തംഭത്തിൽ നിന്നെ ഞാൻ ബന്ധിക്കുന്നു. വാഹനത്തോടു കുതിരയെ ബന്ധിച്ചിരിക്കുന്നതുപോലെ നീ കർമ്മബന്ധനങ്ങളിൽ സ്ഥിതമാകൂ.
2. ***യ ഉദാനട് പാരായണം യ ഉദാനന്യായനം,***
***ആവത ന നിവർത്തനം യോ ഗോപാ അപി തം ഹുവേ.***
പിന്നോട്ടു പോകുന്നതിൽ വ്യാപ്തവും അടിയിൽ രഹസ്യമായി ചലിക്കുന്നതിൽ വ്യാപൃതവും പായുന്നവരുടെ ഗതിയെ തടുക്കുന്നുതിൽ വ്യാപ്തവും ആയിരിക്കുന്ന ദേവതയ്ക്ക് ഞാൻ ആഹുതി ചെയ്യുന്നു.
3. ***ജാതവേദോ നി വർതയ ശതം തേ സന്ത്വാവൃതഃ,***
***സഹസ്രം ത ഉപാവൃതസ്താനിർനഃ പുനരാഃ കൃധി.***
ഹേ അഗ്നീ! ഓടിപ്പോകുന്ന സ്വഭാവത്തോടുകൂടിയ ഈ സ്ത്രീയുടെ സ്വഭാവത്തെ മാറ്റിയാലും. ഇവളെ തിരിച്ചുകൊണ്ടുവരുന്നതിനുള്ള ഉപായം ഈ സമയത്ത് പ്രയോജനപ്പെടട്ടെ. അങ്ങയുടെ എല്ലാ ഉപായങ്ങളോടുംകൂടി ഇവളെ നമ്മുടെ മുൻപിൽ കൊണ്ടുവന്നാലും.

**സൂക്തം എഴുപത്തിയെട്ട്**

(ഋഷി-അഥർവൻ. ദേവത-ചന്ദ്രൻ, ത്വഷ്ടാവ്. ഛന്ദസ്-അനുഷ്ടുപ്.)

1. ***തേന ഭൂതേന ഹവിഷായമാപ്യായതാം പുനഃ***
***ജായാം യാമസ്മാ ആവാക്ഷുസ്താം രസേനാഭി വർധതാം.***
ഈ പതിയുടെ വിവാഹത്തിനുവേണ്ടി യാതൊരു സ്ത്രീയെ മാതാപിതാക്കൾ അടുക്കൽ കൊണ്ടുവന്നിരിക്കുന്നുവോ അവളെ ഈ അഗ്നിദേവൻ ദധി, മധു,

ഘൃതം ഇവയാൽ വളർത്തട്ടെ. ഈ പതി പ്രസിദ്ധമായ ഹവിസ്സു വഴിയായി പ്രജ, മൃഗങ്ങൾ മുതലായവയാൽ സമ്പന്നനാകട്ടെ.

2. ***അഭി വർധതാം പയസാഭി രാഷ്ട്രേണ വർധതാം,***
***രയ്യാ സഹസ്രവർചസേമൗ സ്താമനുപക്ഷിതൗ***

ഈ വധൂവരന്മാരുടെ ഭവനം ക്ഷീരാദികളാൽ സമ്പന്നമായിരിക്കട്ടെ. ഇവരുടെ രാജ്യം അഭിവൃദ്ധി പ്രാപിക്കട്ടെ. അസംഖ്യമായ ധനത്താൽ പരിപൂർണ്ണമാകട്ടെ.

3. ***ത്വഷ്ടാ ജായാമജനയത് ത്വഷ്ടാസ്യൈ ത്വാം പതിം,***
***ത്വഷ്ടാ സഹസ്രമായൂംഷി ദീർഘമായുഷ്കൃണോതു വാം.***

വിശ്വകർമ്മാവ് ഈ സ്ത്രീയെ സൃഷ്ടിച്ചിരിക്കുന്നു. ഹേ വരാ! നിന്നെ ഈ സ്ത്രീയുടെ പതിരൂപത്തിൽ സ്രഷ്ടാവു രചിച്ചിരിക്കുന്നു. അതിനാൽ പതി-പത്നികളേ! സ്രഷ്ടാവ് നിങ്ങളെ സഹസ്രായുസ്സോടുകൂടിയവരാക്കട്ടെ.

### സൂക്തം എഴുപത്തിയൊമ്പത്

(ഋഷി-അഥർവൻ. ദേവത-സസ്ഥാനം. ഛന്ദസ്-ഗായത്രി.)

1. ***അയം നോ നഭസ്പതിഃ സംസ്ഫാനോ അഭി രക്ഷതു,***
***അസമാതി ഗൃഹേഷു നഃ.***

ഈ അഗ്നി ഹവിസ്സിനെ എത്തിക്കുന്നതുകൊണ്ട് ആകാശത്തിന്റെ പാലകനാകുന്നു. ആ അഗ്നി നമ്മെ ധനധാന്യങ്ങളാൽ അഭിവൃദ്ധിപ്പെടുത്തട്ടെ. നമ്മുടെ ഭവനങ്ങളിൽ എല്ലാ സാമഗ്രികളും അസംഖ്യങ്ങളായി വർദ്ധിക്കട്ടെ.

2. ***ത്വം നോ നഭസസസ്പത ഊർജം ഗൃഹേഷു ധാരയ,***
***ആ പുഷ്ടമേത്വാ വസു.***

ഹേ അന്തരീക്ഷപാലകനായ വായൂ! നീ ഞങ്ങളുടെ ഭവനങ്ങളിൽ ശക്തിവർദ്ധകമായ അന്നത്തെ സ്ഥാപിക്കൂ. പ്രജകൾ, മൃഗങ്ങൾ അതുപോലെ മറ്റോരോ പ്രകാരങ്ങളിലുമുള്ള ധനങ്ങൾ ഇവയാൽ എന്നെ അനുഗ്രഹിക്കൂ.

3. ***ദേവ സംസ്ഫാന സഹസ്രാപോഷസ്പേശിഷേ,***
***തസ്യ നോ രാസ്വ തസ്യ നോ ധേഹി തസ്യ തേ ഭക്തിവാംസഃ സ്യാമഃ***

ഹേ ആദിത്യാ! നീ പ്രജകളെ പോഷിപ്പിക്കുന്നവനും അതുപോലെ സമ്പത്തുകളുടെ സ്വാമിയുമാകുന്നു. ഞങ്ങൾ നിങ്ങളുടെ അനുഗ്രഹത്താൽ ധനത്തിന്റെ അവകാശികളാകട്ടെ.

### സൂക്തം എൺപത്

(ഋഷി-അഥർവൻ. ദേവത-ചന്ദ്രൻ. ഛന്ദസ്-അനുഷ്ടുപ്, പംക്തി.)

1. ***അന്തരിക്ഷണ പതതി വിശ്വാ ഭൂതാവചാകശത്,***
***ശുനോ ദിവ്യസ്യ യന്മഹസ്തേനാ തേ ഹവിഷാ വിധേമ.***

കാക്ക, പ്രാവ് മുതലായവ അന്തരീക്ഷത്തിൽനിന്നും പുരുഷശരീരത്തിൽ പതിക്കുന്നു. അതിന്റെ ദോഷം ശാന്തമാക്കുന്നതിന് ഞങ്ങൾ സ്വർഗ്ഗസ്ഥനായ ശ്വാനനോടുകൂടി നിങ്ങളുടെ പൂജ നടത്തുന്നു.

2. ***യേ ത്രയഃ കാലകഞ്ജാ ദിവി ദേവാഇവ ശ്രിതാഃ,***
***താൻത്സർവാനഹ്വ ഊതയേ f സ്മാ അരിഷ്ടതാതയേഃ.***

കാലകഞ്ജ നാമത്തോടുകൂടിയ മൂന്നസുരന്മാർ സൽക്കർമ്മങ്ങൾ ചെയ്തതു കാരണം സ്വർഗ്ഗത്തിൽ ദേവന്മാർക്കു തുല്യമായി വസിക്കുന്നു. കാക്കയുടേയും കപോതത്തിന്റെയും പതനദോഷത്തെ നശിപ്പിക്കുന്നതിനും ഈ പുരുഷന്റെ രക്ഷയ്ക്കുമായി ആ കാളകഞ്ജന്മാർക്ക് ഞാൻ ആഹുതി നൽകുന്നു.

3. ***അപ്സു തേ ജന്മ ദിവി തേ സധസ്ഥം സമുദ്രേ അന്തർമഹിമാ തേ***

***പൃഥിവ്യാം,***
***ശുനോ ദിവ്യസ്യ യന്മഹസ്തേനാതേ ഹവിഷാ വിധേമ.***

ഹേ അഗ്നീ! വിദ്യുദ്രൂപത്തിലുള്ള നിന്റെ ഉദ്ഭവം ജലത്തിൽ പ്രത്യക്ഷമാകുന്നു. ആദിത്യരൂപത്തോടുകൂടി ദ്യുലോകത്തിൽ നിന്റെ സ്ഥാനം അത്യന്തം ശ്രേഷ്ഠമാകുന്നു. സമുദ്രത്തിലും ഭൂമിയിലും നീ മഹിമയോടുകൂടിയവനാകട്ടെ. ദിവ്യശ്വാനന്റെ തേജോരൂപമാകുന്ന ഹവിസ്സിനാൽ ഞങ്ങൾ നിന്നെ പൂജിക്കുന്നു.

## സൂക്തം എൺപത്തിയൊന്ന്

(ഋഷി-അഥർവൻ. ദേവത-ആദിത്യൻ. ഛന്ദസ്-അനുഷ്ടുപ്.)

1. ***യന്താസി യച്ഛസേ ഹസ്താവപ രക്ഷാംസി സേധസി,***
***പ്രജാം ധനം ച ഗൃഹ്ണാനഃ പരിഹസ്തോ അഭൂദയം.***

ഹേ അഗ്നീ! നീ ഗർഭനാശകമായ വ്യാധിയെ സ്വാധീനമാക്കുന്നതിൽ കഴിവുള്ളവനാകട്ടെ. നിങ്ങൾ സ്വന്തം ഭുജബലത്താൽ ഗർഭനാശകന്മാരായ രാക്ഷസന്മാരെ സംഹരിക്കുന്നു. ആ അഗ്നിപുത്രപൗത്രാദികളുടേയും അവരുടെ ഭോഗവസ്തുക്കളുടേയും രക്ഷകനായിരിക്കുന്നു.

2. ***പരിഹസ്ത വി ധാരയ യോനിം ഗർഭായ ധാതവേ,***
***മര്യാദേ പുത്രമാം ധേഹി തം ത്വമാ ഗമയാഗമേ.***

ഹേ കങ്കണമേ! നീ ഗർഭത്തെ സ്ഥാപിക്കുന്നതിന് ഗർഭാശയത്തെ വിസ്തൃതമാക്കൂ. ഹേ സ്ത്രീ! നീ സ്വന്തം ഗർഭാശയത്തിൽ പുത്രനെ സ്ഥാപിക്കൂ.

3. ***യം പരിഹസ്തമബിഭരദിതിഃ പുത്രകാമ്യാ,***
***ത്വഷ്ടാ തമസ്യാ ആ ബധ്നാദ് യഥാ പുത്രം ജനാദിതി.***

പുത്രനെ ലഭിക്കണമെന്നുള്ള ആഗ്രഹത്താൽ ദേവമാതാവായ അദിതി യാതൊരു കങ്കണത്തെ ധരിച്ചിരുന്നുവോ അതിനെ സ്രഷ്ടാവ് ഈ സ്ത്രീയിൽ ബന്ധിക്കട്ടെ. ഈ സ്ത്രീ പുത്രനെ ജനിപ്പിക്കാൻ സമർത്ഥയാകട്ടെ.

## സൂക്തം എൺപത്തിരണ്ട്

(ഋഷി-ഭഗൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്- അനുഷ്ടുപ്.)

1. ***ആഗച്ഛത് ആഗതസ്യ നാദ ഗൃഹ്ണാമ്യായതഃ,***
***ഇന്ദ്രസ്യ വൃതഘ്നോ വന്വേ വാസവസ്യ ശതക്രതോഃ.***

എന്റെ അടുക്കൽ ആഗതനായിരിക്കുന്ന ഇന്ദ്രന്റെ പ്രസന്നതയ്ക്കുവേണ്ടി വൃത്രസംഹാരകൻ മുതലായ നാമങ്ങളെ പറയുകയും വിവാഹത്തെ അഭിലഷിക്കുന്ന ഞാൻ ശതകർമ്മാവായ ഇന്ദ്രനിൽനിന്നും ഇച്ഛിതകാര്യങ്ങളെ യാചിക്കുകയും ചെയ്യുന്നു.

2. ***യേന സൂര്യാ സാവിത്രീ മശ്വിനോഹതുഃ പഥാ,***
***തന മാവബ്രവീദ് ഭഗോ ജായാമാ വഹതാദിതി.***

അശ്വനികുമാരന്മാർ യാതൊരു മാർഗ്ഗമായി സൂര്യാസാവിത്രി എന്ന നാമത്തോടുകൂടിയ സ്ത്രീയെ വിവാഹദ്വാരാ പ്രാപിച്ചിരുന്നുവോ ആ മാർഗ്ഗത്തിൽക്കൂടി നീയും സ്ത്രീയെ പ്രാപിക്കൂ എന്ന് വിവാഹേച്ഛുവായ എന്നെ ഭഗദേവത ഉപദേശിച്ചിരിക്കുന്നു.

3. ***യസ്തേങ്കുശോ വസുദാനോ ബൃഹന്നിദ്ര ഹിരണ്യയഃ,***
***തേനാ ജനീയതേ ജായാം മഹ്യം ധേഹി ശചീപതേ.***

ഹേ ഇന്ദ്രാ! നിന്റെ ധനത്തിന്റെ കാരണഭൂതമായി പ്രവർത്തിക്കുന്നത്

യാതൊരു കരങ്ങളാണോ ആ കരത്താൽ പുത്രനെ അഭിലഷിക്കുന്ന എനിക്ക് പതിയെ നൽകൂ.

## അനുവാകം ഒൻപത്

### സൂക്തം എൺപത്തിമൂന്ന്

(ഋഷി-ഭഗൻ. ദേവത- സൂര്യോദയം. ഛന്ദസ്-അനുഷ്ടുപ്.)

1. **അപചിത പ്ര പതത സുപർണോ വസതേരിവ,**
**സൂര്യാഃ കൃണോതു ഭേഷജം ചന്ദ്രമാ വോ fപോച്ഛതു.**
ഹേ ഗണ്ഡമാലകളേ! ഈ ശരീരത്തിൽനിന്നും വേർപിരിയുവിൻ. എപ്രകാരം പറക്കുന്നതിൽ ചതുരനായ പരുന്ത് സ്വന്തം കൂട്ടിൽ നിന്ന് അതിശീഘ്രം പറന്നുപോകുന്നുവോ അതുപോലെ നിങ്ങളും അതിവേഗം പാഞ്ഞുപോകൂ. ആദിത്യൻ നിങ്ങളുടെ ചികിത്സചെയ്യുകയും ചന്ദ്രൻ നിങ്ങളെ ദൂരത്തേയ്ക്ക് ഓടിക്കുകയും ചെയ്യട്ടെ.
2. ***ഏന്യേകാ ശ്യേന്യേകാ കൃഷ്ണൈകാ രോഹിണീ ദ്വേ,***
***സർവാസാമഗ്രഭം നാമാവീരഘ്നീരപേതന.***
ഗണ്ഡമാലകൾ രക്തം, ശ്വേതം, വർണ്ണമിശ്രിതം, പരമശുഭ്രം, കൃഷ്ണവർണ്ണം, ചുവപ്പ് മുതലായ വർണ്ണങ്ങളോടുകൂടിയവയാകുന്നു. ഹേ ഗണ്ഡമാലകളേ! നിങ്ങൾ വാതം, പിത്തം,ശ്ലേഷ്മം മുതലായ ഭേദങ്ങളാൽ അനേകം നാമങ്ങളിലും വർണ്ണങ്ങളിലും ഉണ്ടാകുന്നു. ഞാൻ നിങ്ങളുടെ സുന്ദരങ്ങളായ നാമങ്ങളെ ഉച്ചരിച്ചുകൊണ്ടിരിക്കുന്നു. ഇതുകൊണ്ട് സന്തുഷ്ടരായി ഈ വീരനെ പീഡിപ്പിക്കാതെ കടന്നുപോകുവിൻ.
3. ***അസൂതികാ രാമയണ്യപചിത് പ്ര പ്രതിഷ്പതി,***
***ഗ്ലൗരിതഃ പ്ര പ്രതിഷ്യതി സ ഗലുന്തോ നശിഷ്യതി.***
4. ***വീഹി സ്വാമാഹുതിം ജുഷാണോ മനസാ സ്വാമാഹാ,***
***മനസാ യദിദം ജുഹോമി.***

3.4. ആസൂതികാ, രാമായണീ, അപചിത്ത് എന്നീ മന്ത്രങ്ങളുടെ കഴിവിനാൽ നിങ്ങൾ അകന്നുപോകും, അപ്പോൾ വേദനകളും നശിക്കും.

### സൂക്തം എൺപത്തിനാല്

(ഋഷി-ഭഗൻ. ദേവത-നിരൃതി. ഛന്ദസ്-ജഗതി, ബൃഹതി, ത്രിഷ്ടുപ്.)

1. ***യസ്യാസ്ത ആസനി ഘോരേ ജുഹോമ്യേഷാം ബദ്ധാനാമവസർജനായ കം,***
***ഭൂമിരിതി ത്വാഭിപ്രമന്വതേ ജനാ നിരൃതിരിതി ത്വാഹ പരി വേദ സവതഃ.***
ഹേ വ്രണങ്ങളുടെ അധിഷ്ഠാനദേവാ! നീ എൻെറ ആഹുതിയെ സന്മനസ്സോടെ സ്വീകരിക്കണേ. ഈ ആഹുതി സ്വീകാര്യമാകട്ടെ. വ്രണപ്രക്ഷാളനാർത്ഥം ഈ ഔഷധരൂപമായ ജലം രോഗത്തെ ശാന്തമാക്കുന്നു.
2. ***ഭൂതേഹവിഷ്ഠതോ ഭവൈഷ തേ ഭാഗോ യോ അസ്മാസു***
***മുഞ്ചേമാന്മനേനസഃ സ്വാഹാ.***
ഹേ വ്രണാധിഷ്ഠാനദേവതേ! സാമാന്യജ്ഞാനത്തോടുകൂടിയവർ നിങ്ങളെ പകരുന്ന വ്യാധിയായി കരുതുന്നു എങ്കിലും ഞാൻ നിങ്ങളുടെ രൂപത്തെ മനസ്സിലാക്കി നിങ്ങളെ പാപദേവതയായി കരുതുന്നു. ഞങ്ങളുടെ ഹവിസ്സിനെ സ്വീകരിച്ച് ഗോക്കൾ മുതലായവയെ രോഗങ്ങളിൽനിന്ന് മുക്തമാക്കൂ.
3. ***ഏവോഷ്വസ്മന്നിരൃ fനേഹാ ത്വമയസ്മയാൻ വിചൃതാ ബന്ധപാശാൻ,***

***യമോ മഹ്യം പുനരിത ത്വാം ദദാതി തമൈ യമായ നമോ അസ്തു മൃതവേ.***

ഹേ പാപദേവീ! നീ ഞങ്ങളെ പീഡിപ്പിക്കാതെ രോഗശാപങ്ങളെ അറത്തു കളയൂ. പ്രാണാപഹാരകനായ വിവസ്വാൻെറ പുത്രൻ യമൻ നിന്നെ വീണ്ടും തിരിച്ചുകൊണ്ടുവന്നിരിക്കുന്നു. ആ യമദേവനെ ഞാൻ നമസ്കരിക്കുന്നു.

4. ***അയസ്മയേ ദ്രുപദേ ബേധിഷ ഇഹാഭിഹിതോ മൃത്യുർഭിര്യേ സഹസ്രം, യമേന ത്വം പിതൃഭിഃ സംവിദാന ഉത്തമം നാകമധി രോഹമേയം.***

ഹേ നിരൃതീ! പുരുഷനെ വിലങ്ങിൽ പൂട്ടുമ്പോൾ ജ്വരാദികളായ അസംഖ്യം ബന്ധങ്ങളാൽ അവൻ ബന്ധിക്കപ്പെടുന്നു. നീ സ്വന്തം അധിഷ്ഠാതാവായ പാപദേവത യമനും പിതൃക്കളും സഹിതം ദുഃഖരഹിതമായ സ്വർഗ്ഗത്തിൽ ഈ പുരുഷന് സ്ഥാനം നൽകിക്കൂ.

### സൂക്തം എൺപത്തിയഞ്ച്

(ഋഷി -അഥർവൻ. ദേവത-വനസ്പതി. ഛന്ദസ്- അനുഷ്ടുപ്)

1. ***വരണോ വാരയാതാ അയം ദേവോ വനസ്പതിഃ, യക്ഷ്മോ യോ അസ്മിന്നാവിഷ്ടസ്തമു ദേവാ അവീവരൻ.***

ഈ വരുണവൃക്ഷത്തിൻെറ മണി (രത്നം) രാജയക്ഷ്മാദിരോഗങ്ങളെ അകറ്റട്ടെ. ഈ പുരുഷനിലുള്ള ക്ഷയരോഗത്തെ ഇന്ദ്രാദികളായ ദേവതകൾ നശിപ്പിക്കട്ടെ.

2. ***ഇന്ദ്രസ്യ വർചസാ വയം മിത്രസ്യ വരിണസ്യ ച, ദേവാനാം സർവേഷാം വാചാ യക്ഷ്മം തേ വാരയാമഹേ.***

ഹേ രോഗീ! നാം രത്നത്തെ ധരിച്ചിരിക്കുന്ന നിൻെറ ക്ഷയരോഗത്തെ ഇന്ദ്രൻ, മിത്രൻ, വരുണൻ തുടങ്ങിയവരുടേയും അതുപോലെ മറ്റുള്ള ദേവതകളുടേയും ആജ്ഞാവചനങ്ങളാൽ അകറ്റിക്കളയുന്നു.

3. ***യഥാ വൃത്ര ഇമാ ആപസ്തസ്തംഭ വിശ്വധാ യതീഃ, ഏവാ തേ അഗ്നിനാ വൈശ്വാനരേണ വാരായേ.***

എപ്രകാരം ത്വഷ്ടാവിൻെറ പുത്രനായ വൃതാസുരൻ പ്രപഞ്ചത്തെ പരിപോഷിപ്പിക്കുന്ന മേഘജലത്തെ തടഞ്ഞുനിർത്തിയിരുന്നുവോ അതുപോലെതന്നെ ഞാൻ നിൻെറ ക്ഷയരോഗത്തെ അഗ്നിദ്വാരാ തടയുന്നു.

### സൂക്തം എൺപത്തിയാറ്

(ഋഷി -അഥർവൻ. ദേവത-ഏകവൃഷൻ. ഛന്ദസ്- അനുഷ്ടുപ്)

1. ***വൃഷേന്ദ്രസ്യ വൃഷഃ ദിവോ വൃഷാ പൃഥിവ്യാ അയം, വൃഷാ വിശ്വസ്യ ഭൂതസ്യ ത്വമേകവൃഷോ ഭവ.***

ശ്രേഷ്ഠതയെ അഭിലഷിക്കുന്ന ഈ പുരുഷൻ ഇന്ദ്രൻെറ അനുഗ്രഹത്താൽ തൃപ്തനായിത്തീരുന്നു. ഈ ആകാശം, ഭൂമി, അഖിലജീവികൾ ഇവയെ തൃപ്തരാക്കുന്നതിൽ സമർത്ഥമാകട്ടെ. ശ്രേഷ്ഠതയെ അഭിലഷിക്കുന്ന ഹേ പുരുഷാ! നീ എല്ലാ ജീവികളിലും ശ്രേഷ്ഠനാകുന്നു.

2. ***സമുദ്ര ഈശേ സ്രവതാമഗ്നിഃ പൃഥിവ്യാ വശീ, ചന്ദ്രമാ നക്ഷത്രാണാമീശേ ത്വമേകവൃഷോ ഭവ.***

ജലങ്ങളിൽ സമുദ്രം ശ്രേഷ്ഠമായിരിക്കുന്നു. പൃഥിയുടെ സ്വാമി അഗ്നിയായിരിക്കുന്നു. നക്ഷത്രങ്ങളുടെ സ്വാമി ചന്ദ്രനായിരിക്കുന്നു. എപ്രകാരം ഇവയെല്ലാം ശ്രേഷ്ഠങ്ങളായിരിക്കുന്നുവോ അപ്രകാരം നീയും ശ്രേഷ്ഠനായി ഭവിക്കട്ടെ.

3. ***സമ്രാഢസ്യ സുരാണാം കകുന്മനുഷ്യാണാം,***
***ദേവാനാമർദ്ധം ഭാഗസി ത്വമേകവൃഷോ ഭവ.***

ഹേ ഇന്ദ്രാ! നീ ദേവനിരോധികളായ ദാനവന്മാരേക്കാൾ ശ്രേഷ്ഠനാകട്ടെ ദേവതകളിൽ അർദ്ധഭാഗമാകട്ടെ. ഈ ഇന്ദ്രൻെറ കൃപയാൽ ശ്രേഷ്ഠതയെ ആഗ്രഹിക്കുന്ന പുരുഷാ! നീയും ശ്രേഷ്ഠനായിത്തീരട്ടെ.

**സൂക്തം എൺപത്തിയേഴ്**

(ഋഷി -അഥർവൻ. ദേവത-ധ്രുവൻ. ഛന്ദസ്- അനുഷ്ടുപ്)

1. ***ആ ത്വാഹാർഷമന്തരഭൂർധ്രുവസ്തിഷ്ഠാവിചാചലത്,***
***വിഷസ്ത്വാ സർവാ വാഞ്ഛന്തു മാ ത്വാദ്രാഷ്ട്രമധി ഭ്രശത്***

ഹേ രാജൻ! നീ ഞങ്ങളുടെ സ്വാമിയാകൂ. ഞാൻ നിന്നെ രാജ്യത്തിലേയ്ക്കു കൂട്ടിക്കൊണ്ടുവന്നിരിക്കുന്നു. ഭൂമിയിലുള്ള എല്ലാ പ്രജകളും നിന്നെ ഞങ്ങളുടെ സ്വാമിയായി മാനിക്കട്ടെ.

2. ***ഇഹൈ വൈധി മാപ ച്യോഷ്ഠാഃ പർവതഇവാവിചാചലത്,***
***ഇന്ദ്രഹൈവ ധ്രുവസ്തിഷ്ഠേഹ രാഷ്ട്രമുധാരയ.***

നീ ഈ ദിവസംതന്നെ സിംഹാസനത്തിൽ ആഢൂരനാകൂ. നീ പർവ്വതത്തിനു സമാനം ദൃഢനും സ്ഥിരനുമായിരുന്നുകൊണ്ട് നിൻെറ ഈ രാജ്യത്തെ സംരക്ഷിക്കൂ.

3. ***ഇന്ദ്ര ഏതമദീധരദ് ധ്രുവം ധ്രുവേണ ഹവിഷാ,***
***തസ്മൈ സോമോ അധി ബ്രവദയം ച ബ്രഹ്മണസ്പതിഃ.***

നമ്മുടെ ഹവിസ്സിനാൽ പ്രസന്നയായ ഇന്ദ്രൻ ഈ രാജാവിനെ സുസ്ഥിരനാക്കിയിരിക്കുന്നു. സോമൻ ഇയാളെ സ്വന്തമാക്കിക്കരുതുകയും ബ്രഹണസ്പതി ഈയാളെ സ്വന്തമെന്നു പറയുകയും ചെയ്യട്ടെ.

**സൂക്തം എൺപത്തിയെട്ട്**

(ഋഷി-അഥർവൻ. ദേവത-ധ്രുവൻ. ഛന്ദസ്- അനുഷ്ടുപ്)

1. ***ധ്രുവാ ദ്യൗർധ്രുവാ പൃഥിവീ ധ്രുവ വിശ്വമിദം ജഗത്,***
***ധ്രുവാസഃ പർവ്വതാ ഇമേ ധ്രുവോ രാജാ വിശാമയം.***

സ്വർഗ്ഗവും ഭൂമിയും അവയ്ക്കിടയിലുള്ള എല്ലാ വിശ്വങ്ങളും എപ്രകാരം സുസ്ഥിരമായിരിക്കുന്നുവോ അതുപോലെ ഈ രാജാവും പർവ്വതതുല്യം സുസ്ഥിരനായിരിക്കട്ടെ.

2. ***ധ്രുവം തേ രാജാ വരുണോ ധ്രുവം ദേവോ ബൃഹസ്പതിഃ,***
***ധ്രുവം തേ ഇന്ദ്ര ശ്ചാഗ്നിശ്ച രാഷ്ട്ര ധാരയതാം ധ്രുവം.***

ഹേ രാജൻ! വരുണനും ദേവമന്ത്രിയായ ബൃഹസ്പതിയും അഗ്നിദേവതയും നിൻെറ രാജ്യത്തെ ശാശ്വതമായി നിലനിർത്തട്ടെ.

3. ***ധ്രുവോ f ച്യുതഃ പ്രമൃണീഹി ശത്രുഞ്ഛഛത്രു യതോ f ധരാൻ പാദയസ്വ,***
***സർവാ ദിശഃ സമനസഃ സധ്രീവീർധ്രുവായ തേ സമിതിഃ കല്പതാമിഹ.***

ഹേ രാജൻ! നീ ഈ രാജ്യത്തിൽ സ്ഥിരമായിരുന്നുകോണ്ട് ശത്രുക്കളെ അമർച്ച വരുത്തൂ. ശത്രുഭാവത്തോടുകൂടിയവരെ അധഃപതിപ്പിക്കൂ. എല്ലാ ദിക്കുകളും ശത്രുരഹിതമായി നിങ്ങൾക്കനുകൂലമായിരിക്കട്ടെ. നിങ്ങൾ ഇവിടെ നിശ്ചലനായിരുന്നുകൊണ്ട് യുദ്ധക്ഷേത്രത്തിൽ ഒരിക്കലും പിന്തിരിയാതിരിക്കൂ.

**സൂക്തം എൺപത്തിയൊമ്പത്**

(ഋഷി-അഥർവൻ. ദേവത-മന്ത്രോക്തന്മാർ. ഛന്ദസ്- അനുഷ്ടുപ്)

1. ***ഇദം യത്പ്രേണ്യഃ ശിരോദത്തം സോമന വൃഷ്ണ്യം,***
***തതഃ പരി പ്രജാതേന ഹാർദി ശോചയാമസി.***
ഈ പ്രേമപ്രാപകമായ ശിരസ്സിനെ സോമൻ പ്രദാനം ചെയ്തിരിക്കുന്നു. ഇതു വഴിയുണ്ടാകുന്ന പ്രേമത്താൽ നാം നിൻെറ അന്തഃകരണത്തെ പീഡിപ്പിക്കുന്നു.
2. ***ശോചയാമസി തേ ഹാർദി ശോചയാമസി തേ മനഃ,***
***വാതം ധൂമഇവ സധ്യങ് മാമേവാന്വേതു തേ മനഃ.***
ഹേ പതിപത്നികളേ! നാം നിങ്ങളുടെ ഹൃദയങ്ങളെ പരസ്പരം അനുരക്തമാക്കുന്നു. നിങ്ങളിൽ ഒരാളുടെ അന്തഃകരണത്തിൽ സന്താപത്തെ ജനിപ്പിക്കുന്നു. തന്മൂലം നിങ്ങളുടെ മനസ്സ് തൻെറ ജീവിതത്തിൻെറ പങ്കാളിക്ക് അനുകൂലമായിത്തീരട്ടെ.
3. ***മഹ്യം ത്വാ മിത്രാവരുണൗ മഹ്യം ദേവീ സരസ്വതീ,***
***മഹ്യം ത്വാ മധ്യം ഭൂമ്യാ ഉഭാവന്തൗ സമസ്യതാം.***
ഹേ സ്ത്രീ! മിത്രനും വരുണനും നിന്നെ എന്നിൽ ചേർക്കട്ടെ. സരസ്വതി നിന്നെ എന്നിൽ ചേർക്കട്ടെ. എല്ലാ ജീവികളും നിന്നെ എന്നിൽ അനുരക്തയാക്കട്ടെ. എല്ലാ പ്രദേശങ്ങളും നിന്നെ എൻേറതാക്കിത്തീർക്കട്ടെ.

## സൂക്തം തൊണ്ണൂറ്

(ഋഷി-അഥർവൻ. ദേവത-രുദ്രൻ. ഛന്ദസ്-അനുഷ്ടുപ്, ഉഷ്ണിക്)

1. ***യം തേ രുദ്ര ഇഷുമാസ്യദങ്ഗേഭ്യോ ഹൃദയായ ച,***
***ഇദ താമദ്യ ത്വദ് വയ വിയൂചിം വി വൃഹാമസി.***
ഹേ രോഗീ! രുദ്രൻ നിൻെറ മേൽ എറിഞ്ഞിരിക്കുന്ന ശൂലരോഗമാകുന്ന ബാണത്തെ ഞാൻ പിഴുതുകളയുന്നു.
2. ***യാസ്തേ ശതം ധമനയോƒങ്ഗാന്യനു വിഷ്ഠതാഃ,***
***താസാം തേ സർവാസാം വയം നിർവിഷാണി ഹ്വയാമസി.***
ഹേ ശൂലരോഗിയായ പുരുഷാ! നിൻെറ കൈകാലുകളിൽ സ്ഥിതിചെയ്യുന്ന ഒരു നൂറു നാഡികളിൽ ഞാൻ ശൂലനാശിനിയായ ഔഷധത്തെ സ്ഥാപിക്കുന്നു.
3. ***നമസ്തേ രുദ്രാസ്യതേ നമഃ പതിഹിതായൈ,***
***നമോ വിസൃജ്യമനായൈ നമോ നിപതിതായൈ.***
ഹേ ശൂലരൂപമാകുന്ന ബാണത്തെ എറിഞ്ഞു കരയിക്കുന്ന ഹേ രുദ്രാ! നിന്നെ ഞാൻ നമസ്ക്കരിക്കുന്നു. നിൻെറ ധനുസ്സിൽ തൊടുത്തിരിക്കുന്ന ബാണത്തേയും അതുപോലെ അയച്ചിരിക്കുന്ന ബാണത്തേയും ഞങ്ങൾ നമസ്കരിക്കുന്നു. ലക്ഷ്യത്തിൽ പതിച്ചിരിക്കുന്ന ബാണത്തേയും ഞങ്ങൾ നമസ്കരിക്കുന്നു.

## സൂക്തം തൊണ്ണൂറ്റിയൊന്ന്

(ഋഷി -ഭൃഗ്വംഗിരസ്സ്. ദേവത-യക്ഷ്മനാശനം. ഛന്ദസ്- അനുഷ്ടുപ്)

1. ***ഇമം യവമഷ്ടായോഗൈഃ ഷഡ്യോഗേഭിരചകൃഷുഃ,***
***തേനാ തേ തന്വോ രപോ ƒപാചോനമപ വ്യായേ.***
യാതൊരൗഷധിയിൽ പ്രയോഗിക്കുന്നതിനുവേണ്ടി എട്ടു കാളകളേയോ ആറു കാളകളെയോകൊണ്ട് നിലമുഴുത് ഇത് ഉൽപന്നമാക്കിയിരിക്കുന്നുവോ ആ യവങ്ങളിൽനിന്നും രോഗകാരണങ്ങളായ പാപങ്ങളെ താഴേയ്ക്കു തള്ളിക്കളയുന്നു.
2. ***ന്യഗ് വാതോ വാതി ന്യക് തപതി സൂര്യഃ,***
***നോചീനമഘ്ന്യാ ദുഹേ ന്യഗ് ഭവതു തേ രപഃ.***
എപ്രകാരം സൂര്യൻ താഴെ തപിക്കുന്നുവോ വായു താഴെ ചലിക്കുന്നുവോ

ഗോക്കൾ അധോമുഖരായി ദോഹനംചെയ്യുന്നുവോ അങ്ങനെതന്നെ ഹേ രോഗീ! നിൻെറ പാപങ്ങളും അധോമുഖത്തോടുകൂടിത്തീരട്ടെ.

3. ***ആപ ഇദ് വാ ഉഭേഷജോരാപോ അമീവചാതനീഃ,***
***ആപോ വിശ്വസ്യ ഭേഷജീസ്താസ്തേ കൃണ്വന്തു ഭേഷജം.***

ഔഷധികൾ ജലത്തിൻെറ വികാരരൂപമാകുന്നു. അതിനാൽ ജലംതന്നെ രോഗനാശനത്തിനുള്ള സിദ്ധൗഷധമാകുന്നു. ഈ ജലം സംസാരത്തിൻെറ ഔഷധീരൂപമാകുന്നു. അവതന്നെ നിൻെറ രോഗത്തെ നിവാരണം ചെയ്യട്ടെ.

### സൂക്തം തൊണ്ണൂറ്റിരണ്ട്

(ഋഷി-അഥർവൻ. ദേവത-വാജി. ഛന്ദസ്-ജഗതി, ത്രിഷ്ടുപ്.)

1. ***വാതരം ഹാ ഭവ വാജിൻ യുജ്യമാന ഇന്ദ്രസ്യയാഹി പ്രനവേ മനോജവാഃ, യുഞ്ജന്തു ത്വാ മരുതോ വിശ്വവേദസ ആ തേ ത്വഷ്ടാ പത്സു ജവം ദധാതു.***

ഹേ അശ്വമേ! നീ രഥത്തിൽ ബന്ധിക്കപ്പെട്ട് വായുവേഗത്തിൽ ചലിക്കുന്നവനാകുന്നു. നീ ഇന്ദ്രൻെറ പ്രേരണയാൽ എത്തേണ്ട സ്ഥാനത്തിൽ മനോഗതിയിൽ എത്തൂ. നാല്പത്തൊൻപതു മരുദ്ഗണങ്ങളും നിന്നോടു യോജിക്കുകയും ത്വഷ്ടാവ് നിൻെറ പാദങ്ങൾക്ക് ഗതിയെ പ്രദാനം ചെയ്യുകയും ചെയ്യട്ടെ.

2. ***ജവസ്തേ അർവൻ നിഹതോ ഗുഹാഃ യഃ ശ്യേനേ വാത ഉതയോ് ചാരത് പരീത്തഃ***
***തേന ത്വം വാജിൻ ബലവാൻ ബലേനാജിം ജയ സമനേ പാരയിഷ്ണുഃ.***

ഹേ അശ്വമേ! നിൻെറ യാതൊരു വേഗം അസാധാരണമായ സ്ഥാനങ്ങളിലുള്ള പരുന്തിലും വായുവിലും വച്ചിരിക്കുന്നുവോ അതിൽനിന്നും ബലവാനായി നീ യുദ്ധത്തിൽ അക്കരകടക്കുന്നവനാകുന്നു.

3. ***തനുഷ്ടേ വാജിൻ തന്വം നയന്തി വാമമസ്മഭ്യം ധാവതു ശർമ തുഭ്യം, അഹ്രുതോ മഹോ ധരുണായ ദേവോ ദിവോവ ജ്യോതിഃ സ്വമാമിമീയാത്.***

ഹേ അശ്വമേ! നീ വേഗത്തോടുകൂടിയവനാകുന്നു. നിൻെറ കൊടിക്കമ്പ് പടയാളിയെ യുദ്ധക്ഷേത്രത്തിൽ കൊണ്ടുവന്ന് വിജയത്തെ പ്രാപിപ്പിക്കുകയും മുറിവ് മുതലായവയിൽനിന്നും രക്ഷപെടുത്തികൊണ്ട് ദ്രുതവേഗത്തോടുകൂടിപ്പോകുന്നവളാകുകയും ചെയ്യൂ. നീ ഗ്രാമനഗരാദികളുടെ പ്രാപ്തിക്കുവേണ്ടി സരളഗതിയോടുകൂടി ചലിക്കുകയും സ്വന്തം നിവാസസ്ഥാനത്തെ പ്രാപിക്കുകയും ചെയ്യൂ.

## അനുവാകം പത്ത്

### സൂക്തം തൊണ്ണൂറ്റിമൂന്ന്

(ഋഷി-ശന്താതി. ദേവത-യമൻ മുതലായ മന്ത്രോക്താക്കൾ. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***യമോ മൃത്യുരഘമാരോ നിരൃഥോ ബഭ്രുഃ ശർവോസ്താ നീലശി-ഖണ്ഡഃ,***
***ദേവജനാഃ സേനയോത്തസ്ഥിവാംസസ്തേ അസ്മാകം പരിവൃഞ്ജന്തു വീരാൻ.***

പാപങ്ങൾക്കനുസരണമായ ദണ്ഡനം നൽകുന്ന യമൻ, കൊല്ലുന്ന മൃത്യു, അഘഭാരം, പിംഗലവർണത്തോടുകൂടിയ ശർവക്ഷേപ്താവ്, നീലശിഖണ്ഡദേവത

ഇവർ പാപികളെ നശിപ്പിക്കുന്നതിനുവേണ്ടി സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. അവർ നമ്മുടെ പുത്രപൗത്രാദികളെ പീഡിപ്പിക്കാതിരിക്കട്ടെ.

2. ***മനസാ ഹോമൈർഹരസാ ഘൃതേന ശർവായസ്ത്ര ഉത രാജ്ഞേ ഭവായ, നമസ്തേഭ്യോ നമ ഏഭ്യഃ കൃണോമ്യന്യത്രാസ്മദഘവിഷാ നയന്തു.***

സങ്കല്പദ്വാരാ, ഘൃതാദിയുക്തങ്ങളായ യജ്ഞങ്ങൾ വഴിയായി ഞാൻ ശിവം, അസ്ത്രം ഇവയുടെ സ്വാമിയായ രുദ്രൻ മുതലായവരേയും പൂർവ്വമന്ത്ര ങ്ങളിൽ പറഞ്ഞിരിക്കുന്ന നമസ്കാരയോഗങ്ങളേയും നമിക്കുന്നു. അവർ പ്രസ ന്നരായിയാതൊരു കൃതാകർമ്മങ്ങളിൽ പാപംതന്നെ മാരകമായിരിക്കുന്നുവോ അവയെ ദൂരെ എവിടെയെങ്കിലും കൊണ്ടുചെന്നാക്കട്ടെ.

3. ***ത്രിയധ്വം നോ അഘവിഷാഭ്യോ വധദ്വിശേ്വദേവാ മരുതോ വിശ്വവേദസഃ,***
***അഗ്നീഷോമാ വരുണഃ പൂതദക്ഷാ വാതാപർജന്യയോഃ സുമതൗ സ്യാമ.***

ഹേ മരുദ്ഗണങ്ങളേ! വിശ്വദേവതകളേ! നിങ്ങൾ പാപയുക്തമായ കൃത്യ കളിൽനിന്നും അവയുടെ മാരകങ്ങളായ സാധനകളിൽനിന്നും ഞങ്ങളെ രക്ഷിക്കൂ. വരുണൻ, മിത്രൻ, അഗ്നി, സോമൻ ഇവർ നമ്മെ രക്ഷിക്കണേ. വായുവും മേഘവും നമ്മെ അനുഗ്രഹിക്കണേ.

## സൂക്തം തൊണ്ണൂറ്റിനാല്

(ഋഷി-അഥർവാംഗിരസ്സ്. ദേവത-സരസ്വതി. ഛന്ദസ്-അനുഷ്ടുപ്, ജഗതി)

1. ***സ വോ മനാംസി സം വ്രതാ സമാകൂതീർനമാമസി,***
***അമോ തേ വിപ്രതാ സ്ഥന താൻ വഃ സം നമയാമസി.***

പരസ്പരവിരുദ്ധങ്ങളായ വിചാരങ്ങളോടുകൂടിയ ഹേ മനുഷ്യരേ! ഞാൻ നിങ്ങ ളുടെ മനസ്സിനെ വൈരുദ്ധ്യങ്ങളിൽനിന്നും മോചിപ്പിക്കുന്നു. നിങ്ങളുടെ വിചാര ങ്ങളെ വിരോധഭാവങ്ങളിൽനിന്നും അകറ്റിക്കളയുന്നു. നിങ്ങളുടെ വിരുദ്ധകർമ്മ ങ്ങളെ മാറ്റി നിങ്ങളെ പരസ്പരം അനുകൂലരാക്കുന്നു.

2. ***അഹം ഗൃദ്ണാമി മനസാ മനാംസി മമ ചിത്തമനു ചിത്തേഭിരേത,***
***മമ വിശേഷു ഹൃദയാനി വഃ കൃണോമി യാതാമനുവർത്മാന ഏത.***

ഹേ വിരുദ്ധ മനസ്സോടുകൂടിയവരേ! നിങ്ങളുടെ മനസ്സുകളെ ഞാൻ എന്റെ മനസ്സിനനുകൂലമാക്കുന്നു. നിങ്ങൾ അനുകൂലചിത്തരായി ഇവിടെ വരുവിൻ. എന്റെ മാർഗ്ഗങ്ങളിൽക്കൂടി ചരിക്കുവിൻ.

3. ***ഓതേ മേ ദ്യാവാപൃഥിവീ ഓതാ ദേവീ സരസ്വതീ,***
***ഓതൗ മേ ഇന്ദ്രശ്ചാഗ്നി ശ്ചാർദ്ധ്യാസ്മേദം സരസ്വതീ.***

ദ്യോവും പൃഥ്വിയും എന്റെ മുമ്പിൽ സ്ഥിതമായിരിക്കുന്നു. അവയുടെ മധ്യ ത്തിൽ സരസ്വതിയും നിലനിൽക്കുന്നു. ഇച്ഛരിതഫലങ്ങളുടെ നിമിത്തമായി ഇന്ദ്രനും അഗ്നിയും കർമ്മനിരതരായിരിക്കുന്നു. നാം ഇവരുടെ കൃപയാൽ സമൃ ദ്ധിയെ പ്രാപിക്കട്ടെ.

## സൂക്തം തൊണ്ണൂറ്റിയഞ്ച്

(ഋഷി-ഭൃഗ്വംഗിരസ്സ്. ദേവത-വനസ്പതി. ഛന്ദസ്-അനുഷ്ടുപ്)

1. ***അശ്വത്ഥോ ദേവസദനസ്തൃതീയസ്യാമിതോ ദിവി,***
***തരതാമൃതസ്യ ചക്ഷണം ദേവാഃ കുഷ്ഠമവന്വത.***

ഇവിടെനിന്നും മൂന്നാമത്തെ ദ്യുലോകത്തിൽ ദേവതകൾക്കിരിക്കുന്നതി നുള്ള അശ്വത്ഥവൃക്ഷമുണ്ട്. അവിടെ ദേവഗണങ്ങൾ അമൃതത്തെ വഹിക്കുന്ന കുംഭത്തെ പ്രാപിച്ചിരുന്നു.

2. ***ഹിരണ്മയീ നൗരചരദ്ധിരണ്യബന്ധനാ ദിദി,***
***തത്രാമൃതസ്യ പുഷ്പം ദേവഃ കുഷ്ഠമവന്വല.***
സ്വർഗ്ഗത്തിൽ സ്വർണ്ണബന്ധനങ്ങളോടുകൂടിയ നൗകകൾ ചലിക്കുന്നു. അവ വഴിയായി അമൃതത്തിൻെറ പുഷ്ഭകുംഭത്തെ ദേവതകൾ പ്രാപിച്ചു.

3. ***ഗർഭോ അസ്യോഷധിനാം ഗർഭോ ഹിമവതാമുത,***
***ഗർഭോ വിശ്വസ്യ ഭൂതസ്യേമം മേ അഗദം കൃധി.***
ഹേ അഗ്നീ! യാതൊരൗഷധങ്ങളിൽ കലർപ്പില്ലാതിരിക്കുന്നുവോ അവയിൽ നിങ്ങൾ ഗർഭരൂപത്തിൽ സ്ഥിതിചെയ്യൂ. നിങ്ങൾ ഹിമവൽപർവ്വതങ്ങളിലും ശീതളമായ ഔഷധങ്ങളിലും ഗർഭരൂപത്തിൽ നിവസിക്കുന്നു. നിങ്ങൾ എൻെറ ഈ പുരുഷനെ രോഗത്തിൽനിന്നും മോചിപ്പിക്കൂ.

## സൂക്തം തൊണ്ണൂറ്റിയാറ്

(ഋഷി-ഭൃഗ്വംഗിരസ്സ്. ദേവത-വനസ്പതി, സോമൻ. ഛന്ദസ്-അനുഷ്ടുപ്, ഗായത്രി)

1. ***യ ഔഷധയഃ സോമരാജ്ഞീർബഹ്വീഃ ശതവിചക്ഷണാഃ,***
***ബൃഹസ്പതി പ്രസൂതാസ്താ നോ ന്മുഞ്ചന്ത്വംഹസഃ.***
യാതൊരൗഷധി അനേകപ്രകാരങ്ങളിലായിരിക്കുന്നുവോ യാതൊന്നിൽ മുഖ്യമായത് സോമലതയായിരിക്കുന്നുവോ യാതൊരു രസം വീര്യവിപാക ത്താൽ സമ്പന്നമായിരിക്കുന്നുവോ യാതൊന്ന് ബൃഹസ്പതിയാൽ അനേകം രോഗങ്ങളിൽ പ്രയോഗിക്കപ്പെട്ടിരിക്കുന്നുവോ ആ ഔഷധികൾ നമ്മെ രോഗ മൂലപാപങ്ങളിൽനിന്നും മോചിപ്പിക്കട്ടെ.

2. ***മുഞ്ചന്തു മാ ശപഥ്യാദഥോ വരുണ്യാ ദൂത,***
***അഥോ യമസ്യ പഡ്വീശാദ് ദേവനിൽബിഷാത്.***
ജലരൂപമായ ഔഷധി എന്നെ ശാപത്തിൽനിന്നും മോചിപ്പിക്കട്ടെ. മിഥ്യാ ഭാഷണമാകുന്ന പാപത്തിൽ നിന്നും പാപബന്ധനങ്ങളിൽനിന്നും അതുപോലെ മറ്റെല്ലാ ദേവസംബന്ധിയായ പാപങ്ങളിൽനിന്നും എന്നെ രക്ഷിക്കട്ടെ.

3. ***യച്ചക്ഷുഷാ മനസാ യച്ച വാചോപാരിമ ജാഗ്രതോ യത് സ്വപന്തഃ സോമസ്താനി സ്വധയാ നഃ പുനാതു.***
നാം ജാഗ്രത്തായി ഇന്ദ്രിയാദികളുടെ വ്യവഹാരത്താലോ മനസ്സിൻെറ സങ്കല്പവികല്പങ്ങൾ വഴിയായോ യാതൊരു പാപത്തെ ചെയ്തിരിക്കുന്നുവോ വാക്കിനാലും കർമ്മത്താലും യാതൊരു പാപത്തെ ചെയ്തിരിക്കുന്നുവോ കേവലം മനസ്സുകൊണ്ടുമാത്രം യാതെവരു പാപത്തെ ചെയ്തിരിക്കുന്നുവോ ഈ എല്ലാ പാപങ്ങളിൽനിന്നും സോമദേവൻ പിതൃക്കൾക്കായി നൽകപ്പെടുന്ന ഹവിസ്സു വഴിയായി നമ്മെ പവിത്രരാക്കട്ടെ.

## സൂക്തം തൊണ്ണൂറ്റിയേഴ്

(ഋഷി-അഥർവൻ. ദേവത-മിത്രാവരുണന്മാർ, ദേവൻ. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി)

1. ***അഭിഭൂര്യജ്ഞോ അഭിഭൂരഗ്നിരഭിഭൂഃ സോമോ അഭിഭൂരിന്ദ്രഃ,***
***അഭ്യഹം വിശ്വാഃ പൃതനാ യഥാസാന്യേവാ വിധേമാഗ്നിഹോത്രാ ഇദം ഹവിഃ***
നാം വിജയാഭിലാഷികളാകുന്നു നമ്മളാൽ ചെയ്യപ്പെടുന്ന യജ്ഞം ശത്രു ക്കളെ അമർത്തട്ടെ. യജ്ഞസമ്പാദകനായ അഗ്നിയും സോമനും ശത്രുക്കളെ തിരസ്ക്കരിക്കട്ടെ. വിജയത്തെ കാംക്ഷിക്കുന്ന ഞാൻ എല്ലാ ശത്രുസേനകളേയും തോല്പിക്കുന്നു. അതിനുവേണ്ടി ഹവിസ്സിനെ പ്രദാനം ചെയ്യുന്നു.

2. ***സ്വധാസ്തു മിത്രാവരുണാ വിപശ്ചിതാ പ്രജാവത് ക്ഷത്രം മധുനേഹ പിന്വതം,***

***ബാംധേഥാം ദൂരം നിരൃതിം പരിചൈഃ കൃതം ചിദേനഃ പ്രമുക്ത മസ്മത്.***

ഹേ മിത്രാ! വരുണാ! ഈ ഹവിസ്സ് നിങ്ങളെ തൃപ്തരാക്കട്ടെ. നിങ്ങൾ രണ്ടു പേരും പ്രജകളോടുകൂടി പുഷ്ടശക്തിയാൽ ഈ രാജാവിനെ പൂർണ്ണനാക്കൂ. പാപകാരണനായ നിരൃതിയെ ഞങ്ങളുടെ മുമ്പിൽനിന്നും പാലായനം ചെയ്യിക്കൂ. ശത്രുപരാജയമാകുന്ന പാപം ഞങ്ങളെ തീണ്ടാതിരിക്കട്ടെ.

3. ***ഇമം വീരമനു ഹർഷധ്വമുഗ്രമിന്ദ്രം സഖായോ അനു സംഭ്രധ്വം,***
***ഗ്രാമജിതം ഗോജിതം വജ്രബാഹും ജയന്തമജ്മ പ്രമൃണന്തമോജസാ.***

ഹേ സൈനികരേ! ഈ പരാക്രമിയായ രാജാവിൻെറ പിന്നിൽ നിങ്ങൾ വീരതയോടുകൂടി നിറഞ്ഞുനിൽക്കൂ. ഐശ്വര്യവാനും ശത്രുവിജേതാവും ശത്രുക്കളുടെ ഗോക്കൾ ആദിയായ ധനത്തെ വിജയിക്കുന്നവനും ശരപ്രയോഗത്തിൽ പ്രവീണനുമായ ഈ രാജാവിൻെറ അനുയായികളായി സംഗ്രാമത്തിനുവേണ്ടി തയ്യാറാകുവിൻ.

## സൂക്തം തൊണ്ണൂറ്റിയെട്ട്

(ഋഷി-അഥർവൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്, പംക്തി)

1. ***ഇന്ദ്രോ ജയാതി ന പരാ ജയാതാ അധിരാജോ രാജസുരാജയാതൈ,***
***ചർകൃത്യ ഈഡ്യോ വന്ദ്യശ്ചോപസദ്യോ നമസ്യോ ഭവേഹ.***

ഈ സംഗ്രാമത്തിൽ ഇന്ദ്രനു തുല്യം പരാക്രമിയായ രാജാവ് ഈ രാജാവിനെ സഹായിക്കുന്നതിനുവേണ്ടി വന്നിരിക്കുന്നു. അവൻ വിജയിക്കട്ടെ. ഹേ ഇന്ദ്രാ! ഞങ്ങൾ വീരകർമ്മസ്തുതിക്കു പാത്രമാകട്ടെ. അതിനാൽ നിന്നെ ഈ സംഗ്രാമത്തിൽ ഞങ്ങൾ സ്തുതിക്കുന്നു.

2. ***ത്വമിന്ദ്രാധിരാജഃ ശ്രവസ്യുസ്ത്വം ഭൂരഭൂതിർജനനാം,***
***ത്വം ദൈവിർവിശ ഇമാ വി രാജായുഷ്മത് ക്ഷത്രമജരം തേ അസ്തു.***

ഇന്ദ്രനു തുലം സമ്പന്നനായ ഹേ രാജൻ! നീ മറ്റു രാജാക്കന്മാരേക്കാൾ വളർന്ന് അധികം അന്നത്തോടുകൂടിയവനാകൂ. ഹേ ഇന്ദ്രാ! നീ സ്വന്തമായ മഹിമയാൽ എല്ലാ ശത്രുക്കളേയും തോല്പിച്ചു പിന്മാറുന്നതിൽ സമർത്ഥനാകൂ. ഹേ രാജൻ! നീ സ്വന്തം പ്രജകളുടെ അധിപതിയായിരുന്നുകൊണ്ട് ചിരകാലം ജീവിച്ചിരിക്കൂ.

3. ***പ്രാച്യാ ദിശസ്ത്വമിന്ദ്രാസി രാജോതോദീച്യാ ദിശോ***
***വൃത്രഹഞ്ച ത്രുഹോസി,***
***യത്ര യന്തി സ്രോത്യാസ്തഞ്ജിതം തേ ദക്ഷിണതോ വൃഷഭ ഏഷി ഹവ്യഃ***

ഹേ ഇന്ദ്രാ നീ പൂർവോത്തരാദികളായ എല്ലാ ദിക്കുകളുടേയും അധിപനാകുന്നു. നീ ഞങ്ങളുടെ എല്ലാ ശത്രുക്കളേയും കൊന്നുകളയുന്നു. വിശ്വം മുഴുവൻ നിൻെറ അധീനതയിലാകുന്നു. നീ അഭീഷ്ടങ്ങളുടെ വർഷകനാകുന്നു. അതിനാൽ ഈ യുദ്ധത്തെ ജയിക്കുന്നതിന് ഞങ്ങളെ സഹായിക്കണേ.

## സൂക്തം തൊണ്ണൂറ്റിയോമ്പത്

(ഋഷി-അഥർവൻ. ദേവത-ഇന്ദ്രൻ മുതലായവർ. ഛന്ദസ്-അനുഷ്ടുപ്, ബൃഹതി.)

1. ***അഭിത്വേന്ദ്രം വരിമതഃ പുരാ ത്വാംഹൂരണാദ്ധുവേ,***
***ഹ്വയാമ്യുഗ്രം ചേതാരം പുരുണാമാനമേകജം.***

ഹേ ഇന്ദ്രാ! വിശാലകായനായതിനാലും ഒരേ സമയംതന്നെ എല്ലാ ധനങ്ങളാലും സമ്പന്നനായതിനാലും യുദ്ധത്തിൽ പരാജയത്തിനു മുമ്പായിത്തന്നെ

നിനക്ക് ആഹുതി നൽകുന്നു. നീ അത്യന്തം ബലവാനും വിജയസാധനകളുടെ ജ്ഞാതാവും വളരെയധികം നാമങ്ങളോടുകൂടിയവനും ശൂരനും വീരനും ആകുന്നു.

2. ***യോ അദ്യ സേന്യോ വധോ ജിഘാംസൻ ന ഉദീരതേ,***
***ഇന്ദ്രസ്യ തത്ര ബാഹൂ സമന്തം പരി ദധ്മഃ.***

ശത്രുസൈന്യത്തിൻെറ ആയുധങ്ങൾ ഞങ്ങളെ വധിക്കുന്നതിനു തയ്യാറായി കാത്തിരിക്കുന്നു. അതിനാൽ ഞങ്ങൾ ഞങ്ങളുടെ നാലു ഭാഗങ്ങളിലും ഇന്ദ്രൻെറ ഭുജങ്ങളെ രക്ഷയ്ക്കുവേണ്ടി ധാരണം ചെയ്യുന്നു.

3. ***പരി ദധ്യ ഇന്ദ്രസ്യ ബാഹൂ സമന്തം ത്രാതുസ്ത്രായതാം നഃ,***
***ദേവ സവിതഃ സോ രാജൻത്സുമനസം മമ കൃണ സ്വസ്തയേ.***

ആ ഇന്ദ്രൻ നമ്മെ രക്ഷിക്കട്ടെ. ഹേ സവിതാദേവാ! ഹേ സോമാ! ഞങ്ങളെ ശ്രേഷ്ഠമായ മനസ്സോടുകൂടിയവരാക്കൂ. തന്മൂലം ഞങ്ങൾക്ക് യുദ്ധത്തിൽ വിജയിക്കുവാൻ കഴിയട്ടെ.

## സൂക്തം നൂറ്

(ഋഷി-ഗരുത്മാൻ. ദേവത-വനസ്പതി. ഛന്ദസ്-അനുഷ്ടുപ്)

1. ***ദേവാ അദുഃ സൂര്യോ അദാദ് ദ്യൗരദാത് പൃഥിവ്യദാത്,***
***തിസ്രഃ സരസ്വതീരദുഃ സവിതാ വിഷദൂഷണം.***

സകലത്തിൻെറയും പ്രേരകനായ സൂര്യൻ സ്ഥാവരജംഗമങ്ങളുടെ വിഷത്തെ അകറ്റിക്കളയുന്ന പദാർത്ഥത്തെ നമുക്കു നൽകട്ടെ. ഇന്ദ്രാദികളായ എല്ലാ ദേവന്മാരും ആകാശവും പൃഥ്വിയും നമുക്ക് വിഷത്തെ നശിപ്പിക്കുന്ന പദാർത്ഥം നൽകട്ടെ. ഇഡ, സരസ്വതി, ഭാരതി ഇവരും അങ്ങനെയുള്ള ഔഷധം പ്രദാനം ചെയ്യട്ടെ.

2. ***യദ് വോ ദേവാ ഉപജോകാ ആസിഞ്ചൻ ധന്വന്യുകദം,***
***തേന ദേവ പ്രസൂതേനേദം ദൂഹയതാ വിഷം***

ഹേ ദേവഗണങ്ങളേ! നിങ്ങളുടെ ചിതൽപുറ്റ് ഉണ്ടാക്കുന്ന ഉപജീവികൾ ജലരഹിതമായ ശുഷ്കസ്ഥാനങ്ങളിൽ ജലത്തെ സേചനം ചെയ്തിരിക്കുന്നു. ആ ജലത്താൽ ഈ വിഷത്തെ ദൂരേയ്ക്കു മാറ്റിക്കളയൂ.

3. ***അസുരാണാം ദുഹിതാസി സാ ദേവനാമസി സ്വസാ,***
***ദിവസ്പൃഥിവ്യാഃ സംഭൂതാ സാ ചകർഥാരസം വിഷം.***

ഹേ ചിതൽമണ്ണേ! നീ ദേവദ്രോഹികളായ അസുരന്മാരുടെ പുത്രിയും ദേവതകളുടെ ഭഗിനിയും ആകുന്നു. അന്തരീക്ഷത്തിൽനിന്നും പൃഥ്വിയിൽനിന്നും ജനിച്ച നീ സ്ഥാവരവും ജംഗമവുമായ ജീവികളുടെ വിഷത്തെ നിർവീര്യമാക്കൂ.

## സൂക്തം നൂറ്റിയോന്ന്

(ഋഷി-അഥർവാംഗിരസ്സ്. ദേവത-ബ്രഹ്മണസ്പതി. ഛന്ദസ്-അനുഷ്ടുപ്.)

1. ***ആ വൃഷയസ്വ ശ്വസിഹി വർധസ്വ പ്രഥയസ്വ ച,***
***യഥാങ്ഗം വർധതാം ശേപസ്തേന യോഷിതമിജ്ജഹി.***

ഹേ പുരുഷാ! നീ സേചനസമർത്ഥനായ വൃഷഭത്തിനുതുല്യം കർമ്മവാനാകട്ടെ. നീ ദൃഢപ്രാണയുക്തനും വിസ്തീർണ്ണമായ അംഗത്തോടുകൂടിയവനുമാകട്ടെ. നിൻെറ ഉൽപാദനേന്ദ്രിയം പുഷ്ടമാകട്ടെ. നിനക്ക് ഉപയുക്തയായ പത്നിയെ ലഭിക്കട്ടെ.

2. ***യേന കൃശം വാജയന്തി യേന ഹിന്വന്ത്യാതുരം,***
***തേനാസ്യ ബ്രഹ്മണസ്പതേ ധനുരിവാ താനയാ പസഃ.***

യാതൊരു ജീവനരസത്താൽ യുക്തനായ പുരുഷനെ വീര്യയുക്തൻ എന്നു പറയുന്നുവോ ആ രസത്താൽ രോഗിയായ പുരുഷനെ പോഷിപ്പിക്കുന്നു. ഹേ

ബ്രഹ്മണസ്പതേ! ആ രസത്താൽത്തന്നെ ഈ പുരുഷൻെറ അംഗം പുഷ്ടവും സമർത്ഥവുമാകട്ടെ.

3. ***ആഹം തനോമി തേ പസോ അധിജ്യാമിവ ധന്വനി,***
***കമസ്വശഇവരോഹിതമനവഗ്ലായതാ സദാ.***

ഹേ വീര്യത്തെ അഭിലഷിക്കുന്ന പുരുഷാ! ഞാൻ നിന്നെ മന്ത്രശക്തിയാൽ വില്ലിൽ വലിച്ചുകെട്ടിയിരിക്കുന്ന ഞാണിനുതുല്യം പുഷ്ടനാക്കുന്നു. അതിനാൽ നീ വൃഷഭത്തിനു തുല്യം പ്രസന്നചിത്തനായി തൻെറ ഭാര്യയുടെ അടുക്കലേക്കു പോകൂ.

### സൂക്തം നൂറ്റിരണ്ട്

(ഋഷി-ജമദഗ്നി. ദേവത-അശ്വിനികൾ. ഛന്ദസ്-അനുഷ്ടുപ്)

1. ***യഥായ വാഹോ അശ്വിനാ സമൈതി സം ച വർത്തതേ,***
***ഏവാ മാമഭി തേ മനഃ സമൈതു സം ജീ വതതാം.***

ഹേ അശ്വിനീകുമാരന്മാരേ! എപ്രകാരം അഭ്യസ്തനായ കുതിര തൻെറ നിയന്ത്രകൻെറ ഇംഗിതമനുസരിച്ച് ചലിക്കുകയും അവനെ അനുഗമിക്കുകയും ചെയ്യുന്നുവോ അപ്രകാരംതന്നെ എൻെറ ഭാര്യയുടെ മനസ്സ് എന്നിലേക്ക് ആകർഷിക്കപ്പെടുന്നു.

2. ***ആഹം ഖിദാമി തേ മനോ രാജശ്വഃ പൃഷ്ട്യാമിവ,***
***രേഷ്മഛിന്ന യഥാ തൃണം മയി തേ വേഷ്ടതാം മനഃ.***

ഹേ നാരീ, നിൻെറ മനസ്സിനെ ഞാൻ ആകർഷിക്കുന്നു. എപ്രകാരം അശ്വപാലകൻ കുറ്റിയിൽ ബന്ധിച്ചിരിക്കുന്ന കയർ അഴിച്ചു തൻെറ നേരെ വലിച്ചെടുക്കുന്നുവോ എപ്രകാരം വായുവിനാൽ ചലിക്കപ്പെടുന്ന പുല്ല് കറങ്ങിക്കൊണ്ടിരിക്കുന്നുവോ അപ്രകാരം നിൻെറ മനസ്സ് എന്നിൽ രമിച്ചുകൊണ്ടിരിക്കട്ടെ.

3. ***ആഞ്ജനസ്യ മദുഘസ്യ കുഷ്ഠസ്യ നലദസ്യ ച,***
***സുരോ ഭഗസ്യ ഹസ്താമ്യാമനുരോധനമുദ്ഭരേ.***

ത്രികൂടപർവ്വതത്തിൽ ഉത്ഭവിച്ച നീലാഞ്ജനമധൂകത്തെ കുഷ്ഠത്തിൽ ലേപനം ചെയ്യുന്നതുപോലെ ഹേ നാരീ! ഞാൻ നിൻെറ ശരീരത്തിൽ തടവുന്നു.

## അനുവാകം അഞ്ച്

### സൂക്തം നൂറ്റിമൂന്ന്

(ഋഷി-ഉച്ഛോദനൻ. ദേവത-ബൃഹസ്പതി. ഛന്ദസ്-അനുഷ്ടുപ്)

1. ***സന്ദാനം വോ ബൃഹസ്പതിഃ സന്ദാനം സവിതാ കരത്,***
***സന്ദാനം മിത്രോ അര്യമാ സന്ദാനം ഭഗോ അശ്വിനാ.***

ഹേ ശത്രുസേനകളേ ചൃഹസ്പതി, സൂര്യൻ, സവിതൃദേവൻ, ആര്യമാ, ഭഗൻ, അശ്വിനീകുമാരന്മാർ ഇവർ നിങ്ങളെ എറിയപ്പെട്ട ഈ കുരുക്കുകളിൽ വീഴിക്കട്ടെ.

2. ***സം പരമാൻസത്സമവമാനഥോ സം ദ്യാമി മധ്യമാൻ,***
***ഇന്ദ്രസ്താൻ പര്യഹാർദാമ്നാ താനഗ്നേ സം ദ്യാ ത്വം.***

ഞാൻ അടുത്തും അകലെയും സ്ഥിതിചെയ്യുന്ന ശത്രുസൈന്യങ്ങളെ പാശങ്ങളിൽ കുരുക്കുന്നു. ഞാൻ ശ്രേഷ്ഠവും നികൃഷ്ടവും മധ്യവർത്തിനിയുമായ എല്ലാ സൈന്യങ്ങളേയും പാശത്തിൽ കുരുക്കുന്നു. ഹേ ഇന്ദ്രാ! ഈ സേനാപതികളെ വേർപെടുത്തൂ. ഹേ അഗ്നീ! ഈ ശത്രുക്കളെ ബന്ധനങ്ങളിൽ അകപ്പെടുത്തൂ.

3. ***അമീ യേ യുധമായന്തി കേതൂൻ കൃത്വാനീകശഃ,***
***ഇന്ദ്രസ്താൻ പര്യഹാർദാമ്നാ താനഗ്നേ സം ദ്യാ ത്വം.***
ദലം ബന്ധിച്ചുകൊണ്ടുവരുന്ന ഈ ശത്രുക്കളെ ഇന്ദ്രൻ ദൂരെ മാറ്റട്ടെ. ധ്വജം പറത്തിക്കൊണ്ട് യുദ്ധത്തിനായി ഇവർ വരുന്നത് ദൂരെനിന്നുതന്നെ കാണപ്പെടുന്നു. ഹേ അഗ്നീ! നീ ഇവരെ വരിഞ്ഞുമുറുക്കി ബന്ധിക്കൂ.

**സൂക്തം നൂറ്റിനാല്**

(ഋഷി-പ്രശോചനൻ. ദേവത - ഇന്ദ്രൻ, അഗ്നി, സോമൻ. ഛന്ദസ് - അനുഷ്ടുപ്)

1. ***ആദാനേന സംദാനേനാമിത്രാനാ ദ്യാമസി,***
***അപാനാ യേ ചൈഷാം പ്രാണാ അസുനാസൂൻത്സമഛിദം.***
നാം ആ ശത്രുക്കളെ ആദാനം സന്ദാനം എന്ന നാമങ്ങളോടുകൂടിയ പാശങ്ങളാൽ ബന്ധിക്കുന്നു. ഞാൻ അവരുടെ പ്രാണാപാനവായുക്കളെ ജീവിതത്തിൽ നിന്നും വേർപെടുത്തുന്നു.
2. ***ഇദമാദാനമകര ദപസേന്ദ്രേണ സംശിതം,***
***അമിത്രാ യേ f ത്ര നഃ സന്തി താനഗ്ന ആ ദ്യാ ത്വം.***
ബന്ധിക്കുന്നതിനുള്ള സാധനമായ ഈ പാശത്തെ ഞാൻ ആഭിചാരനിയമത്താൽ തയ്യാറാക്കിയിരിക്കുന്നു. ഇന്ദ്രൻ ഇതിനെ തീക്ഷ്ണമാക്കിയിരിക്കുന്നു. ഹേ അഗ്നീ! ഞങ്ങളുടെ ഈ യുദ്ധത്തിൽ ശത്രുക്കളെ പാശത്താൽ ബന്ധനയുക്തരാക്കൂ.
3. ***ഐനാൻ ദ്യതാമിന്ദ്രാഗ്നോ സോമോ രാജാ ച മേദിനൗ,***
***ഇന്ദ്രോ മരുത്വാനാദാനമമിത്രേഭ്യഃ കൃണോതു നഃ.***
ഞങ്ങൾ നൽകുന്ന ഹവിസ്സിനാൽ പ്രസന്നമായ ഇന്ദ്രാഗ്നി ഞങ്ങളുടെ ശത്രുക്കളെ ബന്ധനത്തിലാക്കട്ടെ..സോമനും മരുദ്ഗണങ്ങളും സഹിതം ഇന്ദ്രൻ നമ്മുടെ ശത്രുക്കളെ പാശത്താൽ ബന്ധിതരാക്കട്ടെ..

**സൂക്തം നുറ്റിയഞ്ച്**

(ഋഷി- ഉന്മോചനൻ. ദേവത-കാസ. ഛന്ദസ്- അനുഷ്ടുപ്)

1. ***യഥാ മനോ മനസ്കേതൈഃ പരാപതത്യാശുമത്,***
***ഏവാ ത്വ കാസേ പ്ര പതമനസോ f നു പ്രവായ്യം.***
എപ്രകാരം ദുരസ്ഥിതമായ ജ്ഞാനവിഷയങ്ങളിലും മനസ്സ് വേഗതയോടുകൂടി പായുന്നുവോ അതുപാലെതന്നെ കാസശ്ലേഷ്മാദികളായ രോഗരൂപമാകുന്ന കൃത്യേ! നീ മനസ്സിൻെറ പാശത്തിൽനിന്നും ദ്രുതവേഗത്തിൽ ദൂരദേശത്തേക്കു മാറിപ്പോകൂ.
2. ***യഥാ ബാണഃ സസംശിതഃ പരാപതത്യാശുമത്,***
***ഏവാ ത്വം കാസേ പ്ര പത പൃഥിവ്യാ അനു സംവതം.***
എങ്ങനെ ശരിയായ രീതിയിൽ തീക്ഷ്ണതയോടുകൂടിയ ബാണം ധനുസ്സിൽനിന്നും വിട്ടുകഴിയുമ്പോൾ ദ്രുതഗതിയായി ചലിച്ച് ഭൃമിയെപ്പോലും പിളർന്നുകളയുന്നുവോ അപ്രകാരംതന്നെ ഹേ കാമാ! നീ ബാണത്താൽ പിളർക്കപ്പെട്ട ഭൂമിയുടെ ഊഷരപ്രദേശങ്ങളിലേക്കു കടന്നുപോകൂ.
3. ***യഥാ സൂര്യസ്യ രശ്മയഃ പരാപതന്ത്യാശുമത്,***
***ഏവാ ത്വം കാസേ പ്ര പത സമുദ്രസ്യാനു വിക്ഷരം.***
എപ്രകാരം സൂര്യരശ്മികൾ ഉയർന്ന ലോകങ്ങളിലും പർവ്വതങ്ങളിലുംവരെ അതിശീഘ്രം എത്തിച്ചേരുന്നുവോ അങ്ങനെതന്നെ നീ സമുദ്രത്തിൻെറ വിവിധ

പ്രവാഹങ്ങളോടുകൂടിയ ദേശത്തേക്കു മറഞ്ഞുപോകൂ.

### സൂക്തം നൂറ്റിയാറ്

(ഋഷി- പ്രമോചനൻ. ദേവത-ദുർവാ, ശാലാ, ഛന്ദസ്- അനുഷ്ടുപ്)

1. ***ആയനേ തേ പരായണേ ദൂർവാ രോഹതു പുഷ്പിണോ,***
***ഉത്സോ വാ തത്ര ജായതാം ഹ്യദോ വാ പുണ്ഡരീകുവാൻ.***
ഹേ അഗ്നീ, നിൻെറ മുൻപിലോ പിൻപിലോ പോകുന്നതിൽനിന്നും ഞങ്ങളുടെ ദേശത്തിൽ സുന്ദരങ്ങളായ പുഷ്പങ്ങളോടുകൂടിയ കറുകപ്പുല്ല് ഉൽപന്നമാകുകയും അരുവിയിലെ ജലത്തിൽ ആടുകയും ചെയ്യണേ. ഞങ്ങളുടെ ഇവിടെ കമലയുക്തമായ സരോവരങ്ങളും ഉണ്ടാക്കണേ.
2. ***അപാമിദം ന്യയനം സമുദ്രസ്യ നിവേശനം,***
***മദ്ധ്യേ ഹ്യദയസ്യ നോ ഗൃഹാഃ പരാചീനാ മുഖാ കൃധി.***
ഞങ്ങളുടെ ഭവനങ്ങൾ ജലത്താൽ പൂർണ്ണങ്ങളാകണേ. ഞങ്ങളുടെ സരോവരങ്ങൾ ജലയുക്തമാകണേ. ഹേ അഗ്നീ! നീ നിൻെറ ജ്വാലകളെ പരാങ്മുഖമാക്കണേ.
3. ***ഹിമസ്യ ത്വാ ജരായുണാ ശാലേ പരി വ്യയാമസി,***
***ശീദഹ്രദാ ഹി നോ മൃവോſഗ്നിഷ്കൃണോതു ഭേഷജം.***
ഹേ ശാലേ! നീ ഞങ്ങൾക്കായി ശീതപ്രദമാകണേ. ഞങ്ങൾ നിന്നെ തണുപ്പിൻെറ ഹാനിയിൽനിന്നും ജടായുരൂപത്തിൽ വലയം ചെയ്ത് കരിമ്പായലിനാൽ മൂടിപ്പൊതിയുന്നു. ഹേ അഗ്നീ ഞങ്ങളുടെ പ്രാർത്ഥന സ്വീകരിച്ച് വീട് മുതലായവ കത്തി നശിപ്പിക്കാതിരിക്കാതെ അങ്ങനെയുള്ള യത്നം ചെയ്യണേ.

### സൂക്തം നൂറ്റിയേഴ്

(ഋഷി-ശന്താതി. ദേവത-വിശ്വജിത്. ഛന്ദസ്- അനുഷ്ടുപ്)

1. ***വിശ്വജിത്ത് ത്രായമാണായൈ മാ പരി ദേഹി,***
***ത്രായമാണേ ദ്വിപാച്ച സർവ നോ രക്ഷ ചതുഷ്പാദ് യച്ഛ നഃ സ്വം.***
വിശ്വത്തെ വശീഭൂതമാക്കിവച്ചിരിക്കുന്ന ഹേ വിശ്വജിദ്ദേവതേ! യാതൊരു ത്രായമാണദേവൻെറ അധികാരത്തിൽ പ്രപഞ്ചത്തെ പാലനം ചെയ്തുകൊണ്ടിരിക്കുന്നുവോ ഞങ്ങളെ അവൻെറ ആശ്രയത്തിലാക്കൂ. ഹേ ത്രായമാണാ! ഞങ്ങളുടെ പുത്രപൗത്ര ഭൃത്യാദികളേയും നാൽക്കാലിമൃഗങ്ങളേയും സംരക്ഷിക്കൂ.
2. ***ത്രായമാണേ വിശ്വജിതേ മാ പരി ദേഹി,***
***വിശ്വജിദ് ദ്വിപാച്ച സർവ നോ രക്ഷ ചതുഷ്പാദ് യച്ഛ നഃ സ്വം.***
ഹേ ത്രായമാണാ! നീ എന്നെ വിശ്വജിത്തിനു നൽകണേ. ഹേ വിശ്വജിത്തേ! ഞങ്ങളുടെ പുത്ര പൗത്ര ഭൃത്യാദികളേയും പശുക്കൾ മുതലായ നാൽക്കാലി മൃഗങ്ങളേയും സംരക്ഷിക്കണേ.
3. ***വിശ്വജിത്ത് കല്യാണ്യൈ മാ പരി ദേഹി,***
***കല്യാണി ദ്വിപാച്ച സർവ നോ രക്ഷ ചതുഷ്പാദ് യച്ഛ നഃ സ്വം.***
ഹേ വിശ്വജിത്തേ! നീ എനിക്ക് എല്ലാ പ്രകാരങ്ങളിലുമുള്ള നന്മയെ ചെയ്യുന്ന കല്യാണിയെ പ്രദാനം ചെയ്യൂ. ഹേ കല്യാണീ! ഞങ്ങളുടെ പുത്രപൗത്രഭൃത്യാദികളേയും നാൽക്കാലിമൃഗങ്ങളേയും സംരക്ഷിക്കൂ.
4. ***കല്യാണി സർവവിദേ മാ പരി ദേഹി,***
***സർവവിദ് ദ്വിപാച്ച സർവം നോ രക്ഷ ചതുഷ്പാദ് യച്ഛ നഃ സ്വം.***
മംഗലമയിയായ ഹേ കല്യാണീ! നീ എന്നെ എല്ലാ കാര്യങ്ങളുടേയും ജ്ഞാതാവായ സർവവിദ്ദേവനെ ഏല്പിക്കണേ. ഹേ സർവവിദ്ദേവാ!

നിങ്ങൾ ഞങ്ങളുടെ പുത്രപൗത്ര ഭൃത്യാദികളേയും ഗോക്കൾ മുതലായ മൃഗങ്ങളേയും സംരക്ഷിക്കൂ.

**സൂക്തം നൂറ്റിയെട്ട്**

(ഋഷി-ശൗനകൻ. ദേവത-അഗ്നി, മേധാ. ഛന്ദസ്- അനുഷ്ടുപ്, ബൃഹതി)

1. ***ത്വം നോ മേധേ പ്രഥമാ ഗോഭരശ്വേഭിരാ ഗഹി,***
***ത്വം സൂര്യസ്യ രശ്മിഭിസ്ത്വം നോ അസി യജ്ഞിയാ.***

ഹേ വേദധാരിണിയായ മേധാ! ദേവതകളും മനുഷ്യരുമായ എല്ലാവരും നിന്നെ ശ്രേഷ്ഠമായി കരുതിക്കൊണ്ടു പൂജിക്കുന്നു. നീ ഗോക്കളും അശ്വങ്ങളും സഹിതം ഞങ്ങളെ പ്രാപിക്കണേ. എപ്രകാരം സൂര്യകിരണങ്ങൾ അഖിലലോകങ്ങളിലും വ്യാപിച്ചിരിക്കുന്നുവോ അതുപോലെതന്നെ തൻെറ സർവ്വവ്യാപിനിയായ ശക്തിയോടുകൂടി ഞങ്ങളെ പ്രാപിക്കണേ. നീ ഞങ്ങളുടെ യജ്ഞാഹുതിയിൽ പ്രസന്നയാകുന്നു. അതിനാൽ ഇവിടേയ്ക്കു വന്നാലും.

2. ***മേധാമഹം പ്രഥമാ ബ്രഹ്മണ്വതീം ബ്രഹ്മജൂതാമൃഷിഷ്ടുതാം,***
***പ്രപിതാം ബ്രഹ്മചാരിഭിർദേവാനാമവസേ ഹുവേ.***

ബുദ്ധിയെ അഭിലഷിക്കുന്ന ഞാൻ വേദങ്ങളെ സ്വീകരിച്ചിരിക്കുന്നതു കാരണം വേദയുക്തബ്രഹ്മണ്വതി, ബ്രഹ്മസേവിത, ബ്രഹ്മജൂത, അതിന്ദ്രിയാർത്ഥദർശി വസിഷ്ഠൻ മുതലായവരാൽ പ്രസംശിതമായ ഋഷിഷ്ടുതാവേദവിഹിതാചരണങ്ങൾ നിമിത്തം ഗുരുകുലത്തിൽ വസിക്കുന്ന ബ്രഹ്മചാരികളേക്കാൾ ശ്രേഷ്ഠബുദ്ധിയോടുകൂടിയ അദ്ധ്യയനത്തിനുവേണ്ടി ജ്ഞാനത്തിൻെറയും രക്ഷയുടേയും നിമിത്തമായി ഇന്ദ്രാദിദേവന്മാരെ ആഹ്വാനം ചെയ്യുന്നു.

3. ***യാം മേധാമൃഭവോ വിദുര്യാം മേധാമസുരാ വിദുഃ,***
***ഋഷയോ ഭദ്രാം മേധാം യാ വിദുസ്താം മയ്യാ വേശയാമസി.***

യാതൊരു ബുദ്ധിയെ ദേവകൾ ഗ്രഹിച്ചിരിക്കുന്നുവോ യാതൊന്നിനെ ദാനവരും വസിഷ്ഠാദികളായ മഹർഷികളും അറിയുന്നുവോ നാം ആ ബുദ്ധിയെ സാധകത്തിൽ പ്രതിഷ്ഠിക്കുന്നു.

4. ***യ മൃഷയോ ഭൂതകൃതോ മേധാവിനോ വിദുഃ,***
***തയാ മാമദ്യ മേധയാഗ്നേ മേധാവിനം കൃണു.***

യാതൊരു ബുദ്ധിയെ മന്ത്രദ്രഷ്ടാവായ മഹർഷി, പഥിവ്യാദിഭൂതങ്ങളുടെ സംരക്ഷണത്തിൽ കഴിവുള്ള കൗശികൻ, കാശ്യപൻ മുതലായവർ ഗ്രഹിച്ചിരിക്കുന്നുവോ ആ ബുദ്ധിയാൽ ഹേ അഗ്നീ! എന്നെ ബുദ്ധിശക്തിയുള്ളവനാക്കണേ.

5. ***മേധാം സായം മേധാം പ്രാതർമേധാം മധ്യന്ദിനം പരി,***
***മേധാം സൂര്യസ്യ രശ്മിഭിർവചസാ വേശയാമഹേ.***

ഞാൻ പ്രഭാതത്തിലും മധ്യാഹ്നത്തിലും സായംകാലത്തിലും മേധയെ സ്തുതിക്കുന്നു. സൂര്യരശ്മി നിലനിൽക്കുന്ന പൂർണ്ണമായ ദിവസം നാം അവയെ സ്വന്തമായ സ്തുതിരൂപവചനങ്ങളാൽ പ്രതിഷ്ഠിക്കുന്നു.

**സൂക്തം നൂറ്റിയോമ്പത്**

(ഋഷി-അഥർവൻ. ദേവത-പിപ്പലി. ഛന്ദസ്-അനുഷ്ടുപ്.)

1. ***പിപ്പലീ ക്ഷിപ്തഭേഷജ്ജൂതാനിവിദ്ധഭേഷജീ,***
***താം ദേവാഃ സമകല്പയന്നിയം ജീവിതവാ അലം.***

പിപ്പലി ക്ഷിപ്തമായ വാതരോഗത്തിൻെറ ഔഷധമാകുന്നു. രോഗത്തെ പൂർണ്ണമായും ബന്ധിക്കുന്നതിൽ സമർത്ഥവും അതുപോലെ മറ്റൗഷധങ്ങളെ തിരസ്ക്കരിക്കുന്നതുമാകുന്നു. അമൃതമഥനകാലത്ത് ഈ പിപ്പലിയെ എല്ലാ രോഗങ്ങളേയും നശിപ്പിക്കുന്നതും പ്രാണനെ സ്ഥിരമായി നിലനിർത്തുന്നതിൽ സമർത്ഥവുമായ സിദ്ധൗഷധമെന്നു ദേവന്മാർ കരുതിയിരുന്നു.

2. ***പിപ്പല്യഃ സമവദന്തായതീർജനനാദധി,***
***യം ജീവമശ്യനാവമഹൈ ന സ രിഷ്യാതി പൂരുഷഃ.***
പിപ്പലിയുടെ ഒരിനമായ ഹസ്തിപിപ്പലി തൻെറ ജനനത്തിനുമുമ്പായി നാം ഏതൊരു ജീവിയുടെ ശരീരത്തിൽ ഔഷധരൂപത്തിൽ പ്രവേശിക്കുന്നുവോ ആ ജീവി നാശത്തെ പ്രാപിക്കാതിരിക്കട്ടെ എന്ന് തീരുമാനിച്ചിരിന്നു.

3. ***അസുരസ്ത്വാ ന്യ ഖനൻ ദേവാസ്ത്വോദവപൻ പുനഃ,***
***വാതീകൃതസ്യ ഭേഷ വീമഥോ ക്ഷിപ്തസ്യ ഭേഷജീം.***
ഹേ പിപ്പലീ! വാതരോഗത്താടുകൂടിയ തുടർച്ചയായി കാലും കൈയുമിട്ടടിക്കുന്ന ക്ഷേപകരോഗത്തിന് നീ ഔഷധമാകുന്നു. നിന്നെ ആദ്യമായി ദാനവന്മാർ കുഴിച്ചിട്ടിരുന്നു. പിന്നീട് ദേവതകൾ അത് എടുത്തുകൊണ്ടുവന്നിരിക്കുന്നു.

### സൂക്തം നൂറ്റിപത്ത്

(ഋഷി-അഥർവൻ. ദേവത-അഗ്നി. ഛന്ദസ്- പംക്തി, അനുഷ്ടുപ്.)

1. ***പത്നോ ഹി കമീഡ്യോ അധ്വരേഷു സനാച്ച ഹോതാ നവ്യശ്ച സത്സി,***
***സ്വാം ചാഗ്നേ തന്വം വിപ്രായസ്വാസ്മഭ്യം ച സൗഭഗമാ യജസ്വ.***
അഗ്നി പുരാണപുരുഷനായതുകാരണം സ്തുത്യനാകുന്നു. അവൻ പ്രാചീനകാലം മുതൽ യജ്ഞങ്ങളിൽ ആഹൂതനായിക്കൊണ്ടിരിക്കുന്നു. ഹേ അഗ്നീ! നീ യജ്ഞസമ്പാദകനും നവീനഹോതാവായി വേദിയിൽ വിരാജിക്കുന്നവനുമാകുന്നു. നീ ഇപ്രകാരം വിരാജിതനായി ഞങ്ങൾക്ക് കല്യാണകാരിയായ ധനത്തെ പ്രദാനം ചെയ്യൂ.

2. ***ജ്യേഷ്ഠഘ്ന്യം ജാതോ വിചൃതോര്യമസ്യ മൂലബർഹണാത് പരി പാഹ്യനേം,***
***അത്യേന നേഷദ് ദുരിതാനി വിശ്വാ ദീർഘയുത്വായ ശതശാരദായ.***
ജേഷ്ഠാ നക്ഷത്രത്തിൽ ജനിക്കുന്ന പുത്രൻ വലിയവരെ കോല്ലുന്നവനും മൂലം നക്ഷത്രത്തിൽ ജനിച്ചവൻ കുടുംബത്തെ മുഴുവൻ നശിപ്പിക്കുന്നവനും ആകുന്നു. അതിനാൽ പാപനക്ഷത്രത്തിൽ ജന്മമെടുത്തിരിക്കുന്ന ഈ ബാലകനെ യമൻെറ കുടുംബനാശകങ്ങളായ കാര്യങ്ങളിൽനിന്നും വേർപെടുത്തൂ. എല്ലാ ദേവഗണങ്ങളും ഇവനെ പാപങ്ങളിൽനിന്നും കരകടത്തി ശതായുഷ്മാനാക്കിത്തീർക്കട്ടെ.

3. ***വ്യാഘ്രേ f ൃ ജനിഷ്ഠ വീരോ നക്ഷത്രജാ ജായമാനഃ സുവീരഃ,***
***സ മാ വധീത് പിതരം വർധമാനോ മാ മാതരം പ്ര മിനീജ്ജനിത്രീം.***
എൻെറ ഈ ബാലൻ സിംഹസമാനമായ ക്രൂരനക്ഷത്രത്തിൽ ജനിച്ചിരിക്കുന്നു. അതിനാൽ ഇവൻ ജനിക്കുന്ന ഉടൻതന്നെ ഉത്തമവീര്യത്താൽ യുക്തനാകുകയും അവൻ വളർന്നുവരുമ്പോൾ മാതാപിതാക്കളുടെ ഹിംസകനാകാതിരിക്കുകയും ചെയ്യട്ടെ.

### സൂക്തം നൂറ്റിപ്പതിനൊന്ന്

(ഋഷി-അഥർവൻ. ദേവത-അഗ്നി. ഛന്ദസ്- ത്രിഷ്ടുപ്, അനുഷ്ടുപ്.)

1. ***ഇമം മേ അഗ്നേ പുരുഷം മുമുഗ്ധ്യയം യോ ബദ്ധഃ സുയതോ ലാലപീതി,***
***അതോ f ധി തേ കൃണവദ് ഭാഗധേയം യദ്യനുന്മദിതോ f സതി.***
ഹേ അഗ്നീ! എൻെറ ഈ പുരുഷൻ പാപപാശങ്ങളാൽ ബന്ധിതനായി കേണു കൊണ്ടിരിക്കുന്നു. ഇവനെ രോഗത്തിൻെറ കാരണരൂപമായ പാപത്തിൽ നിന്നും രക്ഷിക്കൂ. ഇവൻ നിങ്ങൾക്ക് അധികമായി ഹവിസ്സിനെ നൽകുന്നു. അതിനാൽ ഉന്മാദരോഗത്തിൽനിന്നും രക്ഷിക്കൂ.

2. ***അഗ്നിഷ്ഠോ നി ശമയതു യദി തേ മന ഉദ്യുതം,***

***കൃണോമി വിദ്വാൻ ഭേഷജം യഥാനുന്മദിതോ f സതി.***

ഗ്രഹഗ്രസ്തനായ ഹേ പുരുഷാ! നിൻെറ ഉന്മാദരോഗത്തെ അഗ്നിദേവത നശിപ്പിക്കണേ. നിൻെറ മനസ്സ് ഗ്രഹങ്ങളുടെ വികാരത്താൽ വികൃതമായിക്കൊണ്ടിരിക്കുന്നു. ഞാൻ അതിനുള്ള ഉപായത്തിൻെറ ജ്ഞാതാവായിരിക്കുന്നതിനാൽ നീ രോഗവിമുക്തനാകുന്നതിനുള്ള ചികിത്സ ചെയ്യുന്നു.

3. ***ദേവൈനസാദുന്മദിതമുന്മത്തം രക്ഷസസ്പരി,***
***കൃണോമി വിദ്വാൻ ഭേഷജം യദാനുന്മദിതോ f സതി***

നീ ദേവകൃതങ്ങളായ ഉപാഘാതങ്ങളാലോ അഥവാ ബ്രഹ്മരക്ഷസ്സുകളാലോ ഗ്രഹണത്താലോ ഉന്മാദത്തെ പ്രാപിച്ചിരുന്നു എങ്കിൽ ജ്ഞാനിയായ ഞാൻ നിൻെറ അടുക്കൽ വന്ന് രോഗമുക്തിക്കുള്ള ഔഷധത്തെ നൽകുന്നു. (ചികിത്സിക്കുന്നു.)

4. ***പുനസ്ത്വാ ദുരപ്സരസഃ പുനരിന്ദ്രഃ പുനർഭഗഃ,***
***പുനസ്ത്വാ ദുർവിശ്വേ ദേവാ യഥാനുന്മദിതോ f സതി.***

ഹേ ഉന്മാദിയായ പുരുഷാ! അപ്സരസ്സുകൾ നിന്നെ ഉന്മാദരഹിതനാക്കി തിരിച്ചയച്ചിരിക്കുന്നു. ഇന്ദ്രാദികളായ എല്ലാ ദേവന്മാരും നിന്നെ ഉന്മാദരോഗത്തിൽനിന്നും വിമുക്തനാക്കി തിരിച്ചുവിട്ടിരിക്കുന്നു.

**സൂക്തം നറ്റിപ്പന്ത്രണ്ട്**

(ഋഷി-അഥർവൻ. ദേവത-അഗ്നി. ഛന്ദസ്- ത്രിഷ്ടുപ്.)

1. ***മാ ജ്യേഷ്ഠം വധീദയമഗ്ന ഏഷാം മൂലബർഹണാത് പരി പാഹ്യേനം, സ ഗ്രാഹ്യാഃ പാശാൻ വി ചൃത പ്രസാനാൻ തുഭ്യം ദേവാ അനു ജനന്തു വിശ്വേ.***

ഹേ അഗ്നീ! ഇവൻ തന്നെക്കാൾ വലിയവരിൽ ആരേയും കൊല്ലാതിരിക്കണേ. ഇവനെ മൂലോഛേദനദോഷത്തിൽനിന്നും രക്ഷിക്കൂ. ഹേ അഗ്നീ! നീ ശാന്ത്യുപായങ്ങളുടെ ജ്ഞാതാവാകുന്നു. അതിനാൽ ഗ്രഹണസ്വഭാവികളായ പിശാചുക്കളുടെ ബന്ധനത്തിൽനിന്നും മോചിപ്പിക്കൂ.

2. ***ഉന്മുഞ്ച പാശാംസ്ത്വമഗ്ന ഏഷാം ത്രയസ്തിഭിരുത്സിതാ യേഭിരാസൻ, സ ഗ്രാഹ്യാഃ പാശാൻ വി ചൃത പ്രജാനൻ പിതാപുത്രൗ മാതരം മുഞ്ച സർവാൻ.***

ഹേ അഗ്നീ! നീ പിതൃക്കൾ മുതലായവരുടെ പരിദേവനദോഷത്തിൽനിന്നും ഉൽപന്നമായ പാപത്തെ ശമിപ്പിക്കൂ. മാതാവും പിതാവും പുത്രനും യാതൊരു പരിദേവനജന്യമായ പാശങ്ങളാൽ ബന്ധിക്കപ്പെട്ടിരിക്കുന്നുവോ അവയെ അഴിച്ചുകളയൂ. ഹേ അഗ്നീ! നീ അഴിക്കുന്നതിനുള്ള ഉപായങ്ങളുടെ ജ്ഞാതാവാകുന്നു. ഈ പരിദേവനജന്യമായ ദോഷത്തിൽനിന്നും ഞങ്ങളെ മോചിപ്പിക്കണേ.

3. ***യേഭിഃ പാശൈഃ പരിവിത്തോ വിവദ്ധോ f ങ്ഗേ അങ്ഗേ അർപിത ഉത്സിതശ്ച,***
***വി തേ മുച്യന്താം വിമുചോ ഹി സന്തി ഭ്രൂണഘ്നി പൂഷൻ ദുരതാനി മൃക്ഷ്വ.***

ഹേ ദേവഗണങ്ങളേ! യാതോരു പാശങ്ങളാൽ ഓരോ അവയവങ്ങളും വരിഞ്ഞുമുറുക്കപ്പെട്ട് പുരുഷൻ വേദനയോടുകൂടി കൂടെക്കൂടെ എണീറ്റിരിക്കുന്നുവോ അവൻെറ ആ പാശങ്ങളെ അഴിച്ചുകളയൂ. നീ ഈ പരിദേവനദോഷത്തെ ഭ്രൂണഹത്യനടത്തുന്നവൻെറമേലും ബ്രഹ്മഹത്യക്കാരൻെറമേലും സ്ഥിരമായി സ്ഥാപിക്കൂ.

**സൂക്തം നൂറ്റിപ്പതിമൂന്ന്**

(ഋഷി-അഥർവൻ. ദേവത-പൂഷാവ്. ഛന്ദസ്- ത്രിഷ്ടുപ്, പംക്തി.)

1. ***ത്രിതേ ദേവാ അമൃജതൈതദേനസ്ത്രിത ഏനന്മനുഷ്യേഷുമമൃജേ, തതോ യദി ത്വാ ഗ്രാഹിരാനശേ താം തേ ദേവാ ബ്രഹ്മണാ നാശയന്തു.***

ദേവതകൾ പരിവിത്തനിൽ (വിവാഹിതനായ അനുജൻെറ അവിവാഹിത നായ ജ്യേഷ്ഠൻ) ഉണ്ടാകുന്ന പാപത്തെ ത്രിതൻെറ (ഒരു മഹർഷി പുത്രൻ) മനസ്സിൽ സ്ഥാപിച്ചിരിക്കുന്നു. ത്രിതൻ ഈ പാപത്തെ സൂര്യോദയത്തിനുശേഷം ഉറങ്ങിക്കഴിയുന്ന മനുഷ്യരിൽ സ്ഥാപിച്ചു. ഹേ പരിവിത്താ! നിന്നെ യാതൊരു പാപദേവി പ്രാപിച്ചിരിക്കുന്നുവോ അവളെ ഈ മന്ത്രശക്തിയാൽ അകറ്റിക്കളയൂ.

2. ***മരീചീർധൂമാൻ പ്ര വിശാൻ പാപ്മന്നുദാരാൻ ഗച്ഛോത വാ നീഹാരാൻ, നദീനാംഫേനം അനുതാൻ വി നശ്യ ഭൂണഘ്നി പൂഷൻ ദുരിതാനി മൃഷ്വ.***

പരിദേവനാൽ ഉൽപന്നമായ ഹേ പാപമേ! നീ പരിവിത്തനെ ഉപേക്ഷിച്ച് അഗ്നിയിലും സൂര്യപ്രകാശത്തിലും പ്രവേശിക്കണേ. നീ പുകയിലോ അഥവാ മേഘാവരണങ്ങളായ മൂടൽമഞ്ഞിലോ പ്രവേശിക്കൂ. ഹേ പാപമേ! നീ നദികളുടെ ഫേനങ്ങളിൽ ലയിക്കൂ.

3. ***ദ്വാദശധാ നിഹിതം ത്രിതസ്യാപമൃഷ്ടം മനുഷ്യൈനസാനി, തയോ യദി ത്വാ ഗ്രാഹിരാനശേ താം തേ ദേവാ ബ്രഹ്മണാ നാശയന്തു.***

ത്രിതതൻെറ ആ പാപങ്ങൾ പന്ത്രണ്ടുസ്ഥാനങ്ങളിലായി സ്ഥാപിക്കപ്പെട്ടിരിക്കുന്നു. അതേ പാപംതന്നെ മനുഷ്യരിൽ പ്രവേശിച്ചിരിക്കുന്നു. ഹേ പുരുഷാ! നീ പിശാചിയാൽ പ്രഭാവിതനായിരിക്കുന്നു എങ്കിൽ അവളുടെ പ്രഭാവത്തെ പൂർവ്വോക്തരായ ദേവതകളും ബ്രാഹ്മണരും ഈ മന്ത്രംവഴിയായി ശമിപ്പിക്കട്ടെ.

## അനുവാകം പന്ത്രണ്ട്

### സൂക്തം നൂറ്റിപ്പതിനാല്

(ഋഷി-ബ്രഹ്മാവ്. ദേവത-വിശ്വേദേവന്മാർ. ഛന്ദസ്-അനുഷ്ടുപ്.)

1. ***യദ് ദേവാ ദേവഹേഡനം ദേവാസശ്ചകൃമാ വയം, ആദിത്യാസ്തസ്മാന്നോ യൂയമൃതസ്യനന മുഞ്ചത.***

ഹേ ദേവഗണമേ! ഹേ അഗ്നീ! യാതൊരു പാപങ്ങളാൽ ദേവതകൾ രുഷ്ടരായിരിക്കുന്നുവോ അതിനെ നാം ഇന്ദ്രിയാവേശത്തിലാക്കിയിരിക്കുന്നു. ആ പാപത്തിൽനിന്നും നിങ്ങൾ ഞങ്ങളെ യഞ്ജാത്മകസത്യം വഴിയായി മന്ത്രസാധനകളുടെ പ്രഭാവത്താൽ രക്ഷിക്കൂ.

2. ***ഋതസ്യർതേനാദിത്യാ യജത്രാ മുഞ്ചതേഹ നഃ, യജ്ഞം യദ് യജ്ഞവാഹസഃ ശിക്ഷന്തോ നോപശേകിമ.***

ഹേ അദിതിപുത്രന്മാരേ! യജ്ഞാത്മക സത്യവും ധ്യാനയോഗ്യവുമായ പരബ്രഹ്മവും വഴിയായി ധർമ്മഘാതകങ്ങളായ പാപങ്ങളിൽനിന്നും മുക്തരാക്കൂ. നിങ്ങൾ യഞ്ജത്തെ സമ്പന്നമാക്കുന്നതിൽ സമർത്ഥരാകുന്നു. ഞങ്ങൾ യജ്ഞം നടത്തുന്നതിനുള്ള ഇച്ഛയോടുകൂടിയവരായിട്ടും യാതൊരു പാപകാരണങ്ങളാൽ സാധിക്കാതിരിക്കുന്നുവോ ആ പാപത്തിൽനിന്നും ഞങ്ങളെ മുക്തരാക്കണേ.

3. ***മേദസ്വതാ യജമാനാഃ സ്രൂ ചാജ്യാനി ജുഹ്വതഃ, അകാമാ വിശ്വേ വോ ദേവാഃ ശിക്ഷന്തോ നോപ ശേകിമ.***

ഹേ വിശ്വദേവതകളേ! ഞങ്ങൾ യജ്ഞപാത്രങ്ങളിൽക്കൂടി ഘൃതത്തെ ആഹുതി ചെയ്തുകൊണ്ട് യജ്ഞം നടത്തുവാൻ ആഗ്രഹിച്ചിട്ടും പാപം കാരണം

സാധ്യമാകാതെ വന്നിരിക്കുന്നു. ആ പാപത്തെ ഞങ്ങളിൽനിന്നും അകറ്റിക്കളയൂ.

**സൂക്തം നൂറ്റിപ്പതിനഞ്ച്**

(ഋഷി-ബ്രഹ്മാവ്. ദേവത-വിശ്വദേവന്മാർ. ഛന്ദസ്-അനുഷ്ടുപ്.)

1. ***യദ് വിദ്വാംസോ യദ്‌വിദ്വാംസ ഏനാംസി ചകൃമാ വയം.***
***യൂയം നസ്തസ്മാന്മുഞ്ചത വിശ്വേ ദേവാഃ സജോഷസഃ.***
ഹേ വിശ്വദേവന്മാരേ! നിങ്ങൾ ഞങ്ങളെ സ്നേഹിക്കൂ. ഞങ്ങൾ അറിഞ്ഞും അറിയാതെയും യാതൊരു പാപങ്ങൾ ചെയ്തിരിക്കുന്നുവോ ആ പാപങ്ങളിൽ നിന്നെല്ലാം ഞങ്ങളെ രക്ഷിക്കൂ.
2. ***യദി ജാഗ്രദ് യദി സ്വപന്നേന ഏനസ്യോ f കരം,***
***ഭൂതം മാ തസ്മാദ് ഭവ്യം ച ദ്രു പദാദിവ മുഞ്ചതാം.***
ഞാൻ ഉണർന്നിരിക്കുമ്പോഴും ഉറങ്ങിയിരിക്കുമ്പോഴും യാതൊരു പാപങ്ങളെ പ്രിയങ്കരങ്ങളായി ചെയ്തുകഴിഞ്ഞിരിക്കുന്നുവോ അവയിൽനിന്നും എന്നെ വർത്തമാനകാലത്തിലും ഭാവിയിലും തടികൊണ്ടുള്ള പാദബന്ധനത്തിൽനിന്നും മോചിപ്പിക്കുന്നതുപോലെ മുക്തനാക്കണേ.
3. ***ദ്രുപദാദിവ മുമുചാനഃ സ്വിന്നഃ സ്താത്വാ മലാദിവ,***
***പൂതം പവിത്രേണേവാജ്യം വിശ്വേ ശുംഭന്തു മൈനസഃ.***
എപ്രകാരം തടികൊണ്ടുള്ള പാദബന്ധനത്തിൽനിന്നും മുക്തനായതിനുമേൽ അഥവാ വിയർപ്പിനാൽ നനയുന്ന മനുഷ്യൻ സ്നാനം ചെയ്ത് ബാഹ്യമായ അഴുക്കുകളിൽനിന്നും ശുദ്ധനാകുന്നുവോ അപ്രകാരംതന്നെ ഞാനും ശുദ്ധനാകണേ. അരിപ്പകളിൽക്കൂടി നെയ്യ് ശുദ്ധമായിത്തീരുന്നതുപോലെ ദേവഗണം എന്നെ ശുദ്ധിയുള്ളവനാക്കിത്തീർക്കണേ.

**സൂക്തം നൂറ്റിപ്പതിനാറ്**

(ഋഷി-ജാടികായനൻ. ദേവത-വിവസ്വൻ. ഛന്ദസ-ജഗതി, ത്രിഷ്ടുപ്.)

1. ***യാദ് യാമ ചക്രുർനിഖനന്തോ അഗ്ര കാർഷീവണാ അന്നവിദോ ന വിദ്യയാ,***
***വൈവസ്വതേ രാജനി തജ്ജുഹോമ്യഥ യജ്ഞിയ മധുമദസ്തു നോf ന്നം.***
കൃഷിപ്പണിക്കാരായ കർഷകർ വിദ്യാവിഹീനരും വിചാരശൂന്യരുമായതു കാരണം ഭൂമിയെക്കുഴിക്കുന്ന യമസംബന്ധിയായ കാര്യത്തെ ചെയ്തിരിക്കുന്നു. അതിനെ അവർ ശരിയായ രീതിയിൽ അറിയുന്നില്ല. എന്തുകൊണ്ടെന്നാൽ അവർ വിദ്യാബുദ്ധിയാൽ ശൂന്യരാകുന്നു. അതിൻെറ ശമനാർത്ഥം ഞാൻ ഘൃതം, മധു, എണ്ണ മുതലായവ ധാരാളമായ അളവിൽ ഹവിർരൂപത്തിൽ നൽകുന്നു. ഈ യജ്ഞയോഗ്യമായ അന്നം മധുരവും ഉപഭോഗയോഗ്യവും ആയിരിക്കണേ.
2. ***വൈവസ്വതഃ കൃണവദ് ഭാഗധേയം മധഭാഗോ മധുനാ സം സൃജാതി,***
***മാതുര്യദേന ഇഷിത ന ആഗൻ യദ് വാ പിതാപരാദ്ധോ ജിഹീഡേ.***
സൂര്യൻെറ പുത്രനായ യമൻ തനിക്കുവേണ്ടി ഹവിർഭാഗത്തെ സ്വീകരിക്കുകയും നമ്മെ മധുമയമായ ക്ഷീരഘൃതാദികളാൽ യുക്തരാക്കുകയും ചെയ്യണേ. തുല്യമായ അപരാധങ്ങൾ പ്രവർത്തിച്ചിട്ടുള്ളവർക്ക് യാതൊരു പാപം പ്രാപ്തമായിരിക്കുന്നുവോ മതാപിതൃസംബന്ധിയായ അപരാധജന്യമായ പാപം ശാന്തമാകണേ.
3. ***യദീദം മാതുർയദി വാ പിതുർനഃ പരി ഭ്രാതുഃ പുത്രാച്ചേതസ ഏന ആഗൻ,***
***യവന്തോ അസ്മാൻ പിതരഃ സചന്തേ തേഷാം സർവേഷാ ശിവോ അസ്തു മന്യുഃ.***

ഈ പാപം മാതാവു വഴിയായി ലഭ്യമായതോ അഥവാ പിതാവുവഴി ലഭ്യമായതോ സഹോദരൻ മറ്റു സംബന്ധികൾ പുത്രൻ ഇവർവഴി പ്രാപ്തമായിരിക്കുന്നതോ ആണെങ്കിൽ ഈ പാപത്തോടു സംബന്ധമുള്ളവരുടെ ആ പാപങ്ങൾ ശാന്തിയെ പ്രാപിക്കണേ.

## സൂക്തം നൂറ്റിപ്പതിനേഴ്

(ഋഷി-കൗശികൻ. ദേവത-അഗ്നി. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***അപമിത്യമപ്രത്തീത്തം യദസ്മി യമസ്യ യേന ബലിനാ ചരാമി, ഇദം തദഗ്നേ അനൃണോ ഭവാമി ത്വ പാശാൻ വിചൃതം വേത്ഥ സർവാൻ.***
 കൊടുത്തുതീർക്കേണ്ട ഋണം യാതൊന്നിനെ തിരിച്ചുകൊടുക്കുവാൻ സാധ്യമാകുന്നില്ലയോ അങ്ങനെയുള്ള ഋണം ഞാൻ തന്നെയാകുന്നു. അങ്ങനെയുള്ള ഭാരിച്ച ഋണത്താൽ എനിക്ക് യമരാജൻെറ അധീനതയിൽ കഴിയേണ്ടതായി വരും. ഹേ അഗ്നീ! നിൻെറ കൃപയാൽ ഞാൻ ഋണരഹിതനായിത്തീരും. എന്തുകൊണ്ടെന്നാൽ നിങ്ങൾ ഋണജന്യമായ പാരലൗകിക ബന്ധനങ്ങളിൽനിന്നും മോചിപ്പിക്കുന്നതിൽ സമർത്ഥനാകുന്നു.
2. ***ഇഹേവ സന്തഃ പ്രതി ദദ്മ ഏനഞ്ജീവാ ജീവേഭ്യോ നി ഹരാമ ഏനത്, അപമിത്യ ധാന്യം യഞ്ജഘസാഹമിദ തദഗ്നേ അനൃണോ ഭവാമി***
 ഈ ലോകത്തിൽ ജീവിച്ചിരുന്നകൊണ്ടുതന്നെ ഈ ഋണത്തെ ധനികന്മാർക്കായി ഏല്പിച്ചുകൊടുക്കുന്നു. മരിക്കുന്നതിനു മുമ്പായിത്തന്നെ ഞങ്ങൾ സ്വന്തം ഋണത്തെ തിരിച്ചടക്കുന്നു. ഞാൻ യാതൊരു യവാദിധാന്യങ്ങൾ കടം വാങ്ങി ഭക്ഷിച്ചുകഴിഞ്ഞിരിക്കുന്നുവോ ഹേ അഗ്നീ! അങ്ങയുടെ കൃപയാൽ അതിൽനിന്നും മുക്തനായിരിക്കുന്നു.
3. ***അനൃണാ അസ്മിന്നനൃണഃ പരസ്മിൻ തൃതീയേ ലോകേ അനൃണാഃ സ്യാമ, യേ ദേവയാനാഃ പിതൃയാണാശ്ച ലോകാഃ സർവാൻ പഥോ അനൃണാ ആ ക്ഷിയേമ.***
 ഹേ അഗ്നീ! നിൻെറ കൃപയാൽ ഞങ്ങൾ ലൗകീകവും വൈദദികവുമായ എല്ലാ ഋണങ്ങളിൽനിന്നും ഈ ലോകത്തിൽ വെച്ചുതന്നെ മോചിപ്പിക്കപ്പെടണേ. ദേഹത്യാഗാനന്തരം ഞങ്ങൾ സ്വർഗ്ഗാദികളായ പുണ്യസ്ഥാനങ്ങളിൽ ഋണികളല്ലാതായിരിക്കണേ. നാകപൃഷ്ഠം, ദേവയാനം, പിതൃയാനം മുതലായ മാർഗ്ഗങ്ങളിൽക്കൂടി ഞങ്ങൾ ഋണമുക്തരായി പ്രവിഷ്ടരാകട്ടെ.

## സൂക്തം നൂറ്റിപ്പതിനെട്ട്

(ഋഷി-കൗശികൻ. ദേവത-അഗ്നി. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***യദ്ധസ്താഭ്യാം ചകൃമ കിൽബിഷാംണ്യക്ഷാണാം ഗത്നുമുപലിപ്സമാനാഃ, ഉഗ്രംപശ്യേ ഉഗ്രജിതൗ തദദ്യാപ്സരസാവനു ദത്താമൃണം നഃ.***
 കാൽ കൈ മുതലായ ഇന്ദ്രിയങ്ങളാൽ ഞങ്ങളിൽനിന്നും യാതൊരു പാപങ്ങൾ ഉണ്ടായിരിക്കുന്നുവോ അതുപോലെ ഭോഗലിപ്സകാരണം ഞങ്ങൾ യാതൊരു ഋണം സ്വീകരിച്ചിരിക്കുന്നുവോ ആ ഋണത്തെ അപ്സരസ്സുകൾ കൊടുത്തുതീർക്കണേ.
2. ***ഉഗ്രംപശ്യേ രാഷ്ട്രഭൃത് കില്ബിഷാണി യദക്ഷവൃത്തമനു ദത്തം ന ഏതത്, ഋണാന്നോ നർണമേത്സമാനോ യമസ്യ ലോകേ അധിരജ്ജുരായത്.***
 ഹേ ഉഗ്രംപശ്യ! രാഷ്ട്രഭൃത്നാമങ്ങളോടുകൂടിയ അപ്സരസ്സുകളേ! ഞങ്ങളുടെ കൃത്യപാപങ്ങൾ ഏതെങ്കിലും വിഷയങ്ങളിൽ പ്രവർത്തിച്ചതുകാരണം ഉണ്ടായി

രിക്കുന്നു. ഋണഭൂതങ്ങളായ ആ എല്ലാ പാപങ്ങളേയും നശിപ്പിച്ചു പാപപുണ്യ ങ്ങൾക്കനുസരണമായി ദണ്ഡനങ്ങൾ നൽകുന്ന യമന്റെ ലോകത്തിൽ ഋണദാതാവ് പാശവുമായി ഞങ്ങളെ കഷ്ടപ്പെടുത്തുവാൻ വരാതിരിക്കണേ. അതിനാൽ ഞങ്ങളുടെ കടത്തെ ഞങ്ങളിൽനിന്നും അകറ്റിക്കളയൂ.

3. ***യസ്മാ ഋണം യസ്യ ജായാമുപൈമി യ യാചമാനോ അഭ്യൈമി ദേവാഃ, തേ വാചം വാദിർഷുർമോത്തരാം മദ്ദേവപത്നീ അപ്സരസാവധീതം.***
യാതൊരു വസ്ത്രം, സ്വർണ്ണം, ധാന്യം, മുതലായവയ്ക്കായി ഞാൻ കടം വാങ്ങിയിരിക്കുന്നുവോ അല്ലെങ്കിൽ യാതൊരുത്തന്റെ ഭാര്യയുടെ അടുക്കൽ ഞാൻ സഹായത്തിനായി പോകുന്നുവോ ഹേ ദേവഗണങ്ങളേ! ഞാൻ അവിടെനിന്നും സഫലമനോരഥനായി അപേക്ഷയെ സ്വീകരിച്ചുകൊണ്ടുവരും. അവർ എനിക്കു വിരുദ്ധമായി ഒന്നും പറയാതിരിക്കണേ. ഹേ അപ്സരസ്സുകളേ! എന്റെ കാര്യത്തിൽ ശ്രദ്ധിക്കൂ.

## സൂക്തം നൂറ്റിപ്പത്തൊൻപത്

(ഋഷി-കൗശികൻ. ദേവത-വൈശ്വാനരാഗ്നി. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***യവദീവ്യന്നൃണമഹം കൃണോമ്യദാസ്യന്നഗ്ന ഉത സംഗൃണാമി, വൈശ്വാനരോ നോ അധിപാ വസിഷ്ഠ ഉദിന്നയാതി സുകൃതസ്യ ലോകം.***
ഞാൻ വാങ്ങിയിരിക്കുന്ന കടം തിരിച്ചുകൊടുക്കുന്നതിനു കഴിവില്ലാതെ അതു കൊടുക്കുന്നതിനുള്ള കാര്യം പറഞ്ഞുകൊണ്ടുനടക്കുന്നു. എല്ലാ ജീവികളുടെയും ഹിതൈഷിയായ അഗ്നി എന്നെ സൽഗതിയെ പ്രാപിപ്പിക്കണേ.
2. ***വൈശ്വാനരായ പ്രതി വേദയാമി യദ്യൃണം സാഗരോ ദേവതാസു, മ ഏതാൻ പാശാൻ വിചൃതം വേദ സർവാനഥ പക്വേന സഹ സം ഭവേമ.***
ലൗകികവും ദൈവികവുമായ ബാധ്യതകളെ പൂർത്തീകരിക്കുന്നതിനുള്ള പ്രതിജ്ഞകളെ ഞാൻ വൈശ്വാനരാഗ്നിക്കായി അർപ്പണം ചെയ്യുന്നു. ആ അഗ്നി എല്ലാ ഋണപാശങ്ങളിൽനിന്നും മോചിപ്പിക്കുന്ന വഴികളെ അറിയുന്നു. നാം ഋണപാദങ്ങളിൽനിന്നും മോചിതരായി സ്വർഗ്ഗപ്രാപ്തിക്കുള്ള ഫലങ്ങളാൽ സമ്പന്നരാകണേ.
3. ***വൈശ്വാനരഃ പവിതാ മാ പുനാതു യത് സാഗരമഭിധാവാമ്യാശം, അനാജാനൻ മനസാ യാചമാനോ യത് തത്രൈനോ അപ തത് സുവാമി.***
ഞാൻ യജ്ഞം നടത്തും. ദാനം ചെയ്യും. വൈശ്വാനരാഗ്നി എന്നെ പവിത്രീകരിക്കണേ. ഞാൻ ഋണം വീട്ടുന്നതിനുള്ള പ്രതിജ്ഞയെ നടത്തിക്കൊണ്ടിരിക്കുന്നു. ദേവതകളുടെ ആഗ്രഹങ്ങളെ നിറവേറ്റിക്കൊണ്ടുതന്നെ കഴിയുന്നു. ഇനി യജ്ഞാദികളായ ഋണങ്ങളെ അകറ്റിക്കളയുവാൻ സാധ്യമല്ല. എന്റെ അജ്ഞാനാത്മകങ്ങളായ അസത്യങ്ങളാൽ യാതൊരു പാപങ്ങൾ ഉണ്ടായിരിക്കുന്നുവോ അവയെ എല്ലാം ഞാൻ എന്നിൽനിന്നും അകറ്റിക്കളയുന്നു.

## സൂക്തം നൂറ്റിയിരുപത്

(ഋഷി-കൗശികൻ. ദേവത-അന്തരീക്ഷാദികളായ മന്ത്രോക്താക്കൾ. ഛന്ദസ്-ജഗതി, പംക്തി.)

1. ***യദന്തരീക്ഷം പൃഥിവീമുത ദ്യാം യന്മാതരം പിതരം വാ ജിഹിംസിമ, അയം തസ്മാദ് ഗാർഹ്യപത്യോ ന അഗ്നിരുദിന്നയാതി സുകൃതസ്യ ലോകം.***
അന്തരീക്ഷത്തിലേയും പൃഥ്വിയിലേയും ദ്യുലോകത്തിലേയും പ്രാണികൾക്ക് അഹിതകരമായ ഹിംസയും മാതാപിതാക്കൾക്ക് പ്രതികൂലമായിരിക്കുന്ന ആചരണങ്ങളാകുന്ന ഹിംസയുംമൂലം യാതൊരുത്തൻ പാപിയായിത്തീർന്നി

രിക്കുന്നുവോ ഗാർഹപത്യാഗ്നി പ്രസന്നനായി അവനെ രക്ഷിച്ച് ഉത്തമഗതിയെ പ്രദാനം ചെയ്യണേ.

2. ***ഭൂമിർമാതാദിതിർനോ ജനിത്രം ഭ്രാതാന്തരിക്ഷമഭിശസ്ത്യാ നഃ, ദ്യൗർനഃ പിതാ പിത്ര്യാച്ഛ ഭവാതി ജാമിന്യത്വാ മാവ പത്സി ലോകാത്.***

പൃഥ്വിയും ദേവമാതാവായ അദിതിയും നമ്മുടെ മാതൃരൂപമാകുന്നു. അന്തരീക്ഷം നമ്മോടൊത്തുള്ളതുകൊണ്ട് സഹോദരനുതുല്യവുമണ്. ഇവരെല്ലാം നമ്മെ പാപങ്ങളിൽനിന്നും രക്ഷിക്കണേ. ദ്യോവ് നമ്മുടെ പിതൃരൂപമാകുന്നു. അത് നമ്മെ ഋണഗ്രഹണമാകുന്ന ദേഷത്തിൽനിന്നും രക്ഷിക്കണേ. ഞാൻ നിഷിദ്ധകളായ നാരികളുമായി സംസർഗ്ഗം ചെയ്ത് പാപഗ്രസ്തനായി സ്വർഗ്ഗാദിലോകങ്ങളെ നഷ്ടപ്പെടുത്തുന്നവനായിത്തീരരുതേ.

3. ***യത്രാ സുഹാർദഃ സുകൃതോ മദന്തി വിഹായ രോഗ തന്വഃ സ്വായാഃ. അശ്ലോണാ അംഗരഹ്വുതാഃ സ്വർഗേ തത്ര പശ്യേമ പിവരൗ ച പുത്രാൻ.***

സുന്ദരമായ മനസ്സോടുകൂടിയവനും യജ്ഞാദികളായ പുണ്യകർമ്മങ്ങളുടെ കർത്താവും ആയ പുരുഷൻ ജ്വരാദിരോഗരഹിതനായി ദുഃഖരഹിതനായി സുഖങ്ങളെ അനുഭവിച്ചുകൊണ്ട് സ്വർഗ്ഗാദിലോകങ്ങളിൽ വസിക്കുന്നു. ഞങ്ങളും രോഗരഹിതരായി സൽഗ്ഗതിയേയും സ്വർഗ്ഗാദികളായ ഉത്തമലോകങ്ങളെയും പ്രാപിച്ച് അവിടെ വസിച്ചുകൊണ്ട് സ്വജനങ്ങളെ ദർശിക്കട്ടെ.

**സൂക്തം നൂറ്റിഇരുപത്തിഒന്ന്**

(ഋഷി-കൗശികൻ. ദേവത-അഗ്ന്യാദികളായ മന്ത്രോക്താക്കൾ. ഛന്ദസ്-ത്രിഷ്ടുപ്, അനുഷ്ടുപ്.)

1. ***വിഷാണാ പാശാൻ വിഷ്യാധ്യസ്മദ് യ ഉത്തമാ അധമാ വാരുണായേ, ദുഷ്വപ്ന്യം ദുരിതം നിഃ ഷ്വാസ്മദഥ ഗച്ഛേമ സുകൃതസ്യ ലോകം.***

ഹേ നിഋതി ദേവീ! ഹേ വരുണാ! നിങ്ങൾ മരണാത്മകങ്ങളായ ഉത്തമവും മധ്യമവും അധമവുമായ പാശങ്ങളെ തുറക്കൂ. ദുഃസ്വപ്നജനിതങ്ങളായ പാപങ്ങളേയും ഞങ്ങളിൽനിന്നു വേർതിരിച്ച് സ്വർഗ്ഗലോകത്തെ പ്രാപിപ്പിക്കണേ.

2. ***യദ് ദാരുണി ബധ്യസേ യച്ച രജ്ജ്വാം യദ്ഭൂമ്യാം ബധ്യസേ യച്ച വാചാ, അയം തസ്മാദ് ഗാർഹ്യപത്യോ നോ അഗ്നിരുദിന്നയാതി സുകൃതസ്യ ലോകം.***

ഹേ പുരുഷാ! നീ തടികൊണ്ടുള്ളതും കയറുകൊണ്ടുള്ളതും ഭൂമിയുടെ കുഴി മുതലായവയിലുള്ളതും രാജകൽപനമൂലമുള്ളതുമായ ബന്ധനങ്ങളിൽ ബന്ധിക്കപ്പെട്ടിരിക്കുന്നു എങ്കിൽ നിന്നെ ഗാർഹപത്യാഗ്നി അക്കരകടത്തിക്കൊണ്ട് സ്വർഗ്ഗത്തെ പ്രാപിപ്പിക്കണേ.

3. ***ഉദഗാതാം ഭഗവതീ വിചൃതൗ നാമ താരകേ, പ്രേഹാമൃതസ്യ യച്ഛതാം പ്രൈതു ബദ്ധകമോചനം.***

ഈ പുരുഷൻ സന്താപപ്രദങ്ങളായ വിലങ്ങുകളുടെ ബന്ധനങ്ങളിൽനിന്നും മുക്തനാകണേ. വിചൃത ഉപനാമങ്ങളോടുകൂടിയ രണ്ടു മൂലനക്ഷത്രങ്ങളും ഈ ബന്ധനസ്ഥനായ പുരുഷനെ മൃത്യുഭയത്തിൽനിന്നും മോചിപ്പിക്കണേ.

4. ***വി ജിഹീഷ്വ ലോകം കൃണു ബന്ധാന്മുഞ്ചാസി ബദ്ധകം. യോന്യാഇവ പ്രച്യുതോ ഗർഭഃ പഥഃ സർവാ അനു ക്ഷിയ.***

ഹേ ബന്ധനമേ! അഭിമാനിയായ ഹേ ദേവാ! ഈ ബന്ധനത്താൽ പീഡിതനായിരിക്കുന്ന പുരുഷന് സ്ഥാനംനൽകൂ. ബന്ധനത്തിൽനിന്നും മുക്തനാക്കൂ. അനന്തരം വിവിധരീതികളിലായി ഇവിടെനിന്നും കടന്നുപോകുവിൻ. മാതാവിൻെറ ഗർഭത്തിൽനിന്നും പുറപ്പെടുന്ന ശിശു നടക്കുന്നതുപോലെ നിങ്ങൾ എല്ലാ മാർഗ്ഗങ്ങളിൽകൂടിയും വിചാരണം ചെയ്യൂ.

**സൂക്തം നൂറ്റിഇരുപത്തിരണ്ട്**

(ഋഷി-ഭൃഗു. ദേവത-വിശ്വകർമ്മാവ്. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി.)

1. ***ഏതം ഭാഗം പരി ദദാമി വിദ്വാൻ വിശ്വകർമ്മൻ പ്രഥമജാ ഋതസ്യ, അസ്മാഭിർദത്തം ജരസഃ പരസ്താദച്ഛിന്നം തന്തുമനു സംതരേം.***
ഹേ വിശ്വകർമ്മാവേ! നീ ഏറ്റവും ആദ്യമായി ഉണ്ടായിരിക്കുന്നു. നിൻെറ മഹിമയെ അറിയുന്ന ഞാൻ ഈ പക്വമായ ഹവിരന്നത്തെ സ്വന്തം രക്ഷയ്ക്കായി നിനക്കു പ്രദാനം ചെയ്യുന്നു. ഈ ലോകത്തിൽ നൽകപ്പെട്ടിരിക്കുന്ന അന്നംകാരണമായി ഞങ്ങൾ വർദ്ധകൃത്തിൽ ഉപരിയായി അവിഛിന്ന രൂപത്തോടുകൂടി പ്രവിഷ്ടമാകണേ.

2. ***തതം തന്തുമ ന്വേകേ തരന്തി യേഷാ ദത്തം പിത്ര്യമായനേന, അബന്ധ്വേകേ ദദതഃ പ്രയച്ഛന്തോ ദാതും ചേച്ഛിക്ഷാൻത്സ സ്വർഗ ഏവ.***
ഋണിയായ പുരുഷനുശേഷം പുത്രപൗത്രാദികൾ ഋണത്താൽ അവശരായിത്തീരുന്നു. യാതൊരു ഋണിയുടെ പിതാവിനാൽ സമ്പാദിക്കപ്പെട്ട ഋണത്തേ പുത്രപൗത്രാദികൾ കൊടുത്തുതീർക്കേണ്ടതായി വരുന്നുവോ അവരും കഷ്ടപ്പെടുന്നു. യാതൊരുത്തൻെറ കുലത്തിൽ പുത്രപൗത്രാദികൾ ഉണ്ടായിരിക്കുന്നില്ലയോ തൻെറയോ അഥവാ തൻെറ പിതാവിൻെറയോ കടം മടക്കിക്കൊടുക്കുവാൻ സാധിക്കാതിരിക്കുന്നു. എന്നാൽ കൊടുത്തുതീർക്കണമെന്നുള്ള ഉൽക്കടമായ ആഗ്രഹം ഉണ്ടായിരിക്കുന്നു എങ്കിൽ അവൻ ആ ഇച്ഛയുടെ കാരണംകൊണ്ടുതന്നെ മുക്തിയെ പ്രാപിക്കണേ.

3. ***അന്വാരഭേഥാമനുസംരഭേഥാമേതം ലോകം ശ്രദ്ദധാനാഃ സചന്തേ, യദ് വാം പക്വം പരിവിഷ്ടമഗ്നൗ തസ്യ ഗുപ്തയേ ദമ്പതീ സം ശ്രയേഥാം.***
ഹേ ദമ്പതികളേ! പരലോകത്തെപ്പറ്റി ചിന്തിച്ചുകൊണ്ട് സൽക്കർമ്മങ്ങൾ ചെയ്യൂ. നിങ്ങൾ ബ്രാഹ്മണർക്ക് പാകം ചെയ്ത ഭക്ഷണം നൽകുവാൻ ആഗ്രഹിക്കുകയും യാതൊരന്നം ഹവിർ രൂപത്തിൽ അഗ്നിയിൽ ഹോമിക്കപ്പെടുന്നുവോ അതിൻെറ രക്ഷയ്ക്കുവേണ്ടി യത്നിക്കുകയും ചെയ്യണേ.

4. ***യജ്ഞം യന്തം മനസാ ബൃഹന്തമന്വാരോഹാമി തപസാ സയോനിഃ, ഉപഹൂതാ അഗ്നേ ജരസഃ പരസ്താത് തൃതീയേ നാകേ സധമാദം മദേമ.***
ഞാൻ ദേവഗണങ്ങളുടെ ഗതിമാനമായ മഹായജ്ഞത്തിൽ മനസ്സുവഴിയായി പ്രവേശിച്ചുകൊണ്ട് അതിൽത്തന്നെ സ്ഥിതിചെയ്യുന്നു. ഹേ അഗ്നീ! നിൻെറ കൃപയാൽത്തന്നെ ഞാൻ എൻെറ വാർദ്ധക്യാവസ്ഥവരെ ഈ ലോകത്തിൽ ജീവിച്ചിട്ട് വാർദ്ധക്യത്താൽ ജീർണ്ണമായ ദേഹത്തെ ത്യജിച്ച് ദുഃഖശോകങ്ങളാൽ രഹിതമായ സ്വർഗ്ഗത്തെ പ്രാപിച്ച് സുഖമുള്ളവനാകണേ.

5. ***ശുദ്ധഃ പൂത യോഷിതീ യജ്ഞിയാ ഇമാ ബ്രഹ്മണാ ഹസ്തേഷു പ്രപൃഥക് സാദയാമി, യത് കാമ ഇദമഭിഷിഞ്ചാമി വോ∫ഹമിന്ദ്രോ മരുത്വാൻത്സ ദദാതു തന്മേ.***
ഈ യജ്ഞാദിയായ ജലത്തെ ഞാൻ ഋത്വിക്കുകളുടെ കൈകൾ കഴുകുന്നതിനുവേണ്ടി ഒഴിക്കുന്നു. ഈ കാര്യം ഞാൻ ഏതൊരു പദാർത്ഥത്തെ ആഗ്രഹിച്ചുകൊണ്ടു ചെയ്യുന്നുവോ എനിക്ക് മരുത്തുക്കൾ സഹിതം ഇന്ദ്രൻ ആ പദാർത്ഥത്തെ പ്രദാനം ചെയ്യണേ.

## സൂക്തം നൂറ്റിഇരുപത്തിമൂന്ന്

(ഋഷി-ഭൃഗു. ദേവത-വിശ്വേദേവന്മാർ. ഛന്ദസ്-ത്രിഷ്ടുപ്, അനുഷ്ടുപ്.)

1. ***ഏതം സധസ്ഥാഃ പരി വോ ദദാമി യം ശേവധിമാവഹാജ്ജാതവേദാഃ, അന്വാഗന്താ യജമാനഃ സ്വസ്തി ത സ്മ ജാനീത പരമേ വ്യോമൻ.***

ഹേ ദേവഗണങ്ങളേ! നിങ്ങൾ യജമാനനോടുകൂടി സ്വർഗ്ഗത്തിൽ ഒന്നിച്ചു വസിക്കുന്നു. ഞാൻ ഈ ഹവിസ്സ് നിങ്ങൾക്കു സമർപ്പിക്കുന്നു. ഈ നിധിയെ അഗ്നിവഴിയായി നിങ്ങളുടെ അടുക്കൽ എത്തിക്കുന്നു. ഈ യജമാനൻ ഈ ഹവിസ്സിനുശേഷം സ്വർഗ്ഗാരോഹണം ചെയ്യും. നിങ്ങൾ ഈ യജമാനനെ ഓർക്കണേ.

2. ***ജാനീത സ്മൈനം പരമേ വ്യോമൻ ദേവാഃ സധസ്ഥാ വിദ ലോകമത്ര, അനാഗന്താ യജമാനഃ സ്വസ്തീഷ്ടാപൂർതം സ്മ ക്രണുതാവിരസ്മൈ.***
ദേവതകളേ! നിങ്ങൾ സ്വർഗ്ഗത്തിൽ ഈ യജമാനനുമായി പരിചയപ്പെട്ടു വസിക്കണേ. അവിടെ ഇവന്റെ സ്ഥാനത്തെ നിശ്ചയിക്കണേ. ഹവിസ്സു നൽകിയതിനുശേഷം ഇവൻ കുശലതാപൂർവ്വം അവിടെ വരും.
3. ***ദേവാഃ പിതരഃ പിതരോ ദേവാഃയോ അസ്മി സോ അസ്മി.***
4. ***സ പചാമി സ ദദാമി സ യജേ സ ദത്താന്മായൂഷം.***
വസുക്കളും രുദ്രനും ആദിത്യനും എന്റെ പിതാവും പിതാമഹനും പിതാമഹരൂപനും ആകുന്നു. ഞാൻ പാകയജ്ഞവും ദാനാദികർമ്മങ്ങളും ചെയ്യുന്നു. ഞാൻ പുത്രാദികൾവഴി ചെയ്യപ്പെടുന്ന ശ്രാദ്ധാദികളിൽ നിന്നുൽപന്നമാകുന്ന ഫലങ്ങളാൽ രഹിതരാകാതിരിക്കണേ.
5. ***നാകേ രാജൻ പ്രതി തിഷ്ട തത്രതത് പ്രതി തിഷ്ഠതു, വിദ്ധി പൂതസ്യ നോ രാജൻത്മ ദേവ സുമനാ ഭവ.***
ഹേ സോമാ! നീ ഞങ്ങളുടെ അപരാധങ്ങളെ മറന്ന് ഞങ്ങളോടു സ്നേഹപൂർവ്വം പെരുമാറണേ. ഞങ്ങളാൽ ചെയ്യപ്പെടുന്ന കർമ്മങ്ങൾ ആ സ്വർഗ്ഗലോകത്തിൽ ഫലമുളവാക്കുന്നവയാകണേ. നീ ഞങ്ങളുടെ കർമ്മഫലത്തെ അറിയണേ. ഹേ സ്വാമിൻ! നീ സുന്ദരമായ മനസ്സോടുകൂടിയവനാകൂ.

### സൂക്തം നൂറ്റിഇരുപത്തിനാല്

(ഋഷി-അഥർവൻ. ദേവത-അപ്പ്. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***ദിവോ നു മാ ബ്ധഹതോ അന്തരിക്ഷാദപാം സ്തോകോ അഭ്യപപ്തദ് രസേന, സമിന്ദ്രിയേണ പയസാഹമഗ്നേ ഛന്ദോഭിര്യജ്ഞഃ സുകൃതാം കൃതേന.***
അന്തരീക്ഷത്തിൽനിന്നും യാതൊരു ജലബിന്ദു എന്റെ ശരീരത്തിൽ പതിച്ചിരിക്കുന്നുവോ അതിന്റെ സ്പർശനപ്രക്ഷാളനരൂപമായ ഹേ അഗ്നീ! ഞാൻ അമരയുക്തനായിത്തീർന്നിരിക്കുന്നു. ഗായത്രി മുതലായ മന്ത്രങ്ങളുടെ പൂർണ്ണമായ അനുഷ്ഠാനങ്ങളാൽ ഞാൻ പുണ്യഫലങ്ങളാൽ യുക്തനാകും.
2. ***യദി വൃക്ഷാദഭ്യപപ്തത് ഫല തദ് യദ്യാന്തരിക്ഷാത് സ ഉ വായുരേവ, യത്രാസ്പൃക്ഷത് തന്വോ യച്ച വാസസ ആപോ നുദന്തു നിരൃതി പരാചൈഃ.***
വർഷത്തിന്റെ ഒരു ബിന്ദു വൃക്ഷത്തിന്റെ അഗ്രഭാഗത്തുനിന്നും എന്റെ മേൽ പതിക്കുകയാണെങ്കിൽ ആ ബിന്ദു വൃക്ഷത്തിന്റെ ഫലത്തിനുതുല്യമാകുന്നു. ആ ബിന്ദു ആകാശത്തിൽനിന്നും പതിക്കുകയാണെങ്കിൽ അത് വായുവിന്റെ ഫലവുമാകുന്നു. ശരീരത്തിലെ യാതൊരവയവത്തിന്മേൽ അഥവാ ശരീരത്തിലെ വസ്ത്രത്തിന്മേൽ അതിന്റെ സ്പർശനം ഉണ്ടാകുന്നു എങ്കിൽ അത് പ്രക്ഷാളനാർത്ഥം നിയോഗിക്കപ്പെട്ടിരിക്കുന്ന ജലത്തിനു തുല്യം പാപദേവതയെ നമ്മിൽനിന്നും അകറ്റിക്കളയട്ടെ.
3. ***അഭ്യഞ്ജനം സുരഭി സാ സമൃദ്ധിർഹിരണ്യം വർചസ്തദു പൂത്രിമമേവ, സർവാ പവിത്രാ വിതതാധ്യസ്മത് തന്മാ താരീന്നിരൃതിർമോ അരാതിഃ.***
ഈ ജലബിന്ദു കുഴമ്പുപോലെ പൂശുന്നതിനുള്ള സാധനമാകുന്നു. ഈ

എണ്ണ ചന്ദനാദികൾ നമ്മുടെ സമ്പന്നതയുടേയും സ്വർണ്ണാലങ്കാരങ്ങളുടെയും ബലമാകുന്നു. ഈ വർഷജലം പവിത്രീകരിക്കുന്നതാകുന്നു. ഈ ജലത്തിൻെറ പവിത്രമായ സ്പർശത്താൽ പാപദേവതയും ശത്രുക്കളും നമുക്കെതിരെ ആക്രമണകാരികൾ ആകാതിരിക്കട്ടെ.

## അനുവാകം പതിമൂന്ന്

### സൂക്തം നൂറ്റിഇരുപത്തിഅഞ്ച്

(ഋഷി-അഥർവൻ. ദേവത-വനസ്പതി. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി.)

1. ***വനസ്പതേ വീഡ്വങ്ഗോ ഹി ഭൂയാ അസ്മത്സഖാ പ്രതരണഃ സുവീരഃ,***
***ഗാഭി സംനദ്ധോ അസിവീഡയസ്വാസ്ഥാതാ തേ ജയതു ജത്വാനി.***
തടികൊണ്ടു നിർമ്മിച്ച രഥമേ! നീ ഉറപ്പുള്ളതാകട്ടെ. നീ ശത്രുക്കളിൽക്കൂടി കടന്നുപോകുന്ന ഞങ്ങളുടെ മിത്രമാകുന്നു. നീ ചർമ്മബന്ധങ്ങളാൽ ബന്ധിതവും വീരന്മാരാൽ വലയം ചെയ്യപ്പെട്ട് യുദ്ധയോഗ്യവുമാകട്ടെ. നിന്നിൽ രോഹണം ചെയ്യുന്നവൻ ശത്രുസൈന്യത്തിൻമേലും സ്വർണ്ണധനത്തിൻമേലും അതുപോലെ രാജ്യത്തിന്മേലും വിജയം പ്രാപിക്കണേ.
2. ***ദിവസ്പൃഥിവ്യാഃ പര്യോജ ഉദ്ഭൃതം വനസ്പതിഭ്യ പര്യാഭൃതം സഹഃ,***
***അപാമോജ്മാനം പരി ഗോഭിരാഭൃതമിന്ദ്രസ്യ വജ്രം ഹവിഷാ രഥം യജ.***
ആകശത്തിൽനിന്നും ഭൂമിയിൽനിന്നും അതിനു ശക്തി ലഭ്യമായിരിക്കുന്നു. മഴവെള്ളത്താൽ പുഷ്ടിപ്പെടുന്ന വൃക്ഷങ്ങളുടെ തടിതന്നെയാകുന്നു ഈ രഥം. തുകൽകയറുകളാൽ ബന്ധിക്കപ്പെട്ട ഈ രഥം ഇന്ദ്രൻെറ ആയുധത്തിനു സമാനം ദ്രുതഗതിയോടുകൂടിയതാകുന്നു. ഈ രഥത്തെ ഘൃതയുക്തമായ ഹവിസ്സിനാൽ സേവനം ചെയ്യണം.
3. ***ഇന്ദ്രസ്യൗജോ മരുതാമനീകം മിത്രസ്യ ഗർഭോ വരുണസ്യ നാഭിഃ,***
***ഇമാം നോ ഹവ്യദാതിം ജുഷാണോ ദേവ രഥ പ്രതി ഹവ്യാ ഗൃഭായ.***
ഹേ രഥമേ! നീ ഇന്ദ്രൻെറ പരാക്രമമാകുന്നു. മരുദ്ഗണങ്ങളുടെ ശക്തിയാകുന്നു. മിത്രൻെറ ഗർഭരൂപമാകുന്ന വരുണൻെറ അവയവമാകുന്നു. നീ ഞങ്ങളുടെ യുവ ഹവിസ്സിനെ സ്വീകരിക്കണേ.

### സൂക്തം നൂറ്റിഇരുപത്തിയാറ്

(ഋഷി-അഥർവൻ, ദേവത-ദുന്ദുഭി. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***ഉപ ശ്വാസയ പൃഥിവീമുത ദ്യാം പുരുത്രാ തേ വന്വതാം വിഷ്ഠിതം ജഗത്,***
***സ ദുന്ദുഭേ സജൂരിന്ദ്രേണ ദേവൈർദൂരാദ് ദവോയോ അപ സേധ ശത്രൂൻ.***
ഹേ ദുന്ദുഭീ! ആകാശത്തേയും ഭൂമിയേയും നിൻെറ ഘോരശബ്ദത്താൽ നിറയ്ക്കൂ. അനേകദേശങ്ങളിലെ ജീവികൾ നിൻെറ ശബ്ദത്തെ സന്തോഷത്തോടുകൂടി ശ്രവിക്കണേ.നീ യുദ്ധത്തിൻെറ സ്വാമിയായ ഇന്ദ്രനോടും മരുത്തുക്കളോടും ചേർന്ന് ഞങ്ങളുടെ ശത്രുക്കളെ പലായനം ചെയ്യിക്കൂ.
2. ***ആ ക്രന്ദയ വയമോജോ ന ആധാ അദിഷ്ടന ദുരിതാ ബാധമാനഃ,***
***അപ സേധ ദുന്ദുഭേ ദുച്ഛുനാമിത ഇന്ദ്രസ്യ മുഷ്ടിരസി ബീഡയസ്വ.***
ഹേ ദുന്ദുഭീ! നീ ശത്രുക്കളുടെ രഥം, കുതിര, ആന, സൈന്യം മുതലായവയെ പരാജയപ്പെടുത്തി ആർത്തനാദത്തെ പുറപ്പെടുവിക്കുന്നവനാകണേ. നീ ഞങ്ങളുടെ സംഗ്രാമത്തിൽ മുൻപന്തിയിലെത്തുകയും പരാജയം സംഭവി

ക്കുന്ന പാപങ്ങളെ അകറ്റിക്കളയുകയും ചെയ്യൂ. നീ ശത്രുക്കളുടെ നേരെ കർണ്ണകഠോരമായ ശബ്ദം മുഴക്കി അവരുടെ സന്താപകാരിണികളായ സൈന്യങ്ങളെ വിരട്ടിയോടിക്കുകയും ചെയ്യൂ. നീ ഇന്ദ്രൻെറ മുഷ്ടികൾക്കു തുല്യം ദൃഢമായിരിക്കണേ.

3. ***പ്രാമും ജവാഭീമേ ജയന്തു കേദുമദ് ദുന്ദുഭിർവാവദീതു,***
***സമശ്വപർണ്ണാഃ പതുന്തു നോ നരോƒ സ്മാകമിന്ദ്ര രഥിനോ ജയന്തു.***

ഹേ ഇന്ദ്രാ! ആ കാണപ്പെടുന്ന ശത്രുസൈന്യങ്ങളുടെമേൽ നീ വിജയം പ്രാപിക്കു. ഞങ്ങളുടെ ഈ വീരന്മാർ ശത്രുവിൻെറമേൽ വിജയം പ്രാപിക്കണേ. ഞങ്ങളുടെ സേനാപതിയും മന്ത്രിയും രാജാവും രഥാരൂഢരായി യുദ്ധത്തെ വിജയിക്കണേ.

## സൂക്തം നൂറ്റിഇരുപത്തിഏഴ്

(ഋഷി-ഭൃഗ്വംഗിരസ്സ്. ദേവത-വനസ്പതി, യക്ഷ്മനാശനം. ഛന്ദസ്-അനുഷ്ടുപ്, ജഗതി.)

1. ***വിദ്രുധസ്യ ബലാസസ്യ ലാഹിതസ്യ വനസ്പതേ,***
***വിസല്പകസ്യോഷധേ മോച്ഛരിഷഃ പിജ്ഞിതം ചൻ.***

ഹേ പ്ലാശേ! നീ വിസർപ്പാദിരോഗങ്ങളുടെ സിദ്ധൗഷധമാകുന്നു. നീ വ്രണം, ശക്തിക്ഷയകാരണമായ കാസം, ശ്വാസം മുതലായ രോഗങ്ങളേയും അകററിക്കളയുന്നു. നീ വിസർപ്പത്തോടുകൂടി ദൂഷിതമായ ത്വക്കിനേയും മേദസ്സിനേയും അവസാനിപ്പിക്കുന്നു.

2. ***ബലാസ തിഷ്ഠതഃ കക്ഷേ മുഷ്കാവപശ്രിതൗ,***
***വേദാഹം തസ്യ ഭേഷജം ചീപുദ്രു രഭിചക്ഷണം.***

ഹേ കാസശ്വാസയുക്തമായ ക്ഷയരോഗമേ! നിൻെറ വിസർപ്പകാദികൾ അണ്ഡകോശങ്ങളുടെ അടുത്തോ പാർശ്വത്തിലോ ആകുന്നു. ഞാൻ നിൻെറ ഔഷധിയുടെ ജ്ഞാതാവാകുന്നു. ചീപുദ്രുവൃക്ഷം നിൻെറ വ്യാധിയെ വേരോടെ നശിപ്പിക്കുന്നതിൽ സമർത്ഥമാകുന്നു.

3 ***യോ അങ്ഗയോ യഃ കർണ്യോ അക്ഷ്യോബിംസല്പകഃ,***
***വി വൃഹാമോ വിസല്പകം വിദ്രധം ഹൃദയാമയം,***
***പരാ തമജ്ഞാതം യഷ്മധരാഞ്ചം സുവാമസി.***

നാഡീമുഖം മുതൽ ദേഹംമുഴുവൻ വ്യാപിക്കുന്ന വിസർപ്പകം കാൽ, കൈ, ചെവി, കണ്ണ് മുതലായവയിലും വ്യാപിക്കുന്നു. അതിനേയും വ്രണം, ഹൃദ്രോഗം, ക്ഷയം മുതലായ ഭീകരരോഗങ്ങളേയും ഞാൻ നശിപ്പിക്കുന്നു.

## സൂക്തം നൂറ്റിഇരുപത്തിഎട്ട്

(ഋഷി-അംഗിരസ്സ്. ദേവത-ശകധൂമം, ഹോമം. ഛന്ദസ്-അനുഷ്ടുപ്.)

1. ***ശകധൂമ നക്ഷത്രാണി യദ് രാജാനമകുർവത,***
***ഭദ്രാഹമസ്മൈ പ്രായച്ഛന്നിദം രാഷ്ട്രമസാദിതി.***

ശകധൂമനാമത്തോടുകൂടിയ അഗ്നിയെ നക്ഷത്രങ്ങൾ തങ്ങളുടെ രാജാവായ ചന്ദ്രനാക്കി. എന്തുകൊണ്ടെന്നാൽ അവർ അദ്ദേഹത്തിന് നക്ഷത്രരാജ്യം കൊടുക്കാമെന്നു സമ്മതിച്ചിരുന്നു.

2. ***ഭദ്രഹ നോ മധ്യന്ദിനേ ഭദ്രാഹം സായമസ്തു നഃ***
***ഭദ്രാഹം നോ അ ാം പ്രാതാ രാത്രീ ഭദ്രാഹമസ്തു നഃ.***

പ്രഭാതകാലവും മധ്യാ വും സായാ വും ഒത്തുകൂടിയ നമ്മുടെ പകൽ ഭദ്രമാകട്ടെ. അതുപോലെ രാത്രിയും നമുക്കു ശ്രേയസ്കരമാകട്ടെ.

3. ***അഹോ രാത്രാഭ്യാം നക്ഷത്രേഭ്യാം സൂര്യാചന്ദ്രമസാഭ്യാം,***
***ഭദ്രാഹമസ്മഭ്യാം രാജഞ്ഛകധൂമ ത്വം കൃധി.***

ഹേ ശകധൂമമേ! ഹേ നക്ഷത്രമണ്ഡലരാജാവേ! നീ രാത്രി, പകൽ, അശ്വിനി മുതലായ നക്ഷത്രങ്ങൾ, ദിനരാത്രങ്ങൾ ഇവയെ വേർതിരിക്കുന്ന സൂര്യചന്ദ്രന്മാരുമായി ഞങ്ങളുടെ സമയത്തെ ശുഭമാക്കിത്തീർക്കണേ.

4. ***യോ നോ ഭദ്രാഹമകരഃ സായം നക്തമഥോ ദിവാ,***
***തസ്മൈ തേ നക്ഷത്രരാജ ശകധൂമ സദാ നമഃ.***

ഹേ ശകധൂമമേ! ഹേ സോമാ! നിങ്ങൾ സായംകാലത്തിലും രാത്രിയിലും പകലും ഞങ്ങളുടെ സമയത്തെ ശുഭമാക്കിയിരിക്കുന്നു. ഞങ്ങൾ നിങ്ങളെ നമസ്കരിക്കുന്നു.

**സൂക്തം നൂറ്റിഇരുപത്തിയൊൻപത്**

(ഋഷി-അഥർവൻ. ദേവത-ഭഗൻ. ഛന്ദസ്-അനുഷ്ടുപ്.)

1. ***ഭഗേന മാ ശാംശപാേന സാകമിന്ദ്രേണ മേദിനാ,***
***കൃണോമി ഭഗിനം മാപ ദ്രാന്ത്വരാതയഃ.***

ഞാൻ സൂര്യദേവൻ വഴിയായി എന്നെത്തന്നെ സൗഭാഗ്യശാലിയാക്കുന്നു. ഇന്ദ്രൻ എൻെറ സേവനം കൊണ്ട് അത്യധികം പ്രന്നനായിരിക്കുന്നു. അദ്ദേഹത്തിൻെറ കൃപകൊണ്ട് ഞാൻ എന്നെത്തന്നെ ഭാഗ്യവാനാക്കിത്തീർക്കുന്നു. ഞങ്ങളുടെ ശത്രുക്കൾ ദുർഗ്ഗതിയെ പ്രാപിക്കണേ.

2. ***യേന വൃക്ഷാം അഭ്യഭവോ ഭഗേന വർചസാ സഹ,***
***തേന മാ ഭഗിനം കൃണ്വപ ദ്രാന്ത്വരാതയഃ.***

ഹേ ഔഷധീ! നീ ഭഗദേവതയുടെ യാതൊരു തേജസ്സിനാൽ സമീപവർത്തികളായ വൃക്ഷങ്ങളെ തിരസ്കൃതങ്ങളാക്കുന്നുവോ ആ ദേവതകളാൽ എന്നെ സൗഭാഗ്യവാനാക്കണേ. ഞങ്ങളുടെ ശത്രുക്കൾ ഞങ്ങളിൽനിന്നും അകന്നുപോയി ദുർഗ്ഗതിയെ പ്രാപിക്കണേ.

3. ***യോ അന്ധോ യഃ പുനഃ സരോ ഭഗോ വൃക്ഷേഷ്വാഹിതഃ,***
***തേന മാ ഭഗിനം കൃണ്വപ ദ്രാന്ത്വരാതയഃ.***

ഭഗൻ നേത്രഹീനനായതുകാരണം മുന്നോട്ടു പോകുന്നതിന സമർത്ഥനല്ലാതിരിക്കുന്നു. കൂടാതെ കടന്നുപോയ സ്ഥലങ്ങളിൽക്കൂടിത്തന്നെ കറക്കിക്കാണ്ടിരിക്കുന്ന. അതിനാൽ മാർസ്സങ്ങളിലുള്ള വൃക്ഷങ്ങളുമായി കൂട്ടിമുട്ടി കഴിയുന്നു. ആ ഭഗദേവനാൽ നീയെന്നെ ഭാഗ്യശാലിയാക്കു. എൻെറ ശത്രു വിമുഖനായി ദുർഗ്ഗതിയെ പ്രാപിക്കണേ.

**സൂക്തം നൂറ്റിമുപ്പത്**

(ഋഷി-അഥർവൻ. ദേവത-സ്മരൻ. ഛന്ദസ്-ബൃഹതി, അനുഷ്ടുപ്.)

1. ***രഥജിതാം രാഥജിതേയീനാമപ്സരസാമയം സ്മരഃ,***
***ദേവാഃ പ്ര ഹിണുത സ്മരമസൗ മാമനു ശോചതു.***

ഈ കാമം രഥത്തോടുകൂടി വിജയിക്കുന്നവളും രഥംവഴിയായി വിജയിച്ചവളും ആയ അപ്സരസ്സുകളുടേതാകുന്നു. ദേവാ! ഈ കാമത്തെ അകറ്റിക്കളയൂ. അതിൻെറ പ്രഭാവം എൻേറമേൽ പതിക്കാതിരിക്കണേ.

2. ***അസൗ മേ സ്മരതാവിതി പ്രിയോ മേ സ്മരതാദിതി,***
***ദേവാഃ പ്ര ഹിണുത സ്മരമസൗ മാമനു ശോചതു.***

ഇവൻ എന്നെ സ്മരിക്കണേ. എനിക്കു പ്രിയപ്പെട്ടവൻ എന്നെ സ്മരിക്കട്ടെ. ഹേ ദേവാ! ഈ കാമത്തെ അകറ്റിക്കളയൂ.

3. ***യഥാ മമ സ്മരാദസോ നാമുഷ്യാഹം കദാ ചന,***
***ദേവാഃ പ്ര ഹിണുത സ്മരമസൗ മാമനു ശോചതു.***

എപ്രകാരം അത് എന്നെ സ്മരിക്കുന്നുവോ അതുപോലെ ഞാൻ അതിനെ സ്മരിക്കാതിരിക്കണേ. ഹേ ദേവാ! ഈ കാമത്തെ അകറ്റിക്കളയൂ.

4. ***ഉന്മാദയ മരുത ഉദന്തരിക്ഷ മാദയ,***
***അഗ്ന ഉന്മാദയ ത്വമസൗ മാമനു ശോചതു.***

ഹേ മാരുതാ! ഉന്മത്തനാകൂ. അന്തരീക്ഷമേ! ഉന്മത്തമാകൂ. ഹേ അഗ്നീ! നീ ഉന്മത്തനാകൂ. അതിന് എൻെറമേൽ പ്രഭാവം പതിപ്പിക്കാൻ കഴിയാതിരിക്കണേ.

## സൂക്തം നൂറ്റിമുപ്പത്തിയൊന്ന്

(ഋഷി-അഥർവൻ. ദേവത-സ്മരൻ. ഛന്ദസ്-അനുഷ്ടുപ്.)

1. ***നി ശീർഷതോ നി പത്തത ആധ്യോ നി തിരാമി തേ,***
***ദേവഃ പ്ര ഹിണുത സ്മരമസൗ മാമനു ശോചതു.***

ശിരസ്സു മുതൽ പാദംവരെയുള്ള നിൻെറ എല്ലാവ്യഥകളേയും ഞാൻ മാറ്റിക്കളയുന്നു. ഹേ ദേവാ! കാമത്തെ അകറ്റിക്കളയൂ. അതിന് എന്നെ പ്രഭാവിതമാക്കുവാൻ കഴിയാതിരിക്കണേ.

2. ***അനുമതേ f ന്വിദം മന്യസ്വാകൂതേ സമിദം നമഃ,***
***ദേവഃ പ്ര ഹിണുത സ്മരമസൗ മാമനു ശോചതു.***

ഹേ അനുമതീ! ഇതിനെ നീ അനുകൂലമായിക്കരുതൂ. ഹേ സങ്കല്പമേ! നീ എൻെറ നമസ്കാരത്തെ സ്വീകരിക്കൂ. ഹേ ദേവാ! കാമത്തെ അകറ്റിക്കളയൂ. ഇതിന് എന്നെ പ്രഭാവിതമാക്കുവാൻ കഴിയാതെ വരണേ.

3. ***യദ് ധാവസി ത്രിയോജനം ഷഞ്ച യോജനമാശ്വിനം,***
***തതസ്ത്വം പുന രായസി പുത്രാണാം നോ അസഃ പിതാ.***

യാതൊരുത്തൻ മൂന്നു യോജന ഓടുന്നുവോ അഥവാ കുതിരപ്പുറത്ത് അഞ്ചുമൈൽ പോകുന്നുവോ അവിടെനിന്നും വീണ്ടും മടങ്ങിവരുന്നുവോ നീ ഞങ്ങളാകുന്ന പുത്രന്മാരുടെ പിതാവാകുന്നു.

## സൂക്തം നൂറ്റിമുപ്പത്തിരണ്ട്

(ഋഷി-അഥർവൻ. ദേവത-സ്മരൻ. ഛന്ദസ്- ബൃഹതി, അനുഷ്ടുപ്.)

1. ***യം ദേവാഃ സ്മരമസിഞ്ചന്നപ്സ്വന്തഃ ശോശുചാനം സഹാധ്യാ,***
***തം തേ തപാമി വരുണസ്യ ധർമണാ.***

ജീവികളെ കാമാർത്തരാക്കുന്നതിനുവേണ്ടി എല്ലാ ദേവന്മാരും കാമദേവനെ ജലത്താൽ അഭിഷേകം ചെയ്തിരിക്കുന്നു. ഞാൻ വരുണൻെറ ധാരണശക്തിയാൽ ആ കാമനെ സന്താപത്തോടുകൂടിയവനാക്കുന്നു.

2. ***യ വിശ്വേ ദേവാഃ സ്മരമസിഞ്ചന്നപ്സ്വന്തഃ ശോശുചാനം സഹാധ്യാ,***
***തം തേ തപാമി വരുണസ്യ ധർമണാ.***

വിശ്വേദേവന്മാർ യാതൊരു കാമദേവനെ ജലത്താൽ അഭിഷിക്തനാക്കിയിരിക്കുന്നുവോ ഹേ വനിതേ! ഞാൻ ആ വരുണൻെറ ശക്തിയാൽ ആ കാമനെ സന്തപ്തനാക്കുന്നു.

3. ***യമിന്ദ്രാണീ സ്മരമസിഞ്ചദപ്സ്വന്തഃ ശോശുചാനം സഹാധ്യാ***
***തം തേ തപാമി വരുണസ്യ ധർമണാ.***

ഇന്ദ്രാണി മാനസികമായ പീഡയോടുകൂടി ഏതൊരു കാമദേവനെ ജലത്താൽ അഭിഷിക്തനാക്കിയോ ആ കാമനെ ഞാൻ സന്തപ്തനാക്കുന്നു.

4. ***യമിന്ദ്രാണീ സ്മരമസിഞ്ചതാമപ്സ്വന്തഃ ശോശുചാനം സഹധ്യാ,***
***തം തേ തപാമി വരുണസ്യ ധർമണ.***

ഇന്ദ്രാഗ്നി യാതൊരു കാമനെ അഭിഷിക്തനാക്കിയോ ആ കാമനെ ഞാൻ സന്തപ്തനാക്കുന്നു.

5. ***യം മിത്രാവരുണൗ സ്മരമസിഞ്ചതാമപ്സ്വന്തഃ ശോശുചാനം സഹാധ്യാ,***
***തം തേ തപാമി വരുണസ്യ ധർമണാ.***

മിത്രാവരുണന്മാർ യാതൊരു കാമദേവനെ അഭിഷേകം ചെയ്തുവോ ആ കാമദേവനെ ഞാൻ സന്തപ്തനാക്കുന്നു.

## സൂക്തം നൂറ്റിമുപ്പത്തിമൂന്ന്

(ഋഷി-അഗസ്ത്യൻ. ദേവത-മേഖല. ഛന്ദസ്-ത്രിഷ്ടുപ്, ജഗതീ.)

1. ***യ ഇമാം ദേവോ മേഖലാമാബബന്ധ യഃ സംനനാഹ യ ഉ നോ യുയോജ,***
***യസ്യ ദേവസ്യ പ്രശിഷാ ചരാമഃ സ പാരമിച്ഛാത് സ ഉ നോ വി മുഞ്ചാത്.***

സ്വന്തം ശത്രുക്കളെ ഹിംസിക്കുന്നതിനുവേണ്ടി ദേവതകൾ ഈ മേഖലയെ സ്ഥാപിച്ചിരിക്കുന്നു. യാതൊരു ദേവതകൾ മറ്റുള്ളവർക്കുവേണ്ടിയും മേഖലയെ സ്ഥാപിച്ചിരിക്കുന്നുവോ അവർ ആഭിചാരകർമ്മത്തിൽ നമ്മെയും മേഖലയോട് കൂട്ടിച്ചേർത്തിരിക്കുന്നു. നാം ഏതൊരു ദേവതകളുടെ നിയന്ത്രണത്തിലായിരിക്കുന്നുവോ അവർ നമ്മുടെ ഇച്ഛിതകർമ്മങ്ങളെ പൂർത്തീകരിക്കുകയും നമ്മുടെ ശത്രുക്കളെ എല്ലാം നശിപ്പിച്ച് നമ്മെ ശത്രുവിഹീനരാക്കിത്തീർക്കുകയും ചെയ്യട്ടെ.

2. ***ആഹൂതാസ്യഭിഹുത ഋഷീണാമസ്യായുധം,***
***പൂർവ്വാ പ്രതസ്യ പ്രാശ്നവീ വീരഘ്നീ ഭവ മേഖലേ.***

ആഹുതികളാൽ സിദ്ധമായ ഹേ മേഖലേ! വിശ്വാമിത്രാദിമഹർഷിമാരുടെ അസ്ത്രരൂപമാകുന്നു. നീ ശത്രുക്കളുടെ ഹിംസകയും ക്ഷീരാദികളെ പാനം ചെയ്യുന്നവളുമാകുന്നു.

3. ***മൃത്യോരഹം ബ്രഹ്മചാരീ യദസ്മി ധിര്യാചൻ ഭൂതാത് പുരുഷം യമായ,***
***തമഹം ബ്രഹ്മണാ തപസാ ശ്രമേണാനയൈന മേഖലയാ സിനാമി.***

ഞാൻ ബ്രഹ്മചര്യ തപോവിശേഷദീക്ഷാദികളായ നിയമങ്ങളാൽ യുക്തനാകുന്നു. എന്നാൽ നടത്തപ്പെടുന്ന ആഭിചാരകർമ്മങ്ങളാൽ ശത്രുക്കൾ തീർച്ചയായും കൊല്ലപ്പെടും. അതിനാൽ ഞാൻ ഈ വധയോഗ്യനായ ശത്രുവിനെ എൻെറ മന്ത്രസിദ്ധിയാകുന്ന മേഖലയാൽ ബന്ധിക്കുന്നു.

4. ***ശ്രദ്ധായാ ദുഹിതാ തപസോ f നി ജാതാ സ്വസ ഋഷീണാം ഭൂതകൃതാം ബഭൂവ,***
***സാ നോ മേഖലേ മതിമാ ധേഹി മേധാമഥോ നാ ധേഹി തപേ ഇന്ദ്രിയം ച.***

ആസ്തിക്യബുദ്ധിയുടെ നാമം ശ്രദ്ധയാകുന്നു. ശ്രദ്ധയുടെ പുത്രി ബ്രഹ്മാവിൻെറ തപസ്സിൽനിന്നും ഉത്ഭവിച്ച മേഖലയാകുന്നു. ഹേ മേഖലേ! നീ ഞങ്ങൾക്ക് ഭാവികാര്യങ്ങളെ മനസ്സിലാക്കുന്നതിനുള്ള ബുദ്ധിയെ പ്രദാനം ചെയ്യൂ. അതുപോലെ തന്നെ ശ്രവിച്ചവയെ എല്ലാം ഓർമ്മിക്കുന്നതിനുള്ള സാമർത്ഥ്യവും ഞങ്ങൾക്കു നൽകൂ. നീ ഞങ്ങൾക്ക് ആത്മബലത്തേയും പ്രദാനം ചെയ്യണേ.

5. ***യാം ത്വാ പൂർവ്വേ ഭൂതകൃത ഋഷയഃ പരിബേധിരേ,***
***സാ ത്വം പരി ഷ്വജസ്വ മാം ദീർഘായുത്വായ മേഖലേ.***

ഹേ മേഖലേ! മഹർഷിമാർനിന്നെ ബന്ധിച്ചിരുന്നു. നീ ആഭിചാരദോഷത്തെ നശിപ്പിച്ച് ചിരംജീവിയാകുന്നതിന് എന്നോടു യുക്തമാകൂ.

**സൂക്തം നൂറ്റിമുപ്പത്തിനാല്**

(ഋഷി-ശുക്രൻ. ദേവത-വജ്രം. ഛന്ദസ്-അനുഷ്ടുപ്, ഗായത്രി, ത്രിഷ്ടുപ്.)

1. ***അയം വജ്രസ്തർപയതാമൃതസ്യാവാസ്യ രാഷ്ട്രമപ ഹന്തു ജീവിതം, ശൃണാതു ഗ്രീവാഃ ശൃണാതൂഷ്ണിഹാ ഗാത്രസ്യേവ ശവീപതി.***

ഈ ദണ്ഡ് ഇന്ദ്രൻെറ വജ്രയുധം കണക്കേ ശത്രുക്കളെ തടയണേ. ഇത് ശത്രുവിൻെറ രാജ്യത്തെ നശിപ്പിക്കണേ. ഇന്ദ്രൻ വൃത്രൻെറ ഗളവും കരങ്ങളിലെ നാഡികളും മുറിച്ചതുപോലെ ഈ ദണ്ഡ് ശത്രുക്കളുടെ നാഡികളെ മുറിച്ചു കളയണേ.

2. ***അധരോ$f$ധര ഉത്തരേഭ്യോ ഗുഢ പൃഥിവ്യാ മോത്സൃപത് വജ്രേണാവഹതഃ ശയാം.***

ഏറ്റവുമുയരത്തിൽനിന്നും ശത്രു ഏറ്റവും ആഴത്തിൽ ഭൂമിയിൽ പതിച്ചിട്ട് വീണ്ടും ഉയരാതിരിക്കണേ.

3. ***യോ ജിനാതി തമന്വിച്ഛ യോ ജിനാതി തമിജ്ജഹി, ജിനതോ വജ്ര ത്വം സീമന്തമന്വഞ്ചമനു പാതയ.***

ഹേ വജ്രായുധമേ! നീ കഷ്ടപ്പെടുത്തുന്ന ശത്രുക്കളെ അന്വഷിച്ച് കണ്ടുപിടിച്ച് അവരെ കൊന്നുകളയു. അവരെ സീമാന്തത്തിൽ വീഴിച്ച് നശിപ്പിച്ചു കളയൂ.

**സൂക്തം നൂറ്റിമുപ്പത്തിയഞ്ച്**

(ഋഷി-ശുക്രൻ. ദേവത-വജ്രം. ഛന്ദസ്-അനുഷ്ടുപ്.)

1. ***യദശ്നാമി ബലം കുർവ ഇത്ഥം വജ്രമാ ദദേ, സ്കന്ധാനമുഷ്യ ശാതയൻ വൃത്രസ്യേവ ശചീപതിഃ.***

ഇന്ദ്രൻ എപ്രകാരം വൃത്രാസുരൻെറ സ്കന്ധത്തെ മുറിച്ചുവേർപെടുത്തിയോ അപ്രകാരംതന്നെ ഞാൻ ശത്രുക്കളുടെ സ്കന്ധങ്ങളെ മുറിക്കുന്നതിനുവേണ്ടി ഭോജനത്തിൽനിന്നും ശക്തിയും ശക്തിയിൽക്കൂടി ആയുധത്തെയും ധരിക്കുന്നു.

2. ***യത് പിബാമി സം പിബാമി സമുദ്ര ഇവ സപിബ, പ്രാണാനമുഷ്യ സപായ സം പിബാമോ അമും വയം.***

ഞാൻ യാതൊരു ജലം പാനം ചെയ്യുന്നുവോ അതിൽക്കൂടി ഞാൻ ശത്രുവിൻെറ രസത്തെ വലിച്ചെടുക്കുന്നു. ഈ ശത്രുവിൻെറ പ്രാണാപാനങ്ങളുടെയും വ്യാനൻെറയും ചക്ഷുസ്സ് മുതലായവയുടെയും രസത്തെ പാനം ചെയ്തുകൊണ്ട് അവസാനം ശത്രുവിനെത്തന്നെ പാനം ചെയ്യുന്നു.

3. ***യദ് ഗിരാമി സം ഗിരാമി സമുദ്ര ഇവ സംഗിരഃ, പ്രാണാനമുഷ്യ സംഗീര്യ സം ഗിരാമോ അമും വയം.***

യാതൊന്നിനെ ഞാൻ വിഴുങ്ങുന്നുവോ അതോടുകൂടി ശത്രുവിൻെറ രസത്തെത്തന്നെ വിഴുങ്ങുന്നു. അവൻെറ പ്രാണൻ, അപാനൻ, ചക്ഷുസ്സ് ആദിയായവയുടെ രൂപരസത്തെ വിഴുങ്ങിയിട്ട് അവസാനം ശത്രുവിനെത്തന്നെ വിഴുങ്ങുന്നു.

**സൂക്തം നൂറ്റിമുപ്പത്തിയാറ്**

(ഋഷി-വീതഹാവ്യൻ. ദേവത-നിതത്നി, വനസ്പതി. ഛന്ദസ്-അനുഷ്ടുപ്, ബൃഹതി.)

1. ***ദേവീ ദേവ്യാമധി ജാതാ പൃഥിവ്യാമസ്യോഷധേ,***
***താം ത്വാ നിതത്നി കേശേഭ്യോ ദൃംഹണായ ഖനാമസി.***
ഹേ ഔഷധീ! നീ ഭൂമിയിൽ ജനിച്ചിരിക്കുന്നു. നീ തഴച്ചുവളർന്നു വ്യാപിക്കുന്നു. ഞങ്ങൾ നിന്നെ സ്വന്തം കേശത്തെ ദൃഢമാക്കുന്നതിനുവേണ്ടി മാന്തിയെടുക്കുന്നു.
2. ***ദൃംഹ പ്രത്നാഞ്ജനയാജാതാഞ്ജാതാനു വർഷീയസസ്കൃധി.***
3. ***യസ.തേ കേശോ വപദ്യയേ സമൂലോ യശ്ച വൃശ്ചതേ,***
***ഇദം തം വിശ്വഭേഷജ്യാഭി ഷിഞ്ചാമി വീരുധാ.***
ഹേ ഔഷധീ! നീ കേശങ്ങളെ ദൃഡതരമാക്കൂ. എവിടെ കേശങ്ങൾ ഉണ്ടാകാതിരിക്കുന്നുവോ അവിടെ കേശങ്ങളെ മുളപ്പിക്കൂ. ഹേ കേശവൃദ്ധിയെ ആഗ്രഹിക്കുന്നവരേ! ഞാൻ നിങ്ങളുടെ പൊഴിഞ്ഞുപോയിരിക്കുന്ന അഥവാ ചുവടെ മുറിച്ചുകളഞ്ഞ കേശങ്ങളുടെ രോഗത്തെ നശിപ്പിക്കുന്ന ഔഷധത്താൽ നനയ്ക്കുന്നു.

## സൂക്തം നൂറ്റിമുപ്പത്തിയേഴ്

(ഋഷി-വീതഹവ്യൻ. ദേവത-നിതത്നി, വനസ്പതി. ഛന്ദസ്-അനുഷ്ടുപ്.)

1. ***യാം ജമദഗ്നിരഖനദ് ദുഹിത്രേ കേശവർധനീം,***
***താം വീതഹവ്യ ആഭരദസിതസ്യ ഗൃഹേഭ്യഃ.***
ജമദഗ്നിമഹർഷിയുടെ ആശ്രമത്തിൽ സദസമയവും അഗ്നി എരിഞ്ഞുകൊണ്ടിരിക്കുന്നു. ആ ജമദഗ്നി തൻെറ പുത്രിയുടെ മുടിയുടെ വളർച്ചയ്ക്കുവേണ്ടിയാതൊരൗഷധിയെ മാന്തിയെടുത്തുവോ അതിനെ കൃഷ്ണകേശമഹർഷിയുടെ വീട്ടിൽനിന്നും വീതഹവ്യമഹർഷി കരഗതമാക്കി.
2. ***അഭിശുനാ മേയാ ആസൻ വ്യാമേനാനുമേയാഃ,***
***കേശാ നഡാഇവ വർധന്താം ശീർഷ്ണം സ്തേ അസിതഃ പരി.***
ഹേ കേശവർദ്ധനാഭിലാഷി! ആദ്യം നിൻെറ മുടിയെ വിരലുകൾകൊണ്ട് അളക്കുവാൻ കഴിഞ്ഞിരുന്നു. പിന്നീടു കരങ്ങളാൽ അളക്കപ്പെടുവാൻ യോഗ്യമായി. നിൻെറ ശിരസ്സിലെ മുടികൾ ഈറ്റപ്പുല്ലുകൾക്കു സമാനം വളരട്ടെ.
3. ***ദൃംഹ മൂലമാഗ്ര യച്ഛ വി മധ്യം യാമയൗഷധേ,***
***കേശാ നഡാഇവ വർധന്താം ശീർഷ്ണ സ്തേ അസിതാഃ പരി.***
ഹേ ഔഷധീ! കേശങ്ങളെ വേരോടുകൂടിത്തന്നെ ദൃഢതരമാക്കുകയും മറ്റു ഭാഗങ്ങളെ അതിലും അധികമായി വളർത്തുകയും ചെയ്യൂ. മദ്ധ്യഭാഗത്തേയും ശരിയായ രീതിയിൽ പ്രവൃദ്ധമാക്കൂ. എപ്രകാരം ഈറ്റപ്പുല്ലു നദീതീരങ്ങളിൽ തഴച്ചു വളരുന്നുവോ അങ്ങനെതന്നെ നിൻെറ ശിരസ്സിലെ മുടിയും വൃദ്ധിയെ പ്രാപിക്കട്ടെ.

## സൂക്തം നൂറ്റിമുപ്പത്തിയെട്ട്

(ഋഷി-അഥർവൻ. ദേവത-വനസ്പതി. ഛന്ദസ്-അനുഷ്ടുപ്, പംക്തി.)

1. ***ത്വം വീരുധാം ശ്രേഷ്ഠതമാഭിശ്ര താസ്യോഷധേ,***
***ഇമം മേ അദ്യ പൂരുഷ ക്ലീവമോപശിനം കൃധി.***
ലതകളിൽ ശ്രേഷ്ഠയായ ഔഷധേ! നീ അമിതമായ വീര്യത്തോടുകൂടിയവളാകുന്നു. നീ എൻെറ വൈരിയെ നിർവീര്യമാക്കൂ.
2. ***ക്ലോബം കൃധ്യോപശിനമഥോ കുരീരിണം കൃധി,***
***അഥാസ്യേന്ദ്രോ ഗാവഭ്യാമുഭേ ഭിനത്വാണ്ഡ്യൗ.***

ഹേ ഔഷധീ! നീ ഞങ്ങളുടെ ശത്രുക്കളെ പുംസ്ത്വത്തിൽനിന്നും ഹീന രാക്കി സ്ത്രീത്വത്തെ പ്രദാനം ചെയ്ത് അവരുടെ കേശങ്ങളെ വർദ്ധിപ്പിച്ച തിനുശേഷം അവരുടെ ഉൽപാദനക്ഷമങ്ങളായ രണ്ട് അണ്ഡകോശങ്ങളേയും ഇന്ദ്രൻ വജ്രായുധത്താൽ തകർത്തുകളയണേ.

3. ***ക്ലീബ ക്ലീബം ത്വാകരം വധ്രേ വധ്രിം ത്വാകരമനസാരസം ത്വാകരം, കുരീരമസ്യ ശീർഷണി കുംബ ചാധിനിദധ്മസി.***

ഹേ ശത്രു! ഞാൻ നിന്നെ ഈ കർമ്മം വഴിയായി പുരുഷത്വരഹിതനാക്കി യിരിക്കുന്നു. നീ വീര്യശൂന്യനായിക്കഴിഞ്ഞിരിക്കുന്നു. ഈ നപുംസകനായ ശത്രുവിൻെറ ശിരസ്സിൽ നാം കേശങ്ങളെ വെച്ചുകൊണ്ട് സ്ത്രീകളുടെ ആഭരണങ്ങളെ അണിയിക്കുന്നു.

4. ***യേ തേ നാഡ്യൗ ദേവകൃതേ യയോസ്തിഷ്ഠതി വൃഷ്ണ്യം, തേ തേ ഭിനദ്യി ശമ്യയാമുഷ്യാ അധി മുഷ്കയോഃ.***

നിൻെറ വീര്യവാഹിനികളായ നാഡികളുടെ ആശ്രയഭൂതമായിരിക്കുന്ന അണ്ഡങ്ങളുടെ രണ്ടു നാഡികളേയും ശൂന്യമാക്കുന്നു.

5. ***യഥാ നഡം കശിപുനേ സ്ത്രീയോ ഭിന്ദന്ത്യശ്മനാ, ഏവാ ഭിനദ്മി തേ ശേപോ f മുഷ്യാ അധി മുഷ്കയോഃ.***

പായ് നെയ്യുന്നതിനുവേണ്ടി സ്ത്രീകൾ ഈറ്റപ്പുല്ലിനെ കല്ലുകൾകൊണ്ട് ഇടിച്ചുചതയ്ക്കുന്നതുപോലെ നാം നിൻെറ അണ്ഡകോശങ്ങളുടെമേൽ സ്ഥിതി ചെയ്യുന്ന ശിശ്നത്തെ (ലിംഗത്തെ) ചവുട്ടിത്തകർക്കുന്നു.

**സൂക്തം നൂറ്റിമുപ്പത്തിയൊമ്പത്**

(ഋഷി-അഥർവൻ. ദേവത-വനസ്പതി. ഛന്ദസ്-ജഗതി, അനുഷ്ടുപ്.)

1. ***ന്യസ്തികാ രരോഹിഥ സുഭഗംകരണീ മമ***
***ശതം തവ പ്രതാനാസ്ത്രയസ്ത്രിംശന്നിതാനാഃ***
***തയാ സഹസ്രപർണ്യാം ഹൃദയം ശോഷയാമി തേ.***

ഹേ സഹസ്രപർണ്ണീ! നീ ദുർഭാഗ്യത്തിൻെറ ലക്ഷണങ്ങളെ മാറ്റിക്കൊണ്ട് ഉദിക്കൂ. നീ എന്നോടു സൗഭാഗ്യത്തെ കൂട്ടിച്ചേർക്കുന്നവളാകണേ. നീ അസംഖ്യം ശാഖകളോടുകൂടിയവളാകുന്നു. നീ മുപ്പത്തഞ്ചു ശാഖകളെ അധോഭാഗത്തേയ്ക്ക് എറിയുന്നു.

2. ***ശുഷ്യതു മയി തേ ഹൃദമമഥോ ശുഷ്യതാസ്യം, അഥോനി ശുഷ്യ മാം കാമനാഥോ ശുഷ്കാസ്യാ ചര.***

ആയിരം ഇലകളാൽ യുക്തമായ ആ സഹസ്രപർണ്ണിയാൽ ഞാൻ നിൻെറ ഹൃദയത്തെ സന്തപ്തമാക്കുന്നു. എന്നെ കാമത്തിൽനിന്നും ശുഷ്ക മാക്കി നീ ശുഷ്കമുഖത്തോടുകൂടിയവളായി പോകൂ.

3. ***സംവനനീ സമുഷ്പലാ ബഭ്രു കല്യാണി സ നുദ, അമൂം ച മാ ച സം നുദ സമാനം ഹൃദയം കൃധി.***

ഹേ ഔഷധീ! നീ പീതവർണ്ണത്തോടുകൂടിയവളും അതുപോലെ സൗഭാ ഗ്യത്തെ നൽകുന്നവളും ആകുന്നു. ഫലങ്ങളെ ആഹൂതി നൽകുന്നതിനുമേൽ നീ അതിനെ എൻെറ നേരേ പ്രേരിപ്പിക്കുകയും ഞങ്ങളുടെ ഹൃദയങ്ങളെ അഭിന്നമാക്കുകയും ചെയ്യൂ.

4. ***യഥോദകമപപുഷോ f പശൂഷ്യത്യാസ്യം, ഏവാ നി ശുഷ്യ മാം കാമനാഥോ ശുഷ്കാസ്യ ചര.***

ദാഹിക്കുന്ന മനുഷ്യൻെറ മുഖം ഉണങ്ങിയിരിക്കുന്നതുപോലെതന്നെ കാമൻെറ പ്രഭാവത്താൽ സ്ത്രീപുരുഷന്മാർ വിയോഗാഗ്നിയാൽ ശുഷ്ക മായിത്തീരുന്നു.

5. ***യഥാ നകുലോ ബിച്ഛിദ്യ സംദധാത്യഹിം പുനഃ,***
***ഏവാ കാമസ്വ വിച്ഛിന്നം സം ധേഹി വീര്യാവതി.***
എപ്രകാരം കീരി സർപ്പത്തെ മുറിച്ചിട്ട് വീണ്ടും കൂട്ടിച്ചേർക്കുന്നുവോ അതേ പ്രകാരം ശക്തിശാലിനിയായ ഹേ ഔഷധീ! നീ വിയുക്തരായ സ്ത്രീപുരുഷന്മാരിൽ വീണ്ടും സംയോഗത്തെ പ്രദാനം ചെയ്യൂ.

## സൂക്തം നൂറ്റിനാൽപ്പത്

(ഋഷി-അഥർവൻ. ദേവത-ബ്രഹ്മണസ്പതി. ദന്തങ്ങൾ. ഛന്ദസ്-ബൃഹതി, ത്രിഷ്ടുപ്, പംക്തി.)

1. ***യൗ വ്യാഘ്രാവവരൂഢൗ ജിഘത്സന്തഃ പിതരം മാതരം ച,***
***തൗ ദന്തൗ ബ്രഹ്മണസ്പതേ ശിവൗ കൃണ ജാതവേദഃ.***
മുകളിലത്തെ പംക്തിയിൽനിന്നും താഴെ വായിൽ ആദ്യമായുണ്ടാകുന്ന പല്ല് വ്യാഘ്രത്തിനുസമാനം ഹിംസകമായി മാതാപിതാക്കളെ ഭക്ഷിക്കുന്നതാകുന്നു. ഹേ മന്ത്രാധിപതിയായ ദേവാ! ഹേ അഗ്നീ! നിങ്ങൾ അവനെ അഹിംസകനാക്കൂ.

2. ***ബ്രീഹിമത്തം യവമത്തമഥോ മാഷമഥോ തിലം,***
***ഏഷ വാം ഭാഗോ നിഹിതോ രത്നധേയായ ദന്തൗ മാ***
***ഹിംസിഷ്ഠം പിതരം മാതരം ച.***
മുകളിലുള്ള ഹേ ദന്തമേ! നീ ധാന്യങ്ങളും യവവും എള്ളും ഭക്ഷണമായി കഴിക്കൂ. നിൻെറ തൃപ്തിക്കുവേണ്ടി വ്രീഹിയവാദികളുടെ ഭാഗം തയ്യാറായിരിക്കുന്നു. നീ തൃപ്തനായിട്ട് ഈ ബാലൻെറ മാതാപിതാക്കളെ നശിപ്പിക്കാതിരിക്കൂ.

3. ***ഉപഹൂതൗ സയുജൗ സ്യോനൗ ദന്തൗ സുമങ്ഗലൗ,***
***അന്യത്ര വാം ഘോരം തന്വഃ പരൈതു ദന്തൗ മാ***
***ഹിംസിഷ്ഠം പിതരം മാതരം ച.***
ആ പല്ലുകൾ മിത്രരൂപത്തിലുള്ളവയും അതുപോലെ സുഖപ്രദങ്ങളുമാകണേ. ഹേ ദന്തങ്ങളേ! ഈ ബാലൻെറ ശരീരത്തിൽനിന്നും മാതാപിതാക്കളെ നശിപ്പിക്കുന്നതിനുള്ള ഘോരകർമ്മം അകന്നുപോകട്ടെ. നീ ഇവൻെറ മാതാപിതാക്കളെ നശിപ്പിക്കാതിരിക്കണേ.

## സൂക്തം നൂറ്റിനാൽപ്പത്തിയൊന്ന്

(ഋഷി-വിശ്വാമിത്രൻ. ദേവത-അശ്വിനികൾ. ഛന്ദസ്-അനുഷ്ടുപ്.)

1. ***വായുരേനാഃ സമാകരത് ത്വഷ്ടാ പോഷായ ധ്രിയതാം,***
***ഇന്ദ്ര ആഭ്യോ അധി മവദ് രുദ്രോ ഭൂമ്നേ ചികിത്സതു.***
വായു ഈ ഗോക്കളുടെ കൂട്ടങ്ങളെ ഒന്നാക്കിച്ചേർക്കണേ. ത്വഷ്ടാവ് പാഷണം നിമിത്തം ഈ ഗോക്കളെ ധാരണം ചെയ്യണേ. ഇന്ദ്രൻ ഇവയ്ക്കുവേണ്ടി സ്നേഹയുക്തങ്ങളായ വാക്കുകൾ പറയണേ. മൃഗപീഡകനായ രുദ്രൻ ഇവയുടെ അഭിവൃദ്ധിക്കുവേണ്ടി ദോഷങ്ങളിൽനിന്നും മുക്തമാക്കണേ.

2. ***ലോഹിതേന സ്വധിതിനാ മിഥുന കർണയോഃ കൃധി,***
***അകർതാമശ്വിനാ ലക്ഷ്മ തദസ്തു പ്രജയാ ബഹു.***
ഹേ ഗോപാലകന്മാരേ! ചുവപ്പുവർണ്ണത്തോടുകൂടിയ ചെമ്പുകൊണ്ടുള്ള കരുക്കൾകൊണ്ട് പശുക്കുട്ടികളുടെ ചെവികളിൽ സ്ത്രീപുരഷചി ത്തെ അങ്കനം ചെയ്യൂ. അശ്വിനീകുമാരന്മാരും അങ്ങനെതന്നെ ചെയ്യട്ടെ. ആ ചിത്രം പുത്രപൗത്രാദികളാൽ സമൃദ്ധിയെ പ്രാപിപ്പിക്കുന്നതായിരിക്കട്ടെ.

3. ***യഥാ ചക്രുർദേവാസുര യഥാ മനുഷ്യാ ഉത,***
***ഏവാ സഹസ്രപോഷായ കൃണുതം ലക്ഷ്യാശ്വിനാ.***
ദേവന്മാരും ദാനവന്മാരും മൃഗങ്ങളുടെ ചെവികളിൽ യാതൊരു കരുക്കളാൽ അടയാളത്തെ ഉണ്ടാക്കിയിരിക്കുന്നുവോ അതുപോലെ മനുഷ്യരും ചെയ്തിരിക്കുന്നുവോ അതേ പ്രകാരംതന്നെ ഹേ അശ്വിനീകുമാരന്മാരേ! നിങ്ങൾ അസംഖ്യം ഗോക്കളെ വർദ്ധനവിനുവേണ്ടി ചി പ്പെടുത്തി വിടുവിൻ.

**സൂക്തം നൂറ്റിനാൽപ്പത്തിരണ്ട്**

(ഋഷി-വിശ്വാമിത്രൻ. ദേവത-വായു. ഛന്ദസ്-അനുഷ്ടുപ്.)

1. ***ഉച്ഛ്രയസ്വ ബഹുർഭവ സ്വേന മഹസാ യവ,***
***മൃണാഹി വിശ്വാ പാത്രാണി മാ ത്വാ ദിവ്യാശനിർവധീത്.***
ഹേ യവമേ! നീ ജനിച്ചുവളരൂ. നീ അനേകം പ്രകാരങ്ങളിൽ വളർന്ന് പാത്രങ്ങളെ നിറയ്ക്കൂ. ആകാശത്തിൻെറ ഉപലാത്മകമായ വജ്രായുധം നിന്നെ നശിപ്പിക്കാതിരിക്കണേ.
2. ***അശൃണ്വന്തം യവം ദേവം യത്ര ത്വാച്ഛാവദാമസി,***
***തദുച്ഛ്റയസ്വ ദ്യൗരിവ സമുദ്ര ഇവൈധ്യക്ഷിതഃ.***
ഞങ്ങളുടെ വചനങ്ങളെ ശ്രവിക്കുന്ന യവരൂപമാകുന്ന ദേവാ! നീ അന്തരീക്ഷത്തിൽ എങ്ങനെ വളരുന്നുവോ അങ്ങനെതന്നെ ഈ ഭൂമിയിൽ വൃദ്ധിയെ പ്രാപിക്കണേ. സമുദ്രത്തിനു സമാനം ഒരിക്കലും ക്ഷീണിക്കാത്ത രൂപത്തോടുകൂടി വളർന്നുവരണേ.
3. ***അക്ഷിതാസ്ത ഉപസദോ f ക്ഷിതാഃ സന്തു രാശയഃ,***
***പൃണന്തോ അക്ഷിതാഃ സന്ത്വത്താരഃ സ്രന്ത്വക്ഷിതാം.***
ഹേ യവമേ! നിൻെറ അടുക്കൽ വരുന്ന പണിക്കാരനായ വ്യക്തി അക്ഷയ സൗഭാഗ്യത്തെ പ്രാപിക്കണേ. ധാന്യങ്ങളുടെ കൂമ്പാരം അവശ്യം ഉണ്ടാകണേ. വീട്ടിൽ കൊണ്ടുവരുന്നവരും ഉപഭോഗം ചെയ്യുന്നവരുമായ മനുഷ്യർ ക്ഷയരഹിതരാകണേ.

# സപ്തമകാണ്ഡം

## അനുവാകം ഒന്ന്

**സൂക്തം ഒന്ന്**

(ഋഷി-അഥർവൻ. ദേവത-ആത്മാവ്. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി.)

1. ***ധീതീ വാ യേ അനയൻ വാചോ അഗ്ര മനസാ വാ യേ f വദന്നൃതാനി,***
***തൃതീയേന ബ്രഹ്മണ വാവൃധാനാസ്തുരീയേണാമന്വത നാമ ധേനോഃ.***
യാതൊരുത്തൻ പ്രജാപതി, ഇന്ദ്രൻ, അഗ്നിദേവത മുതലായവരുടെ സ്വരൂപത്തിൻെറ വർണ്ണനം 'പരാ' ആദിവാണിയാൽ ചെയ്യപ്പെട്ടിരിക്കുന്നുവോ അവൻ നമ്മുടെ അഭിലാഷങ്ങളെ പൂർണ്ണമാക്കണേ.
2. ***സ വേദ പുത്രഃ പിരരം സ മാതരം സ സൂനുർഭുവത് മ ഭുവത് പുനർമഘഃ,***
***സ ദ്യാമോർണേദന്തരിക്ഷം സ്വഃ സ ഇദം വിശ്വമഭവത് സ ആഭവത്.***
യാതൊരുത്തനെ പരബ്രഹ്മപരമാത്മാവായി സർവ്വപ്രഥമമായി സൃഷ്ടിച്ചിരുന്നുവോ ആ പ്രജാപതി ബ്രഹ്മാവ് തൻെറ മാതാവ് പിതാവ് ദ്യുലോകം

പരമാത്മാവ് പൃഥ്വിലോകം ഇവയിൽ വ്യാപിച്ചിരിക്കുന്ന പ്രകൃതിയെ അറിയുന്നു. അതേ ബ്രഹ്മാവുതന്നെ അഖിലത്തേയും അഖിലജഗത്തിനേയും പ്രവർത്തിപ്പിക്കുന്നതിനുവേണ്ടി പ്രേരിപ്പിക്കുകയും ഭൂമിയിലും ആകാശത്തിലും അന്തരീക്ഷത്തിലും വ്യാപ്തമായിരിക്കുകയും ചെയ്യുന്നു.

### സൂക്തം രണ്ട്

(ഋഷി-അഥർവൻ. ദേവത-ആത്മാവ്. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***അഥർവാണം പിതരം ദേവബന്ധും മാതൃഗർഭം പിതുരസൂം യുവാനം, യ ഇമം യജ്ഞം മനസാ ചികേത പ്രാണോ വോവസ്തമിഹേഹ ബ്രവഃ.***

പ്രജാപതി മാതാവിൻെറ ഗർഭരൂപത്തിലും പിതാവിൻെറ പ്രാണമയമായ വീര്യരൂപത്തിലും നിത്യതരുണന്മാരായ ദേവന്മാരുടെ ബന്ധുരൂപത്തിലും പിതാവിനു തുല്യം രക്ഷകനാകുന്നു. അങ്ങനെയുള്ള ബ്രഹ്മാവിനെ യാതൊരുത്തൻ മനസാ ഗ്രസിച്ചിരിക്കുന്നുവോ അങ്ങനെയുള്ള മഹാവ്യക്തിയെ ഞങ്ങൾക്കു പറഞ്ഞുതരണേ.

### സൂക്തം മൂന്ന്

(ഋഷി-അഥർവൻ. ദേവത-ആത്മാവ്. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***അയാ വിഷ്ഠ ജനയൻ കർബരാണി സ ഹി ഘൃണിരുരുർവരായ ഗാതുഃ, സ പ്രത്യുദൈദ് ധരുണ മധ്വോ അഗ്രം സ്വയാ തന്വാ തന്വ മൈരയത.***

ഈ പ്രജാപതി കർമ്മഫലത്തെ പ്രദാനം ചെയ്യുന്നവനും വരിക്കപ്പെടുവാൻ യോഗ്യനുമാകുന്നു. ഇദ്ദേഹംതന്നെ വിശ്വാത്മരൂപത്തോടുകൂടി എല്ലാത്തിൻെറയും ഉള്ളിൽ വ്യാപിച്ചു വസിച്ചുകൊണ്ട് യജ്ഞാദികർമ്മങ്ങൾ ചെയ്യുന്നതിനുള്ള പ്രേരണ നൽകുന്നു.

### സൂക്തം നാല്

(ഋഷി-അഥർവൻ. ദേവത-വായു. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***ഏകയാ ച ദശഭിശ്ചാ സുഹൂതേ ദ്വാഭ്യാമിഷ്ടയേ വിംശത്യാ ച, തിസൃഭിശ്ച ബഹസേ ത്രിംശതാ ച വിയുഗ്ഭിർവായ ഇഹ താ വിമുഞ്ച.***

എല്ലാവർക്കും പ്രേരണയെ നൽകുന്നവനും സുന്ദരമായ രീതിയിൽ ആവാഹനം ചെയ്യുവാൻ യോഗ്യനുമായ ബ്രഹ്മാവേ! വായുദേവാ! നിങ്ങൾ ഏകാദശവും അതിൻെറ ഇരട്ടിയും മൂന്നിരട്ടിയും അശ്വങ്ങളെ പൂട്ടിയ രഥത്തിൽ ഇരുന്ന് ഞങ്ങളുടെ യജ്ഞത്തിൽ എഴുന്നള്ളുകയും ഞങ്ങളുടെ മനോരഥത്തെ പൂർണ്ണ മാക്കുകയും ചെയ്യൂ. യജ്ത്തിൽ വന്നാൽ മറ്റെങ്ങും നിങ്ങൾ പോകാതിരിക്കണേ.

### സൂക്തം അഞ്ച്

(ഋഷി-അഥർവൻ. ദേവത-ആത്മാവ്. ഛന്ദസ്-ത്രിഷ്ടുപ്, പംക്തി, അനുഷ്ടുപ്.)

1. ***ജ്ഞേന യജ്ഞമയജന്ത ദേവാസ്താനി ധർമാണി പ്രഥമാന്യാസൻ, തേ ഹ നാകം മഹിമാനഃ സചന്ത യത്ര പൂർവ സാധ്യാഃ സന്തിദേവാഃ.***

ഈ സമയം യാതൊരുത്തൻ ദേവത്വത്തെ പ്രാപിച്ചുകഴിഞ്ഞുവോ അദ്ദേഹം നേരത്തെതന്നെ യാഗംവഴിയായി യജ്ഞരൂപനായ ഭഗവാൻ വിഷ്ണുവിനെ പൂജിച്ചിരുന്നു. ഈ മഹത്വത്തെ പൂർണ്ണമായ കാര്യം ചെയ്തിരുന്ന

തിനാൽ സുഖപൂർണ്ണമായ സ്വർഗ്ഗലോകത്തെ പ്രാപിച്ചു. അവിടെ ആദ്യം മുതൽക്കേ സാധനാസമ്പന്നരായ ദേവഗണങ്ങൾ വസിക്കുന്നു.

2. ***യജ്ഞോ ബഭൂവ സ ആ ബഭൂവ സ പ്ര ജജ്ഞ സ ഉ വാവൃധേ പുനഃ, സ ദേവാനാമധിപതിർബഭൂവ സോ അസ്മാസു ദ്രവിണമാ ദധാതു.***
യജ്ഞം ഉണ്ടായി, വിശാലതയെ പ്രാപിച്ചു. അത് മഹത്വമേറിയ ജ്ഞാനത്തിൻെറ സാധനയായി വൃദ്ധിയെ പ്രാപിച്ചിട്ട് ദേവതകളുടെ സ്വാമിയായിത്തീർന്നു. ആ യജ്ഞം നമുക്കു ധനത്തെ പ്രദാനം ചെയ്യണേ.

3. ***യദ് ദേവാൻ ഹവിഷാ യജന്താമർത്യാൻ മനസാമർത്യേന, മദേമ തത്ര പരമേ വ്യോമൻ പശ്യേമ തദുദിതോ സൂര്യസ്യ.***
ദേവതകൾ അമരദേവന്മാരുടെ സ്വന്തം ഹവിർരൂപമാകുന്ന മനസ്സോടുകൂടി നിത്യവും യാഗം നടത്തുന്നു. ഇപ്രകാരം തങ്ങളുടെ ആത്മാവിൽ പരമാത്മരൂപമാകുന്ന സൂര്യോദയമുണ്ടാകുന്ന സമയം അതിൻെറ പ്രകാശത്തെ പ്രാപിക്കുന്നു.

4. ***യത് പുരുഷേണ ഹവിഷാ യജ്ഞ ദേവാ അതന്വത, അസ്തി നു തസ്മാദോജീയോ യദ് വി ഹവ്യേനേജിരേ.***
ദേവതകൾക്ക് തങ്ങളുടെ ഹവിർരൂപമാകുന്ന മനസ്സിൻെറ യാഗത്തോടുകൂടി മഹാന്മാരായിത്തീരുന്നതിന് കഴിയുന്ന അത് എന്തൊരു വിശേഷസാധനയാണ് അതായത് ഈ ജ്ഞാനയജ്ഞം തന്നെയാണ് സർവ്വശ്രേഷ്ഠമായിരിക്കുന്നത്.

5. ***മുഗ്ധാ ദേവാ ഉത ശൂനായജന്തോത ഗൗരങ്ഗൈഃ പുരുധായജന്ത, യ ഇമം യജ്ഞം മനസാ വികേത പ്രണോ വോചസ്തമിഹേഹ ബ്രവഃ.***
അവിവേകശീലനും മൂർഖനുമായ യജമാനൻ, പട്ടി, പശു മുതലായവയുടെ അംഗങ്ങളാൽ യാഗം നടത്തുന്നു. ഇത് നിശ്ചയമായും മഠയത്തവും നിന്ദനീയവുമാണ്. തന്നിൽതന്നെ ആത്മയജ്ഞത്തെ നടത്തുന്ന മഹാപുരുഷനെ പറഞ്ഞുതരൂ. അദ്ദേഹത്തിനുതന്നെയാണ് പരമാത്മസ്വരൂപത്തെപ്പറ്റി ഉപദേശിക്കുവാൻ കഴിവുള്ളത്.

**സൂക്തം ആറ്**

(ഋഷി-അഥർവൻ. ദേവത-അദിതി. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി.)

1. ***അദിതിർദ്യൗരദിതിരന്തരിക്ഷമദിതിർമാതാ സ പിതാ സ പുത്രഃ, വിശ്വേ ദേവാ അദിതിഃ പഞ്ച ജന അദിതിർജാതമദിതിർജനിലം.***
ഈ പൃഥ്വിതന്നെ സ്വർഗ്ഗവും ഇതുതന്നെ അന്തരീക്ഷവും സൃഷ്ടിക്കുന്നവൾ മാതാവും ഉൽപാദകൻ പിതാവും ഉൽപ്പന്നനാകുന്നത് പുത്രനും ആകുന്നു. ഇതുതന്നെ എല്ലാ ദേവതകളും ഇതുതന്നെ പഞ്ചജനങ്ങളും ആകുന്നു. യാതൊന്ന് ഉൽപന്നമായോ ഉണ്ടായിക്കൊണ്ടിരിക്കുന്നുവോ ഉത്ഭവിപ്പിച്ചുകൊണ്ടിരിക്കുന്നുവോ അവയെല്ലാം അദിതിപൃഥ്വിതന്നെയാകുന്നു.

2. ***മഹീ മൂഷു മാതര സുവ്രതാനാമൃതസ്യ പത്നീമപസേ ഹവാമഹേ, തുവിക്ഷത്രാമജരന്തീമുരുചീ സുശർമാണമദിതി സുപ്രണീതിം.***
ശുഭകാര്യങ്ങൾ നടത്തുന്നവരുടെ ഹിതകാരിയും പലവിധത്തിലുള്ള ക്ഷാത്രതേജസ്സോടുകൂടിയതും സത്യത്തെ പാലിക്കുന്നവളും അവിനാശിയും വിസ്തൃതവും സുഖദായിനിയും അന്നത്തെ പ്രദാനം ചെയ്യുന്നവളുമായ ദേവമാതാവ് അദിതിയെ (പൃഥ്വിയെ) നാം രക്ഷയ്ക്കുവേണ്ടി ആവാഹനം ചെയ്യുന്നു.

3. ***സുത്രാമാണം പൃഥിവീ ദ്യാമനേഹം സുശർമാണമദിതിം സുപ്രണീതിം, ദൈവീ നാവം സ്വരിത്രാമനാഗസോ അസ്രവന്തീമാ രുഹേ മാ സ്വസ്തയേ.***
ശരിയായ രീതിയിൽ സംരക്ഷിക്കുന്നവളും ഭൂമിയിൽ നമുക്ക് സുഖത്തെ നൽകുന്നവളും സന്തോഷിപ്പിക്കുന്നളുമായ ഇവളെ ഞങ്ങൾ ശരണം പ്രാപിക്കുന്നു.

4. ***വായസ്വ നു പ്രസവേ മാതരം മഹീമിദിതം നാമ വചസാ കരാമഹേ, യസ്യാ ഉപസ്ഥ ഉർവന്തരിക്ഷ സാ നഃ ശർമ ത്രിവരൂഥ നി യച്ഛാത്.***
അന്നത്തിൻെറ ഉൽപത്തിക്കുവേണ്ടി പൃഥ്വീമാതാവിൻെറ അഥവാ മാതൃ ഭൂമിയുടെ ഗുണഗാനത്തെ നാം ഗാനം ചെയ്യുന്നു. ആ പൃഥ്വീമാതാവ് നമുക്ക് മൂന്നിരട്ടി സുഖത്തെ പ്രദാനം ചെയ്യണേ.

**സൂക്തം ഏഴ്**

(ഋഷി-അഥർവൻ. ദേവത-അദിതി. ഛന്ദസ്-ജഗതി.)

1. ***ദിതേഃ പുത്രാണാമദിതേരകാർഷമവ ദേവാനാം ബൃഹതാമനർമണാം. തേഷം ഹി ധാമ ഗഭിഷക് സമുദ്രിയം നൈനാൻ നമസാ പരോ അസ്തി കശ്ചന.***
ദൈത്യഗണം മഹാസമുദ്രത്തിൽ വസിക്കുന്നു. അവരെ അവിടെനിന്നും മാറ്റി സൽസ്വഭാവികളായ ദേവതകളെ അതിൻെറ അധികാരം ഏൽപിച്ചുകൊടുക്കുന്നു. എന്തുകൊണ്ടെന്നാൽ അവരുടെ ആവശ്യങ്ങൾ അധികവും അവർത്തന്നെ അധികം യോഗ്യന്മാരും ആകുന്നു.

**സൂക്തം എട്ട്**

(ഋഷി-ഉപരിബഭ്രവൻ. ദേവത-ബൃഹസ്പതി. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***ഭദ്രാദധി ശ്രേയഃ പ്രേഹി ബൃഹസ്പതിഃ പുര ഏതാ തേ അസ്തു, അഥേമമസ്യാ വര ആ പൃഥിവ്യാ ആരേശത്രും കൃണുഹി സർവവീരം.***
ഹേ ഭൗതികസുഖങ്ങളെ ആഗ്രഹിക്കുന്നവരേ! സൗഭാഗ്യത്തെ പ്രാപിക്കുന്നതിൽ പ്രയത്നശീലരാകുവിൻ. ഈ മാർഗ്ഗത്തിൽകൂടി ചരിക്കുന്നതിൽ ദേവഗുരുവായ മഹാജ്ഞാനി നിൻെറ മാർഗ്ഗദർശിയായിരിക്കും. ഈ ഭൂമിയിൽ വസിക്കുന്ന എല്ലാ വീരന്മാരെയും ശത്രുക്കളിൽനിന്നും അകറ്റിവിടൂ.

**സൂക്തം ഒൻപത്**

(ഋഷി-ഉപരിബഭ്രവൻ. ദേവത-പൂഷാവ്. ഛന്ദസ്-ത്രിഷ്ടുപ്, ഗായത്രി, അനുഷ്ടുപ്.)

1. ***പ്രപഥേ പഥാമജനിഷ്ട പൂഷാ പ്രപഥേ ദിവഃ പ്രപഥേ പൃഥിവ്യാഃ, ഉഭേ അഭി പ്രിയതമേ സധസ്തേ ആ ച പരാ ച ചരതി പ്രജാനൻ.***
പോഷകനായ സൂര്യദേവൻ സ്വർഗ്ഗം, അന്തരീക്ഷം, പൃഥ്വി ഇവയുടെ മാർഗ്ഗങ്ങളിൽക്കൂടി പ്രകടമാകുന്നു. ഈ സൂര്യദേവത സ്വർഗ്ഗത്തിൻെറയും ഭൂമിയുടെയും പ്രിയപ്പെട്ട സ്ഥാനങ്ങളിൽ ജീവികൾക്കുവേണ്ടി കർമ്മസാക്ഷിയായി ഗമനാഗമനം ചെയ്യുന്നു.
2. ***പൂഷേമാ ആശാ അനു വേദ സർവാ സോ അസ്മാം അഭയതമേന നേഷത്, സ്വസ്തിദാ ആഘൃണിഃ സർവവീരോf പ്രയുച്ഛൻ പുര ഏതു പ്രജാനൻ.***
പോഷണകർത്താവായ ഈ സൂര്യൻ എല്ലാ ദിക്കുകളേയും ശരിക്കും അറിയുന്നു. അദ്ദേഹം നമുക്ക് പരമവും നിർഭയവുമായ മാർഗ്ഗത്തെ കാണിച്ചുതരണേ. കല്യാണകാരിയും തേജസ്വിയും ബലവാനും ഒരിക്കലും പ്രമാദം സംഭവിക്കാത്തവനുമായ സൂര്യദേവൻ മാർഗ്ഗദർശനം ചെയ്തുകൊണ്ട് നമ്മെ ഉന്നതിയുടെ മാർഗ്ഗത്തിൽക്കൂടി മുമ്പോട്ടു കൊണ്ടുപോകണേ.
3. ***പൂഷൻ തവ വ്രതേ വയം ന രിഷ്യേമ കദാചന, സ്തോതാരസ്ത ഇഹ സ്മസി.***
പോഷകനായ ഹേ സൂര്യദേവാ! ഞങ്ങൾ അങ്ങയുടെ വ്രതം സ്വീകരിച്ചിരിക്കുന്നതിനാൽ ഒരിക്കലും നശിക്കാതിരിക്കട്ടെ. എപ്പോഴും ധനം, മിത്രം,

പുത്രൻ മുതലായവയാൽ സമ്പന്നരായിരിക്കണേ. ഞങ്ങൾ അങ്ങയുടെ വ്രതം സ്വീകരിച്ച് സ്തുതിച്ചുകൊണ്ട് ജീവിക്കും.

4. ***പരി പൂഷാ പരസ്താദ്ധസ്തം ദധാതു ദക്ഷിണം,***
***പുനർനോ നഷ്ടമാജതു സം നഷ്ടേന ഗമേമഹി.***

പോഷകനായ സൂര്യദേവാ! ഈ ലോകത്തിൽ എവിടെയെങ്കിലും ഞങ്ങൾക്കു യോഗ്യമായ ധനം ഉണ്ടായിരിക്കുന്നുവോ അതിനെ കൊണ്ടുവന്ന് ഞങ്ങൾക്ക് പ്രദാനം ചെയ്ത് സഹായിക്കൂ. അങ്ങനെ കൃപ ചെയ്യൂ.

**സൂക്തം പത്ത്**

(ഋഷി-ശൗനകൻ. ദേവത-സരസ്വതി. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***യസ്തേ സ്തനഃ ശശയുര്യോ മയോഭൂര്യഃ സുമ്നയുഃ സുഹവോ യഃ സുദത്രഃ,***
***യേന വിശ്വാ പുഷ്യസി വാര്യാണി സരസ്വതി തമിഹ ധാതവേഃ കഃ.***

ഹേ സരസ്വതീദേവീ! നിന്റെ സ്തനം ശാന്തിദായകവും സുഖദായകവും പവിത്രമസത്തെ നൽകുന്ന പുഷ്ടികാരവും പ്രാർത്ഥനീയവുമാകുന്നു. അതിനെ ഞങ്ങൾക്കു പ്രദാനം ചെയ്യണേ.

**സൂക്തം പതിനൊന്ന്**

(ഋഷി-ശൗനകൻ. ദേവത-സരസ്വതി. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***യസ്തേ പൃഥു സ്തനയിത്നുര്യ ഋഷ്വോ ദേവഃ കേതുർവിശ്വമാഭൂഷതീദം,***
***മാ നോ വധോർവിദ്യുത ദേവ സസ്യം മോത വധീരശ്മിഭിഃ സൂര്യസ്യഃ.***

താങ്കളുടെ വിസ്തൃതവും ലോകം മുഴുവൻ വ്യാപിച്ചിരിക്കുന്നതും പതാക പോലെ ചലിക്കുന്നതും ലോകത്തെ വിഭൂഷിതമാക്കുന്നതുമായ വിദ്യുത്തിനാൽ ഞങ്ങളുടെ ധാന്യാദികൾ നശിക്കാതിരിക്കണേ. ഇതിൽനിന്നും ഞങ്ങളാകുന്ന പ്രജകൾ കഷ്ടപ്പെടാതിരിക്കട്ടെ. സൂര്യദേവന്റെ പ്രചണ്ഡകിരണങ്ങളാലും വയലുകളിലെ ധാന്യങ്ങൾക്കു നാശം സംഭവിക്കാതിരിക്കട്ടെ. ഇപ്രകാരം കൃപചെയ്താലും. ഞങ്ങൾ ഈ പ്രാർത്ഥന നടത്തുന്നു.

**സൂക്തം പന്ത്രണ്ട്**

(ഋഷി-ശൗനകൻ. ദേവത-സഭാസമിതി. ഛന്ദസ്-ത്രിഷ്ടുപ്, അനുഷ്ടുപ്.)

1. ***സഭാ ച മാ സമിതിശ്ചാവതാം പ്രജാപതേർദുഹിതരൗ സംവിദാനേ,***
***യേനാ സഗഛാ ഉപ മാ സ ശിക്ഷാചാരു വദാനി പിതരഃ സങ്ഗതേഷു.***

സഭയും സമിതിയും പ്രജാപതിയായ രാജാവിനെ സംബന്ധിച്ചിടത്തോളം പുത്രിയെപ്പോലെ പരിപോഷണം ചെയ്യപ്പെടുവാൻ യോഗ്യയാകുന്നു. അവ രണ്ടും ചേർന്ന് രാജാവിനെ രക്ഷിക്കണേ. രാജാവ് യാതൊരുത്തനെ സന്ദർശിക്കുന്നുവോ അവൻ അദ്ദേഹത്തിന് ഉചിതമായ ഉപദേശങ്ങൾ നൽകട്ടെ. ഹേ പിതൃഗണങ്ങളേ! ഞാൻ സഭയിൽ വിവേകത്തോടും വിനയത്തോടും സംസാരിക്കുന്നതിന് എനിക്ക് സൽബുദ്ധിയെ പ്രദാനം ചെയ്താലും.

2. ***വിദ്യതേ സഭ നാമ നരിഷ്ടാ നാമ വാ അസി,***
***യേ തേ കേ ച സഭാസദസ്തേ മേ സന്തു സവാചസഃ.***

ഹേ സഭേ! ഞങ്ങൾക്ക് നിന്റെ നാമം ജ്ഞാനമാകുന്നു. നിന്റെ 'നരിഷ്ഠ' നാമം ശരിക്കും പ്രസിദ്ധമാകുന്നു. ആരെങ്കിലും നിന്റെ സഭാംഗങ്ങളായിരിക്കുന്നുവോ അവർ ഞങ്ങളോട് സമഭാവനയോടുകൂടി സംസാരിക്കുന്നവരാകട്ടെ.

3. ***ഏഷാമഹം സമാസീനനാം വർചോ വിജ്ഞാനമാദദേ,***

***അസ്യാഃ സർവസ്യാഃ സംസദോ മാമിന്ദ്ര ഭഗിനം കൃണു.***

ഈ ഇരിക്കുന്ന എല്ലാ സഭാംഗങ്ങളിൽനിന്നും രാജ്യഭരണസംബന്ധിയായ പ്രത്യേക ജ്ഞാനത്തിൻെറ തേജസ്സിനെ സ്വീകരിക്കുന്നു. ഇന്ദ്രദേവൻ ഞങ്ങളെ ഈ എല്ലാ സഭകളുടേയും അവകാശിയാക്കണേ.

4. ***യദ് വോ മനഃ പരാഗതം യദ് ബദ്ധമിഹ വേഹ വാ,***
***തദ് വ ആ വർതയാമസി മയി വോ രമതാം മനഃ.***

ഹേ സഭാംഗങ്ങളേ! നീ ഞങ്ങളുടെ മനസ്സ് ഞങ്ങളിൽനിന്നും അകന്ന് അന്യസ്ഥാനങ്ങളിൽ അന്യവിഷയങ്ങളുമായി കഴിഞ്ഞുകൂടുന്നുവോ അവയെ ഞങ്ങൾ ഞങ്ങളുടെ നേരേ ആകർഷിക്കുന്നു. ഇനി നിങ്ങൾ ഞങ്ങളുടെ കാര്യങ്ങൾ ശ്രദ്ധിക്കുകയും അതേപ്പറ്റി ചിന്തിക്കുകയും ചെയ്യൂ.

### സൂക്തം പതിമൂന്ന്

(ഋഷി-അഥർവൻ. ദേവത-സൂര്യൻ. ഛന്ദസ്-അനുഷ്ടുപ്.)

1. ***യഥാ സൂര്യോ നക്ഷത്രാണമുദ്യംസ്തേജാംസ്യദദേ,***
***ഐവാ സ്ത്രീണാം ച പുംസാം ച ദ്വിഷതാം വർച ആ ദദേ.***

സൂര്യൻ ഉദിക്കുമ്പോൾത്തന്നെ നക്ഷത്രങ്ങളുടെ പ്രകാശം മങ്ങി സൂര്യപ്രകാശത്തിൽ ലീനമായിത്തീരുന്നതുപോലെ നാം വിദ്വേഷികളായ സ്ത്രീപുരുഷന്മാരുടെ തേജസ്സിനെ നശിപ്പിക്കുന്നു.

2. ***യാവന്തോ മാ സപത്നാനാമായന്തം പ്രതിപശ്യഥ,***
***ഉദ്യന്സൂര്യ ഇവ സുപ്താനം ദ്വിഷതാം വർച ആ ദദേ.***

ആ ശത്രുക്കളിൽനിന്നും യാതൊരുത്തൻ എന്നെ വരുന്നവനായിക്കാണുന്നുവോ സുഷുപ്തന്മാരും അശ്രദ്ധരുമായ ശത്രുക്കളുടെ തേജസ്സിനെ സൂര്യനെപ്പോലെ ഞാൻ ക്ഷീണിപ്പിക്കുന്നു.

## അനുവാകം രണ്ട്

### സൂക്തം പതിനാല്

(ഋഷി-അഥർവൻ. ദേവത-സവിതാവ്. ഛന്ദസ്-അനുഷ്ടുപ്, ത്രിഷ്ടുപ്, ജഗതി.)

1. ***അഭിത്യം ദേവം സവിതാരമോണ്യോഃ കവിക്രതും,***
***അർചാമി സത്യസർവം രത്നധായഭി പ്രിയം മതിം.***

ദ്യോവിനേയും പൃഥ്വിയേയും സവിതൃദേവനേയും യാതൊരുത്തൻ അഖില ജഗത്തിൻെറയും രക്ഷകനും എല്ലാത്തിൻെറയും ഉൽപാദകനും ജഗൽകർത്താവും ജ്ഞാനിയും സത്യത്തിൻെറ പ്രേരകനും രമണീയവസ്തുക്കളുടെ ധാരകനും എല്ലാവർക്കും പ്രിയങ്കരനും ധ്യാനിക്കപ്പെടുവാൻ യോഗ്യനുമായിരിക്കുന്നുവോ ആ ദേവനു ഞാൻ പൂജയും ഉപാസനയും നടത്തുന്നു.

2. ***ഊർധ്വാ യസ്യാമതിർഭാഅദിദ്യുതത് സവീമനി,***
***ഹിരണ്യപാണിരാമമീത സുക്രതുഃ കൃപാത് സ്വഃ.***

യാതൊരുത്തൻെറ അപാരമായ തേജസ്സ് അദ്ദേഹത്തിൻെറ ഇച്ഛാനുസരണം ഉപരിഭാഗത്തായി വികസിച്ചുകൊണ്ട് എല്ലായിടത്തും പ്രകാശിച്ചുകൊണ്ടിരിക്കുന്നുവോ ഉത്തമകർമ്മങ്ങളെ ചെയ്യുന്ന ബ്രഹ്മാവ് യാതൊരുത്തൻെറ പ്രേരണയാൽ ഹിതകരിയായ കരങ്ങളാൽ അംഗുലി മുതലായവയുടെ ഭാവനകളാൽ സ്വർഗ്ഗാനുഭൂതിയെ പ്രദാനം ചെയ്യുന്ന സോമലതയെ സൃഷ്ടിച്ചുവോ ആ സവിതൃദേവനെ ഞങ്ങൾ ആരാധിക്കുന്നു.

3. ***സാവീർഹി ദേവ പ്രഥമായ പിത്രേ വർഷ്മാണമസ്മൈ വരിമാണമസ്മ,***

***അഥാസ്മഭ്യ സവിതർവാര്യാണി ദിവോദിവ ആ സുവാ ഭൂരി പശ്വഃ.***

ഹേ സവിതൃദേവാ! നീ ഈ പാലകനായ യജമാനനെ പുത്രപൗത്രാദികളാലും മറ്റു പ്രകാരങ്ങളിലുമുള്ള യശസ്സുകളാലും സമ്പന്നനാക്കിയാലും. ഞങ്ങൾക്ക് ഉത്തമങ്ങളായ വസ്തുക്കളേയും അസംഖ്യങ്ങളായ മൃഗങ്ങളേയും പ്രദാനം ചെയ്യൂ.

4. ***ദമൂനാ ദേവഃ സവിതാ വരേണ്യോ ദധദ് രത്നം ദക്ഷം പിതൃഭ്യ ആയുംഷി, പിബാത് സോമം മമദനേനമിഷ്ടേ പരിജ്മാ ചിത് ക്രമതേ അസ്യ ധമണി.***

ഹേ ദേവാ! അങ്ങ് എല്ലാത്തിൻെറയും പ്രേരകനും ശ്രേഷ്ഠനും എല്ലാം ദാനം ചെയ്യുന്നതിൽ പരായണനും ആകുന്നു. അങ്ങുതന്നെ പൂർവ്വജന്മാർക്ക് ധന ബലവും ആയുസ്സും പ്രദാനം ചെയ്തിരിക്കുന്നു. ഈ പിഴിഞ്ഞെടുത്ത സോമരസം പാനം ചെയ്യൂ. ഇത് ആനന്ദിപ്പിക്കുന്നതാകുന്നു.

### സൂക്തം പതിനഞ്ച്

(ഋഷി-ഭൃഗു. ദേവത-സവിതാവ്. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***താം സവിതഃ സത്യസവാം സുചിത്രാമാഹം വൃണേ സുമതിം വിശ്വവാരാൽ, യാമസ്യ കണ്വോ അദുഹത് പ്രപീനാം സഹസ്രധാരാം മഹുഷോ ഭഗായ.***

ഹേ സൂര്യദേവാ! സത്യത്തിനുവേണ്ടി പ്രേരിപ്പിക്കുന്നതും സ്വീകാരയോഗ്യവും ശോഭായുക്തവുമായ ബുദ്ധിയെ ഞാൻ യാചിക്കുന്നു. തന്മൂലം അനേകം ധാരകളോടുകൂടിയ ബുദ്ധിയെ മഹാനായ കണ്വമഹർഷി പ്രാപിച്ചിരുന്നു.

### സൂക്തം പതിനാറ്

(ഋഷി-ഭൃഗു. ദേവത-സവിതാവ്. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***ബൃഹസ്പതേ സവിതർവർധയംന ജ്യോതയൈനം മഹതേ സൗഭാഗായ, സശിതം ചിത് സന്തരം സം ശിശാധ വിശ്വ ഏനമനു മദന്തു ദേവാഃ.***

ഹേ ബൃഹസ്പതീ! സവിതൃദേവാ! യാതൊരു യജമാനൻ മറ്റു വ്രതങ്ങളെ പാലിക്കുന്നുവോ അവനെ ഉദയകാലത്തിൽ ഉറങ്ങുന്ന ദോഷത്തിൽനിന്നും മുക്തനാക്കി മറ്റു വ്രതങ്ങളേയും പാലിക്കുന്നവനാക്കിയാലും. ഈ യജമാനന് ഉത്തമഭാഗ്യങ്ങൾ ലഭിക്കുന്നതിനുവേണ്ടി ഉദ്ബോധനം ചെയ്താലും. എല്ലാ ദേവതകളും അവൻെറ വിനയത്തെ അനുമോദിക്കണേ.

### സൂക്തം പതിനേഴ്

(ഋഷി-ഭൃഗു. ദേവത-ധാതാവു മുതലായവർ. ഛന്ദസ്-ഗായത്രി, അനുഷ്ടുപ്.)

1. ***ധാതാ ദധാതുനോ രയിമീശാനോ ജഗതസ്പതിഃ,
സ നഃ പൂർണ്ണേന യച്ഛതു.***

ജഗത്തിൻെറ സ്വാമിയും വിശ്വത്തെ വഹിച്ചുകൊണ്ടിരിക്കുന്ന ധാതാവും നമ്മെ പ്രചുരമായ ധനത്താൽ സംയുക്തമാക്കണേ. ഈ ധാതൃദേവൻ എല്ലാ കാര്യങ്ങളും സഫലമാക്കുന്നതിൽ സമർത്ഥനാകുന്നു.

2. ***ധാതാ ദധാതു ദാശുഷേ പ്രാചീം ജീവാതുമക്ഷിതാം,
വയം ദേവസ്യ ധീമഹി സുമതി വിശ്വരാധസഃ.***

ധാതാവ് ഞാനാകുന്ന യജമാനന് അക്ഷയമായ ശക്തിയെ പ്രദാനം ചെയ്യട്ടെ.

നാം എല്ലാ ധനങ്ങളുടേയും സ്വാമിയായ ദേവതയെ ഉത്തമബുദ്ധിയോടുകൂടി ധ്യാനിക്കുകയും യാചിക്കുകയും ചെയ്യുന്നു.

3. ***ധാതാ വിശ്വാ വാര്യാ ദധാതു പ്രജാകാമായ ദാശുഷേ ദുരോണേ, തസ്മൈ ദേവാ അമൃതം സം വ്യയന്തു വിശ്വേ ദേവാ അദിതിഃ സജോഷാഃ.***
ധാതൃദേവത പ്രജകളുടെ ആഗ്രഹങ്ങളെ നിറവേറ്റിക്കൊടുക്കുന്ന യജമാനനു വേണ്ടി എല്ലാ ആവശ്യവസ്തുക്കളും പ്രദാനം ചെയ്യണേ. എല്ലാ ദേവതകളും അദിതിദേവിയും മറ്റുപദേവന്മാരും അവന് അമൃതം പ്രദാനം ചെയ്യണേ.

4. ***ധാതാ രാതിഃ സവിതേദം ജുഷന്താം പ്രജാപതിർനിധിപതിർനോ അഗ്നിഃ, ത്വഷ്ടാ വിഷ്ണുഃ പ്രജയാ സംസരാണോ യജമാനായ ദ്രവിണം ദധാതു.***
അഖിലത്തേയും വഹിക്കുന്ന ധാതാവ്, എല്ലാത്തിൻെറയും പ്രേരകനും എല്ലാ മംഗളങ്ങളുടെയും ദാതാവുമായ സവിതൃദേവൻ, പ്രജാരക്ഷകപുരുഷാർത്ഥയുക്തനും ഭേദരക്ഷകനും പ്രകാശരൂപനുമായ അഗ്നിദേവൻ, രൂപത്തിൻെറ നിർമ്മാതാവായ വിശ്വകർമ്മാവ്, വിശ്വം നിറയേവ്യാപിച്ചിരിക്കുന്ന വിഷ്ണുഭഗവാൻ ഇവർ നമ്മുടെ ഹവിസ്സിനെ പ്രാപിക്കണേ. പ്രജകളോടൊത്ത് അവരവർക്കുള്ള ഫലങ്ങളെ നൽകി യജ്ഞകർത്താവായ യജമാനന് ധനത്തെ പ്രദാനം ചെയ്യണേ.

## സൂക്തം പതിനെട്ട്

(ഋഷി-അഥർവൻ. ദേവത-പൃഥ്വി, പർജന്യം. ഛന്ദസ്-ഉഷ്ണിക്, ത്രിഷ്ടുപ്.)

1. ***പ്രനഭസ്വ പൃഥ്വിവീ ഭിൻദ്ധീദം ദിവ്യം നഭഃ, ഉദ്നോ ദിവ്യസ്യ നോ ധാതരീശനോ വി ഷ്യാ ദൃതിം.***
ഹേ ഭൂമാതാ! കലപ്പയാൽ ഉഴുതുമറിച്ചിട്ടും ഭാരിച്ച വർഷത്തെ സഹിക്കുവാൻ യോഗ്യയായിരിക്കൂ. ഹേ പർജ്ജന്യാ! നീ ദിവ്യങ്ങളായ മേഘങ്ങളാൽ ഉത്തമവർഷത്തെ പ്രദാനം ചെയ്യൂ.

2. ***ന ഘ്രംസ്തതാഹ ന ഹിമോ ജഘാന പ്ര നഭതാം പൃഥിവീ ജീരദാനുഃ, ആപാശ്ചിദസ്മൈ ഘൃതമിത് ക്ഷരന്തി യത്ര സോമഃ സദമിത് തത്ര ഭദ്രം.***
എവിടെ സോമദേവൻെറ പൂജ നടത്തുന്നുവോ സോമാദികളായ ഔഷധികൾ ഉണ്ടായിരിക്കുന്നുവോ അവിടെ യഥാകാലം ആവശ്യത്തിനു മഴ ഉണ്ടായിരിക്കുകയും എല്ലാ പ്രകാരങ്ങളിലുമുള്ള ഐശ്വര്യങ്ങൾ ഉണ്ടാകുകയും ചെയ്യുന്നു. ഗ്രീഷ്മം അസഹ്യമായ താപത്തോടു കൂടിയതായിരിക്കുന്നില്ല. ശീതത്തിൽ വസ്തുക്കൾ മഞ്ഞുപോലെ ഉറയുന്നുമില്ല. വർഷം ഉപയുക്തമായതിനാൽ ഭൂമി സമൃദ്ധിയെ പ്രാപിക്കുന്നു.

## സൂക്തം പത്തൊൻപത്

(ഋഷി-ബ്രഹ്മാവ്. ദേവത-പ്രജാപതി. ഛന്ദസ്-ജഗതി.)

1. ***പ്രജാപതിർജനയതി പ്രജാ ഇമാ ധാതാ ദധാതു സുമനസ്യമാനഃ, സംജാനാനാഃ സംമനസഃ സയോനയോ മയി പുഷ്ടം പുഷ്ടപതിർദധാതു.***
പ്രജാപതി ബ്രഹ്മാവ് പ്രജകളെ ഉൽപാദിപ്പിക്കട്ടെ. ധാതൃദേവൻ അവരെ പോഷിപ്പിക്കട്ടെ. ഈ എല്ലാ പ്രജകളും (ഭാവിസന്താനം) സംഘടിതരായി ഏകമനസ്സോടുകൂടി വിവേകസ്വഭാവത്തോടൊത്ത് കാര്യങ്ങൾ നടത്തണേ. പുഷ്ടിയുടെ ദേവത നമുക്ക് പ്രജാസംബന്ധിയായ പുഷ്ടിയെ പ്രദാനം

ചെയ്യണേ.

### സൂക്തം ഇരുപത്

(ഋഷി-അഥർവ്വൻ. ദേവത-അനുമതി. ഛന്ദസ്-അനുഷ്ടുപ്, ത്രിഷ്ടുപ്, ജഗതി.)

1. ***അന്വദ്യ നോഽനുമതിര്യജ്ഞം ദേവേഷു മന്യതാം, അഗ്നിശ്ച ഹവ്യവാനോ ഭവതാം ദാശുഷേ മമ.***

എല്ലാ കർമ്മങ്ങളുടെയും അനുമാന്ത്രികനായ ചന്ദ്രദേവത നമുക്കനുകൂലമായി നമ്മുടെ യജ്ഞത്തെ എല്ലാ ദേവന്മാരുടെ അടുക്കലും പ്രകാശിപ്പിക്കണേ. അഗ്നിദേവനും നമ്മൾ വഴിയായി സമർപ്പിക്കപ്പെടുന്ന ഹവിർഭാഗത്തെ ഓരോരോ ദേവതകൾക്കും നൽകുന്നതിനുള്ള കൃപ ചെയ്യണേ.

2. ***അന്വദനുമതേ ത്വം മംസസേ ശം ച നസ്കൃധി, ജുഷസ്വ ഹവ്യമാഹുതം പ്രജം ദവി രരാസ്വ നഃ.***

ഹേ അനുമതീ ദേവീ! ഞങ്ങൾക്കു സൽബുദ്ധി പ്രദാനം ചെയ്യൂ. ഞങ്ങൾ സൽക്കാര്യങ്ങൾ ചെയ്യുന്നതുനുള്ള ബുദ്ധി പ്രാപിക്കട്ടെ. അങ്ങ് അഗ്നിയിൽ ഹോമിക്കപ്പെട്ട ഹവിസ്സിനെ ഉപഭോഗം ചെയ്ത് ഞങ്ങൾക്ക് ഉത്തമസന്താനങ്ങളെ പ്രദാനം ചെയ്യൂ.

3. ***അനു മന്യതാമനുമന്യമാനഃ പ്രജാവന്തം രയിമക്ഷീയമാണം, തസ്യ വയം ഹേഡസി മാപി ധൂമ സുമൃഡീകേ അസ്യ സുമതൗ സ്യാമ.***

ഞങ്ങൾ അനുമന്താദേവൻെറ ക്രോധത്തിനു ഭാജനമാകാതിരിക്കട്ടെ. എങ്കിലും അദ്ദേഹത്തിൻെറ സുഖദായകമായ സൗഹാർദ്ദത്താൽ ലാഭമുണ്ടാകണേ. അവൻ നമ്മിൽ പ്രസന്നനായി നമുക്ക് പുത്രാദികളായ സന്താനങ്ങളെ പ്രദാനം ചെയ്യണേ.

4. ***യത് തേ നാമ സുഹവ സുപ്രണീതേഽനമതേ അനുമത സുദാനു, തേനാ നോ യജ്ഞം പിപൃഹി വിശ്വാരേ രയിം നോ ധേഹി സുഭഗേ സുവീരം.***

ഹേ അനുമതീ ദേവീ! നിങ്ങളുടെ നാമം അനേകവിധത്തിലുള്ള യശസ്സിനാൽ പ്രസിദ്ധമാകുന്നു. നിങ്ങൾ യജമാനൻെറ ധനത്തെ പ്രേമിക്കുന്നു. നിങ്ങൾ ഞങ്ങളുടെ യജ്ഞത്തെ സഫലമാക്കിയാലും. ഉത്തമന്മാരായ വീരന്മാർ സഹിതം ധനത്തെ പ്രദാനം ചെയ്യൂ.

5. ***ഏമം യജ്ഞമനുമതിർജഗാമ സുക്ഷേത്രതായൈ സുവീരതായൈ സുജാതം, ഭദ്രാ ഹ്യസ്യാഃ പ്രമതിർബഭൂവ യത് തിഷ്ഠതി ചരതി യദു ച വിശ്വമേജതി.***

എല്ലാപ്രകാരങ്ങളിലും സമ്പന്നമായ ഞങ്ങളുടെ യജ്ഞത്തെ സംരക്ഷിച്ചു കൊണ്ട് ഹേ അനുമതീദേവീ! നീ സുക്ഷേമരായ പുത്രാദിഫലങ്ങളെ നൽകുന്നതിനായി വരണേ. നിങ്ങളുടെ കൃപയാൽത്തന്നെ ശ്രേഷ്ഠങ്ങളായ കർമ്മങ്ങൾ നടത്തുന്നതുനുള്ള പ്രേരണ പ്രാപ്തമാകുന്നു.

6. ***തസ്യാസ്തേ ദേവി സുമതൗ സ്യാമാനുമതേ അനു ഹി മംസസേ നഃ.***

ഹേ അനുമതീദേവീ! നീ സ്ഥാവരജംഗമങ്ങളിലും അബുദ്ധിയും സുബുദ്ധിയും വഴിയായി കാര്യങ്ങൾ നടത്തുന്ന എല്ലാത്തിലും വ്യാപിച്ചു വസിക്കുന്നു. ഞങ്ങൾക്കു സൽബുദ്ധിയെ പ്രദാനം ചെയ്യണേ.

### സൂക്തം ഇരുപത്തിയൊന്ന്

(ഋഷി-ബ്രഹ്മാവ്. ദേവത-ആത്മാവ്. ഛന്ദസ്-ജഗതി.)

1. ***സമതേ വിശ്വേ ബചസാ പതി ദിവ ഏകോ വിഭൂരതിജിർഫനാനാം,***
***സ പൂർവ്യോ നൂതനമാ വിവാസത് തം ബർത്തിനിരനു ബാവൃത ഏകമിതതുരു.***
ഹേ ബന്ധുക്കളേ! ജന്മമെടുക്കുന്ന നവജാതജീവിയുടെ സ്വാമിയും അതിഥിക്കു തുല്യം പൂജ്യനും സ്വർഗ്ഗലോകത്തിന്റെ സ്വാമിയുമായ സൂര്യദേവനെ സുന്ദരമായി സ്തുതിക്കുവിൻ. ഹേ സൂര്യദേവാ! നീ ഈ നവജാതശിശുവിനെ സ്വന്തമായിക്കരുതി അതിനു മംഗളം അരുളണേ. നീ എല്ലാ അനുഗ്രഹങ്ങളുടെയും സഞ്ചാലകനാകുന്നുവല്ലോ.

### സൂക്തം ഇരുപത്തിരണ്ട്

(ഋഷി-ബ്രഹ്മാവ്. ദേവത-ലിംഗോക്തന്മാർ. ഛന്ദസ്-ഗായത്രി, അനുഷ്ടുപ്.)

1. ***അയം സഹസ്രമാ നോ ദൃശേ കവീനാം മതിർജ്യോതിർവിധർമണി.***
എല്ലാ ജീവികളിലും ആത്മരൂപത്തിൽ വ്യാപിച്ചിരിക്കുന്ന ഈ സൂര്യദേവൻ നമുക്ക് ആയിരം സംവത്സരങ്ങളോളം അരോഗരായി ജീവിക്കുന്നതിനുള്ള ശക്തി പ്രദാനം ചെയ്യണേ. ഈ സൂര്യദേവൻതന്നെ എല്ലാ ജ്ഞാനികളുടെയും മാനനീയനും അവരെ സൽക്കർമ്മങ്ങളിലും കർമ്മഫലങ്ങളിലും ഉറപ്പിച്ചു നിർത്തുന്നവനും ആകുന്നു. ഹേ ഭഗവൻ! സൽക്കർമ്മങ്ങൾ അനുഷ്ഠിക്കുന്നതിന് നീ ഞങ്ങൾക്ക് ആയുസ്സു പ്രദാനം ചെയ്യണേ.
2. ***ബ്രധ്നഃ സമീചീരുഷമഃ സമൈരയൻ,***
***അരേപസഃ സചേതസഃ സ്വസരേ മന്യുമത്തമാശ്ചിതേഗോഃ.***
ജ്ഞാനദായിനിയും പാപഹാരിണിയും തേജോയുക്തയും ആയ ഉഷസ്സ് സൂര്യഭഗവാനിലേയ്ക്ക് നമ്മെ പ്രേരിപ്പിച്ചുകൊണ്ടിരിക്കണേ.

## അനുവാകം മൂന്ന്

### സൂക്തം ഇരുപത്തിമൂന്ന്

(ഋഷി-യമൻ. ദേവത-ദുഃസ്വപ്നനാശനം. ഛന്ദസ്-അനുഷ്ടുപ്.)

1. ***ദൗഷ്വപ്ന്യം ദൗർജീവിത്യം രക്ഷോ അഭ്വമരായ്പഃ,***
***ദുർണാമ്നീഃ സർവാ ദുർവാചസ്താ അസ്മന്നാശയാമസി.***
ചീത്തയായ സ്വപ്നം, കഷ്ടതയോടുകൂടിയ ജീവിതം, ഹിംസകന്മാരുടെ ഉപദ്രവം, ദാരിദ്ര്യം, ഭയം, ദുർനാമോച്ചാരണം, ദുർഭാഷണദോഷം ഇവയെ ഞങ്ങൾ ത്യജിക്കുന്നു.

### സൂക്തം ഇരുപത്തിനാല്

(ഋഷി-ബ്രഹ്മാവ്. ദേവത-സവിതാവ്. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***യന്ന ഇന്ദ്രോ അഖനദ് യദഗ്നിർവിശ്വേ ദേവാ മരുതോ യത്സ്വർകാഃ,***
***തദസ്മഭ്യം സവിതാ സത്യധർമാ പ്രജാപതിരനുമതിർനി യച്ഛരാത്.***

ഇന്ദ്രൻ, അഗ്നി, വിശ്വേദേവന്മാർ, തേജസ്വിയായ മരുത്ത് മുതലായ ദേവതകൾ യാതൊരു ഫലങ്ങളെ നമുക്കു പ്രദാനം ചെയ്തിരിക്കുന്നുവോ ആ

ഫലം നമുക്ക് സത്യകർമ്മാവായ പ്രജാപതിയും അനുമതീദേവിയും സൂര്യദേവനും പ്രദാനം ചെയ്യണേ.

**സൂക്തം ഇരുപത്തിയഞ്ച്**

(ഋഷി-മേധാതിഥി. ദേവത-വിഷ്ണു. ഛന്ദസ്-ത്രിഷ്ടുപ്, ഗായത്രി, ശക്വരി.)

1. ***യയോ രോജസാ സ്കഭിതാ രജാംസി യൗ വീര്യൈർ വിരതമാ ശവിഷ്ഠാ,***
***യൗ പത്യേതേ അപ്രതീതൗ സഹോഭിർവിഷ്ണുപഗൻ വരുണം പൂർവഹൂതിഃ.***
ഏതൊരു വിഷ്ണുവിൻെറയും വരുണൻെറയും ശക്തിയാൽ ഈ ലോക ലോകാന്തരങ്ങൾ സ്ഥിതിചെയ്യുന്നുവോ യാതൊരുവരുടെ ബലത്താൽ അവ തങ്ങളുടെ കർത്തവ്യങ്ങളേയും ഫലങ്ങളേയും വിശേഷമായി ദർശിക്കുന്നുവോ യാതൊരുവരുടെ പരാക്രമത്താൽ ഈ പ്രപഞ്ചം മൂന്നുകാലങ്ങളിലും ചേഷ്ടാ യുക്തങ്ങളായിരിക്കുന്നുവോ അവർക്ക് ഈ ഹോതാവ് ഹവിസ്സിനെ പ്രദാനം ചെയ്യട്ടെ.
2. ***യസ്യേദം പ്രദിശി യദ് വിരോചതേ പ്ര ചാനതി വി ച ചഷ്ടേ ശചീഭിഃ,***
***പുരാ ദേവസ്യ ധർമണാ സഹോഭിർവിഷ്ണു മഗൻ വരുണം പൂർവഹൂതിഃ.***
ഏതൊരു വിഷ്ണുവിൻെറയും വരുണൻെറയും ആജ്ഞയാൽ ഈ വിശ്വം പ്രകാശിച്ചുകൊണ്ടിരിക്കുകയും പ്രാണനെ ധാരണം ചെയ്തുകൊണ്ടിരിക്കുകയും തന്താങ്ങളുടെ കർത്തവ്യങ്ങളേയും ഫലങ്ങളേയും വിശേഷരൂപത്തിൽ ദർശിക്കുകയും ചെയ്യുന്നുവോ ആ വരുണനും വിഷ്ണുവിനും ഈ പൂർവാഹ്വാന ഹോതാവ് ഹവിസ്സിനെ പ്രദാനം ചെയ്യട്ടെ.

**സൂക്തം ഇരുപത്തിയാറ്**

(ഋഷി-മേധാതിഥി. ദേവത-വിഷ്ണു. ഛന്ദസ്-ത്രിഷ്ടുപ്, ഗയത്രി, ശക്വരി.)

1. ***വിഷ്ണോർനു കം പ്രാ വോചം വീര്യാണി യഃ പാർഥിവാനി വിമമേ രജാംസി,***
***യോ അസ്കഭായദുത്തരം സധസ്യം വിചക്രമാണസ്ത്രേധോരുഗായഃ.***
സർവ്വവ്യാപകനായ വിഷ്ണുവിൻെറ പരാക്രമത്തെ ഞാൻ ശരിക്കും പറഞ്ഞുതരാം. അവൻ പൃഥ്വി, സ്വർഗ്ഗം, അന്തരീക്ഷം ഇവയെ രചിച്ചിരിക്കുന്നു. ഇവയെ അവൻ മൂന്നുപാദങ്ങൾ വച്ച് നിർമ്മിക്കുകയും അവയിൽ ഏറ്റവും ശ്രേഷ്ഠമായ സ്വർഗ്ഗത്തെ സ്വന്തമായി സ്വീരിക്കുകയും ചെയ്തു.
2. ***പ്ര തദ് വിഷ്ണു സ്തവതേ വീര്യാണി മൃഗോ ന ഭീമഃ കുചരോഗിരിഷ്ഠാഃ,***
***പരാവത് ആ ജഗമ്യാത് പരസ്യാഃ.***
ആ മഹാനായ വിഷ്ണുവിൻെറ പരാക്രമങ്ങളുടെ പ്രശംസ ഇതാകുന്നു. എപ്രകാരം സിംഹം എല്ലായിടങ്ങളിലും ചുറ്റിക്കറങ്ങി വനത്തിൽ ആഗ്രഹിക്കുന്നിടത്തെല്ലാം ക്ഷണനേരത്തിനുള്ളിൽ എത്തിച്ചേരുന്നുവോ അതുപോലെ തന്നെ വളരെയധികം ദൂരത്തിലായിരിക്കുമ്പോഴും വിഷ്ണു അവനെ സ്തുതിക്കുന്നമാത്രയിൽ ഇവിടെ വന്നുചേരുന്നു.
3. ***യാസ്യോരുഷു ത്രിഷു വി ക്രമണേഷ്വധിക്ഷിയന്തി ഭുവനാനി വിശ്വാ,***
***ഉരു വിഷ്ണോ വിക്രമസ്വോരു ക്ഷയായ ന സ്കൃധി,***
***ഘൃതം ഘൃതയോനേ സിവ പ്രപ്ര യജ്ഞപതിം തിര.***
ഹേ ഭഗവൻ! ത്രിലോകങ്ങളിൽക്കൂടി സഞ്ചരിക്കുന്ന നീ ഞങ്ങൾക്കും നിവാസസൗകര്യങ്ങളും ധനാദികളും തരണേ. ഹേ അഗ്നിരൂപനായ വിഷ്ണു

ഭഗവാനേ! ഈ യജ്ഞത്തിൽ ഹോമിക്കപ്പെട്ടിരിക്കുന്ന ഘൃതത്തെ സ്വീകരിക്കണേ. ഈ യജമാനനെ സമൃദ്ധിയുള്ളവനാക്കണേ.

4. ***ഇദ വിഷ്ണുർവിചക്ര മേ ത്രേധാ നി ദധേ പദാ,***
***സമൂഢമസ്യ പാംസുരേ.***
സർവ്വവ്യാപകനായ വിഷ്ണു ഈ ലോകത്തിൽ തന്റെ പാദങ്ങളെവച്ചു. അവൻ ഇതിന്റെ മുകളിൽ മൂന്നു പാദങ്ങൾ വച്ചപ്പോൾത്തന്നെ ഈ ലോകം മുഴുവൻ അവന്റെ മൂന്നു പാദത്താൽ സമാപ്തമായി.

5. ***ത്രിണീ പദാ വി ചക്രമേ വിഷ്ണുർഗോപാ അദാഭ്യഃ,***
***ഇതോ ധർമാണി ധാരയൻ.***
രക്ഷകനും മറ്റുള്ളവരുടെ പ്രഭാവത്തിൽപ്പെടാത്തവനുമായ ഭഗവാൻ വിഷ്ണു മൂന്നു പാദങ്ങൾ വയ്ക്കുകയും മൂന്നുപാദം കൊണ്ടുതന്നെ ഈ മൂന്നു ലോകങ്ങളും ധാരണം ചെയ്യുകയും ചെയ്തു.

6. ***വിഷ്ണോഃ കർമാണി പശ്യത യതോ പ്രതാനി പസ്പശേ,***
***ഇന്ദ്രയ യുജ്യഃ സഖാ.***
സർവ്വവ്യാപകനായ വിഷ്ണു ഭഗവാന്റെ കാര്യങ്ങൾ നോക്കൂ. യാതൊരുവൻ നിങ്ങളുടെ ഗുണധർമ്മങ്ങളെ വീക്ഷിക്കുന്നുവോ അവൻ ഇന്ദ്രന്റെ യോഗ്യനായ സഖാവാകുന്നു.

7. ***തദ്വിഷ്ണോഃ പരമം പദം സദാ പശ്യന്തി സൂരയഃ,***
***ദേവീ വ ചക്ഷു രാതതം.***
ജ്ഞാനികളും ബുദ്ധിമാന്മാരും ആയ ആളുകൾ ഈ വിഷ്ണുഭഗവാന്റെ പരമമായ സ്ഥാനത്തെ ദർശിക്കുന്നു. ആകാശലോകത്തിൽ വ്യാപിച്ചിരിക്കുന്ന ചക്ഷുരൂപിയായ സൂര്യന്റെ പ്രകാശംപോലെ സർവ്വത്ര വ്യാപിച്ചിരിക്കുന്ന ആ പ്രകാശതത്വത്തെ ജ്ഞാനികളായ പുരുഷന്മാർ അറിയുന്നു.

8. ***ദിവോ വിഷ്ണ ഉത വാ പൃഥിവ്യാ മഹോ വിഷ്ണ ഉരോരന്തരിക്ഷാത്, ഹസ്തൗ പൃണസ്വ ബഹുഭിർവസവ്യൈരാപ്രയച്ഛ ദക്ഷിണാദോത സവ്യാത്.***
ഹേ വിഷ്ണുഭഗവൻ! ദ്യോവ്, പൃഥ്വി, വിശാലമായ അന്തരീക്ഷം ഇവയിൽ നിന്നും കൊണ്ടുവരപ്പെട്ടിട്ടുള്ള ധനത്തെ സ്വന്തം കരങ്ങളിൽ വഹിക്കണേ. അതിനെ ഇടത്തും വലത്തുമായ രണ്ടു കരങ്ങൾകൊണ്ടും പ്രദാനം ചെയ്യണേ.

**സൂക്തം ഇരുപത്തിയേഴ്**

(ഋഷി-മേധാതിഥി. ദേവത-ഇഡ. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***ഇഡൈവാസ്മാം അനു വസ്താം പ്രതേന യസ്യാഃ പദേ പുനതേ ദേവയന്തഃ,***
***ധൃതപദീ ശക്വരീ സോമപൃഷ്ഠോപ യജ്ഞമസ്ഥിത വൈശ്വദേവീ.***
യാതൊരു ധേനുവിന്റെ ചരണങ്ങളിൽ ദേവതകളിൽനിന്നും അഭിലാഷങ്ങളെ ആഗ്രഹിക്കുന്ന യജമാനൻ പവിത്രനാകുന്നവോ അവൾ സോമപൃഷ്ഠ, ധൃതപദി മുതലായ ഫലങ്ങൾ നൽകുന്നതിൽ സമർത്ഥയാകുകയും എല്ലാ ദേവതകളോടും സംബന്ധിതയായ ഇഡാ (ധേനു) നമ്മുടെ യജ്ഞത്തെ എല്ലായിടത്തും പ്രകാശിതമാക്കുകയും ചെയ്യണേ. എങ്ങനെയായാലും ഞങ്ങൾ ചെയ്യുന്ന കർമ്മം ഫലത്തെ പ്രാപിക്കണേ. ഈ ധേനു അതിനുവേണ്ടിത്തന്നെ

പ്രയത്നിക്കണേ.

### സൂക്തം ഇരുപത്തിയെട്ട്

(ഋഷി-മേധാതിഥി. ദേവത-വേദം. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***വേദഃ സ്വസ്മിതർദ്രുഘണഃ സ്വസ്തിഃ പരശുർവേദിഃ പരശുർനഃ സ്വസ്തി. ഹവിഷ്കൃതോ യജ്ഞിയാ യജ്ഞകാമാസ്തേ ദേവാസോ യജ്ഞമിതം ജുഷന്താം.***

(വേദ)ദർഭയുടെ ഒരു പിടി നമ്മളെ സംബന്ധിച്ച് മംഗളകരമാകണേ. മരവും തൃണങ്ങളും മുറിക്കുന്നതിനുള്ള ആയുധങ്ങളായ മഴുവും അരിവാളും നമുക്കുവേണ്ടി മംഗളകാരികളായിരിക്കട്ടെ. ഈ ദേവാത്മകമായ വേദദ്രുഘണഹവിസ്സ് പ്രദാനം ചെയ്യുന്ന യജമാനൻെറ സഹായിയായിരിക്കണേ.

### സൂക്തം ഇരുപത്തിഒൻപത്

(ഋഷി-മേധാതിഥി. ദേവത-അഗ്നി,വിഷ്ണു. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***അഗ്നാവിഷ്ണൂ മഹി തദ് വാം മഹിത്വം പാഥോ ഘൃതസ്യ ഗുഹ്യസ്യ നാമ, ദമേദമേ സപ്ത രത്നാ ദധാനൗ പ്രതി വാം ജിഹ്വാ ഘൃതമാചരണ്യാത്.***

ഹേ അഗ്നീ! വിഷ്ണൂ! നിങ്ങൾ രണ്ടുപേരും രഹസ്യഘൃതത്തെ പാനംചെയ്യുന്നത് നിങ്ങൾ രണ്ടുപേരുടെയും മഹത്തായ യശസ്സാകുന്നു. നിങ്ങൾ യജമാനൻെറ ഭവനത്തിൽ ഗോക്കൾ, അശ്വം മുതലായ സപ്തമൃഗരത്നങ്ങളെ ധരിച്ചുകൊണ്ടിരിക്കുന്നു. നിങ്ങൾ രണ്ടുപേരുടേയും ജിഹ്വകൾ ഹോമിക്കപ്പെട്ട ഘൃതത്തെ പ്രാപിക്കണേ.

2. ***അഗ്നാവിഷ്ണൂ മഹി ധാമ പ്രിയം വാം വീഥോ ഘൃതസ്യ ഗുഹ്യാ ജുഷാണൗ, ദമേദമേ സുഷ്ടുത്യാ വാവൃധാനൗ പ്രതി വാം ജിഹ്വാ ഘൃതമുച്ചരണ്യാത്.***

ഹേ അഗ്നീ! വിഷ്ണൂ! നിങ്ങൾ രണ്ടുപേരുടേയും സ്ഥാനം വളരെ പ്രിയപ്പെട്ടതാകുന്നു. നിങ്ങൾ ഘൃതത്തിൻെറ ഹോമിക്കപ്പെട്ട ഹവിശ്ശേഷസ്വരൂപങ്ങളെ പാനം ചെയ്യുന്നു. നിങ്ങൾ ഓരോ ഭവനങ്ങളിലും ഉത്തമങ്ങളായ സ്തുതികളാൽ വൃദ്ധിയെ പ്രാപ്തമാക്കുന്നു. നിങ്ങൾ രണ്ടുപേരും ആ ഘൃതം പാനം ചെയ്യൂ.

### സൂക്തം മുപ്പത്

(ഋഷി-ഭൃഗ്വംഗിരസ്സ്. ദേവത-ദ്യാവാപൃഥ്വി, മിത്രൻ, ബ്രഹ്മണസ്പതി. ഛന്ദസ്-ബൃഹതി.)

1. ***സ്വാക്തം മേ ദ്യാവാപൃഥിവീ സ്വാക്തം മിത്രോ അകരയം, സ്വാക്തം മേ ബ്രഹ്മണസ്പതിഃ സ്വാക്തം സവിതാ കരത്.***

ദ്യോവും പൃഥ്വിയും എൻെറ രണ്ടു കണ്ണുകളിൽ ഉത്തമമായ അഞ്ജനം എഴുതണേ. സൂര്യദേവൻ, ബ്രഹ്മണസ്പതി, സവിതൃദേവത ഇവർ എല്ലാവരും നമ്മുടെ കണ്ണുകളുടെ സ്വസ്ഥതയ്ക്കു പ്രയത്നശീലരായി അഞ്ജനം എഴുതണേ.

### സൂക്തം മുപ്പത്തിയൊന്ന്

(ഋഷി-ഭൃഗ്വംഗിരസ്സ്. ദേവത-ഇന്ദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***ഇന്ദ്രോതിഭിർബഹുലാഭിർനോ അദ്യ ഥാവച്ഛേഷ്ഠാമിദ്യവച്ഛരൂരജിനാ,***
***യോനോ ദ്വേഷ്ട്യാധരഃ സസ്പദീഷ്ട യമു ദിഷ്മസ്തമു പ്രാണോജഹാതു.***
ഹേ ഇന്ദ്രാ! നീ അനേകം പ്രകാരങ്ങളിലുള്ള രക്ഷകളാൽ ഞങ്ങളെ സുരക്ഷിതരാക്കണേ. ഹേ ധനീ! ശൂരവീരാ! യാതൊരുത്തൻ ഞങ്ങളെ ദ്വേഷിക്കുന്നുവോ അവൻ പതനത്തെ പ്രാപിക്കണേ. ഞങ്ങൾ ഏതൊരു ശത്രുവിനെ വിദ്വേഷിക്കുന്നുവോ അവൻ മൃത്യുവിനെ പ്രാപിക്കണേ.

**സൂക്തം മുപ്പത്തിരണ്ട്**

(ഋഷി-ബ്രഹ്മാവ്. ദേവത-ആയുസ്സ്. ഛന്ദസ്-അനുഷ്ടുപ്.)

1. ***ഉപ പ്രിയം പനി നതം യുവാനമാഹുതീ വൃധം,***
***അഗന്മ ബിഭ്രതോ നമോ ദീർഘമായുഃ കൃണോതു മേ.***
എല്ലാവർക്കും പ്രിയനും സ്തുതിക്കപ്പെടുവാൻ യോഗ്യനും തരുണനും ആഹുതികളാൽ വളർച്ചയെ പ്രാപിക്കുന്നവനുമായ അഗ്നിദേവന്റെയടുക്കൽ ഞങ്ങൾ വിനയത്തോടുകൂടി ഹവിർ രൂപമാകുന്ന അന്നത്തെ വഹിച്ചുകൊണ്ടുപോകുന്നു. അദ്ദേഹം എന്നെ ദീർഘായുസ്സുള്ളവനാക്കണേ.

**സൂക്തം മുപ്പത്തിമൂന്ന്**

(ഋഷി-ബ്രഹ്മാവ്. ദേവത-മരുത്ത്, പൂഷാവ്, ബൃഹസ്പതി, അഗ്നി. ഛന്ദസ്-പംക്തി.)

1. ***സം മാ സിഞ്ചന്തു മരുതഃ സപൂഷാ സ ബൃഹസ്പതിഃ,***
***സം മയമഗ്നിഃ സിഞ്ചതു പ്രജയാ ച ധനേന ച ദീർഘമായുഃ കൃണോതു മേ***
മരുദ്ദേവത പുത്രാദികളായ പ്രജകളേയും ധനത്തേയും പ്രദാനം ചെയ്യണേ. പൂഷാവ്, ബ്രഹ്മണസ്പതി, അഗ്നിദേവത ഇവരും നമുക്ക് സുസന്തതികളേയും ധനധാന്യങ്ങളേയുംകൊണ്ട് അനുഗ്രഹിക്കണേ. നമ്മേ ദീർഘായുസ്സുള്ളവരാക്കണേ.

**സൂക്തം മുപ്പത്തിനാല്**

(ഋഷി-അഥർവ്വൻ. ദേവത-ജാതവേദസ്സ്. ഛന്ദസ്-ത്രിഷ്ടുപ്, അനുഷ്ടുപ്.)

1. ***അഗ്നേ ജാതൻ പ്ര ണുദാ മേ സപത്നാൻ പ്രത്യജാതാഞ്ജാ-***
***തവേദോ നു ദസ്വ,***
***അധസ്പദം കൃണുഷ്വ യേ പൃതന്യവോഽനാഗസസ്തേ വയമദിതയേ സ്യാമ***
ഹേ അഗ്നിദേവാ! ഞങ്ങളുടെ ശത്രുക്കളെ നശിപ്പിക്കണേ. ഹേ ജാതവേദാഗ്നീ! ഇപ്പോൾ യാതൊരുത്തൻ ഞങ്ങളുടെ മുന്നിൽ ശത്രവല്ലാതിരിക്കുന്നെങ്കിലും ആന്തരികമായി അവൻ ശത്രുത്വം വച്ചുകൊണ്ടിരിക്കുന്നുവെങ്കിൽ അവനെയും നശിപ്പിക്കണേ. യാതൊരുത്തൻ ഞങ്ങളോടു യുദ്ധം ചെയ്യുവാനാഗ്രഹിക്കുന്നുവോ അവന്റെ പതനത്തിനിടയാക്കണേ. എല്ലാ ദേവന്മാരുടേയും പ്രതാപത്താൽ ഞങ്ങളെല്ലാം പാപരഹിതരായി, ദീനത്വരഹിതരായി ജീവിക്കുവാൻ യോഗ്യരാക്കണേ.

**സൂക്തം മുപ്പത്തിയഞ്ച്**

(ഋഷി-അഥർവൻ. ദേവത-ജാതവേദസ്സ്. ഛന്ദസ്-ത്രിഷ്ടുപ്, അനുഷ്ടുപ്.)

1. ***പ്രാന്യാൻത്സപത്നാൻത്സഹസാ സഹസ്വ പ്രത്യജാതാഞ്ജാതവേദോ***

***നുദസ്വ,***
***ഇദം രാഷ്ട്രം പിപൃഹി സൗഭഗായ വിശ്വ ഏന മനു മദന്തു ദേവഃ.***

ഹേ ജാതവേദാഗ്നീ! ഞങ്ങൾക്കു വിരുദ്ധമായി പ്രവർത്തിക്കുന്ന ശത്രുക്കളെ നീ നശിപ്പിക്കണേ. ഞങ്ങൾക്കു പ്രകടമാകാത്ത ഞങ്ങളുടെ ശത്രുക്കളേയും ഉന്മൂലനാശം വരുത്തണേ. ഈ രാഷ്ട്രത്തെ സമൃദ്ധിയാലും സൗഭാഗ്യത്താലും പൂർണ്ണമാക്കണേ. എല്ലാ ദേവതകളും അതിനെ അനുമോദിക്കണേ.

2. ***ഇമാ യസ്തേ ശതം ഹിരാ സഹസ്രം ധമനീരുത,***
***താസാം തേസർവാസാമഹമശ്മന ബിലമപ്യധാം.***

3. ***പരം യോനേരവര തേ കൃണോമി മാ ത്വാ പ്രജാഭി ഭൂന്മേതി സുനുഃ***
***ആ വം ത്വാ പ്രജസം കൃണോമ്യശ്മാനം തേ അപിധാനം കൃണോമി.***

ഹേ സ്ത്രീ! നിനക്ക് ഒരു നൂറു നാഡികളും ആയിരം ധമനികളും ഉണ്ട്. അവയുടെ മുഖത്തെ കല്ലുവെച്ച് ഞാൻ അടയ്ക്കുന്നു, അമർത്തുന്നു. നിൻെറ ജനനേന്ദ്രിയത്തിൽനിന്നും അകലെയായിരിക്കുന്നതിനെ ഞാൻ സമീപവർത്തിയാക്കുന്നു. തന്മൂലം സന്താനങ്ങൾ നിന്നെ തിരസ്കരിക്കാതിരിക്കട്ടെ. നിനക്ക് പ്രാണനോടുകൂടിയ സന്താനത്തെ നൽകുന്നു. നിൻെറ ആവരണം മാറ്റിക്കളയുന്നു.

## സൂക്തം മുപ്പത്തിയാറ്

(ഋഷി-അഥർവൻ. ദേവത-അക്ഷി, മനസ്സ്. ഛന്ദസ്-അനുഷ്ടുപ്.)

1. ***അക്ഷ്യൗ നൗ മധുസംകാശേ അനീകം നൗ സമഞ്ജനം,***
***അന്തഃ കൃണുഷ്വ മാം ഹൃദി മന ഇന്നൗ സഹാസതി.***

ഹേ പതീ! നിൻേറയും എൻേറയും നേത്രങ്ങൾ മധുരഭാവങ്ങളാൽ യുക്തമാകണേ. നമ്മൾ രണ്ടുപേരുടേയും കണ്ണുകളടെ മുൻഭാഗത്ത് അഞ്ജനം പുരട്ടുകയും നീ എന്നെ സ്വന്തം ഹൃദയത്തിൽ വഹിക്കുകയും ചെയ്യൂ. നാം രണ്ടുപേരും സമാനഹൃദയത്തോടുകൂടിയവരാകണേ.

## സൂക്തം മുപ്പത്തിയേഴ്

(ഋഷി-അഥർവൻ. ദേവത-വാസസ്സ്. ഛന്ദസ്-അനുഷ്ടുപ്.)

1. ***അഭി ത്വാ മനുജാതേന ദധാമി മമ വാസസാ,***
***യഥാസോ മമ കേവലോ നാന്യാസാം കീർതയാഞ്ചന.***

ഹേ സ്വാമീ! നീ എൻേറതായിത്തന്നെ ജീവിക്കൂ. അതിനായി ഈ മന്ത്രംവഴിയായി ധാരണം ചെയ്യപ്പെട്ടിരിക്കുന്ന വസ്ത്രത്താൽ നിന്നെ ഞാൻ ബന്ധിക്കുന്നു. നീ എന്നെ ഉപേക്ഷിച്ച് അന്യസ്ത്രീയുടെ നാമംപോലും ഉച്ചരിക്കുവാനിടയാകാതിരിക്കണേ.

## സൂക്തം മുപ്പത്തിയെട്ട്

(ഋഷി-അഥർവൻ. ദേവത-വനസ്പതി. ഛന്ദസ്-അനുഷ്ടുപ്, ഉഷ്ണിക്ക്.)

1. ***ഇദം ഖനാമി ഭേഷജ മാംപശ്യമഭിരോരുദം,***
***പരായതോ നിബർതനമായതഃ പ്രതിനന്ദനം.***

ഈ സൗവർച്ചല(മധുരഉപ്പ്) നാമത്തോടുകൂടയ ഔഷധിയെ വശീകരണത്തിനുവേണ്ടി ഞാൻ മാന്തയെടുക്കുന്നു. ഈ ഔഷധി പതിയെ വശീകരിക്കുന്നതിൽ സമർത്ഥമാണ്. ഇത് അന്യ നാരികളുടെ അടുക്കൽ പോകുന്ന പതിയെ തിരിച്ചുവിളിക്കുന്നു.

2. ***യേനാ നി ചക്ര ആസുരീന്ദ്രം ദേവേഭ്യസ്പരി,***
***തേനാ നി കുർവേ ത്വാമഹം യഥാ തേƒസാനി സുപ്രിയാ.***

ഈ ആസുരീനാമമുള്ള ഔഷധം യാതൊരു ഗുണത്താൽ എല്ലാ ദേവന്മാരുടേയും ഉപരിയായി ഇന്ദ്രനെ അധികം പ്രഭാവശാലിയാക്കിത്തീർത്തുവോ അതിനെക്കൊണ്ടുതന്നെ നിന്നെ ഞാൻ പ്രഭാവശാലിയാക്കുന്നു. തന്മൂലം ഞാൻ നിനക്കു പ്രിയപ്പെട്ട ധർമ്മപത്നിയായി ജീവിക്കും.

3. ***പ്രതീചി സോമഭസി പ്രതീച്യുത സൂര്യം,***
***പ്രതീചി വിശ്വാൻ ദേവാൻ താം ത്വാച്ഛാവദാമസി.***

ഹേ ഔഷധീ! (പങ്ഖപുഷ്പി) നീ സോമനെ വശീകരിക്കുന്നതിനായി പോകുന്നു. അതുപോലെതന്നെ സൂര്യന്നഭിമുഖമായും പോകുന്നു, നീ എല്ലാ ദേവന്മാരെയും വശീകരിക്കുന്നതിൽ സമർത്ഥയാകുന്നു. (പതിയെ എന്നിലേയ്ക്ക് ആകർഷിക്കുന്നതിനുവേണ്ടി ഈ ഔഷധിയോട് നിവേദനം ചെയ്യുന്നു.)

4. ***അഹം വദാമി നേത് ത്വം സഭായാമഹ ത്വ വദ,***
***മമേദസസ്ത്വം കേവലോ നാന്യാസാം കീർതയാശ്ചന.***

ഹേ സ്വാമിൻ! നീ ഇവിടെ യാതൊന്നും സംസാരിക്കരുതേ. വിദ്വാന്മാരുടെ സമൂഹത്തിൽ പറയൂ. നിങ്ങളെന്നെ അസാധാരണമായ രൂപത്തിൽ പ്രാപിക്കണേ. നീ എൻെറ മുമ്പിൽ വച്ച് അന്യസ്ത്രീകളുടെ നാമംപോലും ഉച്ചരിക്കരുതേ.

5. ***യദി വാസി തിരോജനം യദി വാ നദ്യ സ്തിരഃ,***
***ഇയം ഹ മഹ്യം ത്വാമോഷധിർബദ്ധ്വേവ ന്യാനയത്.***

ഹേ സ്വാമിൻ! ഒരുപക്ഷേ നീ എവിടെയെങ്കിലും പോകേണ്ടതായി വരികയോ അഥവാ ഏതെങ്കിലും നദി നമ്മുടെ രണ്ടുപേരുടേയും ഇടയിൽ കടന്ന് എന്നിൽനിന്നും നിങ്ങളെ വേർപെടുത്തുകയോ ചെയ്യുന്നെങ്കിൽ ഈ ശംഖുപുഷ്പി നിങ്ങളെ ആബദ്ധനാക്കി ഞാനാകുന്ന സ്നേമയിയുടെ മുമ്പിൽ കൂട്ടിക്കൊണ്ടുവരണേ.

## അനുവാകം നാല്

### സൂക്തം മുപ്പത്തൊമ്പത്

(ഋഷി-പസ്കണ്വൻ. ദേവത-മന്ത്രോക്താവ്. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***ദിവ്യം സുപർണം പയസം ബൃഹന്തമപാം ഗർഭം വൃശഭമീഷധീനാം, അഭീഷതീ വൃഷ്ട്യാ തപംയന്തമാ നോ ഗോഷ്ഠേ രയിഷ്ഠാം സ്ഥാപയതി.***

മനോഹരമായ ഗമനത്തോടുകൂടിയവനും ഔഷധികളെ വളർത്തുന്നവനും ജലത്തിൽ മധ്യരൂപനും വിശ്വത്തെ തൃപ്തിപ്പെടുത്തുന്നവനും വർഷത്തെ അഭിലഷിക്കുന്ന ജീവികളെ തൃപ്തനാക്കുന്നവനുമായ സരസ്വാൻ ദേവതയെ ഇന്ദ്രൻ നമ്മുടെ സഭയിൽ പ്രതിഷ്ഠിക്കണേ.

### സൂക്തം നാൽപ്പത്

(ഋഷി-പസ്കണ്വൻ. ദേവത-സ്വരസ്വാൻ. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***യസ്യ വ്രതം പശവോ യന്തി സർവ്വേ യസ്യ വ്രത ഉപതിഷ്ഠന്ത ആപഃ യസ്യ വ്രതേ പൃഷ്ഠപതിർനിവിഷ്ടസ്തം സരസ്വന്തമവസേ ഹമാമഹേ.***

യാതൊരുത്തൻെറ കർമ്മത്താൽ എല്ലാ ജലവും ലഭ്യമാകുന്നുവോ എല്ലാ മൃഗങ്ങളും യാതൊരുത്തനെ അനുഗമിക്കുന്നുവോ വൃഷ്ടിയുടേയും പുഷ്ടിയുടേയും ആശ്രയരൂപൻ യാതൊരുത്തനായിരിക്കുന്നുവോ ആ സരസ്വാൻ ദേവതയെ നമ്മുടെ രക്ഷക്കവേണ്ടി ആഹുതി ചെയ്യുന്നു.

2. ***ആ പ്രത്യഞ്ച ദാമുഷേ ദാശ്വാംസം സരസ്വന്തം പുഷ്ടപത്തിം രായിഷ്ഠാം, രായസ്പോഷം ശ്രവസ്യും വസാനാ ഇഹ ഹുവേമ സദനം രയീണാം.***

ഹവിർദാതാവിൻെറ സന്തോഷത്തിനുവേണ്ടി അവൻെറ മുമ്പിൽ പോകുന്നവനും അവന് ഇച്ഛിതങ്ങളായ ഫലങ്ങളെ നൽകുന്നവനും ധനസ്ഥാനങ്ങളിൽ പ്രതിഷ്ഠിതനും ധനത്തെ അഭിവൃദ്ധിപ്പെടുത്തുന്നവനും യജമാനന്മാർക്ക് അന്നം ദാനംചെയ്യുന്നതിനുള്ള ഇച്ഛയോടുകൂടിയവനുമാം സരസ്വാൻ ദേവനു നാം ആഹൂതി ചെയ്യുന്നു.

### സൂക്തം നാൽപ്പത്തിയൊന്ന്

(ഋഷി–പ്രസ്കണ്വൻ. ദേവത–ശ്യേനൻ. ഛന്ദസ്–ജഗതി, ത്രിഷ്ടൂപ്.)

1. ***അതി ധന്വ നൃത്യപസ്തതർദ ശ്യോനോ നൃചക്ഷാ അവസാനദർശഃ തരൻ വിശ്വാന്യവരാഃ രജാംസീന്ദ്രേണ സഖ്യാ ശിവ ആ ജഗമ്യാത്.***

എല്ലാ ജീവികൾക്കും കാണാവുന്നവനും പ്രശംസനീയമായ ഗതിയോടുകൂടിയവനും കർമ്മഫലത്തെ പ്രദർശിപ്പിക്കുന്നവനുമായ സൂര്യൻ മരുപ്രദേശങ്ങളിലും ജലത്തെ വർഷിക്കണേ. അദ്ദേഹം തൻെറ സ്നേഹിതനായ ഇന്ദ്രനോടൊത്ത് നമുക്ക് മംഗളമരുളുന്നവനാകണേ. പുതുഭവനങ്ങൾ നിർമ്മിക്കുന്ന സ്ഥാനങ്ങളിൽ ആഗതനാകണേ.

2. ***ശ്യേനോ നൃചക്ഷാ ദിവ്യഃ സുപർണ സഹസ്രപാച്ഛതയോനിർ വയോധാഃ,***
***സ നോ നി യക്ഛാദ് വസു യത് പരാഭൃതമസ്മാകമസ്തു പിതൃഷു സ്വധാവത.***

അനന്തരശ്മികളോടുകൂടിയവനും സുന്ദരമായ ഗതിയോടുകൂടിയവനും അപരിമിതമായ ഫലങ്ങളാൽ യുക്തനാക്കുന്നവനും അന്നധാരകനുമായ സൂര്യൻ നമ്മെ ചിരസ്ഥായിയാക്കണേ. നാം യാതൊരു ധനം അഗ്നിയിൽ ഹോമിച്ചിരിക്കുന്നുവോ അത് പിതൃക്കൾക്ക് സ്വധാസമാനമാകണേ.

### സൂക്തം നാൽപ്പത്തിരണ്ട്

(ഋഷി–പ്രസ്കണ്വൻ. ദേവത–സോമരുദ്രന്മാർ. ഛന്ദസ്–ത്രിഷ്ടൂപ്.)

1. ***സോമരുദ്രാ വി വൃഹതം വിഷൂചീമമീബാ യാ നോ ഗയമാവിവേശ, വധേഥാം ദൂരം നിരൃതിം പരാചൈഃ കൃതം ചിദേനഃ പ്ര മുമുക്തമസ്മത്.***

ഹേ സോമാ! രുദ്രാ! ഞങ്ങളുടെ ഭവനങ്ങളിൽ വ്യാപ്തമായിരിക്കുന്നഅമീബാരോഗത്തെയും വിഷൂചികയേയും നശിപ്പിക്കണേ. രോഗങ്ങളുടെ കാരണഭൂതയായിരിക്കുന്ന പിശാചിനെ ഞങ്ങളിൽനിന്നും അകറ്റിക്കളയുകയും അതോടുകൂടി ഞങ്ങളുടെ പാപങ്ങളെ വേർപെടുത്തുകയും ചെയ്യണേ.

2. ***സോമരുദ്രാ യുവമേതാന്യസ്മദ് വിശ്വാ തനൂഷു ഭേഷജാനി ധത്തമ. അവ സ്യതം മുഞ്ചതം യന്നോ അസത്തനൂഷു കൃതമേനോ അസ്മത്.***

ഹേ സോമാ! രുദ്രാ! ഞങ്ങളുടെ ശരീരങ്ങളിൽ വ്യാപിച്ചിരിക്കുന്ന പാപ

ങ്ങളെ ഞങ്ങളിൽനിന്നും വേർതിരിക്കൂ. രോഗങ്ങളെ അകറ്റിക്കളയുന്നതിനു വേണ്ടി ഔഷധികളെ ശരീരവുമായി രമിപ്പിക്കൂ.

**സൂക്തം നാൽപ്പത്തിമൂന്ന്**

(ഋഷി-പ്രസ്കണ്വൻ. ദേവത-വാക്ക്. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***ശിവാ സ്ത ഏകാ അശിവാസ്ത ഏകാഃ സർവ്വാ വിഭിർഷി സുമനസ്യ-മാനഃ,***
***തിസ്രോ വാചോ നിഹിതാ അന്തരസ്മിൻ താസാമേകാ വി പപാ-താനു ഘോഷം.***

ഹേ പുരുഷാ! നീ വ്യർത്ഥനിന്ദിതനായിരിക്കുന്നു. നിന്നെ സംബന്ധിച്ച് സ്തുതിരൂപത്തിലും നിന്ദാരൂപത്തിലും ഉള്ള വാക്കുകൾ പറയപ്പെട്ടിരിക്കുന്നു. രണ്ടു പ്രകാരങ്ങളിലുമുള്ള ആ വാക്കുകളെ നീ പ്രസന്നചിത്തനായി സ്വീകരിക്കൂ. ഈ രണ്ടു വിധത്തിലുള്ള വാണികളുടെ മൂന്നവസ്ഥകൾ അതിനെ പ്രയോഗിച്ചവനിൽത്തന്നെ സംഭവിക്കുകയും ബന്ധപ്പെട്ട വ്യക്തിയിൽ അവയുടെ ഒരവസ്ഥ ഉണ്ടാകുകയും ചെയ്യുന്നു.

**സൂക്തം നാല്പത്തിനാല്**

(ഋഷി-പ്രസ്കണ്വൻ. ദേവത-ഇന്ദ്രൻ, വിഷ്ണു. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***ഉഭാ ജിഗ്യഥർത പരാ ജയേഥേ ന പരാ ജിഗ്യേ കതരശ്ചനംനയോഃ ഇന്ദ്രശ്ച വിഷ്ണോ യദപസ്പൃധേഥാം ത്രേധാ സഹസ്ര വി തദൈരയേഥാം.***

ഹേ ഇന്ദ്രാ! ഹേ വിഷ്ണൂ! നിങ്ങൾക്ക് ഒരിക്കലും പരാജയം സംഭവിക്കുന്നില്ല. നിങ്ങൾ സദാ വിജയത്തെ പ്രാപിച്ചുകൊണ്ടിരിക്കുന്നു. ഈ ഇന്ദ്രനേയും വിഷ്ണുവിനേയും ആശ്രയിക്കുന്ന ആരും പരാജയപ്പെടുന്നില്ല. ഹേ ഇന്ദ്രാ! വിഷ്ണൂ! നിങ്ങൾ രാക്ഷസന്മാരുമായി ഏതൊരു ലോകത്തിനോ വേദത്തിനോ വസ്തുവിനോവേണ്ടി യുദ്ധം ചെയ്തിരുന്നുവോ അതിനെ സ്വന്തമായ അധികാരത്തോടുകൂടി ചെയ്തിരുന്നു.

**സൂക്തം നാല്പത്തിയഞ്ച്.**

(ഋഷി-പ്രസ്കണ്വൻ. ദേവത-ഈർഷ്യാപനയനം, ഛന്ദസ്-ത്രിഷ്ടുപ്.)

1. ***ജനാദ് വിശ്വജനീനാത് സിന്ധുതസ്പര്യാഭൃതം,***
***ദൂരാത് ത്വാ മന്യ ഉദ്ഭൃതമീർഷ്യായാ നാമ ഭേഷജം.***

എല്ലാവരുടേയും ഹിതത്തെ സാധിക്കുന്ന രാജ്യവും സമുദ്രവും ദൂരദേശത്തുനിന്നും ലഭിച്ചിരിക്കുന്ന സക്തമഥൗഷധവും ഞാൻ അറിയുന്നു. ആ ഔഷധം ക്രോധത്തെ നശിപ്പിക്കുന്നതിൽ സമർത്ഥമാകുന്നു.

2. ***അഗ്നേരിവാസ്യ ദഹതോ ദാവസ്യ ദഹതഃ പൃഥക്,***
***ഏതാമേതസ്തസ്യേർഷ്യാമുദ്നാഗ്നിമിവ ശമയ.***

ഈർഷ്യയെ നശിപ്പിക്കുന്ന ഹേ ദേവാ! നീ എന്റെ എല്ലാ കാര്യങ്ങളേയും ഭസ്മീകരിച്ച്, ജലം അഗ്നിയെ ശാന്തമാക്കുന്നതുപോലെ ഈ ഈർഷ്യാലുവിന്റെ ഈർഷ്യയെ ശാന്തമാക്കൂ.

**സൂക്തം നാല്പത്തിയാറ്**

(ഋഷി-അഥർവൻ. ദേവത-സിനീവാലി. ഛന്ദസ്-അനുഷ്ടൂപ്, ത്രിഷ്ടുപ്)

1. ***സിനീവാലി പൃഥുഷ്ടുകേ യാ ദേവാനാമസി സ്വസാ,***
***ജുഷസ്വ ഹവ്യമാഹുത പ്രജാം ദിവി ദിദിഡ്ഢി നഃ.***

ഹേ സിനീവാലി! (ദുർഗ്ഗ) നീ അമാവാസ്യയുടെ അധിഷ്ഠാത്രിയാകുന്നു. ദേവന്മാരുടെ ഭഗിനിയും തുല്യമായി പ്രവർത്തിക്കുന്നവളുമായതുകാരണം ദേവതകളുടെ സഹോദരിയാകുന്നു. നീ ഞങ്ങളെ പുത്രാദികളാൽ അനുഗ്രഹിക്കണേ. നീ ഞങ്ങളുടെ ഹവിസ്സിനെ സ്വീകരിക്കണേ.

2. ***യാ സുബാഹുഃ സ്വങ്ഗുരി സൂഷൂമാ ബഹുസൂവരീ,***
***തസ്യൈ വിശ്പത്ന്യൈ ഹവിഃ സിനിവാല്യൗ ജുഹോതന.***

ഹേ ഋത്വിക്കേ! ഹേ യജമാനാ! ഈ സിനീവാലി മനോഹരങ്ങളായ ഭുജങ്ങളോടും സുശോഭിതങ്ങളായ അംഗുലികളോടും യുക്തയാകുന്നു. പ്രജകളെ പരിപാലിക്കുന്ന അവളെ ഹവിസ്സിനാൽ പ്രസന്നയാക്കൂ.

3. ***യാ വിശ്പത്നീന്ദ്രമസി പ്രതീചീ സഹസ്രസ്തുകാഭിയന്തീ ദേവി,***
***വിഷ്ണോഃ പത്നി തുഭ്യം രാതാ ഹവീംഷി പ്രതി ദേവി രാധസേ ചോദായസ്വ.***

ഈ സീനിവാലി ഇന്ദ്രന്റെ അടുക്കൽ ചെന്ന് അദ്ദേഹത്തെ പൂജിക്കുന്നു. ഇവൾ പ്രജകളെ പരിപാലിക്കുന്നു. ഹേ ദേവപത്നീ! നീ സ്വന്തം ഭർത്താവായ ഇന്ദ്രനെ ധനത്തിനുവേണ്ടി പ്രേരിപ്പിക്കണേ. ഞങ്ങൾ നിനക്ക് ഹവിസ്സിനെ പ്രദാനം ചെയ്തിരിക്കുന്നു.

### സൂക്തം നാല്പത്തിയേഴ്

(ഋഷി-അഥർവൻ. ദേവത-കുഹു, ഛന്ദസ്-ജഗതി, ത്രിഷ്ടൂപ്.)

1. ***കുഹൂം ദേവീം സുകൃതം വിദ്മനാപസമസ്മിൻ യജ്ഞേ സുഹവാ ജോഹവീമി,***
***സാ നോ രയിം വിശ്വവാരം നി യച്ഛാദ് ദദാതു വീരം ശതദായമുക്ഥ്യം.***

ചന്ദ്രരഹിതമായ അമാവാസ്യ സുന്ദരകർമ്മങ്ങൾക്കു യുക്തവും ശ്രേഷ്ഠമായ ആഹ്വാനത്തോടുകൂടിയതും ആകുന്നു. ഞാൻ അതിനെ യജ്ഞകർമ്മാദികളിൽ ആഹൂതി ചെയ്യുന്നു. അത് എനിക്ക് വരണീയമായ ധനവും പരാക്രമിയായ പുത്രനേയും പ്രദാനം ചെയ്യണേ.

2. ***കുഹൂർദേവാനാമമൃതസ്യ പത്നീ ഹവ്യാ നോ അസ്യ ഹവിഷോ ജൂഷേത.***
***ശൃണോതു യജ്ഞമുശതീ നോ അദ്യ രായസ്പോഷം ചികുതുഷീ ദധാതു.***

ആ കുഹൂദേവി (കറുത്തവാവ്) എല്ലാ ഭൂതങ്ങളേയും അമൃതത്തേയും പരിപോഷിപ്പിക്കുന്നവളാകുന്നു, അവൾ അമൃതരൂപമാകുന്ന ജലത്തെ പുഷ്ടിപ്പെടുത്തുന്നു അവൾ നമ്മുടെ യജ്ഞത്തെ അറിഞ്ഞുകൊണ്ട് നമ്മുടെ ആഹ്വാനത്തെ ശ്രവിക്കുകയും നമ്മിൽ ധനത്തെ പോഷിപ്പിക്കുകയും ചെയ്യണേ.

### സൂക്തം നാല്പത്തിയെട്ട്

(ഋഷി-അഥർവൻ. ദേവത-രാക, ഛന്ദസ്-ജഗതി.)

1. ***രാകാമഹം സുഹവാ സുഷ്ടുതീ ഹുവേ ശൃണോതു നഃ സുഭഗാ ബോധതു ത്മനാ,***
***സീവ്യത്വപഃ രുച്യാച്ഛിദ്യമാനയാ ദദാതു വീരം ശതദായമുക്ഥ്യം.***

പൂർണ്ണചന്ദ്രനോടുകൂടിയ പൗർണ്ണമിയെ രാക എന്നു പറയുന്നു. ഞാൻ രാകയെ സുന്ദരമായ മന്ത്രത്താൽ ആഹുതി ചെയ്യുന്നു. രാക നമ്മുടെ സ്തുതികളെ ശ്രവിക്കുകയും നമ്മുടെ അഭിലാഷങ്ങളെ അറിയുകയും ചെയ്യണേ. വസ്ത്രം മുതലായവയുടെ തയ്യൽകർമ്മങ്ങൾ എപ്രകാരം നന്നായി ചെയ്യുന്നുവോ അതുപോലെതന്നെ പ്രജനനകർമ്മത്തെ നടത്തിക്കൊണ്ട് എനിക്ക് യശ്വസിയായ പുത്രനെ നൽകണേ.

2. ***യാസ്തേ രാകേ സുമതയഃ സൂപേശസോ യാഭിർദദാസി ദാശുഷേ വസൂനി,***
***താമിർനോ അദ്യ സുമനാ ഉപാഗഹി സഹസ്രാപോഷ സുഭഗേരരാണാ.***
ഹേ രാകേ! നീ സ്വന്തം മംഗളമയമായ സുബുദ്ധിവഴിയായി ഹവിർദാതാവിന് ധനം നൽകുന്നു. നീ അതേ ബുദ്ധിയോടുകൂടി ഞങ്ങളുടെ അടുക്കൽ വന്ന് ധനത്തെ പുഷ്ടിപ്പെടുത്തണേ.

### സൂക്തം നാല്പത്തിഒൻപത്

(ഋഷി-അഥർവൻ. ദേവത-ദേവപത്നികൾ, ഛന്ദസ്-ജഗതി, പംക്തി. )

1. ***ദേവാനാം പത്നീരുശതീരവന്തു നഃ പ്രാവന്തു നസ്തുജയേ വാജസാതയേ, യാഃ പാർഥിവാസോ യാ അപാമപി വ്രതേ താ നോ ദേവീഃ സുഹവാഃ ശർമ യച്ഛന്തു.***

ദേവപത്നികൾ നമ്മെ അന്നാദികൾ നൽകുന്നതിനും നമ്മെ രക്ഷിക്കുന്നതിനുള്ള ഇച്ഛയോടുകൂടിയും ആഗമിക്കണേ. പൃഥ്വിയിൽ യാതൊരു ദേവി വസിക്കുന്നുവോ യാതൊരു ദേവി അന്തരീക്ഷത്തിൽ വസിക്കുന്നുവോ അവർ നമുക്ക് സുഖത്തെ പ്രദാനം ചെയ്യണേ.

2. ***ഉതഗ്നാ വ്യന്തു ദേവപത്നീരിന്ദ്രാണ്യഗ്നായ്യശ്വിനീ രാട്,***
***ആ രോദസീ വരുണാനീ ശൃണോതു വ്യന്തു ദേവീര്യ ഋതുർജനീനാം.***
ദേവപത്നികൾ നമ്മെ രക്ഷിക്കണേ. ഇന്ദ്രാണി, വരുണാനി, രോദസി, അഗ്ന്യായി, അശ്വിനീകുമാരന്മാരുടെ പത്നികൾ ഇവർ നമ്മുടെ ആഹ്വാനം ശ്രവിക്കുകയും പത്നിമാരുടെ ഋതുകാലങ്ങളിൽ ഹവിസ്സിനെ സ്വീകരിക്കുകയും ചെയ്യണേ.

### സൂക്തം അൻപത്

(ഋഷി-അംഗിരസ്. ദേവത-ഇന്ദ്രൻ. ഛന്ദസ്-അനുഷ്ടുപ്, ത്രിഷ്ടുപ്, ജഗതി. )

1. ***യഥാ വൃക്ഷമശനിർവിശ്വാഹാ ഹന്ത്യപ്രതി,***
***ഏവാഹമദ്യ കിതവനർവക്ഷധ്യാസമപ്രതി.***
എപ്രകാരം ഇടിമിന്നൽ വൃക്ഷങ്ങളെ ഭസ്മീകരിക്കുന്നുവോ അതുപോലെ തന്നെ ഞാൻ എല്ലാ ചൂതുകളിക്കാരേയും കരുക്കൾ വഴിയായി ഹനനം ചെയ്യുന്നു.

2. ***തുരാണമതുരാണാം വിശ്വാമബർജുഷീണാം,***
***സമൈതു വിശ്വതോ ഭഗോ അന്തർഹസ്തം കൃതം മമ.***
ചൂതുകളിയിൽ വേഗതയുള്ളവനിലും വിളംബം വരുത്തുന്നവനിലും ഞാൻ ശ്രേഷ്ഠനാകുന്നു, ചൂതിനെ ഉപേക്ഷിക്കുന്നവരുടെ ഭാഗം എന്നെ സ്വീകരിക്കുന്നവർക്ക് എല്ലാ ഭാഗത്തുനിന്നും പ്രാപ്തമാക്കണേ. ഞാൻ സൽക്കർമ്മനാമത്തോടുകൂടിയ ചൂതുകരുവാകുന്നു

3. ***ഈഡേ അഗ്നിം സ്വാവസും മമോഭിരിഹ പ്രസക്തോ വി ചയത്***

***കൃതം നഃ,***
***രഥൈരിവ പ്ര ഭരേ വാജയദ്ഭിഃ പ്രദക്ഷിണ മരുതാം സ്തോമമൃധ്യാം.***
സ്തോത്രകന്മാർക്ക് തൻെറ ധനത്തെ ദാനം ചെയ്യുന്ന സ്വാവസുവഗ്നിയെ ഞാൻ സ്തുതിക്കുന്നു. അവൻ നമുക്ക് കൃത(സൽക്കർമ്മ) നാമത്തോടു കൂടിയ ചൂതുകരു നൽകട്ടെ. എപ്രകാരം അക്ഷങ്ങൾമൂലം രഥത്തിൽക്കൂടി അന്നം കൊണ്ടുവരുന്നുവോ അപ്രകാരംതന്നെ ശത്രുവിൻെറ സമ്പത്തിനെ പ്രാപിക്കും.

4. ***വയം ജയേമ ത്വയാ യുജാ വൃതമസ്നാകമംശമുദവാ ഭരേഭരേ, അസ്മഭ്യമിന്ദ്ര വരീയഃ സുഗം കൃധി പ്ര ശത്രൂണാം മഘവൻ വൃഷ്ണ്യാ രുജ.***
ഹേ ഇന്ദ്രാ! ഞാൻ യാതൊന്നിനെ വരിക്കുന്നുവോ അത് നിൻെറ കൃപ യാൽ വിജയിക്കണേ. യാതൊരുത്തൻ ഞങ്ങളെ ചൂതുകളിയിൽ വിജയിക്കു വാനാഗ്രഹിക്കുന്നവോ അവനെ നീ ഉച്ചാടനം ചെയ്യുകയും ഞങ്ങളുടെ അടുക്ക ലേക്ക് അസംഖ്യം ധനം വരുവാനനുദിക്കുകയും ചെയ്യണേ. നീ ശത്രുക്ക ളുടെ വിജയത്തെ തടയണേ.

5. ***അജൈഷം ത്വാം സംലിഖിതമജേഷവൃത സംരുധം,***
***അവി വൃകോ യഥാമഥദേവാ മഥ്നാമി തേ കതം.***
ഹേ പീഡാദായകനായ ശത്രു! നിൻെറ മേൽ ഞാൻതന്നെ വിജയം പ്രാപി ക്കും. ആടിനെ ചെന്നായ് മഥിക്കുന്നതുപോലെതന്നെ ഞാൻ നിന്നെ മഥിക്കുന്നു.

6. ***ഉത പ്രഹാമതിദേവാജയതി കൃതമിവ ശ്വഘ്നീ വി ചിനോതി കാലേ.***
***യോ ദേവകാമോ ന ധനം രുണദ്ധി സമിത് തം രായഃ സൃജതി സ്വധാഭിഃ***
കളിക്കാരൻ തൻെറ പ്രതിദ്വിന്ദിയുടെ മേൽ വിജയം പ്രാപിക്കുന്നു. എന്തു കൊണ്ടെന്നാൽ അവൻ കൃതപാശനെത്തന്നെ അന്വേഷിക്കുന്നു. ദേവതകളെ പ്രിയപ്പെടുന്നവൻ ധനത്തെ ദേവകാര്യങ്ങൾക്കായി വിനിയോഗിക്കുന്നു.

7. ***ഗോഭിഷ്ഠരേമാമതിം ദുനേവാം യവേന വാ ക്ഷുധ പുരുഹൂത വിശ്വേ,***
***വയ രാജസു പ്രഥമാ ധനാന്യരിഷ്ഠാസോ വൃജനീഭിർജയേം.***
ഹേ ഇന്ദ്രാ! ഞങ്ങൾ യവങ്ങൾ മുതലായവയാൽ വിശപ്പിനെ ശാന്തമാ ക്കണേ. ഞങ്ങൾ തോൽപ്പിക്കപ്പെടാതെ ചൂതുകളിയാൽ അവരെ തോൽപ്പി ക്കണേ.

8. ***കൃതം മേ ദക്ഷിണേ ഹസ്തേ ജയോ മേ സവ്യ ആഹിതഃ,***
***ഗോജിദ് ഭൂയാസമശ്വജിദ് ധനംജയോ ഹിരണ്യജിത്.***
എൻെറ ദക്ഷിണഹസ്തത്തിൽ പുരുഷാർത്ഥവും വാമഹസ്തത്തിൽ വിജയ വുമാകുന്നു. ഈ രണ്ടു കരുക്കളാൽ ഞാൻ ഗോവ്, അശ്വം, ധനം, ഭൂമി, സ്വർണ്ണം മുതലായവയുടെ വിജേതാവാകണേ.

9. ***അക്ഷാഃ ഫലവതീം ദ്യുവം ദത്ത ഗാം ക്ഷീരിണീമിവ,***
***സ മാ കൃതസ്യ ധാരായാ ധനുഃ മ്നാവ്നേന നഹ്യത്.***
ക്ഷീരയുക്തയായ ഗോവിനു തുല്യം ഫലപ്രദമായ ക്രിയയെ പുരുഷാർത്ഥ ത്തിൽ ധാരയാൽ ബന്ധിക്കണേ. അതുവഴിയായി നീ എന്നെ വിജയിയാക്കണേ.

## സൂക്തം അൻപത്തിഒന്ന്

(ഋഷി-അംഗിരസ്. ദേവത-ഇന്ദ്രൻ, ബ്രഹസ്പതി. ഛന്ദസ്- ത്രിഷ്ടുപ്.)

1. ***ബൃഹസ്പതിർനഃ പരി പാതു പശ്ചാദുതോത്തരസ്മാദധരാദഘായോഃ, ഇന്ദ്രഃ പുരസ്താദുതം മധ്യതോ നഃ സഖാ സഖിദ്യോ വരീയഃ കൃണോതു.***
ബൃഹസ്പതി താഴെയും മുകളിലും പശ്ചിമാദികളായ എല്ലാ ദിക്കുകളിലും നിന്ന് ഞങ്ങളെ രക്ഷിക്കണേ. ഇന്ദ്രൻ കിഴക്കുനിന്നും മധ്യത്തിൽനിന്നും രക്ഷി

ക്കണേ. സഖാഭൂതനായ ഇന്ദ്രൻ തന്നെ സ്തുതിക്കുന്നവരെ അത്യന്തമായ ഐശ്വര്യങ്ങളാൽ അനുഗ്രഹിക്കണേ.

## അനുവാകം അഞ്ച്

### സൂക്തം അൻപത്തിരണ്ട്

(ഋഷി-അഥർവൻ. ദേവത-അശ്വിനികൾ, സാംമനസ്യം. ഛന്ദസ്-ജഗതി. )

1. ***സംജ്ഞാനം നഃ സ്വേമി സംജ്ഞാന മരണേഭിഃ,***
***സംജ്ഞാനാമശ്വിനാ യുവ മിഹാസ്മസു നി യച്ഛതാം.***
നാമെല്ലാം ഒരേമതത്തോടുകൂടിയവരാകണേ. നമുക്കു പ്രതികൂലമായി പ്രവർത്തിക്കുന്നവരും നമുക്കനുകൂലികളായിത്തീരണേ. ഹേ അശ്വിനീകുമാരന്മാരേ! നിങ്ങൾ സ്വന്തമായുള്ളവരേയും അന്യരേയും തുല്യ ബുദ്ധിയോടുകൂടിയവരാക്കണേ.
2. ***സം ജാനാമഹൈ മനസാ സം ചികിത്വാ മാ യുത്സ്മഹി മനസാ ദൈവ്യേന,***
***മ ഘോഷാ ഉത്ഥുർബഹുലേ വിനർഹിതേ മേഷുഃ ഷപ്തതിന്ദ്രസ്യാ-ഹന്യാഗതേ.***
ഞങ്ങൾ സ്വന്തം മനസ്സുകൊണ്ട് അന്യരുടെ മനസ്സിനെ യോജിപ്പിക്കുന്നു. നമുക്ക് ഒന്നായി പ്രവർത്തിക്കാം. ദേവതകളെ പ്രീതിപ്പെടുത്തുന്ന മനസ്സുകളെ നാം വേർപെടുത്താതിരിക്കണേ. മനസ്സിനെ ഉച്ചാടനം ചെയ്യുന്ന വാക്കുകൾ ഉണ്ടാകാതിരിക്കണേ. ഇന്ദ്രൻെറ വജ്രായുധം നമ്മുടെമേൽ പതിക്കാതിരിക്കണേ.

### സൂക്തം അൻപത്തിമൂന്ന്.

(ഋഷി-ബ്രഹ്മാവ്. ദേവത-ആയുസ്സ്, ബൃഹസ്പതി, അശ്വിനികൾ. ഛന്ദസ്-ത്രിഷ്ടുപ്, പംക്തി, അനുഷ്ടുപ്.)

1. ***അമുത്രഭൂയാദധി യദ് യമസ്യ ബൃഹസ്പതേ അഭിശസ്തേരമുഞ്ചഃ,***
***പ്രത്യൗഹതാമശ്വിനാ മൃത്യുമസ്മദ് ദേവാനാമഗ്നേ ഭിഷജാ ശചീഭിഃ.***
ഹേ അഗ്നീ! നീ ഹവിസ്സിനെ വഹിച്ചുകൊണ്ടുചെന്ന് ദേവതകളെ പരിപാലിക്കുന്നു. നീ യമൻെറ പരലോകരൂപമായ ഭയത്തിൽനിന്നും ഈ ബാലകനെ രക്ഷിക്കുന്നതിൽ സമർത്ഥനാകുന്നു. നിൻെറ പ്രഭാവത്താൽ അശ്വിനികൾ ഇവൻെറ മൃത്യുവിൻെറ കാരണങ്ങളെ മാറ്റണേ.
2. ***സം ക്രാമതം മാ ജഹീതം ശരീരം പ്രാണാപാനൗ തേ സയുജാവിഹ സ്താം,***
***ശതം ജീവ ശരദോ വർധമാനോƒ ഗ്നിഷ്ടേ ഗോപാ അധിപാ വസിഷ്ഠഃ.***
ഹേ പ്രാണാപാനന്മരേ! ആയുസ്സിനെ അഭിലഷിക്കുന്ന ഈ പുരുഷൻെറ ദേഹത്തിൽ വസിക്കൂ. ഹേ പുരുഷാ! ഈ പ്രാണാപാനന്മാർ നിന്നോടുകൂടി വസിക്കണേ. നീ വീണ്ടും ഒരു നൂറു സംവത്സരം ജീവിച്ചിരിക്കൂ. അഗ്നിദേവൻ നിന്നെ രക്ഷിക്കണേ.

3. ***ആയുര്യത് തേ അതിഹിംത പരാചൈരപാനഃ പ്രാണഃ പുനരാ താവിതാം,***
***അഗ്നിഷ്ടദാഹാനിര്യതേരുപസ്ഥാത് തദാത്മനി പുനരാ വേശയാമി തേ.***
ആയുസ്സിനെ അഭിലഷിക്കുന്ന പുരുഷാ! അവസാനിക്കുവാൻ തുടങ്ങിയിരിക്കുന്ന നിൻെറ ജീവനിൽ പ്രാണാപാനന്മാർ വീണ്ടും പ്രവേശിക്കണേ.ഞാൻ നിൻെറ ആയുസ്സിനെ അഗ്നിദേവൻെറ അടുക്കൽനിന്നും കൊണ്ടുവന്ന മന്ത്രശക്തി വഴിയായി വർദ്ധിപ്പിക്കുന്നു.
4. ***മേമം പ്രാണോ ഹാസീന്മോ അപാനോƒ വഹായ പരാ ഗാത്,***

***സപ്തഋഷിഭ്യ ഏന പരി ദദാമി ത ഏനം സ്വസ്തി ജരസഃ വഹന്തു.***

ആയുസ്സിനെ ആഗ്രഹിക്കുന്ന ഈ പുരുഷനെ പ്രാണാപാനന്മാർ ത്യജിക്കാതിരിക്കണേ. ഞാൻ ഇവനെ രക്ഷയ്ക്കുവേണ്ടി സപ്തർഷികളെ ഏൽപ്പിക്കുന്നു. അവർ ഇവനെ വൃദ്ധാവസ്ഥവരെ സുഖമായി ജീവിപ്പിക്കണേ.

5. ***പ്ര വിശതം പ്രാണാപനാബഡ്വാഹാവിവ വ്രജം,***
***അയം ജരിമ്ണഃ ശേവധിരരിഷ്ട ഇഹ വർധതാം.***

ഹേ പ്രാണാപാനന്മാരെ! കാള തൊഴുത്തിൽ പ്രവേശിക്കുന്നതുപോലെതന്നെ നിങ്ങൾ ഈ ആയുഷ്മാൻെറ ശരീരത്തിൽ പ്രവേശിക്കൂ. ഇവൻ വൃദ്ധാവസ്ഥവരെ ജീവിച്ചിരിക്കണേ.

6. ***ആ തേ പ്രാണം സുവാമസി പരാ യക്ഷ്മം സുവാമി,***
***ആയുർനോ വിശ്വതാം ദധദയമഗ്നിർവരേണ്യഃ.***

ഹേ ആയുസ്സിനെ കാംക്ഷിക്കുന്നവനേ! നിൻെറ യക്ഷ്മാരോഗത്തെ മാറ്റി ആയുസ്സിനെ കൊണ്ടുവരുന്നു. അഗ്നിദേവത ഇവനെ ശതായുഷ്മാനാക്കണേ.

7. ***ഉദ് വയം തമസസ്പരി രോഹന്തോ നാകമുത്തമം,***
***ദേവം ദേവത്രാ സൂര്യമഗന്മ ജ്യോതിരുത്തമം.***

ഞങ്ങൾ പപത്തിൽ നിന്നകന്നുകൊണ്ട് സ്വർഗ്ഗത്തിലേയ്ക്കു കയറിക്കൊണ്ടിരിക്കുന്നു. എല്ലാ ദേവതകളിലും ശ്രേഷ്ഠനായ സൂര്യൻെറ അടുക്കൽ എത്തിക്കൊണ്ടിരിക്കുന്നു.

## സൂക്തം അൻപത്തിനാല്

(ഋഷി-ബ്രഹ്മാവ്, ഭൃഗു. ദേവത-ഋക്ക്, സാമം, ഇന്ദ്രൻ. ഛന്ദസ്-അനുഷ്ടുപ്.)

1. ***ഋചം സമാ യജാമഹേ യാഭ്യാ കർമാണി കുർവതേ,***
***ഏതേ സദസി രാജതോ യജ്ഞം ദേവേഷു യച്ഛതഃ.***

ഞങ്ങൾ പഠിച്ചിരിക്കുന്ന ഋഗ്വേദത്തേയും ഋജുർവേദത്തേയും പൂജിക്കുന്നു. ഋത്വിക്ക്, യജമാനൻ, ഋഗ്വേദം, സാമവേദം ഇവയിൽക്കൂടി നാം യജ്ഞകർമ്മങ്ങൾ അനുഷ്ഠിക്കുന്നു. ഇതുതന്നെ ഋക്സാമദേവതകൾക്ക് യജ്ഞത്തെ എത്തിച്ചുകൊടുക്കുന്നു.

2. ***ഋചം സാമ യദപ്രാക്ഷ ഹവിരോജോ യജുർബലം,***
***ഏഷ മാ തസ്മാന്മാ ഹിംസീദ് വേദഃ പൃഷ്ടഃ ശചിപതേ.***

ഞാൻ ഋഗ്വേദത്തോട് ഹവിസ്സിനേയും സാമത്തോട് ഓജസ്സിനേയും ഋജുർവേദത്തോട് ബലത്തേയും ചോദിച്ചിരിക്കുന്നു. ഹേ ഇന്ദ്രാ! ഇപ്രകാരം പഠിതമായ വേദം ഞാനാകുന്ന അദ്ധ്യാപകനെ ഹനനം ചെയ്യാതെ ഇച്ഛിതങ്ങളായ ഫലങ്ങളെ പ്രദാനം ചെയ്യണേ.

## സൂക്തം അൻപത്തിയഞ്ച്

(ഋഷി-ഭൃഗു. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഉഷ്ണിക്.)

1. ***യേ തേ പന്ഥാനോƒവ ദിവോ യേഭി ർവിശ്വമൈരയഃ,***
***തേഭിഃ സുമ്നയാ ധേഹി നോ വസോ.***

ഹേ ഇന്ദ്രാ! സ്വർഗ്ഗലോകത്തിൻെറ അധോഭാഗത്തുകൂടി നിൻെറ ഏതൊരു

മാർഗ്ഗം ഉണ്ടായിരിക്കുന്നുവോ അതുമൂലമായി നീ ജീവികളെ കർമ്മോന്മുഖ രാക്കുന്നു. അതേ മാർഗ്ഗങ്ങൾവഴി ഞങ്ങളെ സൗഖ്യമുള്ളവരാക്കൂ.

**സൂക്തം അൻപത്തിയാറ്**

(ഋഷി-അഥർവൻ. ദേവത-വനസ്പതി. ബ്രഹ്മണസ്പതി. ഛന്ദസ്-അനുഷ്ടുപ്, പംക്തി.)

1. ***തിരശ്ചിരാജേരസിതാത് പൃദാകോ പരി സംഭൃതം,***
***തത് കങ്കപർവണോ വിഷമിയം വീരുദനീ നശത്.***

തിരശ്ചിരാജൻ, കരിനാഗം, നാഗം, കാകപർവ്വൻ മുതലായ സർപ്പങ്ങളുടെ വിഷത്തെ ഈ മധൂകനാമത്തോടുകൂടിയ ഔഷധി അകറ്റിക്കളയണേ.

2. ***ഇയം വീരുന്മധുജാതാ മധുശ്ചുന്മധുലാ മധൂഃ,***
***സാ വിഹ്ര തസ്യ ഭേഷജ്യഥോ മശകജംഭനോ.***

പ്രയോഗിക്കപ്പെടുന്ന ഈ ഔഷധി മധുവിൽനിന്നും ഉണ്ടായതുകാരണം തന്നെ മധുരമായിരിക്കുന്നു. ഇത് ക്രൂരവിഷത്തെ നശിപ്പിക്കുന്നതും കടിക്കുന്ന ജീവികളെ കൊല്ലുന്നതിൽ സമർത്ഥവുമാകുന്നു.

3. ***യതോ ദഷ്ടം യതോ ധീതം തതസ്തേ നിർഹ്വയാമസി,***
***അഭസ്യ തൃപ്രദശിനോ മശകസ്യാരസം വിഷം.***

നിൻെറ യാതൊരവയവത്തിൽ സർപ്പം ദംശിച്ചുവോ നാം അതിൽനിന്നും വിഷത്തെ അകറ്റിക്കളയുന്നു. അല്പവീര്യത്തോടുകൂടിയ മശകത്തിൻെറ വിഷത്തേയും പ്രഭാവഹീനമാക്കുന്നു.

4. ***അയം യോ വക്രോ വിപരുർവ്യംഗോ മുഖാനി വക്രാ വൃജിനാ കൃണോഷി,***
***താനി ത്വം ബ്രഹ്മണസ്പത ഇഷീകാർമിവ സ നമഃ***

ഹേ ബ്രഹ്മണസ്പതേ! ഈ പുരുഷൻ തൻെറ അംഗങ്ങളിൽ വ്യാപിച്ചിരിക്കുന്ന വിഷം കാരണം പീഡിതനയിരിക്കുന്നു. അവൻെറ ചേർപ്പുകൾ ബലഹീനങ്ങളായിരിക്കുന്നു. നിങ്ങൾ ഇവൻെറ വളഞ്ഞുപോയ അവയവങ്ങളെ വക്രാകാരമായ കൊമ്പുകളെ നേരെയാക്കുന്നതുപോലെ നേരെയാക്കുകയും വിഷത്തെ അകറ്റുകയും ചെയ്യൂ.

5 ***അരസസ്യ ശർകാƒസ്യ നീചീനസ്പോഷസർപതഃ,***
***വിഷം ഹ്യസ്യാദിഷ്യഥോ ഏനമജീജഭം.***

ശർക്കോടകൻ എന്നു പേരുള്ള ഈ സർപ്പത്തിൻെറ വിഷത്തെ സർപ്പസഹിതം ഞാൻ നശിപ്പിക്കുന്നു.

6. ***ന തേ ബാഹ്വോർ ബലമസ്തിന ശീർഷ നോത മധ്യതഃ,***
***അഥ കിം പാപയാമുയാ പുച്ഛേ വിഭർഷ്യർഭകം.***

ഹേ തേളേ! നിൻെറ ഭുജത്തിലും ശിരസ്സിലും മധ്യത്തിലും ആരെയും വേദനിപ്പിക്കുന്നതിനുള്ള ശക്തിയില്ല. പിന്നെ നീ ദുർബുദ്ധിവശായാൽ ആ സ്വല്പവിഷത്തെ എന്തിനു പുച്ഛാഗ്രത്തിൽ വഹിച്ചുകൊണ്ടുനടക്കുന്നു?

7. ***അദന്തി ത്വാ പിപീലികാ വി വൃശ്ചന്തി മയൂര്യഃ,***
***സനുവേ ഭല ബ്രവാഥ ശാർകോടമരസം വിഷം.***

ഹേ സർപ്പമേ! നിന്നെ എറുമ്പുകൾ ഭക്ഷിക്കുകയും മയിൽപേടകൾ തുണ്ടുതുണ്ടാക്കുകയും ചെയ്യുന്നു. ഹേ ഔഷധികളേ! ഈ ശർക്കോടകൻെറ വിഷത്തെ പ്രഭാവഹീനമാക്കൂ.

8. ***യ ഉഭാഭ്യാം പ്രഹരസി പുച്ഛേന ചാസ്യേ ന ച,***
***ആസ്യേ ന തേ വിഷം കിമു തേ പുച്ഛധാവസത്.***

ഹേ തേളേ! നിൻെറ വാലിൽമാത്രം അല്പം വിഷമുണ്ട്. എന്നിരുന്നാലും നീ വാലുകൊണ്ടും മുഖംകൊണ്ടും പ്രഹരിക്കുന്നു.

**സൂക്തം അൻപത്തിയേഴ്**

(ഋഷി-കാമദേവൻ. ദേവത-സരസ്വതി. ഛന്ദസ്-ജഗതി.)

1. ***യദാശസാ വദതോ മേ വിചുക്ഷുഭേ യദ് യാചമാനസ്യ ചരതോ ജനാം അനു,***
***യദാത്മനി തന്വോ മേ വിരിഷ്ട സരസ്വതോ യദാ പൃണദ് ഘൃതേന.***
എൻെറ യാതൊരവയവം ഇച്ഛരിതവസ്തുക്കളുടെ അഭാവത്തിൽ വ്യർഥമായി യാചിച്ചതുകാരണം വ്യാകുലപ്പെട്ടിരിക്കുകയും ഞാൻ വിഷാദത്തോടുകൂടിയവനായിരിക്കുകയും ചെയ്യുന്നുവോ എൻെറ ആ അംഗത്തെ സരസ്വതി സ്വഭാവികദിശയെ പ്രാപിപ്പിക്കണേ.
2. ***സപ്ത ക്ഷരന്തി ശിശവേ മരുത്വതേ പിത്രേ പുത്രാസോ അപൃവീ-വൃതന്നൃതാനി,***
***ഉഭേ ഇദസ്യോഭേ അസ്യ ആജത ഉഭേ യതേതേ ഉഭേ അസ്യ പുഷ്യതഃ.***
വരുണനുവേണ്ടി സപ്തനദികൾ പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ആകാശരൂപനായ പിതാവിനുവേണ്ടിയും പ്രമുഖരായ ദേവതകൾക്കുവേണ്ടിയും പുത്രരൂപരായ മനുഷ്യർ ഹവിസ് പ്രദാനാദികർമ്മങ്ങൾ നടത്തുന്നു. ആകാശവും ഭൂമിയും മനുഷ്യരുടെ നന്മയ്ക്കുവേണ്ടി സദാ പ്രയത്നശീലരായിരിക്കുകയും അന്നം, ജലം ഇവയാൽ സമ്പന്നമാക്കുകയും ചെയ്യുന്നു.

**സൂക്തം അൻപത്തിയെട്ട്**

(ഋഷി-കൗരുപഥി. ദേവത-ഇന്ദ്രൻ, വരുണൻ. ഛന്ദസ്-ജഗതി, ത്രിഷ്ടുപ്.)

1. ***ഇന്ദ്രാവരുണാ സുതപാവിമം സുതം സോനം പിബതം മദ്യം ഘൃതവ്രതൗ,***
***യുവോ രഥോ അധ്വരോ ദേവവീതയേ പ്രതി സ്വസരമുപ യാതു പീതയേ.***
സോമപാനിയായ ഹേ ഇന്ദ്രാ! വരുണാ! നിങ്ങൾ പ്രസന്നാപ്രദമായ ഈ സോമരസത്തെ പാനം ചെയ്യൂ. നിങ്ങളുടെ രഥം ദേവതകൾ ആഗ്രഹിക്കുന്ന സോമരസയുക്തനായ യജമാനൻെറ ഭവനത്തിൻെറ സമീപം എത്തിക്കൂ.
2. ***ഇന്ദ്രാവരുണാ മധുമത്തമസ്യ വൃഷ്ണഃ സോമസ്യ വൃഷണാ വൃഷേഥാം,***
***ഇദം വാമന്ധഃ പരിഷിക്മാസദ്യാസ്മിൻ വർപിഷി മാദയേഥാം.***
ഹേ വരുണാ! ഇന്ദ്രാ! നിങ്ങൾ ഇച്ഛരിതങ്ങളയ ഫലങ്ങളെ വർഷിക്കുന്നവരാകുന്നു. നിങ്ങൾക്കുവേണ്ടി സോമരസത്തെ പാത്രങ്ങളിൽ നിറച്ചിരിക്കുന്നു. വിരിക്കപ്പെട്ടിരിക്കുന്ന കുശാസനങ്ങളിൽ ഉപവിഷ്ടരായി നിങ്ങൾ ഇച്ഛരിതഫലങ്ങളെ വർഷിപ്പിക്കുന്ന സോമരസം പാനം ചെയ്യൂ.

**സൂക്തം അൻപത്തിയൊൻപത്**

(ഋഷി-ബദരായണി. ദേവത-അരിനാശനം. ഛന്ദസ്-അനുഷ്ടുപ്.)

1. ***യോ നഃ ശപാദശപതഃ ശപതോ യശ്ച നഃ ശപാത്,***
***വൃക്ഷ ഇവ വിദ്യുതാ ഹത അ മൂലാദനു ശുഷ്യതു.***
ഞങ്ങൾ നിന്ദനീയങ്ങളായി ഒന്നും ചെയ്യുന്നില്ല. എന്നാൽ ആരെങ്കിലും ഞങ്ങളെ നിന്ദനീയങ്ങളായ വാക്കുകൾ പറയുകയോ കഠോരങ്ങളായ വാക്യങ്ങൾ വഴിയായി തുടർച്ചയായി നിന്ദിച്ചുകൊണ്ടിരിക്കുകയോ ചെയ്യുന്നുവോ ആ ശത്രു

ഇടിവെട്ടി ഉണങ്ങപ്പോയ വൃക്ഷത്തിനുതുല്യം തന്റെ മൂലത്തോടെ ഉണങ്ങിപ്പോകണേ. പിതാവാദി എല്ലാവരും ശുഷ്കരായി പരിണമിക്കണേ.

## അനുവാകം ആറ്

### സൂക്തം അറുപത്

(ഋഷി-ബ്രഹ്മാവ്. ദേവത-ഗൃഹം, വാസ്തോഷ്പതി. ഛന്ദസ്-ത്രിഷ്ടുപ്, അനുഷ്ടുപ്.)

1. ***ഊർജം വിഭ്രദ് വസുവനിഃ സുമേധാ അഘോരേണ ചക്ഷുഷാ മിത്രിയേണ,***
***ഗൃഹാനൗമ സുമനാ വന്ദമാനോ രമധ്വം മാ വിഭിത മത്.***

ഞാൻ മിത്രഭാവയുക്തവും സ്നേഹമയവുമായ നേത്രങ്ങളാൽ ദർശിച്ചുകൊണ്ട്, അന്നത്തെ ധാരണം ചെയ്യുന്ന ധനത്തെ വഹിച്ചുകൊണ്ടിരിക്കുന്ന ശോഭന ബുദ്ധിയോടുകൂടിയ ധനാദികളായ സമ്പത്തിനാൽ പ്രസന്നനായി സ്തുതിച്ചുകൊണ്ട് സ്വന്തം ഭവനത്തെ പ്രാപിക്കുന്നു. ഹേ ഭവനമേ! ഞാനാകുന്ന ഗൃഹസ്വാമിയോടുകൂടി സുഖമായി വസിക്കൂ. അതിദൂരത്തിൽനിന്നും വന്ന എന്നെ ഭയപ്പെടുത്തരുതേ.

2. ***ഇമേ ഗൃഹാ മയോഭുവ ഊർജസ്വന്തഃ പയസ്വന്തഃ,***
***പൂർണാ വാമേന തിഷ്ഠന്തസ്തേ നോ ജാനന്ത്വായതഃ.***

അന്നരസദുഗ്ധാദികളാൽ സമൃദ്ധവും സുഖദായകവുമായ ഈ ഭവനം ഞാനാകുന്ന പ്രവാസിയെ സ്വന്തം സ്വാമിയായംഗീകരിക്കണേ.

3. ***യേഷാമധ്യേതി പ്രവസൻ യേഷു സൗമനസോ ബഹുഃ,***
***ഗൃഹാനുപഹ്വയാമഹേ തേ നോ ജാനന്ത്വായതഃ.***

ഭവനത്തിൽനിന്നും ദൂരെ അകന്നുപോയ മനുഷ്യൻ തന്റെ സുന്ദരവസ്തുക്കളാൽ സമ്പന്നമായ ഭവനത്തെ ഓർക്കുമ്പോൾ ആ ഭവനങ്ങളെ വീണ്ടും പ്രാപിക്കുവാനാഗ്രഹിക്കുന്നു. ആ ഭവനം ദൂരെനിന്നും വന്നുചേർന്ന ഞാനാകുന്ന പ്രവാസിയെ സ്വന്തം യജമാനനായംഗീകരിക്കണേ.

4. ***ഉപഹൂതാ ഭൂരിധനാഃ സഖായഃ സ്വാദുസംമുദഃ,***
***അക്ഷുധ്യാ അതൃഷ്യാ സ്ത ഗൃഹാ മാസ്മദ് വിഭീതന.***

ഹേ ഭവനമേ! നീ വളരെയധികം ധനത്താലും മധുരപദാർത്ഥങ്ങളാലും സമ്പന്നമാകൂ. വിശപ്പിനാലും ദാഹത്താലും വ്യകുലപ്പെടാതിരിക്കൂ. അംഗീകാരത്തിനുവേണ്ടി പ്രാർത്ഥന നടത്തുന്ന നിന്നിൽ വസിക്കുന്ന മനുഷ്യൻ ധനാദികളാൽ സമ്പന്നനായിരിക്കണേ. പ്രവാസത്തിൽനിന്നും വന്നിരിക്കുന്ന എന്നെ നീ ഭയപ്പെടാതിരിക്കണേ.

5. ***ഉപഹൂതാ ഇഹ ഗാവ ഉപഹൂതാ അജാവയഃ,***
***അഥോ അന്നസ്യ കീലാല ഉപഹൂതാ ഗൃഹേഷു നഃ.***

നമ്മുടെ ഭവനങ്ങളിൽ കോലാട്, പെണ്ണാട്, ഗോക്കൾ, അന്നം മുതലായി എല്ലാ ഉപഭോഗവസ്തുക്കളും ഉപഹൂതമാകണേ.

6. ***സൂനൃതാവന്ത സുഭഗാ ഇരാവന്തോ ഹസാമുദാഃ,***
***അതൃഷ്യാ അക്ഷുധ്യാ സ്ത ഗൃഹാ മാസ്മത് വിഭീതന.***

ഹേ ഭവനമേ! നീ അത്യന്തം ഭാഗ്യശാലിയായിരിക്കണേ. അന്നധനങ്ങളാൽ സമ്പന്നമാകണേ. നിന്നിൽ സംസാരിക്കപ്പെടുന്ന വാക്കുകൾ സത്യവും പ്രിയവും നിറഞ്ഞതായിരിക്കണേ. നിന്നിൽ വസിക്കുന്നവർ ഹർഷത്തോടും ഉല്ലാസത്തോടും കൂടിയവരായിരിക്കണേ. വിശപ്പും ദാഹവുമുള്ളവർ നിന്നിൽ വസിക്കാതിരിക്കട്ടെ. നീ ഞങ്ങളെ ഭയപ്പെടരുതേ.

7. ***ഇഹൈവ സ്ത മാതു ഗാത വിശ്വാ രൂപാണി പുഷ്യത,***
***ഐഷ്യാമി ഭദ്രേണ സഹ ഭൂയാംസോ ഭവതാ മയാ.***

ഹേ ഗൃഹമേ! നീ പ്രവാസിയായ എന്നെ അനുഗമിക്കരുതേ. നീ ഇവിടെത്തന്നെ സ്ഥിരമായിരിക്കൂ. പുത്രാദികളെ പുഷ്ടിപ്പെടുത്തൂ. ഞാൻ അഭിവൃദ്ധിയെ പ്രദാനം ചെയ്യുന്ന ധനത്തെ ദേശദേശാന്തരങ്ങളിൽനിന്നും സമ്പാദിച്ചുകൊണ്ടു വരാം. നീ ആ ധനത്തോടൊത്ത് അത്യധികം തേജസ്വിയായിരിക്കൂ.

### സൂക്തം അറുപത്തിഒന്ന്

(ഋഷി-അഥർവൻ. ദേവത-അഗ്നി ഛന്ദസ്-അനുഷ്ടുപ്.)

1. ***യദഗ്നേ തപസാ ഉപതപ്യാമഹേ തപഃ,***
***പ്രിയാഃ ശ്രുതസ്യ ഭൂയാസ്മായുഷ്മന്ത സുമേധസഃ.***

ഹേ അഗ്നീ! നീ സമിധാദാനാദികളിൽക്കൂടി യാതൊരു കർമ്മത്തെ ചെയ്യുന്നോ അതിനെ ഞങ്ങൾ നിൻെറ അടുത്തുതന്നെ ചെയ്യുന്നു. വിഷമകരമായ ചാന്ദ്രായണവ്രതത്താൽ ഞങ്ങൾ നിന്നെ സേവിച്ചു സമ്പന്നമാക്കുന്നു. ഞങ്ങൾ ആ കർമ്മം വഴിയായി സുന്ദരമായ ധാരണാശക്തിയുള്ളവരും വേദശാസ്ത്രങ്ങളെ അധ്യയനം ചെയ്യുന്നവരും ദീർഘായുഷ്മാന്മാരുമായി ഭവിക്കണേ.

2. ***അഗ്നേ തപസ്തപ്യാമഹ ഉപഃ തപ്യാമഹേ തപഃ,***
***ശ്രുതാനി ശൃണ്വന്തോ വയമായുഷ്മന്തഃ സുമേധസഃ.***

ഹേ അഗ്നീ! നിങ്ങളുടെ അടുക്കൽത്തന്നെ ശരീരത്തെ ശുഷ്ക്കമാക്കുന്ന തപസ്സിനെ അനുഷ്ഠിക്കുന്നു. അതുവഴിയായി ഞങ്ങൾ സ്മൃതികളെ ശ്രവിച്ച് ധാരണാശക്തിയാൽ സമ്പന്നരും ദീർഘായുസ്സോടുകൂടിയവരുമായി ഭവിക്കണേ.

### സൂക്തം അറുപത്തിരണ്ട്

(ഋഷി-മരീചി, കാശ്യപൻ. ദേവത-അഗ്നി. ഛന്ദസ്-ജഗതി.)

1. ***അയമഗ്നിഃ സത്പതിവൃർദ്ധവൃഷ്ണോ രഥീവ***
***പത്തീനജയത് പുരോഹിതഃ,***
***നാഭാ പൃഥിവ്യാം നിഹിതോ ഭവിദ്യുതദധസ്പദം***
***കൃണുതാം യേ പൃതന്യവഃ.***

ഈ ഗാർഹപത്യാഗ്നി വർദ്ധിതമായ ശക്തിയാൽ യുക്തമകുന്നു. അവൻ ഹവിർ ദാനംവഴിയായി വലിയ വലിയ ദേവതകളെ പരിപാലനം ചെയ്യുന്നു. അവൻ ചരാചരവിശ്വത്തിൻെറ സ്വാമിയായ ഋത്വിക്കുകൾവഴി മുൻപിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നു. എപ്രകാരം രഥത്തോടുകൂടിയ പുരുഷനു പ്രജകളെ സ്വാധീനിക്കുവാൻ കഴിയുന്നുവോ അതുപോലെതന്നെ ഇതു പ്രജകളെ സ്വാധീനമാക്കുന്നു. ഉത്തരവേദിയിൽ വിരാജിക്കുന്ന ഈ അഗ്നി ശത്രുക്കളെ എൻെറ കാലടികളിൽ അമർത്തണേ.

### സൂക്തം അറുപത്തിമൂന്ന്

(ഋഷി-മരീചി, കാശ്യപൻ. ദേവത-ജാതവേദസ്സ്. ഛന്ദസ്-ജഗതി.)

1. ***പൃതനാജിതം സഹമാനമഗ്നി മുക്ഥേർഹവാമഹേ പരമാത് സധസ്ഥാത്,***
***സ നഃ പർഷദതി ദുർഗാണി വിശ്വാ ക്ഷാമദ് ദേവോഽതി ദുരിതാന്യഗ്നിഃ.***

യജമാനൻെറ ഹവിർഭാഗത്തെ ദേവതകൾക്കുവേണ്ടി വഹിച്ചുകൊണ്ടുപോകുന്നവനും ശത്രുക്കളുടെമേൽ വിജയം പ്രാപിക്കുന്നവനും ദ്യുലോകത്തിൽ അധിവസിക്കുന്നവനുമായ അഗ്നിദേവനെ നം ആഹുതി ചെയ്യുന്നു. അദ്ദേഹം നമ്മെ ആപ

ത്തുകളിൽനിന്ന് രക്ഷിക്കുകയും ദുർഗ്ഗതിക്കിരയാക്കുന്ന പാപങ്ങളെ പൂർണ്ണമായും ഭസ്മമാക്കിക്കളയുകയും ചെയ്യണേ.

**സൂക്തം അറുപത്തിനാല്**

(ഋഷി-യമൻ. ദേവത-അപ്പ്, അഗ്നി. ഛന്ദസ്-അനുഷ്ടുപ്, ബൃഹതി.)

1. ***ഇദ തത് കൃഷ്ണഃ ശകുനിരഭിനിഷ്പതന്നപീപതത്,***
***ആപോ മാ തസ്മാത് സർവ്വസ്മാദ് ദുരിതാത് പാന്ത്വംഹസഃ.***
ആകാശമാർഗ്ഗമായി വരുന്ന കാക്ക എൻെറ അവയവങ്ങളിൽ ആഘാതമേൽപ്പിച്ചിരിക്കുന്നു. അതുമൂലമുണ്ടായ ദുർഗ്ഗതിപ്രദമായ പാപത്തിൽനിന്നും അമന്ത്രിതമായ ഈ ജലം എന്നെ രക്ഷിക്കണേ.
2. ***ഇദ യത് കൃഷ്ണഃ ശകുനിരിവാമൃക്ഷന്നിരൃതേ തേ മുഖേന,***
***അഗ്നിർമാ തസ്മാദേനസോ ഗാർഹ്യപത്യഃ പ്ര മുഞ്ചതു.***
ഹേ മൃത്യു! ഈ കാകൻ നിൻെറ മുഖത്തുകൂടി എൻെറ ദേഹത്തു സ്പർശിച്ചിരിക്കുന്നു. അതിൽനിന്നുണ്ടായിരിക്കുന്ന പാപത്തിൽനിന്നും അഗ്നിദേവൻ എന്നെ മോചിപ്പിക്കണേ.

**സൂക്തം അറുപത്തിയഞ്ച്**

(ഋഷി-ശുക്രൻ. ദേവത-അപാമാർഗ്ഗം, ഛന്ദസ്-അനുഷ്ടുപ്.)

1. ***പ്രതീചീനഫലോ ഹി ത്വമപാമാർഗരുരോഹിഥ,***
***സർവാൻ മച്ഛപഥാം അധി വരീയോ യാവയാ ഇതഃ.***
ഹേ അപാമാർഗ്ഗ! (കടലാടി) നീ പാപത്തെ കഴുകുന്നതിനുള്ള സാധനരൂപവും പ്രതീചീനഫലത്തിൽ പ്രവൃദ്ധവും ആകുന്നു. എൻെറ എല്ലാ ദോഷങ്ങളേയും നീ പൂർണ്ണമായി നശിപ്പിക്കൂ.
2. ***യദ് ദുഷ്കൃയച്ഛമലം യദ് വാ ചേരിമ പാപയാ,***
***ത്വയാ തദ് വിശ്വതോമുഖാപാമാർഗാപ മൃജ്മഹേ.***
ഹേ അപാമാർഗ്ഗ! ഞങ്ങൾ നിമിത്തം യാതൊരു പാപം ഉണ്ടായിരിക്കുന്നുവോ യാതൊരു പാപബുദ്ധിയാൽ ഞങ്ങൾ ദുഃഖദായകമായ പാപത്തെ ചെയ്തുകഴിഞ്ഞിരിക്കുന്നുവോ അതിനെ എല്ലാഭാഗങ്ങളിൽക്കൂടിയും നിൻെറ സഹായത്താൽ അകറ്റിക്കളയുന്നു.
3. ***ശ്യാവദതാ കുനഖിനാ ബണ്ഡേന യത്സഹാസിമ,***
***അപാമാർഗ ത്വയാ മയം സർവ തദപ മൃജ്മഹേ.***
ഹേ ചിരചിടേ! (കടലാടി) കുത്സിതനഖങ്ങളോടുകൂടിയവനും കറുത്തതും മഞ്ഞച്ചതുമായ ദന്തങ്ങളോടുകൂടിയവനും വ്യാധിഗ്രസ്തനുമായ പുരുഷനോടുകൂടി ഞങ്ങൾ യാതൊരു ഭോജനാദികൾ കഴിച്ചിരിക്കുന്നുവോ അതിൽനിന്നും ഉൽപ്പന്നമായ ദോഷത്തെ നീ വഴിയായി അകറ്റിക്കളയുന്നു.

**സൂക്തം അറുപത്തിയാറ്**

(ഋഷി-ബ്രഹ്മാവ്. ദേവത-ബ്രാഹ്മണം. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***യദ്യന്തരിക്ഷേ യദി വാത ആസ യദി വൃക്ഷേഷു യദി വോലപേഷു,***
***യദസ്രവൻ പശവം ഉദ്യമാനാഃ തദ് ബ്രാഹ്മണം പുനരസ്മാന പൈതു.***
മേഘച്ഛന്നമായ അന്തരീക്ഷത്തിൽ യാതൊരു വേദത്തെ പഠിച്ചിരിക്കുന്നുവോ തീക്ഷ്ണമായ കൊടുങ്കാറ്റിൽ വൃക്ഷങ്ങളുടെ ചുവട്ടിലിരുന്നോ ഹരിതമായ ധാന്യങ്ങളുടെ അടുക്കലിരുന്നോ മൃഗങ്ങളുടെ അടുക്കലിരുന്നോ പഠിക്കപ്പെട്ട

വേദം (ഫലം നശിച്ചുപോകുന്നതിനുമേൽ) ഞങ്ങൾ വേദപഠിതാക്കളുടെ അടുത്തു നിന്നും വീണ്ടും ലഭ്യമാക്കാം.

**സൂക്തം അറുപത്തിയേഴ്**

(ഋഷി-ബ്രഹ്മാവ്. ദേവത-ആത്മാവ്. ഛന്ദസ്-ബൃഹതി.)

1. ***പുനർമേത്വിന്ദ്രിയം പുനരാത്മാ ദ്രവിണം ബ്രാഹ്മണം ച,***
***പുനരഗ്നയോ ധിഷ്ണ്യാ യഥാസ്ഥാമ കല്പയന്താമിഹൈവ.***

എന്നെ ഇന്ദ്രിയങ്ങൾ വീണ്ടും പ്രാപിക്കണേ. ജീവാത്മാവ് എന്നിൽ വീണ്ടും പ്രവേശിക്കണേ. ധനം വീണ്ടും എന്നെ പ്രാപിക്കണേ. വേദവും എന്നിൽ വീണ്ടും വ്യാപിക്കുകയും ഹവനവേദിയിൽ സ്ഥിതിചെയ്യുന്ന അഗ്നി വീണ്ടും കത്തി ജ്വലിക്കുകയും ചെയ്യണേ.

**സൂക്തം അറുപത്തിയെട്ട്**

(ഋഷി-ശന്താതി. ദേവത-സരസ്വതി. ഛന്ദസ്-അനുഷ്ടുപ്, ത്രിഷ്ടുപ്, ഗായത്രി.)

1. ***സരസ്വതീ വ്രതേഷു തേ ദിവ്യേഷു ദേവി ധാമസു,***
***ജുഷസ്വ ഹവ്യമാഹുതം പ്രജാം ദേവി രരാസ്വ നഃ.***

ഹേ സരസ്വതീ! നീ ഗാർഹപത്യാദിസ്ഥാനങ്ങളിൽ ആഹൂതമാകുന്ന ഹവ്യത്തെ സേവനം ചെയ്യുകയും ഞങ്ങൾക്ക് പുത്രാദികളെ പ്രദാനം ചെയ്യുകയും ചെയ്യണേ.

2. ***ഇദം തേ ഹവ്യം ഘൃതവത് സരസ്വതീദം പിതൃണാം ഹവിരാസ്യംയത്,***
***ഇമാനി ത ഉദിതാ ശംതമാനി തേഭിർവയം മധുമന്തഃ സ്യാമ.***

ഹേ ശാരദേ! നീ യാതൊരു ഘൃതയുക്തമായ ഹവിസ്സിനെ സമർപ്പിച്ചു കൊണ്ടിരിക്കുന്നുവോ അതിനെ പിതൃക്കൾക്കായും പ്രേരിപ്പിക്കൂ. നിങ്ങൾക്കായി സമർപ്പിക്കപ്പെട്ടിരിക്കുന്ന മംഗലമയമായ ഹവിസ്സിനാൽ ഞങ്ങൾ മധുമയമായ അന്നത്താൽ സമൃദ്ധരാകണേ.

3. ***ശിവാ നഃ ശംതമാ ഭവ സുമൃഡീകാ സരസ്വതി,***
***മാ തേ യുയോമ സംദൃശഃ***

വാണിയുടെ ദേവിയായ ഹേ സരസ്വതീ! ഞങ്ങൾ നിന്റെ ദർശനത്തിൽനിന്നും ഒരിക്കലും വഞ്ചിതരാകാതിരിക്കണേ. നീ ഞങ്ങൾക്ക് സുന്ദരമായ സുഖത്തെ നൽകുന്നവളായിരിക്കണേ. നീ ഞങ്ങളുടെ രോഗാദികളെ പൂർണ്ണമായും ശമിപ്പിക്കുന്നവളായിരിക്കണേ.

**സൂക്തം അറുപത്തിയൊൻപത്**

(ഋഷി-ശന്താതി. ദേവത-സുഖം. ഛന്ദസ്-പംക്തി.)

1. ***ശം നോ വാതു ശം നസ്തപതു സൂര്യഃ,***
***അഹാനി ശം ഭവന്തു നഃ ശ രാത്രീ പ്രതി ധീയതാം ശമുഷാ നോ വ്യുച്ഛതു.***

ഹേ വായൂ! ഞങ്ങൾക്കു വേണ്ട സുഖത്തെ പ്രദാനം ചെയ്തുകൊണ്ടു സഞ്ചരിക്കണേ. സുഖത്തിന്റെ ദേവത നമു[ക്ക് സുഖപ്രദായിയായ താപത്തെ പ്രദാനം ചെയ്യണേ. പകൽ, രാത്രി, ഉഷസ്സ് ഇവ നമുക്കു വേണ്ട ഐശ്വര്യത്തെ പ്രദാനം ചെയ്യണേ.

**സൂക്തം എഴുപത്**

(ഋഷി-അഥർവൻ. ദേവത-മന്ത്രോക്താവ്. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി, അനുഷ്ടുപ്.)

1. ***യത് കിം ചാസൗ മനസാ യച്ച വാചാ യജ്ഞൈ ർജുഹാതി***

***ഷവിഷാ യജുഷാ,***
***തന്മൃത്യുനാ നിരൃതിഃ സംവിദാനാ പുരാ സത്യാദാഹുതിം ഹന്ത്വസ്യ.***

യാതൊരു ശത്രു ആഭിചാരമന്ത്രങ്ങളാൽ ഹോമം നടത്തിക്കൊണ്ടിരിക്കുന്നുവോ യാതൊരുത്തൻ നമ്മെ ഹിംസിക്കണമെന്നുള്ള സങ്കൽപ്പത്തോടുകൂടിയിരിക്കുന്നുവോ ആ ശത്രു മനസ്സ്, വാണി, ദേഹം മുതലായവയാൽ ചെയ്യപ്പെടുന്ന കർമ്മങ്ങൾ ശരിയാകുന്നതിനു മുമ്പായിത്തന്നെ പാപദേവതയായ നിരൃതി മൃത്യുവിൻെറ സഹയോഗത്തോടുകൂടി നശിപ്പിക്കണേ.

2. ***യാതുധാനാ നിരൃതിരാദു രക്ഷസ്തേ അസ്യ ഘ്നന്ത്വനൃതേന സത്യം,***
***ഇന്ദ്രേഷിതാ ദേവ ആജ്യമസ്യ മഥ്നന്തു നാ തത് സം പാദി***
***യദ്സോ ജുഹോതി.***

പാപദേവതയായ നിരൃതിയും രാക്ഷസനും ആ ശത്രുവിൻെറ ചെയ്തികളുടെ യഥാർത്ഥഫലത്തെ അസത്യമാക്കിത്തീർക്കണേ. ഈ ശത്രുവിൻെറ കർമ്മങ്ങളെ ഇന്ദ്രനാൽ പ്രേരിതനായ ദേവത നശിപ്പിക്കണേ. നമ്മെ നശിപ്പിക്കുന്നതിനുള്ള ശത്രുവിൻെറ കർമ്മങ്ങൾ വിഫലങ്ങളായിത്തീരണേ.

3. ***അധിരാധിരാജൗ ശ്യേനൗ സപാതിനാവിവ,***
***ആജ്യം പൃതന്യതോ ഹതാം യോ നഃ കശ്ചാഭ്യധായതി.***

അജിരനും അധിരാജനുമായ മൃത്യുദൂതന്മാർ യുദ്ധത്തെ ആഗ്രഹിക്കുന്ന ശത്രുവിൻെറ ഹോമത്തെ നശിപ്പിക്കണേ. യാതൊരുത്തൻ നമ്മുടെ മുൻപിൽവന്ന് നമ്മെ ഹിംസിക്കവാനാഗ്രഹിക്കുന്നുവോ അവൻെറ ഘൃതയുക്തമായ കർമ്മത്തെ അസത്യമാക്കിത്തീർക്കണേ.

4. ***അപാശ്ചൗ യ ഉഭൗ ബാഹൂ അപി നഹ്യാമ്യാസ്യം,***
***അഗ്നേർദേവസ്യ മന്യുനാ തേന തേ വധിഷം ഹവിഃ,***

ആഭിചാരകർമ്മത്തിൻെറ പ്രയോക്താവായ ഹേ ശത്രൂ! ഹവനകുണ്ഡത്തിൽ യുക്തമായ നിൻെറ രണ്ടു ഭുജങ്ങളേയും പൃഷ്ടഭാഗത്തിൽ ബന്ധിച്ചിടുകയും നിൻെറ മന്ത്രോച്ചാരണത്തോടുകൂടിയ മുഖത്തെ ബന്ധിക്കുകയും ചെയ്യുന്നു. ഇപ്രകാരം ഭുജങ്ങളും മുഖവും ബന്ധിച്ചതിനുമേൽ ഞാൻ നിൻെറ കർമ്മത്തേയും അഗ്നികുണ്ഡത്തിൽ നശിപ്പിക്കും.

5. ***അപി നഹ്യാമി തേ ബാഹൂ അപി നഹ്യാമ്യാസ്യം,***
***അഗ്നേർഘോരസ്യ മന്യുനാ തേന തേ വധിഷം ഹവിഃ,***

ആഭിചാരകർമ്മത്തിൽ മുഴുകിയിരിക്കുന്ന ഹേ ശത്രൂ! ഹോമത്തിൽ വ്യാപൃതമായിരിക്കുന്ന നിൻെറ രണ്ടു ഭുജങ്ങളെ പിൻഭാഗത്തേക്കു ബന്ധിക്കുന്നു. മന്ത്രയുക്തമായ നിൻെറ മുഖത്തേയും ബന്ധിക്കുന്നു. ഹവിസ്സിനാൽ ലഭ്യമാകുന്ന നിൻെറ അഭീഷ്ടത്തേയും ഞാൻ അഗ്നിയുടെ വികരാളമായ ക്രോധത്താൽ നശിപ്പിക്കും.

**സൂക്തം എഴുപത്തിയൊന്ന്**

(ഋഷി-അഥർവൻ. ദേവത-അഗ്നി. ഛന്ദസ്-അനുഷ്ടുപ്.)

1. ***പരി ത്വാഗ്നേ പുരം വയം വിപ്രം സഹസ്യ ധീമഹി,***
***ധൃഷദ്വർണം ദിവേദിവേ ഹന്താരം ഭങ്ഗ രാവതഃ.***

മന്ഥനം വഴിയായി ഉത്ഭവിക്കുന്ന ഹേ അഗ്നീ! നീ യജ്ഞാദികളുടെ വിഘ്നകർത്താക്കളായ രാക്ഷസരെ പ്രതിദിനം കൊന്നുകൊണ്ടിരിക്കുന്നു. അതിനാൽ

രാക്ഷസന്മാരെ ഹനിക്കുന്നതിനു വേണ്ടിത്തന്നെ ഞങ്ങൾ നിങ്ങളെ എല്ലാ ഭാഗങ്ങളിൽനിന്നും ആവാഹനം ചെയ്യുന്നു.

**സൂക്തം എഴുപത്തിരണ്ട്**

(ഋഷി-അഥർവൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-അനുഷ്ടുപ്, ത്രിഷ്ടുപ്.)

1. ***ഉത് തിഷ്ഠതാവ പശ്യതേന്ദ്രസ്യ ഭാഗമൃത്വിയം,***
***യദി ശ്രാതം ജുഹോതന യദ്യശ്രാതം മമത്തന.***

ഹേ ഋത്വിക്കുകളേ! നിങ്ങൾ ആസനസ്ഥരാകരുതേ. വസന്തർത്തുവിൽ സംഭവിക്കുന്ന യജ്ഞത്തിൽ ഇന്ദ്രന്റെ ഭാഗത്തെ വീക്ഷിക്കൂ. അതു പാകപമാകാതിരിക്കുന്നു എങ്കിൽ അതു പാകമാകുന്നതുവരെ ഇന്ദ്രനെ സ്തുതികളാൽ തൃപ്തനാക്കിക്കൊണ്ടിരിക്കൂ. പാകമായിരിക്കുന്നു എങ്കിൽ അഗ്നിയിൽ ഇന്ദ്രനു വേണ്ടി ആഹുതി നടത്തുവിൻ.

2. ***ശ്രാതം ഹവിരോ ഷ്വിന്ദ്ര പ്രയാഹി ജഗാമ സുരോ അധ്വനോ വി മധ്യം,***
***പരി ത്വാസതേ നിധിഭിഃ സഖായഃ കലപാ ന വ്രാജപതിം ചരന്തം,***

ഹേ ഇന്ദ്രാ! ദധിധർമനാമത്തോടുകൂടിയ ഹവിസ്സ് പാകമായിരിക്കുന്നു. അതിനാൽ അതിശീഘ്രം ഇവിടെ വരണേ. സൂര്യൻ പകുതിസമയത്തോടടുക്കാറായിക്കഴിഞ്ഞിരിക്കുന്നു. പിഴിഞ്ഞെടുത്ത സോമരസത്തെ വഹിച്ചുകൊണ്ട് ഋത്വിക്കുകൾ, പുത്രന്മാർ ഗൃഹനാഥനെ ഉപാസിക്കുന്നതുപോലെ നിങ്ങളെ ഉപാസിക്കുന്നു.

3. ***ശ്രാതം മന്യ ഊധനി ശ്രാതമഗ്നൗ സുശ്രുതം മന്യേ തദൃതം നവീയഃ,***
***മാധ്യന്ദിനസ്യ സവനസ്യ ദധ്നഃ പിബേന്ദ്ര വജ്രിൻ പുരുകൃജ്ജുഷാണഃ.***

ഈ ഹവിസ്സ് ക്ഷീരരൂപത്തോടുകൂടി ഗോക്കളുടെ കാരുണ്യത്താൽ പാകമാകുന്നു. ഈ സമയം ദധിയുടെ അവസ്ഥയെ പ്രാപിക്കുന്നതിനുവേണ്ടിയും ഇത് അഗ്നിയിൽ പാകമായിക്കൊണ്ടിരിക്കുന്നു. ഈ ദധികർമ്മം ശരിയായ രീതിയിലായിരിക്കുന്നു എന്നു ഞാൻ അറിയുന്നു. കർമ്മവാനായ ഹേ വജ്രിൻ! സോമയുക്തമായ ഹവിസ്സിനെ പാനം ചെയ്യണേ.

**സൂക്തം എഴുപത്തിമൂന്ന്**

(ഋഷി-അഥർവൻ. ദേവത-ധർമ്മം, അശ്വിനികൾ. ഛന്ദസ്-ജഗതി, ബൃഹസ്പതി, ത്രിഷ്ടുപ്.)

1. ***സമിദ്ധോ അഗ്നിർവൃഷണോ രഥീ ഭിവിസ്തപ്തോ ധർമോ ദുഹ്യതേ വാമിഷേ മധു,***
***വയം ഹി വാം പുരുദമാസേ അശ്വിനാ ഹവ മഹേ സധമാദേഷു കാരവഃ.***

ഹേ അശ്വിനീകുമാരന്മാരേ! നിങ്ങൾ ഇച്ഛിതങ്ങളായ ഫലങ്ങൾ വർഷിക്കുന്നവരാകുന്നു. നിങ്ങൾ ആകാശസ്ഥിതരായ ദേവതകളുടെ നേതൃരൂപരാകുന്നു. പാത്രത്തിൽ വയ്ക്കപ്പെട്ടിരിക്കുന്ന ഘൃതം നല്ലതുപോലെപാകമായിരിക്കുന്നു. യജുർവൈദികന്മാർ ക്ഷീരം ദോഹനം ചെയ്തിരിക്കുന്നു. ഇപ്പോൾ ഞങ്ങളാകുന്ന സ്തോത്രകന്മാർ നിങ്ങളെ ഹവിസ്സുകൊണ്ട് പൂർണ്ണയജ്ഞത്തിൽ ആഹുതി ചെയ്യുന്നു.

2. ***സമിദ്ധോ അഗ്നിരശ്വിനാ തപ്തോ വാം ധർമ ആ ഗതം,***
***ദുഹ്യന്തേ നൂനം വൃഷണേഹ ധേനവോ ഭസ്രാ മദന്തി വേധസഃ.***

ഹേ അശ്വിനികളേ! അഗ്നി പ്രദീപ്തമായിരിക്കുന്നു. നിങ്ങൾക്കായി വയ്ക്കപ്പെട്ടിരിക്കുന്ന ഘൃതം താപമയമായിരിക്കുന്നു. അതിനാൽ ഹവിസ്സിനെ ഭക്ഷിക്കുന്നതിന് ഇവിടെ വരുവിൻ. ഇച്ഛിതഫലങ്ങളെ വർഷിക്കുന്ന ഹേ അശ്വിനീകുമാരന്മാരേ! ഈ കർമ്മത്തിൽ ഗോക്കൾ വളരെയധികം പാൽ നൽകിക്കഴി

ഞ്ഞിരിക്കുന്നു. നിങ്ങളെ സ്തുതിച്ചുകൊണ്ട് ഹോതാവ് ആനന്ദതുന്ദിലനായിരിക്കുന്നു.

3. ***സ്വാഹാകൃതഃ ശുചിർദേവേഷു യജ്ഞോ യോ അശ്വിനോശ്ചമസോ ദേവപാനഃ,***
***തമു വിശ്വേ അമൃതാസോ ജുഷാണാ ഗന്ധർവസ്യ പ്രത്യാസ്നാ രിഹന്തി.***
പ്രവർഗ്യനാമത്തോടുകൂടിയ യജ്ഞം അശ്വിനീകുമാരന്മാർക്കുവേണ്ടി ചെയ്യപ്പെടുന്നു. അശ്വിനീകുമാരന്മാർക്കു കുടിക്കുന്നതിനുള്ള യാതൊന്ന് തവിയുടെരൂപത്തിലുള്ള പാത്രമായിരിക്കുന്നുവോ ഓരോരോ ദേവതകളും അതിനെത്തന്നെ അഗ്നിമുഖത്തുനിന്നും നക്കിക്കുടിക്കുന്നു.

4. ***യദുസ്രിയാസ്വാഹുതം ഘൃതം പയോ$f$യം സ വാമശ്വിനാ ഭാഗ ആ ഗതം. മാധ്വീ ധർത്താര വിദഥസ്യ സത്പതീ തപ്തം ധർമ്മ പിബതം രോചനേ ദിവഃ.***
ഹേ അശ്വിനികളേ! ഘൃതത്തെ സൃഷ്ടിക്കുന്ന ക്ഷീരം യജ്ഞപാത്രത്തിൽ ഒഴിക്കപ്പെട്ടിരിക്കുന്നു. ഈ ക്ഷീരം നിങ്ങളുടെ ഭാഗമാകുന്നു. അതിനാൽ നിങ്ങൾ ഇവിടെവന്ന് യജ്ഞത്തെ പൂർണ്ണമാക്കുന്നവരാകുകയും ഈ ചൂടോടുകൂടിയ ഘൃതം പാനം ചെയ്യുകയും ചെയ്യുവിൻ.

5. ***തപ്തോ വാം ഘർമോ നക്ഷതു സ്വഹോതാ പ്ര വാമധ്വര്യുശ്ചരതു പയസ്വാൻ,***
***മധോർദുഗ്ധരയാശ്വിനാ തനായാ വീതം പാത പയസ ഉസ്രിയയാഃ.***
ഹേ അശ്വിനികളേ! നിങ്ങൾ രണ്ടുപേരിലും ഈ ഘൃതം വ്യാപ്തമാകണേ. വൈദികൻ നിങ്ങൾക്ക് ഹവിസ്സിനെ പ്രദാനം ചെയ്യണേ. നിങ്ങൾ പാൽ, വെണ്ണ, ഘൃതം ഇവ നൽകിയിട്ട് മധുവിനു സമാനമായി തൃപ്തിപ്പെടുത്തുന്ന ക്ഷീരത്തെ പാനം ചെയ്യുവിൻ.

6. ***ഉപദ്രവ പയസാ ഗോധുഗോഷമാ ധർമേ സിഞ്ച പയ ഉസ്രിയായാഃ, വി നാകമഖ്യത് സവിതാ വരേണ്യോ$f$നുപ്രയാണമുഷസോ വി രാജതി.***
ഹേ യജുർവൈദികാ! നീ ധർഭദുധാഗോവിൻെറ പാലിനെ തപ്തഘൃതത്തിൽ ഒഴിക്കൂ. വരണയോഗ്യനായ സൂര്യൻ ദുഃഖരഹിതമായ സ്വർഗ്ഗത്തെ പ്രകാശമയമാക്കിയിരിക്കുന്നു, അവൻ ഉഷസ്സിൻെറ പോക്കിനെ ശ്രദ്ധിച്ചുകൊണ്ട് അത്യന്തം തേജസ്വിയായി കാണപ്പെടുന്നു.

7. ***ഉപ ഹ്വയേ സു ദുഘാം ധേനുമേതാം സുഹസ്തോ ഗോധുഗുത ദോഹദേനാം,***
***ശ്രേഷ്ഠം സവം സവിതാ സോവിഷന്നോ$f$ ഭീദ്ധോ ഘർമസ്തദു ഷു പ്ര വോചത്.***
ഞാൻ നല്ലതുപോലെ ദോഹനം ചെയ്യുവാൻ യോഗ്യയായ ഗോവിനെ വിളിക്കുന്നു. മംഗലമയമായ കാരണങ്ങളോടുകൂടിയ വൈദികൻ അതിനെ ദോഹനം ചെയ്യട്ടെ. എല്ലാ പ്രേരണകളും നൽകുന്ന സവിതൃദേവൻ എല്ലാ ഉപനാമങ്ങളോടും കൂടിയ ക്ഷീരത്തെ നമുക്കുവേണ്ടി നൽകണേ.

8. ***ഹിങ്കൃണ്വതീ വസുപത്നീ വസൂനാം വത്സമിച്ഛന്തീ മനസാ ന്യാഗൻ, ദുഹാമശ്വിഭ്യാം പയോ അഘ്ന്യേയം സഃ വർധന്താം മഹതേ സൗഭഗായ.***
ധനത്തെ പോഷിപ്പിക്കുന്ന ഗോവ് കുട്ടിയുടെ അഭിലാഷത്തോടുകൂടി ഹി എന്നു ശബ്ദിച്ചുകൊണ്ടു വരികയും അശ്വിനീകുമാരന്മാർക്കുവേണ്ടി ക്ഷീരത്തെ ദോഹനം ചെയ്യുകയും ചെയ്യണേ. ആ ഗോവ് നമ്മുടെ ഐശ്വര്യത്തിൻെറ കാരണമായി സമൃദ്ധിയെ പ്രാപിക്കണേ.

9. ***ജുഷ്ടോദമൂനാ അതിഥിർദുരോണ ഇമം നോ യജ്ഞമുപ യാഹി വിദ്വാൻ,***
***വിശ്വാ അഗ്നേ അഭിയുജോ വിഹത്യ ശത്രൂ യതാമാ ഭരാ ഭോജനാനി.***
ഹേ അഗ്നീ! നീ എല്ലാ യജ്ഞികന്മാരുടേയും ഭവനങ്ങളിൽ പോയിക്കൊണ്ടി

രിക്കുന്നു. എല്ലാവരും നിങ്ങളെ സേവിക്കുന്നവരാകുന്നു. നീ എൻെറ ഭക്തിയെ ലക്ഷ്യമാക്കി വരികയും ശത്രുസൈന്യങ്ങളെ കഷ്ടപ്പെടുത്തി അവരുടെ ധനത്തെ ഞങ്ങൾക്കായി കൊണ്ടുവരികയും ചെയ്യണേ.

10. ***അഗ്നേ ശർധ മഹതേ സോഭഗായ തവ ദ്യുമ്നാന്യുത്തമാനി സന്തു,***
***സം ജാസ്പത്യം സുയമമാ കൃണുഷ്വ ശത്രുയതാമഭി തിഷ്ഠാ മഹാംസി.***

ഹേ അഗ്നീ! നീ ഞങ്ങൾക്ക് വളരെയധികം ഐശ്വര്യങ്ങളെ പ്രദാനം ചെയ്യുന്ന ഉദാരനായിരിക്കണേ. നിൻെറ തേജസ് ഉന്നതഗാമിയാകണേ. പതിപത്നിമാരുടെ കർമ്മത്തെ നീ സമാനമാക്കണേ.

11. ***സൂയവസാദ് ഭഗവതീ ഹി ഭൂയാ അധാ വയം ഭഗവന്തഃ സ്യാമ,***
***പ്രദ്ധി തൃണമഘ്ന്യേ വിശ്വാഭാനീം പിബ ശുദ്ധമുദകമാചരന്തീ.***

ഹേ ധർമദുധേ! നീ മനോഹരമായ തൃണങ്ങൾ ഭക്ഷിച്ച് ഭാഗ്യവതിയായിരിക്കൂ. ഞങ്ങളും ഭാഗ്യമുള്ളവരായിരിക്കും. നീ തൃണത്തെ ഭക്ഷിച്ചുകൊണ്ട് സഞ്ചരിക്കുകയും ശുദ്ധജലത്തെ പാനം ചെയ്യുകയും ചെയ്യൂ.

## അനുവകം ഏഴ്

### സൂക്തം എഴുപത്തിനാല്

(ഋഷി-അഥർവാംഗിരസ്സ്. ദേവത-ജാതവേദസ്സ്, മന്ത്രോക്താവ്. ഛന്ദസ്-അനുഷ്ടുപ്, ത്രിഷ്ടുപ്.)

1. ***അപചിതാം ലോഹിനീനാം കൃഷ്ണാ മാതേതി ശുശ്രൂം,***
***മുനേർദേവസ്യ മൂലേന സർവാ വിധ്യാമി താ അഹം.***

ഗണ്ഡമാലയുടെ മാതാവ് കറുത്ത വർണ്ണത്തോടുകൂടിയ പിശാചിയാണെന്ന് നാം കേൾക്കുന്നു. കഷ്ടദായകമായ ഈ ഗണ്ഡമാലകളെ ഞാൻ അഥർവൻെറ രുദ്രാത്മകമായ ശരത്താൽ പിളർക്കുന്നു.

2. ***വിധ്യാമ്യാസാം പ്രഥമാം വിധ്യാമ്യുത മധ്യമാം,***
***ഇദം ജഘന്യാ മാസമാ ച്ഛിനദ്മി സ്തുകാമിവ.***

മുഖ്യമായും മുളച്ചുനിൽക്കുന്നതും കഷ്ടദായകവുമായ ഗണ്ഡമാലയെ ഞാൻ പിളർക്കുന്നു. സുസാധ്യമായ ഗണ്ഡമാലയെയും അതുപോലെ അല്പമായ പരിശ്രമത്താൽ നശിച്ചുപോകുന്ന ഗണ്ഡമാലയേയും ഞാൻ പിളർക്കുന്നു.

3. ***ത്വഷ്ട്രേണാഹം വചസാ വി ത ഈർഷ്യാമമീമദം,***
***അഥോ യാ മന്യുസ്തേ പതേ തമു തേ ശമയാമസി.***

ഈർഷ്യാലുവായ ഹേ പുരുഷാ! ഞാൻ നിൻെറ സ്ത്രീവിഷയകമായ ക്രോധത്തെ ശാന്തമാക്കുന്നു.

4. ***വ്രതേന ത്വം വ്രതപതേ സമക്തോ വിശ്വാഹാ സുമനാ ദീദിഹേഹ,***
***തം ത്വാ വയ ജാതവേദഃ സമിദ്ധം പ്രജാവന്ത ഉപ സദേമ സർവേ.***

ഹേ അഗ്നീ! നീ അനുഷ്ഠീയമാനമായ ഈ കർമ്മം വഴിയായി പൂജിതനായി ഭവനങ്ങളിൽ പ്രദീപ്തനാകൂ. ഞങ്ങൾ സ്വന്തം പുത്രപൗത്രാദികൾ സഹിതം നിന്നെ ആരാധിക്കുന്നു.

### സൂക്തം എഴുപത്തിയഞ്ച്

(ഋഷി-ഉപരിബഭ്രവൻ. ദേവത-അഘ്ന്യാ. ഛന്ദസ്-ത്രിഷ്ടുപ്, പംക്തി.)

1. ***പ്രജാവതീഃ സൂര്യവസേ രുശന്തിഃ ശുദ്ധാ അപഃ സപ്രമാണേ പിബന്തീഃ,***
***മാ വ സ്തേന ഈശത മാഘശംസഃ പരി വോ രുദ്രസ്യ ഹേതിർവൃണക്തു.***

ഹേ ധേനു! നീ മനോഹരമായ തൃണങ്ങളാൽ നിറഞ്ഞിരിക്കുന്ന ഭൂമിയിൽ അവയെ ഭക്ഷിച്ചുകൊണ്ട് പുത്രപൗത്രാദികളാൽ സമ്പന്നയായി നിർമ്മലജലം

പാനം ചെയ്തുകൊണ്ട് ചോരന്മാരാൽ മോഷ്ടിക്കപ്പെടാതെ വ്യാഘ്രാദികളാൽ അഹിംസിതയായി ജീവിക്കൂ. ജ്വരാധിദേവനായ രുദ്രൻെറ ബാണം നിൻെറമേൽ പതിക്കാതിരിക്കണേ.

2. ***ഉപമാ ദേവീർദേവേഭിരേത,***
***ഇമ ഗോഷ്ഠമിദം സദോ ഘൃതേനാസ്മാൻത്സ മുക്ഷത.***

ഹേ ഗോക്കളെ! നിങ്ങൾ പാലിനെ നൽകി പ്രസന്നയാക്കുന്നവരാകുന്നു. നിങ്ങൾ സ്വന്തം തൊഴുത്തിനെ അറിയുന്നു. നിങ്ങളെല്ലാം സ്വന്തം കുട്ടികൾ സഹിതം എൻെറ അടുക്കൽ വന്ന് ഞങ്ങളുടെ ഭവനം, തൊഴുത്ത്, ഗൃഹപതി ഇവരെയൊക്കെ പാലിനാലും ഘൃതത്താലും യുക്തരാക്കൂ.

## സൂക്തം എഴുപത്തിയാറ്

(ഋഷി-അഥർവൻ.ദേവത-ഭൈഷജ്യം തുടങ്ങിയവ. ഛന്ദസ്-അനുഷ്ടുപ്, ത്രിഷ്ടുപ്, ഉഷ്ണിക്.)

1. ***അ സൂസ്രസഃ സുസ്രസോ അസതീഭ്യോ അസത്തരാഃ,***
***സേഹോരരസതരാ ലവണാദ് വിക്ലേദീയസീഃ.***

ഗണ്ഡമാലകൾ പഴുപ്പു നിറഞ്ഞതും വേദനയോടുകൂടിയതുമാകുന്നു. ഇത് മന്ത്രവും ഔഷധിയും വഴിയായി നാശത്തെ പ്രാപിക്കട്ടെ. ഇത് വിളക്കിലെ തിരിപോലെ നിർവീര്യവും ലവണത്തെക്കാൾ അധികമായി ഒഴുകുന്നതുമാകുന്നു. ഈ പരു പൊട്ടിയൊഴുകി നശിക്കട്ടെ.

2. ***യാ ഗ്രൈവ്യാ അപചിതോf ഥൗ യാ ഉപപക്ഷ്യാഃ,***
***വിജാമ്നി യാ അപചിതഃ സ്വയംസ്രസഃ.***

കഴുത്തിലെ ഗണ്ഡമാലയും കക്ഷത്തിലും ഗുഹ്യപ്രദേശത്തുമുണ്ടാകുന്ന വ്രണവും എല്ലാം മന്ത്രത്തിൻെറയും ഔഷധത്തിൻെറയും പ്രഭാവത്താൽ സ്വയം പൊട്ടിയൊഴുകി നശിക്കട്ടെ.

3. ***യഃ വീകസാഃ പ്രശൃണാതി തലോദ്യ മവതിഷ്ഠതി,***
***നിരാസ്തം സർവ ജ യാന്യം യഃ കശ്ച കകുദി ശ്രിതഃ.***

അസ്ഥികളിൽ വ്യാപിച്ചിരിക്കുന്ന യക്ഷ്മാവ് മാംസത്തെ ക്ഷയിപ്പിക്കുന്നു. ചുമലിലുണ്ടാകുന്ന യക്ഷ്മാരോഗത്തേയും അതുപോലെ അമിതമായ സംഭോഗം വഴിയുണ്ടാകുന്ന ക്ഷയരോഗത്തേയും നശിപ്പിക്കട്ടെ.

4. ***പക്ഷീ ജായാന്യഃ പതതി സ ആ വിശതി പൂരുഷം,***
***തദക്ഷിതസ്യ ഭേഷജമുഭയോഃ സൂക്ഷതസ്യ ച.***

അമിതമായ സംഭോഗത്തിൽനിന്നും ഉണ്ടാകുന്ന ക്ഷയം പുരുഷശരീരത്തിൽ സർവ്വത്ര വ്യാപിക്കുന്നു. അൽപസമയത്തിനുള്ളിലോ ചിരകാലമായിട്ടോ ഉണ്ടായിട്ടുള്ള ഈ രോഗം മന്ത്രാഭിമന്ത്രിതമായ വീണാതന്ത്രീഖണ്ഡങ്ങളാൽ അകന്നുപോകുന്നു.

5. ***വിദ്മ വൈ തൈ ജായാന്യ ജാനം യതോ ജായാന്യ ജായസേ,***
***കഥം ഹ തത്ര ത്വം ഹനോ യസ്യ കൃണ്മോ ഹവിർഗൃഹേ.***

6. ***ധൃഷത് പിബ കലശേ സോമമിന്ദ്ര വൃത്രഹാ ശൂരസമരേ വസൂനാം,***
***മാധ്യന്ദിനേ സവന ആ വൃഷസ്വ രയിഷ്ഠാനോ രയിമസ്മാംസു ധേഹി.***

സമാഗമജന്യമായ ഹേ ക്ഷയമേ! ഞാൻ നിൻെറ കാരണത്തെ അറിയുന്നു. നാം ഏതൊരു യജമാനൻെറ ഭവനത്തിൽ രോഗങ്ങളെ അകറ്റുന്ന ഇന്ദ്രാദിദേവതകൾക്കുവേണ്ടി യാഗം നടത്തിക്കൊണ്ടിരിക്കുന്നുവോ ആ ഭവനത്തിൽ നീ എപ്രകാരം പ്രവേശിച്ചു? ഹേ ഇന്ദ്രാ! ഈ കലശസ്ഥിതമായിരിക്കുന്ന സോമ

രസത്തെ പാനം ചെയ്യൂ. നീ വൃത്രനെ സംഹരിച്ചവനാണല്ലോ. ഞങ്ങളെ ധനത്താൽ യുക്തരാക്കൂ. മാധ്യന്ദിനയാഗത്തിൽ സോമരസം സേവിച്ചുകൊണ്ട് ഞങ്ങളെ ഐശ്വര്യത്തിൽ സ്ഥാപിക്കൂ.

**സൂക്തം എഴുപത്തിയേഴ്**

(ഋഷി- അംഗിരസ്. ദേവത-മരുത്ത്. ഛന്ദസ്-ഗായത്രി, ത്രിഷ്ടുപ്, ജഗതി.)

1. ***സാംതപനാ ഇദം ഹവിർമരുതസ്തജ്ജുജൂഷ്ഠന,***
   ***അസ്മാകോതീ രിശാദസഃ.***

   ഹേ മരുദ്ഗണങ്ങളേ! നിങ്ങൾ ശത്രുക്കളെ തടയുന്നവരാകുന്നു. ഈ ഹവിസ്സ് നിങ്ങൾക്കുവേണ്ടിയാകുന്നു. ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി ഇതിനെ സേവിക്കണേ.
2. ***യോ നോ മർതോ മരുതോ ദുർഹൃണയുസ്തിരശ്ചിത്താതി വസവോ ജിഘാംസതി,***
   ***ദ്രുഹഃ പാശാൻ പ്രതി മുഞ്ചതാം സ തപിഷ്ഠേന തപസാ ഹന്തനാ തം.***

   ഹേ മരുത്തുക്കളേ! യാതൊരു ശത്രു ദുർഭാവപൂർണ്ണമായ ക്രോധത്താൽ ഞങ്ങളിൽനിന്നും ഒളിഞ്ഞ് ഞങ്ങളുടെ മനസ്സിനെ ക്ഷുബ്ധമാക്കുന്നുവോ അവൻ വരുണൻെറ പാശത്തെ പ്രാപിക്കണേ. നിങ്ങൾ ഹിംസയെ ആഗ്രഹിക്കുന്ന ശത്രുവിനെ സന്തപ്തമാക്കുന്ന തൻെറ ബാണത്താൽ നശിപ്പിക്കൂ.
3. ***സംവൽസരീണാ മരുതഃ സ്വർകാ ഉരുക്ഷയാഃ സഗണാ മാനുഷാസഃ,***
   ***തേ അസ്മത് പാശാൽ പ്ര മുഞ്ചന്തേനസഃ സാംതപനാ മത്സരാ മാദയിഷ്ണവഃ***

   മരുദ്ഗണം അന്തരീക്ഷത്തിൽ നിവസിക്കുന്നവരും ഓരോ അവസരങ്ങളിലും ആവിർഭവിക്കുന്നവരും മന്ത്രങ്ങളാൽ സ്തുത്യരും മനുഷ്യരുടെ ഹിതകാരികളും അഖിലത്തേയും ദുഃഖിപ്പിക്കുന്നവരുമാകുന്നു. അവർ നമ്മെ പാപപാശത്തിൽനിന്നും മോചിപ്പിക്കണേ.

**സൂക്തം എഴുപത്തിയെട്ട്**

(ഋഷി- അഥർവൻ. ദേവത-അഗ്നി. ഛന്ദസ്-ഉഷ്ണിക്, ത്രിഷ്ടുപ്.)

1. ***വി തേ മുഞ്ചാമി ദശനാം വി യോക്ത്രം വി നിയോജനം,***
   ***ഇഹൈവ ത്വമജസ്ര ഈധ്യഗ്നേ.***

   ഞാൻ നിങ്ങളുടെ രോഗരൂപിയായ പാശത്തെ അറുത്തുകളയുന്നു കണ്ഠം, പാർശ്വം, മധ്യപ്രദേശം ഇവിടങ്ങളിലേയും അതിനടിയിൽ പ്രാപിച്ചിരിക്കുന്ന കെട്ടോടുകൂടിയ ബന്ധനത്തേയും അഴിച്ചുകളയുന്നു. ഹേ അഗ്നീ! നീ ഈ രോഗിക്ക് അനുകൂലമായി പ്രവൃദ്ധമാകൂ.
2. ***അസ്മൈ ക്ഷത്രാണി ധാരയന്തമഗ്നേ യുനജ്മി ത്വാ ബ്രഹ്മണാ ദൈവ്യേന,***
   ***ദീദിഹ്യസ്മഭ്യം ദ്രവിണേഹ ഭദ്രം പ്രേമ വോചോ ഹവിർദാം ദേവതാസു.***

   ഹേ അഗ്നീ! ഞാൻ നിന്നെ ഹവിർവാഹകനായി നിയോഗിക്കുന്നു. നീ എനിക്ക് പുത്രൻ, ധനം മുതലായവയുടെ സുഖത്തെ തരണേ. നീ യജമാനന് ശക്തിയെ നൽകുന്നവനാകുന്നു. ഈ യജമാനൻെറ അഭിലാഷങ്ങളെ ഇന്ദ്രാദി ദേവതകളോടു പറയണേ.

**സൂക്തം എഴുപത്തിയൊൻപത്**

(ഋഷി- അഥർവൻ. ദേവത-അമാവസ്യാ. ഛന്ദസ്-ജഗതി, ത്രിഷ്ടുപ്.)

1. ***യത്തേ ദേവാ അകൃണ്വൻ ഭാഗധേയയമാവാസ്തേ സംവസന്തോ മഹിത്വാ, തേനാ നോ യജ്ഞം പിപൃഹി വിശ്വാരേ രയിം നോ ധേഹി സുഭഗേ സുവീരം.***

ഹേ അമാവാസ്യേ! ദേവതകൾ നിൻെറ മഹത്വത്തെ അംഗീകരിച്ചുകൊണ്ട് യാതൊരു ഹവിർഭാഗത്തെ നൽകിയിരിക്കുന്നുവോ അതിനെ സ്വീകരിച്ച് ഞങ്ങളുടെ യജ്ഞത്തെ സമ്പന്നമാക്കൂ. നീ ഞങ്ങൾക്ക് സൽപുത്രാദികളാൽ യുക്തമായ ധനത്തെ പ്രദാനം ചെയ്യണേ.

2. ***അഹമേവാസ്മ്യമാവാസ്യാ മാമാ വസന്തി സുകൃതോ മയീമേ, മയി ദേവാ ഉഭയേ സാധ്യാശ്ചേന്ദ്രജ്യേഷ്ഠാഃ സമഗച്ഛന്തഃ സർവേ***

ഞാൻ അമാവാസ്യയുടെ അധിഷഠാനദേവതയാകുന്നു. ശ്രേഷ്ഠകർമ്മങ്ങളോടുകൂടിയ ദേവതകൾ എന്നിൽ വസിക്കുകയും സാധ്യസിദ്ധ നാമത്തോടുകൂടിയ ഇന്ദ്രജ്യേഷ്ഠയും ഇന്ദ്രപ്രമുഖ ദേവതയും എന്നിൽ ചേർന്നിരിക്കുകയും ചെയ്യുന്നു.

3. ***ആഗൻ രാത്രോ സഗമനീ വസൂനാമൂർഭ പുഷ്ഠം വസ്വാവേശയന്തീ, അമാവാസ്യ യൈ ഹവിഷാ വിധേമോർജം ദുഹാനാ പയസാ ന ആഗൻ.***

കാലസമ്പന്നമായ തിഥികളോടുകൂടിയ അമാവാസ്യ നമ്മേ ഐശ്വര്യയുക്തരാക്കുന്നതിന് ആഗമിക്കണേ. അവൾ അന്നരസത്തേയും ധനത്തേയും പുഷ്ടിപ്പെടുത്തിക്കൊണ്ട് നമ്മുടെ നേരെ ആഗമിക്കണേ. നാം ഈ അമാവാസ്യയെ ഹവിസ്സിനാൽ പൂജിക്കുന്നു.

4. ***അമാവാസ്യേ ന ത്വദേതാന്യന്യേ വിശ്വാ രൂപാണി പരിഭൂർജജാന, യത് കാമാസ്തേ ജുഹമസ്തന്നോ അസ്തു വയം സ്യാമ സതയോ രയീണാം.***

ഹേ അമാവാസ്യേ! യാതൊരു ദേവതകൾക്കും നിന്നെക്കൂടാതെ സൃഷ്ടിരചന നടത്തുവാൻ കഴിയുന്നില്ല. ഞങ്ങൾ യാതൊരു ഫലേച്ഛയാൽ ഹവിസ്സിനെ നൽകുന്നുവോ ഞങ്ങളുടെ ആ ഇച്ഛകൾ പൂർണ്ണമാകുകയും ഞങ്ങൾ ധനപതികളാകുകയും ചെയ്യണേ.

**സൂക്തം എൺപത്**

(ഋഷി-അഥർവൻ. ദേവത-പൗർണ്ണമാസി, പ്രജാപതി. ഛന്ദസ്-ത്രിഷ്ടുപ്, അനുഷ്ടുപ്.)

1. ***പൂർണാ പശ്ചാദുത പൂർണാ പുരസ്താദുന്മധ്യതഃ പൗർണമാസീ ജിഗായ, തസ്യാം ദേവൈഃ സവസന്തോ മഹിത്വാ നാകസ്യ പൃഷ്ഠേ സമിഷാ മദേമ.***

പൂർണ്ണിമ ശ്രേഷഠരൂപത്തോടുകൂടി കിഴക്കു ദിക്കിൽ വസിക്കുകയും പടിഞ്ഞാറും മധ്യാകാശത്തിലും പ്രകാശിക്കുകയും ചെയ്യുന്നു. ആ പൂർണ്ണിമയിൽഅഗ്നിസോമാദികളുടെ മഹിമയോടുകൂടി വാസം ചെയ്തുകൊണ്ടിരിക്കുന്ന ഹന്ദ അന്നത്താൽ പുഷ്ടമാകട്ടെ.

2. ***വൃഷഭം വാജിന വയ പൗർണമാസം യജാമഹേ, സ നോ ദവാത്വക്ഷിതാം രായിമനുപദസ്വതീം.***

അഭീഷ്ടഫലങ്ങളെ വർഷിക്കുന്ന പൗർണ്ണമിയെ ഞങ്ങൾ പൂജിക്കുന്നു. അത് അവിനാശിയും ക്ഷയരഹിതവുമായ ധനത്തിൽ ഞങ്ങളെ സ്ഥാപിക്കണേ.

3. ***പ്രജാപതേ ന ത്വേദതാന്യന്യോ വിശ്വാ രൂപാണി പരിഭൂർജ്ജാന, യത്കാമാസ്തേ ജുഹമസ്തന്നൗ അന്നൗ അസ്തു വയം സ്യാമ പതയോ രയീണാം.***

ഹേ പ്രജാപതീ! നീ എല്ലാ രൂപങ്ങളേയും സൃഷ്ടിക്കുന്നതിൽ സമർത്ഥ നാകുന്നു. ഇങ്ങനെ മറ്റാർക്കും ചെയ്യുവാൻ സാധ്യമല്ല. ഞങ്ങൾ യാതൊരഭീഷ്ട സാധ്യത്തിനുവേണ്ടി ഹവിസ്സിനെ നൽകുന്നുവോ ഞങ്ങളുടെ ആ അഭീഷ്ടം പ്രാപ്തമാകുകയും ഞങ്ങൾ ധനപതികളാകുകയും ചെയ്യണേ.

4. ***പൗർണമാസീ പ്രഥമാം യജ്ഞിയാസീദഹ്നാം രാത്രിണാംമതിശർ- വരേഷു,***
***യേ ത്വാം യജ്ഞൈഃയജ്ഞിയേ അധർയന്ത്യമീ തേ നാകേ സുകൃതഃ പ്രവിഷ്ടാഃ.***
പൂർണ്ണിമ യജ്ഞയോഗ്യയാകുന്നു. അത് രാത്രി അവസാനിച്ചുകഴിയുമ്പോൾ ഉൽപന്നമാകുന്ന തൃതീയ സവനവ്യാപിയും അതുപോലെ സോമാദി ഹവിസ്സുകളാൽ പൂർണ്ണവുമാകുന്നു. യജ്ഞയോഗ്യമായ ഹേ പൂർണ്ണിമേ! യാതൊരു ഋത്വിക്കും യജമാനനും നിന്നിൽനിന്നും കർമ്മങ്ങൾ വഴി അഭീഷ്ടങ്ങളെ ആഗ്രഹിക്കുന്നുവോ ആ യജ്ഞികൻ സ്വർഗ്ഗത്തിൽ സ്ഥാനം പ്രാപിക്കുന്നു.

**സൂക്തം എൺപത്തിയൊന്ന്**

(ഋഷി-അഥർവൻ. ദേവത-സൂര്യൻ, സാവിത്രി, ചന്ദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്, പംക്തി.)

1. ***പൂർവാപരം ചരതോ മായയൈതൗ ശിശൂ ക്രീഡന്തൗ പരി യാതോഽർണവം,***
***വിശ്വാൻയോ ഭുവനോ വിചിഷ്ട ഋരൂംരന്യോ വിദധജ്ജായസേ നവഃ.***
ആകാശത്തിൽ ചരിക്കുന്ന സൂര്യനും ചന്ദ്രനും ജലയുക്തമായ അന്തരീക്ഷത്തിൽ ചുറ്റിക്കറങ്ങുന്നു. ഇതിൽ സൂര്യൻ എല്ലാ ഭുവനങ്ങളിലുമുള്ള ജീവികളെ ദർശിക്കുകയും ചന്ദ്രൻ ഋതുക്കളുടെ അവയവരൂപങ്ങളായ പക്ഷങ്ങളെ സൃഷ്ടിച്ചുകൊണ്ട് നിത്യവും സ്വയം ഉദിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു.

2. ***നവോനവോ ഭവസി ജായമാമോഽ ാം കേതുരുഷസാമേഷ്യഗ്രം,***
***ഭാഗം ദേവേഭ്യോ വി സധാസ്യായൻ പ്രശ്ചന്ദ്രമസ്തിരസേ ദീർഘമായുഃ.***
ഹേ ചന്ദ്രാ! നീ ഓരോ കലകളോടുകൂടി വളർന്നു വലുതായി ദിവസംതോറും പ്രത്യക്ഷമാകുന്നു. എല്ലാ തിഥികളും നിനക്ക് അധീനമായിത്തന്നെ വർത്തിക്കുന്നു. നീ രാത്രിയുടെ നാഥനും അഗ്രായനനും ആകുന്നു. അഥവാ നീ ദിനങ്ങളെ സൃഷ്ടിക്കുന്നവനാകുന്നു. ശുക്ലപക്ഷത്തിൽ പശ്ചിമദിക്കിൽ കാണപ്പെടുന്നു. കൃഷ്ണപക്ഷത്തിൽ രാത്രിയുടെ അവദാനം കിഴക്കുദിക്കിൽത്തന്നെ അന്തർസഹിതമായിരിക്കുകയും ചെയ്യുന്നു. നീ ദേവതകൾക്കായി ഹവിസ്സിനെ വിഭജിക്കുന്നവനും ദീർഘായുസ്സിനെ പ്രദാനം ചെയ്യുന്നവനുമാകുന്നു.

3. ***സോമസ്യംശോ യുധാം പതേഽനൂനോ നാമ വാ അസി,***
***ആനൂന ദർശ മാ കൃധി പ്രജയാ ച ധനേന ച.***
ചന്ദ്രൻെറ പുത്രരൂപനായ ഹേ ബുധാ! നീ വീരന്മാരെ പാലിക്കുന്നവനാകുന്നു. നീ ദർശനയോഗ്യനാകുന്നു. ഹവ്യാദികളാൽ നിന്നെ പ്രസന്നനാക്കുന്ന ഞാൻ പുത്രാദി ധനങ്ങളാൽ യുക്തനാകണേ.

4. ***ദർശോഽസി സമഗ്രോഽസി ദർശതോഽസി സമന്തഃ,***
***സമഗ്രഃ സമന്തോ ഭൂയാസം ഗോഭിരശ്വൈഃ പ്രജയാ പശുഭിർഗൃഹൈർ- ധനേന.***
ഹേ സോമാ! നീ നയനാഭിരാമനാകുന്നു. തൃദീയാദികളാൽ സ്ഫുടദർശനം നേടിയിട്ട് പൗർണ്ണമിയെ പ്രാപിച്ച് എല്ലാം തികഞ്ഞവനായിത്തീരുന്നു. ഞാനും അതേ പ്രകാരംതന്നെ ഗോക്കൾ മുതലായവയാൽ സമ്പൂർണ്ണനാകണേ.

5. ***യോസ്മാൻ ദ്വേഷ്ടി യംവയം ദ്വിഷ്മസ്തസ്യ ത്വം പ്രാണേനാപ്യായസ്വ,***
***ആ വയം പ്യാസിഷീമഹീ ഗോഭിരശ്വൈഃ പ്രജയാ പശുഭിർഗൃഹൈർധനേന.***

യാതൊരുത്തൻ ഞങ്ങളെ ദ്വേഷിക്കുന്നുവോ അഥവാ യാതൊരുത്തനെ ഞങ്ങൾ വെറുക്കുന്നുവോ അവൻെറ പ്രണനെ ഹേ ചന്ദ്രാ! നീ സംഹരിക്കുകയും ഞങ്ങൾ ഗോക്കൾ, അശ്വങ്ങൾ, പ്രജകൾ, ധനം എന്നിവയാൽ സമ്പന്നരാകുകയും ചെയ്യണേ.

6. ***യം ദേവാ അശുമാപ്യായയന്തി യമക്ഷിതമക്ഷിതാ ഭക്ഷയന്തി, താനാസ്മാനിന്ദ്രോ വരുണോ ബൃഹസ്പതിരാ പ്യായയന്തു ഭുവനസ്യ ഗോപാഃ.***

യാതൊരു ഏകകലാത്മകനായ സോമനെ ദേവതകൾ വളർത്തുന്നുവോ യാതൊരു ക്ഷയരഹിതനായ സോമനെ പിതൃക്കൾ മുതലായവർ സേവിക്കുന്നുവോ ഈ രണ്ടു വിധത്തിലുമുള്ള സോമനോടൊത്ത് ഇന്ദ്രൻ, വരുണൻ, ബൃഹസ്പതി, വിശ്വേദേവകൾ തുടങ്ങിയവർ നമ്മെ അഭിവൃദ്ധിപ്പെടുത്തണേ.

## അനുവാകം എട്ട്

### സൂക്തം എൺപത്തിരണ്ട്

(ഋഷി-ശൗനകൻ. ദേവത-അഗ്നി. ഛന്ദസ്-ത്രിഷ്ടുപ്, ബൃഹതി, ജഗതി.)

1. ***അഭ്യർചത സുഷ്ടുതിം ഗവ്യമാജിമസ്മാസു ഭദ്രാ ദ്രവണാനി ധത്ത, ഇമം യജ്ഞ നയത ദേവതാ നോ ഘൃതസ്യ ധാരാ മധുമത് പവന്താം***

ഹേ ഗോക്കളേ! മനോഹരമായ സ്തുതികളാൽ യോഗ്യനായ അഗ്നിയെ പൂജിക്കൂ. ഞങ്ങളിൽ മംഗലമയമായ ധനത്തെ പ്രതിഷ്ഠിക്കൂ. ഈ യജ്ഞത്തിൽ അഗ്നി മുതലായ ദേവതകളെ കൊണ്ടുവരൂ. ഘൃതത്തിൻെറ മധുരധാരകൾ ആ ദേവതകളെ പ്രാപിക്കണേ.

2. ***മയ്യഗ്രേ അഗ്നിം ഗൃഹ്ണാമി സഹ ക്ഷത്രണ വർചസാ ബലേന, മയി പ്രജാം മയ്യായുർദധാമി സ്വാഹാ മയ്യഗ്നിം.***

ആഹുതികളുടെ ആധാരമായ അഗ്നിയെ ഞാൻ അണിയുന്നു ശാരീരികബലം പ്രാപിക്കുന്നതിനുവേണ്ടി അതിനെ എൻെറ അധീനത്തിലാക്കുന്നു. അനന്തരം ഞാൻ പ്രജ മുതലായവയെ വഹിക്കുന്നു, ആരോഗ്യത്തിനുവേണ്ടി വൈശ്വാനരാഗ്നിയെ ധാരണം ചെയ്യുന്നു. അഗ്നിയിൽ ഈ സമിധ ശരിയായ രീതിയിൽ ആഹുതമാകണേ.

3. ***ഇഹൈവാഗ്നേ അധി ധാരയാ രയിം മാ ത്വാ നി കൻ പൂർവ്വചിത്താ നികാരിണഃ, ക്ഷത്രേണാഗ്നേ സുയമമസ്തു തുഭ്യമുപസത്താ വർധതാം തേ അനിഷ്ടതാ.***

ഹേ അഗ്നീ! ഞങ്ങൾ നിൻെറ സേവനം അനുഷ്ഠിക്കുന്നവരാകുന്നു ഞങ്ങളിൽ ഐശ്വര്യത്തെ പ്രതിഷ്ഠിപ്പിക്കൂ. ഞങ്ങളെ ദ്വേഷിക്കുന്നവർക്ക് നിന്നെ അധീനമാക്കുവാൻ കഴിയാതെവരട്ടെ. നീ സ്വന്തം രൂപത്തിൽ തൻെറ ശക്തി സഹിതം വളരട്ടെ. നിൻെറ സേവനങ്ങൾ മറ്റൊരാളെക്കാളും കുറവുണ്ടാകാതെ വൃദ്ധിയെ പ്രാപിക്കണേ.

4. ***അന്വഗ്നിരുഷസാമഗ്രമഖ്യദന്വഹാനി പ്രഥമോ ജാതവേദാഃ അനു സര്യ ഉഷസോ അനു രശ്മീനനു ദ്യാവാപൃഥിവീ ആ വിവേശ.***

ഉഷസ്സിനോടുകൂടി അഗ്നി പ്രദീപ്തമാകുന്നു. പകലുകളോടുകൂടി അഗ്നി പ്രോജ്വലിതമാകുന്നു. സൂര്യരൂപത്തോടുകൂടിയ ഈ അഗ്നിദേവൻ ആകാശത്തിലും ഭൂമിയിലും സർവ്വത്ര പ്രകാശവാനായിരിക്കുന്നു.

5. ***പ്രത്യഗ്നിരുഷസാമഗ്രമരുത് പ്രത്യഹാനി പ്രഥമോ ജാതവേദാഃ, പ്രതി സൂര്യസ്യ പുരുധാ ച രശ്മീൻ പ്രതി ദ്യവാപൃഥിവീ ആ തതാന.***

ഈ അഗ്നി ഓരോ പ്രഭാതകാലത്തിലും പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ഓരോദി വസവും പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ഇത് സൂര്യരൂപത്തിൽ രശ്മികളോടുകൂടി സ്വയം വ്യാപിച്ചുകൊണ്ടിരിക്കുന്നു. അത് ആകാശത്തിലും ഭൂമിയിലും തൻെറ പ്രകാശത്തെ പരത്തുന്നു.

6. ***ഘൃതം ത അഗ്നേ ദിവ്യേ സധസ്ഥേ ഘൃതേന ത്വാം മനുസ്ദ്യാം സമിന്ധേ, ഘൃതം തേ ദേവീർനപ്ത്യ ആ വഹന്തു ഘൃതം തുഭ്യ ദൂഹതാം ഗാവോ അഗ്നേ.***

ഹേ അഗ്നീ! നിൻെറ ഘൃതം ആകാശത്തിൽ ആകുന്നു. മനു നിങ്ങളുടെ ഘൃതത്താൽ പ്രദീപ്തമാകുന്നു. നിങ്ങളുടെ പൗത്രൻ ജലഘൃതത്തെ നിങ്ങളുടെ മുമ്പിൽ കൊണ്ടുവരികയും ഗോക്കൾ നിങ്ങൾക്കുവേണ്ടി ഘൃതത്തെ ദോഹനം ചെയ്യുകയും ചെയ്യണേ.

**സൂക്തം എൺപത്തിമൂന്ന്**

(ഋഷി-ശുനശ്ശേപൻ. ദേവത-വരുണൻ. ഛന്ദസ്-അനുഷ്ടുപ്, പംക്തി, ത്രിഷ്ടുപ്.)

1. ***അപ്സു തേ രാജൻ വരുണ ഗൃഹോ ഹിരയണ്യോ മിഥഃ, തതോ ഘൃതവ്രതോ രാജാ സർവാ ധാമാനി മുഞ്ചതു.***

ഹേ വരുണാ! ജലത്തിലെ നിൻെറ ഗൃഹം അസാധാരണമായി സ്വർണ്ണമയമാകുന്നു. അത് മറ്റാർക്കും ലഭിക്കുവാൻ സാധ്യമല്ലാ ആ വരുണൻ നമ്മിൽ സ്ഥാപിതമായിരിക്കുന്ന സ്വന്തം ഭവനത്തെ ഉപേക്ഷിക്കണേ.

2. ***ധാമ്നോധാമ്നോ രാജന്നിതോ വരുണ മുഞ്ച നഃ, യദാപോ അഘ്ന്യാ ഇതി വരുണേതി യദൂചിമ തതോ വരുണ മുഞ്ച നഃ***

ഹേ വരുണാ! ഞങ്ങളുടെ ശരീരങ്ങളിൽ സ്ഥിരമായിരിക്കുന്ന എല്ലാ രോഗസ്ഥാനങ്ങളിൽനിന്നും ഞങ്ങളെ മുക്തരാക്കണേ. പാപങ്ങളിൽനിന്നും ഞങ്ങളെ മോചിപ്പിക്കണേ. ഞങ്ങൾ സ്വയമായി പറഞ്ഞിട്ടുള്ള ശാപവചനങ്ങളുടെ ദോഷത്തിൽനിന്നും ഞങ്ങളെ മുക്തരാക്കണേ.

3. ***ഉദൂത്തമം വരുണ പാശമസ്മ ദവാധമം വി മധ്യമ ശ്രഥായ, അധാവയമാദിത്യ വ്രതേ തവാനാഗസോ അദിതയേ സ്യാമ.***

ഹേ വരുണാ! ഞങ്ങളുടെ ശരീരത്തിൻെറ മുകൾഭാഗത്തും അടിഭാഗത്തുംമധ്യഭാഗത്തും സ്ഥിതമായിരിക്കുന്ന പാശത്തെ മാറ്റി നശിപ്പിക്കണേ. പിന്നെ എല്ലാ പാപങ്ങളിൽനിന്നും ഞങ്ങൾ ഒഴിഞ്ഞുമാറി അവിനാശമയമായി സ്ഥിതിചെയ്യുന്നവരായിത്തീരണേ.

4. ***പ്രാസ്മത് പാശാൻ വരുണ മുഞ്ച സർവാൻ യ ഉത്തമാ അധമാ വാരുണായേ, ദുഷ്വപ്ന്യം ദുരിത നിഃഷ്വാസ്മദഥ ഗച്ഛേമ സുകൃതസ്യ ലോകം.***

ഹേ വരുണാ! എല്ലാ പാപങ്ങളിൽനിന്നും ഞങ്ങളെ മുക്തരാക്കണേ. നിൻെറ ഉത്തമവും അധമവുമായ പാശങ്ങളിൽനിന്നും ഞങ്ങളെ മോചിപ്പിക്കണേ. ദുഃസ്വപ്നസൂചകങ്ങളായ പാപങ്ങളിൽനിന്നും ഞങ്ങളെ മോചിപ്പിക്കണേ. അനന്തരം ഞങ്ങൾ പുണ്യലോകത്തെ പ്രാപിക്കട്ടെ.

**സൂക്തം എൺപത്തിനാല്**

(ഋഷി-ഭൃഗു. ദേവത-അഗ്നി, ഇന്ദ്രൻ. ഛന്ദസ്-ജഗതി, ത്രിഷ്ടുപ്.)

1. ***അനധൃഷ്യോ ജാതവേദാ അമർത്യോ വിരാഡഗ്നേ ക്ഷത്രഭൃദ് ദീദിഹീഹ, വിശ്വാ അമീവാഃ പ്രമുഞ്ചൻ മാനുഷീഭിഃ ശിവാഭിരദ്യ പരി പാഹി നോ ഗയം.***

ഹേ അഗ്നീ! നീ ജനിച്ചിരിക്കുന്ന എല്ലാ ജീവികളേയും അറിയുന്നു. നീ വരണരഹിതസ്വഭാവത്തോടുകൂടിയവനാകുന്നു. അതുപോലെ ശക്തിയെ വഹിച്ചിരിക്കുന്നവനാകുന്നു. നീ ഈ കർമ്മത്തിൽ പ്രദീപ്തനായി തന്റെ മംഗലമയമായ രക്ഷാസാധനകൾ സഹിതം ഞങ്ങളെ സംരക്ഷിക്കണേ.

2. ***ഇന്ദ്ര ക്ഷത്രമഭി വാമമോജോ ഽജായഥാ വൃഷഭ ചർഷണീനാം,***
***അപാനുദോ ജനമമിത്രായന്തപുരും ദേവേഭ്യോ അകൃണോരു ലോകം.***
ഹേ ഇന്ദ്രാ! നീ ക്ഷയത്തിൽനിന്നും രക്ഷിക്കുന്ന ശക്തിസഹിതം പ്രകടമായിരിക്കുന്നു. ഹേ അഭീഷ്ടവർഷകനായ അഗ്നീ! നീ പ്രത്യക്ഷനായി ശത്രുക്കളെപ്പോലെ പെരുമാറുന്ന ആളുകളെ നശിപ്പിക്കുകയും ദേവതകളുടെ നിവാസസ്ഥാനമായ സ്വർഗ്ഗത്തെ പ്രാപിക്കുകയും ചെയ്യണേ.

3. ***മൃഗോ ന ഭീമഃ കുചരോ ഗിരിഷ്ഠാഃ പരാവത ആ ജഗമ്യാത് പരസ്യാഃ,***
***സൃകം സംശായ പവിമിന്ദ്ര തിഗ്മം വി ശത്രൂൻ തഢി വി***
***മൃധോ നുദസ്വ.***
സിംഹസമാനം വികരാളനായ ആ ഇന്ദ്രൻ സ്വർഗ്ഗത്തിൽനിന്നും ആഗതനാകണേ. ഹേ ഇന്ദ്രാ! നീ തീക്ഷ്ണമായ സ്വന്തം വജ്രായുധത്താൽ ഞങ്ങളുടെ ശത്രുക്കളെ നശിപ്പിക്കുകയും യുദ്ധത്തിനുവേണ്ടി തയ്യാറായിരിക്കുന്ന ശത്രുക്കളെ അമർച്ചവരുത്തുകയും ചെയ്യണേ.

### സുക്തം എൺപത്തിയഞ്ച്

(ഋഷി-അഥർവൻ. ദേവത-താർക്ഷ്യൻ. ഛന്ദസ്-ത്രിഷ്ടുപ്)

1. ***ത്യ മൂ ഷു വാജിനം ദേവജൂതം സഹോവാനം തരുതാരം രഥാനാം,***
***അരിഷ്ടനേമിം പൃതനാജിമാശു സ്വസ്തയേ താർക്ഷ്യമിഹാ ഹുവേമ.***
ഞങ്ങൾ താർക്ഷ്യപുത്രനായ സുപർണ്ണനെ സ്തുതിക്കുവേണ്ടി വിളിക്കുന്നു. ദേവതകൾ ഇതിനുവേണ്ടിത്തന്നെ സോമനെ കൊണ്ടുവന്നിരുന്നു. ഇവൻ പരാജയപ്പെടുത്തുന്ന ശക്തിയാൽ യുക്തമാക്കുന്നു. ഇവൻ ഞാനാകുന്ന അരിഷ്ടനേമിയുടെ പിതാവും ശത്രുസൈന്യങ്ങളെ വിജയിക്കുന്നവനും ദ്രുതഗാമിയുമാകുന്നു. ഇവൻ ഈ ലോകരൂപമാകുന്ന രഥത്തെ സോമപ്രാപ്തിക്കുള്ള സമയം അതിശീഘ്രം അക്കര കടന്നുപോകുന്നു.

### സൂക്തം എൺപത്തിയാറ്

(ഋഷി-അഥർവൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്)

1. ***ത്രാതാരമിന്ദ്രമവിതാരമിന്ദ്രം ഹവേഹവേ സുഹവം ശൂരമിന്ദ്രം,***
***ഹുവേ ന ശക്ര പുരുഹൂതമിന്ദ്രം സ്വസ്തി ന ഇന്ദ്രോ മഘവാൻ കൃണോതു.***
എന്നിൽ ബാധിച്ചിരിക്കുന്ന ഭയത്തിൽനിന്നും രക്ഷ നേടുന്നതിനുവേണ്ടി ഞാൻ ഇന്ദ്രനെ ആഹ്വാനം ചെയ്യുന്നു. എല്ലാ യുദ്ധങ്ങളിലും ആഹ്വാനീയമായ ഇന്ദ്രന് ആഹുതി സമർപ്പിക്കുന്നു.ശക്രപുരുഹൂതൻ ഇന്ദ്രനെ വിളിക്കുന്നു. ആ ഇന്ദ്രൻ ഞങ്ങൾക്ക് മംഗലമരുളട്ടെ.

### സൂക്തം എൺപത്തിയേഴ്

(ഋഷി-അഥർവൻ. ദേവത-രുദ്രൻ. ഛന്ദസ്-ജഗതി.)

1. ***യോ അഗ്നൗ രുദ്രോ യോ അപ്സ്വന്തർയ്യ ഔഷധീർവീരുധ***
***ആംവിവേശ,***
***യ ഇമാ വിശ്വാ ഭുവനാനി ചാക്ലുപേ തസ്മൈ രുദ്രായ നമോ***
***അസ്ത്വഗ്നയേ.***

യാതൊരു രുദ്രദേവൻ ദർശനയോഗ്യനായി അഗ്നിയിലും വരുണരൂപത്തിൽ ജലത്തിലും സോമരൂപത്തോടുകൂടി ലതകളിലും പ്രവേശിച്ചിരിക്കുന്നുവോ അദ്ദേഹം എല്ലാ ജീവികളെയും രചിച്ചിരിക്കുന്നു. ആ രുദ്രാത്മകനായ അഗ്നിയേയും അഗ്നിഗുണങ്ങത്തോടുകൂടിയ രുദ്രനേയും ഞങ്ങൾ നമസ്കരിക്കുന്നു.

**സൂക്തം എൺപത്തിയെട്ട്**

(ഋഷി-ഗരുത്മാൻ. ദേവത-സർപവിഷാപാകരണം. ഛന്ദസ്-ബൃഹതി.)

1. ***അപേ ഹ്യരിരസ്യരിർവ അസി വിഷേ വിഷമം പൃക്ഥാ വിഷമിദ് വാ അപൃക്ഥാഃ,***
***അഹിമേവാഭ്യപേഹി തം ജഹി.***

ഹേ വിഷമേ! നീ ദുഷ്ടനായ പുരുഷനിൽനിന്നും അകന്നുപോകൂ. നീ എല്ലാവരുടേയും ശത്രുവാകുന്നു. അതിനാൽ വിഷത്തോടുകൂടിയ സർപ്പത്തിൽത്തന്നെ പ്രവേശിക്കൂ. നീ ഏതൊന്നിൻെറ വിഷമാകുന്നുവോ അതേ സർപ്പത്തെത്തന്നെ പ്രാപിച്ച് അതിനെ നശിപ്പിക്കൂ.

**സൂക്തം എൺപത്തിയൊൻപത്**

(ഋഷി-സിന്ധുദ്വീപൻ. ദേവത-അഗ്നി. ഛന്ദസ്-അനുഷ്ടുപ്. ഉഷ്ണിക്.)

1. ***അപോ ദിവ്യാ അചായിഷം രസേന സമപക്ഷ്മഹി,***
***പയസ്വാനഗ്ന ആഗമ തം മാ സം സൃജ വർചസാ.***

ഞാൻ ദിവ്യജലത്തെ സംഗ്രഹിക്കുന്നു. അതിൽ ഔഷധിരസം സമ്മിളിതമാക്കുന്നു. ഈ പ്രയോഗത്താൽ ഞാൻ തേജസ്വിയായിത്തീരണേ. ഹേ അഗ്നീ! ഞാൻ ക്ഷീരത്തെ വഹിച്ചുകൊണ്ട് നിൻെറ അടുക്കൽ വന്നിരിക്കുന്നു. അതിനെ നീ സ്വന്തം തേജസ്സോടു യുക്തമാക്കണേ.

2. ***സ മാഗ്നേ വാർചസാ സൃജ സം പ്രജയാ സമായുഷാ,***
***വിദ്യുർമേ അസ്യാ ദേവാ ഇന്ദ്രോ വിദ്യാത് സഹ ഋഷിഭിഃ.***

ഹേ അഗ്നീ! എന്നെ ശക്തിമാനാക്കൂ. പുത്രപൗത്രാദികളാലും പ്രജകളാലും അതുപോലെ ആയുസ്സിനാലും യുക്തനാക്കണേ. ദേവതകളോടും ഋഷിമാരോടും കൂടി ഇന്ദ്രൻ എന്നെ പവിത്രനായിക്കരുതണേ.

3. ***ഇദമാപഃ പ്ര വഹതാവദ്യം ച മല ച യത്,***
***യച്ചാഭിദ്രുദ്രോഹാനൃതം യച്ച ശേപേ അഭിരുണം.***

ഹേ ജലമേ! എൻെറ പാപങ്ങളെ അകറ്റിക്കളയണേ. പിതാവു മുതലായവരെ ഉചിതമായി ആദരിക്കാതിരിക്കുക, കടം വീട്ടാൻ കഴിയാതെ വരിക, അല്ലെങ്കിൽ മറ്റു ദുരാചരണങ്ങളുടെ ഫലരൂപങ്ങളായ പാപങ്ങളെ എന്നിൽനിന്നും വേർപെടുത്തണേ.

4. ***ധയോƒസ്യേധിഷീയ സമിദസി സമേധിഷീയ,***
***തേജോസി തേജോ മയി ധേഹി.***

ഹേ അഗ്നീ! എപ്രകാരം നീ പ്രദീപ്തമായിരിക്കുന്നുവോ അങ്ങനെതന്നെ ഞാനും ഫലത്തിൽ തേജസ്വിയായിത്തീരണേ. നീ തേജാരൂപനാകുന്നു. എന്നിൽ തേജസ്സിനെ പ്രതിഷ്ഠിക്കണേ.

**സൂക്തം തൊണ്ണൂറ്**

(ഋഷി- അംഗിരസ്സ്. ദേവത- മന്ത്രോക്താവ്. ഛന്ദസ്-ഗായത്രി, ബൃഹതി, ജഗതി)

1. ***അപി വൃശ്ച പുരാണദ്വ വൃതതേരിവ ഗുഷ്പിതം,***

***ഓജോ ദാസസ്ത ദംഭയ.***

ഹേ അഗ്നീ! പഴക്കം ചെന്ന ശത്രുക്കൾക്കു സമാനം ഈ ഹിംസകനായ ശത്രുവിനേയും അവൻെറ ശക്തിയേയും വീര്യത്തേയും നശിപ്പിച്ചുകളയണേ.

2. ***വയംതദസ്യ സംഭൃതം വസ്വിന്ദ്രേണ വി ഭജാമഹൈ,***
***മ്ലാപയാമി ഭ്രജഃ ശിഭ്രം വരുണസ്യ വ്രതേന തേ.***

ഞങ്ങൾ അവരുടെ ധർമ്മത്തെ ഇന്ദ്രൻെറ ബലത്താൽ ഗ്രഹിക്കുന്നു. ഹേ ദുഷ്ടാ! സന്താനോൽപാദനത്തിൽ സമത്ഥമായ നിൻെറ വീര്യത്തെ ഞാൻ വരുണൻെറ ശസ്ത്രത്താൽ ക്ഷീണിപ്പിക്കുന്നു.

3. ***യഥാ ശേപൗ അപായാതം സ്ത്രീഷു ചാസദനാവയഃ,***
***അവസ്ഥസ്യ ക്നദീവതഃ ശാങ്കുരസ്യ നിതോദിനഃ***
***യദാതതമവ തത്തനു യദുത്തതം നി തത്തനു.***

അസഭ്യങ്ങൾ പറയുകയും അതിനു തുല്യം പ്രവർത്തിക്കുകയും ചെയ്യുന്ന വരും കഷ്ടപ്പെടുത്തുന്നവരുമായ മനുഷ്യരുടെ ദുഷ്കൃത്യങ്ങൾ നശിച്ചുപോകണേ. അവൻെറ ഔദ്ധത്യം ഹീനമയിത്തീരട്ടെ. അവൻ ദുഷ്ടസ്ത്രീകൾക്കുവേണ്ടി ഏതെങ്കിലും ദുഷ്കർമ്മങ്ങൾ പ്രവർത്തിക്കുന്നതിൽ കഴിവില്ലാത്തവനായിത്തീരട്ടെ.

## അനുവാകം ഒൻപത്

### സൂക്തം തൊണ്ണൂറ്റിയൊന്ന്

(ഋഷി-അഥർവൻ. ദേവത-ചന്ദ്രൻ, ഇന്ദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***ഇന്ദ്രഃ സുത്രാമാ സ്വവാം അവോഭിഃ സുമൃഡീകോ ഭവതു വിശ്വവേദാഃ, ബാധതാം ദ്വേഷോ അഭയം നഃ കൃണോതു സുവീര്യസ്യ പതയഃ സ്യാമ.***

രക്ഷകനായ ഇന്ദ്രൻ നമുക്ക് സുഖത്തെ പ്രദാനം ചെയ്യണേ. ഞങ്ങളുടെ രക്ഷകനായിരിക്കണേ. ഞങ്ങളുടെ ശത്രുക്കളെ നശിപ്പിക്കണേ. ഇന്ദ്രൻ ഞങ്ങളുടെ ഭയത്തെ അകറ്റിക്കളയണേ. ഞങ്ങൾ സുന്ദരമായ വീര്യത്തോടുകൂടി ധനത്തിൻെറ ഉടമസ്ഥരാകണേ.

### സൂക്തം തൊണ്ണൂറ്റിരണ്ട്

(ഋഷി-അഥർവൻ. ദേവത-ചന്ദ്രൻ, ഇന്ദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***സ സുത്രാമാ സ്വവാം ഇന്ദ്രോ അസ്മദാരാച്ചിദ് ദ്വേഷഃ സനുതര്യയോതു, തസ്യ വയം സുമതൗ യജ്ഞിയസ്യാപി ഭദ്രേ സൗമനസേ സ്യാമ***

രക്ഷകനായ ഇന്ദ്രൻ നമ്മുടെ ശത്രുക്കളെ ദൂരെനിന്നുതന്നെ പലായനം ചെയ്യിക്കണേ. ഞങ്ങൾ ആ ഇന്ദ്രൻെറ കൂപാരൂപമായ ആഗ്രഹത്തിൽ വസിച്ചുകൊണ്ട് അദ്ദേഹത്തിൽനിന്നും നന്മയെ പ്രാപിച്ചു വസിക്കും .

### സൂക്തം തൊണ്ണൂറ്റിമൂന്ന്

(ഋഷി-ഭൃഗ്വംഗിരസ്. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി.)

1. ***ഇന്ദ്രേണ മന്യുനാ വയമഭി സ്യാമ പൃഥന്യതഃ ഘ്നന്തോ വൃത്രാണ്യപ്രതി.***

യുദ്ധകുതുകികളായ ശത്രുക്കളെ നമുക്ക് ഇന്ദ്രൻെറ സഹായത്താൽ അധീന

രാക്കാം. ഇന്ദ്രൻ അവരിൽ ആരെയും വിടാതെ സംഹരിക്കണേ.

**സൂക്തം തൊണ്ണൂറ്റിനാല്**

(ഋഷി-അഥർവൻ. ദേവത-സോമം. ഛന്ദസ്-അനുഷ്ടുപ്.)

1. ***ധ്രുവം ധ്രുവേണ ഹവിഷാവ സോമം നയാമസി യഥാ ന***
***ഇന്ദ്രഃ കേവലീർവിശഃ സംമനസസ്കരത്.***

ഞങ്ങൾ സോമരാജനെ രഥാസനസ്ഥനാക്കിക്കൊണ്ടു വരുന്നു. ഇന്ദ്രൻ നമ്മുടെ സന്താനങ്ങളെ സമാനമനസ്സോടുകൂടിയവരാക്കിത്തീർക്കണേ.

**സൂക്തം തൊണ്ണൂറ്റിയഞ്ച്**

(ഋഷി-കപിഞ്ജലൻ. ദേവത-കഴുകന്മാർ. ഛന്ദസ്-അനുഷ്ടുപ്.)

1. ***ഉദസ്യ ശ്യാവൗ വിഥുരൗ ഗൃധ്രൗ ദ്യാമിവ പേതതുഃ,***
***ഉച്ഛോചനാവസ്യോച്ഛോചനൗ ഹൃദഃ.***

ശത്രുക്കളുടെ ഓഷ്ഠങ്ങൾ വിദീർണ്ണമാകണേ. അല്ലെങ്കിൽ അവരുടെ പ്രാണാപാനന്മാർ ആകാശത്തിൽ കഴുകൻ പറക്കുന്നതുപോലെ പറന്നുപോകണേ. യമദൂതൻ ഈ ശത്രുവിൻെറ ഹൃദയത്തെ ശോകത്തിൽ സന്തപ്തമാക്കണേ.

2. ***അഹമേനാവുദതിഷ്ഠിപം ഗാവൗ ശ്രാന്തസദാവിവ,***
***കുർകുരാവിവ കൂജന്താവുദവന്തൗ വൃദാവിവ.***

എപ്രകാരം ക്ഷീണിച്ചുകിടക്കുന്ന കാളകളെ എഴുന്നേൽപ്പിക്കുന്നുവോ കുരച്ചുകൊണ്ടിരിക്കുന്ന പട്ടിയെ ഓടിച്ചു കളയുന്നുവോ ഗോപാലകന്മാർ ചെന്നായ്ക്കളെ പായിച്ചുകളയുന്നുവോ അതുപോലെതന്നെ ഞാൻ ശത്രുക്കളുടെ പ്രാണനെ അവരിൽനിന്നും വേർപെടുത്തുന്നു.

3. ***ആതോദിനൗ നിതോദിനാവഥോ സംതോദിനാവുത,***
***അപി നഹ്യാമ്യസ്യ മേഢ്റം യ ഇതഃ സ്ത്രീ പുമാഞ്ജഭാര.***

ഏതൊരു സ്ത്രീയോ പുരുഷനോ ഞങ്ങളുടെ ധനത്തെ അപഹരിച്ചുവോ ഞാൻ അവൻെറ മർമ്മസ്ഥാനങ്ങളെ ബന്ധിക്കുന്നു. ഞാൻ ശത്രുവിൻെറ പ്രാണനെ വേർപെടുത്തുന്നു.

**സൂക്തം തൊണ്ണൂറ്റിയാറ്**

(ഋഷി-കപിഞ്ജലൻ. ദേവത-വയസ്സ്. ഛന്ദസ്-അനുഷ്ടുപ്.)

1. ***അസദൻ ഗാവഃ സദനേ്പപ്തദ് വസതിം വയഃ,***
***ആസ്ഥാനേ പർവതാ അസ്ഥുഃ സ്ഥാമ്നി വൃക്കാവതിഷ്ഠിപം.***

എപ്രകാരം പക്ഷികൾ പൊത്തുകളിലേയ്ക്കു പോകുന്നുവോ ഗോക്കൾ തൊഴുത്തിനെ ലക്ഷ്യമാക്കി പ്രയാണം ചെയ്യുന്നുവോ പർവ്വതം അതിൻെറ സ്ഥാനത്ത് സ്ഥിരമായി നില്ക്കുന്നുവോ അങ്ങനെ ഞാൻ ശത്രുവിൻെറ സ്ഥാനത്തിൽ ചെന്നായ്ക്കളെ സ്ഥാപിക്കുവാനാഗ്രഹിക്കുന്നു.

**സൂക്തം തൊണ്ണൂറ്റിയേഴ്**

(ഋഷി-അഥർവൻ. ദേവത-ഇന്ദ്രൻ, അഗ്നി. ഛന്ദസ്-ത്രിഷ്ടുപ്, ഗായത്രി.)

1. ***യദദ്യ ത്വാ പ്രയതി യജ്ഞേ അസ്മിൻ ഹോതശ്ചികിത്വന്ന വൃണീ-മഹീഹ,***
***ധ്രുവമയോ ധ്രുവമുതാ ശവിഷ്ഠ പ്രവിദ്വാൻ യജ്ഞമുപ യാഹി സോമം.***

ഹേ അഗ്നീ! ഞങ്ങൾ നിന്നെ ഹോതൃരൂപത്തിൽ വരിക്കുന്നു. നിന്നെ

ഹോതൃരൂപത്തോടുകൂടി ഞങ്ങൾ വരിച്ചുകഴിഞ്ഞിരിക്കുന്നു. അതിനാൽ നീ ദേവതകളെ പൂജിക്കൂ. ഞങ്ങളുടെ ഇച്ഛരിതഫലങ്ങളുടെ ഉപായങ്ങളെ അറിഞ്ഞു കൊണ്ട് ഞങ്ങളുടെ ഹവിസ്സിൻെറ സമീപം വരണേ.

2. ***സമിന്ദ്ര നോ മനസാ നേഷ ഗോഭിഃ സം സുരിഭിർഹരിവൻത്സം സ്വസ്ത്യാ, സം ബ്രഹ്മണാ ദേവഹിതം യദസ്തി സം ദേവാനാം സുമതൗ യജ്ഞിയാനാം.***

ഹേ ഇന്ദ്രാ! ഞങ്ങളെ സ്തുതിയുടെ വചനങ്ങളാൽ യുക്തനാക്കണേ. ഞങ്ങളെ മൃഗങ്ങളാൽ സമ്പന്നരാക്കണേ. ഹേ ഐശ്വര്യവാനായ ഇന്ദ്രാ! നീ ഞങ്ങളെ വേദജ്ഞാനത്താലും അനുഷ്ഠാനത്താലും യുക്തരാക്കണേ. ദേവതകളുടെ ഹിതത്തെ പൂർത്തീകരിക്കുന്ന അഗ്നിഹോത്രത്താലും ദേവതകളുടെ കൃപാപൂർണ്ണമായ ബുദ്ധിയാലും ഞങ്ങളെ സമ്പന്നരാക്കണേ.

3. ***യാനാവഹ ഉശതോ ദേവ ദേവാംസ്താൻ പ്രേരയ സ്വേ അഗ്നേ സധസ്ഥേ, ജക്ഷിവാംസഃ പപിവാംസോ മധൂന്യസ്മൈ ധത്ത വസവോ വസൂനി.***

ഹേ അഗ്നീ! നിങ്ങൾ യാതൊരു ഹവിസ്സിനെ അഭിലഷിക്കുന്ന ദേവതകളെ ആഹ്വാനം ചെയ്തിരിക്കുന്നുവോ ആ ദേവതകളെ വേദിയിലേക്കു പ്രേരിപ്പിക്കൂ. ഹേ വസുക്കളേ! നിങ്ങൾ ഈ യജമാനന് ധനത്തെ പ്രദാനം ചെയ്യണേ.

4. ***സുഗാ വോ ദേവാഃ സദനാ അകർമ്മ യ ആജഗ്മ സവനേ മാ ജുഷാണാ, ബഹമാനാ ഭരമാണാഃ സ്വാ വസൂനി വസും ധർമ്മം ദിവസാ രോഹതാനു.***

ഹേ ദേവതകളേ! ഞങ്ങൾ നിങ്ങളുടെ മാർഗ്ഗങ്ങളെ സരളമാക്കിയിരിക്കുന്നു. എന്തുകൊണ്ടെന്നാൽ നിങ്ങൾക്കായി ഭവനത്തെ നിർമ്മിച്ചിരിക്കുന്നു. നിങ്ങൾ ഞങ്ങൾക്കായി ധനം കാണിച്ചുകൊണ്ട് ആദിത്യനിലും പിന്നീട് സ്വർഗ്ഗത്തിലും കയറിപ്പോകണേ.

5. ***യജ്ഞ യജ്ഞം ഗച്ഛ യജ്ഞപതിം ഗച്ഛ, സ്വാം യോനിം ഗച്ഛ സ്വാഹാ.***

ഹേ യജ്ഞമേ! നീ ഏതൊരു വിഷ്ണുവിൽനിന്നും പ്രതിഷഠയെ പ്രാപിച്ചുവോ ആ പൂജനീയൻെറ അടുക്കൽത്തന്നെ ചെന്നുചേരണേ. അനന്തരം യജ്ഞപാലക നായ യജമാനൻെറ അടുക്കൽ ഫലങ്ങളാൽ യുക്തരായി തിരിച്ചുവരണേ. പിന്നീട് പ്രപഞ്ചത്തിൻെറ കാരണഭൂതമായ ശക്തിരൂപയോനിയെ പ്രപിക്കൂ. ഈ ഘതാഹുതി നിങ്ങൾക്കുവേണ്ടി ആയിരിക്കട്ടെ.

6. ***ഏഷ തേ യജ്ഞോ യജ്ഞപതേ സഹസൂക്തവാകഃ സുവീര്യഃ സ്വാഹാ.***

ഹേ യജ്ഞപതീ! ഈ സുന്ദരമായ കർമ്മങ്ങളോടുകൂടിയ യജ്ഞം നിനക്ക് നന്മകൾ വരുത്തുന്നതിൽ സമർത്ഥമാകട്ടെ. ഈ ഘൃതാഹുതി അഗ്നിക്കായിരിക്കട്ടെ.

7. ***വഷഡ്ഢുതേഭ്യോ വഷഡ്ഹുതേഭ്യഃ, ദേവാ ഗാതുവിദോ ഗാതും വിത്ത്വാ ഗാതുമിത.***

യാതൊരു ദേവതകൾക്ക് ആദ്യമായി പൂജകൾ നടത്താതിരുന്നുവോ ഈ ഘൃതാഹുതി അവർക്കുവേണ്ടിയായിരിക്കട്ടെ. യാതൊരുത്തരുടെ പൂജ ചെയ്തു കഴിഞ്ഞിരിക്കുന്നുവോ അവർക്കും ഈ ഘൃതാഹുതി പ്രാപ്തമാകണേ. ഹേ ദേവഗണങ്ങളേ! നിങ്ങൾ ഏതൊരു മാർഗ്ഗത്തിൽക്കൂടി ഈ യജ്ഞത്തിൽ സന്നിഹിതരായിരിക്കുന്നുവോ കർമ്മങ്ങളുടെ സമ്പന്നതയാൽ അതേ മാർഗ്ഗത്തിൽക്കൂടിത്തന്നെ സ്വന്തം സ്ഥാനങ്ങളിലേക്കു മടങ്ങിക്കൊള്ളുവിൻ.

8. ***മനസസ്പത ഇമം നോ ദിവി ദേവേഷു യജ്ഞം, സ്വാഹാ ദിവി സ്വാഹാ പൃഥിവ്യാം സ്വാഹാന്തരീക്ഷേ സ്വാഹാ വാതേ ധാം സ്വാഹാ.***

ഹേ മനസ്സിൻെറ സ്വാമി! ഞങ്ങളുടെ ഈ യജ്ഞത്തെ സ്വർഗ്ഗസ്ഥിതരായ ദേവതകളിൽ സ്ഥാപിക്കൂ. പിന്നീട് അന്തരീക്ഷത്തിലും ഭൂമിയിലും ആകാശ ത്തിലും സ്ഥാപിക്കൂ. ഇത് വാഗീശ്വരിയായ സരസ്വതീദേവിയുടെ മൊഴികളാ

കുന്നു.

**സൂക്തം തൊണ്ണൂറ്റിയെട്ട്**

(ഋഷി-അഥർവൻ. ദേവത-മന്ത്രോക്താവ്. ഛന്ദസ്-വിരാട്.)

1. ***സ ബർഹിരക്തം ഹവിഷാ ഘൃതേന സമിന്ദ്രേണ വസുനാ സം മരുദ്ഭിഃ, സം ദേവൈർവിശ്വദേവേഭിരക്തമിന്ദ്രം ഗച്ഛതു ഹവിഃ സ്വാഹാ.***

ഈ യജ്ഞപാത്രങ്ങൾ വയ്ക്കുന്നതുനുള്ളസ്ഥാനം ഹോമദ്രവ്യങ്ങൾ, ഘൃതം മുതലായവയാലും തഥാ വസുദേവതകളാലും ഇന്ദ്രനാലും വിശ്വദേവന്മാരാലും സംയുക്തമായിക്കഴിഞ്ഞിരിക്കുന്നു. ഇങ്ങനെയുള്ള ഹവിസ്സാധനങ്ങൾ എല്ലാ ദേവതകളിലും മുഖ്യനായ ഇന്ദ്രന് പ്രാപ്തമാകട്ടെ.

**സൂക്തം തൊണ്ണൂറ്റിയൊൻപത്**

(ഋഷി-അഥർവൻ. ദേവത-വേദി. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***പരി സ്തൃണീഹി പരി ധേഹി വേദിം മാ ജാമിം മോഷീരമുയാ ശയാനാം, ഹോതൃഷദനം ഹരിതം ഹിരണ്യയം നിഷ്കാ ഏതേ യജമാനസ്യ ലോകേ.***

ഹേ ദർഭസ്തംഭമേ! വേദിയിൽ വ്യാപിക്കൂ. അതിനെ എല്ലാ വശത്തുനിന്നും ആവരണം ചെയ്യൂ. ഈ വേദിയുടെ പുത്രരൂപമായ യജമാനനെ നശിപ്പിക്കാതിരിക്കണേ. ഈ ദർഭ ഹരിതവർണ്ണത്തോടുകൂടിയതും സുന്ദരവും ഹോതാവിൻെറ ആസന്നരൂപവുമാകുന്നു. ഇത് യജമാനൻെറ പുണ്യഭോഗത്തിൻെറ സ്ഥാനത്തിൽ സുവർണ്ണയുക്തമായിരിക്കണേ. ഹേ ദർഭേ! നീ വേദിയിൽ വ്യാപിക്കൂ.

**സൂക്തം നൂറ്**

(ഋഷി-യമൻ. ദേവത-ദു:സ്വപ്നനാശനം. ഛന്ദസ്-അനുഷ്ടുപ്.)

1. ***പര്യാവർതേ ദുഃഷ്വപ്ന്യാത് പാപാത് സ്വപ്ന്യാദഭൂത്യാഃ, ബ്രഹ്മാഹമന്തര കൃണ്വേ പരാ സ്വപ്നമുഖാഃശുചഃ.***

ഞാൻ ദു:സ്വപ്നജനിതമായ പാപത്തിൽനിന്നും നിവൃത്തനാകുന്നു. സാമ്പത്തികഹീനതയിൽനിന്നും അകന്നുപോകുന്നു. ദുഃസ്വപ്നനിവാരണത്തിനുള്ള മന്ത്രത്തെ ഞാൻ ശക്തിപ്പെടുത്തിക്കഴിഞ്ഞിരിക്കുന്നു. അതിനാൽ എൻെറ ശോകാദികളെല്ലാം ഇല്ലാതാകണേ.

**സൂക്തം നൂറ്റൊന്ന്**

(ഋഷി-യമൻ. ദേവത-ദു:സ്വപ്നനാശനം. ഛന്ദസ്-അനുഷ്ടുപ്.)

1. ***യത് സ്വപ്നേ അന്നമശ്നാമി ന പ്രാതരധിഗമ്യതേ, സർവ തദസ്തു മേ ശിവം നഹി തദ് ദൃശ്യതേ ദിവാ.***

സ്വപ്നത്തിൽ യാതൊരന്നത്തെ ഭക്ഷിക്കുന്നുവോ അതു പ്രഭാതമാകുമ്പോൾ കാണപ്പെടുന്നതേയില്ല. ഈ ഭക്ഷണവും ഭോജനവും എല്ലാം എന്നെ സംബ

ന്ധിച്ചിടത്തോളം മംഗളപ്രദമായി ഭവിക്കണേ.

**സൂക്തം നൂറ്റിരണ്ട്**

(ഋഷി-പ്രജാപതി. ദേവത-ദ്യാവാപൃഥിവ്യാദി, മന്ത്രോക്താക്കൾ. ഛന്ദസ്-ബൃഹതി.)

1. ***നമസ്കൃത്യ ദ്യാവാപൃഥിവീഭ്യാമന്തരിക്ഷായ മൃത്യവേ,***
***മേക്ഷാമ്യൂർധ്വസ്തിഷ്ഠൻ മാ മാ ഹിംസിഷുരീശ്വരാഃ.***

ആകാശം, ഭൂമി, അന്തരീക്ഷം, മൃത്യു ഇവയെ നമസ്കരിച്ചുകൊണ്ട് ഞാൻ ഈ ലോകത്തിൽ ദീർഘകാലം സ്ഥിരമായി വസിക്കും. ആകാശത്തിൻേറയും ഭൂമിയുടേയും അന്തരീക്ഷത്തിൻേറയും അധിപതികളായ അഗ്നി, വായു, സൂര്യൻ ഇവർ എന്നെ ഹിംസിക്കാതിരിക്കണേ. മൃത്യുവും എന്നെ ഹതനാക്കാതിരിക്കണേ.

# അനുവാകം പത്ത്

**സൂക്തം നൂറ്റിമൂന്ന്**

(ഋഷി-ബ്രഹ്മാവ്. ദേവത-ആത്മാവ്. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***കോ അസ്യാ നോ ദ്രുഹോഽവദ്യവത്യാ ഉന്നേഷ്യതി ക്ഷത്രിയോ വസ്യ ഇച്ഛൻ,***
***കാ യജ്ഞകാമഃക ഉം പൂർതികാമ കോ ദേവേഷു മനുതേ ദീർഘമായുഃ.***

ഏതു രാജാവ് ഈ ദുർഗതിരൂപമാകുന്ന പിശാചിയിൽനിന്നും നമ്മെ രക്ഷിക്കും? നമ്മൾ അനുഷ്ഠിക്കുന്ന യജ്ഞത്തെ ആരാഗ്രഹിക്കുന്നു? ആര് നമ്മുടെ സമ്പത്തിനെ പൂർത്തിയാക്കും? ദീർഘായുസ്സിനെ നൽകുന്ന ദേവത ഏതാകുന്നു?

**സൂക്തം നൂറ്റിനാല്**

(ഋഷി-ബ്രഹ്മാവ്. ദേവത-ആത്മാവ്. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***യഃ പൃശ്നിം ധേനും വരുണേന ദത്താമഥർവണേ സുദുഘാം നിത്യവത്സാം,***
***ബൃഹസ്പതിനാ സഖ്യം ജുഷാണോ യഥാവശം തന്വഃ കല്പയാതി.***

വിവിധ വർണ്ണങ്ങളോടുകൂടിയതും വത്സയുക്തമായതും ദോഹനം ചെയ്യുന്നതും അഥർവ്വാവിനാൽ വരുണനു നൽകപ്പെട്ടതുമായ ഗോവിനെ ബൃഹസ്പതിയുടെ സഖാവായ പ്രജാപതി ശക്തിപ്പെടുത്തണേ.

**സൂക്തം നൂറ്റിയഞ്ച്**

(ഋഷി-അഥർവ്വൻ. ദേവത-മന്ത്രോക്താവ്. ഛന്ദസ്-അനുഷ്ടുപ്.)

1. ***അപക്രാമൻ പോരുഷേയാദ് വൃണാനോ ദൈവ്യം വചഃ,***
***പ്രണീതീരഭ്യാവർത സ്വ വിശ്വേഭിഃ സഖിഭിഃ സഹ.***

ഹേ മണവികാ! മനുഷ്യരുടെ ലൗകികർമ്മങ്ങളിൽനിന്നും അകന്നുമാറിക്കൊണ്ട് ദേവാത്മകവാക്യങ്ങളെ ഉരുവിട്ടുകൊണ്ട് ആവർത്തിച്ചുള്ള വേദാദ്ധ്യയനത്തിനുവേണ്ടി തൻെറ സഹപാഠികളോടുകൂടി വേദങ്ങളെ പഠിപ്പിക്കുന്ന ജീവികളെ അഭയം പ്രാപിക്കൂ.

**സൂക്തം നൂറ്റിയാറ്**

(ഋഷി-അഥർവൻ. ദേവത-ജാതവേദസ്സ്, വരുണൻ. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***യദസ്മൃതി ചകൃമ കി ചിദഗ്ന ഉപാരിമ ചരണേ ജാതവേദഃ.***
***തതഃ പാഹി ത്വം നഃ പ്രചേതഃ ശുഭേ സഖിഭ്യോ അമൃതത്വമസ്തു നഃ.***

ഹേ അഗ്നീ! ഞങ്ങൾ യാതൊന്നിനെ വിസ്മരിച്ചിരിക്കുന്നുവോ യാതൊരു കർമ്മങ്ങൾ ഞങ്ങളിൽനിന്നും ലുപ്തമായിരിക്കുന്നുവോ ആ പാപത്തിൽനിന്നും ഞങ്ങളേ രക്ഷിക്കണേ. നിൻെറ കൃപയാൽ ഞങ്ങളുടെ സാംഗകർമ്മങ്ങൾ പൂർണ്ണമായതിനുശേഷം അമരത്വത്തെ പ്രാപിക്കണേ.

**സൂക്തം നൂറ്റിയേഴ്**

(ഋഷി-ഭൃഗു. ദേവത-സൂര്യൻ അപ്പ്. ഛന്ദസ്-അനുഷ്ടുപ്.)

1. ***അവ ദിവസ്താരയന്തി സപ്ത സൂരസ്യ രശ്മയഃ,***
***ആപഃ സമുദ്രിയാ ധാരാസ്താസ്തേ ശല്യമസിസ്രസൻ.***

കശ്യപനാമധാരിയായ സൂര്യൻ സംബന്ധിക്കുന്ന ഏഴു രശ്മികൾ താഴേയ്ക്കു വിതറുമ്പോൾ ഹേ വ്യാധിഗ്രസ്തനായ പുരുഷാ! ഇറങ്ങി വരുന്ന ആ വൃഷ്ഠി ജലം പീഡാദായകങ്ങളായ നിൻെറ കാസാദിരോഗങ്ങളെ നശിപ്പിക്കട്ടെ.

**സൂക്തം നൂറ്റിയെട്ട്**

(ഋഷി-ഭൃഗു. ദേവത-അഗ്നി. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***യോ നസ്തായദ് ദിപ്സസി യോ ന ആവിഃ സ്വോ വിദ്വാനരണോ വാ നാ അഗ്നേ,***
***പ്രതീച്യേത്വരണോ ദത്വത്രീ താൻ മൈഷാമഗ്നേ വാസ്തു ഭൂന്മോ അപത്യം.***

ഹേ അഗ്നീ! യാതൊരുത്തൻ ഞങ്ങളെ കൊല്ലാനാഗ്രഹിക്കുന്നുവോ യാതൊരുത്തൻ ഞങ്ങളിൽ അന്തർഹിതമായി ഞങ്ങളുടെ പ്രകാശത്തെ നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ അഥവാ ഞങ്ങളുടെ ബന്ധുക്കൾ ഞങ്ങളെ നശിപ്പിക്കാനാഗ്രഹിക്കുന്നുവോ അവരുടെ മുന്നിൽ പീഡിപ്പിക്കുന്ന രാക്ഷസി ഉണ്ടായിരിക്കട്ടെ. ആ ശത്രു ഗൃഹപുത്രാദികളാൽ വിഹീനനായിത്തീരണേ.

2. ***യോ ന സുപ്താഞ്ജാഗ്രതോ വാഭിദാസാത് തിഷ്ടതോ വാ ചരതോ ജാതവേദഃ,***
***വൈശ്വാനരേണ സയുജാ സജോഷാസ്താൻ പ്രതീചോ നിദേഹ ജാത വേദഃ.***

ഞങ്ങളെ ഉറക്കത്തിലും ഉണർവിലും ഇരുപ്പിലും യാതൊരുത്തർ കൊല്ലുവാനിച്ചരിക്കുന്നുവോ ആ ശത്രുക്കളെ വൈശ്വാനരാഗ്നിയുടെ സഹയോഗത്താൽ കൊന്നുകളയൂ.

**സൂക്തം നൂറ്റിയൊൻപത്**

(ഋഷി-ബാദരായണി. ദേവത-അഗ്ന്യാദികൾ. ഛന്ദസ്-ത്രിഷ്ടുപ്, അനുഷ്ടുപ്)

1. ***ഇദമുഗ്രായ ബഭ്രവേ നമോ യോ അക്ഷഷു തനൂവശീ,***
***ഘൃതേന കലിം ശിക്ഷാമി സ നോ മൃഡാതീദൃശേ.***

വിജയത്തെ പ്രാപിപ്പിക്കുന്ന ദേവകൾക്കു നമസ്ക്കാരം ഇവർ അഗ്നിപാശ

ത്താൽ വിജയത്തെ പ്രാപിക്കുന്നു. ഞാൻ മന്ത്രത്താൽ അഭിമന്ത്രിതമായ ഘൃത ത്തോടുകൂടി പാശത്തെ വ്യാപ്തമാക്കുന്നു. ആ അഗ്നി അദ്ഭുതകരമായ ഈ ജയവിജയാത്മകകർമ്മത്തിൽ നമ്മെ സൗഖ്യമുള്ളവരാക്കണേ.

2. ***ഘൃതമപ്സരാഭ്യോ വഹ ത്വമഗ്നേ പാംസൂനശേഭ്യഃ സികതാ അപശ്ച, യഥാഭാഗം ഹവ്യദാതിം ജുഷാണാ മദന്തി ദേവാ ഉപയാനി ഹവ്യാ.***
ഹേ അഗ്നീ! അന്തരീക്ഷത്തിൽ സ്ഥിതിചെയ്യുന്ന അപ്സരസ്സുകൾക്ക് ഘൃത ത്തെ എത്തിച്ചുകൊടുക്കണേ. ഞങ്ങളുടെ പ്രതിധ്വനികൾക്ക് ജലവും ധൂളിയും നൽകണേ. ഇന്ദ്രാദികളായ ദേവതകൾ ഹവിസ്സിനെ ഭക്ഷിച്ച് തൃപ്തരാകണേ.

3. ***അപ്സരസഃ സധമാദം മദന്തി ഹവിർധാനമന്തരാ സൂര്യം ച, താ മേ ഹസ്തൗ സം സൃജന്തു ഘൃതേന സപ്ലം മേ കിതവം രന്ധയന്തു.***
അപ്സരസ്സുകൾ എന്റെ കളിക്കുന്ന കരങ്ങളെ ഘൃതസമാനമായ വിജയ രൂപഫലത്തെ പ്രാപ്തമാക്കി എന്റെ പ്രതിദ്വന്ദ്വികളെ അധീനരാക്കണേ.

4. ***ആദിനവം പ്രതിദീഘ്നേ ഘൃതേനാസ്മാം അഭി ക്ഷര, വൃക്ഷാമിവാശന്യാ ജഹി യോ അസ്മാൻ പ്രതിദീവ്യതി.***
ഹേ ദേവാ! ഞാൻ എന്റെ പ്രതിദ്വന്ദ്വിയെ പരാജയപ്പെടുത്തുന്നതിനുവേണ്ടി കളിക്കുന്നു. എന്നെ വിജയരൂപഫലങ്ങളാൽ സമ്പന്നമാക്കണേ. യാതൊരുത്തൻ ഞങ്ങളോട് പ്രതിദ്വന്ദ്വിത്വം പുലർത്തുന്നുവോ അവരെ ഇടിമിന്നലിനാൽ ഭസ്മ മായ വൃക്ഷത്തിനു സമാനം നശിപ്പിച്ചുകളയണേ.

5. ***യോ നോ ദ്യുവേ ധനമിതം ചകാര യോ അക്ഷാണാം ഗ്ലഹനം ശേഷണം ച, സ നേ ദേവോ ഹവിരിദം ജുഷാണോ ഗന്ധർവേഭി സധമാദം മദേമ.***
യാതൊരു ദേവൻ പ്രതിദ്വന്ദ്വിയുടെ ധനത്തെ വിജയിച്ചിരിക്കുന്നുവോ യാതൊ രുത്തൻ ശത്രുക്കളുടെ അക്ഷങ്ങളുടെ മേൽ വിജയം പ്രാപിച്ചിരിക്കുന്നുവോ ആ ദേവതകൾ ഞങ്ങളുടെ ഹവിസ്സിനെ ഭക്ഷിക്കുകയും ഗന്ധർവ്വന്മാരോടു കൂടി പ്രസന്നരാകുകയും ചെയ്യണേ.

6. ***സംവസവ ഇതി വോ നാമധേയമുഗ്രംപശ്യാ രാഷ്ട്രഭൃതോ ഹ്യക്ഷാഃ, തേഭ്യോ ബ ഇന്ദവോ ഹവിഷാ വിധേമ വയം സ്യാമ പതയോ രയീണാം.***
ഹേ ഗന്ധർവ്വന്മാരേ! നിങ്ങൾ ധനത്തെ പ്രാപിക്കുന്നവരാകുന്നു. ഇതിനാൽ നിങ്ങളുടെ നാമം സംവസവന്മാർ എന്നായിത്തീർന്നിരിക്കുന്നു. ഈ ഗന്ധർവ്വ ന്മാർ രാഷ്ട്രഭൃത്നാമത്തോടുകൂടിയ അപ്സരസ്സുകളുടെ സംബന്ധികളാകുന്നു. ഞങ്ങൾ ആ ഗന്ധർവ്വന്മാരെ സോമയുക്തമായ ഹവിസ്സിനാൽ പൂജിക്കുന്നു. പിന്നെ നാം ധനത്തിന്റെ അധിപതികളാകണേ.

7. ***ദവാൻ യന്നാഥിതാ ഹുവേ ബ്രഹ്മചര്യ യദൂഷിമ, അക്ഷാൻ യദ് ബഭ്രൂ നാലഭേ തേ നോ മൃഡന്ത്വീദൃശേ.***
ധനപ്രാപ്തിക്കുവേണ്ടി അഗ്നി മുതലായ ദേവതകൾക്ക് ആഹുതി ചെയ്യുന്നു. ഞങ്ങൾ അഗ്നിദ്വാരാ ആധിപത്യപാശത്തെ ഗ്രഹണം ചെയ്യുന്നു. അതിനാൽ ആ ദേവതകൾ വിജയരൂപസുഖത്തെ പ്രദാനം ചെയ്യണേ.

### സൂക്തം നൂറ്റിപ്പത്ത്

(ഋഷി-ഭൃഗു. ദേവത- ഇന്ദ്രൻ, അഗ്നി. ഛന്ദസ്-ഗായത്രി, ത്രിഷ്ടുപ്, അനുഷ്ടുപ്.)

1. ***അഗ്ന ഇന്ദ്രശ്ച ദാശുഷേ ഹതോ വൃതാണ്യപ്രതി, ഉഭാഗി വൃതഹന്തമാ, യാമ്യാമജയൻത്സ്വരഗ്ര ഏവ യാവാതസ്ഥതുർഭുവനാ ന വിശ്വാ.***
ഹേ അഗ്നീ! ഇന്ദ്രാ! നിങ്ങൾ വൃത്രനെ ഹനനം ചെയ്തവരാകുന്നു. നിങ്ങൾ ഹവിർദാതാവായ യജമാനന്റെ എല്ലാ പാപങ്ങളേയും നശിപ്പിക്കണേ.

2. ***പ്രചർഷണീ വൃഷണാ വജ്രബാഹു അഗ്നിമിന്ദ്ര വൃത്രഹണാ ഹുവേ് ഹം,***
യാതൊരഗ്നിയുടേയും ഇന്ദ്രന്റെയം സഹായത്താൽ ദേവതകൾ സ്വർഗ്ഗത്തെ

പ്രാപിച്ചുവോ യാതൊരിന്ദ്രാഗ്നികൾ അതിൻെറ മഹിമയാൽ എല്ലാ ഭൂതങ്ങളിലും വ്യാപ്തമായിരിക്കുന്നുവോ യാതൊന്ന് കർമ്മങ്ങളുടെ ദ്രഷ്ടാവായിരിക്കുന്നുവോ അങ്ങനെ ഇച്ഛരിതഫലങ്ങളെ വർഷിക്കുന്ന വജ്രധാരിയായ അഗ്നിയെ ഞാൻ വിജയത്തിൻെറ അഭിലാഷത്തോടുകൂടി ആഹുതി ചെയ്യുന്നു.

3. ***ഉപ ത്വാ ദേവോ അഗൃഭോച്ചമസേന ബൃഹസ്പതിഃ.***
***ഇന്ദ്ര ഗീർഭിർന ആ ബീശ യജമാനായ സുന്വതേ.***

ഹേ ഇന്ദ്രാ! നിങ്ങളെ ബൃഹസ്പതി സോമപാത്രം വഴിയായി തൻെറ അധീനവലയത്തിലാക്കിയിരിക്കുന്നു. ഇതുപോലെ തന്നെ സോമരസത്തെ തയ്യാറാക്കുന്ന യജമാനൻെറ ധനാദികളെ പാലനം ചെയ്യുന്നതിനുവേണ്ടി സ്തുതികളനുസരിച്ചുവരണേ.

**സൂക്തം നൂറ്റിപ്പതിനൊന്ന്**

(ഋഷി–ബ്രഹ്മാവ്. ദേവത–വൃഷഭം. ഛന്ദസ്–ത്രിഷ്ടുപ്.)

1. ***ഇന്ദ്രസ്യ കുശിരസി സോമധാന ആത്മാ ദേവാനാമുത മാനുഷാണാം,***
***ഇഹ പ്രജാ ജനയ യാസ്ത ആസു യാ അന്യത്രേഹ താസ്തേ രമന്താം.***

ഹേ വൃഷഭാ! നീ സോമധാരകനാകുന്നു. മനുഷ്യരുടെ ദേവാതാരൂപമാകുന്നു. നീ ഈ ലോകത്തിൽ പ്രജകളെ ഉൽപാദിപ്പിക്കണേ. ഈ ഗോക്കളിലും യജമാനാദികളിലും യാതൊരു പ്രജകൾ സ്ഥിതമായിരിക്കുന്നുവോ അവ സുഖപൂർവ്വം വിഹരിക്കട്ടെ.

**സൂക്തം നൂറ്റിപ്പന്ത്രണ്ട്**

(ഋഷി–ബ്രഹ്മാവ്. ദേവത–അപ്പ്. ഛന്ദസ്– അനുഷ്ടുപ്.)

1. ***ശുംഭനീ ദ്യാവാപൃഥിവി അന്തിസുമ്നേ മഹിവ്രതേ,***
***ആപഃ സമ സുസ്രുബുർദേവീസ്ത നോ മുഞ്ചന്ത്വംഹസഃ.***

ഈ ആകാശവും ഭൂമിയും അത്യന്തം ശോഭയോടുകൂടിയതാകുന്നു. ഇവയിൽ ചൈതന്യത്തോടുകൂടിയതും അല്ലാത്തതുമായ ജീവികൾ വസിക്കുന്നു. ഇവയിൽ ജലം പ്രവഹിക്കുന്നു. ഈ വിശാലകർമ്മങ്ങളോടുകൂടിയ ദ്യോവും പൃഥ്വിയും ജലവും നമ്മെ പാപത്തിൽനിന്നു മോചിപ്പിക്കണേ.

2. ***മുഞ്ചന്തു മാ ശപഥ്യാദഥോ വരുണ്യാ ദുത,***
***അധോ യമസ്യ ഷഡ്വോശാദ് വിശ്വസ്മാദ് ദേവകിൽബിഷാത്.***

ബ്രാഹ്മണൻെറ ശാപത്തിൽനിന്നും ഈ ജലം എന്നെ ദൂരേയ്ക്കു മാറ്റണേ. മിഥ്യാഭാഷണരൂപമായ പാപത്തിൽനിന്നും അകറ്റണേ. യമാധികാരത്തോടുകൂടിയ പാദധന്യൻ ദേവസംബന്ധിയായ എല്ലാ പാപങ്ങളിൽനിന്നും എന്നെ രക്ഷിക്കണേ.

**സൂക്തം നൂറ്റിപ്പതിമൂന്ന്**

(ഋഷി– ഭാർഗവൻ. ദേവത–തൃഷ്ടികാ. ഛന്ദസ്– അനുഷ്ടുപ്, ഉഷ്ണിക്)

1. ***തൃഷ്ടികേ തൃഷ്ടവന്ദന ഉദമൂം ഛിന്ധി തൃഷ്ടികേ,***
***യഥാ കൃയദ്വിഷ്ടാസോƒമുഷ്മൈ ശേഷ്യാവതേ.***

ഹേ കാമതൃഷ്ണേ! ഹേ ധനതൃഷ്ണേ! നിങ്ങൾ സ്ത്രീപുരുഷന്മാരിൽ കലഹത്തെ സൃഷ്ടിക്കുന്നു. അതിൻെറ പ്രഭാവത്താൽ സ്ത്രീ തൻെറ വീര്യവാനായ പുരുഷനോടും വിദ്വേഷം പുലർത്തുന്നു.

2. ***തൃഷ്ടാസി തൃഷ്ടികാ വിഷാ വിഷാതക്യസി,***

***പരിവൃക്താ യഥാസസ്യഷഭസ്യ വശേബ.***

ഹേ തൃഷ്ണേ! നീ ദാഹകവും വിഷസ്വരൂപവുമാകുന്നു. എപ്രകാരം വന്ധ്യയായ ഗോവ് വൃഷഭത്തെ പരിത്യജിക്കുന്നുവോ അതുപോലെ തന്നെ നീയും പരിത്യക്തയാകുന്നു.

**സൂക്തം നൂറ്റിപ്പതിനാല്**

(ഋഷി-ഭാർഗവൻ. ദേവത- അഗ്നി, സോമൻ,. ഛന്ദസ്-അനുഷ്ടുപ്.)

1. ***ആ തേ ദദേ വക്ഷണാഭ്യ ആ തേƒഹം ഹൃദയാദ് ദദേ,***
***ആ തേ മുഖസ്യ സംകാശാത് സയം തേ വർച ആ ദദേ.***

ഹേ ദ്വേഷകാരിണിയായ അധമസ്ത്രീ! നിൻെറ എല്ലാ അവയവങ്ങളിൽ നിന്നും ഞാൻ സൗഭാഗ്യരൂപമാകുന്ന തേജസ്സിനെ സ്വീകരിക്കുന്നു. എല്ലാവരേയും സന്തുഷ്ടരാക്കുന്ന നിൻെറ മുഖസൗന്ദര്യത്തെ തട്ടിയെടുത്ത് എല്ലാ അംഗങ്ങളിൽനിന്നും നിലവിലുള്ള ആഭയെ അകറ്റിക്കളയുന്നു.

2. ***പ്രേതോ യന്തു ധ്യാധ്യഃ പ്രാനുധ്യാഃ പ്രോ അശയസ്തയഃ,***
***അഗ്നീ രക്ഷസ്വിനീ ഹന്തു സോമോ ഹന്തു ദുരസ്യതീഃ***

നിൻെറ വിഭിന്നങ്ങളായ പീഡകൾ അകന്നുപോകണേ. രാക്ഷസാദികളെക്കുറിച്ചുള്ള സ്മരണകൾ വിസ്മൃതമാകണേ. പരകൃതനിന്ദകൾ നശിക്കണേ. അഗ്നിദേവൻ രാക്ഷസികളേയും പിശാചികളേയും സംഹരിക്കണേ. സോമദേവത മറ്റുള്ളവർക്ക് അനിഷ്ടകരമായി ചിന്തിക്കുന്ന പിശാചികളെ നശിപ്പിക്കണേ.

**സൂക്തം നൂറ്റിപ്പതിനഞ്ച്**

(ഋഷി-അർഥവാംഗിരസ്സ്. ദേവത-സവിതാവ്, ജാതവേദസ്സ്. ഛന്ദസ്-അനുഷ്ടുപ്, ത്രിഷ്ടുപ്.)

1. ***പ്ര പതേതഃ പാപി ലക്ഷ്മി നശ്യേതഃ പ്രാംമുതഃ പത,***
***അയസ്മയേകാങ്കേന ദ്വിഷിതേ ത്വാ സജാമസി.***

ഹേ പാപദേവീ! ഈ പ്രദേശത്തുനിന്നും മറഞ്ഞുപോ, വളരെ അകലെയുള്ള ദേശങ്ങളിൽ പോകൂ. ഞങ്ങൾ ദൂരദേശങ്ങളിലേയ്ക്കു പോകുന്ന നിന്നെ ആയുധങ്ങളുള്ള ശത്രുക്കളുമായി കളിപ്പിക്കുന്നു.

2. ***യാ മാ ലക്ഷ്മീഃ പതയാലൂരജുഷ്ടാംഭിസ്കന്ദ വന്ദനേവ വൃക്ഷം,***
***അന്യത്രാസ്മദ് സവിതസ്താമിതോ ധാ ഹിരണ്യഹസ്തോ വസു നോ രരാണ.***

യാതൊവരു പാപദേവി എന്നെ ശുഷ്കമാക്കിക്കൊണ്ടിരിക്കുന്നവോ ആ അലക്ഷ്മിയെ ഇവിടെനിന്നും ആട്ടിയോടിച്ചുകൊണ്ട് ഹേ സൂര്യാ! സ്വന്തം കരങ്ങളിൽ സ്വർണ്ണത്തെ എടുത്ത് ഞങ്ങൾക്കു പ്രദാനം ചെയ്യണേ.

3. ***ഏകശത ലക്ഷ്മ്യാ മർതസ്യ സാകം തന്വാ ജനുഷോƒധിജാതാഃ താസാം പാപിഷ്ഠാ നിരിതഃ പ്ര ഹിണ്മഃ ശിവാ അസ്മഭ്യ ജാതവേദോ നി യച്ഛ.***

മനുഷ്യൻെറ ജന്മത്തോടുകൂടി ഒരുനൂറ്റിഒന്ന് ലക്ഷ്മിയും ജന്മമെടുക്കുന്നു. അവയിൽ പാപങ്ങളാൽ നിറഞ്ഞിട്ടുള്ളവരെ ഞങ്ങൾ അകറ്റിക്കളയുന്നു. ഹേ അഗ്നീ! മംഗലമയികളായ ലക്ഷ്മിമാരെ ഞങ്ങളിൽ സ്ഥാപിക്കണേ.

4. ***ഏതാ ഏനാ വ്യാകരം ഖിലേ ഗാ വിഷ്ടിതാ ഇവ,***
***രമന്താം പുണ്യാ ലക്ഷ്മീർയാഃ പാപോസ്താ അനീനശം.***

ഗോപാലകന്മാർ തൊഴുത്തിൽനിന്നും ഗോക്കളെ വിഭജിക്കുന്നതുപോലെ ഞാൻ ഒരുനൂറ്റിഒന്ന് ലക്ഷ്മികളേയും രണ്ടുഭാഗമയി വിഭജിക്കുന്നു. ഇവരിൽ കല്യാണകാരിണികളായ ലക്ഷ്മികൾ എൻെറ അടുക്കൽ വസിക്കുകയും പാപയുക്തരായവർ നശിക്കുകയും ചെയ്യണേ.

### സൂക്തം നൂറ്റിപ്പതിനാറ്

(ഋഷി-അഥർവാംഗിരസ്സ്. ദേവത-ചന്ദ്രൻ, ജ്വരം. ഛന്ദസ്-ഉഷ്ണിക് അനുഷ്ടുപ്.)

1. ***നമോ രൂരായ ച്യവനായ ചോദനായ ധൃഷ്ണവേ,***
***നമഃ ശൗതായ പൂർവകാമകൃത്വനേ.***
ഉഷ്ണജ്വരത്തിന്റെ അധിഷ്ഠാനദേവതയ്ക്കു നമസ്കാരം. ശരീരത്തെ തകർക്കുന്ന ശീതജ്വരത്തെ നമസ്കരിക്കുന്നു.
2. ***യോ അന്യേദ്യുരുഭയദ്യുരഭ്യേതീമ മണ്ഡൂകമഭ്യേ ത്വവ്രതഃ.***
തൃതീയകവും ചതുർത്ഥകവുമായ ജ്വരങ്ങൾ മണ്ഡൂകത്തിന്റെ മേൽ ഇറങ്ങിപ്പോകട്ടെ.

### സൂക്തം നൂറ്റിപ്പതിനേഴ്

(ഋഷി-അഥർവാംഗിരസ്സ്. ദേവത-ഇന്ദ്രൻ. ഛന്ദസ്-ബൃഹതി)

1. ***ആ മന്ദ്രൈരിന്ദ്ര ഹരിഭിർയാഹി മയൂരരോമഭിഃ,***
***മാ ത്വാ കേ ചിദ് വി യമൻ വി ന പാശിനോ' തി ധന്വേവ താം ഇഹി.***
ഹേ ഇന്ദ്രാ! നീ മദയുക്തരായ ഭ്രമരങ്ങളുടെ രോമങ്ങൾക്കു സമാനം രോമയുക്തരായ അശ്വങ്ങളോടുകൂടി ഇവിടെ വരണേ. പ്രാപ്പിടിയൻ പക്ഷിയെ ബന്ധിക്കുന്നതുപോലെ നിന്നെ ആർക്കും തടയാൻ സാധിക്കാതിരിക്കട്ടെ. ദാഹിക്കുന്ന പുരുഷൻ അതിവേഗം മരുഭൂമിയെ കടന്ന് പോകുന്നതുപോലെ തന്നെ മറ്റു സ്തോത്രകന്മാരെ കടന്നുകൊണ്ട് നീ അതിവേഗം ഇവിടെ ആഗമിക്കണേ.

### സൂക്തം നൂറ്റിപ്പതിനെട്ട്

(ഋഷി-അഥർവാംഗിരസ്സ്. ദേവത-സോമൻ, വരുണൻ. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***മർമാണി തേ വർമണാ ഛാദയാമി സോമസ്ത്വാ രാജാമൃതേനാനു വസ്താം,***
***ഉരോർവരീയോ വരുണസ്തേ കൃണോതു ജയന്തം ത്വാനു ദേവാ മദന്തു.***
ഹേ രാജൻ! നീ വിജയത്തെ കാംക്ഷിക്കുന്നു. ഞാൻ നിന്റെ മർമ്മ സ്ഥാനങ്ങളിൽ കവചത്തെ ധരിപ്പിക്കുന്നു. രാജാ സോമൻ നിന്നെ അക്ഷീണ തേജസ്സാൽ ശക്തനാക്കണേ. ഇന്ദ്രൻ നിനക്ക് ശത്രുസൈന്യങ്ങളെ വിജയിക്കുന്നതിന് പ്രോൽസാഹനം ചെയ്യട്ടെ. വരുണദേവത നിനക്ക് അത്യന്തമായ സുഖത്തെ നല്കുന്നവനാകണേ.

# അഷ്ടമ കാണ്ഡം

## അനുവാകം ഒന്ന്

### സൂക്തം ഒന്ന്

(ഋഷി-ബ്രഹ്മാവ്. ദേവത-ആയുസ്സ്. ഛന്ദസ്സ്- ത്രിഷ്ടുപ്, അനുഷ്ടുപ് മുതലായവ.)

1. ***അന്തകായ മൃത്യവേ നമഃ പ്രാണാ അപാനാ ഇഹ തേ രമന്താം,***
***ഇഹായമസ്തു പുരുഷഃ സഹപുനാ സൂര്യസ്യ ഭാഗേ അമൃതസ്യ ലോകേ.***
മൃത്യുദേവതയ്ക്കു നമസ്കാരം. പ്രാണാപാനന്മാർ ഇവന്റെ കൃപയാൽ ശരീരത്തിൽ വിരഹിക്കണേ. പ്രാണത്യാഗത്തിന്റെ ശങ്കയോടുകൂടിയ ഈ പുരുഷൻ സൂര്യന്റെ അംശരൂപമായ പൃഥ്വിയിൽ പ്രാണനോടും പ്രജകളോടും യുക്തനായി

വസിക്കണേ.

2. ***ഉദേനം ഭഗോ അഗ്രഭീദുദേനം സോമോ അംശുമാൻ,***
***ഉദേനം മരുതോ ദേവാ ഉദിന്ദ്രാഗ്നീ സ്വസ്തയേ.***

ഭഗദേവത മൂർച്ഛയിൽ പ്രവേശിച്ചുകൊണ്ട് ഈ പുരുഷനെ ഉദ്ധരിച്ചിരിക്കുന്നു. ചന്ദ്രനും മരുത്തുക്കളും ഇവനെ രക്ഷിച്ചിരിക്കുന്നു. അതുപോലെ ഇന്ദ്രാഗ്നിയും ഇവനെ രക്ഷാർത്ഥം സ്വീകരിച്ചിരിക്കുന്നു.

3. ***ഇഹ തേfസുരിഹ പ്രാണ ഇഹായുരിഹ തേ മനഃ,***
***ഉത് ത്വാ നിരൃത്യാഃ പാശേഭ്യോ ദൈവ്യാ വാചാ ഭരാമസി.***

ഹേ ആയുഷ്മാനായ പുരുഷാ! നിൻെറ പ്രാണൻ ഈ ശരീരത്തിൽതന്നെ വസിക്കണേ. നിൻെറ ആയുസ്സും മനസ്സും ഇതിൽത്തന്നെ രമിച്ചുകൊണ്ടിരിക്കണേ. അധോഗതിയുടെ പാശത്താൽ ബന്ധിക്കപ്പെട്ടിരിക്കുന്ന നിന്നെ ഞങ്ങൾ മന്ത്രരൂപമാകുന്ന വാണിയാൽ മോചിപ്പിക്കുന്നു.

4. ***ഉത് ക്രാമാതഃ പുരുഷ മാവ പത്ഥാ മൃത്യോഃ പഡ്ബീശമവമുഞ്ചമാനഃ,***
***മാ ച്ഛരീത്യാ അസ്മാല്ലോകാദഗ്നേഃ സൂര്യസ്യ സദൃശഃ.***

ഹേ പുരുഷാ! നീ മൃത്യുവിൻെറ കുരുക്കിൽനിന്നും പുറപ്പെട്ടു. അതിൻെറ ബന്ധനങ്ങളെ മുറിച്ചുകളയൂ. അഗ്നിയുടേയും സൂര്യൻെറയും ദർശനം കൂടാതിരിക്കുകയും പൃഥ്വിയെ ത്യജിക്കാതിരിക്കുകയും ചെയ്യൂ.

5. ***തുഭ്യം വാതഃ പാവതാം മാതരിശ്വാ തുഭ്യം വർഷന്ത്വമൃതാന്യാപഃ,***
***സൂര്യസ്തേ തന്വേ ശം തപാതി ത്വാം മൃത്യുർദയതാം മാ പ്ര മേഷ്ഠാഃ.***

ഹേ പുരുഷാ! അന്തരീക്ഷത്തിൽനിന്നും ശ്വസിക്കുന്ന വായു നിനക്കു സുഖമുള്ളതാകണേ. ജലം നിനക്കു പീയൂഷവർധകമാകണേ. സൂര്യൻ നിനക്കു സുഖത്തെ നൽകുന്ന താപത്താൽ തപിക്കണേ. മൃത്യുദേവതയടെ കൃപയാൽ നീ മരണത്തിൽനിന്നും രക്ഷപ്പെടണേ.

6. ***ഉദ്യാനം തേ പുരുഷ ന വയാനം ജീവാതും ത തക്ഷതാതിം കൃണോമി,***
***ആ ഹി രോഹേമമമൃത സുഖ രഥമഥ ജിർവിർവിദഥമാ വദാസി,***

ഹേ പുരുഷാ! നീ മൃത്യുപാശത്തിനുപരിയായി ഉയരൂ. ഞാൻ നിൻെറ ജീവനുവേണ്ടി ഔഷധത്തെ പ്രയോഗിക്കുന്നു. നിനക്കു ശക്തിയെ നൽകുന്നു. നീ ഇന്ദ്രിയസുഖങ്ങളുടെ കാരണരൂപമായ ശരീരത്തിന്മേൽ കയറി പറയൂ “ഞാൻ ബോധവാൻ ആകുന്നു” എന്ന്.

7. ***മാ തേ മനസ്തത്ര ഗാന്മാ തിരോ ഭൂന്മാ ജീവേഭ്യഃ പ്ര മദോ മാനു ഗാഃ പിതൃൻ,***
***വിശ്വേ ദേവാ അഭി രക്ഷന്തു ത്വേഹ.***

നിൻെറ മനസ്സ് യമൻെറ നേരെ പോകാതിരിക്കണേ. നീ ബന്ധുരൂപരായ മനുഷ്യരിൽ വിരക്തനാവാതിരിക്കണേ. നീ പിതൃക്കളുടെ അടുത്തേക്കു പോകാതിരിക്കൂ. ഇന്ദ്രാദിദേവതകൾ എല്ലാ ഭാഗങ്ങളിൽനിന്നും നിൻെറ ശരീരത്തെ സംരക്ഷിക്കണേ.

8. ***മാ ഗതാനാമാ ദോധീഥാ യേ നയന്തി പരാവതം,***
***ആ രോഹ തമസോ ജ്യോതിരേഹ്യാ തേ ഹസ്തൗ രമാമഹേ.***

പിതൃക്കളുടെ മാർഗ്ഗത്തെപ്പറ്റി ചിന്തിക്കാതിരിക്കൂ. നീ അന്ധകാരത്തിൽനിന്നും പുറപ്പെട്ട് പ്രകാശരൂപമാകുന്ന ജ്ഞാനത്തിൽ പ്രവേശിക്കൂ. ഞങ്ങൾ നിൻെറ കരങ്ങളെ പിടിക്കുന്നു.

9. ***ശ്യാമശ്ച ത്വാ മാ ശബലശ്ച പ്രേഷിതൗ യമസ്യ യോ പഥിരക്ഷീ ശ്വാനൗ,***
***അർവാങ്ഹി മാ വി ദീധ്യോ മാത്ര തിഷ്ഠ പരാങ് മനാഃ.***

ഹേ പുരുഷാ! യമൻെറ മാർഗ്ഗരക്ഷകരായ കറുത്തതും വെളുത്തതുമായ ശ്വാനന്മാർ (രാവും പകലും) നിനക്ക് ബാധകന്മാരാകാതിരിക്കട്ടെ. നീ ആ പട്ടികളുടെ ഉരുളകളാകാതെ ഇവിടെ വരൂ. വിഷയങ്ങളിൽനിന്നു നിവൃത്തനായി

ഇവിടെ നിവസിക്കാതിരിക്കൂ.

10. ***മൈതം പന്ഥാമനു ഗാ ഭീമ ഏഷ യേന പൂർവം ദേവഥ തം ബ്രവീമി, തം ഏതത് പുരുഷ മാ പ്ര പത്ഥാ ഭയ പരസ്താദഭയ തേ അർവാക്.***
ഹേ പുരുഷാ! നീ മൃതന്മാരുടെ മാർഗ്ഗത്തെ അനുസരിക്കൂ. ഈ ഭയങ്കരമായ മാർഗ്ഗം മൃത്യുവിനു മുൻപായി പോകുവാനുള്ളതല്ല. നീ മരണാത്മകമായ നിദ്രയെ പ്രാപിക്കാതിരിക്കട്ടെ. യമൻെറ ഭവനം ഭയാവഹവും നമ്മുടെ മാർഗ്ഗം ഭയരഹിതവുമാകുന്നു.

11. ***രക്ഷന്തു ത്വാഗ്നയോ യേ അപ്സ്പന്താ രക്ഷതു ത്വാ മനുഷ്യാ യമിന്ധതേ, വൈശ്വാനരോ രക്ഷതു ജാതവേദാ ദിവ്യാസ്ത്വാ മാ പ്ര ധാഗ് വിദ്യുതാ സഹ.***
ജലത്തിൽ സ്ഥിതിചെയ്യുന്ന ബഡവാഗ്നി നിന്നെ രക്ഷിക്കണേ. ആഹ്വാനീയാഗ്നിയും വൈശ്വാനരാഗ്നിയും നിന്നെ രക്ഷിക്കണേ. രക്ഷയെ അഭിലഷിക്കുന്ന ഹേ പുരുഷാ! ഇടിമിന്നലിൻെറ അഗ്നിയും നിന്നെ ഹിംസിക്കാതിരിക്കണേ.

12. ***മാ ത്വാ ക്രവ്യാദഭി മസ്താരാത് സകസുകാച്ചര രക്ഷതു ത്വാ ദ്യൗ രക്ഷതു പൃഥിവീ സൂര്യശ്ച ത്വാ രക്ഷതാം ചന്ദ്രമാശ്ച, അന്തരിക്ഷം രക്ഷതു ദേവാഹത്യാഃ.***
ക്രവ്യാദാഗ്നി നിന്നെ അതിൻെറ ഭക്ഷണമായി കരുതാതിരിക്കണേ. നീ സംകുസുകാഗ്നിയിൽനിന്നും അകന്നുതന്നെ വസിക്കണേ. സൂര്യനും ചന്ദ്രനും ആകാശവും പൃഥ്വിയും അന്തരീക്ഷവും നിന്നെ സംരക്ഷിക്കണേ.

13. ***ബോധശ്ച ത്വാ പ്രതീബോധശ്ച രക്ഷതാമസ്വപ്നശ്ച ത്വാനവദ്രാണശ്ച രക്ഷതാം, ഗോപായംശ്ച ത്വാ ജാഗൃവിശ്ച രക്ഷതാം.***
ബോധൻ, പ്രതിബോധൻ, അസ്വപ്നൻ, അനിദ്ര, ഗോപായാൻ, ജാഗൃവി ആദിയായ മഹർഷിമാർ നിന്നെ രക്ഷിക്കണേ.

14. ***തേ ത്വാ രക്ഷന്തു തേ ത്വാ ഗാപായന്തു തേഭ്യാ നമസ്തേഭ്യഃ സ്വാഹാഃ.***
ബോധാദികളായവർ നിന്നെ പാലനം ചെയ്തുകൊണ്ട് സംരക്ഷിക്കണേ. ആ ദേവതകൾക്കെല്ലാം നമസ്ക്കാരം. ഈ ഹവിസ്സിനെ ആഹുതിചെയ്യുന്നു.

15. ***ജീവേഭ്യസ്ത്വാ സമുദേ വായുരിന്ദ്രോ ധാതാ ദധാതു സവിതാ ത്രായമാണഃ, മാ ത്വാ പ്രാണീ ബലം ഹാസാദസും തേf നു ഹ്വായമസി.***
വായു, ഇന്ദ്രൻ, ധാതാവ്, സൂര്യൻ ഇവർ നിന്നെ മൃത്യുവക്ത്രത്തിൽനിന്നും രക്ഷപെടുത്തി നിൻെറ പുത്രാദികളുടെ അടുക്കൽ എത്തിക്കണേ. പ്രാണനും ശക്തിയും നിന്നെ ത്യജിക്കാതിരിക്കണേ. നിൻെറ പ്രാണനെ നാം വിളിക്കുന്നു.

16. ***മാ ത്വാ ജംഭഃ സംഹനുർമാതമോ വിദന്മാ ജിഹ്വവർഹിഃ പ്രമയുഃ കഥാസ്യാഃ ഉത് ത്വാദിത്യാ വസവോ ഭരന്തൂർദിന്ദ്രാഗ്നി സ്വസ്തയേ.***
ജഭനാമരാക്ഷസൻ നിന്നെ ഭക്ഷണാർത്ഥം പ്രാപിക്കാതിരിക്കണേ. രാക്ഷസൻെറ ജിഹ്വയും നിൻെറ സമീപം എത്താതിരിക്കണേ. അജ്ഞാനം നിൻെറ അടുക്കൽ വസിക്കാതിരിക്കണേ.

17. ***ഉത് ത്വാ ദ്യൗരുത് പൃഥിവ്യുത പ്രജാപതിരഗ്രഭീത്, ഉദ് ത്വാ മൃത്യാരോഷധയഃ സാമരാജ്ഞാരപാവാരൻ.***
ധാതാവ്, അഷ്ടവസുക്കൾ, ഇന്ദ്രൻ, അഗ്നി, ആകാശം, പൃഥ്വി ഇവർ നിന്നെ മൃത്യുമുഖത്തുനിന്നും പിൻവലിക്കണേ. പ്രജാപതി നിന്നെ മരണത്തിൽനിന്നും രക്ഷിക്കണേ. ഔഷധികൾ നിന്നെ പരിപോഷിപ്പിക്കണേ.

18. ***അയം ഭവാ ഇഹൈവാസ്ത്വയം മാമുത്രഗാദിതഃ,***

***ഇമം സഹസ്രവീര്യേണ മൃത്യോരുത് പാരയാമസി.***

ഹേ ദേവഗണങ്ങളേ! ഈ പുരുഷൻ ഈലോകത്തിൽത്തന്നെ വസിക്കണേ. സ്വർഗ്ഗത്തിൽ പോകാതിരിക്കണേ. നാം അത്യന്തം ശക്തിയേറിയ രക്ഷാ സാധനകൾ വഴിയായി ഇവനെ മൃത്യുവിൻെറ അടുക്കൽനിന്നും വലിച്ചുമാറ്റുന്നു.

19. ***ഉത് ത്വാ മൃത്യോരപീപരം സ ധമന്തു വയോധസഃ,***
***മാ ത്വാ വ്യസ്തകേശ്യോ മാ ത്വാഘരുദ്രോ രുദൻ.***

ആയുസ്സിനെ കാംക്ഷിക്കുന്ന ഹേ പുരുഷാ! ആയുസ്സിനെ പോഷിപ്പിക്കുന്ന ദേവത നിന്നെ വഹിക്കണേ. നിൻെറ ബന്ധുക്കളുടെ സ്ത്രീകൾ തങ്ങളുടെ മുടികൾ അഴിച്ചിട്ട് അശ്രുക്കൾ വർഷിക്കാതിരിക്കട്ടെ. നിൻെറ ബന്ധുക്കളും രോദനരഹിതരായിരിക്കട്ടെ.

20. ***ആഹാർഷമാവിദം ത്വാ പുനരാഗഃ പുനർണവഃ,***
***സർവാങ്ഗ സർവ തേ ചക്ഷുഃ സർവമായുശ്ച തേഽവിദം.***

ഹേ പുരുഷാ! ഞാൻ നിന്നെ മൃത്യുമുഖത്തിൽനിന്നും വലിച്ചെടുത്തിരിക്കുന്നു, നിൻെറ പുനർജന്മം ഉണ്ടായിരിക്കുന്നു. അതിനാൽ നീ വീണ്ടും പുതിയവനായിക്കഴിഞ്ഞിരിക്കുന്നു. നിനക്കുവേണ്ടി നൂറുസംവത്സരത്തെ ആയുസ്സിനെ സമ്പാദിച്ചുകഴിഞ്ഞിരിക്കുന്നു. ഇനി നിൻെറ എല്ലാ ഇന്ദ്രിയങ്ങളും അതാതുകളുടെ കർമ്മങ്ങളിൽ സൂക്ഷ്മതയുള്ളവയായിരിക്കട്ടെ.

21. ***വ്യവാത് തേ ജ്യോതിരഭൂദപ ത്വത് തമോ അക്രമീത,***
***അപ ത്വന്മൃത്യും നിരൃതിമപ യക്ഷ്മം നി ദ്രധ്മസി.***

ചൈതന്യരഹിതനായ പുരുഷാ! നിൻെറ അജ്ഞാനം നശിച്ചുകഴിഞ്ഞു. അന്ധകാരം അകന്നുപോയിരിക്കുന്നു. ഞാൻ നിൻെറ അടുക്കൽനിന്നും പാപനിരൃതിയേയും പ്രാണനെ ഹരിക്കുന്ന മൃത്യവിനേയും ദൂരെയകറ്റിക്കഴിഞ്ഞിരിക്കുന്നു. അതിനാൽ നിൻെറ ബാഹ്യവും ആഭ്യന്തരവുമായുള്ള എല്ലാ രോഗങ്ങളും നശിച്ചുകഴിഞ്ഞിരിക്കുന്നു.

### സൂക്തം രണ്ട്

(ഋഷി–ബ്രഹ്മാവ്. ദേവത– ആയുസ്സ്. ഛന്ദസ്സ്– ഭൂരിക്, ത്രിഷ്ടുപ്, അനുഷ്ടുപ്, പംക്തി, ജഗതി, ബൃഹതി.)

1. ***ആ രഭസ്വേമാമമൃതസ്യ ശ്നുഷ്ഠിമച്ഛിദ്യമാനാ ജരദഷ്ടിരസ്തു തേ, അസും ത ആയുഃ പുനരാ ഭരാമി രജസ്തമോ മോപ ഗാ മാ പ്രമേഷ്ഠാഃ.***

ആയുസ്സിനെ അഭിലഷിക്കുന്ന ഹേ പുരുഷാ! ഞങ്ങളാൽ ചെയ്യപ്പെട്ട അമൃതത്വത്തിൻെറ അനുഭൂതിയെ ആസ്വദിക്കൂ. ഇത് അന്യരാൽ ഛിന്നഭിന്നമാക്കപ്പെടാതിരിക്കട്ടെ. വൃദ്ധാവസ്ഥ വരെ സ്ഥായീഭാവത്തിൽ നിലനിൽക്കട്ടെ. നീ രജസ്സിനേയും തമസ്സിനേയും പ്രാപിക്കാതെ അഹിംസകനായി ജീവിക്കൂ. ഞാൻ നിനക്കുവേണ്ടി മൃത്യുവിനാൽ അപഹരിക്കപ്പെട്ട പ്രാണനേയും ആയുസ്സിനേയും വീണ്ടും പ്രാപിക്കുന്നു.

2. ***ജീവതാം ജ്യോതിരഭ്യേഹ്യർവാങാ ത്വാ ഹരാമി ശതശാരദായ, അവമുഞ്ചൻ മൃത്യുപാശാനശസ്തിം ദ്രാഘീയ ആയുഃ പ്രതരം തേ ദധാമി.***

ഹേ പുരുഷാ! നീ നമ്മുടെ മുമ്പിലിരുന്നുകൊണ്ട് ജീവനുള്ള മനുഷ്യൻെറ ചൈതന്യത്തെ പ്രാപിക്കൂ. നീ നിന്ദാരഹിതനായി ജ്വരാദിരോഗങ്ങളെ ത്യജിച്ച് പ്രാപ്തിയുള്ളവനാകൂ. ഞാൻ നിന്നിൽ ദീർഘായുസ്സിനെ സ്ഥാപിക്കുന്നു.

3. ***വാതാത് തേ പ്രാണമവിദം സൂര്യാച്ചക്ഷുരഹ തവ, യൻ തേ മനസ്ത്വയി തദ് ധാരയാമി സ വിത്സ്വാങ്ഗൈർവദ ജിഹ്വയാലപൻ.***

ഹേ പുരുഷാ! സ്വയമായിത്തന്നെ ആശ്രയഭൂതമായിരിക്കുന്ന വായുവിൽ

നിന്നും ഞാൻ നിന്റെ പ്രാണനെ സമ്പാദിച്ചിരിക്കുന്നു. സൂര്യനിൽനിന്നും നിന്റെ നേത്രങ്ങളെ സമ്പാദിച്ചിരിക്കുന്നു. മൃത്യുസമയത്തു പുറപ്പെട്ടുപോയ നിന്റെ മനസ്സിനെ നിന്റെ ശരീരത്തിൽ വീണ്ടും ഞാൻ പ്രതിഷ്ഠിക്കുന്നു. നീ സർവ്വാംഗസമ്പന്നനായി സ്പഷ്ടമായ വാണിയിൽ സംസാരിക്കൂ.

4. ***പ്രാണേന ത്വാ ദ്വിപദാം ചതുഷ്പദാമഗ്നിമിവ ജാതമഭി സ ധമാമി. നമസ്തേ മൃത്യോ ചക്ഷുഷേ നമഃ പ്രാണായ തേf കരം.***

ഹേ പുരുഷാ! മുഖത്തുനിന്നുള്ള വായുവിനാൽ എപ്രകാരം അഗ്നി ആളിക്കത്തുന്നുവോ അതുപോലെതന്നെ നിന്നെ എല്ലാ ജീവികളുടേയും പ്രാണനോടുകൂടി അധീശപ്രാണവാൻ എന്നു പറയുന്നു ഹേ മൃത്യു! നിന്റെ പ്രാണൻ, ബലം, ക്രൂരദർശനശക്തി ഇവയെ നമസ്കരിക്കുന്നു.

5. ***അയം ജീവതു മാ മൃതേമം സമീരയാമസി,***
***കൃണോമ്യസ്മൈ ഭേഷജ മൃത്യോ മാ പുരുഷം വധീഃ***

ഈ പുരുഷൻ മൃത്യുവിനെ പ്രാപിക്കാതിരിക്കട്ടെ. ഞങ്ങൾ ഇവനെ ജീവനുള്ളവനെന്നു പറയുന്നു. ഹേ മൃത്യു! നീ ഇവനെ കൊല്ലരുതേ.

6. ***ജാവലാം നഘാരിഷാം ജീവന്തീമൗഷധീമിഹം,***
***ത്രായമാണാം സഹമാനാം സഹസ്വതീമിഹ ഹുവേf സ്മാ***
***അരിഷ്ടതാതയേ.***

പാഠാ (പാടവള്ളി) നാമത്തോടുകൂടിയ ഔഷധിയെ ശാന്തികർമ്മങ്ങൾക്കായി ഞാൻ ആഹുതി ചെയ്യുന്നു. ഇത് ജീവദായിനിയും ഒരിക്കലും ഉണങ്ങിപ്പോകാതിരിക്കുന്നതുമാകുന്നു. ഞാൻ ഇതിനെ പുരുഷന്റെ അമരത്വത്തിനുവേണ്ടി സ്വീകരിക്കുന്നു.

7. ***അധി ബ്രൂഹി മാ രഭഥാഃ സൃജേമം തവൈവ സൻപ്സവംഹായേ ഇഹാസ്തു,***
***ഭവാശവൗ മൃഡത ശർമയശ്ചതമപസിധ്യ ദുരിതം ധത്തമയുഃ***

ഹേ മൃത്യു! ഇവനെ ഹിംസിക്കുവാൻ അനുവദിക്കരുതേ. ഇവൻ നിങ്ങളുടേതുതന്നെയാകുന്നു. അതിനാൽ ഇവന്റെ പ്രാണനെ എടുക്കരുത്. ഇവൻ ഈ ഭൂമിയിൽ എല്ലാ പ്രകാരങ്ങളിലും ചരിക്കട്ടെ. ഹേ ഭവാ! ശർവ്വാ! ഇവനു സുഖത്തെ നൽകൂ. ഇവന്റെ രോഗാദികളായ പാപങ്ങളെ അകറ്റി ആയുഷ്മാനാക്കിത്തീർക്കൂ.

8. ***അസ്മൈ മൃത്യോ അധി ബ്രുഹീമ ദയസ്വോദിതോ യമേതു, അരിഷ്ഠഃ സർവാങ്ഗഃ സുശ്രുജ്ജരസാ ശതഹായന ആത്മനാഭുജ മശ്നുതാം.***

ഹേ മൃത്യൂ! ഇവനെ തന്റെ കൃപാപാത്രം എന്നു പറയൂ. ഇവന്റെ മേൽ കൃപചെയ്യൂ. ഇവൻ മരണരഹിതനും എല്ലാ അംഗങ്ങളാലും സമ്പന്നനും ആയിത്തീരട്ടെ. ഇവൻ വൃദ്ധാവസ്ഥയെ പ്രാപിച്ചുകൊണ്ട് ഒരു നൂറുസംവത്സരത്തിന്റെ ആയുസ്സോടുകൂടിയവനാകട്ടെ.

9. ***ദേവനാം ഹേതിഃ പരി ത്വാ വ്രണവതു പാരായാമി ത്വാ രജസ ഉത ത്വാ മത്യോരപീപരം,***
***ആര ദഗ്നി ക്രവ്യാദ നിരുഹ ജീവാതവേ തേ പരിംധിദധാമി.***

ഹേ പുരുഷാ! ദേവതകളുടെ അസ്ത്രങ്ങൾ നിന്റെ മേൽ പതിക്കാതിരിക്കട്ടെ. നിന്നെ ഹിംസിക്കാതിരിക്കട്ടെ. ഞൻ നിന്നെ മൃത്യുവിൽനിന്നും രക്ഷിക്കുന്നു. നിന്റെ ജീവനുവേണ്ടി ദേവയജനാഗ്നിയെ സ്ഥാപിക്കുന്നു.

10. ***യത് തേ നിയാനം രജസ മന്യോ അനവധപ്യം,***
***പഥ ഇമം തസ്മാദ് രക്ഷന്തോ ബ്രഹ്മാസ്മൈ വർമ കൃണ്മസി.***

ഹേ മൃത്യു! നിന്റെ രജോമയമായ മാർഗ്ഗത്തെ ഘർഷണം ചെയ്യുന്നതിൽ ആരും സമർത്ഥരായിരിക്കുന്നില്ല. ഈ മൂർച്ഛിതപുരുഷനെ ഇങ്ങനെയുള്ള മാർഗ്ഗത്തിൽ രക്ഷിച്ചുകൊണ്ട് നാം ഈ മന്ത്രരൂപമാകുന്ന കവചത്തെ അണിയി

ക്കുന്നു.

11. ***കൃണോമി തേ പ്രാണാപാനൗ ജരാ മൃത്യു ദീർഘമയുഃ സ്വസ്തി, വൈവസ്വതേന പ്രഹിതാൻ യമദൂതാംശ്ചരതോƒപ സേധാമി സർവാൻ.***

ആയുസ്സിനെ കാംക്ഷിക്കുന്ന ഹേ പുരുഷാ! നിൻെറ ശരീരത്തിൽ പ്രാണാപാനന്മാരെ സ്ഥാപിക്കുന്നു. നിനക്കുവേണ്ടി ദീർഘായുസ്സിനെ നൽകികൊണ്ട് ജരാമൃത്യുക്കളാൽ അസ്പൃശ്യനാക്കുന്നു. ഞാൻ യമദൂതന്മാരെ മന്ത്രശക്തിയാൽ അകറ്റിനിർത്തിക്കൊണ്ട് നിനക്കായി സ്വസ്തി പറയുന്നു.

12. ***ആരാദരാതിം നിരൃതിം പരോ ഗ്രാഹിം ക്രവ്യാദഃ പിശാചാൻ, രക്ഷോ യത് സർവം ദുർഭൂത തത് തവഇവാപ ഹന്മസി.***

നാം പാപദേവതയായ നിരൃതിയെ ഹിംസിക്കുകയും ഭക്ഷകന്മാരായ പിശാചുക്കളെ ഹിംസിക്കുകയും ചെയ്യുന്നു. രാക്ഷസത്വത്തെ നശിപ്പിക്കുകയും അന്ധകാരാവരണത്തെ വലിച്ചുമാറ്റുകയും ചെയ്യുന്നു.

13. ***അഗ്നേഷ്ടേ പ്രാണമമൃതാദായുഷ്മതോ വന്വേ ജാതവേദസഃ, യഥാ ന രിഷ്യാ അമൃതഃ അജൂരസസ്തത് വേ കൃണോമി തദുതേ സമൃധ്യതാം.***

ഹേ പുരുഷാ! നിരൃതി മുതലായവരാൽ നിൻെറ പ്രാണൻ അപഹൃതമാക്കപ്പെട്ടിരിക്കുന്നു. ഞാൻ അമരനായ അഗ്നിയോട് നിൻെറ പ്രാണനെ യാചിക്കുന്നു. നീ എപ്രാകരം മൃത്യുവിനെ പ്രാപിക്കാതിരിക്കുന്നുവോ അതിനുവേണ്ടി ശാന്തികർമ്മങ്ങളെ അനുഷ്ഠിക്കുന്നു. ഈ കർമ്മം നിനക്കുവേണ്ടി സമൃദ്ധികാരിയായിരിക്കണേ.

14. ***ശിവേ തേ സ്താം ദ്യാവാപൃഥിവീ അസംതപേ അഭിശ്രിയൗ, ശം തേ സൂര്യ ആ തപതു ശം വാതോ വാതു തേ ഹൃദേ, ശിവാ അഭി ക്ഷരന്തു ത്വാപോ ദിവ്യാഃ പയസ്വതീഃ.***

ഹേ ബാലകാ! നിനക്കുവേണ്ടി ആകാശവും ഭൂമിയും മംഗലമായി ആയിരിക്കട്ടെ. ശ്രീ വൃദ്ധിയെ ചെയ്യുന്നവളാകണേ. സൂര്യനും നിനക്ക് സുഖപ്രദമായ താപത്തെ നൽകണേ. കാറ്റ് നിനക്കനുകൂലമായി വീശണേ. ജലം സ്വാദോടുകൂടിയതും മംഗളത്തെ അരുളുന്നതുമായി പ്രവഹിക്കണേ.

15. ***ശിവാസ്തേ സന്ത്വോഷധയ ഉത് ത്വാഹാർഷമധരസ്യാ ഉത്തരാം പൃഥിവീമമി, തത്ര ത്വാദിത്യൗ രക്ഷതാം സൂര്യാചന്ദ്രമസാവുഭാ.***

ഹേ ബാലകാ! വ്രീഹി (ധാന്യം) മുതലായ ഔഷധികൾ നിന്നെ സുഖിമാനാക്കണേ. നിന്നെ അധോഭൂമിയിൽനിന്നും ഉത്തരഭൂമിയിൽനിന്നും ഉദ്ധരിച്ചിരിക്കുന്നു. സൂര്യചന്ദ്രന്മാർ നിൻെറ രക്ഷകന്മാരായിരിക്കണേ.

16. ***യദ് തേ വാസഃ പരിധാനം യാം നീവിം കൃണുഷേ ത്വം, ശിവം തേ തന്വേ തത് കൃണ്മഃ സംസ്പർശേƒദ്രൂക്ഷ്ണമസ്തുതേ.***

ഹേ ബാലകാ! നിന്നെ ആവരണം ചെയ്യുന്ന വസ്ത്രം അതു നീ നാഭിക്കു താഴെ കുത്തി മുറുക്കുന്നു. നിൻെറ വസ്ത്രങ്ങളെ നാം സുഖദായകങ്ങളാക്കുന്നു.

17. ***യത് ക്ഷുരേണ മർചയതാ സുതേജസാ വപ്താ വപസി കേശശ്മശ്രു, ശുഭം മുഖം മാ ന ആയുഃ പ്ര മോഷീഃ***

ഹേ സംസ്കാരകാ! നീ സുന്ദരവും തീക്ഷ്ണവുമായ ക്ഷൗരക്കത്തിയാൽ ശിരസ്സിലേയും മുഖത്തേയും രോമത്തെ മുണ്ഡനം ചെയ്യുമ്പോൾ ഗോദാനം, ഉപനതനം മുതലായ സംസ്കാരങ്ങളെ പ്രാപിച്ചിരിക്കുന്ന ബാലൻെറ മുഖത്തെ തേജോമയമാക്കൂ. ഞങ്ങളുടെ പുത്രന്മാരുടെ ആയുസ്സിനെ തട്ടിയെടുക്കരുതേ.

18. ***ശിവൗ തേ സ്താം വ്രീഹിയവാവബലാസാവദോമധൗ, ഏതൗ യക്ഷ്മം വി വാധേതേ ഏതൗ മുഞ്ചതോ അംഹസാഃ.***

ഹേ ബാലകാ! നിൻെറ ഭക്ഷണയോഗ്യമായ അന്നം സുഖകാരിയായിരിക്കണേ. ഇത് നിൻെറ ശരീരശക്തിയെ ക്ഷീണിപ്പിക്കാതിരിക്കണേ. ഈ ധാന്യം ശിരസ്സിനെ ബാധിച്ചിരിക്കുന്ന രോഗത്തെ നശിപ്പിക്കുന്നതാകുന്നു. ത് ഈ ബാലകനെ പാപങ്ങളിൽനിന്നും രക്ഷിക്കണേ.

19. ***യദംശ്നാസി യത്പിബസി ധാന്യം കൃഷ്യാഃ പയഃ,***
***യദാദ്യം യദനാദ്യം സർവം തേ അന്നമവിഷം കൃണോമി.***

ഹേ ബാലകാ! ഈ ധാന്യത്തെ നീ വളരെ ബുദ്ധിമുട്ടി സേവിക്കുന്നു. പാലിനുതുല്യം ഇതിനെ നീ പാനം ചെയ്യുന്നു. ഇപ്പോൾ നീ സരളതയോടകൂടി ഭക്ഷണയോഗ്യമായ അന്നത്തെ സേവനം ചെയ്യുന്നു. ഞാൻ നിൻെറ എല്ലാ ഇനങ്ങളിലുമുള്ള ഭക്ഷ്യസാധനങ്ങളെ വിഷരഹിതമാക്കിത്തീർക്കുന്നു.

20. ***അഹേ ച ത്വാ രാത്രയേ ചോഭാഭ്യാം പരി ദദ്മസി,***
***അരയേഭ്യോ ജിഘത്സുഭ്യ ഇമ മേ പരി രക്ഷത.***

ഹേ ബാലകാ! ഞാൻ നിന്നെ രാത്രിയുടേയും പകലിൻേറയും അധിഷ്ഠാന ദേവതകളെ രക്ഷയ്ക്കുവേണ്ടി ഏല്പിച്ചുകൊടുക്കുന്നു. ഹേ എല്ലാ ദേവതകളുമായവരേ! നീ ഈ ബാലൻെറ ധനത്തെ അപഹരിക്കുന്നവരിൽനിന്നും അതുപോലെ ഭക്ഷണത്തെ അഭിലഷിക്കുന്നവരുമായുള്ളവരിൽനിന്നും ഇവനെ രക്ഷിക്കൂ.

21. ***ശതം തേƒയുതം ഹായനാൻ ദ്വേ യുഗേ ത്രീണി ചത്വാരി കൃണ്മഃ,***
***ഇന്ദ്രാഗ്നീ വിശ്വേ ദേവാസ്തേƒനു മന്യന്താമഹൃണീയമാനാഃ.***

ഹേ ബാലകാ! ഞങ്ങൾ നിനക്കുവേണ്ടി ആയുസ്സിനെ നൂറുസംവത്സരമാക്കിത്തീർക്കുന്നു. ഞങ്ങൾ നിനക്കുവേണ്ടി ദാമ്പത്യരൂപമായ ഒരു യുഗവും സന്താനരൂപമായി രണ്ടാമത്തെ യുഗവും അതിനേക്കാൾ അധികമായ യുഗങ്ങളേയും സൃഷ്ടിക്കുന്നു. ദേവഗണങ്ങൾ ഈ നിവേദനത്തിന്നനുമതി നൽകണേ.

22. ***ശരദേ ത്വാ ഹേമന്തായ വസന്തായ ഗ്രീഷ്മായ പരിദദ്മസി,***
***വർഷാണി തുഭ്യം സ്യോനാനി യേഷു വധന്ത ഓഷധീഃ,***

ഹേ ബാലകാ! രക്ഷയ്ക്കുവേണ്ടി നാം നിനക്ക് ശരത്ത്, ഹേമന്തം, വസന്തം, ഗ്രീഷ്മം മുതലായ ഋതുക്കളെ സംഭാവന ചെയ്യുന്നു. സംവത്സരത്തിൻെറ മുന്നൂറ്റിയറുപത്തഞ്ചു ദിവസങ്ങൾ നിനക്കു സുഖത്തെ പ്രദാനം ചെയ്യുന്നതും ഔഷധികളെ വളർത്തുന്നതുമാകണേ.

23. ***മൃത്യുശീശേ ദ്വിപദാം മൃത്യുരീശേ ചതുഷ്പദാം,***
***തസ്മാദ് ത്വാം മൃത്യോർഗോപതേരുദ്ഭരാമി സാ മാ ബിഭേഃ.***

മൃത്യു ഇരുകാലികളും നാൽക്കാലികളുമായ എല്ലാ ജീവികളുടേയും സ്വാമിയാകുന്നു. ഞാൻ നിന്നെ മൃത്യുരൂപനായ ആ ഈശ്വരൻെറ പാശത്തിൽനിന്നും മോചിപ്പിക്കുന്നു. അതിനാൽ മൃത്യുവിനെ ഭയപ്പെടുന്ന നീ ഭയത്തെ ഉപേക്ഷിക്കണേ.

24. ***സൗരിഷ്ഠം ന മരിഷ്യസി ന മരിഷ്യസി മാ വിഭേഃ,***
***ന വൈ തത്ര മ്രിയന്തേ നോ യന്ത്യധമ തമഃ.***

ഹേ പുരുഷാ! നീ മൃത്യുവിനെ ഭയപ്പെടാതെ. ഈ ശാന്തികർമ്മം കാരണമായി മനുഷ്യർ മൃത്യുവിൽനിന്നും രക്ഷപെടുന്നു. അവരെ മൂർച്ഛ ബാധിക്കുന്നില്ല. ശാന്തികർമ്മങ്ങളെ അനുഷ്ഠിക്കുന്നവർ അധോലോകത്തിലെ അന്ധകാരത്തെ പ്രാപിക്കുന്നില്ല.

25. ***സർവ്വോ വൈ തത്ര ജിവതി ഗൗരശ്വഃ പുരുഷഃ പശുഃ,***
***യത്രേദം ബ്രഹ്മാ ക്രിയതേ പരിധിർജീവനാമ കം.***

എവിടെ രക്ഷസപിശാചുകളെ തടയുന്നതിനുള്ള കോട്ടമതിലുകളുടെ രൂപത്തിൽ ശാന്തകർമ്മങ്ങൾ നടത്തപ്പെടുന്നുവോ അവിടെ ഗോക്കൾ മുതലായ മൃഗങ്ങളും മനുഷ്യരും എല്ലാം പ്രാണമയരായി ജീവിക്കുന്നു.

26. ***പരി ത്വാ പാതു സമാനേഭ്യോƒഭിചാരാത് സബന്ധുഭ്യഃ,***

***അമഗ്രിർഭവാമൃതോf തിജീവോ മാ തേ ഹാസിഷുരസവഃ ശരീരം.***

ശാന്തികർമ്മങ്ങളെ ഇച്ഛരിക്കുന്ന ഹേ പുരുഷാ! എന്റെ കർമ്മങ്ങൾ നിന്നെ എല്ലാ ഭാഗങ്ങളിൽനിന്നും രക്ഷിക്കണേ. തുല്യരായ പുരുഷരാലോ ബന്ധുക്കളാലോ ചെയ്യപ്പെടുന്ന ആഭിചാരാദികളിൽനിന്നും ഈ ശാന്തികർമ്മം നിന്നെ രക്ഷിക്കണേ. നിന്റെ ചക്ഷുസാദികളായ പ്രാണൻ നിന്റെ ശരീരത്തിൽ നിന്നും വേർപിരിയാതിരിക്കട്ടെ. നീ ദീർഘജീവനെ പ്രാപിക്കണേ.

27. ***യേ മൃത്യവ ഏകശത യാ നാഷ്ടാ അതിതാര്യാഃ,***
***മുഞ്ചന്തുഃ തസ്മാത് ത്വാം ദേവാ അഗ്നേർവൈശ്വാനരാദധി.***

മരണം നൂറുവിധമുണ്ട്. അതിനെ കടന്നുപോകുവാൻ സാധ്യമല്ല. ആ മൃത്യു ശക്തിയിൽനിന്നും ഇന്ദ്രാദിദേവകൾ നിന്നെ രക്ഷിക്കണേ. കൂടാതെ അവർ നിന്നെ വൈശ്വാനരാഗ്നിയിൽ രക്ഷിക്കണേ.

28. ***അഗ്നേഃ ശരീരമസി പാരയിഷ്ണു രക്ഷോഹാസി സപത്നഹാ,***
***അഥോ അമീവചാതനഃ പൂതുദ്രുർനാമ ഭേഷജം.***

ഹേ പൂതദ്രുമവൃക്ഷമേ! നീ അഗ്നിയുടെ ശരീരമാകുന്നു. നീ രക്ഷസന്മാരുടേയും ശത്രുക്കളുടേയും സംഹാരകനാകുന്നു. നീ രോഗനാശകനും ഔഷധീരൂപനുമാകുന്നു. ആ പൂതദ്രുമം നമ്മുടെ അഭിലാഷങ്ങളെ പൂർണ്ണമാക്കണേ.

## അനുവാകം രണ്ട്

### സൂക്തം മൂന്ന്

ഋഷി-ചാതകൻ. ദേവത- അഗ്നി. ഛന്ദസ്സ്- ത്രിഷ്ടുപ്, അനുഷ്ടുപ്, ജഗതി, ഗാതത്രി.)

1. ***രക്ഷോഹണം വാജിനമാ ജിഘർമി മിത്രം പ്രഥിഷ്ഠമുപയാദി ശർമ, ശിശാനോ അഗ്നിഃ ക്രതുഭിഃ സമിദ്ധഃ സ നോ ദിവാ സ രിഷഃ പാതു നക്തം.***

ഞാൻ സൂത്രങ്ങളിൽ വർണ്ണിച്ചിരിക്കുന്ന ഫലങ്ങളോടുകൂടിയ അഗ്നിയുടെ മേൽ എല്ലാ ഭാഗങ്ങളിൽനിന്നും സേചനം ചെയ്യുന്നു. അഗ്നിയെ പ്രദീപ്തമാക്കിക്കൊണ്ട് സുഖത്തിനുവേണ്ടി ഞാൻ അദ്ദേഹത്തെ ശരണം പ്രാപിക്കുന്നു. ആ അഗ്നി ഘൃതത്താൽ തന്റെ ജ്വാലയെ തീക്ഷ്ണമാക്കി പകൽസമയം ദ്രോഹിക്കുന്നവരിൽനിന്നും നമ്മെ രക്ഷിക്കണേ.

2. ***അയോദം ട്രോ അർചിഷാ യാതുധാനാനുപ സ്പൃശ ജാതവേദഃ സമിദ്ധ,***
***ആ ജിഹ്വയ മൂരദേവാൻ രഭസ്വ ക്രവ്യാദോ വൃഷ്ട വാപി ധത്സ്വാസൻ.***

ഹേ അഗ്നീ! ഞങ്ങളുടെ ഘൃദാതികളാൽ ശരിയായ രീതിയിൽ പ്രവൃദ്ധമാക്കിക്കൊണ്ട് നീ സ്വന്തം ജ്വാലകളാൽ രാക്ഷസന്മാരെ സ്പർശിക്കുകയും ആഭിചാരങ്ങൾ നടത്തുന്നവരെ ചാമ്പലാക്കിക്കളയുകയും ചെയ്യണേ. രാക്ഷസന്മാരെയും പിശാചുകളേയും ഭക്ഷണമാക്കണേ.

3. ***ഉദീഭയാവിന്നുപ ധേഹി ദം ട്രൗ ഹിംസ്രഃ ശിശാനോf വര പരം ച, ഉതാസ്തു രക്ഷ പരി യാഹ്യഗ്നേ ജംഭൈഃ സധേഹ്യഭി യാതുധാനാൻ.***

ഹേ അഗ്നീ! നീ വധാർഹരേയും രക്ഷാർഹരേയും അറിയുന്നവനും തീക്ഷ്ണമായ ജ്വാലായുക്തതയാൽ സമ്പന്നനും ആകുന്നു. ഞങ്ങളിൽ ശ്രേഷ്ഠരും നികൃഷ്ടരുമായ ശത്രുക്കളെ ഹിംസിക്കുന്നതിനുവേണ്ടി തന്റെ മുകളിലും താഴെയുമുള്ള താടിയെ ബന്ധിക്കുകയും ആകാശത്തിൽകൂടി ചരിച്ചുകൊണ്ട് രാക്ഷസന്മാരെ തന്റെ ദന്തങ്ങളാൽ ചവച്ചരയ്ക്കുകയും ചെയ്യൂ.

4. ***അ നേ ത്വചാ യാതുധാനസ്യ ഭിന്ധി ഹിംസ്രാശനിർഹരസാ ഹന്ത്വേനം, പ്ര പർവാണി ജാതവേദഃ ശ്രുണീഹി ക്രവ്യാത് ക്രിവിഷ്ണർവിചിനോത്വേനം.***

ഹേ അഗ്നീ! രാക്ഷസന്മാരുടെ ബാഹ്യമായുള്ള ത്വക്കിനെ കീറിക്കളയൂ. ഇവനെ നിങ്ങളുടെ മൂർച്ചരയേറിയ വജ്രായുധം ശക്തിഹീനനാക്കണേ. നീ രാക്ഷസന്മാരുടെ ചേർപ്പുകളെ ഛിന്നഭിന്നമാക്കണേ. മാംസഭക്ഷികളായ സൃഗാലന്മാർ ഇവനെ നാലുപാടും വലിച്ചുകൊണ്ടുനടക്കട്ടെ.

5. ***യത്രദാനീം പശ്യസി ജാതവേദസ്തിഷ്ഠന്തമഗ്ന ഉത വാ ചരന്തം, ഉതാന്തരിക്ഷ പതന്ത യാതുധാനം തമസ്താ വിധ്യ ശർവാ ശിശാനഃ.***

ഹേ അഗ്നീ! നീ എവിടെയെങ്കിലും ഉപദ്രവികളായ രാക്ഷസന്മാരെ ഇരിക്കുന്നതായോ സഞ്ചരിക്കുന്നതായോ കാണുന്നുവെങ്കിൽ അവരെ അവിടെത്തന്നെ എറിഞ്ഞു വീഴ്ത്തണേ. ശക്തിയുള്ളവനായി ഹിംസാത്മകങ്ങളായ ജ്വാലകളാൽ നശിപ്പിക്കണേ.

6. ***യജ്ഞൈരിഷൂഃ സംനമമാനോ അഗ്നേ വാചാ ശല്യാം അശനിഭിർദിഹാനഃ,***
***താഭിർവിദ്ധ്യ ഹൃദയേ യാതുധാനാൻ പ്രതീചോ ബാഹൂൻ പ്രതി ഭങ്ഗ്ധ്യേഷാം.***

ഹേ അഗ്നീ! ഞങ്ങളുടെ അനുഷ്ഠാനങ്ങളാൽ നിങ്ങളുടെ ബാണങ്ങളെ ഒഴിവാക്കിക്കൊണ്ട് അതുപോലെ മന്ത്രങ്ങളാൽ അവയെ തീക്ഷ്ണമാക്കിക്കൊണ്ട് ശത്രുക്കളുടെ ഹൃദയങ്ങളെ വിദീർണ്ണമാക്കണേ. ഞങ്ങളുടെ നേരെ നീട്ടപ്പെട്ടിരിക്കുന്ന ഈ രാക്ഷസന്മാരുടെ ഭുജങ്ങളേയും തകർത്തുകളയണേ.

7. ***ഉതാരന്ധാ ത്സ്പൃണുഹി ജാതവേദ ഉനാരേഭാണാം ഋഷ്ഠിഭിര്യാതുധാനാൻ,***
***അഗ്നേ പൂർവ്വോ നി ജഹി ശോശുചാന ആമാദഃ ക്ഷ്വിങ്കാസ്തമദന്തേനീഃ.***

ഹേ അഗ്നീ! ഞങ്ങൾ നിൻെറ സ്തോത്രകന്മാരാകുന്നു. നീ ഞങ്ങളെ പോഷിപ്പിക്കൂ. രാക്ഷസന്മാവരെ തൻെറ ആയുധങ്ങളാൽ നശിപ്പിക്കണേ. നിന്നാൽ ഹിംസിക്കപ്പെടുന്ന ആ രാക്ഷസന്മാരുടെ പച്ചമാംസത്തെ ശ്വേതവർണ്ണത്തേടുകൂടി മാംസഭുക്കുകളായ പക്ഷികൾ ഭക്ഷണമാക്കണേ.

8. ***ഇഹ പ്രബ്രൂഹി യതമഃ സോ അഗ്നേ യാതുധാനോ യ ഇദ കൃണോതി,***
***തമാ രഭസ്വ സമിധാ യവിഷ്ഠ നൃചക്ഷമശ്ചക്ഷുഷേ രന്ധയൈനം.***

ഹേ അഗ്നീ! യാതൊരു രാക്ഷസൻ ഈ ശാന്തികർമ്മങ്ങളിൽ ശരീരപീഡനാദികളെ ചെയ്യുന്നുവോ അവനെ പറഞ്ഞുതരൂ. ഭസ്മീകരിക്കുന്ന സ്വന്തം ജ്വാലകളാൽ അവനെ സ്പർശിക്കൂ. ആ പാപിയെ തൻെറ കർമ്മസാക്ഷീരൂപമായ ദൃഷ്ടിക്കുള്ളിലാക്കൂ.

9. ***തീക്ഷ്ണേനാഗ്നേ ചക്ഷുഷാ രക്ഷ യജ്ഞം പ്രാഞ്ചം വസുഭ്യഃ പ്രണയ പ്രചേതഃ,***
***ഹിംസ്രം രക്ഷാംസ്യഭി ശോശുചാനം മാ ത്വാ ദഭൻ യാതുധാനാ നൃചക്ഷഃ.***

ഹേ അഗ്നീ! അങ്ങയുടെ ഭീകരങ്ങളായ നേത്രങ്ങൾ വഴിയായി യജ്ഞത്തെ സംരക്ഷിക്കൂ. ഞങ്ങളുടെ യജ്ഞത്തെ അതിശീഘ്രം വസുദേവതകളുടെ അടുക്കൽ എത്തിക്കൂ. യജ്ഞത്തെ സംരക്ഷിച്ചുകൊണ്ട് നീ രാക്ഷസന്മാരെ സംഹരിക്കൂ. അവർക്ക് നിന്നെ അവരുടെ അധീനതയിലാക്കുവാൻ സാധിക്കാതിരിക്കട്ടെ.

10. ***നൃചക്ഷാ രക്ഷഃ പരി പശ്യ വിക്ഷു തസ്യ ത്രീണി പ്രതി ശൃണീഹ്യഗ്രാ, തസ്യാഗ്നേ പൃഷ്ഠീഹരസാ ശൃണീഹി ത്രേധാ മൂലം യാതുധാനസ്യ വൃശ്ച.***

ഹേ അഗ്നീ! നീ മനുഷ്യരുടെ ദണ്ഡനത്തിനും അനുഗ്രഹത്തിനും യോഗ്യമായ കാര്യങ്ങളുടെ ദർശകനാകുന്നു. നീ പ്രജാപീഡകന്മാരായ രാക്ഷസന്മാരുടെ മുകൾഭാഗത്തുള്ള മൂന്നവയവങ്ങളെ മുറിക്കൂ. സ്വന്തം തേജസ്സിനാൽ അവരുടെ

അസ്ഥികളേയും പാദങ്ങളിലെ മൂന്നവയവങ്ങളേയും വെട്ടിമാറ്റൂ.

11. ***ത്രിര്യാതുധാനഃ പ്രസിതിഃ ത ഏത്വൃതം യോ അഗ്നേ അനൃതേന ഹന്തി, തമർചിഷാ സ്ഫൂർജയഞ്ജാതവേദഃ സമക്ഷമേനം ഗൃണതേ നിയുങ്ഗ്ധി.***

ഹേ അഗ്നീ! നിൻെറ ജ്വാലകളെ രാക്ഷസൻ മൂന്നു പ്രാവശ്യം പ്രാപിക്കണേ. യാതൊരുത്തൻ എൻെറ സത്യയജ്ഞത്തെ വഞ്ചനയാൽ നശിപ്പിക്കുന്നുവോ അവനെ എൻെറ മുമ്പിൽത്തന്നെ പിടിച്ച് തൻെറ ജ്വാലകളാൽ നശിപ്പിക്കണേ.

12. ***യദഗ്നേ അദ്യ മിഥുനാ ശപാതോ യദ് വാചസ്തൃഷ്ടം ജനയന്ത രേഭാഃ, മന്യോമനസഃ ശരവ്യാ ജാതതേ യാ തയാ വിധ്യ ഹൃദയേ യാതുധാനാൻ.***

ഹേ അഗ്നീ! യാതൊരു രാക്ഷസൻ കാരണം സ്ത്രീപരുഷന്മാൻ ആക്രോശിതരായിരിക്കുന്നുവോ ഗായകൻ കടുത്ത ശബ്ദത്തിൽ മന്ത്രോച്ചാരണം ചെയ്തുകൊണ്ടിരിക്കുന്നുവോ ആ രാക്ഷസൻെറമേൽ തൻെറ ജ്വാലായുക്തവും ക്രുദ്ധവുമായ മനസ്സാൽ ആഘാതമേൽപ്പിക്കൂ.

13. ***പരാ ശൃണീഷി തപസാ യാതുധാനാൻ പരാഗ്നേ രക്ഷോ ഹുരസാ ശൃണീഹി,***
***പരാർചിഷാ മുരദേവാഞ്ഛരണീഹി പരാസുതൃപഃ ശോശുചതഃ ശൃണീഹി.***

ഹേ അഗ്നീ! രാക്ഷസന്മാരെ അപമാനിതരാക്കി നശിപ്പിക്കൂ. ആഭിചാരകർമ്മങ്ങൾ നടത്തുന്നവരെ തൻെറ തേജോമയമായ ജ്വലകളാൽ ഭസ്മമാക്കൂ. മറ്റുള്ളവരുടെ പ്രാണനെ എടുത്തു സന്തോഷിപ്പിക്കുന്ന രാക്ഷസന്മാരെ സംഹരിക്കൂ.

14. ***പരാദ്യ ദേവാ വൃജിനം ശൃണന്തു പ്രത്യഗേനം ശപഥാ യന്തു സഷ്ടാഃ, വാചാസ്തേന ശരവ ഋച്ഛന്തു മർമൻ വിശ്വസ്യൈതു പ്രസിതിം യാതുധാനഃ.***

അഗ്നി മുതലായ എല്ലാ ദേവതകളും രാക്ഷസന്മവാരെ ഇങ്ങിനി വരാതവണ്ണം മർദ്ദിക്കട്ടെ. ആ രാക്ഷസനാൽ പ്രേരിതനായ ശാപം അവനെത്തന്നെ പ്രാപിക്കട്ടെ. അവൻ അഗ്നിയുടെ ജ്വാലാരൂപമായ ആയുധത്തെ പ്രാപിക്കട്ടെ. ആ മിഥ്യാഭാഷിയുടെ ഹൃദയത്തെ ദേവതകളുടെ ആയുധങ്ങൾ ഛേദിക്കട്ടെ.

15. ***യഃ പൗരുഷയേണ ക്രവിഷാ സമങ്ക്തേ യോ അശ്വേന പശുനാ യാതുധാനാഃ,***
***യോ അഘ്ന്യായാ ഭരതി ക്ഷീരമഗ്നേ തേഷാം ശീർഷാണി ഹരസാപി വൃശ്ച.***

യാതൊരു രാക്ഷസൻ കുതിരയുടെ മാംസത്താലോ മനുഷ്യൻെറ മാംസത്താലോ തന്നെ പോഷിപ്പിക്കുന്നുവോ യാതൊരുത്തൻ ഗോവിൻെറ പാലിനെ തട്ടിയെടുക്കുന്നുവോ എല്ലാ ഇനങ്ങളിലുമുള്ള ആ രാക്ഷസന്മാരുടെ ശിരസ്സുകളെ ഹേ അഗ്നീ! തൻെറ ജ്വാലകളാൽ മുറിച്ചുകളയൂ.

16. ***വിഷം ഗവാം യാതുധാനാ ഭരന്താമാ വൃശ്ചന്താമദിതയേ ദുരേവാ, പരൈണാൻ ദേവാഃ സവിതാ ദദാതു പരാ ഭാഗമോഷധീനാം ജയന്താം.***

പശുവിൻപാലിനെ ആഗ്രഹിക്കുന്ന രാക്ഷസൻ ഗോക്കളുടെ വിഷത്തെ പ്രാപിക്കട്ടെ. ദുർഗ്ഗമനം ചെയ്യുന്ന രാക്ഷസൻ ഭൂമിയിൽനിന്നു ലഭിക്കേണ്ട പദാർത്ഥങ്ങളാൽ ഹീനനായി ഭവിക്കട്ടെ. സൂര്യൻ ഇവരെ ധാന്യാദികളുടെ ഭാഗത്തെ എടുക്കുവാനനുവദിക്കാതിരിക്കുകയും ഇവരെ ഹിംസകന്മാരെ ഏൽപ്പിക്കുകയും ചെയ്യണേ.

17. ***സവത്പരീണ പയ ഉസ്രിയായാസ്തസ്യ മാശീദ് യാതുധാനൗ നൃചക്ഷഃ,***
***പീയുഷമഗ്നേ യതമസ്തിതൃപ്സാത് ത പ്രത്യഞ്ചമർചിഷാ വിധ്യ മർമണി.***

ഹേ അഗ്നീ! ഞങ്ങൾക്ക് സംവത്സരം മുഴുവൻ ലഭ്യമായിക്കൊണ്ടിരിക്കുന്ന

പശുക്കളുടെ പാലിനെ രാക്ഷസന്മാർക്കു പാനം ചെയ്യുവാൻ കഴിയാതെവരണേ. യാതൊരു രാക്ഷസൻ ഗോഘൃതത്താൽ സ്വയം തൃപ്തനാകാനാഗ്രഹിക്കുന്നുവോ അവൻെറ മർമ്മസ്ഥാനങ്ങളെ പിളർത്തിക്കളയണേ.

18. ***സനാദഗ്നേ മൃണസി യാതുധാനാൻ ന ത്വാ രക്ഷാംസി പൃതനാസു ജിഗ്യുഃ,***
***സഹമൂരാനനു ദഹ ക്രവ്യാദോ മാ തേ ഹേത്യാ മുക്ഷത ദൈവ്യായാഃ.***

ഹേ അഗ്നീ! നീ രാക്ഷസന്മാരെ സദാ സംഹരിച്ചുകൊണ്ടിരിക്കണേ. യാതൊരു രാക്ഷസന്മാർക്കും നിന്നെ വശീകരിക്കുവാൻ സാധ്യമല്ല. അതിനാൽ മാംസ ഭക്ഷകന്മാരായ രാക്ഷസന്മാരെ സമൂലം നശിപ്പിക്കൂ. അവർക്ക് നിൻെറ ബാണ ത്തിൽനിന്നും മുക്തരാകുവാൻ കഴിയാതിരിക്കണേ.

19. ***ത്വം നോ അഗ്നേ അധരാദുദക്തസ്ത്വം പശ്ചാദുത രക്ഷാ പുരസ്യാത്, പ്രതി ത്യേ തേ അജരാസസ്തപിഷ്ഠാ അഘശം സ ശോശുചാതോ ദഹന്തു.***

ഹേ അഗ്നീ! തെക്കും പടിഞ്ഞാറും വടക്കും കിഴക്കും ദിക്കുകളിൽ കഴിഞ്ഞു കൂടുന്ന രാക്ഷസന്മാരിൽനിന്നും ഞങ്ങളെ രക്ഷിക്കൂ. നിൻെറ ജ്വാലകൾ ഹിംസ കന്മാരായ രാക്ഷസന്മാരെ ഹനിക്കുന്നതിൽ സമർത്ഥങ്ങളാകണേ.

20. ***പശ്ചാത് പുരസ്താദധരാദുതോതരാത് കവിഃ കാവ്യേന പരി പാഹ്യഗ്രേ, സഖാ സഖായമജരോ ജരിമ്ണേ അഗ്നേ മർതാം അഹത്യസ്ത്വം നഃ.***

ഹേ അഗ്നീ! നീ നാലു ദിക്കുകളിലും വ്യാപിച്ചിരിക്കുന്ന അസുരന്മാരിൽ നിന്നും തൻെറ രക്ഷകാസാധനകളാൽ നിർഭയരാക്കണേ. നീ എൻെറ സഖാ രൂപനാകുന്നു. ഞാനാകുന്ന സ്നേഹിതനെ രക്ഷിക്കണേ. നീ ജരാരഹിതനും അമർത്യനുമാകുന്നു. അതിനാൽ നീ ജീർണ്ണിക്കുന്നവനും മരണസ്വഭാവത്തോടു കൂടിയവനുമായ എന്നെ രക്ഷിക്കണേ.

21. ***തദഗ്നേ ചക്ഷുഃ പ്രതി ധേഹി രേഭേ ശഫാരുജോ യേന പശ്യസി യാതുധാനാൻ,***
***അധർവജ്ജ്യോതിഷാ ദേവ്യേന സത്യം ധൂർവന്തമചിതം ന്യോഷ.***

ഹേ അഗ്നീ! രാക്ഷസനെ ഭസ്മമാക്കണേ. മൃഗരൂപമാക്കി കഷ്ടപ്പെടുത്തുന്ന രാക്ഷസന്മാരെ തൻെറ നേത്രങ്ങളാൽ നോക്കൂ. അഥർവ്വൻ തൻെറ ഏതൊരു മന്ത്രശക്തിയാൽ രാക്ഷസന്മാരെ ചാമ്പലാക്കിക്കഴിഞ്ഞുവോ അതുപോലെതന്നെ നിൻെറ ദിവ്യതേജസ്സിനാൽ അവരെ ഭസ്മമാക്കണേ.

22. ***പരി ത്വാഗ്നേ പുര വയം വിപ്രം സഹസ്യ ധീമഹി,***
***ധൃഷദ്വർണം ദിവേദിവേ ഹന്താരം ഭങ്ഗുരാവതഃ.***

ഹേ അഗ്നീ! നീ അഭിലാഷങ്ങളെ പൂർത്തീകരിക്കുന്നവനും ധർഷകവർണ്ണരെ മഥനത്താൽ ഉത്ഭവിപ്പിക്കുന്നവനും എല്ലാ വിധത്തിലും തൃപ്തിപ്പെടുത്തുന്നവനും ആകുന്നു. നീ രാക്ഷസന്മാരെ തൻെറ ദർശനമാത്രയിൽത്തന്നെ ബലഹീന രാക്കി നശിപ്പിക്കുന്നു.

23. ***വിഷേണ ഭങ്ഗുരാവതഃ പ്രതി സ്മ രക്ഷസോ ജഹി,***
***അഗ്നേ തിഗ്മേന ശോചിശാ തപുരഗ്രാഭിരർചിഭിഃ.***

ഹേ അഗ്നീ! വിഷത്തിനുതുല്യം ഭയങ്കരമായ തേജസ്സിനാൽ ഭംഗശീലരായ രാക്ഷസന്മാരെ വധിച്ച് ജ്വാലകളുടെ തേജസ്സിനാൽ ഭസ്മമാക്കണേ.

24. ***വി ജ്യോതിഷാ ബൃഹതാ ഭാത്യഗ്നിരാവിർവിശ്വാനി കൃണു തേ മഹിത്വാ, പ്രാദേവർ മായാഃ സഹതേ ദുരേവഃ ശിഷീതേ ശൃംങ്ഗേരക്ഷോഭ്യോ വിനിക്ഷ്വ.***

ഈ അഗ്നി മഹത്തായ തേജസ്സോടുകൂടിയതാകണേ. അതുവഴിയായി എല്ലാ ഭൂതങ്ങളേയും സ്പഷ്ടമായിക്കാണുവാൻ കഴിയുന്നു. രാക്ഷസന്മാരുടെ മായയെ നശിപ്പിക്കുന്നതിൽ ഈ അഗ്നി സമർത്ഥമാകുന്നു. രാക്ഷസന്മാരെ സംഹരിക്കു

ന്നതിന് ഈ അഗ്നിജ്വാലകളെ പ്രവൃദ്ധമാക്കുന്നു.

25. ***യേ തേ ശൃംഗേ അജരേ ജാതവേദസ്തിഗ്മഹേതീ ബ്രഹ്മസംശിതേ, താഭ്യാം ദുർഹാദമഭിദാസ ത കിമീദിന പ്രത്യഞ്ചമർചിഷാ ജാത-വേദോ വിനിക്ഷ്വ.***

ഹേ അഗ്നീ! നിൻെറ പ്രസിദ്ധമായ കൊമ്പ് ആയുധരൂപവും ജരാരഹിതവുമാകുന്നു. ഞങ്ങളുടെ മന്ത്രത്താൽ തീക്ഷ്ണമാകുന്ന ആ കൊമ്പുകൾ ദുഷ്ടന്മാരെക്ഷയിപ്പിക്കുന്നവയാകണേ. നീ അവകൊണ്ട് ഛിദ്രാന്വേഷികളായ രാക്ഷസന്മാരെ സംഹരിക്കണേ.

26. ***അഗ്നീ രക്ഷാംസി സേധതി ശുക്രരോചിരമർത്യഃ ശുചിഃ പാവക ഈഡ്യഃ.***

ഈ അഗ്നി എല്ലാ വിധത്തിലും പീഡിപ്പിക്കുന്ന അസുരന്മാരെ കൊലചെയ്യുന്നു. ഇത് അമരണസ്വഭാവത്തോടുകൂടിയതാകുന്നു. ഇതിൻെറ പ്രകാശം വെട്ടിത്തിളങ്ങിക്കൊണ്ടിരിക്കുന്നു. ഇത് സ്തുത്യർഹവും സ്വയം ശുദ്ധവും അതുപോലെ അന്യരുടെ ശോധകനും ആകുന്നു.

**സൂക്തം നാല്**

(ഋഷി-ചിനൻ,. ദേവത-ഇന്ദ്രൻ, സോമൻ. ഛന്ദസ്-ജഗതി, ത്രിഷ്ടുപ്, അനുഷ്ടുപ്.)

1. ***ഇന്ദ്രാസോമാ തപതം രക്ഷ ഉബ്ജതം നീർപയത വൃഷണ തമോവൃധഃ, പരാശൃണീതമചിതോ ന്യോഷതം ഹതം നുദേഥാം നി ശിശീതമത്ത്രിണഃ.***

ഹേ ഇന്ദ്രാ! ഹേ സോമാ! രാക്ഷസന്മാരെ ദുഃഖിപ്പിക്കൂ. അവരെ നശിപ്പിക്കൂ നിങ്ങൾ അഭീഷ്ടങ്ങളെ ദാനം ചെയ്യുന്നവരാകുന്നു. മായയാൽ അഭിവൃദ്ധിയെ കാണിക്കുന്ന രാക്ഷസന്മാരെ നശിപ്പിക്കൂ. ഭക്ഷകന്മാരായ രാക്ഷസന്മാരെ മർദ്ദിച്ച് ഞങ്ങളുടെ അടുക്കലേക്കു തള്ളിവിടുകയും അവരുടെ പക്ഷങ്ങളെ അത്യന്തം ബലഹീനങ്ങളാക്കുകയും ചെയ്യണേ.

2. ***ഇന്ദ്രാസോമാ സമധശംസമഭ്യഘം തപുര്യയസ്തു ചരുരഗ്നിമാംഇവ, ബ്രഹ്മദ്വിഷേ ക്രവ്യാദേ ഘോരചക്ഷസേ ദ്വേഷോ ധത്തമനവായ കിമീദനേ.***

ഹേ ഇന്ദ്രാ! സോമാ! ദേവതകളേ! പാപികളെ പരാജയപ്പെടുത്തണേ. അഗ്നിയുടെ ചൂടിനാൽ വൃക്ഷങ്ങൾ ശുഷ്കീഭവിക്കുന്നതുപോലെ രക്ഷസന്മാരെ തപിപ്പിക്കണേ. മാംസഭക്ഷകരും ഭീകരനേത്രങ്ങളോടുകൂടിയവരുമായ രാക്ഷസന്മാരിൽ പരസ്പരമുള്ള വിദ്വേഷത്തേയും ശത്രുഭാവത്തേയും ഉൽപ്പന്നമാക്കണേ.

3. ***ഇന്ദ്രാസോമാ ദുഷ്കൃതോ വവ്രേ അന്തരനാരംഭണേ തമസി പ്ര വിധ്യതം, യതോ നൈഷാം പുനരേകശ്ചനോദയത് തദ് വാമസ്തു സഹസേ മന്യുമച്ഛവഃ.***

ഹേ ഇന്ദ്രാ! സോമാ! ദേവതകളേ! ദുഷ്കർമ്മങ്ങളെ പ്രവർത്തിക്കുന്ന രാക്ഷസന്മാരെ ആശ്രയഹീനരാക്കി താഡനം ചെയ്യൂ. ഈ രാക്ഷസന്മാരിൽ ആരും തന്നെ അന്ധകാരത്തിൽനിന്നും പുറപ്പെടാതിരിക്കണേ. ഇവരെ തിരസ്കരിക്കുന്നതിനുവേണ്ടി നിങ്ങളുടെ ശക്തി ക്രോധത്താൽ പൂർണ്ണമാക്കണേ.

4. ***ഇന്ദ്രാസോമാ വർതയത ദിവോ വധം സ പൃഥിവ്യാ അഘശംസായ തർഹണം,***
***ഉത് വക്ഷതം സ്വര്യം പർവതേഭ്യോ യേന രക്ഷോ വാവൃധാന നിജൂർവഥഃ.***

ഹേ ഇന്ദ്രാ! സോമാ! ദേവതകളേ! പാപവർദ്ധകരായ രാക്ഷസന്മാരുടെമേൽ ആക്രോശവും പൃഥ്വിയിൽനിന്നും ഹിംസാസാധനകളായ ആയുധങ്ങളേയും അയയ്ക്കണേ. പർവ്വതങ്ങളിൽനിന്നും മേഘങ്ങളിൽനിന്നും ജനിക്കുന്ന രാക്ഷ

സന്മാരെ സംഹരിക്കുന്നതിന് വജ്രായുധത്തെ തീക്ഷ്ണമാക്കൂ.

5. ***ഇന്ദ്രാസോമാം വതയതം ദിവസ്പര്യഗ്നിതപ്തേ ഭിര്യുവമശ്മഹന്മഭിഃ, തപുർവധേഭിരജരേ ഭിരാത്രണോ നി പർശാ നേ വിധ്യതു യന്തു നിസ്വരം.***

ഹേ ഇന്ദ്രാ! സോമാ! ദേവതകളേ! നിങ്ങൾ അഗ്നിയിൽ ചുട്ടുപഴുത്ത ലോഹായുധങ്ങളെ അന്തരീക്ഷത്തിൻെറ എല്ലാ ഭാഗങ്ങളിലേക്കും ചുഴറ്റി അവരുടെ അസ്ഥികളെ തകർത്തുകയണേ. അപ്പോൾ ശബ്ദരഹിതരായി അവർ നിലം പതിക്കണേ.

6. ***ഇന്ദ്രാസോമാ വർതയത് ദിവസ്പയഗ്നിതപേ ഭിർയവമശ്മഹന്മഭിഃ, യാം വാം ഹോത്രാ പരിഹിനോമി മേധയേമാ ബ്രഹ്മാണി നൃപതീഇവിജിന്വതം.***

ഹേ ഇന്ദ്രാ! സോമാ! ദേവതകളേ! ബലമേറിയ പാശങ്ങളാൽ അശ്വങ്ങൾ ബന്ധിക്കപ്പെടുന്നതുപോലെതന്നെ ഞങ്ങളുടെ സ്തുതി നിങ്ങളെ ബന്ധിക്കണേ. യാതൊരാഹ്വാനയോഗ്യമായ മനസ്സോടുകൂടി നിങ്ങളെ പ്രേരിതരാക്കിക്കൊണ്ട് മുൻപോലെതന്നെ നിങ്ങളെ ബന്ധിക്കണേ. ബന്ധിക്കപ്പെട്ട ജനങ്ങളുടെ സ്തുതിഗീതങ്ങൾ രാജാവിനെ പ്രസന്നനാക്കുന്നതുപോലെതന്നെ ഈ മന്ത്രങ്ങൾ നിങ്ങളെ ഹർഷപുളകിതരാക്കണേ.

7. ***പ്രതി സ്മേരേഥാംതു ജയദ്ഭിരേവഹതം ദ്രുഹോ രക്ഷസോ ഭംഗു-രാവതഃ,***
***ഇന്ദ്രാസോമാ ദുഷ്കൃതേ മാ സുഗ ഭദ് യോ മാ കദാചിദഭിദാസതി ദ്രുഹു.***

ഹേ ഇന്ദ്രാ! സോമാ! ദേവതകളേ! ഗമനശീലരായ അശ്വങ്ങളെ സ്മരിക്കൂ. അവർ വഴിയായി ഇവിടെ ആഗമനം ചെയ്ത് ഞങ്ങളുടെ ദ്രോഹികളെ സംഹരിക്കണേ. ദുഷ്കർമ്മങ്ങൾ ചെയ്യുന്നവരുടെ ജീവിതം ദുഃഖപൂർണ്ണമാക്കണേ. ഞങ്ങളുടെ യാതൊരു വൈരി ഞങ്ങളെ ഒരുപ്രാവശ്യമെങ്കിലും ദുഃഖിപ്പിച്ചുകഴിഞ്ഞിരിക്കുന്നുവോ അവൻെറ ജീവിതം സദാ ദുഃഖപൂരിതമായി പരിണമിക്കണേ.

8. ***യോ മാ പാകേന മനസാ ചരന്തമഭിചഷ്ടേ അനൃതേഭിർവചോഭിഃ, ആപ ഇവ കാശിനാ സംഗൃഭീതാ അസന്ന ത്വാമത ഇന്ദ്ര വക്താ.***

ഹേ ഇന്ദ്രാ! യാതൊരുത്തൻ അസത്യവചനങ്ങളാൽ എന്നെ ശപിക്കുന്നുവോ ആ ദുഷ്ടൻെറ അസത്യവചനങ്ങൾ ഉള്ളംകൈയിൽ കോരിയെടുത്ത ജലം വിരലുകളുടെ ഇടയിൽക്കൂടി ചോർന്നുപോകുന്നതുപോലെ ചോർന്നുപോകട്ടെ.

9. ***യേ പാകശസം വിഹരത ഏവൈര്യേ വാ ഭദ്രം ദൂഷയന്തി സ്വധാഭി, അഹഷേ വാ താൻ പ്രദദാതു സോമ ആ വ ദധാതു നിരൃതേരു-പസ്ഥേ.***

യാതൊരുത്തൻ സ്വന്തം അഭീഷ്ടപ്രകാരം ഞാനാകുന്ന സത്യവാദിയെ പീഡിപ്പിക്കുകയും അമംഗലകാരിയായി സ്വധകളാൽ ദൂഷിതനാക്കുകയും ചെയ്യുന്നുവോ അവനെ സോമദേവത സർപ്പത്തെ ഏൽപ്പിക്കുകയോ അല്ലെങ്കിൽ നിരൃതിയുടെ അങ്കതലത്തിലേക്കു എറിഞ്ഞുകളയുകയോ ചെയ്യണേ.

10. ***യോ നോ രസം ദിപ്സതി പിത്വോ അഗ്നേ അശ്വാനാം ഗവാം യസ്ത-നൂനാം,***
***രിപു സ്തേന സ്തേയകൃദ്ദൂ ദഭ്രമേതു നി ഷ ഹീയതാം തന്വാ തനാ ച.***

ഹേ അഗ്നീ! യാതൊരുത്തൻ ഞങ്ങളുടെയോ ഞങ്ങളുടെ പുത്രപൗത്രാദികളുടേയോ മൃഗങ്ങളുടെയോ ശരീരങ്ങളിലുള്ള രസത്തെ വലിച്ചെടുക്കുവാൻ ആഗ്രഹിക്കുന്നുവോ ആ ദുഷ്ടൻ ഹിംസിതനായി തൻെറ ശരീരത്തെ

ത്തന്നെയും പുത്രാദികളിൽനിന്നും വേർപെടട്ടെ.

11. ***പരഃ സോ അസ്തു തന്വാ തനാ ച തിസ്രഃ പൃഥിവീരധോ അസ്തു വിശ്വാഃ,***
***പ്രതി ശുഷ്യന്തു യശൗ അസ്യ ദേവായോ മാ ദിവാ ദിപ്സതി യശ്ച നക്തം.***

ഹേ ദേവഗണങ്ങളേ! യാതൊരുത്തൻ ഞങ്ങളെ രാവും പകലും കൊല്ലുവാൻ ആഗ്രഹിക്കുന്നുവോ അവൻ തൻെറ ശത്രുവിൽനിന്നും പുത്രനിൽനിന്നും അകന്നുപോകണേ. അവൻ ത്രിലോകങ്ങളുടെ അടിയിൽ സ്ഥിതിചെയ്യുന്ന തമോലോകത്തിൽ ചെന്നുചേരണേ.

12. ***സുവജ്ഞാന ചികിതുഷേ ജനായ സച്ചാസച്ച വചസീ പസ്പൃധാതേ,***
***തയോര്യത് സത്യം യംതരദൃജീയസ്തദിത് സോമോഽവതി ഹന്ത്യാസത്.***

സത്യാസത്യവചനങ്ങൾ പരസ്പരം പ്രതിദ്വന്ദികളായിരിക്കുന്നു എന്ന് വിദ്വജ്ജനങ്ങൾ അറിയുന്നു. അവയിൽ സത്യവചനങ്ങളെ സോമൻ സംരക്ഷിക്കുന്നു. അതുപോലെ അവൻ അസത്യഭാഷികളെ ഹിംസിക്കുകയും ചെയ്യുന്നു. ഇതിൽനിന്നും മിഥ്യാഭാഷികൾ ആരാകുന്നു എന്ന് ശരിക്കും മനസ്സിലാകുന്നു.

13. ***ന വാ ഉ സോമോ വൃജിന ഹിനോതി ന ക്ഷത്രിയം മിഥുയാ ധാരയന്തം,***
***ഹന്തി രക്ഷോ ഹന്ത്യാസദ് വദന്തമുഭാവിന്ദ്രസ്യ പ്രസിതൗ ശയാതേ.***

പാപിഷ്ഠന്മാരായ അസുരന്മാരേയും മിഥ്യാചരണത്തോടുകൂടിയവരേയും സോമദേവത ഉപേക്ഷിക്കുന്നില്ല. അദ്ദേഹം പാപികളായ അസുരന്മാരെ ഹിംസിക്കണേ. മുൻപറഞ്ഞിരിക്കുന്ന രണ്ടിനത്തിലുംപെട്ടവരെ ഇന്ദ്രൻ തൻെറ ബന്ധനത്തിൽ അകപ്പെടുത്തണേ.

14. ***യദി വാഹമനൃതദേവോ അസ്മി മോഘ വാ ദേവാം അപ്യൂഹേ അഗ്നേ,***
***കിമസ്മഭ്യ ജാതവേദോ ഹൃണീഷേ ദ്രോഘവാചസ്തേ നിരൃഥം സചന്താം.***

ഹേ അഗ്നീ! ഞാൻ ദേവതകളിൽനിന്നും അകന്നുപോകുന്നില്ല. അവരെ വ്യർത്ഥമായി ആഹ്വാനം ചെയ്യുന്നില്ല. മിഥ്യാചരണങ്ങളിൽ വ്യാപൃതനാകുന്നില്ല. പിന്നെ എന്തുകൊണ്ട് എൻെറ നേരേ രുഷ്ടനാകുന്നു? യാതൊരുത്തൻ ദേവതകളുടെ ദ്രോഹിയായിരിക്കുന്നുവോ ആ ദുഷ്ടന്മാർ ദുർഗ്ഗതിയെ പ്രാപിക്കണേ.

15. ***അദ്യാ മുരീയ യദി യാതുധാനോ അസ്മി യദിവാ യസ്തതപ പൂരുഷസ്യ,***
***അധാ സ വീരൈർദശഭിർവി യൂഷാ യോ മാ മോഘം യാതുധാനേ-ത്യാഹ.***

ഞാൻ ആരെയെങ്കിലും വേദനിപ്പിക്കുന്നവനായിത്തീരുന്നു എങ്കിൽ ഇന്നുതന്നെ മൃത്യുവിനെ പ്രാപിക്കണേ. ഹേ ആരോപക! നീ എന്നിൽ വ്യർത്ഥമായി ആരോപണം നടത്തുന്നു എങ്കിൽ നീ പത്തുപുത്രന്മാരുടെ വിയോഗത്തെ പ്രാപിക്കണേ.

16. ***യോ മായാതും യാതുധാനേത്യാഹ യോ വാ രക്ഷാഃ ശുചിരസ്മീ-ത്യാഹ,***
***ഇന്ദ്രസ്തം ഹന്തു മഹതാം വധേന വിശ്വസ്പ ജന്തോരധമസ്പദീഷ്ട.***

യാതൊരു ദുഷ്ടൻ സ്വയം സിദ്ധനെന്നു വിശേഷിപ്പിക്കുകയും എന്നെപ്പോലെ ശരിയായി ആചരണം നടത്തുന്നവരെ ദുഷ്ടരെന്നു വിളംബരം ചെയ്യുകയും ചെയ്യുന്നുവോ അങ്ങനെയുള്ളവരെ ഇന്ദ്രൻ തൻെറ തീക്ഷ്ണവും ഭീകരവുമായ വജ്രായുധത്താൽ സംഹരിക്കണേ. അവൻ എല്ലാ ജീവിളേക്കാളും അധഃപതിച്ചവനായിത്തീരണേ.

17. ***പ്ര യാ ജിഗാതി ഖഗലേവ നവതമപ ദുഹു തന്വം ഗൂഹമാനാ,***
***വവ്രമ നന്തമവ സ പദീഷ്ട ഗ്രാവാണോ ഘ്നന്തു രക്ഷസഃ ഉപബ്ദേഃ.***

ഉലൂകത്തേപ്പോലുള്ള രാക്ഷസി രാത്രികാലങ്ങളിൽ ഞങ്ങളെ കൊല്ലുന്ന

തിനുവേണ്ടി പാഞ്ഞുനടക്കുകയും സ്വയം അദൃശ്യയായിത്തീരുകയും ചെയ്യുന്നുവോ അവൾ അഗാധമായ ഗർത്തത്തിൽ പതിക്കണേ. സോമലത ഇടിക്കുന്ന കല്ലിൻെറ ശബ്ദത്താൽ ദുഷ്ടയായ രാക്ഷസി സ്വയം നാശത്തെ പ്രാപിക്കണേ.

18. ***വി തിഷ്ഠധ്വം മരുതോ വിക്ഷ്വിച്ഛത ഗഭായത രക്ഷസഃ സ പിനഷ്ടന, വയോ യേ ഭൂത്വാ പതയന്തി നക്തഭിര്യേ വാ രിപോ ദധിരേ ദേവേ അധ്വരേ.***

ഹേ മാരുതാ! നീ പ്രജകളിൽ അനേകരീതികളിൽ വ്യാപിച്ച് ദുഷ്ടരെ നിഹനിക്കുന്നതിനെപ്പറ്റി ചിന്തിക്കണേ. അവരെ പിടിച്ച് ധൂളിയാക്കി മാറ്റണേ. യാതൊരു രാക്ഷസൻ പക്ഷിരൂപം ധരിച്ച് രാത്രികാലങ്ങളിൽ പറന്നുസഞ്ചരിക്കുകയും യജ്ഞാദികളിൽ വിഘ്നങ്ങൾ സൃഷ്ടിക്കുകയും ചെയ്യുന്നുവോ അവരെയെല്ലാം ധൂളിയാക്കിമാറ്റണേ.

19. ***പ്ര വർത്തയ ദിവോഽശ്മാനമിന്ദ്ര സോമശിതം മഘവൻത്സം ശിശാധി, പ്രാക്തോ അപാക്തോ അധരാദുദക്തോഭി ജഹി രക്ഷസഃ പർവതേന.***

ഹേ ഇന്ദ്രാ! ആകാശത്തിൽനിന്നും വജ്രായുധത്തെ അയയ്ക്കണേ. അതിനെ സോമനാൽ തീക്ഷ്ണമാക്കണേ. ആ വജ്രായുധത്താൽ പൂർവ്വാദികളായ എല്ലാ ദിക്കുകളിലും അധിവസിക്കുന്ന രാക്ഷസന്മാരെ നശിപ്പിക്കണേ.

20. ***ഉത ഉ ത്യേ പതയന്തി ശ്വയാതവ ഇന്ദ്ര ദിപ്സന്തി ദിപ്സവോഽദാഭ്യം, ശിശീതേ ശക്രഃ പിശുനേഭ്യോ വധ നൂന സൃജദശനി യാതുമദ്ഭ്യഃ.***

ശ്വാനതുല്യം ഭക്ഷണം കഴിക്കുന്ന രാക്ഷസൻ അഹിംസകനായ ഇന്ദ്രനെ വധിക്കുവാൻ ഇച്ഛയുള്ളവനായിരിക്കുന്നു എങ്കിൽ അവനെ നശിപ്പിക്കുന്നതിനുവേണ്ടി ഇന്ദ്രൻ തൻെറ വജ്രായുധത്തെ തീക്ഷ്ണമാക്കിക്കൊണ്ട് അവരെ സംഹരിക്കണേ.

21. ***ഇന്ദ്രോ യാതൂനാമഭവത് പരാശരോ ഹവിർമഥീനാമഭ്യ വിവാസതാം, അഭീദു ശക്ര പരശുർയഥാ വനം പാത്രേവ ഭിന്ദൻത്സത ഏതു രക്ഷസഃ.***

ഹവിസ്സിനെ മഥനം ചെയ്യുന്നതിനുവേണ്ടി ആഗതനാകുന്ന ഇന്ദ്രൻ രാക്ഷസന്മാരെ തൻെറ ആയുധത്താൽ നശിപ്പിക്കണേ. കോടാലികൊണ്ട് വൃക്ഷം വെട്ടുന്നതുപോലെയും വടികൊണ്ട് മൺപാത്രം തകർക്കുന്നതുപോലെയും ഇന്ദ്രൻ രക്ഷസന്മാരെ സംഹരിച്ചുകൊണ്ട് വന്നുചേരണേ.

22. ***ഉലൂകയാതും ശുശുലൂകയാതും ജഹി ശ്വയാതുമുത കോകയാതും, സുപർണയാതുമുത ഗൃധ്രയാതും ദൃഷ്ടദേവ പ്ര മൃണ രക്ഷ ഇന്ദ്ര.***

ഹേ ഇന്ദ്രാ! മൺപാത്രങ്ങളെ വടികൊണ്ട് തല്ലി തകർക്കുന്നതുപോലെതന്നെ ഉലൂകം, അതിൻെറ ശിശു, ശ്വാനൻ, ചക്രവാകം, ഗരുഡൻ മുതലായവയുടെ രൂപത്തിൽ വന്നുകൊണ്ടിരിക്കുന്ന ഈ രാക്ഷസസമൂഹത്തെ സംഹരിക്കണേ.

23. ***മാ നോ രക്ഷോ അഭി നഡ് യാതുമാവദപോച്ഛന്തു മിഥുനാ യേ കിമീദിനഃ,***

***പൃഥിവീ നഃ പാർഥിവാത് പാത്വംഹസോഽന്തരിക്ഷം ദിവ്യാത് പാത്വ-സ്മാൻ.***

കഷ്ടപ്പെടുത്തുന്നവരായ രാക്ഷസഗണം ഞങ്ങളുടെ സമീപം വരാതിരിക്കണേ. കിമീദിന നാമത്തോടുകൂടിയ രക്ഷസൻ ഞങ്ങളിൽനിന്നും അകന്നുപോകണേ. അന്തരീക്ഷം നമ്മെ സന്തപങ്ങളിൽനിന്നു മുക്തരാക്കുകയും പൃഥ്വി രോഗം, ശത്രു മുതലായവയിൽനിന്നും നമ്മെ സംരക്ഷിക്കുകയും ചെയ്യണേ.

24. ***ഇന്ദ്ര ജഹി പുമാംസം യാതുധാനമുത സ്ത്രിയം മായയാ ശാശദാനാം,***

***വിഗ്രീവാസോ മൂര ദേവാ ഋദന്തു മാ തേ ദൃശൻത്സൂര്യമുച്ചരന്തം.***

ഹേ ഇന്ദ്രാ! വേദനിപ്പിക്കുന്ന രാക്ഷസന്മാരെയും മേഹത്തിൽ നിപതിപ്പിക്കുന്ന ഹിംസികാരാക്ഷസിയേയും നശിപ്പിക്കൂ. ആഭിചാരകർമ്മങ്ങൾ നടത്തുന്ന ദുഷ്ടൻെറ ഗളം അറ്റുവീഴണേ. അവൻ സൂര്യോദയത്തെ ദർശിക്കുന്നവനാകാതിരിക്കട്ടെ.

25. ***പ്രതി ചക്ഷ്വ വി ചക്ഷ്വേന്ദ്രശ്ച സോമ ജാഗൃതം,***
***രക്ഷോഭ്യോ മധമസ്യതമശനി യാതുമദ്ഭ്യഃ.***

ഹേ സോമാ! ഹേ ഇന്ദ്രാ! ഓരോ ഹിംസകന്മാരായ ശത്രുക്കളുടെ മേലും ദൃഷ്ടിയെ പതിപ്പിക്കണേ. ഞങ്ങളെ രക്ഷിക്കുന്നതിനുവേണ്ടി ജാഗ്രതയോടെ കാത്തിരിക്കൂ. ദുഷ്ടന്മാരെ വജ്രായുധത്താൽ പ്രഹരിക്കൂ.

## അനുവാകം മൂന്ന്

### സൂക്തം അഞ്ച്

(ഋഷി-ശുക്രൻ. ദേവത-മന്ത്രോക്താവ്. ഛന്ദസ്-ബൃഹതി, ഗായത്രി, ജഗതി, അനുഷ്ടുപ്, പംക്തി, ത്രിഷ്ടുപ്, ശക്വരി.)

1. ***അയം പ്രതിസരോ മണിർവീരോ വീരായ വധ്യതേ,***
***വീര്യവാൻത്സപത്നഹാ ശൂരവീരഃ പരിപാണഃ സുമങ്ഗലഃ.***

ഈ തിലകവൃക്ഷത്തിൻെറ മണി ആഭിചാരകർമ്മങ്ങൾക്കുപ്രതികാരം ചെയ്യുന്നവളാകുന്നു. വീരപ്രവർത്തികളെ ചെയ്യുന്ന ഇവൾ ശത്രുക്കളെ പാലായനം ചെയ്യിക്കുന്നതിൽ സമർത്ഥയാകുന്നു. ഇവൾ യജമാനനെ രക്ഷിക്കുന്നവളും സുന്ദരിയും കല്യാണമയിയും ആകുന്നു. ഇതിനെ അധികാരികളായ പുരുഷന്മാർ ബന്ധിക്കുന്നു.

2. ***അയം മണിഃ സപത്നഹാ സുവീരഃ സഹസ്വാൻ വാജീ സഹമാന ഉഗ്രഃ,***
***പ്രത്യക് കൃത്യാ ദൂഷയന്നേതി വീരഃ.***

ഈ മണി ശത്രുക്കളെ നശിപ്പിക്കുന്നതും വീരന്മാരായ പുത്രന്മാരെ നൽകുന്നവളുമാകുന്നു. ഈ ബലവതി ശത്രുക്കളെ അമർച്ചവരുത്തുന്നവളും ആഭിചാരത്തെ അതിൻെറ കർത്താവിങ്കലേക്കുതന്നെ പ്രേരിപ്പിച്ചുകൊണ്ട് എൻെറ ഭുജങ്ങളിൽ ബന്ധിക്കപ്പെടുന്നതിനുവേണ്ടി ആഗതമായിരിക്കുന്നവളും ആകുന്നു.

3. ***അനേനേന്ദ്രോ മണിനാം വൃത്രമഹന്നനേനാസുരാൻ പരാഭാവയന്മനീഷീ,***
***അനേനാജയത് ദ്യാവാപൃഥിവൂ ഉഭേ ഇമേ അനേനാജയത് പ്രഭി–***
***രശ്ചതസ്രഃ.***

ഈ മണിയുടെ പ്രഭാവത്താൽത്തന്നെ ഇന്ദ്രൻ അസുരന്മാരുടെമേൽ വിജയം പ്രാപിച്ച് അവരെ നശിപ്പിക്കുകയും വൃത്രാസുരനെ പരാജയപ്പെടുത്തുകയും ചെയ്തു. ഇതിൻെറ പ്രഭാവത്താൽത്തന്നെ അദ്ദേഹം ആകാശത്തിൻെറയും ഭൂമിയുടെയും സ്വാമിയായിത്തീരുകയും നാലുദിക്കുകളേയും സ്വാധീനപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

4. ***അയം സ്രാക്ത്യോ മണിഃ പ്രതീവർതഃ പ്രതിസരഃ,***
***ഓജസ്വാൻ വിമൃധോ വശോ സോ അസ്മാൻ പാതു സർവതഃ.***

ഈ മണി വിദ്വേഷികളെ തിരിച്ചുകൊണ്ടുവരികയും രോഗത്തോടു പ്രതികാരം ചെയ്യുകയും ചെയ്യുന്നവളും ശത്രുക്കളെ അമർച്ചവരുത്തുന്നതിനുള്ള തേജസ്സിനാൽ യുക്തയും ആകുന്നു. ഇതിനെ ധരിച്ചിരിക്കുന്നവനെ കാണുമ്പോൾത്തന്നെ ശത്രുക്കൾ പലായനം ആരംഭിക്കുന്നു. എല്ലാവരേയും വശീഭൂതരാക്കുന്ന ഈ

മണി നമ്മെ അപകടങ്ങളിൽനിന്നും രക്ഷിക്കട്ടെ.

5. ***തദഗ്നിരാഹ തദു സോമ ആഹ ബൃഹസ്പതിഃ സവിതാ തദിന്ദ്രഃ,***
***തേ മേ ദേവാഃ പുരോഹിതാഃ പ്രതീചീഃ കൃത്യാഃ പ്രതിസരൈരജന്തു.***

ഈ മണിയെ ധരിക്കണമെന്ന് അഗ്നി പറയുന്നു. ഇത് എല്ലാ സമ്പത്തുകളേയും പ്രാപിപ്പിക്കുന്നു. ഈ കാര്യംതന്നെ ബൃഹസ്പതിയും സൂര്യനും ഇന്ദ്രനും പറഞ്ഞിരിക്കുന്നു. എല്ലാ ഫലങ്ങളേയും പ്രാപിപ്പിക്കുമെന്നു പറയുന്ന അഗ്നി ശത്രുക്കൾ വഴിയായി എന്നിലേയ്ക്ക് അയയ്ക്കുന്ന കൃത്യയെ അതിൻെറ കർത്താവിങ്കലേയ്ക്കുതന്നെ തൻെറ പ്രഭവത്താൽ തിരിച്ചയയ്ക്കണേ.

6. ***അന്തർദധേ ദ്യാവാപൃഥിവീ ഇതാഹരുത സൂര്യം,***
***തേ മേ ദേവാഃ പുരോഹിതാഃ പ്രതീചീഃ കൃത്യാഃ പ്രതിസരൈരജന്തു.***

ഞാൻ ആകാശത്തേയും ഭൂമിയേയും ദിവസത്തേയും ദിവാകരനേയും എൻേറയും കൃത്യയുടേയും ഇടയ്ക്ക് കോട്ടയുടെ രൂപത്തിൽ സ്ഥാപിക്കുന്നു. ഇഷ്ടഫലങ്ങളെ പ്രദാനം ചെയ്യുന്ന ആ ദേവതകൾ പ്രതിസരമന്ത്രങ്ങളുടെ ശക്തിയാൽ കൃത്യയെ തിരിച്ചയയ്ക്കണേ.

7. ***യേ സ്ത്രാക്ത്യം മണിം ജനാ വർമാണി കൃണ്വതേ,***
***സൂര്യ ഇവ ദിവമാരുഹ്യ വി കൃത്യാ ബാധതേ വശീ.***

യാതൊരു മനുഷ്യൻ ഈ മണിയെ കവചരൂപത്തിൽ അണിയുന്നുവോ അവനാൽ ചെയ്യപ്പെടുന്ന കൃത്യയെ പരിഹരിക്കുന്ന ഈ മണി, സൂര്യൻ അന്ധകാരത്തെ നശിപ്പിക്കുന്നതുപോലെ, അതിനെ നശിപ്പിക്കുന്നു.

8. ***സ്രാക്ത്യേന മണിഅ ഋഷിണേവ മനീഷിണാ***
***അജൈഷം സർവാഃ പൃതനാ വി മൃധോ ഹന്മി രക്ഷസഃ.***

ഞാനാകുന്ന സാധകൻ അഥർവമഹർഷിക്കു തുല്യം ഈ മണി വഴിയായി ശത്രുസേനയുടെമേൽ വിജയം പ്രപിച്ചുകഴിഞ്ഞിരിക്കുന്നു. ഇതേ മണിയുടെ പ്രഭവത്താൽത്തന്നെ രാക്ഷസന്മാരെ സംഹരിച്ചുകൊണ്ടിരിക്കുന്നു.

9. ***യാഃ കൃത്യാ അങ്ഗിരസീര്യാഃ കൃത്വാ ആസുരീർയാഃ കൃത്യാഃ,***
***സ്വയംകൃതാ യാ ഉ ചാന്യേഭിരാഭൃതാഃ,***
***ഉഭയീസ്താ പരാ യന്തു പരാവതോ നവതിം നാവ്യാ അതി.***

അങ്ഗിരകൃത്യ, രാക്ഷസന്മാരാലും ശത്രുക്കളാലും ചെയ്യപ്പെടുന്ന കൃത്യ, സ്വയമായി നടത്തപ്പെടുന്ന നിഷ്ഫലകൃത്യ ഈ എല്ലാ കൃത്യകളും തൊണ്ണൂറു നദികളുടേയും അക്കരെ ചെന്നു പതിക്കട്ടെ.

10. ***അസ്മൈ മണിം വർമ ബധ്നന്തു ദേവാ ഇന്ദ്രോ വിഷ്ണുഃ സവിതാ രുദ്രോ അഗ്നിഃ,***
***പ്രജാപതിഃ പരമേഷ്ടീ വിരാഡ് വൈശ്വാനര ഋഷഭയശ്ച സർവേ.***

കൃത്യയോടു പ്രതികാരം ചെയ്യുന്നതിനാഗ്രഹിക്കുന്നവർ ഈ യജമാനനു വേണ്ടി രുദ്രൻ, അഗ്നി, ഇന്ദ്രൻ, സൂര്യൻ, വിഷ്ണു, പ്രജാപതി, വൈശ്വാനരൻ, ഹിരണ്യഗർഭൻ, വിരാട്, എല്ലാ മഹർഷിഗണങ്ങളും അന്യരാൽ നടത്തപ്പെടുന്ന കൃത്യയെ നശിപ്പിക്കുന്ന മണിരൂപമാകുന്ന കവചത്തെ അണിയിപ്പിക്കട്ടെ.

11. ***ഉത്തമോ അസ്യോഷധീനാമനങ് വാഞ്ജഗതാമിവ വ്യാഘ്രഃ ശ്വപദാമിവ,***
***യമൈച്ഛരാമാ വിദാമ തം പ്രതിസ്പാശനമന്തിതം.***

മണിയുടെ കാരണരൂപമായ ഹേ വൃക്ഷമേ! അല്പഫലങ്ങളെ നൽകുന്ന ഔഷധികളിൽ നീ ശ്രേഷ്ഠയാകുന്നു. ഭാരം വഹിക്കുന്ന മൃഗങ്ങളിൽ വൃഷഭം എപ്രകാരം ശ്രേഷ്ഠനായിരിക്കുന്നുവോ വന്യമൃഗങ്ങളിൽ സിംഹം എപ്രകാരം ശ്രേഷ്ഠനായിരിക്കുന്നിവോ അപ്രകധരംതന്നെ നീയാകുന്ന ശ്രേഷ്ഠനിൽനിന്നും യാതൊരു ശക്തിയെ ഞങ്ങൾ പ്രാപിക്കുവാൻ ആഗ്രഹിക്കുന്നുവോ അതിനെ പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു.

12. ***സ ഇദ് വ്യാഘ്രോ ഭവത്യഥോ സിംഹോ അഥോ വൃഷാ,***
***അഥോ സപത്നകർശനോ യോ വിഭർതീമം മണിം.***

മഹിമയോടുകൂടി മണിയെ യാതൊരുത്തൻ ബന്ധിക്കുവാനാഗ്രഹിക്കുന്നുവോ അവൻ സിംഹത്തിനുതുല്യം ശക്തനായിത്തീരുന്നു. ഗോക്കളിൽ വൃഷഭം എപ്രകാരം സേച്ഛാചാരിയായിരിക്കുന്നുവോ അതുപോലെതന്നെ മണിയെ ധരിച്ചിരിക്കുന്നവൻ ശത്രുക്കളെ അധീനപ്പെടുത്തുന്നവനായിത്തീരുന്നു.

13. ***നൈനം ഘ്നന്ത്യ പ്സരസോ ന ഗന്ധർവാ ന മർത്യാഃ,***
***സർവാ ദിശോ വി രാജതി യോ വിഭർതീമം മണിം.***

ഈ മണിയെ അണിഞ്ഞിരിക്കുന്നവൻെറമേൽ ഗന്ധർവ്വന്മാരും അപ്സരസ്സുകളും പ്രഹരമേൽപ്പിക്കുന്നില്ല. അവൻ എല്ലാ ദിക്കുകളിലും സുശോഭിതനായിരിക്കുന്നു.

14. ***കശ്യപസ്ത്വാമസൃജത കശ്യപസ്ത്വാ സമൈരയത,***
***അബിഭസ്ത്വേന്ദ്രോ മാനുഷേ ബിഭ്രത് സംശ്രേഷിണേഽജയത്,***
***മണിം സഹസ്രവീര്യം വർമ ദേവാ അകൃണ്വത.***

ഹേ മണീ! നിന്നെ പ്രജാപതിയായ കശ്യപൻ നിർമ്മിച്ച് എല്ലവരുടേയും ഉപകാരത്തിനുവേണ്ടി പ്രേരിപ്പിച്ചിരിക്കുന്നു. നിന്നെ ഇന്ദ്രൻ വൃത്രനെ സംഹരിക്കുന്നതിനുവേണ്ടി ധരിച്ചിരിക്കുന്നു. അതിനാൽ യാതൊരുത്തൻ നിന്നെ ധരിക്കുന്നുവോ അവൻതന്നെ യുദ്ധത്തിൽ വിജയിയാകുന്നു. ഈ മണിയെ ദേവതകൾ കവചത്തിനു സമാനം രക്ഷാത്മകപ്രഭവത്തോടു കൂടിയതാക്കിയിരിക്കുന്നു.

15. ***യസ്ത്വാ കൃത്യാഭിർയസ്ത്വാ ദ്രീക്ഷാഭിര്യജ്ഞൈസ്ത്വാ ജിഘാംസതി,***
***പ്രത്യക് ത്വമിന്ദ്ര തം ജഹി വജ്രേണ ശതപർവണാ.***

ശാന്തിയെ ആഗ്രഹിക്കുന്ന ഹേ പുരുഷാ! ഏതെങ്കിലും വ്യക്തി ഹിംസകമായ കൃത്യകളേയും ദീക്ഷകളേയും ശ്യേനയാഗങ്ങളേയും നടത്തി നിന്നെ സംഹരിക്കുവാനാഗ്രഹിക്കുന്നുവോ ഹേ ഇന്ദ്രാ! ആ കൊലപാതകിയുടെമേൽ തൻെറ വജ്രായുധത്താൽ പ്രഹരം നടത്തണേ.

16. ***അയമിദ് വൈ പ്രതിവർതം ഓ സ്വൻത്സംജയോ മണിഃ,***
***പ്രജാം ധനം ച രക്ഷതു പരിപാണഃ സുങ്ങ്ഗലഃ.***

ഈ പരമ ശക്തിശാലിനിയായ മണി കൃത്യാദികളെ നിർവീര്യമാക്കുന്നതും വിജയാത്മകമായ സാധനകളാൽ സമ്പന്നവുമാകുന്നു. ഈ മണി എല്ലാ ഭാഗങ്ങളിൽനിന്നുമുള്ള എൻെറ രക്ഷകയും സുന്ദരവും മംഗലങ്ങളുടെ സാധനരൂപവുമാകുന്നു. ഇത് എൻെറ സന്താനങ്ങളേയും സമ്പത്തിനേയും സംരക്ഷിക്കണേ.

17. ***അസപത്നം നോ അധരാഭസപത്നം ന ഉത്തരാത്,***
***ഇന്ദ്രാസപത്നം നഃ പശ്ചാജ്ജ്യോതിഃ ശൂര പുരസ്കൃധിഃ.***

ഹേ ഇന്ദ്രാ! ഞങ്ങളുടെ വടക്കും തെക്കും പടിഞ്ഞാറും ദിക്കുകളിൽ ശത്രുക്കളെ നശിപ്പിക്കുന്ന ജ്യോതിസ്സ് നിലനിൽക്കണേ. നിങ്ങൾ ആ ജ്യോതിസ്സിനെ ഞങ്ങളുടെ മുമ്പിൽ സ്ഥാപിക്കണേ.

18. ***വർമ മേ ദ്യാവാപൃഥിവീ വർമാഹർവർമ സൂര്യഃ,***
***വർമ മ ഇന്ദ്രശ്ചാഗ്നിശ്ച വർമ ധാതാ ദധാതു മേ.***

ആകാശം, ഭൂമി, സൂര്യൻ, അഗ്നി, ഇന്ദ്രൻ, ധാതാവ് എന്നിവർ എനിക്ക് കവചത്തെ പ്രദാനം ചെയ്യണേ.

19. ***ഐന്ദ്രാഗ്നം വർമ ബഹുലം യദുഗ്രം വിശ്വേ ദേവാ നാതി വിധ്യന്തി സർവേ,***
***തന്മേ തന്വം ത്രായതാം സർവതോബൃഹദായുഷ്മാഞ്ജരദഷ്ടിര്യഥാസാനി.***

ഇന്ദ്രാഗ്നിയുടെ മണിരൂപമാകുന്ന പ്രചണ്ഡകവചത്തെ ഈ ദേവതകൾതന്നെ സംരക്ഷിക്കുന്നു. ആ കവചം എല്ലാ ഭാഗത്തുനിന്നും എനിക്കുള്ള രക്ഷയായിരിക്കണേ. അതുമൂലം ഞാൻ വൃദ്ധാവസ്ഥവരെ ജീവിച്ചിരിക്കുന്നവനാകും.

20. ***ആ മാരുക്ഷദ് ദേവമണിമഹ്യാ അരിഷ്ടതാതയേ,***
***ഇമം മേഥിമഭിസംവിശധ്വം തനൂപാനം ത്രിവരുഥമോജസേ.***

എൻെറ നന്മയ്ക്കുവേണ്ടി ഇന്ദ്രാദിദേവതകളുടെ ഈ മണി എൻെറ ഭുജത്തിൽ ബന്ധിച്ചിരിക്കുന്നു. ഹേ മനുഷ്യരേ! ഇങ്ങനെയുള്ള മണിയെ ശത്രുക്കളുടെ പീഢനങ്ങളിൽനിന്നും രക്ഷപ്പെടുന്നതിനും ശരീരരക്ഷയ്ക്കും ശക്തിക്കും വേണ്ടി ധരിച്ചുകൊള്ളുവിൻ.

21. ***അസ്മിന്നിന്ദ്രോ വി ദധാതു നൃമ്ണമിമം ദേവാസോ അഭിസംവിശധ്വം,***
***ദവീർഘായുത്വായ ശതശാരദായായുഷ്മാഞ്ജരദഷ്ടിർയഥാസത്.***

ഇന്ദ്രൻ ഈ മണിയിൽ നമ്മുടെ ഇഷ്ടസുഖങ്ങളെ നിറയ്ക്കട്ടെ. ഹേ ഇന്ദ്രാ! ഈ മണിയിൽ സ്വയം വ്യാപ്തമാകൂ. ഈ യജമാനൻ നൂറു സംവത്സരം അരോഗ ദൃഢഗാത്രനായി ജീവിക്കുന്നതിനുവേണ്ടി ഈ മണിയെ നന്മനിറഞ്ഞതാക്കണേ.

22. ***സ്വസ്തിദാ വിശാം പതിർവൃത്രഹാ വിമൃധോ വശീ,***
***ഇന്ദ്രോ ബധ്നാതു തേ മണിം ജിഗീവാം അപരാജിത്തഃ സോമപാ അഭയംകരോ വൃഷാഃ***
***സ ത്വാ രക്ഷതു സർവതോ ദിവാ നക്തം ച വിശ്വതഃ.***

സ്വന്തം സേവകന്മാർക്ക് മംഗളമരുളുന്ന ദേവതകളും മനുഷ്യാദികളുടെ സ്വാമിയും വൃത്രഹനനകർത്താവുമായ ഇന്ദ്രൻ നിന്നെ മണി ധരിപ്പിക്കണേ. അവൻതന്നെ എല്ലാ ഭാഗങ്ങളിൽനിന്നും രാവും പകലും നിന്നെ രക്ഷിക്കണേ.

**സൂക്തം ആറ്**

(ഋഷി-മാതൃനാമാവ്. ദേവത-മന്ത്രോക്താവ്, മാതൃനാമാവ്, ബ്രഹസ്പതി. ഛന്ദസ്-അനു ഷ്ടുപ്, ബൃഹതി, ജഗതി, പംക്തി, ശക്വരി.)

1. ***യൗ തേ മാതോന്മതാർജ ജാതായാഃ പതിവേദനൗ,***
***ദുർണാമാ തത്ര മാ ഗൃധലിംശ ഉത വത്സപഃ.***

ഹേ ഗർഭിണി! നിൻെറ ഉൽപ്പത്തിയിൽ പതിക്ക് പ്രാപ്തമാക്കാവുന്ന യാതൊരു ഉന്മാർജനം നിൻെറ അമ്മ ചെയ്തിരുന്നുവോ അവരിലെ ചർമ്മദോഷം നിന്നെ ബാധിക്കാതിരിക്കട്ടെ. 'ആലി' രോഗദേവതയും 'സംബർത്ത' രോഗദേവതയും എന്നെ ബാധിക്കാതിരിക്കട്ടെ.

2. ***പലാലാനുപലാലൗ ശർകുകോകം മലിമ്ളുചം പലീജകം,***
***ആശ്രേഷ വവ്രിവാസസൃക്ഷഗ്രീവം പ്രമാലിനം.***

ഗർഭിണികളെ പീഢിപ്പിക്കുന്ന, വൈക്കോലിനു സമാനമായ സൂക്ഷ്മരാക്ഷസരെ, അനുപാലരെ, മലിമ്ലുചകരെ, ശുർക്കുവിനെ, കോകനെ, പലീജകനെ, ബബ്രിവാസനെ, പ്രമീലനെ, ഋഷഗ്രിവനെ ഞാൻ സംഹരിക്കുന്നു.

3. ***മാ സം വൃതോ മോപ സൃപ ഊരു മാവ സൃപോഽന്തരാ,***
***കൃണോമ്യസ്യൈ ഭേഷജ ബജ ദുർണാമചാതനം.***

ഹേ ദുർന്നാമനാമത്തോടുകൂടിയ ദേവതേ! നീ ഗർഭിണിയുടെ ഊരപ്രദേശത്തേയും അന്തഃപ്രദേശത്തേയും സങ്കുചിതമാക്കാതെ, ഊരുക്കളുടെ താഴേയ്ക്കു വഴുതിമാറാതിരിക്കൂ. ഞാൻ ഈ ദുർന്നാമരോഗനാശിനിയായ ഔഷധിയെ പ്രാപിക്കുന്നു.

4. ***ദുർണാമാ ച സുനാമാ ചോഭാ സവൃതമിച്ഛതഃ,***
***അരായാനപ ഹന്മഃ സുനാമാ സ്ത്രൈണമിച്ഛതാം.***

ദുർന്നാമവും സുനാമവുമായവയിൽനിന്നും നാം ദുർന്നാമത്തെ നശിപ്പിക്കുന്നു. സുനാമം സ്ത്രീകൾ ആഗ്രഹിക്കുന്നതായിരിക്കട്ടെ.

5. ***യഃ കൃഷ്ണകേശ്യസുര സ്തംബജ ഉത തുണ്ഡികഃ,***
***അരായാനസ്യ മുഷ്കാഭ്യാം ഭംസസോഽപ ഹന്മസി.***

കേശി, സ്തംബജ, തുണ്ഡിക മുതലായ വ്യാധികൾ ദുർഭാഗ്യരൂപകങ്ങളാകുന്നു. അവയെ ഗർഭിണികളുടെ അരക്കെട്ടുകളിൽനിന്നും അകറ്റി മാറ്റുന്നു.

6. ***അനുജിഘ്രം പ്രമൃശന്തം ക്രവ്യാദംനുത രേരിഹം,***
***അരായാഞ്ഛ വകിഷ്കിണോ ബജഃ പിംഗോ അനീനശത്.***

സ്പർശനം വഴിയായി കൊല്ലുന്ന 'പ്രമൃശ' ത്തെയും ശ്വസിപ്പിച്ചു കൊല്ലുന്ന അനുജിഘ്രത്തെയും നക്കിക്കൊല്ലുന്ന 'രേരിഹ' ത്തെയും ക്രവ്യദികളേയും മറ്റെല്ലാ വ്യാധിരാക്ഷസന്മാരേയും ഈ മഞ്ഞനിറമുള്ള കടുക് നശിപ്പിക്കട്ടെ.

7. ***യസ്ത്വാ സ്വപ്നേ നിപദ്യതേ ഭ്രാതാ ഭൂത്വാ പിതേവ ച,***
***ബജസ്താൻസഹതാമിതഃ ക്ലീബരൂപാസ്തി രീടിനഃ.***

പിതാവിനു സമാനമോ അഥവാ സഹോദരനു തുല്യമോ ആയിട്ട് യാതൊന്ന് ശരീരത്തിനുള്ളിൽ പ്രവിഷ്ടമാകുന്നുവോ ഷണ്ഡരൂപത്തിലോ അല്ലെങ്കിൽ അദൃശ്യമായോ വന്നുകൊണ്ടിരിക്കുന്ന ദുഷ്ടന്മാരെ ഈ കരിങ്കടുക് നശിപ്പിക്കണേ.

8. ***യസ്ത്വാ സ്വപന്തീ ത്സരതീ യസ്ത്വാ ഭിപ്സതി ജാഗ്രതീം,***
***ഛായാമിവ പ്ര താൻത്സൂര്യഃ പരിക്രാമന്നനീശത്.***

ഉറക്കത്തിലോ ഉണർവ്വിലോ രാക്ഷസന്മാർ നിന്നെ ഹനിക്കുവാനാഗ്രഹിക്കുന്നുവോ അവരെ സൂര്യൻ തമസ്സിനെ എന്നപോലെ ഈ കരിങ്കടുക് നശിപ്പിക്കണേ.

9. ***യഃ കൃണോതി മൃതവത്സാമവതോകാമിമാം സ്ത്രിയം,***
***തമോഷധേ ത്വം നാശയാസ്യാഃ കമലമഞ്ജിവം.***

ഹേ ഔഷധീ! യാതൊരു ദുഷ്ടൻ ഈ സ്ത്രീയെ മരിച്ച കുട്ടിയോടുകൂടിയവളാക്കുകയോ അല്ലെങ്കിൽ യാതൊരുത്തൻ ഇവളുടെ ഗർഭത്തെ വിപത്ഗ്രസ്തമാക്കുകയോ ചെയ്യുന്നെങ്കിൽ നീ അവരെ നശിപ്പിച്ച് ഇവളെ പുഷ്ടിപ്പെടുത്തണേ.

10. ***യേ ശാലാഃ പരിനൃത്യന്തി സായം ഗർദഭനാദിനഃ,***
***കുശൂലാ യേ ച കുക്ഷിലാഃ കുകുഭാ കുരുമാഃ സ്രിമാ,***
***താനോഷധേ ത്വം ഗന്ധേന വിഷൂചീനാൻ വി നാശയ.***

യാതൊരു രാക്ഷസൻ കഴുതയെപ്പോലെ ഇഴഞ്ഞുകൊണ്ട് യാതൊരുത്തൻ ഭയങ്കരാകൃതിയോടുകൂടി ശാലയ്ക്കു ചുറ്റും നൃത്തംപോലെ ചെയ്തുകൊണ്ടിരിക്കുന്നുവോ അവരെ ശ്വേതവും മഞ്ഞയുമായ ഹേ കരിങ്കടുകേ! നീ നിൻെറ ഗന്ധത്തിൽ നശിപ്പിക്കണേ.

11. യേ ***കുകുന്ധാ കുകൂരഭാഃ കൃത്തീർദൂർശാനി ബിഭ്രാതി,***
***ക്ലീബാഇവ പ്രനൃത്യന്തോ വനേ യേ കുർവതേ ഘോഷം താനിതോ നാശയാമസി.***

പൂവൻകോഴിയെപ്പോലെ അഹങ്കരിച്ചു നടക്കുന്ന, ദുഷ്കർമ്മങ്ങളെ പ്രവർത്തിക്കുന്ന, ഭ്രാന്തന്മാരുടെ അംഗചലനങ്ങളോടുകൂടിയ ഇങ്ങനെ എല്ലാ പ്രകാരങ്ങളിലുമുള്ള പിശാചുക്കളെ നാം ഗർഭിണിയുടെ അടുക്കൽനിന്നും പാലായനം ചെയ്യിക്കുന്നു.

12. ***യേ സൂര്യം ന തിതിക്ഷന്ത ആതപന്തമമും ദിവഃ,***
***അരായാൻ ബസ്തവാസിനോ ദുർഗന്ധീംല്ലോഹിതാസ്യാൻ മകകാൻ നാശയാമസി.***

സൂര്യാതപത്തെ സഹിക്കുവാൻ കഴിവില്ലാത്ത, ആട്ടിൻതുകൽ ധരിച്ചിട്ടുള്ള, പച്ചമാംസം ഭക്ഷിക്കുന്ന, രക്തത്താൽ നനയപ്പെട്ട മുഖത്തോടുകൂടിയ, അസ്ഥി മുതലായവയെ അലങ്കാരരൂപത്തിൽ അണിഞ്ഞിരിക്കുന്ന രാക്ഷസന്മാരെ നീ നശിപ്പിക്കൂ.

13. ***യ ആത്മാനമതിമാത്രമസ ആധായ ബിഭ്രതി,***
***സ്ത്രീണാം ശ്രോണിപ്രതോദിന ഇന്ദ്ര രക്ഷാംസി നാശയ.***

യാതൊരു പിശാച് ഗർഭത്തെക്കാൾ സ്ഥൂലതയോടുകൂടിയ സ്ത്രീയെ തോളിൽ

വഹിച്ചുകൊണ്ട് നൃത്തം ചെയ്യുന്നുവോ ആ സ്ത്രീയുടെ കടിപ്രദേശത്തെ വ്യഥിതമാക്കുന്ന പിശാചുക്കളെ ഹേ ഇന്ദ്രാ! നീ സംഹരിക്കൂ.

14. ***യേ പൂർവേ വധ്വോ യന്തി ഹസ്തേശൃംഗാണി വിഭ്രതഃ***
***ആപകേസ്ഥഃ പ്രഹാസിനസ്തംബേ യേ കുർവതേ***
***ജ്യോതിസ്താനിതോ നാശയാമസി.***

യാതൊരു പിശാച് സ്ത്രീകളുടെ മുമ്പിലായി കൊമ്പുകൾ ധരിച്ചു സഞ്ചരിക്കുകയും പാകശാലയിലെത്തി അട്ടഹാസം മുഴക്കുകയും നനവുള്ള വസ്തുക്കളിൽ അഗ്നി ജ്വലിപ്പിക്കുകയും ചെയ്യുന്നുവോ അങ്ങനെയുള്ള എല്ലാ പിശാചുക്കളേയും നാം ഗർഭിണിയുടെ വാസസ്ഥാനത്തുനിന്നും ആട്ടിയോടിക്കുന്നു.

15. ***യേഷാം പശ്ചാത് പ്രപദാനി പുരഃ പാർഷ്ണീ പുരീ മുഖാ,***
***ഖലജാഃ ശകധൂമജാ ഉരുണ്ഡാ യേ ച മട്മടാഃ കുംഭമുഷ്കാ***
***ആയാശവഃ,***
***താനസ്യാ ബ്രഹ്മണസ്പതേ പ്രതീബാധേന നാശയ.***

വിപരീതപാദരായ ഖലരും ചാണകം, മലം മുതലായവയിൽനിന്നും ഉത്ഭവിച്ചവരും കുംഭാകൃതിയോടുകൂടിയ അണ്ഡകോശമുള്ളവരും ശീഘ്രഗാമികളുമായ രാക്ഷസന്മാരെ കരിങ്കടുകിൻെറ പ്രഭാവത്താൽ ബൃഹസ്പതി അകറ്റിക്കളയണേ.

16. ***പര്യസ്താക്ഷാ അപ്രചങ്കാശാ അസ്ത്രേണാഃ സന്തു പണ്ഡഗാഃ,***
***അവ ഭേഷജ പാദയ യ ഇമാം സവിവൃത്സത്യപതിഃ സ്വപതി***
***സ്ത്രിയം.***

ഏതൊരു രാക്ഷസൻ വിസ്ഫാരിതങ്ങളായ നേത്രങ്ങളോടും ക്ഷീണങ്ങളായ ഊരുക്കളോടും കൂടിയവരായിരിക്കുന്നുവോ യാതൊരുത്തർ സ്ത്രീകളെ ഉപദ്രവിക്കുന്നവരും ആയിരിക്കുന്നുവോ അവർ സർപ്പരൂപത്തെ പ്രാപിക്കട്ടെ. ഹേ സരസോ! (കരിങ്കടുക്) നിദ്രയിലാണ്ടുകഴിയുന്ന ഈ സ്ത്രീയെ വശീഭൂതമാക്കുവാനെടുക്കുന്ന രാക്ഷസനെ നശിപ്പിക്കൂ.

17. ***ഉദ്ധർഷിണം മുനികേശം ജംഭയന്തം മരീമൃശം,***
***ഉപേഷന്തമുദുംബല തുണ്ഡേലമുത ശാലുഡം,***
***പദാ പ്ര വിധ്യ പാർഷ്ണ്യാ സ്ഥാലീം ഗോരിവ സ്പന്ദനാ.***

മുനികേശൻ, മരീമൃശൻ, ഉദുംബലൻ, ശാലസൻ എന്നീ പിശാചുക്കളെ ദുഷ്ടയായ പശു പലോടുകൂടിയ പാത്രത്തെ തൊഴിച്ചു തെറിപ്പിക്കുന്നതുപോലെ തന്നെ കരിങ്കടുക് തൻെറ പാദങ്ങളാൽ ചവുട്ടിമെതിക്കട്ടെ. ശ്വേതവർണ്ണത്തോടുകൂടിയ ഹേ കടുകേ! ഗർഭനാശകനായ ആ രാക്ഷസനെ പീഡിപ്പിക്കൂ.

18. ***യസ്തേ ഗർഭം പ്രതിമൃശാജ്ജാതം വ മാരയാതാ തേ,***
***പിംഗസ്തമുഗ്രധന്വാ കൃണോതു ഹൃദയാവിധം.***

ഹേ ഗർഭിണീ! നിൻെറ ഗർഭത്തെ പീഡിപ്പിക്കുകയോ ജനിച്ചിരിക്കുന്ന ശിശുവിനെ കൊല്ലുന്നതിനാഗ്രഹിക്കുകയോ ചെയ്യുന്ന പിശാചിനെ ഈ ഔഷധി പാദങ്ങളാൽ ചവുട്ടിയരയ്ക്കട്ടെ.

19. ***യേ അമ്നോ ജാതാൻ മാരയന്തി സൂതികാ അനുശേരതേ,***
***സ്ത്രീഭാഗാൻ പിങ്ഗോ ഗന്ധർവ്വാൻ വാതോ അഭ്രമിവാജതു.***

യാതൊരു പിശാചാദികൾ പകുതി പ്രായമായ ഗർഭത്തെ നശിപ്പിക്കുന്നുവോ യാതൊരുത്തർ സ്ത്രീവേഷം ധരിച്ച് സൂതികാരൂപത്തിൽ ശയിക്കുന്നുവോ ആ ഗർഭിണികളെ തൻെറ ഭാഗം അംഗീകരിക്കുന്ന ഗന്ധർവ്വരാക്ഷസപിശാചുക്കളെ ജലരഹിതങ്ങളായ മേഘങ്ങളെ വായു അടിച്ചുമാറ്റുന്നതുപോലെ ഈ ഔഷധം ഹതമാക്കട്ടെ.

20. ***പരിസൃഷ്ടം ധാരയതു യദ്ധിതം മാവ പാദി തത്,***
***ഗർഭന്ത ഉഗൗ രക്ഷതാം ഭേഷജൗ നീവിഭാര്യൗ.***

ഹവനാദികളിൽനിന്നും അവശേഷിച്ചിരിക്കുന്ന കരിങ്കടുകിനെ ഗർഭിണി ധരിക്ക

ണേ. ഹേ ഗർഭിണീ! ഈ കടുകുകളെ നിൻെറ തുണിക്കുത്തിൽ ധരിച്ചുകൊണ്ടിരുന്നാൽ അവ നിൻെറ രക്ഷകരായിരിക്കും.

21. ***പവീനസാത് തങ്ഗലാച്ഛായകാദുത നഗ്നകാത്,***
***പ്രജായൈ പത്യേ ത്വാ പിങ്ഗഃ പരി പാതു കിമീദിനഃ.***
ഹേ ഗർഭിണീ! ഈ മഞ്ഞനിറത്തോടുകൂടിയ കടുക് വജ്രസമാനമായ നാസികയോടുകൂടിയ തംഗല്വനം സായകനം നഗ്നകനം ആയ അസുരന്മാരിൽനിന്നും നിന്നെ രക്ഷിക്കട്ടെ.

22. ***ദ്വയാ സ്താച്ചതുരക്ഷാത് പഞ്ചപാദാദനഗുരേഃ,***
***വൃന്താദഭി പ്രസർപതഃ പരി പാഹ വരീവൃതാത്.***
ഹേ ഔഷധീ! രണ്ടുമുഖങ്ങളോടും നാലു നേത്രങ്ങളോടും അഞ്ചു പാദങ്ങളോടും കീഴ്മുഖത്തോടും സർവ്വാംഗം വ്യാപ്തമായിരിക്കുന്ന പിശാചിൽനിന്നും ഈ ഗർഭിണിയെ രക്ഷിക്കൂ.

23. ***യ ആമം മാംസമദന്തി പൗരുഷേയം ച യേ ക്രവിഃ,***
***ഗർഭാൻ ഖാദന്തി കേശവാസ്താനിതോ നാശയാമസി.***
യാതൊരു രാക്ഷസൻ പച്ചമാംസം ഭക്ഷിക്കുകയും മായയാൽ ഗർഭത്തെപ്പോലും ഭക്ഷിക്കുകയും ചെയ്യുന്നുവോ ആ രാക്ഷസനെ ഈ ഗർഭിണിയുടെ സമീപത്തുനിന്നും അകറ്റിക്കളയുന്നു.

24. ***യേ സൂര്യാത് പരിസർപന്തി സ്നുഷേവ ശ്വശുരാദധി,***
***വജശ്ച തേഷാം പിങ്ഗശ്ച ഹൃദയേfവി നി വിധ്യതാൻ.***
ശ്വശുരൻെറ ആജ്ഞയനുസരിച്ച് പുത്രൻെറ അടുക്കലേയ്ക്കുപോകുന്ന പുത്രവധുവിനുതുല്യം സൂര്യൻെറ ആജ്ഞയാൽ പൃഥ്വിയിലെ ജീവികളെ പീഡിപ്പിക്കുന്നതിനുവേണ്ടി വന്നുചേരുന്ന പീഡകന്മാരെ ഈ ശ്വേതവർണ്ണമായ കരിങ്കടുക് താഡിക്കണേ.

25. ***പിങ്ഗ രക്ഷ ജായമാനം മാ പുമാസം സ്ത്രിയാം ക്രൻ,***
***അണ്ഡാദോ ഗർഭാന്മാദഭൻ ബാധസ്വതഃ കിമീദിനഃ***
ഹേ ശ്വേതസരസോ! (പെരുങ്കടുക്) ഉത്ഭവിച്ചുകഴിഞ്ഞിരിക്കുന്ന ഗർഭത്തെ ഭൂതബാധയിൽനിന്നും രക്ഷിക്കുകയും ജനിച്ചുകഴിഞ്ഞ സന്താനത്തെ രക്ഷിക്കുകയും ചെയ്യൂ. ഈ രാക്ഷസന്മാരെ ഗർഭിണികളുടെ അടുത്തുനിന്നും ദൂരേയ്ക്കു മാറ്റിവിടൂ.

26. ***അപ്രജാസ്ത്വം മാർതവത്സമാദ്രോദമഘമാവയം,***
***വൃക്ഷാദിവ സ്രജംകൃത്വാപ്രിയേപ്രതിമുഞ്ചതത്.***
ഹേ ശ്വേതസരസോ! ഈ ഗർഭിണിയുടെ സന്താനഹീനത, മൃതവത്സത, രോദനം, പാപജാലം ഇവയെ ശത്രുവിൻെറമേൽ എപ്രകാരം തൻെറ ഏതെങ്കിലും പ്രിയൻെറമേൽ പുഷ്പമാല ഇടുന്നതുപോലെ ഇടൂ.

## അനുവാകം നാല്

(ഋഷി–അഥർവൻ. ദേവത–ഭൈഷജം, ആയുഷ്യം. ഛന്ദസ്–അനുഷ്ടുപ്, ബൃഹതി, ഉഷ്ണിക്, ജഗതി, പംക്തി, ശക്വരി)

1. ***യാ ബഭ്രവോ യാശ്ച ശുക്രാ രോഹിണീരുത പൃശ്നയഃ,***
***അസിക്നീഃ കൃഷ്ണോ ഓഷധീഃ സർവാ അച്ഛവദാമസി.***
വിഭിന്നവർണ്ണങ്ങളോടും ആകാരത്തോടുംകൂടിയ ഔഷധികളുടെ മുമ്പിൽ ഉപസ്ഥിതനായിക്കൊണ്ട് രോഗം നശിപ്പിക്കുന്നതിനുവേണ്ടി ഞാൻ പ്രാർത്ഥിക്കുന്നു.

2. ***ത്രായന്താമിമം പുരുഷം യക്ഷ്മാദ് ദേവേഷിതാദധി,***

***യാസാം ദ്യൗഷ്പിതാ പൃഥിവീ മാതാ സമുദ്രോ മൂലം വീരുധാം ബഭ്രൂവ.***

യാതൊന്നിൻെറ പിതാവ് ആകാശവും മാതാവ് പൃഥിയും സമുദ്രം മൂലകാരണവുമായിരിക്കുന്നുവോ ആ ഔഷധികൾ യക്ഷ്മാരോഗത്തിൽനിന്നും രക്ഷിക്കണേ.

3. ***ആപോ അഗ്രം ദിവ്യാ ഓഷധയഃ,***
***താസ്തേ യക്ഷ്മമേനസ്യ മംഗാദങ്ഗാദനീനശൻ.***

ഹേ രോഗീ! നിൻെറ യക്ഷ്മാരോഗത്തെ ജലവും ദിവ്യൗഷധികളും ഓരോ അവയവങ്ങളിൽനിന്നും വലിച്ചെടുക്കണേ.

4. ***പ്രസ്തൃണതീ സ്തംബിനോരകേശുങ്ഗാ പ്രതന്വതീരോ-ഷധീരാ വദാമി.***
***അംശുമതീഃ കാണ്ഡിനീര്യാ വിശാഖാ ഹ്വയാമി,***
***തേ വീരുധോ വൈശ്വദേവീരുഗ്രാഃ പുരുഷജീവനീഃ.***

ഹേ രോഗീ! ചള്ളികളാലും കൊഴുപ്പോടുകൂടിയതും അനേകം ശാഖകളോടുകൂടിയതും സ്തംഭാകൃതിയോടുകൂടിയതും കുഴലുപോലുള്ളതും ജീവദായിനിയും ദേവാത്മകവുമായ ഔഷധികളെ നിനക്കുവേണ്ടി സംഭരിക്കുന്നു.

5. ***യദ് വഃ സഹഃ സഹമാനാ വീര്യ യച്ച വോ ബലം,***
***തേനോ മമസ്മാദ്യക്ഷ്മാത് പുരുഷം മുഞ്ചതൗഷധീ-രഥോകൃണോമി ഭേഷജം.***

രോഗങ്ങളെ നശിപ്പിക്കുന്ന ഹേ ഔഷധികളേ! നിങ്ങളിൽ രോഗങ്ങളെ നശിപ്പിക്കുന്ന യാതൊരു ശക്തിയുണ്ടായിരിക്കുന്നുവോ അതുകൊണ്ട് ഇവനെ യക്ഷ്മാരോഗത്തിൽനിന്നും രക്ഷിക്കണേ. ഞാൻ മന്ത്രയുക്തമായ ഔഷധത്തെ പ്രയോഗിക്കുന്നു.

6. ***ജീവലാം നധാരിഷാ ജീവന്തീമോഷധീമഹം,***
***അരുന്ധതീമുന്നയന്തീം പുഷ്പാം മധുമതീമിഹ***
***ഹുവേ്സ്മാ അരിഷ്ടതാതയേ.***

മംഗല്യത്തിനുവേണ്ടി ജീവദായിനിയേയും ക്രോധരഹിതയും ലേപനമയിയുമായ പുഷ്പമതിജീവന്തിയേയും ഞാൻ ആഹ്വാനം ചെയ്യുന്നു.

7. ***ഇഹാ യന്തു പ്രചേതസോ മേദിനീർവചസോ മമ,***
***യഥേമ പാരയാമസി പുരുഷ ദുരിതാദധി.***

ചൈതന്യവത്തുകളായ മന്ത്രരൂപൗഷധികൾ ഈ പുരുഷൻെറ രോഗത്തെ നശിപ്പിക്കുന്നതിനുവേണ്ടി ഇവിടെ വരണേ.

8. ***അഗ്നേർവാസോ അപാം ഗർഭോ യാ രോഹന്തി പൂരർണവാ!,***
***ധ്രുവാഃ സഹസ്രാമ്നീർഭേഷജീഃ സന്ത്വാഭൃതാഃ.***

യാതൊന്നിൻെറ ബലം ചൂടായിരിക്കുന്നുവോ അഗ്നിക്കായി യാതൊന്ന് ഭക്ഷ്യമായിരിക്കുന്നുവോ യാതൊന്ന് സദാ നവീനമായിരിക്കുന്നുവോ ഇപ്രകാരം സഹസ്രക്കണക്കായ നാമങ്ങളോടുകൂടിയ ഔഷധികൾ ഇവിടെ കൊണ്ടുവരണമേ.

9. ***അവകോൽബാ ഉദകാത്മാന ഓഷധയഃ,***
***വ്യൃഷന്തു ദുരിതം തീക്ഷ്ണശൃഗയഃ.***

പായൽ യാതൊന്നിൻെറ ഗർഭാശയവും ജലം യാതൊന്നിൻെറ ആത്മാവും കൊമ്പുകളുടെ ആകാരത്തോടുകൂടിയ ഗന്ധമയമായ ഇരട്ടഫലങ്ങളോടുകൂടിയ ഔഷധികളായിരിക്കുന്നുവോ അവ ഇവൻെറ പപങ്ങളെ നശിപ്പിക്കണേ.

10. ***ഉന്മൂഞ്ചന്തീർവിവരുണോ ഉഗ്രാ വിഷദൂഷണീഃ,***
***അഥോ ബലാസനാശനീഃ കൃത്യാദൂഷണീശ്ച യാസ്താ ഇഹാ യന്ത്വോഷധീഃ.***

ജലോദരാദിരോഗങ്ങളെ നശിപ്പിക്കുന്നതും വിഷനാശകവും രോഗങ്ങളിൽ

പ്രബലമായ കാസാദികളെ നശിപ്പിക്കുന്നതും കൃത്യകളെ ഖണ്ഡിക്കുന്നതും ആയ ഔഷധികൾ ഇവിടെ വരണേ.

11. ***അപക്രീതാഃ സഹീയസീർവീരുധോ യാ അഭിഷ്ടുതാ,***
***ത്രായന്താമസ്മിൻ ഗ്രാമേ ഗാമശ്വം പുരുഷം പശും.***

സ്വയം കൊണ്ടുവരപ്പെട്ട രോഗങ്ങളെ നശിപ്പിക്കുന്നതിൽ സമർത്ഥമായ മന്ത്രത്താൽ അഭിമന്ത്രിതങ്ങളായ ഔഷധികൾ ഈ ഗ്രാമത്തിലെ ഗോക്കൾ, അശ്വം മുതലായ മൃഗങ്ങൾക്കും മനുഷ്യർക്കും രക്ഷയായിരിക്കണേ.

12. ***മധു മന്മൂലം മധുമദഗ്രാമാസാം മധുമന്മധ്യം വീരുധാം ബഭൂവ,***
***മധുമത് പർണം മധുമത് പുഷ്പമാസാം മധോഃ സംഭക്താ***
***അമൃതസ്യഭക്ഷോ ഘൃതമന്നം ദുഹ്രതാം ഗോപുരോഗവം,***

ഔഷധച്ചെടികളുടെ മൂലം, അഗ്രഭാഗം, മധ്യഭാഗം, ഇലകൾ, പുഷ്പങ്ങൾ, ഫലങ്ങൾ മുതലായി എല്ലാം മധുരമാകുന്നു. യാതൊരുത്തൻ ഈ മധുവിനെ സേവിക്കുന്നുവോ അവൻ അമൃതത്തെത്തന്നെ സേവിക്കുന്നു. അവൻ നിരോഗനും പുത്രപൗത്രാദികളോടുകൂടിയവനും തഥാ ഗോക്കളിൽനിന്നും ഘൃതവും അന്നവും ദോഹനം ചെയ്യുന്നവനുമാകുന്നു.

13. ***യാവതീ കിയതീശ്ചേമഃ പൃഥിവ്യാമധ്യോഷധീഃ,***
***താ മാ സഹസ്രപർണ്യോ മൃത്യോർമുഞ്ചന്ത്വംഹസഃ.***

പൃഥിവിൽ മുളച്ചിട്ടുള്ള അസംഖ്യം ഇലകളോടുകൂടിയ ഔഷധികൾ എന്നെ മരണാത്മകമായ പീഡകളെ ജനിപ്പിക്കുന്ന പാപങ്ങളിൽനിന്നും രക്ഷിക്കട്ടെ.

14. ***വൈയാഘ്രോ മണിർവീരുധാം ത്രായമാണോഽഭിശസ്തിപാഃ,***
***അമീബാഃ സർവാ രക്ഷാംസ്യപ ഹന്ത്വധി ദുരമസ്മത്.***

ഈ വൈയാഘ്രമണി രോഗരൂപങ്ങളായ പാപങ്ങളിൽനിന്നും സംരക്ഷണം നൽകുന്നതാകുന്നു. അത് നമ്മുടെ പാപങ്ങളെ അന്യത്ര കൊണ്ടുപോയി നശിപ്പിച്ചുകളയണേ.

15. ***സിംഹസ്യേവ സ്തനഥോഃ സം വിജന്തേഽഗ്നേരിവ വിജന്ത***
***ആഭൃതാഭ്യഃ,***
***ഗവാം യക്ഷ്മഃ പുരുഷാണാം വീരുദ്ഭിരതിനുത്തോനാവ്യാ***
***ഏതു സ്രോത്യാഃ.***

അഗ്നിയുടെ പ്രചണ്ഡാകൃതിയാൽ ജീവികൾ ഭയഭീതരാകുന്നതുപോലെ സിംഹത്തിൻെറ അലർച്ചയിൽ പരിഭ്രമിക്കുന്നതുപോലെ ഈ ഔഷധികൾവഴി വ്യഥിഥമാക്കപ്പെടുന്ന മൃഗങ്ങളുടേയും മനുഷ്യരുടേയും രോഗങ്ങൾ നദികളുടെ അക്കരെ കടന്ന് വിദൂരദേശങ്ങളെ പ്രാപിക്കണേ.

16. ***മുമുചാനാ ഓഷധയോഽഗ്നേവൈശ്വാനരാദധി,***
***ഭൂമി സതന്വവീരിത യാസാം രാജാ വനസ്പതി.***

യാതൊരൗഷധികൾ പൃഥ്വിയെ ആച്ഛാദിതമാക്കുന്നുവോ യാതൊന്നിൻെറ സ്വാമി വനസപതിയായിരിക്കുന്നുവോ അവ വൈശ്വാനരാഗ്നിയേക്കാളും ശ്രേഷ്ഠങ്ങളായ ഔഷധികളും രോഗങ്ങളിൽനിന്നും നമ്മെ മോചിപ്പിക്കുന്നവയുമാകുന്നു.

17. ***യോ രോഹന്ത്യാങ്ഗിരിസീഃ പർവ്വതേഷു സമേഷു ച,***
***താ നഃ പയസ്വതീഃ ശവാ ഓഷധീഃ സന്തു ശം ഹൃദേ.***

അംഗിരസ്സ് മഹർഷിയാൽ ഉപദേശിക്കപ്പെട്ട ഔഷധികൾ മംഗളകാരിണിയും പർവ്വതദേശങ്ങളിലും സമതലങ്ങളിലും ഉത്ഭവിക്കുന്നവയും ആകുന്നു. അവ പാലിനു തുല്യം സാരവത്തായി സുഖത്തെ പ്രദാനം ചെയ്യണേ.

18. ***യശ്ചാഹം വേദ വീരുധോ യാശ്ച പശ്യാമി ചക്ഷുഷാ,***
***അജ്ഞാതാ ജാനീപശ്ച യാ പാസു വിദ്മ ച സംഭൃതം.***

യാതൊരൗഷധികൾ കൺമുമ്പിലായി കാണപ്പെടുന്നുവോ താതൊ

ന്നിൽ രോഗനാശകതത്വങ്ങൾ അടങ്ങിയിരിക്കുന്നുവോ യാതൊന്ന് അജ്ഞാതമായിരിക്കുന്നുവോ ആ എല്ലാ ഔഷധികളേയും നാം അറിയുന്നു.

19. ***സർവാഃ സമഗ്രാ ഓഷധീർബോധന്തു വചസോ മമ,***
***യഥേമം പാരയാമസി പുരുഷം ദുരിതാദധി.***

എല്ലാ ഔഷധികളും എൻെറ ആഗ്രഹങ്ങളെ അറിഞ്ഞുകൊണ്ട് എന്നെ ഈ പുരുഷൻെറ രോഗരൂപമാകുന്ന പാപത്തെ നശിപ്പിക്കുന്നതിന് ശക്താനക്കണേ.

20. ***അശ്വസ്ഥോ ദർഭോ വീരുധാം സോമാ രാജമൃതം ഹവിഃ,***
***ബ്രീഹിയവശ്ച ഭേഷജൗ ദിവസ്പുത്രാവമത്യൗ.***

ഔഷധികളുടെ ദർപ്പം അരയാലും രാജാവ് സോമനും ഹവിസ്സ് അമൃതും ആകുന്നു. ധാന്യങ്ങളും യവരൂപങ്ങളുമായ ഔഷധികൾ അന്തരീക്ഷത്തിനിന്നും വൃഷ്ടിയുണ്ടാക്കുന്നതുകാരണം അന്തരീക്ഷത്തിൻെറ സന്താനരൂപവും അമൃതത്വത്താൽ യുക്തമാകുന്നു.

21. ***ഉജ്ജിഹീധ്വേ സ്തനയത്യഭിക്രന്ദത്യൗഷധീഃ,***
***യദാ വഃ പൃശ്നിമാതരഃ പർജന്യോ രേതസാവതി.***

മിന്നലിൻെറ പ്രകാശത്തോടും മേഘത്തിൻെറ ഗർജ്ജനത്തോടുംകൂടി വൃഷ്ടിരൂപമാകുന്ന വീര്യത്താൽ വായുവും മേഘവും നിങ്ങളെ രക്ഷിച്ചുകൊണ്ടിരിക്കുമ്പോൾ നിങ്ങൾ വിഭിന്നങ്ങളായ ഗതികളോടുകൂടിയവരായിത്തീരുന്നു.

22. ***തസ്യാമൃതസ്യേമ ബല പുരുഷ പായയാമസി,***
***അഥോ കൃണോമി ഭേഷജ യഥാസച്ഛതഹായനഃ,***

ഔഷധികളുടെ അമൃതരൂപമാകുന്ന ശക്തിയെ ഈ പുരുഷൻ പാനം ചെയ്യിക്കുന്നു. ഈ ഞാൻ ഔഷധത്താൽ ഇവനെ നൂറു സംവത്സരം ജീവിക്കാൻ കഴിവുള്ളവനാക്കിത്തീർക്കുന്നു.

23. ***വരാഹോ വേദ വീരുധം നകുലോ വേദ ഭേഷജീം,***
***സർപാ ഗന്ധർവാ യാ വിദുസ്താ അസ്മാ അവസേ ഹുവേ.***

24. ***യാഃ സുപർണാഃ അംഗിരസാർദിവ്യാ യാ രഘടോ വിദുഃ,***
***വയാംസി ഹസാ യാ വിദുര്യാശ്ച സർവേ പതത്രിണഃ,***
***മൃഗാ യാ വിദുരോഷധീസ്താ അസ്മാ അവസേ ഹുവേ.***

യാതൊരൗഷധികളെ വരാഹം, നൗലാ, സർപ്പം, ഗന്ധർവ്വൻ ആദിയായവർ അറിയുന്നുവോ ആ ഔഷധികളെ ഈ പുരുഷൻെറ രക്ഷയ്ക്കുവേണ്ടി ആഹ്വാനം ചെയ്യുന്നു. രഘടൻ യാതൊരു ദിവ്യൗഷധങ്ങളുടെ ജ്ഞാതാവായിരിക്കുന്നുവോ ഹംസാദികളായ പക്ഷികൾ താതൊരൗഷധികളെ അറിയുന്നുവോ ആ എല്ലാ ഔഷധികളേയും ഈ പുരുഷൻെറ രക്ഷയ്ക്കുവേണ്ടി ഞാൻ ആഹ്വാനം ചെയ്യുന്നു.

25. ***യാവതീനാമോഷധീനാം ഗാവഃ പ്രാശ്നന്ത്യഘ്ന്യാ യാവതീ-***
***നാമജാവയഃ,***
***താവതീസ്തുഭ്യമോഷധീഃ ശർമ യച്ഛന്ത്വാഭൃതാഃ.***

അഹിംസിതങ്ങളായ ഗോക്കൾ യാതൊരൗഷധികളെ ഭക്ഷണമാക്കുന്നുവോ യാതൊന്നിനെ ആടുകൾ ഭക്ഷിക്കുന്നുവോ ആ എല്ലാ ഔഷധികളും സുഖത്തെ പ്രദാനം ചെയ്യണേ.

26. ***യാവതീഷു മനുഷ്യാം ഭേഷജം ഭിഷജോ വിദുഃ,***
***താവതീർവിശ്വഭേഷജീരാ ഭരാമി ത്വാമാഭി.***

ഭിഷഗ്ഗണങ്ങൾ എല്ലാ ഔഷധികളേയും നിൻെറ ഗുണത്തിനുവേണ്ടി ഇവിടെ കൊണ്ടുവന്നുകഴിഞ്ഞിരിക്കുന്നു.

27. ***പുഷ്പവതീ പ്രസുമതീഃ ഫലനീരഫലാ ഉത,***
***സമാതര ഇവ ദുഹ്രാമസ്മാ അരിഷ്ടതാതയേ.***

പുഷ്പഫലങ്ങളാൽ യുക്തമായ ഔഷധികൾ ഈ പുരുഷനുവേണ്ടി ആരോഗ്യാത്മകമായ ഫലത്തെ ദോഹനം ചെയ്യണേ.

28. ***ഉത് ത്വാഹാർഷം പഞ്ചശലാദഥോ ദശശലാദുത,***
***അഥോ യമസ്യ പഡ്വീണാദ് വിശ്വസ്മദ് ദേവകിൽബിഷാത്.***
ഹേ രോഗീ! ഞാൻ നിന്നെ അഞ്ചുശലാകകളോടും പത്തു ശലാകകളോടും കൂടിയ തടികൊണ്ടുള്ള പാദവിലങ്ങിൽനിന്നും യമന്റെ പാദബന്ധനങ്ങളിൽനിന്നും മോചിപ്പിക്കുന്നതിനുവേണ്ടിയുള്ള മന്ത്രശക്തിയെ പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു.

**സൂക്തം എട്ട്**

(ഋഷി–ഭൃഗ്വംഗിരസ്. ദേവത–ഇന്ദ്രൻ, വനസ്പതി. ഛന്ദസ്–അനുഷ്ടുപ്, ബൃഹതി, പംക്തി, ജഗതി, ത്രിഷ്ടുപ്)

1. ***ഇന്ദ്രോ മന്ഥതു മന്ഥിതാ ശക്രഃ ശൂരഃ പുരന്ദരഃ,***
***യഥാ ഹനാമ സേനാ അമിത്രാണാം സഹസ്രശഃ.***
ഇന്ദ്രദേവൻ വീരനും സമർത്ഥനും ശത്രുസൈന്യങ്ങളെ അമർച്ചവരുത്തുന്നവനും ആകുന്നു. അവൻ അഗ്നിയെ മഥിക്കട്ടെ. തന്മൂലം നാം ശത്രുക്കളെ നശിപ്പിക്കുന്നതിൽ കഴിവുള്ളവരാകണേ.
2. ***പൂതിരജ്ജൂരുപധ്മാനീ പൂർതി സേനാം കൃണോത്വമൂം,***
***ധൂമമഗ്നിം പരാദൃശ്യാമിത്രാ ഹൃത്സ്വാ ദധതാം ഭവം.***
അഗ്നിയിൽ പതിക്കുന്ന ജീർണ്ണമായ കയറ് ശത്രുസൈന്യങ്ങളെ ജീർണ്ണീഭവിപ്പിക്കട്ടെ. അഗ്നിയുടെ ധൂമം ദർശിക്കുന്ന മാത്രയിൽ ശത്രുക്കൾ ഭയഭീതരായിത്തീരണേ.
3. ***അമൂനശ്വത്ഥ നിഃ ശൃണീഹി ഖാദാമൂൻ ഖദിരാജിരം,***
***താജദ്ഭങ്ഗഇവ ഭജ്യന്താം ഹന്ത്വേനാൻ വധകോ വധൈഃ.***
ഹേ അരയാൽ വൃക്ഷമേ! ഈ ശത്രുക്കളെ ഹിംസിക്കൂ. ഹേ ഖദിരവൃക്ഷമേ! ഈ എല്ലാ ശത്രുക്കളേയും ഭക്ഷണമാക്കണേ. ഇവർ തിപ്പലിക്കു തുല്യം പൊടിയായിപ്പോകണേ. തടി ഇവരെ ആഘാതത്താൽ നശിപ്പിക്കണേ.
4. ***പുരുഷാനമൂൻ പുരുഷാഹംഃ കൃണോതു ഹന്ത്വേനാൻ വധകോ വധൈഃ.***
***ക്ഷിപ്രം ശരഇവ ഭജ്യന്താം ബൃഹജ്ജിലേന സദിതാഃ.***
കൊലമരം ഹിംസാത്മകങ്ങളായ ഉപായങ്ങളാൽ ഈ ശത്രുക്കളെ ഹനനം ചെയ്യണേ. ബൃഹത്തായ ഞാണിൽനിന്നും ബാണം പാഞ്ഞുപോകുന്നതുപോലെ ഈ ശത്രുക്കൾ തകർന്നുപോകണേ.
5. ***അന്തരിക്ഷ ജാലമസീജ്ജാലദണ്ഡാ ദിശോ മഹോഃ,***
***തേനാഭിധായ ദസ്യൂനാം ശക്രഃ സേനാമപാവപത്.***
അന്തരീക്ഷത്തിന്റേയും ദിക്കുകളുടേയും ദണ്ഡനരൂപമാകുന്ന വലയെ ഇന്ദ്രൻ ധാരണം ചെയ്തിരിക്കുന്നു. അതുകൊണ്ടുതന്നെ ദൈത്യസേനകളെ അദ്ദേഹം നശിപ്പിച്ചിരിക്കുന്നു.
6. ***ബൃഹദ്ധി ജാലം ബൃഹതഃ ശക്രസ്യ വാജിനീവതഃ,***
***തേന ശത്രുനഭി സർവാൻ ന്യുബ്ജയഥാ ന മുച്യാതൈ കതമശ്ചതൈഷാം.***
മഹാനായ ഇന്ദ്രദേവന്റെ വല അത്യന്തം വിശാലമാകുന്നു. ഹേ ഇന്ദ്രാ! ആ വലവഴിയായി ശത്രുക്കളെ പരങ്മുഖരാക്കണേ. അവരിൽ ആരുംതന്നെ രക്ഷപെടാതിരിക്കണേ.
7. ***ബൃഹത് തേ ജാലം ബൃഹതഃ ഇന്ദ്ര ശൂരഃ സഹസ്രാര്യസ്യ ശതവീര്യസ്യ,***

***തേന ശതം സഹസ്രമയുത ന്യർബുദം ജഘാന ശക്രോ ദസ്യൂനാമഭിധായ സേനയാ.***

ഹേ വീരനായ ഇന്ദ്രാ! നീ വിശാലമായ ആ വലയിൽക്കൂടി ശത്രുക്കളെ പിടിച്ച്. ലക്ഷക്കണക്കിനായ ദസ്യുക്കളെ നശിപ്പിക്കണേ.

8. ***അയം ലോകോ ജാലമാസീച്ഛക്രസ്യ മഹതോ മഹാൻ,***
***തേനാഹമിന്ദ്രജാലേനാമൂംസ്തമസാഭി ദധാമി സർവാൻ.***

ഇന്ദ്രന്റെ മഹത്തായ വല ഈ ബൃഹത്തായ ലോകം തന്നെയാണ്. ഞാൻ ഇതുവഴിയായിത്തന്നെ എല്ലാ ശത്രുക്കളേയും അന്ധകാരത്താൽ മറയ്ക്കുന്നു.

9. ***സേദിരുഗ്രാ വ്യൃദ്ധിരാർശിശ്വാനപവാചനാ,***
***ശ്രമസ്തന്ദ്രീശ്ച മോഹശ്ച തൈരമൂനഭി ദധാമി സർവാൻ.***

നിദ്ര, തദ്ര, മോഹം, ആർത്തി, നിരൃതി, വ്യൃദ്ധി മുതലായവ വഴി ആ ശത്രുക്കളെ ആച്ഛാദനം ചെയ്യുന്നു.

10. ***മൃത്യവേƒ മൂൻ പ്ര യച്ഛാമി മൃത്യുപാശൈരമീ സിതാഃ,***
***മൃത്യോര്യേ അഘലാ ദൂതാസ്തേഭ്യ ഏനാൻ പ്രതി നയാമി ബദ്ധ്വാ.***

ഈ ശത്രു മൃത്യുപാശത്തിൽ ബന്ധിതനായിക്കഴിഞ്ഞിരിക്കുന്നു. ഞാൻ ഇതിനെ മൃത്യുവിന്നധീനമാക്കുന്നു. ഈ ശത്രുക്കളെ ബന്ധിച്ച് മൃത്യുവിന്റെ ദന്തനിരകൾക്കു നേരെ കൊണ്ടുപോകുന്നു.

11. ***നയതാമൂൻ മൃത്യുദൂതാ യമദൂതാ അപോംഭത,***
***പരഃ സഹസ്രാ ഹന്യന്താം തൃണേഢ്വേനാൻ മത്യംഭവസ്യ.***

ഹേ മൃത്യുദൂതാ! ഈ ശത്രുക്കളെ കൊണ്ടുപോകൂ. ഹേ യമദൂതരേ! ഇവരുടെ സഹസ്രക്കണക്കായ വീരന്മാരെ സംഹരിക്കൂ. രുദ്രന്റെ ആയുധം ഇവരെ ഇല്ലായ്മ ചെയ്യണേ.

12. ***സാധ്യാ ഏകം ജാലദണ്ഡമുദ്യൃത്യ യന്ത്യോജസാ,***
***രുദ്രാ ഏകം വസവ ഏകമാദിത്യൈരേക ഉദ്യതഃ.***

കുരുക്കുദണ്ഡനത്തെ ഗ്രഹണം ചെയ്തുകൊണ്ട് സാധ്യദേവത ശത്രുക്കളെ സമീപിച്ചുകൊണ്ടിരിക്കുന്നു. ഒരെണ്ണം രുദ്രനും ഒരെണ്ണം വസുക്കളും ഒരെണ്ണം ആദിത്യനും ഉയർത്തിയിരിക്കുന്നു.

13. ***വിശ്വേ ദേവാ ഉപരിഷ്ടാദുബ്ജന്തോ യന്ത്വോജസാ,***
***മധ്യേന ഘ്നന്തോ യന്തു സേനാമങ്ഗിരസോ മഹീം.***

വിശ്വദേവന്മാർ ബലത്തോടുകൂടി മുകളിൽനിന്നും മർദ്ദിക്കട്ടെ. രുദ്രൻ മധ്യഭാഗത്തെ സംഹരിച്ചുകൊണ്ട് ഭൂമിയിൽ നിപതിപ്പിക്കണേ.

14. ***വനസ്പതീൻ വാനസ്പത്യാനോഷധീരുതഃ വീരുധഃ,***
***ദ്വിപാച്ചതുഷ്പാദിഷ്ണാമി യഥാ സേനാമമൂം ഹനൻ.***

വനസ്പതികളേയും അവയിൽനിന്നും നിർമ്മിച്ചിട്ടുള്ള ഔഷധികളേയും ലതകളേയും ഇരുകാലികളേയും നാല്ക്കാലികളേയും മന്ത്രശക്തിയാൽ ഞാൻ പ്രേരിപ്പിക്കുന്നു. ഇവയെല്ലാം ആ ശത്രുസൈന്യങ്ങളെ സംഹരിക്കണേ.

15. ***ഗന്ധർവപ്സരസഃ സർപ്പാൻ ദേവാൻ പുണ്യജനാൻ പിതൃൻ,***
***ദൃഷ്ടാനദൃഷ്ടനിഷ്ണാമി യഥാ സേനാമമൂം ഹനൻ.***

ഞാൻ ഗന്ധർവ്വന്മാരേയും അപ്സരസ്സുകളേയും സർപ്പങ്ങളേയും രാക്ഷസന്മാരേയും പിതൃക്കളേയും മന്ത്രബലത്താൽ പ്രേരിപ്പിക്കുന്നു. അവർ ശത്രുസൈന്യങ്ങളെ സംഹരിക്കണേ.

16. ***ഇമ ഉപ്താ മൃത്യുപാശാ യാനക്രമ്യ ന മുച്യസേ,***
***അമുഷ്യാ ഹന്തു സേനായാ ഇദം കൂട സഹസ്രശഃ.***

ഹേ ശത്രുക്കളേ! ഈ മൃത്യുപാശത്തെ അതിജീവിക്കുവാൻ നിങ്ങൾക്കു

സാധ്യമല്ല. ഈ ആയുധം ശത്രുസൈന്യങ്ങളെ ഓരോ പ്രകാരത്തിൽ നശിപ്പിക്കണേ.

17. ***ധർമഃ സമിദ്ധോ അഗ്നിനായം ഹോമഃ സഹസ്രഹഃ,***
***ഭവശ്ച പൃശ്നിബാഹുശ്ച ശർവ സേനാമമൂം ഹതം.***

ഈ ഹവിസ്സ് അഗ്നിയിൽ തപിച്ചുകൊണ്ടിരിക്കുന്നു. ഈ സോമലത ശത്രുസംഹാരകശക്തിയാൽ യുക്തമായിരിക്കുന്നു. ഹേ ഭവാ! ശർവ്വ! ദേവതകളേ! നിങ്ങൾ ശത്രുസൈന്യങ്ങളെ സംഹരിക്കുവിൻ.

18. ***മൃത്യോരാഷമാ പദ്യന്താം ക്ഷുധം സേദിം വധം ഭയം,***
***ഇന്ദ്രാശ്ചാക്ഷുജാലാഭ്യാം ശവം സേനാമമൂം ഹതം.***

ഈ ശത്രു വിശപ്പും ദാഹവുംമൂലം ഭയവും ഭീതിയുമനുഭവിച്ചുകൊണ്ട് മൃത്യുവിൻെറ വായിൽ പതിക്കണേ. ഹേ ഇന്ദ്രാ! ഹേ ശർവ്വാ! നിങ്ങൾ ഈ ശത്രുസൈന്യങ്ങളെ സംഹരിക്കുവിൻ.

19. ***പരാജിതാഃ പ്ര ത്രസതാമിത്രാ നുത്താ ധാവത ബ്രഹ്മണാ,***
***ബൃഹസ്പതിപ്രണുത്താനാം മാമീഷാം മോചി കശ്ചന.***

ഹേ ശത്രുക്കളേ! മന്ത്രശക്തിയാൽ നിങ്ങൾ പരാജയമടയുവിൻ, ഭീതിയോടുകൂടിയവരായി പലായനം ചെയ്യുവിൻ. മന്ത്രങ്ങളുടെ സ്വാമിയായ ബൃഹസ്പതി നിങ്ങളിലാരെയും ജീവനോടെ നിലനിർത്താതിരിക്കണേ.

20. ***അബ പദ്മന്താമേഷാമായുധാനി മാ ശകൻ പ്രതിധാമിഷും,***
***അഥൈഷാം ബഹുവിഭ്യതാമിഷവോ ഘ്നന്തു മർമണി.***

ഈ ശത്രുക്കളുടെ ഭുജങ്ങൾ ആയുധങ്ങൾ വഹിക്കുന്നതിന്. അസമർത്ഥങ്ങളായി ഭവിക്കണേ. അവരുടെ ആയുധങ്ങൾ നിലം പതിക്കണേ. അവർ ഭയത്താൽ വ്യാകുലരായിത്തീരുകയും അവരുടെ മർമ്മസ്ഥാനങ്ങൾ പിളരുകയും ചെയ്യണേ.

21. ***സം ക്രേശതാമേനാൻ ദ്യാവാപൃഥിവീ സമന്തരിക്ഷ സഹ ദേവതാഭിഃ,***
***മജ്ഞാതാരാം മാ പ്രതിഷ്ഠാം വിദന്ത മഥോ വിഘ്നാനാ ഉപയന്തു മൃത്യും.***

ആകാശം, ഭൂമി, അന്തരീക്ഷം, ദേവഗണങ്ങൾ എന്നിവ ഇവരെ അഭിപ്തരാക്കണേ. അവർ പ്രതിഷ്ഠയെ പ്രാപിക്കാതിരിക്കണേ. അവർക്ക് അഥർവ്വൻെറ യാതൊരു ശിഷ്യനേയും ആശ്രയമായി ലഭിക്കാതിരിക്കണേ. അവർ പരസ്പരം വിദ്വേഷത്തോടുകൂടിയവരായി സ്വയം നശിക്കട്ടെ.

22. ***ദിശശ്ചതസ്രോƒ ശ്വതര്യോ ദേവരഥസ്യ പുരോഡാശാഃ ശഫാ അന്തരിക്ഷമുദ്ധിഃ,***
***ദ്യാവാപൃഥിവീ പക്ഷസീളതവോƒ ദിശവോƒ ന്തർദേശാ കിങ്കരാ വാക് പരിരഥ്യം.***

അഗ്നിയുടെ രഥത്തെ വലിക്കുന്നത് നാലുദിക്കുകൾ ആകുന്നു. ഹോമശേഷം സുമമാകുന്നു. അന്തരീക്ഷം വസിക്കുന്നതിനുള്ള സ്ഥാനവും ആകാശവും ഭൂമിയും പക്ഷങ്ങളും ഋതുക്കൾ കടിഞ്ഞാണും ആകുന്നു. വാണി പരിരഥ്യയും അന്തർദേശം കിങ്കരരൂപവുമാകുന്നു.

23. ***സംവത്സരോ രഥഃ പരിവത്സരോ രഥോപസ്ഥോ വിരാഡഗ്നീഷാഗ്നീ രഥമുഖം,***
***ഇന്ദ്രഃ സവ്യഷ്ഠാശ്ചന്ദ്രമാഃ സാരഥിഃ.***

സംവത്സരം ഇദ്ദേഹത്തിൻെറ രഥവും പരിവത്സരം രഥത്തിൻെറ ഇരിപ്പിടവും

വിരാട് ഈഷാ അഗ്നിമുഖവും ചന്ദ്രൻ സാരഥിയുമാകുന്നു. ഇന്ദ്രൻ ഇദ്ദേഹത്തിൻെറ വലതുഭാഗത്തിരിക്കുന്നവനാകുന്നു.

24. ***ഇതോ ജയതോ വി ജയ സം ജയ ജയ സ്വാഹാ,***
***ഇമേ ജയന്തു പരമീ ജയതാം സ്വാഹൈഭ്യോ ദരാഹാമേഭ്യഃ,***
***നീലലോഹിതേനാമൂനഭ്യവതനോമി.***

ഹേ രാജൻ ! ഇവിടെനിന്നും വിജയം, അവിടെനിന്നും വിജയം, എല്ലാഭാഗങ്ങളിൽനിന്നും വിജയത്തോടുവിജയം ഉണ്ടാകട്ടെ. ഞങ്ങളുടെ യജമാനൻ വിജയം പ്രാപിക്കട്ടെ. ശത്രുക്കൾ പരജയമടയട്ടെ. ഈ മിത്രങ്ങളുടെ വിജയത്തിനു വേണ്ടി ഈ ആഹുതി സമർപ്പിക്കുന്നു. നീലവർണ്ണത്തോടുകൂടിയതും ചുവപ്പു വർണ്ണത്തോടുകൂടിയതുമായ കയറുകളാൽ ശത്രുക്കളെ വരിഞ്ഞുമുറുക്കുന്നു. അവർക്കുവേണ്ടി ആഹുതി ദുരാഹുതിയായി ഭവിക്കട്ടെ.

## അനുവാകം അഞ്ച്

### സൂക്തം ഒൻപത്

(ഋഷി- അഥർവൻ. ദേവത-മന്ത്രോക്താവ്. ഛന്ദസ്-ത്രിഷ്ടുപ്, പംക്തി, അനുഷ്ടുപ്, ജഗതി.)

1. ***കുതസ്തൗ ജാതൗ കതമഃ സൗ അർധഃ കസ്മാല്ലോകാത് കതമസ്യാഃ പൃഥിവ്യാഃ,***
***വത്സൗ വിരാജഃ സലിലാദുദൈതാം തൗ ത്വാ പൃച്ഛാമി കതരേണ ദുഗ്ധാ.***

ഭയങ്കരാകാരത്തോടുകൂടിയ ആ വത്സം എവിടെ നിന്നുത്ഭവിച്ചു? ഏതു ലോകത്തിൽനിന്നുണ്ടായി? അത് ജലത്തിൽനിന്നുതന്നെ ഉണ്ടായി. ഞാൻ നിങ്ങളോടു ചോദിക്കുന്നു; നിങ്ങൾ അത് എപ്രകാരം മനസ്സിലാക്കി.

2. ***യോ അക്രന്ദയത് സലില മഹിത്വാ യോനിം കൃത്വാ ത്രിഭുജം ശയാനഃ,***
***വത്സഃ കാമദുഘോ വിരാജഃ സ ഗുഹാ ചക്രേ തന്വഃ പരാചഃ.***

യാതൊരുത്തൻ ജലത്തെ ആശ്രയമാക്കി ത്രിഭുജരൂപത്തോടുകൂടി ശയനം ചെയ്തിരുന്നുവോ തൻേറതായ മഹത്വത്താൽ ജലത്തെ വ്യഥിതമാക്കിയിരുന്നുവോ വിരാഡ്രൂപത്തോടുകൂടിയ ആ വത്സം അഭീഷ്ടങ്ങളെ പൂർത്തികരിക്കുകയും ശരീരത്തെ തൻെറ ഗുഹയാക്കിത്തീർക്കുകയും ചെയ്തിരിക്കുന്നു.

3. ***യാനി ത്രീണി ബൃഹന്തി യേഷാം ചതുർഥം വിയുനക്തി വാചം,***
***ബ്രഹ്മ നദ് വിദ്യാത് തപസാ വിപശ്ചിദ് യസ്മിന്നേക യുജ്യതേ യസ്മിന്നേകം.***

ബൃഹത്തായ മൂന്നു മഹത്തുക്കൾ ഉണ്ട്. ഇവയിൽ നാലാമത്തേതായിരിക്കുന്നത് വാണിയായിരിക്കുന്നുവോ അതിനോട് ഏകാകിനിയായിരുന്നിട്ടും പുരുഷനു ചേരുവൻ കഴിയുന്നു. അതിനെ ബ്രഹ്മം എന്നു മനസ്സിലാക്കണം.

4. ***ബൃഹതഃ പരി സാമാനി ഷഷ്ഠാത് പഞ്ചാധി നിർമിതാ,***
***ബൃഹത് ബൃഹത്യാ നിർമിതം കുതോƒ ധി ബൃഹതീമിതാ***

ബൃഹദ്ദ്വാരാ പഞ്ചസാമങ്ങളുടെ നിമിത്തം ഉണ്ടായി. അവയിൽനിന്നുതന്നെ ആറാമത്തേതും ഉണ്ടായി. ആകാശവും ഭൂമിയും ഈ വിരാട്ടിനെ നിർമ്മിച്ചു. ഈ ബൃഹത്വത്തിൻെറ ബന്ധം എവിടെനിന്നുണ്ടായി?

5. ***ബൃഹതി പരി മാത്രായാ മാതുർമാത്രാധി നിർമിതാ,***
***മായാ ഹ ജജ്ഞേ മായായാ മായായാ മാതലീ പരി.***

മാതാവിൻെറ മാത്ര ബൃഹതിയുടെ മാത്രയിൽ നിന്നുത്ഭവിച്ചു. മാതലി മായയിൽ നിന്നുണ്ടായി, മായയിൽനിന്നുതന്നെ മായ പ്രത്യക്ഷമായി.

6. ***വൈശ്വാനരസ്യ പ്രതിമോപരി ദ്യൗർയാവദ് രൗദസീ വിബബാധേ***

***അഗ്നിഃ,***
***തതഃ ഷഷ്ഠാദാമുതോ യന്തി സ്തോമാ ഉദിതോ യന്ത്യഭിഷഷ്ടമ ഃ.***

ആകാശവും ഭൂമിയും എവിടംവരെ വ്യാപിച്ചുകിടക്കുന്നുവോ അവിടം വരെ അഗ്നിക്ക് ബാധ്യസ്ഥനായിരിക്കുവാൻ കഴിയുന്നു. വൈശ്വാനരാഗ്നിയുടെമേൽത്തന്നെ ദ്യോവ് പ്രതിഷ്ഠിക്കപ്പെട്ടിരിക്കുന്നു. പകലിൻെറ ആറാമത്തെ ഭാഗത്തിൽ സ്തോത്രം ആറാമത്തേതായിത്തീരുന്നു.

7. ***ഷഷ്ട ത്വാ പൃച്ഛാമ ഋഷയഃ കശ്യപേമേ ത്വം ഹി യുക്തം യുയുക്ഷേ യോഗ്യം ച,***
***വിരാജമാഹുർബ്രഹ്മണഃ പിതരം താം നോ വി ധേഹി യതിധാ സഖിഭ്യഃ.***

ഹേ കശ്യപാ! നീ യുക്തന്മാരെയും യോഗ്യന്മാരെയും ശരിയായ രീതിയിൽ സംയോജിപ്പിക്കണേ. ഞങ്ങൾ ആറു മഹർഷിമാർ പറയുന്നു. വിരാട് ബ്രഹ്മത്തിൻെറ പിതാവാകുന്നു. അതിനാൽ ഞങ്ങൾക്ക് ആ വിരാടിനെ സംബന്ധിച്ചുള്ള ഉപദേശം നല്കണേ.

8. ***യാം പ്രച്യുതാമനു യജ്ഞാഃ പ്രച്യവന്ത ഉപതിഷ്ഠന്ത ഉപതിഷ്ഠമാനാം, യസ്യാ വ്രതേ പ്രസവേ യക്ഷമേജതി സാ വിരാഡൃഷയഃ പരമേവ്യോമൻ.***

വിരാട് അകന്നുപോകുമ്പോൾ യജ്ഞങ്ങൾപോലും നടക്കുന്നില്ല. വിരാട്ടിനെ ഉപതിഷ്ഠമാക്കുമ്പോൾ യജ്ഞങ്ങളുടെ ഉത്ഥാനം സംഭവിക്കുന്നു. കർമ്മങ്ങൾ വഴി വ്യക്തത സംഭവിക്കുമ്പോൾ യാതൊന്നിൻെറ പതി ശ്രദ്ധയായിരിക്കുന്നുവോ അതുതന്നെ വിരാട്ടായി പരമമായ വ്യോമത്തിൽ സ്ഥിതി ചെയ്യുന്നു.

9. ***അപ്രാണൈതി പ്രാണേന പ്രാണതീനാം വിരാട് സ്വരാജമഭ്യേതി പശ്ചാത്,***
***വിശ്വം മൃശന്തീമഭിരൂപാം വിരാജം പശ്യന്തി ത്വേ ന ത്വേ പശ്യന്ത്യേനാം.***

ഹേ ഋഷികളേ! അപ്രാണനായ വിരാട് പ്രാണൻ കർമ്മങ്ങളോടുകൂടിയ പ്രജകളിൽ പ്രാണൻെറ രൂപത്തിൽ പ്രവേശിക്കുന്നു. അനന്തരം അത് സ്വരാട്ടിനെ പ്രാപിക്കുന്നു. നിന്നിൽ വിരട്ടിനെ ദർശിക്കുവാൻ സാധിക്കുന്നു. ദർശനീയമല്ലാതെയും ഭവിക്കുന്നു.

10. ***കോ വിരാജോ മിഥുനത്വം പ്രവേക ഋതൂൻ ക ഉ കല്പമസ്യാഃ, ക്രമാൻ കോ അസ്യാഃ കതിധാ വിദുഗ്ധാൻ കോ അസ്യാ ധാമ കതിധാ വ്യുഷ്ടീഃ.***

പ്രജാപതിതന്നെ വിരാട് മിഥുനത്വത്തിൻെറ ജ്ഞാതാവാകുന്നു, അതുതന്നെ ഋതുക്കളുടേയും കല്പങ്ങളുടേയും ജ്ഞാതാവാകുന്നു. അതുതന്നെ ഇവയുടെ ക്രമാദികളേയും സ്ഥാനങ്ങളേയും അറിയുന്നു.

11. ***ഇയമേവ സാ യാ പ്രഥമാ വ്യൗച്ഛദാസ്വിതരാസു ചരിതപ്രവിഷ്ടാ, മഹാന്തോ അസ്യാം മഹിമാനോ അന്തർവധൂർജിഗായ നവഗജ്ജനിത്രീ.***

ഈ വിരാട് ഉഷസ്സിൻെറ രൂപത്തിൽ ആദ്യമായി ഉത്ഭവിച്ചു. ഇതുതന്നെ ഊഷാരൂപത്തിൽ സൃഷ്ടിയുടെ അന്ധകാരത്തെ നശിപ്പിച്ചു. വിരാഡ്രൂപത്തോടു ബന്ധപ്പെട്ട ഉഷസ്സ് അന്യ ഉഷസ്സുകളിൽ വ്യാപിച്ചിട്ട് പ്രകാശിക്കുന്നു. സോമൻ, സൂര്യൻ, അഗ്നി മുതലായ എല്ലാ ദേവതകളും വിരാഡ്രൂപത്തിൻെറ തന്നെ ആശ്രിതമാകുന്നു. വിരാഡാത്മകമായ ഉഷസ്സ് സൂര്യൻെറ വധുവാകുന്നു. ഇത് ജീവികൾക്ക് പ്രകാശത്തെ പ്രദാനംചെയ്യുന്നു.

12. ***ഛന്ദഃപക്ഷേ ഉഷസാ പേപിശാനേ സമാനം യൗനിമനു സം ചരേ തേ, സൂര്യപത്നീ സം ചരതഃ പ്രജാനതീ ചേതുമതീ അജരേ ഭൂരിരേതസാ***

ജരയെ പ്രാപിക്കാത്ത ഛന്ദസ്സാകുന്ന പക്ഷങ്ങൾ ഉഷാരൂപിയായ വിരാട്ടിൻെറ പ്രത്യക്ഷീകരണത്തിൽ സമാനകാരണങ്ങളോട് അനുസരണയുളവാക്കുന്നു. സൂര്യൻെറ വധുവായ ഉഷസ്സ് ആ ജ്യോതീരൂപൻെറ മഹത്തായ വീര്യത്തെ അറിയുന്നവളാകുന്നു.

13. ***ഋതസ്യാ പന്ഥാമനു തിസ്ര ആഗുസ്ത്രയോ ധർമാ അനുരേത ആഗുഃ, ജാമമേകാ ജിന്വത്യൂർജമേകാ രാഷ്ട്രമേകാ രക്ഷതി ദേവയൂനാം.***

സൂര്യനും ചന്ദ്രനും അഗ്നിയും സത്യമാർഗ്ഗത്തിൽ തങ്ങളുടെ വീര്യത്തോടു കൂടി ചലിക്കുന്നു. ഇവയിൽ ഒന്നിൻെറ ശക്തി ഋത്വിക്കുകളെ തൃപ്തിപ്പെടുത്തുന്നു. രണ്ടാമത്തേതിൻെറ ശക്തി ബലത്തെ പുഷ്ടിപ്പെടുത്തുന്നു. മൂന്നാമത്തേതിൻെറ ശക്തി രാഷ്ട്രസംരക്ഷണത്തിനുവേണ്ടി ചെലവഴിക്കുന്നു.

14. ***അഗ്നീഷോമാവദധുര്യാ തുരീയാസീദ് യജ്ഞസ്യ പക്ഷാവൃഷയഃ കല്പയന്തഃ,***
***ഗായത്രീം ത്രിഷ്ടുഭം ജഗതീമനുഷ്ടുഭം ബൃഹദർകീം യജമാനായ സ്വരാദരന്തീം.***

നാലാമത്തെ ശക്തിയെ അഗ്നിയും സോമനും അതുപോലെ മറ്റു മഹർഷിമാരും വഹിച്ചിരിക്കുന്നു. പിന്നെ ഗായത്രി, ത്രിഷ്ടുപ്, അനുക്ടുപ്, ജഗതി, ബൃഹത് എന്നീ നാമത്തോടുകൂടിയ യജ്ഞങ്ങളുടെ പക്ഷങ്ങളുമാകുന്നു.

15. ***പഞ്ച വ്യുഷ്ടീരനു പഞ്ച ദോഹാ ഗാം പഞ്ചനാമ്നീമൃതവോƒനു പഞ്ച, പഞ്ച ദിശഃ പഞ്ചദശേന ക്നുപ്താസ്താ ഏകമൂർധ്നീരഭി ലോകമേകം.***

പഞ്ചശക്തികൾക്കനുകൂലമായി പഞ്ചദോഹവും പഞ്ചഗോക്കൾക്കനുകൂലമായി പഞ്ചഋതുക്കളും ഉണ്ടായി. പഞ്ചദിശകൾ പതിനഞ്ചു വഴിയായി സമർത്ഥങ്ങളായി യോഗികൾക്കുവേണ്ടി സമാനരൂപത്തിൽ ആയിത്തീരുന്നു.

16. ***ഷഡ് ജാതാ ഭൂതാ പ്രഥമജ ഋതസ്യ ഷഡു സാമാനി ഷഡഹം വതന്തി, ഷഡയോഗം സീരമനു സാമസാമ ഷഡാഹുർദ്യാവാപൃഥിവീഃ ഷഡുർവീ.***

ഋതുക്കൾക്കു മുമ്പായി ആറുജന്മം പകലിൻെറ ആറുഭാഗങ്ങളിൽക്കൂടിയും സാമവേദം പ്രവഹിക്കുന്നു. ആകാശം, ഭൂമി ഇവയ്ക്ക് ആറു ഭേദങ്ങൾ പറയപ്പെടുന്നു.

17. ***ഷഡാഹുഃ ശീതാൻ ഷഡു മാസ ഉഷ്ണാനൃതും നോ ബ്രൂത യതമോƒതിരിക്തഃ,***
***സപ്ത സുപർണാഃ കവയേ നിഷേദുഃ സപ്തച്ഛന്ദാംസ്യനു സപ്ത ദീക്ഷാഃ***

ആറുമാസങ്ങൾ ശീതഋതുക്കളുടേയും ആറെണ്ണം ഉഷ്ണഋതുക്കളുടേതുമെന്നു പറയപ്പെടുന്നു. ഇതിൽ അധികമുണ്ടെങ്കിൽ ഞങ്ങൾക്കു പറഞ്ഞുതരൂ. വിജ്ഞാനികൾ സപ്തപർണ്ണങ്ങളേയും സപ്തച്ഛന്ദസ്സുകളേയും സപ്തദീക്ഷകളേയും അറിയുന്നു.

18. ***സപ്ത ഹോമാഃ സമിധോ ഹ സപ്ത മധൂനി സപ്ത ഋതവോ ഹ സപ്ത,***
***സപ്ത ജ്യാനി പരി ഭൂതമായന താഃ സപ്തഗൃധ്രാ ഇതി ശുശ്രുമാ വയം.***

സപ്തഹോമങ്ങൾ, സപ്തസമിത്തുകൾ, സപ്തമധു, സപ്തഋതുക്കൾ ഇവയും ഉണ്ട്. പുരുഷന് ഏഴുപ്രകാരങ്ങളെ ഘൃതം ലഭ്യമാകുന്നു. ഇതുപോലെതന്നെ ഏഴു കഴുകന്മാരെന്നും കേൾക്കപ്പെടുന്നു.

19. ***സപ്ത ച്ഛന്ദാംസി ചതുരുത്തരാണ്യന്യോ അന്യസ്മിന്നധ്യാർപിതാനി. കഥം സ്തോമാഃ പ്രതി തിഷ്ഠന്തി തേഷു താനി സ്തീമേഷു കഥമാർപിതാനി.***

ഏഴു ഛന്ദസ്സുകളും നാലുത്തരങ്ങളും പരസ്പരം സമർപ്പിതങ്ങളാകുന്നു. അവയിൽ സ്തോമം എപ്രകാരം സ്ഥിതിചെയ്യുന്നുവോ അപ്രകാരം സ്തോമങ്ങളിൽ സമർപ്പിതങ്ങളായിരിക്കുന്നു.

20. ***കഥം ഗായത്രീ ത്രീവൃത വ്യാപ കഥം ത്രിഷ്ടുപം പഞ്ചദേശന കല്പതേ,***
***ത്രയസ്രിംശേന ജഗതീ കഥമനുഷ്ടുപ് കഥമേകവി ശഃ.***

ത്രിവൃതത്തിൽക്കൂടി ഗായത്രി എപ്രകാരം വ്യാപിച്ചിരിക്കുന്നുവോ അപ്രകാരം

പഞ്ചദശത്തോട് ത്രിഷ്ടുപ് കൽപിതമായിരിക്കുന്നു. മുപ്പത്തഞ്ചോടുകൂടി ജഗതിയും അനുഷ്ടുപ്പുമുണ്ടോ അപ്രകാരം ഇരുപത്തൊന്ന് ആകുന്നു.

21. ***അഷ്ട ജാതാ ഭൂതാ പ്രഥമജ ഋതസ്താഷ്ടേന്ദ്ര ഋത്വിജോ ദവ്യാ യേ,***
***അഷ്ടയോനിരദിതിരഷ്ടപുത്രാഷ്ടമീം രാത്രിമഭി ഹവ്യമേതി***

ഋതുക്കളുടെ മുമ്പായി എട്ടു ഭൂതങ്ങൾ ഉത്ഭവിച്ചു. അവ എട്ടും ഋത്വിക്കുകളാകുന്നു. ഹേ ഇന്ദ്രാ! എട്ടു പുത്രന്മാരേടുകൂടിയ അദിതി അഷ്ടമിയുടെ രാത്രിയിൽ ഹവിസ്സിനെ ഗ്രഹണം ചെയ്യുന്നു.

22. ***ഇത്ഥം ശ്രേയോ മന്യമാനേദമാഗമം യുഷ്മാകം സഖ്യേ അഹമസ്മി ശേവാ,***
***സമാനജന്മാ ക്രതുരസ്തി വഃ ശിവഃ സ വ സർവ്വാ സം ചരതി പ്രജാനൻ.***

നിനക്കു തുല്യം ജനിച്ചിട്ടുള്ളവരിൽ നിനക്കു സഖ്യഭാവത്തെ ലഭിച്ച ഞാൻ അത്യന്തം സുഖിമാനാകുന്നു. നീ മംഗളമരുളുന്ന ഋതുക്കൾതന്നെ എല്ലാമറിഞ്ഞുകൊണ്ട് ഭ്രമണം ചെയ്യുന്നു.

23. ***അഷ്ടേന്ദ്രസ്യ ഷഡ് യമസ്യ ഋഷീണാം സപ്ത സപ്തധാ,***
***അപോ അനുഷ്യാ നോഷധീസ്താം ഉ പഞ്ചാനു സേചിരേ.***

ഇന്ദ്രൻെറ എട്ടും യമൻെറ ആറും ഋഷിമാരുടെ എഴുപത്തിഏഴും ഔഷധികൾ ഉണ്ട്. ആ ഔഷധികളേയും മനുഷ്യരേയും പഞ്ചജലം നനയ്ക്കുന്നു.

24 ***കേവലീന്ദ്രായ ദുദുഹേ ഗൃഷ്ടിവശം പീയുഷം പ്രഥമം ദുഹാനാ,***
***അഥാതർപയച്ചതുർധാ ദേവാൻ മനുഷ്യാം അസുരാനുത ഋഷീൻ.***

ആദ്യമായി പ്രസവിച്ച ധേനു അമൃതരൂപമാകുന്ന ക്ഷീരത്തെ ദോഹനം ചെയ്തിരിക്കുന്നു. അവൾ ഇന്ദ്രനുവേണ്ടി കറന്നിട്ട് പിന്നീട് എല്ലാ ദേവതകൾക്കും മഹർഷികൾക്കും മനുഷ്യർക്കും അസുരന്മാർക്കും അതിൽനിന്നും സന്തോഷത്തെ ഉളവാക്കി.

25. ***കോ നു ഗൗഃ ക ഏക ഋഷിഃ കിമു ധാമ കാ ആശിഷഃ,***
***യക്ഷം പൃഥിവ്യാമേകവൃദേകഋതുഃ കതമോ നു സഃ.***

ഈ ധേനു ഏതാകുന്നു.? ആ ഒരേ ഋഷി ആരാകുന്നു? ധാമവും ആശീർവാദവും എന്താകുന്നു? ഭൂമിയിൽ ഏകവൃതൻ തന്നെ പൂജനീയനായിരിക്കുന്നു. ആ ഒരേ ഋതു ഏതാണ്?

26. ***ഏകൗ ഗോരേക ഏകഋഷിരേകം ധാമൈകധാശിഷഃ,***
***യക്ഷം പൃഥിവ്യാമേകവൃദേക ഋതുർനാതി രിച്യതേ.***

ആ ധേനു ഏകയാണ്. ആ ഋഷിയും ഏകൻതന്നെയാകുന്നു. ഒരേ ധാമവും ഒരേ പ്രകാരത്തിലുള്ള ആശീർവാദവുമായിരിക്കുന്നു. പൃഥിയിൽ ഒരേ വ്രതംതന്നെ പൂജനീയമായിരിക്കുന്നു. അത് ഒരു ഋതുവിനാൽ അധികമായിരിക്കുന്നില്ല.

**സൂക്തം പത്ത് (ഒന്ന്)**

(ഋഷി-അഥർവാചാര്യൻ. ദേവത-വിരാട്. ഛന്ദസ്-പംക്തി, ജഗതി, അനുഷ്ടുപ്, ഗായത്രി, ബൃഹതി)

1. ***വിരാഡ് വാ ഇദമഗ്ര ആസീത് തസ്യാ ജാതായാഃ,***
***സർവമബിഭേദിയമേവേദം ഭവിഷ്യതീതി.***

ഈ സംസാരം പ്രാരംഭത്തിൽ വിരാഡ് രൂപത്തോടുകൂടിയതായിരുന്നു. ഇതിൻെറ ഉത്ഭവത്തോടുകൂടി ഇത് ഏകമായിരിക്കുമെന്ന ഭയം എല്ലാവർക്കും ഉണ്ടായി.

2. ***സോദക്രാമത് സാ ഗാർഹപത്യേ ന്യക്രാമത്.***

ആ വിരാട്ട് ജലത്തെ ഉത്ക്രമിപ്പിച്ചപ്പോൾ ഗാർഹപത്യത്തിൽ പ്രവേശിച്ചു.

3. ***ഗൃഹമേധീ ഗൃഹപതിർഭവതി യ ഏവം വേദ.***
ഇപ്രകാരം ഗ്രഹിച്ചിട്ടുള്ളവൻ ഗൃഹമേധിയായ ഗൃഹസ്ഥനായിത്തീരുന്നു.
4. ***സോദക്രാമത് സാഹവനീയേ ന്യക്രാമത്.***
പിന്നീട് അതേ വിരാട്ട് തന്നെ ഉത്ക്രമണം ചെയ്തുകൊണ്ട് ആഹവനീയമായ അഗ്നിയിൽ പ്രവേശിച്ചു.
5. ***യന്ത്യസ്യ ദേവാ ദേവഹൂതിം പ്രിയോ ദേവാനാം ഭവതി യ ഏവ വേദ.***
ഇതിനെ ഗ്രഹിക്കുന്നവർ ദേവതകൾക്ക് പ്രിയപ്പെട്ടവരായിത്തീരുകയും അവരുടെ ആഹ്വാനമനുസരിച്ച് ദേവതകൾ ആഗമിക്കുകയും ചെയ്യുന്നു.
6. ***സോദക്രാമത് സാ ദക്ഷിണാഗ്നൗ ന്യക്രാമത്ഃ***
പിന്നീട് അതേ വിരാട്ടുതന്നെ ഉത്ക്രമിച്ചുകൊണ്ട് ദക്ഷിണാഗ്നിയിൽ വ്യാപ്തമാകുന്നു.
7. ***യജ്ഞർതോ ദക്ഷിണീയോ വാസതേയോ ഭവതി യ ഏവം വേദ.***
ഇതിന്റെ ജ്ഞാതാവ് യജ്ഞത്തിലും സത്യത്തിലും ദക്ഷിണീയമായി വ്യാപ്തമായി വാസം ചെയ്യുന്നവായിത്തീരുന്നു.
8. ***സോദക്രാമത് സാ സഭായാം ന്യക്രാമത്.***
വീണ്ടും അതേ വിരാട്ടുതന്നെ ഉത്ക്രമിച്ചുകൊണ്ട് സഭയിൽ പ്രവിഷ്ടമായിരിക്കുന്നു.
9. ***യന്ത്യസ്യ സമിതിം സാമിത്യോ ഭവതി യ ഏവം വേദ.***
അതിനെ ഗ്രഹിക്കുന്നവൻ സദസ്യനായിത്തീരുന്നു. അവന്റെ സഭയിൽ എല്ലാവരും വന്നുചേരുന്നു.
10. ***സോദക്രാമത് സാ സമിതൗ ന്യക്രാമത്.***
അനന്തരം അതേ വിരാട്ടുതന്നെ ഉത്ക്രമിച്ച് സമിതിയിൽ പ്രവേശിക്കുന്നു.
11. ***യന്ത്യസ്യ സദാം സാഭ്യോ ഭവതി യ ഏവം വേദ.***
അതിന്റെ ജ്ഞാതാവ് സമിതീഭാവത്തോടുകൂടിയവനാകുന്നു. അവന്റെ സമിതിയിൽ സൈനികർ വന്നുചേരുന്നു.
12. ***സോദക്രാമത് സാമന്ത്രണേ ന്യക്രാമത്.***
പിന്നെ അതേ വിരാട്ടുതന്നെ ഉത്ക്രമിച്ച് ആമന്ത്രണത്തിൽ പ്രവിഷ്ടമാകുന്നു.
13. ***യന്ത്യസ്യാമന്ത്രണമാമന്ത്രണീയോ ഭവതി യ ഏവം വേദ.***
അതിനെ ഗ്രഹിച്ചിട്ടുള്ളവൻ ക്ഷണയോഗ്യനായിത്തീരുന്നു. അവനെ ക്ഷണിക്കുന്നതിനുമേൽ എല്ലാവരും വന്നുചേരുന്നു.

**സൂക്തം പത്ത് (രണ്ട്)**

(ഋഷി-അഥർവാചാര്യൻ. ദേവത-വിരാട്. ഛന്ദസ്-അനുഷ്ടുപ്, ബൃഹതി, ഗായത്രി, പംക്തി)

1. ***സോദക്രാമത് സാന്തരിക്ഷേ ചതുർധാ വിക്രാന്താതിഷ്ഠത്.***
ആ വിരാട്ട് വീണ്ടും ഉത്ക്രമണം ചെയ്ത് നാലുരൂപങ്ങളിൽ വിക്രാന്തമായി അന്തരീക്ഷത്തിൽ അധിഷ്ഠിതമായിത്തീർന്നു.
2. ***താം ദേവമനുഷ്യാ അബ്രുവന്നിയമേവ തദ് വേദ യദുഭയ, ഉപജീവേമേമാമുപ ഹ്വയാമഹാ ഇതിഃ.***
ദേവതകളും മനുഷ്യരും അവനോടു ചോദിച്ചു; ഞങ്ങൾ എങ്ങനെ ഉപജീവനം കഴിക്കുന്നു? അവൻ ആ വിവരം അറിഞ്ഞിരുന്നു. അതിനാൽ നമുക്ക് അവനെ അടുക്കൽ വിളിക്കാം
3. ***താമുപാഹ്വയന്ത.***
അപ്പോൾ അവർ അവനെ ആഹ്വാനം ചെയ്തു.
4. ***ഊർജ ഏഹി സ്വധ ഏതി സൂനൃത ഏഹീരാവത്യേഹീതി.***
ഹേ ഊർജ്ജമേ! ഹേ സ്വധേ! ഹേ സുനൃതേ! ഹേ ഇരാവതീ! ഈ സ്ഥലത്തേക്ക് ആഗമിക്കണേ.
5. ***തസ്യാ ഇന്ദ്രോ വത്സ ആസീദ് ഗായത്ര്യഭിധാന്യഭ്രമൂധഃ.***
അപ്പോൾ ഇന്ദ്രൻ അതിന്റെ വത്സമായിത്തീർന്നു. ഗായത്രി അഹങ്കാരിയും മേഘം ദൃഷ്ടിയുമായിത്തീർന്നു.

6. ***ബൃഹച്ച രഥന്തരം ച ദ്വോ സ്താനാവാസ്താം***
***യജ്ഞായജ്ഞിയം ച വാമദേവ്യം ച ദ്വൗ.***

ബൃഹത്തായ സാമവും രഥന്തരസാമവും രണ്ടു സ്തനങ്ങളായിത്തീർന്നു. യജ്ഞായജ്ഞിയും വാമദേവ്യമായ സാമവും രണ്ടു സ്തനങ്ങളുടെ രൂപങ്ങളോടു കൂടിയതായിത്തീർന്നു.

7. ***ഓഷധീരേവ രഥന്തരേണ ദേവാ അദു ൻ വ്യചോ ബൃഹതാ.***

ദേവതകൾ ആ സ്തനങ്ങളിൽനിന്നും ഔഷധാദികളെ ദോഹനം ചെയ്തെടുത്തു.

8. ***അപോ വമാദേവ്യന യജ്ഞം യജ്ഞായജ്ഞിയേന.***

യജഞായജഞിയ സാമത്തിൽക്കൂടി യജഞത്തേയും വാമദേവ്യമായ സാമത്തിൽനിന്നും ജലത്തേയും ദോഹനം ചെയ്തു.

9. ***ഓഷധീരേവാസ്മൈ രഥന്തരം ദുഹേ വ്യചോ ബൃഹത്.***

ഇങ്ങനെ അറിവുള്ളവർ ഔഷധികളെ ദോഹനം ചെയ്തെടുക്കുന്നു.

10. ***അപോ വമദേവ്യം യജ്ഞം യജ്ഞായജ്ഞിയം യ ഏവം വേദ.***

ഇപ്രകാരം അറിവുള്ളവർക്കുവേണ്ടി യജ്ഞായജ്ഞിയാ യജ്ഞത്തേയും വാമദേവി ജലത്തേയും ദോഹനം ചെയ്യുന്നു.

**സൂക്തം പത്ത് (മൂന്ന്)**

(ഋഷി-അഥർവാചാര്യൻ. ദേവത-വിരാട്, ഛന്ദസ്-അനുഷ്ടുപ്, പംക്തി, ജഗതി.)

1. ***സോദക്രാമത് സാ വനസ്പതീനാഗച്ഛത താ വനസ്പത-***
***യോഘ്നത***
***സാസവത്സരേ സമഭവത്.***

ആ വിരാട്ട് ഉത്ക്രമണദ്വാരാ വനസ്പതികളുടെ അടുത്തെത്തി. വനസ്പതികൾ അതിനെ ഹനനം ചെയ്തു. അപ്പോൾ അത് സംവത്സരത്തിൻെറ അടുക്കൽ ചെന്നു.

2. ***തസ്മാദ് വനസ്പതീനാം സംവത്സരേ വൃക മപം രോഹതി***
***വൃശ്ചതേഽസ്യാപ്രിയോ,***
***ഭ്രാതൃവ്യോ യ ഏവ വേദ.***

വനസ്പതികളുടെ മുറിക്കപ്പെട്ട അംഗവും സംവത്സരാരംഭത്തിൽ മുളച്ചു വരുന്നു. ഇതറിയുന്നവൻെറ ശതുക്കൾ നാശത്തെ പ്രാപിക്കുന്നു.

3. ***സോദക്രാമത് സാ പിതൃനാഗച്ഛത് താ പിതരോഽഘ്നത,***
***സ മാസി സമ ഭവത്.***

ആ വിരാട്ട് ഉത്ക്രമണം വഴിയായി പിതൃക്കളുടെ സമീപം എത്തി. പിതൃക്കളാൽ നാശമടഞ്ഞതിനുശേഷം അത് മാസങ്ങളിൽ ഒന്നായിച്ചേർന്നു.

4. ***തസ്മാത് പിതൃഭ്യോ മാസ്യുപമാസ്യം ദദതി, പ്ര പിതൃയാണം പന്ഥാം,***
***ജാനാതി യ ഏവം വേദ.***

ഇതുകാരണം പിതൃക്കൾക്കായി ചില പ്രത്യേക മാസങ്ങൾ ഭോജനം നൽകുന്നതിനായി തിരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു. ഇതെല്ലാമറിയുന്നവൻ പിതൃയാന മാർഗ്ഗത്തിൻെറ ജ്ഞാതാവായിത്തീരുന്നു.

5. ***സോദക്രാമത സ ദേവാനാഗച്ഛത് താം ദേവാ അഘ്നത,***
***സാർധമാസേ സമഭവത്.***

ആ വിരാട്ട് ഉത്ക്രമിച്ച് ദേവതകളുടെ സമീപമെത്തി. ദേവതകളാൽ ഹനനം ചെയ്യപ്പെടുന്നതിനുമേൽ അത് പക്ഷങ്ങളിൽ ഉത്പന്നമായി.

6. ***തസ്മാദ് ദേവേഭ്യോഽർധമാസേ വഷട് കുർവന്തി പ്ര ദേവയാനം***
***പന്ഥാം,***
***ജാനാതി യ ഏവ വേദ.***

അതുകാരണമായി ദേവതകൾക്കുവേണ്ടി പക്ഷങ്ങളിൽ പൂജ നടത്തപ്പെടുന്നു. ഇത് അറിയുന്നവൻ ദേവയാനമാർഗ്ഗത്തിന്റെ ജ്ഞാതാവയിത്തീരുന്നു.

7. ***സോദക്രാമത് സാ മനുഷ്യാനാഗച്ഛത് താം മനുഷ്യാ നഘ്നത സാ, സദ്യഃ സമഭവത്.***

ആ വിരാട്ട് ഉത്ക്രമണം ചെയ്ത് മനുഷ്യരുടെ അടുക്കലെത്തി. മനുഷ്യരാൽ ഹനനം ചെയ്യപ്പെട്ടതിനുമേൽ അത് അതിവേഗം പ്രകടമായിത്തീർന്നു.

8. ***തസ്മാനുഷേഭ്യ ഉഭയദ്യുരൂപ ഹരന്ത്യുപാസ്യ ഗൃഹേ ഹരന്തി യ ഏവം വേദ.***

അതിനാൽ മനുഷ്യർ അടുത്തദിവസം ഉപഹരണം ചെയ്യുന്നു. ഇതിനെ ഗ്രഹിച്ചിട്ടുള്ളവന്റെ ഭവനങ്ങളിൽ എല്ലാദിവസവും ഭക്ഷണം എത്തിച്ചേർന്നുകൊണ്ടിരിക്കുന്നു.

**സൂക്തം പത്ത് (നാല്)**

(ഋഷി-അഥർവാചാര്യൻ., ദേവത-വിരാട്. ഛന്ദസ്-ബൃഹതി, ജഗതി, ഉഷ്ണിക്, അനുഷ്ടുപ്, ഗായത്രി, ത്രിഷ്ടുപ്.)

1. ***സോദക്രാമത് സാസുരാനാഗച്ഛത് താമസുരാ ഉപാഹ്വയന്ത മായ ഏഹീതി.***

വീണ്ടും ഉത്ക്രമണം ചെയ്തുകൊണ്ട് ആ വിരാട്ട് അസുരന്മാരുടെ അടുക്കൽ എത്തി. അസുരന്മാർ അവനെ ആഹ്വാനം ചെയ്തുകൊണ്ടു പറഞ്ഞു– 'മായേ വരൂ'.

2. ***തസ്യാ വിരോചനഃ പ്രാഹ്രാദിർവത്സആസീദയസ്പാത്രം പാത്രം.***

അവന്റെ വത്സം വിരോചകൻ ആവുകയും ലോഹപാത്രം അവന്റെ പാത്രമായിത്തീരുകയും ചെയ്തു.

3. ***താം ദ്വിമൂർധ്വാർത്ത്യോ ക്രതാം മായാമേവാധോക.***

ദ്വിമൂർധാവായ ആർത്യൻ അവനേയും മായയേയും ദോഹനം ചെയ്തു.

4. ***താം മായാമസുരാ ഉപ ജീവന്ത്യുപജീവനീയോ, ഭവതി യ ഏവം വേദ.***

അസുരൻ അതേ മായയാൽത്തന്നെ ഉപജീവിക്കുന്നു. ഇപ്രകാരം കരുതുന്നവൻപോലും ഉപജീവനത്തിന് യോഗ്യനായിത്തീരുന്നു.

5. ***സോദക്രാമത് സാ പിതൃനാഗച്ഛത് താം പിതര, ഉപാഹ്വയന്ത സ്വധ ഏഹീതി.***

ആ വിരാട്ട് ഉത്ക്രമണം ചെയ്തുകൊണ്ട് പിതൃക്കളുടെ അടുക്കൽ എത്തി. പിതൃക്കൾ ആഹ്വാനം ചെയ്തുകൊണ്ട് പറഞ്ഞു – 'സ്വധേ വരൂ'.

6. ***തസ്യോ യമോ രാജാ വത്സ ആസിദ് രജതപാത്രം പാത്രം.***

അവന്റെ വത്സം യമനായി.വെള്ളിപാത്രം അതിന്റെ പാത്രമായിത്തീർന്നു.

7. ***താമന്തകോ മാത്യംവോ/ധവോക്താം സ്വധാമേവാധോക്.***

മൃത്യുദേവതയായ അന്തകൻ അതിനെ ദോഹനം ചെയ്തുകൊണ്ട് സ്വധയേക്കൂടി ദോഹനം ചെയ്തു.

8. ***താം സ്വധാം പിതര ഉപ ജീവന്ത്യുപജീവനീയോ ഭവതി യ ഏവം വേദ.***

പിതൃക്കൾ ആ സ്വധയേക്കൊണ്ട് ഉപജീവനം നടത്തുന്നു. അതിനെ അറിയുന്നവൻ ഉപജീവനയോഗ്യനായിത്തീരുന്നു.

9. ***സോദക്രാമത് സാ മനുഷ്യാനാഗച്ഛത് താം മനുഷ്യാ ഉപാഹ്വയന്തേരാവത്യേഹീതി.***

ആ വിരാട്ട് ഉത്ക്രമണം ചെയ്ത് മനുഷ്യരുടെ അടുക്കൽ എത്തി. മനുഷ്യർ അതിനെ ആഹ്വാനം ചെയ്തുകൊണ്ടു പറഞ്ഞു – 'ഇരാവതീ വരൂ'.

10. ***തസ്യാ മനുർവൈവസ്വതീ വത്സ ആസീത് പൃഥിവീപാത്രം.***

അപ്പോൾ വിവസ്വാന്റെ പുത്രനായ മനു അതിന്റെ വത്സമാകുകയും ഭൂമി അതിന്റെ പാത്രമായിത്തീരുകയും ചെയ്തു.

11. ***താം പൃഥീ വൈന്യേfധോക് താം കൃഷിം ച, സത്യം ചാധോക്.***

വേനപുത്രനായ പൃഥു അതിനെ ദോഹനം ചെയ്തുകൊണ്ട് കൃഷിയേയും സസ്യങ്ങളേയും ഉൽപാദിപ്പിച്ചു.

12. ***തേ കൃഷിം ച സത്യം ച മനുഷ്യാ ഉപ ജീവന്തി***
***കൃഷ്ടരാധിരൂപജീവനീയോ ഭവതി ത ഏവം വേദ.***

ആ കൃഷികൊണ്ടും ധാന്യംകൊണ്ടും മനുഷ്യർ ഉപജീവിക്കുന്നു. ഇതിനെ അറിയുന്ന പുരുഷൻ ഉഴുതുണ്ടാക്കിയ വസ്തുക്കളാൽ കുശലനായിരിക്കുന്നു. അവൻ ജീവികൾക്കുള്ള ഭക്ഷണം നൽകുന്നവനായിരിക്കുന്നു.

13. ***സോദക്രാമത് സാ സപ്തഋഷീനാഗച്ഛത് താം സപ്തഋഷയ ഉപാ-ഹ്വയന്ത,***
***ബ്രഹ്മണ്വത്യേഹീതി.***

ആ വിരാട്ട് വീണ്ടും ഉത്ക്രമണം ചെയ്തുകൊണ്ട് സ്പതർഷികളുടെ അടുക്കൽ എത്തി. അവർ അവനെ ആഹ്വാനം ചെയ്തുകൊണ്ടു പറഞ്ഞു – 'ഹേ ബ്രഹ്മ ണ്വതീ ആഗമിക്കൂ'.

14. ***തസ്യാഃ സോമോ രാജാ വത്സ ആസീച്ഛന്ദഃ പാത്രം.***

അപ്പോൾ സോമൻ വിരാട്ടിന്റെ വത്സവും ഛന്ദസ്സ് പാത്രവും ആയി.

15. ***താം ബൃഹസ്പതിരാങ്ഗിരമോf ധോക് താം***
***ബ്രഹ്മ ച തപശ്ചാധോക്.***

അപ്പോൾ അങ്ഗിരസ്സും ബൃഹസ്പതിയും വിരാട്ടിനെ ദോഹനം ചെയ്തു. അതിന്റെ ബ്രഹ്മത്തേയും തപസ്സിനേയും ദോഹനം ചെയ്തു.

16. ***തദ് ബ്രഹ്മ ച തപശ്ച സപ്തഋഷയ ഉപ ജീവന്തി,***
***ബ്രഹ്മവർചസ്യുപജീവനീയോ ഭവതി യ ഏവം വേദ.***

ആ ബ്രഹ്മത്താലും തപസ്സിനാലും സപ്തർഷിമാർ ഉപജീവനം കഴിക്കുന്നു. വിരാട്ടിനെ അറിയുന്നവൻ ബ്രഹ്മവർചസത്താൽ യുക്തനാകുകയും ജീവികൾക്ക് ഉപജീവനം നൽകുന്നതിൽ സമർത്ഥനായിത്തീരുകയും ചെയ്യുന്നു.

**സൂക്തം പത്ത് (അഞ്ച്)**

(ഋഷി–അഥർവാചാര്യൻ, ദേവത–വിരാട്. ഛന്ദസ്–ജഗതി, ഉഷ്ണിക്, അനുഷ്ടുപ്, ഗായത്രീ, ത്രിഷ്ടുപ്.)

1. ***സോദക്രാമത് സാ ദേവാനാഗച്ഛത താം ദേവാ ഉപാഹ്വയന്തോർജ ഏഹീതി.***

ആ വിരാട്ട് വീണ്ടും ഉത്ക്രമണംചെയ്ത് ദേവതകളുടെ അടുക്കൽ എത്തി. ദേവതകൾ അതിനെ ആഹ്വാനം ചെയ്തുകൊണ്ടു പറഞ്ഞു. ഹേ 'ഊർജമേ! വരൂ'.

2. ***തസ്യാ ഇന്ദ്രോ വത്സ ആസീച്ചമസഃ പാത്രം.***

അപ്പോൾ ഇന്ദ്രൻ വിരാട്ടിന്റെ വത്സവും ചമസ്സ് അവന്റെ പാത്രവും ആയി ത്തീർന്നു.

3. ***താം ദേവഃ സവിതാധോക താമൂർജാ മേവാധോക.***

സവിതൃദേവൻ അതിന്റെ ഊർജ്ജത്തെ കറന്നെടുത്തു.

4. ***താമൂർജാ ദേവാ ഉപ ജീവന്തുപജീവനീയോ ഭവതി യ ഏവം വേദ.***
അതേ ഊർജ്ജത്തിൽനിന്നുതന്നെ ദേവതകൾ ഉപജീവനം നടത്തുന്നു. അതിനെ അറിയുന്ന പുരുഷൻ ജീവികളെ തീറ്റിപ്പോറ്റുന്നതിൽ സമർത്ഥനായി ത്തീരുന്നു.

5. ***സോദക്രാമത് സാ ഗന്ധർവാപ്സരസ ആഗച്ഛത് താം ഗന്ധർവാപ്–സരസ,***
***ഉപാഹ്വയന്ത പുണ്യഗന്ധ ഏഹീതി.***
വീണ്ടും ആ വിരാട് ഉത്ക്രമിച്ചുകൊണ്ട് ഗന്ധർവന്മാരുടേയും അപ്സരസ്സുക ളുടേയും അടുക്കൽ എത്തി. അവർ അതിനെ ആഹ്വാനം ചെയ്തുകൊണ്ടു പറ ഞ്ഞു– 'ഹേ പുണ്യഗന്ധേ! ആഗമിക്കൂ'.

6. ***തസ്യാശ്ചിത്രരഥഃ സൗര്യവർചസോ വത്ധ ആസീത് പുഷ്കരപർണം പാത്രം.***
സൂര്യവർചസ്സിൻെറ പുത്രനായ ചിത്രരഥൻ വിരാട്ടിൻെറ വത്സവും പുഷ്ക രപർണ്ണം അവൻെറ പാത്രവുമായി.

7. ***തം വസുരുചിഃ സൗര്യവർചസോ ധോക്താം പുണ്യമേത്ര ഗന്ധമ ധോക്.***
സൂര്യവർചസ്സിൻെറ പുത്രൻ വസുരുചി അവനേയുമ പവിത്ര ഗന്ധയേയും ദോഹനം ചെയ്തു.

8. ***താം പുണ്യഗന്ധം ഗന്ധർവാപ്സരസ ഉപ ജീവന്തി പുണ്യഗന്ധിരപ ജീവനീയോ ഭവതി യ ഏവം വേദ.***
ആ ഗന്ധത്താൽ അപ്സരസ്സുകളും ഗന്ധർവന്മാരും ഉപജീവനം നടത്തുന്നു. ഇതിനെ അറിയുന്നവൻ പുണ്യഗന്ധത്തോടുകൂടിയവനാകുന്നു. അവൻ ജീവി കളെ സംരക്ഷിക്കുന്നവനാകുന്നു.

9. ***സോദക്രാമത് സേതരജനാനാഗച്ഛത് താമിതരജനാ ഉപാഹ വയന്ത്, തിരോധ ഏഹീതി.***
ആ വിരാട്ട് വീണ്ടും ഉത്ക്രമണം ചെയ്തുകൊണ്ട് ഇതര ജനങ്ങളുടെ സമീപം എത്തി. അവർ അതിനെ ആഹ്യാനം ചെയ്തുകൊണ്ട് പറഞ്ഞു– ഹേ തിരാധേ! വരൂ.

10. ***തസ്യാഃ കുബേരേ വൈശ്രവണോ വത്സ അതോദാമപാത്രം പാത്രം.***
വിശ്രവസ്സിൻെറ പുത്രൻ കുബേരൻ അവൻെറ വത്സമായിത്തീർന്നു.

11. ***താം രജനാഭിഃ കാവേരകോ ധോക് താം തിരോധാമേവാധോക്.***
രജതനാഭനായ കാബേരൻ അവനെയും തിരോധനയേയും ദോഹനം ചെയ്തു.

12. ***താം തിരോധാമിതരജനാ ഉപ ജീവന്തി തിരോ ധത്തേസർവ, പാത്മാനമുപജീവനീയോ ഭവതി യ ഏവം വേദ.***
ആ തിരോധനയെക്കൊണ്ടുതന്നെ ഇതര ജനങ്ങൾ ഉപജീവനം നടത്തുന്നു. ഇത് അറിയുന്നവർ തങ്ങളുടെ പാപങ്ങളിൽ നിന്നും മുക്തരായിത്തീരുന്നു. അവർ ജീവികളെ സംരക്ഷിക്കുന്നവരിൽ സമർത്ഥരായിത്തീരുന്നു.

13. ***സോദക്രാമത് സാ സർപാനാഗച്ചത് താം സർപാ ഉപാഹ്വയന്ത വി ഷവത്യേഹീതി.***
ആ വിരാട്ട് വീണ്ടും ഉത്ക്രമണം ചെയ്ത് സർപ്പങ്ങളുടെ അടുക്കൽ ചെന്നു. അവർ അതിനെ ആഹ്വാനം ചെയ്തുകൊണ്ട് പവഞ്ഞു– ഹേ വിഷത്തോടുകൂ ടിയവനെ! വരൂ.

14. ***തസ്യാ സ്തക്ഷകോ വൈശാലേയോ വത്സ ആസീദലാബുപാത്ര പാത്രം***
വൈശാലേയനായതക്ഷകൻ അവൻെറ വത്സവും അലാബുപാത്രം അതിൻെറ പാത്രവുമായി.

15. ***താം ഘൃതാരാഷ്ട്ര ഐരാവതോƒധിക് താം വിഷമേവാധൗക്.***
ഐരാവതീയ ഘൃതാരാഷ്ട്രനാമത്തോടുകൂടിയ സർപ്പം വിരാട്ടിനെ ദോഹനം ചെയ്ത് വിഷത്തെ കൈവശമാക്കി.

16 ***തദ് വിഷം സർപാ ഉപ ജീവന്ത്യുപജീവതീയോ ഭവതി യ ഏവം വേദ.***
സർപ്പം ആ വിഷത്താൽ ഉപജീവനം നടത്തുന്നു. ഇക്കാര്യം അറിയുന്നവർ വഴിയായി എല്ലാജീവികളും ഉപജീവനയോഗ്യരായിത്തീരുന്നു.

### സൂക്തം പത്ത് (ആറ്)

(ഋഷി-അഥർവാചാര്യൻ. ദേവത-വിരാട്. ഛന്ദസ്-ഗായത്രി, ത്രിഷ്ടുപ്, അനുഷ്ടൂപ്.)

1. ***തദ് യസ്മാ ഏവ വിദുഷേƒലാബനാഭിഷിഞ്ചേത് പ്രത്യാഹന്യാത്.***
ഇപ്രകാരം അറിയുന്നവനെ അലാബു (ചുരയ്ക്ക) ദ്വാരാ നനയ്ക്കപ്പെടുമ്പോൾ അവൻ മൃതനായിത്തീരുന്നു.

2. ***യച്പ്രത്യാ ഹന്യാന്മനസാ ത്വാ പ്രത്യാഹന്മീതി പ്രത്യാഹന്യാത്.***
ഞാൻ മനസ്സുകൊണ്ടു കൊല്ലുന്നു. ഇപ്രകാരം വിചാരിച്ചുകഴിയുമ്പോൾതന്നെ മരിച്ചുവീഴുന്നു.

3. ***യത് പ്രത്യാഹന്തി വിഷമേവ തത് പ്രവ്യയാഹന്തി.***
കൊല്ലുന്നവൻ വിഷത്തെത്തന്നെ കൊല്ലുന്നു.

4. ***വിഷമേവാസ്യപ്രിയം ഭ്രാതൃവ്യമനുഷിച്യതേ യ ഏവം വേദ.***
ഇപ്രകാരം അറിയുന്നവൻെറ ശത്രുരൂപമായ അപ്രിയവിഷം അനുവിസിഞ്ചി തമായിത്തീരുന്നു.

# നവമകാണ്ഡം

## അനുവാകം ഒന്ന്

### സൂക്തം ഒന്ന്

(ഋഷി-അഥർവൻ. ദേവത-അശ്വിനികൾ, മധു. ഛന്ദസ്-ത്രിഷ്ടുപ്, പംക്തി, അനുഷ്ടുപ്. ബൃഹതി, ഉഷ്ണിക്,അഷ്ടി.)

1. ***ദിവസ്പൃഥിവ്യാ അന്തരിക്ഷാത് സമുദ്രാദഗ്നേർവാതാന്മധുകശാ ഹി ജജ്ഞേ,***
***താം ചായിത്വാമൃതം ബസാനാം ഹൃദ്ഭിഃ പ്രജാഃ പ്രതി നന്ദന്തി സർവാഃ.***
അന്തരീക്ഷം, സ്വർഗ്ഗം, പൃഥ്വി, സമുദ്രം,അഗ്നി ഇവമൂലമായി മധുകശഗോവ് ഉൽപന്നയായി. അഗ്നിയെ വഹിച്ചുകൊണ്ടിരിക്കുന്ന ഗോവിനെ പൂജിച്ചുകൊണ്ട് എല്ലാ പ്രജകളും പ്രസന്നരായിരിക്കുന്നു.

2. ***മഹത് പയോ വിശ്വരൂപമസ്യാഃ സമുദ്രസ്യ ത്വോത രേത ആഹുഃ,***
***യത ഐതി മധുകശാ രരാണാ തത് പ്രാണസ്തദമൃതം നിവിഷ്ടം.***
പയസ്വിനിയായിരിക്കുന്ന ഈ ഗോവിൻെറ മഹത്തായ ക്ഷീരത്തെത്തന്നെ സമുദ്രജലമെന്നു പറയുന്നു. ഈ മധുകശഗോവ്, സ്തുതികളാൽ പ്രേരിതയായി യാതൊരിടത്ത് വരുന്നുവോ അവിടെ വസിക്കുന്ന പ്രാണികൾ അമരത്വത്തിൽ സ്ഥാപിതരായിത്തീരുന്നു.

3. ***പശ്യന്ത്യസ്യാശ്ചരിതം പൃഥിവ്യാം പൃഥങ് നരോ ബഹുധാ മീമാംസമാനാ,***
***അഗ്നേർവാതാന്മധുകശോ ഹി ജജ്ഞേ മരുതോ ഭുഗ്രാ നപ്തിഃ.***

ഇതിൻെറ ചരിത്രം അനേകം തരത്തിൽ വ്യാഖ്യാനിക്കപ്പെടുകയും മനുഷ്യർ ഇതിനെ അനേകം രൂപങ്ങളോടുകൂടി ദർശിച്ച് മരുദ്ഗണങ്ങളുടെ പ്രചണ്ഡപുത്രിയായ അഗ്നിയിൽനിന്നും വായുവിൽനിന്നും ഉത്ഭവിച്ചതായും പറയപ്പെടുന്നു.

4. ***മാതാദിത്യാനാം ദുഹിതാ വസൂനാം പ്രാണഃ പ്രജാനാമമൃതസ്യ നാഭിഃ, ഹിരണ്യവർണാ മധുകശാ ഘൃതാചീ മഹാൻ ഭർഗശ്ചരതി മർത്യേഷു.***

പ്രജകളുടെ പ്രാണനായ ഈ മധുകശഗോവ് അമൃതത്തിൻെറ നാഭീരൂപമാകുന്നു. ഇത് ആദിത്യന്മാരുടെ ജനനിയും വസുക്കളുടെ പുത്രിയുമാകുന്നു. ഇത്ര മഹത്തും തേജസ്വിനിയുമായ മധുകശ മനുഷ്യരുടെ ഇടയിൽ കറങ്ങി സഞ്ചരിക്കുന്നു.

5. ***മധോഃ കശാമജനയന്ത ദേവാസ്തസ്യാ ഗർഭോ അഭവദ് വിശ്വരൂപഃ, തം ജാതം തരുണം പിപർതി മാതാ സ ജാതീ വിശ്വാ ഭുവനാ വിചഷ്ടേ.***

മധുകശയെ ദേവതകൾ സൃഷ്ടിച്ചിരിക്കുന്നു. വിശ്വം അതിൻെറ ഗർഭരൂപമായിരിക്കുന്നു. അത് ഉത്ഭവിച്ചപ്പോൾത്തന്നെ എല്ലാ ജീവികളേയും മോഹിതമാക്കിത്തീർത്തു. തരുണരൂപത്തോടുകൂടിയ അതിൻെറ മാതാവുതന്നെ അതിനെ പരിപോഷിപ്പിച്ചു.

6. ***കസ്തം പ്ര വേദ ക ഉ തം ചികേത യോ അസ്യാ ഹൃദഃ കലശഃ സോമധാനോ,***
***അക്ഷിതഃ ബ്രഹ്മ സുമേധാഃ സോ അസ്മിൻ മദേത.***

മധുകശയെ അതിൻെറ വാസ്തവികരൂപത്തിൽ ഗ്രഹിച്ചിട്ടുള്ളവൻ ആരാണ്? അതിൻെറ ഹൃദയം സോമരസം സ്ഥാപിക്കുന്നതിനുവേണ്ടി കലശരൂപത്തോടുകൂടിയതാണ്. അത് സദാ അക്ഷയമായിരിക്കുന്നു. ശോഭനമതിയായ ബ്രഹ്മാവ് ഇതിൽ ആനന്ദിതനായിരിക്കുന്നു.

7. ***സ തൗ പ്ര വേദ സ ഉ തൗ ചികേതേ യവസ്യാഃ സ്തനൗ സഹസ്രധാരാവക്ഷിതൗ,***
***ഊർജം ദുഹാതേ അനപസ്ഫുരന്തൗ.***

ഒരിക്കലും ക്ഷയിക്കാത്തതും സഹസ്രധാരകളോടുകൂടിയതുമായ അതിൻെറ സ്തനങ്ങൾ ഉണ്ടായിരിക്കുന്നു. അവ ഒരിക്കലും നാശത്തെ പ്രാപിക്കുന്നില്ല. അത് സദാസമയവും പാലു നൽകിക്കൊണ്ടേയിരിക്കുന്നു. ഈ സ്തനങ്ങളേയും അതേ ബ്രഹ്മവുതന്നെ അറിയുന്നു.

8. ***ഹിങ്കരിക്രതീ ബൃഹതീ വയോധാ ഉച്ചൈർഘോഷാഭ്യേതി യാ വ്രതം, ത്രീൻ ധർമാനഭി വാവശാനാ മിമാതി മായും പയതേ പയോഭിഃ.***

ഹവിസ്സിനെ ധരിക്കുന്നവളായ ശബ്ദവതിയായ ഗോവ് ഉച്ചത്തിൽ ശബ്ദിച്ചുകൊണ്ട് കർമ്മക്ഷേത്രത്തിലേക്ക് ആഗമിക്കുന്നു. അവൾ അഗ്നി, ചന്ദ്രൻ, സൂര്യൻ ഈ മൂന്നിൻെറയും തേജസ്സുകളുടെമേൽ സ്വാധീനം ചെലുത്തിക്കൊണ്ട്, ദേവാശ്രയത്തെ പ്രാപിക്കുന്നവരുടെ ശബ്ദങ്ങളെ തൻെറ ക്ഷീരത്തോടുകൂടി ശക്തിയുക്തമാക്കിത്തീർക്കുന്നു.

9. ***യാമാപീനാമുപസീദന്ത്യാപഃ ശാക്വരാ വൃഷഭാ യേ സ്വരാജഃ, തേ വർഷന്തി തേ വർഷയന്തി തദ്വിദേ കാമമൂർജ മാപഃ.***

യാതൊരു മധുകശയുടെ അടുക്കൽ അഭീഷ്ടങ്ങളെ വർഷിക്കുന്ന ഉജ്ജ്വല ജലം വരുന്നുവോ ആ ജലം മധുകശയെ അറിയുന്നവർക്കുവേണ്ടി ബലദായകമായ അന്നവും അഭീഷ്ടങ്ങളുടെ വർഷകയും ആയിരിക്കുന്നു.

10. ***സ്തനയിത്നുസ്തേ വാക് പ്രജാപതേ വൃഷാ ശുഷ്മം ശിപസി ഭൂമ്യാമധി,***
***അഗ്നേർവാതാന്മധുകശാ ഹി ജജ്ഞേ മരുതാമുഗ്രാ നപ്തിഃ.***
ഹേ പ്രജാപതീ! നീ വർഷകനാകുന്നു. നീ പൃഥിയിൽ ശക്തിയെ വർഷിക്കുന്നു. വജ്രത്തിനു തുല്യമായ ഗർജ്ജനംതന്നെ നിൻെറ വാണിയാകുന്നു. അഗ്നിയും വായുവും വഴിയായിത്തന്നെ മരുത്തുക്കളുടെ ഉഗ്രപുത്രി മധുകശ ഉൽപന്നയായിരിക്കുന്നു.
11. ***യഥാ സോമഃ പ്രാതഃ സവനേ അശ്വിനോർഭവതി പ്രിയഃ,***
***ഏവാ മേ അശ്വിനാ വർച അത്മനി ധ്രിയതാം.***
പ്രഭാതകാലത്തിലുള്ള സോമരസപാനം അശ്വിനീകുമാരന്മാർ എപ്രകാരം ഇഷ്ട പ്പെടുന്നുവോ അതുപോലെതന്നെ അവർ എന്നിൽ തേജസ്സിനെ സ്ഥാപിക്കണേ.
12. ***യഥാ സോമോ ദ്വിതീയേ സവന ഇന്ദ്രാഗ്ന്യോർഭവതി പ്രിയഃ,,***
***ഏവാ മ ഇന്ദ്രാഗ്നീ വർച ആത്മനി ധ്രിയതാം.***
ഇന്ദ്രനും അഗ്നിക്കും എപ്രകാരം സോമരസം പ്രിയങ്കരമായിരിക്കുന്നുവോ അപ്രകാരംതന്നെ അവർ എന്നിൽ ഇന്ദ്രാഗ്നിയെ സ്ഥാപിക്കണേ.
13. ***യഥാ സോമ സ്തൃതീയേ സവന ഋഭൂണാം ഭവതി പ്രിയഃ,***
***ഏവാ മ ഋഭവോ വർച ആത്മനി ധ്രിയതാം.***
എപ്രകാരം ദേവഗണങ്ങൾ സോമരസത്തെ ഇഷ്ടപ്പെടുന്നുവോ അപ്രകാരം തന്നെ അവർ എന്നിൽ  തേജസ്സിനെ സ്ഥാപിക്കണേ.
14. ***മധു ജനിഷീയ മധു വശിഷീയ,***
***പയസ്വാനഗ്നഃ ആഗമം ത മാ സം സൃജ വർചസാ.***
ഹേ അഗ്നീ! ഞാൻ ദുഗ്ദ്ധാദികളാൽ ഹവിസ്സിനെ  യുക്തമാക്കുന്നു. ഞാൻ മധുവിനെ പ്രകടമാക്കി അതുവഴിയായി തേജസ്വിയായിത്തീരും. നിങ്ങൾ എന്നിൽ തേജസ്സിനെ സ്ഥാപിക്കൂ.
15. ***സം മാഗ്നേ വർചസാ സൃജ സം പ്രജയാ സമായുഷാ,***
***വിദ്യുർമേ അസ്യ ദേവാ ഇന്ദ്രോ വിദ്യാത് സഹ ഋഷിഭിഃ.***
ഹേ അഗ്നീ! നീ എന്നെ അന്നത്തിൻെറ തേജസ്സിനാലും സന്താനങ്ങളാലും ആയുസ്സിനാലും യുക്തനാക്കൂ. ദേവതകളും ഋഷികളായിട്ടുള്ളവരുമെല്ലാം  നിങ്ങളെ സേവനം ചെയ്യുന്നവരായി  അറിയപ്പെടട്ടെ.
16. ***യഥാ മധു മധുകൃതഃ സംഭരന്തി മധാബധി,***
***ഏവാ മേ അശ്വിനാ വർച ആത്മനി ധ്രിയതാം.***
എപ്രകാരം മധു ശേഖരിക്കുന്നവർ മധുവിൻെറമേൽ മധുവിനെ വീഴിക്കുന്നുവോ  അപ്രകാരംതന്നെ അശ്വിനീകുമാരന്മാർ തേജസ്സിനെ സ്ഥാപിക്കണേ.
17. ***യഥാ മക്ഷാ ഇദം മധു ന്യഞ്ജന്തി മധാവധി,***
***ഏവാ മേ അശ്വിനാ വർചസ്തേജോ ബലമോജശ്ച ധ്രിയതാം.***
എപ്രകാരം തേനീച്ചകൾ മധുവിനുമേൽ മധുവിനെ ശേഖരിച്ചുവയ്ക്കുന്നുവോ അതുപോലെതന്നെ അശ്വിനികൾ എന്നെ തേജസ്സ്, ശക്തി, ഓജസ്സ് എന്നിവയാൽ  യുക്തനാക്കണേ.
18. ***യദ് ഗിരിഷു പർവതേഷു ഗോഷ്വശ്വേഷു മന്മധു,***
***സുരായാം സിച്യമാനായാം യത് തത്രേ മധു തന്മയി.***
യാതൊരു മധു പർവ്വതങ്ങളിലും അശ്വാദികളിലും അതുപോലെ വർഷിക്കപ്പെടുന്ന വൃഷ്ടിജലത്തിലും ഉണ്ടായിരിക്കുന്നുവോ ആ മധുതന്നെ എന്നിലും സ്ഥിതമായിരിക്കണേ.

19. ***അശ്വിനാ സാരഘേണ മാ മധുനാങ്ക്തം ശുഭസ്പതീ,***
***യഥാ വർചസ്വതീം വാചമാവദാനീ ജനാം അനു.***

ഹേ അശ്വിനികളെ ! നിങ്ങൾ ശോഭയ്ക്കുവേണ്ടി ആഭരണങ്ങളെ അണിഞ്ഞിരിക്കുന്നു. നിങ്ങൾ എന്നെ തേനീച്ചകളാൽ ശേഖരിക്കപ്പെടുന്ന മധുവിനാൽ യുക്തനാക്കണേ. ഓജസ്സ്വിനിയായ മധുരവാണിയാൽ എനിക്ക് ഉച്ചരിക്കുവാൻ കഴിയുന്നതിനുവേണ്ടി നിങ്ങളെന്നെ മധുവിനാൽ തർപ്പണം ചെയ്യൂ..

20. ***സ്യതയിത്നുസ്തേ വാക് പ്രജാപതേ വൃഷാ ശുഷ്മം ക്ഷിപസി ഭൂമ്യാം ദിവി,***
***താം പാശവ ഉപ ജീവന്തി സർവേ തേനോ സേഷമൂർജം പിപർതി.***

ഹേ പ്രജപതീ! നിൻെറ വാണി ഗർജ്ജനം തന്നെയാകുന്നു. നീ പൃഥ്വിയിലും സ്വർഗ്ഗത്തിലും ശക്തിയെ വർഷിക്കുന്നു. നീ തന്നെ അഭീഷ്ടങ്ങളുടെ വർഷകനാകുന്നു. എല്ലാ മൃഗങ്ങളും വർഷത്താൽതന്നെ വയറു നിറയ്ക്കുകയും ആ വർഷംതന്നെ അന്നത്തേയും ശക്തിയേയും പോഷണം ചെയ്യുകയും ചെയ്യുന്നു.

21. ***പൃഥിവീ ദണ്ഡോന്തരീക്ഷം ഗർഭോ ദ്യൗഃ കശാ വിദ്യുത്,***
***പ്രകാശോ ഹിരണ്യയോ ബിന്ദുഃ.***

നീ അന്തരീക്ഷത്തിൽ ഗർഭവും പൃഥ്വിയിൽ ദണ്ഡും ദ്യോവിൽ ഇടിമിന്നൽ പ്രകാശവുമാകുന്നു. ബിന്ദു ഹിരണ്മയവുമാകുന്നു.

22. ***യോ വൈ കശായാഃ സപ്ത മധൂനി വേദ മധുമാൻ ഭവതി,***
***ബ്രാഹ്മണശ്ച രാജാ ച ധേനുശ്ചാഡ്വാം ശ്ച ബ്രീഹിശ്ച,***
***യവശ്ച മധു സപ്തമം.***

ചമ്മട്ടിയോടുകൂടി മധുവിൻെറ ജ്ഞാതാവ് മധ്യമാനായിത്തീരുന്നു. ബ്രാഹ്മണൻ, ഗോവ്, അനംഗൻ, ധാന്യം, യവം, മധു, രാജാവ് ഇവ ഏഴും മധുവാകുന്നു.

23. ***മധുമാൻ ഭവതി മധുമദസ്യാഹാര്യ ഭവതി,***
***മധുമതേ ലേകാഞ്ജയതി യ ഏവം വേദ.***

ഇപ്രകാരം ഗ്രഹിച്ചിരിക്കുന്നവൻ മധുസമ്പന്നനായിത്തീരുന്നു. അവൻ മധുമയമായ ലോകത്തിൻെറമേൽ വിജയം പ്രാപിച്ചുകൊണ്ട് മധുമയമായ ഭോജനത്തെ പ്രാപിക്കുന്നു.

24. ***യദ് വീധ്രേ സ്തനയതി പ്രജാപതിരേവ തത് പ്രജഭ്യഃ പ്രാദുർഭവതി,***
***തസ്മാൻ പ്രാചീനോപതീതസ്തിഷ്ഠേ പ്രജാപതേf നു മാ ബുധ്യസ്വേതി,***
***അന്വേന പ്രജാ അനു പ്രജാപതിർബുധ്യതേ യ ഏവം വേദ.***

ഏതൊരാകാശത്തിൽ വിഭിന്നങ്ങളായ ഗ്രഹങ്ങളും നക്ഷത്രാദികളും പ്രകാശമാനങ്ങളായിരിക്കുന്നുവോ അതേ ആകാശത്തിൽ യാതൊരു ഗർജ്ജനം ഉണ്ടാകുന്നുവോ അതുതന്നെ പ്രജകൾക്കുവേണ്ടി അവതീർണ്ണനായിരിക്കുന്ന പ്രജാപതിയാകുന്നു. അതിനാൽ യജ്ഞോപവീതധാരികൾ പ്രജാപതി തങ്ങളെ അറിയുന്നതിനു വേണ്ടി തൽപരരായിരിക്കണേ. യാതൊരുത്തൻ ഇപ്രകാരം ഗ്രഹിക്കുന്നുവോ അവൻതന്നെ പ്രജാപതിമൂലമായി അവതീർണ്ണനെന്നു കരുതപ്പെടുന്നു.

**സൂക്തം രണ്ട്**

(ഋഷി-അഥർവൻ. ദേവത-കാമൻ. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി)

1. ***സപത്നഹമൃഷഭം ഘൃതേന കാമം ശിക്ഷാമി ഹവിഷാജ്യേന,***
***നീചൈഃ സപത്നാൻ മമ പാദയ ത്വമഭിഷ്ടുതോ മഹതാ വീര്യേണ.***

ശത്രുക്കളെ നശിപ്പിക്കുന്ന കാമവൃഷഭത്തെ ഞാൻ ഹവിസ്സിനാൽ പൂജി ക്കുന്നു. ഹേ ഋഷഭമേ! ഞങ്ങളുടെ സ്തുതികളെ ശ്രവിച്ച് എൻെറ ശത്രുക്കളെ അവസാനിപ്പിക്കണേ.

2. ***യന്മേ മനസോ ന പ്രിയം ന ചക്ഷുഷോ യന്മേ ബഭസ്തി നാഭിനന്ദതി,***
***യദ് ദുഷ്വപ്ത്യം പ്രതി മുഞ്ചാമി സപത്നേ കാമം സ്തു- ത്വോദഹം ഭിദേയം.***

യാതൊരു ദുസ്സ്വപ്നങ്ങളെ എൻെറ കണ്ണുകളും മനസ്സും ഇഷ്ടപ്പെടാതിരി ക്കുന്നുവോ യാതൊന്ന് എന്നെ പ്രസന്നനാക്കാതിരിക്കുന്നുവോ യാതൊന്ന് എന്നെ ഭക്ഷിക്കുന്നതുപോലെയുള്ള പ്രതീതിയുളവാക്കുന്നുവോ ആ ദുസ്സ്വപ്ന ത്തെ ഞാൻ കാമദേവനെ സ്തുതിച്ചുകൊണ്ട് ശത്രുക്കളുടെ നേർക്ക് അയച്ചു കൊണ്ട് അവനെ പിളർക്കുന്നു.

3. ***ദുഷ്വപ്ന്യം കാമ ദുരിത ച കാമാപ്രജസ്താമസ്വഗതാമ- വർതിം,***
***അഗ്ര ഈശാൻ പ്രതി മുഞ്ച തസ്മിം യോ അസ്മഭ്യമംഹൂ- രണാ ചികിത്സാത്.***

ഹേ കാമദേവ! നീ ഉഗ്രനാകുന്നു. നീ സ്വാമിയാകുന്നു. എൻെറ ദുസ്സ്വപ്ന ത്തെ, നിർധനതയെ, പ്രജാഹീനതയെ, ദരിദ്രതയെ ഞങ്ങളെ പരാജയത്തിൻെറ രൂപത്തിൽ ആപത്തുകളിൽ പതിപ്പിക്കുന്നതിനായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു

4. ***നുദസ്വ കാമ പ്ര ണുദസ്വ കാമാവർതി യന്തു മമ യേ സ- പത്നാഃ***
***തേഷാം നുത്താനാമധമാ തമാംസ്യഗ്നേ വാസ്തൂനി നിർദഹ ത്വം.***

കാമദേവാ! എന്നിൽനിന്നും ദരിദ്രതയെ മാറ്റണേ. എൻെറ ശത്രുക്കൾതന്നെ ദാരിദ്ര്യത്തെ പ്രാപിക്കണേ. നീ എൻെറ ശത്രുക്കൾക്കുനേരെ ഇതിനെ അതിവേഗം അയയ്ക്കൂ. ഹേ അഗ്നീ! എൻെറ ശത്രുക്കളുടെ ഭവനങ്ങളിലുള്ള വസ്തു വകകൾ ഭസ്മമാക്കിക്കളയൂ.അവർ ഘോരാന്ധകാരത്താൽ ആവൃതരാകട്ടെ.

5. ***സാ തേ കാമ ദുഹിതാ ധേനുരുച്യതേ യാമാഹുർവാചം കവയോ വിരാജം,***
***തയാ സപത്നാൻ പരി വൃങ്ഗ്ധി യേ മമ പര്യേനാൻ പ്രാണഃ പശവോ ജീവനം വൃണക്തു.***

യാതൊരുത്തിയെ കവികൾ ഓജഃപൂർണ്ണയായ വാണിയെന്നു പറയുന്നു വോ അവൾ നിൻെറ പുത്രിയാകുന്നു. അവൾ വഴിയായി എൻെറ ശത്രുക്കളെ നശിപ്പിക്കൂ. പ്രാണനും മൃഗങ്ങളും ആയുസ്സും ഈ ശത്രുക്കളുടെ അടുക്കൽ വസിക്കാതിരിക്കണേ.

6. ***കാമസ്യേന്ദ്രസ്യ വരുണസ്യ രാജ്ഞോ വിഷ്ണോർബലേന- സവിതുഃ സവേന,***
***അഗ്നേർഹോത്രണ പ്ര ണുദേ സപത്നാഞ്ഛംബീവ നാവമുദകേഷു ധീരഃ.***

എപ്രകാരം വജ്രരൂപമാകുന്ന പങ്കായത്തെ വഹിച്ചുകൊണ്ട് വള്ളക്കാരൻ വള്ളത്തെ നയിക്കുന്നുവോ അപ്രകാരംതന്നെ ഞാൻ കാമൻ, വരുണൻ, ഇന്ദ്രൻ, വിഷ്ണു, സോമൻ ഇവരുടെ ശക്തിയാലും ദേവതകളുടെ യജ്ഞ ത്താലും എൻെറ ശത്രുക്കളെ പലായനം ചെയ്യിക്കുന്നു.

7. ***അധ്യക്ഷോ വാജീ മമ കാമ ഉഗ്രഃ കൃണോതു മഹ്യമസ-***
***പത്നമേവ,***
***വിശ്വേ ദേവാ മമ നാഥം ഭവന്തു സർവേ ദേവാ ഹവമാ***
***യന്തു മു ഇമം.***

എൻെറ യജ്ഞം എൻെറ നേത്രങ്ങൾക്കുമുമ്പിൽ ഹവിസ്സിനാൽ സമ്പന്നമാവുകയും എന്നെ ശത്രുരഹിതനാക്കുകയും ചെയ്യണേ. എല്ലാ ദേവതകളും എൻെറ യജ്ഞത്തിൻെറ പങ്കു വഹിക്കണേ. അവർ എൻെറ സ്വാമിയായിത്തീരണേ.

8. ***ഇദമാജ്യം ഘൃതവജ്ജൂഷാണാഃ കാമജ്യേഷ്ഠാ ഇഹ മാദ-***
***യധ്വം,***
***കൃണന്തോ മഹ്യമസപത്നമേവ.***

കാമൻെറ പ്രാമുഖ്യത്തിൽ ജീവിക്കുന്ന ഹേ ദേവഗണങ്ങളേ! ഈ ഘൃതാദികളോടുകൂടിയ ഹവിസ്സിനെ ഘൃതത്തിനു തുല്യമായിത്തന്നെ സേവിച്ചുകൊണ്ട് സൗഖ്യമുള്ളവരാകുകയും എന്നെ ശത്രുക്കളിൽനിന്നും സംരക്ഷിക്കുകയും ചെയ്യണേ.

9. ***ഇന്ദ്രാഗ്നീ കാമ സരഥം ഹി ഭൂത്വാ നീചൈഃ സപത്നാൻ***
***മമ പാദയാഥഃ,***
***തേഷാം പന്നാനാമധമാ തമാംസ്യഗ്നേ വാസ്തൂന്യ-***
***നുർനിർദഹ ത്വം.***

ഹേ കാമാ! ഹേ ഇന്ദ്രാഗ്നീ! നിങ്ങൾ രഥാരൂഢരായി ശത്രുക്കളെ പതനോന്മുഖരാക്കണേ. ഹേ അഗ്നീ! അവർക്കുവേണ്ടി ഘോരാന്ധകാരത്തെ സൃഷ്ടിക്കൂ. അവരുടെ ഭവനങ്ങളേയും എല്ലാ സമ്പത്തുകളേയും ചാമ്പലാക്കിക്കളയൂ.

10. ***ജഹി ത്വം കാമ മമ യേ സപത്നാ അന്ധാ തമാംസ്യവ***
***പാദയൈനാൻ,***
***നിരിന്ദ്രിയാ അരസാഃ സന്തു സർവേ തേ ജീവിഷുഃ***
***കതമച്ചനാഹ.***

ഹേ കാമദേവാ! എൻെറ ശത്രുക്കളെ സംഹരിക്കൂ അവർ ഘോരാന്ധകാരത്തിൽ പതിക്കണേ. അവരെല്ലാം ശക്തിഹീനരും നിർവീര്യരുമായി മൃത്യുവിനെ പ്രാപിക്കട്ടെ.

11. ***അവധീത് കാമോ മമ യേ സപത്നാ ഉരും ലോകമകരന്മഹ്യമേധതു,***
***മഹ്യം നമന്താം പ്രദിശശ്ചതസ്രോ മഹംഷഡുർവീർ ഘൃതമാ വഹന്തു.***

കാമദേവൻ എൻെറ ശത്രുക്കളെ ഹനിച്ചിരിക്കുന്നു. എന്നെ അഭിവൃദ്ധിപ്പെടുത്തുന്നതിനുവേണ്ടി മഹത്തായ ലോകങ്ങളേയും പ്രാദാനം ചെയ്തു. എല്ലാ ദിക്കുകളിലേയും ജീവികൾ എന്നെ നമസ്ക്കരിക്കുകയും ആറു ലോകങ്ങളും എനിക്ക് ഘൃതത്തെ നൽകുകയും ചെയ്യണേ.

12. ***തേƒധരഞ്ചഃ പ്ര പ്ളവന്താം ഛിന്നാ നൗരിവ ബന്ധനാത്,***
***ന സായകതണുത്താനാം പുവരസ്തി നിവർതനം.***

ബന്ധനമറ്റ വള്ളം ഒഴുക്കിനനുകൂലമായി പോകുന്നതുപോലെ എൻെറ ശത്രുക്കൾ പതനത്തിനു നേരെ പ്രയാണം ചെയ്യണേ. എന്തുകൊണ്ടെന്നാൽ തൊടുത്തുവിട്ട ബാണം വീണ്ടും തിരിച്ചുപിടിക്കുവാൻ സാധ്യമാകുന്നില്ല.

13. ***അഗ്നിർയവ ഇന്ദ്രോ യവഃ സോമോ യവഃ,***
***യവയാവാനാ ദേവാ യാവയന്ത്വേനം.***

ഇന്ദ്രൻ, അഗ്നി, സോമൻ ഇവരെല്ലാം ശത്രുക്കളെ നശിപ്പിക്കുന്നതിൽ സമർത്ഥരാകുന്നു. അതിനാൽ നിങ്ങൾ ശത്രുക്കളെ ദൂരെയാക്കി ഞങ്ങളെ സംരക്ഷിക്കൂ. ദേവഗണങ്ങൾ ഈ ശത്രുവിനെ അകറ്റിക്കളയണേ.

14. ***അസർവവീരശ്ചരതു പ്രണുത്തോ ദ്വേഷ്യോ മിത്രാണാം പരിവർഗ്യഃ***
***സ്വാനാം,***
***ഉത പൃഥിവ്യാമവ സ്യന്തി വിദ്യുത് ഉഗ്രോ വോ ദേവഃ പ്ര മൃണത്***
***സപത്നാൻ.***

ഈ മന്ത്രശക്തിയാൽ പ്രേരിതമായ നമ്മുടെ ശത്രു പുത്രപൗത്രാദികളാലും എല്ലാ യോദ്ധാക്കളാലും ശൂന്യരായി ഭവിക്കണേ. അവൻ സ്വന്തം ബന്ധുക്കളാലും ത്യജിക്കപ്പെട്ടവനായിത്തീരട്ടെ. ഇടിമിന്നൽ അവനെ തുണ്ടതുണ്ടാക്കി മാറ്റട്ടെ. യജമാനന്മാരേ! നിങ്ങളുടെ ശത്രുക്കളെ ഉഗ്രദേവത മർദ്ദിക്കണേ.

15. ***ച്യുതാ ചേയം ബൃഹത്യച്യുതാ ച വിദ്യുദ് ബിഭർതി സ്തയിത്നൂംശ്ച സർവാൻ,***
***ഉദ്യന്നാദിത്യോ ദ്രവിണേന തേജസാ നീചൈഃ സപത്നാൻ നുദതാം മേ സഹസ്വാൻ.***

എല്ലാ മേഘങ്ങളുടേയും ഗർജ്ജനത്തെ ശക്തിപ്പെടുത്തുന്ന ഇടിമിന്നൽ പതിച്ചിട്ട്, അല്ലെങ്കിൽ സ്വന്തം സ്ഥാനങ്ങളിൽതന്നെ സ്ഥിതിചെയ്തുകൊണ്ടും ഉദിച്ചുകൊണ്ടുമിരിക്കുന്ന സൂര്യൻ തന്റെ തേജോമയമായ ഐശ്വര്യത്താൽ ശത്രുക്കളെ ഉന്മൂലനം ചെയ്യണേ.

16. ***യത് തേ കാമ ശർമ ത്രിവരൂഥമുദ്ഭു ബ്രഹ്മാ വർമ വിതതമനതിവ്യാധ്യം കൃതം,***
***തേന സപത്നാൻ പരി വൃങ്ധി യേ മമ പര്യേനാൻ പ്രാണഃ പശവോജീവനം വൃണക്തു.***

ഹേ കാമദേവാ! നീ സ്വന്തം ബ്രഹ്മമയമായ, വിശാലമായ കവചത്താൽ എന്റെ ശത്രുക്കളെ സംഹരിക്കണേ. ഈ ശത്രു പ്രാണനാലും ആയുസ്സിനാലും മൃഗങ്ങളാലും ഹീനരായി ഭവിക്കണേ.

17. ***യേന ദേവാ അസുരാൻ പ്രാണുദന്ത യേനേന്ദ്രോ ഭസ്യൂനധമം തമോ നിനായ,***
***തേന ത്വം കാമ മമ യേ സപത്നാസ്താനസ്മാല്ലോകാത് പ്രണുദസ്വ ദൂരം.***

ഹേ കാമദേവാ! ഏതൊരു ശക്തിയാൽ ഇന്ദ്രൻ രാക്ഷസന്മാരെ മൃത്യുരൂപമായ ഘോരാന്ധകാരത്തിൽ പതിപ്പിച്ചുവോ യാതൊരു ശക്തിയാൽ ദൈത്യന്മാരെ ദേവതകൾ പലായനം ചെയ്യിച്ചുവോ ആ ശക്തിവഴിയായി ഈ ലോകത്തിൽനിന്നും എന്റെ ശത്രുക്കളെ ദൂരേക്കെറിഞ്ഞു കളയണേ.

18. ***യഥാ ദേവാ അസുരാൻ വാണുദന്ത യഥേന്ദ്രോ ദസ്യൂനധർമ തമോ ബബാധേ,***
***തഥാ ത്വം കാമ മമ യേ സപത്നാസ്താനസ്മാ ല്ലോകാത് പ്രണുദസ്വ ദൂരം.***

ഹേ കാമദേവാ! എപ്രകാരം ദേവതകൾ ദൈത്യന്മാരെ പായിച്ചുവോ ഇന്ദ്രൻ രാക്ഷസന്മാരെ ഘോരാന്ധകാരത്തിലിട്ട് പീഡിപ്പിച്ചുവോ അപ്രകാരം നീ എന്റെ ശത്രുക്കളെ ഈ ലോകത്തിൽനിന്നും ഓടിച്ചുകളയണേ.

19. ***കാമോ ജജ്ഞേ പ്രഥമോ നൈനം ദേവാ ആപുഃ പിതരോ ന മർത്യാഃ, തതസ്ത്വമസി ജ്യായാന വിശ്വഹാ മഹാംസ്തസ്മൈ തേ കാമ നം ഇത് കൃണോമി.***

കാമദേവൻ ആദ്യമായി ഉത്ഭവിച്ചു. ദേവതകളും പിതൃക്കളും ഇദ്ദേഹത്തിനു തുല്യത വഹിക്കുന്നില്ല. ഹേ കാമദേവാ! നീ എല്ലാ ജീവികളേയും പ്രാപിക്കുന്നു. അതിനാൽ മഹാനായിരിക്കുന്നു. ഞാൻ നമസ്കാരപൂർവ്വം ഹവിസ്സാകുന്ന രത്നത്തെ പ്രദാനം ചെയ്യുന്നു.

20. ***യാവതീ ദ്യാവാപൃഥിവീ വരിമ്ണാ യാവദാപഃ സിഷ്യദുർയാവദഗ്നിഃ, തതസ്ത്വമസി ജ്യായാൻ വിശ്വഹാ മഹാംസ്തസ്മൈ തേ കാമ നമ ഇത് കൃണോമി.***

ഹേ കാമദേവാ! നീ ആകാശം, ഭൂമി, അഗ്നി, ജലം ഇവയെല്ലാറ്റിനേക്കാളും വിസ്തൃതനും വിശാലനുമായിരിക്കുന്നു. നീ എല്ലാ ജീവികളിലും വ്യാപ്തനായിരിക്കുന്നതിനാൽ മഹാനായിരിക്കുന്നു. ഞാൻ നിനക്കായിക്കൊണ്ട് ഹവിസ്സിനെ അർപ്പണം ചെയ്യുന്നു.

21. ***യാവതീർദിശഃ പ്രദിശോ വിഷൂചീര്യാവതീരാശാ അഭിചക്ഷണാ ദിവഃ തതസ്ത്വമസി ജ്യായാൻ വിശ്വഹാ മഹാംസ്തസ്മൈ തേ കാമ നമ ഇത് കൃണോമി.***

ഹേ കാമദേവാ! ദിക്കുകളും ഉപദിക്കുകളും എത്രമാത്രം വിശാലമായിരിക്കുന്നുവോ സ്വർഗ്ഗത്തിൽ എത്രമാത്രം ദിക്കുകൾ ഉണ്ടെന്നു പറയപ്പെടുന്നുവോ അവിടെയെല്ലാം നിങ്ങൾ വലിയവനും അതുപോലെ അവിടെയെല്ലാം ഗമനം ചെയ്യുന്നവനും മഹാനും ആയിരിക്കുന്നു. ഞാൻ നിങ്ങൾക്ക് നമസ്കാരപൂർവ്വം ഹവിസ്സിനെ പ്രദാനം ചെയ്യുന്നു.

22. ***യാവതീർഭൃങ്ഗാ ജത്വഃ കരൂരവോ യാവതീർവധാ വൃക്ഷസർപ്യോ ബഭൂവുഃ***
***തതസ്ത്വമസി ജ്യായാൻ വിശ്വഹാ മഹാം സ്തസ്മൈ തേ കാമ നമ ഇത് കൃണോമി.***

ഹേ കാമദേവാ! ഭൃംഗു, ജതു, കുരൂരു, വൃക്ഷസർപ്പി, വധ ഇവ ഏതു പരിമാണത്തിലായിരിക്കുന്നുവോ നീ അവയെല്ലാത്തിനേക്കാളും വലിയവനും ശ്രേഷ്ഠനും ആകുന്നു. നീ എല്ലാവരിലും വ്യാപ്തനായിരിക്കുന്നു. ഞാൻ നിനക്ക് നമസ്കാരപൂർവ്വം ഹവിസ്സിനെ പ്രദാനം ചെയ്യുന്നു.

23. ***ജ്യായാൻ നിമിഷതോഽസി തിഷ്ഠതോ ജ്യായാൻത്സമുദ്രാദസി കാമ മന്യോ,***
***തതസ്ത്വമസി ജ്യായാൻ വിശ്വഹാ മഹാംസ്തസ്മൈ തേ കാമ നമ ഇത് കൃണോമി.***

ഹേ കാമാ! ഹേ മന്യു! നിങ്ങൾ സമുദ്രത്തേക്കാൾ വിശാലരാകുന്നു. എല്ലാത്തിലും ഗമനശീലത്തോടുകൂടിയവരായതുകാരണം മഹത്തുക്കളും ആയിരിക്കുന്നു. ഞാൻ നിങ്ങളെ ഹവിസ്സിനാൽ പൂജിക്കുന്നു.

24. ***ന വൈ വാതശ്ചന കാമമാപ്നോതി നാഗ്നിഃ സൂര്യോ നോത ചന്ദ്രമാഃ***
***തതസ്ത്വമസി ജ്യാനാൻ വിശ്വഹാ മഹാംസ്തസ്മൈ തേ കാമ നമ ഇത് കൃണോമി.***

സൂര്യൻ, ചന്ദ്രൻ, വായു, അഗ്നി ഇവർക്കും കാമദേവനു തുല്യത വഹിക്കുവാൻ സാധിക്കുന്നില്ല. അതിനൽ ഹേ കാമദേവാ! നീ വലിയവനാകുന്നു. അഖിലത്തിലും വ്യാപ്തനായിരിക്കുന്നതുകാരണം നീ മഹാനും ആകുന്നു. ഞാൻ നിന്നെ നമസ്കരിക്കുന്നു.

25. ***യാസ്തേ ശിവാസ്തന്വഃ കാമ ഭദ്രാ യാഭിഃ സത്യം ഭവതി യദ് വൃണീഷേ,***
***താഭിഷ്ട് വമസ്മാം അഭിസംവിശസ്വാന്യത്ര പാപീരപവേശയാ ധിയഃ.***

ഹേ കാമദേവാ! നിൻെറ കരുണാമയമായിരിക്കുന്ന ശരീരത്തിൽ നീ യാതൊന്നിനെ വരിക്കുന്നുവോ അതുതന്നെ സത്യമായിരിക്കുന്നു. നീ സ്വന്തം ദേവരൂപമായ ബുദ്ധിയാൽ ഞങ്ങളുടെ ശരീരങ്ങളിൽ പ്രവിഷ്ടമാകുകയും ഞങ്ങളുടെ പാപബുദ്ധികളെ ഞങ്ങളിൽനിന്നും അകറ്റി അതിനെ ശത്രുക്കളിൽ പ്രവേശിപ്പിക്കുകയും ചെയ്യുക.

## അനുവാകം രണ്ട്

### സൂക്തം മൂന്ന്

(ഋഷി-ഭൃഗ്വംഗിരസ്സ്. ദേവത-ശാല. ഛന്ദസ്-അനുഷ്ടുപ്, പംക്തി, ബൃഹതി, ത്രിഷ്ടുപ്, ഗായത്രി.)

1. ***ഉപമിതാം പ്രതിമിതാമഥോ പരിമാതാമുത,***
***ശാലായാ വിശ്വാരായാ നദ്ധാനി വി ചൃതാമസി.***

ഉപമിതയും പ്രതിമിതയും പരിമിതയുമായ ശാലയെ തുറന്നുകൊണ്ട് എല്ലാവർക്കും വരണീയമായ ശാലയുടെ ബന്ധനങ്ങളെ നാം അഴിക്കുന്നു.

2. ***യത് തേ നദ്ധ വിശ്വവാരേ പാശോ ഗ്രന്ഥിശ്ചഃ യഃ കൃതഃ,***
***ബൃഹസ്പതിരിവാഹ ബല വാചാ വി സ്ര സയാമി തത്.***

വരണീയയായ ശാലേ! യാതൊന്ന് നിന്നിൽ ബന്ധിച്ചിരിക്കുന്നുവോ യതൊന്ന് കെട്ടപ്പെട്ടിരിക്കുന്നുവോ ബൃഹസ്പതിക്കു തുല്യം ബലവാനായ ഞാൻ അതിനെ മന്ത്രശക്തിയാൽ അഴിക്കുന്നു.

3. ***ആ യയാമ സം ബബഹ ഗ്രന്ഥീംശ്ചകാര തേ ദൃഢാൻ,***
***പരൂം ഷി വിദ്വാഞ്ഛസ്തേവേന്ദ്രണ വി ചൃതാമസി.***

സ്രഷ്ടാവ് നിന്നെ ശരിയായ അളവിൽ നിർമ്മിച്ചിരിക്കുന്നു. നിന്നിൽ ഉറപ്പേറിയ കെട്ടുകൾ വീഴിച്ചിരിക്കുന്നു. ആ കെട്ടുകൾ ഞങ്ങൾ ഇന്ദ്രൻെറ ശക്തിയാൽ തുറക്കുന്നു.

4. ***വശാനാം തേ നഹനാനാം പ്രാണാഹസ്യ തൃണാസ്യ ച,***
***പക്ഷാണാം വിശ്വവാരേ തേ നദ്ധാനി വി ചൃതാമസി.***

ഹേ ശാലേ! നീ എല്ലാവരാലും വരണയോഗ്യയാകുന്നു. മുളകൊണ്ടു ബന്ധിക്കപ്പെട്ട നിൻെറ സ്ഥാനങ്ങളെ പ്രണാഹത്തിൻെറ, തൃണത്തിൻെറ, പക്ഷങ്ങളുടെ കെട്ടപ്പെട്ട ബന്ധനങ്ങളെ നാം തുറക്കുന്നു.

5. ***സംദശാമാ പലദാനാം പരിഷ്വഞ്ജല്യസ്യ ച,***
***ഇദം മാനസ്യ പത്ന്യാ നദ്ധാനി വി ചൃതമസി.***

നാം പതിയുടെ അഭിമാനസംബന്ധിയായ സന്ദേശങ്ങളുടെ പരിഷ്വഞ്ജല്യങ്ങളുടെ ബന്ധനങ്ങളെ തുറക്കുന്നു.

6. ***യാനി തേf ന്തഃ ശിംക്യാന്യാബേധൂ രണ്യായ കം,***
***പ്ര തേ താനി ചൃതാമസി ശിവാ മാനസ്യ പത്നി ന ഉദ്ധിതാ തന്വേഭവ.***

ഹേ അഭിമാനത്തിൻെറ പത്നീ! നീ മംഗളദായിനിയാകുന്നു. നിന്നിൽ സുഖദായകങ്ങളായ ഇരിപ്പിടങ്ങൾ ബന്ധിക്കപ്പെട്ടിരിക്കുന്നുവോ അവയെ ഞാൻ അഴിക്കുന്നു. നീ ഞങ്ങളെ സംബന്ധിച്ചിടത്തോളം സ്വർഗ്ഗലോകത്തിൽ സുഖത്തെ പ്രദാനം ചെയ്യുന്നവളാകുന്നു.

7. ***ഹവിർധാനമഗ്നിശാലം പത്നീനാം സദനം സദഃ,***
***സദോ ദേവാനാമസി ദേവി ശാലേ.***

ഹേ ശാലേ! നീ ഹവ്യയുക്തയും അഗ്നികുണ്ഡങ്ങളാലും ദേവതകൾക്കിരിക്കുന്നതിനുള്ള ആസനങ്ങളാലും പത്നിമാരോടൊത്ത് ആസനസ്ഥരാകുന്നതിനുള്ള സ്ഥാനങ്ങളാലും യുക്തമാകുന്നു.

8. ***അക്ഷുമോപശം വിതതം സഹസ്രാക്ഷം വിഷൂവതി,***
***അവനദ്ധമഭിഹിതം ബ്രാഹ്മണാ വി ചൃതാമസി.***

ഹേ വിഷൂവതീ! ശയനകക്ഷിയുടെ സഹസ്രക്കണക്കിനുള്ള ജന്നലുകളോടുകൂടിയ വിസ്തൃതമായ അക്ഷുക്കളെ ഞങ്ങൾ മന്ത്രം വഴിയായി തുറന്നുവിടുന്നു.

9. ***യസ്താ ശാലേ പ്രതിഗൃഹ്ണാതി യേന ചാസി മിതാ ത്വം,***
***ഉഭൗ മാനസ്യ പത്നി തൗ ജീവതാം ജരദഷ്ടീ.***

ഹേ ശാലേ! യാതൊരുത്തൻ നിന്നെ നിർമ്മിച്ചിരിക്കുന്നുവോ യാതൊരുത്തൻ നിന്നെ വഹിച്ചുകൊണ്ടിരിക്കുന്നുവോ അവർ രണ്ടു കൂട്ടരും വൃദ്ധാവസ്ഥവരെയുള്ള ആയുസ്സിനെ പ്രാപിക്കണേ.

10. ***അമുത്രനമാ ഗച്ഛതാദ് ദൃഢാ നദ്ധ പരിഷ്കൃതാ***
***യസ്യാതേ വിചൃതാമസ്യങ്ഗമങ്ഗം പരുഷ്പരുഃ.***

ഞങ്ങൾ യാതൊരുത്തൻെറ ചേർപ്പുകളേയും അംഗങ്ങളേയും കെട്ടുകളിൽ നിന്നും രഹിതമാക്കുന്നുവോ അങ്ങനെയുള്ള ഹേ ശാലേ! നീ യാതൊരുത്തനാൽ നിർമ്മിതമായിരിക്കുന്നുവോ അവനെ നീ സ്വർഗ്ഗത്തിൽവെച്ച് പ്രാപിക്കണേ.

11. ***യസ്ത്വാ ശാലേ നിമിമായ സംജഭാര വനസ്പതീൻ,***
***പ്രജായൈ ചക്രേ ത്വാ ശാലേ പരമേഷ്ഠീ പ്രജാപതിഃ***

ഹേ ശാലേ! യാതൊരുത്തൻ വനവൃക്ഷങ്ങളെ കൊണ്ടുവന്ന് നിൻെറ നിർമ്മാണം നടത്തിയോ പരമേഷ്ടി (ആദ്ധ്യാത്മിക ഗുരു)യായ പ്രജാപതി പ്രജകൾക്കായി നിന്നെ നിർമ്മിച്ചിരിക്കുന്നു.

12. ***നമസ്തസ്മൈ നമോ ദാത്രേ ശാലാപതയേ ച കൃണ്മഃ,***
***തമോ$f$ നഗ്യേ പ്രചരതേ പുരുഷായ ചം തേ നമഃ.***

ശാലയുടെ സ്വാമിയേയും ദാതാവിനെയും അഗ്നിയേയും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന പുരുഷനേയും അതുപോലെ നിന്നേയും ഞങ്ങൾ നമസ്കരിക്കുന്നു.

13. ***ഗോഭ്യോ അശ്വേഭ്യോ നമോ യച്ഛാലായാം വിജായതേ,***
***വിജായതി പ്രജാവതി വി തേ പാശാംശ്ചതാമസി.***

ശാലയിൽ ഉത്ഭവിക്കുന്ന ഗോക്കൾക്കും കുതിരകൾക്കും ഇത് അന്നമാകുന്നു. ഹേ വിജാവതീ! ഹേ പ്രജാവതീ! ഞങ്ങൾ നിൻെറ ബന്ധനങ്ങളെ അഴിക്കുന്നു.

14. ***അഗ്നിമന്തച്ഛാദയസി പുരുഷാൻ പശുഭിഃ സഹ,***
***വിജാവതി പ്രജാവതി വി തേ പാശാംശ്ച്യതാമസി.***

ഹേ ശാലേ! നീ നിന്നിൽത്തന്നെ മൃഗങ്ങളേയും പുരുഷനേയും അഗ്നിയേയും ഒളിച്ചുവച്ചിരിക്കുന്നു. നാം നിൻെറ കെട്ടുകളെ അഴിക്കുന്നു.

15. ***അന്തരാ ദ്യാം ച പൃഥിവീം ച യദ് വ്യചസ്തേന ശാലാം പ്രതി ഗൃഹ്ണാമി ത ഇമാം,***
***യദന്തരിക്ഷം രജസോ വിമാനം തത് കൃണ്വേഹമുദര ശേവധിഭ്യഃ,***
***തേന ശാലാം പ്രതി ഗൃഹ്ണാമി തസ്മൈ.***

ആകാശത്തിൻെറയും പൃഥിയുടേയും ഇടയ്ക്കുള്ള വിശാലമായ അന്തരീക്ഷം വഴിയായി നിൻെറ ഈ ശാലയെ ഗ്രഹണം ചെയ്യുന്നു. അന്തരീക്ഷത്തിനും പൃഥ്വിക്കും യാതൊരു രചനാശക്തിയുണ്ടായിരിക്കുന്നുവോ അത് എൻെറ ഉദരസ്ഥമാകുന്നു. അതിനാൽ ഞാൻതന്നെ ഈ ശാലയെ സ്വർഗ്ഗപ്രാപ്തിക്കുവേണ്ടി വഹിച്ചുകൊണ്ടിരിക്കുന്നു.

16. ***ഊർജസ്വതീ പയസ്വതീ പൃഥിവ്യാം നിമിതാ മിതാ,***
***വിശ്വാന്നം വിഭ്രതീ ശാലേ മാ ഹിംസീഃ പ്രതിഗൃഹ്ണതഃ.***

ശക്തിയെ ദാനം ചെയ്യുന്ന പയസ്വിനീ! പൃഥ്വിയിൽ നീ നവീനനിർമ്മിതവും അതുപോലെ എല്ലാ അന്നങ്ങളേയും വഹിക്കുന്നതിൽ സമർത്ഥയുമാകുന്നു. ഹേ ശാലേ! നീ പ്രതിഗ്രഹകാരികളെ നശിപ്പിക്കാതിരിക്കണേ.

17. ***തൃണൈരാവൃതാ പലദാൻ വസാനാ രാത്രീവ ശാലാ ജഗതോ നിവേശനാ,***
***മിതാ പൃഥിവ്യാം തിഷ്ഠസി ഹസ്തിനീവ പദ്വതീ.***

തൃണങ്ങളാൽ മൂടപ്പെട്ടിരിക്കുന്നതും പല ദളങ്ങളാൽ യുക്തവും രാത്രിക്കു തുല്യം ജീവികൾക്കഭയം നൽകുന്നവളുമായ ഹേ ശാലേ! നീ ഉത്തമമായ പിടിയാനയ്ക്കു സമാനം പൃഥ്വിയിൽ ഉയർന്നുനിൽക്കുന്നു.

18. ***ഇടസ്യ തേ വി ചതാമ്യപി നദ്ധമപോർണുവൻ,***
***വരുണേന സമബ്ജിതാം മിത്രഃ പ്രാതവ്യുബ്ജതു.***

കഴിഞ്ഞുപോയ സംവത്സരങ്ങൾക്കു സമാനം നിൻെറ ബന്ധനങ്ങളെ വേർപ്പെടുത്തി തുറന്നുവിടുന്നു. വരുണനാൽ അഴിച്ചുവിടപ്പെട്ട നിന്നെ പ്രഭാതകാല സൂര്യൻ ഉദ്ഘാടനം ചെയ്യണേ.

19. ***ബ്രഹ്മണാ ശാലാം നിമിതാം കവിഭിർനിമിതാം മിതാം,***
***ഇന്ദ്രാഗ്നീ രക്ഷതാം ശാലാമമൃതൗ സോമ്യം സദഃ.***

വിദ്വജ്ജനങ്ങളുടെ മന്ത്രങ്ങളാൽ നിർമ്മിതമായ ഈ ശാലയെ സോമൻ പാനം ചെയ്യുന്ന സ്ഥാനത്തു നിർമ്മിക്കുന്നു. ഇതിന് ഇന്ദ്രനും അഗ്നിയും രക്ഷകരായിരിക്കട്ടെ.

20. ***കുലയേഽധി കുലായം കോശേഃ സമുബ്ജിതഃ,***
***തത്ര മർതോ വി ജായതേ യസ്മാദ് വിശ്വം പ്രജായതേ.***

ഭവനരൂപമാകുന്ന മാളത്തിൽ ദേഹരൂപമാകുന്ന അഭയസ്ഥാനം സ്ഥിതി ചെയ്യുന്നു. അതിൽ ഗർഭകോശം അധോമുഖമായി വർത്തിക്കുന്നു. അതുവഴിയായിത്തന്നെ മരണസ്വഭാവത്തോടുകൂടിയ മനുഷ്യൻ ജന്മമെടുക്കുകയും അതിൽനിന്നുതന്നെ സമസ്തലോകങ്ങളും ഉത്ഭവിക്കുകയും ചെയ്യുന്നു.

21. ***യാ ദ്വിപക്ഷാ ചതുഷ്പക്ഷാ ഷട്പക്ഷാ യാ നിമീയതേ,***
***അഷ്ടപക്ഷാം ദശപക്ഷാം ശാലാം മാനസ്യ പത്നീമഗ്നിർഗർഭ ഇവാ ശയേ.***

രണ്ടു മുറിയുള്ളതും നാലു മുറിയുള്ളതും ആറും എട്ടും പത്തും മുറികളോടുകൂടിയ ശാല നിർമ്മിക്കപ്പെട്ടിരിക്കുന്നു.ആ ശാലയിൽ ജഠരാഗ്നിയുടെ ഗർഭാശയത്തിൽ ശയിക്കുന്നതുപോലെ ഞാൻ ഉറങ്ങുന്നു.

22. ***പ്രതീചീം ത്വാ പ്രീതീചീനഃ ശാലേ പ്രൈഭ്യഹിംസതീം***
***അഗ്നിർഹ്യന്തരാപശ്ച ഋതസ്യ പ്രഥമാ ദ്വാഃ.***

ഹേ ശാലേ! ഞാൻ പ്രതീചീനമായ അഹിംസിതങ്ങളെ ശാലയുടെ പ്രതീചിയിൽ പ്രതിഷ്ഠിക്കുന്നു. ബ്രഹ്മാവിനു മുമ്പായി പ്രകടമായ അഗ്നിയും ജലവും നിന്നോടുകൂടി ഇതിൽ പ്രവേശിക്കുന്നു.

23. ***ഇമാ ആപഃ പ്ര മരാമ്യയക്ഷ്മാ യക്ഷ്മനാശനീഃ,***
***ഗൃഹാനുപ പ്രസീദാമ്യമൃതേന സഹാഗ്നിനാ.***

ഞാൻ യക്ഷ്മാരോഗത്തെ നശിപ്പിക്കുന്ന ജലത്തെ നിറയ്ക്കുകയും അമൃതമയവും അഗ്നിസഹിതവുമായ ഭവനങ്ങളുടെ സമീപം ഇരിക്കുകയും ചെയ്യുന്നു.

24. ***മാ നഃ പാശം പ്രതി മുചോ ഗുരുർഭാരോ ലഘുർഭവ,***
***വധൂമിവ ത്വാ ശാലേ യത്ര കാമം ഭരാമസി.***

ഹേ ശാലേ! വധുവിനു തുല്യം ഞാൻ നിന്നെ പുഷ്ടിപ്പെടുത്തുന്നു. നീ നിൻെറ പാശങ്ങളെ ഞങ്ങളുടെ നേരെ എറിയരുതേ. നിൻെറ ഭാരം അധികമാകുന്നു. അതിനെ കുറയ്ക്കൂ.

25. ***പ്രാച്യാ ദിശഃ ശാലായാ നമോ മഹിമ്നേ സ്വാഹാ, ദേവേഭ്യഃ സ്വാഹേഭ്യഃ.***

ശാലയുടെ പൂർവ്വഭാഗത്തെ മഹിമയ്ക്ക് നമസ്കാരം. ദേവതകൾ ഈ ആഹുതി സ്വീകരിക്കണേ.

26. ***ദക്ഷിണായാ ദിശഃ ശാലായാ നമോ മഹിമ്നേ സ്വാഹാ, ദേവേഭ്യഃ സ്വാഹ്യേഭ്യഃ.***

ശാലയുടെ ദക്ഷിണഭാഗത്തിൻെറ മഹിമയ്ക്കു നമസ്കാരം. ദേവതകൾ ഈ ആഹുതി സ്വീകരിക്കണേ.

27. ***പ്രതീച്യാ ദിശഃ ശാലായാ നമോ മഹിമ്നേ സ്വാഹാ, ദേവേഭ്യഃ സ്വാഹ്യേഭ്യഃ.***

ശാലയുടെ പശ്ചിമഭാഗത്തിൻെറ മഹിമയ്ക്കു നമസ്കാരം. ദേവതകൾ ഈ ആഹുതി സ്വീകരിക്കണേ

28. ***ഉദീച്യാ ദിശഃ ശാലായാ നമോ മഹിമ്നേ സ്വാഹാ, ദേവേഭ്യഃ സ്വാഹ്യേഭ്യഃ.***

ശാലയുടെ ഉത്തരദിക്കിൻെറ മഹിമയ്ക്കു നമസ്കാരം. ഈ ദേവതകൾ ഈ ആഹുതി സ്വീകരിക്കണെ.

29. ***ധ്രുവായ ദിശഃ ശാലായാ നമോ മഹിമ്നേ സ്വാഹാ, ദേവേഭ്യഃ സ്വാഹ്യേഭ്യഃ.***

ശാലയുടെ ധ്രുവദിശയുടെ മഹിമയ്ക്കു നമസ്കാരം. ഈ ദേവതകൾ ഈ ആഹുതി സ്വീകരിക്കണെ.

30. ***ഊർധ്വായ ദിശഃ ശാലായാ നമോ മഹിമ്നേ ദേവേഭ്യഃ സ്വാഹ്യേഭ്യഃ***

ശാലയുടെ ഊർധ്വഭാഗത്തിൻെറ മഹിമയ്ക്കു നമസ്കാരം. ദേവതകൾ ഈ ആഹുതി സ്വീകരിക്കണേ.

31. ***ദിശോദിശഃ ശാലായാ നമോ മഹിമ്നേ സ്വാഹാ ദേവേഭ്യഃ സ്വാഹ്യേഭ്യഃ***

ശാലയുടെ ഓരോ ഭാഗങ്ങളുടേയും മഹിമയ്ക്കു നമസ്കാരം. ദേവതകൾ ഈ ആഹുതി സ്വീകരിക്കണേ.

### സൂക്തം നാല്

(ഋഷി-ബ്രഹ്മാവ്. ദേവത-ഋഷഭൻ. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി, അനുഷ്ടുപ്, ബൃഹതി, പംക്തി)

1. ***സാഹസ്രസ്ത്വേഷ ഋഷഭഃ പയസ്വാൻ വിശ്വാ രൂപാണി വക്ഷണാസു ബിഭ്രത്,***
***ഭദ്രം ദാത്ര യജമാനായ ശിക്ഷൻ ബാർഹസ്പത്യ ഉസ്രിയസ്തന്തുമാതാൻ.***

സഹസ്രക്കണക്കിനു സിഞ്ചനസമർത്ഥനായ ഈ ഋഷഭം കാന്തിമാനമാകുന്നു. അവൻ ക്ഷീരത്താൽ യുക്തനാകുന്നു. അവൻ തൻെറ വീര്യവാഹിനികളിൽ അനേകം രൂപങ്ങളെ ധാരണം ചെയ്തുകൊണ്ടിരിക്കുന്നു. ബൃഹസ്പതിയുടെ മന്ത്രങ്ങളാൽ യുക്തമായ ഗോക്കളുടെ യോഗ്യനായ ഈ കാള യജമാനനു മംഗളമുണ്ടാക്കിക്കൊണ്ട് സന്താനങ്ങളെ വർദ്ധിപ്പിക്കണേ.

2. ***അപാം യോ അഗ്രേ പ്രതിമാ ബഭൂവ പ്രഭുഃ സർവസ്മൈ പൃഥിവീത്ര ദേവീ,***
***പിതാ വത്സാനാ പതിരധ്ന്യാനാം സാഹസ്രേ പോഷേ അപി നഃ കൃണോതു.***

ഏതൊരു വൃഷഭം ജലത്തിനു മുമ്പിലായി മൂർത്തിക്കു തുല്യം സ്ഥിതി ചെയ്യുന്നുവോ യാതൊന്ന് പൃഥ്വിക്കു തുല്യം സ്വാമിയായിരിക്കുന്നുവോ യാതൊ

രുത്തൻ പശുക്കുട്ടികളുടെ ജനകനും അഹിംസിതങ്ങളായ ഗോക്കളുടെ പതിയുമായിരിക്കുന്നുവോ അവൻ നമുക്ക് ആയിരക്കണക്കായ സമ്പത്തുകളെ പ്രദാനം ചെയ്യണേ.

3. ***പുമാനന്തർവാൻത്സ്യവിരഃ പയസ്വാൻ വസോഃ***
***കബന്ധ വൃഷഭ ബിഭർതി,***
***തമിന്ദ്രായ പഥിമിർദേവയാനൈർഹുതമഗ്നിർവഹതു***
***ജാതവേദാഃ***

ഈ കാള വസുക്കളുടെ ബന്ധത്തെ വഹിച്ചുകൊണ്ടിരിക്കുന്നു. ഇവൻ പുമാനും അന്തർവാനും സ്ഥവിരനും പയസ്സിനാൽ യുക്തനുമാകുന്നു. ഇവനെ അഗ്നിദേവൻ ദേവയാന മാർഗ്ഗത്തിൽക്കൂടി അഗ്നിയുടെ സമീപത്തേക്കു നയിക്കുന്നു.

4. ***പിതാ വത്സാനാം പതിരഘ്ന്യാനാമഥോ പിതാ***
***മഹതാം ഗർഗരാണാം,***
***വത്സോ ജരായുഃ പ്രതിധുക് പീയൂഷ ആമിക്ഷാ ഘൃത***
***തദ് വസ്യ രേതഃ***

കാള കിടാക്കളുടെ പിതാവും ഗോക്കളുടെ പതിയുമാകുന്നു. മേഘങ്ങളുടെ പാലനകർത്താവാകുന്നു. ഇവൻെറ വീര്യം അമൃതമാകുന്ന തൈർക്കട്ടയും ഘൃതരൂപവുമാകുന്നു.

5. ***ദേവാനാം ഭാഗ ഉപനാഹ ഏഷാഷാ രസ ഓഷധാനാം***
***ഘൃതസ്യ,***
***സോമസ്യ ഭക്ഷമവൃണോത ശക്രാ ബൃഹന്നദ്രിരഭവദ്***
***യച്ഛരീരം.***

ഔഷധിയും ഘൃതരസവും ജലത്തിൻെറ അംശംതന്നെയാകുന്നു. ഉപനാഹം ദേവതകളുടെ അംശവും. അതുപോലെ സോമൻെറ ഭഷണാർത്ഥം ഇന്ദ്രൻ പർവ്വതാകാരമായ ശരീരത്തെ വരിച്ചിരിക്കുന്നു.

6. ***സോമന പൂർണ കലശ ബിഭർഷി ത്വഷ്ടാ രൂപാണാം***
***ജനിതാ പശൂനാം,***
***ശിവാസ്തേ സന്തു പ്രജന്വ ഇഹ യാ ഇമാ നൃസ്മഭ്യം***
***സ്വധിതം യച്ഛ യാ അമൂഃ***

ഹേ സ്വധിതേ! നീ രൂപങ്ങളെ നിർമ്മിക്കുന്നവനാകുന്നു. നീ സോമരസത്തെ നിറച്ചിരിക്കുന്ന കലശത്തെ വഹിച്ചുകൊണ്ടിരിക്കുന്നവനാകുന്നു. നീ ജീവികളെ ഉൽപാദിപ്പിക്കുന്നു. നീ നിനക്കുള്ള സന്താനങ്ങളെ എനിക്കായി ദാനം ചെയ്യൂ.

7. ***ആജ്യം ബിഭർതി ഘൃതമസ്യ രേതഃ സാഹസ്രഃ***
***പോഷസ്തമു യജ്ഞമാഹുഃ,***
***ഇന്ദ്രസ്യ രൂപമൃഷഭാ വസാനഃ സോ അസ്മൻ ദേവാഃ***
***ശിവ ഐതു ദത്തഃ.***

ഈ കാള ക്ഷരണസ്വഭാവത്തോടുകൂടിയവനാകുന്നു. ഘൃതത്തെ ധാരണം ചെയ്യുന്നവനും സഹസ്രക്കണക്കിനു പുഷ്ടിയെ പ്രദാനം ചെയ്യുന്നവനും ആകുന്നു. ഇതിനെത്തന്നെ യജ്ഞം എന്നു പറയുന്നു. ഈ രൂപത്തെ ധരിച്ചിരിക്കന്ന ഈ കാള നമുക്ക് മംഗളരൂപത്തിൽ ദർശനം നൽകട്ടെ.

8. ***ഇന്ദ്രസ്യൗജോ വരുണസ്യ ബാഹൂ അശ്വിനോരംസൗ***
***മരുതാമിയം കകുത്,***
***ബൃഹസ്പതി സദ്യതമേതമാഹുര്യേ ധീരാസഃ കവയോ***
***യേ മനീഷിണഃ.***

വിദ്വാന്മാരുടെ അഭിപ്രായം ഈ ഋഷഭത്തിൻെറ ഓജസ്സ് ഇന്ദ്രൻെറയും ഇതിൻെറ ഭുജങ്ങൾ വരുണൻെറയും ഉപ്പൂചുമൽ മരുത്തുക്കളുടേയും അംസങ്ങൾ അശ്വിനി കളുടേയും അംശങ്ങളാകുന്നു എന്നതാണ്.

9. ***ദേവീർവിംശഃ പയസ്വാനാ തനാഷി ത്വാമിന്ദ്രം***
***ത്വാം സരസ്വന്തമാഹുഃ***
***സഹസ്രം സ ഏകമൂഖാ വദാതി യാ ബ്രാഹ്മണ***
***ഋഷഭമാജുഹോതി.***

ഹേ ഋഷഭമേ! നീ ദേവതകൾക്ക് ക്ഷീരത്തെ സുലഭമായി ദാനം ചെയ്യുന്നു. അതിനാൽ നിന്നെ ഇന്ദ്രൻ എന്നും വിളിക്കുന്നു. മന്ത്രയുക്തമായ യജ്ഞങ്ങളിൽ വൃഷഭത്തെ ദാനം ചെയ്യുന്നവൻ ആയിരം ഗോക്കളെ ദാനം ചെയ്യുന്നവനായിരിക്കുന്നു.

10. ***ബൃഹസ്പതിഃ സവിതാ തേ വയോ ദധോ***
***ത്വഷ്ടുർവായോ പര്യാത്മാ ത ആഭൃതഃ,***
***അന്തരീക്ഷ മനസാ ത്വാ ജൂഹോമി വർഹിഷ്ടേ***
***ദ്യാവാപൃഥിവീ ഉഭേ സ്താം.***

ദേവതകളുടെ സ്വാമിയായ സൂര്യൻ നിൻെറ കൊമ്പുകളെ ധരിച്ചിരിക്കുന്നു. വിശ്വകർമ്മാവും വായുവും ആത്മാവും നിൻെറ എല്ലാഭാഗങ്ങളിലും സ്ഥിതി ചെയ്യുന്നു. ഞാൻ എൻെറ മനസ്സോടുകൂടി അന്തരീക്ഷത്തിൽ നിനക്കായി ആഹുതി നൽകുന്നു. ആകാശവും ഭൂമിയും നിൻെറ കുശയായിരിക്കണേ.

11. ***യ ഇന്ദ്രഇവ ദേവേഷു ഗോഷ്വേതി വിവാവദത്***
***തസ്യ ഋഷഭസ്യാങ്ഗാനി ബ്രഹ്മാ സം സ്തൗതു ഭദ്രയാ.***

ഇന്ദ്രൻ എപ്രകാരം ദേവതകളോടുകൂടിവരുന്നുവോ അതുപോലെതന്നെ ഗോക്കളാൽ അമറിക്കൊണ്ടു വരുന്ന കാളയുടെ അവയവങ്ങളെ ബ്രഹ്മാവ് മംഗലമയമായ വാണിയാൽ പ്രാർത്ഥിക്കണേ.

12. ***പാർശ്വേ ആസ്താമനുമത്യാ ഭഗസ്യാസ്താമനൂവൃജൗ,***
***അർഷ്ടീവന്താവബ്രവീന്മിത്രോ മമൈതോ കേവലാവിതി,***

അരൂവൃജം ദേവന്മാരുടേയും പാർശ്വം അനുമതിയുടേയും ആകുന്നു. 'നരിയാണി എൻേറതു മാത്രമാണെന്ന്' മിത്രദേവൻ പറയുന്നു.

13. ***ദസദാസീദാദിത്യാനാം ശ്രോണീ ആസ്താം ബൃഹസ്പതേഃ.***
***പൂച്ഛം വാതസ്യ ദേവസ്യ തേന ധൂനോത്യോഷധീഃ.***

അരക്കെട്ട് ആദിത്യൻേറയും വാല് വായുവിൻേറയും ശ്രോണി ബൃഹസ്പതിതുടേയും ആകുന്നു. വായുദേവത വാലുകൊണ്ടുതന്നെ ഔഷധികളെ കമ്പായമാനമാക്കുന്നു.

14. ***ഉദാ ആസൻത്സിനീവാല്യാഃ സൂര്യായാസ്ത്വചമബ്രുവൻ,***
***ഉത്ഥാതുരബ്രുവൻ പദ ഋഷഭയദകല്പയൻ.***

ത്വക്ക് സൂര്യൻേറയും ഗുദം ദുർഗ്ഗയുടേയും പാദങ്ങൾ ഉത്യാതാവിൻേറയും ആകുന്നു. വൃഷഭത്തിൻെറ രൂപകല്പന ചെയ്യുന്നവരുടെ കഥനം ഇപ്രകാരമാകുന്നു.

15. ***ക്രോഡ ആസീഞ്ജാമിലം സസ്യ സോമസ്യ കലശോ ധൃതഃ,***
***ദേവാഃ സംഗത്യ യത് സർവ ഋഷഭം വ്യകല്പയൻ.***

സോമൻ കലശത്തെ വഹിച്ചു. ദേവതകൾ കൂട്ടം ചേർന്ന് ഇപ്രകാരം വൃഷഭത്തെ വിഭാവനം ചെയ്തു.

16. ***തേ കുഷ്ഠികാഃ സരമായൈ കൂർമേഭ്യോ അദധുഃ ശഫാൻ***
***ഊവധ്യമസ്യ കീടേഭ്യഃ ശ്വതൈഭ്യോ അധാരയൻ.***

അവൻ ശീതകാലത്തേക്കുവേണ്ടി കുഷ്ടികയെ ധാരണം ചെയ്തു. കർമ്മങ്ങൾക്കുവേണ്ടി കുളമ്പുകളെ ധാരണം ചെയ്തു.

17. ***ശൃംഗാഭ്യാം രക്ഷ ഋഷത്യാവർതി ഹന്തി ചക്ഷുഷാ,***
***ശൃണോതി ഭദ്രം കരണാഭ്യം ഗവാം യഃ പതിരഘ്ന്യയഃ.***

ഗോക്കളുടെ പതിയായ വൃഷഭം കൊമ്പുകളാൽ രാക്ഷസന്മാരെ പലായനം ചെയ്യിക്കുകയും നേത്രങ്ങളാൽ ദാരിദ്ര്യത്തെ അകറ്റി തന്റെ ശ്രോത്രങ്ങളിൽക്കൂടി സൗഭാഗ്യത്തെ ശ്രവിക്കുകയും ചെയ്യുന്നു.

18. ***ശതയാജം സ യജതേ നൈനം ഢുന്വന്ത്യഗ്നയഃ,***
***ജന്വന്തി വിശ്വേ തം ദേവാ യോ ബ്രാഹ്മണ ഋഷഭമാജുഹോതി.***

ഋഷഭത്തെ ദാനം ചെയ്യുന്ന ബ്രാഹ്മണൻ ശതയാജയജ്ഞത്തെ നടത്തുന്നു. അവനെ അഗ്നി ദുഃഖിപ്പിക്കുന്നില്ല. എല്ലാ ദേവതകളും അവനെ സന്തുഷ്ടനാക്കിത്തീർക്കുന്നു.

19. ***ബ്രാഹ്മണേഭ്യ ഋഷഭം ദത്വാ വരീയഃ കൃണുതേ മനഃ,***
***പുഷ്ടി സോ അഘ്ന്യാനാം സ്വേ ഗോഷ്ഠf വ പശ്യതേ.***

ഋഷഭദാനം വഴിയായി തന്റെ മനസ്സിനെ ഏതൊരു ബ്രാഹ്മണൻ ഉദാരമാക്കിത്തീർക്കുന്നുവോ അവൻ തന്റെ തൊഴുത്തിൽ ഗോക്കളുടെ സമൃദ്ധിയെ ദർശിക്കും.

20. ***ഗാവഃ സന്തു പ്രജാ സന്ത്വധോ അസ്തു തനൂബലം,***
***തത് സർവമനു മന്യതാം ദേവാ ഋഷഭദായിനേ.***

ദാതാവിനുവേണ്ടി ഋഷഭം ഗോക്കളേയോ പ്രജകളേയോ ശരീരബലത്തേയോ നൽകുന്നു.

21. ***അയം പിപാന ഇന്ദ്ര ഇദ് രയിം ദധാതു ചേതനീം,***
***അയം ധേനും സുദുഘാം നിത്യവത്സാം വശ ദുഹാം വിപശ്ചിതം പരോ ദിവഃ.***

ഹവിർവ്വാനായ ഇന്ദ്രൻ ജ്ഞാനരൂപമാകുന്ന ധാന്യത്തെ നൽകണേ. ഈ ഇന്ദ്രൻ ഈ യജമാനന് സ്വർഗ്ഗത്തിൽ സരളതയോടുകൂടി കറക്കാവുന്ന ഗോവിനെ പ്രദാനം ചെയ്യണേ. അത് എപ്പോഴും കിടാവിനാൽ യുക്തയും എപ്പോഴും ദോഹനം ചെയ്യപ്പെടുവാൻ യോഗ്യയുമായിരിക്കണേ.

22. ***പിശങ്ഗരൂപോ നഭസോ വയോധാ ഐന്ദ്രഃ ശുഷ്മോ വിശ്വരൂപോ ന ആഗൻ,***
***ആയുരസ്പഭ്യം ദധത് പ്രജാം ച രായശ്ച പോപൈരഭി നഃ സചതാം.***

ആകാശത്തിലെ അന്നത്തെ വഹിച്ചുകൊണ്ടിരിക്കുന്ന ശക്തി നമുക്കു പ്രാപ്തമായികൊണ്ടിരിക്കുന്നു. ഇത് നമുക്ക് ആയുസ്സും സന്താനങ്ങളും നൽകിക്കൊണ്ട് എല്ലാ വിധത്തിലും പുഷ്ടിപ്പെടുത്തുന്നതാകണേ.

23. ***ഉപഹോപപർച നാസ്മിൻ ഗോഷു ഉപ പൃഞ്ച നഃ***
***ഉപ ഋഷഭസ്യ യദ് രേദ ഉപേന്ദ്ര തവ വീര്യം.***

ഹേ ഉപപർചനാ! ഇവിടെ വരൂ. ഈ തൊഴുത്തിൽ ഞങ്ങളെ കൂട്ടിച്ചേർക്കൂ. ഹേ ഇന്ദ്രാ! ഈ കാളയുടെ വീര്യം നിങ്ങളുടേതുതന്നെയാകുന്നു.

24. ***ഏതം വോ യുവാന പ്രതി ദധ്മോ അത്ര തേന ക്രീഡന്തീശ്ചരത വശാം അനു,***
***മാ നോ ഹാസിഷ്ട ജനുഷാ സുഭാഗാ രായശ്ച പോഷൈരിഭ നഃ സചധ്വം.***

ഹേ ഗോക്കളേ! ഈ യുവാവായ വൃഷഭത്തെ നിങ്ങൾക്കായി സൂക്ഷിച്ചിരിക്കുന്നു. നിങ്ങൾ ഈ തൊഴുത്തിൽ അവനുമായി ക്രീഡിച്ചുകൊണ്ട് കുട്ടികളുമായി കറങ്ങിനടക്കുകയും ഞങ്ങളെ ത്യജിക്കാതിരിക്കുകയും ചെയ്യുവിൻ.

## അനുവാകം മൂന്ന്

### സൂക്തം അഞ്ച്

(ഋഷി-ഭൃഗു. ദേവത-അജൻ, പഞ്ചൗദനം. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി, അനുഷ്ടുപ്, ഗയത്രി, ഉഷ്ണിക്, അഷ്ടി, പ്രകൃതി)

1. ***ആ നയൈതമാ രഭസ്വ സുക്താം ലോകമപി ഗച്ഛതു പ്രജാനൻ, തീർത്വാ തമാംസി ബഹുധാ മഹാന്ത്യജോ നാകമാക്രമതാം തൃതീയം.***
(ഈ സൂക്തത്തിൽ യാതൊരു അജത്തെ ഉല്ലേഖനം ചെയ്തിരിക്കുന്നുവോ അതിൻെറ അർത്ഥം ആട് എന്നു കരുതുവാൻ പാടില്ല, മറിച്ച് "അജന്മജീവാത്മാവ്" എന്നാകുന്നു. ഈ സൂക്തത്തിൽത്തന്നെ മുൻപോട്ടുചെല്ലുമ്പോൾ അജ ബ്രഹ്മത്തെ അറിയുന്നവൻ, ബലത്തെ അറിയുന്നവൻ അതുപോലെ അഗ്നിയുടെ ജ്വാലയോടുകൂടി പ്രത്യ ക്ഷമാകുന്നവൻ എന്നൊക്കെ മനസ്സിലാക്കേണ്ടതാണ്.)

ഈ അജത്തെക്കൊണ്ടുവന്ന് യജ്ഞം ആരംഭിക്കുവിൻ. യാതൊരു ലോകങ്ങളിൽ പുണ്യാത്മാക്കൾ പോകുന്നുവോ അവിടേക്ക് ഈ അജവും പോകട്ടെ, അന്ധകാരങ്ങളെ കടന്നുകൊണ്ടു സ്വർഗ്ഗത്തെ പ്രാപിക്കട്ടെ.

2. ***ഇന്ദ്രായ ഭാഗം പരി ത്വാ നയാമ്യസ്മിൻ യത്രേ യജമാനായ സൂരിം, യേ നോ ദ്വിഷന്ത്യനു താൻ രംഭസ്വാനാഗസോ യജമാനസ്യ വീരാഃ.***
ഹേ വിജ്ഞനായ അജാ! ഈ യജ്ഞത്തിൽ ഞാൻ നിന്നെ ഇന്ദ്രൻെറ ഭാഗത്തിനുവേണ്ടി യജമാനൻെറ സമീപം ആസനസ്ഥമാക്കുന്നു. നീ ഞങ്ങളുടെ വൈരികളുടെമേൽ പാദങ്ങളെ വയ്ക്കൂ. ഈ യജമാനൻെറ പുത്രാദികളാകട്ടെ പാപരഹിതരകുന്നു.

3. ***പ്ര പദോfവ നേനിഗ്ധി ദുശ്ചരിത യച്ചചാര ശുദ്ധൈഃ ശഫൈരാഃ ക്രമതാം.***
***പ്രജാനനാതീർത്വാ തമാസി ബഹുധാ വിപശ്യന്നജോ നാകമാ ക്രമതാം തൃതീയം.***
ഹേ അജാ! നീ സ്വയംകൃതമായ പാപംകാരണം തൻെറ പാദങ്ങളെ ശുദ്ധമാക്കൂ. പവിത്രമായ കുളമ്പുകളോടുകൂടി സ്വർഗ്ഗാരോഹണം ചെയ്യൂ. ഈ അജം അന്ധകാരങ്ങളെ കടന്നുകൊണ്ട്, വിഭിന്നലോകങ്ങളെ ദർശനം ചെയ്തുകൊണ്ട് തൃതീയനാകസ്വർഗ്ഗത്തെ പ്രാപിക്കണേ.

4. ***അനുച്ഛയ ശ്മാമേന ത്വചമേതാം വിശസ്തർയഥാപർവസിനാ മാഭി മാംസ്ഥാഃ,***
***മാഭിദ്രുഹഃ പരൂശഃ കല്പയൈനം തൃതീയേ നാകേ അധി വി ശ്രയൈനം.***
ഹേ പരിശുദ്ധാ! ഈ ശ്യാമവർണ്ണത്തോടുകൂടിയതുവഴിയായി ഇതിനെ ശരിയാക്കണേ. ഇതിൻെറ ജോഡികൾക്കു കഷ്ടതകൾ സംഭവിക്കാതിരിക്കണേ. ഇതിൻെറ ഓരോ ജോഡിയേയും കല്പിതങ്ങളാക്കിയിട്ടുള്ള തൃതീയ നാകത്തിലേയ്ക്ക് പ്രേരിപ്പിച്ചുവിടണേ. (രോഗികളേയും ദുഷിച്ച അവയവങ്ങളേയും ശരിയാക്കുന്നതിനുവേണ്ടി ഇപ്രകാരമുള്ള വെട്ടിമുറിക്കലുകളുടെ ആവശ്യം നേരിടുന്നു.)

5. ***ഋചാ കുംഭീമധ്യഗ്നൗ ശ്രയാമ്യാ സിഞ്ചോദകമവ ധേഹ്യേനം, പര്യാധത്താഗ്നിനാ ശമിതാരഃ ശൃതോ ഗച്ഛതു സുകൃതാം യത്രലോകഃ.***

ഞാൻ മന്ത്രങ്ങൾവഴിയായി കുംഭിയെ അപകടംകൂടാതെ കടന്നുപോകുന്നു. നീ ഇവനെ ജലം തളിച്ച് ശുദ്ധമാക്കൂ. ഹേ ശമിതേ! ഇതിനെ സൂക്ഷിക്കൂ. ഇവൻ പരിപക്വനായി പുണ്യാത്മാക്കൾക്കായുള്ള ലോകത്തെ പ്രാപിക്കട്ടെ.

6. ***ഉത്ക്രാമാതഃ പരി ചേദതപ്രപ്താച്ചരോരധി നാകം തൃതീയം അഗ്നേരഗ്നിരധി സം ബഭൂവിഥ ജ്യോതിഷ്മന്തമഭി ലോകം ജയൈതം.***

നീ പാപമാക്കപ്പെട്ടിരിക്കുന്ന ഹവിഷാന്നംവഴിയായി അഗ്നിരൂപനായിത്തീർന്നിരിക്കുന്നു. അതിനാൽ ആ ജ്യോതിർമയ ലോകത്തെ വിജയിക്കൂ.

7. ***അജാ അഗ്നിരജമു ജ്യോതിരാഹുരജം ജീവതാ ബ്രഹ്മണേ ദേയമാഹുഃ, അജസ്തമാംതൃപ ഹന്തി ദൂരമസ്മിംല്ലോകേ ശ്രദ്ദധാനേന ദത്തഃ.***

അജംതന്നെ ജ്യോതിസ്സാകുന്നു. അതുതന്നെ അഗ്നിയാകുന്നു. ജീവിക്കുന്ന പുരുഷൻ അജത്തെ ദാനം ചെയണേ. ശ്രദ്ധയോടുകൂടി ഈ ലോകത്തിൽ നൽകപ്പെടുന്ന അജം പാപങ്ങളെ നശിപ്പിച്ചുകൊണ്ടു സ്വർഗ്ഗസാധനയായിത്തീരുന്നു.

8. ***പഞ്ചൗദനഃ പഞ്ചധാ വി ക്രമതാമാക്രസ്യാമാനസ്ത്രീണി ജ്യോതീഷി, ഈജനാനാം സുകൃതാം യത്ര ലോകഃ ശരഭോ ന ചത്തോƒതി ദുർഗാണ്യേഷഃ***

പഞ്ചോദനത്തിന്നഞ്ചുക്രമങ്ങൾ ഉണ്ടായിരിക്കട്ടെ. അത് സൂര്യൻ, ചന്ദ്രൻ, അഗ്നി ഈ ജ്യോതിത്രയത്തിൻെറമേൽ ആരോഹണം ചെയ്യട്ടെ. ഹേ പഞ്ചൗദനാ! നീ യജ്ഞാത്മകങ്ങളായ സുകർമ്മങ്ങളുടെ മധ്യത്തിൽ എത്തി സ്വർഗ്ഗത്തെ പ്രാപിക്കൂ.

9. ***പഞ്ചൗദനോ ബ്രഹ്മണേ ദീയമാനഃ സ ദാതാരം തൃപ്ത്യാ തർ-പയാതി.***

ഹേ അജമേ! എവിടെ ശരഭത്തിനു പോകുവാൻ സാധ്യമല്ലാതിരിക്കുന്നുവോ യാതൊരുത്തൻ ദുർല്ലഭപദാർത്ഥങ്ങളാൽ യുക്തനായിരിക്കുന്നുവോ അങ്ങനെയുള്ള പുണ്യാത്മാക്കളുടെ ലോകത്തിലേക്ക് ആരോഹണം ചെയ്യൂ. ബ്രഹ്മാവുനിമിത്തമായി ചെയ്യപ്പെട്ടിരിക്കുന്ന പഞ്ചൗദനം ദാതാവിനെ തൃപ്ത നാക്കിത്തീർക്കുന്നു.

10. ***അജസ്ത്രീനാകേ ത്രിദിവേ ത്രിപൃഷ്ടേ നാകസ്യ പൃഷ്ഠൈ ദദിവാസദധാതി, രഞ്ചൗദനോ ബ്രഹ്മണം ദീയമാനോ വിശ്വരൂപാ ധേനുഃ കാമദുധാ-സ്യേകാ.***

ഈ അജൻ ദാതാവിനെ തൃതീയനാകത്തിലും ത്രിപൃഷ്ഠാദി സ്വർഗ്ഗത്തിലും കയറ്റുന്നു. ഹേ അജാ! ബ്രഹ്മാവിനുവേണ്ടി അനുഷ്ഠിക്കപ്പെടുന്ന പഞ്ചൗദനം ദാതാവിനെ പൂർണ്ണമാക്കുന്ന ശ്രേഷ്ഠധേനുവായിത്തീരുന്നു.

11. ***ഏതദ് വോ ജ്യോതിഃ പിതരസ്തൃതീയം പഞ്ചൗദന ബ്രഹ്മണേƒജ ദദാതി, അജസ്തമാംസ്യപ ഹന്തി തൂരമസ്മിംല്ലോകേ ശ്രദ്ദധാനേന ദത്തഃ***

ഹേ പിതൃക്കളെ! യാതൊന്നു ബ്രഹ്മാവ് നിമിത്തമായി തൃതീയ പഞ്ചൗദന അജത്തെ ദാനം ചെയ്യുന്നുവോ അത് നിങ്ങളെ സംബന്ധിച്ചിടത്തോളം ജ്യോതീ രൂപം ആകുന്നു. ശ്രദ്ധാസഹിതം ഈ ലോകത്തിൽ നൽകപ്പെട്ടിരിക്കുന്ന അജം പരലോകത്തിൽ പാപരൂപമാകുന്ന അന്ധകാരത്തിൽനിന്നും മുക്തമാക്കുന്നു.

12. ***ഈ ജന നാം സുകൃതാം ലോകമീപ്സൻ പഞ്ചൗദനം ബ്രഹ്മണേ്ജ ദദാതി,***
***സ വ്യാപ്തിമഭി ലോകം ജയൈതം ശിവോസ്മഭ്യം പ്രതി-ഗൃഹീതോ അസ്തു.***

പുണ്യാത്മാക്കളുടെ ലോകത്തെ അഭിലഷിക്കുന്ന വ്യക്തി പഞ്ചൗദനത്തിൻെറ അജത്തെ ബ്രഹ്മാവ് കാരണമായി ദാനം ചെയ്യുന്നു. ഹേ അജമേ! ഞങ്ങൾക്കു വേണ്ടി മംഗളമയമായ സ്ഥാനം നീ വഴിയായി പ്രാപ്തമാകണേ. നീ സ്വർഗ്ഗത്തെ വിജയിക്കുന്നവനാകുന്നു.

13. ***അജോ ഹ്യഗ്നേരജനിഷ്ട ശോകാദ് വിപ്രോ വിപ്രസ്യ സഹസാ വിപശ്ചിത്,***
***ഇഷ്ടം പൂതമമിപൂർതം വഷട്കൃതം തദ് ദേവാ ഋതുശഃ കല്പയന്തു.***

ഈ അജൻ ബ്രഹ്മത്തെ അറിയുന്നവനും ബലത്തെ അറിയുന്നവനും അതുപോലെ അഗ്നിയുടെ ജ്വാലകളോടുകൂടി പ്രകടമാകുന്നവനും ആകുന്നു. ഇതുവഴിയായി പൂർണ്ണമായ ഇഷ്ടപൂർത്തിയും അഭിപൂർത്തിയും മന്ത്രോച്ചാരണ കർമ്മങ്ങളും ദേവഗണങ്ങൾ വിഭാവനം ചെയ്യണേ.

14. ***അമോത വാസോ ദദ്യാദ്ധിരണ്യമപി ദക്ഷിണാം,***
***തഥാ ലോകാൻത്സമാപ്നോതി യേ ദിവ്യാ യേ ജ പാർഥിവാഃ***

യാതൊരുത്തൻ സ്വർണ്ണരൂപത്തെ വസ്ത്രത്തിൽ പൊതിഞ്ഞ് പ്രദാനം ചെയ്യുന്നുവോ ആ പുരുഷൻ പാർഥിവത്തേയും തഥാ ദിവ്യലോകങ്ങളേയും പ്രാപിക്കുന്നു.

15. ***ഏതാ സ്ത്വാജോപ യന്തു ധാരാഃ സോമ്യാ ദേവീർഘൃത പൃഷ്ടാ മധുശ്ചുതഃ,***
***സ്തഭാന പൃഥിവീമുത ദ്യാം നാകസ്യ പൃഷ്ഠേ അധി സപ്ത രശ്മൗ.***

ഹേ അജമേ! ഇവൻ ഘൃതത്താൽ നനഞ്ഞ മധുയുക്തവും പ്രകാശിച്ചുകൊണ്ടിരിക്കുന്നതുമായ സോമരസധാരകൾ പ്രാപിക്കണേ. നീ സൂര്യനു മുകളിലായി വിരാജിച്ചുകൊണ്ടിരിക്കുന്ന സ്വർഗ്ഗത്തിൽ പൃഥിയേയും ദ്യോവിനേയും സ്തംഭിപ്പിക്കൂ.

16. ***അജോസ്യജ സ്വർഗോ്സി ത യാ ലോകമംഗിരസഃ പ്രാജാനൻ,***
***തം ലോകം പുണ്യം പ്ര ജ്ഞേഷം.***

ഹേ അജമേ! നീ സ്വർഗ്ഗമാകുന്നു. എന്തുകൊണ്ടെന്നാൽ അംഗിരസ്സിൻെറ വംശീയരായ മഹർഷിമാർ നീ വഴിയായിത്തന്നെ സ്വർഗ്ഗത്തെ അറിഞ്ഞിരുന്നു. ഞാനും അതേ പുണ്യമയമായ സ്വർഗ്ഗലോകത്തെ അറിഞ്ഞിരിക്കുന്നു.

17. ***യേനാ സഹസ്രം വഹസി യേനാഗ്നേ സർവവേദസൻ,***
***തേനേമ യജ്ഞം നോ വഹ സ്വർദേവേഷു ഗന്തവേ.***

ഹേ അഗ്നീ! യാതൊരു ശക്തിയാൽ നീ എല്ലാ ഐശ്വര്യങ്ങളും ദേവതകളുടെ അടുക്കലേക്കു വഹിച്ചുകൊണ്ടുപോകുന്നുവോ അതേ ശക്തിയാൽ ഞങ്ങളുടെ ഈ യജ്ഞത്തേയും സ്വർഗ്ഗപ്രാപ്തിക്കുവേണ്ടി ദേവതകളുടെ അടുക്കലേക്ക് എത്തിക്കണേ.

18. ***അജഃ പക്വഃ സ്വർഗേ ലോക ദധാതി പഞ്ചൗദനോ നിരൃതി ബാധമാനഃ,***
***തേന ലോകാൻത. സൂര്യവതോ ജയേമ.***

പഞ്ചൗദന അജൻ സ്വർഗ്ഗത്തിൽ പ്രതിഷ്ഠിതമായിരിക്കുകയും പാപദേവതയായ നിരൃതിയെ തടയുകയും ചെയ്യുന്നു. സൂര്യനാൽ യുക്തമായ ലോകങ്ങളെ ഞങ്ങൾ ഈ അജംവഴിയായി പ്രാപിക്കണേ.

19. ***യം ബ്രാഹ്മണേ നിദധേ യം ച വിക്ഷു യാ വിപ്രുഷ ഓദനാനാ-
മജസ്യ,
സർവം തദഗ്നേ സുകൃതസ്യ ലോകേ ജാനീതാന്നഃ സംഗമനേ പഥീനാം.***

യതൊരു ധനം അജൻെറ ഓദാനത്തിൻെറ ബിന്ദുക്കളായിരിക്കുന്നുവോ യാതൊരു ധനത്തെ ഞങ്ങൾ ബ്രാഹ്മണരിലും പ്രജകളിലുമായി സ്ഥാപിച്ചിരിക്കുന്നുവോ ഹേ അഗ്നീ! പുണ്യത്മാക്കളുടെ ഈ ലോകത്തിൽ ഇവയെല്ലാം ഞങ്ങളെ അറിയുന്നവയായിരിക്കണേ.

20. ***അജോ വാ ഇദമഗ്രേ വ്യക്രമത തസ്യോര ഈയമഭവദ്യൂ ദ്യൗഃ പൃഷ്ഠം,
അന്തരിക്ഷ മധ്യം ദിശഃ പാർശ്വേ സമുദ്രൗ കുക്ഷീ.***

അജം പ്രാരംഭത്തിൽ വ്യക്രമണം ചെയ്തു. ഉദരം ഭൂമിയും പുറം ദ്യോവും മധ്യം അന്തരീക്ഷവും അസ്ഥികൾ ദിക്കുകളും കുക്ഷി സമുദ്രവും ആയിത്തീർന്നു.

21. ***സത്യം ച ഋതം ച ചക്ഷുഷീ വിശ്വ സത്യം ശ്രദ്ധാ പ്രാണേ വിരാട് ശിരഃ,
ഏഷ വാ അപരിമിതോ യജ്ഞോ യദജഃ പഞ്ചൗദനഃ.***

നേത്രങ്ങൾ സത്യവും ഋതുക്കളും ശിരസ്സ് വിരാട്ടും പ്രാണൻ സത്യവും ശ്രദ്ധയും ആയിത്തീരുന്നു. അതിനാൽ ഈ പഞ്ചോദന അജം യജ്ഞംതന്നെ യാകുന്നു.

22. ***അപരിമിതമേവ യജ്ഞമാപ്നോത്യ പരിമിതം ലോകമവരുന്ധേ,
യോജം പഞ്ചൗദന ദക്ഷിണാജ്യോതിഷം ദദാതി.***

പഞ്ചോദന യജ്ഞത്തെ ദാനം ചെയ്യുന്ന പുരുഷൻ യജ്ഞത്തിൻെറ ഫലത്തെ പ്രാപിച്ചുകൊണ്ടു തനിക്കുവേണ്ടി അപരിചിതമായ ലോകത്തെ ഉത്ഘാടനം ചെയ്യുന്നു.

23. ***നാസ്യാസ്ഥീനി ഭിന്ദ്യാന്ന മജ്ജ്ഞോ നിർധയേത്,
സർവമേനം സമാദായേദമിദം പ്ര വേശ്യേത്.***

ഇതിനുവേണ്ടി അസ്ഥികളെ തകർക്കുന്നതിനോ മജ്ജയെ കഴുകുന്നതിനോ ഉള്ള ആവശ്യം ഉണ്ടാകുന്നില്ല. മറിച്ച് എല്ലാം എടുത്തുകൊണ്ട് "ഇതാകുന്നു" എന്നു പറഞ്ഞുകൊണ്ട് "ഇതിൽ" പ്രവേശിക്കണേ.

24. ***ഇദമിദമേവാസ്യ രൂപം ഭവതി തേനൈനം സം ഗമയതി,
ഇഷം മഹ ഊർജമസ്മൈ ദുഹേ യോജം പഞ്ചൗദനം ദക്ഷിണാ-
ജ്യോതിഷം ദദാതി.***

ഇതിൻെറ രൂപം ഇതുതന്നെയാകുന്നു. ഇതു മാർഗ്ഗമായിത്തന്നെ നാം ഫലത്താൽ സമ്പന്നരായിത്തീരുന്നു. യാതൊരു വ്യക്തി പ്രകാശിച്ചുകൊണ്ടിരിക്കുന്ന ദക്ഷിണായുക്തമായ ഈ അജത്തെ നൽകുന്നുവോ അവന് ഈ യജ്ഞാന്നം ബലവും യജ്ഞം നല്കുന്നതും ആയിത്തീരുന്നു.

25. ***പഞ്ച രുക്മാ പഞ്ച നവാനി വസ്ത്രാ പഞ്ചാസ്മൈ ഭേനവഃ കാ
ദുധാ ഭവന്തി,
യോജം പഞ്ചോദനം ദക്ഷിണാജ്യോതിഷം ദദാതി.***

യതൊരു വ്യക്തി ദക്ഷിണയോടുകൂടി പ്രകാശിച്ചുകെണ്ടിരിക്കുന്ന പഞ്ചോദമത്തെ ദാനം ചെയ്യുന്നുവോ അവൻെറ അഭീഷ്ടങ്ങളെ അഞ്ചു നവീനവസ്ത്രങ്ങളും പഞ്ചധേനുക്കളും പൂർണ്ണമാക്കുന്നു.

26. ***പഞ്ച രുക്മാ ജ്യോതിരസ്മേ ഭവന്തി വർമ വാസാംസി തന്വേ ഭവന്തി,
സ്വർഗ്ഗം ലോകമശ്നുതേ യോജം പഞ്ചോദനം ദക്ഷിണാജ്യനതിഷം
ദദാതി.***

യാതൊരു വ്യക്തി ദക്ഷിണായുക്തമായി പഞ്ചോദന അജത്തെ ദാനം ചെയ്യുന്നുവോ അവൻ സ്വർഗ്ഗത്തെ ഉപഭോഗം ചെയ്യുന്നു. അവനുവേണ്ടി പഞ്ചരുക്മ ജ്യോതിസ്സും ദേഹത്തിനു കവചവും വസ്ത്രങ്ങളും ലഭ്യമാകുന്നു.

27. ***യാ പൂർവ്വം പതി വിത്ത്വാഥാന്യം വിന്ദതേf പരം,***
***പഞ്ചൗദനം ച താവജം ദദാതോ ന വി യേഷതഃ.***

യാതൊരു സ്ത്രീ സംഭാഷണംവഴിയായി പതിയെ അറിഞ്ഞിട്ട് മറ്റ് ഭർത്താവിനെ പ്രാപിക്കുന്നുവോ അവർ രണ്ടു കൂട്ടരും പഞ്ചൗദന അജത്തെ ദാനം ചെയ്തതു കാരണം ഒരിക്കലും വേർപിരിഞ്ഞു പോകുന്നില്ല.

28. ***സമാനലോകോ ഭവതി പുനർഭൂവാപരഃ പതി,***
***യോജം പഞ്ചോദന ദക്ഷിണാജ്യോതിഷം ദദാതി.***

ഇങ്ങനെ പുനർവിവാഹിതയാകുന്ന സ്ത്രീക്ക് യാതൊരു പതിയുണ്ടായിരിക്കുന്നുവോ അവർ ദക്ഷിണായുക്തമായി പഞ്ചൗദനഅജത്തെ ദാനം ചെയ്തിരിക്കുന്നതു കാരണം അതേ പുനർവിവാഹിതയോടൊത്തു സമാനമായ ലോകത്തിൽ വാസം ചെയ്യുന്നു.

29. ***അനുപൂവത്സാം ധേനുമനഡ്വാഹമുപബർഹണം,***
***വാസോ ഹിരണ്യം ദത്വാ തേ യന്തി ദിവമുത്തമാം.***

യാതൊരു ദാതാവ് വൃഷഭത്തേയും വത്സയുക്തയായ ധേനുവിനേയും സ്വർണ്ണ വസ്ത്രാദികൾ സഹിതം ദാനം ചെയ്യുന്നുവോ അവൻ ശ്രേഷ്ഠമായ സ്വർഗ്ഗത്തെ പ്രാപിക്കുന്നു.

30. ***ആത്മന പിതരം പുത്രം പൗത്രം പിതാമഹം,***
***ജായാം ജനിത്രീം മാതരം യേ പ്രിയാസ്താനപ ഹ്വയേ.***

ഞാൻ സ്വയമായി പിതാവിനേയും പിതാമഹനേയും പുത്രനേയും പൗത്രനേയും ഭാര്യയേയും മാതാവിനേയും മറ്റെല്ലാ പ്രിയപ്പെട്ടവരേയും എന്റെ അടുക്കലേക്കു വിളിക്കുന്നു.

31. ***യോ വൈ നൈദാവം നാമ ഋതും വേദ,***
***ഏഷ വം നൈദാഘോ നാമ ഋതുർയദജഃ പഞ്ചൗദനഃ***
***നിരേവോ പ്രിയസ്യ ഭ്രാതൃവ്യസ്യ ശ്രിയം ദഹതി ഭവത്യാത്മനാ,***
***യോജം പഞ്ചൗദനം ദക്ഷിണാജ്യോതിഷം ദദാതി.***

പഞ്ചൗദനഅജംതന്നെ നൈദാഘം എന്നു പേരുള്ള ഗ്രീഷ്മഋതുവാകുന്നു. യാതൊരുത്തൻ നൈദാഘനാമത്തോടുകൂടിയ ഗ്രീഷ്മഋതുവിന്റെ ജ്ഞാതാവാകുന്നുവോ പഞ്ചൗദനഅജത്തെ ദക്ഷിണസഹിതം ദാനം ചെയ്യുന്നവനായിരിക്കുന്നുവോ അവന്റെ ശുഭകർമ്മം ശത്രുക്കളുടെ ഐശ്വര്യത്തെ ചാമ്പലാക്കിക്കളയുന്നു.

32. ***യോ വൈ കുർവന്തം നായ ഋതും വേദ***
***കുർവന്തീം കുർവതീമേവാപ്രിയസ്യ ഭ്രാതൃവ്യസ്യ ശ്രിയമാ ദത്തേ,***
***ഏഷ വൈ കുർവന്നാമ ഋതുർയദജഃ പഞ്ചൗദനഃ***
***നിരേവാപ്രിയസ്യ ഭ്രാതൃവ്യസ്യ ശ്രിയം ദഹതി ഭവത്യാത്മനാ,***
***യോജം പഞ്ചൗദന ദക്ഷിണജ്യോതിഷം ദദാതി.***

വസന്തഋതുവിന്റെ ജ്ഞാതാവ് തന്റെ ശത്രുക്കളുടെ ഐശ്വര്യത്തെ വലിച്ചെടുക്കുന്നു. വസന്തഋതു ഈ പഞ്ചൗദന അജം തന്നെയാകുന്നു. ദക്ഷിണയോടുകൂടി ഇതിനെ യാതൊരുത്തൻ ദാനം ചെയ്യുന്നുവോ അവൻ തന്റെ കർമ്മങ്ങൾവഴിയായി ശത്രുക്കളുടെ അഭിവൃദ്ധിയെ ചാമ്പലാക്കിക്കളയുന്നു.

33. ***യോ വൈ സംയന്തം നാമ ഋതും വേദ***
***സംയതീംസയതീമേവാവിപ്രസ്യ ഭ്രാതൃവ്യസ്യ ശ്രിയമാ ദദ്യേ,***
***ഏഷ വൈ സയന്നാമ ഋതുര്യദജഃ പഞ്ചൗദനഃ***
***നിരേവാപ്രിയസ്യ ഭ്രാതൃവ്യസ്യ ശ്രിയം ദഹതി ഭവത്യാത്മനാ,***
***യോജം പഞ്ചൗദനം ദക്ഷിണാജ്യോതിഷം ദദാതി.***

പഞ്ചൗദന അജംതന്നെ സ്വയം ഋതുവാകുന്നു. യാതൊരുത്തൻ ഇതിനെ അറിയുന്നുവോ അവൻ ശത്രുവിൻെറ ഐശ്വര്യത്തെ കീഴടക്കുന്നു. യാതൊരുത്തൻ ദക്ഷിണായുക്തമായി പഞ്ചൗദനഅജത്തെ ദാനം ചെയ്യുന്നുവോ അവൻ തൻെറ കർമ്മങ്ങൾവഴി ശത്രുക്കളുടെ ധനത്തെ ഭസ്മമാക്കുന്നു.

34. ***യോ വൈ പിന്വന്തം നാമ ഋതും വേദ***
***പിന്വതീംപിന്വത്തീമേവാപ്രിയസ്യ ഭ്രാതൃവ്യസ്യ ശ്രിയമാ ദത്തേ,***
***ഏഷ വൈ പിന്വന്നാമ ഋതുർയദജഃ പഞ്ചൗദനഃ***
***നിരേവാപ്രിയസ്യ ഭ്രാതൃവ്യസ്യ ശ്രിയം ദഹതി ഭവത്യാത്മനാ,***
***യോജം പഞ്ചൗദനം ദക്ഷിണാജ്യോതിഷം ദദാതി.***

യാതൊരുത്തൻ പിന്വന്തത്തിൻെറ ജ്ഞാതാവായിരിക്കുന്നുവോ അവൻ ശത്രുക്കളുടെ സമ്പത്തിനെ അപഹരിക്കന്നു. പഞ്ചൗദനഅജംതന്നെ പിന്വന്ത ഋതുവാകുന്നു. യാതൊരുത്തൻ ദക്ഷിണയോടുകൂടി ചൗദനാജത്തെ ദാനം പെയ്യുന്നുവോ അവൻ തൻെറ കർമ്മങ്ങൾദ്വാരാ ശത്രുവിൻെറ ഐശ്വര്യത്തെ ഭസ്മമാക്കിക്കളയുന്നു.

35. ***യോ വാ ഉദ്യന്തം നാമ ഋതും വേദ,***
***ഉദ്യതീമുദ്യതീമേവാപ്രിയസ്യ ഭ്രാതൃവ്യസ്യ ശ്രിയമാ ദതേ,***
***ഏഷ വാ ഉദ്യന്നാമ ഋതുർയദജഃ പഞ്ചൗദനഃ***
***നിരേവാപ്രിയസ്യ ഭ്രാതൃവ്യസ്യ ശ്രിയം ദഹതി ഭവത്യാത്മനാ,***
***യോജം പഞ്ചൗദനം ദക്ഷിണാജ്യോതിഷം ദദാതി.***

പഞ്ചൗദനഅജംതന്നെ ഉദ്യന്തഋതുവാകുന്നു. യാതൊരുത്തൻ അതിനെ അറിയുന്നുവോ അവൻ ശത്രുക്കളുടെ ഐശ്വര്യത്തെ അപഹരിക്കുന്നു. യാതൊരുത്തൻ ദക്ഷിണയാൽ ശോഭിക്കുന്ന പഞ്ചൗദനത്തെ ദാനം ചെയ്യുന്നുവോ അവൻ തൻെറ കർമ്മങ്ങൾവഴി ശത്രുക്കളുടെ ഐശ്വര്യരൂപമായ ലക്ഷ്മിയെ ഭസ്മമാക്കുന്നു.

36. ***യോ വാ അഭിഭുവം നാമ ഋതും വേദ,***
***അഭിഭവന്തീമഭിഭവന്തീമേവാപ്രിയസ്യ ഭ്രാതൃവ്യസ്യ ശ്രിയമാ ദത്തേ,***
***ഏഷ വാ അഭിഭൂർനാമ ഋതുർയദജഃ പഞ്ചൗദനഃ***
***നിരേവാപ്രിയസ്യ ഭ്രാതൃവ്യസ്യ ശ്രിയം ദഹതി ഭവത്യാത്മനാ,***
***യോജം പഞ്ചൗദനാ ദക്ഷിണാജ്യോതിഷം ദദാതി.***

പഞ്ചൗദന അജംതന്നെ മധ്യകാലഋതുവാകുന്നു. യാതൊരുത്തൻ മധ്യകാല ഋതുവിനെ അറിയുന്നുവോ അവൻതന്നെ ശത്രുക്കളുടെ ഐശ്വര്യത്തെ അപഹരിക്കുന്നു. യാതൊരുത്തൻ ദക്ഷിണായുക്തമായി പഞ്ചൗദനത്തെ ദാനം ചെയ്യുന്നുവോ അവൻെറ ആ കർമ്മം ശത്രുക്കളുടെ അഭിവൃദ്ധിയെ ചാമ്പലാക്കിക്കളയുന്നു.

37. ***അജ ച പചത പഞ്ജ ചൗദനാൻ,***
***സർവാ ദിശാഃ സംമനസഃ സധ്രീചീഃ സാന്തർദേശാഃ***
***പ്രതി ഗൃഹ്ണന്തു തം ഏതം.***

അജത്തിൻെറ പഞ്ചൗദനത്തെ തയ്യാറാക്കുവിൻ. എല്ലാ ദിക്കുകളും അന്തരീക്ഷവും തുല്യമനസ്സോടുകൂടിയവരായി അതിനെ സ്വാഗതം ചെയ്യട്ടെ.

38. ***താസ്തേ രക്ഷന്തു തവ തുഭ്യമേതം ആജ്യം ഹവിരി ജുഹാമി.***

ആ ദിക്കുകൾ നിൻെറ യജ്ഞത്തിൻെറ രക്ഷകരായിരിക്കണേ. അവയ്ക്കുവേണ്ടി ഞാൻ ഈ ഹവിസ്സിനെ നൽകുന്നു.

**സൂക്തം ആറ് (ഒന്ന്)**

(ഋഷി-ബ്രഹ്മാവ്. ദേവത- അതിഥി, വിദ്യ. ഛന്ദസ്- ഗായത്രി, ത്രിഷ്ടുപ്, അനുഷ്ടുപ്, ജഗതി, ബൃഹതി, പംക്തി.)

1. ***യോ വിദ്യാദ്ബ്രഹ്മ പ്രത്യക്ഷം പരൂംഷി യസ്യ സംഭാരാഋചോ യസ്യാനൂക്യം.***

യാതൊവരുത്തൻ പ്രത്യക്ഷബ്രഹ്മത്തിൻെറ ജ്ഞാതാവായിരിക്കുന്നുവോ അവൻെറ ഭാണ്ഡം നിയന്ത്രണവും അനൂക്യം മന്ത്രങ്ങളുമാകുന്നു.

2. ***സമാനി യസ്യ യോമാനി യജുർഹൃദയമുച്യതേ പരിസ്തരണമിദ്ധവിഃ.***

യാതൊരുത്തൻെറ ഹൃദയം യജുർവേദവും ആഗ്രഹം സാമവുമാകുന്നു എങ്കിൽ പരിസ്തരണം ഹവ്യവുമാകുന്നു.

3. ***യദ് വാ അതിഥിപതിരതിഥീൻ പ്രതിപശ്യതി ദേവയജന പ്രേക്ഷതേ.***

ഏതൊരു ആതിഥേയൻ അതിഥിയെ കാണുന്നുവോ അവൻ ദേവയജ്ഞത്തെ ദർശിക്കുന്നവനാകുന്നു.

4. ***യദഭിവദതി ദീക്ഷാമൂപൈതി യദുദകം യാചത്യപഃ പ്രണയതി.***

അതിഥിയോടുള്ള ഭാഷണംതന്നെ ദീക്ഷയാകുന്നു. ഉദകത്തിൻെറ പ്രാർത്ഥന തന്നെ പ്രണയനരൂപവുമാകുന്നു.

5. ***യാ ഏവ യജ്ഞ ആപഃ പ്രണീയന്തേ താ ഏവ താഃ.***

യഞ്ജത്തിൽ പ്രണയനം ചെയ്യപ്പെടുന്നു. അതുതന്നെ ജലമാകുന്നു.

6. ***യത് തർപണമാഹരന്തീ യ ഏവാഗ്നീഷോമീയഃ പശുർബധ്യതേ സ ഏവ സഃ.***

അഗ്നീഷോമീയമായ മൃഗത്തെ ബന്ധിക്കൽതന്നെ തർപ്പണമാകുന്നു.

7. ***യദാവസ്ഥാൻ കല്പയന്തി സദോഹവിർധാനാന്യേവ തത് കല്പയന്തി.***

ഉറച്ചുനില്ക്കുന്നതിനുള്ള സ്ഥാനത്തിൻെറ ചിതതന്നെ ഹവിർധാന്യത്തെ പ്പറ്റിയുള്ള വിഭാവനമാകുന്നു.

8. ***യദുപസ്തൃണന്തി ബർഹിരേവ തത്.***

ഉപസ്തൃണം ചെയ്യൽതന്നെ കുശയാകുന്നു.

9. ***യദുപരിശയനമാഹരന്തി സ്വർഗമേവ തേന ലോകമവ രുന്ധേ.***

ഉപരിശയനത്തെ ആഹരണം ചെയ്യുന്നവൻതന്നെ സ്വർഗ്ഗത്തെ ഉൽഘാടനം ചെയ്യുന്നു.

10. ***യത് കശിപൂപബർഹണമാഹരന്തി പരിധയ ഏവ തേ.***

യാതൊരുത്തൻതന്നെ ഭക്ഷണവും വസ്ത്രങ്ങളും കൊണ്ടുവരുന്നവനായിരിക്കുന്നുവോ അവൻതന്നെ പരിധിയായിരിക്കുന്നു.

11. ***യദാഞ്ജനാഭ്യഞ്ജനാമാഹരന്ത്യാജ്യമേവ തത്.***

യാതൊരുത്തൻ അഞ്ജനത്തെ പൂശുന്നതിനായി കൊണ്ടുവരുന്നുവോ അതു തന്നെ ആജ്യമാകുന്നു.

12. ***യത് പുരാ പരിവേഷാത് ഖാദമാഹരന്തി പുരോഡാശാവേവ തൗ***

യാതൊരുത്തൻ വിളമ്പുന്നതിനുവേണ്ടി ഭക്ഷ്യപദാർത്ഥങ്ങളെ കൊണ്ടുവരുന്നുവോ അവൻതന്നെ ഹവിശ്ശേഷത്തെ കൊണ്ടുവരുന്നു.

13. ***യദശനകൃതം ഹ്വയന്തി ഹവിഷ്കൃതമേവ തദ് വയന്തി.***

യാതൊരുത്തൻ ഭോജനത്തിനുവേണ്ടി ക്ഷണിക്കുന്നുവോ അവൻതന്നെ ഹവിസ്സിനെ വഹിച്ചതുകാരണം ആഹ്വാനം ചെയ്യുന്നു.

14. ***ത വ്രീഹയോ യവ നിരുപ്യന്തേf ശവ ഏവ തേ.***

ധാന്യങ്ങളും യവവുംതന്നെ സോമമാകുന്നു.

15. ***യാന്യുലൂഖലമുസലാനി ഗ്രാവാണ ഏവ തേ.***

ഉരലും ഉലക്കയും കല്ലുകളാകുന്നു.

16. ***ശൂർപം പവിത്ര തുഷാ ഋജീഷാഭിഷവവണീരുപഃ.***

അളവുതന്നെ അരിപ്പയും ഭൂമി ഋജീഷയും (മണി) യാഗാനന്തരസ്നാനം ജലവുമാകുന്നു.

17. ***സ്രുഗ് ദർവിർന്നേക്ഷണമായവനം ദ്രോണകലശാഃ കുംഭോ വായവ്യാനി. പാത്രാണീയമേവ കൃഷ്ണാജിനം.***

തവിതന്നെ അളവും ശുദ്ധമാകൽതന്നെ ആയവനവും ആകുന്നു. ചെറുകുട ങ്ങൾതന്നെ ദ്രോണകലശവും കൃഷ്ണമൃഗചർമ്മം വായവ്യപാത്രവും ആകുന്നു.

**സൂക്തം ആറ് (രണ്ട്)**

(ഋഷി-ബ്രഹ്മാവ്. ദേവത- അതിഥി, വിദ്യ. ഛന്ദസ്- ബൃഹതി, ത്രിഷ്ടുപ്, ഉഷ്ണിക്, അനുഷ്ടുപ്, പംക്തി.)

1. ***യജമാനബ്രഹ്മണം വാ ഏതദതിഥിപതിഃ കുരുതേ യദാഹാര്യാണി പ്രേക്ഷത,***
***ഇദം ഭ്രയാ ഇദാ മിതി.***

ഈ ആതിഥേയൻ ഗുണസമ്പന്നനാകുന്നു എന്നു കാണുന്ന യജമാനൻ ബ്രാഹ്മണനു തുല്യതയുള്ളവനായിരിക്കുന്നു.

2. ***യദാഹ ഭൂയ ഉദ്ധേരിത പ്രാണമേവ തേന വർഷീയാംസം കുരുതേ.***

"എഴുന്നേൽക്കൂ, ഭക്ഷിക്കൂ" ഇപ്രകാരം പറയുന്നവൻ ഈ പ്രാണനെത്തന്നെ ശക്തിപ്പെടുത്തുന്നു.

3. ***ഉപ ഹരിത ഹവീംഷ്യാ സാദയതി.***

ഉപാഹരണം ചെയ്യുന്നവൻ ഹവിസ്സിനെ പ്രാപിക്കുന്നു.

4. ***തേഷാമാസന്നാനാമതിഥിരാത്മഞ് ജുഹോതി.***

അതിഥി വിളമ്പിയ പദാർത്ഥങ്ങളാൽ തൻെറ ആത്മാവിൽത്തന്നെ ഹവനം ചെയ്യിക്കുന്നു.

5. ***സ്രുചാ ഹസ്തേന പ്രാണേ യൂപേ സ്രുക്കാരേണ വഷട്കാരേണ.***

ഭുജരൂപമാകുന്ന തവിയും പ്രാണരൂപമാകുന്ന യൂപവും മന്ത്രോച്ചാരണത്തോടു കൂടി തൻെറ ആത്മാവിൽ ഹവനം നടത്തുന്നു.

6. ***ഏതേ വൈ പ്രിയശ്ചാപ്രിയശ്ചർത്വിജഃ സ്വർഗം ലോകം ഗമയന്തി യദതിഥയഃ.***

ഈ അതിഥിരൂപരാകുന്ന ഋതിക്കുകളെത്തന്നെ ഇവൻ സ്വർഗ്ഗത്തിലേയ്ക്കാന യിക്കുന്നു.

7. ***സ യ ഏവം വിദ്വാൻ ന ദ്വിഷന്നശ്നീയാന്ന ദ്വിഷതോf ന്നമശ്രീയാന്ന, മീമാംസിതസ്യ ന മീമാംസമാനസ്യ.***

യാതൊരുത്തൻ ഇതു ഗ്രഹിക്കുന്നുവോ അവൻ തൻെറ വൈരികളാലും അഥവാ ഗോത്രാദികളാലും പൂർണ്ണമായി അറിയപ്പെടാത്തവനായിരിക്കണേ. അവൻെറ അഗ്നിയെ ഭക്ഷിക്കാതിരിക്കണേ

8. ***സർവോ വാ ഏഷ ജഗ്ധപാപ്മാ യസ്യാംന്നംനാശ്രന്തി.***

യാതൊരുത്തൻെറ അഗ്നിയെ യാതൊരുവൻ ഭക്ഷിക്കുന്നുവോ അവൻ അവൻെറ എല്ലാ പാപങ്ങളേയും ഭക്ഷിക്കുന്നവനായി ഭവിക്കുന്നു.

9. ***സർവോ വാ ഏഷോƒ ജഗ്ധപാപ്മാ യസ്യാംന്നം നാശ്രന്തി.***

യാതൊരുത്തൻ ആരുടെയെങ്കിലും അന്നത്തെ ഭക്ഷിക്കുന്നില്ലയോ അവൻ അവൻെറ പാപത്തെത്തന്നെ ഭക്ഷിക്കുന്നില്ല

10. ***സർവദാ വാ ഏഷ യുക്തഗ്രാവാർദ്ര പവിത്രോ വിതതാധ്വര, ആഹൃതയജ്ഞകതുര്യ ഉപഹരതി.***

അതിഥികൾക്കു ഭക്ഷണം നൽകിക്കൊണ്ടിരിക്കുന്നവനും ഗ്രാവകൾ (കല്ലു) സഹിതം ആർദ്രവും പവിത്രവുമായ യജ്ഞത്തെ നടത്തുന്നവനും യജ്ഞത്തെ പൂർണ്ണമാക്കുന്നതിൽ സമർത്ഥ രാകുന്നു.

11. ***പ്രജാപത്യോ വാ ഏതസ്യ യജ്ഞോ വിതതോ യാ ഉപഹരതി.***

അതിഥികൾക്കു ബലി നൽകൽ പ്രാജപത്യയജ്ഞമാകുന്നു.

12. ***പ്രജാപതേർവാ ഏഷ വിക്രമാനനുവിക്രമതേ യ ഉപഹരതി.***

അതിഥികളെ സൽക്കരിക്കുന്നവൻ പ്രജാപതിയുടെ പദചി ങ്ങളിൽക്കൂടി നടക്കുന്നവനായിത്തീരുന്നു.

13. ***യോ ƒതിഥീനാം സ ആഹവനീയോ തോ വേശ്മനി സ ഗാർഹപത്യോ യസ്മിൻ, പചന്തി സ ദക്ഷിണാഗ്നിഃ.***

അതിഥിയെ ആഹ്വാനം ചെയ്യുന്നതുതന്നെ ആഹ്വാനീയാഗ്നിയാകുന്നു. വീട്ടിൽ സ്ഥിതിചെയ്യുന്ന അഗ്നി ഗാർഹപത്യാഗ്നിയും പാകം ചെയ്യപ്പെടുന്ന അഗ്നി ദക്ഷിണാഗ്നിയും ആകുന്നു.

**സൂക്തം ആറ് (മൂന്ന്)**

(ഋഷി–ബ്രഹ്മാവ്. ദേവത– അതിഥി, വിദ്യ. ഛന്ദസ്–ഗായത്രി, ബൃഹതി, ഉഷ്ണിക്.)

1. ***ഈഷ്ടം ച വാ ഏഷ പൂത ച ഗൃഹാണാമശ്നാതി യഃ പൂർവോ ƒതിഥേരശ്നാതി.***

യാതൊരുത്തൻ അതിഥിക്കുമുമ്പായി ഭക്ഷണം കഴിക്കുന്നുവോ അവൻ വീടിൻെറ എല്ലാ സൽക്കർമ്മങ്ങളുടേയും ഫലങ്ങളെത്തന്നെ ഭക്ഷിക്കുന്നു.

2. ***പയശ്ച വാ ഏഷ രസ ച ഗൃഹാണാമശ്നാതി യഃ പൂർഥിതേ രശ്നാതി.***

അതിഥിക്കുമുമ്പായി ഭക്ഷണം കഴിക്കുന്നവൻ വീട്ടിലെ പാലും രസവും നഷ്ടമാക്കുന്നു.

3. ***ഊർജാം ച വാ ഏഷ സ്ഫാതിം ച ഗൃഹാണാമശ്നാതി യഃ പൂർവോƒ തിഥേരശ്നാതി.***

അതിഥിക്കു മുമ്പായി ഭോജനം കഴിക്കുന്ന വ്യക്തി വീടിൻെറ ബലത്തേയും സമൃദ്ധിയേയും നശിപ്പിക്കുന്നു.

4. ***പ്രജാം ച വാ ഏഷ പശൂംശ്ച ഗൃഹാണാമശ്നാതി യഃ പൂർവോ ƒതിഥേരശ്നാതി.***

അതിഥിക്കുമുമ്പായി ഭക്ഷണം കഴിക്കുന്നവൻ വീട്ടിലെ മനുഷ്യരേയും മൃഗ ങ്ങളേയും ഭക്ഷിച്ചു തീർക്കുന്നു.

5. ***കീർത്തിം ച വാ ഏഷ യശശ്ച ഗൃഹാണാമശ്നാതി യഃ പൂർവോƒ തിഥേരശ്നാതി.***

അതിഥിക്കു മുമ്പായി ഭക്ഷണം കഴിക്കുന്നവൻ വീട്ടിലെ യജ്ഞത്തെത്തന്നെ ഭക്ഷണമാക്കുന്നു.

6. ***ശ്രിയം ച വാ ഏഷ സംവിദം ച ഗൃഹാണാമശ്നാതി യഃ പൂർവോ f തിഥേരശ്നാതി.***

അതിഥിക്കു മുമ്പായി ഭക്ഷണം കഴിക്കുന്നവൻ വീടിൻെറ ഐശ്വര്യത്തെയും സമാനബുദ്ധിയേയും നശിപ്പിക്കുന്നു.

7. ***ഏഷ വാ അതിഥിയച്ഛരോത്രിയസ്തസ്മാത് പൂർവോ നാശ്നീയാത്.***

യഥാർത്ഥത്തിലുള്ള അതിഥിയാകുന്നത് വേദജ്ഞൻ തന്നെയാകുന്നു. അവനു മുമ്പായി ഭക്ഷണം കഴിക്കുവാൻ പാടില്ല.

8. ***അശിതാവത്യതിഥാവശ്നീയാദ് യജ്ഞസ്യ സാത്മത്വായ, യജ്ഞസ്യാവിച്ഛേദായ തദ് വ്രതം.***

അതിഥിക്കു ഭക്ഷണം നൽകിയതിനുമേൽ ഭക്ഷണം കഴിക്കണം. ഇതുതന്നെയാകുന്നു ഗൃഹസ്ഥൻെറ വ്രതം.

9. ***ഏതദ് വാ ഉ സ്വാദീയോ യദധിഗവം ക്ഷീര വാ മാംസം വാ, തദേവ നാശ്നീയാത്.***

പശുവിൻെറ പാലും അമിഷവസ്തുക്കളും (മാംസാദികൾ) ഭക്ഷിക്കാതിരിക്കൂ.

**സൂക്തം ആറ് (നാല്)**

(ഋഷി–ബ്രഹ്മാവ്. ദേവത– അതിഥി, വിദ്യ. ഛന്ദസ്–അനുഷ്ടുപ്, ഗായത്രി, പംക്തി.)

1. ***സ യ ഏവം വിദ്വാൻ ക്ഷീരമുഹസിച്യോപഹരതി.***

ഈ കാര്യങ്ങൾ അറിഞ്ഞിട്ടുള്ളവൻ പാലുകൊണ്ടുപസേചനം ചെയ്തിട്ട് അതിഥിക്കുവേണ്ടി ഭോജ്യപദാർത്ഥങ്ങളെ കൊണ്ടുവരുന്നു.

2. ***യാവദഗ്നിഷ്ടോമേനേഷ്ട്വാ സുസമൃദ്ധനാവരുദ്ധേ താവദേനേമാവ രുദ്ധേ.***

അഗ്നിഷ്ടോമത്തോടുകൂടി യജ്ഞം നടത്തിയതിനുമേൽ എത്രയെത്ര സ്ഥാനങ്ങൾ തനിക്കുവേണ്ടി തുറക്കുവാൻ കഴിയുന്നുവോ അത്രമാത്രം സ്ഥലം അതിഥി വഴിയായി പ്രാപിക്കുവാൻ കഴിയുന്നു.

3. ***സ യ ഏവം വിദ്വാന്തസർപിരുപസിച്യപോഹരതി.***

ഇതിൻെറ ജ്ഞാതാവ് ഘൃതം കാണ്ടുള്ള ഉപസേചനം നടത്തിയിട്ട് അതിഥിക്കുവേണ്ട ഭോജ്യപദാർത്ഥങ്ങളെ കൊണ്ടുവരുന്നു.

4. ***യാവദതിരാത്രേണേഷ്ട്വാ സുസമർഥനാവരുദ്ധേ താവദേനേനാവ രുദ്ധേ.***

എങ്കിൽ അതിരാത്രി ആകുന്നതിനുമേൽ സ്വർഗ്ഗത്തിൻെറ എത്രയോ അധികാരം കിട്ടാൻ കഴിയുന്നുവോ ആ അതിഥിവഴിയായി അത്രയും അവകാശം പ്രാപ്യമാകുന്നു.

5. ***സ യ ഏവ വിദ്വാൻ മധൂപസിച്യോപഹരതി.***

ഇവയെ അറിയുന്നവൻ മധുയുക്തമായ ഭോജ്യപദാർത്ഥങ്ങളെ അതിഥിക്കുവേണ്ടി കൊണ്ടുവരുന്നു.

6. ***യാവത് സത്ത്രസദ്യനേഷ്ട്വാ സുസമൃദ്ധേനാവരുദ്ധേ താവദേനേനാവ രുദ്ധേ.***

എങ്കിൽ സത്രസദ്യയജ്ഞം വഴിയായി എത്രയോ സ്വർഗ്ഗീയഫലങ്ങളെ പ്രാപിക്കുവാൻ കഴിയുന്നുവോ ആ അതിഥിവഴിയായി അത്രയുംതന്നെ ഫലങ്ങൾ പ്രാപിക്കുവാൻ സാധിക്കുന്നു.

7. ***സ യ ഏവം വിദ്വാൻ മാംസമുപസിച്യോപഹരതി.***
യാതൊരുത്തൻ ഇത് അറിയുന്നുവോ അവൻ ഭോജ്യങ്ങളും വസ്ത്രങ്ങളും ഉപസേചനം ചെയ്ത് ഭോജ്യപദാർത്ഥങ്ങളെ കൊണ്ടുവരുന്നു.

8. ***യാവദ് ദ്വാദശാഹേനേഷ്ട്വാ സുസമൃദ്ധേനാവരുദ്ധേ താവദേനേനാവ രുദ്ധേ.***
അപ്പോൾ ദ്വാദശാഹകർമ്മം വഴിയായി എത്രമാത്രം ഫലങ്ങൾ പ്രാപിക്കുവാൻ കഴിയുന്നുവോ ആ അതിഥിവഴിയായി അത്രയും ഫലങ്ങൾ പ്രാപിക്കുവാൻ കഴിയുന്നു.

9. ***സ യ ഏവം വിദ്വാനുദകമുപസിച്യോപഹരതി.***
ഈ കാര്യങ്ങളെ അറിയുന്ന പുരുഷൻ അതിഥിക്കുവേണ്ടി ജലംകൊണ്ടുള്ള ഉപസേചനം നടത്തി ഭോജ്യപദാർത്ഥങ്ങളെ കൊണ്ടുവരുന്നു.

10. ***പ്രജാനാം പ്രജനനായ മച്ഛതി പ്രതിഷ്ഠാം പ്രിയഃ പ്രജാനാം ഭവതി, യ ഏവം വിദ്വാനുദകമുപസിച്യോപഹരതി.***
അവൻ സന്താനങ്ങളെ നേടുന്നു, പ്രതിഷ്ഠയെ സമ്പാദിക്കുന്നു, പ്രജകളുടെ പ്രിയനായിത്തീരുന്നു. അവൻ ഇത് അറിഞ്ഞുകൊണ്ടു ജലംകൊണ്ടുള്ള ഉപസേചനം നടത്തി അതിഥികൾക്കായുള്ള ഭോജഇപദാർത്ഥങ്ങളെ കൊണ്ടുവരുന്നു.

### സൂക്തം ആറ് (അഞ്ച്)

(ഋഷി-ബ്രഹ്മാവ്. ദേവത- അതിഥി, വിദ്യ. ഛന്ദസ്-ഉഷ്ണിക്, ബൃഹതി, അനുഷ്ടുപ്, ഗായത്രി.)

1. ***തസ്മാ ഉഷാ ഹിങ് കൃണോതി സവിതാ പ്ര സ്തൗതി.***
പ്രജ അവനായി ഹിം എന്നു ശബ്ദിക്കുന്നു. സൂര്യൻ അവനെ യശസ്വിയാക്കുന്നു.

2. ***ബൃഹസ്പതിരൂർജയോദ് ഗായതി ത്വഷ്ടാ പുഷ്ടയാ പ്രതി ഹരതി, വിശ്വേ ദേവാ നിധനം.***
അന്നരസത്തിൽ നിന്നുണ്ടാകുന്ന പുഷ്ടിയാൽ ബൃഹസ്പതി ഉദ്ഗാനം ചെയ്യുന്നു. വിശ്വകർമ്മാവ് പുഷ്ടിപ്പെടുത്തുകയും സാമം പരിസമാപ്തമാക്കുന്ന വാണിയാൽ അതിനെ സ്തുതിക്കുകയും ചെയ്യുന്നു.

3. ***നിധന ഭൂത്യാഃ പ്രജായാഃ പശൂനാം ഭവതി യ ഏവം വേദ.***
ഇപ്രകാരം ഗ്രഹിക്കുന്ന പുരുഷൻ ഭൂമി, പ്രജ, മൃഗങ്ങൾ ഇവയെ പാലിക്കുന്നവനായി ഭവിക്കുന്നു.

4. ***തസ്മാ ഉദ്യന്തസൂര്യോ ഹിങ് കൃണോതി സംഗവഃ പ്രഃ സ്തൗതി.***
ഉദിച്ചുകൊണ്ടിരിക്കുന്ന സൂര്യൻ ഹിം എന്നു ശബ്ദിക്കുകയും കിരണങ്ങളാൽ യുക്തനായ ആ സൂര്യൻ അതിനെ പ്രശംസിക്കുകയും ചെയ്യുന്നു.

5. ***മധ്യന്ദിന ഉദ്ണയത്യപരാഹ്ണ പ്രതി ഹരത്യസ്തംയൻ നിധനം, നിധനം ഭൂത്യാഃ പ്രജായാഃ പശൂനാം ഭവതി യ ഏവം വേദ.***
സൂര്യൻ അവൻെറ മൃത്യുവിനെ നശിപ്പിച്ചുകൊണ്ട് മധ്യാ സമയത്ത് പ്രശംസിക്കുന്നു. മധ്യാ ത്തിൽ ഭോജനം നൽകുന്നു. ഇപ്രകാരം ഗ്രഹിക്കുന്നവന് ഐശ്വര്യങ്ങളും പ്രജകളും മൃഗങ്ങളും ലഭ്യമാകുന്നു.

6. ***തസ്മാ അഭ്രോ ഭവൻ ഹിങ് കൃണോതി സ്തനയൻ പ്രസ്തൗതി.***
ഉത്ഭവിച്ചുകൊണ്ടിരിക്കുന്ന മേഘം അതിനുവേണ്ടി ഹിം എന്നു ശബ്ദിക്കുകയും ഗർജ്ജനത്തോടുകൂടി പ്രശംസിക്കുകയും ചെയ്യുന്നു.

7. ***വിദ്യോതമാനഃ പ്രതി ഹരതി വർഷന്നുദ്ഗായത്യുദ്ഗൃഹ്ണൻ നിധനം,***
***നിധനം ഭൂത്യാഃ പ്രജായാഃ പശൂനാം ഭവതി യ ഏവം വേദ.***
അതു പ്രകാശിച്ചുകൊണ്ടും പ്രതിഹരണം ചെയ്തുകൊണ്ടും വർഷിച്ചുകൊണ്ടും ഉദ്ഗാനം ചെയ്യുന്നു. അതുപോലെ നാശത്തിൻെറ ഉദ്ഗ്രഹണവും ചെയ്യുന്നു.
8. ***അതിഥീൻ പ്രതി പശ്യതി ഹിങ് കൃണോത്യഭി വദതി പ്ര സ്തൗത്യുദകം,***
***യാചത്യുദ് ഗായതി.***
അതിഥികളെ ദർശിച്ചുകൊണ്ടും ഹിം എന്നു ശബ്ദിച്ചുകൊണ്ടും ഉദ്ഗാനവും സ്തുതികളും ചെയ്തുകൊണ്ടും അഭിവാദനവും യാചനയും ചെയ്യുന്നു.
9. ***ഉപ ഹരതി പ്രതി ഹരത്യുച്ഛിഷ്ടം നിധനം.***
അപ്പോൾ ഉച്ഛിഷ്ടവും നാശത്തിൻെറ പ്രതിഹരണവും അതുപോലെ ഉപഹരണവും നടത്തുന്നു.
10. ***നിധനം ഭൂത്യാഃ പ്രജായാഃ പശൂനാം ഭവതി യ ഏവം വേദം.***
ഇപ്രകാരം ഗ്രഹിക്കുന്ന വ്യക്തി ഐശ്വര്യം, പ്രജ, മൃഗങ്ങൾ ഇവയുടെ നിധനം സാമത്താൽ പ്രാപിക്കുന്നവനായിത്തീരുന്നു.

**സൂക്തം ആറ് (ആറ്)**

(ഋഷി-ബ്രഹ്മാവ്. ദേവത- അതിഥി, വിദ്യ. ഛന്ദസ്- ഗായത്രി, അനുഷ്ടുപ്.)

1. ***യത് ക്ഷത്താരം ഹ്വയത്യാ ശ്രാവയത്യേവ തത്.***
യാതൊരുത്തൻ ഇച്ഛിതകാര്യങ്ങൾക്കുവേണ്ടി ബ്രഹ്മാവിനെ ആഹ്വാനം ചെയ്യുന്നുവോ അവൻ ശ്രുതിയെത്തന്നെ ശ്രവിക്കുന്നവനായിത്തീരുന്നു.
2. ***യത് പ്രതിശൃണോതി പ്രത്യാശ്രാവയത്യേവ തത്.***
പ്രതിജ്ഞ ചെയ്യുന്നവൻതന്നെ അതു നിറവേറ്റുന്നവനായിത്തീരുന്നു.
3. ***യത് പരിവേഷ്ടാരഃ പാത്രഹസ്താഃ പൂർവേ ചാപരേ ച പ്രപദ്യന്തേ, ചമസാധ്വര്യവ ഏവ തേ.***
കരങ്ങളിൽ പാത്രവും വഹിച്ചുകൊണ്ട് മുൻപിൽ നടക്കുന്ന വിളമ്പുകാരൻ തന്നെ ചമസ്സും അധ്വര്യുവും ആകുന്നു.
4. ***തേഷാം ന കശ്ചനാഹോതാ.***
ആഹുതി നൽകാത്തവരായി ഈ അതിഥികളിൽ ആരുംതന്നെ ഉണ്ടായിരിക്കുന്നില്ല.
5. ***യദ് വാ അതിഥിപതിരതിഥീൻ പരിവിഷ്യ ഗൃഹാനുപോദൈത്യ-വഭൃഥമേവ തദുപാവതി.***
അതിഥികൾക്കു വിളമ്പിക്കൊടുത്തിട്ട് ഭവനത്തിലേയ്ക്കുവരുന്ന അതിഥിപതി, യാഗാനന്തരസ്നാനം നടത്തി ഗൃഹത്തിലിരിക്കുന്നവനു തുല്യനാകുന്നു.
6. ***യത് സഭാഗയതി ദക്ഷിണാഃ സഭാഗയതി യദനുതിഷ്ഠത ഉദയസ്യ-ത്യേവ തത്.***
ഭോജനപദാർത്ഥങ്ങളെ പ്രത്യേകം പ്രത്യേകം നൽകിക്കൊണ്ട് ദക്ഷിണ നൽകിക്കൊണ്ടു നിലകൊള്ളുന്നു. ഇവൻ കുടുംബത്തെ സ്ഥാപിക്കുന്നു.
7. ***സ ഉപഹൂതഃ പൃഥിവ്യാം ഭക്ഷയത്യുപഹൂതസ്തസ്മിൻ യത് പൃഥിവ്യാം വിശ്വരൂപം.***
ഈ ഭൂമിയിലുള്ള എല്ലാ ജീവികളും അവൻെറ ആദരപൂർണ്ണമായ ക്ഷണം ലഭിച്ച് അവൻെറ അടുക്കൽനിന്നും ഭക്ഷിക്കുന്നു.

8. ***സ ഉപഹൂതോന്തരിക്ഷേ ഭക്ഷയത്യുപഹൂതസ്തസ്മിൻ യദന്തരിക്ഷേ വിശ്വരൂപം.***

അന്തരീക്ഷത്തിലെ ജീവികളെ ക്ഷണിക്കുമ്പോൾ അവന്റെ ഭവനത്തിൽ നിന്നു ഭോജനം ഉൾക്കൊള്ളുന്നു.

9. ***സ ഉപഹൂതോ ദിവി ഭക്ഷയത്യുപഹൂതസ്തസ്മിൻ യദ് ദിവി വിശ്വരൂപം.***

ആ സ്വർഗ്ഗത്തിൽ എത്രയോ ജീവികൾ ഉണ്ട്. അവരെല്ലാം അവന്റെ ആദരപൂർണ്ണമായ ക്ഷണമനുസരിച്ച് അവനിൽനിന്നും ഭക്ഷണം സ്വീകരിക്കുന്നു.

10. ***സ ഉപഹൂതോഃ ദേവേഷു ഭക്ഷയത്യുപഹൂതസ്തസ്മിൻ യദ് ദേവേഷു വിശ്വരൂപം.***

ക്ഷണം ലഭിക്കുന്നതിനുമേൽ ദേവതകളിൽ ഭോജനം നടത്തുന്നു, ദേവതകളെ എല്ലാവരേയും ക്ഷണിക്കുകയും ചെയ്യുന്നു.

11. ***സ ഉപഹൂതഃ ലോകേഷു ഭക്ഷയത്യുപഹൂതസ്തസ്മിൻ യല്ലോകേഷു വിശ്വരൂപം.***

ക്ഷണം ലഭിച്ചാൽ അവർ ലോകങ്ങളിൽനിന്നും ഭോജനം കഴിക്കുന്നു. ലോകങ്ങളിലുള്ള മനോഹരങ്ങളായ വസ്തുക്കൾ അവരെ ആഹ്വാനം ചെയ്യുന്നു.

12. ***സ ഉപഹൂത ഉപഹൂതഃ.***

ഈ ലോകത്തിലും പരലോകത്തിലും അവൻ ആദരപൂർവ്വം ആഹുതനാകുന്നു.

13. ***ആപ്നോതീമം ലോകമാപ്നോത്യമും.***

അവൻ ഈ ലോകത്തെയും പരലോകത്തെയും സമ്പാദിക്കുന്നു.

14. ***ജ്യോതിഷ്മതോ ലൗകാഞ്ജയതി യ ഏവം വേദ.***

യാതൊരുത്തൻ ഈ കാര്യങ്ങളെല്ലാം ഗ്രഹിച്ചിരിക്കുന്നുവോ അവൻ ജ്യോതിർമയലോകങ്ങളെ പ്രാപിക്കുന്നു.

**സൂക്തം ഏഴ്**

(ഋഷി-ബ്രഹ്മാവ്. ദേവത- ഗോവ്. ഛന്ദസ്-ബൃഹതി, ഉഷ്ണിക്, അനുഷ്ടുപ്, ഗായത്രി, ജഗതി, പംക്തി, ത്രിഷ്ടുപ്.)

1. ***പ്രജാപതിശ്ച പരമേഷ്ഠീ ച ശൃങ്ഗേ ഇന്ദ്രഃ ശിരോ അഗ്നിർലലാടം യമഃ കൃകാടം.***

ഈ ഗോവിന്റെ കൊമ്പ് ബ്രഹ്മാവായ പ്രജാപതിയാകുന്നു, ഇന്ദ്രൻ ശിരസ്സും അഗ്നി ലലാടവും യമൻ തൊണ്ടയും ആകുന്നു.

2. ***സോമോ രാജാ മസ്തിഷ്കോ ദ്യൗരുത്തരഹനുഃ പൃഥിവ്യ ധരഹനുഃ.***

മസ്തിഷ്കം സോമനും മുകൾതാടി ദ്യോവും അടിയിലെ താടി പൃഥ്വിയും ആകുന്നു.

3. ***വിദ്യുജ്ജിഹ്വാ മരുതോ ദന്താ രേവതീഗ്രീവാഃ കൃത്തികാ സ്കന്ധാ ധർമോ വഹഃ.***

മരുദ്ഗണങ്ങൾ ദന്തങ്ങളും വിദ്യുത്ത് ജിഹ്വയും കാർത്തിക തോളും രേവതി ഗളരൂപവും ആകുന്നു.

4. ***വിശ്വം വായു സ്വർഗോ ലോകഃ കൃഷ്ണദ്രം വിധരണീ നിവേഷ്യഃ.***

സ്വർഗ്ഗലോകം, വിശ്വം, വായു ഇവ കൃഷ്ണദ്രവിധരണീ നിവേഷ്യമാകുന്നു.

5. ***ശ്യേനഃ ക്രോഡോന്തരിക്ഷം പാജസ്യം ബൃഹസ്പതിഃ കകുദ് ബൃഹതീഃ കീകസാഃ.***

ബൃഹസ്പതി ഉപ്പുചുമലും ബൃഹതി അസ്ഥികളും കഴുകനും ശനിയും അന്തരീക്ഷവും പാർശ്വങ്ങളും ആകുന്നു.

6. ***ദേവാനാം പത്നീഃ പൃഷ്ടയാ ഉപസദഃ പർശവഃ.***

ദേവതകളുടെ പത്നിമാർ പേശികളും ഉപസദം അവരുടെ കുക്ഷികളും ആകുന്നു.

7. ***മിത്രശ്ച വരുണശ്ചാം സൗ ത്വഷ്ടാ ചാര്യമാ ച ദോഷണീ മഹാദേവോ ബാഹൂ.***

മിത്രാവരുണന്മാർ സ്കന്ധങ്ങളും മഹാദേവൻ ബാഹുക്കളും ത്വഷ്ടാവും അര്യമാവും രണ്ടു ഭുജങ്ങളും ആകുന്നു.

8. ***ഇന്ദ്രാണീ ഭസദ് വായുഃ പുച്ഛ പവമാനോ വാലാഃ.***

ഇന്ദ്രാണി അരയും വായു വാലും പവമാനൻ രോമങ്ങളും ആകുന്നു.

9. ***ബ്രഹ്മ ച ക്ഷത്രം ച ശ്രോണീ ബലമൂരൂ.***

ജംഘകൾ ബലവും ബ്രാഹ്മണക്ഷത്രിയന്മാർ നിതംബവുമാകുന്നു.

10. ***ധാതാ ച സവിതാ ചാഷ്ടീവന്തോ ജംഘാ ഗന്ധർവാ അദിതി ശഫാഃ അപ്സരസഃ കുഷ്ഠികാ.***

ധാതാവും സവിതൃദേവനും ഊരുക്കളും ജാനുക്കളും ഗന്ധർവ്വന്മാർ ജംഘകളും അദിതി കുളമ്പും അപ്സരസ്സുകൾ കുഷ്ടികയും ആകുന്നു.

11. ***ചേതോ ഹൃദയം യകൃന്മേധാ വ്രതം പുരീതത്.***

മേധ, യകൃത്ത്, ചേതസ്സ്, ഹൃദയം ഇവ ഹൃദയത്തിൽകൂടിയുള്ള നാഡിയാകുന്നു.

12. ***ക്ഷുത് കുക്ഷിരിരാ വനിഷ്ഠുഃ പർവതാഃ പ്ലാശയഃ.***

പർവ്വതം പ്ലാശിയും ഇഡ വൻകുടലും വിശപ്പിന്റെ അധിഷ്ഠാനദേവത കുക്ഷിയും ആകുന്നു.

13. ***ക്രോധോ വൃക്കൗ മന്യുരാണ്ഡൗ പ്രജാ ശേപഃ.***

പ്രജ ജനനേന്ദ്രിയവും മന്യു അണ്ഡകോശവും ക്രോധം വൃക്കകളും ആകുന്നു.

14. ***നദീ സൂത്രീ വർഷസ്യ പതയ സ്തനാ സ്തനയിത്നുരൂധഃ.***

വർഷപതി സ്തനങ്ങളും നദി സൂത്രിയും ഗർജനം ദൃഷ്ടികളുമാകുന്നു.

15. ***വിശ്വവ്യചാശ്ചമൗഷധയോ ലോമാനി നക്ഷത്രാണി രൂപം.***

ഔഷധി രോമങ്ങളും നക്ഷത്രരൂപങ്ങൾ വിശ്വവ്യാപകമായ ചർമ്മവുമാകുന്നു.

16. ***ദേവജനാ ഗുദാ മനുഷ്യാ ആന്ത്രാണ്യത്രാ ഉദരം.***

ദേവതകൾ ഗുദവും മനുഷ്യർ കുടലുകളും അന്നം ഉദരവുമാകുന്നു.

17. ***രക്ഷാംസി ലോഹിതമിതരജനാ ഊവധ്യം.***

രാക്ഷസൻ ലോഹിതവും ഇതരമനുഷ്യർ ഊബധ്യരും ആകുന്നു.

18. ***അഭ്രം പീബോ മജ്ജാ നിധനം.***

നിധനം മജ്ജയും അഭ്രം പുഷ്ടിയുമാകുന്നു.

19. ***അഗ്നിരാസീന ഉത്ഥതോf ശ്വിനാ.***

അഗ്നി അസീനവും ഉത്ഥിതം അശ്വിനികളും ആകുന്നു.

20. ***ഇന്ദ്രഃ പ്രാങ് തിഷ്ഠൻ ദക്ഷിണാ തിഷ്ഠൻ യമഃ.***

കിഴക്കിനു നേരെ ഇന്ദ്രനും തെക്കിനുനേരെ യമനും വസിക്കുന്നു.

21. ***പ്രത്യങ് തിഷ്ഠൻ ധാതോദങ്തിഷ്ഠൻത്സവിതാ.***

പശ്ചിമത്തിൽ വസിക്കുന്ന ഗോവ് ധാതാവും ഉത്തരദിക്കിൽ സ്ഥിതി ചെയ്യുന്നത് സവിതാവും ആകുന്നു.

22. ***തൃണാനി പ്രാപ്തഃ സോമോ രാജാ.***

തൃണങ്ങളെ പ്രാപിക്കുന്ന ഗോവ് സോമരൂപമാകുന്നു.

23. ***മിത്ര ഈക്ഷണമാണ ആവൃത്ത ആനന്ദഃ.***

കാണപ്പെട്ടുകൊണ്ടിരിക്കുന്നത് മിത്രനും ശരിയായിരിക്കുന്നത് ആനന്ദവും ആകുന്നു.

24. ***യുജ്യമാനോ വൈശ്വദേവോ യുക്തഃ പ്രജാപതിർവിമുക്തഃ സർവ.***

യോജ്യമാനമായത് വിശ്വദേവരൂപവും യുക്തം പ്രജാപതിയും വിമുക്തം സർവ്വരൂപവുമാകുന്നു.

25. ***ഏതത് വൈ വിശ്വരൂപം സർവ്വരൂപം ഗോരൂപം.***

ഈ സമ്പൂർണ്ണമായ വിശ്വം ഗോരൂപമാകുന്നു.

26. ***ഉപൈനം വിശ്വരൂപാഃ സർവ്വരൂപാഃ പശവസ്തിഷ്ഠന്തി യ ഏവം വേദ.***

ഇപ്രകാരം അറിയുന്നവന് എല്ലാ പ്രകാരങ്ങളിലുമുള്ള മൃഗങ്ങൾ ലഭ്യമാകുന്നു.

### ***സൂക്തം എട്ട്***

(ഋഷി- ഭൃഗ്വംഗിരസ്സ്. ദേവത-സർവ്വശീർഷമായാപാകരണം. ഛന്ദസ്- അനുഷ്ടുപ്, ഉഷ്ണിക്, ബൃഹതി, പംക്തി.)

1. ***ശീർഷക്തിം ശീർഷാമയം കർണശൂലം വിലോഹിതം,***
***സർവ്വം ശീർഷണ്യം തേ രോഗം ബഹിർനിർമന്ത്രയാമഹേ.***

ശീർഷാമയം, ശീർഷക്തി, കർണ്ണശൂല, വിലോഹിതം മുതലായ രോഗങ്ങളെ നാം നിന്നിൽനിന്നും അകറ്റിക്കളയുന്നു.

2. ***കർണാഭ്യാം തേ കങ് കൂഷേഭ്യഃ കർണശൂല വിസല്പകം,***
***സർവം ശീർഷണ്യം തേ രോഗം ബഹിർനിർമന്ത്രയാമഹേ.***

നിൻെറ ചെവികളിലെ കർണ്ണശൂലയും വിസല്പകരോഗവും ഞാൻ പുറത്താക്കുന്നു.

3. ***യസ്യ ഹേതോഃ പ്രച്യവതേ യക്ഷ്മഃ കർണത ആസ്യതഃ,***
***സർവം ശീർഷണ്യം തേ രോഗം ബഹിർനിർമന്ത്രയാമഹേ.***

യാതൊരു ശിരോരോഗം കാരണമായി യക്ഷ്മാരോഗം ചെവികളും മുഖവും വഴിയായി ഉണ്ടാകുന്നുവോ ആ ശിരോരോഗത്തെ ഞങ്ങൾ അകറ്റിക്കളയുന്നു.

4. ***യഃ കൃണോതി പ്രമോതമന്ധം കൃണോതി പൂരുഷം,***
***സർവം ശീർഷണ്യം തേ രോഗം ബഹിർനിർമന്ത്രയാമഹേ.***

യാതൊരു രോഗം അന്ധനാക്കിത്തീർക്കുന്നുവോ ആ ശിരോരോഗത്തെ ഞങ്ങൾ പൂർണ്ണമായും വേർപെടുത്തുന്നു.

5. ***അങ്ഗഭേദമങ്ഗജ്വരം വിശ്വാങ്ഗയം വിസല്പകം,***
***സർവം ശീർഷണ്യം തേ രോഗം ബഹിർനിർമന്ത്രയാമഹേ.***

അവയവങ്ങളെ മുരടിപ്പിക്കുന്ന ജ്വരത്തേയും വിസല്പകരോഗത്തെയും ശിവാംഗ്യരോഗത്തെയും ശീർഷരോഗത്തെയും ഞങ്ങൾ പൂർണ്ണമായം മാറ്റിക്കളയുന്നു.

6. ***യസ്യ ഭീമഃ പ്രതീകാശ ഉദ്വേപയത്തി പൂരുഷം,***
***തക്മാനം വിശ്വശാരദം ബഹിർനിർമന്ത്രയാമഹേ.***

യാതൊരുത്തൻെറ ഭീഷണാവേഗം കമ്പനം കൊള്ളിക്കുന്നുവോ ശരത്കാലീനമായ ആ ജ്വരത്തെ നാം വെളിയിലേക്കു വലിച്ചു മാറ്റുന്നു.

7. ***പ ഊരൂ അനുസർപത്യഥോ ഏതി ഗവീനികേ,***
***യക്ഷ്മം തേ അന്തരംഗേഭ്യോ ബഹിർനിർമന്ത്രയാമഹേ.***

യാതൊന്ന് ഗവീനികാനാഡികളിലും ഊരുക്കളിലും ചുറ്റിക്കറങ്ങുന്നുവോ ആ യക്ഷ്മാരോഗത്തെ നിൻെറ ശരീരത്തിൽനിന്നു മാറ്റുന്നു.

8. ***യദി കാമാദപകാമാദ്ധൃദയാജ്ജാതേ പരി,***
***ഹൃദോ ബലാസമങ്ഗോഭ്യോ ബഹിർനിർമന്ത്രയാമഹേ.***

കാമത്താലോ അകാമത്താലോ ഹൃദയശക്തിയെ ക്ഷീണിപ്പിച്ചുകൊണ്ടിരിക്കുന്ന രോഗത്തെ യാതൊന്ന് ഉൽപാദിപ്പിക്കുന്നുവോ അതിനെ ഞങ്ങൾ അകറ്റുന്നു.

9. ***ഹരിമാണം തേ അംഗോഭ്യോ*ƒ*പ്വാമന്തരോദരാത്,***
***യക്ഷ്മോ ധാമന്തരാത്മനോ ബഹിർനിർമന്ത്രയാമഹേ.***

നിൻെറ ഉദരത്തിൽനിന്നും അധാരോഗവും അവയവങ്ങളിൽനിന്നും ഹരിമാരോഗവും അന്തരാത്മാവിൽനിന്നും യക്ഷ്മോധാരോഗവും അകറ്റിക്കളയുന്നു.

10. ***ആസോ ബലാസോ ഭവതു മൂത്രം ഭവത്വാമയത്,***
***യക്ഷ്മാണാം സർവേഷാം വിഷം നിരവോചമഹം ത്വത്.***

മൂത്രരോഗം നശിക്കട്ടെ, കഫം ക്ഷയിക്കട്ടെ. എല്ലാ യക്ഷ്മാരോഗങ്ങളേയും അവയുടെ വിഷത്തെയും ഞാൻ മന്ത്രബലത്താൽ നിന്നിൽനിന്നും വേർപെടുത്തുന്നു.

11. ***ബഹിർബിലം നിർദ്രവതു കാഹാബാഹം തവോദരാത്,***
***യക്ഷ്മാണാം സർവേഷാം വിഷം നിരവോചമഹം ത്വത്.***

കഹാവാഹരോഗം നിൻെറ ഉദരത്തിൽനിന്നും അകന്നുപോകണേ. ഞാൻ എല്ലാ യക്ഷ്മാരോഗങ്ങളുടേയും വിഷത്തെ മന്ത്രബലത്താൽ നിന്നിൽനിന്നും വേർപെടുത്തുന്നു.

12. ***ഉദരാത് തേ ക്ലോമ്നോ നാഭ്യാ ഹൃദയാദധി,***
***യക്ഷ്മാണാം സർവേഷാം വിഷം നിരവോചമഹം ത്വത്.***

ഞാൻ നിൻെറ ഉദരം, നാഭി, ഹൃദയം ഇവയിൽനിന്നും യക്ഷ്മാരോഗത്തിൻെറ വിഷത്തെ മന്ത്രശക്തിയാൽ മാറ്റിക്കളയുന്നു.

13. ***യാഃ സീമാനം വിരുജന്തി മൂർധാനം പ്രത്യർഷണീഃ,***
***അഹിംസന്തീരനാമയാ നിർദ്രവന്തു ബഹിർബിലം.***

പാർശ്വങ്ങളെ പീഡിപ്പിക്കുന്നവയും മസ്തകത്തിലുണ്ടാകുന്നവയുമായ രോഗങ്ങളേയും അസ്ഥികളുടെ രോഗങ്ങളേയും നാം അകറ്റുന്നു.

14. ***യാ ഹൃദയമുഹർഷന്ത്യനുതന്വന്തി കീകസാഃ,***
***അഹിംസന്തീരനാമയാ നിർദ്രവന്തു ബഹിർബിലം.***

കീകസ്നാമത്തോടുകൂടിയ അസ്ഥികൾ ഹൃദയത്തിൽ വ്യാപിച്ചിരിക്കുന്നു. അവ യാതൊന്നിനേയും അപായപ്പെടുത്താതെ, ദേഹത്തിൽനിന്നും വെളിയിൽ വരാതിരിക്കണേ.

15. ***യാ പാർശ്വേ ഉപർഷത്യനുനിക്ഷന്തി പൃഷ്ടീഃ,***
***അഹിംസന്തീരനാമയാ നിർദ്രവന്തു ബഹിർബിലം.***

യാതൊരസ്ഥികൾ പാർശ്വത്തിൽ സ്ഥിതിചെയ്യുന്നുവോ അവ ദേഹത്തിൽനിന്നും വെളിയിൽ വരാതിരിക്കണേ.

16. ***യാസ്തിരശ്ചീരുപർഷന്ത്യർഷണീർവക്ഷണാസു തേ,***
***അഹിംസന്തീരനാമയാ നിർദ്രവന്തു ബഹിർബിലം.***

എഴുന്നേറ്റുനിൽക്കുന്നതും വക്ഷസ്സിൽ ചേർന്നിരിക്കുന്നതുമായ അസ്ഥികൾ കഷ്ടപ്പെടുത്താതെ രോഗരഹിതങ്ങളായിരിക്കണേ. ദേഹത്തെ ത്യജിക്കാതിരിക്കണേ.

17. ***യാ ഗുദാ അനുസർപന്ത്യാന്ത്രാണി മോഹയന്തി ച,***
***അഹിംസന്തീരനാമയാ നിർദ്രവന്തു ബഹിർബിലം***

ഗുദത്തിനു പിന്നിൽക്കൂടി കടന്നുപോകുന്നതും കുടലുകളെ സംരക്ഷിക്കുന്നതുമായ അസ്ഥികൾ വേദനാരഹിതങ്ങളും രോഗരഹിതങ്ങളുമായിരിക്കണേ. അവ ശരീരത്തിനു വെളിയിൽ വരാതിരിക്കണേ.

18. ***യാ മജ്ഞോ നിർധയന്തീ പരൂംഷി വിരുജന്തി ച,***
***അഹിംസന്തീരനാമയാ നിർദ്രവന്തു ബഹിർബിലം.***

യാതൊരസ്ഥികൾ ഇണക്കുകളെ പീഡിപ്പിച്ചുകൊണ്ട് മജ്ജയെ ശുദ്ധമാക്കുന്നുവോ അവ രോഗരഹിതങ്ങളായി ശരീരത്തിൽനിന്നും പുറത്തുവരാതിരിക്കട്ടെ.

19. ***യേ അങ്ഗാനി മദയന്തി യക്ഷ്മാസോ രോപണാസ്തവ,***
***യക്ഷ്മാണാം സർവേഷാം വിഷം നിരവോചമഹം ത്വത്വം.***

അവയവങ്ങളിൽ മാംസത്തെ ഉറപ്പിക്കുന്നതിനു സമർത്ഥങ്ങളും യക്ഷ്മാരോഗത്തെ മാറ്റുന്നവയുമായഔഷധികൾ നിന്റെ രോഗങ്ങളെ സൗഖ്യമാക്കുന്നതിനു കഴിയുന്നു. ഞാൻ അതുവഴിയായി എല്ലാ യക്ഷ്മാരോഗങ്ങളേയും മാറ്റിക്കളയുന്നു.

20. ***വിസല്പസ്യ വിദ്രധസ്യ ദാതീകാരസ്യ ബാലജേഃ,***
***യക്ഷ്മാണാം സർവേഷാം വിഷം നിരവോചമഹം ത്വത്വം.***

വാതാതിസാരം, അലർജി, വിസല്പം, വിദ്രധി ആദിയായ എല്ലാ യക്ഷ്മാരോഗങ്ങളുടേയും വിഷത്തെ മന്ത്രശക്തിയാൽ നിന്റെ ശരീരത്തിൽനിന്നും മാറിപ്പോകുവാൻ ആജ്ഞാപിക്കുന്നു.

21. ***പാദാഭ്യാം തേ ജാനുഭ്യാം ശ്രോണിഭ്യാം പരി ഭംസസഃ,***
***ആനുകാദർഷിണീരുഷ്ണിഹാഭ്യഃ ശീർഷ്ണോ രോഗമനീനശം.***

നിന്റെ ജാനുക്കൾ, പാദങ്ങൾ, ശ്രോണി മുതലായ നാഡികളിൽനിന്നും ഞാൻ നിന്റെ ശിരോരോഗത്തെ പൂർണ്ണമായി നശിപ്പിച്ചിരിക്കുന്നു.

22. ***സംതേ ശീഷ്ണഃ കപാലാനി ഹൃദയസ്യ ച യോ വിധുഃ.***
***ഉദ്യന്നാദിത്യരശ്മിഭിഃ ശീർഷ്ണോ രോഗമനീനശീf ഗങ്ഭേദശീശമഃ.***

നിന്റെ ശിരസ്സിനുമുകളിൽ ഉദിച്ചുകൊണ്ടിരിക്കുന്ന സൂര്യൻ തന്റെ രശ്മികൾ വഴിയായി നിന്റെ രോഗങ്ങളെ നശിപ്പിച്ചിരിക്കുന്നു. ചന്ദ്രൻ നിന്റെ ശിരസ്സിന്റെയും ഹൃദയത്തിന്റെയും ഭാവഭേദങ്ങളെ ശമിപ്പിച്ചിരിക്കുന്നു.

# അനുവാകം അഞ്ച്

## സൂക്തം ഒമ്പത്

(ഋഷി-ബ്രഹ്മാവ്. ദേവത-ആദിത്യൻ, അദ്ധ്യാത്മം. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി)

1. ***അസ്യ വാമസ്യ പലിതസ്യ ഹോതുസ്തസ്യ ഭ്രാതാ മധ്യമോ അസ്ത്യശ്നഃ,***
***തൃതീയോ ഭ്രാതാ ഘൃതപൃഷ്ഠോ അസ്യാത്രാപശ്യ വിശ്പതിം സപ്തപുത്രം.***

ആഹ്വാനയോഗ്യനായ സൂര്യൻ സ്തുതികളാൽ പാലനം ചെയ്യുന്നു. ഇദ്ദേഹത്തിന്റെ മധ്യസ്ഥാനീയനായ ഭ്രാതാവ് വായുവാകുന്നു. അതുതന്നെ ആകാശത്തിലേക്കു ജലത്തെ കൊണ്ടുവരുന്നു. ഈ വായുവിന്റെ മൂന്നാമത്തെ ഭ്രാതാവ് അഗ്നിയാകുന്നു. ഇപ്രകാരം വായു, അഗ്നി, സൂര്യൻ മുതലായ ജ്യോതിസ്രൂപങ്ങളിൽ സൂര്യനെ ഞാൻ മുഖ്യമായി കരുതുന്നു.

2. ***സപ്ത യുഞ്ജന്തി രഥമേകചക്രമേകോ അശ്വോ വഹതി സപ്തനാമാ,***
***ത്രിനാഭി ചക്രമജരമർവം യത്രേമാ വിശ്വാ ഭുവനാധി തസ്ഥുഃ.***

നീങ്ങിക്കൊണ്ടിരിക്കുന്ന കിരണങ്ങൾ മറ്റു ജ്യോതിസ്സുകളുടെ തേജസ്സിനെ തള്ളിമാറ്റിക്കൊണ്ട് ചക്രങ്ങളോടുകൂടിയ സൂര്യരഥത്തിൽ അലിഞ്ഞുചേരുന്നു. ഈ സൂര്യൻ സപ്തർഷികളുടെ നമസ്കാരത്തെ സ്വീകരിച്ചുകൊണ്ടു കറങ്ങുന്നു. ഈ സൂര്യൻതന്നെ ഗ്രീഷ്മം, വർഷം, ഹേമന്തം മുതലായ ഋതുക്കളുടെ കാലങ്ങളെ നിർധാരണം ചെയ്യുന്നു. എല്ലാ ഭുവനങ്ങളും ഈ കാലങ്ങളെ ആശ്രയിച്ചു കഴിയുന്നു.

3. ***ഇമം രഥമധി യേ സപ്ത തസ്ഥുഃ സപ്ത ചക്രം സപ്ത വഹന്ത്യശ്വാഃ,***
***സപ്ത സ്വസാരോ അഭി സം നവന്ത യത്ര ഗവാം നിഹിതാ സപ്ത നാമാ.***

ഇദ്ദേഹത്തിന്റെ രഥത്തെ എഴ് അശ്വങ്ങൾ വലിക്കുകയും സപ്തർഷികൾ അതിനുസമീപം നിലയുറപ്പിക്കുകയും ചെയ്യുന്നു രശ്മികൾ ഇദ്ദേഹത്തെ സ്തുതിക്കുന്നു. എവിടെ കിരണരൂപങ്ങളായ ഗോക്കൾ നിഹിതങ്ങളായിരി ക്കുന്നുവോ അദ്ദേഹം ഇവയെ രസത്താൽ സമ്പന്നമാക്കുന്നു.

4. ***കോ ദദർശ പ്രഥമം ജായമാനമസ്ഥന്വതം യദനസ്ഥാ ബിഭർതി,***
***ഭൂമ്യാ അസുരസൃഗാത്മാ ക്വ സ്വിത കോ വിദ്വാസമുപ ഗാത് പ്രഷ്ടുമേതത്.***

ഭൂമിക്കു പ്രാണൻ നൽകുന്നതും ജലത്തെ രചിക്കുന്നതുമായ ആത്മാവ് എവിടെയാണ്? ആദ്യജാതനായ ഈ അസ്ഥന്വനെ ആരുകണ്ടിരിക്കുന്നു. അരുണൻ ഇദ്ദേഹത്തെ വഹിച്ചുകൊണ്ടിരിക്കുന്നു. ഇതെപ്പറ്റി ചോദിക്കു വാൻ വിദ്വാന്മാരുടെ അടുക്കൽ ആരു പോയിരുന്നു?

5. ***ഇഹ ബ്രവീതു യ ഈമങ്ഗ വേദാസ്യ വാമസ്യ നിഹിത പദം വേഃ,***
***ശീർഷ്ണഃ ക്ഷീരം ദുഹ്രതേ ഗാവോ അസ്യ വവ്രിം വസാനാ ഉദകം പദാപുഃ.***

സൂര്യന്റെ വിഷയത്തിൽ എന്തെങ്കിലും അറിയാവുന്നവൻ അദ്ദേഹത്തിന്റെ പ്രതിഷ്ഠ എന്താണെന്ന പറയണേ. അദ്ദേഹത്തിന്റെ മണ്ഡലത്തിൽനിന്നും

ഗോക്കൾ ക്ഷീരത്തെ ദോഹനം ചെയ്യിക്കുകയും അതിൻെറ കിരണങ്ങൾ വഴിയായി വർഷമുണ്ടാകുമ്പോൾ ജലം പാനം ചെയ്യുകയും ചെയ്യുന്നു.

6. ***പാകഃ പൃച്ഛാമി മനസാവിജാനൻ ദേവാനാമേനാ നിഹിതാ പദാനി, വത്സേ ബഷ്കയേ ƒധിം സപ്ത തന്തൂൻ വി തത്നിരേ കവയ ഓതവാ ഉ.***

ഞാൻ സൂര്യനെ പൂർണ്ണരൂപത്തിൽ അറിയുന്നു. ഇവൻെറ വിഷയത്തിൽ സ്വന്തം ഹൃദയത്തോടു ചോദിക്കുന്നു; എല്ലാ ദേവതകളുടേയും രക്ഷാസാധനകൾ ഇവനിൽത്തന്നെ നിഹിതമായിരിക്കുന്നോ? വിദ്വാന്മാർ വിശദീകരണത്തിനുവേണ്ടി സപ്തതന്തുക്കളെ സ്ഥാപിച്ചിരിക്കുന്നു.

7. ***അചികിത്വാംശ്ചകിതുഷശ്ചിദത്ര കവീൻ പൃച്ഛാമി വിദ്വനോ ന വാദ്വാൻ.***

***വി യസ്യസ്തംഭ ഷഡിമാരജാംസ്യജസ്യ രൂപേ കിമസി സ്വദേശകം.***

ഞാൻ അജ്ഞനാകുന്നു. ഞാൻ വിദ്വാന്മാരോടു ചോദിക്കുന്നു, അവൻ അജരൂപത്തിൽ ആറുരജസ്സുകളെ സ്തംഭിപ്പിച്ചിരിക്കുന്നോ അഥവാ ഏകരജസ്സിനെ സ്തംഭിപ്പിച്ചിരിക്കുന്നോ?

8. ***മാതാ പിതരമൃത ആ ബഭാജ ധീത്യഗ്രേ മനസാ സം ഹി ജഗ്മേ, സാ ബീഭത്സുർഗഭരസാ നിവിദ്ധി നമസ്വന്ത ഇദുപവാകമീയുഃ.***

മാതാവ് സൂര്യൻെറ ഉത്ഭവകാലത്തിൽത്തന്നെ പിതാവിനെ സേവിച്ചിരുന്നു. മനസ്സ് ബുദ്ധിയാൽ സമ്പന്നവുമായിരുന്നു. ഇതു ഗർഭരസത്താൽ നിബദ്ധമാകുന്നു. ഹവിരന്നയുക്തരായ ജീവികൾ ഈ സംസാരത്തിലേക്കു വന്നു ചേരുന്നു.

9. ***യുക്താ മാതാസീദ് ധുരി ദക്ഷിണായാ അതിഷ്ഠദ് ഗർഭോ വൃജനനീഷ്വന്തഃ,***

***അമീമേദ് വത്സോ അനു ഗാമപശ്യദ് വിശ്വരൂപ്യം ത്രിഷു യാജനഷു.***

ബലവതികളായ സ്ത്രീകളിൽ ഗർഭം സ്ഥിതിചെയ്യുന്നു. വത്സം ധേനുവിൻെറ നേരെനോക്കി ശബ്ദിക്കുന്നു. അവൻ മൂന്നു യോജനകളിൽ വിശ്വരൂപമുള്ളവനാകുന്നു.

10. ***ത്രിസോ മാതൃസ്ത്രീൻ പിതൃൻ ബിഭ്രദേക ഊർധ്വസ്തസ്ഥൗ നേമവ ഗ്ളാപയന്ത,***

***മന്ത്രയന്തേ ദിവോ അമുഷ്യ പൃഷ്ഠേ വിശ്വവിദോ വാചവവിശ്വവിന്നാം.***

ദ്യോവിൻെറ രൂപത്തിൽ മൂന്നു പിതാക്കന്മാരും പൃഥ്വീരൂപത്തിൽ മൂന്നു മാതാക്കളും ഇവരുടെ ഇടയിൽ ഒരു സൂര്യനും സ്ഥിതിചെയ്യുന്നു. വിശ്വത്തെ അറിയുന്നവൻ ആകാശത്തിനുമേൽ വിശ്വത്തെ പ്രാപിക്കുന്നില്ലെന്ന വാക്ക് ഉച്ചരിക്കുന്നു.

11. ***പഞ്ചാരേ ചക്രേ പരിവർതമാനേ യസ്മിന്നാതസ്യുർഭുവനാനി വിശ്വാ, തസ്യ നാക്ഷസ്തപ്യതേ ഭൂരിഭാരഃ സനാദേവ ന വിഷ്ചദ്യതേ സനാഭിഃ.***

അഞ്ച് ആരക്കാലുകളോടുകൂടിയ ചക്രത്തിൽ സമ്പൂർണ്ണമായ വിശ്വം സ്ഥിതിചെയ്യുന്നു. അതിൻെറ ഭാരത്തെ വഹിക്കുന്ന അക്ഷം അല്പം പോലും വേദനിക്കുന്നില്ല. വളരെ പഴക്കം ചെന്നതായിരുന്നിട്ടും അതു തകരുകയും ചെയ്യുന്നില്ല.

12. ***പഞ്ചപാദം പിതരം ദ്വാദശാകൃതിം ദിവ ആഹു പരേ അർധേ പുരീഷിണം,***
***അഥേമേ അന്യ ഉപരേ വിചക്ഷണേ സപ്തചക്രേഷഡര ആഹുരർപിതം.***

പിതൃരൂപമായ പന്ത്രണ്ടുമാസങ്ങൾ അതിൻെറ ആകൃതിയും അഞ്ച്. ഋതുക്കൾ ആകുന്ന പാദങ്ങളോടുകൂടിയതും ആണെന്നും സ്വർഗ്ഗത്തിൻെറ പരാർത്ഥത്തിൽ നിദ്ര ചെയ്യുന്നതെന്നും പറയപ്പെടുന്നു. ഈ മേഘത്തിൽ സപ്തചക്രങ്ങളും ആറ് ആരക്കാലുകളും അർപ്പിക്കപ്പെട്ടിരിക്കുന്നു.

13. ***ദ്വാദശാരം നഹി തജ്ജരായ വവാത ചക്രം പരി ദ്യാമൃതസ്യ,***
***ആ പുത്രാ അഗ്നേ മിഥുനാസോ അത്ര സപ്ത ശതാനി വിംശതി-ശ്ച തസ്ഥുഃ.***

ആ പന്ത്രണ്ട് ആരക്കാലുകളോടുകൂടിയവ സ്വയം ചലിച്ചുകൊണ്ടിരുന്നിട്ടും ജീർണ്ണതയെ പ്രാപിക്കുന്നില്ല. ഹേ അഗ്നീ! ഇതിൽ പുത്രരൂപങ്ങളായി എഴുന്നൂറ്റി ഇരുപതു യുഗളങ്ങൾ സ്ഥിതമായിരിക്കുന്നു.

14. ***സനേമി ചക്രമജരം വി വാവൃത ഉത്തനായാം ദശ യുക്താ വഹന്തി,***
***സൂര്യസ്യ ചക്ഷു രജസത്യാവൃതം യസ്മിന്നാതസ്ഥുഭുവനാനി വിശ്വാ.***

ജീർണ്ണതയെ പ്രാപിക്കാത്ത ആ ചക്രങ്ങൾ മുന്നേറിക്കൊണ്ടേ ഇരിക്കുന്നു. അതിനെ "ദശയുക്ത" വഹിച്ചുകൊണ്ടിരിക്കുന്നു. യാതൊന്നിൽ സൂര്യൻെറ നേത്രങ്ങൾ അന്ധകാരത്തെ മൂടിക്കൊണ്ടുവരുന്നുവോ അതിൽ എല്ലാ ലോകങ്ങളും സ്ഥിതിചെയ്യുന്നു.

15. ***സ്ത്രീയഃ സതീസ്താം ഉ മേ പുംസ ആഹണ്മഃ പശ്യദക്ഷണ്വാൻ ന വി ചേതദണ്ഡഃ,***
***കവിയൈഃ പുത്രഃ സ ഈമാ പികേത യസ്താ വിജാനാത് സ പിതുഷ്പിതാസത്.***

അവയെ ദർശിക്കുന്നവൻ അക്ഷയത്വത്തോടുകൂടിയവനാകുന്നു, അല്ലെങ്കിൽ ജ്ഞാനശൂന്യനായിത്തീരുന്നു. യാതൊരു വിദ്വാൻ ഈ സംഗതികളെ അറിയുന്ന വനായിരിക്കുന്നുവോ അവൻ പാലകന്മാരേയും പാലിക്കിന്നവനായി ഭവിക്കുന്നു. സതികളായ സ്ത്രീകൾ അവനെ പുരുഷൻ എന്നു വിളിക്കുന്നു.

16. ***സാകജാനാം സാ ഥാമാഹരേകജ ഷഡിദ്യമാ ഋഷയോ ദേവജാ ഇതി,***
***തേഷാമിഷ്ടാനി വിഹതാനി ധാമശ സഥത്രേ രേജന്തേ വികൃതാനി രൂപശഃ.***

ദേവതകളിൽനിന്നുത്ഭവിച്ച സപ്തർഷികളയ "സാംകജ"ങ്ങളുടെ സപ്തഥത്തെ ഏകജമായി ഉപദേശിക്കുന്നു. അവരുടെ അഭീഷ്ടസ്ഥാനങ്ങൾ പൂർണ്ണമായി ജ്ഞാതമായിരിക്കുന്നു. അവർ അനേകരൂപങ്ങളിൽ ശോഭായമാനരായിരിക്കുന്നു.

17. ***അവഃ പരേണ പര ഏനാവരേണ പദാ വത്സം ബിഭ്രതീഗൗരു-ദസ്ഥാത്,***
***സാകദ്രീചീ കം സ്വിദർധം പരാഗാത് ക്വ സൂതേ നഹിയൂഥേ അസ്മിൻ.***

ശ്വേതവർണ്ണങ്ങളോടുകൂടിയ ഗോക്കളുടെമേൽ കളത്തിൽനിന്നുള്ള ധാന്യങ്ങളും അപരസ്ഥാനത്തിൽ കിടാക്കളേയും വഹിച്ചുകൊണ്ട് ഉയരുന്നു. അത് ഏതെങ്കിലും അർദ്ധഭാഗത്തിൽക്കൂടിപ്പോകുന്നു, കൂട്ടത്തിൽ പ്രസവിക്കുന്നില്ല.

18. ***അവഃ പരേണ പിതരം തൗ അസ്യ വേദാവഃ പര ഏനാവരേണ, കവീയമാനഃ ക ഇഹ പ്ര വോചദ് ദേവം മനഃ കുതോ അധി പ്രജാതം.***

അന്യർവഴിയായി ഇതിന്റെ പിതാവ് അന്നത്തെ അഞ്ഞിയുന്നവനും അവൻ വഴിയായി അന്യരെ അറിയുന്നതുമായ ദിവ്യഹൃദയം എവിടെനിന്നും പ്രകടമായി?

19. ***യേ അർവഞ്ചസ്താം ഉ പരാച ആഹർപേ പരാഞ്ചതാം ഉ അർവാച ആഹുഃ,***
***ഇന്ദ്രശ്ച യ ചക്രഥുഃ സോമ താനി ഘുരാന യുക്താ രജസോ വഹന്തി.***

യാതൊരുത്തൻ അർവാങ്ങായിരിക്കുന്നുവോ അവൻ പരാഞ്ചിനേയും യാതൊരുത്തൻ പരാഞ്ചായിരിക്കുന്നുവോ അവൻ അർവാഞ്ചിനേയും കഥനം ചെയ്യുന്നു. ഹേ സോമാ നീയും ഇന്ദ്രനും യാതൊന്നു ചെയ്യുവാനാഗ്രഹിക്കു ന്നുവോ അവ ലേകത്തെ നിലനിർത്തുന്നതിൽ സമർത്ഥമാകുന്നു.

20. ***ദ്വാ സുപർണാ സുയുജാ സഖയാ സമാന വൃക്ഷം പരിഷസ്വജാതേ, തയോരന്യഃ പിപ്പല സ്വാദ്വത്ത്യനശ്നന്നന്യോ അഭി ചാകശോതി.***

സാമാനമായയാൽ യുക്തവും തുല്യമായ പ്രസിദ്ധിയോടുകൂടിയതുമായ രണ്ടു മനോഹരാത്മാക്കൾ ഒരേ വൃക്ഷത്തിൽത്തന്നെ ഇരിക്കുന്നു. എന്നാൽ ഒന്ന് സ്വാദോടുകൂടിയ അശ്വത്ഥത്തെ ഭക്ഷിക്കുന്നു, മറ്റത് ഒന്നും ഭക്ഷിക്കാതെ ഭക്ഷിക്കുന്നതു നോക്കിക്കൊണ്ടിരിക്കുന്നു.

21. ***യസ്മിൻ വൃക്ഷ മധ്വദഃ സുപർണാ നിവിശന്തേ സുവതേ ചാധി വിശ്വേ,***
***തസ്യ യദാഹുഃ പിപ്പലം സ്വാദ്വഗ്രേ തന്നോന്നശദ്യഃ പിതരം ന വേദ.***

വൃക്ഷത്തിന്റെ യാതൊരു ഭാഗം സ്വദോടുകൂടിയ അശ്വത്ഥം എന്നു പറയപ്പെടുന്നുവോ അതിൽ മധു ഭക്ഷിക്കുന്ന ഏതൊരു പക്ഷി വസിക്കുന്നു വോ അതു സൃഷ്ടിയെ വിസ്താരപ്പെടുത്തുന്നു. യാതൊരുത്തൻ കാരണത്തെ അറിയുന്നില്ലയോ അവന്റെ ലോകം നാശത്തെ പ്രാപിക്കുന്നില്ല.

22. ***യത്രാ സുപർണാ അമൃതസ്യ ഭക്ഷമനിമേഷം വിദഥാഭിസ്വരരതി, ഏനാ വിശ്വസ്യ ഭവനസ്യ ഗോപാഃ സാമാ ധീരഃ പാകമത്രാ വിവേശ.***

എവിടെ പക്ഷി കർമ്മങ്ങളെ അമൃതരൂപമായ ഫലങ്ങൾക്കു സമാനം പറയുന്നുവേ അതു ലോകത്തിന്റെ രക്ഷകനും സൂര്യനിൽ പ്രവിഷ്ടമാകു ന്നതിൽ സമർത്ഥനുമാകുന്നില്ല.

## സൂക്തം പത്ത്

(ഋഷി–ബ്രഹ്മം. ദേവത–ഗോവ്, വിരാട്. മിത്രാവരുണർ. ഛന്ദസ്–ജഗതി, ത്രിഷ്ടുപ്, ശക്വരി.)

1. ***യദ് ഗാമത്രേ അധി ഗായത്രമാഹിതം ത്രൈഷ്ടുഭ വാ ത്രൈഷ്ടുഭാന്നിരതക്ഷത,***
***യദ്വാ ജഗജ്ജഗത്യാഹിതം പദം യ ഇത് തദ് വിദുസ്തേ അമൃതത്വമാനശുഃ,***

ഗായത്രീച്ഛന്ദസ്സിൽ സ്തോത്രങ്ങളും ത്രൈഷ്ടുഭത്തിൽ നിരതക്ഷിതവും അതുപോലെ ജഗതിയിൽ ജഗത്തും നിഹിതമാകുന്നു. ഇതിനെ യഥാർത്ഥരൂപത്തിൽ അറിയുന്നവർ അമൃതത്ത്വത്തെ അനുഭവിക്കുന്നു.

2. ***ഗായത്രേണ പ്രതി മിമീതേ അർക്കമർക്കേണ സാമ ത്രൈഷ്ടുഭേന വാകം,***
***വാകേന വാകം ദ്വിപദാ ചതുഷ്പദാക്ഷരേണ മിമതേ സപ്ത വാണീഃ.***

ഗായത്രത്തിൽനിന്നും അർക്കത്തേയും അർക്കത്തിൽനിന്നും സാമത്തേയും ത്രൈഷ്ടുഭത്തിൽനിന്നും വാക്കിനേയും അതുപോലെ വാക്കുകളിൽനിന്നും വാണിയേയും ദ്വിപദചതുഷ്പദച്ഛന്ദസ്സുകളിൽനിന്നും സപ്തവാണികളേയും ശബ്ദമയമാക്കിത്തീർക്കുന്നു.

3. ***ജഗതാ സിന്ധും ദിവ്യസ്കഭായദ രഥംതരേ സൂര്യം പര്യപശ്യത്,***
***ഗായത്രസ്യ സമിധസ്തിസ്ര ആഹുസ്തതോ മഹ്നാ പ്രരിരിച മഹിത്വാ.***

പ്രപഞ്ചംവഴിയായി സമുദ്രത്തെ ദ്യുലോകത്തിലേക്കു പ്രേരിപ്പിച്ചു. രഥന്തരത്തിൽ സൂര്യനെ ദർശിച്ചു. ഗായത്രിയെ മൂന്നു സമിധകളായി കഥനം ചെയ്തു. പിന്നെ തൻെറ മഹത്വത്തോടുകൂടിത്തന്നെ അഭിവൃദ്ധിയെ പ്രാപിക്കുന്നു.

4. ***ഉപ ഹ്വയേ സുദുഘാം ധേനുമേതാം സുഹസ്തോ ഗോധുഗുത ദോഹദേനാം,***
***ശ്രേഷ്ഠം സബം സവിതാ സാവിഷന്നോf ഭീദ്ധോ ധർമസ്തദുഷു പ്ര വോചത്.***

ഗോക്കളെ മനോഹരമായ കരങ്ങളാൽ ദോഹനം ചെയ്യുന്നു ഞാൻ സരളതയോടുകൂടി കറക്കാവുന്ന ഗോവിനെ ദോഹനം ചെയ്യുന്നതിന് അടുക്കലേക്കു വിളിക്കുന്നു.

5. ***ഹിങ്കൃണ്വന്തീ വസുപത്നീ വസുനാം വത്ജമിച്ഛന്തീ മനസാഭ്യാഗാത്,***
***ദുഹാമശ്വിഭ്യാം പയോ അഘ്ന്യേയം സാ വർധതാം മഹതേ സോഭഗായ.***

വനത്തിൽനിന്നും കുട്ടിയെ അഭിലഷിച്ചുകൊണ്ട് ധനംവഴിയായി പാലിക്കപ്പെടുവാൻ യോഗ്യയായ ഈ ധേനു “ഹിം” എന്നു ശബ്ദിച്ചുകൊണ്ട് ധനവാന്മാരെ പ്രാപിക്കുന്നു. ഇത് സൗഭാഗ്യത്തിനുവേണ്ടി നമ്മുടെ ഭവനങ്ങളിൽ വൃദ്ധിയെ പ്രാപ്തമാക്കണേ. അശ്വിനീകുമാരന്മാർക്കുവേണ്ടി ക്ഷീരത്തെ ദോഹനം ചെയ്യുകയും ചെയ്യണേ.

6. ***ഗൗരമീമേദഭി വത്സം മിഷന്തം മൂർധാനം ഹിഢങ്കൃണോന്മാതവാ ഉ,***
***സൃക്വാണം ഘർമമഭി വാവശാനാ മിമാതി മായും പയതേ പയോഭിഃ.***

തൻെറ നേരെ നോക്കിക്കൊണ്ടിരിക്കുന്ന വത്സത്തെ ഹിം എന്നു ശബ്ദിച്ചുകൊണ്ട് ഗോവ് അതിൻെറ അടുക്കൽ എത്തി മണപ്പിച്ചുനോക്കുന്നു. “നീ എൻേറതാകുന്നു” എന്നുപറയുന്നതുപോലെ ശബ്ദിക്കുകയും കിടാവിനെ തൻെറ പാലിനാൽ പ്രവൃദ്ധമാക്കുകയും ചെയ്യുന്നു.

7. ***അയം സ ശിങ്ക്തേ യേന ഗൗരഭീവൃതാ മിമാതി മായും ധ്വസനാവതി ശ്രിതാം,***
***സാ ചിത്തിഭിർനി ഹി ചകാര മർത്യാൻ വിദ്യുദ്ഭവന്തീ പ്രതി വവ്രിമൗഹതാ.***

ശബ്ദത്തോടുകൂടിയ മേഘം മാധ്യമികമായ വാണിയെ മൂടുകയും ആ മൂടപ്പെട്ട വാണി ശബ്ദിക്കുകയും ചെയ്യുന്നു. അഥവാ അത് സ്വയംതന്നെ സൂര്യനുസമാനം ആയിത്തീർന്നിട്ട് മേഘത്തിൽ വ്യാപിച്ചു സ്ഥിതിചെയ്യുന്നു. ഈ വാണി മനുഷ്യരെ ഭയഭീതരാക്കിക്കൊണ്ട് വിദ്യുദ്രൂപത്തിൽ പ്രകടമാകുകയും വർഷം നിലയ്ക്കുമ്പോൾ തന്റെ രൂപത്തെ മറയ്ക്കുകയും ചെയ്യുന്നു.

8. ***അനച്ഛയേ തുരഗാതു ജീവമേജദ് ധ്രുവം മധ്യ ആ പസ്ത്യാനാം,***
***ജീവോ മൃതസ്യ ചരതി സ്വധാഭിരമർത്ത്യോ മർത്ത്യേന സയോനിഃ.***

ഞാൻ യമലോകത്തിന്റെ ഭയത്താൽ വിറച്ചുകൊണ്ടിരിക്കുന്ന ജീവിയുടെ ഭവനത്തിൽ ഉറങ്ങിക്കൊണ്ട് ശ്വാസം വിടുന്നു. അമർത്യജീവികൾ മരണസ്വഭാവത്തോടുകൂടിയ ജീവികളെ സയോനിയായി സ്വധാസഹിതം ഭക്ഷണമാക്കുന്നു.

9. ***വിധും ദദ്രാണ സലിലസ്യ പൃഷ്ഠ യുവാനം സന്തം പലിതോ ജഗാര,***
***ദേവസ്യ പശ്യ കാവ്യം മഹിത്വാദ്യാ മമാര സ ഹ്യഃ സമാന.***

ദമനശീലനും വിധമനശീലനുമായ തരുണചന്ദ്രനെ സൂര്യൻ വിഴുങ്ങുന്നു. ഈശ്വരന്റെ കൗശലം ശ്രദ്ധിക്കൂ. ഇന്നു മരണം പ്രാപിച്ച ചന്ദ്രൻ നാളെ ശ്വാസമുള്ളവനായിത്തീരുന്നു.

10. ***യ ഈം ചകാര ന സോ അസ്യ വേദ യ ഈം ദദർശ ഹിരുഗിന്നു തസ്മാത്,***
***സ മാതുര്യോനാ പരിവീതോ അന്തർബഹുപ്രജാ നിരൃതിരാ വിവേശ.***

ഗർഭം ധരിക്കുന്നവർ അതിന്റെ തത്ത്വത്തെ അറിയുന്നില്ല. യാതൊന്ന് ഗർഭത്തിനുള്ളിലേയ്ക്കു പോകുന്നുവോ അതു ഗർഭത്തെ കാണുന്നു. മാതാവിന്റെ ഭക്ഷണനടപടികളിൽക്കൂടി പുഷ്ടമായിക്കൊണ്ടിരിക്കുന്ന അതു സമയമാകുമ്പോൾ ഉത്ഭവിക്കുന്നു. വളരെപ്രാവശ്യം ഉൽപത്തിരൂപമാകുന്ന നിരൃതിയുടെ വലയിൽ അതു പതിക്കുന്നു.

11. ***അപf യം ഗോപാമനി പദ്യമാനമാ ച പരാ ച പൃഥിഭിശ്ചരന്തം,***
***സ സധ്രീചീഃ സ വിഷുചീവസാന ആ വരിവർതി ഭുവനേഷ്വന്തഃ.***

ഞങ്ങൾ സരക്ഷകമായ ആത്മാവിനെ സംസാരരൂപമാകുന്ന ചക്രത്തിൽ കറങ്ങിത്തിരിയുന്നതായിക്കണ്ടു. അതിനെത്തന്നെ ഇഹലോകപരലോക ങ്ങളിൽ സത്വരജസ്തമാത്മകങ്ങളായ മാർഗ്ഗങ്ങളിൽ ചുറ്റിത്തിരിയുന്നതായും ദർശിച്ചു. അത് തന്നിൽ വ്യാപ്തമായിരിക്കുന്ന ഇന്ദ്രിയങ്ങൾ സഹിതം ലോകങ്ങ ളിൽക്കൂടി വിചരണം ചെയ്യുന്നു.

12. ***ദ്യൗർനഃ പിതാ ജനിതാ നാഭിരത്ര ബന്ധുർനോ മാതാ പൃഥിവീ മഹീയം,***
***ഉത്താനയോf ശ്ചംവോർയോനിരന്തരത്രാ പിതാ ദുഹിതുർഗർഭമാധാത്.***

വർഷിച്ചുകൊണ്ടിരിക്കുന്നതും വീര്യോൽപാദകവുമായ ദ്യോവുതന്നെ എന്റെ പിതാവും ഈ ഭൂമി എന്റെ മാതാവും ആകുന്നു. എന്തുകൊണ്ടെന്നാൽ ഇത് വർഷജലത്തെ ഔഷധരൂപത്തിൽ പരിവർത്തനപ്പെടുത്തുന്നു. ആകാശത്തിന്റേയും പൃഥ്വിയുടേയും സൂത്രരൂപത്തോടുകൂടി വായു ധാരണം ചെയ്യുന്നു. പിതൃരൂപമാകുന്ന ദ്യോവ് വൃഷ്ടിരൂപമാകുന്ന ഗർഭത്തെ പൃഥ്വിയിൽ സ്ഥാപിക്കുന്നു.

13. ***പൃച്ഛാമി ത്വാ പരമന്തം പൃഥിവ്യാഃ പൃച്ഛാമി വൃഷ്ണോ അസ്വസ്യ രേതഃ,***
***പൃച്ഛാമി വിശ്വസ്യ ഭുവനസ്യ നാഭിം പൃച്ഛാമി വാചം പരമം വ്യോമ.***

ഞാൻ പൃഥ്വിയുടെ ശ്രേഷ്ഠസ്ഥാനത്തേയും വർഷകവ്യാപകമായ വീര്യത്തേയും സമ്പൂർണ്ണ വിശ്വാത്തിൻെറ നാഭിയേയും വിളിക്കുന്നു. അതുപോലെ വ്യോമത്തേയും വിളിക്കുന്നു.

14. ***ഇയം വേദിഃ പരോ അന്തഃ പൃഥിവ്യാ അയം സോമോ വൃഷ്ണോ അശ്വസ്യ രേതഃ,***
***അയം യജ്ഞോ വിശ്വസ്യ ഭുവനസ്യ നാഭിർ ബ്രാഹ്യായം വാചഃ പരമം വ്യോമ.***

വേദി പൃഥ്വിയുടെ സർവ്വശ്രേഷ്ഠമായ വസ്തുവാകുന്നു. സോമൻതന്നെ വർഷവ്യാപകത്തിനുള്ള വീര്യമാകുന്നു. യജ്ഞംതന്നെ സമ്പൂർണ്ണജഗത്തിൻെറ നാഭിയും ബ്രഹ്മവാണിക്കെതിരെയുള്ള വ്യോമവും ആകുന്നു.

15. ***ന വി ജാനാമി യദിവേദമസ്മി നിണ്യഃ സംനദ്ധോ മനസാ ചരാമി,***
***യദാ മാഗൻ പ്രഥമജാ ഋതസ്യാദിദ് വാചോ അശ്നുവേ ഭാഗമസ്യാഃ.***

ഞാൻ പരബ്രഹ്മരൂപത്തിൻെറ കാരണമാകുന്നു എന്നത് എനിക്കറിയുവാൻ സാധിച്ചിരുന്നില്ല. അഥവാ അതിൻെറ കാര്യമായ ദ്വൈതമാണെ ന്നും എനിക്കറിയാൻ സാധിക്കുന്നില്ല. ഞാൻ ഈ ദ്വൈതാദ്വൈതങ്ങളുടെ സന്ദേഹ ഗ്രന്ഥികളാൽ ബന്ധിതനായി അതിൻെറതന്നെ മധ്യത്തിൽ കറങ്ങുന്നു. അതിനാൽ എല്ലാ ഇന്ദ്രിയങ്ങളിലും മുഖ്യമായ ബുദ്ധിവഴിയായി കാരണമാകുന്നു അഥവാ ഈ കാര്യങ്ങളെ ഗ്രഹിച്ചിട്ട് വാണിയുടെ അംശത്തെ ഉപഭോഗം ചെയ്യും.

16. ***അപാങ് പ്രാങേതി സ്വധയാ ഗൃഭീതോƒ മർത്യോ മർത്യേനാ സയോനിഃ,***
***ത ശശ്ചന്താ വിഷൂചിനാ വിയന്താ ന്യന്യം ചിക്യൂർന നി ചിക്യുരന്യം.***

ആത്മാവ് മരണമില്ലാത്തതാകുന്നു. അത് മനുഷ്യൻെറ മനസ്സിനോടുകൂടി ഗർഭ ത്തിൽ പ്രകടമാകുന്നു. അവയിൽനിന്നും ആത്മാവ് ബ്രഹ്മവുമായിച്ചേർന്നു തദ്രൂപമായിത്തീരുന്നു. എന്നാൽ മനസ്സ് അതിൻെറ അടുക്കൽ എത്തുന്നതുമില്ല. അത് ആത്മാവിൻെറ സംഗതികളെ കാണുകയും (അന്ധകാരം) കാരണത്തെ ദർശിക്കാതിരിക്കുകയും ചെയ്യുന്നു.

17. ***സപ്താർധഗർഭാ ഭുവനസ്യ രേതോ വിഷ്ണോസ്തിഷ്ഠന്തി പ്രദിശാ വിധർമണി,***
***തേ ധീതിഭിർമനസാ തേ വിപശ്ചിതഃ പരിഭുവഃ പരിഭവന്തി വിശ്വതഃ.***

സൂര്യനിൽ സപ്തകിരണങ്ങൾ വീര്യരൂപത്തോടുകൂടി വർത്തമാനമായിരിക്കുന്നു. അവ കർമ്മങ്ങളുടെ ഉൽപത്തിരൂപത്തിൽക്കൂടി വൃഷ്ടിരൂപ മായി ലോകം മുഴുവൻ വ്യാപിക്കുന്നു.

18. ***ഋചോ അക്ഷരേ പരമേ വ്യോമൻ യസ്മിൻ ദേവാ അധി വിശ്വേ നിഷേദുഃ,***
***യസ്തന്ന വേദ കിമൃചാ കരിഷ്യതി യ ഇത് തദ് വിദുസ്തേ അമീ സമാസതേ.***

ഓംകാരത്തിൻെറ പരമമായ ആകാശത്തിൽ എല്ലാ ദേവതകളും അധിവസിക്കുന്നു. യാതൊരുത്തൻ ഇത് അറിയാതിരിക്കുന്നുവോ അവന് ഋക്ക് ആദിയായ മന്ത്രങ്ങൾ വഴി എന്തു ചെയ്യുവാൻ കഴിയും? അതിനെ അറിയുന്നവൻ അതിനെ ഉപദേശിക്കുന്നു.

19. ***ഋചാഃ പദം മാത്രയാ കല്പയന്തോƒ ർധർചേന ചാവലൃപുർവശ്വ-മേജത്,***
***ത്രിപാദ് ബ്രഹ്മ പുരുരൂപം വി തഷ്ഠേ തേന ജീവന്തി പ്രദിശശ്ചതസ്രഃ.***

ഓംകാരത്തിൻെറ പദത്തെ വിഭാവനം ചെയ്തുകൊണ്ട് ആ അർഘത്തിൽനിന്നും ഈ ചൈതന്യമായ വിശ്വരൂപംകൊണ്ടു. ബ്രഹ്മം നിശ്ചലമാകുന്നു. അതിൻെറ ഏകമാത്രയിൽനിന്നും നാലുദിക്കുകൾ ജീവൻ പ്രാപിക്കുന്നു.

20. ***സൂയവാസാദ് ഭഗവതീ ഹി ഭൂവാ അധാ വയം ഭഗവന്തഃ സ്യാമ,***
***അദ്ധി തൃണമഘ്ന്യേ വിശ്വദാനീം പിബ ശുദ്ധമുദകമാചരന്തീ.***

ഹേ പൃഥ്വീ! നീ ജലമയനായ സൂര്യനാൽ ജലരൂപമായ ഐശ്വര്യത്താൽ യുക്തമാകുന്നു. ഞങ്ങളും നിൻെറ ജലരൂപമായ ധനത്താൽ സമ്പന്നരാകണേ. നീ മേഘത്തെ തകർത്ത് ശുദ്ധജലത്തെ സേവനം ചെയ്യൂ. സൂര്യൻെറ കിരണങ്ങളാൽ കൊണ്ടുവരപ്പെട്ട ജലത്തെ പാനം ചെയ്യൂ.

21. ***ഗോരിന്മിമായ സലിലാനി തക്ഷത്യേകപദീ ദ്വിപദീ സ ചതുഷ്പദീ,***
***അഷ്ടാപദീ നവപദീ ബഭൂബുഷി സഹസ്രാക്ഷരാ ഭുവനസ്യ***
***പങ്ക്തിസ്തസ്യാഃ സമുദ്രാ അധി വിക്ഷരന്തി.***

ഈ വാണീരൂപയായ ഗോവുതന്നെ സംസാരത്തിൻെറ നിർമാണകയും ജലത്തെ ഉത്ഭവിപ്പിക്കുന്നവളും ആകുന്നു. മധ്യമത്തോടുകൂടി ഏകത്വത്തെ പ്രാപിച്ചിട്ട് ഏകപദിയും സൂര്യനോടുകൂടി ദ്വിപദിയും ദിക്കുകളോടുകൂടി ചതുഷ്പതിയും അവാന്തരദിക്കുകളുമായി അഷ്ടപദിയും എല്ലാ ദിക്കുകളോടും സൂര്യനോടും കൂടി നവപദിയുമ ആയി ഭവിക്കുന്നു. പരമമായ വ്യോമത്തിൻെറ അവിഭക്തമായ ആത്മാവിൽ ചേർന്നുകൊണ്ടു രചനയെ നടത്തുന്നു. അതിൽനിന്നുതന്നെ മേഘം വർഷിക്കുന്നു.

22. ***കൃഷ്ണം നിയാനം ഹരയഃ സുപർണാ അപോ വസാനാ ദിവമുത്പതന്തി,***
***ത അത്രവൃത്രൻത്സദനാദൃതസ്യാദിദ് ഘൃതേന പൃഥിവീം വ്യൂദു.***

ജലം വഹിച്ചുകൊണ്ടുള്ള സൂര്യകിരണങ്ങൾ ജ്യേതിഷ്മാനായ സൂര്യനിൽ തന്നെ വന്നുചേരുകയും അതുതന്നെ ദക്ഷിണായനത്തിൽ സൂര്യമണ്ഡലത്തിൽക്കൂടി മടങ്ങിവരുകയും ചെയ്യുമ്പോൾ ഭൂമി ജലത്താൽ നനയുന്നു.

23. ***അപാദേതി പ്രഥമാ പദ്വതീനാം കസ്തദ് വാം മിത്രാവരുണാ ചികേത,***
***ഗർഭോ ഭാരം ഭരത്യാ ചിരസ്യാ ഋതം പിപര്ത്യേ നൃത നിപാതി.***

ഹേ സൂര്യാ! ഹേ വരുണാ! നിങ്ങളുടെ രൂപത്തെ ആരറിയുന്നു. പാദരഹിതങ്ങളായ കിരണങ്ങൾ പാദങ്ങളോടുകൂടിയതിനും മുമ്പായി വന്നുചേരുന്നു. പൃഥ്വി ഇതിൻെറ ഭാരത്തെ വഹിക്കുന്നു. അത് സത്യം സംസാരിക്കു ന്നവരെ പാലനം ചെയ്യുന്നു. കളവിനെ നശിപ്പിക്കുന്നു.

24. ***വിരാഡ് വാഗ വിരാട് പൃഥിവീ വിരാഡന്തരിക്ഷ വിരാട് പ്രജാപതിഃ, സ മേ ഭൂത ഭവ്യം വശേ കൃണോതു.***

വിരാട് അന്തരീക്ഷവും വിരാട് വാണിയും വിരാട് പ്രജാപതിയും വിരാട് തന്നെ മൃത്യുവും ആകുന്നു. വിരാട്തന്നെ സാധ്യങ്ങളുടെ സ്വാമിയും ആകുന്നു. ഭൂതവും ഭാവിയും അതേ വിരാട്ടിൻെറതന്നെ അധീനതയിലാകുന്നു. അതിനാൽ ഈ വിരാട്ട് ഭൂതഭവിഷ്യാദികളെ എനിക്കധീനമാക്കിത്തീരട്ടെ.

25. ***ശകമയം ധൂപമാരാദപശ്യം വിഷൂവതാ പര ഏനവാരേണ, ഉക്ഷാണം പൃശ്നിമപചന്ത വീരാസ്താനി ധർമ്മാണി പ്രഥമാന്യാസൻ.***

ഞാൻ വിഷവത്തും ഏനാവരയജ്ഞവും വഴിയായി ശകയുക്തധൂമത്തെ അടുക്കൽത്തന്നെയായി ദർശിച്ചു.

26. ***ത്രയഃ കേശിന ഋതുഥാ വി ചക്ഷതേ സംവത്സരേ വപത ഏക ഏഷാം, വിശ്വമന്യോ അഭിചഷ്ടേ ശചീഭിർധ്രാജിരേകസ്യ ദദൃശേ ന രൂപം.***

യാതൊരു സൂര്യനും അഗ്നിയും വായുവും താന്താങ്ങളുടെ കർമ്മ ങ്ങൾ വഴിയായി കാലാകാലങ്ങളിൽ ലോകത്തിൻെറമേൽ അനുകമ്പ പ്രകടിപ്പിച്ചിരിക്കുന്നുവോ ഇവയിൽ ഒരഗ്നി സംവത്സരത്തിൽ പൃഥ്വിയെ ഭസ്മമാക്കുന്നു. തന്മൂലം അതു കർമ്മയോഗ്യമായിത്തീരുന്നു. സൂര്യൻ തൻെറ കർമ്മ ങ്ങളെ ചെയ്യുന്നു. അതുപോലെ വായുവിൻെറ രൂപം കാണപ്പെടുന്നില്ല. അതിൻെറ ഗതിമാത്രം കാണപ്പെടുന്നു.

27. ***ചത്വാരി വാക് പരിമിതാ പദാനി താനി വിദുർബ്രാഹ്മണ യേ മനീഷിണഃ, ഗുഹാ ത്രീണി നിഹിതാ നേങ്ഗയന്തി തുരീയ വാചോ മനുഷ്യാ വദന്തി.***

വാണിക്ക് നാലുപദങ്ങൾ ഉണ്ട്. ഇത് വിദ്വാന്മാരായ ബ്രഹ്മണർ അറിയുന്നു. അവയിൽ മൂന്നു പദങ്ങൾ ഗുപ്തങ്ങളാണ്. നാലാമത്തെ പദരൂപമായ വാണിയെ മനുഷ്യർ ഉച്ചരിക്കുന്നു.

28. ***ഇന്ദ്രം മിത്രം വരുണ മഗ്നിമാഹുരഥോ ദിവ്യഃ സ സുപർണോ ഗുരുത്മാൻ, ഏകം സദ് വിപ്രാ ബഹുധാ വദന്ത്യഗ്നി യമം മാതരിശ്വാനമാഹുഃ.***

തത്ത്വങ്ങളെ അറിയുന്ന വിദ്വാന്മാർ അഗ്നിയേയും മിത്രനേയും വരുണനേയും അഗ്നിയായിത്തന്നെ ഉപദേശിക്കുന്നു. ദ്യുലോകത്തിൽ യാതൊരു സുന്ദരപൂർണ്ണയുക്തനും സ്തുത്യനും ആയ സൂര്യൻ ഉണ്ടായിരിക്കുന്നു വോ അവൻ അഗ്നിയായിത്തന്നെ പറയപ്പെടുന്നു. ഈ ഏകമായ അഗ്നിയെ ത്തന്നെ ആത്മസ്വരൂപത്തോടുകൂടി ദർശിക്കുന്ന വിദ്വാൻ മാതരിശ്വാ, യമൻ, അഗ്നി എന്നിങ്ങനെ അനേകം പേരുകളാൽ അഗ്നിയെ വിളിക്കുന്നു. (ഈ സൂക്തത്തിൽ വൈദികബ്രഹ്മവിദ്യയെ ചർച്ചചെയ്തിരിക്കുന്നു. ഇതിനെ ആത്മവിദ്യ എന്നും പറയുന്നു)

# ദശമകാണ്ഡം

## അനുവാകം ഒന്ന്

### സൂക്തം ഒന്ന്

(ഋഷി–പ്രത്യംഗിരസ്സ്. ദേവത–മന്ത്രോക്താവ്. ഛന്ദസ്–ബൃഹതി, ഗായത്രി, അനുഷ്ടുപ്, പംക്തി, ജഗതി, ത്രിഷ്ടുപ്, ഉഷ്ണിക്.)

1. ***യാം കല്പയന്തി വഹതൗ വധൂമിവ വിശ്വരൂപാം ഹസ്തകൃതാം ചികിത്സവഃ,***
***സാരാദേത്വപ നുദാമ ഏനാം.***

യാതൊരു കൃത്യയെ അതിന്റെ നിർമ്മാതാക്കൾ സ്ത്രീധനത്തോടുകൂടി ലഭിച്ച വധുവിനു തുല്യം അലങ്കരിച്ചിരിക്കുന്നുവോ ആ കൃത്യയെ നാം പലായനം ചെയ്യിക്കുന്നു. അതു നമ്മുടെ അടുക്കൽനിന്നും അകന്നുപോകണേ.

2. ***ശീർഷണ്വതീ നസ്വതീ കർണിനീ കൃത്യാകൃതാ സംഭൃതാ വിശ്വരൂപാ,***
***സാരാദേത്വപ നുദാമ ഏനാം.***

ശിരസ്സ്, നാസിക, ശ്രോത്രങ്ങൾ ഇവയാൽ യുക്തമായി നിർമ്മിതമായ കൃത്യ അനേകം ആപത്തുകളെ ഉണ്ടാക്കുന്നു. അതിനെ നാം ഓടിക്കുന്നു. അതു നമ്മുടെ അടുക്കൽനിന്നും അകന്നുപോകണേ.

3. ***ശൂദ്രകൃതാ രാജകൃതാ സ്ത്രീകൃതാ ബ്രഹ്മഭിഃ കൃതാ,***
***ജായാ പത്യാ നുത്ത വ കർതാരം ബന്ധ്വൃച്ഛതു.***

ശൂദ്രനാൽ ചെയ്യപ്പെട്ടതും രാജാവിനാലും സ്ത്രീകളാലും നിർമ്മിക്കപ്പെട്ടതും മന്ത്രങ്ങളാൽ പ്രേരിതവും ആയ കൃത്യ പതിയാൽ അവളുടെ സഹോദരന്റെ അടുക്കലേക്കയയ്ക്കപ്പെട്ട സ്ത്രീക്കു സമാനം കൃത്യാകാരിയുടെ അടുക്കലേക്കു മടങ്ങിച്ചെല്ലട്ടെ.

4. ***അനയാഹമോഷധ്യാ സർവാഃ കൃത്യാ അദൂദുഷം,***
***യാം ക്ഷേത്രേ ചക്രുര്യാം ഗോഷു യാം വാതേ പുരുഷേഷു.***

പറമ്പുകളിലും ഗോക്കളിലും പുരുഷന്മാരിലും ചെയ്യപ്പെട്ടിരിക്കുന്ന കൃത്യയെ ഈ ഔഷധത്താൽ ഞാൻ നിർവീര്യമാക്കി കഴിഞ്ഞിരിക്കുന്നു.

5. ***അഘമസ്ത്വഘകൃതേ ശപഥഃ ശപഥീയതേ,***
***പ്രത്യക് പ്രതിപ്രഹിണ്മോ യഥാ കൃത്യാകൃതം ഹനത്.***

ശാപം ശപിക്കുന്നവനെത്തന്നെ പ്രാപിക്കണേ. ഹിംസാരൂപമായ പാപം അതേ ഹിംസകന്റെ അടുക്കൽത്തന്നെ എത്തണേ. നാം കൃത്യയെ അതിന്റെ കൃത്യാകാരിയെത്തന്നെ ഹിംസിക്കത്തക്കവിധം മടക്കി അയയ്ക്കുന്നു.

6. ***പ്രതിചീന അങ്ഗിരസോഽധ്യക്ഷോ ന പുരോഹിതഃ,***
***പ്രതീചീഃ കൃത്യാ ആകൃത്യാമൂൻ കൃത്യാകൃതോ ജഹി.***

നമ്മുടെ പുരോഹിതൻ പശ്ചിമത്തിൻേറതാകുന്നു. അംഗിരവംശത്തിലേതാകുന്നു. ഹേ പുരോഹിതാ! നിന്റെ മുൻപിൽ വന്നിരിക്കുന്ന കൃത്യകളെ ഖണ്ഡനം ചെയ്തുകൊണ്ടു കൃത്യാകാരിയെത്തന്നെ നശിപ്പിക്കണേ.

7. ***യസ്തേ പരൂംഷി സംദധൗ രഥസ്യേവ ഋഭുർധിയാ,***
***തം കൃത്യേf ഭിനിവതസ്വ മാസ്മാനിച്ഛോ അനാഗസഃ.***

ഹേ കൃത്യേ! യാതൊരുത്തൻ നിന്നോട് എൻെറ അടുക്കൽ വരുവാൻ പറഞ്ഞിരിക്കുന്നുവോ നീ അവൻെറ അടുക്കലേക്കുതന്നെ മടങ്ങിപ്പോകൂ. ഞങ്ങൾ നിരപരാധികളാകുന്നു. ഞങ്ങളെ ആഗ്രഹിക്കരുതേ.

8. ***യസ്തേ പരൂംഷി സംദധൗ രഥസ്യേവ ഋഭുർധിയാ,***
***തം ഗച്ഛ തത്ര തേf യനമജ്ഞാതസ്തേf യ ജനഃ.***

ഹേ കൃത്യാ! ദേവതകൾ എപ്രകാരം രഥത്തെ യോജിപ്പിക്കുന്നുവോ അപ്രകാരം യാതൊരുത്തൻ നിൻെറ അസ്ഥികളെ സംയോജിപ്പിച്ചിരിക്കുന്നുവോ നീ അവൻെറ സമീപത്തേക്കുതന്നെ തിരിച്ചുപ്പോകൂ. ഈ മനുഷ്യനാകട്ടെ നിൻെറ പരിചിതൻ പോലുമാകുന്നില്ല.

9. ***യേ ത്വാ കൃത്വാലേഭിരെ വിദ്വലാ അഭിചാരിണഃ,***
***ശമ്വിദം കൃത്യാദൂഷണം പ്രതിവർത്മ പുനാസരം തേന***
***ത്വാ സ്നപയാമസി.***

ഹേ കൃത്യേ! ഏതൊരു ആഭിചാരകൻ നിന്നെ സ്വാധീനമാക്കിയിരിക്കുന്നുവോ അവൻ മംഗലമയമായ പുനഃസരകൃത്യയെ ദുഷിപ്പിച്ച് അതിൻെറ മാർഗ്ഗത്തെ തകിടം മറിക്കുന്നതിൽ സമർത്ഥനായിരിക്കുന്നു. നാം അവനാൽത്തന്നെ നിന്നെ സ്നാനം ചെയ്യിക്കുന്നു.

10. ***യദ് ദുർഭഗാം പ്രസ്തപിതാം മൃതവത്സാമുപേയിമ,***
***അപേതു സർവം മത് പാപം ദ്രവിണംമോപ തിഷ്ഠതു.***

നാം ഏതൊരു കൃത്യയെ പ്രാപിച്ചിട്ട് മൃതവത്സരൂപമായ ദുർഭാഗ്യത്തെ പ്രാപിച്ചുകഴിഞ്ഞിരിക്കുന്നുവോ ഞങ്ങളുടെ ആ പാപം അകന്നുപോവുക യും സമ്പത്തുകൾ നമ്മുടെ അടുക്കൽ സ്ഥിരമായി നിലനില്ക്കുകയും ചെയ്യണേ.

11. ***യത് തേ പിതൃഭ്യോ ദദതോ യജ്ഞേ വാ നാമ ജഗൃഹുഃ,***
***സംദേശ്യാത് സർവ്വസ്മാത് പാപാദിമാമുഞ്ചന്തു ത്വൗഷധീഃ.***

പിതൃക്കൾക്കു നൽകുന്ന സമയം യാതൊരു നാമത്തെ സ്വീകരിച്ചിരുന്നുവോ ആ പാപത്തിൽനിന്നും ഈ ഔഷധികൾ നിന്നെ മോചിപ്പിക്കട്ടെ.

12. ***ദേവൈനസാത് പിത്ര്യാന്നാമഗ്രാഹാത് സംദേശ്യാദഭിനിഷ്കൃതാത്,***
***മുഞ്ചന്തു ത്വാ വീരുധോ വീര്യേണ ബ്രഹ്മണ ഋഗ്ഭിഃ പയസ***
***ഋഷീണാം.***

ദേവതകളുടെ അപരാധജന്യമായ പാപങ്ങളിൽനിന്നും പിതൃക്കളുടെ നാമം ഉച്ചരിച്ച പാപത്തിൽനിന്നും അഭിനിഷ്കൃതത്തിൽനിന്നും ഈ ഔഷധികൾ ഋഷികളുടെ തപോബലവും മന്ത്രബലവും വഴിയായി എന്നെ മോചി പ്പിക്കണേ.

13. ***യഥ വാതശ്ച്യാവയതി ഭൂമ്യാരേണുമന്തരിക്ഷാച്ചാഭ്രം,***
***ഏവാ മത് സർവം ദുർഭൂതം ബ്രഹ്മനുത്തമപായതി.***

എപ്രകാരം വായു അന്തരീക്ഷത്തിൽകൂടി മേഘത്തിലും പൃഥ്വിയിലും കൂടി ധൂളിയെ പറപ്പിച്ചുകൊണ്ടിരിക്കുന്നുവോ അപ്രകാരംതന്നെ എൻെറ എല്ലാ പാപങ്ങളും മന്ത്രശക്തിയാൽ പറന്നുപോകണേ.

14. ***അപ ക്രാമ നാനദതീ വിനദ്ധാ ഗർദഭീവ,***
***കർതൄൻ നക്ഷസ്വേതോ നുത്താ ബ്രഹ്മണാ വീര്യാവതാ.***

ഉയർന്നപൊങ്ങുന്ന ധൂളി അകന്നകന്നു പോകുന്നതുപോലെ ഹേ കൃത്യേ! നീ മന്ത്രത്താൽ മർദ്ദിതയായി പാഞ്ഞുചെന്ന് നിന്നെ അയച്ചവനെ നശിപ്പിക്കൂ.

15. ***അയം പന്ഥാഃ കൃത്യ ഇതി ത്വാ നതാമോf ഭിപ്രഹിതാം പ്രതി ത്വാ പ്ര ഹിണ്മഃ,***
***തേനാഭി യാഹി ഭഞ്ജത്യനസ്വതീവ വാഹിനോ വിശ്വരൂപാ കുരൂടിനീ.***

ഹേ കൃത്യേ! ശത്രുവിനാൽ പ്രേരിപ്പിക്കപ്പെട്ട നിന്നെ ഞങ്ങൾ അവൻെറ നേരേതന്നെ അയയ്ക്കുന്നു. നിൻെറ മാർഗ്ഗം അതുതന്നെ ആകുന്നു. ഈ കർമ്മംവഴിയായി നീ വണ്ടിയാൽ യുക്തമായി അനേകം വീരന്മാരാൽ സമ്പന്നമായി ശബ്ദിച്ചുകൊണ്ടടുക്കുന്ന സേനയ്ക്കുസമാനം ഞങ്ങളുടെ ശത്രുക്കളുടെ മേൽ ചാടി വീഴൂ.

16. ***പരാക് തേ ജ്യോതിരപഥം തേ അർവാഗന്യത്രാസ്മദയനാ കൃണുഷ്വ,***
***പരേണേഹി നവതി നാവ്യാ അതി ദുർഗാ സ്രോത്യാ മാ ക്ഷണി- ഷ്ഠാഃ പരേഹി.***

ഹേ കൃത്യേ! ശത്രുക്കളുടെ അടുക്കൽ നിൻെറ ജ്യോതിസ്സ് എത്തട്ടെ. നീ ഞങ്ങളിൽനിന്നും ദൂരെയായി നിൻെറ വാസം ഉറപ്പിക്കൂ. നീ നൗകകളാൽ കടന്നുപോകേണ്ട ദുർഗ്ഗമങ്ങളായ നദികളുടെ അങ്ങേകരയിലേക്കു പോകൂ. ഞങ്ങളെ ഹിംസിക്കാതിരിക്കൂ.

17. ***വാതഇവ വൃക്ഷാൻ നി മൃണീഹി പാദയ മാ ഗാമശ്വപുരുഷ മുച്ഛിഷഏഷാം,***
***കർതൄൻ നിവൃത്യേതഃ കൃത്യേf പ്രജാസ്ത്വായ ബോധയ.***

കാറ്റ് വൃക്ഷങ്ങളെ തകർത്ത് ഒടിക്കുന്നതുപോലെ നീ ശത്രുക്കളെ തകർത്തുകളയൂ. ആ ശത്രുക്കളുടെ ഗോക്കളേയും അശ്വങ്ങളേയും പുരുഷന്മാരെയും ബാക്കി അവശേഷിപ്പിക്കരുതേ. നീ നിന്നെ അയച്ചവനെ സന്താനഹീനനക്കുമെന്നുള്ള സൂചന നൽകിക്കൊണ്ട് ഇവിടെനിന്നും അകന്നുപോകൂ.

18. ***യാം തേ ബർഹിഷി യാം ശ്മശാനേ ക്ഷേത്രേ കൃത്യാം വലഗംവാ നിചഖ്നുഃ,***
***അഗ്നൗ വാ ത്വാ ഗർഹപത്യേf ഭിചേരുഃ പാകം സന്തം ധീന്തരാ അനാഗസം.***

ഹേ കൃത്യേ! നിന്നെ അഗ്നിയിലോ ശ്മശാനക്ഷേത്രത്തിലോ ഗുപ്ത രീതിയിൽ ആഭിചാരകന്മാർ പ്രയോഗിച്ചിരിക്കുന്നു. അഥവാ ഗാർഹപത്യാഗ്നിയിൽ പ്രയോഗിച്ചിരിക്കുന്നു. നിരപരാധിയായ ഞാൻ അതിനെ ദുർബല മാക്കുന്നു.

19. ***ഉപാഹൃതമനുബുദ്ധം നിഖാതം വൈരം ത്സായന്വവിദാമ കർത്രം,***
***തദേതു യത ആഭൃതം തത്രാശ്വഇവ വി വർതതാം ഹന്തു കൃത്യാകൃതഃ പ്രജാം.***

കപടപൂർവ്വകമായി ചെയ്യപ്പെട്ടിരിക്കുന്ന വൈരത്തെ നാം അതിൻെറ സ്രഷ്ടാവിനെത്തന്നെ പ്രാപിപ്പിക്കുന്നു. അവൻ എവിടെനിന്നു വന്നിരിക്കുന്നുവോ അങ്ങോട്ട് അശ്വത്തിനു സമാനം പോവുകയും കൃത്യാകാരിയുടെ സന്താനങ്ങളെത്തന്നെ നശിപ്പിക്കുകയും ചെയ്യട്ടെ.

20. ***സ്വായസാ  അസയഃ സന്തി നോ ഗൃഹേ വിദ്മാ തേ കൃതേ യതി ധാ പരൂഷി,***
***ഉത്തിഷ്ഠൈവ വ പരേഹീതോƒ ജ്ഞാതേ കിമിഹേച്ഛസി.***

ഹേ കൃത്യേ! നാം നിൻെറ അസ്ഥിബന്ധങ്ങളെ അറിയുന്നു. ഞങ്ങളുടെ ഗൃഹങ്ങളിൽ ശ്രേഷ്ഠങ്ങളും ലോഹനിർമ്മിതങ്ങളുമായ വാളുകൾ ഉണ്ട്. അതിനാൽ ഇവിടെനിന്നും അതിവേഗം ഞങ്ങളുടെ ശത്രുക്കളുടെ അടുക്ക ലേക്കു പായൂ. നീ ഞങ്ങൾക്ക് അപരിചിതയാണ്. അതിനാൽ നീ ഇവിടെ എന്താണ് ആഗ്രഹിക്കുന്നത്.

21. ***ഗ്രീവാസ്തേ കൃത്യേ പാദൗ ചാപി കർത്സ്യാമി നിർദ്രവ,***
***ഇന്ദ്രാഗ്നീ അസ്മാൻ  രക്ഷതാം യൗ പ്രജനാം പ്രജാപതീ.***

ഹേ കൃത്യേ! ഞാൻ നിൻെറ ഗളത്തേയും  രണ്ടു പാദങ്ങളേയും മുറിക്കുന്നതിനു തയ്യാറായിരിക്കുന്നു. അതിനാൽ നീ ഇവിടെനിന്നും കടന്നുപോകൂ. പ്രജകളെ പാലിക്കുന്ന ഇന്ദ്രാഗ്നികൾ എന്നെ രക്ഷിക്കണേ.

22. ***സോമോ രാജാധിപാ മൃഡിതാ ച ഭുതസ്യ നഃ  പതവോ മൃഡയന്തു.***

ഈ സോമൻ ജീവികളുടെ സ്വാമിയും സുഖത്തെ പ്രദാനം ചെയ്യുന്നവനും ആകുന്നു. അതിനാൽ  അദ്ദേഹം നമുക്കും  സുഖത്തെ പ്രദാനം  ചെയ്യണേ.

23. ***ഭവാശർവാവസ്യതാം  പാപകൃതേ  കൃത്യാകൃതേ,***
***ദുഷ്കൃതേ  വിദ്യുതം  ദേവഹേതിം.***

ഭവനും ശർവ്വനും കൃത്യാകാരിയായ കുകർമ്മിയുടെമേൽ ദേവതകളുടെ ആയുധരൂപമായിരിക്കുന്ന വിദ്യുത്തിനെ പ്രേരിപ്പിക്കണേ.

24. ***യദ്യോയഥ ദ്വിപദീ ചതുഷ്പദീ കൃത്യാകൃതാ സംഭൃതാ വിശ്വരൂപാ,***
***സേതോഷ്ടാപദീ ഭൂത്വാ പുനഃ പരേഹി ദുച്ഛുനേ.***

ഹേ കൃത്യേ! നീ കൃത്യാകാരിയാൽ രണ്ടോ നാലോ പാദങ്ങളോടു കൂടിയവയിൽ നിറയപ്പെട്ടിരിക്കുന്നു. ഒരുപക്ഷേ നീ ഇവിടെ വരികയാണെങ്കിൽ എട്ടു പാദങ്ങളോടുകൂടിയതായി മടങ്ങിപ്പോകൂ.

25. ***അഭ്യക്താക്താസ്വരംകൃതാസർവ ഭരന്തീ ദുരിതം പരേഹി,***
***ജാനീഹി കൃത്യേ കർതാരം ദുഹിതേവ പിതരം സ്വം.***

ഹേ കൃത്യേ! നീ ഘൃതത്തിൽ നനഞ്ഞവളും ശരിയായ രീതിയിൽ അലങ്കരിക്കപ്പെട്ട ദുഷ്കൃത്യങ്ങളെ ചെയ്യുന്നവളുമാകുന്നു. പുത്രി തൻെറ പിതാവിനെ അറിയുന്നതുപോലെതന്നെ നീ സ്വന്തം നിർമ്മാതാവിനെ അറിഞ്ഞുകൊണ്ട് ഞങ്ങളിൽനിന്നും അകന്നുപോകൂ.

26. ***പരേഹി കൃത്യേ മാ തിഷ്ഠോ വിദ്ധസ്യേവ പദം നയഃ,***
***മൃഗഃ സ മൃഗയുസ്ത്വ ന ത്വാ നികർതു മർഹതി.***

ഹേ കൃത്യേ! നീ ഇവിടെ നില്ക്കരുത്. വളരെ ദൂരെയ്ക്ക് അകന്നുപോകൂ. കുരുക്കിലകപ്പെട്ട മൃഗത്തിൻെറ അടുത്തേക്ക് സിംഹം അടുക്കുന്നതുപോലെ നീ ശത്രുവിൻെറ ആസ്ഥാനത്തേക്കു ചെല്ലൂ. നിൻെറ പ്രയോഗകർത്താവ് രൂപവും  നീ സിംഹരൂപവുമാകുന്നു. അതിനാൽ അവനു നിന്നെ നശിപ്പിക്കുവാൻ കഴിവില്ല.

27. ***ഉത ഹന്തി പൂർവാസിനം പ്രത്യാദായാപര ഇഷ്വാ,***
***ഉത പൂർവസ്യ നിഘ്നതോ നി ഹന്ത്യപരഃ പ്രതി.***

ആദ്യം  ഇരിക്കുന്നവനെ മറ്റൊരു വ്യക്തി ബാണത്താൽ നശിപ്പിക്കുകയും ആദ്യം കൊല്ലുന്ന മനുഷ്യനെ വേറൊരു മനുഷ്യൻ വധിക്കുകയും ചെയ്യുന്നു.

28. ***ഏതദ്ധി ശൃണു മേ വചോ̕ ധേഹി യത ഏയഥ,***
***യസ്ത്വാ ചകാര തം പ്രതി.***

എൻെറ ഈ വചനങ്ങളെ ശ്രവിച്ചുകൊണ്ട് നീ എവിടെനിന്നും വന്നുവോ അവിടേക്കുതന്നെ മടങ്ങിപ്പോകൂ. യാതൊരുത്തൻ നിന്നെ ചെയ്തിരിക്കുന്നുവോ അവനെത്തന്നെ പ്രാപിക്കൂ.

29. ***അനാഗോഹത്യാ വൈ ഭീമാ കൃത്യേ മാ നോ ഗാമശ്വം പുരുഷം വധോഃ,***
***യത്രയത്രാസി നിഹിതാ തതസ്തോത്ഥാപയാമസി പർണാല്ലഘീയസീഭവ.***

ഹേ കൃത്യേ! നിരപരാധിയെ കൊല്ലുന്നത് ഭയങ്കരമായ കർമ്മമാകുന്നു, അതിനാൽ നീ ഞങ്ങളുടെ ഗോക്കൾ മുതലായ മൃഗങ്ങളേയും പുത്രന്മാരെയും വധിക്കരുതേ. നിന്നെ എവിടെയെല്ലാം പ്രതിഷ്ഠിച്ചിരിക്കുന്നുവോഅവിടങ്ങളിൽനിന്നെല്ലാം നിന്നെ നാം ഉയർത്തുന്നു. നീ ഇലയേക്കാളും ഘനമില്ലാത്തതാകുന്നു,

30. ***യദി സ്ഥ തമസാവൃതാ ജാലേനാഭിഹിതാഇവ,***
***സർവാഃ സലുപ്യേതഃ കൃത്യാഃ പുനഃകർത്രേ പ്ര ഹിണ്മസി.***

ഹേ കൃത്യേ! നീ വലയാലോ അന്ധകാരത്താലോ മറയപ്പെട്ടിരിക്കുകയാണെങ്കിൽ ഞങ്ങൾ നിന്നെ ഇവിടെനിന്നും ലുപ്തമാക്കിക്കൊണ്ട് അതിൻെറ നിർമ്മാതാവിൻെറ അടുക്കലേക്കു വീണ്ടും അയയ്ക്കുന്നു.

31. ***കൃത്യാകൃതോ വലയിനോ̕ ഭിനിഷ്കാരിണഃ പ്രജാം,***
***മൃണീഹി കൃത്യേ മോച്ഛിഷോമൂൻ കൃത്യാകൃതോ ജഹി.***

ഹേ കൃത്യേ! കപടം പ്രവർത്തിക്കുന്ന ആഭിചാരികളുടെ സന്താനങ്ങളെ നശിപ്പിക്കൂ. ഈ കൃത്യാകാരിയെത്തന്നെ നശിപ്പിക്കൂ.

32. ***യഥാ സൂര്യോ മുച്യതേ തമസസ്പരി രാത്രിം ജഹാത്യുഷസശ്ച കേതൂൻ.***
***ഏവാഹ സർവ ദുർഭൂതം കർത്ര കൃത്യാകൃതാ കൃതം ഹസ്തീവ രജൗ ദുരിത ജഹാമി.***

സൂര്യൻ അന്ധകാരത്തിൽനിന്നും രക്ഷപ്പെട്ടതുപോലെ രാത്രിയുടെ ഉത്ഭവകാരണത്തേയും അതുപോലെ ഉഷസ്സിൻെറ ഉൽപത്തികാരണത്തേയും ത്യജിച്ചിരിക്കുന്നു. ആന പൊടിപറപ്പിക്കുന്നതുപോലെ ഞാൻ കൃത്യാകർമ്മങ്ങൾ ചെയ്യുന്നവൻെറ പാപത്തെ പൂർണ്ണമായും തുടച്ചുനീക്കുന്നു.

## സൂക്തം രണ്ട്

(ഋഷി–നാരായണൻ. ദേവത–പുരുഷൻ, ബ്രഹ്മപ്രകാശം. ഛന്ദസ്–ത്രിഷ്ടുപ്, അനുഷ്ടുപ്, ജഗതി, ബൃഹതി.)

1. ***കേന പാർഷ്ണീ ആഭൃതേ പൂരുഷസ്യ കേന മാംസം സംഭൃതം കേനഗുല്ഫൗ,***
***കേനാംഗുലീഃ പേശാനീഃ കേ നഖാനി കേനോച്ഛലംഗൗ മധ്യതഃ കഃ പ്രതിഷ്ഠാം.***

മനുഷ്യൻെറ ഉപ്പൂറ്റികളേയും കാൽമുട്ടുകളേയും മാംസത്തേയും ആരു പുഷ്ടിപ്പെടുത്തി? സുന്ദരങ്ങളായ അംഗുലികളെ ആരു പോഷണം ചെയ്തു? ശ്ളഖകളെ മധ്യത്തിൽ ആരു പ്രതിഷ്ഠിച്ചു?

2. ***കസ്മാന്നു ഗുല്ഫാവധരാവകൃണ്വന്നഷ്ഠീവന്താവുത്തരൗ പൂരുഷസ്യ; ജങ്ഘേ നിഭൃത്യ ന്യദധുഃ ക്വസ്വിജ്ജാനുനോഃ സന്ധീ ക ഉ തച്ചികേതാ.***

അടിയിലുള്ള മുട്ടുകളെ ദേവതകൾ എന്തിനാൽ നിർമ്മിച്ചു? ഊരുക്കളുടേയും പാദങ്ങളുടേയും മധ്യസ്ഥിതമായ ജങ്ഘകളെ ആരുണ്ടാക്കി? ജങ്ഘകളെ ദുർബലമാക്കി ആരുണ്ടാക്കി? ജങ്ഘകളുടെ ചേർപ്പ് എവിടെ യാണ്? അതെല്ലാം ആരറിയുന്നു.?

3. ***ചതുഷ്ടയം യുജ്യതേ സംഹിതാന്ത ജാനുഭ്യാമൂർധ്വം ശിഥിരം കബന്ധം, ശ്രോണീ യദൂരൂ ക ഉ തജ്ജാന യാഭ്യാം കുസിന്ധ സുദൃഢം ബഭൂവ.***

ജങ്ഘകളുടെ മുകൾഭാഗം, ശിഥിരം, തോൾ, സംഹിതാന്തം ഇവ നാലും യോജിച്ചിരിക്കുന്നു. ആ ശ്രോണികളുടേയും ഊരുക്കളുടേയും ജ്ഞാതാവാര്?

4. ***കതി ദേവാഃ കതമേ ത ശ്വാസൻ യ ഉരോ ഗ്രീവാശ്ചിക്യുഃ പൂരുഷസ്യ,***
***കതി സ്തൗ വ്യദധുഃ ക കഫോഡൗ കതി സ്കന്ധാൻ കതി പൃഷ്ടീരചിന്വൻ.***

പുരുഷൻെറ കണ്ഠത്തേയും ഹൃദയത്തേയും അറിയുന്ന ദേവതകൾ എത്ര? അതുപോലെ എത്ര ഇനത്തിലുള്ളവരാണ്? സ്തനങ്ങളേയും ശ്വാസനാള ത്തേയും തോളുകളേയും എത്ര എത്ര ദേവതകൾ നിർമ്മിച്ചു? എത്ര ദേവതകൾ പൃഷ്ടത്തിൻെറ വിഭാവനം ചെയ്യുകയും ചെയ്തു.

5. ***കോ അസ്യ ബാഹൂ സതഭരദ്വീര്യം കരവാദിതി,***
***അംസൗ കോ അസ്യ തദ് ദേവഃ കുസിന്ധേ അധ്യാദധൗ.***

ഏതു ദേവതയാണ് ഇതിൻെറ വീര്യത്തെ പുഷ്ടമാക്കിയത്? ഏതു ദേവത സ്കന്ധങ്ങളേയും ഏതു ദേവത ഭുജങ്ങളേയും ദൃഢതരമാക്കി.

6. ***കഃ സപ്ത ഖാനി വി തതർദ ശീർഷണി കർണാവിമൗ നാസികേ ചക്ഷണീ മുഖം,***
***യേഷാം പുരുത്രാ വിജയസ്യ മഹ്യനി ചതുഷ്പാദോ ദ്വിപദോ യന്തി യാമം.***

മനുഷ്യൻെറ ശിരസ്സിൽ രണ്ടു ചെവികളും രണ്ടു നാസാദ്വാരങ്ങളും രണ്ടു നേത്രങ്ങളും ഒരു മുഖവും ഇപ്രകാരം ഏഴു ദ്വാരങ്ങൾ കീറി ആരാണുണ്ടാക്കിയത്? രണ്ടു പാദങ്ങളോടും നാലു പാദങ്ങളോടുംകൂടിയ ജീവികൾ ഈ ദേവതകളുടെ മഹിമയാൽ അനേകം സ്ഥാനങ്ങളിൽക്കൂടി കടന്ന് യമസ്ഥാനത്തെ പ്രാപിക്കുന്നു.

7. ***ഹന്വോർഹി ജിഹ്വാമദധാത് പുരുചോ മധാ മഹീമധി ശിശ്രായ വാചം,***
***സ ആ ബരീവർതി ഭുവനേഷ്വന്തരപോ ബസാന ക ഉ തച്ചികേത.***

അനേകം സ്ഥാനങ്ങളെ പ്രാപിക്കുന്ന നാവിനെ താടിയുടെ ഉള്ളിൽ ആരാണ്. സ്ഥാപിച്ചത്. ആര് അതിൽ വാണിയെ സ്ഥിതി ചെയ്യിച്ചു. ജലവാഹിയായ ദേവത ജീവികളുടെ ഉള്ളിൽ ചരിക്കുന്നു. അതിൻെറ ജ്ഞാതാവ് ആരാണ്.

8. ***മസ്തിഷ്കമസ്യ യതമോ ലലാടം കകാടികാം പ്രഥമോ യം കപാലം, ചിത്വാ ചിത്യം ഹന്വോഃ പൂരുഷസ്യ ദിവം രുരോഹ കതമ സഃ ദേവഃ.***

മസ്തിഷ്കത്തിൻെറ ഭാഗമായ ലലാടവും കകാടികയും കപാലവും രോഗ ങ്ങളുടെ സഞ്ചയയോഗ്യമായ അംശത്തെ ചയനം ചെയ്ത് ഏതൊരു ദേവത സ്വർഗ്ഗത്തിലേക്കു പോയിരുന്നുവോ ആ ദേവത ആരായിരുന്നു.?

9. ***പ്രിയാപ്രിയാണി ബഹുലാ സ്വപ്നം സംബാധതന്ദ്ര്യഃ***
***ആനന്ദാനുഗ്രോ നദാംശ്ച കസ്മാദ്വഹതി പൂരുഷ.***

ഈ പുരുഷൻെറ സ്വപ്നത്തെ, പ്രിയവും അപ്രിയവുമായ വാണിയെ, സംബോ ധനേന്ദ്രിയത്തെ, ആനന്ദത്തെ, ഏതൊരു ദേവതയാണ് വഹിച്ചുകൊണ്ടിരിക്കുന്നത്?

10. ***ആർതിരവർതിർനിർഋതിഃ കുതോ നു പുരുഷേ മതിഃ,***
***രാദ്ധിഃ സമൃദ്ധിര വൃദ്ധിമതിരുദിതയഃ കുത.***

ഈ പുരുഷനിൽ പാപം, ആജീവജന്മവിരോധം, സന്താപം ആദിയായവ എവിടെനിന്നും പ്രാപ്തമാകുന്നു. ഋദ്ധി, സിദ്ധി, സമൃദ്ധി, ബുദ്ധി മുതലായവയെ അവൾ എവിടെനിന്നും പ്രാപിക്കുന്നു.

11. ***കോ അസ്മിന്നാപോ വ്യദധാത് വിഷൂവൃതഃ പുരുവൃതഃ***
***സിന്ധുസൃത്യായ ജാതാഃ***
***തീവ്രാ അരുണാ ലോഹിനി സ്താമ്രധൂ മ്രാ ഊർധ്വാ അവാചീഃ***
***പുരുഷേ തിരശ്ചീഃ.***

യാതൊരു ജലം അനേകരെ വരിച്ചുകൊണ്ടിരിക്കുന്നോ അത് എല്ലായി ടത്തും സാഗരങ്ങളിലേക്കു പ്രവഹിച്ചുകൊണ്ടിരിക്കുന്നോ അരുണവും ലോഹി തവും താമ്രവും ധൂമ്രവുമായ വർണ്ണങ്ങളിൽ താഴെയും മുകളിലും വളഞ്ഞും പോകുന്ന ആ ജലത്തെ ഈ പുരുഷനിൽ ആര് പ്രവിഷ്ടമാക്കി?

12. ***കോ അസ്മിൻ രൂപമദധാത് കോ മഹ്മാനം ച നാമ ച,***
***ഗാതും കോ അസ്മിൻ കാഃ കേതുഃ കശ്ചരിത്രാണീ പൂരുഷേ.***

ഈ പുരുഷനിൽ രൂപമഹിമയും ജ്ഞാനവും ചരിത്രവും നാമവും ഗതിയും ഏതു ദേവത സ്ഥാപിച്ചിരിക്കുന്നു.?

13. ***കോ അസ്മിൻ പ്രാണമവയത് കോ അപാനം വ്യാനമു***
***സമാനമസ്മിൻ കോ ദേവോf ധി ശിശ്രായ പൂരുഷേ.***

പ്രാണൻ, അപാനൻ, വ്യാനൻ, സമാനൻ മുതലായ വായുക്കളെ ഈ പുരുഷ നിൽ ഏതു ദേവത സ്ഥാപിച്ചിരിക്കുന്നു?

14. ***കോ അസ്മിൻ യജ്ഞമദധാദേകോ ദേവോfധി പൂരുഷേ,***
***കോ അസ്മിൻ ത് സത്യം കോfനൃതം കുതോ വൃത്യുഃ***
***കുതോമൃതം.***

യജ്ഞരൂപമായ കർമ്മത്തെ ഏതു പ്രധാനദേവതയാണ് ഇവനിൽ സ്ഥാപിച്ചത്? മരണം, മരണമില്ലായ്മ, സത്യം, മിഥ്യ ഇവയെ ഈ പുരുഷനിൽ ആരു പ്രതിഷ്ഠിച്ചു?

15. ***കോ അസ്മൈ വാസഃ പര്യദധാത് കോ അസ്യായുരകല്പയത്,***
***ബലം കൊ അസ്മൈ പ്രായച്ഛത്കോ അസ്യാകല്പയജ്ജവം.***

യതൊരു ചർമ്മത്താൽ ദേഹം പൊതിയപ്പെട്ടിരിക്കന്നുവോ അതിനെ ഇതിൽ ആരാണു പിടിപ്പിച്ചത്? ഇതിൽ ബലം, വേഗം, ആയുസ്സ് ഇവയെ ആരു വിഭാവനം ചെയ്തു?

16. ***കേനാപോ അന്വതനുത കേനാഹരകരോദ് രുചേ,***
***ഉഷസം കേനന്വൈൻദ്ധ കേന സായഭവം ദർദ.***

ഏതു ദേവത ഇവനിൽ മലത്തെ പ്രവൃദ്ധമാക്കി? ആരുവഴിയായി ഇവനു വേണ്ട പ്രകാശയുക്തമായ പകലിനെ സ്ഥാപിച്ചു? ആരാൽ ഉഷസ്സ് ഉജ്ജ്വല മാക്കപ്പെട്ടു? ആരാൽ സായംകാലം ഉണ്ടാക്കപ്പെട്ടു?

17. ***കോ അസ്മിൻ രേതോ ന്യദധാത് തന്തുരാ തായതാമിതി,***
***മേധാം കോ അസ്മിന്നധ്യൗഹത് ബാണം കൊ നൃതേദധോ.***

പ്രജകളുടെ വർദ്ധനവിനുവേണ്ടി ആരു വീര്യത്തെ സ്ഥാപിച്ചു? ആര് ഇതിൽ ബുദ്ധിയെ സ്ഥാപിച്ചു? ഇതിൽ ശബ്ദത്തെ ആരു സ്ഥാപിച്ചു?

18. ***കേനാമാം ഭൂമിമൗർണോത് കേന പര്യഭവദ് ദിവം,***
***കേനാഭി മ ാ പർവതാൻ കേന കർമാണി പൂരുഷഃ.***

ഏതു പ്രഭാവത്താൽ ഇവൻ ഭൂമിയെ ആവൃതമാക്കി? ഏതു പ്രഭാവ ത്താൽ ഇവൻ സ്വർഗ്ഗത്തിൽ പ്രവേശിച്ചു? ഏതു പ്രഭാവത്താൽ പർവ്വത ങ്ങളുടെമേൽ കയറുകയും കർമ്മങ്ങളെ അനുഷ്ഠിക്കുകയും ചെയ്യുന്നു?

19. ***കേന പർജന്യമന്വേതി കേന സോമം വിചക്ഷണം,***
***കേന യജ്ഞം ച ശ്രദ്ധാം ച കേനാസ്മിൻ നിഹിതം മന.***

ആര് പർജന്യത്തേയും സോമനേയും പ്രാപിക്കുന്നു? ഏതു വഴിയായി യജ്ഞത്തേയും ശ്രദ്ധയേയും പ്രാപിക്കുന്നു? എന്തിനാൽ ഇവൻെറ മനസ്സ് സൽക്കർമ്മങ്ങളിലേക്കു പ്രേരിപ്പിക്കപ്പെടുന്നു?

20. ***കേന ശ്രോത്രിയമാപ്നോതി കേനമം പരമേഷ്ഠിനം,***
***കേനേമമഗ്നിം പൂരുഷഃകേന സംവത്സര മമേ.***

എന്തിനാൽ ഇവൻ ശ്രോത്രിയനേയും പരമേഷ്ഠിയേയും അഗ്നിയേയും പ്രാപിച്ചുകൊണ്ടിരിക്കുന്നു. എന്തിനാൽ ഇവൻ സംവത്സരത്തെ ഗണനം ചെയ്തു കൊണ്ടിരിക്കുന്നു.

21. ***ബ്രഹ്മ ശ്രോത്രിയമാപ്നോതി ബ്രഹ്മം പരമേഷ്ഠിനം,***
***ബ്രഹ്മേ മമഗ്നിം പൂരുഷോ ബ്രഹ്മ സംവത്സരം മമേ.***

ബ്രഹ്മംതന്നെ വേദജ്ഞനേയും പരമേഷ്ഠിയേയും അഗ്നിയേയും പ്രാപ്ത മാക്കുകയും സംവത്സരഗണനം ചെയ്തുകൊണ്ടിരിക്കുകയും ചെയ്യുന്നു.

22 ***കേന ദേവാം അനു ക്ഷിയിതി കേന ദൈവജനീർവിശഃ,***
***കേനേദമന്യന്നക്ഷത്രം കേന സത് ക്ഷത്രമുച്യതേ.***

ഏതെല്ലാം കർമ്മങ്ങളാൽ മനുഷ്യർക്ക് ദേവതകളോടനുകൂലമായിരിക്കുവാൻ സാധിക്കുന്നു? ഏതെല്ലാം കർമ്മങ്ങളാൽ ദേവതകൾ പ്രജകൾക്കനു കൂലമായിരി ക്കുന്നു? എന്തിനാൽ ക്ഷത്രമുണ്ടായിരിക്കുന്നില്ല? ഏതു സത്തിൽനിന്ന് ക്ഷത്രം ഉണ്ടാകുന്നു?

23. ***ബ്രഹ്മേ ദേവാം അനു ക്ഷിയതി ബ്രഹ്മ ദേവജനീർവിശഃ,***
***ബ്രഹ്മേ ദമന്യന്നക്ഷത്രം ബ്രഹ്മ സത് ക്ഷത്രമുച്യതേ.***

മന്ത്രംതന്നെ ദേവതകൾക്കനുകൂലമായിരിക്കുന്നു. മന്ത്രംതന്നെ ദേവന്മാർക്കും പ്രജകൾക്കും അനുകൂലമായിരിക്കുന്നു. മന്ത്രം ബ്രഹ്മം തന്നെയാകുന്നു. സത്ത് ബ്രഹ്മത്തെത്തന്നെ ക്ഷത്രമെന്നു പറയുന്നു.

24. ***കേനേയം ഭൂമിർവിഹിതാ കേന ദ്യൗരുത്തരാ ഹിതാ,***
***കേനദമൂർധ്വം തിര്യക് ചാന്തരിക്ഷ വ്യചോ ഹിതം.***

ഈ ഭൂമിയുടെ പ്രതിഷ്ഠാപകൻ ആരാകുന്നു? വടക്കേ ദ്യോവിനേയും മുകൾഭാഗത്തേയും തിര്യഗ്ഭാഗത്തേയും ആരു സ്ഥാപിച്ചു? അനേകം ജീവിക ളുടെ ഗമനമാർഗ്ഗമായ അന്തരീക്ഷത്തെ ആരു സൃഷ്ടിച്ചു?

25. ***ബ്രഹ്മണാ ഭൂമിർനിഹിതാ ബ്രഹ്മ ദ്യൗരുത്തരാ ഹിതാ,***
***ബ്രഹ്മേദമൂർധ്വം തിര്യക് ചാന്തരിക്ഷ വ്യചോ ഹിതം.***

ബ്രഹ്മാവുതന്നെ പൃഥ്വി, ദ്യോവ്, മുകൾഭാഗം, തിര്യഗ്ഭാഗം, ഗമനയോഗ്യമായ അന്തരീക്ഷം ഇവയെ സൃഷ്ടിച്ചു.

26. ***മൂർധാനമസ്യ സാസീവ്യാഥർവാ ഹൃദയ ച യത്,***
***മസ്തിഷ്കാദൂർധ്വഃ പ്രൈരയത് പവമാനോഽധി ശീർഷതഃ.***

പ്രജാപതി ഇതിന്റെ ശിരസ്സിനേയും ഹൃദയത്തേയും തുന്നിച്ചേർത്തിരിക്കുന്നു. ഊർദ്ധ്വപവമാനൻ ശീർഷസ്ഥാനത്തുകൂടിയും ഹൃദയത്തിൽകൂടിയും ഇതിനു പ്രേരണ നൽകി.

27. ***തദ് വാ അഥർവണഃ ശിരോ ദേവകോശഃ സുമുബ്ജിതഃ,***
***തത് പ്രാണോ അഭി രക്ഷതി ശിരാ അന്നമഥോ മനഃ.***

ഈ അഥർവനാൽ ദത്തമായ ശിരസ്സിനെ സരളതയോടുകൂടി പ്രതി ഷ്ഠിച്ചിരിക്കുന്നു. ഇതു ദേവതകളുടെ പ്രകാശരൂപമാകുന്നു. പ്രാണൻ, അന്നം, മനസ്സ് ഇവ ശിരസ്സിനെ സംരക്ഷിക്കുന്നു.

28. ***ഊർധ്വോ നു സൃഷ്ടാസ്തിര്യങ് നു സൃഷ്ടാഃ സർവാ ദിശഃ***
***പുരുഷ ആ ബഭവാം,***
***പുരം യോ ബ്രഹ്മണോ വേദ യസ്യാഃ പുരുഷ ഉച്യതേ.***

പുരുഷൻ ഏതു ബ്രഹ്മത്തിന്റേത് എന്നുപറയപ്പെടുന്നുവോ ആ ബ്രഹ്മത്തിന്റെ സ്ഥാനത്തെ അറിഞ്ഞുകൊണ്ട് ഊർധ്വം, തിര്യക് ആദിയായ എല്ലാ ദിക്കുകളിലും അവൻ പ്രകടമാകുന്നു, അവന്റെ പ്രഭാവത്തേയും ഉത്ഭവിപ്പിച്ചുകൊണ്ടിരിക്കുന്നു.

29. ***യൗ വൈ താം ബ്രഹ്മണോ വേദാമൃതേനാവൃതാം പുരം,***
***തസ്മൈ ബ്രഹ്മ ച ബ്രഹ്മാശ്ച ചക്ഷുഃ പ്രാണ പ്രജാം ദദുഃ.***

യാതൊരു പുരുഷൻ ബ്രഹ്മവിന്റെ അമരണതത്ത്വത്താൽ സമ്പന്നമായ പുരിയെ അറിയുന്നുവോ അവൻ ബ്രഹ്മമന്ത്രയുക്തമായ കർമ്മം, നേത്രം, പ്രാണൻ, സന്തതി മുതലായവ ദാനം ചെയ്യുന്നു.

30. ***ന വൈ തം ചക്ഷുർജഹാതി ന പ്രാണോ ജരസഃ പുരാ,***
***പുരം യോ ബ്രഹ്മണോ വേദ യസ്യാഃ പുരുഷ ഉച്യതേ.***

ബ്രഹ്മാവിന്റെ ആ പുരിയിൽ കാരണപുരുഷൻ ശയനം ചെയ്യുന്നു. ആ കാരണപുരുഷനെ യാതൊരുത്തൻ അറിയുന്നുവോ ആ പുരുഷനെ പ്രാണനും കാഴ്ചയും വൃദ്ധാവസ്ഥയ്ക്കുമുമ്പായി വിട്ടുപിരിയുന്നില്ല.

31. ***അഷ്ടാചക്രാ നവദ്വാരാ ദേവാനാം പൂരയോദ്ധ്യാ,***
***തസ്യാം ഹിരണ്മയഃ കോശഃ സ്വർഗോ ജ്യോതിഷാവൃതഃ.***

എട്ടു ചക്രങ്ങളോടും ഒൻപതു ദ്വാരങ്ങളോടും കൂടിയതാണ് ദേവതകളുടെ അയോധ്യാനഗരി. അതിൽ സ്വർഗ്ഗദായകമായ ഹിരണ്യമയജ്യോതിസ്സ് പൂർണ്ണമായി നിറഞ്ഞിരിക്കുന്നു.

32. ***തസ്മിൻ ഹിരണ്യയേഃ കോശേഃ ത്രപരേ ത്രിപ്രതിഷ്ഠിതേ,***
***തസ്മിൻ യദ് യക്ഷമാത്മന്വത് തദ് വൈ ബ്രഹ്മവിദോ വിദുഃ.***

ആ ഹിരണ്യമയകോശത്തിൽ പൂജായോഗ്യമായ ആത്മാവിന്റെ യാതൊരു സ്ഥാനം സ്ഥിതിചെയ്യുന്നുവോ അതിനെ ബ്രഹ്മത്തെ ശരിയായിട്ടറിഞ്ഞിരിക്കുന്നവൻ ശരിയായി ഗ്രഹിക്കുന്നു.

33. ***പ്രഭ്രാജമാനാം ഹിരിണീം യശസാ സംപരീവൃതാം,***
***പുരം ഹിരണ്യയീം ബ്രഹ്മാ വിവേശാപരാജിതാം.***

പാപത്തെ നശിപ്പിക്കുന്നതും യശ്വസിയായിരിക്കുന്നതിനാൽ പ്രകാശിക്കുന്നതും ഒരിക്കലും പരാജയമടയാത്തതുമായ ബ്രഹ്മം ഹിരണ്യമയമായ പുരത്തിൽ പ്രവിഷ്ടമായിരിക്കുന്നു.

## അനുവാകം രണ്ട്

### സൂക്തം മൂന്ന്

(ഋഷി–അഥർവൻ. ദേവത–വരണമണി, വനസ്പതി. ഛന്ദസ്–അനുഷ്ടുപ്, ത്രിഷ്ടുപ്, പംക്തി, ജഗതി.)

1. ***അയം മേ വരണോ മണിഃ സപത്നക്ഷയണോ വൃഷാ,***
***തേനാ രഭസ്യ ത്വം ശത്രൂൻ പ്ര മൃണീഹി ദുരസ്യതഃ.***

ഈ വരണവൃക്ഷത്തിൻെറ മണി ശത്രുക്കളെ നശിപ്പിക്കുവാൻ കഴിവുള്ളതും ഇച്ഛരിതഫലങ്ങളെ വർഷിക്കുന്നതുമാകുന്നു. നീ ഇതുപയോഗിച്ച് ദുഷ്ടത പ്രവർത്തിക്കുന്ന വൈരികളെ നശിപ്പിക്കൂ.

2. ***പ്രൈണാഞ്ഛരണീf ഹി പ്ര മൃണാ രഭസ്വ മണിസ്തേ അസ്തു പുരസ്താത്,***
***അവാരയന്ത വരണേന ദേവാ അധ്യചാരമസുരാണാം ശ്വഃ ശ്വഃ.***

ഈ മണി നിൻെറ അഭിയാനത്തിൽ മുന്നിൽ പോകട്ടെ. നീ ഈ ശത്രുക്കളെ മർദ്ദിക്കൂ. ഇവരെ സ്വാധീനമാക്കൂ. ഈ വരമണിയുടെ സഹായത്തോടുകൂടി ദേവഗണങ്ങൾ രാക്ഷസന്മാരുടെ ആഭിചാരകൃത്യങ്ങളെ അടുത്ത കാലംവരെ നശിപ്പിച്ചിരുന്നു.

3. ***അയം മണിർവരണോ വിശ്വഭേഷജഃ സഹസ്രാക്ഷോ ഹരിതോ ഹിരണ്യയഃ,***
***സ തേ ശത്രൂനധരാൻ പാദയാതി പൂർവസ്താൻ ദഭ്നുഹി യേ ത്വാ ദ്വിഷന്തി.***

ഈ മണി എല്ലാ ദുഃഖങ്ങൾക്കും ചികിത്സയാണ്. അതു സഹസ്രാക്ഷന് സമാനം പരാക്രമത്തോടുകൂടിയതാണ്. മനോഹരവും ഹരിതവർണ്ണത്തോടു കൂടിയതുമായ ഈ മണി നിൻെറ ശത്രുക്കളെ നശിപ്പിക്കും. ഇതുപയോഗിച്ച് അതിവേഗം നീ നിൻെറ ശത്രുക്കളെ നശിപ്പിക്കൂ. സംഹരിക്കൂ.

4. ***അയം തേ കൃത്യാ വി തതാം പൗരുഷേയാദയ ഭയാത്,***
***അയം ത്വാ സർവസ്മാത് പാപാദ് വരണോ വാരയിഷ്യതേ.***

നിനക്കുവേണ്ടി വിസ്തൃതമാക്കപ്പെട്ടിരിക്കുന്ന കൃത്യയെ ഈ വരമണി ശാന്തമാക്കും. ഏതെങ്കിലും പുരുഷൻനിമിത്തം അനുഭവപ്പെടുന്ന ഭയത്തെ നശിപ്പിച്ചുകൊണ്ട് ഈ മണി നിന്നെ സമസ്തപാപങ്ങളിൽനിന്നും വേർപെടുത്തും.

5. ***വരണോ വരയാതാ അയം ദേവോ വനസ്പതിഃ,***
***യക്ഷ്മോ യോ അസ്മിന്നാവിഷ്ടസ്തമു ദേവാ അവീവരൻ.***

ദാനാദിഗുണങ്ങളാൽ സമ്പന്നമായ ഈ വരണമണി നമ്മുടെ രോഗങ്ങളേയും ശത്രുക്കളേയും അകറ്റിക്കളയട്ടെ.

6. ***സ്വപ്നം സുപ്ത്വാ യദി പശ്യാസി പപം മൃഗഃ സൃതിം യതി ധാവാദജുഷ്ടാൻ,***
***പരിക്ഷവാഛകുനേഃ പാപവാദാദയം മണിർവരണോ വാരയിഷ്യതേ.***

ഹേ പുരുഷാ! പാപമയമായ സ്വപ്നഭയം, അപ്രീതികരമായ ദിക്കിനു നേരെയുള്ള മൃഗത്തിൻെറ ഗമനം, കാക്ക മുതലായ പക്ഷികളാൽ ഉണ്ടാക്കുന്ന അപശകുനം ഇവയിൽനിന്നെല്ലാം ഈ വരണമണി നിന്നെ രക്ഷിക്കും.

7. ***ആരാത്യാസ്ത്വാ നിരൃത്യാ അഭിചാനാദഥോ ഭയാത്,***
***മൃത്യോരോജീയസോ വധാദ് വരണോ വാരയിഷ്യതേ.***

ഹേ പുരുഷാ! ഈ മണി ശത്രുക്കൾ, പാപം, ആഭിചാരം മുതലായവയുടെ ഭയത്തിൽനിന്നും, മൃത്യുവിൻെറ ശക്തിയേറിയ കൃത്യകളിൽനിന്നും നിന്നെ രക്ഷിക്കും.

8. ***യന്മേ മാതാ യന്മേ പിതാ ഭൂതരോ യച്ച മേ സ്വാ യദേനശ്ചകൃമാവയം,***
***തതോ ന വാരയിഷ്യതേf യം ദേവോ വനസ്പതിഃ.***

വനസ്പതീരൂപമായ ഈ മണി എൻെറ മാതാവ്, പിതാവ്, ഭ്രാതാവ് ഇവരുടേയും മറ്റ് ആത്മീയജനങ്ങളുടേയും എല്ലാ പാപങ്ങളിൽനിന്നും എന്നെ രക്ഷിക്കും.

9. ***വരണേന പ്രവ്യഥിതാ ഭ്രാതൃവ്യാ മേ സബന്ധവഃ,***
***അസൂർതം രജോ അപ്യുഗുസ്തേ യന്ത്വധർമഃ തമഃ.***

എൻെറ ഗോത്രത്തിലുള്ള ബന്ധുരൂപത്തോടുകൂടിയ ശത്രുക്കൾ ഈ വരണമണിമൂലം വേദന അനുഭവിച്ചുകൊണ്ടിരിക്കുന്നു. അവർ വിസ്തൃതമായ രജസ്സിനെ പ്രാപിച്ച് ഭീഷണമായ അന്ധകാരത്തിൽ പതിക്കട്ടെ.

10. ***അരിഷ്ടോf ഹമരിഷ്ടഗു രായുഷ്മാൻത്സർവ്വപൂരുഷഃ,***
***തം മായം വരണോ മണിഃ പരി പാതു ദിശോദിശഃ.***

ഞാൻ ഹിംസാരഹിതനായിട്ട് ശാന്തിയെ പ്രാപിച്ചുകൊണ്ടിരിക്കുന്നു. ഞാൻ പുത്രപൗത്രാദികളാൽ സമ്പന്നനായി ദീർഘയുഷ്മാനായിത്തീരും. ഈ വരണമണി എല്ലാ ദിക്കുകളിലും എൻെറ രക്ഷകനായിരിക്കട്ടെ.

11. ***അയം മേ വരണ ഉരസി രാജാ ദേവോ വനസ്പതിഃ,***
***സ മേ ശത്രൂൻ വി ബാധതാമിന്ദ്രോ ദസ്യൂനിവാസുരാൻ.***

ദാനാദിഗുണങ്ങളാൽ സമ്പന്നവും വനസ്പതിനിർമ്മിതവുമായ ഈ മണി എൻെറ ഹൃദയത്തിൽ പ്രതിഷ്ഠിതമാണ്. എപ്രകാരം ഇന്ദ്രൻ രാക്ഷസന്മാരെ പീഡിപ്പിക്കുന്നുവോ അപ്രകാരംതന്നെ അത് എൻെറ ശത്രുക്കളേയും സസ്യുക്കളേയും ബാധിക്കട്ടെ.

12. ***ഇമം ബിഭർമി വരണമായുഷ്മാഞ്ഛതശാരദഃ,***
***സ മേ രാഷ്ട്രം ച ക്ഷത്രം ച പശൂനോജശ്ച മേ ദധത്.***

ഈ വരണമണി എന്നിൽ രാഷ്ട്രം, മൃഗങ്ങൾ, ശക്തി മുതലായ രക്ഷാസാധനങ്ങളെ സ്ഥാപിക്കട്ടെ. നൂറു സംവത്സരം ജീവിക്കുന്നതിനുവേണ്ടി ഞാൻ ഈ മണി ധരിക്കുന്നു.

13. ***യയാ വാതോ വനസ്പതീൻ വൃക്ഷാൻ ഭനക്തോയോജ സാ.***
***ഏവാ സപത്നാൻ മേ ഭങ്ഗ്ധി പർവാഞ്ജാതം ഉതാപരാൻ***
***വരണസ്ത്വാഭി രക്ഷതു.***

കാറ്റ് അതിൻെറ ശക്തിയാൽ വനസ്പതികളേയും വൃക്ഷങ്ങളേയും പിഴുതെറിയുന്നു. അതുപോലെതന്നെ ഈ മണി എൻെറ മുന്നിലും പിന്നിലുമുള്ള എല്ലാ ശത്രുക്കളേയും സംഹരിക്കട്ടെ. ഈ വരണമണി എൻെറ രക്ഷകനായിരിക്കട്ടെ.

14. ***യഥാ വാതശ്ചാഗ്നിശ്ച വൃക്ഷാൻ പ്സാതോ വനസ്പതീൻ,***
***ഏവാസപത്നാൻ മേ പ്സാഹി പൂർവാഞ്ജാതം ഉതാപരാൻ***
***വരണസ്ത്വാഭി രക്ഷതു.***

വായുവും അഗ്നിയും വനസ്പതികളെ ഭസ്മീകരിക്കുന്നതുപോലെതന്നെ ഹേ വരണമണീ! നീ ഞാനുണ്ടാകുന്നതിനുമുമ്പും ഞാനുണ്ടായിക്കഴിഞ്ഞും ഉണ്ടായിട്ടുള്ള എല്ലാ ശത്രുക്കളേയും സംഹരിക്കൂ. ഈ മണി എന്നെ രക്ഷിക്കട്ടെ.

15. ***യഥാ വാതേന പ്രക്ഷീണാ വൃക്ഷാഃ ശേരേ ന്യർപിതാഃ,***
***ഏവാ സപത്നാംസ്ത്വം മമ ന ക്ഷീണീഹി ന്യർപയ പൂർവ്വാ-***
***ഞ്ജാതാം ഉതാപരാൻ വരണസ്ത്വാഭി രക്ഷതു.***

വായു നിമിത്തം ഉണക്കവൃക്ഷം തകർന്ന് ഭൂമിയിൽ കിടന്നുരുളുന്നതുപോലെ ഹേ വരണമണീ! നീ എൻെറ മുന്നിലും പിന്നിലുമുള്ള എല്ലാ ശത്രുക്കളേയും ശുഷ്കമാക്കി പതിപ്പിക്കൂ. ഈ വരണമണി എനിക്കു രക്ഷയായിരിക്കട്ടെ.

16. ***താംസ്ത്വം പ്ര ച്ഛിൻദ്ധി വരണ പുരാ ദിഷ്ടാത് പുരായുഷഃ,***
***യ ഏനം പശുഷു ദിപ്സന്തി യേ ചാസ്യാ രാഷ്ട്രദിപ്സവഃ.***

ഹേ വരണമണീ! യാതൊരുത്തൻ ഈ യജമാനൻെറ മൃഗങ്ങളേയും രാഷ്ട്രത്തേയും അപഹരിക്കുവാൻ ഇച്ഛിക്കുന്നുവോ അവൻെറ ആയുസ്സിനേയും ഭാഗ്യത്തേയും ആദ്യമേതന്നെ തട്ടിയെടുത്തിട്ട് നീ അവനെ നശിപ്പിക്കൂ.

17. ***യഥാ സൂര്യോ അതിഭാതി യഥാസ്മിൻ തേജ ആഹിതം,***
***ഏവാ മേ വരണോ മണിഃ കീർത്തിം ഭൂതിം നി യച്ഛതു,***
***തേജസാ മാ സമുക്ഷതു യശസാ സമനക്തു മാ.***

ഈ സൂര്യൻ അത്യധികം പ്രകാശവാനും അത്യധികം തേജസ്വിയും ആയിരിക്കുന്നതുപോലെ ഈ മണി നിനക്ക് തേജസ്സും യശസ്സും പ്രദാനം ചെയ്യട്ടെ. ഞാൻ യശസ്സിനാലും തേജസ്സിനാലും സമ്പൂർണ്ണനാകണേ.

18. ***യഥാ യശശ്ചന്ദ്രമസ്യാദിത്യേ ച നൃപക്ഷസി,***
***ഏവാ മേ വരണോ മണിഃ കീർത്തിം ഭൂതിം നി യച്ഛതു,***
***തേജസാ മാ സമുക്ഷതു യശമാ സമനയതു മാ.***

എല്ലാ ജീവികളുടേയും സാക്ഷിയായ ചന്ദ്രനിൽ എങ്ങനെ യശസ്സ് പ്രതിഷ്ഠിതമായിരിക്കുന്നുവോ അതുപോലെ ഈ മണി എന്നിൽ യശസ്സും തേജസ്സും പ്രതിഷ്ഠിക്കട്ടെ.

19. ***യഥാ യശഃ പൃഥിവ്യാം യഥാസ്മിഞ്ജാതവേദസി ഏവാ***
***മേ വരണോ മണിഃ കീർത്തിം ഭൂതിം നി യച്ഛതു,***
***തേജസാ മാ സമുക്ഷതു യശസാ സമനക്തു മാ.***

എപ്രകാരം ഭൂമിയിലും അഗ്നിയിലും യശസ്സ് പ്രതിഷ്ഠിതമായിരിക്കുന്നുവോ അപ്രകാരംതന്നെ ഈ വരണമണി എനിക്കു യശസ്സും തേജസ്സും പ്രദാനം ചെയ്ത് എന്നെ സമ്പന്നനാക്കട്ടെ.

20. ***യഥാ യശഃ കന്യായാം യഥാസ്മിൻത്സംഭൃതേ രഥേ,***
***ഏവാ മേ വരണോ മണിഃ കീർത്തിം ഭൂതിം നി യച്ഛതി,***
***തേജസാ മാ സമുക്ഷതു യശസാ സമനക്തു മാ.***

എപ്രകാരം കന്യക യശസ്വിനിയായിരിക്കുന്നുവോ സംഭൃതമായ രഥത്തിൽ യശസ്സ് വർത്തിക്കുന്നുവോ അതുപോലെതന്നെ ഈ മണി എന്നെ യശസ്സിനാലും തേജസ്സിനാലും സംയുക്തനാക്കണേ.

21. ***യഥാ യശഃ സോമപീഥേ മധുപർക്കേ യഥാ യശഃ,***
***ഏവാ മേ വരണോ മണിഃ കീർത്തിം ഭൂതിം നി യച്ഛതു***
***തേജസാ മാ സമുക്ഷതു യശസാ സമനക്തു മാ.***

സോമരസത്തിലും മധുപർക്കത്തിലും എപ്രകാരം യശസ്സ് നിറഞ്ഞിരിക്കുന്നുവോ അപ്രകാരംതന്നെ ഈ മണി എന്നിൽ യശസ്സും തേജസ്സും നിക്ഷിപ്തമാക്കട്ടെ.

22. ***യഥാ യശോഽഗ്നിഹോത്രേ വഷട്കാരേ യഥാ യശഃ,***
***ഏവാ മേ വരണോ മണിഃ കീർത്തിം ഭൂതിം നി യച്ഛതു***
***തേജസാ മ സമുക്ഷതു യശസാ സമനക്തു മാ.***

വേദജ്ഞന്മാരിൽ എപ്രകാരം യശസ്സ് നിറഞ്ഞിരിക്കുന്നുവോ അപ്രകാരം തന്നെ ഈ വരണമണി എന്നെ തേജസ്സിലും യശസ്സിലും പ്രതിഷ്ഠിക്കട്ടെ.

23. ***യഥാ യശോ യജമാനേ യഥാസ്മിൻ യജ്ഞ ആഹിതം,***
***ഏവാ മേ വരണോ മണിഃ കീർത്തിം ഭൂതിം നിയച്ഛതു***
***തേജസാ മാ,***
***സമുക്ഷതു യശസാ സമനക്തു മാ.***

എപ്രകാരം യജമാനനിൽ യശസ്സ് ഉണ്ടായിരിക്കുന്നുവോ എപ്രകാരം ഈ യജമാനനിൽ യജ്ഞം പ്രതിഷ്ഠിതമായിരിക്കുന്നുവോ അതുപോലെതന്നെ ഈ വരണമണി എന്നിൽ യശസ്സും തേജസ്സും പ്രതിഷ്ഠിക്കട്ടെ.

24. ***യഥാ യശഃ പ്രജാപതൗ യഥാസ്മിൻ പരമേഷ്ഠിനി,***
***ഏവാ മേ വരണോ മണിഃ കീർത്തിം ഭൂതിം നി യച്ഛതു***
***തേജസാ മാ സമുക്ഷതു യശസാ സമനക്തു മാ.***

എപ്രകാരം പ്രജാപതിയിലും പരമേഷ്ഠിയിലും യശസ്സുണ്ടായിരിക്കുന്നുവോ അപ്രകാരംതന്നെ ഈ വരണമണി എനിക്കു തേജസ്സും യശസ്സും പ്രദാനം ചെയ്യട്ടെ.

25. ***ഏവാ മേ വരണോ മണിഃ കീർത്തിം ഭൂതിം നി യച്ഛതു***
***തേജസാ മാ സമുക്ഷതു യശസാ സമനക്തു മാ.***

എപ്രകാരം ദേവതകളിൽ അമരത്വവും സത്യവും പ്രതിഷ്ഠിതമായിരിക്കുന്നുവോ അതുപോലെതന്നെ ഈ വരണമണി എനിക്ക് യശസ്സും ഭൂതിയും നൽകട്ടെ. അതുപോലെതന്നെ എന്നിൽ തേജസ്സും യശസ്സും പ്രതിഷ്ഠിക്കുകയും ചെയ്യട്ടെ.

## സൂക്തം നാല്

(ഋഷി–ഗരുത്മാൻ. ദേവത–സർപ്പവിഷാപകരണം. ഛന്ദസ്–പംക്തി, ഗായത്രി, ബൃഹതി, അനുഷ്ടുപ്, ത്രിഷ്ടുപ്)

1. ***ഇന്ദ്രസ്യ പ്രഥമോ രഥോ ദേവാനാമപരോ രഥോ വരുണസ്യ തൃതീയ ഇത്,***
***അഹീനാമപമാ രഥഃ സ്ഥാണുമാരദഥാർഷത്.***

ഇന്ദ്രന് പ്രഥമരഥം, ദേവതകൾക്ക് ദ്വിതീയരഥം, വരുണന് ത്രിതീയരഥം ഇങ്ങനെ ഓരോരുത്തർക്കും പ്രത്യേകം രഥങ്ങൾ ഉണ്ട്. സർപ്പങ്ങൾക്ക് അവയുടെ നാമങ്ങളോടുകൂടിയ രഥമുണ്ട്. അത് സ്ഥാണുവിലും ഗമനസ്വഭാവത്തോടുകൂടിയ താകുന്നു. അതു പാഞ്ഞുപോകുന്നു.

2. ***ദർഭഃ ശോചിസ്തരുണകമശ്വസ്യ വാരഃ പരഷസ്യ വാരഃ രഥസ്യ ബന്ധുരം.***

ഈ ദർഭ സർപ്പങ്ങൾക്കു ശോകപ്രദയാകുന്നു. തരുണകൻ, അശ്വകൻ എന്നീ പേരുള്ള സർപ്പങ്ങളുടെ വിഷത്തെ ഇതു തടയുന്നു. പരുഷവിഷത്തേയും അകറ്റിക്കളയുന്നു.

3. ***അവ ശ്വേത പദാ ജഹി പൂർവേണ ചാപരേണ ച,***
***ഉദപ്ലുതമിവ ദാർവഹീനാമരസ വിഷ വാരുഗ്രം.***

ഹേ ശ്വേതസർപ്പമേ! നീ സ്വന്തം പൂർവ്വപദത്താലും അപരപദത്താലും സർപ്പങ്ങളെ നശിപ്പിക്കൂ. വിസർജനം ചെയ്യപ്പെടുന്ന കാഷ്ടംപോലെ സർപ്പ വിഷം നിർവീര്യമായിത്തീർന്നിരിക്കുന്നു. നീ ഭീഷണമായ വിഷത്തെ ശാന്ത മാക്കൂ.

4. ***അരംഘുഷോ നിമജ്യോന്മജ്യ പുനരബ്രവീത്,***
***ഉദപ്ലുതമിവ ദാർബഹീനാമരസ വിഷ വാരുഗ്രം.***

അരംഘുഷ് ഊളിയിട്ടു കടന്നുവന്നിട്ട് വിസർജനം ചെയ്യപ്പെട്ട കാഷ്ഠത്തിനു തുല്യം സർപ്പങ്ങളുടെ വിഷം നിർവീര്യമായിരിക്കുന്നു എന്നു പറഞ്ഞു. നീ ഈ സർപ്പവിഷത്തെ അകറ്റിക്കളയൂ.

5. ***പൈദ്വോ ഹന്തി കസർണീലം പൈദ്വഃ ശ്വിത്രമുതാസിതം,***
***പൈദ്വോ രഥർവ്യാഃ ശിരഃ സ ബിഭേദ പൃദാകാ്വഃ.***

പൈദ്വൻ, കസർണീലസർപ്പത്തേയും ശ്വേതവും കറുത്തതുമായ സർപ്പത്തേ യും നശിപ്പിക്കുന്നു. പൈദ്വൻ രഥർവന്യൻേറയും പൃദാകുവിൻേറയും ശിരസ്സിനെ തകർത്തുകളഞ്ഞു.

6. ***പൈദ്വ പ്രേഹി പ്രഥമോ്നു ത്വാ വയമേമസി,***
***അഹീൻ വ്യസ്യതാത് പഥോ യേന സ്മാ വയമേമസി.***

ഹേ പൈദ്വാ! നീ ശ്രേഷ്ഠനാകുന്നു. ഞങ്ങൾ നിന്നോടു പ്രാർത്ഥിക്കുന്നു നീ ഇവിടെ വരണേ. ഞങ്ങൾ സഞ്ചരിക്കുന്ന വഴികളിൽനിന്നും നീ സർപ്പ ങ്ങളെ മാറ്റിക്കളയണേ.

7. ***ഇദം പൈദ്വോ അജായതേദമസ്യ പരായണം,***
***ഇമാന്യർവതഃ പദാഹിഘ്ന്യോ വാജിനീവത.***

സർപ്പങ്ങളെ നശിപ്പിക്കുന്ന പൈദ്വൻ പ്രത്യക്ഷനും ഇതിൽ പരായണനുമാ കുന്നു. അതിവേഗം ചലിക്കുന്ന ഈ വിക്രമന്മാരെ അവൻ നശിപ്പിക്കുന്നു.

8. ***സംയതം നഃ വിഷ്പരദ് വ്യാത്തം ന സം യമത്,***
***അസ്മിൻ ക്ഷേത്ര ദ്വവഹീ സ്ത്രീ ച പുമാംശ്ച തവുഭാവരസാ.***

നമ്മെ കടിക്കുന്ന സർപ്പങ്ങളുടെ തുറന്ന വായ് അടയാതെയും അടഞ്ഞ വായ് തുറക്കാതെയും ആയിരിക്കട്ടെ. ഈ പ്രദേശത്തുള്ള എല്ലാ ആൺ പെൺസർപ്പങ്ങളും മന്ത്രശക്തിയാൽ നിർവീര്യരായിത്തീരട്ടെ.

9. ***അരസാസ ഇഹാഹയോ യേ ത്രന്തി യേ ച ദൂരകേ,***
***ഘനേന ഹന്മി വൃശ്ചികമഹിം ദണ്ഡേനാഗതം.***

അടുത്തുള്ളതും അകലത്തുള്ളതുമായ സർപ്പങ്ങളും വിഷഹീനങ്ങളായിത്തീരട്ടെ. വന്നുകൊണ്ടിരിക്കുന്ന ഈ സർപ്പങ്ങളെ വടിയാൽ തല്ലുന്നു. ഞാൻ തേളിനെ ചുറ്റികയാൽ തകർക്കുന്നു.

10. ***അഘാശ്വസ്യേദം ഭേഷജമുഭയോഃ സ്വജസ്യ ച,***
***ഇന്ദ്രോ മേfഹിമാഘായന്തമഹിം പൈദ്വോ അരന്ധയത്.***

അഘാശ്വത്തിൻേറയും അകാരണമായുണ്ടാകുന്ന വിഷദോഷങ്ങളുടേയും ഔഷധി എൻെറ കൈവശം ഉണ്ട്. ഹിംസാത്മകങ്ങളായ പാപങ്ങളെ ആഗ്രഹിക്കുന്ന സർപ്പങ്ങൾ നിമിത്തമായി ഇന്ദ്രദേവൻ പൈദ്വനെ എനിക്കധീനമാക്കിയിരിക്കുന്നു.

11. ***പൈദ്വസ്യ മന്മഹേ വയം സ്ഥിരസ്യ സ്ഥിരധാമ്നഃ,***
***മേ പശ്ചാ പൃദാകവഃ പ്രദീധ്യത ആസതേ.***

ഈ പൈദ്വൻ സ്ഥിരപ്രഭാവത്താൽ യുക്തനാകുന്നു. അതുകാരണം ഈ സർപ്പങ്ങൾ ദുഃഖിതരായിക്കഴിയുന്നു.

12. ***നഷ്ടാസവോ നഷ്ടവിദാ ഹതാ ഇന്ദ്രേണ വജ്രിണാ,***
***ജഘാനേന്ദ്രോ ജഘ്നിമാ വയം.***

ഈ സർപ്പങ്ങളുടെ വിഷത്തേയും പ്രാണനേയും ഇന്ദ്രൻ നശിപ്പിച്ചിരിക്കുന്നു. ഇവൻ ഇന്ദ്രനാൽ കൊല്ലപ്പെട്ടവനായിരുന്നു. അവയെ ഇപ്പോൾ നാം കൊല്ലുന്നു.

13. ***ഹസ്താസ്തിരശ്ചിരാജയോ നിപിഷ്ടാസഃ പൃഥാകവഃ,***
***ദർവി കരിക്രതം ശ്വിത്രം ദർഭേഷ്വസിതം ജഹി.***

തിരശ്ചിരാജനാമത്തോടുകൂടിയ സർപ്പം മന്ത്രശക്തിയാൽ നശിച്ചിരിക്കുന്നു, പൃദകുവും നശിപ്പിക്കപ്പെട്ടിരിക്കുന്നു. നീ കൃഷ്ണസർപ്പത്തെ കുശപ്പുല്ലിൽവെച്ചു നശിപ്പിക്കൂ.

14. ***കൈരാതികാ കുമാരികാ സകാ ഖനതി ഭേഷജം,***
***ഹിരണ്യയീഭിരഭ്രിർഗിരീണാമുപ സാനുഷു.***

"സകാകുമാരി"കിരാതദേശത്തിൽ വസിക്കുന്നു. അവൾ കുഴിക്കുന്നതിനുള്ള സ്വർണ്ണായുധത്താൽ പർവ്വതങ്ങളുടെ കൊടുമുടികളിൽനിന്നും ഔഷധികളെ കുഴിച്ചെടുക്കുന്നു.

15. ***ആയമഗൻ യുവാ ഭിഷക് പൃശ്നിഹാപരാജിതഃ,***
***സ വൈസ്വജസ്യ ജംഭന ഉഭയോ വൃശ്ചികസ്യ ച.***

ഈ യുവവൈദ്യ ഒരിക്കലും പരജയപ്പെടുന്നില്ല. ഇവളിൽ മന്ത്രശക്തി നിറഞ്ഞിരിക്കുന്നു. അവൾ സ്വജനാമത്തോടുകൂടിയ സർപ്പത്തേയും തേളിനേയും നശിപ്പിക്കുന്നതിൽ സമർത്ഥയാണ്.

16. ***ഇന്ദ്രോ മേfഹമിരന്ധയന്മിത്രശ്ച വരുണശ്ച,***
***വാതാപർജന്യോഭാ.***

ഇന്ദ്രൻ, വായു, മിത്രൻ, വരുണൻ, പർജന്യൻ ഇവർ സർപ്പങ്ങളെ സ്വാധീനപ്പെടുത്തിയിരിക്കുന്നു.

17. ***ഇന്ദ്രോ മേ ƒഹമിരന്ധയത് പൃദാകും ച പൃദാക്വം,***
***സ്വജം തിരശ്ചിരാജിം കസർണീലം ദശോനസിം.***

പൃദാകു, പൃദാക്വൻ, സ്വജൻ, തിരശ്ചിരാജൻ, കസർണീലൻ, ദശോനസി മുതലായ സർപ്പങ്ങളെ എന്റെ നന്മയ്ക്കുവേണ്ടി ഇന്ദ്രൻ വശീകരിച്ചിരിക്കുന്നു.

18. ***ഇന്ദ്രോ ജഘാന പ്രഥമം ജനിതാരമഹേ തവ,***
***തേഷാമു തൃഹ്യമാണാനാം കഃ സ്വിത് തേഷാമസദ്രസഃ.***

ഹേ സർപ്പമേ! നിന്റെ സൃഷ്ടികർത്താവിനെ ഇന്ദ്രൻ നേരത്തെതന്നെ നശിപ്പിച്ചിരുന്നു. ആ സർപ്പങ്ങളുടെ സംഹാരകാലത്തിൽ ഏതെല്ലാം സർപ്പങ്ങൾ ശക്തിശാലികളായിരുന്നു.

19. ***സം ഹി ശീർഷാണ്യഗ്രഭം പൗഞ്ജിഷ്ഠഇവ കവരം,***
***സിന്ധോർമധ്യം പരേത്യ വ്യനിജമഹേർവിഷം.***

കർബരത്തെ പൗംജിഷ്ടം പോലെ വഹിക്കുന്നു. അങ്ങനെതന്നെ ഞാൻ സിന്ധുവിൽ കിടന്നുകൊണ്ട് സർപ്പവിഷത്തെ ശോധനം ചെയ്തിരിക്കുന്നു.

20. ***അഹീനാം സർവേഷാം വിഷം പരാ ബഹന്തു സിന്ധവഃ,***
***ഹസ്താസ്തിരശ്ചിരാജയോ നിപിഷ്ടാസഃ പൃദാകവഃ.***

എല്ലാ നദികളും സർപ്പവിഷത്തെ വഹിച്ചുകൊണ്ടുപോകട്ടെ. തിരശ്ചിരാജ സർപ്പം നശിച്ചുപോയി. പൃദാകു ഈ മന്ത്രശക്തിയാൽ അരഞ്ഞുപോകട്ടെ.

21. ***ഔഷധീനാമഹം വൃണ ഉർവരീരിവ സാധുയാ,***
***നയാഭ്യർവതീരിവാഹേ നിരൈതു തേ വിഷം.***

ഞാൻ എന്റെ സദ്ബുദ്ധിയാൽ ഉർവ്വരീ ഔഷധികളെ എടുത്തുകൊണ്ട് അതിവേഗം ഒഴുകുന്ന നദിക്കുതുല്യം പാഞ്ഞുവരുന്നു. അതുകൊണ്ട് ഹേ സർപ്പമേ! നിന്റെ വിഷം അകന്നുപോകട്ടെ.

22. ***യദഗ്നൗ സൂര്യേ വിഷം പൃഥിവ്യാമോഷധീഷു തത്,***
***കാന്ദാവിഷം കനക്നകം നിരൈത്വൈതു തേ വിഷം.***

സൂര്യൻ, അഗ്നി, പൃഥ്വി, ഔഷധി ഇവയിൽ ഉള്ള വിഷവും അതുപോലെ കന്ദങ്ങളിലുള്ള വിഷവും പൂർണ്ണമായും അകന്നുപോകട്ടെ.

23. ***യേ അഗ്നിജാ ഓഷധിജാ അഹീനാം യേ അപ്സുജാ വിദ്യുത ആബഭൂവുഃ,***
***യേഷാം ജാതാനി ബഹുധാ മഹാന്തി തേഭ്യഃ സർപേഭ്യോ നമസാ വിധേമ.***

അഗ്നി, ജലം, ഔഷധികൾ, സർപ്പങ്ങളിൽ നിന്നുൽപ്പന്നമായ വൈദ്യുതിയും, അതുകൾവഴിയായുണ്ടായിരിക്കുന്ന അനേകം ഭീഷണകർമ്മങ്ങളും ഉണ്ടായിരിക്കുന്നുവോ, ആ സർപ്പങ്ങൾക്കു നാം ഹവിസ്സിനെ സമർപ്പിക്കുന്നു.

24. ***തൗദീ നമാസി കന്യാ ഘൃതാചീ നാമ വാ അസി,***
***അധസ്പദേന തേ പദമാദദേ വിഷദൂഷണം.***

ഹേ തൗദീ, ഘൃതാചീ എന്ന പേരിനാൽ അറിയപ്പെടുന്ന ഔഷധീ! ഞാൻ പാദങ്ങളെ താഴോട്ടാക്കി ഇരുന്നുകൊണ്ട് നിന്റെ വിഷത്തെ നിർവ്വീര്യമാക്കുന്ന അംശത്തെ സ്വീകരിക്കുന്നു.

25. ***അങ്ഗാദങ്ഗാത് പ്ര ച്യാവയ ഹൃദയം പരിവർജയ,***
***അധാ വിഷസ്യ യത് തേജോƒ വാചീനം തദേതു തേ.***

ഹേ രോഗീ! നീ ഹൃദയത്തെ രക്ഷിച്ചുകൊണ്ട് തൻെറ ഓരോ അവയവങ്ങളിൽനിന്നും വിഷത്തെ മാറ്റൂ. ആ വിഷത്തിൻെറ പ്രഭാവം അധോഗതിയെ പ്രാപിച്ചുകൊണ്ടു നശിച്ചുപോകണേ.

26. ***ആരേ അഭൂദ വിഷമരൗദ് വിഷേ വിഷമപ്രാഗപി,***
***അഗ്നിർവിഷമഹേർനിരാധാത് സോമോ നിരണയീത്,***
***ദംഷ്ടാരമന്വഗാദ് വിഷമഹിരമത.***

നവീനമായ വിഷവും വിഷത്തിൽ ചേർന്നു തടയപ്പെട്ടിരിക്കുന്നു. ഇങ്ങനെ വിഷം നശിച്ചുകഴിഞ്ഞു. അഗ്നി സർപ്പവിഷത്തെ അകറ്റിക്കഴിഞ്ഞു. സോമൻ അതിനെ അകലേക്കുകൊണ്ടുപോയിരിക്കുന്നു. ആ വിഷം കടിച്ചപാമ്പിനെ ത്തന്നെ പ്രാപിച്ചുകഴിഞ്ഞു. അതിനാൽ സർപ്പം മൃത്യുവിനെ വരിച്ചുകഴിഞ്ഞിരിക്കുന്നു.

## അനുവാകം മൂന്ന്

### സൂക്തം അഞ്ച്

(ഋഷി–സിന്ധുദ്വീപൻ, കൗശികൻ, ബ്രഹ്മാവ്, വിഹവ്യൻ. ദേവത–അപ്പ്, മന്ത്രോക്താവ്, പ്രജാപതി. ഛന്ദസ്–പംക്തി, ജഗതി, ബൃഹതി, ധൃതി, അനുഷ്ടുപ്, ഗായത്രി, ശക്വരി, അഷ്ടി, ഉഷ്ണിക്, ത്രിഷ്ടുപ്)

1. ***ഇന്ദ്രസ്യൗജ സ്ഥേന്ദ്രസ്യ സഹ സ്ഥേന്ദ്രസ്യ ബലം സ്ഥേന്ദ്രസ്യ***
***വീര്യം സ്ഥേന്ദ്രസ്യ നൃമ്ണം സ്ഥ,***
***ജിഷ്ണവേ യോഗായ ബ്രഹ്മയൗഗൈർവോ യുനജ്മി.***

ഹേ ജലമേ! നീ ഇന്ദ്രൻെറ ഓജസ്സും ബലവും വീര്യവും, പരാജയപ്പെടുത്തുന്നതിനുള്ള ശക്തിയും ആകട്ടെ. നീ തന്നെ ഇന്ദ്രൻെറ ഐശ്വര്യമായിരിക്കട്ടെ. ഞാൻ നിന്നെ ബ്രഹ്മയോഗത്താൽ സമ്പന്നമാക്കിക്കൊണ്ട് ജയശീലയോഗത്തിനുവേണ്ടി സമർത്ഥമാക്കുന്നു.

2. ***ഇന്ദ്രസ്യൗജ സ്ഥേന്ദ്രസ്യ സഹ സ്ഥേന്ദ്രസ്യ ബലം സ്ഥേന്ദ്രസ്യ***
***വീര്യം സ്ഥേന്ദ്രസ്യ നൃമ്ണം സ്ഥ,***
***ജിഷ്ണവേ യോഗായ ക്ഷത്രയോഗർവോ യുനജ്മി.***

ഹേ ജലമേ! നീ ഇന്ദ്രൻെറ ഓജസ്സും ബലവും വീര്യവും ധനവും തിരസ്കരിക്കുന്നതിനുള്ള ശക്തിയും ആയിരിക്കട്ടെ. ഞാൻ നിന്നെ വിജയയോഗത്തിനുവേണ്ടി ക്ഷത്രയോഗത്താൽ സമ്പന്നമാക്കുന്നു.

3. ***ഇന്ദ്രസ്യൗജ സ്ഥേന്ദ്രസ്യ സഹ സ്ഥേന്ദ്രസ്യ ബലം സ്ഥേന്ദ്രസ്യ***
***വീര്യം സ്ഥേന്ദ്രസ്യ നൃമൾണം സ്ഥ,***
***ജഷ്ണവേ യോഗായോന്ദ്രയോഗർവോ യുനജ്മി.***

ഹേ ജലമേ! നീ ഇന്ദ്രൻെറ ഓജസ്സും ബലവും വീര്യവും ധനവും തിരസ്കാരശക്തിയുമായിരിക്കട്ടെ. ഞാൻ നിന്നെ ജയശീലതയ്ക്കുവേണ്ടി ഇന്ദ്രയോഗങ്ങളാൽ സമ്പന്നമാക്കുന്നു.

4. ***ഇന്ദ്രസ്യൗജ സ്ഥേന്ദ്രസ്യ ബലം സ്ഥേന്ദ്രസ്യ ബലം സ്ഥേന്ദ്രസ്യ***
***വീര്യം സ്ഥേന്ദ്രസ്യ നൃമ്ണം സ്ഥ,***
***ജിഷ്ണവേ യോഗായ സോമയോഗൈർവോ യുനജ്മി.***

ഹേ ജലമേ! നീ ഇന്ദ്രന്റെ ഓജസ്സും ശക്തിയും ധനവും ആയിരിക്കട്ടെ. ഞാൻ നിന്നെ വിജയത്തിനുവേണ്ടി സോമയോഗത്താൽ സമ്പന്നമാക്കുന്നു.

5. ***ഇന്ദ്രസ്യൗജ സ്ഥേന്ദ്രസ്യ സഹ സ്ഥേന്ദ്രസ്യ ബലം സ്ഥേന്ദ്രസ്യ വീര്യം സ്ഥേന്ദ്രസ്യ നൃമ്ണം സ്ഥ,***
***ജിഷ്ണവേ യോഗായാപ്സുയോഗൈർവോ യുനജ്മി.***

ഹേ ജലമേ! നീ ഇന്ദ്രന്റെ ഓജസ്സും ബലവും വീര്യവും ധനവും ഐശ്വര്യവും ആയിരിക്കണേ. വിജയത്തിനുവേണ്ടി ഞാൻ നിന്നെ അപയോഗത്താൽ സമ്പന്നമാക്കുന്നു.

6. ***ഇന്ദ്രസ്യൗജ സ്ഥേന്ദ്രസ്യ സഹ സ്ഥേന്ദ്രസ്യ ബലം സ്ഥേന്ദ്രസ്യ വീര്യം സ്ഥേന്ദ്രസ്യ നൃമ്ണം സ്ഥ,***
***ജിഷ്ണവേ യോഗായ വിശ്വാനി മാ ഭൂതാന്യുപ തിഷ്ഠന്തു യുക്താ മ ആപ സ്ഥ.***

ഹേ ജലമേ! നീ ഇന്ദ്രന്റെ ഓജസ്സും ബലവും വീര്യവും ഐശ്വര്യവും ആയിരിക്കണേ. ജയശീലയോഗത്തിനായിക്കൊണ്ട് നീ എന്റെ അടുക്കൽ സദാ വസിക്കുകയും അതുപോലെ എല്ലാ ഭൂതങ്ങളും എന്നോടൊത്തു വസിക്കുകയും ചെയ്യണേ.

7. ***അഗ്നേർഭാഗ സ്ഥ കൃപാം ശുക്രമാപോ ദേവീർവർചോ അസ്മാസു ധത്ത,***
***പ്രജാപതേർവോ ധാമ്നാസ്മ ലോകായ സാദയേ.***

ഹേ ജലമേ! നീ അഗ്നിയുടെ അംശമാകുന്നു. ഈ ലോകത്തെ പ്രജാപതിയുടെ ശക്തിയാൽ നശിപ്പിക്കുന്നതിന് ജലത്തിന്റെ വീര്യം, തേജസ്സ്, ഇവയാൽ നിറഞ്ഞിരിക്കുന്ന ഉജ്ജ്വലജിലത്തെ ഞങ്ങളിൽ പ്രതിഷ്ഠിക്കൂ.

8. ***ഇന്ദ്രസ്യ ഭാഗ സ്ഥ അപാം ശുക്രമോപാ ദേവീർവർചോ അസ്മാസു ധത്ത,***
***പ്രജാപതേർവോ ധാമ്നാസ്മൈ ലോകായ സാദയേ.***

ഹേ ജലമേ! നീ അഗ്നിയുടെ അംശമായിരിക്കണേ. ഈ ലോകത്തെ പ്രജാപതിയുടെ ശക്തിയാൽ നശിപ്പിക്കുന്നതിനുവേണ്ടി ജലത്തിന്റെ വീര്യം, ഓജസ്സ്, എന്നിവയോടുകൂടിയ ഉജ്ജ്വലജലത്തെ ഞങ്ങളിൽ പ്രതിഷ്ഠിക്കൂ.

9. ***സോമസ്യ ഭാഗ സ്ഥ അപാം ശുക്രമാപോ ദേവീർവർചോ അസ്മാസു ധത്ത,***
***പ്രജാപതേർവോ ധാമ്നാസ്മൈ ലോകായ സാദയേ.***

ഹേ ജലമേ! നീ സോമന്റെ അംശമായിരിക്കുന്നു. ഈ ലോകത്തെ പ്രജാപതിയുടെ ശക്തിയാൽ നശിപ്പിക്കുന്നതിനുവേണ്ടി ജലത്തിന്റെ ഓജസ്സിനേയും വീര്യത്തേയും ഞങ്ങളിൽ പ്രവിഷ്ടമാക്കൂ.

10. ***വരുണസ്യ ഭാഗ സ്ഥ അപാം ശുക്രമാപോ ദേവീർവർചോ അസ്മാസു ധത്ത,***
***പ്രജാപതേർവോ ധാമ്നാസ്മൈ ലോകായ സാദയേ.***

ഹേ ജലമേ! നീ വരുണന്റെ അംശമാകുന്നു. ഈ ലോകത്തെ പ്രജാപതിയുടെ ശക്തിയാൽ നശിപ്പിക്കുന്നതിനുവേണ്ടി ജലത്തിന്റെ ഓജസ്സ്, വീര്യം, ഉജ്ജ്വലജലം ഇവയെ ഞങ്ങളിൽ പ്രതിഷ്ഠിക്കൂ.

11. ***മിത്രാവരുണയോർഭാവ സ്ഥ അപാം ശുക്രമാപോ ദേവീർവർചോ അസ്മാസു ധത്ത,***
***പ്രജാപതേർവോ ധാമ്നാസ്മൈ ലോകായ സാദയേ.***

ഹേ ജലമേ! നീ മിത്രാവരുണന്മാരുടെ അംശമാകുന്നു. ഈ ലോകത്തെ പ്രജാപതിയുടെ ശക്തിയാൽ നശിപ്പിക്കുന്നതിനുവേണ്ടി ജലങ്ങളുടെ വീര്യം, തേജസ്സ്, ഉജ്ജ്വലജലം മുതലായവയെ ഞങ്ങളിൽ പ്രതിഷഠിക്കണേ.

12. ***യമസ്യ ഭാഗ സ്ഥ അപാം ശുക്രമാപോ ദേവീർവർചോ അസ്മാസു ധത്ത,***
***പ്രജാപതേർവോ ധാമ്നാസ്മൈ ലോകായ സാദയേ.***

ഹേ ജലമേ! നീ യമന്റെ അംശമാകുന്നു. ഈ ലോകത്തെ പ്രജാപതിയുടെ ശക്തിയാൽ നശിപ്പിക്കുന്നതുനുവേണ്ടി ജലങ്ങളുടെ വീര്യം, തേജസ്സ്, ഉജ്ജ്വലജലം മുതലായവയെ ഞങ്ങളിൽ പ്രതിഷഠിക്കൂ.

13. ***പിതൃണാം ഭാഗ സ്ഥ അപാം ശുക്രമാപോ ദേവീർവർചോ അസ്മാസു ധത്ത,***
***പ്രജാപതേർവോ ധാമ്നാസ്മൈ ലോകായ സാദയേ.***

ഹേ ജലമേ! നീ പിതൃക്കളുടെ അംശമാകുന്നു. ഈ ലോകത്തെ പ്രജാപതിയുടെ ശക്തിയൽ നശിപ്പിക്കുന്നതുനുവേണ്ടി ജലങ്ങളുടെ വീര്യം, ഓജസ്സ്, ഉജ്ജ്വലജലം ഇവയെ ഞങ്ങളിൽ നിറയ്ക്കൂ.

14. ***ദേവസ്യ സവിതുർഭാഗ സ്ഥ അപാം ശുക്രമാപോ ദേവീർവർചോ അസ്മാസു ധത്ത,***
***പ്രജാപതേർവോ ധാമ്നാസ്മൈ ലോകായ സാദയേ.***

ഹേ ജലമേ! നീ സവിതാവിന്റെ അംശമാകുന്നു. ഈ ലോകത്തെ പ്രജാപതിയുടെ ശക്തിയാൽ നശിപ്പിക്കുന്നതിനുവേണ്ടി ജലത്തിന്റെ വീര്യം, തേജസ്സ്, ഉജ്ജ്വലജലം മുതലായവയെ ഞങ്ങളിൽ നിറയ്ക്കൂ.

15. ***യോ വ ആപോƒ വാം ഭാഗോപ്സ്വന്തര്യജുഷ്യോ ദേവയജനഃ,***
***ഇദം തമതി സൃജാതി ത മാഭ്യവനിക്ഷി,***
***തേന തമഭ്യതിസൃജാമൗ യോസ്മാൻദ്വേഷ്ടി യം വയം ദ്വിഷ്മഃ,***
***തം വധേയം സ്തൃഷീയാനേന ബ്രഹ്മണാനേന കർമണാനയാ മേന്യാ.***

ഹേ ജലമേ! നീ യാതൊരു ജലീയഭാഗം യജുർവേദത്തിലെ മന്ത്രങ്ങൾ വഴിയായി സേവനീയവും ദേവതകളാൽ സംയുക്തവുമാക്കിയിരിക്കുന്നുവോ ആ ജലീയഭാഗത്തെ യാതൊരുത്തൻ ഞങ്ങളുടെ വൈരിയായിരിക്കുന്നുവോ അവന്റെമേൽ പതിപ്പിക്കൂ. ആ ജലീയഭാഗം എന്നെ പുഷ്ടിപ്പെടുത്തട്ടെ. ഞാൻ ഈ മന്ത്രങ്ങൾവഴിയായി ആഭിചാരകർമ്മങ്ങളാലും അതു പോലെ ജലരൂപമാകുന്ന ശസ്ത്രത്താലും ശത്രുക്കളെ ആഛാദനംചെയ്തു നശിപ്പിക്കുന്നു.

16. ***യോ വ ആപോƒ പമൂർമിരസ്പ്വന്തര്യജുഷ്യോ ദേവയജനഃ,***
***ഇദം തമതി സൃജാമി തം മാഭ്യവനിക്ഷി,***
***തേന തമഭ്യതിസൃജാമൗ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ,***
***തം വധേയം ത സ്തൃഷീയാനേന ബ്രഹ്മണാനേന കർമണാനയാ മേന്യാ.***

ഹേ ജലമേ! നിന്റെ യാതൊരു തിരകൾ (ഓളം) യജുർമന്ത്രങ്ങളാൽ സേവനീയവും ദേവതകളെ ദർശിക്കുന്നതുമായിരിക്കുന്നുവോ ആ തിരമാലകളെ എന്റെ ശത്രുക്കളുടെമേൽ തള്ളിവിട്ടുകൊണ്ട് ആഭിചാരകർമ്മങ്ങളാലും ജലരൂപമായ ശസ്ത്രങ്ങൾകൊണ്ടും മന്ത്രദ്വാരാ മൂടിയിട്ട് സംഹരിക്കൂ. ആ തിരമാലകളാൽ ഞങ്ങൾ പുഷ്ടിയെ പ്രാപിക്കും.

17. ***യോ വ ആപോ f പാം വത്സോപ്സ്വന്തര്യജുഷ്യോ ദേവയജനഃ,***
***ഇദം താമതി സൃജാമി തം മാഭ്യവനിക്ഷി,***
***തേന തമഭ്യതിസൃജാമോ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ,***
***തം വധേയം ത സ്തൃഷീയാനേന ബ്രഹ്മണാനേന കർമണാനയാ മേന്യാ.***

ഹേ ജലമേ! നിന്നിൽ യാതൊരു വത്സമുണ്ടായിരിക്കുന്നുവോ അതു യജുർവേദത്തിന്റെ മന്ത്രങ്ങളാൽ സേവനീയവും ദേവതകളുമായുള്ള സത്സംഗത്തിന് യോഗ്യവും ആകുന്നു. ആ വത്സത്തെ ഞാൻ എന്റെ വൈരിയുടെമേൽ വിക്ഷേപിക്കുന്നു. അത് എന്നെ പുഷ്ടിപ്പെടുത്തുകയും ചെയ്യുന്നു.

18. ***യോ വ ആപോ f പാം വൃഷഭോപ്സ്വന്തര്യജുഷ്യോ ദേവയജനഃ,***
***ഇദം തമതി സൃജാമി തം മാഭ്യവനിക്ഷി,***
***തേന തമഭ്യതിസൃജാമോ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ,***
***തം വധേയം സ്തൃഷീയാനേന ബ്രഹ്മണാനേന കർമണാനയാ മേന്യാ.***

ഹേ ജലമേ! നിന്നിൽ യാതൊരു വൃഷഭമുണ്ടായിരിക്കുന്നുവോ അത് യജുർമന്ത്രങ്ങൾ മുഖേന സേവനീയങ്ങളും അതുപോലെ ദേവതകളുമായുള്ള സത്സംഗത്താൽ യുക്തവുമാകുന്നു. ആ വൃഷഭത്തെ ഞാൻ എന്റെ ശത്രു ക്കളുടെമേൽ നിപതിപ്പിച്ചുകൊണ്ട് സ്വയമായി പുഷ്ടിയെ പ്രാപിക്കുന്നു. ഈ മന്ത്രങ്ങൾ വഴിയായി ആഭിചാരകർമ്മങ്ങളാലും ജലരൂപമായ ശസ്ത്ര ങ്ങളാലും എന്റെ ശത്രുവിനെ മൂടിയിട്ട് നശിപ്പിക്കുന്നു.

19. ***യോ വ ആപോ f പാം ഹിരണ്യഗർഭോപ്സ്വന്തര്യജുഷ്യോ ദേവയജനഃ,***
***ഇദം തമതി സൃജാമി തം മാഭ്യവനിക്ഷി,***
***തേന തമഭ്യതിസൃജാമോ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ,***
***തം വധേയം സ്തൃഷീയാനേന ബ്രഹ്മണാനേന കർമണാനയാ മേന്യാ.***

ഹേ ജലമേ! നിന്നിൽ യാതൊരു ഹിരണ്യഗർഭമുണ്ടായിരിക്കുന്നുവോ അത് യജുർമന്ത്രങ്ങളാൽ സേവനീയവും ദേവതകളുമായി ബന്ധിപ്പിക്കുന്ന തുമാകുന്നു. ആ ഹിരണ്യഗർഭത്തെ ഞങ്ങൾ ശത്രുവിന്റെമേൽ വിക്ഷേപിച്ചുകൊണ്ടു സ്വയം പുഷ്ടിപ്പെടുന്നു. ഈ മന്ത്രംവഴിയായുള്ള ആഭിചാര കർമ്മത്താലും ജലരൂപമായ ശസ്ത്രത്താലും ശത്രുവിനെ മൂടിയിട്ട് നശിപ്പിക്കുന്നു.

20. ***യോ വ ആപോf പാമശ്മാ പൃശ്നിർദിവ്യൗപ്സ്വന്തര്യജുഷ്യോ ദേവയജനഃ,***
***ഇദം തമതി സൃജാമി തം മാഭ്യവനിക്ഷി,***
***തേന തമഭ്യതി സൃജാമോ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ,***
***തം വധേയം തം സ്തൃഷീയാനേന ബ്രഹ്മണാനേന കർമണാനയാ മേന്യാ.***

ഹേ ജലമേ! നിന്നിൽ ഏതൊരഗ്നി സ്ഥിതിചെയ്യുന്നുവോ അത് യജുർവേദ മന്ത്രങ്ങളാൽ സേവനീയവും ദേവതകളുമായി ബന്ധപ്പെടുത്തുന്നതും ആകുന്നു.

ആ അഗ്നിയെ ഞാൻ സ്വയം പുഷ്ടിയെ പ്രാപിക്കുന്നു. ഈ മന്ത്രത്തിൻെറ ശക്തിയാൽ ആഭിചാരകർമ്മങ്ങൾ വഴിയായും എൻെറ ശത്രുക്കളെ അമർത്തിക്കൊണ്ടു നശിപ്പിക്കുന്നു.

21. ***യോ വ ആപോ f പാമഗ്നയോ f പശ്സ്വർന്തര്യജുഷ്യോ ദേവയജനഃ, ഉദം തമതി സൃജാമി താൻ മാഭ്യവനിക്ഷി, തേസ്തമഭ്യതിസൃജാമോ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ, തം വധേയം തം സ്തൃഷീയാനേന ബ്രഹ്മണാനേന കർമണാനയാ മേന്യാ.***

ഹേ ജലമേ! നിന്നിലുള്ള ദിവ്യങ്ങളായ കല്ലുകൾ യജുർവേദമന്ത്രങ്ങളാൽ സേവനീയങ്ങളും ദേവതകളുമായി ബന്ധപ്പെടുത്തുന്നവയുമാകുന്നു. അതിനെ ഞാൻ എൻെറ ശത്രുക്കളുടെമേൽ അയയ്ക്കുകയും ഞാൻ സ്വയം പുഷ്ടിപ്പെടുകയും ചെയ്യുന്നു. ഈ മന്ത്രത്തിൻെറ ശക്തിയാലും ആഭിചാരകർമ്മങ്ങൾ വഴിയായും ജലരൂപങ്ങളായ അസ്ത്രങ്ങൾ വഴിയായും എൻെറ ആ ശത്രുക്കളെ ആച്ഛാദിതമാക്കി നശിപ്പിക്കുന്നു.

22. ***യദർവാചീന ത്രഹായണാദനൃത കിം ചോദിമ, ആപോ മാ തസ്മാത് സർവസ്മാദ് ദുരിതാത് പാന്ത്വംഹസഃ.***

ഞങ്ങൾ മൂന്നു വർഷത്തിനുള്ളിലായി യാതൊരു മിഥ്യാഭാഷണം ചെയ്തിരുന്നവോ അത് നവീനപാപങ്ങളായ ദുർഗ്ഗതിയെ പ്രാപിപ്പക്കുന്നവയാകുന്നു. ജലം എന്നെ ഈ ദുർഗ്ഗതിയിൽനിന്നും മോചിപ്പിക്കണേ.

23. ***സമുദ്രം വഃ പ്ര ഹിണോതി സ്വാം യോനിമപോതന, അരിഷ്ടാഃ സർവഹായസേസ മാ ച നഃ കിം ചനാമമത്.***

ഹേ ജലമേ! ഞാൻ നിന്നെ സമുദ്രത്തിനു നേരെ പ്രേരിപ്പിക്കുന്നു. നീ അതിൽ ലീനമായിത്തീരൂ. നിൻെറ ഗതി എല്ലാഭാഗത്തുനിന്നുമാകുന്നു. നീ ഹിംസയെ നശിപ്പിക്കുന്നു. അതിനാൽ ഞങ്ങൾക്ക് യാതൊരു നാശവും വരുത്താതിരിക്കണേ.

24. ***അരിപ്രാ ആപോ അപരിപ്രമസ്മത്, പ്രാസ്മദേനോ ദുരിതം സുപ്രതീകാഃ പ്ര ദുഃഷ്വപ്ന്യം പ്ര മലം വഹതു.***

ഹേ ജലമേ! നീ പാപരഹിതമാണ്. ഞങ്ങളേയും പാപങ്ങളിൽനിന്നും മോചിപ്പിക്കണേ. ഞങ്ങളുടെ ദുർഗ്ഗതിയെ നൽകുന്ന പാപങ്ങൾ, ദുഃഖം, മലം മുതലായവയെ ഒഴുക്കിക്കളയൂ.

25. ***വിഷ്ണോഃ ക്രമോ f സി സപത്നഹാ പൃഥിവീസംശിതോ f ഗ്നിതേജാഃ, പൃഥിവീമനു വി ക്രമോ f ഹ പൃഥിവ്യാസ്തം നിഭജാമോയോസ്മാൻ ദ്വേഷ്ടി യംവയംദ്വിഷ്മഃ, സ മാ ജീവീത് തം പ്രാണോ ജഹാതു.***

നീ ശത്രുക്കളെ നശിപ്പിക്കുന്നതിൽ സമർത്ഥവും വിഷ്ണുവിൻെറ പരാക്രമവും ആകുന്നു. പൃഥ്വി നിന്നെ തീക്ഷ്ണമാക്കുകയും അഗ്നി നിന്നിൽ തേജസ്സിനെ നിറയ്ക്കുകയും ചെയ്തിരിക്കുന്നു. പൃഥ്വിയിൽകൂടി ധീരമായി മുന്നേറൂ. ഞാൻ പൃഥ്വിയിൽനിന്നും അതിനെ മാറ്റുന്നു. ഞങ്ങളുടെ ശത്രുക്കൾ ജീവിക്കാതിരിക്കട്ടെ. അവർ തങ്ങളുടെ പ്രാണനാൽ ശൂന്യരായിത്തീരണേ.

26. ***വിഷ്ണോഃ ക്രമോƒസിസപത്നഹാന്തരിക്ഷസംശിതോ വായുതോ തേജാഃ,***
***അന്തരിക്ഷമനു വി ക്രമേ ƒഹമന്തരിക്ഷാത് തം നിർഭജാമോ യോ സ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ,***
***സ മാ ജീവീത് തം പ്രാണോ ജഹാതു.***

നീ വിഷ്ണുവിൻെറ ശത്രുനാശകമായ പരാക്രമമാകുന്നു. നിന്നെ അന്തരീക്ഷം തീക്ഷ്ണമാക്കിയിരിക്കുന്നു. വായു തേജസ്സാൽ യുക്തമാക്കിയിരിക്കുന്നു. നീ അന്തരീക്ഷത്തിൽകൂടി ധീരമായി മുന്നേറൂ. ഞാൻ അതിനെ അവിടെ നിന്നും മാറ്റുന്നു. ഞങ്ങളുടെ വൈരികൾ ജീവിക്കാതിരിക്കട്ടെ; പ്രാണത്യാഗം ചെയ്യട്ടെ.

27. ***വിഷ്ണോഃ ക്രമോ ƒസി സപത്നഹാ ദ്യൗസംശിതഃ സൂര്യതേജാഃ,***
***ദിവമനു വി ക്രമേ ƒഹം ദിവസ്തം നിർഭജാമോ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ,***
***സ മാ ജീവീത് തം പ്രാണോ ജഹാതു.***

നീ വിഷ്ണുവിൻെറ ശത്രുനാശകമായ പരാക്രമമാകുന്നു. നിന്നെ ദ്യുലോകം തീഷ്ണമാക്കിയിരിക്കുന്നു. സൂര്യൻ നിന്നെ തേജസ്വിയാക്കിയിരിക്കുന്നു. നീ ദ്യുലോകത്തിൽ ധീരമായി മുന്നേറൂ. ഞാൻ അതിനെ അവിടെനിന്നും മാറ്റുന്നു. ഞങ്ങളുടെ ശത്രു ജീവിക്കാതിരിക്കണേ.

28. ***വിഷ്ണുഃ ക്രമോ ƒസി സപത്നഹാ ദിക്സംശിതോ മനസ്തേജാഃ,***
***ദിശോനു വി ക്രമേ ƒഹ ദിഗ്ഭ്യസ്തം നിർഭജാമോ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ,***
***സ മാ ജീവീത് തം പ്രാണോ ജഹാതു.***

നീ വിഷ്ണുവിൻെറ ശത്രുസംഹാരകമായ പരാക്രമമാകുന്നു. നിന്നെ ദിക്കുകൾ തീക്ഷ്ണമാക്കിയിരിക്കുന്നു. മനസ്സാൽ തേജസ്വിയാക്കിയിരിക്കുന്നു. നീ ദിക്കുകളിൽകൂടി ധീരമായി മുന്നേറൂ. ഞാൻ അതിനെ ദിക്കുകളിൽനിന്നും വേർപെടുത്തുന്നു. ഞങ്ങളുടെ വൈരികൾ പ്രാണനെ ത്യജിക്കുകയും ജീവിക്കാതിരിക്കുകയും ചെയ്യണേ.

29. ***വിഷ്ണോഃ ക്രമോƒസി സപത്നഹാശാസംശിതോ വാതതേജാഃ,***
***ആശ അനു വി ക്രമേƒഹമാശാഭ്യസ്തം നിർഭജാമോ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ,***
***സ മാ ജീവീത് തം പ്രാണോ ജഹാതു.***

നീ വിഷ്ണുവിൻെറ ശത്രുനാശകമായ പരാക്രമമാകുന്നു. ആശകൾ നിന്നെ തീക്ഷ്ണമാക്കിയിരിക്കുന്നു. വായുവിൻെറ തേജസ്സ് നിന്നെ യശസ്വിയാക്കിത്തീർത്തിരിക്കുന്നു. നീ ദിക്കുകളിൽകൂടി ധീരമായി മുന്നേറൂ. ഞാൻ അതിനെ ദിക്കുകളാൽ ശൂന്യമാക്കുന്നു. എൻെറ വിദ്വേഷി ജീവിക്കാതിരിക്കണേ.

30. ***വിഷ്ണോഃ ക്രമോ ƒസി സപത്നഹൃക്സംശിതഃ സാമതേജാഃ,***
***ഋചോ ƒനു വി ക്രമേ ഹമൃഗ്ഭ്യസ്ത നിർഭജാമോ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ,***
***സ മാ ജീവീത് തം പ്രാണോ ജഹാതു.***

നീ വിഷ്ണുവിൻെറ ശത്രുനാശകമായ പരാക്രമമാകുന്നു. ഋക്കുകൾ നിന്നെ തീക്ഷ്ണമാക്കുകയും സാമത്താൽ തേജസ്വിയാക്കുകയും ചെയ്തിരിക്കുന്നു.

നീ ഋക്കുകളിൽകൂടി പ്രക്രമണം ചെയ്യൂ. ഞാൻ അതിനെ ഋക്കുകളിൽ നിന്നും വേർപെടുത്തുന്നു. എൻെറ വിദ്വോഷി പ്രാണനെ ഉപേക്ഷിക്കുകയും ജീവിക്കാതിരിക്കുകയും ചെയ്യട്ടെ.

31. ***വിഷ്ണോ ക്രമോf പി സപത്നഹാ യജ്ഞസംശിതോ ബ്രഹ്മ തേജാഃ, യജ്ഞമന വി ക്രമേf ഹ യജ്ഞാത് തം നിർഭജാമോ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ, സ മാ ജീവീത് തം പ്രാണോ ജഹാതു.***

നീ വിഷ്ണുവിൻെറ ശത്രുനാശകമായ പരാക്രമമാകുന്നു. നീ യജ്ഞം വഴിയായി തീക്ഷ്ണമായിരിക്കുകയും ബ്രഹ്മതേജസ്സിനാൽ തേജസ്കരിക്കപ്പെട്ടിരിക്കുകയും ചെയ്തിരിക്കുന്നു. നീ യജ്ഞത്തെ കടന്നുപോകൂ. ഞാൻ അതിനെ യജ്ഞത്തിൽനിന്നും വേർപെടുത്തുന്നു. യാതൊരുത്തൻ എൻെറ വൈരിയായിരിക്കുന്നുവോ അവൻെറ പ്രാണൻ ത്യജിക്കപ്പെടട്ടെ, അവൻ ജീവിക്കാതിരിക്കണേ.

32. ***വിഷ്ണോ ക്രമോ f സി സപത്നഹോഷധീസംശിതഃ സോമതേജഃ, ഓഷധീരനു വി ക്രമേ f ഹമോഷധീസംഭ്യസ്ത നിർഭജാമോ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ, സ മാ ജീവീത് തം പ്രാണോ ജഹാതു.***

നീ വിഷ്ണുവിൻെറ നാശകാരിയായ പരാക്രമമാകുന്നു. നീ ഔഷധത്താൽ തീക്ഷ്ണമാക്കപ്പെട്ടിരിക്കുന്നു. സോമനാൽ തേജസ്വിയായിരിക്കുന്നു. നീ ഔഷധിയിൽ വിക്രമണം ചെയ്യൂ. ഞാൻ ആ ഔഷധിയാൽ അകറ്റിക്കളയുന്നു. എൻെറ ശത്രു പ്രാണനെ ത്യജിക്കട്ടെ, അവൻ ജീവിക്കാതിരിക്കട്ടെ.

33. ***വിഷ്ണോഃ ക്രമോ f സി സപത്നഹാപ്സുസംശിതോ വരുണതേജാഃ, അപോ f നു വി ഋമേf ഹമദ്ഭയസ്ത നിർഭജാമോ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ, സ മാ ജീവീത് തം പ്രാണോ ജഹാതു.***

നീ വിഷ്ണുവിൻെറ ശത്രുനാശകമായ പരാക്രമം ആകുന്നു. നീ ജലത്താൽ തീക്ഷ്ണമാക്കപ്പെട്ടിരിക്കുകയും വരുണൻെറ തേജസ്സിനാൽ തേജസ്കരിക്കപ്പെടുകയും ചെയ്തിരിക്കുന്നു. നീ ജലത്തിനു മുകളിൽക്കൂടി മുന്നേറൂ. ഞാൻ അതിനെ ജലത്തോടുകൂടി വേർപ്പെടുത്തുന്നു. എൻെറ ശത്രു പ്രാണനെ ത്യജിക്കണേ, അവൻ ജീവിക്കാതിരിക്കണേ.

34. ***വിഷ്ണോഃ മോ f സി സപത്നഹാ കൃഷിസംശിതോ f ന്നതേജാഃ, കൃഷിമനു വി ക്രമേ f ഹം കൃഷ്യാസ്തം നിർഭജാമോ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ, സ മാ ജീവിത് തം പ്രാണോ ജഹാതു.***

നീ വിഷ്ണുവിൻെറ ശത്രുനാശകമായ പരാക്രമം ആകുന്നു. നിന്നെ കൃഷി പ്രവർത്തിപ്പിക്കുന്നതിനുവേണ്ടി തീക്ഷ്ണമാക്കിയിരിക്കുന്നു. നീ അതിൻെറ തേജസ്സിനാൽ തേജസ്കരിക്കപ്പെട്ടിരിക്കുന്നു. നീ കൃഷിയിൽക്കൂടി മുന്നേറുന്നു. ഞാൻ അതിനെ കൃഷിയിൽനിന്നും വേർപ്പെടുത്തുന്നു. ഞങ്ങ ളുടെ ശത്രുക്കൾ പ്രാണനെ ഉപേക്ഷിക്കണേ. ആ ശത്രു ആയുസ്സില്ലാത്ത വനായിത്തീരണേ.

35. ***വിഷ്ണോഃ ക്രമോ ƒസി സപത്നഹാ പ്രാണസംശിതാഃ പുരുഷതേജാഃ, പ്രാണമനു വി ക്രമേ ƒഹം പ്രാണാത് തം നിർഭജാമോ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ,***
***സ മാ ജീവീത് തം പ്രാണോ ജഹാതു.***

നീ വിഷ്ണുവിൻെറ ശത്രുസംഹാരകമായ പരാക്രമം ആകുന്നു. നിന്നെ പ്രാണൻ തീക്ഷ്ണമാക്കിയിരിക്കുന്നു. ആ പുരുഷൻ തേജസ്സിനാൽ നിന്നെ തേജസ്വിയാക്കിയിരിക്കുന്നു. നീ പ്രാണനിൽക്കൂടി മുന്നേറുന്നു. ഞാൻ നിന്നെ പ്രാണനിൽനിന്നും വേർപ്പെടുത്തുന്നു. എൻെറ ശത്രു പ്രാണനാൽ രഹിതനായി ഭവിക്കട്ടെ. അവൻ ജീവിക്കാതിരിക്കട്ടെ.

36. ***ജിതമസ്മാകമുദ്ഭിന്നമസ്മാകസഭ്യഷ്ഠാം വിശ്വാഃ പൃതനാ അരാതീഃ, ഇദമഹമാമുഷ്യായണസ്യാമുസ്യാഃ പുത്രസ്യ വർചസ്തജഃ പ്രാണാമയുർനിവേഷ്ടയാമീദമേധരാഞ്ചം പദായാമി.***

ജയിച്ചടക്കിയ വസ്തുക്കളുടെ കൂമ്പാരം ഞങ്ങളുടേതാകുന്നു. കൊണ്ടുവരപ്പെട്ട വസ്തുക്കളും ഞങ്ങളുടേതാകുന്നു. ഞാൻ ശത്രുക്കളുടെ എല്ലാ സൈന്യങ്ങളേയും കീഴടക്കിയിരിക്കുന്നു. ഞാൻ എൻെറ ശത്രുവായ ഇന്ന ഗോത്രത്തിലുള്ളവനേയും ഇന്ന മാതാവിൻെറ പുത്രനേയും അവരുടെ ശക്തി, തേജസ്സ്, പ്രാണൻ, ആയുസ്സ് മുതലായവയേയും വലയം ചെയ്തു നശിപ്പിക്കുന്നു.

37. ***സൂര്യസ്യാവൃതമന്വാവർതേ ദക്ഷിണാമന്വാ വൃതം,***
***സാമേ ദ്രവിണം യച്ഛതു സാ മോ ബ്രാഹ്മണവർചസം.***

തെക്കുനിന്നും വിസ്തൃതമായിക്കൊണ്ടിരിക്കുന്ന സൂര്യൻെറ ആ വൃത്തമാർഗ്ഗത്തെ ഞാൻ അനുവർത്തനം ചെയ്യുന്നു. ആ തെക്കൻദിക്ക് എന്നെ ഐശ്വര്യത്താലും ബ്രഹ്മതേജസ്സിനാലും സമ്പന്നമാക്കണേ.

38. ***ദിശോ ജ്യോതിഷ്മതീരമ്യാവർതേ,***
***താ മേ ദ്രവിണം യച്ഛന്തു താ മോ ബ്രാഹ്മണവർചസം.***

ഞാൻ പ്രകാശിച്ചുകൊണ്ടിരിക്കുന്ന ദിക്കുകളെ പ്രദക്ഷിണം ചെയ്തു കൊണ്ട് അതിനോടു ബ്രഹ്മശക്തിയേയും ഐശ്വര്യത്തേയും യാചിക്കുന്നു.

39. ***സപ്ത ഋഷീനഭ്യാവർതേ തേ മേ ദ്രവിണം യച്ഛന്തു തേ മേ ബ്രാഹ്മണവർചസം.***

ഞാൻ സപ്തർഷികളുടെ മുൻപിൽ ഹാജരാകുന്നു. അവർ എനിക്കു ബ്രഹ്മശക്തിയും ധനവും പ്രദാനം ചെയ്യണേ.

40. ***ബ്രഹ്മഭ്യാവർത തന്മേ ദ്രവിണം യച്ഛതു തന്മേ ബ്രാഹ്മണവർചസം.***

ഞാൻ മന്ത്രത്തിൻെറ മുമ്പിൽ സ്ഥിതിചെയ്യുന്നു. അത് എനിക്കുവേണ്ടി ഐശ്വര്യത്തിൻെറയും ബ്രഹ്മശക്തിയുടേയും പ്രദായകശക്തിയായി ഭവിക്കണേ.

41. ***ബ്രാഹ്മണാം അഭ്യാർതേ,***
***തേ മേ ദ്രവിണം യച്ഛന്തു തേ മേ ബ്രഹ്മണവർചസം.***

ഞാൻ ബ്രാഹ്മണരെ പ്രദക്ഷിണം ചെയ്തുകൊണ്ട് അവരോടു ധനത്തേയും ബ്രഹ്മശക്തിയേയും യാചിക്കുന്നു.

42. ***യം വയം മൃഗയാമഹേ തം വർധേ സ്തൃണവാമഹൈ,***
***വ്യാത്തേ പരമേഷ്ടിനോ ബ്രഹ്മണാപീപദാമ തം.***

ഞങ്ങൾ ആർക്കുവേണ്ടി യത്നിച്ചുകൊണ്ടിരിക്കുന്നുവോ അവനെ കൊല്ലു ന്നതിനുള്ള സാധനങ്ങളാൽ മൂടിക്കൊണ്ട് മന്ത്രശക്തിയാൽ അഗ്നിമുഖത്തേ യ്ക്കു തള്ളിവിടുന്നു.

43. ***വൈശ്വാനരസ്യ ദംഷ്ട്രാഭാം ഹേതിസ്തം സമധാദഭി,***
***ഇയം തം പ്സാത്വാഹുതിഃ സമിദ് ദേവീ സഹീയസാ.***

ഈ സമിധിയാൽ യുക്തമായ ഹവിർരൂപമാകുന്ന ആയുധം ആ ശത്രു വിനെ അഗ്നിയുടെ കുണ്ഡത്തിൽ ഇടണേ. തിരസ്കാരയുക്തയും ജ്യോതിർ മയിയുമായ ഈ ഹവിസ്സ് ശത്രുക്കളെ ഭക്ഷിക്കണേ.

44. ***രാജ്ഞോ വരുണസ്യ ബന്ധോഽസി,***
***സോമുമാമുഷ്യായണമമുഷ്യാഃ പുത്രമന്നേ പ്രാണോ ബധാന***

ഹേ വരുണൻെറ പാശരൂപമന്ത്രമേ! നീ ഇന്ന ഗോത്രത്തിൽ ജനിച്ചവനെ ഇന്ന മാതാവിൻെറ പുത്രനെ അന്നത്തിൻേറയും പ്രാണൻേറയും കാര്യത്തിൽ ബാധകമായി വർത്തിക്കൂ.

45. ***യത് തേ അന്നം ഭുവസ്പത ആക്ഷിയതി പൃഥിവീമനു,***
***തസ്യ നസ്ത്വ ഭുവസ്പതേ സംപ്രയച്ഛ പ്രജാപതേ.***

പൃഥ്വിയുടെ അധിപനായ ഹേ ദേവാ! നിൻെറ യാതൊരന്നം പൃഥ്വിയിൽ ആയിരിക്കുന്നുവോ അതിൻെറ സാരരൂപമായ ശക്തിയെ ഞങ്ങൾക്കു പ്രദാനം ചെയ്യണേ.

46. ***അപോ ദിവ്യാ അചായിസം രസേന സമപൃക്ഷ്മഹി,***
***പയസ്വാനഗ്ന ആഗമം തം മാ സം സൃജ വർചസാ.***

ഞാൻ ദിവ്യജലത്തെ ശേഖരിച്ചിരിക്കുന്നു. ഞാൻ അതുമായി ബന്ധപ്പെട്ടു കഴിയുന്നു. ഹേ അഗ്നീ! ഞാൻ ജലത്തോടുകൂടി നിങ്ങളുടെ സന്നിധിയിൽ വന്നിരിക്കുന്നു. എന്നെ തേജസ്സിനാൽ യുക്തനാക്കൂ.

47. ***സ മാഗ്നേ വർചസാ സൃജ സം പ്രജയാ സമായുഷാ,***
***വിദ്യുർമേ അസ്യ ദേവാഇന്ദ്രോ വിദ്യാത് സഹ ഋഷിഭിഃ.***

ഹേ അഗ്നീ! എന്നെ തേജസ്സിനാലും സന്താനങ്ങളാലും ആയുസ്സിനാലും ശരിയായരീതിയിൽ സമ്പന്നമാക്കണേ. ഇന്ദ്രൻ ഋഷികളോടുകൂടി എന്നെ അഗ്നിയുടെ സേവനരൂപത്തിൽ ഗ്രഹിക്കണേ.

48. ***യദഗ്നേ അദ്യ മിദുനാ ശപാതോ യദ്വാചസ്തൃഷ്ട ജനയന്ത രേഭാഃ,***
***മന്യോനർമസഃ ശരവ്യാഃ ജായതേ യാ തയാ വിധ്യ ഹൃദയേ യാതുധാനാൻ.***

ഹേ അഗ്നീ! ഏതൊരു ശത്രുകാരണമായി ഇന്ന് സ്തുതി കഠോരമായ വാക്കുകളാൽ ചെയ്യപ്പെടുന്നുവോ എല്ലാ സ്ത്രീപുരുഷന്മാരിലും അശാന്തി നടമാടിക്കൊണ്ടിരിക്കുന്നുവോ ആ പീഡാജനകമായ ശത്രുവിനെ തൻെറ ക്രുദ്ധമായ മനസ്സിൽനിന്നും ജ്വാലാരൂപമായ ബാണങ്ങളെ പുറപ്പെടുവിച്ചു കൊണ്ടു പീഡിപ്പിക്കൂ.

49. ***പരാ ശൃണീഹി തപസാ യാതുധാനാൻ പരാഗ്നേ രക്ഷോഹരസാ ശൃണീസി,***
***പരാർചിഷാ മൂരദേവാഞ്ഛരണീംഹി പരാസുതൃപഃ ശോശുചതഃ ശൃണീസി.***

ഹേ അഗ്നീ! പീഡകന്മാരായ ഈ ശത്രുക്കളെ അങ്ങയുടെ ജ്വാലകളാൽ ഭസ്മമാക്കൂ. രാക്ഷസരൂപരും ഹിംസാകർമ്മങ്ങൾ അനുഷ്ഠിക്കുന്നവരുമാ യവരെ

തൻെറ ജ്വാലകളാൽ നശിപ്പിക്കണേ. മറ്റുള്ളവരുടെ പ്രാണനെടുത്ത് തൻെറ സന്തോഷത്തിനുവേണ്ടി പന്താടുന്ന ശത്രുക്കളെ സംഹരിക്കൂ.

50. ***അപാമസ്മം വജ്രം പ്രഹരാf മി ചതുർഭൃഷ്ടി ശീഷഭിദ്യായ വിദ്വാൻ, സോ അസ്യാങ്ഗാനി പ്ര ശൃണാതു സർവാ തന്മേ ദേവാ അനു ജാനന്തു വിശേ.***

ഞാൻ മന്ത്രശക്തിയുടെ ജ്ഞാതാവാകുന്നു. ഈ ശത്രുവിൻെറ ശിരസ്സിനെ തകർക്കുന്നതിനുവേണ്ടി ചതുർമുഷ്ടിയോടുകൂടിയ ജലരൂപമാകുന്ന വജ്രാ യുധത്താൽ പ്രഹരിക്കുന്നു. എൻെറ ഈ കാര്യത്തിൽ എല്ലാ ദേവതകളും അനുകൂലരായിരിക്കണേ.

### സൂക്തം ആറ്

(ഋഷി-ബൃഹസ്പതി. ദേവത-ഫലാമണി, അപ്പ്. ഛന്ദസ്-ഗായത്രി, അനുഷ്ടുപ്, ജഗതി, ശക്വരി, അഷ്ടി, പംക്തി.)

1. ***അരാതീയോർഭാതൃവ്യസ്യ ദുർഹാർദോ ദ്വിഷതഃ ശിരഃ അപി വൃശ്ചാമ്യോജസാ.***

ദ്വേഷണഭാവത്തോടുകൂടി ഏതൊരു ശത്രു എന്നെ വീക്ഷിക്കുന്നുവോ ഞാൻ അവൻെറ ശിരസ്സിനെ മന്ത്രശക്തിയാൽ മുറിക്കുന്നു.

2. ***വർമ മഹ്യമയം മണിഃ ഫാലാജ്ജാതഃ കരിഷ്യതി, പൂർണോ മന്ഥേന മാഗ്നദ രസേന സഹ വർചസാ.***

ഈ ഫലത്തിൽനിന്നുമുണ്ടായിരിക്കുന്ന മണി രസത്താലും മന്ത്രത്താലും യുക്തമാകുന്നു. അത് തേജസ്സോടുകൂടി എൻെറ അടുക്കൽ എത്തിയിരി ക്കുന്നു. ഈ മണി എനിക്കു കവചത്തിനു സമാനം രക്ഷയായിരിക്കണേ.

3. ***യത് ത്വാ ശിക്വഃ പരാവധീത് തക്ഷാ ഹസ്തേന വാസ്യാ, ആപസ്ത്വാ തസ്മാജ്ജീവലാഃ പുനന്തു ശുചയഃ ശുചിം.***

നിന്നെ ശിക്വൻ തൻെറ കരങ്ങളിലെ ആയുധത്താൽ മുറിച്ചിരിക്കുന്നു. അവൻ നിൻെറ പ്രാണദായകമായ വിശുദ്ധലം പവിത്രീകരിക്കണേ.

4. ***ഹിരണ്യശ്രഗയം മണിഃ ശ്രദ്ധാം യജ്ഞം മഹാ ദധത്, ഗൃഹേ വസ്തു നോ f തിഥിഃ.***

ഈ ഹിരണ്യസ്രക്മണി യജ്ഞോത്സവങ്ങളെ നടത്തിക്കൊണ്ട് നമ്മുടെ ഭവനങ്ങളിൽ അതിഥികളെപ്പോലെ നിവസിക്കണേ.

5. ***തസ്മൈ ഘൃതം സുരാം മധ്വന്നമന്നം ക്ഷദാമഹേ, സ നഃ പിതേവ പുത്രേഭ്യഃ ശ്രേയഃ ശ്രേയശ്ചികിത്സതു ഭൂയോഭൂയഃ, ശ്വഃ ശ്വോ ദേവേഭ്യോ മണിരേത്യ.***

പിതാവ് മക്കൾക്കുവേണ്ടി മംഗളകരമായ കാര്യങ്ങൾ ആലോചിക്കുന്നതു പോലെതന്നെ ഈ മണി നമുക്ക് കല്യാണമയിയായിരിക്കണേ. ഞങ്ങൾ ഈ മണിക്ക് ഘൃതം, മദ്യം മുതലായ വസ്തുക്കൾ കാഴ്ച സമർപ്പിക്കുന്നു. ദേവതകളുടെ അടുക്കൽനിന്നും ആഗതമായിരിക്കുന്ന ഈ മണി തുടർച്ചയായി ഞങ്ങൾക്കു ലഭ്യമാകുകയും മംഗളദായിനിയായി ഭവിക്കുകയും ചെയ്യണേ.

6. ***യമബധ്നാദ് ബൃഹസ്പതിർമണിം ഫാലം ഘൃതശ്ചുതമുഗ്രം ഖദിരമോജസേ, തമഗ്നിഃ പ്രത്യമുഞ്ചത സോഅസ്മൈദുഹ ആജ്യം ഭൂയോ ഭൂയഃ. ശ്വഃ ശ്വസ്തേന ത്വം ദ്വിഷതോ ജഹി.***

ഈ ഖദിര (കരിങ്ങാലി) ഫലത്തിൻെറ മണിയെ ബൃഹസ്പതി ശക്തി പ്രാപ്തിക്കുവേണ്ടി ബന്ധിക്കുകയും അഗ്നി അതിനെ ശുദ്ധീകരിക്കുകയും ചെയ്തിരിക്കുന്നു. ഈ മണി ഘൃതത്തിനു സമാനം സാരപദാർത്ഥങ്ങളെ ഉത്ഭവിപ്പിക്കുന്നതാകുന്നു. ഇതുവഴിയായി നീ ശത്രുക്കളെ നശിപ്പിക്കൂ.

7. ***യമബധ്നാദ് ബൃഹസ്പതിർമണിം ഫാലൈ ഘൃതശ്ചുതമുഗ്രം ഖദിരമോജസേ,***
***തമിന്ദ്രഃ പ്രത്യമുഞ്ചതൗജസേ വീര്യായ കം,***
***സോ അസ്മൈ ബലാമദ് ദുഹേ ഭൂയോഭൂയഃ ശ്വശ്വസ്തേന ത്വം ദ്വിഷതോ ജഹി.***

യാതൊരു ഖദിരഫലമണിയെ ബൃഹസ്പതി ശക്തിവർദ്ധനവിനുവേണ്ടി കെട്ടിയിരിക്കുന്നുവോ യാതൊന്നിനെ ഇന്ദ്രൻ ഓജസ്സിനും വീര്യത്തിനുംവേണ്ടി ധരിച്ചിരിക്കുന്നുവോ ആ സാരവസ്തുക്കളെ വർഷിക്കുന്ന മണി ഇന്ദ്രനു നിത്യവും നവീനമായ ശക്തിയെ പ്രദാനം ചെയ്തുകൊണ്ടിരിക്കുന്നു. നീ അതേ മണികൊണ്ടുതന്നെ ശത്രുക്കളെ സംഹരിക്കൂ.

8. ***യമബധ്നാദ് ബൃഹസ്പതിർമണിം ഫാലം ഘൃതശ്ചുതമുഗ്രം ഖദിരമോജസേ,***
***തം സോമഃ പ്രത്യമുഞ്ചത മഹേ ശ്രോതായ ചക്ഷസേ,***
***സോ അസ്മൈ വർച ഇദ് ദുഹേ ഭൂയോഭൂയഃ ശ്വഃശ്വസ്തേന ത്വം ദ്വിഷതോ ജഹി.***

യാതൊരു ഖദിരഫലമണിയെ ബൃഹസ്പതി ശക്തിവർദ്ധനവിനുവേണ്ടി അണിഞ്ഞിരിക്കുന്നുവോ യാതൊന്നിനെ സോമൻ ശ്രവണശക്തിയുടേയും ദർശനശക്തിയുടേയും പ്രാപ്തിക്കുവേണ്ടി അണിഞ്ഞിരിക്കുന്നുവോ അത് ഘൃതസമാനമായ സാരപദാർത്ഥങ്ങളെ വർഷിച്ചുകൊണ്ട് നിത്യവും നവീനമായ ശക്തിയെ പ്രദാനം ചെയ്തുകൊണ്ടിരിക്കുന്നു. അതേ മണിയുടെ സഹായത്താൽ നീ നിൻെറ ശത്രുക്കളെ ഹനനം ചെയ്യൂ.

9. ***യമബധ്നാദ് ബൃഹസ്പതിർമണിം ഫാലം ഘൃതശ്ചുതമുഗ്രം ഖദിരമോജസേ,***
***തം സൂര്യഃ പ്രത്യമുഞ്ചത തേനേമാ അജയദ ദിശഃ,***
***സോ അസ്മൈ ഭൂതിമിദ ദുഹേ ഭൂയോഭൂയഃ ശ്വഃശ്വസ്തേന ത്വം ദ്വിഷതോ ജഹി.***

യാതൊരു ഖദിരഫലമണിയെ ബലപ്രാപ്തിക്കുവേണ്ടി ബൃഹസ്പതി ധരിച്ചിരിക്കുന്നുവോ യാതൊന്നിനെ ദിക്കുകളുടെമേൽ വിജയം വരിക്കുന്നതിനുവേണ്ടി സൂര്യൻ ധരിച്ചിരിക്കുന്നുവോ ഘൃതസമാനങ്ങളായസാരവസ്തുക്കളെ വർഷിപ്പിക്കുന്നതും ശത്രുക്കളുടെ നേരെ ഉഗ്രരൂപത്തോടുകൂടിയതുമായ ഈ മണി ദിവസംപ്രതി സൂര്യന് അധികമധികം പ്രകാശത്തെ പ്രദാനം ചെയ്യട്ടെ. അതേ മണിയാൽ നീ ശത്രുക്കളെ സംഹരിക്കൂ.

10. ***യമബധ്നാദ് ബൃഹസ്പതിർമണിം ഫാലം ഘൃതശ്ചുതമുഗ്രം ഖദിരമോജസേ,***
***തബിഭ്രച്ചന്ദ്രമാ മണിമസുരാണാം പുരോഽജയദ ദാനവാനാം ഹിരണ്യയിഃ,***
***സോ അസ്മൈ ശ്രിയമിദ ദുഹേ ഭൂയോഭൂയഃ ശ്വഃശ്വസ്തേന ത്വം ദ്വിഷതോ ജഹി.***

യാതൊരു ഖദിരഫലമണിയെ ഓജസ്സ് വർദ്ധിപ്പിക്കുന്നതിനുവേണ്ടി ബൃഹസ്പതി ധരിച്ചിരിക്കുന്നുവോ യാതൊരു മണിയെ ധരിച്ചിട്ട് ചന്ദ്രൻ രാക്ഷസന്മാരുടെ സുവർണ്ണനഗരത്തെ പിടിച്ചടക്കിയോ ആ മണി ഘൃതത്തിനു സമാനം സാരവസ്തുക്കളെ വർഷിക്കട്ടെ. ശത്രുക്കളുടെ നേരെ ഉഗ്രമായിരി ക്കട്ടെ. ആ മണി ചന്ദ്രനെ നിത്യവും ഐശ്വര്യവാനുമാക്കട്ടെ. നീ അതേ മണിയാൽ ശത്രുക്കളെ നശിപ്പിക്കൂ.

11. ***യമബധ്നാദ് ബൃഹസ്പതിർവാതായ മണിമാശവേ,***
***സോ അസ്മൈ വാജിനം ദുഹേ ഭൂയോ ഭൂയഃ ശ്വഃശ്വസ്തേന ത്വം ദ്വിഷതോ ജഹി.***

ബൃഹസ്പതി ഏതൊരു മണിയെ വായുവുമായി ബന്ധിച്ചിരിക്കുന്നുവോ ആ മണി നിത്യവും വായുവിനെ അത്യധികം ശീഘ്രഗാമിയാക്കിത്തീർക്കുന്നു. നീ ആ മണിവഴിയായിത്തന്നെ ശത്രുക്കളെ നിഹനിക്കു.

12. ***യമബധ്നാദ് ബൃഹസ്പതിർവാതായ മണിമാശവേ,***
***തനേമാ മണിനാ കൃഷിമശ്വിനാവഭി രക്ഷതഃ,***
***സ ഭിഷഗ്ഭ്യാം മഹോ ദുഹേ ഭൂയോഭൂയഃ ശ്വഃശ്വസ്തേന ത്വം ദ്വിഷതോ ജഹി.***

ഏതൊരു മണിയുമായി അശ്വിനീകുമാരന്മാരെ ബൃഹസ്പതി ബന്ധിച്ചിരിക്കുന്നുവോ ആ മണികൊണ്ട് അശ്വിനികൾ കൃഷിയെ സംരക്ഷിക്കുന്നു. അത് തുടർച്ചയായി അവർക്ക് ജലത്തെ പ്രദാനം ചെയ്യുന്നു. നീ അതേ മണിയാൽ ശത്രുക്കളെ നശിപ്പിക്കൂ.

13. ***യമബധ്നാദ് ബൃഹസ്പതിർവാതായ മണിമാശവേ,***
***തം ബിഭ്രത് സവിതാ മണിം തേനേദമജയത് സ്വഃ,***
***സോ അസ്മൈ സൂനൃതാം ദുഹേ ഭൂയോഭൂയഃ ശ്വഃശ്വസ്തേന ത്വം ദ്വിഷതോ ജഹി.***

യാതൊരു മണിയെ ബൃഹസ്പതി ഇന്ദ്രനുമായി ബന്ധിച്ചിരിക്കുന്നുവോ തന്മൂലം ഇന്ദ്രൻ സ്വർഗ്ഗത്തെ വിജയച്ചിരിക്കുന്നു. അത് ഇന്ദ്രനുവേണ്ടി നിത്യവും വാണിയെ പ്രദാനം ചെയ്യുന്നു. ആ മണിയാൽ നീ ശത്രുവിനെ നശിപ്പിക്കൂ.

14 ***യമബധ്നാദ് ബൃഹസ്പതിർവാതായ മണിമാശവേ,***
***തമാപോ ബിഭ്രതീർമണിം സദാ ധാവന്ത്യക്ഷിതാഃ,***
***സ ആഭ്യോƒമൃതമിദ് ദുഹേ ഭൂയോഭൂയഃ ശ്വഃശ്വസ്തേന ത്വം ദ്വിഷതോ ജഹി.***

യാതൊരു മണിയെ ബൃഹസ്പതി ജലവുമായി ബന്ധിച്ചിരിക്കുന്നുവോ അതിനെ ധരിച്ചുകൊണ്ട് ജലം സദാഗതിയായി വർത്തിക്കുന്നു. ആ മണി ഈ ജലത്തിന് നിത്യേന അധികാധികം അമൃതത്വത്തെ പ്രദാനം ചെയ്തുകൊണ്ടിരിക്കുന്നു. അതേ മണിയാൽ നീ ശത്രുക്കളെ സംഹരിക്കൂ.

15. ***യമബധ്നാദ് ബൃഹസ്പതിർവാതായ മണിമാശവേ,***
***തം രാജാ വരുണോ മണിം പ്രത്യമുഞ്ചത ശംഭുവം,***
***സോ അസ്മൈ സത്യമിദം ദുഹേ ഭൂയോഭൂയഃ ശ്വഃശ്വസ്തേന ത്വം ദ്വിഷതോ ജഹി.***

ബൃഹസ്പതി യാതൊരു മണിയെ വരുണരാജനുമായി ബന്ധിച്ചിരിക്കുന്നുവോ ആ മണി മംഗളദായിനിയും നിത്യവും വരുണനു സത്യത്തെ പ്രദാനം ചെയ്തുകൊണ്ടിരിക്കുന്നതുമാണ്. നീ അതേ മണിയാൽ ശത്രുക്കളെ ഉന്മൂലനം ചെയ്യൂ.

16. ***യമബധ്നാദ് ബൃഹസ്പതിർവാതായ മണിമാശവേ,***
***തം ദേവ ബിഭ്രതാ മണിം സർവാംല്ലോകാൻ യുധാജയൻ,***
***സ ഏഭ്യോ ജിതിമിദ ദുഹേ ഭൂയോഭൂയഃ ശ്വഃശ്വസ്തേന ത്വം ദ്വിഷതോ ജഹി.***

യാതൊരു മണിയെ ബ്യഹസ്പതി ദേവതകളുമായി ബന്ധിച്ചിരിക്കുന്നുവോ യാതൊന്നിൻെറ പ്രഭാവത്താൽ ദേവതകൾ എല്ലാ ലോകങ്ങളുടെമേലും വിജയം പ്രാപിച്ചിരിക്കുന്നുവോ അതേ മണിയാൽ നീ നിൻെറ ശത്രുക്കളെ നശിപ്പിക്കൂ.

17. ***യമബധ്നാദ് ബൃഹസ്പതിർവാതായ മണിമാശവേ,***
***തമിമം ദേവതാ മണിം പ്രത്യമുഞ്ചന്ത ശംഭുവം,***
***സ ആഭ്യോ വിശ്വമിദ ദുഹേ ഭൂയോഭൂയഃ ശ്വഃശ്വസ്തേന ത്വം ദ്വിഷതോ ജഹി.***

യാതൊരു മണിയെ ബ്യഹസ്പതി ദ്രുതഗതിക്കുവേണ്ടി വായുവുമായി ബന്ധിച്ചിരിക്കുന്നുവോ യാതൊന്നിനെ ദേവതകൾ ധരിച്ചിരിക്കുന്നുവോ ആ മണി അവർക്കു വിശ്വത്തെ പ്രദാനം ചെയ്തു. ഇങ്ങനെയുള്ള മണിയാൽ നീ നിൻെറ ശത്രുക്കളെ നശിപ്പിക്കൂ.

18. ***ഋതവസ്തമബധ്നതാർതവാസ്തമബധ്നത,***
***സംവത്സരസ്തം വദഷ്വാ സർവം ഭൂതം വി രക്ഷതി.***

ഈ മണിയെ ഋതു തൻെറ അവയവങ്ങളായ മാസങ്ങളുമായി ബന്ധിക്കുകയും സംവത്സരം ഇതിൻെറ ശക്തിയാൽ ജീവികളെ സംരക്ഷിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നു.

19. ***അന്തർദ്ദേശാ അവധ്നത പ്രദിശഖ്യമബധ്നത,***
***പ്രജാപതിസൃഷ്ടോ മണിർദ്വിഷതോ മേf ധരാം അകഃ.***

അന്തർദേശങ്ങളും പ്രദേശങ്ങളും ഈ മണിയെ ധരിച്ചിരിക്കുന്നു. പ്രജാപതി ഇതു നിർമ്മിച്ചു. ഈ മണി എൻെറ ശത്രുക്കൾക്കു ദുർഗ്ഗതിയെ സംഭവിപ്പിക്കട്ടെ.

20. ***അഥർവാണോ അബധ്നതാഥർവണാ അവധ്നത,***
***തർമേദിനോ അംഗിരസോ ദസ്യൂനാം വിഭിദുഃ പുരസ്തേന ത്വം ദ്വിഷതോ ജഹി.***

അഥർവവേദത്തിലെ മന്ത്രങ്ങളോടുകൂടി യാതൊരുത്തർ ഈ മണിയെ ധരിക്കുന്നുവോ അവർ ശത്രുക്കളുടെ നഗരങ്ങളെ തകർത്തുകളയുന്നു. അങ്ങനെയുള്ള ഈ മണിയാൽ നീ ശത്രുക്കളെ നശിപ്പിക്കൂ.

21. ***തംധാതാ പ്രത്യമുഞ്ചത സ ഭൂതം വ്യകല്പയത്,***
***തേന ത്വം ദ്വിഷതോ ജഹി.***

പ്രപഞ്ചശില്പി ഈ മണി ധരിച്ചുകൊണ്ട് ജീവികളെ സൃഷ്ടിച്ചു. ഈ മണിയാൽ നീ ശത്രുക്കളെ നശിപ്പിക്കൂ.

22. ***യമബധ്നാദ് ബൃഹസ്പതിർദേവേഭ്യോ അസുരക്ഷിതം,***
***സ മായം മണിരാഗമത് രസേന സഹ വർചസാ.***

അസുരന്മാരെ നശിപ്പിക്കുന്ന യാതൊരു മണിയെ ബ്യഹസ്പതി ദേവതകളുമായി ബന്ധിച്ചിരുന്നുവോ ആ മണി രസവും ശക്തിയും സഹിതം എനിക്കു പ്രാപ്തമായിരിക്കുന്നു.

23. ***യമബധ്നാദ് ബൃഹസ്പതിർദേവേഭ്യോ അസുരക്ഷിതം,***
***സ മായം മണിരാഗമത് സഹ ഗോഭിരജാവിഭിന്നേന പ്രജയാ സഹ.***
അസുരന്മാരെ ക്ഷീണിപ്പിക്കുന്ന യാതൊരു മണിയെ ബൃഹസ്പതി ദേവതകളോടു ബന്ധിച്ചിരുന്നുവോ ആ മണി പശു, ആട് തുടങ്ങിയവയോടും സന്താനങ്ങളോടുംകൂടി എനിക്കു പ്രാപ്തമായിരിക്കുന്നു.

24. ***യമബധ്നാദ് ബൃഹസ്പതിർദേവേഭ്യോ അസുരക്ഷിതം,***
***സ മായം മണിരാഗമത് സഹ വ്രീഹിയവാഭ്യാം മഹസാ ഭൂത്യാ സഹ.***
അസുരന്മാരെ പരാജയപ്പെടുത്തുന്ന യാതൊരു മണിയെ ബൃഹസ്പതി ദേവതകളോടു ബന്ധിച്ചിരുന്നുവോ ആ മണി യവം, ധാന്യം മുതലായവയിൽ സമ്പന്നമായി എനിക്കു ലഭ്യമായിരിക്കുന്നു.

25. ***യമബധ്നാദ് ബൃഹസ്പതിർദേവേഭ്യോ അസുരക്ഷിതം,***
***സ മായം മണിരാഗമന്മധോധ്യം തസ്യ ധാരയാ കീലാലേന മണിഃ സഹ.***
അസുരന്മാരെ നശിപ്പിക്കുന്നതിനുള്ള യാതൊരു മണിയെ ബൃഹസ്പതി ദേവതകളുമായി ബന്ധിച്ചിരുന്നുവോ ആ മണി ഘൃതം, മധു, അന്നം മുതലായവയാൽ സമ്പന്നമായി എനിക്കു ലഭ്യമായിരിക്കുന്നു.

26. ***യമബധ്നാദ് ബൃഹസ്പതിർദേവേഭ്യോ അസുരക്ഷിതം,***
***സ മായം മണിരാഗമദൂർജയാ പയസാ സഹ ദ്രവിണേന ശ്രിയാ സഹ.***
അസുരന്മാരെ നശിപ്പിക്കുന്നതിനുള്ള യാതൊരു മണിയെ ബൃഹസ്പതി ദേവതകളോടു ബന്ധിച്ചിരുന്നുവോ ആ മണി അന്നം, ബലം, ഐശ്വര്യം ഇവയോടുകൂടി എനിക്കു പ്രാപ്യമായിരിക്കുന്നു.

27 ***യമബധ്നാദ് ബൃഹസ്പതിർദേവേഭ്യോ അസുരക്ഷിതം,***
***സ മായം മണിരാഗമത് തേജസാ ത്വിഷാ സഹ യശസാ കീർത്യാ സഹ***
അസുരന്മാരെ ഉന്മൂലനം ചെയ്യുന്ന യാതൊരു മണിയെ ബൃഹസ്പതി ദേവതകളിൽ ബന്ധിച്ചിരുന്നുവോ ആ മണി തേജസ്സ്, യശസ്സ്, കീർത്തി, പ്രകാശം എന്നിവയോടെ എനിക്കു ലഭ്യമായിരിക്കുന്നു.

28. ***യമബധ്നാദ് ബൃഹസ്പതിർദേവേഭ്യോ അസുരക്ഷിതം,***
***സ മായം മണിരാഗമത് സർവാഭിർഭൂതിഭിഃ സഹ.***
അസുരന്മാരെ നശിപ്പിക്കുന്ന യാതൊരു മണിയെ ബൃഹസ്പതി ദേവതകളുമായി ബന്ധിച്ചിരുന്നുവോ ആ മണി എല്ലാ വിഭൂതികളോടുംകൂടി എനിക്കു ലഭ്യമായിരിക്കുന്നു.

29. ***തമിമം ദേവതാ മണിം മഹ്യ ദദതു പുഷ്ടയേ,***
***അഭിഭും ക്ഷത്രവർധനം സപത്നദംഭനം മണിം.***
ക്ഷാത്രബലത്തെ അഭിവൃദ്ധിപ്പെടുത്തുകയും ശത്രുക്കളെ വശീകരിക്കുകയും അവരെ സംഹരിക്കുകയും ചെയ്യുന്ന ഈ മണി സന്തോഷത്തോടുകൂടി ദേവഗണങ്ങൾ എനിക്കു പ്രദാനം ചെയ്യണേ.

30. ***ബ്രഹ്മണാ തേജസാ സഹ പ്രതി മുഞ്ചാമി മേ ശിവം,***
***അസപത്നഃ സപത്നഹാ സപത്നാന മേഽധരാം അകഃ.***
ഹേ മണീ! നീ മംഗളദായിനിയാകുന്നു. നിന്നെ മന്ത്രശക്തി സഹിതം ഞാൻ സ്വീകരിക്കുന്നു. നീ ശത്രുരഹിതയായതിനാൽ നിന്നെ ധരിക്കുന്നവരുടെ ശത്രുക്കളെ നീ നശിപ്പിക്കുന്നു. അതിനാൽ എന്റെ ശത്രുക്കൾക്കും ദുർദ്ദശയെ പ്രദാനം ചെയ്യൂ.

31. ***ഉത്തരം ദ്വിഷതോ മായം മണിഷ്കൃണോതു ദേവജാഃ,***
***യസ്യ ലോകാ ഇമേ ത്രയാഃ പയോ ദുഗ്ധമുപാസതേ,***
***യ മായമധി രോഹതു മണിഃ ശ്രൈഷ്ഠ്യായമൂർധതഃ.***

ദേവതകൾ ഈ മണി നിർമ്മിച്ചു. ഇത് എന്നെ ശത്രുക്കളെക്കാൾ ശ്രേഷ്ഠനാക്കട്ടെ. യാതൊരു മണിയോടു പാലും ജലവും യാചിക്കുന്നുവോ അതു ശ്രേഷ്ഠതയ്ക്കായി എന്നാൽ ധരിക്കപ്പെടട്ടെ.

32. ***യ ദേവാഃ പിതരോ മനുഷ്യാ ഉപജീവന്തി സർവദാ,***
***സ മായമധി രോഹതു മണിഃ ശ്രൈഷ്ഠ്യായ മൂർധതഃ.***

ദേവതകളും പിതൃക്കളും മനുഷ്യരും ഏതൊരു മണിയാൽ ജീവനെ പ്രാപിച്ചുവോ ആ മണി ശ്രേഷ്ഠതയോടുകൂടി എന്നെ അലങ്കരിക്കട്ടെ.

33. ***യഥാബീജമൂർവരായാം വൃഷ്ടേ ഫാലേന രോഹതി,***
***ഏവാ മയി പ്രജാ പശവോഽന്നമന്നം വി രോഹതു.***

കലപ്പയാൽ ഉഴുതുമറിക്കപ്പെട്ട ഭൂമിയിൽ വിതച്ച ബീജം എപ്രകാരം മുളയ്ക്കുന്നുവോ അതുപോലെതന്നെ ഈ മണി പ്രജ, മൃഗം, ഖാദ്യാന്നം മുതലായവയെ ഉത്ഭവിപ്പിക്കുന്നതായി ഭവിക്കട്ടെ.

34. ***യസ്മൈ ത്വാ യജ്ഞവർധന മണേ പ്രത്യുമുഞ്ച ശിവം,***
***തം ത്വം ശതദക്ഷിണ മണേ ശ്രൈഷ്ഠ്യായ ജിന്വാതാത്.***

ഹേ മണീ! നീ യജ്ഞത്തെ അഭിവൃദ്ധിപ്പെടുത്തുന്നവളും മംഗളദായിനിയുമാകുന്നു. ഞാൻ നിന്നെ എന്തിനുവേണ്ടി അണിഞ്ഞുകൊണ്ടിരിക്കുന്നുവോ നീ അതു നൽകി എന്നെ സന്തുഷ്ടനാക്കൂ.

35. ***ഏതമിധ്മ സമാഹിതം ജുഷാണോ അഗ്നേ പ്രതി ഹയം ഹോമൈഃ,***
***തസ്മിൻ വിദേമ സുമതി സ്വസ്തി പ്രജാം ചക്ഷുഃ പശുൻത്സമിദ്ധേ,***
***ജാതവേദസി ബ്രഹ്മണാ.***

ഹേ അഗ്നീ! നിങ്ങൾ മന്ത്രശക്തിയാൽ പ്രദീപ്തമായി ഈ ഹവിസ്സിനെ സേവിച്ചു തൃപ്തനാകൂ. ഞങ്ങൾ ഈ അഗ്നിദേവനിൽനിന്നും ശ്രേഷ്ഠമായ ബുദ്ധിയും പ്രജകളും ചക്ഷുസ്സും മൃഗങ്ങളും എല്ലാ പ്രകാരത്തിലുമുള്ള സുഖങ്ങളും ആഗ്രഹിക്കുന്നു.

## അനുവാകം നാല്

### സൂക്തം ഏഴ്

(ഋഷി-അഥർവൻ. ദേവത-സ്കംഭൻ, അദ്ധ്യാത്മം. ഛന്ദസ്-ജഗതി, ത്രിഷടുപ്, ഉഷ്ണിക്, ബൃഹതി, ഗായത്രി, പംക്തി.)

1. ***കസ്മിന്നങ്ഗേ തപോ അസ്യാധി തിഷ്ഠതി കസ്മിന്നങ്ഗ ഋതമസ്യാ-ധ്യാഹിതം,***
***ക്വ വ്രതം ക്വ ശ്രദ്ധാസ്യ തിഷ്ഠതി കസ്മിന്നങ്ഗേ സത്യമസ്യ പ്രതിഷ്ഠിതം.***

ഇതിന്റെ ഏതംഗത്തിൽ ചൂടും ഏതംഗത്തിൽ ഋതുക്കളും ഏതംഗത്തിൽ ഭക്തിയും ഏതംഗത്തിൽ സത്യവും ഏതംഗത്തിൽ വ്രതവും സ്ഥിതി ചെയ്യുന്നു?

2. ***കസ്മാദങ്ഗാദ് ദീപ്യതേ അഗ്നിരസ്യ കസ്മാദങ്ഗത് പവനേ മാതരിശ്വാ,***
***കസ്മാദങ്ഗാദ് വി മിമീതേƒധി ചന്ദ്രമാ മഹ സ്കംഭസ്യ മിമാനോ അങ്ഗം.***

ഇതിൻെറ ഏതംഗത്തിൽനിന്നും വായു ചലിക്കുന്നു? ഏതംഗത്തിൽനിന്നും അഗ്നി പ്രോജ്ജ്വലിക്കുന്നു? ചന്ദ്രൻ ഇതിൻെറ ഏതംഗത്താൽ മാനിക്കപ്പെടുന്നു?

3. ***കസ്മിന്നങ്ഗേ തിഷ്ഠതി ഭൂമിരസ്യ കസ്മിന്നങ്ഗേ തിഷ്ഠത്യ-ന്തരിക്ഷം,***
***കസ്മിന്നങ്ഗേ തിഷ്ഠത്യാഹിതാ ദ്യൗഃ കസ്മിന്നങ്ഗേ തിഷ്ഠത്യുത്തരം ദിവഃ.***

ഇതിൻെറ ഏതു ഭാഗത്തായി ഭൂമിയും ഏതു ഭാഗത്തായി അന്തരീക്ഷവും ഏതു ഭാഗത്തായി ദ്യോവും സ്ഥിതിചെയ്യുന്നു? ദ്യോവിനേക്കാൾ ശ്രേഷ്ഠമായ സ്ഥാനം ഇതിൻെറ ഏതു സ്ഥാനത്തു സ്ഥിതിചെയ്യുന്നു?

4. ***ക്വ പ്രേപ്സൻ ദീപ്യത ഊർധ്വോ അഗ്നിഃ ക്വഃ പ്രേപ്സൻ പവതേ മാതരിശ്വാ,***
***യത്ര പ്രേപ്സന്തീരഭിയന്ത്യാവൃതഃ സ്കംഭം തം ബ്രൂഹി കതമഃ സ്വിദേവ സഃ.***

മുകളിലേക്കുയരുന്ന അഗ്നി എവിടെ പോകുന്നതിനിച്ഛിക്കുന്നു? വായു എവിടെ പോകുവാനിച്ഛിച്ചുകൊണ്ടു ചലിക്കുന്നു? ജനനമരണങ്ങളുടെ കറക്കത്തിൽപ്പെട്ട ജീവികൾ എവിടെ ചെല്ലുവാനാഗ്രഹിച്ചുകൊണ്ട് ഏതൊരു സ്കംഭത്തിൻെറ മുമ്പിലേയ്ക്കു ചെല്ലുന്നു? അതു വിവരിക്കാമോ?

5. ***ക്വാർധമാസാഃ ക്വ യന്തി മാസാഃ സംവത്സരേണ സഹ സംവിദാനാഃ,***
***യത്രയന്ത്യൃതവോ യത്രാർതവാ സ്കംഭം തം ബ്രൂഹി കതമഃ സ്വിദേവ സഃ.***

സംവത്സരവുമായി ബന്ധപ്പെട്ടിരിക്കുന്ന ആഴ്ചകളും മാസങ്ങളും എവിടേക്കു പോകുന്നു? ഋതുക്കളും മാസങ്ങളും എങ്ങോട്ടു പോകുന്നു? ആ സ്കംഭ (സർവ്വാധാരം) ത്തെ വിവരിക്കാൻ സാധിക്കുമോ?

6. ***ക്വ പ്രേപ്സന്തീ യുവതീ വിരൂപേ അഹോരാത്രേ ദ്രവതഃ സംവിദാനേ,***
***യത്ര പ്രേപ്സന്തീരഭിയന്ത്യാപഃ സ്കംഭം തം ബ്രൂഹി കതമഃ സ്വിദേവ സഃ.***

രാത്രിയും പകലും അനേകം രൂപങ്ങളെ സ്വീകരിക്കുന്നു. ആകുകയും അഴിയുകയും ചെയ്യുന്നു. അവ എങ്ങോട്ടു പാഞ്ഞുപോകുന്നു? എവിടെച്ചെന്നെത്താമെന്നുള്ള ആശയാൽ ജലം പ്രവഹിച്ചുകൊണ്ടിരിക്കുന്നു? ആ സ്കംഭത്തെ വിവരിക്കാമോ?

7 ***യസ്മിൻത്സ്തബ്ധ്വാ പ്രജാപതിർലോകൻത്സർവാം അധാരയത,***
***സ്കംഭം തം ബ്രൂഹി കതമ സ്വിദേവ സഃ***

പ്രജാപതി യാതൊന്നിൽ സ്തംഭിതനായി അഖിലലോകങ്ങളേയും വഹിച്ചുകൊണ്ടിരിക്കുന്നുവോ ആ സ്കംഭത്തെ വിവരിക്കാമോ?

8. ***യത് പരമമവമം യച്ച മധ്യമം പ്രജാപതിഃ സസൃജേ വിശ്വരൂപം,***
***കിയതാ സ്കംഭഃ പ്ര വിവേശ തത്ര യന്ന പ്രാവിശതം***
***കിയത് തദ് ബഭൂവ.***

യാതൊന്ന് പരമവും അധമവും മധ്യമവുമായിരിക്കുന്നു? യാതൊരു രൂപ ങ്ങളെ പ്രജാപതി വിവരിച്ചിരിക്കുന്നു? അവയിൽ എത്ര ഭാഗങ്ങളിൽക്കൂടി ഈശ്വരൻ പ്രവിഷ്ടനായിരിക്കുന്നു? ഏതിൽ പ്രവിഷ്ടനായിരിക്കുന്നില്ല? അതിൻെറ അംശങ്ങൾ എത്രയുണ്ട്?

9. ***കിയതാ സ്കംഭഃ പ്ര വിവേശ ഭൂതം കിയദ് ഭവിഷ്യദന്വാശയേf സ്യ,***
***ഏകം യദംഗമകൃണോത് സഹസ്രധാ കിയതാ സ്കംഭഃ പ്ര വിവേശ***
***തത്ര.***

എത്ര അംശങ്ങളിലായി സ്കം (ഈശ്വരൻ) ഭൂതകാലത്തിൽ പ്രവി ഷ്ടമായിരുന്നു? ഭാവിയിൽ എത്ര അംശങ്ങളിൽ ലീനമായിരിക്കും? യാതൊ രുത്തൻ തൻെറ അംഗത്തെ ആയിരം രീതികളിലാക്കിത്തീർത്തിരിക്കുന്നുവോ അവൻ അവയിൽ എത്ര അംശങ്ങളിൽ പ്രവേശിച്ചിരിക്കുന്നു?

10. ***യത്ര ലോകാംശ്ച കോശാശ്ചാപോ ബ്രഹ്മ ജനാ വിദുഃ,***
***അസച്ച യത്ര സച്ചാന്തഃ സ്കംഭം തം ബ്രൂഹി കതമഃ സ്വിദേവ സഃ.***

ലോകവും കോശവും ജലവും യാതൊന്നിൽ നിഹിതമായിരിക്കുന്നുവോ യാതൊന്നിൽ സത്തും അസത്തും ഉണ്ടായിരിക്കുന്നുവോ ആ സർവ്വാധാരത്തെ വിവരിക്കൂ.

11. ***യത്ര തപ പരാക്രമ്യ വ്രതം ധാരയത്യുത്തരം,***
***ഋതം ച യവ ശ്രദ്ധാ ചാപോ ബ്രഹ്മ സമാഹിതഃ സ്കംഭം***
***ത ബ്രുഹി കതമഃ സ്വിദേവ സഃ.***

എവിടെ തപസ്സും വ്രതവുംവഴി തേജസ്വിയായ പുരുഷൻ സ്ഥിതിചെയ്യു ന്നുവോ എവിടെ ശ്രദ്ധ, ഋതു, ജലം, ബ്രഹ്മം ഇവ പ്രതിഷ്ഠിതമായി രിക്കുന്നുവോ ആ സ്തംഭം ഏതെന്നു പറയൂ.

12. ***യസ്മിൻ ഭൂമിരന്തരിക്ഷം ദ്യൗരാസ്മിന്നധ്യാഹിത്യ,***
***യത്രാഗ്നിശ്ചന്ദ്രമാ സൂര്യോ വാതസ്തിഷ്ഠന്ത്യാപിതാഃ സ്കംഭം***
***ത ബ്രൂഹി കതമഃ സ്വിദേവ സഃ***

യാതൊന്നിൽ അഗ്നി, സൂര്യൻ, ചന്ദ്രൻ, വായു, പൃഥ്വി, അന്തരീക്ഷം മറ്റു ദിവ്യലോകങ്ങൾ ഇവ സ്ഥിതിചെയ്യുന്നുവോ ആ സ്കംഭത്തെപ്പറ്റി ഞങ്ങ ളോടു പറയുമോ?

13. ***സ്യയത്രയസ്ത്രിംശദ് ദേവാ അംഗേ സർവ്വേ സമാഹിതാഃ,***
***സ്കംഭം തം ബ്രൂഹി കതമഃ സ്വിദേവ സഃ***

യാതൊരുത്തൻെറ ശരീരത്തിൽ മുപ്പത്തിമൂന്നു ദേവതകൾ നിവസിക്കുന്നുവോ ആ സ്കംഭത്തെപ്പറ്റി ഞങ്ങളോടു പറയുമോ?

14. ***യത്ര ഋഷയഃ പ്രഥമജാ ഋചഃ സാമ യജുർമസീ,***
***ഏകർഷിര്യസ്മിന്നാർപിത സ്കംഭം ത ബ്രൂഹി കതമഃ***
***സ്വിദേവ സഃ.***

യാതൊന്നിൽ ആരംഭകാലംമുതൽ ഉത്ഭവിച്ചിട്ടുള്ള ഋഷിമാരും പൃഥ്വിവിയും ഋക്കുകളും സാമവേദവും യജുർവേദവും സ്ഥിതിചെയ്യുന്നുവോ ആ സ്കംഭ ത്തെപ്പറ്റി ഞങ്ങളോടു പറയുമോ?

15. ***യത്രാമൃതം ച മൃത്യുശ്ച പുരുഷേഽധി സമാഹിതേ,***
***സമുദ്രോ യസ്യ നാഡ്യഃ പുരുഷേ ധി സമാഹിതഃ സ്കംഭം***
***തം ബ്രൂഹി കതമഃ സ്വിദേവ സഃ.***

യാതൊന്നിൽ മരണവും ജനനവും ശരിയായ രീതിയിൽ നിഹിതമായിരിക്കുന്നുവോ സമുദ്രം യാതൊന്നിൻെറ നാഡിയായിരിക്കുന്നുവോ ആ സ്കംഭം ഏതാണ്?

16. ***യസ്യ ചതസ്രഃ പ്രദിശോ നാഡ്യസ്തിഷ്ഠന്തി പ്രപൃസാഃ,***
***യജ്ഞോ യത്ര പരാക്രാന്തഃ സ്കംഭം തം ബ്രൂഹി കതമഃ***
***സ്വിദേവ സഃ.***

നാലു ദിക്കുകളും യാതൊന്നിൻെറ പ്രധാന നാഡിയായിരിക്കുന്നുവോ യാതൊന്നിൽ യജ്ഞം നടത്തപ്പെടുന്നുവോ ആ സ്കംഭത്തെ വർണ്ണിക്കൂ.

17. ***യേ പുരുഷേ ബ്രഹ്മ വിദുസ്തേ വിദുഃ പരമേഷ്ഠിനം,***
***യോ വേദ പരമേഷ്ഠിനം യശ്ച വേദ പ്രജാപതിം,***
***ജ്യേഷ്ഠം യേ ബ്രാഹ്മണ വിദുസ്തേ സ്കംഭമനുസംവിദുഃ.***

യാതൊരു പുരുഷൻ ബ്രഹ്മത്തെ അറിയുന്നവനായിരിക്കുന്നുവോ അവൻ ബ്രഹ്മാവായിരിക്കുന്ന പ്രജാപതിയേയും അഗ്രജബ്രാഹ്മണനേയും അറിയുന്നുവോ അവൻ തന്നെയാണോ സ്കംഭത്തിൻെറ (പരമാധാരത്തിൻെറ) ജ്ഞാതാവ്?

18 ***യസ്യ ശരോ വൈശ്വാനരശ്ചക്ഷുരങ്ഗിരസോഽവൻ,***
***അങ്ഗാനി യസ്യ യാതവഃ സ്കംഭം തം ബ്രൂഹി കതമഃ***
***സ്വിദേവ സഃ.***

യാതൊന്നിൻെറ ശിരസ്സ് വൈശ്വാനരനും നേത്രങ്ങൾ അംഗിരോവംശീയ മഹർഷിയും അംഗം കാലവുമായിരിക്കുന്നുവോ ആ സ്കംഭം ഏതാണ്?

19. ***യസ്യ ബ്രഹ്മ മുഖമാഹു ജിഹ്വാം മധുകശാമുത,***
***വിരാജമൂധോ യസ്യാഹൂ സ്കംഭം തം ബ്രൂഹി കതമഃ***
***സ്വിദേവ സഃ.***

യാതൊരുത്തൻെറ ജിഹ്വയെ മധുകശ എന്നും മുഖത്തെ ബ്രഹ്മം എന്നും ദൃഷ്ടിയെ വിരാട്ട് എന്നും പറയുന്നുവോ ആ സ്തംഭം ഏതാണ്?

20. ***യസ്മാദൃചോ അപാതക്ഷൻ യജുര്യസ്മാദപാകഷൻ,***
***സാമാനി യസ്യ ലോമാന്യഥർവാങ്ഗിരസോ മുഖം സ്കംഭം***
***തം ബ്രൂഹി കതമഃ സ്വിദേവ സാഃ.***

യാതൊരുത്തനിൽ യജുർവേദ മന്ത്രങ്ങളും സ്തോത്രങ്ങളും പ്രകടമായിരിക്കുന്നുവോ യാതൊരുത്തൻെറ മുഖം അഥർവ്വവും യാതൊരുത്തൻെറ രോമം സാമവും ആയിരിക്കുന്നുവോ ആ സ്തംഭത്തെപ്പറ്റി പറയണേ

21. ***അസച്ഛാഖാം പ്രതിഷ്ഠന്തീം പരമമിവ ജനാ വിദുഃ,***
***ഉതോ സന്മന്യന്തേഽ വരേ യേ തേ ശാഖാ മുപാസതേ.***

അപ്രകടമായിരിക്കുന്ന ശാഖ പ്രകടമായിത്തീരുകയാണെങ്കിൽ അതു ശ്രേഷ്ഠമായി കണക്കാക്കുന്നു. അന്യനായ വ്യക്തി ഒരുത്തനെ സ്തുതിക്കുകയാണെങ്കിൽ ആ സ്തുതിക്കപ്പെടുന്ന വ്യക്തി ശ്രേഷ്ഠനായി മാനിക്കപ്പെടുന്നു.

22. ***യത്രാദിത്യാശ്ച രുദ്രാശ്ച വസവശ്ച സമാഹിതാഃ,***
***ഭൂതം ച യത്ര ഭവ്യം ച സർവ്വേ ലോകാഃ പ്രതിഷ്ഠിതാ***
***സ്കംഭം തം ബ്രൂഹി കതമഃ സ്വിദേവ സഃ.***

യാതൊന്നിൽ സൂര്യൻ, ചന്ദ്രൻ, രുദ്രൻ, ഭൂതം, ഭാവി, അഖിലലോകങ്ങൾ ഇവ നിഹിതമായിരിക്കുന്നുവോ ആ സ്കംഭത്തെ വിവരിക്കണേ.

23. ***യസ്യ ത്രയസ്ത്രിംശദ് ദേവാ നിധിം രക്ഷന്തി സർവദാ,***
***നിധി തമദ്യ കോ വേദ യം ദേവാ അഭിരക്ഷഥ.***

മുപ്പത്തിമൂന്നു ദേവതകൾ യാതൊരുത്തൻെറ നിധിയെ സംരക്ഷിക്കുന്നുവോ ആ നിധിയുടെ ജ്ഞാതാവ് ആരാണ്?

24. ***യത്ര ദേവാ ബ്രഹ്മാവിദോ ബ്രഹ്മ ജ്യേഷ്ഠമുപാസതേ,***
***യോ വൈ താൻ വിദ്യാത് പ്രത്യക്ഷം സ ബ്രഹ്മാ വേദിതാസ്യാത്.***

ബ്രഹ്മത്തെ അറിയുന്ന ദേവത ഏതു മഹാബഹ്മത്തെ സ്തുതിക്കുന്നുവോ യാതൊരുത്തൻ അതിനെ ഗ്രഹിക്കുന്നുവോ അവൻതന്നെ ബ്രഹ്മജ്ഞാനിയായിത്തീരുന്നു.

25. ***ബൃഹന്തോ നാമ തേ ദേവാ യേ സതഃ പരി ജജ്ഞിരേ,***
***ഏകം തദങ്ഗേ സ്കംഭസ്യാസദാഹുഃ പരോ ജനാഃ.***

അസത്തിൽനിന്നും ഉത്ഭവിച്ച ബൃഹനാമത്തോടുകൂടിയ ദേവത സ്തംഭത്തിൻെറ തന്നെ അംശമാകുന്നു. അതിനെ അസത്ത് എന്നു വിളിക്കുന്നു.

26. ***യത്ര സ്കംഭഃ പ്രജനയൻ പുരാണ വ്യവർതയത്,***
***ഏകം തദങ്ഗം സ്കംഭസ്യ പുരാണമനുസംവിദുഃ.***

സ്കന്ധം ഉണ്ടായിട്ടുള്ള പുരാണങ്ങളെ വ്യവർത്തിതമാക്കിയിരിക്കുന്നു. അത് സ്തംഭത്തിൻെറ അംഗമായ പുരാണം എന്നു പറയപ്പെടുന്നു.

27. ***യസ്യ ത്രയസ്ത്രിംശദ് ദേവാ അങ്ഗേ ഗാത്രാ വിഭേജിരേ,***
***താൻ വൈ ത്രയസ്ത്രിംശദ് ദേവാനേകേ ബ്രഹ്മവിദോ വിദുഃ.***

മുപ്പത്തിമൂന്നു ദേവതകളും യാതൊരുത്തൻെറ ശരീരത്തിൽ പ്രശോഭിക്കുന്നുവോ അവരെ ബ്രഹ്മത്തെ അറിയുന്ന വിജ്ഞന്മാർതന്നെ ഗ്രഹിക്കുന്നു.

28. ***ഹിരണ്യഗർഭം പരമമനത്യുദ്യം ജനാ വിദുഃ,***
***സ്കംഭസ്തദഗ്രേ പ്രാസിഞ്ചദ്ധിരണ്യ ലോകേ അന്തരാ.***

വർണ്ണിക്കുവാൻ സാധ്യമല്ലാത്ത ഹിരണ്യഗർഭവും അങ്ങനെതന്നെയാകുന്നു. അതിനെ ഈശ്വരൻതന്നെ ഈ ലോകത്തിൽ ആദ്യമായി വർഷി ച്ചിരുന്നു.

29. ***സ്കംഭേ ലോകാഃ സ്കംഭേ തപഃ സ്കംഭേf ധ്യൃതമാഹിതം,***
***സ്കംഭം ത്വാ വേദ പ്രത്യക്ഷമിന്ദ്രേ സർവം സമാഹിതം.***

സ്കന്ധത്തിൽ ലോകവും തപസ്സും ഋതുക്കളും നിഹിതമായിരിക്കുന്നു. ഹേ സ്കംഭമേ! ഇന്ദ്രൻ നിന്നെ പ്രത്യക്ഷമായി ദർശിച്ചിരിക്കുന്നു. നീ ഇന്ദ്രനിലും നിഹിതമായിരിക്കുന്നു.

30. ***ഇന്ദ്രേ ലോകാ ഇന്ദ്രേ തപ ഇന്ദ്രേf നൃതമാഹിതം,***
***ഇന്ദ്ര ത്വാ വേദ പ്രത്യക്ഷം സ്കംഭേ സർവം പ്രതിഷ്ഠിതം.***

ഇന്ദ്രനിലും ലോകം, തപസ്സ്, ഋതു ഇവ സ്ഥിതിചെയ്യുന്നു. ഹേ ഇന്ദ്രാ! ഞാൻ നിന്നെ അറിയുന്നു. എല്ലാം സ്തംഭത്തിൽ അടങ്ങിയിരിക്കുന്നു.

31. ***നാമ നാമ്നാ ജോഹവീതി പുരാ സൂര്യാത് പുരുഷസഃ,***
***യദജഃ പ്രഥമ സംബഭൂവ സ ഹ തത് സ്വരാജ്യമിയായ യസ്മാ-***
***ന്നാന്യത് പരമസ്തി ഭൂതം.***

യാതൊന്ന് ആദ്യമായി അജന്മാവായിരുന്നുവോ യാതൊന്നിനും അപ്പുറത്തായി യാതൊരു ഭൂതങ്ങളും ഇല്ലായിരുന്നുവോ അതിനെ ആ ആത്മാവ് പ്രാപിക്കുന്നു. അത് സൂര്യനും ഉഷസ്സിനും മുമ്പേ നാമരൂപാത്മകമായ സംസാരത്തെ നാമത്തോടുകൂടി വിളിക്കുന്നു.

32. ***യസ്യ ഭൂമിഃ പ്രമാന്തരിക്ഷമുതോദരം,***
***ദിവം യശ്ചക്രേ മൂർധാനം തസ്മൈ ജ്യേഷ്ഠായ ബ്രഹ്മണേ നമഃ.***

പൃഥ്വി യാതൊന്നിൻെറ പ്രഭയും അന്തരീക്ഷം ഉദരവും ദ്യുലോകം ശിരോരൂപ വുമാകുന്നുവോ ആ ബ്രഹ്മത്തെ നമസ്കരിക്കുന്നു.

33. ***യസ്യ സൂര്യാശ്ചക്ഷുശ്ചന്ദ്രമാശ്ച പുനർണവഃ,***
***അഗ്നിം യശ്ചക്ര ആസ്യം തസ്മേ ജ്യേഷ്ഠായ ബ്രഹ്മണേ നമഃ.***

സൂര്യനും ചന്ദ്രനും യാതൊരുത്തൻെറ നേത്രങ്ങളും അഗ്നിമുഖരൂപവു മാകു ന്നുവോ ആ ബ്രഹ്മത്തെ ഞാൻ നമസ്കരിക്കുന്നു.

34. ***യസ്യ വാതഃ പ്രാണാപാനൗ ചക്ഷുരങ്ഗിരസോഽ ഭവൻ,***
***ദിശോ യശ്ചക്രേ പ്രജ്ഞാനീസ്തസ്മൈ ജ്യേഷ്ഠായ ബ്രഹ്മണേ നമഃ.***

യാതൊരുത്തൻെറ പ്രാണനും അപാനനും വായുവായിരിക്കുന്നുവോ അംഗി രസ്സ് നേത്രങ്ങളും ദിക്കുകൾ ജ്ഞാനവുമായിരിക്കുന്നുവോ ആ ബ്രഹ്മത്തെ ഞാൻ നമസ്കരിക്കുന്നു.

35. ***സ്കംഭോ ദാധാര ദ്യാവാപൃഥിവീ ഉഭേ ഇമേ സ്കംഭോ ദാധാരോർ-വന്തരിക്ഷം,***
***സ്കംഭോ ദാധാര പ്രദിശഃ ഷഡുർവീഃ സ്കംഭ ഇദം വിശ്വം ഭൂവനമാ വിവേശ.***

ആകാശം, ഭൂമി, അന്തരീക്ഷം, ദിക്കുകൾ, ആറു ഭൂമികൾ ഇവയെ വഹിച്ചു കൊണ്ടിരിക്കുന്ന സ്തംഭം ഈ ലോകത്തിൽ നിലനിൽക്കുന്നു.

36. ***യഃ ശ്രമാത് തപസോ ജാതോ ലോകാൻത്സർവാൻത്സമാനശേ.***
***സോമം യശ്ചക്രേ കേവലം തസ്മൈ ജ്യേഷ്ഠായ ബ്രഹ്മണേനമഃ.***

യാതൊരുത്തൻ അഖിലലോകങ്ങളേയും അനുഭവിക്കുകയും തപസ്സുവഴി യായി പ്രത്യക്ഷമാവുകയും ചെയ്യുന്നുവോ യാതൊരുത്തൻ സോമത്തെ ഉണ്ടാക്കി യിരിക്കന്നുവോ ആ ബ്രഹ്മത്തെ ഞാൻ പ്രണമിക്കുന്നു.

37. ***കഥം വാതോ നേലയതി കഥാ ന രമതേ മനഃ,***
***കിമാപഃ സത്യം പ്രേപ്സന്തീനേലയന്തി കദാ ചന.***

യാതൊരു സത്യത്തിനുവേണ്ടി ജലം ചേഷ്ടാരഹിതമയിരിക്കുന്നുവോ വായു പ്രേരണാരഹിതമായിരിക്കുന്നവോ മനസ്സു പ്രവർത്തിക്കാതിരിക്കുന്നു വോ ആ ബ്രഹ്മത്തെ ഞാൻ പ്രണമിക്കന്നു.

38. ***മഹദ് യജ്ഞം ഭുവനസ്യ മധ്യേ തപസി ക്രാന്ത സലിലസ്യ പൃഷ്ഠേ,***
***തസ്മിഞ്ഛ്രയന്തേ യ ഉ കേ ച ദേവാ വൃക്ഷസ്യ സ്കന്ധഃ പരിതഇവ ശാഖാഃ.***

ലോകത്തിൽ അത്യന്തം പൂജനീയമായ ഒരു വ്യക്തിത്വമുണ്ട്. അതു സലില ത്തിനു മുകളിൽ വിരാജിക്കുന്നു. അതിനെ തപസ്സുവഴിയായിത്തന്നെ പ്രാപി ക്കാൻ കഴിയുന്നു. ഒരു വൃക്ഷത്തിൻെറ ശാഖകൾ വൃക്ഷത്തെത്തന്നെ ആശ്ര യിച്ചിരിക്കുന്നതുപോലെ എല്ലാ ദേവതകളും അതിനെ അവലംബമാക്കി യിരിക്കുന്നു.

39. ***യസ്മൈ ഹസ്താഭ്യാം പാദാഭ്യാം വാചാ ശ്രോത്രേണ ചക്ഷുഷാ,***
***യസ്മൈ ദേവാഃ സദാ ബലിം പ്രയച്ഛന്തി വിമിതേഽ മിത സ്കംഭം തം ബ്രൂഹി കതമഃ സ്വിദേവഃ സഃ.***

കാൽ, കരം, നേത്രങ്ങൾ, വാണി ഇവ വഴിയായി ദേവതകൾ യാതൊരു ത്തനെ സേവനം ചെയ്യുന്നുവോ യാതൊരുത്തൻ പരിമിതമായ ശരീരത്തിൽ അമിതരൂപത്തോടുകൂടി വിരാജിക്കുന്നുവോ ആ സ്കംഭത്തെപ്പറ്റി പറയണേ.

40. ***അപ തസ്യ ഹതം തമോ വ്യാവൃത്തഃ സഃ പാപ്മനാ,***
***സർവാണി തസ്മിഞ്ജ്യോതീംഷി യാനി ത്രീണി പ്രജാപതൗ,***

സ്കംഭത്തിൻെറ ജ്ഞാതാവിൻെറ അജ്ഞാനം നശിക്കുന്നു. അവൻ പാപര ഹിതനായിത്തീരുന്നു. പ്രജാപതിയിലുള്ള ത്രിജ്യോതിസ്സുകളിൽ അവൻ പ്രതിഷ്ഠി ക്കപ്പെടുന്നു.

41. ***യോ വേതസം ഹിരണ്യയം തിഷ്ഠന്ത സലിലേ വേദ,***
***സ വൈ ഗുഹ്യഃ പ്രജാപതിഃ.***

ജലത്തിൽ ചൂരലിനെ അറിയന്നുവൻതന്നെ പ്രജാപതിയാകന്നു.

42. ***തന്ത്രമേകേ യുവതീ വിരൂപേ അഭ്യാക്രാമം വയതഃ ഷണ്ൃയുഖം,***
***പ്രാന്യാ തന്തൂം സ്തിരതേ ധത്തേ അന്യാ നാപ വൃഞ്ജാതേ ന ഗമാതോ അന്തം.***

അവൻ അനേകം ദിനരാത്രങ്ങളിൽ ആറ് ഋതുക്കളോടുകൂടി ചലിച്ചുകൊണ്ടിരിക്കുന്ന സംവത്സരത്തെ ആശ്രയിച്ചിരിക്കുന്നു. ഞാൻ ഇതിൽ കയറുന്നു. ഇതിൽ ഒരു തന്തു വിസ്തൃതമായി അതിനെ ധരിക്കുകയും മറ്റുള്ളവ അതിനോടു ചേർന്നിരിക്കുകയും ചെയ്യുന്നു. ഇവ രണ്ടും അന്നയുക്തമായിരിക്കുന്നില്ല.

43. ***തയോരഹം പരിനൃത്യന്ത്യോരിവ ന വി ജാനാമി യതരാ പരസ്താത്,***
***പുമാനേനദ വയത്യുദ ഗൃണത്തി പുമാനേനദ വി ജഭാരാദി നാകേ.***

ഈ നർത്തനസ്വഭാവത്തോടുകൂടിയ ദിനരാത്രങ്ങളെയല്ലാതെ ഞാൻ മറ്റൊന്നിനേയും അറിയുന്നില്ല. പകൽ ഇവയെ തന്തുക്കളോടുകൂടിയതാക്കുകയും ഉദ്ഗൃണനം ചെയ്തുകൊണ്ട് ദിവ്യലോകത്തിൽ പ്രവേശിക്കുകയും ചെയ്യുന്നു.

44. ***ഇമേ മയൂഖാ ഉപ തസ്തഭുദിവം സാമാനി ചക്രുസ്തസരാണി വാതവേ.***

സാമം പ്രവാഹമാനമാകുന്നതിനുവേണ്ടി ഇഴകളാവുകയും രശ്മികൾ ആകാശത്തിൽ സ്തംഭിതമായിരിക്കുകയും ചെയ്യുന്നു.

## സൂക്തം എട്ട്

(ഋഷി–കുത്സൻ. ദേവത–അദ്ധ്യാത്മം. ഛന്ദസ്–ബൃഹതി, അനുഷ്ടുപ്, ത്രിഷ്ടുപ്, ജഗതി, പംക്തി, ഉഷ്ണിക്, ഗായത്രി)

1. ***യോ ഭൂതം ച ഭവ്യം ച സർ യശ്ചാധിതിഷ്ഠതി,***
***സ്വർയസ്യ ച കേവല തസ്മൈ ജ്യേഷ്ഠായ ബ്രഹ്മണേ നമഃ.***

യാതൊന്നു ഭൂതവും ഭാവിയുമായി എല്ലാത്തിലും വ്യാപിച്ചിരിക്കുന്നുവോ യാതൊന്നു ദിവ്യലോകങ്ങളുടേയും അധിഷ്ഠാതാവായിരിക്കുന്നുവോ ആ ബ്രഹ്മത്തെ ഞാൻ പ്രണമിക്കുന്നു.

2. ***സ്കംഭേനേമേ വിഷ്ടാഭിതേ ദ്യൗശ്ച ഭൂമിശ്ച തിഷ്ഠതഃ,***
***സ്കംഭ ഇദ സർവ മാത്മന്വത്യത് പ്രാണാന്നിഭിഷച്ചയത്.***

ഈ ആകാശവും ഭൂമിയും സ്കംഭദ്വാരാ യഥാസ്ഥാനങ്ങളിൽ സ്ഥിതി ചെയ്യുന്നു. ശ്വസിക്കുകയും ഇമ വെട്ടുകയും ചെയ്യുന്ന ഈ ആത്മരൂപം സ്കംഭം തന്നെയാകുന്നു.

3. ***തിസ്രോ ഹ പ്രജാ അത്യായമായൻ ന്യന്യാ അർക്കമമി തോf വിശന്ത,***
***ബൃഹൻ ഹ തസ്യൗ രജസോ വിമാനോ ഹരിതോ ഹരിണീരാ വിവേശ.***

മൂന്നു പ്രജകൾ ഇതിനെ പ്രാപിക്കുന്നു. മറ്റുള്ളവ എല്ലാ ഭാഗങ്ങളിൽക്കൂടിയും സൂര്യനിൽ പ്രവേശിക്കുന്നു. ഭൂമിയുടെ രചയിതാവായ ബ്രഹ്മാവ് സ്ഥിതിചെയ്തുകൊണ്ടുതന്നെ ഹരിതവർണ്ണത്തോടുകൂടിയ ഹരിണിയിൽ പ്രവിഷ്ടമാകുന്നു.

4. ***ദ്വാസശ പ്രധയശ്ചക്രമേയം ത്രീണി നഭ്യാനി ക ഉ തച്ചികേത, തത്രാഹതാസ്ത്രീ ശതാനി ശങ്കവഃ ഷഷ്ടിശ്ച ഖീലാ അവിവാചലാ യേ.***

ഒരു ചക്രത്തിൽ പന്ത്രണ്ടു 'പ്രധിയും' മൂന്നു നാഭ്യയും ഉണ്ട്, അതിൽ മുന്നൂറ്റി എട്ടു കീലങ്ങൾ ഉറപ്പിച്ചിരിക്കുന്നു. ഇത് ആരറിയുന്നു?

5. ***ഇദം സവിതർവി ജാനീഹി ഷഡ് യമാ ഏക ഏകജഃ, തസ്മിൻ ഹാപിത്വമിച്ഛന്തേ യ ഏഷാമേക ഏകജഃ.***

ഹേ സൂര്യദേവാ! ഈ ആറ് ഋതുക്കൾ ഈരണ്ടുമാസങ്ങളുടേതും വർഷം ഏകവുമാകുന്നു. ഇവയിൽ രണ്ടു ബ്രഹ്മാവിൽനിന്നു ജനിച്ച ജീവികളാകുന്നു. അവയിൽ ഒരിനം ജീവി ആ ബ്രഹ്മത്തിൽതന്നെ ലീനമാകുന്ന തിനിച്ഛരിക്കുന്നു.

6. ***ആവിഃ സന്നിഹിതം ഗുഹാ ജരന്നാമ മഹത് പദം, തത്രേദം സർവമാർപിതമേജത് പ്രാണത് പ്രതിഷ്ഠിതം.***

ഗുഹാരൂപമാകുന്ന ദേഹത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്ന ആത്മാവു നിവസിക്കുന്നു. ദീർഘായുസ്സിന്റെ മഹാപദത്തിൽ ചലിക്കുന്നതും ശ്വസിക്കുന്നതുമായ ഈ വിശ്വം സ്ഥിതിചെയ്യുന്നു.

7. ***ഏകചക്രം വർതത എകനേമി സഹസ്രാക്ഷരം പ്ര പുരോ നി പശ്ചാ, അർധേന വിശ്വം ഭുവനം ജജാന യദസ്യാർധ ക്വ തദ് ബഭൂവ.***

ഒരു ചക്രവും ഒരു നേമിയും സഹസ്രാക്ഷരത്തോടുകൂടി ഗതിമാനായിരിക്കുന്നു. അതിന്റെ അർദ്ധഭാഗത്തിൽനിന്നു വിശ്വം ഉത്ഭവിച്ചിരിക്കുന്നു. എന്നാൽ അതിന്റെ അർദ്ധഭാഗം എവിടെ?

8. ***പഞ്ചവാഹി വഹത്യഗ്രമേഷാം പ്രഷ്ടയോ യുക്താ അനുസവഹന്തി, അയതമസ്യ ദദൃശേ ന യാതം പരം നേദീയോƒ വരം ദവീയഃ.***

ഇതിന്റെ അഗ്രത്തെ പഞ്ചവാഹി പ്രാപിക്കുന്നു. മുഖ്യഭാഗങ്ങൾ അനുകൂലമായി സവഹനം ചെയ്യുന്നു. ഇതിന്റെ വരവ് ദൃശ്യവും പോക്ക് അദൃശ്യവുമാണ്. ഇത് ഏറ്റവും അടുത്തും വളരെ അകലെയും സ്ഥിതിചെയ്യുന്നു.

9. ***തിര്യഗ്ബിലശ്ചമസ ഊർധ്വബുധ്നസ്തസ്മിൻ യശോ നിഹിതം വിശ്വരൂപം, തദാസത ഋഷയഃ സപ്ത സാകം യേ അസ്യ ഗോപാ മഹതോ ബഭൂവുഃ.***

തിര്യഗ്ബിലജഡങ്ങൾ മുകളിലേയ്ക്കും പ്രകാശത്തിൽ വിശ്വരൂപമായ ആത്മാവും സ്ഥിതിചെയ്യുന്നു. ഇതിൽ ശരീരത്തെ സംരക്ഷിക്കുന്ന സപ്തർഷികൾ അധിവസിക്കുന്നു.

10. ***യാ പുരസ്താദ് യുജ്യതേ യാ ച പശ്ചാദ് യാ വിശ്വതോ യുജ്യതേ യ ച സർവതഃ, യയാ യജ്ഞഃ പ്രാങ് തായതേ താം ത്വാ പൃച്ഛാമി കതമാ സഋചാം.***

യാതൊന്ന് ആദ്യമായും അന്ത്യമായും എല്ലാ സമയങ്ങളിലും വിനിയുക്തമായിരിക്കുന്നുവോ യാതൊന്നിനാൽ യജ്ഞം അഭിവൃദ്ധിപ്പെടുന്നുവോ ആ മന്ത്രം ഏതാകുന്നു?

11. ***യദേജതി പതതി യച്ച തിഷ്ഠതി പ്രാണദപ്രാണന്നിമിഷച്ചയദ് ഭുവത്, തദ് ദാധാര പൃഥിവീം വിശ്വരൂപം തത് സംഭൂയ ഭവത്യേകമേവ.***

യാതൊന്നു സചേഷ്ടവും സ്ഥിതവുമായിരിക്കുന്നുവോ യാതൊരു പ്രാണൻ ക്രിയ ചെയ്യുന്നുവോ യാതൊന്നു ക്രിയ ചെയ്യാതിരിക്കുന്നുവോ യാതൊന്നു നിമിഷത്തിനു തുല്യമാകുന്നുവോ അതുതന്നെ ഈ ഭൂമിയെ വഹിച്ചുകൊണ്ടിരിക്കുന്നു. അത് സർവരൂപങ്ങളോടുകൂടിയതായിരുന്നിട്ടും ഏകരൂപമായിരിക്കുന്നു.

12. ***അനന്തം വിതതം പുരുത്രാനന്തമന്തവച്ചാ സമന്തേ, തേ നാകപാലശ്ചരതി വിചിന്വൻ വിദ്വാൻ ഭൂതമുത ഭവ്യമസ്യ.***

അത് അനന്തമാകുന്നു. അന്തം യുക്തിക്ക് പ്രതീതമാകുന്നു.അത് അനേകം സ്ഥാനങ്ങളിൽ വ്യാപിച്ചുകിടക്കുന്നു. സ്വർഗ്ഗസുഖത്തെ അഭിലഷിക്കുന്ന ജീവികൾ അതിനെ അന്വേഷിച്ചു നടക്കുന്നു. ഭൂതവും ഭാവിയും അതിൻെറ തന്നെ പ്രവർത്തനങ്ങളാകുന്നു. അത് അഖിലത്തേയും അറിയുന്നു.

13. ***പ്രജാപതിശ്ചരതി ഗർഭേ അന്തരദൃശ്യമാനോ ബഹുധാ വിജായതേ, അർധേന വിശ്വം ഭുവനം ജജാന തദസ്യാർധ കൃതമഃ സഃ കേതുഃ.***

ഗർഭത്തിൽ അദൃശ്യമായി വസിച്ചുകൊണ്ട് പ്രജാപതി ഭ്രമണം ചെയ്യുകയും അനേകരൂപങ്ങളിൽ ഉത്ഭവിക്കുകയും ചെയ്യുന്നു. അതിൻെറ അർദ്ധഭാഗത്തു നിന്നും പ്രപഞ്ചം ഉത്ഭവിച്ചിരിക്കുന്നു. അതിൻെറ ബാക്കിഭാഗം ഏതാണ്?

14. ***ഊർധ്വ ഭരന്തമുദകം കുംഭനേവോദഹാര്യം, പശ്യന്തി സർവേ ചക്ഷുഷാ ന സർവേ മനസാ വിദുഃ.***

കുടത്തിലെ ജലത്തിനു സമാനം മുകളിലേക്കു തള്ളിനിൽക്കുന്നതിനെ എല്ലാവരും സ്വന്തം ചക്ഷുസ്സുകളാൽ കാണുന്നു. എന്നാൽ അവർക്കു മനസ്സു കൊണ്ട് അതിനെ ഗ്രഹിക്കാൻ കഴിയുന്നില്ല.

15. ***ദൂരേ പൂർണേന വസതി ദൂര ഊനേന ഹീയതേ, മഹദ് യജ്ഞം ഭുവനസ്യ മധ്യേ തസ്മൈ ബലി രാഷ്ടഭൃതോ ഭരന്തി.***

സ്വയം അഹങ്കരിക്കുന്നവനിൽ നിന്നും അത് വളരെ ദൂരെയായി സ്ഥിതി ചെയ്യുന്ന. അതുപോലെ ഹീനന്മാരിൽ നിന്നും അതിദൂരെയായി ഒളിഞ്ഞിരിക്കുന്നു. ലോകത്തിൽ അത്യന്തം പൂജനീയമായ ഒരു വ്യക്തിയുണ്ടെങ്കിൽ രാഷ്ട്രത്തെ ഭരിക്കുന്നവർ അവനെ സേവിക്കുന്നു.

16. ***യതഃ സൂര്യ ഉദേത്യസ്തം യത്ര ച ഗച്ഛതി, തദേവ മന്യേf ഹം ജ്യേഷ്ഠം തദു നാത്യേതി കിം ചന.***

യാതൊന്നിനാൽ സൂര്യൻ ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്നുവോ അത് സ്വയം വലുതാകുന്നു. അതിനെ അതിക്രമിക്കുന്നതിന് ആർക്കും സാധ്യമല്ല.

17. ***യേ അർവാങ് മധ്യ ഉത വാ പുരാണം വേദം വിദ്വാംസമഭിതോ വദന്തി, ആദിത്യമേവ യേ പരി വദന്തി സർവേ അഗ്നിം ദ്വിതീയ ത്രിവൃതം വ ഹം സം.***

പുരാതനും വിദ്വാനും എല്ലാം അറിയുന്നവനുമായ ഈ സൂര്യനെപ്പറ്റി മധ്യകാലത്തും അതിനു പിമ്പിലും പറഞ്ഞിരുന്നു. ആ സൂര്യനെപ്പറ്റിത്തന്നെ ഇപ്പോഴും പറയുന്നു. ആ അഗ്നിയെപ്പറ്റിയും ത്രിവൃതഹംസത്തെപ്പറ്റിയും ഇപ്രകാരംതന്നെ പറയുന്നു.

18. ***സഹസ്രാഹണ്യം വിയതാവശ്യ പക്ഷൗ ഹരേഹംസ്യ പതതഃ സ്വർഗം,***
***സ ദേവാൻത്സർവാനുരസ്യുപദദ്യ സംപശ്യം യാതി ഭുവനാനി വിശ്വാ.***

പാപത്തെ നശിപ്പിക്കുന്ന ഈ ഹംസത്തിൻെറ ചിറകുകൾ സ്വർഗ്ഗഗമനത്തിനുവേണ്ടി ആയിരം ദിവസങ്ങൾവരെ വിരിക്കുന്നു. അവ ദേവതകളുടെ ഹൃദയങ്ങളിൽ സ്ഥിതിചെയ്തുകൊണ്ട് എല്ലാ ലോകങ്ങളേയും വീക്ഷിച്ചുകൊണ്ടിരിക്കുന്നു. .

19. ***സത്യേനോർധ്വസ്തപതി ബ്രഹ്മണാർവാങ് വി പശ്യതി,***
***പ്രാണേന തിര്യങ് പ്രാണതി യസ്മിഞ്ജേഷ്ഠമധി ക്ഷിതം.***

യാതൊന്നിൽ ആ മഹത്ത് രമിച്ചുകൊണ്ടിരിക്കുന്നുവോ അതു സത്യത്തിനുമുപരിയായി തപിച്ചുകൊണ്ടിരിക്കുകയും മന്ത്രശക്തിയാൽ താഴെയായി കാണപ്പെടുകയും പ്രാണൻെറ ശക്തിയാൽ തിര്യക്കുകളെ ഗമനം ചെയ്യിക്കു കയും ചെയ്യുന്നു.

20. ***യൗ വൈ തേ വിദ്യാദരണീ യാഭ്യം നിർമഥ്യതേ വസു,***
***സ വിദ്വാഞ്ജയേഷ്ഠ മന്യേത സാ വിദ്യാദ് ബ്രഹ്മണം മഹത്.***

യാതൊരു വിദ്വാൻ ധനനാശകാരിയായ അരണി (യാഗാഗ്നിരഹസ്യം) യുടെ ജ്ഞാതാവായിരിക്കുന്നുവോ അവൻതന്നെ ആ മഹത്തായ ബ്രഹ്മത്തിൻെറ ജ്ഞാതാവാകുന്നു.

21. ***അപാദഗ്രേ സമഭവത് സോ അഗ്രേ സ്വരാഭരത,***
***ചതുഷ്പാദ ഭൂത്വാ ഭോഗ്യഃ സർവമാദത്ത ഭോജനം.***

ആദ്യം പാദരഹിതനായി ഉത്ഭവിച്ച് അത് സ്വർഗ്ഗലോകത്തെ പരിപുഷ്ടമാക്കി. പിന്നീട് ചതുഷ്പാദനായി ഭോഗസമർത്ഥനായി എല്ലാ ഭോഗ ഗണങ്ങളേയും പ്രാപിച്ചു.

22. ***ഭോഗ്യോ ഭവദഥോ അന്നമദദ ബഹു,***
***യോ ദേവമുത്തരാവന്തമുപാസതൈ സനാതനം.***

യാതൊരുത്തൻ ആ സനാതനദൈവത്തെ ആരാധിക്കുന്നുവോ അവൻ ഭോഗസമർത്ഥനായി വളരെയധികം അന്നം ദാനം ചെയ്യുന്നു.

23. ***സനാതനമേനമാഹുരുതാദ്യ സ്യാത പുനർണവഃ,***
***അഹോരാത്രേ പ്ര ജായതേ അന്യോ അന്യസ്യ രൂപയോഃ.***

ഇത് സനാതനമെന്നു പറയപ്പെടുന്നു. പിന്നെ നവീനമായും ഭവിക്കുന്നു. ഇതേ സൂര്യനിൽനിന്നുതന്നെ രാവും പകലും ഉണ്ടാകുന്നു.

24. ***ശതം സഹസ്രമയുതം ന്യർവുദമസംഖ്യേയം സ്വമസ്മിൻ നിവിഷ്ടം,***
***തദസ്യ ഘ്നന്ത്യഭിപശ്യത് ഏവ തസ്മാദ് ദേവോരോചത ഏഷ ഏതത്.***

ആയിരം, പതിനായിരം, പത്തുകോടി ദിനങ്ങൾ ഇതിൽതന്നെ ലീനേമായിരിക്കുന്നു. ഇത് അവയുടെ സാക്ഷിരൂപമായി ഇരിക്കുന്നു. ആ ദിവസങ്ങളിൽ ലിപ്തമായിരിക്കാത്തതു കാരണം ഈ ദേവൻ തേജസ്വിയായിത്തന്നെ നിലനിൽക്കുന്നു.

25. ***ബാലാദേകമണീയസ്കമുതൈകം നേവ ദൃശ്യതേ,***
***തതഃ പരിഷ്വജീയനീ ദേവതാ സാ മമ പ്രിയൗ.***

ഈ ആത്മാവ് പ്രമുഖമായിരുന്നിട്ടും ദർശനയോഗ്യമായിരിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ ഇത് വായുവിനേക്കാളും സൂക്ഷ്മമാകുന്നു. അതിനോടു ചേരുന്ന ആത്മാവിനെ ഞാൻ അത്യന്തം പ്രിയപ്പെടുന്നു.

26. ***ഇയം കല്യാണ്യജരാ മർത്യസ്യാമൃതാ ഗൃഹേ,***
***യസ്മൈ കൃതാ ശയേ സ യശ്ചകാര ജജാര സഃ.***

ആത്മദേവനുവേണ്ടി കാത്തിരിക്കുന്ന ആത്മാവ് കല്യാണമയവും ജരാരഹിതവുമാകുന്നു. യാതൊരു ബ്രഹ്മം മൃത്യുലോകത്തിൽ അമൃതസമാനമായിരിക്കുന്നുവോ അതിൻെറ ഉപാസകൻ പൂജനീയനായിത്തീരുന്നു.

27. ***ത്വം സ്ത്രീ ത്വം പുമാനസി ത്വം കുമാര ഉത വാ കുമാരീ,***
***ത്വം ജീർണോ ദണ്ഡേന വഞ്ചസി ത്വം ജാതോ ഭവസി വിശ്വ-തോമുഖഃ.***

ഹേ ആത്മൻ! നീ തന്നെ കുമാരിയും സ്ത്രീയും പുരുഷനും ആകുന്നു. നീ ജീർണ്ണിച്ച് പ്രാണനിൽനിന്നു വേർപെടുകയും പ്രകടമായിട്ട് വിശ്വതോമുഖ മായിത്തീരുകയും ചെയ്യുന്നു.

28. ***ഉതൈഷാം പിതോത വാ പുത്ര ഏഷാമുതൈഷാം ജ്യേഷ്ഠ ഉത വാ കുനിഷ്ഠഃ,***
***ഏകോ ഹ ദേവോ മനസി പ്രവിഷ്ടഃ പ്രഥമോ ജായഃ സ ഉ ഗർഭേ അ***ന്തഃ.

നീ തന്നെ ഈ ജീവികളുടെ പിതാവും പുത്രനും ജ്യേഷ്ഠനും കനിഷ്ഠനും ആകുന്നു. ആ ഏകദൈവം മനസ്സിലും ഗർഭത്തിലും വസിക്കുന്നു. അതുതന്നെ ഏറ്റവും ആദ്യമായി ഉത്ഭവിക്കുകയും ചെയ്തിരിക്കുന്നു.

29. ***പൂർണാത് പൂർണമുദചതി പൂർണ പൂർണേന സിച്യതേ,***
***ഉതോ തദദ്യ വിദ്യാമ യതസ്തത പരിഷിച്യതേ.***

പൂർണ്ണതയിൽനിന്നും പൂർണ്ണതയെ വലിച്ചെടുക്കുന്നു. പൂർണ്ണതയിൽ നിന്നും പൂർണ്ണത ഉദ്ഗമനം ചെയ്യുന്നു. യാതൊന്നു വർഷിക്കപ്പെടുന്നുവോ അത് ഞങ്ങൾ അറിയുന്നു.

30. ***ഏഷാ സനത്നീ സനമേവ ജാതൈഷാ പുരാണീ പരി സർവ ബഭൂവ,***
***മഹീ ദേവ്യുഷസോ വിഭാതീ സൈനകേനേകേന മിഷതാ വി ചഷ്ടേ.***

ഇത് തപത്താൽ അനുകൂലമാകുന്നു. എല്ലായിടത്തും വ്യാപിച്ചിരിക്കുന്ന പൃഥ്വി ഉഷസ്സിനാൽ പ്രകാശിതമായി സചേഷ്ടരായ ജീവികളാൽ കാണപ്പെട്ടുകൊണ്ടിരിക്കുന്നു.

31. ***അവിർവേ നാമ ദേവത ഋതേസ്തേ പരിവൃതാ,***
***തസ്യാ രൂപേണേമേ വൃക്ഷാ ഹരിതാ ഹരിതസ്രജഃ.***

സൂര്യദേവൻ ഋതുക്കളാൽ മൂടപ്പെട്ടിരിക്കുന്നു. ആ രൂപത്തിൽത്തന്നെ ഈ വൃക്ഷം ഹരിതവർണ്ണത്തിൽ കാണപ്പെടുന്നു.

32. ***അന്തി സന്ത ന ജഹാത്യന്തി സന്തം ന പശ്യതി,***
***ദേവസ്യ പശ്യ കാവ്യം ന മമാര ന ജീര്യതി.***

ഇത് അടുത്തുവരുന്നതിനെ ഉപേക്ഷിക്കുന്നില്ല. സമീപവർത്തിയെ കാണുന്നുമില്ല. ഇത് ഒരിക്കലും മൃത്യുവിനെ പ്രാപിക്കുന്നില്ല, ഒരിക്കലും ജീർണ്ണിക്കുന്നുമില്ല. ഇത് അതിൻെറ ഒരു വിശേഷതയാകുന്നു.

33. ***അപൂർവ്വേണേഷിതാ വാചസ്താ വദന്തി യഥായഥം,***
***വദന്തീര്യത്ര ഗച്ഛന്തി തദാഹുർബ്രാഹ്മണം മഹത്.***

അഭൂതപൂർവ്വമായി പ്രേരിപ്പിക്കപ്പെടുന്ന വാണി സത്യാസത്യങ്ങളെ വർണ്ണിക്കുന്നു. അത് ഉച്ചാരണം ചെയ്തുകൊണ്ട് എവിടെ ലീനമാകുന്നുവോ അതിനെ മഹാബ്രഹ്മമെന്നു പറയുന്നു.

34. ***യത്ര ദേവാശ്ചാമനുഷ്യാശ്ചാരാ നാഭാവിവ ശ്രിതാഃ,***
***അപാ ത്വാം പുഷ്പം പൃച്ഛാമി യത്ര തന്മായയാ ഹിതം.***

വണ്ടിച്ചക്രങ്ങളുടെ നാഭിയിൽ ഉറച്ചുനില്ക്കുന്ന ആരക്കാലുകൾപോലെ ദേവഗണങ്ങൾ യതൊന്നിൽ ഉറച്ചിരിക്കുന്നുവോ ആ നാരായണനെത്തന്നെ ഞാൻ അന്വേഷിക്കുന്നു. അവൻ തൻെറ മായയാൽ എവിടെ സ്ഥിതിചെയ്യുന്നു?

35. ***യേഭിർവാത ഇഷിതഃ പ്രവാതി യേ ദദന്തേ പഞ്ച ദിശഃ സധ്രീചീഃ,***
***യ ആഹുതിമത്യമന്യന്ത ദേവാ അപാം നേതാരഃ കതമേ ത ആസൻ.***

വായു ആരുടെ പ്രേരണയാൽ പ്രവഹിക്കുന്നുവോ യാതൊരുത്തൻ അഞ്ചു സഖികളെ പ്രദാനം ചെയ്തിരിക്കുന്നുവോ യാതൊരുത്തൻ ആഹുതിയെ സർവ്വ ശ്രേഷ്ഠമായി മാനിക്കുന്നുവോ ജലത്തിൻെറ നായകനായ അവൻ എവിടെ സ്ഥിതിചെയ്യുന്നു?

36. ***ഇമാമേഷാം പൃഥിവീം വസ്ത ഏകോഽന്തരിക്ഷ പര്യേകോ ബഭൂവ,***
***ദിവമേഷാം ദദതേ യോ വിധർതാ വിശ്വാ ആശാഃ പ്രതി രക്ഷ-***
***ന്ത്യേകേ.***

അവൻ ഏകനായിത്തന്നെ ഈ പൃഥ്വിയെ ആച്ഛാദനം ചെയ്യുന്നു. അവൻതന്നെ അന്തരീക്ഷത്തിൻെറ എല്ലാ ഭാഗത്തും സ്ഥിതിചെയ്യുന്നു. അവൻതന്നെ ഈ ജീവികൾക്കു സ്വർഗ്ഗം പ്രദാനം ചെയ്യുന്നു. എല്ലാ ദിക്കുകളേയും ദിക്പാലകന്മാർ സംരക്ഷിക്കുന്നു.

37. ***യോ വിദ്യാത് സൂത്രം വിതത യസ്മിന്നോതാഃ പ്രജാ ഇമാഃ,***
***സൂത്രം സൂത്രസ്യ യോ വിദ്യാത് സ വിദ്യാദ് ബ്രാഹ്മണം മഹത്.***

യാതൊന്നിൽ ഈ പ്രജകൾ സ്ഥിതിചെയ്യുന്നുവോ ആ വിശാലമായ സൂത്രത്തേയും കാരണത്തിൻെറ കാരണത്തേയും യാതൊരുത്തൻ ഗ്രഹിക്കുന്നുവോ അവനുമാത്രമേ ആ മഹദ്ബ്രഹ്മത്തിൻെറ ജ്ഞാതാവാകുവാൻ സാധ്യമാകയുള്ളൂ.

38. ***വേദഹം സൂത്രം വിതതം യസ്മിന്നോതാഃ പ്രജാ ഇമാഃ,***
***സൂത്രം സൂത്രസ്യാഹം വേദാഥോ യദ് ബ്രാഹ്മണം മഹത്.***

ഈ പ്രജകൾ സ്ഥിതിചെയ്യുന്ന വിസ്തൃതമായ സൂത്രത്തെ ഞാൻ അറിയുന്നു. അതിൻെറ കാരണത്തേയും ഞാൻ അറിയുന്നു. അതുതന്നെയാകുന്നു മഹാബ്രഹ്മം.

39. ***യദന്തരാ ദ്യാവാപൃഥിവീ അഗ്നിരൈത പ്രദഹൻ വിശ്വദാവ്യഃ,***
***യത്രാതിഷ്ഠന്നേകപത്നീ പരസ്താത് ക്വേവാസിന്മാതരിശ്വാ തദാ***
***നീം.***

ലോകത്തെ ഭസ്മമാക്കുന്നതിനു കഴിവുള്ള അഗ്നി ആകാശത്തിൻേറയും ഭൂമിയുടേയും മധ്യേ വരുന്നു, അവിടെ പോഷണകർത്രികളായ ദേവികൾ അധിവസിക്കുന്നു. ആ സമയം വായു ഏതു സ്ഥാനത്തായിരുന്നു?

40. ***അപ്സ്വാസീന്മാതരിശ്വാ പ്രവിഷ്ടാ ദേവാഃ സലിലാന്യാസൻ,***
***വൃഹൻ ഹ തസ്യൗ രജസോ വിമാനഃ പവമാനോ ഹരിത ആ***
***വിവേശ.***

വായു ജലത്തിലായിരുന്നു, എല്ലാ ദേവതകളും ജലത്തിൽ സ്ഥിതി ചെയ്തിരുന്നു. പൃഥ്വിയുടെ രചയിതാവായിരുന്ന ബ്രഹ്മാവും നിശ്ചലരൂപത്തിൽ സ്ഥിതി ചെയ്തിരുന്നു. അതേ പാപനാശകൻ വായുരൂപത്തിൽ ജലത്തിൽ പ്രവേശിച്ചിരുന്നു.

41. ***ഊത്തരേണേവ ഗായത്രീമമൃതേf ധി വി ചക്രമേ,***
***സാമ്നാ യേ സാമ സംവിദുരജസ്തദ് ദദൃശേ ക്വ.***

വാക്ക് ഗായത്രിയിൽ പ്രവേശിച്ചു. അത് സാമത്താൽ സാമവേദത്തെ അറി യുന്നു. ആ 'അജൻ' എവിടെ കാണപ്പെടുന്നു?

42. ***നിവേശനഃ സംഗമനോ വസൂനാം ദേവ ഇവ സവിതാ സത്യധർമാ.***
***ഇന്ദ്രോ ന തസ്ഥൗ സമരേ ധനാനാം.***

സൂര്യൻ ദേവതകളിൽ ദിവ്യനാകുന്നു. അത് സത്യത്തേയും ധർമ്മ ത്തേയും പാലിക്കുന്നു, പുണ്യാത്മാവ് അദ്ദേഹത്തിൽതന്നെ പ്രവിഷ്ടമാകുന്നു. അതു തന്നെ അവർക്കു സ്വർഗ്ഗത്തിൽ സ്ഥാനം നൽകുന്നു. ഇന്ദ്രൻ ധനത്തിൽ സ്ഥിതിചെയ്യുന്നില്ല.

43. ***പുണ്ഡരീക നവദ്വാരം ത്രിഭിഗുർണേഭിരാവൃതം,***
***തസ്മിൻ യദ് യക്ഷമാത്മന്വത് തദ് വൈ ബ്രഹ്മവിദോ വിദുഃ.***

ഒൻപതു ദ്വാരങ്ങളാൽ യുക്തമായ പുണ്ഡരീകം ത്രിഗുണാത്മകമാകുന്നു. അതിൽ സ്ഥിതിചെയ്യുന്ന പൂജനീയമായ ആത്മാവിൻെറ സ്ഥാനത്തെ ബ്രഹ്മ ജ്ഞാനികൾ മാത്രം അറിയുന്നു.

44. ***അകാമേ ധീരോ അമൃതഃ സ്വയംഭൂ രസേന തൃപ്തോ ന കുത ശ്ചനോനഃ,***
***തമേവ വിദ്വാൻ ന വിഭായ മൃത്യോരാത്മാനം ധീരമജരം യുവാനം.***

അഭിലാഷരഹിതനും ധൈര്യവാനും സ്വയംഭൂവുമായ ബ്രഹ്മാവ് തൻെറ തന്നെയായ രസത്താൽ സ്വയം തൃപ്തനാകുന്നു. അവൻ യാതൊരു വിഷ യത്തിലും സാമർത്ഥ്യഹീനനാകുന്നില്ല. നിത്യയുവത്വത്തോടുകൂടിയ ആത്മ ജ്ഞാനിക്കു് മരണഭയം ഉണ്ടാകുന്നില്ല.

## അനുവാകം അഞ്ച്
### സൂക്തം ഒൻപത്

(ഋഷി–അഥർവൻ. ദേവത–ശതീദന. ഛന്ദസ്–ത്രിഷ്ടുപ്, അനുഷ്ടുപ്, പംക്തി, ജഗതി, ശക്വരി)

1. ***അധായതാമപി നഹ്മാ മുഖാനി സപത്നേഷു വജ്രമർപയൈതം,***
***ഇന്ദ്രേണ ദത്താ പ്രഥമാ ശതൗദനാ ഭ്രാതൃഘ്യഘ്നീ യജമാനസ്യ ഗാതുഃ.***

ശത്രുക്കളെ നശിപ്പിക്കുന്നവളും യജമാനനെ സ്വർഗ്ഗത്തിലേക്കാനയിക്കുന്ന വളുമായ ധേനു ഇന്ദ്രനാൽ ദത്തം ചെയ്യപ്പെട്ടതാകുന്നു. സിംഹരൂപമാകുന്ന ശത്രുവിൻെറ മുഖത്തെ ബന്ധിച്ചുകൊണ്ട് ഈ ധേനു അതിൻെറമേൽ വജ്രാ യുധത്തെ പ്രേരിപ്പിക്കട്ടെ.

2. ***വേദിഷ്ടേചർമ ഭക്തു വഹിർലോമാനി യാനി തേ,***
***ഏഷാ ത്വാ രശനാഗ്രഭീത് ഗ്രാവാ ത്വൈഷോf ധി നൃതൃതു.***

നിൻെറ രോമങ്ങൾ കുശരൂപമാകട്ടെ, ചർമ്മം വേദീരൂപവുമാകട്ടെ, നീ കയറിനാൽ നിയന്ത്രിക്കപ്പെടുന്നു. മേഘം നിൻെറമേൽ വർഷിക്കട്ടെ.

3. ***ബാലാസ്തേ പ്രോക്ഷണീഃ സന്തു ജിഹ്വാ സം മാർഷ്ടഘ്ന്യേ,***
***ശുദ്ധാ ത്വം യജ്ഞിയാ ഭൂത്വാ ദിവം പ്രേഹി ശതൗദനേ.***

ഹേ അഗ്നീ! നിന്റെ ജിഹ്വകൾ മാർജ്ജനം ചെയ്യട്ടെ. ഹേ അജാ! നിന്റെ മുടി പുണ്യാഹമാകട്ടെ. ഹേ ശതൗദനേ! നീ പവിത്രയജ്ഞീയമായി സ്വർഗ്ഗത്തിലേക്കു ഗമനം ചെയ്യണേ.

4. ***യഃ സതൗദനാം പചതി കാമപ്രേണ സ കല്പതേ,***
***പ്രീതാ ഹ്യസ്യ ഋത്വിജഃ സർവേ യന്തി യഥായഥം.***

ശതൗദനത്തെ തയ്യാറാക്കുന്നവൻ അഭിലാഷപൂർത്തിയിൽ സമർത്ഥനാവുകയും അതിനാൽ പ്രസന്നരായി ഋത്വിക്കുകൾ തിരിച്ചുപോകുകയും ചെയ്യുന്നു.

5. ***സ സ്വർഗമാ രോഹിതി യത്രാദസ്ത്രിദിവം ദിവഃ,***
***അപൂപനാഭി കൃത്വാ യോ ദദാതി ശതൗദനാം.***

ശതൗദനത്തെ അപൂപനാഭിയാക്കി നൽകുന്നവർ അന്തരീക്ഷസ്ഥമായ സ്വർഗ്ഗത്തെ പ്രാപിക്കുന്നു.

6. ***സ താംല്ലോകാൻത്സമാപ്നോതി യേ ദിവ്യാ യേ ച പാർഥിവാഃ,***
***ഹിരണ്യജ്യോതിഷം കൃത്വാ യോ ദദാതി ശതൗദനാം.***

സ്വർണ്ണത്താൽ അലങ്കരിക്കപ്പെട്ട ഗോക്കളെ ദാനം ചെയ്യുന്നവൻ ദിവ്യവും പാർത്ഥിവവുമായ ലോകങ്ങളെ പ്രാപിക്കുന്നു

7. ***യേ തേ ദേവി ശമിതാരഃ പക്താരോ യേ ച തേ ജനാഃ,***
***തേ ത്വാ സർവേ ഗോപ്സ്യന്തി മൈഭ്യോ ഭൈഷിഃ ശതൗദനേ.***

ഹേ ദേവീ! നിന്നെ വളർത്തുകയും ശമിപ്പിക്കുകയും ചെയ്യുന്നവൻ നിന്റെ സംരക്ഷകനായിരിക്കും. നീ ഇവരെ ഭയപ്പെടാതിരിക്കൂ.

8. ***വസവസ്ത്വാ ദക്ഷിണത ഉത്തരാന്മരുതസ്ത്വാ,***
***ആദിത്യാഃ പശ്ചാദ് ഗോപ്സ്യന്തി സാഗ്നിഷ്ടോമമതി ദ്രവ.***

ദക്ഷിണഭാഗത്തുനിന്നു വായുവും ഉത്തരഭാഗത്തുനിന്നു മരുത്തുക്കളും നിന്നെ രക്ഷിക്കും. പിന്നിൽനിന്നു സൂര്യനും നിന്റെ രക്ഷകനായിരിക്കും. അതിനാൽ നീ അഗ്നിയജ്ഞത്തിനുനേരെ ഗമനംചെയ്താലും.

9. ***ദേവാഃ പിതരോ മനുഷ്യാ ഗന്ധർവാപ്സരസശ്ച യേ,***
***തേ ത്വാ സർവേ ഗോപ്സ്യന്തി സാതിരാത്രമതി ദ്രവ.***

മനുഷ്യർ, പിതൃക്കൾ, ദേവഗണങ്ങൾ, ഗന്ധർവ്വന്മാർ, അപ്സരസ്സുകൾ മുതലായവർ നിന്നെ കാത്തുസൂക്ഷിക്കും. നീ അതിരാത്രിയുടെ നേരെ പോകൂ.

10. ***അന്തരിക്ഷ ദിവം ഭൂമിമാദിത്യാൻ മരുതോ ദിശഃ,***
***ലോകാൻത്സ സർവാനാപ്നോതി യോ ദദാതി ശതൗദനാം.***

ശതൗദനത്തെ ദാനം ചെയ്യുന്നവൻ അന്തരീക്ഷം, ദ്യുലോകം, പൃഥ്വി, മരുദ്ഗണം, ദിശ ഈ ലോകങ്ങളെ എല്ലാം പ്രാപിക്കുന്നു.

11. ***ഘൃതം പ്രോക്ഷന്തീ സുഭഗാ ദേവോ ദേവാൻ ഗമിഷ്യതി,***
***പക്താരമഘ്നയേ മാ ഹിംസീഃദിവം പ്രേഹി ശതൗദനേ.***

ഹേ ശതൗദനേ! നീ ഘൃതം തളിച്ചുകൊണ്ട് ദേവഗണങ്ങളെ പ്രാപിക്കും. നീ ജാരാഗ്നിയെ നശിപ്പിച്ചുകൊണ്ട് സ്വർഗ്ഗത്തിലേക്കു ഗമനം ചെയ്യും.

12. ***യേ ദേവാ ദിവിഷദോ അന്തരീക്ഷസദശ്ച യേ ചേമേ ഭൂമ്യാമധി,***
***തേഭ്യസ്ത്വം ധുക്ഷ്വ സർവ്വദാ ക്ഷീരം സർവിരതോ മധു.***

പൃഥ്വി, സ്വർഗ്ഗം, അന്തരിക്ഷം ഈ സ്ഥാനങ്ങളിൽ നിവസിക്കുന്ന ദേവകൾക്കായികൊണ്ട് ക്ഷീരം, ഘൃതം, മധു ഇവയെ നീ സദാ ദോഹനം ചെയ്തുകൊണ്ടിരിക്കൂ.

13. ***യത് തേ ശിരോ യത് തേ സുഖം യൗ കർണൗ യേ ച തേ ഹനൂ,***
***ആമിക്ഷാം ദുഹ്രതാം ദാത്രേ ക്ഷീരം സർപിരഥോ മധു.***

നിൻെറ ശിരസ്സ്, മുഖം, ശ്രോതം,താടി ഇവ ദാതാവിനുവേണ്ടി ഘൃതം, മധു, ക്ഷീരം ദോഹനം ചെയ്യട്ടെ.

14. ***യൗ ത ഓഷ്ഠൗ യേ നാസകേ യേശ്രുംഗോ യേ ച തേക്ഷിണീ,***
***ആമിക്ഷാം ദുഹ്രതാം ദാത്രേ ക്ഷീരം സർപിരഥോ മധു.***

ഓഷ്ഠങ്ങൾ, നാസിക, കൊമ്പുകൾ, ചക്ഷുസ്സ് ഇവ ദാതാവായ യജമാന നുവേണ്ടി ആമിക്ഷം (പാൽപാട) ക്ഷീരം, ഘൃതം, മധു ഇവയെ ദോഹനം ചെയ്യട്ടെ.

15. ***യസ്തേ ക്ലോമാ യദ്ധ ദയം പുരീതത് സഹകണ്ഠികാ,***
***ആമിക്ഷാം ദുഹ്രതാം ദാത്രേ ക്ഷീരം സർപിരഥോ മധു.***

നിൻെറ കുടലുകൾ, ഹൃദയം, കണ്ഠനാഡി ഇവ ദാനികളായവർക്കുവേണ്ടി ആമിക്ഷം, ക്ഷീരം, ഘൃതം, തേൻ മുതലായവയെ ദോഹനം ചെയ്യട്ടെ.

16. ***യത് തേ യകൃദ്യേ മതസ്തേ യദാന്ത്രം യാശ്ച തേ ഗുദാഃ***
***ആമിക്ഷാം ദുഹ്രതാം ദാത്രേ ക്ഷീരം സർപിരഥോ മധു.***

നിൻെറ യകൃത്ത്, കുടലുകൾ, ഗുദം, പേശികൾ ഇവ ദാതാവിനുവേണ്ടി ആമിക്ഷം, ക്ഷീരം, ഘൃതം, മധു മുതലായവയെ ദോഹനം ചെയ്യണേ.

17. ***യസ്തേ പ്ലാശിര്യോ വനിഷ്ഠു ര്യോ കുക്ഷീ യച്ച ചർമ തേ,***
***ആമിക്ഷാം ദുഹ്രതാം ദാത്രേ ക്ഷീരസർപിരഥോ മധു.***

നിൻെറ പ്ലീഹ, ജഠരം, ചർമ്മം ഇവ ദാതാവിനുവേണ്ടി ആമിക്ഷം, ക്ഷീരം, ഘൃതം, തേൻ ഇവയെ ദോഹനം ചെയ്യട്ടെ.

18. ***യസ്തേ മജ്ജാ യദസ്ഥി യന്മാംസ യച്ച ലോഹിതം,***
***ആമിക്ഷാം ദുഹ്രതാം ദാത്രേ ക്ഷീരം സർപിരഥോ മധു.***

നിൻെറ മജ്ജ, അസ്ഥി, മാംസം, രക്തം ഇവ ദാനികളായവർക്കുവേണ്ടി ആമിക്ഷം, മധു, ക്ഷീരം, ഘൃതം മുതലായവയെ ദോഹനം ചെയ്യട്ടെ.

19. ***യൗ തേ ബാഹൂ യേ ദോഷണീ യാവംസൗ യാ ച തേ കകുത്,***
***ആമിക്ഷാം ദുഹ്രതാം ദാത്രേ ക്ഷീരം സർപിരഥോ മധു.***

നിൻെറ ഭുജങ്ങളും തോളുകളും ദാനികൾക്കുവേണ്ടി ആമിക്ഷം, മധു, ക്ഷീരം, ഘൃതം മുതലായവയെ ദോഹനം ചെയ്യട്ടെ.

20. ***യാസ്തേ ഗ്രീവാ യേ സ്കന്ധാ യാഃ പൃഷ്ടീർയാശ്ച പർശവഃ,***
***ആമിക്ഷാം ദുഹ്രതാം ദാത്രേ ക്ഷീരം സർപിരഥോ മധു.***

നിൻെറ ഗളം, സ്കന്ധം, പൃഷ്ഠം, ഞരമ്പുകൾ ഇവ ദാതാവിനുവേണ്ടി ക്ഷീരം, മധു, ഘൃതം തുടങ്ങിയവയെ ദോഹനം ചെയ്യട്ടെ.

21. ***യൗ ത ഊരൂ അഷ്ഠീവന്തൗ യേ ശ്രോണീ യാ ച ത ഭസത്,***
***ആമിക്ഷാം ദുഹ്രതാം ദാത്രേ ക്ഷീരം സർപിരഥോ മധു.***

നിൻെറ ഊരുക്കൾ, ശ്രോണി, കൂടി ഇവ ദാനം ചെയ്യുന്നവർക്കുവേണ്ടി ആമിക്ഷം, ഘൃതം, ക്ഷീരം, മധു ഇവയെ നൽകുന്നവയായിരിക്കട്ടെ.

22. ***യത് തേ പുച്ഛ യേ തേ ബാലാ യദധോ യേ ച തേ സ്മനാഃ,***
***ആമിക്ഷാം ദുഹ്രതാം ദാത്രേ ക്ഷീരം സർപിരഥോ മധു.***

നിൻെറ വാല്, ഗളം, ദൃഷ്ടി, ധനം ഇവ ദാനികൾക്കുവേണ്ടി ആമിക്ഷം, ഘൃതം, ക്ഷീരം, മധു ഇവയെ നൽകുന്നവയാകട്ടെ.

23. ***യാസ്തേ ജങ്ഘാ യാഃ കൃഷ്ഠികാ ഋച്ഛരാ യേ ച തേ ശഫാഃ, ആമിക്ഷാം ദുഹ്രതാം ദാത്രേ ക്ഷീരം സർപിരഥോ മധു.***

നിൻെറ ജംഘകൾ, കുഷ്ഠിക, ശോഭ ഇവ ദാനികൾക്കുവേണ്ടി ആമിക്ഷം, ഘൃതം, ക്ഷീരം, മധു ഇവയെ നൽകുന്നവയാകട്ടെ.

24. ***യദ് തേ ചർമ ശതൗദനേ യാനി ലോമാന്യഘ്ന്യേ, ആമിക്ഷാം ദുഹ്രതാം ഭാത്രേ ക്ഷിരം സർപിരഥോ മധു.***

ഹേ ശതൗദനേ! നിൻെറ തോല്, രോമം ഇവ ദാനികൾക്കുവേണ്ടി ആമിക്ഷം, ഘൃതം, ക്ഷീരം, മധു ഇവയെ നൽകുന്നവയാകട്ടെ.

25. ***ക്രോഡൗ തേ സ്താം പുരോഡാശാവാജ്യേനാഭിധാരിധൗ, തൗ പക്ഷൗ ദേവി കൃത്വാ സാ പക്തരം ദിവം വഹ.***

ഹേ ദേവീ! നിൻെറ വക്ഷസ്ഥലം ഘൃതത്താൽ യുക്തമായ ഹവിർഭാഗ മായിത്തീരട്ടെ. നീ അതിന് ചിറകുകൾ നൽകി മുക്തി നൽകൂ.

26. ***ഉലൂഖലേ മുസലേ യശ്ച ചർമ്മണി യോ വാ ശൂർഭേ തണ്ഡുലഃ കണഃ,***
***യം വാ വാതോ മാതരിശ്വാ പവമാനോ മമാഥാഗ്നിഷ്ടദ്ധോതാ സുഹുതം കൃണൗതു.***

യാതൊരു ധാന്യകണങ്ങൾ ഉരലിലും ഉലക്കയിലും പരമ്പിലും തട്ടിലും ആയിരിക്കുന്നുവോ വായു യാതൊന്നിനെ ഇളക്കി ശുദ്ധമാക്കുന്നുവോ അതിനെ ഹോതാക്കൾ അഗ്നിയിൽ ആഹുതി ചെയ്യട്ടെ.

27. ***അപോ ദേവിർമധുമതീർഘൃതശ്വുതോ ബ്രഹ്മണാം ഹസ്തേഷു പ്രപൃഥക് സാധയാമി,***
***യത്കാമ ഇദമഭിഷിശ്ചാമി വോ ƒഹം തന്മേ സർവം സം പദ്യതാം വയം സ്യാമ പതയോ രയീണാം.***

ഘൃതസമാനമായ സത്തിനെ നൽകുന്ന മധുമയിയായ ജലദേവികളെ ഞാൻ ബ്രാഹ്മണർക്കു പ്രത്യേകം പ്രത്യേകമായി നൽകുന്നു. ഹേ ബ്രാഹ്മണരേ! യാതൊരഭീഷ്ടസാധ്യത്തിനുവേണ്ടി ഞാൻ നിങ്ങളെ സേചനം ചെയ്യുന്നുവോ അത് എല്ലാ ധനങ്ങളാലും സമ്പന്നമാകട്ടെ.

## സൂക്തം പത്ത്

(ഋഷി–കശ്യപൻ. ദേവത–വശ. ഛന്ദസ്–അനുഷ്ടുപ്, ബൃഹതി, പംക്തി, ഗായത്രി.)

1. ***നമസ്തേ ജായമാനായൈ ജാതായാ ഉത തേ നമഃ, ബാലേഭ്യഃ ശഫേഭ്യോ രൂപായാഘ്ന്യേ തേ നമഃ.***

ഹേ അഘ്ന്യേ! (മച്ചിപ്പശു) നിന്നിൽനിന്നും ഉത്ഭവിച്ചതിനെ ഞാൻ നമസ്കരിക്കുന്നു. നിൻെറ രോമങ്ങൾക്കും ഖുരങ്ങൾക്കും നമസ്കാരം.

2. ***യോ വിദ്യാത് സപ്ത പ്രവതഃ സപ്ത വിദ്യാത് പരാവതഃ, ശിരോ യജ്ഞസ്യ യോ വിദ്യാത് സ വശാം പ്രതി ഗൃഹീയാത്.***

യാതൊരുത്തൻ മച്ചിപ്പശുവിൻെറ സപ്തവസ്തുക്കളും മച്ചിപ്പശുവിൽനിന്ന് അകന്നിരിക്കുന്ന സപ്തവസ്തുക്കളും അറിയുന്നുവോ യാതൊരുത്തൻ യജ്ഞ ശീർഷത്തിൻെറ ജ്ഞാതാവായിരിക്കുന്നുവോ അവൻ ആ മച്ചിപ്പശുവിനെ സ്വീകരിക്കുന്നതിൽ സമർത്ഥനായിരിക്കുന്നു.

3. ***വേദാഹം സപ്ത പ്രവതഃ സപ്ത വേദ പരാവതഃ,***
***ശിരോ യജ്ഞസ്യാഹം വേദ സോമം ചാസ്യാം വിചക്ഷണം.***

ഞാൻ സപ്തപ്രവതങ്ങളെയും സപ്തപരാവതങ്ങളെയും (ചിറ്റീന്തൽ വൃക്ഷം) യജ്ഞത്തിൻെറ ശീർഷകങ്ങളെയും അവയിൽ നിഹിതമായിരിക്കുന്ന സോമ ത്തെയും അറിയുന്നു.

4. ***യയാ ദ്യൗര്യയാ പൃഥിവീ യയാപോ ഗുപിതാ ഇമാഃ,***
***വശാം സഹസ്രധാരാം ബ്രഹ്മണാച്ഛാവദാമസി.***

ആകാശം, ഭൂമി, ജലം ഇവ യാതൊരു ധേനുവിനാൽ സംരക്ഷിതമായിരി ക്കുന്നുവോ ആ സഹസ്രധാരയോടുകൂടിയ ധേനുവിൽക്കൂടി നാം മന്ത്രദ്വാരാ വാർത്താലാപനം ചെയ്യുന്നു.

5. ***ശതം കംസാഃ ശതം ദോഗ്ധാര ശതം ഗോപ്താരോ അധി പൃഷ്ഠേ അസ്യാഃ,***
***യേ ദേവാസ്താസ്യാ പ്രാണന്തി തേ വശാം വിദുരേകധാ.***

ഇതിൻെറ പുറത്ത് ക്ഷീരപാനത്തിനുള്ള നൂറു പാത്രങ്ങളും നൂറു പാൽക്കുടങ്ങളും ഉണ്ട്. ഇതിൽ ജീവിക്കുന്ന വിദ്വാൻ ഈ ധേനുവിനെ ഒരു പ്രകാരത്തിൽ ഗ്രഹിക്കുന്നു.

6. ***യജ്ഞപദീരാക്ഷീരാ സ്വധാപ്രാണാ മഹീലുകാ,***
***വശാ പർജന്യപത്നീ ദേവാം അപ്യേതി ബ്രഹ്മണാ.***

യജ്ഞപതി, ഇര, ക്ഷീര, സ്വധാപ്രാണ, പർജന്യം ഇവ പത്നീരൂപമായ ധേനുവിൻെറ മന്ത്രശക്തിയാൽ ദേവതകളെ പ്രസാദിപ്പിക്കുന്നു.

7. ***അനു ത്വാഗ്നിഃ പ്രാവിശദനു സോമോ വശേ ത്വാ,***
***ഊധാസ്തേ ഭദ്രേ പർജന്യോ വിദ്യുതസ്തേ സ്തനാ വശേ.***

ഹേ വസേ! നിന്നിൽ സോമവും അഗ്നിയും പ്രവേശിച്ചിരിക്കുന്നു. പർജന്യം നിൻെറ ദൃഷ്ടിയും വൈദ്യുതി നിൻെറ സ്തനങ്ങളുമാകുന്നു.

8. ***അപസ്ത്വ ധുക്ഷേ പ്രഥമാ ഉർവരാ അപരാ വശേ,***
***തൃതീയ രാഷ്ട്രം ധുക്ഷേf ന്നം ക്ഷീര വശേ ത്വം.***

ഹേ ധേനൂ! നീ ജലപ്രദായിനിയാകുന്നു. ഉർവ്വരവസ്തുക്കളേയും നൽകു ന്നു. തൃതീയരാഷ്ട്രത്തെ നൽകിക്കൊണ്ട് ക്ഷീരാന്നാദികളെ പ്രദാനം ചെയ്യുന്നു.

9. ***യദാദിതൈഹൂം യമാനോപാതിഷ്ട ഋതാവരി,***
***ഇന്ദ്രസഹസ്രം പാത്രാൻത്സോമ ത്വാപായയദ് വശേ.***

ആദിത്യനാൽ വിളിക്കപ്പെട്ടതുകാരണം നീ അദ്ദേഹത്തിൻെറ അടുക്കൽ പോയിരുന്നു. അപ്പോൾ ഇന്ദ്രൻ നിന്നെ സോമരസം കുടിപ്പിച്ചിരുന്നു.

10. ***യദ നൂചീന്ദ്രമൈരാത് ത്വ ഋഷഭോf ഹ്വയത്,***
***തസ്മാത് തേ വൃത്രഹാ പയഃ ക്ഷീരം ഋദ്ധോf ഹരദ് വശേ.***

നീ ഇന്ദ്രൻെറ അടുക്കലായിരുന്നപ്പോൾ ഋഷഭം നിന്നെ ആഹ്വാനം ചെയ്തി രുന്നു. അതിനാൽ വൃത്രൻ രുഷ്ടനായി നിന്നിൽനിന്നും നിൻെറ ക്ഷീരത്തെ ഹരണം ചെയ്യുകയും ചെയ്തിരുന്നു.

11. ***യത് തേ ക്രുദ്ധോ ധനപതിരാ ക്ഷിരമഹരദ്ര വശേ,***
***ദദം തദദ്യ നാകസ്രിഷു പാത്രേഷു രക്ഷതി.***

രുഷ്ടനായ ധനപതി നിൻെറ യാതൊരു ക്ഷീരത്തെ ഹരണം ചെയ്തിരുന്നുവോ അതിനെ മൂന്നു പാത്രങ്ങളിലാക്കി വെച്ചുകൊണ്ട് സ്വർഗ്ഗത്തെ രക്ഷിച്ചുകൊണ്ടിരിക്കുന്നു.

12. ***ത്രിഷു പാത്രേഷു തം സോമസാ ദേവ്യ ഹരദ വശാ,***
***അഥർവ്വാ യത്ര ദീക്ഷിതോ ബർഹിഷ്പാസ്ത ഹിരണ്യയേ.***

വശാദേവി അതിനെ മൂന്നു പാത്രങ്ങളിലായി നിറച്ചു. അവിടെ മനോഹരങ്ങളായ കുശകളിൽ അഥർവ്വൻ വിരാജിച്ചു.

13. ***സം ഹി സോമേനാഗത സമു സർവേണ പദ്വതാ,***
***വശാ സമുദ്രമധ്യസ്ഥാദ് ഗന്ധർവൈഃ കലിഭിഃ സഹ.***

സോമൻ എല്ലാ പദങ്ങളോടുംകൂടി സുസംഗതമായി വശ, കലി എന്ന ഗന്ധർവ്വന്മാർ സഹിതം ജലത്തിൽ പ്രതിഷ്ഠിതനായിരിക്കുന്നു.

14. ***സം ഹി വാതേനാഗത സമു സർവേഃ പതത്രിഭിഃ,***
***വശാ സമുദ്രേ പ്രാനൃത്യദൃചഃ സമാനി ബിഭ്രതീ.***

ആ വശ വായുവുനോടും പാദങ്ങളോടും കൂടി സുസംഗതമായി മന്ത്രങ്ങളേയും വേദങ്ങളേയും വഹിച്ചുകൊണ്ടും ജ്യോതിസ്സ് അണിഞ്ഞുകൊണ്ടും സമുദ്രത്തിൽ നൃത്തം ചെയ്യുന്നു.

15. ***സംഹി സൂര്യേണഗത സമു സർവേണ ചക്ഷുഷാ,***
***വശാം സമുദ്രമത്യഖ്യദ് ഭദ്രാ ജ്യോതീംഷി ബിഭ്രതീ.***

അതുപോലെ സൂര്യൻ എല്ലാത്തിൻേറയും നേത്രങ്ങളുമായി ബന്ധപ്പെട്ട് ജ്യോതിസ്സുകളെ വഹിച്ചുകൊണ്ട് വശാ സിന്ധുവിനേക്കാൾ അധികം പ്രശസ്തിയെ പ്രാപിക്കുന്നു.

16. ***അഭോവൃതാ ഹിരണ്യേന യദതിഷ്ഠ ഋതാവരി,***
***അശ്വഃ സമുദ്രോ ഭുത്വാധ്യസ്കന്ദദു വശേ ത്വാ.***

ഹേ വശേ! നീ സ്വർണ്ണത്താൽ വിഭൂഷിതയായി നിന്നിരുന്നു. അപ്പോൾ ദ്രുതഗാമിയായ സമുദ്രം ഇളകിമറിഞ്ഞിരുന്നു.

17. ***തദ് ഭദ്രാഃ സമഗച്ഛന്ത വശാ ദേഷ്ടയഥോ സ്വധാ,***
***അഥർവാ യത്ര ദീക്ഷിതോ ബഹിഷ്യാസ്ത ഹിരണ്യയേ.***

എവിടെ ദക്ഷിണനായ അഥർവ്വൻ കുശപ്പുല്ലിൽ സ്ഥിതിചെയ്തിരുന്നുവോ അവിടെ വശയും സ്വധയും മംഗളകാരിണികളായിത്തീരുന്നു.

18. ***വശാ മാതാ രാജന്യസ്യ വശാ മാതാ സ്വധേ തവ,***
***വശായാ യജ്ഞ ആയുധം തതശ്ചിത്തമജായത.***

ഹേ സ്വധേ! വശ ക്ഷാത്രത്തെ ഉത്ഭവിപ്പിക്കുന്നവളാകുന്നു. നിന്നെയും രചിച്ചവളാകുന്നു. വശയുടെ ശസ്ത്രം യജ്ഞം ആകുന്നു. പിന്നീടു ചിത്തം ഉത്ഭവിക്കുന്നു.

19. ***ഊർധ്വോ ബിന്ദുരുദചരദ് ബ്രഹ്മണഃ കുകുദാദധി,***
***തതസ്ത്വം ജിജ്ഞയേ വശേ തതോ ഹോതാജായത.***

ഹേ വശേ! ബ്രഹ്മത്തിൻെറ തോളിൽ ഉയർന്നു നിൽക്കുന്ന ഏകബിന്ദുവിൽനിന്നും ഹോതാവ് ഉൽപന്നനായി.

20. ***ആസ്നസ്തേ ഗാഥാ അഭവന്നുഷ്ണിഹാമ്യോ ബലം വശേ,***
***പാജസ്യാജ്ജജ്ഞേ യജ്ഞ സ്തഭനഭ്യോര ശ്മയസ്തവ.***

ഹേ വശേ! ഗാഥകൾ നിൻെറ മുഖത്തുനിന്നും പുറപ്പെട്ടു. നിൻെറ നാഡികളിൽനിന്നും ശക്തിയുത്ഭവിച്ചു. ശക്തിയിൽനിന്നും യജ്ഞമുണ്ടായി. നിൻെറ സ്തനങ്ങളൽനിന്നും കിരണങ്ങൾ ഉണ്ടായി.

21. ***ഈർമാഭ്യാമയനം ജാതം സക്ഥിഭ്യാം ച വശേ തവ,***
***ആന്ത്രേഭ്യോ ജജ്ഞിരേ അത്രാ ഉദരാദധി വീരുധഃ.***

ഹേ വശേ! നിൻെറ വ്രണത്തിൽനിന്നും സക്ഥിയിൽനിന്നും അയനം ഉണ്ടായി, കുടലിൽനിന്ന് ഭക്ഷണവും ഉദരത്തിൽനിന്നു ലതകളും ഉണ്ടായി.

22. ***യദുദരം വരുണസ്യാനുപ്രാവിശയാ വശേ,***
***തതസ്ത്വാ ബ്രഹ്മോദഹ്വയത് സ ഹി നേത്രമവേത തവ.***

ഹേ വശേ! നീ വരുണൻെറ ഉദരത്തിൽ പ്രവേശിച്ചിരുന്നു. അവിടെ നിന്നും ബ്രഹ്മാവ് നിന്നെ പുറത്താക്കി. അവൻ നിൻെറ നേത്രങ്ങളെ അറിയുന്നവനാകുന്നു.

23. ***സർവ ഗർഭാദവേപന്ത ജായമാനാദസൂസ്വാഃ,***
***സസൂവ ഹി താമാഹുർവശേതി ബ്രഹ്മാഭിഃ ക്ലുപ്തഃ സ ഹ്യാസ്യാ ബന്ധുഃ.***

ഏതു ജീവികൾ ഉൽപന്നമാകുന്നുവോ അവയെല്ലാം ഗർഭത്താൽ ഭയഭീതരാകുന്നു. ഈ വശ തന്നെ അവയ്ക്ക് ജന്മം നൽകുന്നു. മന്ത്രങ്ങളാൽ ശക്തി ആർജിച്ചിരിക്കുന്ന കർമ്മം ഇതിൻെറ ഭ്രാതാവാകുന്നു.

24. ***യുധ ഏകഃ സം സൃജതി യോ അസ്യാ ഏക ഇദ വശീ,***
***തരാംസി യജ്ഞാ അഭവൻ തരസാം ചക്ഷുരഭവദ് വശാ.***

ഏകമാത്രൻ ഇതിൻെറ രചയിതാവും ഇതിൻെറ ശക്തിയും ആകുന്നു. കാരുണ്യം ഇതിൻെറ യജ്ഞമാകുന്നു. യജ്ഞം നടത്തുന്നവരുടെ ചക്ഷുസ്സ് വശ തന്നെയാകുന്നു.

25. ***വശാ യജ്ഞം പ്രത്യഗൃഹ്ണാദ് വശാം സൂര്യമധരായത്,***
***വശായാമന്തരവിശദോദനോ ബ്രഹ്മണാ സഹ.***

വശ യജ്ഞത്തെ പ്രതിഗ്രഹണം ചെയ്യുന്നു. അതുപോലെ സൂര്യനെ യഥാസ്ഥാനം നിലനിർത്തുന്നു. ബ്രഹ്മാവോടുകൂടി ഓദനവും വശയിൽനിഹിതമായിരിക്കുന്നു.

26. ***വശാമേവാമൃതമാഹുർവശാം മൃത്യുമുപാസതേ,***
***വശേദം സർവമഭവദ് ദേവാ മനുഷ്യാ അസുരാഃ പിതര ഋഷയഃ.***

വശയെത്തന്നെ അമൃതമെന്നു പറയുന്നു. മൃത്യു ഉപാസ്യയാകുന്നു. ദേവതകൾ, മനുഷ്യർ, പിതൃക്കൾ, ഋഷികൾ എല്ലാം വശായുക്തമായിരിക്കുന്നു.

27. ***യ ഏവം വിദ്യാത് സ വശാം പ്രതി ഗൃഹ്ണീയാത്,***
***യഥാ ഹി യജ്ഞഃ സർവപാദ ദുഹേദാത്രേf നപസ്ഫുരൻ.***

ഇപ്രകാരം ഗ്രഹിക്കുന്നവൻ വശയെ പ്രതിഗ്രഹണം ചെയ്യുന്നു. എല്ലാ പാദങ്ങളാലും സമ്പൂർണ്ണമായ യജ്ഞം ദാതാവിന് അതിൻെറ കർമ്മഫലത്തെ പ്രദാനം ചെയ്യുന്നതിൽ അശ്രദ്ധ പ്രകടിപ്പിക്കുന്നില്ല.

28. ***തിസ്രോ ജിഹ്വാ വരുണസ്യാന്തർദീദ്യത്യാസനി,***
***താസാം യാ മധ്യേ രാജതി സാ വശാ ദുഷ്പ്രതിഗ്രഹാ.***

വരുണന്റെ മുഖത്ത് മൂന്നു ജിഹ്വകൾ പ്രകാശിക്കുന്നു. അതിൽ ബീജത്തിന്റെ ജിഹ്വ വശ തന്നെയാകുന്നു.

29. ***ചതുർധാ രേതോ അഭവദ് വശായാഃ***
***ആപസ്തുരീയമമൃതം തുരീയം യജ്ഞസ്തുരീയ പശവസ്തുരീയം.***

വശയുടെ രജസ്സ് നാലുഭാഗങ്ങളിലായി വിഭജിക്കപ്പെട്ടിരിക്കുന്നു. ഇവയിൽ ഒരു ഭാഗം ജലവും ഒരു ഭാഗം അമൃതവും ഒരു ഭാഗം മൃഗങ്ങളും ഒരു ഭാഗം യജ്ഞവുമാകുന്നു.

30. ***വശാ ദ്യോർവശാ പൃഥിവീ വശാ വിഷ്ണുഃ പ്രജാപതിഃ,***
***വശായാ ദുഗ്ധമപിബൻസാധ്യാ വസവശ്ച യേ.***

വശതന്നെ ദ്യോവും പൃഥിയും ആകുന്നു. വശ തന്നെ വിഷ്ണുവും പ്രജാപതിയുമാകുന്നു. ദേവന്മാരും വസുക്കളും വശയുടെ ക്ഷീരംതന്നെ പാനം ചെയ്യുന്നു.

31. ***വശായാ ദുഗ്ധം പീത്വാ സാധ്യാ വസവശ്ച യേ,***
***തേ വൈ ബ്രധ്നസ്യ വിഷ്ടപി പയോ അസ്യാ ഉപാസതേ.***

വശയുടെ ക്ഷീരം പാനം ചെയ്യുന്ന ദേവകളും വസുക്കളും സൂര്യമണ്ഡലത്തിൽ സ്ഥിതിചെയ്യുന്ന ദേവകളുടെ ആകാശത്തിൽ ക്ഷീരത്തെ ആരാധിച്ചു കഴിയുന്നു.

32. ***സോമമേനാമേകേ ദുഹേ ഘൃതമേക ഉപാസതേ,***
***യ ഏവം വിദുയേ വശാം ദദുസ്തേ ഗതസ്ത്രിദിവം ദിവഃ.***

ഒന്നാമത്തേത് സോമത്തെ ദോഹനം ചെയ്യുന്നു. രണ്ടാമത്തേത് അമൃതത്തെ ദാനം ചെയ്യുന്നു. ഇപ്രകാരം മനസ്സിലാക്കുന്നവനെ വശയെ ദാനം ചെയ്യുന്നവൻതന്നെ സ്വർഗ്ഗത്തിൽ എത്തിക്കുന്നു.

33. ***ബ്രാഹ്മണേഭ്യോ വശാം ദത്ത്വാ സർവ്വാല്ലോകാൻ സമശ്നുതേ,***
***ഋതം ഹ്യസ്യാമാർപിതമപി ബ്രഹ്യാഥോ തപഃ.***

ബ്രാഹ്മണർക്കു വശയെ ദാനം ചെയ്യുന്നവൻ എല്ലാ ലോകങ്ങളിലും സുഖങ്ങൾ ഭോഗിക്കുന്നു. സത്യം, ബ്രഹ്മം,തപസ്സ് ഇവ വശയ്ക്ക് ആശ്രിതങ്ങളാകുന്നു.

34. ***വശാം ദേവാ ഉപജീവന്തി വശാം മനുഷ്യാഉത,***
***വശേദം സർവമഭവദ് യാവത് സൂര്യോ വിപശ്യതി.***

വശവഴിയായി ദേവഗണം ജീവിക്കുന്നു. അതുപോലെ മനുഷ്യരും വശയെ ആശ്രയിക്കുന്നു, സൂര്യൻ എവിടംവരെ കാണപ്പെടുന്നുവോ അതുവരെയുള്ള എല്ലാ ലോകങ്ങളും വശാരൂപം തന്നെയാകുന്നു.

# ഏകാദശാകാണ്ഡം

## അനുവാകം ഒന്ന്

### സൂക്തം ഒന്ന്

(ഋഷി-ബ്രഹ്മാവ്. ദേവത-ബ്രഹ്മൗദനം. ഛന്ദസ്-പംക്തി, ത്രിഷ്ടുപ്, ജഗതി, ഉഷ്ണിക്, ഗായത്രി.)

1. ***അഗ്നേ ജായസ്വാദിതിർനാഥിതേയം ബ്രഹ്മൗദനം പചതി പുത്രകാമാ, സപ്തഋഷിയോം ഭൂതകൃതസ്തേ ത്വാ മന്ഥന്തു പ്രജയാ സഹേഹ.***

ദേവമാതാവായ ഈ അദിതി പുത്രന്മാരെ ആഗ്രഹിച്ചുകൊണ്ട് ബ്രഹ്മോദനം ചെയ്യുവാനാഗ്രഹിക്കുന്നു. ഹേ അഗ്നീ! നീ മഥനത്താൽ ഉത്ഭവിക്കുന്നു. മരീചി മുതലായ സപ്തർഷികൾ ഭൂതങ്ങളെ ഉത്ഭവിപ്പിക്കുന്നവ രാകുന്നു. അവർ ഈ ദേവയജ്ഞത്തിൽ യജമാനന്റെ പുത്രപൗത്രാദികൾക്കും മഥനത്താൽ പ്രത്യക്ഷമാകട്ടെ.

2. ***കൃണുത ധൂമം വൃഷണഃ സഖായോഽ ദ്രോഘാവിതാ വാചമച്ഛ, അയമഗ്നിഃ പൃതനാഷാട് സുവീരോ യേന ദേവാ അസഹന്ത ദസ്യൂൻ.***

ഹേ സപ്തർഷികളേ! നിങ്ങൾ ലോകമിത്രങ്ങളും അതുപോലെ അഭീഷ്ടദായകരുമാകുന്നു. മഥനംവഴിയായി ധൂമത്തെ പുഷ്ടമാക്കൂ. ഈ അഗ്നി യജമാനന്റെ രക്ഷകനാകട്ടെ. അഗ്നി മന്ത്രരൂപങ്ങളായ സ്തുതികളാൽ ശത്രുസൈന്യങ്ങളെ വശത്താക്കുന്നു. ദേവതകളും തങ്ങളെ ക്ഷയിപ്പിക്കുന്ന അസുരന്മാരെ അഗ്നിയാൽത്തന്നെ അധീനമാക്കുന്നു.

3. ***അഗ്നേഽ ജിനിഷ്ഠാ മഹതേ വീര്യായ വ്രതൗദനായ പക്തവേ ജാതവേദഃ, സപ്തഋഷയോ ഭൂതകൃതസ്തേ ത്വാജീജനന്നസ്യൈരയിം സർവവീരം നി യച്ഛ.***

ഹേ അഗ്നീ! നീ ജീവികളുടെ ജ്ഞാതാവാകുന്നു. നീ മഥനത്താൽ ഉത്ഭവിക്കുന്നു. നീ ദഹിപ്പിക്കുന്നതിലും പാകപ്പെടുത്തുന്നതിലും സമർത്ഥനാകുന്നു. എന്നെ അത്യധികം വീര്യവാനാകുന്നതിനു നീ മന്ത്രശക്തിയാൽ പ്രദീപ്തമാകുന്നു. സപ്തർഷികൾ നിന്നെ ബ്രഹ്മോദനത്താൽ പ്രകടമാക്കിയിരിക്കുന്നു. അതിനാൽ നീ ഈ പത്നിയെ പുത്രപൗത്രാദികളാലും ധനത്താലും സമ്പന്നയാക്കൂ.

4. ***സമിദ്ധോ അഗ്നേ സമിധാ സമിധ്യസ്വ വിദ്വാൻ ദേവാൻ യജ്ഞിയാം ഏഹ വയഃ, തേഭ്യോ ഹവിഃ ശ്രപയഞ്ജാതവേദ ഉത്തമം നാകമധിരോഹയേമം.***

ഹേ അഗ്നീ! നീ സമാധിയിൽനിന്നും പ്രകാശിതനായി യജ്ഞയോഗ്യരായ ദേവതകളെ ഇവിടേയ്ക്കാനയിക്കൂ. ആ ദേവതകൾക്കുവേണ്ടി ഹവിസ്സിനെ പാകം ചെയ്യൂ. ഈ യജമാനന്റെ ദേഹാവസാനസമയത്ത് ഇവനെ സ്വർഗ്ഗത്തിൽ പ്രതിഷഠിക്കൂ.

5. ***ത്രേധാ ഭാഗോ നിഹിതോ യഃ പുരാ വോ ദേവാനാം പിതൃണാം മർത്യാനാം, അംശാജ്ജാനീധ്വം വി ഭജാമി താൻ വേ യോ ദേവാനാം സഇമാം പാരയാതി.***

ഹേ ദേവതകളേ! അഗ്നി മുതലായവർക്കും പിതാവിനും പിതാമഹനും പ്രപിതാമഹനും അതുപോലെ ബ്രാഹ്മണാദികൾക്കും യാതൊന്നിനെ മൂന്നായി ഭാഗിച്ചുവച്ചിരിക്കുന്നുവോ അവയിൽ താന്താങ്ങളുടെ ഭാഗങ്ങൾ ഏതെന്നു നിങ്ങൾ അറിഞ്ഞുകൊള്ളുവിൻ. ഇതിൽ ദേവഭാഗം അഗ്നിയിൽ ചെന്ന് യജമാനൻെറ ഈ പത്നിയുടെ അഭീഷ്ടഫലത്തെ പ്രദാനം ചെയ്യട്ടെ.

6. ***അഗ്നേ സഹസ്വാനാഭിഭൂരഭിദസി നീചോ ന്യുബ്ജ ദ്വിഷതഃ സപത്നാൻ, ഇയം മാത്രാ മീയമാനാ മിതാ ച സജാതാംസ്തേ ബലിഹൃതഃ കൃണോതു.***

ഹേ അഗ്നീ! നീ ശത്രുക്കളെ പരാജയപ്പെടുത്തുന്നതിനു ശക്തിയുള്ളവനാണ്. നീ ഞങ്ങളുടെ ശത്രുക്കളെ നിലംപരിചാക്കൂ. ഹേ യജമാനാ! ദ്രവ്യങ്ങൾ കാഴ്ചയായി സമർപ്പിക്കുന്ന പുത്രാദികളെ ഈ ശാല എനിക്കു പ്രദാനം ചെയ്യട്ടെ.

7. ***സാക സജാതൈഃ പയസാ സഹൈ ധ്യുദുബ്ർജനാം മഹതേ വീര്യായ, ഊർധ്വോ നാകസ്യാധി രോഹ വിഷ്ടപം സ്വര്യോ ലോക ഇതി യം വദന്തി.***

ഹേ യജമാനാ! നീ അഭിവൃദ്ധിയെ പ്രാപിക്കൂ. ഇവനെ അധികപരാക്രമത്തിനുവേണ്ടി ഉന്നതനാക്കുകയും ദേഹാവസാനത്തിനുശേഷം അത്യുന്നതമായ സ്വർഗ്ഗത്തിൽ ആരോഹണം ചെയ്യിക്കുകയും ചെയ്യൂ.

8. ***ഇയം മഹീ പ്രതി ഗൃഹ്ണാതു ചർമ പൃഥിവീ ദേവീ സുമനസ്യമാനാ, അഥ ഗച്ഛേമ സുകൃതസ്യ ലോകം.***

സമ്മുഖമായിരിക്കുന്ന വർത്തമാനയജ്ഞം ഭൂമി ചർമ്മത്തെ സ്വീകരിക്കട്ടെ. അജിനം വിരിക്കുമ്പോൾ ഈ ഭൂമി ഞങ്ങളുടെമേൽ കൃപവർഷിക്കട്ടെ. ഇവളുടെ കൃപലഭിച്ച് നാം യജ്ഞാദികളാൽ ഉൽപ്പന്നമാകുന്ന പുണ്യഫലങ്ങളുടെ കാരണരൂപങ്ങളായ ലോകങ്ങളെ പ്രാപിക്കട്ടെ.

9. ***ഏതൗ ഗ്രവാണൗ സയുജാ യുങ്ഗ്ധ ചർമണി നിർഭിന്ധ്യം ശൂൻ യജമാനായ സാധു,***
***അവധ്നവീ നി ജിഹി യ ഇമാം പൃതന്യവ ഊർധ്വ പ്രജാമുദ്ധരന്ത്യുദൂഹ.***

ഹേ ഋത്വിക്കേ! നീ ഈ ഉരലിനേയും ഉലക്കയേയും ഈ വിരിച്ചിട്ടിരിക്കുന്ന അജിനത്തിന്മേൽ സ്ഥാപിക്കുകയും യജമാനനുവേണ്ടി ധാന്യങ്ങളെ മനോഹരമായി രൂപപ്പെടുത്തുകയും ചെയ്യൂ. ഹേ പത്നീ! നമ്മുടെ പ്രജകളെ നശിപ്പിക്കുന്ന ശത്രുക്കളെ തടഞ്ഞു നശിപ്പിച്ചതിനു ശേഷം മുസലത്തെ ഉയർത്തിക്കൊണ്ട് നമ്മുടെ സന്താനത്തെ ശ്രേഷ്ഠപദം പ്രാപിപ്പിക്കൂ.

10. ***ഗൃഹാണ ഗ്രാവണൗ സകൃതൗ വീര ഹസ്ത ആ തേ ദേവാ യജ്ഞിയാ യജ്ഞമഗുഃ,***
***ത്രയോ വരായതമാം സ്ത്വം പൃണീഷേ താസ്തേ സമൃദ്ധീരിഹ രാധയാമി.***

ഹേ വൈദികരേ! നിങ്ങൾ ഉത്തമ കർമ്മങ്ങൾ അനുഷ്ഠിക്കുന്ന കരങ്ങളാൽ ഉരലും ഉലക്കയും സ്വീകരിക്കൂ. ദേവകൾ നിങ്ങളുടെ യജ്ഞത്തിൽ വന്നിരിക്കുന്നു. ഹേ യജമാനാ! നിങ്ങൾ യാചിക്കുവാനാഗ്രഹിക്കുന്ന മൂന്നു വരങ്ങൾ —കർമ്മസമൃദ്ധി, ഫലസമൃദ്ധി, സ്വർഗ്ഗലോകപ്രാപ്തി ഇവ മൂന്നും ഈ യജ്ഞത്താൽ സംസിദ്ധമാകുന്നു.

11. ***ഇയം തേ ധീതിരിദമു തേ ജനിത്രം ഗൃഹ്ണാതു ത്വാമദിതിഃ ശൂരപുത്രാ,***
***പരാ പുനീഹി യ ഇമാം പൃതന്യവോf സ്യൈ രയി സർവവീരം നി യച്ഛ.***

ഹേ മുറമേ! ധാന്യമണികളിൽനിന്നും പതിരുകളെ മാറ്റുന്നത് നിൻെറ പ്രവൃത്തിയാണ്. മിത്രൻ, വരുണൻ, ധാതാവ് മുതലായവരുടെ മാതാവായ അദിതി നിന്നെ കരങ്ങളിൽ എടുക്കട്ടെ. യാതൊരു ശത്രുസൈന്യം യുദ്ധം ചെയ്യുവാനാഗ്രഹിക്കുന്നുവോ അവരെ നശിപ്പിക്കുന്നതിനുവേണ്ടി ധാന്യങ്ങളെ ഉമിയിൽനിന്നും വേർതിരിച്ച് ഈ പതിക്ക് പുത്രപൗത്രാദിയുക്തമായ ധനത്തെ പ്രദാനം ചെയ്യൂ.

12. ***ഉപശ്വസേ ദ്ര വയേ സീദതാം യൂയം വി വിച്യധ്വം യജ്ഞി യാസസ്തുഷൈഃ,***
***ശ്രിയാ സമാനാനതി സർവാൻത്സ്യാമാധസ്പദ ദ്വിഷത സ്പാദയാമി.***

ഹേ അരിമണികളേ! നിങ്ങളെ സത്യഫലരൂപങ്ങളായ കർമ്മങ്ങൾക്കുവേണ്ടി ഉൽപാദിപ്പിക്കുന്നു. നിങ്ങൾ മുറത്തിൽവച്ച് പതിരുകളിൽനിന്നും വേർപിരിയൂ. നിങ്ങളിൽനിന്നു പ്രാപ്തമായിരിക്കുന്ന ലക്ഷ്മി വഴിയായിഞങ്ങളും ശത്രുക്കളെ കടന്നുപോകുകയും അവരെ പാദങ്ങളാൽ ചവുട്ടിയരക്കുകയും ചെയ്യട്ടെ.

13. ***ഹരേഹി നാരി പുവരേഹി ക്ഷിപ്രമപാം ത്വാ ഗോഷ്ഠോ- ധ്യരുക്ഷദ് ഭരായ,***
***താസാം ഗൃഹ്ണീതാദ് യതമാ യജ്ഞിയാ അസൻ വിഭാജ്യ ധീരീതരാ ജഹീതാത.***

ഹേ സ്ത്രീ! നീ ജലാശയത്തിൽനിന്നും ജലമെടുത്ത് അതിശീഘ്രം മടങ്ങി വരൂ. അതിൽനിന്നും ഗോക്കൾ ജലംപാനം ചെയ്യുകയും അത് ഗോഷ്ഠ ഭരണം നടത്തുന്നതിനുവേണ്ടി നിൻെറ ശിരസ്സിനു മുകളിൽ കയറുകയും ചെയ്യട്ടെ. ആ ജലത്തിൽനിന്നും യജ്ഞയോഗ്യമായതിനെ സ്വീകരിക്കയും അല്ലാത്തതിനെ തിരസ്കരിക്കുകയും ചെയ്യൂ.

14. ***ഏമാ അഗുര്യോഷിതഃ ശുംഭമാനാ ബത്തിഷ്ഠ നാരി തവസ്വ രഭസ്വ, സപത്നീ പത്യാ പ്രജയാ പ്രജാവത്യാ ത്വാഗൻ യജ്ഞഃ പ്രതി കുംഭ ഗൃഭായ.***

അലങ്കാരങ്ങളാൽ സുസജ്ജിതയായ പത്നീ! ഈ ജലം കൊണ്ടുവരുന്ന സ്ത്രീകൾ വന്നുകഴിഞ്ഞിരിക്കുന്നു. ആസനത്തിൽനിന്നും എഴുന്നേറ്റ് അവരെ സ്വീകരിക്കൂ. നീ സുന്ദരനായ പതിയോടും പുത്രപൗത്രാദികളോടും യുക്തയും സൗഭാഗ്യവതിയും ആയി ഭവിക്കട്ടെ. ജലകലശത്തെ സ്വീകരിക്കുന്ന നിനക്ക് ഈ യജ്ഞം ജലരൂപത്തിൽ പ്രാപ്തമാകട്ടെ.

15. ***ഊർജോം ഭാഗോ നിഹിതോ യഃ പുരാ വ ഋഷിപ്രശിഷ്ടാപ ആ ഭരേതാഃ,***
***അയം യജ്ഞാം ഗാതുവിന്നാഥ വിത് പ്രജാവിദുഗ്രഃ പശുവിദ് വീ രവിദ് വോ അസ്തു.***

ഹേ ജലമേ! ബ്രഹ്മാവ് ഏതൊരു സാരഭൂതമായ അംശത്തെ നിന്നിൽനിന്ന് വിഭാവന ചെയ്തിരുന്നുവോ അതുതന്നെ ഇവിടെ കൊണ്ടുവരപ്പെട്ടിരിക്കുന്നു. ഹേ സഹോദരാ! നീ ഈ ജലത്തെ ചർമ്മകുംഭങ്ങളിൽ സൂക്ഷിക്കൂ. ഈ ബ്രഹ്മൗദനയജ്ഞം മാർഗ്ഗത്തെ പ്രാപിപ്പിക്കുന്നതും ശക്തിയെ

പ്രദാനംചെയ്യുന്നതും പുത്രപൗത്രാദികളേയും ഗോക്കളേയും പ്രദാനം ചെയ്യുന്നതുമാകുന്നു. ഹേ യജമാനപത്നി ആദിയായവരേ! ഈ യജ്ഞം നിങ്ങൾക്ക് ഈ ഫലങ്ങളെയെല്ലാം പ്രദാനം ചെയ്യുന്നതായിരിക്കട്ടെ.

16 ***അഗ്നൈ ചരുർയജ്ഞിയസ്ത്വാധ്യരുക്ഷച്ഛുചിസ്തപിഷ്ഠസ്തപ്സാ തപൈനം,***
***ആർഷേയാ ദൈവാ അഭിസങ്ഗത്യാ ഭാഗമിമം തപിഷ്ടാ ഋതുഭി-സ്തപന്തു.***

ഹേ അഗ്നീ! ഹവിസ്സ് പാകം ചെയ്യുന്നതിനുവേണ്ടി നിൻെറമേൽ ഹവിരന്നത്തെ വയ്ക്കുന്നു. നീ സ്വന്തം തേജസ്സിനാൽത്തന്നെ ഇതിനെ ചൂടുപിടിപ്പിക്കൂ. ഗോത്രപ്രവർത്ത്രകരായ മഹർഷിമാരുടെ ജ്ഞാതാക്കളായ ആർഷബ്രാഹ്മണരും ഇന്ദ്രാദികളാൽ സംബന്ധിതരായ ദേവതകളും അവരവരുടെ ഭാഗങ്ങളെ അംഗീകരിച്ചുകൊണ്ട് ഇതിനെ തപിപ്പിക്കട്ടെ.

17. ***ശുദ്ധാഃ പൂതാ യോഷിതോ യജ്ഞിയാ ഇമാം അപശ്ചരുമവ സർപന്തു ശുഭ്രാഃ,***
***അദുഃ പ്രജാം ബഹുലാം പശൂന നഃ പക്തൗദനസ്യ സുകൃതാമേതു ലോകം.***

യജ്ഞത്തിനു യോഗ്യമായ ഈ നിർമ്മലവസ്തുക്കളിൽ ജലം പ്രവിഷ്ടമാകട്ടെ. ഈ ജലം നമുക്ക് പുത്രാദികളേയും മൃഗങ്ങളേയും നൽകുന്നതാകട്ടെ. ബ്രഹ്മൗദനത്തെ പാകം ചെയ്യുന്ന യജമാനൻ സുഖസ്ഥാനമായ സ്വർഗത്തെ പ്രാപിക്കട്ടെ.

18. ***ബ്രഹ്മണാ ശുദ്ധാ ബത പൂതാ ഘൃതേന സോമസ്യാംശവസ്തണ്ഡുലാ യജ്ഞിയാ ഇമേ,***
***അപഃ പ്രവിശത് പ്രതി ഗൃഹ്ണാതു വേശ്ചരുരിമം പക്ത്വാ സുകൃതാമേത ലോകം.***

മന്ത്രത്താൽ ശുദ്ധവും ഘൃതത്തിൽ പാകമാക്കിയതിനാൽ ദോഷരഹിതവുമായിരിക്കുന്ന ഈ അരി സോമൻെറ അംശരൂപമാകുന്നു. ഹേ അരിമണികളേ! നിങ്ങൾ യജ്ഞത്തിനു യോഗ്യരാകുന്നു. അതിനാൽ യജ്ഞപാത്രത്തിൽ വെച്ചിരിക്കുന്ന ജലത്തിൽ പ്രവേശിക്കൂ. ഈ ബ്രഹ്മൗദനത്തെ പാകം ചെയ്യുന്ന യജമാനൻ പുണ്യലോകത്തെ പ്രാപിക്കട്ടെ.

19. ***ഉരുഃപ്രഥസ്വ മഹതാ മഹിമ്നാ സഹസ്ര പൃഷ്ഠഃ സുകൃതസ്യ ലോകേ,***
***പിതാമഹാഃ പിതരഃ പ്രജോപജാഹ പക്താ പശ്ചദശസ്തേ അസ്മി.***

ഹേ ഓദനമേ! (ചോറ്) നീ ആയിരം അവയവങ്ങളോടുകൂടിയതാകുന്നു. നിന്നിലൂടെ പിതാവ്, പിതാമഹൻ മുതലായവർ തൃപ്തിനേടുന്നു. പുത്രന്മാരും പുത്രികളും അതുപോലെ അവരുടെ സന്താനങ്ങളും ഏഴു തലമുറകൾവരെ നിന്നിൽനിന്നുതന്നെ തൃപ്തി പ്രാപിക്കുന്നു. അവർക്കുപുറമേ പാചകനായ ഞാനും തൃപ്തി പ്രാപിക്കുന്നു.

20. ***സഹസ്രപൃഷ്ഠ ശതധാരോ അക്ഷിതോ ബ്രഹ്മൗദനോ ദേവയാനഃ സ്വർഗഃ,***
***അമൂസ്ത ആ ദധാമി പ്രജയാ രേഷയൈനാൻ ബലിഹാരായ മൃഡതാന്മഹ്യമേവ.***

ഹേ യജമാനാ! നിൻെറ യജ്ഞം ആയിരം പൃഷ്ടങ്ങളോടും അസംഖ്യം ധാരകളോടും യുക്തമായിരിക്കുന്നു. ഇത് ഒരിക്കലും ക്ഷയിക്കുന്നില്ല. കർമ്മങ്ങൾ അനുഷ്ഠിക്കുന്നവർ അതുവഴി ഇന്ദ്രാദിദേവതകളെ പ്രാപിക്കുന്നു. ഹേ

യജ്ഞമേ! ഞാൻ ഈ സജാതീയരെ നിനക്കുവേണ്ടി ഹാജരാക്കിയിരിക്കുന്നു. നീ ഇവരെ പുത്രപൗത്രാദികളാൽ സംയുക്തരാക്കിക്കൊണ്ട് എനിക്കും സുഖത്തെ നൽകൂ.

21. ***ഉദേഹി വേദി പ്രജയാ വർധയൈവാ നുദസ്വ രക്ഷാഃ പ്രതരം ധേഹ്യേനാം,***
***ശ്രിയാ സമാനനതി സർവാൻത്സ്യാമാധസ്പദ ദ്വിഷതസ്പാദയാമി.***

പാകം ചെയ്ത ഓദനമേ! (ചോറ്) നീ വേദിയിൽ ഹവിസ്സിന്റെ രൂപത്തിൽ സ്ഥിതിചെയ്യുന്നതിന് ആഗമിക്കുകയും ഈ ഭാര്യയെ സന്താനാദികളാൽ സമൃദ്ധ യാക്കുകയും ചെയ്തു. യജ്ഞഹിംസകന്മാരായ അസുരന്മാരെ ഇവിടെനിന്നും പലായനം ചെയ്യിക്കൂ. ഞങ്ങൾ സമാനപുരുഷന്മാരേക്കാൾ അധികം സമ്പന്നന്മാ രായി ഭവിക്കട്ടെ. ഞാൻ വൈരികളെ മുഖം കുത്തി വീഴ്ത്തുന്നു.

22. ***അഭ്യാവതംവ പശുഭിഃ സഹൈനാം പ്രത്യങ്ങേനാ ദേവതാഭിഃ സഹൈധി,***
***മാ ത്വാ പ്രാപച്ഛപഥോ മാഭിചാരഃ സ്വേ ക്ഷേത്രേ അനമീവാം വി രാജ.***

ഹേ ബ്രഹ്മൗദനമേ! നീ യജമാനൻ മുതലായവർക്കു. സമാനം മൃഗങ്ങളോടുകൂടിയവനായി പൂജ്യന്മാരായ ദേവതകൾ സഹിതം ആഗമിക്കൂ. ഹേ യജമാനദമ്പതികളേ! അന്യരുടെ ശാപങ്ങൾ നിങ്ങളെ പ്രാപിക്കാതിരിക്കട്ടെ. അന്യരാൽ പ്രേരിതങ്ങളായ മാരണകർമ്മങ്ങൾ നിങ്ങളുടെ അടുക്കൽ അണയാതിരിക്കട്ടെ. നിങ്ങൾ രോഗരഹിതരായിരുന്നുകൊണ്ട് എല്ലാ ഐശ്വര്യങ്ങളേയും അനുഭവിക്കുവിൻ.

23. ***ഋതേന തഷ്ടാ മനസാ ഹിതൈഷാ ബ്രഹ്മൗദനസ്യ വിഹിതാ വേദിരഗ്രേ,***
***അസദ്രീം ശുദ്ധാ രൂപ ധേഹി നാരി തത്രൗദന സാദയ ദവാനാം.***

ബ്രഹ്മാവ് ഈ വേദിയെ നിർമ്മിച്ചു. ഹിരണ്യഗർഭൻ ഇതിനെ സ്ഥാപിച്ചു. ഋഷിമാർ ബ്രഹ്മൗദനത്തിനുവേണ്ടി ഈ വേദിയെ വിഭാവന ചെയ്തു. ഹേ സ്ത്രീ! ദേവതകൾക്കും പിതൃക്കൾക്കും മനുഷ്യർക്കും ആശ്രയം നൽകുന്ന ഈ വേദിയുടെ സമീപത്തേക്ക് നീ വരൂ. അതിന്റെമേൽ ഓദനം വയ്ക്കൂ.

24. ***അദിതേ ഹസ്താം സ്രുചമേതാ ദ്വിതിയാ സപ്തഋഷയോ ഭൂതകൃതോ യാമകൃണ്വത്,***
***സാ ഗാത്രാണി വിദുഷ്യോദനസ്യ ദവിർവേദ്യാമധ്യേന വിനോതു.***

ദേവമാതാവായ അദിതിയുടെ ദ്വിതീയഭുജരൂപമാകുന്ന സ്രുവയെ (യാഗത്തിനു നെയ്യ് കോരിയൊഴിക്കുന്ന മരംകൊണ്ടുള്ള തവി) സപ്തർഷികൾ രചിച്ചു. ഈ സ്രുവ ഓദനത്തിന്റെ പാകമായ ശരീരത്തെ അറിഞ്ഞുകൊണ്ട് വേദിയിൽ ബ്രഹ്മോദനത്തെ അർപ്പിക്കട്ടെ.

25. ***ശത ത്വാ ഹവ്യമുപ സീദന്തു ദേവാ നിഃ സൃഷ്യാഗ്നേഃ പുനരേനാൻ പ്ര സീദ,***
***സോമേന പൂതോ ജഠരേ സീദ ബ്രാഹ്മണാമർഷിയാന്തേ മാരിരിഷൻ പ്രാശിതാരഃ.***

ഹേ ഓദനമേ! നിന്റെ അടുക്കലേക്ക് പൂജ്യരായ ദേവതകൾ ആഗമിക്കട്ടെ. നീ അഗ്നിയിൽനിന്നും പുറപ്പെട്ട് അവരെ പ്രാപിക്കൂ. പാല്, നെയ്യ്, സോമ രസം മുതലായവയാൽ വിശുദ്ധി പ്രാപിച്ചുകൊണ്ട് നീ ഈ ബ്രാഹ്മണരുടെ ഉദരങ്ങളി

ലേക്കു പോകൂ. അവരവരുടെ ഗോത്രപ്രവരന്മാരുടെ ഉപദേശകന്മാർ ഭോജനം കഴിച്ച് ഹിംസയെ പ്രാപിക്കാതിരിക്കട്ടെ.

26. ***സോമ രാജൻസംജ്ഞാനമാ സുഷൈഭ്യഃ മുബ്രഹ്മണാ യതമേ ത്വോ പസീദാൻ,***
***ഋഷിനാർഷേയാംസ്തപസോഽ ധി ജാതാൻ ബ്രഹ്മൗദനേ സുഹവാ ജോഹവീമി.***

ഹേ ബ്രഹ്മൗദനമേ! നീ സോമനുമായി ബന്ധപ്പെട്ടിരിക്കുന്നു. ഈ ബ്രാഹ്മ ണരെ മോഹത്തിൽ പതിപ്പിക്കാതെ ഇവർക്ക് ജ്ഞാനത്തെ നൽകൂ. ഏതൊരു ബ്രാഹ്മണർ നിൻെറ സമീപത്തു സ്ഥിതിചെയ്യുന്നുവോ ആ ഋഷികൾ തപസ്സി നാൽ ഉൽപ്പന്നമായ ആഹ്വാനത്തിൽനിന്നുളവായ പത്നിയെ ബ്രഹ്മോദനം നിമിത്തമായി പ്രാപിക്കുന്നു.

27. ***ശുദ്ധാഃ പൂതാ യോഷിതോ യജ്ഞിയാ ഇമാ ബ്രഹ്മണാം ഹസ്തേഷു പ്രപൃഥക് സാദയാമി,***
***യത്കാം ഇദമഭിഷിഞ്ചാമി വോഽ ഹമിന്ദ്രോ മരുത്വാൻത്സ ദദാദിദം മേ.***

ഞാൻ യജ്ഞത്തിനുപയുക്തവും നിർമ്മലവും പവിത്രവുമാക്കുന്നതും പാപരഹിതവുമായ ജലത്തെ ബ്രഹ്മണരുടെ കരങ്ങളിൽ വീഴ്ത്തുന്നു. ഹേ ജലമേ! ഞാൻ യാതൊരഭീഷ്ടസാധ്യത്തിനുവേണ്ടി നിന്നെ അഭിസിഞ്ചനം ചെയ്യുന്നു വോ എൻെറ ആ അഭീഷ്ടത്തെ മരുത്തുകൾസഹിതം ഇന്ദ്രൻ പൂർണ്ണമാക്കട്ടെ.

28. ***ഇദം മേ ജ്യോതിരമൃതം ഹിരണ്യം പർക്വ ക്ഷേത്രാത് കാമദുധാ മ ഏഷ,***
***ഇദം ധനം നിദധേ ബ്രാഹ്മണേഷു കൃണ്വേ പന്ഥാം പിതൃഷു യഃ സ്വർഗഃ***

ഈ ശുദ്ധമായ ഓദനധാന്യം യവങ്ങൾ മുതലായവയ്ക്കു യുക്ത മായ സ്ഥാനങ്ങളിൽനിന്നും പ്രാപ്തമാകുന്ന കാമധേനുവാകുന്നു. ഈ സ്വർണ്ണം എൻെറ സ്വർഗ്ഗപഥത്തിൽ അണയാത്ത ദീപമായിരിക്കുന്നു. ഞാൻ ഈ ധനത്തെ ദക്ഷി ണാരൂപത്തിൽ ബ്രാഹ്മണർക്കായി ദാനം ചെയ്യുന്നു. ഇത് സ്വർഗ്ഗത്തിൽ കോടി ക്കണക്കിനിരട്ടി ഗുണം ചെയ്യട്ടെ. ഇതുവഴി ഞാൻ പിതൃക്കൾ ഇച്ഛി ച്ചിരുന്ന സ്വർഗ്ഗത്തിൻെറ മാർഗ്ഗം ഉദ്ഘാടനം ചെയ്യുന്നു.

29. ***അഗ്നൗ തുഷാനാ വപ ജാതവേദസി പരി കംബൂകാ അപ മൃഡ്ഢി ദൂരം,***
***ഏത ശുശ്രൂമ ഗൃഹരാജസ്യ ഭാഗമഥോ വിദ്മ നിരൃതേർഭാഗധേയം.***

ഹേ ഋത്വിക്കുകളേ! ബ്രഹ്മൗദനത്തിൻെറ അരിയിൽനിന്നും വേർപെടു ത്തപ്പെട്ട പതിരുകളെ അഗ്നിയിൽ തള്ളിക്കളയൂ, അതിൻെറ അവശിഷ്ടങ്ങളെ പാദത്താൽ തൊഴിച്ചുമാറ്റുവിൻ. ഈ അവശിഷ്ടവസ്തുക്കൾ നാഗങ്ങളുടെ അംശങ്ങളാണെന്നു പറയപ്പെടുന്നു. അതുപോലെ ഇത് പാപദേവതയായ നിരൃ തിയുടെ അംശമായും കരുതപ്പെടുന്നു.

30. ***ശ്രാമ്യതഃ പചതോ വിദ്ധി സുന്വത പന്ഥാം സ്വർഗമധി രോഹയേനം,***
***യേന രോഹാത പരമാപദ്യ തദ വയ ഉത്തമം നാക പരമ വ്യോമ.***

ഹേ ബ്രഹ്മൗദനമേ! നിങ്ങൾ തപസ്സു ചെയ്യുന്നവനും ബ്രഹ്മോദനത്തെ പാകം ചെയ്യുന്നവനും സർവ്വയജ്ഞരൂപമായ സോമരസത്തെ നിർമ്മിക്കു ന്നവനുമായ യജമാനനെ അറിഞ്ഞ് സ്വർഗ്ഗപദത്തിൽക്കൂടി അവനെ നയിക്കൂ. ഇവന് കഴുകപ്പക്ഷിക്കു സമാനം എങ്ങനെ സ്വർഗ്ഗത്തിൽ എത്തുവാൻ കഴിയുമോ അങ്ങനെതന്നെ കാര്യം നടത്തുവിൻ.

31. ***ബഭ്രേ രധ്വര്യോ മുഖമേതദ് വി മൃഡ്ഢയാജ്യായ ലോകം കൃണാഹി പ്രവിദ്വാൻ,***
***ഘൃതേന ഗാത്രാനു സർവാ വി മൃഡ്ഢി കൃണ്വേ പന്ഥാം പിതൃഷു യഃ സ്വർഗഃ.***

ഹേ ഋത്വിക്കേ (പുരോഹിതാ)! ഈ ഓദനത്തിൻെറ മുഖത്തെ ശുദ്ധമാക്കൂ. പിന്നീട് അതിൻെറ മധ്യത്തിൽ ഘൃതത്തിനുവേണ്ടി കുഴികൾ ഉണ്ടാക്കുകയും എല്ലാ ഭാഗങ്ങളേയും ഘൃതത്താൽ നനയ്ക്കുകയും ചെയ്യൂ. യാതൊരു മാർഗ്ഗം സ്വർഗ്ഗത്തിൽ പിതൃക്കളുടെ അടുത്തേക്കു പോകുന്നുവോ അതിനെത്തന്നെ ഓദനത്താൽ നിർമ്മിക്കുന്നു.

32. ***ബഭ്രേ രക്ഷ സമദമാ വപൈഭ്യോƒ ബ്രാഹ്മണാം യതമേ ത്വോപസീദാന.***
***പുരീപിണഃ പ്രഥമാനാഃ പുരസ്താദാർഷേയാസ്തേ മാരിഷൻ പ്രാശിതാര.***

ഹേ ബ്രഹ്മോദനമേ! ബ്രാഹ്മണനെക്കൂടാതെ ഭക്ഷണത്തിനുവേണ്ടി യാതൊരു ക്ഷത്രിയൻ നിൻെറ അടുക്കലിരിക്കുന്നുവോ അവന് യുദ്ധവും കലഹവും പ്രദാനം ചെയ്യൂ. ഗോത്രപ്രമുഖന്മാരായി ഗുരുക്കന്മാരായിരുന്നിട്ടുള്ള യാതൊരു മഹർഷിമാർ അടുത്തിരിക്കുന്നുവോ അവർ മൃഗങ്ങളാൽ സമ്പന്നരായി ഭവിക്കട്ടെ.

33. ***ആർഷേയേഷു നി ദധ ഓദന ത്വാ നാനർഷേയാണാമപ്വസ്ത്യത്ര, അഗ്നിർമേ ഗോപ്താ മരുതശ്ച സർവേ വിശ്വേ ദേവാ അഭിരക്ഷന്തു പക്വം.***

ഹേ ഓദനമേ! ഞാൻ നിന്നെ ആർഷബ്രാഹ്മണരിൽ പ്രതിഷ്ഠിക്കുന്നു. ഈ ബ്രഹ്മോദനം അനാർഷന്മാരെ ബഹുമാനിക്കുന്നില്ല. അഗ്നി, മരുദ് ഗണങ്ങൾ, മിത്രൻ, വരുണൻ, ആര്യമാ മുതലായ ദേവതകളും എല്ലാ ഭാഗ ത്തുനിന്നും ഈ ബ്രഹ്മോദനത്തെ സംരക്ഷിക്കട്ടെ.

34. ***യജ്ഞം ദുഹാനം സദമിത് പ്രപീന പുമാസം ധേനും സദനം രയീണാം,***
***പ്രജാമൃതത്വമുത ദീർഘമായൂ രായശ്ച പൗഷൈരുപ ത്വാ സദേമ.***

ഈ ബ്രഹ്മോദനം യജ്ഞങ്ങളെ ഉത്ഭവിപ്പിക്കുന്നതും സമ്പത്തിൻെറ ഇരിപ്പിടവും ദേവരൂപവുമാകുന്നു. ഹേ ബ്രഹ്മോദനമേ! ഞങ്ങൾ നിന്നിൽക്കൂടി പുത്രപൗത്രാദി ധനപുഷ്ടിയും ദീർഘായുസ്സും പ്രാപിക്കണേ.

35. ***വൃഷഭോƒസി സ്വർഗം ഋഷിനാർഷേയാനി ഗച്ഛ,***
***സുകൃതാം ലോകേ സീദ തത്ര നൗ സംസ്കൃതം.***

ഹേ അഭിഷ്ടദായകമായ ബ്രഹ്മൗദനമേ! നീ സ്വർഗ്ഗത്തെ പ്രാപിക്കുന്നവനാണ്. അതിനാൽ നീ ആർഷബ്രാഹ്മണരേ പ്രാപിക്കൂ. പിന്നെ പുണ്യാത്മാക്കളുടെ ഫലരൂപമായ സ്വർഗ്ഗത്തിലേക്കു ഗമിക്കൂ. അവിടെ ഞങ്ങളുടെയും നിൻെറയും സംസ്ക്കാരം പൂർണ്ണമാകും.

36. ***സമാചിനുഷ്വാനുസംപ്രയാഹ്യഗ്നേ പഥഃ കല്പയ ദേവയാനാൻ, ഏതേഃ സുകൃതൈരനു ഗച്ഛേമ യജ്ഞ നാകേ തിഷ്ഠന്തമധി സപ്തരശ്മൗ.***

ഹേ ഓദനമേ! നീ സമാഹരണം ചെയ്തുകൊണ്ട് പോകേണ്ട മാർഗ്ഗത്തെ പ്രാപിക്കൂ. ഹേ അഗ്നീ! ഈ ഓദനത്തിൻെറ ഗമനത്തിനുവേണ്ടി ദേവമാർഗ്ഗ

ത്തിനുള്ള വാഹനങ്ങളെ നിർമ്മിക്കൂ. ഞങ്ങളും ഈ മാർഗ്ഗങ്ങളിൽക്കൂടി സ്വർഗ്ഗസ്ഥിതമായ യജ്ഞത്തിന്റെ അനുഗാമികളായിത്തീരട്ടെ.

37. ***യേന ദേവാ ജ്യോതിഷാ ദ്യാമുദായന ബ്രഹ്മൗദന പക്ത്വാ സുകൃതസ്യ ലോകം,***
***തേന ഗേഷ്മ സുകൃത്തസ്യ ലോകം സ്വരാരോഹന്തോ അഭി നാകമുത്തമം.***

ബ്രഹ്മൗദനകർമ്മങ്ങൾവഴിയായിത്തന്നെ ഇന്ദ്രാദിദേവതകൾ ദേവയാന മാർഗ്ഗത്തിൽക്കൂടി സ്വർഗ്ഗത്തിൽ എത്തിയിരിക്കുന്നു. അതിനാൽ യാതൊന്നിന്റെ നാമം ദേവയാനമാർഗ്ഗം എന്നായിരിക്കുന്നുവോ അതേ മാർഗ്ഗത്തിലൂടെ ഞങ്ങളും ഞങ്ങളുടെ പുണ്യകർമ്മങ്ങൾവഴിയായി അതേ ലോകത്തെ പ്രാപിക്കട്ടെ. ഞങ്ങൾ ആദ്യമായി സ്വർഗ്ഗത്തിൽ പ്രവേശിക്കുകയും പിന്നീട് നാകപൃഷ്ഠനാമത്തോടുകൂടിയ സ്ഥാനത്തു സ്ഥിതിചെയ്യുകയും ചെയ്യണേ.

## സൂക്തം രണ്ട്

(ഋഷി-അഥർവൻ. ദേവത-ഭവൻ തുടങ്ങിയവർ. ഛന്ദസ്-ജഗതി, ഉഷ്ണിക്, അനുഷ്ടുപ്, ഗായത്രി, ത്രിഷ്ടുപ്, ശക്വരി)

1. ***ഭവാശർവൗ മൃഡത മാഭിയാതം ഭൂതപതീ പശുപതി നമോ വാം, പ്രതിർഹി താമായതാം മാ വി സ്രാഷ്ടം മാ നോ ഹിസിഷ്ടം ദ്വിപദോ മാ ചതുഷ്പദഃ.***

ഹേ വിഷ്ണൂ, മഹേശ്വരാ! നിങ്ങൾ ഞങ്ങൾക്കു സുഖം നൽകുവിൻ. ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി ഞങ്ങളുടെ മുമ്പിലായി ചരിക്കുവിൻ. ഹേ ഭൂതേശ്വരാ, നീ ഗോക്കൾ മുതലായ മൃഗങ്ങളുടെ പാലകനാകുന്നു. ഞാൻ അങ്ങയെ നമസ്ക്കരിക്കുന്നു. അതുകൊണ്ട് പ്രസന്നനായി നീ എന്റെ നേരെ നിന്റെ ബാണങ്ങളെ അയയ്ക്കരുതേ. ഞങ്ങളുടെ ഇരുകാലികളേയും നാൽക്കാലികളേയും സംഹരിക്കാതിരിക്കണേ.

2. ***ശുനേ കോഷ്ടേ മാ ശരീരാണി കർതമലിക്ലവേഭ്യോ ഗൃധ്രേഭ്യോ യേ ച കൃഷ്ണാ,***
***അവിഷ്യവഃ മക്ഷികാസ്തേ പശുപതേ വയാംസി തേ വിഘസേ മാ വിദന്ത.***

ഹേ ശിവാ! വിഷ്ണൂ! ഞങ്ങളുടെ ശരീരങ്ങളെ മാംസഭോജികളായ കഴുകന്മാർക്കും പട്ടികൾക്കും കുറുക്കന്മാർക്കും ഇരയാക്കരുതേ. നിന്റെ മക്ഷികകളും പക്ഷികളും എന്നെ ഭക്ഷ്യവസ്തുവാക്കരുതേ.

3. ***ക്രന്ദായ തേ പ്രാണായ യാശ്ച തേ ഭവ രോപയഃ,***
***നമസ്തേ രുദ്ര കൃണ്മഃ സഹസ്രാക്ഷായാമർത്യ.***

ഹേ മഹേശ്വരാ! നിന്റെ പ്രാണവായുവിനും ക്രന്ദനശബ്ദത്തിനും ഞങ്ങളുടെ നമസ്ക്കാരം. നിന്റെ മായാമയമായ ശരീരത്തെ ഞങ്ങൾ നമസ്ക്കരിക്കുന്നു. സംസാരത്തിന്റെ സാക്ഷിയായ ഹേ ദേവാ! മൃത്യുരഹിതനായ നിനക്ക് ഞങ്ങളുടെ നമസ്ക്കാരം.

4. ***പുരസ്താത് തേ നമഃ കൃണ്മ ഉത്തരാദധരാദുത,***
***അഭീവർഗാദ് ദിവസ്പര്യന്തരിക്ഷായ തേ നമഃ.***

ഹേ രുദ്രാ! കിഴക്കും വടക്കും തെക്കും ദിക്കുകളിൽനിന്ന് ഞങ്ങൾ നിന്നെ സ്തുതിക്കുന്നു. നീ അഖിലത്തിൻെറയും നിയന്താവായി പ്രതിഷ്ഠിതനായിരിക്കുന്നു. ഞങ്ങൾ നിന്നെ നമസ്ക്കരിക്കുന്നു.

5. ***മുഖായ തേ പശുപതേ യാനി ചക്ഷുംഷി തേ ഭവ,***
***ത്വചേ രൂപായ സദൃശേ പ്രതീചീനായ തേ നമഃ.***

ഹേ മഹാദേവാ! നിൻെറ മുഖത്തിനും ചക്ഷസ്സുകൾക്കും ത്വക്കിനും നീലവും പീതവുമായ വർണ്ണത്തിനും ഞങ്ങളുടെ നമസ്ക്കാരം. നിൻെറ തുല്യരൂപത്തോടുകൂടിയ വീക്ഷണങ്ങളെ നമസ്ക്കരിക്കുന്നു. ഹേ ദേവാ! എൻെറ നമസ്ക്കാരം സ്വീകരിക്കണേ.

6. ***അങ്ഗേഭ്യസ്ത ഉദരാ ജിഹ്വായാ ആസ്യായ തേ,***
***ദദ്ഭ്യോ ഗന്ധായ തേ നമഃ.***

നിൻെറ ഉദരം, ജിഹ്വ, ദന്തങ്ങൾ, ഘ്രാണേന്ദ്രിയം തുടങ്ങിയ എല്ലാ അവയവങ്ങൾക്കും ഞങ്ങളുടെ നമസ്ക്കാരം.

7. ***അസ്ത്രാ നീലശിഖണ്ഡേന സഹസ്രാക്ഷേണ വാജിനാ,***
***രുദ്രേണാർധകഘാതിനാ തേന മാ സമരാമഹി.***

നീലകേശനും സഹസ്രാക്ഷനും അശ്വത്തിനു തുല്യം വേഗതയോടുകൂടി യവനും അർദ്ധസൈന്യങ്ങളെ അതിവേഗം നശിപ്പിക്കുന്നവനുമായ രുദ്രൻ വഴി ഞങ്ങൾ ഒരിക്കലും പീഡിതരാകാതിരിക്കട്ടെ.

8. ***സ നോ ഭവഃ പരി വൃണക്തു വിശ്വത ആപഇവാഗ്നി പരി***
***വൃണക്തു നോ ഭവഃ,***
***മാ നീഭി മാംസ്ത നമോ അസ്ത്വ സ്മൈ.***

ഏതൊരു ശിവൻെറ മഹിമ പ്രത്യക്ഷമായിരിക്കുന്നുവോ അവൻ നമ്മെ എല്ലാ അപകടങ്ങളിൽനിന്നും വേർപെടുത്തട്ടെ. അഗ്നി ജലത്തെ ഉപേക്ഷിക്കുന്നതുപോലെ രുദ്രദേവൻ നമ്മെ ഉപേക്ഷിക്കട്ടെ. ഞാൻ മഹേശ്വരനെ സ്തുതിക്കുന്നു. അവൻ എന്നെ പീഡിപ്പിക്കാതിരിക്കട്ടെ.

9. ***ചതുർനമോ അഷ്ടകൃത്വോ ഭവായ ദശകൃത്വഃ പശുപതേ നമസ്തേ, തവേ മേ പഞ്ച പശവോ വിഭക്താ ഗാവോ അശ്വാഃ പുരുഷാ അജാവയഃ.***

വിഷ്ണുദേവനെ നാലു പ്രാവശ്യം നമസ്ക്കരിക്കുന്നു. രുദ്രനെ എട്ടു പ്രാവശ്യം നമസ്ക്കരിക്കുന്നു. ഹേ പശുപതീ! നിനക്ക് പത്തു പ്രാവശ്യം നമസ്ക്കാരം. നീ ഭിന്നരീതിയിലുള്ള ഗോക്കളേയും പുരുഷന്മാരേയും രക്ഷിക്കണേ.

10. ***തവ ചതസ്ര പ്രദിശസ്തവ ദ്യോസ്തവ പൃഥിവീ തവേദമുഗ്രോർവ-ന്തരീക്ഷം,***
***തവേദം സർവമാത്മന്വദ യത് പ്രാണത് പൃഥിവീമനു.***

ഹേ രുദ്രാ! നീ പ്രചണ്ഡശക്തിമാനാകുന്നു. ഈ നാലു ദിക്കുകളും നിൻേറതാകുന്നു. ഈ സ്വർഗ്ഗവും ഭൂമിയും അന്തരീക്ഷവും എല്ലാ ദിക്കുകളും നിൻെറ ശരീരരൂപം തന്നെയാകുന്നു. നീ എല്ലാവരുടെമേലും കൃപാലുവും പൂജനീയനുമാകുന്നു.

11. ***ഉരുഃ കോശോ വസുധാനസ്തവായ യസ്മിന്നിമാ വിശ്വാ ഭുവനാന്യന്തഃ, സ നോ മൃഡ പശുപതേ നമസ്തേ പരഃ ക്രോഷ്ടാരോ അഭിദാഃ ശ്വാനഃ,***
***പരോ യന്ത്വഘരുദോ വികേശ്യഃ.***

ഹേ പശുപതീ! നീ വാസകാരണരൂപമായ കർമ്മങ്ങൾ എവിടെ ചെയ്യപ്പെടുന്നുവോ അണ്ഡകടാഹാത്മകമായ ആ കോശം അങ്ങയുടേതുതന്നെയാകുന്നു. ഇതിൽതന്നെ എല്ലാ ഭൂതങ്ങളും അധിവസിക്കുന്നു. നീ ഞങ്ങൾക്കു സുഖം നൽകൂ. നിനക്കു നമസ്ക്കാരം. മാംസഭോജികളായ കുറുക്കന്മാരും നായ്ക്കൾ മുതലായവയും ഞങ്ങളിൽനിന്നും അകന്നിരിക്കട്ടെ. അമംഗളകാരിണികളായ പിശാചിനികൾ മറ്റിടങ്ങളിലേക്കു പാലായനം ചെയ്യട്ടെ.

12. ***ധനുർബിഭർഷി ഹരിതം ഹിരണ്മയ സഹസ്രഘ്നി ശതവധം ശിഖണ്ഡിൻ,***
***രുദ്രസ്യേഷുശ്ചരതി ദേവഹേതിസ്തസ്യ നമോ യതയസ്യാം ദിശീതഃ.***

ഹേ രുദ്രാ! പ്രളയകാലത്തിൽ നീ സഹായാത്മകമായ ധനുസ്സിനെ ധരിച്ചിരിക്കുന്നു. ഹരിതസുവർണ്ണനിർമ്മിതമായ ആ ധനുസ്സ് ആയിരങ്ങളെ ഒരു നിമിഷത്തിൽ അവസാനിപ്പിക്കുന്നു. അങ്ങനെയുള്ള നിൻെറ ധനുസ്സിനെ പ്രണമിക്കുന്നു. രുദ്രൻെറ ബാണങ്ങൾ എല്ലാ ഭാഗങ്ങളിൽക്കൂടിയും നിർബാധം സഞ്ചരിക്കുന്നു. ആ ബാണം സ്ഥിതിചെയ്യുന്നത് എവിടെയാണോ അവിടെ ഞങ്ങൾ അതിനെ പ്രണമിക്കുന്നു.

13. ***യോഭിയാതോ നിലയതേ ത്വാം രുദ്രഃ നിചികീർയതി,***
***പഞ്ചാദനുപ്രയുങ്ക്ഷേ ത വിദ്ധസ്യ പദനീരിവ.***

ഹേ രുദ്രാ! പുരുഷൻ സാമർത്ഥ്യഹീനനായി നിൻെറ മുൻപിൽനിന്നും പാലായനം ചെയ്യുന്നു. ആ അപരാധിയെ ഉചിതമായി ദണ്ഡിക്കുന്നതിൽ നീ സമർത്ഥനാകുന്നു. ഒളിച്ചിരിക്കുന്ന പരാജിതനെ ആ ഹതപുരുഷൻ കണ്ടുപിടിച്ചു വധിക്കുന്നതുപോലെതന്നെ നീയും ചെയ്യുന്നു.

14. ***ഭവാരുദ്രൗ സയുജാ സംവിദാനാവുഭാവുഗ്രൗ ചരതോ വീര്യായ,***
***താഭ്യാം നമോ യതമസ്യാം ദിശീതഃ.***

വിഷ്ണുവും രുദ്രനും തുല്യബുദ്ധിയോടുകൂടിയ മിത്രങ്ങളാകുന്നു. അവർ അമിതപരാക്രമികളായി ആരാലും അമർത്തപ്പെടാതെ തങ്ങളുടെ ശൗര്യത്തെ പ്രകടമാക്കികൊണ്ടു സഞ്ചരിക്കുന്നു. ഞാൻ അവരെ നമസ്ക്കരിക്കുന്നു. അവർ ഏതു ദിക്കിൽ വിരാജിക്കുന്നുവോ അവിടെ എൻെറ പ്രണാമം അവരെ പ്രാപിക്കട്ടെ.

15. ***നമസ്തേ/ സ്ത്വായതേ നമോ അസ്തു പരായതേ,***
***നമസ്തേ രുദ്ര തിഷ്ഠത ആസിനായോത തേ നമഃ.***

ഹേ രുദ്രാ! ഞങ്ങളുടെ മുമ്പിൽ ആഗതനായിരിക്കുന്ന നിനക്കു നമസ്ക്കാരം. ഞങ്ങളുടെ അടുക്കൽനിന്നും മടങ്ങിപ്പോകുന്ന നിനക്കു നമസ്ക്കാരം. ഇരുന്നുകൊണ്ടും നിന്നുകൊണ്ടും ഞങ്ങൾ നിന്നെ നമസ്ക്കരിക്കുന്നു.

16. ***നമഃ സായം നമഃ പ്രാതർനമോ രാത്ര്യാ നമോ ദിവാ,***
***ഭവായ ച ശർവായ ചോഭാ മ്യാമകരം നമഃ.***

ഹേ രുദ്രാ! സായാ ത്തിലും പ്രഭാതകാലത്തിലും രാത്രിയും പകലും നിന്നെ ഞങ്ങൾ നമസ്ക്കരിക്കുന്നു. വിഷ്ണുവിനും മഹേശ്വരനും ഞങ്ങളുടെ നമസ്ക്കാരം.

17. ***സഹസ്രാക്ഷമതിപശ്യ പുരസ്താദ് രുദ്രമസ്യന്ത ബഹുധാ വിപശ്ചിതം,***
***മോപാരാമ ജിഹ്വയേയമാനം.***

അത്യന്തം സൂക്ഷ്മദർശിയും സഹസ്രനേത്രനും മേധാവിയും അസംഖ്യം ബാണങ്ങളെ വർഷിക്കുന്നതും ലോകം മുഴുവൻ വ്യാപിച്ചിരിക്കുന്നവനുമായ രുദ്രൻെറ അടുക്കൽ നാം പോകാതിരിക്കണേ.

18. ***ശ്യാവാശ്വ കൃഷ്ണമസിതം മൃണന്തം ഭീമം രഥം കേശിനഃ പാദന്തം, പൂർവേ പ്രതീമോ നമോ അസ്ത്വസ്മൈ.***

ശ്യാമാശ്വത്തോടു കൂടിയവനും കുത്സിതവിഭാഗങ്ങളെ തകർക്കുന്നവനും കേശീനാമധാരിയായ ദൈത്യൻെറ രഥത്തെ തകർത്തവനും പ്രപഞ്ചത്തെ ഭയഭീത നാക്കിയവനും ആയ രുദ്രനെ ഞങ്ങളുടെ സംരക്ഷകരൂപത്തിൽ മറ്റു സ്തോത്ര ക്കാരേക്കാൾ മുമ്പേതന്നെ ഞങ്ങൾ അറിയുന്നു. അവനെ ഞങ്ങൾ നമസ്ക്കരി ക്കുന്നു.

19. ***മാ നോഽഭി സ്രാ മത്യ ദേവഹേതി മാ നഃ ക്രുധഃ പശൂപതേ നമസ്തേ,***
***അന്യത്രാസ്മദ ദിവ്യാം ശാഖാം വി ധൂനു.***

ഹേ രുദ്രാ! മരണസ്വഭാവമുള്ള ഞങ്ങളുടെമേൽ നിൻെറ ബാണങ്ങൾ പ്രയോ ഗിക്കരുതേ. ഞങ്ങളുടെമേൽ ക്രോധിക്കരുതേ. ദിവ്യശാഖകൾക്കു സമാനം നിൻെറ ദിവ്യാസ്ത്രങ്ങളെ ഞങ്ങളിൽനിന്നു വേർപെടുത്തൂ. ഞങ്ങൾ നിന്നെ നമസ്ക്കരി ക്കുന്നു.

20. ***മാ നോ ഹിസീരധി നോ ബ്രൂഹി പരിണോ വൃങ്ഗ്ധി മാ ക്രുധഃ, മാ ത്വയാ സമരാമഹി.***

ഹേ രുദ്രാ! ഞങ്ങളോടു ഹിംസാത്മകമായ ഭാവം കൈക്കൊള്ളരുതേ. ഞങ്ങളെ നിൻെറ കൃപാപാത്രങ്ങളാക്കണേ. ഞങ്ങളുടെമേൽ ക്രോധത്തെ വർഷി ക്കരുതേ. നിൻെറ ആയുധങ്ങൾ ഞങ്ങളിൽനിന്നും വേർപെടണേ. ഞങ്ങൾ നിൻെറ ക്രോധഭാവത്തിൽനിന്നും വേർപെട്ടിരിക്കണേ.

21. ***മാ നോ ഗോഷു പുരുഷേഷു മാ ഗൃധോ നോ അജാവിഷു, അന്യത്രോഗ്ര വി വർതയ പിയാരൂണാം പ്രജാ ജഹി.***

ഹേ രുദ്രാ! ഞങ്ങളുടെ ഗോക്കളേയും പുത്രഭൃത്യാദികളേയും ഹിംസി ക്കുവാനാഗ്രഹിക്കരുതേ. ഞങ്ങളുടെ ആടുകൾ മുതലായവയേയും ഹിംസി ക്കാതിരിക്കണേ. നീ നിൻെറ ശസ്ത്രാസ്ത്രങ്ങളെ ദേവവിരോധികളുടെ മേൽ പ്രയോഗിച്ച് അവരുടെ സന്താനങ്ങളെ നശിപ്പിക്കൂ.

22. ***യസ്യ തക്മാ കസികാ ഹേതരേകമശ്വസ്യേവ വൃഷണഃ ക്രന്ദ ഏതിഃ, അഭി പൂർവം നിർണയതേ നമോ അസ്ത്വസ്മൈ.***

രുദ്രദേവൻെറ ആയുധരൂപങ്ങളും വേദനാമയങ്ങളുമായ കാമവും ജ്വരാ ദികളായ വ്യാധികളും വർഷണസമർത്ഥനായ കുതിരയുടെ ഹുങ്കാരത്തിനു തുല്യം അപരാധികളെ പ്രാപിക്കട്ടെ. ആ ആയുധം കർമ്മത്തെ ലക്ഷ്യമാക്കി ക്കൊണ്ട് യാതൊരുത്തൻ അതിനു യോഗ്യനായിരിക്കുന്നുവോ അവനെത്തന്നെ നശിപ്പിക്കട്ടെ. ആ രുദ്രദേവനെ ഞങ്ങൾ നമസ്ക്കരിക്കുന്നു.

23. ***യോന്തരിക്ഷേ തിഷ്ടിതി വിഷ്ടഭിതോഽയജ്വനഃ പ്രമൃണൻ ദേവപീയൂൻ,***
***തസ്മൈ നമോ ദശഭിഃ ശക്വരീഭിഃ.***

യാതൊരു രുദ്രൻ അന്തരീക്ഷത്തിൽ സ്ഥിതിചെയ്തുകൊണ്ട് യാഗം നടത്തുവാൻ യോഗ്യതയില്ലാത്തവരെ സംഹരിക്കുന്നുവോ ആ രുദ്രനെ ഞങ്ങൾ കരങ്ങൾ കൂപ്പി പ്രണമിക്കുന്നു.

24. ***തുഭ്യമാരണ്യാഃ പശവോ മൃഗാ വനേ ഹിതാ ഹസാഃ സുപർണാഃ ശകുനാ വയാംസി,***
***തവ യക്ഷ പശുപതേ അപ്സ്വന്തസ്തുഭ്ത ക്ഷരന്തി ദിവ്യാ ആപോ വൃധേ.***

ഹേ പശുപതീ! വനങ്ങളിലെ യാതൊരു സിംഹം, ഹരിണം, കരടി, ഹംസം തുടങ്ങിയ ജന്തുക്കളേയും പക്ഷികളേയും നീ നിമിത്തമായി വിതാധാവ് സൃഷ്ടി ച്ചിരിക്കുന്നുവോ അവയെ സ്വന്തം ഇഷ്ടാനുസരണം സ്വീകരിക്കൂ. ഈ ഗ്രാമ ത്തിലെ മൃഗങ്ങളെ ഹിംസിക്കാതിരിക്കൂ. നിൻെറ പൂജ്യനീയമായരൂപം ജലത്തിൽ സ്ഥിതിചെയ്യുന്നു. അതിനാൽ നിന്നെ അഭിഷേകം ചെയ്യുന്നതിന് ദിവ്യജലം പ്രവാഹമാനമായിരിക്കുന്നു.

25. ***ശിംശുമാരാ അജഗരാഃ പുരീകയാ ജഷാ മത്സ്യാ രജസാ യേഭ്യോ അസ്യസി,***
***ന തേ ദൂരം ന പരിഷ്ഠാസ്തി തേ ഭവ സദ്യഃ സർവാൻ***
***പരി പശ്യസി ഭൂമിംപൂർവസ്മാദ്ധംസ്യുത്തരസ്മിൻ സമുദ്രേ.***

ഹേ രുദ്രാ! ചീങ്കണ്ണി മുതലായ ജലജീവികളേയും നിനക്കുവേണ്ടി സൃഷ്ടി ച്ചിരിക്കുന്നു. അവയ്ക്കുവേണ്ടി നീ സ്വന്തം മൂർച്ചയേറിയ അസ്ത്രങ്ങളെ എറി യുന്നു. ഹേ ദേവാ! നിന്നിൽനിന്നും അകലെയായി യാതൊന്നും ഇല്ല. നീ ക്ഷണനേരത്തിനുള്ളിൽ ലോകത്തെ മുഴുവനും കാണുകയും കിഴക്കുമുതൽ വടക്കുവരെ എത്തിച്ചേരുകയും ചെയ്യുന്നു.

26. ***മാ നോ രുദ്ര തക്മനാ മാ വിഷേണ നഃ സം സ്രാ ദിവ്യേനാ ഗ്നിനാ,***
***അന്യത്രാസ്മദ് വിദ്യുതംപാതയൈതാം.***

ഹേ രുദ്രാ! നീ ഞങ്ങളെ ജ്വരാദികളായ ആയുധങ്ങളാൽ പീഡിപ്പിക്കാതെ സ്ഥാവരജംഗമങ്ങളുടെ വിഷബാധകളിൽനിന്നും സംരക്ഷിക്കണേ. ആകാശ ത്തിലെ വിദ്യുത്രൂപമായ അഗ്നിയിൽനിന്നും ഞങ്ങളെ രക്ഷിക്കണേ. ഈ വിദ്യുദ്രൂപമായ അസ്ത്രത്തെ വന്യമൃഗാദികളുടെമേൽ ചൊരിഞ്ഞ് ഞങ്ങളിൽ നിന്നും അകറ്റിക്കളയണേ.

27. ***ഭവോ ദിവോ ഭവ ഈശേ പൃഥിവ്യാ ഭവ ആ പപ്ര ഉർവന്തരിക്ഷം,***
***തസ്മൈ നമോ യതമസ്യാം ദിശീതഃ.***

മഹേശ്വരൻ ദ്യോവിൻെറയും പൃഥ്വിയുടേയും അധിപതിയാകുന്നു. ആകാശ ഭൂമികളുടെ മധ്യത്തിൽ സ്ഥിതിചെയ്യുന്ന അന്തരീക്ഷത്തെ അവൻ തൻെറ തേജസ്സിനാൽ യുക്തമാക്കുന്നു. ആ ദേവൻ ഏതൊരു ദിക്കിലായിരിക്കു ന്നുവോ ആ ദിക്കിൽ അവനെ നമസ്ക്കരിക്കുന്നു.

28. ***ഭവ രാജൻ യജമാനായ മൃഡ പശുനാം ഹി പശുപതിർബഭൂഥ,***
***യഃ ശ്രദ്ധാതി സന്തി ദേവാ ഇതി ചതുഷ്പദേ ദ്വിപദേസ്യമൃഡ.***

ഹേ ദേവാ! ഹേ രാജൻ! നീ അഞ്ചുപ്രകാരത്തിലുള്ള മൃഗങ്ങളുടെ സ്വാമിയാകുന്നു. യാതൊരുത്തൻ നിനക്കായിക്കൊണ്ട് യജ്ഞം നടത്തുന്നുവോ അവനെ സുഖമുള്ളവനാക്കൂ. യാതൊരു പുരുഷൻ ഇന്ദ്രാദിദേവന്മാരെ തൻെറ രക്ഷകന്മാരായി മാനിക്കുന്നുവോ അവൻെറ നാൽക്കാലികളേയും ഇരുകാലി കളേയും സംരക്ഷിക്കണേ.

29. ***മാ നോ മഹാന്തമുത മാ നോ അർഭകം മാ നോ വഹ യഹന്തമുത മാ നോ വക്ഷ്യതഃ,***
***മാ നോ ഹിംസീഃ പിതരം മാതരം ച സ്വാം തന്വം രുദ്ര മാ രീരിഷോ നഃ.***

ഹേ രുദ്രാ! ഞങ്ങളുടെ വലിയവരേയും ചെറിയവരേയും ഇടത്തരക്കാരേയും സംഹരിക്കാതിരിക്കണേ. ഞങ്ങളുടെ മാതാപിതാക്കളെ കൊല്ലാതിരിക്കണേ. ഞങ്ങളെ വഹിച്ചുകൊണ്ടുപോകുന്ന പുരുഷന്മാരെ നശിപ്പിക്കാതിരിക്കണേ. ഞങ്ങളുടെ ശരീരത്തേയും നശിപ്പിക്കാതിരിക്കണേ.

30. ***രുദ്രസ്യൈലബകാരേഭ്യോƒ സംസൂക്തഗിലേഭ്യഃ,***
***ഇദം മഹാസ്യേഭ്യഃ ശ്വഭ്യോ അകരം നമഃ.***

രുദ്രൻെറ പ്രേരണായുക്തമായ കർമ്മങ്ങളുടെ ഗുണങ്ങളെ നമസ്ക്കരിക്കുന്നു. അവൻെറ കടുഭാഷണങ്ങളുടെ ഗുണങ്ങളെ നമസ്ക്കരിക്കുന്നു. മൃഗയാവിനോദത്തിനുവേണ്ടി കിരാതവേഷം ധരിച്ച ശിവൻെറ ശ്വാനന്മാരെ ഞാൻ നമസ്ക്കരിക്കുന്നു.

31. ***നമസ്തേ ഘോഷിണീഭ്യോ നമസ്തേ കേശിനീഭ്യഃ,***
***നമോ നമസ്കൃതാഭ്യോ നമഃ സംഭുഞ്ജതീഭ്യഃ,***
***നമസ്തേ ദേവ സേനാഭ്യഃ സ്വസ്തി നോ അഭയം ച നഃ.***

ഹേ രുദ്രാ! നിൻെറ ഉച്ചഘോഷം മുഴക്കുന്ന കേശിനി, ചണ്ഡേശ്വരി മുതലായവരടങ്ങിയ സേനകളെ ഞാൻ നമസ്ക്കരിക്കുന്നു. സഹഭോജനം നടത്തുന്നവർക്കും മറ്റു സേനകൾക്കും നമസ്ക്കാരം. നിൻെറ കൃപയാൽ ഞങ്ങൾക്കു നന്മയുണ്ടാവുകയും ഞങ്ങൾ ഭയരഹിതരാവുകയും ചെയ്യണേ.

## അനുവാകം രണ്ട്

### സൂക്തം മൂന്ന് (ഒന്ന്)

(ഋഷി-അഥർവൻ. ദേവത-ബാർഹസ്പത്യൗദനം. ഛന്ദസ്-ഗായത്രി, പംക്തി അനുഷ്ടുപ്, ഉഷ്ണിക്, ജഗതി, ബൃഹതി, ത്രിഷ്ടുപ്)

1. ***തസ്യൗദനസ്യ ബൃഹസ്പതിഃ ശിരോ ബ്രഹ്മ മുഖം.***

ഈ ഓദനത്തിൻെറ ശിരസ്സ് ബൃഹസ്മതിയും അതിൻെറ മുഖം കാരണഭൂതമായ ബ്രഹ്മവുമാകുന്നു.

2. ***ദ്യാവാപൃഥിവീ ശ്രോത്രേ സൂര്യാചന്ദ്രമസാവക്ഷിണീ സപ്തഋഷയഃ പ്രാണാപാനാഃ.***

ആകാശവും ഭൂമിയും ഇതിൻെറ കർണ്ണങ്ങളും സൂര്യചന്ദ്രന്മാർ നേത്രങ്ങളും മരീച്യാദിസപ്തർഷികൾ ഇതിൻെറ പ്രാണാപാനന്മാരുമാകുന്നു.

3. ***ചക്ഷുർമുസലം കാമ ഉലൂഖലം.***

ഈ ഓദനത്തിൻെറ ഉപാദാനരൂപമായ ഉലക്ക ഇതിൻെറ നേത്രങ്ങളാകുന്നു. ഉരൽ ഇതിൻെറ കാമനയാകുന്നു.

4. ***ദിതിഃ ശൂർപമദിതിഃ ശൂർപഗ്രാഹീ വാതോƒ പാവിനക്.***

ദക്ഷപുത്രി ദിതി മുറവും അദിതി മുറംകൊണ്ടു പാറ്റിക്കൊഴിക്കുന്നവളും ആകുന്നു. അതുപോലെ വായു ധാന്യങ്ങളെ ഉമിയിൽനിന്നും വേർതിരിക്കുന്നവനാകുന്നു.

5. ***അശ്വാഃ കണാ ഗാവസ്തണ്ഡുലാ മശകാസ്തുഷാഃ.***

ഓദനത്തിൻെറ കണം അശ്വവും തണ്ഡുലം (അരി) ഗോവും വേർതിരിക്കപ്പെട്ട ഉമി കൊതുകുകളുമാകുന്നു.

6. ***കബ്രു ഫലീകരണാഃ ശരോഭ്രം.***

പതിരു പാറ്റലിൻെറ ശിരസ്സ് യാതൊരുത്തൻെറ ഭ്രൂക്കളാകുന്നുവോ അവൻ കബ്രുവും മേഘം ശിരസ്സുമാകുന്നു.

7. ***ശ്യാമയോƒയ മംസാനി ലോഹിതമസ്യ ലോഹിതം.***

ഇതിൻെറ ഛരുദാലി മുതലായവയുടെ ഉപാദാനം കറുത്തവർണ്ണത്തോടു കൂടിയ ലോഹം ഓദനത്തിൻെറ മാംസവും ചുവപ്പുവർണ്ണത്തോടുകൂടിയ ചെമ്പ് ഇതിൻെറ രക്തവുമാകുന്നു.

8. ***ത്രപു ഭസ്യ ഹരിത വർണഃ പുഷ്കരമസ്യ ഗന്ധഃ.***
9. ***ഖലഃ പാത്രം സ്ഫ്യാവംസാവീഷേ അനൂക്യേ.***
10. ***ആന്ത്രാണി ജത്രവോ ഗുദാ വരത്രാ.***

ഓദനം പാകപ്പെടുത്തിയതിനുശേഷം യാതൊന്ന് ബാക്കിയായിരിക്കുന്നുവോ അതു സീമയാകുന്നു. യാതൊന്ന് ഓദനത്തിൻെറ വർണ്ണമായിരിക്കുന്നുവോ അതു സ്വർണ്ണമാകുന്നു. ഓദനത്തിൻെറ ഗന്ധം കമലമാകുന്നു. മുറം ഇതിൻെറ പാത്രമാകുന്നു. വണ്ടിയുടെ അവയവങ്ങൾ ഇതിൻെറ അംശങ്ങളാകുന്നു. ഐശ്വര്യം നട്ടെല്ലും വൃഷഭകണ്ഠങ്ങളിൽ ബന്ധിച്ചിരിക്കുന്ന കയറുകൾ ഇതിൻെറ കുടലുകളും തുകൽബന്ധനം ഗുദവുമാകുന്നു.

11. ***ഇയമേവ പൃഥിവി കംഭീ ഭവതി സാധ്യമാതസ്യൗദനസ്യ ദ്യൗരപിധാനം.***

ഓദനം പാകം ചെയ്യുന്നതിനുള്ള കുംഭം ഈ പൃഥിതന്നെയും അതിൻെറ മൂടി ആകാശവും ആകുന്നു.

12. ***സീതാഃ പർശവഃ സികതാ ഊബധ്യം.***

കർമ്മകാണ്ഡവിധികൾ ഇതിൻെറ പേശികളും നദികളിലെ രജസ്സുകൾ ഊബധ്യങ്ങളുമാകുന്നു.

13. ***ഋതം ഹസ്താവനേജനം കുല്യോപസേചനം.***

സമ്പൂർണ്ണമായ സാംസാരികജലം ഭുജങ്ങൾ ശുദ്ധിയാക്കുന്നതിനുള്ളതും ചെറുനദികൾ ഇതിൻെറ ഉപസേചനരൂപങ്ങളുമാകുന്നു.

14. ***ഋചാ കുംഭ്യധിഹിതാർത്വിജ്യേന പ്രേഷിതാ.***
15. ***ബ്രഹ്മണാ പരിഗൃഹീതാ സാമ്നാ പാര്യൂഢാ.***

മുൻ ലക്ഷണങ്ങളോടുകൂടിയ കുംഭം ഋഗ്വേദരൂപമാകുന്ന അഗ്നിയിൽ അർപ്പിക്കുന്നു. ഇതിനെ അഥർവ്വവേദദ്വാരാ സ്ഥാപിക്കുന്നു. സാമവേദരൂപമാകുന്ന അഗ്നിസ്ഫുലിംഗങ്ങൾ ഇതിൻെറ നാലു ഭാഗത്തും വിരാജിക്കുന്നു.

16. ***ബൃഹദായവനം രഥന്തരം ദർവിഃ.***

ജലത്തിലിട്ട അരിയെ യോജിപ്പിക്കുന്ന കർമ്മം ചെറുതവിയും നിർവ്വഹിക്കുന്നു.

17. ***ഋതവഃ പക്താരഃ ആർതവാഃ സമിന്ധതേ.***

ഋതുക്കൾ ഈ ഓദനത്തെ പാകം ചെയ്യുന്നവരാകുന്നു. അഖിലവിശ്വമയമായ ഓദനത്തെ പാകം ചെയ്യുന്നത് കാലത്തിൻെറ അധീനതയിലുള്ള കാര്യമാകുന്നു. അതല്ലാതെ അതിനെ മറ്റാർക്കും പാകം ചെയ്യുവാൻ സാധ്യമല്ല. ദിനരാത്രങ്ങൾ ഇതിനെ പ്രോജ്ജ്വലിപ്പിക്കുന്നതിൽ സമർത്ഥങ്ങളാകുന്നു.

18. ***ചരും പഞ്ചബിലമുഖ ധർമോഭീന്ധേ.***

ഹവിഷാന്നത്തെ ഓദനമെന്നു പറയുന്നു. അതിനെ പാകം ചെയ്യുന്ന പാത്രത്തേയും ഹവിസ്സെന്നു വിളിക്കുന്നു. ആ ഹവിസ്സിനെ തേജസ്വിയായ സൂര്യൻ ചൂടുപിടിപ്പിക്കുന്നു.

19. ***ഓദയേന യജ്ഞവചഃ സർവേ ലോകാഃ സമാപ്യാഃ.***

അഗ്നിഷ്ടോമാദി യജ്ഞങ്ങൾ വഴിയായി യാതൊരു ലോകങ്ങളുടെ പ്രാപ്തിയെ വിവരിച്ചിരിക്കുന്നുവോ ആ എല്ലാലോകങ്ങളും അത്യന്തം പ്രഭാവത്തോടുകൂടി പാകപ്പെടുത്തിയ ഹവിസ്സുവഴി പ്രാപ്തമാകുന്നു.

20. ***യസ്മിൻ സമുദ്രോ ദ്യോർഭൂസിസ്ത്രയോഽവരപരം ശ്രിതാഃ.***

യാതൊരു ഓദനത്തിൻെറ അടിയിലും മുകളിലും ആകാശവും ഭൂമിയും സമുദ്രവും സ്ഥിതിചെയ്യുന്നുവോ ഇത് അതുതന്നെയാകുന്നു.

21. ***യസ്യ ദേവാ അകല്പന്തോഛിഷ്ടേ ഷഡശീതയഃ.***

ഏതൊരു ഓദനയജ്ഞത്തിൽനിന്ന് അവശേഷിച്ചിരിക്കുന്ന അംശത്താൽ നാനൂറ്റി എൺപതു ദേവകൾ സമർത്ഥരായി കഴിഞ്ഞു ഈ ഓദനത്താൽ അഖിലലോകപ്രാപ്തി സംഭവിക്കുന്നു.

22. ***ത്വൗദനസ്യ പൃച്ഛാമി യോ അസ്യ മഹിമാ മഹാൻ.***

ഈ ഓദനത്തിൻെറ മഹിമയെ ഞാൻ നിങ്ങളോടു ചോദിക്കുന്നു.

23. ***സ യ ഓദനസ്യ മഹിമാന വിദ്യാത്.***

24. ***നാല്പ ഇതി ബ്രൂയാന്നാനുപസേപന ഇതി നേദം ച കി ചേതി.***

ഇതിൻെറ മഹിമയെ ഏതൊരു ഗുരു അറിയുന്നുവോ ആ മഹിമയെ അല്പമായി പറയാതിരിക്കണേ. അതിൽ പാലും നെയ്യും ചേരേണ്ട ആവശ്യമില്ലെന്നുള്ള കാര്യവും പറയാതിരിക്കണേ. അതിൻെറ മാഹാത്മ്യത്തെപ്പറ്റിത്തന്നെ പറയണേ.

25. ***യാവദ ദാതാമിമനസ്യേത തത്രാദി വദേത്.***

വസയജ്ഞം (കൊഴുപ്പു ചേർത്തുള്ള യജ്ഞം) നടത്തുന്ന ആൾ, താൻ ഏതെല്ലാം ആഗ്രഹിച്ചിരിക്കുന്നുവോ അതിൽ കൂടുതലായി പറയാതിരിക്കണേ.

26. ***ബ്രഹ്മവാദിനീ വദന്തി പരാഞ്ചമോദനം പ്രാശീഃ പ്രത്യാഞ്ചാമിതി.***

27. ***ത്വമോദനം പ്രശീസ്ത്വാമോദനാ ഇതി.***

ബ്രഹ്മവാദികളായ മഹർഷിമാർ പരസ്പരം പറയുന്നു—നീ പരാങ്മുഖമോ അഥവാ ആത്മാഭിമുഖമോ ആയ ഓദനത്തെ പ്രാശനം ചെയ്തു കഴിഞ്ഞി രിക്കുന്നു. നീ ഓദനം ഭക്ഷിച്ചിരിക്കുന്നുവോ അഥവാ ഓദനം നിന്നെ ഭക്ഷിച്ചി രിക്കുന്നുവോ?

28. ***പരാഞ്ചം ചൈനം പ്രാശീഃ പ്രാണാസ്ത്വാ ഹാസ്യന്തീത്യേനമാഹ.***

ഒരുപക്ഷേ നീ പിന്നിൽ സ്ഥിതിചെയ്യുന്ന ഓദനം ഭക്ഷിച്ചിരിക്കുകയാണെങ്കിൽ പ്രാണവായു നിന്നിൽനിന്നും വേർപെട്ടുപോകും. ഇപ്രകാരം പ്രാശിതാ (ഭക്ഷിക്കുന്നവൻ) വിനോടു പറയണം.

29. ***പ്രത്യഞ്ച ചൈന പ്രാചീരപാനാസ്ത്വാ ഹാസ്യന്തീത്യേനമാഹ.***

നീ അഭിമുഖമായിരിക്കുന്ന ഓദനം ഭക്ഷിക്കുകയാണെങ്കിൽ അപാനവായു നിന്നെ പരിത്യജിക്കും–ഇപ്രകാരം പ്രാശിതാവിനോടു പറയണം.

30. ***നൈവാഹമോദനം ന മാമോദനഃ.***

ഞാൻ ഓദനം ഭക്ഷിച്ചിരിക്കുന്നു. ഓദനം എന്നെ ഭക്ഷിക്കുന്നില്ല.

31. ***ഓദന ഏവൗദനം പ്രാശീത്.***

ഈ ഓദനം പ്രപഞ്ചാത്മകമാകുന്നു. ഓദനം അനുഷ്ഠിക്കുന്നവൻ ഇതിൻെറ ഭക്ഷണം സ്വാത്മരൂപത്തിൽ ചെയ്യുന്നു.

**സൂക്തം മൂന്ന് (രണ്ട്)**
(ഋഷി-അഥർവൻ. ദേവത-മന്ത്രോക്താവ്. ഛന്ദസ്-അനുഷ്ടുപ്, ത്രിഷ്ടുപ്, ഗായത്രി, ജഗതി, പംക്തി, ബൃഹതി, ഉഷ്ണിക്)

32. ***തതശ്ചൈനമന്യേന ശീർഷ്ണാ പ്രാശീർയേന ചൈതം***
***പൂർവ ഋഷയഃ പ്രാശ്നൻ ജ്യേഷ്ഠതസ്തേ പ്രജാ മരിഷ്യതീ***
***ത്യേനമാഹ,***
***തം വാ അഹം നാർവാഞ്ചം ന പരാഞ്ചം ന പ്രത്യഞ്ചം,***
***ബൃഹസ്പതിനാ ശീർഷ്ണാ തേനൈനം പ്രാശിഷം തേ-***
***നൈനമജീഗമം,***
***ഏഷ വാ ഓദനഃ സർവാങ്ഗഃ സർവപരുഃ സർവതനൂഃ,***
***സർവാങ്ഗ ഏവ സർവപരുഃ സർവതനൂഃ സംഭവതി യ ഏവം വേദ.***

മുൻ അനുഷ്ഠാനങ്ങൾ യാതൊരു ശിരസ്സിനാൽ ഓദനം ഭക്ഷിച്ചിരുന്നുവോ അതല്ലാതെ അന്യശിരസ്സിനാൽ നീ ഭക്ഷിക്കുകയാണെങ്കിൽ വലിയവർ തുടങ്ങിയുള്ള നിൻെറ സന്താനങ്ങൾ എല്ലാം നശിച്ചു പോകും. അഭിജ്ഞന്മാരായവർ പറയുന്നു. ഞാൻ ആ ഓദനത്തെ അഭിമുഖമായും പരാങ്മുഖമായിരുന്നിട്ടുപോലും ഭക്ഷിക്കുന്നില്ല. ഋഷികൾ ബൃഹസ്പതിയുമായി ബന്ധമുള്ള ശിരസ്സിനാൽ ഇതു ഭക്ഷിച്ചിരിക്കുന്നു. ഞാനും ഓദനസംബ ന്ധിയായ ശിരസ്സിനാൽ അതേ പ്രകാരംതന്നെ ഭക്ഷിച്ചിരിക്കുന്നു. ഞാനാ കുന്ന ഓദനൻ തന്നെ ഓദനത്തെ ഭക്ഷിച്ചിരിക്കുന്നു. ഇപ്രകാരം ഭക്ഷിച്ചി രിക്കുന്ന ഈ ഓദനം എല്ലാ അവയവങ്ങളിൽക്കൂടിയും പൂർണ്ണശരീരമായി സർവ്വാംഗഫലത്തെ പ്രദാനം ചെയ്യുന്നു. ഇപ്രകാരം ഓദനത്തിൻെറ പ്രാശ നത്തെപ്പറ്റിയുള്ള ജ്ഞാതാവ് എല്ലാ ഫലങ്ങളേയും നേടി സ്വർഗ്ഗലോക ങ്ങളിൽ ചെന്നു ചേരുന്നു.

33. ***തതശ്ചൈനമന്യാഭ്യാം ശ്രോത്രാഭ്യാം പ്രാശീര്യാഭ്യാം ചൈതം പൂർവ***
***ഋഷയഃ പ്രാശ്നൻ,***
***ബധിരോ ഭവിഷ്യസീത്യേനമാഹ,***
***തം വാ അഹം നാർവാഞ്ചം ന പരോഞ്ചം ന പ്രത്യഞ്ചം,***
***ദ്യാവാവൃഥിവീഭ്യാം ശ്രോതാഭ്യാം,***
***താഭ്യാമേനം പ്രാശിഷം താഭ്യാമേനമജീഗമം,***
***ഏഷ വാ ഓദനഃ സർവാങ്ഗഃ സർവപരുഃ സർവതനൂഃ,***
***സർവാങ്ഗ ഏവ സർവപരുഃ സർവതനൂഃ സംഭവതി യ ഏവം വേദ.***

"പ്രാചീന മഹർഷിമാരുടെ വിധികൾകൂടാതെ മറ്റു ശ്രവിക്കപ്പെട്ടിട്ടുള്ള വിധികളാൽ പ്രാശനം ചെയ്യുകയാണെങ്കിൽ നീ ബധിരനായിത്തീരും." ഞാൻ ദ്യാവാപൃഥിവീരൂപങ്ങളായ ശ്രോത്രങ്ങളാൽ ഈ ഓദനം ഭക്ഷിച്ചിരിക്കുന്നു, ലൗകികശ്രോത്രങ്ങളാൽ ഞാൻ ഈ ഓദനത്തെ പ്രാശനം ചെയ്യുന്നില്ല. ഇപ്രകാരം ഭക്ഷിച്ചിരിക്കുന്ന ഓദനം സർവ്വാംഗങ്ങളിൽ പൂർണ്ണമായിക്കൊണ്ട് ഫലങ്ങളെ പ്രദാനം ചെയ്യുന്നു. ഓദന പ്രാശനത്തെ ഇപ്രകാരം അറിയുന്ന പുരുഷൻ എല്ലാ ഫലങ്ങളേയും പ്രാപിച്ചുകൊണ്ട് സ്വർഗ്ഗാദികളായ പുണ്യലോകങ്ങളെ നേടുന്നു.

34. ***തതശ്ചൈനമന്യാഭ്യാമക്ഷീഭ്യാം പ്രാശീർയാഭ്യാം ചൈതം***
***പൂർവ ഋഷയഃ പ്രാശ്നൻ അന്ധോ ഭവിഷ്യസീത്യേനമാഹ,***
***തം വാ അഹം നാർവാഞ്ചം ന പരാഞ്ചം ന പ്രത്യഞ്ചം,***
***സൂര്യ ചന്ദ്രാമസാഭ്യാമക്ഷീഭ്യാം,***

***താഭ്യാമേന പ്രാശിഷം താഭ്യാമേയമജീഗമം,***
***ഏഷ വാ ഓദനഃ സർവാങ്ഗഃ സർവപരുഃ സർവതനൂഃ,***
***സർവാങ്ഗ ഏവ സർവപരുഃ സർവതനൂഃ സ ഭവതി യ ഏവം വേദ.***

പൂർവ്വമഹർഷിമാർ ഏതൊരു നേത്രങ്ങളാൽ പ്രാശനം നടത്തിയിരുന്നുവോ അതിനെക്കൂടാതെ നീ ലൗകികനേത്രങ്ങളാൽ ഭക്ഷിക്കുകയാണെങ്കിൽ അന്ധനായി പരിണമിക്കും. ഞാൻ സൂര്യചന്ദ്രരൂപങ്ങളായ നേത്രങ്ങളാൽ പ്രാശനം ചെയ്തിരിക്കുന്നു. ഇപ്രകാരമുള്ള ഓദനപ്രാശനം സർവ്വാംഗ ദേഹ യുക്തമായ ഫലമുളവാക്കുന്നു. യാതൊരുത്തൻ ഇപ്രകാരം അറിയുന്നുവോ അവൻ സർവ്വാംഗാത്മകങ്ങളായ ഫലങ്ങളെ പ്രാപിച്ചുകൊണ്ട് സ്വർഗ്ഗാദി ലോകങ്ങളിൽ സ്ഥിര പ്രതിഷ്ഠ നേടുന്നു.

35. ***തതശ്ചൈനമന്യേന മുഖേന പ്രാശീർയേന ചൈതം പൂർവ്വ ഋഷയഃ പ്രാശ്നൻ,***
***മുഖതന്തേ പ്രജാ പരിഷ്യതീത്യേനമാഹ,***
***തം വാ അഹം നാർവാഞ്ചം ന പരാഞ്ചം ന പ്രത്യഞ്ചം,***
***ബ്രഹ്മണാ മുഖേന തനൈനം പ്രാശിഷം തനൈനമജീഗമം,***
***ഏഷ വാ ഓദനഃ സർവാങ്ഗഃ സർവപരുഃ സർവതനൂഃ,***
***സർവാങ്ഗ ഏവ സർവപരുഃ സർവതനൂഃ സഭവതി യ ഏവം വേദ.***

യാതൊരു ബ്രഹ്മാത്മകമായ മുഖത്തുകൂടി ഋഷികൾ ഓദനപ്രാശനം നടത്തിയിരുന്നോ അതിനു വിരുദ്ധമായി നീ ലൗകിക മുഖത്തുകൂടി അതു ഭക്ഷിക്കുകയാണെങ്കിൽ നിൻെറ സന്താനങ്ങൾ നിൻെറ മുമ്പിൽതന്നെ നശിക്കുവാൻ തുടങ്ങും. ഞാൻ ബ്രഹ്മമുഖത്തുനിന്നും ഓദനം ഭക്ഷിച്ചിരിക്കുന്നു, അത് സർവ്വാംഗപൂർണ്ണമായ ഫലത്തെ പ്രദാനം ചെയ്യുന്നു. ഏതൊരുത്തൻ ഓദന ഭക്ഷണത്തെ ഇപ്രകാരം അറിയുന്നുവോ അവൻ സർവ്വ ഫലങ്ങളാൽ പൂർണ്ണനായി പുണ്യഫലങ്ങളുടെ കേന്ദ്രമായ സ്വർഗ്ഗത്തെ പ്രാപിക്കുന്നു.

36. ***തതശ്ചൈന്യയാ ജിഹ്വയാ പ്രാശീർയയാ ചൈതം പൂർവ്വ ഋഷയഃ പ്രാശ്നൻ,***
***ജിഹ്വാത മരിഷ്യതീത്യേനമാഹ,***
***തം വാ അഹം നാർവാഞ്ചം ന പരാഞ്ചം ന പ്രത്യഞ്ചം അഗ്നേർജിഹ്വവാ,***
***തയൈനം പ്രാശിഷം തയൈനമജീഗമം,***
***ഏഷ വാ ഓദനഃ സർവാങ്ഗഃ സർവപരുഃ സർവതനൂഃ,***
***സർവാങ്ഗ ഏവ സർവപരുഃ സർവതനൂഃ സ ഭവതി യ ഏവം വേദ.***

ഋഷികൾ ഏതു ജിഹ്വയാൽ പ്രാശനം കഴിച്ചിരുന്നുവോ അതല്ലാതെ ലൗകിക ജിഹ്വയാൽ നീ ഓദനം കഴിക്കുന്നു എങ്കിൽ നിൻെറ ജിഹ്വ (വാണി) നിരർത്ഥകമായി ഭവിക്കും. ഈ ഓദനത്തിൻെറ അവയവരൂപമായ അഗ്നിരൂപ ജിഹ്വയാൽ ഞാൻ ഓദനം ഭക്ഷിച്ചിരിക്കുന്നു, അത് സർവ്വഫലത്തേ യും ദാനം ചെയ്യുന്നു. ഇപ്രകാരം അറിയുന്ന പുരുഷൻ എല്ലാ സൗഭാഗ്യങ്ങ ളേയും പ്രാപിച്ച് സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നു.

37. ***തതശ്ചൈനമന്യേർദന്തൈഃ പ്രാശീർയൈശ്ചൈത പൂർവ്വ ഋഷയഃ പ്രാശ്നൻ,***
***ദന്തസ്തേ ശത്സ്യന്തോത്യേനമാഹ തം വാ അഹം നാർവാഞ്ചം ന പരാഞ്ചം ന പ്രത്യഞ്ചം,***

***ഋതുർഭിർദന്തൈ തൈരേനം പ്രാശിഷം തൈരേനമജീഗമം,***
***ഏഷ വാ ഓദനഃ സർവാങ്ഗഃ സർവപരുഃ സർവതനൂഃ,***
***സർവാങ്ഗ ഏവ സർവപരുഃ സർവതനൂഃ സ ഭവതി യ ഏവം വേദ.***

പൂർവ്വമഹർഷിമാരുടെ വിധികൾ കൂടാതെ ലൗകികങ്ങളായ ദന്തങ്ങളാൽ നീ ഭക്ഷിക്കുകയാണെങ്കിൽ നിൻെറ ദന്തങ്ങൾ നശിച്ചുപോകും. ഞാൻ ഋതുരൂപങ്ങളായ ദന്തങ്ങളാൽ ഓദനം ഭക്ഷിച്ചിരിക്കുന്നു. ഇപ്രകാരം ചെയ്യപ്പെടുന്ന ഭക്ഷണം സർവ്വഫലങ്ങളേയും ദാനം ചെയ്യുന്നു. യാതൊരുത്തൻ ഈ പ്രാശനത്തെ ഇപ്രകാരം ഗ്രഹിക്കുന്നുവോ അവൻ എല്ലാ ഫലങ്ങളേയും പ്രാപിച്ചുകൊണ്ട് സ്വർഗ്ഗാദിപുണ്യലോകങ്ങളെ പ്രാപിക്കുന്നു.

38. ***തതശ്ചൈനമന്യൈഃ പ്രാണാപാനൈഃ പ്രാശീര്യൈശ്ചൈതം***
***പൂർവ്വ ഋഷയഃ പ്രാശ്നൻ,***
***പ്രാണാപാനാസ്ത്വാ ഹാസ്യന്തീത്യേനമാഹ,***
***തം വാ അഹം നാർവാഞ്ചം ന പരാഞ്ചം ന പ്രത്യഞ്ചം,***
***സപ്തഋഷിഭിഃ പ്രാണപാനൈഃ,***
***തൈരേനം പ്രാശിഷ തൈരേനമജീഗമം,***
***ഏഷ വാ ഓദനഃ സർവാങ്ഗഃ സർവപരുഃ സർവതനൂഃ,***
***സർവാങ്ഗ ഏവ സർവപരുഃ സർവതനൂഃ സ ഭവതി യ ഏവം വേദ.***

ഏതൊരു പ്രാണാപാനങ്ങൾക്കുമുമ്പായി പുരുഷൻ ഓദനം ഭക്ഷിച്ചിരുന്നുവോ അതുകൂടാതെയുള്ള ലൗകികപ്രാണാപാനങ്ങളിൽ നീ അതു ഭക്ഷിക്കുകയാണെങ്കിൽ നിൻെറ പ്രാണാപാനരൂപമായ വായു നിന്നെ പരിത്യ ജിക്കും. ഞാൻ സപ്തർഷിരൂപങ്ങളായ പ്രാണാപാനങ്ങളാൽ ഇതു ഭക്ഷിച്ചി രിക്കുന്നു. ഇപ്രകാരം ഭക്ഷിച്ച ഓദനം പൂർണ്ണശരീരമായിത്തീരുന്നു. ഇപ്ര കാരം ഓദനപ്രാശനത്തിൻെറ ജ്ഞാതാവായ പുരുഷൻ സർവ്വഫലങ്ങളേ യും പ്രാപിച്ചുകൊണ്ട് സ്വർഗ്ഗാദിലോകങ്ങളിൽ സ്ഥിതിചെയ്യുന്നു.

39. ***തതശ്ചൈനമന്യേന വ്യചസാ പ്രാശീര്യേന ചൈതം***
***പൂർവ ഋഷയഃപ്രാശ്നൻ,***
***രാജയക്ഷ്മസ്ത്വാ ഹനീഷ്യതീത്യേനമാഹ,***
***തം വാ അഹം നാർവാഞ്ചം ന പരാഞ്ചം ന പ്രത്യഞ്ചം,***
***അന്തരിക്ഷേണ വ്യചസാ,***
***തേനൈനം പ്രാശിഷം തേനൈനമജീഗമം,***
***ഏഷ വാ ഓദനഃ സർവാങ്ഗഃ സർവപരുഃ സർവതനൂഃ,***
***സർവാങ്ഗ ഏവ സർവപരുഃ സർവതനൂഃ സ ഭവതി യ ഏവം വേദ.***

യാതൊരു വിധികളാൽ പൂർവ്വന്മാരായ മഹർഷികൾ ഇത് ഭക്ഷിച്ചിരുന്നുവോ നീയും അതിൽ ഭിന്നമായി, ലൗകികവിധികൾ അനുസരിച്ചു ഭക്ഷിക്കുകയാണെങ്കിൽ നിന്നെ യക്ഷ്മാദിരോഗങ്ങൾ നശിപ്പിക്കും. ഞാൻ അതേ അന്തരീക്ഷാത്മകമായ വിധികളാൽ അതിനെ ഭക്ഷിച്ചിരിക്കുന്നു, തന്മൂലം ഇത് സർവ്വാംഗങ്ങളിലും പൂർണ്ണമായിത്തീർന്നിരിക്കുന്നു. യാതൊരു പുരുഷൻ ഓദനപ്രാശനത്തെ ഇപ്രകാരം അറിയുന്നുവോ അവൻ സർവ്വഫലങ്ങളേയും പ്രാപിച്ചുകൊണ്ട് സ്വർഗ്ഗത്തിൽ സ്ഥിതിചെയ്യുന്നു.

40. ***തതശ്ചനമന്യേത പൃഷ്ഠേനേ പ്രാശീര്യേന ചൈതം പൂർവ***
***ഋഷയഃ പ്രാശ്നൻ,***
***വിദ്യുത് ത്വാ ഹനിഷ്യതീത്യേനമാഹ,***

***തം വാ അഹം നാർവാഞ്ചം ന പരാഞ്ചം ന പ്രത്യഞ്ചം,***
***ദിവാപൃഷ്ഠേന,***
***തേനൈന പ്രാശിഷ തേനൈനമജീഗമം,***
***ഏഷ വാ ഓദനഃ സർവാങ്ഗഃ സർവപരുഃ സർവതനൂഃ,***
***സർവാങ്ഗ ഏവ സർവപരുഃ സർവതനൂഃ സ ഭവതി യ ഏവം വേദ.***

പൂർവ്വർഷിമാർ ഏതൊരു പൃഷ്ഠങ്ങളാൽ ഭക്ഷിച്ചിരുന്നുവോ നീ അതു കൂടാതെയുള്ള അന്യപൃഷ്ഠങ്ങളാൽ ഓദനം ഭക്ഷിക്കുകയാണെങ്കിൽ വൈദ്യുതി നിന്നെ സംഹരിക്കും. ഞാൻ ആകാശരൂപമാകുന്ന പൃഷ്ഠത്താൽ ഇതു ഭക്ഷിച്ച് യഥാസ്ഥാനം പ്രാപിച്ചിരിക്കുന്നു. ഇപ്രകാരം ഭക്ഷിച്ച ഈ ഓദനം സർവ്വാംഗങ്ങളേയും പൂർണ്ണമാക്കുന്നു. ഏതൊരുത്തൻ ഓദനപ്രാശനത്തെ ഇപ്രകാരം അറിഞ്ഞിരിക്കുന്നുവോ അവൻ എല്ലാ പുണ്യഫലങ്ങളാലും യുക്തനായി സ്വർഗ്ഗാദിപുണ്യലോകങ്ങളിൽ പ്രവേശിക്കുന്നു.

41. ***തതശ്ചൈനമന്യേനാരസാ പ്രാശീർയേന ചൈതം പൂർവ***
***ഋഷയഃ പ്രാശ്നൻ,***
***കൃഷ്യാ ന രാത്സീത്യേനമാഹ,***
***തം വാ അഹം നാർവാഞ്ചം നപരാഞ്ചം ന പ്രത്യഞ്ചം***
***പൃഥിവ്യോരസാ,***
***തേനൈനം പ്രാശിഷം തേനൈനമജീഗമം,***
***ഏഷ വാ ഓദനഃ സർവാങ്ഗഃ സർവപരുഃ സർവതനൂഃ,***
***സർവാങ്ഗ ഏവ സർവപരുഃ സർവതനൂഃ സ ഭവതി യ ഏവം വേദ.***

ഏതൊരു വക്ഷസ്സിൽക്കൂടി പ്രാചീനമഹർഷിമാർ ഈ ഓദനം ഭക്ഷിച്ചിരുന്നുവോ നീ ആ വക്ഷസ്സിൽക്കൂടി ഭക്ഷിച്ചില്ലെങ്കിൽ നിനക്ക് കൃഷിയിൽ വിജയം ഉണ്ടാവുകയില്ല. ഞാൻ പൃഥ്വീരൂപമാകുന്ന വക്ഷസ്ഥലത്തുനിന്നും ഇതു ഭക്ഷിച്ചിരിക്കുന്നു. അതിൽക്കൂടി ഇവനെ യഥാസ്ഥാനത്തു കൊണ്ടു ചെന്നാക്കുന്നു. ഈ ഭക്ഷണം സർവഫലങ്ങളേയും നൽകുന്നതാകുന്നു. യാതൊരു പുരുഷൻ അറിയുന്നുവോ അവൻ സകലഗുണസമ്പന്നനായി സ്വർഗ്ഗാദി ദിവ്യലോകങ്ങളെ പ്രാപിക്കുന്നു.

42. ***തതശ്ചൈനമന്യേനോദരേണ പ്രാശീർയേന ചൈതം പൂർവ***
***ഋഷയഃ പ്രാശ്നൻ,***
***ഉദരദാരസ്ത്വാ ഹരിഷ്യതീത്യേനമാഹ,***
***തം വാ അഹം നാർവാഞ്ചം ന പരാഞ്ചം ന പ്രത്യഞ്ചം,***
***സത്യേനോദരേണ, തേനൈനം പ്രാശിഷ തേനൈനമജീഗമം,***
***ഏഷ വാ ഓദനഃ സർവാങ്ഗഃ സർവപരുഃ സർവതനൂഃ,***
***സർവാങ്ഗ ഏവ സർവപരുഃ സർവതനൂഃ സ ഭവതി യ ഏവം വേദ.***

പുരാതനമഹർഷിമാർ ഏതൊരു ഉദരത്തിൽക്കൂടി ഓദനം ഭക്ഷിച്ചിരുന്നുവോ നീ അപ്രകാരമല്ല ചെയ്തതെങ്കിൽ അതിസാരാദിരോഗങ്ങൾ ബാധിച്ച് നീ മൃത്യുവശഗനായിത്തീരും. ഞാൻ സത്യരൂപമായ ഉദരത്തിൽക്കൂടി ഇതു ഭക്ഷിച്ചിട്ട് യഥാസ്ഥാനത്തെത്തിച്ചേർന്നിരിക്കുന്നു. ഇപ്രകാരമുള്ള ഭക്ഷണം സർവാംഗഫലങ്ങളെ പ്രദാനം ചെയ്യുന്നു. യാതൊരുത്തൻ ഇത് അറിയുന്നുവോ അവൻ സർവാങ്ഗഫലങ്ങളാൽ സമ്പൂർണ്ണനായി സ്വർഗ്ഗാദിലോകങ്ങളിൽ സ്ഥിതിചെയ്യുന്നു.

43. ***തതശ്ചൈനമന്യേനവസ്തിനാ പ്രാശീർയേന ചൈതം***
***പൂർവ ഋഷയഃ പ്രാശ്നൻ,***
***അപ്സു മരിഷ്യസോത്യേനമാഹ,***
***തം വാ അഹം നാർവാഞ്ചം ന പരാഞ്ചം ന പ്രത്യഞ്ചം***
***സമുദ്രേണ വസ്തിനാ,***
***തേനൈനം പ്രാശിഷം തേനൈനെ മജീഗമം,***
***ഏഷ വാ ഓദനഃ സർവാങ്ഗഃ സർവപരുഃ സർവതനൂഃ,***
***സർവാങ്ഗ ഏവ സർവപരുഃ സർവതനൂഃ സ ഭവതി യ ഏവം വേദ.***

പുരാതന മഹർഷിമാർ ഏതൊരു വസ്തി വഴി ഓദനം ഭക്ഷിച്ചിരുന്നുവോ നീ ആ വസ്തിയിൽക്കൂടി ഭക്ഷിക്കുന്നില്ല എങ്കിൽ, നീ ജലത്തിൽവച്ച് മൃത്യുവിനെ പ്രാപിക്കും. ഞാൻ സമുദ്രരൂപമാകുന്ന വസ്തിയിൽ ഭക്ഷണം കഴിച്ചിരിക്കുന്നു; അതുകൊണ്ടുതന്നെ യഥാസ്ഥാനം പ്രാപിക്കുകയും ചെയ്തിരിക്കുന്നു. ഇപ്രകാരമുള്ള ഓദനം എല്ലാ സൽഫലങ്ങളേയും പ്രദാനം ചെയ്യു ന്നു. യാതൊരുത്തൻ ഇതു ഗ്രഹിക്കുന്നുവോ അവൻ സൽഫലങ്ങളോടു കൂടി സ്വർഗ്ഗാദിപുണ്യലോകങ്ങളിൽ പ്രവേശിക്കുന്നു.

44. ***തതശ്ചൈനമന്യാഭ്യാമൂരുഭ്യാം പ്രാശീർയാഭ്യാം ചൈതം***
***പൂർവ ഋഷയഃ പ്രാശ്നൻ,***
***ഉരു തേ മരിഷ്യത ഇത്യേനമാഹ,***
***തം വാ അഹം നാർവാഞ്ചം ന പരാഞ്ചം ന പ്രത്യഞ്ചം***
***മിത്രാവരുണയോരൂരുഭ്യാം താഭ്യാമേനം പ്രാശിഷം താഭ്യാമേനമജീഗമം,***
***ഏഷ വാ ഓദനഃ സർവാങ്ഗഃ സർവപരുഃ സർവതനൂഃ,***
***സർവാങ്ഗ ഏവം സർവപരുഃ സർവതനൂഃ സ ഭവതി യ ഏവം വേദ.***

പൂർവമഹർഷിമാർ ഊരുക്കളിൽക്കൂടി ഭക്ഷിച്ചിരുന്നു. നീ അങ്ങനെയല്ല ചെയ്തിരുന്നതെങ്കിൽ നിൻെറ ഊരുക്കൾ നശിച്ചുപോകും. ഞാൻ മിത്രാവരുണരൂപമാകുന്ന ഊരുക്കളിൽക്കൂടി ഭക്ഷണം കഴിച്ച് അത് യഥാസ്ഥാനത്ത് എത്തിച്ചിരിക്കുന്നു. ഇപ്രകാരം പ്രാശിതമായ ഈ ഓദനം സർവാംഗങ്ങളേയും പൂർണ്ണമാക്കുന്നു. യാതൊരുത്തൻ ഇപ്രകാരം അറിയുന്നുവോ അവൻ എല്ലാ സൽഫലങ്ങളോടുംകൂടി സ്വർഗ്ഗാദിലോകങ്ങളെ പ്രാപിക്കുന്നു.

45. ***തതശ്ചൈനമന്യാഭ്യാമഷ്ഠീവദ്ഭ്യാം പ്രാശീർയാഭ്യാം***
***ചൈതം പൂർവ ഋഷയഃ പ്രാശ്നൻ,***
***സ്രാമോ ഭവിഷ്യസീത്യേനമാഹ,***
***തം വാ അഹം നാർവാഞ്ചം ന പരാഞ്ചം ന പ്രത്യഞ്ചം***
***ത്വഷ്ടുരഷ്ടീവദ്മയാം,***
***താഭ്യാമേനം പ്രാശിഷം താഭ്യാമേനമജീഗമം,***
***ഏഷ വാ ഓദനഃ സർവാങ്ഗഃ സർവപരുഃ സർവതനൂഃ,***
***സർവാങ്ഗ ഏവ സർവപരുഃ സർവതനൂഃ സ ഭവതി യ ഏവം വേദ.***

പൂർവമഹർഷിമാർ ഏതൊരു അസ്ഥിയുക്തമായ ജംഘലകളാൽ ഓദനം ഭക്ഷിച്ചിരുന്നുവോ നീ അതിനു വ്യത്യസ്തമായാണു ചെയ്തതെങ്കിൽ നിൻെറ ജംഘലകൾ ശുഷ്ക്കമായിപ്പോകും. ഞാൻ വിശ്വകർമ്മാവിൻെറ ജംഘലകളിൽ കൂടി ഇതു ഭക്ഷിക്കുകയും യഥാസ്ഥാനം പ്രാപിക്കുകയും ചെയ്തു. ഇപ്രകാരമുള്ള ഈ ഭക്ഷണം സർവാംഗഫലങ്ങളോടുകൂടിയതാകുന്നു. യാതൊരുത്തൻ ഇപ്രകാരം ഭക്ഷിച്ച ഓദനത്തെ അറിയുന്നുവോ അവൻ സ്വർഗ്ഗാദി പുണ്യലോകങ്ങളെ പ്രാപിക്കുന്നു.

46. ***തതശ്ചൈനമന്യാഭ്യാം പാദാഭ്യാം പാശീർയാഭ്യാം ചൈതം***
***പൂർവ ഋഷയഃ പ്രാശ്നൻ,***
***ബഹുചാരീ ഭവിഷ്യസീത്യേനമാഹ,***
***തം വാ അഹം നാർവാഞ്ചം ന പരാഞ്ചം ന പ്രത്യഞ്ചം***
***അശ്വിനോഃ പാദാഭ്യാം,***
***താഭ്യാമേനം പ്രാശിഷം താഭ്യാമേനമജീഗമം,***
***ഏഷ വാ ഓദനഃ സർവാങ്ഗഃ സർവപരുഃ സർവതനൂഃ,***
***സർവാങ്ഗ ഏവം സർവപരുഃ സർവതനൂഃ സ ഭവതി യ ഏവം വേദ.***

പൂർവമഹർഷിമാർ യാതൊരു പാദങ്ങളാൽ ഓദനം ഭക്ഷിച്ചിരുന്നുവോ നീ അതിൽ ഭിന്നമായ രീതിയിലാണ് ചെയ്തതെങ്കിൽ ദുർമാർഗ്ഗിയായിത്തീരും. ഞാൻ അശ്വിനീദേവകളുടെ പാദങ്ങളിൽക്കൂടി ഭക്ഷിക്കുകയും അവരാൽത്തന്നെ യഥാസ്ഥാനം പ്രാപിക്കുകയും ചെയ്തിരിക്കുന്നു. ഇപ്രകാരം ഭക്ഷിക്കപ്പെട്ട ഈ ഓദനം എല്ലാ ഫലങ്ങളേയും പ്രദാനം ചെയ്യുന്നു. യാതൊ രുത്തൻ ഇത് എപ്രകാരം അറിയുന്നുവോ അവൻ സ്വർഗ്ഗാദിപുണ്യ ലോകങ്ങളിൽ സ്ഥിതി ചെയ്യുന്നു.

47. ***തതശ്ചൈനമന്യാഭ്യാം പ്രാപദാഭ്യാം പ്രാശീർയാഭ്യാം ചൈത***
***പൂർവ ഋഷയഃ പ്രാശ്നൻ,***
***സർപസ്ത്വാ ഹനിഷ്യതീത്യേനമാഹ,***
***തം വാ അഹം നാർവാഞ്ചം ന പരാഞ്ചം ന പ്രത്യഞ്ചം***
***സവിതുഃ പ്രപദാഭ്യാം,***
***താഭ്യാമേന പ്രാശിഷം താഭ്യാമേനമജീഗമം,***
***ഏഷ വാ ഓദനഃ സർവാങ്ഗഃ സർവപരുഃ സർവതനൂഃ,***
***സർവാങ്ഗ ഏവം സർവപരുഃ സർവതനൂഃ സ ഭവതി യ ഏവം വേദ.***

പൂർവന്മാരായ ഋഷിമാർ ഏതൊരു പാദാഗ്രങ്ങളാൽ ഇത് ഭക്ഷിച്ചിരുന്നുവോ നീ അതിനു വിരുദ്ധമായി പ്രവർത്തിക്കുകയാണെങ്കിൽ നിന്നെ സർപ്പം ദംശിക്കും. ഞാൻ സൂര്യൻെറ പാദാഗ്രങ്ങളിൽക്കൂടി ഈ ഓദനം ഭക്ഷിച്ചിരിക്കുകയും അദ്ദേഹംവഴിയായി യഥാസ്ഥാനം പ്രാപിക്കുകയും ചെയ്തു. ഇപ്ര കാരമുള്ള ഈ ഓദനപ്രാശനം സർവാംഗങ്ങളേയും പൂർണ്ണമാക്കുന്നു. യാതൊരു പുരുഷൻ ഇത് ഇപ്രകാരം ഗ്രഹിക്കുന്നുവോ അവൻ എല്ലാ പുണ്യങ്ങളുടേയും കേന്ദ്ര സ്ഥാനമായ സ്വർഗ്ഗത്തെ പ്രാപിക്കുന്നു.

48. ***തതശ്ചൈനമന്യാഭ്യാം ഹസ്താഭ്യാം പ്രാശീർയാഭ്യാം ചൈതം***
***പൂർവ ഋഷയഃ പ്രാശ്നൻ,***
***ബ്രാഹ്മണം ഹനിഷ്യതീത്യേനമാഹ,***
***തം വാ അഹം നാർവാഞ്ചം ന പരാഞ്ചം ന പ്രത്യഞ്ചം***
***ഋതസ്യ ഹസ്താഭ്യാം,***
***താഭ്യാമേന പ്രാശിഷാ താഭ്യമേനമജീഗമം,***
***ഏഷ വാ ഓദനഃ സർവാങ്ഗഃ സർവപരുഃ സർവതനൂഃ,***
***സർവാങ്ഗ ഏവ സർവപരുഃ സർവതനൂഃ സ ഭവതി യ ഏവം വേദ.***

പൂർവന്മാരായ മഹർഷിമാർ ഏതൊരു ഭുജങ്ങളാൽ ഇതു ഭക്ഷിച്ചിരുന്നുവോ നീ അതിനു വിരുദ്ധമായി പ്രവർത്തിക്കുന്നു എങ്കിൽ ബ്രഹ്മഹത്യാ പാപത്തിനു പങ്കാളിയായിത്തീരും. ഞാൻ പരബ്രഹ്മത്തിൻെറ കരങ്ങളാൽ ഭുജിക്കുകയും യഥാസ്ഥാനം പ്രാപിക്കുകയും ചെയ്തിരിക്കുന്നു. ഇപ്രകാര മുള്ള ഓദനഭക്ഷണം

സർവാംഗങ്ങളേയും സമ്പൂർണ്ണമാക്കുന്നു. ഓദന ഭക്ഷണത്തിൻെറ ജ്ഞാതാവായ പുരുഷനെ സ്വർഗ്ഗത്തിൽ വസിപ്പിക്കുന്നു.

49. ***തതശ്ചൈനമന്യയാ പ്രതിഷ്ഠയാ പ്രാശീർയയാ ചൈതം***
***പൂർവ ഋഷയഃ പ്രാശ്നൻ,***
***അപ്രതിഷ്ഠാനോƒ നഃയതനോ മരിഷ്യസീത്യേനമാഹ,***
***തം വാ അഹം നാർവാഞ്ചം ന പ്രത്യഞ്ചം***
***സത്യേ പ്രതിഷ്ഠായ,***
***തയൈന പ്രാശിഷം തയൈനമജീഗമം,***
***ഏഷ വാ ഓദനഃ സർവാങ്ഗഃ സർവപരുഃ സർവതനൂഃ,***
***സർവാങ്ഗ ഏവ സർവപരുഃ സർവതനൂഃ സ ഭവതി യ ഏവം വേദ.***

പ്രാചീനമഹർഷിമാർ ഏതൊരു ബ്രഹ്മപ്രതിഷ്ഠയാൽ ഓദനം ഭക്ഷിച്ചുവോ നീ അതിനു വിപരീതമായി ചെയ്തു എങ്കിൽ നീ പ്രതിഷ്ഠാരഹിതനായി ഭവിക്കും. ഞാൻ ബ്രഹ്മത്തിൽ ഉറച്ചവനായിട്ട് ആ ജഗത് പ്രതിഷ്ഠാ ത്മകമായ ബ്രഹ്മത്താൽത്തന്നെ ഓദനഭക്ഷണം നടത്തുകയും സ്വർഗ്ഗത്തിൽ എത്തുകയും ചെയ്തിരിക്കുന്നു. ഇപ്രകാരം ഭക്ഷിച്ച ഓദനം സമ്പൂർണ്ണ മായ തായിത്തീരുന്നു. ഇത് ഇപ്രകാരം അറിയുന്നവൻ സർവാംഗപൂർണ്ണനായി സ്വർഗ്ഗസ്ഥിതനാകുന്നു.

## സൂക്തം മൂന്ന് (മൂന്ന്)

(ഋഷി–അഥർവൻ. ദേവത–മന്ത്രോക്താവ്. ഛന്ദസ്–അനുഷ്ടുപ്, ഉഷ്ണിക്, ത്രിഷ്ടുപ്, ബൃഹതി)

50. ***ഏതത വൈ ബ്രധ്നസ്യ വിഷ്ടപം യദോദനഃ.***

പൂർവോക്തങ്ങളായ മഹിമകളാൽ യുക്തമായ ഈ ഓദനം അതിൻെറ മഹിമകളാൽ വിശ്വരചയിതാവിൻേറയും അതുപോലെ സൂര്യമണ്ഡലത്തിൽ വർത്തമാനമായിരിക്കുന്ന ഈശ്വരൻേറയും മണ്ഡലരൂപം ആകുന്നു.

51. ***ബ്രധ്നലോകോ ഭവതി ബ്രധ്നസ്യ വിഷ്ടപി ശ്രയതേ വ ഏവം വേദ.***

യാതൊരു പുരുഷൻ ഓദനത്തിൻെറ സൂര്യമണ്ഡലാത്മകമായ രൂപത്തിൻെറ ജ്ഞാതാവായിരിക്കുന്നുവോ അവൻ സൂര്യലോകത്തെ പ്രാപിക്കുന്നു.

52. ***ഏതസ്മാദ് വാ ഓദനാത് ത്രയസ്ത്രിംശത ലോകാൻ,***
***നിരമിതോത പ്രജാപതിഃ.***

പ്രജാപതി (ബ്രഹ്മാവ്) ഈ സൂര്യാത്മകമായ ഓദനംവഴി അഷ്ടവസുക്കൾ, ഏകാദശരുദ്രന്മാർ, ദ്വാദശാദിത്യന്മാർ, പ്രജാപതികൾ, മന്ത്രോച്ചാരകന്മാർ എന്നിങ്ങ നെ മുപ്പത്തിമൂന്നു ദേവതകളേയും സൃഷ്ടിച്ചുകൊണ്ട് അവർക്കാ യുള്ള ലോകങ്ങ ളേയും ഉണ്ടാക്കി.

53. ***തേഷാം പ്രജ്ഞാനായ യജ്ഞമസൃജത.***

ഈ ലോകങ്ങളുടെ സുഖങ്ങളെ അറിയിക്കുന്നതിനുവേണ്ടി ഈ യജ്ഞ ത്തിൻെറ നടപടികളെ സംവിധാനം ചെയ്തു.

54. ***സ യ ഏവം വിദുഷ ഉപദ്രഷ്ടാ ഭവതി പ്രാണം രുണദ്ധി.***

ഇപ്രകാരം അറിയുന്ന ഉപാസകൻെറ യാതൊരു പുരുഷൻ സാക്ഷി യായി രിക്കുന്നുവോ അവൻ ഉപരോധകമായ തൻെറ ശരീരത്തിൽ സ്ഥിതി ചെയ്യുന്ന സ്വന്തം പ്രാണൻെറ ഗതിയെ തടസ്സപ്പെടുത്തുന്നു. എന്തുകൊണ്ടെ ന്നാൽ അവൻ ഉപാസകൻെറ ഇച്ഛയ്ക്കു വിരുദ്ധമായി പ്രവർത്തിക്കുന്നു.

55. ***ന ച പ്രാണം രുണദ്ധി സർവജ്യാനി ജീയതേ.***

അവന്റെ പ്രാണൻ തന്നെ തടസ്സമല്ല. എന്നാൽ സന്താനങ്ങൾ, മൃഗങ്ങൾ എന്നിവയില്ലാതെ അവൻ പതിതനായി ഭവിക്കുന്നു.

56. ***ന ച സർവ ജ്യാനി ജീയതേ പുരൈനം ജരസഃ പ്രാണോ ജഹാതി.***

അവന്റെ സർവനാശത്തോടുകൂടിത്തന്നെ അവന്റെ പ്രാണനും വൃദ്ധാവസ്ഥയ്ക്കു മുമ്പായിതത്തന്നെ അവരെ ത്യജിച്ചുപോകുന്നു.

## സൂക്തം നാല്

(ഋഷി-ഭാർഗ്ഗവൻ, വദർഭി. ദേവത-പ്രാണൻ. ഛന്ദസ്-അനുഷ്ടുപ്, പംക്തി, ത്രിഷ്ടുപ്, ജഗതി)

1. ***പ്രാണായ നമോ യസ്യ സർവമിദ വശേ,***
***യോ ഭൂതഃ സർവസ്യേശ്വരോ യസ്മിൻത്സർവം പ്രതിഷ്ഠിതം.***

യാതൊന്നിന്റെ അധീനതയിൽ ഈ വിശ്വം നിലനിൽക്കുന്നുവോ ആ എല്ലാ ജീവികളുടേയും ശരീരത്തിൽ വ്യാപിച്ചിരിക്കുന്ന ചൈതന്യത്തെ പ്രത്യേകം പ്രണമിക്കുന്നു. അത് ഭൂതകാലത്തിൽ നിന്നും അവിച്ഛിന്ന മാകുന്നു. അത് ജീവികളുടെ ഈശ്വരനാകുന്നു. അതിൽ എല്ലാ ലോകങ്ങളും അടങ്ങിയിരിക്കുന്നു. അങ്ങനെയുള്ള ഈ പ്രാണനെ നമസ്കരിക്കുന്നു.

2. ***നമസ്തേ പ്രാണ ക്രന്ദായ നമസ്തേ സ്തനയിത്നവേ,***
***നമസ്തേ പ്രാണ വിദ്യുതേ നമസ്തേ പ്രാണ വർഷതേ.***

ഹേ പ്രാണ! നീ ധ്വനിയോടുകൂടിയതാകുന്നു. നീ മേഘജലത്തിൽ പ്രവേശിച്ച് ഗർജ്ജനസ്വഭാവത്തോടുകൂടിയതാകുന്നു. നിന്നെ പ്രണമിക്കുന്നു. നീ വിദ്യുദ്രൂപത്തിൽ പ്രകാശിക്കുന്നു. വർഷത്തെ ഉണ്ടാക്കുന്നു. നിനക്ക് നമസ്കാരം.

3. ***യത് പ്രാണ സ്തനയിത്നുനാഭിക്രന്ദന്ത്യോഷധീഃ,***
***പ്ര വീയന്തേ ഗർഭാൻ ദധതേഽഥോ ബഹ്വീർവി ജായന്തേ.***

സൂര്യാത്മകങ്ങളായ മേഘധ്വനികളാൽ പ്രാണൻ ഔഷധാദികളിൽ അഭിഷേകം ചെയ്തുകൊണ്ട് ഗർജ്ജിക്കുമ്പോൾ ആ ഓഷധാദികൾ ഗർഭധാരണത്തിൽ സമർത്ഥങ്ങളായിത്തീരുന്നു.

4. ***യത് പ്രാണ ഋതാവാഗതേഽഭിക്രന്ദത്യോഷധീഃ,***
***സർവ തദാ പ്ര മോദതേ യത് കിം ച ഭൂമ്യാമധി.***

ഋതുക്കളുടെ പ്രാപ്തിയിൽ പ്രാണൻ ഓഷധികൾക്കുവേണ്ടി ഗർജ്ജിക്കുമ്പോൾ അവയെല്ലാം ഹർഷത്താൽ പുളകം കൊള്ളുന്നു. ഭൂമിയിലുള്ള ജീവികളും ആനന്ദഭരിതരായിത്തീരുന്നു.

5. ***യദാ പ്രാണോ അഭ്യവർഷീദ് വർഷേണ പൃഥിവീ മഹീം,***
***പശവസ്തത് പ്ര മോദന്തേ മഹോ വൈ നോ ഭവിഷ്യതി.***

വിശാലമായ ഭൂമിയെ എല്ലാ ഭാഗത്ത നിന്നും വർഷത്താൽ നനയ്ക്കുമ്പോൾ ഗോക്കൾ മുതലായ മൃഗങ്ങൾ പ്രസന്നരായിത്തീരുന്നു.

6. ***അഭിവൃഷ്ടാ ഓഷധയഃ പ്രാണേന സമവാദിരൻ,***
***അയുർവൈ നഃ പ്രാതോതരഃ സർവാഃ നഃ സുരഭീരകഃ.***

പ്രാണനാൽ നനയ്ക്കപ്പെട്ട ഔഷധികൾ അതിനോട് പറയുന്നു "അല്ലയോ പ്രാണാ! നീ ഞങ്ങളെ സുഗന്ധമുള്ളവരാക്കുകയും ഞങ്ങളുടെ ജീവിതത്തെ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്യണേ."

7. ***നമസ്തേ അസ്ത്വായതേ നമോ അസ്തു പരായതേ,***
***നമസ്തേ പ്രാണ തിഷ്ഠത ആസീനായോത തേ നമഃ.***

ഹേ പ്രാണാ! നിൻെറ വരവിനും പോക്കിനും നമസ്കാരം. നീ എവിടെയെങ്കിലും സ്ഥിതിചെയ്യുന്നു എങ്കിൽ ആ സ്ഥിതിയെ നമസ്കരിക്കുന്നു.

8. ***നമസ്തേ പ്രാണ പ്രാണതേ നമോ അസ്ത്വപാനതേ,***
***പരാചീനായ തേ നമഃ പ്രതീചീനായ തേ നമഃ സർവസ്മൈ***
***ത ഇദം നമഃ.***

ഹേ പ്രാണാ! നീ പ്രാണൻെറ വ്യാപാരത്തോടുകൂടിയവനും അപാന വ്യാന വ്യാപാരത്തോടുകൂടിയവനും ആകുന്നു. നിൻെറ അവസ്ഥയ്ക്കു നമസ്കാരം. പരാഗമനസ്വഭാവത്തിൽ സ്ഥിതവും എല്ലാ കർമ്മങ്ങളുടേയും കർത്താവുമായ നിനക്ക് നമസ്കാരം.

9. ***യാ തേ പ്രാണ പ്രിയാ തനൂർയോ തേ പ്രാണ പ്രേയസീ,***
***അഥൗ യദ് ഭേഷജ തബ തസ്യ നോ ധേഹി ജീവസേ.***

ഹേ പ്രാണാ! ഈ ശരീരം നിനക്ക് പ്രിയപ്പെട്ടതാകുന്നു. നിനക്ക് അഗ്നിഷോമാത്മകമായ പ്രേയസിയും അമരതത്വങ്ങളാൽ യുക്തങ്ങളായ ഔഷധികളും അവയെല്ലാത്തിൽനിന്നും അമൃതഗണത്തെ നൽകുന്ന ഔഷധങ്ങളെ പ്രദാനം ചെയ്യണേ.

10. ***പ്രാണഃ പ്രജാ അനു വസ്തേ പിതാ പുത്രമിവ പ്രിയം,***
***പ്രാണോ ഹ സർവസ്പേശ്വരോ യച്ച പ്രാണർതി യച്ച ന.***

പിതാവു തൻെറ പുത്രനെ പുതപ്പിക്കുന്നതുപോലെതന്നെ പ്രാണൻ മനുഷ്യാ ദികളെ പൊതിയുന്നു. യാതൊരു ജംഗമാത്മകമായ വസ്തു പ്രാണൻെറ വ്യാപാര ത്തോടുകൂടിയതായിത്തീരുന്നുവോ യാതൊരു സ്ഥാവരാത്മകവസ്തു പ്രാണ വ്യാപാരത്താൽ ശൂന്യമാകുന്നുവോ പ്രാണൻ അവയിൽ വിരുദ്ധ ഗതിയോടുകൂടി വാസം ചെയ്യുന്നു ഈ എല്ലാ സ്ഥാവരജംഗമജീവികളാൽ യുക്തമായ സംസാര ത്തിൻെറ സ്വാമി പ്രാണൻതന്നെയാകുന്നു.

11. ***പ്രാണോ മൃത്യുഃ പ്രാണസ്തക്മാ പ്രാണ ഉപാസതേ,***
***പ്രാണോ ഹ സത്യവാദിനമൃത്തമേ ലോക ആ ദധത്.***

പ്രാണൻ ശരീരത്തിൽനിന്നും പുറപ്പെട്ട പോകുമ്പോൾതന്നെ മൃത്യുഹാജ രാകുന്നു. പ്രാണൻതന്നെ ജീവിതത്തെ ദുഃഖിപ്പിക്കുന്ന ജ്വരാദികളുടെ കുടുക്കു കളാകുന്നു. ശരീരത്തിൽ വർദ്ധമാനമായിരിക്കുന്ന അതേ പ്രാണനെത്തന്നെ ഇന്ദ്രിയങ്ങൾ ആരാധിക്കുന്നു. അതേ പ്രാണൻതന്നെ സത്യാചരണന്മാരെ സ്വർഗ്ഗലോകങ്ങളിലേക്കാനയിക്കുന്നു.

12. ***പ്രാണോ വിരാട് പ്രാണോ ദേഷ്ട്രീ പ്രാണം സർവ്വ ഉപാസതേ,***
***പ്രാണോ ഹ സൂര്യശ്ചന്ദ്രമാ പ്രാണമാഹുഃ പ്രജാപതിം.***

പ്രാണൻതന്നെ വിരാട്ടാകുന്നു. അതുതന്നെ ദേഷ്ട്രിയും. അങ്ങനെയുള്ള പ്രാണനെ എല്ലാവരും സേവനം ചെയ്യുന്നു. അതുതന്നെ എല്ലാത്തിലും പ്രേരണ ചെലുത്തുന്ന സൂര്യനും സോമനും ആകുന്നു. ജ്ഞാനികളായ ജന ങ്ങൾ ആ പ്രാണനെത്തന്നെ പ്രജാപതിയെന്നു പറയുന്നു.

13. ***പ്രാണാപാനൗ വ്രീഹിയവാവനഡ്വാൻ പ്രാണ ഉച്യതേ,***
***യവേ ഹ പ്രാണ ആഹിതോf പാനോ വ്രീഹിരുച്യതേ.***

പ്രാണാപാനന്മാർ പ്രാണൻെറ പ്രവർത്തനംതന്നെയാകുന്നു, അതുതന്നെ നെല്ലും യവവും ആകുന്നു.പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന പ്രാണനെ അനംഗൻ എന്നു പറയുന്നു. സ്രഷ്ടാവ് യവത്തിൽ പ്രാണവൃത്തിയും നെല്ലിൽ അപാന വൃത്തിയുമായ പ്രാണനെ സ്ഥാപിച്ചിരിക്കുന്നു. ഇവ രണ്ടിൽക്കൂടിത്തന്നെ എല്ലാ ജീവികളും അതാതുകളുടെ പ്രവർത്തനങ്ങൾ നടത്തുന്നു. അതിനാൽ നെല്ലിൻെറയും യവത്തിൻെറയും അനംഗരൂപത്തിൻെറയും രൂപത്തിൽത്തന്നെ പ്രാണനെ നിർവചിക്കുന്നു.

14. ***അപാനതി മാണതിം പുരുഷ ഗർഭേ അന്തരാ,***
***യദാ ത്വം പ്രാണ ജിന്വസ്യഥ സ ജായതേ പുനഃ.***

ഹേ പ്രാണൻ! ശരീരധാരിയായ മനുഷ്യൻ സ്ത്രീയുടെ ഗർഭത്തിൽനിങ്ങളുടെ പ്രവേശനത്തോടുകൂടിത്തന്നെ അപാനൻേറയും പ്രാണൻേറയും പ്രവർത്തനത്തെ ആരംഭിക്കുന്നു. നിങ്ങൾ ഗർഭസ്ഥശിശുവിനെ മാതാവു വഴിയായി ആഹാരം നൽകി പുഷ്ടിപ്പെടുത്തുന്നു. അനന്തരം ആ പുരുഷൻ പാപപുണ്യയങ്ങളുടെ ഫലം അനുഭവക്കുന്നതിനായി ഭൂമിയിൽ ജന്മമെടുക്കുന്നു.

15. ***പ്രാണമാഹുർമാതരിശ്വാനം വാതോ ഹ പ്രാണ ഉച്യതേ,***
***പ്രാണേ ഹ ഭൂതം ഭവ്യം ച പ്രാണേ സർവ പ്രതിഷ്ഠിതം.***

മാതരീശ്വാ വായുവിനെ പ്രാണൻ എന്നു പറയുന്നു. പ്രപഞ്ചത്തിൻെറ ആധാരഭൂതമായ വായുതന്നെ പ്രാണനാകുന്നു. സംസാരത്തിൻെറ ആധാരഭൂതമായ പ്രാണനിൽ ഭൂതകാലത്തിൽ ഉത്ഭവിച്ച ലോകവും ഭാവിയിൽ ഉത്ഭവിക്കാനിരിക്കുന്ന ലോകവും ആശ്രയരൂപത്തിൽ നിലനിൽക്കുന്നു. ലോകം മുഴുവൻ തന്നെ ഈ പ്രാണനിൽ പ്രതിഷ്ഠിതമായിരിക്കുന്നു.

16. ***ആഥർവാണീരാങ്ഗിരസീർദൈവീർമനുഷ്യജാ ഉത,***
***ഓഷധയഃ പ്ര ജായന്തേ യദാ ത്വം പ്രാണ ജിന്വസി.***

ഹേ പ്രാണൻ! നീ വർഷത്താൽ തൃപ്തനാകുമ്പോൾ അഥർവനാലും അഗരഗോത്രക്കാരാലും ദേവതകളിലും രചിക്കപ്പെട്ടതും അതുപോലെ മനുഷ്യരാൽ കണ്ടുപിടിക്കപ്പെട്ടതുമായ എല്ലാ ഔഷധികളും ഉൽപന്നമാകുന്നു.

17. ***യദാ പ്രാണോ അഭ്യവർഷീദ് വർഷേണ പൃഥിവീം മഹീം,***
***ഓഷധയഃ പ്ര ജായന്തേf ഥോ യാഃ കാശ്ച വീരുധഃ.***

പ്രാണൻ വർഷത്തിൻെറ രൂപത്തിൽ ഭൂമിയിൽ വർഷിക്കപ്പെടുമ്പോൾ നെല്ലും യവവും മറ്റ് ഔഷധീലതകളും മുളച്ചുവളരുന്നു.

18. ***യസ്തേ പ്രണേദഃ വേദ യസ്മിംശ്ചാസി പ്രതിഷ്ഠിതഃ,***
***സർവേ തസ്മൈ ബലിം ഹരാനമുഷ്മില്ലോക ഉത്തമേ.***

ഹേ പ്രാണൻ! നീ ഏതൊരു വിദ്വാനിൽ പ്രവേശിക്കുന്നുവോ യാതൊരുത്തൻ നിൻെറമേൽ പറയപ്പെട്ട മഹിമകളെ അറിയുന്നുവോ എല്ലാ ദേവതകളും ആ വിദ്വാന് ശ്രേഷ്ഠമായ സ്വർഗ്ഗത്തിൽ അമൃതത്തെ (അമരത്വം) പ്രദാനം ചെയ്യുന്നു.

19. ***യഥാ പ്രാണ ബാലിഹൃതസ്തുഭ്യ സർവാഃ പ്രജാ ഇമാഃ,***
***ഏവാ തസ്മൈ ബലിം ഹരാൻ യസ്ത്വാ ശൃണവത് സുശ്രവാ.***

ഹേ പ്രാണാ! ദേവതകളും മനുഷ്യാദികളും എപ്രകാരം നിനക്കുപഭോഗ്യമായ അന്നം കൊണ്ടുവരുന്നുവോ അതുപോലെതന്നെ നിങ്ങളുടെ മഹിമയെ അറിയുന്നവരായ വിദ്വാന്മാർക്കു വേണ്ടിയും അവർ കൊണ്ടുവരണേ.

20. ***അന്തഗർഭശ്ചരതി ദേവതാസ്വാഭൂതോ ഭൂതഃ സ ഉ ജായതേ പുനഃ, സ ഭൂതോ ഭവ്യം ഭവിഷ്യത് പിതാ പുത്രം പ്ര വിവേശാശചീഭിഃ.***

മനുഷ്യരിൽ തന്നെയല്ല ദേവതകളിലും പ്രാണൻ ഗർഭരൂപത്തിൽ കറങ്ങുന്നു. എല്ലായിടങ്ങളിലും വ്യാപ്തമായി അതുതന്നെ ഉത്ഭവിക്കുകയും ചെയ്യുന്നു. ഈ നിത്യപ്രവർത്തനത്തോടുകൂടിയ പ്രാണൻ ഭൂതകാലത്തിലേയും ഭാവികാലത്തിലേയും വസ്തുക്കളിലും പിതാവിൽനിന്നു പുത്രനിലും സ്വന്തം അവയവങ്ങളിൽക്കൂടിയും പ്രവിഷ്ടമാകുന്നതിനു സമാനം തൻെറ ശക്തിയോടുകൂടി പ്രവേശിച്ചിരിക്കുന്നു.

21. ***ഏകം പാദം നോത്ഖിദതി സലിലാർദ്ധംസ ഉച്ചരൻ, യദംഗ സ തമുത്ഖിദേന്നൈവാദ്യ ന ശ്വഃ സ്യാന്ന രാത്രീ നാഹഃ സ്യാന്ന വ്യുച്ഛരത് കദാചന.***

ശരീരത്തിൽ വ്യാപിച്ചിരിക്കുന്ന പ്രാണനെ ജീവാത്മ വെന്നു പറയുന്നു. അത് പഞ്ചഭൂതാത്മകമായ ദേഹത്തിൽക്കൂടി പ്രാണവൃത്തിവഴിയായി മുകളിലേയ്ക്കുയർന്ന് അപാനവൃത്തിയായ ഏകപാദനെ ഉയർത്തുന്നില്ല. എന്നാൽ അത് അനാവൃത്തിയായ പാദത്തെ ഉയർത്തുകയാണെങ്കിൽ ശരീരത്തിൽ നിന്നും പ്രാണൻ പോയതിനുമേലും ശരിരത്തിൻെറ കാലവിഭാഗം ഉണ്ടായിരിക്കുന്നില്ല.അന്ധകാരവും അകലുന്നില്ല. അതിനാൽ പ്രപഞ്ചത്തെ പ്രാണ യുക്തമായി നിലനിർത്തുന്നതിനുവേണ്ടി അവ തങ്ങളുടെ ഏകപാദത്തെ സ്ഥിരമായി നിലനിർത്തുന്നു.

22. ***അഷ്ടാചക്ര വർത്തത ഏക നേമി സഹസ്രക്ഷര പ്ര പുരോ നി പശ്ചാ, അർധേന വിശ്വം ഭുവനം ജജാന യദസ്യാർധം കതമഃ സ കേതുഃ.***

അഷ്ടധാതുയുക്തമായ ചക്രം, അവയോടു യുക്തമായ ശരീരം പ്രാണരൂപമായ ഏകനേമി എന്നു പറയപ്പെടുന്നു. ഈ പക്രം അനേകം അക്ഷങ്ങളാൽ യുക്തമാകുന്നു. ഇങ്ങനെയുള്ള രഥാത്മകമായ ശരീരത്തെ ആദ്യം പൂർവ്വഭാഗത്തും പിന്നീട് മുകൾഭാഗത്തും വ്യാപിച്ചിട്ട് പ്രവർത്തിക്കുന്നു. ആ പ്രാണൻ അർദ്ധാംശങ്ങളിൽക്കൂടി ജീവികളെ ഉല്പാദിപ്പിക്കുകയും അതിൻെറ ബാക്കി ഭാഗത്തിൻെറ രൂപം നിർധാരിതശക്തിക്കപ്പുറം പ്രവർത്തിക്കുകയും ചെയ്യുന്നു.

23. ***യോ അസ്യ വിശ്വജന്മന ഈശേ വിശ്വസ്യ ചേഷ്ടതഃ, അന്യേഷു ക്ഷിപ്രധന്വനേ തസ്മൈ പ്രാണ നമോഽസ്തു തം.***

ഏതൊരു പ്രാണൻ ജന്മമെടുക്കുന്ന ചരാചരലോകങ്ങൾക്ക് അധിപതിയായിരിക്കുന്നുവോ അത് ശരീരധാരികളുടെ ദേഹങ്ങളിൽ അതിവേഗത്തിൽ പ്രതിഷ്ഠിതമായി ഭവിക്കുന്നു. ഇപ്രകാരം മഹിമയോടുകൂടിയ ഹേ പ്രാണാ! നിന്നെ നമസ്കരിക്കുന്നു.

24. ***യോ അസ്യ സർവജന്മന ഈശേ സർവസ്യ ചേഷ്ടതഃ, അതന്ദ്രോ ബ്രഹ്മണാ ധീരഃ പ്രാണോ മാനു തിഷ്ഠതു.***

ഏതൊരു പ്രാണൻ പ്രപഞ്ചത്തിൻെറ അധിപതിയായിരിക്കുന്നുവോ അത് പ്രമാദരഹിതമായി എല്ലായിടത്തും പ്രവർത്തിച്ച് വിരാജിക്കുന്നു. ആ പ്രാണൻ അവിച്ഛിന്നരൂപത്തോടുകൂടി എൻെറ ശരീരത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കണേ.

25. ***ഊർധ്വഃ സുപ്തേഷു ജാഗാരനനു തിര്യങ് നി പദ്യതേ,***
***ന സുപ്തമസ്യ സുപ്തേഷ്വനു ശുശ്രാവ കശ്ചന.***

ഹേ പ്രാണൻ! നിദ്രയിൽ പരാധീനമായിരിക്കുന്ന ജീവികളിൽ അവയുടെ രക്ഷാർത്ഥം നീ ചൈതന്യമുള്ളതായിരിക്കണേ. ജീവികൾ ഉറങ്ങുന്നു. എന്നാൽ പ്രാണൻ ഉറങ്ങിയതായി ആരും കേട്ടിട്ടില്ല.

26. ***പ്രാണ മാ മത് പര്യാവൃതോ ന മദന്യോ ഭവിഷ്യസി,***
***അപാം ഗർഭമിവ ജീവസേ പ്രാണ ബധ്നാമി ത്വാ മയി.***

ഹേ പ്രാണൻ! നീ എന്നിൽനിന്നും പിരിഞ്ഞുപോകരുതേ. എന്നിൽ നിന്നും മറ്റൊരിടത്തും പോകരുതേ. ഞാൻ ജീവനുവേണ്ടി നിന്നെ എൻെറ ശരീരത്തിൽ തടഞ്ഞുനിർത്തുന്നു. വൈശ്വാനരാഗ്നിയെ ദേഹത്തിൽ വഹിച്ചു കൊണ്ടിരിക്കുന്നതുപോലെതന്നെ ഞാൻ നിന്നെയും വഹിച്ചുകൊണ്ടിരിക്കുന്നു.

## അനുവാകം മൂന്ന്

### സൂക്തം അഞ്ച്

(ഋഷി-ബ്രഹ്മാവ്. ദേവത-ബ്രഹ്മചാരി. ഛന്ദസ്-ത്രിഷ്ടുപ്, ശക്വരി, ബൃഹതി, ജഗതി, അനുഷ്ടുപ്, ഉഷ്ണിക്.)

1. ***ബഹ്മചാരീഷ്ണംശ്ചരതി രോദസി ഉഭേ തസ്മിൻ ദേവാഃ***
***സമനസോ ഭവന്തി,***
***സ ദാധാരാ പൃഥിവീം ദിവം ച സ ആചാര്യ തപസാ***
***പിപർതി.***

ആകാശം, ഭൂമി ഈ ലോകങ്ങളെ തപസ്സിനാൽ വിസ്തൃതമാക്കുന്ന ബ്രഹ്മചാരി എല്ലാ ദേവതകൾക്കും സമമായ മനസ്സോടുകൂടിയവനാകുന്നു. അവൻ തൻെറ മനസ്സിനാൽ ആകാശത്തേയും തൻെറ ഗുരുവിനേയും പോഷി പ്പിക്കുന്നു.

2. ***ബ്രഹ്മചാരിണം പിതരോ ദേവജനാഃ പൃഥഗ് ദേവാ***
***അനുസംയന്തി സർവേ,***
***ഗന്ധർവാ ഏനമന്വായൻ ത്രയസ്ത്രിംശത് ത്രിശതാഃ ഷട്***
***സഹസ്രാഃ***
***സർവ്വാൻത്സ ദവാംസ്തപസാ പിപർതി.***

ബ്രഹ്മചാരിയുടെ രക്ഷാർത്ഥം ദേവതകളും പിതൃക്കളും ഇന്ദ്രാദികളും അവനെ അനുഗമിക്കുന്നു. വിശ്വവസുക്കൾ ആദിയായവരും ഇവൻെറ പിന്നിൽ സഞ്ചരിക്കു ന്നു. മുപ്പത്തിമൂന്നു ദേവതകൾ, ഇവരുടെ വിഭൂതിരൂപമായ മുന്നൂറ്റി മൂന്നു ദേവതകൾ, ആറായിരം ദേവതകൾ ഇവരെയെല്ലാം ബ്രഹ്മചാരി തൻെറ തപസ്സിനാൽ പരിപോഷിപ്പിക്കുന്നു.

3. ***ആചാര്യ ഉപനയമാനോ ബ്രഹ്മചാരിണം കൃണതേ ഗർഭമന്തഃ,***
***തം രാത്രോസ്തിസ്ര ഉദരേ വിഭ്രതിം തം ജാത ദ്രഷ്ടുമഭിസയന്തഃ,***
***ദേവാ.***

ഉപനയനം നടത്തുന്ന ആചാര്യൻ വിദ്യാമയമായ ശരീരത്തിൻെറ ഗർഭ ത്തിൽ അവനെ സ്ഥാപിച്ചുകൊണ്ട് മൂന്നുരാത്രിവരെ ബ്രഹ്മചാരിയെ തൻെറ ഉദരത്തിൽ സൂക്ഷിക്കുന്നു. നാലാംദിനം ദേവഗണങ്ങൾ ആ വിദ്യാദേഹത്തിൽ നിന്നും ഉത്ഭവിക്കുന്ന ബ്രഹ്മചാരിയുടെ മുമ്പിൽ പ്രത്യക്ഷപ്പെടുന്നു.

4 ***ജയം സമിത് പൃഥിവീ ദ്യൗർദ്വിതീയോതാന്തരിക്ഷം സമിധാ പൃണാതി, ബ്രഹ്മാചാരീ സമിധാ മേഖലയാ ശ്രമേണ ലോകാംസ്തപസാ പിപർതി.***

ഭൂമി ഈ ബ്രഹ്മചാരിയുടെ പ്രഥമ സമിധയും ആകാശം ദ്വിതീയ സമിധയും ആകുന്നു. ആകാശത്തിൻെറയും ഭൂമിയുടെയും മധ്യേ അഗ്നിയിൽ സ്ഥാപിതമായിരിക്കുന്ന സമിധയാൽ ബ്രഹ്മചാരി ലോകത്തെ സന്തുഷ്ട മാക്കുന്നു. ഇപ്രകാരം സമിധ, മേഖല, മുഞ്ജി, ശ്രമം, ഇന്ദ്രിയനിഗ്രഹാത്മ കമായ ദുഃഖം, ദേഹത്തെ സന്താപപ്പെടുത്തുന്ന മറ്റു നിയമങ്ങൾ ഇവയെ പാലിച്ചുകൊണ്ടു പൃഥ്വി മുതലായ ലോകങ്ങളെ പരിപോഷിപ്പിക്കുന്നു.

5. ***പൂർവ്വോ ജാതോ ബ്രാഹ്മണോ ബ്രഹ്മചാരീ ധർമ വസാനസ്തപ– സോദതിഷ്ഠത്.***
***തസ്മാജ്ജാത ബ്രഹ്മണം ബ്രഹ്മ ജ്യേഷ്ഠം ദേവാശ്ച സർവേ അമൃതേന സാകം.***

ബ്രഹ്മചാരി ബ്രഹ്മത്തിനും മുമ്പായി പ്രകടമായിരുന്നു. ആ തേജോമയ മായ രൂപം ധരിച്ചുകൊണ്ട് തപസ്സാൽ യുക്തനായി ബ്രഹ്മചാരി രൂപത്തിൽ തപിച്ചുകൊണ്ടിരുന്ന ബ്രഹ്മാവുവഴിയായി ശേഷ്ഠമായ ബ്രഹ് മാത്മകവേദം പ്രത്യക്ഷമാകുകയും അതുവഴിയായി പ്രതിപാദിതമായ അഗ്നി മുതലായ ദേവതകളും തങ്ങളുടെ അമൃതത്വാദിഗുണങ്ങൾസഹിതം പ്രകടമാവുകയും ചെയ്തു.

6. ***ബ്രഹ്മചാര്യേതി സമിധാ സമിദ്ധഃ കാർഷ്ണം വസാനോ ദീക്ഷിതോ ദീർഘശ്മശ്രുഃ,***
***സ സദ്യ ഏതി പൂർവ്വസ്മാദുത്തരം സമുദ്രം ലോകാൻത്സംഗൃമ്യ മുഹു രാചരിക്രത്.***

പ്രഭാതത്തിലും സായാഹ്നത്തിലും അഗ്നിയിൽ വച്ചിരിക്കുന്ന സമിധയും അതിൽനിന്നുത്ഭവിച്ച തേജസ്സിനാൽ തേജസ്വിയും മൃഗചർമ്മധാരിയും ആയിരി ക്കുന്ന ഏതൊരു ബ്രഹ്മചാരി തൻെറ ഭിക്ഷാദി നിയമങ്ങളെ പാലിച്ചുകൊണ്ടിരി ക്കുന്നുവോ അവൻ അതിശീഘ്രം പൂർവ്വസമുദ്രം മുതൽ ഉത്തരസമുദ്രംവരെ എത്തുകയും എല്ലാ ലോകങ്ങളേയും തൻെറ അധീനത്തി ലാക്കുകയും ചെയ്യുന്നു.

7. ***ബ്രഹ്മചാരീ ജനയത ബ്രഹ്മാപോ ലോകം പ്രജാപതിം പരമേഷ്ഠിനം വിരാജം,***
***ഗർഭോ ഭൂത്വാമൃതസ്യ യോനാവിന്ദ്രോ ഹ ഭൂത്വാസുരാസ്തതർഹ.***

ബ്രഹ്മചര്യത്താൽ മഹിമായുക്തനായ ബ്രഹ്മചാരി ബ്രഹ്മണവർഗ്ഗത്തെ ഉത്ഭവിപ്പിക്കുന്നു. അവൻതന്നെ ഗംഗ മുതലായ നദികളെ പ്രകടമാക്കുന്നു. സ്വർഗ്ഗം, പ്രജാപതി, പരബ്രഹ്മം, വിരാട് മുതലായവയേയും ഉത്ഭവിപ്പിക്കുന്നു. ഇവൻ അമരണശീലത്തോടുകൂടിയ ബ്രഹ്മത്തിൻെറ സത്വരജസ്തമോഗുണ ങ്ങളാൽ യുക്തമായ പ്രകൃതിയിൽ ഗർഭരൂപത്തോടുകൂടിയിട്ട്, എല്ലായിനങ്ങളി ലുമുള്ള ജീവികളെ പ്രകടമാക്കുകയും ഇന്ദ്രനായിട്ട് രാക്ഷസന്മരെ നശിപ്പി ക്കുകയും ചെയ്യുന്നു.

8. ***ആചാര്യ സ്തതക്ഷ നഭസീ ഉഭേ ഇമേ ഉർവീം ഗംഭീരം മഥിവീം ദിവം ച,***
***തേ രക്ഷതി തപസാ ബ്രഹ്മചാരീ തസ്മിൻ ദേവാഃ സമനസോ ഭവന്തി.***

ആകാശവും ഭൂമിയും അത്യന്തം വിശാലമാകുന്നു. ഈ ആകാശത്തിൽ നിന്നും ഭൂമിയിൽനിന്നും ഉത്ഭവിച്ച ആചാര്യനേയും ബ്രഹ്മചാരി രക്ഷിക്കുന്നു. എല്ലാ ദേവതകളും ഇങ്ങനെയുള്ള ബ്രഹ്മചാരിയുടെമേൽ കൃപചൊരിയുന്നു.

9. ***ഇമാം ഭൂമിം പൃഥിവിം ബ്രഹ്മചാരീ ഭിക്ഷാമാ ജഭാര പ്രഥമോ ദിവം ച,***
***തേ കൃത്വാ സചിധാവുപാസ്തേ തയോരാർപിതാ ഭുവനാനി വിശ്വാ.***

ഭൂമിയേയും ആകാശത്തേയും ബ്രഹ്മചാരി ഭിക്ഷാരൂപത്തിൽ സമ്പാദിച്ചു. പിന്നീട് അവൻ അവയെ കുശപ്പുല്ലാക്കി അഗ്നിയിലിട്ട് ആരാധന നടത്തി. എല്ലാ ജീവികളും അതേ ആകാശത്തിൻെറയും ഭൂമിയുടെയും ആശ്രയത്തിൽ കഴിയുന്നു.

10. ***അർവാഗന്യഃ പരോ അന്യോ ദിവസ്പൃഷ്ടാദ് ഗുഹാ നിധീ നിഹിതൗ ബ്രാഹ്മണസ്യ,***
***തൗ രക്ഷതി തപസാ ബ്രഹ്മചാരീ തത് കേവലം കൃണുതേ ബ്രഹ്മ വിദ്വാൻ.***

ഭൂലോകത്തിൽ ആചാര്യൻെറ ഹൃദയരൂപമാകുന്ന ഗുഹയിൽ വേദാത്മ കമായ ഒരു നിധിയുണ്ട്. രണ്ടാമത്തെ ദേവാത്മകമായ നിധി മുകൾസ്ഥാന ങ്ങളിലാണ്. ഈ നിധികളെ ബ്രഹ്മചാരി തൻെറ തപസ്സിനാൽ സംരക്ഷിക്കുന്നു. വേദവിത് എന്ന ബ്രാഹ്മണവാക്കും അതിൻെറ അർത്ഥത്തോടു സംബന്ധ പ്പെട്ടിട്ടുള്ള രണ്ടു നിധികളേയും ബ്രഹ്മരൂപമെന്നു പറയുന്നു.

11. ***അർവഗന്യഃ ഇതോ അന്യഃ പൃഥിവ്യാ അഗ്നീ സമേതോ നഭസി അന്തരേമേ,***
***തയോഃ ശ്രയന്തേ രശ്മയോധി ദൃഢാമസ്താ തിഷ്ഠതി തപസാ ബ്രഹ്മചാരീ.***

ഉദിക്കാത്ത സൂര്യരൂപമാകുന്ന അഗ്നി ഭൂമിക്കടിയിൽ വസിക്കുന്നു. പാർഥി വാഗ്നി ഭൂമിക്കുമേൽ വസിക്കുന്നു. സൂര്യോദയമായിക്കഴിഞ്ഞാൽ ആകാശത്തി ൻെറയും ഭൂമിയുടെയും മധ്യേ ഈ രണ്ട് അഗ്നികളും സംയുക്തമായിത്തീ രുന്നു. രണ്ടിൻെറയും കിരണങ്ങൾ യോജിച്ച് ദൃഢമായി ആകാശഭൂമികളെ സംരക്ഷിക്കുന്നു. ഈ രണ്ട് അഗ്നികളാലും സമ്പന്നനായ ബ്രഹ്മചാരി തൻെറ തേജസ്സിനാൽ ദേവതയായിത്തീരുന്നു.

12. ***അഭിക്രന്ദൻ സ്തനയന്നരുണഃ ശിതിംഗോ ബൃഹച്ഛേപോƒനു ഭൂമൗ ജഭാര,***
***ബ്രഹ്മചാരീ സിശ്ചതി സാനൗ രേതഃ പൃഥിവ്യാം തേന ജീവന്തി പ്രദിശശ്ചതസ്രഃ.***

ജലരൂപമായ മേഘത്തെ പ്രാപിച്ച വരുണദേവൻ തൻെറ വീര്യത്തെ പൃഥി യിൽ തളിക്കുന്നു. ബ്രഹ്മചാരി തൻെറ തേജസ്സിനാൽ ആ വരുണാത്മക മായ വീര്യത്തെ ഉയർന്ന പ്രദേശങ്ങളിൽ നനയ്ക്കുന്നു. അതിൽനിന്നും നാലു ദിക്കുകളും സമൃദ്ധിയെ പ്രാപിക്കുന്നു.

13. ***അഗ്നൗ സൂര്യേ ദ്വന്ദ്രമസി മാതരിശ്വൻ ബ്രഹ്മചാര്യപ്സു സമിധമാ ദധാതി,***
***താസാമർചീഷി പൃഥഗഭ്രേ ചരന്തി താസാമാജ്യ പുരുഷോ വർഷമാപഃ.***

ബ്രഹ്മചാരി പാർഥിവാഗ്നിയിൽ ചന്ദ്രൻ, സൂര്യൻ, വായു, ജലത്തോടു കൂടിയ സമിധ ഇവ ഇടുന്നു. ഈ അഗ്നി മുതലായവയുടെ തേജസ്സ് പ്രത്യേ കം പ്രത്യേകം രൂപങ്ങളോടുകൂടി അന്തരീക്ഷത്തിലേക്ക് അയയ്ക്കുന്നു. ബ്രഹ്മചാരിയാൽ സമൃദ്ധമാക്കപ്പെട്ട അഗ്നിവർഷം, ജലം, ഘൃതം, പ്രജ മുത ലായ കാര്യങ്ങളെ ചെയ്യുന്നു.

14. ***ആചാര്യോ മൃത്യുർവരുണഃ സോമ ഓഷധയഃ പയഃ,***
***ജീമൂതാ ആസൻത്സത്വാനസ്തൈരിദ സ്വരാഭൃതം.***

ആചാര്യൻതന്നെ മൃത്യുവാകുന്നു. അദ്ദേഹംതന്നെ വരുണനും സോമനും ആകുന്നു. ക്ഷീരം, യവം, നെല്ല്, ഓഷധികൾ എല്ലാം ആചാര്യൻെറ കൃപ യാൽതന്നെ പ്രാപ്തമാകുന്നു. അഥവാ ഇവ സ്വയം ആചാര്യനായിരിക്കുന്നു.

15. ***അമാ ഘൃതം കൃണുതേ കേവലമാചാര്യോ ഭൂത്വാ വരുണോ യദ്യദൈച്ഛത് പ്രജാപതൗ,***
***തദ് ബ്രഹ്മചാരീ പ്രായച്ഛത് സ്വാന്മിത്രോ അധ്യാത്മനഃ.***

ആചാര്യരൂപത്തോടുകൂടിയ ഏതൊരു രൂപത്തെ വരുണൻ തൻെറ കൈവശം വച്ചിരുന്നുവോ അതുതന്നെ വരുണൻ പ്രജാപതിയിൽനിന്നും ആഗ്ര ഹിച്ചിരുന്നു. ബ്രഹ്മചാരിയായിട്ട് ആചാര്യന് ദക്ഷിണാരൂപത്തിൽ കൊടുത്തത് ഇതുതന്നെയാകുന്നു.

16. ***ആചാര്യോ ബ്രഹ്മചാരീ ബ്രഹ്മചാരീ പ്രജാപതിഃ***
***പ്രജാപതിർവി രാജതി വിരാഡിന്ദ്രോഽഭവത് വശീ.***

വിദ്യയെ ഉപദേശിച്ചുകൊണ്ട് ആചാര്യൻ ബ്രഹ്മചാരിയുടെ രൂപത്തിൽ പ്രത്യക്ഷമായിരിക്കുന്നു. അവൻതന്നെ തപസ്സിനാൽ മഹിമയോടുകൂടിയവനായി പ്രജാപതിയായിത്തീർന്നു. പ്രജാപതിയിൽനിന്നും വിരാട്ടായിക്കൊണ്ട് അതുതന്നെ വിശ്വത്തിൻെറ സ്രഷ്ടാവായ പരമാത്മാവായിത്തീർന്നു.

17. ***ബ്രഹ്മചര്യേണ തപസാ രാജാ രാഷ്ട്ര വി രക്ഷതി,***
***ആചാര്യോ ബ്രഹ്മചര്യേണ ബ്രഹ്മചാരിണമിച്ഛതേ.***

വേദത്തെ ബ്രഹ്മം എന്നു പറയുന്നു. വേദാദ്ധ്യയനത്തിനു വേണ്ടിയുള്ള ആചരണങ്ങളേയും ബ്രഹ്മമെന്നു പറയുന്നു. അതേ ബ്രഹ്മചര്യത്തിൻെറ തപസ്സാൽ രാജാവ് തൻെറ രാജ്യത്തെ പരിപുഷ്ടമാക്കുന്നു. ആചാര്യനും ബ്രഹ്മചര്യത്താൽത്തന്നെ ബ്രഹ്മചാരിയെ തൻെറ ശിഷ്യനാക്കുവാൻ ഇച്ഛി ക്കുന്നു.

18. ***ബ്രഹ്മചര്യേണ കന്യാ യുവാനം വിന്ദതേ പതിം,***
***അനഡ്വാൻ ബ്രഹ്മചര്യേണാശ്വോ ഘസം ജിഗീഷതി.***

അവിവാഹിതയായ കന്യകയും ബ്രഹ്മചര്യത്താൽത്തന്നെ ശ്രേഷ്ഠനായ പതിയെ പ്രാപിക്കുന്നു. അനഡ്വാൻ മുതലായവർ ബ്രഹ്മചര്യത്താൽത്തന്നെ ശ്രേഷ്ഠന്മാരായ യജമാനന്മാരെ പ്രാപിക്കുന്നു. അശ്വങ്ങളും ബ്രഹ്മചര്യത്താൽ ത്തന്നെ ഭക്ഷണയോഗ്യമായ തൃണങ്ങളെ ആഗ്രഹിക്കുന്നു.

19. ***ബ്രഹ്മചര്യേണ തപസാ ദേവാ മൃത്യുമപാഘ്നത,***
***ഇന്ദ്രോ ഹ ബ്രഹ്മചര്യേണ ദേവേഭ്യഃ സ്വരാഭരത്.***

അഗ്നി മുതലായ ദേവതകൾ ബ്രഹ്മചര്യത്താൽത്തന്നെ മരണത്തെ അകറ്റി നിർത്തിയിരിക്കുന്നു. ആചാര്യനാൽത്തന്നെ ഇന്ദ്രൻ ദേവതകളെ സ്വർഗ്ഗ പ്രാപ്തരാക്കി.

20. ***ഓഷധയോ ഭൂതഭവ്യമഹോരാത്രേ വനസ്പതിഃ,***
***സംവത്സരഃ സഹർതുഭിസ്തേ ജാതാ ബ്രഹ്മചാരിണാഃ.***

നെല്ല്, യവം മുതലായ ഔഷധികളും വനൗഷധികളും ദിനരാത്രങ്ങളും ചരാചരാത്മകമായ വിശ്വവും ഷഡ്ഋതുക്കളും ദ്വാദശമാസങ്ങളുള്ള സംവത്സരവും ബ്രഹ്മചര്യത്തിൻെറ മഹിമയാൽത്തന്നെ ഗതിമാനമായിരിക്കുന്നു.

21. ***പാർഥിവാ ദിവ്യാഃ പശവ ആരണ്യാ ഗ്രമ്യശ്ച യേ,***
***അപേക്ഷാഃ പക്ഷിണശ്ച തേ യേ ജാതാ ബ്രഹ്മചാരിണഃ.***

ആകാശത്തിലെ ജീവികൾ, ഭൂമിയിലെ ദേഹധാരികളായ മൃഗാദികൾ, ചിറകുള്ളവയും ഇല്ലാത്തവയും ആയവ ഇവയെല്ലാം ബ്രഹ്മചര്യത്തിൻെറ പ്രഭാവ ത്താൽത്തന്നെ ഉത്ഭവിച്ചിരിക്കുന്നു.

22. ***പൃഥക് സർവേ പ്രജാപത്യാഃ പ്രാണാനാത്മസു വിഭ്രതി,***
***താൻത്സർവാൻ ബ്രഹ്മ രക്ഷതി ബ്രഹ്മചാരിണ്യാഭൃതം.***

പ്രജാപതിയാൽ സൃഷ്ടിക്കപ്പെട്ട ദേവതകളും  മനുഷ്യരും എല്ലാം പ്രാണനെ ധരിക്കുകയും പോഷിപ്പിക്കുകയും ചെയ്യുന്നു. ആചാര്യമുഖത്തുനിന്നു പുറപ്പെട്ട വേദാത്മകമായ ബ്രഹ്മംതന്നെ ബ്രഹ്മചാരിയിൽ സ്ഥിതിചെയ്തുകൊണ്ട് എല്ലാ ജീവികളേയും രക്ഷിക്കുന്നു.

23. ***ദേവാനാമേതത പരിഷൂതമനഭ്യാരുഢചരതി രോചമാനം.***
***തസ്മാജ്ജാതം ബ്രാഹ്മണ ബ്രഹ്മ ധ്യേഷൂ ദേവാശ്ച സർവേ***
***അമൃതേന സാകം.***

ഈ പരബ്രഹ്മം ദേവതകളിൽനിന്നു പരോക്ഷമായിരിക്കുന്നില്ല. അത് തൻെറ സച്ചിദാനന്ദരൂപത്താൽ പ്രദീപ്തമായിരിക്കുന്നു. അതിനേക്കാൾ ശ്രേഷ്ഠമായി മറ്റു യാതൊന്നുമില്ല. ബ്രാഹ്മണൻെറ സർവ്വശ്രേഷ്ഠധനമായ വേദം പ്രത്യക്ഷ മായത് അതിൽനിന്നാണ്. അതിൽ പ്രതിപാദിക്കപ്പെട്ട ദേവതകളും അമൃതത്വ സഹിതം പ്രകടമായിരിക്കുന്നതും അതിൽനിന്നുതന്നെ യാണ്.

24. ***ബ്രഹ്മചാരി ബ്രഹ്മഭ്രാജദ് ബിഭർതി തസ്മിൻ ദേവാ അധി വിശ്വേ സമോതാഃ***
***പ്രാണാപാനൗ ജനയന്നാദ വ്യാന വാചം മാനോ ഹൃദയം ബ്രഹ്മ മേധാം.***

ബ്രഹ്മചാരി വേദാത്മകമായ ബ്രഹ്മത്തെ ധാരണം ചെയ്യുകയും എല്ലാ ജീവികളുടേയും  പ്രാണാപാനങ്ങളെ പ്രകടമാക്കുകയും ചെയ്യുന്നു. പിന്നീട് വ്യാനൻ എന്നു പേരുള്ള വായുവിനെ, ശബ്ദാത്മികയായ വാണിയെ, അന്തഃ കരണത്തെ, അതിൻെറ ആവാസരൂപമായ ഹൃദയത്തെ, വേദാത്മകമായ ബ്രഹ് മത്തെ വിദ്യാത്മികമായ ബുദ്ധിയെ, എല്ലാം അതേ ബ്രഹ്മചാരിതന്നെ സൃഷ്ടി ച്ചിരിക്കുന്നു.

25. ***ചക്ഷുഃ ശ്രോത്രം യശോ അസ്മാസു ധേഹ്യണം രതോ ലോഹി ത–മുദരം.***

26. ***താനി കല്പദ് ബ്രഹ്മചാരീ സലിലസ്യ പൃഷ്ഠേ തപോƒതിഷ്ഠതാ തപ്യമാനഃ സമുദ്രേ,***
***സ സ്നാതോ ബഭ്രൂഃ പിംഗലഃ പൃഥിവ്യാം ബഹു രോചതേ.***

ഹേ ബ്രഹ്മചാരീ! നീ സ്തുതിക്കുന്നവരായ ഞങ്ങളിൽ രൂപഗ്രാഹക നേത്രങ്ങളേയും ശബ്ദഗ്രാഹകങ്ങളായ ശ്രോത്രങ്ങളേയും യജ്ഞത്തേയും കീർത്തിയേയും സ്ഥാപിക്കൂ. അന്നം, വീര്യം, രക്തം, ഉദരം മുതലായവയെ വിഭാവനം ചെയ്തുകൊണ്ട് ബ്രഹ്മചാരി തപസ്സിൽ ലീനമായിരുന്നുകൊണ്ട് സ്ഥാനത്തിൽ സദാ പ്രകാശിച്ചു കൊണ്ടിരിക്കുന്നു.

## സൂക്തം ആറ്

(ഋഷി–ശന്താതി. ദേവത–അഗ്ന്യാദികളായ മന്ത്രോക്താക്കൾ. ഛന്ദസ്–അനുഷ്ടുപ്)

1. ***അഗ്നിം ബ്രൂമോ വനസ്പതീനോഷധീരുത വീരുധഃ,***
***ഇന്ദ്ര ബൃഹസ്പതി സൂര്യ തേ നോ മുഞ്ചന്ത്വംഹസഃ.***

ഞങ്ങൾ അഗ്നിദേവനെ സ്തുതിച്ചുകൊണ്ട് അഭീഷ്ടഫലങ്ങളെ യാചിക്കുന്നു. ഞങ്ങൾ മഹാവൃക്ഷങ്ങളേയും നെല്ല്, യവം, വനസസ്യങ്ങൾ മുതലായവയേയും സ്തുതിക്കുന്നു. ഇന്ദ്രൻ, ആദിത്യൻ, ബൃഹസ്പതി മുതലായവരേയും സ്തുതിക്കുന്നു. അവർ പാപങ്ങളിൽനിന്നും രക്ഷിക്കണേ.

2. ***ബ്രൂമോ രാജൻ വരുണം മിത്രം വിഷ്ണുമഥോ ഭഗം,***
***അംശം വിവസ്വന്തം ബ്രൂമസ്ത നോ മുഞ്ചന്ത്വംഹസഃ.***

വരുണൻ, മിത്രൻ, വിഷ്ണു, ശിവൻ, ബ്രഹ്മാവ്, വിവസ്വാൻ മുതലായവരേയും ഞങ്ങൾ സ്തുതിക്കുന്നു. അവർ നമ്മെ പാപത്തിൽനിന്നും മോചിപ്പിക്കണേ.

3. ***ബ്രൂമോ ദേവം സവിതാര ധാതാരമുത പൂഷണം,***
***ത്വഷ്ടാരമഗ്രിയ ബ്രൂമസ്തേ നോ മുഞ്ചന്ത്വംഹസഃ.***

സർവ്വപ്രേരകനായ സൂര്യൻ, ധാതാവ്, പൂഷാവ്, സൃഷ്ടികർത്താവ് ഇവരേയും സ്തുതിക്കുന്നു. അവർ പാപങ്ങളിൽനിന്നും നമ്മെ മോചിപ്പിക്കണേ.

4. ***ഗന്ധർവാപ്സരസോ ബ്രൂമോ അശ്വിനാ ബ്രഹ്മണസ്പതിം,***
***അര്യമാ നാമ യോ ദേവസ്തേ നോ മുഞ്ചന്ത്വംഹസഃ.***

ഞങ്ങൾ ഗന്ധർവ്വന്മാരെയും അപ്സരസ്സുകളെയും സ്തുതിക്കുന്നു. അശ്വിനികൾ, ദേവപതി ബ്രഹ്മാവ്, സൂര്യൻ എന്നിവരെ ഞങ്ങൾ സ്തുതിക്കുന്നു. ഈ ദേവതകൾ നമ്മെ പാപങ്ങളിൽനിന്നും മോചിപ്പിക്കട്ടെ.

5. ***അഹോരാത്രേ ഇദ ബ്രൂമഃ സൂര്യാചന്ദ്രമസാവുഭാ,***
***വിശ്വാനാദിത്യാൻ ബ്രൂമസ്തേ നോ മുഞ്ചന്ത്വംഹസഃ.***

ദിനരാത്രങ്ങളുടെ അധിഷ്ഠാനദേവതമാരായ സൂര്യചന്ദ്രന്മാരെയും അദിതിയുടെ എല്ലാ പുത്രന്മാരെയും ഞങ്ങൾ സ്തുതിക്കുന്നു. അവർ ഞങ്ങളെ പാപങ്ങളിൽനിന്നു മോചിപ്പിക്കണേ.

6. ***വാതം ബ്രൂമഃ പർജന്യമന്തരിക്ഷമഥോ ദിശഃ,***
***ആശാശ്ച സർവാ ബ്രൂമസ്തേ നോ മുഞ്ചന്ത്വംഹസഃ.***

വായു, മേഘം, ദിക്കുകൾ, ഉപദിക്കുകൾ ഇവയുടെ ദേവതകളെ സ്തുതിക്കുന്നു. അവർ പാപങ്ങളിൽനിന്നും ഞങ്ങളെ രക്ഷിക്കണേ.

7. ***മുഞ്ചന്തു മാ ശപഥ്യാദഹോരാത്രേ അഥോ ഉഷാഃ,***
***സോമോ മാ ദേവാമുഞ്ചന്തു യമാഹുശ്ചന്ദ്രമാ ഇതി.***

പകലിൻെറയും രാത്രിയുടെയും അഭിമാനിയായ ദേവത ശപഥാത്മകമായ പാപത്തിൽനിന്നും എന്നെ മോചിപ്പിക്കണേ. ഉഷസ്സിൻെറ അഭിമാനിയായ ചന്ദ്രി കാരൂപമായ സോമൻ എന്നെ ശപഥത്തിൻെറ കാരണമാകുന്ന പാപത്തിൽനിന്നും മോചിപ്പിക്കണേ.

8. ***പാർഥിവാ ദിവ്യആഃ പശവഃ ആരണ്യാ ഉത യേ മൃഗാ,***
***ശകുന്താൻ പക്ഷിണോ ബ്രൂമസ്തേ നോ മുഞ്ചന്ത്വംഹസഃ.***

ആകാശത്തിലെ പ്രാണികളേയും ഭൂമിയിലെ ദേഹധാരികളായ മനുഷ്യർ, മൃഗങ്ങൾ, പക്ഷികൾ മുതലായവരെയും ഞങ്ങൾ സ്തുതിക്കുന്നു. അവർ ഞങ്ങളെ പാപങ്ങളിൽനിന്നു മോചിപ്പിക്കണേ.

9. ***ഭവാശർവാവിദം ബ്രൂമൗ രുദ്രം പശുപതിശ്ച യഃ,***
***ഇഷൂര്യാ ഏഷാം സംവിദ്മ താ നഃ സന്തു സദാ ശിവാഃ.***

വിഷ്ണുവിൻെറയും ശിവൻെറയും നേരെ നോക്കിക്കൊണ്ട് ഞങ്ങൾ ഇതുപറയുന്നു. രുദ്രനേയും പശുപതിയേയും ഞങ്ങൾ സ്തുതിക്കുന്നു. ഇവരുടെ ഏതെല്ലാം ബാണങ്ങളെ ഞങ്ങൾ അറിയുന്നുവോ ആ ബാണങ്ങൾ ഞങ്ങൾക്ക് സുഖങ്ങളെ ദാനം ചെയ്യുന്നവയാകണേ.

10. ***ദിവം ബ്രൂമോ നക്ഷത്രാണി ഭൂമിം യക്ഷാണി പർവതാൻ,***
***സമുദ്രാ നദ്യോ വേശന്താസ്തേ നോ മുഞ്ചന്ത്വംഹസഃ.***

ഞങ്ങൾ, ആകാശം, നക്ഷത്രങ്ങൾ, പൃഥ്വി, പുണ്യക്ഷേത്രങ്ങൾ, പർവതം, സമുദ്രം, നദി, സരോവരം മുതലായവയെ സ്തിതിക്കുന്നു. അവ നമ്മെ പാപങ്ങ ളിൽനിന്നും മോചിപ്പിക്കണേ.

11. ***സപ്തഋഷീൻ വാ ഇദബ്രൂമോƒ പോ ദേവീഃ പ്രജാപതിം,***
***പിതൄൻ യമശ്രേഷ്ഠാൻ ബ്രൂമസ്തേ നോ മുഞ്ചന്ത്വംഹസഃ.***

ഈ സ്തുതിയെ ഞങ്ങൾ സപ്തർഷികളോടു പറയുന്നു. ഞങ്ങൾ ജലദേവത, പ്രജാപതി, പിതൃക്കൾ എന്നിവരെ സ്തുതിക്കുന്നു. അവർ നമ്മെ പാപത്തിൽനിന്നും മോചിപ്പിക്കണേ.

12. ***യേ ദേവാ ദിവിഷദോ അന്തരിക്ഷസദശ്ച യേ,***
***പൃഥിവ്യം ശക്രാ യേ ശ്രിയാസ്തേ നോ മുഞ്ചന്ത്വംഹസഃ.***

ആകാശത്തിലെ ദേവതകൾ, അന്തരീക്ഷത്തിലെ ദേവതകൾ, പൃഥ്വി യിലെ ശക്തിശാലികളായ ദേവതകൾ ഇവരെല്ലാം നമ്മെ പാപങ്ങളിൽനിന്നും മോചിപ്പിക്കണേ.

13. ***ആദിത്യാ രുദ്രാ വസവോ ദിവി ദേവാ അഥർവാണഃ,***
***അംഗിരസോ മനീഷിണസ്തേ നോ മുഞ്ചന്ത്വംഹസഃ.***

ദ്വാദശാദിത്യന്മാർ, ഏകദശരുദ്രന്മാർ, അഷ്ടവസുക്കൾ, ദ്യുലോകത്തിലെ ദേവതകൾ, അഥർവമഹർഷി, അംഗിരസ്സ് മുതലായ മനീഷികൾ തുടങ്ങിയവർ നമ്മുടെ സ്തുതികളാൽ സന്തുഷ്ടരായി പാപങ്ങളിൽനിന്നും നമ്മെ മോചി പ്പിക്കണേ.

14. ***യജ്ഞം ബ്രൂമോ യജമാനമൃചഃ സമാനി ഭേഷജാ,***
***യജൂംഷി ഹോത്രാ ബ്രൂമസ്തേ നോ മുഞ്ചന്ത്വംഹസഃ.***

നാം യജ്ഞത്തെ സ്തുതിക്കുന്നു, അതിൻെറ ഫലം പ്രാപിക്കുന്ന യജമാനനെ സ്തുതിക്കുന്നു. യജ്ഞത്തിൽ ഉരുവിടുന്ന മന്ത്രങ്ങളെ സ്തുതി ക്കുന്നു. സ്തോ ത്രങ്ങളാൽ സമ്പന്നമായ സാമത്തെ സ്തുതിക്കുന്നു. അവ നമ്മെ പാപത്തിൽ നിന്നും മോചിപ്പിക്കണേ.

15. ***പഞ്ച രാജ്യാനി വീരുധാം സോമശ്രേഷ്ടാനി ബ്രൂമഃ,***
***ദർഭോ ഭങ്ഗോ യവഃ സഹസ്തേ നോ മുഞ്ചന്ത്വംഹസഃ.***

പത്രം, കാണ്ഡം, ഫലം, പുഷ്പം, മൂലം ഈ പഞ്ചൗഷധികളിൽ സർവ്വശ്രേഷ്ഠമായത് സോമലതയാകുന്നു. ദർഭ, യവം, ആടലോടകം മുതലായ ഔഷധികളെ ഞങ്ങൾ സ്തുതിക്കുന്നു. ഇവ നമ്മെ പാപങ്ങളിൽനിന്നും രക്ഷപ്പെടുത്തണേ.

16. ***അരായാൻ ബ്രൂമോ രക്ഷാംസി സർപാൻ പുണ്യജനാൻ പിതൃൻ,***
***മൃത്യുനേകശതം ബ്രൂമസ്തേ നോ മുഞ്ചന്ത്വംഹസഃ.***

ധാന്യങ്ങൾക്കു ഹാനി വരുത്തുന്ന ഹിമത്തേയും പീഡകന്മാരായ രാക്ഷസന്മാരേയും പിശാചുക്കളേയും സർപ്പങ്ങളേയും പിതൃക്കളേയും ഒരുനൂറ്റി ഒന്നു മൃത്യുക്കളേയും ഇവയുടെ അധിഷ്ഠാനദേവതകളേയും ഞങ്ങൾ സ്തുതിക്കുന്നു.

17. ***ഋതൂൻ ബ്രൂമ ഋതുപതീനാർതവാനുത ഹായനാൻ,***
***സമാഃ സംവത്സരാൻ മാസാംസ്തേ നോ മുഞ്ചന്ത്വംഹസഃ.***

സംവത്സരാദികളേയും ഋതുക്കളേയും ഋതുപതിയായ ദേവതയേയും വസുക്ക ളേയും രുദ്രന്മാരേയും ആദിത്യനേയും ഋതുക്കളേയും മരുത്തുക്കളേയും അതു പോലെ ഋതുക്കളിൽ ഉണ്ടാകുന്ന വസ്തുക്കളേയും ചന്ദ്രസംവത്സരത്തേയും സൗരസംവത്സരത്തേയും ചൈത്രാദിമാസങ്ങളേയും ഞങ്ങൾ സ്തുതിക്കുന്നു. അവ ഞങ്ങളെ പാപങ്ങളിൽനിന്നും മോചിപ്പിക്കണേ.

18. ***ഏത ദേവാ ദക്ഷിണതഃ പ്രാഞ്ചാത് പ്രാഞ്ച ഉദേത,***
***പുരസ്താദുത്തരാച്ഛക്രാ വിശ്വേ ദേവാഃ സമേത്യ തേ നോ***
***മുഞ്ചന്ത്വംഹസഃ.***

ഹേ ദേവഗണങ്ങളേ! നിങ്ങൾ ദക്ഷിണഉത്തരപൂർവ്വപശ്ചിമദിക്കിലോ ആയിരിക്കാം. അവരവരുടെ ദിക്കുകളിൽ അതിവേഗം വന്നുചേർന്ന് ഞങ്ങളെ പാപങ്ങളിൽനിന്നും മോചിപ്പിക്കണേ.

19. ***വിശ്വാൻ ദേവാനിദം ബ്രൂമഃ സത്യസന്ധാനൃതാവൃധഃ,***
***സർവാഭിഃ പത്നിഭിഃ സഹ തേ നോ മുഞ്ചന്ത്വംഹസഃ.***

ഞങ്ങൾ ഭാര്യമാരോടൊത്ത് വിശ്വദേവതകളെ സ്തുതിച്ചുകൊണ്ട് യാചിക്കുന്നു. ഞങ്ങളെ പാപത്തിൽ നിന്നും മോചിപ്പിക്കണേ.

20. ***സർവാൻ ദേവാനിദം ബ്രൂമഃ സത്യസന്ധാനൃതാവൃധഃ,***
***വിശ്വാഭിഃ പത്നീഭിഃ സഹ തേ നോ മുഞ്ചന്ത്വംഹസഃ.***

ഞങ്ങൾ യജ്ഞത്തെ സംരക്ഷിക്കുന്ന ദേവതകളേയും അവരുടെ പത്നികളേയും സ്തുതിച്ചുകൊണ്ട് പാപങ്ങളിൽനിന്നും മോചിപ്പിക്കുവാൻ പ്രാർത്ഥിക്കുന്നു.

21. ***ഭൂത ബ്രൂമോ ഭൂതപതിം ഭൂതാനാമുത യോ വശീ,***
***ഭൂതാതി സർവാ സംഗത്യ തേ നോ മുഞ്ചന്ത്വംഹസഃ.***

ഭൂതഭൂതങ്ങളുടെ ഈശ്വരനേയും ഭൂതങ്ങളുടെ നിയാമകനായ ദേവതയേയും സ്തുതിക്കുന്നു. എല്ലാവരും ഒന്നായി ഇവിടെ വരികയും ഞങ്ങളെ പാപങ്ങളിൽനിന്നും മോചിപ്പിക്കുകയും ചെയ്യണേ.

22. ***യാ ദേവീ പഞ്ച പ്രദിശോ യേ ദേവാ ദ്വാദശർതവഃ,***
***സംവത്സരസ്യ യേ ദംഷ്ട്രാസ്തേ നഃ സന്തു സദാ ശിവാഃ.***

അഞ്ചു ദിക്കുകളേയും പന്ത്രണ്ടു മാസങ്ങളേയും സംവത്സരത്തേയും ദുഷ്ടവും ഹിംസാത്മകവുമായ ദാഹത്തേയും ഞങ്ങൾ സ്തുതിക്കുന്നു. അവ ഞങ്ങൾക്കു സൗഖ്യം നൽകുന്നവയായിരിക്കണേ.

23. ***യന്മാതലീ രഥക്രീതമമൃതം വേദ ഭേഷജം,***
***തദിന്ദ്രോ അപ്സു പ്രാവേശയത് തദാപോ ദത്ത ഭേഷജം.***

ഇന്ദ്രൻെറ സാരഥിയായ മാതലി ഏതൊരു അമൃതത്വശാലിയായ ഔഷധിയെ അറിയുന്നുവോ അതിനെ ഇന്ദ്രൻ ജലത്തിൽ വീഴ്ത്തിയിരുന്നു. ഹേ ജലമേ! നിങ്ങൾ മാതലിയാൽ പ്രാപ്തവും ഇന്ദ്രനാൽ ജലത്തിലിടപെട്ടതുമായ ഔഷധത്തെ ഞങ്ങൾക്കു പ്രദാനം ചെയ്യൂ.

## അനുവാകം നാല്

### സൂക്തം ഏഴ്

(ഋഷി-അഥർവൻ. ദേവത-ഉഛിഷ്ടൻ, അന്ധ്യാത്മം. ഛന്ദസ്-അനുഷ്ടുപ്, ഉഷ്ണിക്, ബൃഹതി)

1. ***ഉച്ഛിഷ്ടേ നാമ രൂപം ചോച്ഛിഷ്ടേ ലോക ആഹിതഃ,***
***ഉച്ഛിഷ്ടേ ഇന്ദ്രശ്ചാഗ്നിശ്ച വിശ്വമന്തഃ സമാഹിതം.***

(ഹവനത്തിനുശേഷം ബാക്കിവരുന്നതും ഭക്ഷിക്കുന്നതിനുവേണ്ടി മാറ്റി വച്ചിരിക്കുന്നതുമായ ഓദനത്തെ ഉച്ഛിഷ്ടം എന്നു പറയുന്നു.)

ആ ഉച്ഛിഷ്ടത്തിൽ ലോകം മുഴുവൻ ഒതുങ്ങിയിരിക്കുന്നു. അതിൽത്തന്നെ സ്വർഗ്ഗപതിയായ ഇന്ദ്രനും ഭൂമിയുടെ നാഥനായ അഗ്നിയും സ്ഥിതി ചെയ്യുന്നു. അതേ ഉച്ഛിഷ്ടത്തിൻെറ മധ്യേ ഈശ്വരനാൽ അഖിലജഗത്തും സ്ഥാപിക്കപ്പെട്ടിരിക്കുന്നു.

2. ***ഉച്ഛിഷ്ടേ ദ്യാവാപൃഥിവീ വിശ്വാ ഭൂതം സമാഹിതം***
***ആപഃ സമുദ്ര ഉച്ഛിഷ്ടേ ചന്ദ്രമാ വാത ആഹിതഃ.***

ആകാശവും ഭൂമിയും ആ ഉച്ഛിഷ്ടത്തിൽ അടങ്ങിയിരിക്കുന്നു. അതിൽ വസിക്കുന്ന ജീവികളും ആ ഉച്ഛിഷ്ടത്തിൽ ഒതുങ്ങിച്ചേർന്നിരിക്കുന്നു. ജലം, സമുദ്രം, ചന്ദ്രൻ, വായു ഇവയെല്ലാം ആ ഉച്ഛിഷ്ടരൂപമാകുന്ന ബ്രഹ്മത്തിൽ സമാഹിതമായിരിക്കുന്നു.

3. ***സന്നുച്ഛിഷ്ടേ അസംശ്ചോഭൗ മൃത്യുർവാജഃ പ്രജാപതിഃ,***
***ലൗക്യാ ഉച്ഛിഷ്ട ആയത്താ വ്രശ്വ ദ്രശ്ചാപി ശ്രീർമയി.***

സത്തും അസത്തും അതേ ഉച്ഛിഷ്ടത്തിൽത്തന്നെയാകുന്നു. സത്തിനോടും അസത്തിനോടും ബന്ധപ്പെട്ടിരിക്കുന്ന മാരകമായ മൃത്യുദേവതകളും അവരുടെ ശക്തിയും, അവരുടെ സ്രഷ്ടാവായ പ്രജാപതി, ലോകങ്ങളിലെ പ്രജകൾ, വരുണദേവത, അമൃതത്ത്വത്താൽ യുക്തനായ സോമൻ ഇവയെ ല്ലാം ആ ഓദനത്തെ ആശ്രയിച്ചു കഴിയുന്നു. അതിൻെറ പ്രഭാവത്താൽ സമ്പത്തുകൾ എന്നെ അനുഗ്രഹിക്കട്ടെ.

4. ***ദൃഢോംദൃഹസ്ഥിരോ ന്യോ ബ്രഹ്മ വിശ്വസൃജോ ദശ,***
***നാഭിമിവ സർവതശ്ചക്രമുച്ഛിഷ്ടേ ദേവതാഃ ശ്രിതാഃ.***

ദൃഢദേഹരായ ദേവതകൾ, സ്ഥിരമായി നിലനില്ക്കുന്ന ലോകം, അവിടെയുള്ള ജീവികൾ, വിശ്വത്തിൻെറ കാരണഭൂതമായ ബ്രഹ്മം, വിശ്വരചയിതാവായ നവമബ്രഹ്മം, അവരുടെയും സ്രഷ്ടാവായ ദശമബ്രഹ്മം ഇവ രഥചക്രത്തിൻെറ നാഭി എല്ലാഭാഗങ്ങൾക്കും ആശ്രയം നൽകുന്നതുപോലെതന്നെ ഈ ഉച്ഛിഷ്ടത്തെ ആശ്രയിച്ചു കഴിയുന്നു.

5. ***ഋക് സാമ യജൂരുച്ഛിഷ്ട ഉദ്ഗീഥഃ പ്രസ്തും സ്തുതം, ഹിങ്കാര ഉച്ഛിഷ്ടേ സ്വരഃ സാമ്നാ മേഡിഞ്ച തന്മയി.***

ഗാനം ചെയ്യപ്പെട്ട ഭാഗം, സ്തുതിക്കപ്പെട്ട ഭാഗം, സ്തോത്രകർമ്മം, ഹിങ്കാര യുക്തമായ മന്ത്രങ്ങൾ, സാമയജുർവേദങ്ങളുടെ മന്ത്രങ്ങൾ ഇവയെല്ലാം ഈ ഉച്ഛിഷ്ടമായ ബ്രഹ്മത്തിൽ അടങ്ങിയിരിക്കുന്നു.

6. ***ഐന്ദ്രാ നാ പാവമാനം മഹാനമ്നീർമഹാവ്രതം, ഉച്ഛിഷ്ടേയജ്ഞസ്യാങ്ഗാന്യന്തർഗഭേ ഇവ മാതരി.***

ഇന്ദ്രാഗ്നിയെ സ്തുതിക്കുന്ന സ്തോത്രം, പവമാനസോമൻെറ സ്തോത്ര ങ്ങൾ, മഹാനാമങ്ങളോടുകൂടിയ മന്ത്രങ്ങൾ, മഹാവ്രതയജ്ഞത്തിൻെറ ഈ അംഗം ഇവ മാതാവിൻെറ ഗർഭത്തിൽ സ്ഥിതമായിരിക്കുന്ന ജീവിക്കുതുല്യം ഉച്ഛിഷ്ടത്തിൽ ജീവിക്കുന്നു.

7. ***രാജസൂയം വാജപേയമഗ്നിഷ്ഠോമം തദധ്വരഃ, അർക്കാശ്വമേധാവുച്ഛിഷ്ടേ ജീവ്രബർഹിർമദിന്തം.***

രാജസൂയം, വാജപേയം, അഗ്നിഷ്ടോമം, അധ്വരം, അർക്കം, അശ്വമേധം, ജീവബർഹിസ്സ് ഇപ്രകാരമുള്ള എല്ലാ യജ്ഞങ്ങളും ഉച്ഛിഷ്ടത്തിൽത്തന്നെ സമാഹിതമായിരിക്കുന്നു.

8. ***അഗ്ന്യാധേയമഥോദീക്ഷാ കാമപ്രശ്ഛന്ദ സാ സഹ, ഉത്സന്നാഃ യജ്ഞാഃ സത്രാണ്യുച്ഛിഷ്ടേƒധി സമാഹിതാ.***

അഗ്ന്യാധ്യേയം, ദീക്ഷാ, ഉത്സന്നയജ്ഞം, സോമയാഗാത്മകസത്രം ഇവ യെല്ലാം ഓദനത്തിൽ സമാഹിതമായിരിക്കുന്നു.

9. ***അഗ്നിഹോത്രം ച ശ്രദ്ധാ ച വഷ്ട്കാരോ വ്രതം തപഃ, ദക്ഷിണേഷ്ട പൂർത ചോച്ഛിഷ്ടേƒധി സമാഹിതാഃ.***

അഗ്നിഹോത്രം, ശ്രദ്ധ, മന്ത്രോച്ചാരണം, വ്രതം, തപസ്സ്, ദക്ഷിണ, അഭീഷ്ട പൂർത്തി ഇവയെല്ലാം ആ ഉച്ഛിഷ്ടത്തിൽ സമാഹിതമായിരിക്കുന്നു.

10. ***ഏകരാത്രോ ദ്വിരാത്രഃ സദ്യ ക്രീഃ പ്രക്രീരുക്ഥ്യഃ, ഓതം നിഹിതമുച്ഛിഷ്ടേ യജ്ഞസ്യാ ണൂനി വിദ്യയാ.***

ഏക രാത്രിയിലും രണ്ടു രാത്രികളിലും നടത്തുന്ന സോമയാഗം, സദ്യാക്രീ, പ്രക്രീ, ഉക്ഥം ഇവയെല്ലാം ഉച്ഛിഷ്ടത്തിൽ ബന്ധിക്കപ്പെട്ട് യജ്ഞത്തിൻെറ സൂക്ഷ്മരൂപങ്ങൾ സഹിതം ബ്രഹ്മത്തെ ആശ്രയിച്ചു കഴിയുന്നു.

11. ***ചതുരാത്രഃ പഞ്ചരാത്രഃ ഷഡാരാത്രശ്ചോഭയഃ സഹ, ഷോഡശീ സപ്തരാത്രശ്ചൗച്ഛിഷ്ടാജ്ജജ്ഞിരേ സർവേ യേ യജ്ഞാ അമൃതേ ഹിതാഃ.***

ചതുരാത്രം, പഞ്ചരാത്രം ഇവയുടെ ഇരട്ടിദിവസങ്ങളോടുകൂടിയ ഷോഡ ശിയും സപ്തരാത്രയജ്ഞവും മറ്റെല്ലാ അമൃതമയഫലങ്ങളെ പ്രദാനം ചെയ്യുന്ന യജ്ഞങ്ങളും ഈ ഉച്ഛിഷ്ടത്താൽത്തന്നെ പ്രകടമാകുന്നു.

12. ***പ്രതീഹാരോ നിധന വിശ്വജിച്ചാഭിജിച്ച യഃ, സാ ാതിരാത്രാവുച്ഛിഷ്ടേ ദ്വാദശാഹോƒപിതന്മയി.***

പ്രതിഹാരം, നിധനം, വിശ്വജിത്, അഭിജിത്, സാ ം, അതിരാത്രം, ദ്വാദശാഹം ഈ എല്ലാ യജ്ഞങ്ങളും അതേ ഉച്ഛിഷ്ടരൂപമായ ബ്രഹ്മത്തെ ആശ്ര യിച്ചിരിക്കുന്നു. ഈ എല്ലാ യജ്ഞങ്ങളും എന്നിൽ സ്ഥിതിചെയ്യണേ.

13. ***സൂനൃതാ സനതിഃ ക്ഷേമഃ സ്പധോർജാമൃതം സഹഃ, ഉച്ഛിഷ്ടേ സർവേ പ്രത്യഞ്ചഃ കാമാ കാമേന താനൃപുഃ.***

സൂനൃത, സംനതി, ക്ഷേമം, സ്വധ, അമൃതം ഈ എല്ലാ അഭിലാഷ യോഗ്യങ്ങളായ ഫലങ്ങളും ബ്രഹ്മാശ്രിതങ്ങളാകുന്നു. ഇവയെല്ലാം കാമ്യഫല ങ്ങൾ സഹിതം യജമാനനെ തൃപ്തിപ്പെടുത്തുന്നവയാകുന്നു.

14. ***നവ ഭൂമീ സമുദ്രാ ഉച്ഛിഷ്ടേഽധി ശ്രിതാ ദിവിഃ,***
***ആ സൂര്യോ ഭാത്യുച്ഛിഷ്ടോഽഹോരാത്രേ അപി തന്മയി.***

നവഖണ്ഡങ്ങളോടുകൂടിയ പൃഥ്വി, സപ്തസമുദ്രങ്ങൾ, ആകാശം ഇവ ആ ഉച്ഛിഷ്ടരൂപമാകുന്ന ആകാശത്തിൽ ലീനമായിരിക്കുന്നു. സൂര്യനും ആ ബ്രഹ്മത്തെ ആശ്രയിച്ചുകൊണ്ടു പ്രകാശിക്കുന്നു. ദിനരാത്രികളും അതിനെ ത്തന്നെ ആശ്രയിച്ചിരിക്കുന്നു. ഇത് എന്നിലും സംഭവിക്കണേ.

15. ***ഉപഹവ്യ വിഷൂവന്ത യേ ച യജ്ഞാ ഗുഹാ ഹിതാഃ,***
***ബിഭർതി ഭർതാ വിശ്വസ്യോച്ഛിഷ്ടോ ജനിതുഃ പിതാ.***

ഉപഹവ്യം, വിഷവാൻ മുതലായ അജ്ഞാതയജ്ഞങ്ങളേയും ഈ ഉച്ഛിഷ്ടരൂപമാകുന്ന ബ്രഹ്മം വഹിച്ചുകൊണ്ടിരിക്കുന്നു. ആ ഓദനം തന്നെ ലോകത്തിൻെറ പോഷകനും അനുഷ്ഠാതാവിൻെറ ജനകനും ആകുന്നു.

16. ***പിതാ ജനിതുരുച്ഛിഷ്ടാഽസോഃ പൗത്രഃ പിതാമഹഃ,***
***സ ക്ഷിയതി വിശ്വസ്യേശാനോ വൃഷാ ഭൂമ്യാമതിധ്ന്യ.***

ഈ ഉച്ഛിഷ്ടം തൻെറ ഉൽപാദനകർത്താവിന് അന്യലോകങ്ങളിൽ ദിവ്യശരീരത്തെ നൽകുന്നതുകാരണം അവൻെറ ജനകനായിത്തീരുന്നു. ഈ ഓദനംതന്നെ പ്രാണൻെറ പൗത്രരൂപമാകുന്നു, എന്നാൽ മറ്റു ലോകങ്ങളിൽ പ്രാണൻെറ പിതാമഹനായിത്തീരുന്നു. അതിനാൽ ഈ ഉച്ഛിഷ്ടം അഖില ത്തിൻെറയും ഈശ്വരനായിരിക്കുകയും അഭീഷ്ടങ്ങളെ നൽകിക്കൊണ്ട് ഭൂമിയിൽ വസിക്കുകയും ചെയ്യുന്നു.

17. ***ഋതം സത്യം തപോ രാഷ്ട്രം ശ്രമോ ധർമശ്ച കർമ ച,***
***ഭൂതം ഭവിഷ്യദുച്ഛിഷ്ടേ വീര്യ ലക്ഷ്മീബലം ബലേ.***

ഋതു, സത്യം, തപസ്സ്, രാഷ്ട്രം, ശ്രമം, ധർമം, കർമ്മം, ഭൂതം, ഭവിഷ്യം, വീര്യം, ലക്ഷ്മി, ശക്തി ഇവയെല്ലാം ഉച്ഛിഷ്ടാത്മകമായ ബ്രഹ്മത്തെ ആശ്ര യിച്ചിരിക്കുന്നു.

18. ***സമൃദ്ധിരോജ ആർകൂതഃ ക്ഷേത്രം രാഷ്ട്രം ഷഡുർവ്യഃ***
***സംവത്സരോഽ ധ്യുച്ഛിഷ്ട ഇഡാ പ്രൈഷാ ഗ്രഹാ ഹവിഃ.***

സമൃദ്ധി, ഓജസ്സ്, അഭിലാഷം, ക്ഷാത്രതേജസ്സ്, രാഷ്ട്രം, സംവത്സരം, ആറ് ഉർവ്വികൾ ഇവയെല്ലാം എൻെറ രക്ഷകരായിരിക്കണേ. വാണി, ഗ്രഹങ്ങൾ, ഹവിസ്സ്, ഇവയെല്ലാം ആ ഉച്ഛിഷ്ടത്തിൽ സമാഹിതമായിരിക്കുന്നു.

19. ***ചതുർഹോതാര അപ്രിയശ്ചാതുർമാസ്യാനി നീവിദഃ,***
***ഉച്ഛിഷ്ടേ യജ്ഞാ ഹോത്രാഃ പശുബന്ധാസ്തദിദ്വയഃ.***

ചതുർഹോതാവ് (വേദവിധിപ്രകാരം നാലു ഹോമങ്ങൾ നടത്തുന്നവൻ) ചതുർമാസാത്മകമായ വിശ്വദേവകൾ ഇവരെല്ലാം ഉച്ഛിഷ്ടമായ ബ്രഹ്മത്തിൽ സമാഹിതരാകുന്നു.

20. ***അർധമാസാശ്ച മാസാശ്ചർതവാ ഋതുഭിഃ സഹ,***
***ഉച്ഛിഷ്ടേ ഘോഷിണാരാപഃ സ്തനയിത്നു ശ്രുതിർമഹീ.***

അർദ്ധമാസങ്ങൾ, മാസങ്ങൾ, ഋതുക്കൾ, ആർത്തവജലം, ഗർജ്ജനശീല ത്തോടുകൂടിയ മേഘം, പവിത്രയായ ഭൂമി ഇവ ഉച്ഛിഷ്ടരൂപമായ ബ്രഹ്മത്തിൽ അടങ്ങിയിരിക്കുന്നു.

21. ***ശർക്കരാഃസികതാഃ അശ്മാന ഓഷധയോ വീരുധിസ്തൃണാം,***
***അഭ്രാണി വിദ്യുതോ വർഷമുച്ഛിഷ്ടേ സംശ്രിതാ ശ്രിതാ.***

ചരൽ, മണൽ, പാറ, ഔഷധി, ലതകൾ, തൃണങ്ങൾ, മേഘം, വൈദ്യുതി മുതലായി കൂട്ടായിട്ടുള്ള പദാർത്ഥങ്ങളും അതേ ഉച്ഛിഷ്ടബ്രഹ്മത്തെ ആശ്രയിച്ചിരിക്കുന്നു.

22. ***രാദ്ധിഃ പ്രാപ്തിഃ സമാപ്തിർവ്യാപ്തിമഹ ഏധതുഃ,***
***അത്യാപ്തിരുച്ഛിഷ്ടേ ഭൂതിശ്ചാഹിതാ നിഹിതാ ഹിതാ.***

സാഫല്യപ്രാപ്തി, സമാപ്തി, വ്യാപ്തി, തേജസ്സ്, അഭിവൃദ്ധി, സമൃദ്ധി, അത്യാപ്തി ഇവയെല്ലാം ഉച്ഛിഷ്ടമാണബ്രഹ്മത്തിൽഒതുങ്ങിയിരിക്കുന്നു.

23. ***യച്ച പ്രാണാതി പ്രാണേന യച്ച പശ്യാത ചക്ഷുഷാ,***
***ഉച്ഛിഷ്ടാജ്ജജ്ഞിരേ സർവേ ദിവി ദേവാ ദിവിശ്രിതഃ.***

പ്രാണൻെറ പ്രവർത്തനത്തോടുകൂടിയ ജീവികൾ, നേത്രങ്ങളാൽ ദർശിക്കപ്പെടുന്ന ജീവികൾ, സ്വർഗ്ഗസ്ഥിതരായ ദേവന്മാർ, ഭൂമിയിലെ ദേവതകൾ ഇവരെല്ലാം ഉച്ഛിഷ്ടമാനമായ ബ്രഹ്മത്തിൽനിന്നും ഉത്ഭവിച്ചിരിക്കുന്നു.

24. ***ഋചഃ സാമാനി ച്ഛന്ദാംസി പുരാണം യജുഷാ സഹ,***
***ഉച്ഛിഷ്ടാജ്ജജ്ഞിരേ സർവേ ദിവി ദേവാ ദിവിശ്രിതഃ.***

ഋക്, സാമം, ഛന്ദസ്, പുരാണം, യജുർവേദം, ആകാശത്തിലെ ദേവതകൾ ഇവയെല്ലാം ഉച്ഛിഷ്ടത്തിൽനിന്നും ജനിച്ചിരിക്കുന്നു.

25. ***പ്രാണാപാനൗ ചക്ഷുഃ ശ്രോത്രമക്ഷിതിശ്ച ക്ഷിതിശ്ചയാ,***
***ഉച്ഛിഷ്ടാജ്ജ്.ഞിരേ സർവേ ദിവി ദേവാ ദിവിശ്രിതഃ,***

പ്രാണൻ, അപാനൻ, ചക്ഷുസ്സ്, ശ്രോത്രം, അക്ഷയം, ദിവ്യലോകങ്ങളിലെ എല്ലാ ദേവതകളും ഇവയെല്ലാം ഉച്ഛിഷ്ടത്തിൽനിന്നും പ്രാദുർഭവിച്ചിരിക്കുന്നു.

26. ***ആനന്ദാ മോദാഃ പ്രമുദോഽഭീമോദമുദശ്ച യേ,***
***ഉച്ഛിഷ്ടാജ്ജജ്ഞിരേ സർവേ ദിവി ദേവാ ദിവിശ്രിതഃ.***

ആനന്ദം, മോദം, പ്രമോദം, സ്വർഗ്ഗവാസികളായ ദേവതകൾ ഇവയെല്ലാം ഉച്ഛിഷ്ടത്തിൽനിന്നും ഉദ്ഭവിച്ചിരിക്കുന്നു.

27. ***ദേവാ പിതരോ മനുഷ്യാ ഗന്ധർവാപ്സരസശ്ച യേ,***
***ഉച്ഛിഷ്ടാജ്ജജ്ഞിരേ സർവേ ദിവി ദേവാ ദിവിശ്രിതഃ.***

ദേവകൾ, പിതൃക്കൾ, മനുഷ്യർ, ഗന്ധർവന്മാർ, അപ്സരസ്സുകൾ, ദ്യുലോക ദേവതകൾ ഇവയെല്ലാം ഈ ഉച്ഛിഷ്ടത്തിൽനിന്നും ഉത്ഭവിച്ചു.

### സൂക്തം എട്ട്

(ഋഷി–കോരുപഥി. ദേവത–മന്യു, അദ്ധ്യാത്മം. ഛന്ദസ്–അനുഷ്ടുപ്, പംക്തി)

1. ***യന്മന്യുർജായാമാവാഹാത സങ്കല്പസ്യ ഗൃഹാദധി,***
***ക ആസം ജന്യാഃ കേ വരാഃ ക ഉ ജ്യേഷ്ഠവരോഽഭവത്.***

മന്യു ഭാര്യയെ സങ്കല്പഭവനത്തിൽനിന്നും വിവാഹം ചെയ്തു. അതിനു മുമ്പ് സൃഷ്ടി നടന്നിട്ടില്ലാത്തതുകാരണം വരപക്ഷം ഏതായിരുന്നു? കന്യാപക്ഷം ഏതായിരുന്നു? കന്യകയെ വിവാഹം കഴിപ്പിക്കുന്നതിനു വന്നിരുന്ന വിരുന്നുകാർ ആരെല്ലാമായിരുന്നു? കാർമ്മികൻ ആരായിരുന്നു?

2. ***തപശ്ചൈവാസ്താം കർമ ചാന്തർമഹത്യർണവേ***
***ത ആസം ജന്യാസ്തേ വരാ ബ്രഹ്മ ജ്യേഷ്ഠവരോഽഭവത്.***

വരൻെറ പക്ഷക്കാരും വധുവിൻെറ പക്ഷക്കാരും തപസ്സും കർമ്മവും തന്നെയായിരുന്നു, അവതന്നെ കാർമ്മികനും വിരുന്നുകാരും ആയിരുന്നു. കാർമ്മികൻ സ്വയം ബ്രഹ്മാവുതന്നെയായിരുന്നു.

3. ***ദശ സാകമജായന്ത ദേവാ ദേവഭ്യഃ പുരാ,***
***യോ വൈ താൻ വിദ്യാത് പ്രത്യക്ഷം സ വാ അദ്യ മഹദ് വദേത്.***

ആദ്യമായി പത്തു ദേവതകൾ ഉത്ഭവിച്ചു. യാതൊരുത്തൻ ഈ ദേവതകളെ പ്രത്യക്ഷരൂപത്തിൽ അറിഞ്ഞിരിക്കുന്നുവോ അവൻതന്നെ ബ്രഹ്മത്തെപ്പറ്റി ഉപദേശിക്കുന്നതിൽ സമർത്ഥനാകുന്നു.

4. ***പ്രാണാപാനൗ ചക്ഷുഃശ്രോത്രമക്ഷിതിശ്ച ക്ഷിതിശ്ച യാ,***
***വ്യാനോദാനൗ വാങ് മനസ്തേ വാ ആകൂതിമാവഹൻ.***

പ്രാണൻ, അപാനൻ, ചക്ഷുസ്സ്, കർണ്ണം, അക്ഷിതി, ക്ഷിതി, വ്യാനം, ഉദാനം, വാണി, മനസ്സ്, ആകൃതി ഇവയെല്ലാം ആഗ്രഹങ്ങളെ അഭിമുഖീകരിച്ചുകൊണ്ട് അവയെ പൂർത്തീകരിക്കുന്നു.

5. ***ആജാതാ ആസന്നൃതവോഽഥോ ധാതാ ബൃഹസ്പതീഃ***
***ഇന്ദ്രാഗ്നീ അശ്വിനാ തർഹി ക തേ ജ്യേഷ്ഠമുപാസത.***

സൃഷ്ടികാലത്തിൽ ഋതുക്കൾ ഉണ്ടായിരുന്നില്ല. ധാതാവ്, ബൃഹസ്പതി, ഇന്ദ്രൻ, അശ്വിനീകുമാരന്മാർ ഇവരും ഉണ്ടായിരുന്നില്ല. അപ്പോൾ ഈ സൃഷ്ടി കർത്താവ് മുതലായവർ ഏതു മഹാകാരണഭൂതനായ ഉൽപാദക നോട് അഭ്യർത്ഥന നടത്തി?

6. ***തപശ്ചൈവാസ്താം കർമ ചാന്തർമഹത്യർണവേ,***
***തപോ ഹ ജജ്ഞേ കർണണസ്തത് തേ ജ്യേഷ്ഠമുപാസത.***

തപസ്സും കർമ്മവുംതന്നെ ഉപകരണരൂപങ്ങളായിരുന്നു. കർമ്മത്തിൽ നിന്നും തപസ്സ് ഉത്ഭവിച്ചിരുന്നു. അതിനാൽ ധാതാവാദിയായവർ അവർ വഴിയായിത്തന്നെ അനുഷ്ഠിക്കപ്പെട്ട കർമ്മങ്ങളാൽ തങ്ങളുടെ ഉൽപാദനത്തിനുവേണ്ടി പ്രാർത്ഥിച്ചിരുന്നു.

7. ***യേത ആസീദ് ഭൂമിഃ പൂർവാം യാമദ്ധാതയ ഇദ് വിദുഃ,***
***യോ വൈ താം വിദ്യാന്നാമഥാ സ മന്യേത പുരാണവിത്.***

വർത്തമാനഭൂമിക്കു മുമ്പ് കഴിഞ്ഞുപോയ യുഗത്തിൽ ഏതൊരു ഭൂമി ഉണ്ടായിരുന്നുവോ അതിനെ സർവജ്ഞനായിരുന്ന മഹർഷിമാർ മാത്രം അറിയുന്നു. ഏതൊരു വിദ്വാൻ കഴിഞ്ഞ യുഗത്തിലെ ഭൂമിയിൽ സ്ഥിതി ചെയ്തിരുന്ന വസ്തുക്കളുടെ നാമത്തെ അറിയുന്നവനായിരിക്കുന്നുവോ അവൻ ഈ വർത്തമാനഭൂമിയെ അറിയുന്നതിൽ സമർത്ഥനായിരിക്കുന്നു.

8. ***കുതഃ ഇന്ദ്രഃ കുതഃ സോമഃ കുതോ അഗ്നിരജായത,***
***കുതസ്ത്വഷ്ടാ സമഭവത് കുതോ ധാതാജായത.***

ഇന്ദ്രൻ എന്തു കാരണത്താൽ ഉണ്ടായി? സോമൻ, അഗ്നി, ത്വഷ്ടാവ്, ധാതാവ് ഇവരെല്ലാം ഏതെല്ലാം കാരണങ്ങളാൽ ഉത്ഭവിച്ചു?

9. ***ഇന്ദ്രാദിന്ദ്രഃ സോമാത് സോമോ അഗ്നേരഗ്നിരജായത,***
***ത്വഷ്ടാ ഹ ജ്ജജ്ഞേ ത്വഷ്ടുർധാതാജായത.***

കഴിഞ്ഞ യുഗത്തിൽ ഉണ്ടായിരുന്നതുപോലുള്ള ഇന്ദ്രൻതന്നെ ഈ യുഗത്തിലും ഉണ്ടായിരിക്കുന്നു. അതുപോലെ സോമൻ, അഗ്നി, ത്വഷ്ടാവ്, ധാതാവ് ഇവരും പുരാതനയുഗത്തിൽ ഉണ്ടായിരുന്നതുപോലെ തന്നെ ഈ യുഗത്തിലും ഉണ്ടായിരിക്കുന്നു.

10. ***യേ ത ആസൻ ദശ ജാതാ ദേവാ ദേവേഭ്യഃ പുരാ,***
***പുത്രേഭ്യോ ലോകം ദത്ത്വാ കസ്മിംസ്തേ ലോക ആസതേ.***

ഏതൊരഗ്നി മുതലായ ദേവതകളിൽനിന്നും പ്രാണാപാനരൂപങ്ങളായ പത്തു ദേവതകൾ ഉത്ഭവിച്ചുവോ അവർ തങ്ങളുടെ പൂർവന്മാർക്ക് സ്വന്തം സ്ഥാന ങ്ങളെ നൽകിയിട്ട് ഏതു ലോകത്തിൽ നിവസിക്കുന്നു?

11. ***യദാ കേശാനസ്ഥി സ്ത്രാവ മാംസം മജ്ജാനമാഭരത്,***
***ശരീരം കൃത്വാ പാദവത്കം ലോകമനു പ്രാവിശത്.***

സൃഷ്ടികാലത്തിൽ വിധാതാവ് രോമം, അസ്ഥി, നാഡികൾ, മാംസം, മജ്ജ ഇവയെ സഞ്ചയിച്ച് ശരീരരചന നടത്തിയപ്പോൾ അദ്ദേഹം ഏതു ലോകത്തിൽ പ്രവേശിച്ചു?

12. ***കുതഃ കേശാൻ കുതഃ സ്നാവ കുതോ അസ്ഥീന്യാഭരത്,***
***അങ്ഗാ പർവാണി മജ്ജാനാം കോ മാംസം കുത ആഭരത്.***

ഏതു ഉപാദാനത്താൽ കേശത്തെ സംഗ്രഹിച്ചു? സ്നായുക്കൾ എവിടെ നിന്നും പ്രകടമായി? അസ്ഥികൾ അവിടെനിന്നും വന്നു? മജ്ജയും മാംസവും എവിടെനിന്നും ലഭിച്ചു? ഇവയെല്ലാം തന്നിൽനിന്നു തന്നെ സംഭരിച്ചു. ഇങ്ങനെ മറ്റാർക്കു ചെയ്യുവാൻ കഴിയും?

13. ***സംസിചോ നാമ തേ ദേവാ യേ സഭാരാൻത്സമഭരൻ,***
***സർവ സസിച്യ മർത്യ ദേവാഃ പുരുഷമാവിശൻ.***

സംസിച് നാമത്തോടുകൂടിയ ദേവത മരണസ്വഭാവത്തോടുകൂടിയ ശരീരത്തെ രക്തത്താൽ നനച്ചിട്ട് അതിനെ പുരുഷാകൃതിയോടുകൂടിയതാക്കിത്തീർത്ത് അതിൽത്തന്നെ പ്രവേശിക്കുകയും ചെയ്തു.

14. ***ഊരൂ പാദാവഷ്ഠീവന്തൗ ശിരോ ഹസ്താവഥോ മുഖം,***
***പൃഷ്ടീ ർവ്വർജഹ്യേ പാർശ്വേ കസ്തത് സമദധാദൃഷിഃ***

മുട്ടിനുമേൽ ജംഘകളും അടിയിൽ പാദങ്ങളും ജംഘകളുടേയും പാദങ്ങ ളുടേയും മധ്യേ മുട്ട്, ശിരസ്സ്, ഭുജങ്ങൾ, മുഖം, ജിഹ്വ, പേശികൾ, നട്ടെല്ല് ഇവയെ എല്ലാം ആര് പരസ്പരം സംയോജിപ്പിച്ചു?

15. ***തത്തച്ഛരീരമശയത് സന്ധയാ സഹിതം മഹത്,***
***ത്വചാ പ്രാവൃത്യ സർവ തത് സന്ധാ സമദധാന്മഹീ***

ശിരസ്സ്, ഭുജങ്ങൾ, നാവ്, കണ്ഠം, അസ്ഥികൾ, ഇവയെ ചർമ്മത്താൽ പൊതിഞ്ഞ് ദേവതകൾ തന്താങ്ങളുടെ കർമ്മങ്ങളിൽ വ്യാപൃതരായി.

16. ***തത്തച്ഛരീരമശയത് സന്ധയാ ന്ഥഹിതം മഹത്,***
***യേനേദമദ്യ രോചതേ കോ അസ്മിൻ വർണമാഭരത്.***

സധാത്രീ എന്ന ദേവനാൽ ഏതൊന്നിന്റെ അവയവങ്ങൾ ഇപ്രകാരം ചേർക്കപ്പെട്ടുവോ അവൻ ദേഹങ്ങളിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ശ്യാമ ശ്വേതവർണ്ണങ്ങളാൽ യുക്തമായ ആ ശരീരത്തിൽ ഏതു ദേവത വർണ്ണ ങ്ങളെ സ്ഥാപിച്ചു?

17. ***സർവേ ദേവഃ ഉപാക്ഷിൻ തദജാനാദ് വധൂഃ സതീ,***
***ഈശാ വശസ്യ യാ ജായാ സാസ്മിൻ വർണമാഭരത്.***

ഈ ശരീരത്തിന്റെ അടുക്കൽ വസിക്കുവാൻ എല്ലാ ദേവതകളും ആഗ്ര ഹിച്ചിരുന്നു. അതിനാൽ വധുവാകുന്നവളായിരുന്ന ആര്യ, ദേവതകളുടെ ഈ ആഗ്രഹത്തെ ഗ്രഹിച്ചിട്ട് ആറു കോശങ്ങളുള്ള ദേഹത്തിൽ നീലം, പീതം, ശ്വേതം മുതലായ വർണ്ണങ്ങളെ സ്ഥാപിച്ചു.

18. ***യദാ ത്വഷ്ടാ വ്യത്യണത് പിതാ ത്വഷ്ടുര്യ ഉത്തരഃ***
***ഗൃഹം കൃത്വാ മർത്യ ദേവാഃ പുരുഷമാവിശൻ.***

ഈ പ്രപഞ്ചത്തിൻെറ സ്രഷ്ടാവ് നേത്രങ്ങളുടേയും കർണ്ണങ്ങളുടേയും ദ്വാരങ്ങളെ ഉണ്ടാക്കിയപ്പോൾ വിശ്വകർമ്മാവിനാൽ അനേകം ദ്വാരങ്ങളാൽ നിർമ്മിക്കപ്പെട്ട പുരുഷദേഹത്തെ ഭവനമാക്കികൊണ്ട് പ്രാണൻ, അപാക്ഷൻ, ഇന്ദ്രിയങ്ങൾ മുതലായവ അതിൽ പ്രവേശിച്ചു.

19. ***സ്വപ്നോ വൈ തന്ദ്രീർഋതിഃ പാപ്മാനോ നാമ ദേവതാഃ,***
***ജരാ വാലത്യം പാലീത്യം ശരീരമനു പ്രാവിശൻ.***

സ്വപ്നം നിദ്ര, ആലസ്യം, നിരൃതി, പാപം ഇവ ഈ പുരുദേഹത്തിൽ പ്രവേശിച്ചു. അതുപോലെ ആയുസ്സിനെ നശിപ്പിക്കുന്ന ജര, ചക്ഷുസ്സ്, മനസ്സ്, കഷണ്ടി, നര ഇവയുടെയെല്ലാം അധിഷ്ഠാനദേവതയും അതിൽ പ്രവേ ശിച്ചു.

20. ***സ്തേയം ദുഷ്കൃത വൃജിനം സത്യം യജ്ഞോ യശോ ബൃഹത്,***
***ബല ച ക്ഷത്രമോജശ്ച ശരീരമനു പ്രാവിശൻ.***

മോഷണം ദുഷ്കർമ്മങ്ങൾ, പാപം, സത്യം, യജ്ഞം, യശസ്സ്, മാഹാത്മ്യം, ബലം, ക്ഷാത്രധർമ്മം, ഓജസ്സ് ഇവയും മനുഷ്യശരീരത്തിൽ പ്രവേശിച്ചു.

21. ***ഭൂതിശ്ച വാ അഭൂതിശ്ച രാതയോƒരാതയശ്ച യാഃ,***
***ക്ഷുധശ്ച സർവാസ്തൃഷ്ണാശ്ച ശരീരമനു പ്രാവിശൻ.***

സമൃദ്ധി, അസമൃദ്ധി, ശത്രുത, മിത്രത്വം, വിശപ്പ്, ദാഹം മുതലായവയെല്ലാം ഈ മനുഷ്യദേഹത്തിൽ പ്രവേശിച്ചു.

22. ***നിന്ദാശ്ച വാ അനിന്ദാശ്ച യച്ച ഹന്തേതിനേതി ച,***
***ശരീര ശ്രദ്ധാ ദക്ഷിണാശ്രദ്ധാ ചാനു പ്രാവിശൻ.***

നിന്ദ, അനിന്ദ, ഹർഷം, അഹർഷം, ശ്രദ്ധ, ധനം, സമൃദ്ധി, ദക്ഷിണ, അശ്രദ്ധ, മുതലായവയും പുരുഷശരീരത്തിൽ പ്രവേശിച്ചു.

23. ***വിദ്യാശ്ച അവിദ്യാശ്ച യച്ചാന്യദുപദേശ്യം,***
***ശരീരം ബ്രഹ്മാ പ്രാവിശദൃചഃ സമാഥോ യജൂഃ.***

ജ്ഞാനം, അജ്ഞാനം, ഉപദേശം, മന്ത്രം, സാമം, യജുർവേദാദികൾ മുതലായവയെല്ലാം ഈ മനുഷ്യശരീരത്തിൽ പ്രവേശിച്ചു.

24. ***ആനന്ദാ മോദാഃ പ്രമുദോ ഭീമോദമുദശ്ച യേ,***
***ഹസോ നരിഷ്ടാ നൃത്താനി ശരീരമനു പ്രാവിശൻ.***

ആനന്ദം, മോദം, പ്രമോദം, ഹാസ്യം, ശബ്ദം, സ്പർശനം, വിഷം, നർത്തനം, ഇവയെല്ലാം ഈ മനുഷ്യശരീരത്തിൽ പ്രവേശിച്ചു.

25. ***ആലാപാശ്ച പ്രലാപാശ്ചാഭീലാപലപശ്ച യേ,***
***ശരീരം സർവേ പ്രാവിശന്നായുജഃ പ്രയുജോ യുജഃ.***

ആലാപം, പ്രലാപം, അഭിലാഷം, വിചാരം, പ്രയോജനം മുതലായവയും പുരുഷശരീരത്തിൽ പ്രവേശിച്ചു.

26. ***പ്രണാപാനൗ ചക്ഷുഃ ശ്രോത്രമക്ഷിതിശ്ച ക്ഷിതിശ്ചയാ,***
***വ്യാനോദാനൗ വാങ്മനഃ ശരീരേണ ത ഈയന്തേ,***

പ്രാണൻ, അപാനൻ, നേത്രങ്ങൾ, ശ്രോത്രങ്ങൾ, അക്ഷിതി,ക്ഷിതി, വ്യാനൻ, ഉദാനൻ, മനസ്സ്, പാണി ഇവയെല്ലാം ഈ പുരുഷശരീരത്തിൽ പ്രവേശിച്ച് താന്താങ്ങളുടെ കർമ്മങ്ങൾ അനുഷ്ഠിക്കുവാൻ തുടങ്ങി.

27. ***ആശിഷശ്ച പ്രശിഷശ്ച സശിഷോ വിശിഷശ്ച യാ,***
***ചിത്താനി സർവേ സങ്കല്പാഃ ശരീരമനു പ്രാവിശൻ.***

ആശിഷം, പ്രാശിഷം, ഭരണം ഇവയും അതുപോലെ മനസ്സിൻെറ എല്ലാ പ്രവർത്തനങ്ങളും ഈ പുരുഷദേഹത്തിൽ പ്രവേശിച്ചു.

28. ***ആസ്നേയീശ്ച വാസ്തേയീശ്ച ത്വരണാഃ കൃപണാശ്ച യാഃ,***
***ഗൃഹ്യാഃ ശുക്രാഃ സ്ഥൂലാ അപസ്താ ബീഭത്സാവസാദയൻ.***

സ്നാനജലം, പ്രാണനെ നിലനിർത്തുന്ന ജലം, ത്വരണജലം, അല്പജലം, ഗുഹാസ്ഥിതജലം, വീര്യരൂപജലം, സ്ഥൂലജലം, സർവ്വവ്യവഹാരാസ്പദമായ ജലം ഇവയെല്ലാം തങ്ങളുടെ കർമ്മങ്ങളോടുകൂടി ശരീരത്തിൽ പ്രവേശിച്ചു.

29. ***അസ്ഥി കൃത്വാ സമിദം തദഷ്ടാപോ അസാദയൻ,***
***രേതഃ കൃത്വാജ്യം ദേവാഃ പുരുഷമാവിശൻ.***

ജീവികളുടെ അസ്ഥികളെ സമിന്ധനവസ്തുക്കളാക്കിക്കൊണ്ട് അഷ്ടജലങ്ങൾ ശരീരത്തിൽ പ്രവേശിക്കുകയും അതിൽ വീര്യരൂപമായ ഘൃതത്തെ നിക്ഷേപിക്കുകയും ചെയ്തു. ഇപ്രകാരം ഇന്ദ്രിയങ്ങളും അവയുടെ അധിഷ്ഠാനദേവതകളും പുരുഷദേഹത്തിൽ പ്രവേശിച്ചു.

30. ***യാ ആപോ യാശ്ച ദേവതാ യാ വിരാട് ബ്രഹ്മണാ സഹ,***
***ശരീരം ബ്രഹ്മ പ്രാഹ്യ പ്രാവിശച്ഛരീരേƒധി പ്രജാപതിഃ.***

മുൻപറഞ്ഞ ജലം, ഇന്ദ്രാഭിമാനിയായ ദേവത, വിരാട്, സംജ്ഞകൻ, ബ്രഹ്മതേജസ്സോടുകൂടിയ ദേവതകൾ ഇവ ശരീരത്തിൽ പ്രവേശിച്ചു. ആ ശരീരത്തിൽ പുത്രാദികളുടെ ഉല്പാദകനായ ജീവൻ സ്ഥിതിചെയ്യുന്നു.

31. ***സൂര്യശ്ചക്ഷുർവാതഃ പ്രാണം പുരുഷസ്യ വി ഭേജിരേ,***
***അഥാസ്യേതരമാത്മാനം ദേവാഃ പ്രായച്ഛന്നഗ്നയേ.***

സൂര്യൻ നേത്രേന്ദ്രിയങ്ങളെ സ്വീകരിച്ചു, വായു ഘ്രാണേന്ദ്രിയത്തെ വധിച്ചു. ഇതിൻെറ ആറു കോശങ്ങളോടുകൂടിയ ശരീരത്തെ എല്ലാ ദേവതകളും അഗ്നിയുടെ അവകാശമായി പ്രദാനം ചെയ്തു.

32. ***തസ്മാദ വൈ വിദ്വാൻ പുരുഷമിദം ബ്രഹ്മൈ തി മന്യതേ,***
***സർവാം ഹ്യസ്മിൻ ദേവതാ ഗാവോ ഗോഷ്ഠം ഇവാസതേ.***

അതിനാൽ ജ്ഞാനികളായവർ ശരീരത്തെ ഉള്ളിലും വെളിയിലും വ്യാപ്തമായിരിക്കുന്ന ബ്രഹ്മമായിത്തന്നെ കരുതുന്നു. എന്തുകൊണ്ടെന്നാൽ ഗോക്കൾ തൊഴുത്തിൽ വസിക്കുന്നതുപോലെതന്നെ എല്ലാ ദേവതകളും ഈ ശരീരത്തിൽ വസിക്കുന്നു.

33. ***പ്രഥമേന പ്രമാരേണ ത്രേധാ വിഷ്വങ് വി ഗച്ഛതി,***
***അദ ഏകേന ഗച്ഛത്യദ ഏകേന ഗച്ഛതീഹൈകേന നിഷേവതേ.***

ആദ്യമായി ഉണ്ടായ ദേഹത്തിൻെറ അവസാനത്തിൽ ത്യക്ത ദേഹിയാകുന്ന ആത്മാവ് മൂന്നു നിയമങ്ങളാൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. പുണ്യത്താൽ സ്വർഗ്ഗത്തെ പ്രാപിക്കുക, പാപത്താൽ നരകത്തെ പ്രാപിക്കുക, പുണ്യത്തിൻെറയും പാപത്തിൻേറയും സംയോഗത്താൽ ഈ ഭൂമിയിൽത്തന്നെ ജനിച്ചിട്ട് സുഖദുഃഖരൂപങ്ങളാകുന്ന ഭോഗങ്ങളെ അനുവദിക്കുക.

34. ***അപ്സു സ്തീമാസ വൃദ്ധാസു ശരീരമന്തരാ ഹിതം,***
***തസ്മിഞ്ഞ്ഛവോƒധ്യന്തരാ തസ്മാച്ഛവോƒധ്യുച്യതേ.***

ശുഷ്കമായ ലോകത്തെ ആർദ്രമാക്കുന്ന പ്രവൃദ്ധമായ ജലത്തിൽ ബ്രഹ്മാണ്ഡസംബന്ധിയായ ദേഹം സ്ഥിതിചെയ്യുന്നു. അതിൻെറ ഉള്ളിലും മുകളിലും പരമേശ്വരൻ ഉണ്ട്. അവൻ ദേഹത്തിനും അതീതനായിരിക്കുന്നതിനാൽ സൂത്രാത്മാവെന്നു പറയപ്പെടുന്നു.

# അനുവാകം അഞ്ച്

## സൂക്തം ഒൻപത്

(ഋഷി–കാങ്കായനൻ. ദേവത–അർബുദി. ഛന്ദസ്–ശക്വരി, അനുഷ്ടുപ്, ഉഷ്ണിക്, ജഗതി, പംക്തി, ത്രിഷ്ടുപ്, ഗായത്രി)

1. ***യേ ബാഹവോ യാ ഇഷവോ ധന്വനാം വീര്യാണി ച,***
***അസീൻ പരശൂനായുധം ചിത്താകുതം ച യദ്ധദി,***
***സർവ തദർവുദേ ത്വമമിത്രേഭ്യാം ദൃശേ കുരുദാരാംശ്ച പ്രദർശയ***

ശസ്ത്രങ്ങളെ പ്രയോഗിക്കുന്നതിൽ സമർത്ഥങ്ങളായ നമ്മുടെ വീരന്മാരുടെ കരങ്ങൾ വാൾ, പരശു, ധനുസ്സ്, ബാണം മുതലായവ ധരിച്ചിരിക്കുന്നു. ഹേ അർബുദാ! (നാഗദേവൻ) നീ ഞങ്ങളുടെ ശത്രുക്കളെ അവർ ഭയീചകിതരാകുന്നതിനുവേണ്ടി ഈ വീരന്മാർക്കു കാണിച്ചുകൊടുക്കൂ.

2. ***ഉത്തിഷ്ഠത സം നഹ്യാധ്വം മിത്രാ ദേവജനാ യൂയം,***
***സംദൃഷ്ടാ ഗുപ്താ വഃ സന്തു യാ നോ മിത്രാണ്യർബുദേ.***

ഹേ ദേവതകളേ! നിങ്ങൾ ഞങ്ങളുടെ വിജയത്തിനുവേണ്ടി പ്രവർത്തിക്കുന്നവരായിരിക്കണേ. ഇപ്പോൾ സംഗ്രാമത്തിനു തയ്യാറാകുവിൻ. നിങ്ങൾ വഴിയായി ഞങ്ങളുടെ വീരന്മാർ രക്ഷയെ പ്രാപിക്കണേ.

3. ***ഉത്തിഷ്ഠതമാ രഭേഥാമാദാനസംദാനാഭ്യാം,***
***അഭിത്രാണാം സേനാ അഭി ധത്തമർബുദേ.***

ഹേ നാഗദേവാ! നീയും ന്യർബുദിയും സ്വന്തം സ്ഥാനങ്ങളിൽനിന്നു യുദ്ധം ചെയ്യുകയും ആദാനസദാസ നാമത്തോടുകൂടിയ കയറുകളാൽ ശത്രുസൈന്യങ്ങളെ വശീഭൂതമാക്കുകയും ചെയ്യുവിൻ.

4. ***അർബുദിർനാമ യോ ദേവ ഈശാനശ്ച ന്യുർബുദീഃ,***
***യാഭ്യാമന്തരിക്ഷമാവൃതമിയം ച പൃഥിവി മഹീ,***
***താഭ്യാമിന്ദ്രമേദിഭ്യാമഹം ജിതമന്വേമി സേനയാ.***

അർബുദി, ന്യർബുദി എന്ന പേരുകളോടുകൂടിയ സർപ്പദേവതകളാൽ സമസ്തലോകങ്ങളും വലയം ചെയ്യപ്പെട്ടിരിക്കുന്നു. അവർ തങ്ങളുടെ ശരീരങ്ങളാൽ വിശ്വത്തെ മുഴുവനും ബന്ധിച്ചിരിക്കുന്നു. ഈ രണ്ടു ദേവതകളും യുദ്ധവിജയകാര്യങ്ങളിൽ സദാ മുഴുകിയിരിക്കുന്നു.

5. ***ഉത്തിഷ്ഠ ത്വം ദേവജനാർബുദേ സേനയാ സഹ,***
***ദജ്ഞന്നമിത്രാണാം സേനാം ഭോഗേഭിഃ പരി വാഗ്യ.***

ശ്രേഷ്ഠരായ ഈ സർപ്പദേവതകൾവഴിയായി ഞാൻ എന്റെ ശത്രുക്കളുടെമേൽ ആക്രമണം നടത്തും. ഹേ അർബുദദേവാ! നീ നിന്റെ സേനകളോടുകൂടി ശത്രുസൈന്യങ്ങളെ സംഹരിച്ചുകൊണ്ട് ആ സർപ്പദേഹത്താൽ അവരെ വലയം ചെയ്യൂ.

6. ***സപ്ത ജാതാൻ ന്യർബുദ ഉദാരാണാം സമീക്ഷയൻ,***
***തേഭിഷ്ടവമാജ്യേ ഹുതേ സർവൈരുത്തിഷ്ഠ സേനയാ.***

ഹേ നാഗദേവാ! നീ ശത്രുക്കളുടെ ദൃഷ്ടികളെ ദുർബ്ബലമാക്കി ഞങ്ങളുടെ സൈന്യത്തോടുകൂടി ഉണർന്നെഴുന്നേൽക്കൂ.

7. ***പ്രതിധ്നാനാശ്രുഖീ കൃധുകർണ്ണീ ച ക്രോശതു,***
***വികേശീ പുരുഷേ ഹതേ രദിതേ അർബുദം തവ.***

ഹേ ദേവാ! ഇനി നീ എന്റെ ശത്രുവിനെ ദംശനംകൊണ്ട് നശിപ്പിക്കൂ. അപ്പോൾ അവനെക്കണ്ടുകൊണ്ട് അവന്റെ ഭാര്യ അവളുടെ മാറത്തടിച്ച് അശ്രുക്കൾ വർഷിച്ച്, മുടിയഴിച്ചിട്ട് നിലവിളിക്കട്ടെ.

8. ***സംകഷന്തോ കരൂകരം മനസാ പുത്രമിച്ഛന്തീ,***
***തതിം ഭ്രാതരമാത് സ്വാൻ രദിതേ അർബുദേ തവ.***

ഹേ നാഗദേവാ! ദംശനാനന്തരം വിഷം കയറിക്കഴിയുമ്പോൾ ശത്രുവിൻെറ ഭാര്യ കൈകാലുകളുടെ അസ്ഥികളെ അമർത്തിക്കൊണ്ട് കരുണമയമായ ശബ്ദത്തെ പുറപ്പെടുവിക്കണേ. പിന്നെ വിഷത്തിനു പ്രതികാരം ചെയ്യുന്നതിനു പുത്രസഹോദരാദികൾ ആരോടു പറയും? ഇപ്രകാരം കർത്തവ്യബോധത്താൽ ശൂന്യരായി ഭവിക്കണേ.

9. ***അലിക്ലവാ ജാഷ്കമദാ ഗൃധ്രാഃ ശ്യേനാഃ പതത്രിണഃ,***
***ധ്വാങ്ക്ഷാഃ ശകുനയസ്തൃപ്യന്ത്വമിത്രേഷു സമീക്ഷയൻ രദിതേ അർബുദേ തവ.***

ഹേ അർബുദദേവാ! നീ ദംശിക്കപ്പെട്ടതിനുമേൽ ഞങ്ങളുടെ ശത്രുക്കളുടെ മരണത്തെ പ്രതീക്ഷിച്ചു കഴിയുന്ന കഴുകൻ, പരുന്ത്, കാക്ക മുതലായ പക്ഷികൾ അവൻെറ മാംസം ഭക്ഷിച്ചു തൃപ്തിയടയട്ടെ.

10. ***അഥോ സർവ ശ്വാപദം മക്ഷികാ തൃപ്യതു ക്രിമിഃ,***
***പൗരുഷേƒധി കുണപേ രദിതേ അർബുദേ തവ.***

ഹേ ദേവാ! കുറുക്കൻ, വ്യാഘ്രം, ഈച്ച, മാംസം അഴുകിക്കഴിയുമ്പോൾ ഉണ്ടാകുന്ന പുഴുക്കൾ മുതലായവ അവൻെറ ശവം കൊണ്ടു തൃപ്തിവരുത്തട്ടെ.

11. ***ആ ഗൃഹ്ണീതം സം ബൃഹതം പ്രാണാപാനാൻ ന്യർബുദേ,***
***നിവാശാ ഘോഷാഃ സം യന്ത്വമിത്രേഷു സമീക്ഷയൻരദിതേ അർബുദേ തവ.***

ഹേ ന്യർബുദാ! അർബുദാ! നിങ്ങൾ രണ്ടുപേരുംകൂടി ശത്രുക്കളുടെ പ്രാണനെ വഹിച്ച് അതിനെ സമൂലം പിഴുതുകളയൂ. നിങ്ങളുടെ ദംശനത്താൽ ശത്രുക്കൾ ക്രന്ദനം ചെയ്യുവാൻ തുടങ്ങും.

12. ***ഉദ് വേപയ സം വിജന്താം ഭിയാമിത്രാൻത്സം സൃജ,***
***ഉരുഗ്രാഹൈർബാഹ്വങ്കൈർവിധ്യാമിത്രാൻ ന്യുർബുദേ.***

ഹേ ന്യുർബുദേ! നീ ശത്രുക്കളെ വിറപ്പിക്കൂ. അവർ സ്ഥാനഭ്രഷ്ടരായി ദുഃഖം അനുഭവിക്കണേ. അവരെ ഭയഭീതരാക്കി, അവരുടെ അവയവങ്ങളെ ക്രിയാരഹിതങ്ങളാക്കൂ

13. ***മുഹ്യന്ത്വേഷാം ബാഹ വശ്ചിത്താകൂതം യദ്ധൃധി,***
***മൈഷാമുച്ഛേഷി കിം ചന രദിതേ അർബുദേ തവ.***

ഹേ അർബുദാ! നിൻെറ ദംശനത്തിൽനിന്നുണ്ടാകുന്ന വിഷബാധയാൽ ശത്രുക്കളുടെ ഭുജങ്ങൾ നിർവീര്യങ്ങളായിത്തീരട്ടെ. അവരുടെ ആഗ്രഹങ്ങൾ വിസ്മൃതങ്ങളായിത്തീരട്ടെ. അവരുടെ അടുക്കൽ രഥങ്ങളും അശ്വങ്ങളും ഗജങ്ങളും യാതൊന്നുംതന്നെ അവശേഷിക്കാതി രിക്കട്ടെ.

14. ***പ്രതിഘ്നാനാഃ സം ധാവന്തൂരഃ പടൂരാവാഘ്നാനാഃ,***
***ആധാരിണീർവികേശ്യോ രുദന്ത്യഃ പുരുഷേ ഹതേ രദിതേ അർബുദേ തവ.***

ഹേ അർബുദാ! നിൻെറ ദംശനത്താൽ ശത്രുവിൻെറ ഭാര്യ മാറത്തടിച്ചും മുടിയഴിച്ചിട്ടും പതിയുടെ വിയോഗത്താൽ നിലവിളിച്ചുകൊണ്ട് തൻെറ പതിയുടെ അടുക്കലേയ്ക്കു പോകട്ടെ.

15. ***ശ്വനതീരപ്സരസോ രൂപകാ ഉതാർബുദേ,***
***അന്തഃ പാത്രേ രേരിഹതീം രിശാം ദുർണിഹിതൈഷിണീം,***
***സർവാസ്താ അർബുദേ ത്വമമിത്രേഭ്യോ ദൃശേ കുരുദാരാംശ്ച***
***പ്രദർശയ.***

ഹേ അർബുദാ! ശ്വാനന്മാരുമായി രമിക്കുന്ന അപ്സരസ്സുകൾക്കും മായാരൂപികളായ സൈന്യങ്ങൾക്കും ഞങ്ങളുടെ ശത്രുക്കളെ കാണിച്ചുകൊടുക്കൂ, ഉൽക്കാപാതത്തേയും വികൃതരൂപികളായ ദൈത്യന്മാർക്കും ഞങ്ങളുടെ ശത്രുക്കളെ കാണിച്ചുകൊടുക്കൂ.

16. ***ഖഡരേf ധിചങ്ക്രമാം ഖർവികാം ഖർവവാസിനീം,***
***യ ഉദാരാ അന്തർഹിതാ ഗന്ധർവാപ്സരശ്ച യേ,***
***സർപാ ഇതരജനാ രക്ഷാംസി.***

ആകാശത്തിൽ ദൂരെയായി കറങ്ങിക്കൊണ്ടിരിക്കുന്ന മായാരൂപിണികൾക്കു ശത്രുക്കളെ വെളിപ്പെടുത്തിക്കൊടുക്കൂ. തങ്ങളുടെ മായയാൽ അലക്ഷിതരായിരിക്കുന്ന യക്ഷന്മാർ, രാക്ഷസന്മാർ, ഗന്ധർവ്വന്മാർ ഇവർക്കും ശത്രുക്കളെ കാണിച്ചുകൊടുത്ത് അവരെ ഭയഭീതരാക്കൂ.

17. ***ചതുർദഷ്ട്രാഞ്ഛയാവദതഃ കുംഭമുഷ്കാം അസൃങ്മുഖാൻ,***
***സ്വഭ്യസാ യേ ചോദഭ്യസാഃ.***

സർവ്വസ്വരൂപരായ ദേവതകൾക്കും ഇതരജനങ്ങൾക്കും കറുത്ത പല്ലുകളോടുകൂടിയ ദൈത്യന്മാർക്കും രക്തത്താൽ നനഞ്ഞ മുഖത്തോടുകൂടിയ രാക്ഷസന്മാർക്കും തൻെറ മായവഴിയായി ഞങ്ങളുടെ ശത്രുക്കളെ കാണിച്ചു കൊടുക്കൂ.

18. ***ഉദ് വേപയ ത്വമർബുദേf മിത്രാണാമം സിച,***
***ജയാംശ്ച ജിഷ്ണുശ്ചാമിത്രാഞ്ജയതാമിന്ദ്രമേദിനൗ.***

അർബുദാ! നീ ശത്രുസേനകളെ വിഷത്തിൻെറ ശക്തിയാൽ ദുഃഖിതരാക്കുകയും വിറപ്പിക്കുകയും ചെയ്യൂ. നിങ്ങൾ രണ്ടുപേരും ഇന്ദ്രൻെറ മിത്രങ്ങളാകുന്നു. ഞങ്ങളുടെ ശത്രുക്കളെ പരാജയപ്പെടുത്തി ഞങ്ങളെ വിജയികളാക്കൂ.

19. ***പ്രവ്ലീനോ മൃദിതഃ ശയാം ഹതോമിത്രോ ന്യർബുദേ,***
***അഗ്നിജിഹ്വാ ധൂമശിഖാ ജയന്തീർയന്തു സേനയാ.***

ഹേ ന്യർബുദാ! ഭയത്താൽ വിറച്ചുകൊണ്ടിരിക്കുന്ന ഞങ്ങളുടെ ശത്രു അവയവങ്ങൾ തകർന്ന് മരിച്ചു മണ്ണടിയട്ടെ. അഗ്നിയുടെ ധൂമശാഖായുക്തമായ സേനകൾ ഞങ്ങളുടെ സേനകളോടൊത്തു പ്രയാണം ചെയ്യട്ടെ.

20. ***തയാർബുദേ പ്രണുത്താനാമിന്ദ്രോ ഹന്തു വരംവരം,***
***അമിത്രാണാം ശചീപതിർമാമീഷാം മോചി കശ്ചന.***

ഹേ അർബുദാ! ഞങ്ങളുടെ ശത്രുക്കളിൽ ശ്രേഷ്ഠന്മാരായിട്ടുള്ളവരെത്തന്നെ തിരഞ്ഞുപിടിച്ച് ഇന്ദ്രൻ നശിപ്പിക്കട്ടെ. അവരിൽ ആരുംതന്നെ ശേഷിക്കാതി രിക്കട്ടെ.

21. ***ഉത്കസന്തു ഹൃദയാന്യൂർധ്വഃ പ്രാണ ഉദീഷതു,***
***ശൗഷ്കാസ്യമനു വർതതാമമിത്രാൻ മോത മിത്രിണഃ.***

ശത്രുവിൻെറ ശരീരത്തിൽനിന്നും അന്തഃകരണവും പ്രാണവായുവും വേർപിരിയട്ടെ. ഭയംകാരണം അവർ ശുഷ്കമായിത്തീരട്ടെ. ഞങ്ങളുടെ മിത്രങ്ങളെ ഭയജനിതമായ ഈ ശുഷ്കത പ്രാപിക്കാതിര

22. ***സർവാംസ്താ അർബുദേ ത്വമമിത്രേഭ്യോ ദൃശേ കുരുദാരാംശ്ച***
***പ്രദർശയ.***

ഞങ്ങളുടെ സൈന്യത്തിലുള്ള വീരന്മാർ, ഭീരുക്കൾ, യുദ്ധത്തിൽനിന്നും പിന്തിരിഞ്ഞോടുന്നവർ, കർത്തവ്യവിമൂഢന്മാർ തുടങ്ങിയവരെ ഹേ അർ ബുദാ! സ്വന്തം മായാശക്തിയാൽ ശത്രുക്കളെ പരാജയപ്പെടുത്തുന്നുതിന് മുൻനിര യിലേയ്ക്കാനയിക്കണേ.

23. ***അർബുദിശ്ച ത്രിഷന്ധിശ്ചമിത്രാന നോ വി വിധ്യാനാം,***
***യഥേഷാമിന്ദ്ര വൃത്രഹൻ ഹനാമ ശചീപതേിമിത്രാണാം സഹസ്രശഃ.***

ഹേ ഇന്ദ്രാ! ഞങ്ങളുടെ ശത്രുക്കളെ ഏതെല്ലാം വിധങ്ങളിൽ നശിപ്പിക്കുവാൻ കഴിയുന്നുവോ അപ്രകാരം അവരെ ഉന്മൂലനം ചെയ്യണേ. ത്രിസന്ധി നാമത്തോടുകൂടിയ ദേവതയും അർബുദനും ഞങ്ങളുടെ ശത്രുക്കളെ പലപ്രകാരങ്ങളിലായി നശിപ്പിക്കണേ.

24. ***വനസ്പതീൻ വനസ്പത്യാനോഷധീരുത വീരുധഃ,***
***ഗന്ധർവ്വാപ്സരസഃ സർപാൻ ദേവാൻ പുണ്യജനാൻ പിതൃൻ,***
***സർവസ്താം അർബുദേ ത്വമമിത്രേഭ്യോ ദൃശേ കുരുദാരാംശ്ച പ്ര ദർശയ.***

ഹേ അർബുദാ! വൃക്ഷങ്ങളാൽ നിർമ്മിതമായ വസ്തു, നെല്ല്, യവം, ലത, ഗന്ധർവ്വന്മാർ, അപ്സരസ്സുകൾ, പൂർവ്വപുരുഷന്മാർ ഇവർക്ക് ഞങ്ങളുടെ ശത്രു ക്കളെ കാണിച്ചുകൊടുക്കൂ. അവരെ അന്തരീക്ഷത്തിലെ ഉത്പാതങ്ങളാൽ ഭയഭീതരാക്കിത്തീർക്കണേ.

25. ***ഈശാം വോ മരുതോ ദേവ ആദിത്യോ ബ്രഹ്മണസ്പതിഃ,***
***ഈശാം വ ഇന്ദ്രശ്ചാഗ്നിശ്ച ധാതാ മിത്രഃ പ്രജാപതിഃ,***
***ഈശാം വ ഋഷയശ്ചക്രു രമിത്രേഷു സമീക്ഷയൻ രദിതേ***
***അർബുദേ തവ.***

ഹേ ശത്രുക്കളേ! മരുദ്ഗണങ്ങൾ നിങ്ങളെ ദണ്ഡിക്കണേ. ഇന്ദ്രാഗ്നികൾ നിയന്ത്രിക്കട്ടെ. ബ്രഹ്മണസ്പതി, ധാതാവ്, സൂര്യൻ, പ്രജാപതി, അഥർവ മഹർഷി, അംഗിരസ്സ് മുതലായവരും നിങ്ങളെ ശിക്ഷിക്കണേ. നിങ്ങളുടെ ദണ്ഡനങ്ങൾക്കു ശേഷം ഇന്ദ്രനും അവരെ ശിക്ഷിക്കുന്നവനാകണേ.

26. ***തേഷാം സർവേഷാമിശനാ ഉത്തിഷ്ഠത സം നഹ്യധ്വം മിത്രാ***
***ദേവജനാ യൂയം,***
***ഇമം സംഗ്രാമ സംജിത്യ യഥാലോകം വി തിഷ്ഠധ്വം***

ഹേ ദേവഗണങ്ങളേ! നിങ്ങൾ ഞങ്ങളുടെ മിത്രരൂപരാകുന്നു. ഞങ്ങളുടെ ശത്രുക്കളെ ദണ്ഡിപ്പിക്കുവാൻ തയ്യാറാകുവിൻ. നിങ്ങൾ ഈ യുദ്ധത്തിൽ വിജയം വരിച്ച് അവരവരുടെ സ്ഥാനങ്ങളിലേക്കു മടങ്ങിപ്പോകുവിൻ.

## സൂക്തം പത്ത്

(ഋഷി-ഭൃഗ്വംഗിരസ്സ്, ദേവത-ത്രിഷന്ധി. ഛന്ദസ്-ബൃഹതി, ജഗതി, പംക്തി, അനുഷ്ടുപ്, ശക്വരി, ഗായത്രി)

1. ***ഉത്തിഷ്ഠത സം നഹ്യധ്വമുദാരാഃ കേതുഭിഃ സഹ,***
***സർപാഃ ഇതരജനാ രക്ഷാംസ്യമിത്രാനനു ധാവത.***

ഹേ സേനാനായകന്മാരേ! പതാകകളുമേന്തി നിങ്ങൾ യുദ്ധത്തിനു തയ്യാറാകുവിൻ. കവചാദികൾ അണിഞ്ഞ് രണക്ഷേത്രത്തിലേക്കു പ്രയാണം ചെയ്യൂ. ഹേ ദേവതകളേ! രാക്ഷസന്മാരേ! നിങ്ങൾ ഞങ്ങളുടെ ശത്രുക്കളെ പരാജയപ്പെടുത്തി പലായനം ചെയ്യിക്കൂ.

2. ***ഈശാം വോ വേദരാജ്യ ത്രിഷന്ധേ അരുണൈഃ കേതുഭിഃ സഹ,***
***യേ അന്തരിക്ഷേ യേ ദിവി പൃഥിവ്യാം യേ ച മാനവാഃ,***
***ത്രിഷന്ധേസ്തേ ചേതസി ദുർണാമാന ഉപാസതാം.***

ഹേ ശത്രുക്കളേ! ത്രസന്ധി എന്ന നാമത്തോടുകൂടിയ വജ്രായുധത്തിൻെറ അധിഷ്ഠാനദേവത നിങ്ങളുടെ രാജ്യത്തെ ദണ്ഡിപ്പിക്കേണ്ടതായി കരുതുന്നു. ഹേ ത്രിസന്ധീ! നീ സ്വന്തം അരുണധ്വജത്തോടുകൂടി ഉണരൂ. അന്തരീക്ഷം, ആകാശം, ഭൂമി ഇവയിൽ ഉത്പാതരൂപമായിരിക്കുന്ന കേതു അതുസഹിതം ഉണരൂ.

3. ***അയോമുഖാഃ സൂചീമുഖാ അഥോ വികങ്കതീമുഖാഃ,***
***ക്രവ്യാദോ വാതരംഹസ ആ സജന്ത്വമിത്രാൻ വജ്രേണ ത്രിഷന്ധിനാ.***

ഹേ ത്രിസന്ധീ! നിങ്ങളുടെ മനസ്സിൽ സ്ഥിതിചെയ്യുന്ന ദുഷ്ടജീവികളുടെ സമൂഹം ഞങ്ങളുടെ ശത്രുക്കളെ ആഗ്രഹിക്കട്ടെ. ആ ജീവികൾ ലോഹങ്ങളോടുകൂടി ചുണ്ടകളോടും മുള്ളുകൾ നിറഞ്ഞ മുഖങ്ങളോടും കൂടിയതാകട്ടെ. മാംസഭുക്കുകളായ ആ പക്ഷികൾ നിൻെറ പ്രേരണയാൽ വായുവേഗത്തിൽ ശത്രുക്കളുടെമേൽ നിപതിക്കട്ടെ.

4. ***അന്തർധേഹി ജാതവേദ ആദിത്യ കുണപം ബഹു,***
***ത്രിഷന്ധേരിയം തേനാ സുഹിതാസ്തു മേ വശേ.***

ഹേ അഗ്നീ! ആദിത്യനെ ആച്ഛാദനം ചെയ്യണേ. ത്രിസന്ധിദേവതയുടെ സേനകൾ എനിക്കു പൂർണ്ണമായും വിധേയമായിരിക്കണേ.ഞങ്ങൾ ഞങ്ങളുടെ ശത്രുക്കളുടെമേൽ ആ സൈന്യങ്ങൾവഴിയായി മഹത്തായ വിജയം പ്രാപിക്കണേ.

5. ***ഉത്തിഷ്ഠ ത്വം ദേവജനാർബുദേ സേനയാ സഹ,***
***അയം ബലിർവ ആഹുതസ്ത്രിഷന്ധേരാഹുതിഃ പ്രിയാ.***

ഹേ അർബുദദേവാ! സ്വന്തം സൈന്യങ്ങളോടൊത്തുണരൂ. ഈ ആഹുതി നിങ്ങളെ തൃപ്തിപ്പെടുത്തുമാറാകണേ. ത്രിസന്ധിദേവതയുടെ സേനകളും ഞങ്ങളുടെ ആഹുതിയാൽ സംതൃപ്തരായി ഞങ്ങളുടെ ശത്രുക്കളെ പൂർണ്ണമായും നശിപ്പിക്കണേ.

6. ***ശിതിപദീ സം ദ്യതു ശരവ്യേയം ചതുഷ്പദീ,***
***കൃത്യേ f മിത്രേഭ്യോ ഭവ ത്രിഷന്ധേ സഹ സേനയാ.***

ചതുഷ്പാദയായ ഈ ഗോവ് ബാണരൂപത്തോടുകൂടി ശത്രുക്കളുടെമേൽ പതിക്കണേ. ഹേ കൃത്യാരൂപയായ ശ്വേതപദീധേനൂ! ശത്രുക്കൾ കാരണം നീ സാക്ഷാൽ കൃത്യതന്നെയായിത്തീരൂ. ത്രിസന്ധിദേവതയുടെ സൈന്യങ്ങളും ഇക്കാര്യത്തിൽ നിനക്കു പൂർണ്ണമായും സഹായിയായിരിക്കണേ.

7. ***ധൂമാക്ഷീ സം പതതു കൃധുകർണീ വ ക്രോശതു,***
***ത്രിഷന്ധേഃ സേനയാ ജിതേ അരുണാഃ സന്തു കേതവഃ.***

മായാമയധൂമത്താൽ ശത്രുസൈന്യങ്ങളുടെ നേത്രങ്ങൾ ആച്ഛാദിതങ്ങളായിത്തീരണേ. പിന്നെ അവർ നിലംപതിക്കണേ. അവരുടെ ശ്രവണശക്തി പെരുമ്പറയുടെ നാദകോലാഹലത്താൽ നശിച്ചുപോകണേ. ത്രിസന്ധിദേവത ശത്രുക്കളെ വിജയിക്കുവാനാഗ്രഹിക്കുമ്പോൾ അവളുടെ പതാക രക്തവർണ്ണമാകുകയും ശത്രുക്കൾ നിലവിളിക്കാൻ തുടങ്ങുകയും ചെയ്യണേ.

8. ***അവായന്താം പക്ഷിണോ യേ വയാംസ്യന്തരിക്ഷേ ദിവി യേ ചരന്തി,***
***ശ്വാപദോ മക്ഷികാഃ സം രഭന്താമമാദോ ഗൃധ്രാഃ കുണപേരദന്താം.***

ശത്രുപക്ഷം മരിച്ചുവീഴുമ്പോൾ ആകാശത്തിലെ പക്ഷികൾ മാംസം ഭക്ഷിക്കു ന്നതിനു താഴേയ്ക്കു പറന്നെത്തട്ടെ. സൃഗാലന്മാരും ഈച്ചകളും അവയെ ആക്രമിക്കട്ടെ.പച്ചമാംസം ഭക്ഷിക്കുന്ന കഴുകന്മാർ അവയുടെ ചുണ്ടു കൾകൊണ്ടും നഖങ്ങൾകൊണ്ടും അവയെ കൊത്തിക്കീറട്ടെ

9. ***യാമിന്ദ്രേണ സധാം സമധത്ഥാ ബ്രഹ്മണാ ച ബൃഹസ്പതേ, തയാഹമിന്ദ്രസധയാ സർവാൻ ദേവാനിഹ ഹുവ ഇതോ ജയത മാമുതഃ.***

ഹേ ബൃഹസ്പതീ! നീ ഇന്ദ്രനോടും അദ്ദേഹത്തിൻെറ സൃഷ്ടികർത്താ വായ ബ്രഹ്മാവിനോടും ഏതൊരു ബന്ധക്രിയ നടത്തിയിരുന്നുവോ അതി നാൽ ഞാൻ ഇന്ദ്രാദിദേവതകൾക്ക് ഈ യുദ്ധത്തിൽ ആഹുതി നൽകുന്നു. ഹേ ദേവതകളേ! ഞങ്ങളുടെ സൈന്യങ്ങളെ വിജയിപ്പിക്കുകയും ശത്രു സൈന്യങ്ങളെ പരാജയപ്പെടുത്തുകയും ചെയ്യുവിൻ.

10. ***ബൃഹസ്പതിരങ്ഗിരസ ഋഷയോ ബ്രഹ്മസംശിതാഃ, അസുരക്ഷയണം വധ ത്രിഷന്ധി ദിവ്യാശ്രയൻ.***

അംഗിരസ്സിൻെറ പുത്രനായ ബൃഹസ്പതിയും സ്വയം മന്ത്രശക്തിയാൽ തേജസ്കരിക്കപ്പെട്ടിട്ടുള്ളവരായ മറ്റു മഹർഷിമാരും രാക്ഷസന്മാരെ ഹിംസി ക്കുന്ന വജ്രായുധത്തിൻെറ സഹായം സ്വീകരിക്കുന്നു.

11. ***യേനാസൗ ഗുപ്ത ആദിത്യ ഉഭാവിന്ദ്രശ്ച തിഷ്ഠതഃ, ത്രിഷന്ധിംദേവാ അഭജന്തൗജസേ ച ബലായ ച.***

ത്രിസന്ധിദേവതകൾ രാക്ഷസന്മാരുടെ ഉപദ്രവങ്ങളെ നശിപ്പിച്ച് ഏതൊരു ആദിത്യനെ രക്ഷിച്ചുവോ ആ ആദിത്യനും ഇന്ദ്രനും അതേ ദേവതകളുടെ ശക്തിയാൽ സ്വർഗ്ഗത്തിൽ നിർഭയരായി വസിക്കുന്നു. ദേവഗണങ്ങൾ ത്രിസ ന്ധിദേവതകളുടെ ഓജസ്സിൻെറയും ശക്തിയുടേയും പ്രാപ്തിക്കുവേണ്ടി സേവനം ചെയ്യുന്നു.

12. ***സർവാംല്ലോകാൻത്സമജയൻ ദേവാ ആഹുത്യാനയാ, ബൃഹസ്പതിരാംഗിരസൗ വജ്രം യമസിഞ്ചതാസുരക്ഷയണംവധം.***

അങ്ഗിരസ്സിൻെറ പുത്രനായ ബൃഹസ്പതി ഏതൊരു സംഹാരസാധന നനച്ചുവളർത്തിയോ ഇന്ദ്രാദിദേവതകൾ ആ പൃഷദാജ്യയജ്ഞത്താൽ രാക്ഷ സന്മാരെ സംഹരിച്ച് എല്ലാ ലോകങ്ങളേയും സമ്പാദിച്ചു.

13. ***ബൃഹസ്പതിരാംഗിരസൗവജ്രംയമസിഞ്ചതാസുരക്ഷയണംവധം, തേനാഹമമൂം സേനാം നിലിംപാഭി ബൃഹസ്പതേ f മിത്രാൻ ഹന്മ്യോജസാ.***

രാക്ഷസന്മാരുടെ ഹനനസാധനമായ ഏതൊരു വജ്രായുധത്തെ അംഗി രസ്സിൻെറ പുത്രനായ ബൃഹസ്പതി നിർമ്മിച്ചുവോ ഹേ ബൃഹസ്പതീ! ഞാൻ ശത്രുസൈന്യങ്ങളെ മന്ദ്രശക്തിയാൽ യുക്തമായ ആ വജ്രായുധത്താൽ സംഹ രിക്കുന്നു.

14. ***സർവേ ദേവാ അത്യായന്തി യേ പ്രശ്നന്തി വഷട്കൃതം, ഇമാം ജുഷധ്വമാഹുതിമിതോ ജയത മാമുതഃ.***

ഹവിസ്സിനെ അനുഭവിക്കുന്ന ഇന്ദ്രാദിദേവകൾ ശത്രുക്കളുടെമേൽ വിജയം പ്രാപിച്ചുകൊണ്ട് നമ്മുടെ മുമ്പിലേയ്ക്കു വന്നുകൊണ്ടിരിക്കുന്നു. ഇപ്രകാര മുള്ള ദേവതകളെ! ശത്രുക്കളെ പരാജയപ്പെടുത്തി ഞങ്ങളേ വിജയിപ്പിക്കണേ.

15. ***സർവേ ദേവാ അത്യായന്തു വിഷന്ധേരാഹുതിഃ പ്രിയാ, സന്ധാം മഹതീ രക്ഷത യയാഗ്രേ അസുരാ ജിതാ.***

ഞങ്ങളുടെ ഗ്രഹഹവിസ്സ് ത്രിസന്ധിദേവതയെ തൃപ്തിപ്പെടുത്തട്ടെ. ശത്രുക്കളെ കടന്ന് ഇന്ദ്രാദികളായ എല്ലാ ദേവകളും ഞങ്ങളുടെ നേരേ വരണേ. ഹേ ദേവഗണങ്ങളേ! ഞങ്ങളുടെ വിജയപ്രതിജ്ഞയെ പൂർത്തിയാക്കൂ. നിങ്ങൾ ഇതേ പ്രതിജ്ഞയാൽത്തന്നെ രാക്ഷസന്മാരുടെമേൽ വിജയം വരിച്ചിരിക്കണേ.

16. ***വായുരമിത്രാണാമിഷ്വഗ്രാണ്യാശ്ചതു,***
***ഇന്ദ്ര ഏഷാം ബാഹൂൻ പ്രതി ഭനക്തു മ ശകം പ്രതിധാമിയും,***
***ആദിത്യ ഏഷാമസ്ത്ര വി നാശയതു ചന്ദ്രമാ യതാമഗതസ്യ പന്ഥാം.***

ഇന്ദ്രൻ ഈ ശത്രുക്കളുടെ കരങ്ങളെ ആയുധങ്ങൾ ധരിക്കുന്നതിൽ കഴിവില്ലാത്തവരാക്കണേ. വായു ഈ ശത്രുക്കളുടെ ബാണങ്ങളെ മറ്റു ഭാഗങ്ങളിൽ പതിപ്പിച്ച് അവയുടെ ശക്തി നശിപ്പിക്കണേ. അവർക്ക് തങ്ങളുടെ ബാണങ്ങളെ വീണ്ടും പ്രയോഗിക്കുവാൻ കഴിവുണ്ടാകാതിരിക്കണേ.സൂര്യൻ അവരെ ശക്തിഹീനരാക്കണേ. ചന്ദ്രൻ ശത്രുക്കളുടെ വഴികളെ മറച്ചുകളയണേ.

17. ***യദി പ്രേയുർദേവപുരാ ബ്രഹ്മ വർമാണി ചക്രിരേ,***
***തനൂദാനം പരിപാണം കൃണ്വാനാ യദുപോചിരേ സർവ തദരസം കൃധി.***

ഹേ ദേവഗണങ്ങളേ! ശത്രുക്കൾ ആദ്യമായി മന്ത്രമയമായ കവചം ധരിച്ചിരിക്കുന്നു എങ്കിൽ അവർ ഏതെല്ലാം മന്ത്രങ്ങൾ ഉച്ചരിക്കുന്നുവോ നിങ്ങൾ അവയെ വ്യർത്ഥമാക്കൂ.

18. ***ക്രവ്യാദാനുവർതമൻ മൃത്യുനാ ച പുരോഹിതം,***
***ത്രിഷന്ധേ പ്രേഹി സേനയാ ജയാമിത്രാൻ പ്ര പദ്മശ്വ.***

ഹേ ത്രിസന്ധീ! മുമ്പിൽ നിൽക്കുന്ന ഈ ശത്രുവിനെ മാംസഭക്ഷകനായ ദൈത്യനെ ഏല്പിക്കൂ. നിങ്ങൾ അവൻെറമേൽ സൈന്യസഹിതം ആക്രമണം നടത്തിക്കൊണ്ട് ശത്രുമധ്യത്തിലേക്കു പ്രവേശിക്കൂ.

19. ***ത്രിഷന്ധേ തമസാ ത്വാമാമിവാൻ പരി വാരയ,***
***പൃഷദാജ്യപ്രണുതാനാം മാമിഷാം മോചി കശ്ചന.***

ഹേ ത്രിസന്ധീ! നിൻെറ മായയാൽ പ്രകടമാകുന്ന അന്ധകാരത്താൽ എല്ലാ ഭാഗത്തുനിന്നും അവരെ വലയം ചെയ്യൂ. പൃഷദാജ്യയജ്ഞം വഴിയായി അവരെ പിഴുതുകളയൂ. ഈ ശത്രുക്കളിൽ ആരുംതന്നെ അവശേഷിക്കാതിരിക്കട്ടെ.

20. ***ശിതിപദീ സം പതത്വമിത്രാണാമഭൂഃ സിചഃ,***
***മുഹ്യന്ത്വദ്യാമൂഃ സേനാ അഭിത്രാണാം ന്യർബുദേ.***

ഞങ്ങളുടെ ആയുധങ്ങളാൽ പീഡിതരായിരിക്കുന്ന ശത്രുസൈന്യങ്ങളിൽ ശ്വേതപാദങ്ങളോടുകൂടി ഗോവ് കുതിച്ചുചാടട്ടെ. ഹേ ന്യൂർബുദേ! ദൂരെയായി കാണപ്പെടുന്ന ശത്രുസൈന്യം ഭ്രമങ്ങളിലകപ്പെട്ട് കർത്തവ്യബോധമില്ലാത്തവരായി ഭവിക്കട്ടെ

21. ***മൂഢാ അമിത്രാ ന്യൂർബുദേ വരംവരം,***
***അനയാ ജഹി സേനയാ.***

ഹേ ന്യൂർബുദേ! നീ ഞങ്ങളുടെ ശത്രുക്കളെ സ്വന്തം മായയാൽ കർത്തവ്യവിമൂഢരാക്കി നശിപ്പിക്കൂ. ശത്രുക്കളിൽ സമർത്ഥരായവരെ തിരഞ്ഞുപിടിച്ച് സംഹരിക്കൂ. ഞങ്ങളുടെ സൈന്യങ്ങളെക്കൊണ്ടുതന്നെ അവരെ നശിപ്പിക്കൂ.

22. ***യശ്ച കവചീ യശ്ചാകവചാമിത്രോ യശ്ചാജ്മനി,***
***ജ്യാപാശൈഃ കവചപാശൈരജ്മനാഭിഹതഃ ശയാം.***

കവചധാരികളും കവചഹീനരും നഗരും രഥങ്ങളിൽ ആസനസ്ഥരായി ട്ടുള്ളവരുമായ ശത്രുക്കളെ, അവർ ആരെങ്കിലുമായിക്കൊള്ളട്ടെ, പാശങ്ങളാൽ ബന്ധിച്ച് നിശ്ചേഷ്ടരാക്കിത്തീർക്കൂ.

23. ***യേ വർമിണോ യേ വർമാണോ അമിത്രാ യേ ച വർമിണഃ,***
***സർവസ്താം അർബുദേ ഹുതാരഞ്ഛവാനോ ദന്തു ഭ്രഭ്യാം.***

ഹേ അർബുദാ! കവചധാരികളും കവചരഹിതരും അനേകം രക്ഷാസാധനങ്ങളാൽ യുക്തരുമായ ശത്രുക്കൾ നിങ്ങളാൽ നാശമടയട്ടെ. പിന്നെ അവരെ ശ്വാനന്മാരും സൃഗാലന്മാരും ഭക്ഷിക്കട്ടെ.

24. ***യേ രഥിനോ യേ അരഥാ അസാദാ യേ ച സാദിനഃ,***
***സർവാനദന്തു താൻ ഹതാൻ ഗൃധ്രാഃ ശ്യേനാഃ പതത്രിണഃ.***

ഹേ അർബുദാ! രഥാരൂഢരും അല്ലാത്തവരും അശ്വാരോഹികളും അല്ലാത്തവരുമായ ശത്രുക്കൾ എല്ലാം നിൻെറ കൃപയാൽ മൃത്യുവിനെ പ്രാപിക്കട്ടെ. കഴുകന്മാർ അവരെ കൊത്തിത്തിന്നട്ടെ.

25. ***സഹസ്രകുണപാ ശേതാമാമിത്രീ സേനാ സമരേ വധാനാം,***
***വിവിദ്ധാ കാകജാകൃതാ.***

ഞങ്ങളുടെ സൈന്യങ്ങൾക്കു സമീപം വന്നു ചേരുന്ന ശത്രുസൈന്യങ്ങൾ നീചമായവിധം ആഘാതം ഏറ്റ് മൃത്യുവിനെ പ്രാപിച്ച് നീചജന്മത്തെ പ്രാപിക്കട്ടെ.

26. ***മർമാവിധ രോരുവതം സുപർണൈരദന്തു ദുശ്ചിതം മൃദിതം ശയാനം,***
***യ ഇമാം പ്രതീചീമാഹുതീമമിത്രോ നോ യുയുത്സതി.***

ഞങ്ങളുടെ പൃഷദാജ്യ ആഹുതിയെ മടക്കിവിട്ടുകൊണ്ട് ശത്രുക്കൾ യുദ്ധം ചെയ്യുന്നതിനാഗ്രഹിക്കുന്നു. നമ്മുടെ ബാണങ്ങളാൽ അവരുടെ മർമ്മസ്ഥാനങ്ങൾ തുണ്ടുതുണ്ടായിത്തീരട്ടെ. അവർ നിലവിളിച്ചുകൊണ്ട് ശരശായികളാ കുകയും ശ്വാനന്മാരും സൃഗാലന്മാരും അവരെ ഭക്ഷണമാക്കുകയും ചെയ്യട്ടെ.

27. ***യാം ദേവാ അനുതിഷ്ഠന്തി യസ്യാ നാസ്തി വിരാധനം,***
***തയേന്ദ്രോ ഹന്തു വൃത്രഹാ വജ്രേണ ത്രിഷന്ധിനാ.***

വജ്രായുധത്തിൻെറ ഉൽപത്തിക്കുവേണ്ടി ഏതൊരു പൃഷദാജ്യഹവിസ്സിനെ ദേവഗണങ്ങൾ അനുഷ്ഠിച്ചിരുന്നുവോ യാതൊരു ഹവിസ്സ് ഒരിക്കലും വ്യർത്ഥമാകാതിരുന്നുവോ ആ ഹവിസ്സു വഴിയായി ഉത്ഭവിച്ച വജ്രായുധത്താൽ ദേവാധിപതി ഇന്ദ്രൻ നമ്മുടെ ശത്രുക്കളെ സംഹരിക്കട്ടെ.

# ദ്വാദശകാണ്ഡം

## അനുവാകം ഒന്ന്

### സൂക്തം ഒന്ന്

(ഋഷി–അഥർവൻ. ദേവത–ഭൂമി. ഛന്ദസ്–ത്രിഷ്ടുപ്, ജഗതി, പംക്തി, അഷ്ടി, ശക്വരി, ബൃഹതി, അനുഷ്ടുപ്, ഗായത്രി.)

1. ***സത്യം ബൃഹദ്തമുഗ്രം ദീക്ഷാ തപോ ബ്രഹ്മ യജ്ഞഃ പൃഥിവീ ധാരായന്തി,***
***സ നോ ഭൂതസ്യ ഭവ്യസ്യ പത്ന്യുരു ലോകം പൃഥിവീ ന കൃണോതു.***
ബ്രഹ്മം, തപസ്സ്, യജ്ഞം, ബൃഹദ്ജലം ഇവയെ പൃഥ്വി വഹിച്ചുകൊണ്ടിരിക്കുന്നവളാകുന്നു. അങ്ങനെ കഴിഞ്ഞതും വരാനിരിക്കുന്നതുമായ ജീവികളുടെ പാലനകർത്രിയായ ഭൂമി നമുക്ക് സ്ഥാനത്തെ പ്രദാനം ചെയ്യണേ.

2. ***അസംബാധ മധ്യയോ മാനവാനാം യസ്യാ ഉദ്വതഃ പ്രവതഃ സമം ബഹു,***
***നാനാവീര്യാ ഓഷധീര്യാ ബിഭർതി പൃഥിവീ നഃ പ്രഥതാം രാധ്യതാം നഃ.***
നിമ്നോന്നതങ്ങളാലും സമതലങ്ങളാലും നിറഞ്ഞതും അനേകം ഔഷധികളെ ഉൽപാദിപ്പിക്കുന്നതുമായ ഈ പൃഥ്വി നമുക്കു ശരിയായ രീതിയിൽ ലഭ്യമാകണേ. നമ്മുടെ ആഗ്രഹങ്ങളെ സഫലമാക്കണേ.

3. ***യസ്യാം സമുദ്ര ഉത സിന്ധുരാപോ യസ്യാമന്ന കൃഷ്ടയിംഃ സംബഭൂവുഃ,***
***യസ്യാമിദം ജിന്വതി പ്രാണദേജൻ സാ നോ ഭൂമിഃ പൂർവപേയേ ദധാതു.***
സമുദ്രങ്ങളാലും നദികളാലും ജലത്താലും സമ്പന്നയായ ഈ ഭൂമിയിൽ കൃഷിയും ധാന്യങ്ങളും ഉണ്ടാകുന്നു. തന്മൂലം ജീവമയമായ പ്രപഞ്ചം തൃപ്തിയടയുന്നു. ആ പൃഥ്വി നമ്മെ ഫലഭൂയിഷ്ഠമായ പ്രദേശങ്ങളിൽ പ്രതിഷ്ഠിക്കണേ.

4. ***യസ്യാശ്ചതസ്രഃ പ്രദിശഃ പൃഥിവ്യാ യസ്യാമന്നം കൃഷ്ടയഃ സംബഭൂവുഃ,***
***യാ ബിഭർതി ബഹുധാ പ്രാണദേജത് സാ നോ ഭൂമിർഗോഷ്വ– ഷ്യന്നേ ദധാതു.***
നാലു ദിക്കുകളോടുകൂടിയ ഭൂമി, കൃഷിയും ധാന്യങ്ങളും ഉണ്ടാകുന്ന ഭൂമി, ജീവത്തായ ലോകത്തിന്നാശ്രയമായിരിക്കുന്ന ഭൂമി നമുക്കു ഗോക്കൾ മുത ലായവയെ പ്രദാനം ചെയ്യണേ.

5. ***യസ്യാം പൂർവേ പൂർവജനാ വിചക്രിരേ യസ്യാം ദേവാ അസു– രാനഭ്യവർത്തയൻ,***
***ഗവാമശ്വാനാം വയസശ്ച ബിഷ്ഠാ ഭഗം വർചഃ പൃഥിവീ നോ ദധാതു.***
പൂർവ്വപുരുഷന്മാർ അനേകം ജോലികൾ ചെയ്തിട്ടുള്ള ഈ ഭൂമി, ദേവന്മാർ അസുരന്മാരോടു യുദ്ധം ചെയ്തിട്ടുള്ള ഈ ഭൂമി, ഗോക്കളുടേയും അശ്വങ്ങളുടേയും പക്ഷികളുടേയും ആശ്രയരൂപമായിരിക്കുന്ന ഈ ഭൂമി തേജസ്സും ഐശ്വര്യവും നമുക്ക് പ്രദാനം ചെയ്യട്ടെ.

6. ***വിശ്വംഭരാ വസുധാനീ പ്രതിഷ്ഠാഹിരണ്യവക്ഷാ ജഗതോ നിവേശനീ,***
***വൈശ്വാനരം ബിഭ്രതീ ഭൂമിരഗ്നിമിന്ദ്രഋഷഭാ ദ്രവിണേ നോ ദധാതു.***

ധാന്യങ്ങളെ വഹിക്കുന്ന പൃഥ്വി, ലോകത്തിൻെറ ഭരണകർത്രിയായ പൃഥ്വി, സ്വർണ്ണത്തിൻെറ ഇരിപ്പിടവും വിശ്വത്തിൻെറ ആശ്രയരൂപവും വൈശ്വാനരാഗ്നിയെ വഹിച്ചുകൊണ്ടിരിക്കുന്നവളുമായ ഈ പൃഥ്വി നമുക്കു ദ്രവ്യം നൽകണേ.

7. ***യാം രക്ഷന്ത്യസ്വപ്നാ വിശ്വദാനീം ദേവ ഭൂമിം പൃഥിവീമപ്രമാദം,***
***സാ നോ മധു പ്രിയ ദുഹാമഥോ ഉക്ഷതു വചസാ.***

ജഗത്തിൽ വസിച്ചുകൊണ്ട് ദേവകൾ ഏതൊരു ഭൂമിയെ രക്ഷിച്ചിരിക്കുന്നുവോ ആ ഭൂമി നമ്മെ ധനത്താലും തേജസ്സിനാലും യുക്തരാക്കണേ.

8. ***യാർണവേ f ധി സലിലജ്ഞഗ്ര ആസീദ് യാം ഭായാഭിരന്വചരൻ മനീഷിണഃ,***
***യസ്യാ ഹൃദയം പരമ വ്യോമൻത്സത്യേനാവൃതമമൃതം പൃഥിവ്യാഃ,***
***ധ നോ ഭൂമിസ്ത്വിഷി ബല രാഷ്ട്രേ ദധാതൂത്തമ.***

യാതൊരു പൃഥ്വി സമുദ്രത്തിൽനിന്നും ജന്മമെടുത്തുവോ യാതൊരു ഭൂമിയിൽ ജീവിച്ചുകൊണ്ട് വിദ്വാന്മാർ ചിന്തിച്ചിരുന്നുവോ യാതൊന്നിൻെറ ഹൃദയം ആകാശംപോലെ വിശാലമായിരിക്കുന്നുവോ അമൃതമയിയായ ആ ഭൂമി നമുക്കു ശ്രേഷ്ഠമായ രാഷ്ട്രവും ശക്തിയും ദീപ്തിയും നൽകി അനുഗ്ര ഹിക്കണേ.

9. ***യസ്യാമാപഃ പരിചരാഃ സമാനീരഹോരാത്ര അപ്രമാദം ക്ഷരന്തി,***
***സാ നോ ഭൂമിർഭൂരിധാരാ പയോ ദുഹാമഥോ ഉക്ഷതു വർചസാ.***

ഏതൊരു ഭൂമിയിൽ പ്രവാഹമാനമായ ജലം സമാനഗതിയോടുകൂടി രാവും പകലും ഗമനം ചെയ്തുകൊണ്ടിരിക്കുന്നുവോ അങ്ങനെയുള്ള ഭൂമി നമ്മെ ക്ഷീരത്തിനു തുല്യം സാരവത്തായ ഫലങ്ങളാലും തേജസ്സിനാലും യുക്തമാക്കണേ.

10. ***യാമശ്വിനാവാമിമാതാം വിഷ്ണുര്യസ്യാം വിക്രമേ,***
***ഇന്ദ്രോ യാം ചക്രം ആത്മനേ f നാമത്രാം ശചീപതിഃ,***
***സാ നോ ഭൂമിർവിസൃജതാം മാതാ പുത്രായ മേ പയഃ.***

ഏതൊരു പൃഥ്വിയെ അശ്വനീകുമാരന്മാർ സൃഷ്ടിച്ചുവോ ഏതൊരിടത്ത് വിഷ്ണു തൻെറ പാദമുദ്ര പതിപ്പിച്ചുവോ യാതൊന്നിനെ ഇന്ദ്രൻ തൻെറ അധീനത്തിലാക്കി ശത്രുക്കളിൽനിന്നും സംരക്ഷിച്ചുവോ ആ ഭൂമി മാതാവ് പുത്രനെ പാലുകുടിപ്പിക്കുന്നതിനു സമാനം ക്ഷീരസദൃശം സാരരൂപമായ ജലം എനിക്കു പ്രദാനം ചെയ്യണേ.

11. ***ഗിരയസ്തേ പർവതാ ഹിമവന്തോ f രണ്യം തേ പൃഥിവി സ്യോനമസ്തു,***
***ബഭ്രും കൃഷ്ണാം രോഹിണീ വിശ്വരൂപാം ധ്രുവാം ഭൂമിം പൃഥിവീമിന്ദ്രഗുപ്താം,***
***അജീതോ f ഹതോ അക്ഷതോ f ധ്ഗഷ്ഠാം പൃഥിവീമഹം.***

ഹേ പൃഥ്വീ! നിൻെറ പർവ്വതങ്ങൾ ഹിമപ്രദേശങ്ങളും വനങ്ങൾ ഞങ്ങൾക്കുവേണ്ടി സുഖത്തെ പ്രദാനം ചെയ്യുന്നവയും ആയി ഭവിക്കണേ. വിവിധ വർണ്ണങ്ങളോടുകൂടിയ പുഷ്പങ്ങളുള്ള ഭൂമിയിൽ ഞാൻ ക്ഷയരഹിതനും പരാജയ രഹിതനുമായി പ്രതിഷ്ഠിതനാകട്ടെ.

12. ***യത് തേ മധ്യം പൃഥിവി യച്ച നഭ്യം യാസ്ത ഉർജസ്തന്വഃ സംബഭൂവുഃ,***
***താസു നോ തേഹ്യഭി നഃ പവസ്വ മാതാ ഭൂമിഃ പുത്രോ അഹം പൃഥിവ്യാഃ,***
***പർജന്യഃ പിതാ സ ഉ നഃ പിപർതു.***

ഹേ പൃഥ്വീ! നിൻെറ മധ്യഭാഗത്തിൽ (നാഭിയുടെ ഭാഗത്ത് ശരീരത്തെ പുഷ്ടിപ്പെടുത്തുന്ന വസ്തു ഉണ്ടായിരിക്കുന്ന ഭാഗം) എന്നെ പ്രതിഷ്ഠിക്കണേ. എൻെറ മാതാവായ ഭൂമിയും പിതാവായ മേഘവുംകൂടി എല്ലാ കർമ്മങ്ങളോടുംകൂടിയ യജ്ഞത്തെ നടത്തുന്നു. ഏതൊരു ഭൂമിയിൽ ആഹൂതി നൽകുന്നതിനു മുമ്പായിത്തന്നെ യജ്ഞസ്തംഭം സ്ഥിരമായിരിക്കുന്നുവോ അഭിവൃദ്ധിയോടുകൂടിയ ആ ഭൂമി നമ്മെ അഭിവൃദ്ധിപ്പെടുത്തണേ.

13. ***യസ്യാ വേദിം പരി ഗൃണിന്തി ഭൂമ്യാം യസ്യാം യജ്ഞ തന്വതേ വിശ്വകർമാണഃ,***
***യസ്യാം മീയന്തേ സ്വരവഃ പൃഥിവ്യാമൂർധ്വാ ശുക്രാ ആഹുത്യാഃ പുരസ്താത്,***
***സാ നോ ഭൂമിർവർധയദ് വർധമാനാ.***

ഹേ പൃഥ്വീ! ഞങ്ങളുടെ വൈരികൾ സൈന്യങ്ങളെ ശേഖരിച്ച് ഞങ്ങളെ നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ നീ ഞങ്ങൾക്കുവേണ്ടി അവരെ നശിപ്പിക്കണേ.

14. ***യോ നോ ദ്വേഷത് പൃഥിവീ യഃ പൃതന്യാദ് യോഽഭിദാ സാന്മനസാ യോ വധേന,***
***ത നോ ഭൂമേ രന്ധയ പൂർവ്വകൃത്വരി.***

ഹേ പൃഥ്വീ! നിന്നിൽനിന്നും ജന്മമെടുത്തിട്ടുള്ള ജീവികൾ നിൻെറ മുകളിൽത്തന്നെ കറങ്ങുന്നു. നീ സംരക്ഷിച്ചുകൊണ്ടിരിക്കുന്ന നാല്കാലികളായ മൃഗങ്ങളേയും ഇരുകാലികളായ മനുഷ്യരേയും സൂര്യൻ തൻെറ രശ്മികളാൽ ജീവൽപര്യന്തമുള്ള ഭക്ഷണങ്ങളെ പ്രദാനം ചെയ്യുന്നു.

15. ***ത്വജ്ജാതാസ്ത്വയി ചരന്തി മർത്യാസ്ത്വം ബിഭർഷി ദ്വിപദസ്ത്വം ചതുഷ്പദഃ,***
***തവേമേ പൃഥിവി പഞ്ച മാനവാ യേഭ്യോ ജ്യോതിരമൃതം മർത്യേഭ്യ ഉദ്യൻസൂര്യോ രശ്മിഭിരാതനോതി.***

ഹേ പൃഥ്വീ! ഈ ആത്മാവ് നിൻേറതുതന്നെയാകുന്നു.

16. ***താ നഃ പ്രജാ സം ദുഹ്രതം സമഗ്രാ വാചോ മധുപൃഥിവി ധേഹി മഹ്യം.***

സൂര്യരശ്മികൾ നമുക്കുവേണ്ടി പ്രജകളേയും വാണിയേയും ദോഹനം ചെയ്യുണേ. ഹേ പൃഥ്വീ! എനിക്കു മധുരപദാർത്ഥങ്ങളെ പ്രദാനം ചെയ്യണേ.

17. ***വിശ്വസ്വം മാതരമോഷധീനാം ധ്രുവാം ഭൂമി പൃഥിവീം ധർമണാ ഘൃതാം,***
***ശിവാം സ്യോനാമനു ചരേമ വിശ്വഹാ.***

നാം ഓഷധികളെ ഉത്ഭവിപ്പിക്കുന്നതും, ലോകത്തിൻെറ ഐശ്വര്യരൂപമായിരിക്കുന്നതും ധർമ്മത്തെ ആശ്രയിച്ചിരിക്കുന്നതും കല്യാണമയിയും സുഖദായിനിയുമായ പൃഥ്വിവിയിൽ സദാ ചരിച്ചുകൊണ്ടിരിക്കണേ.

18. ***മഹത് സധസ്ഥം മഹതീ ബഭൂവിഥ മഹാത് വേഗ ഏജഥുർവേപഥുഷ്ടേ,***
***മഹഹംസ്തേന്ദ്രോ രക്ഷസ്യപ്രമാദം,***
***സാ നോ ഭൂമേ പ്ര രോചയ ഹിരണ്യസ്യേവ സംദൃശി മാനോ ദ്വിക്ഷത കശ്ചനം.***

ഹേ പൃഥ്വീ! നീ മഹത്തായ നിവാസഭൂമിയാകുന്നു. നിന്റെ വേഗതയും കമ്പനവും മഹത്വപൂർണ്ണമാകുന്നു. ഇന്ദ്രൻ നിന്റെ രക്ഷകനായിരിക്കണേ. നീ ഞങ്ങളെ എല്ലാവർക്കും പ്രിയപ്പെട്ടവരാക്കണേ. സ്വർണ്ണം എല്ലാവർക്കും ഇഷ്ട മുള്ള വസ്തുവായിരിക്കുന്നതുപോലെ തന്നെ ഞങ്ങൾക്കു യാതൊരു ശത്രു ക്കളും ഉണ്ടാകാതിരിക്കണേ.

19. ***അനിഗ്നർഭൂമ്യാമോഷധീഷ്വഗ്നിമാപോ ബിഭ്രത്യഗ്നിരശ്മസു.***
***അഗ്നിരന്തഃ പുരുഷേഷു ഗോഷ്വശേഷ്വഗ്നയഃ.***

ജലം അഗ്നിയെ ധാരണം ചെയ്യുന്നു. പൃഥ്വിയിൽ അഗ്നി സ്ഥിതി ചെയ്യുന്നു. ജലത്തിലും പുരുഷനിലും ഗോക്കളിലും അശ്വങ്ങൾ മുതലായ മൃഗങ്ങളിലും അഗ്നി വസിക്കുന്നു.

20. ***അഗ്നിർദിവ ആ തപത്യഗ്നേർദേവസ്യോർവന്തരിക്ഷം,***
***അഗ്നിമർതാസ ഇന്ധതേ ഹവ്യവാഹ ധൃതപ്രിയം.***

സ്വർഗ്ഗത്തിലും അന്തരീക്ഷത്തിലും അഗ്നി ജ്വലിച്ചുകൊണ്ടിരിക്കുന്നു. മരണസ്വഭാവത്തോടുകൂടിയ മനുഷ്യൻ ഹവ്യാവാഹകനായ അഗ്നിയെ പ്രദീ പ്തമാക്കിക്കൊണ്ടിരിക്കുന്നു.

21. ***അഗ്നിവാസാ പൃഥിവ്യാ സിതഞ്ജുസ്തിഷീമന്തം സംശിത് മാകൃ ണോതു,***

അഗ്നിയുടെ വാസസ്ഥാനമായ ധൂമത്തെ അറിയുന്നവളായ പൃഥ്വി എ ന്നെ തേജസ്വിയാക്കണേ.

22. ***ഭൂമ്യാം ദേവേഭ്യോ ദദതി യജ്ഞൈഹവ്യമരം കൃതം,***
***ഭൂമ്യാം മനുഷ്യാ ജീവന്തി സ്വധയാന്നേന മർത്യാഃ,***
***സാ നോ ഭൂമിഃ പ്രാണമായുർദധാതു ജരദഷ്ടി മാ പൃഥിവീ കൃണോതു.***

പൃഥ്വിയിൽ സുശോഭിതങ്ങളായിരിക്കുന്ന യജ്ഞങ്ങളിൽ ദേവതകൾക്കു വേണ്ടി ഹവിസ്സിനെ നൽകുന്നു. ഇതേ ഭൂമിലിൽത്ത ന്നെ മരണധർമ്മ ത്തോടുകൂ ടിയ ജീവികൾ അന്നം, ജലം ഇവയാൽ ജീവിതം കഴിച്ചുകൂട്ടുന്നു. ഈ പൃഥ്വി നമുക്ക് പ്രാണനും ആയുസ്സും പ്രദാനം ചെയ്തുകൊണ്ട് വൃദ്ധാ വസ്ഥവരെ ജീവിക്കുന്നവരായി ഭവിപ്പിക്കണേ.

23. ***യസ്തേ ഗന്ധ പൃഥിവി സംബഭ്രവ യം വിഭത്യാഷധയോ യമാപഃ,***
***യംഗന്ധവാം അപ്സരസശ്ച ഭേജിരേ തേന മാ സുരഭി,***
***കൃണു മാ നോ ദ്വിക്ഷത കശ്ചന.***

ഹേ പൃഥ്വീ! നിന്റെ യാതൊരു ഗന്ധത്തെ ഔഷധികളും ജലവുമ ധാരണം ചെയ്തുകൊണ്ടിരിക്കുന്നുവോ യാതൊന്നിനെ അപ്സരസ്സുകളും ഗന്ധർവ്വന്മാരും സേവിച്ചുകൊണ്ടിരിക്കുന്നുവോ അതേ ഗന്ധത്താൽ എന്നേയും സുഗന്ധിതനാക്കണേ. എനിക്ക് യാതൊരു വൈരികളും ഉണ്ടാകാതിരിക്കണേ.

24. ***യസ്തേ ഗന്ധഃ പുഷ്കരമാവിവേശ യാ സം ജഭ്രുഃ സൂര്യായാ വിവാഹേ,***
***അമർത്യാഃ പൃഥിവീ ഗന്ധമഗ്രേ തേനമഗ്രേ തേന മാ സുരഭി കൃണു മാ നോ ദ്വിക്ഷത കശ്ചന.***

ഹേ പൃഥ്വീ! നിന്റെ യാതൊരു സുഗന്ധം താമരപ്പൂക്കളിൽ അധിവസിക്കുന്നുവോ യാതൊരുഗന്ധത്തെ സൂര്യന്റെ വിവാഹോത്സവത്തിൽ വരണസ്വഭാവത്തോടുകൂടിയ ജീവികൾധാരണം ചെയ്തുകൊണ്ടിരിക്കുന്നുവോ അതേ ഗന്ധത്താൽ എന്നേയും സുരഭിലനാക്കണേ. എന്നെ ദ്വേഷിക്കുന്ന വരായി ആരും ഉണ്ടാകാതിരിക്കണേ.

25. ***യസ്തേ ഗന്ധഃ പുരുഷേഷു സ്ത്രീഷു പുൺസു ഭഗോ രുചിഃ,***
***യോ അശ്വേഷു വീരേഷു യോ മൃഗേഷൂത ഹസ്തിഷു,***
***കന്യായാം വർചോ യദ് ഭു മേ തേനാസ്മാം അപി സം സൃജ,***
***മാനോ ദ്വിക്ഷത കശ്ചന.***

ഹേ പൃഥ്വീ! നിന്റെ യാതൊരു ഗന്ധം സ്ത്രീപുരുഷന്മാരിലും അശ്വങ്ങളിലും വീരന്മാരിലും മൃഗങ്ങളിലും ആനകളിലും കന്യകകളിലും ഉണ്ടായിരിക്കുന്നുവോ അവയെല്ലാത്തിനാലും എന്നെ സമ്പന്നനാക്കണേ.

26. ***ശിലാ ഭൂമിരശ്മാ പാംസുഃ സാ ഭൂമിഃ സംധൃതാ ധൃതാ,***
***തസ്യൈ ഹിരണ്യവക്ഷസേ പൃഥിവ്യാം അകരം നമഃ.***

യാതൊരു പൃഥ്വി ശിലകളാലും മണ്ണിനാലും പാറകളാലും ധൂളികളാലും നിറഞ്ഞിരിക്കുന്നുവോ അങ്ങനെയുള്ള പൃഥ്വി ഹിരണ്യവക്ഷസ്സാകുന്നു. ഞാൻ അതിനെ നമസ്കരിക്കുന്നു.

27. ***യസ്യാം വൃക്ഷാ വാനസ്പത്യാ ധ്രുവാസ്തിഷ്ഠന്തി വിശ്വഹാ,***
***പൃഥിവിം വിശ്വധായസം ധൃതാമച്ഛാവദാ മമി.***

വനസ്പതികളെ ഉത്ഭവിപ്പിക്കുന്ന വൃക്ഷങ്ങൾ ഏതൊരു ഭൂമിയിൽ സ്ഥിര രൂപത്തിൽ നിലനിൽക്കുന്നുവോ ആ വൃക്ഷങ്ങൾ ഔഷധാദികളുടെ രൂപത്തിൽ എല്ലാത്തിനേയും സേവനം ചെയ്യുന്നു. ഇപ്രകാരമുള്ള ധർമ്മാശ്രിതങ്ങളായ പൃഥ്വിയെ ഞങ്ങൾ സ്തോത്രം ചെയ്യുന്നു.

28. ***ഉദീരാണാ ഉതാസീനാസ്തിഷ്ഠന്തഃ പ്രക്രാമന്തഃ,***
***പദ്ഭ്യാം ദക്ഷിണ സവ്യാഭ്യാം മാ വ്യതിഷ്മഹി ഭൂമ്യാം.***

ഞങ്ങൾ ഇടത്തും വലത്തും പാദങ്ങളാൽ നടന്നുകൊണ്ട് ഇരുന്നും എഴുന്നേറ്റുനിന്നുംകൊണ്ട് ഒരിക്കലും വ്യഥിതരാകാതിരിക്കണേ.

29. ***വിമൃഗ്വരിം പൃഥിവീമാ വദാമി ക്ഷമാം ഭൂമിം ബ്രഹ്മണാ വാവൃധാനാം,***
***ഊർജ പുഷ്ടം ബിഭ്രതീമന്നഭാഗം ഘൃതം ത്വാഭി നിഷീദേമ ഭൂമേ.***

ക്ഷമാരൂപിണിയും പവിത്രങ്ങളായ മന്ത്രങ്ങളാൽ പ്രവൃദ്ധയുമായ പൃഥ്വിയെ ഞാൻ സ്തോത്രം ചെയ്യുന്നു. ഹേ പൃഥ്വീ! നീ പോഷടകങ്ങളായ അന്നത്തേയും ശക്തിയേയും വഹിച്ചുകൊണ്ടിരിക്കുന്നു. ഞാൻ നിന്റെമേൽ ഘൃതാഹൂതിയെ അർപ്പിക്കുന്നു.

30. ***ശുദ്ധാ ന ക്ഷാപസ്തന്വേ ക്ഷരന്തു യോ നഃ സേദുരപ്രിയേ തം നിദധ്മഃ,***
***പവിത്രേണ പൃഥിവീ മോത് പുനാമി.***

പവിത്രമായ ജലം ഞങ്ങളുടെ ദേഹത്തെ നനയ്ക്കണേ. ഞങ്ങളുടെ ശരീ രത്തിൽക്കൂടി ഒഴുകുന്ന ജലം ശത്രുക്കളെ പ്രാപിക്കണേ. ഹേ പൃഥ്വീ! ഞാൻ എന്റെ ദേഹത്തെ തുളസിയാൽ പവിത്രമാക്കുന്നു.

31. ***യാസ്തേ പ്രാചോഃ പ്രദിശോ യാ ഉദീചീർയാ തേ ഭൂമേ അധരാദ് യാശ്ച പശ്ചാത്,***
***സ്യോനാസ്താ മഹ്യ ചരതേ ഭവന്തു മാ നി പപ്ത ഭുവനേ ശിശ്രിയാണഃ.***

ഹേ പൃഥ്വീ! ഉത്തരം, ദക്ഷിണം, പശ്ചിമം, പൂർവ്വം എന്നീ നിന്റെ നാലു ദിഗ്‌രൂപങ്ങൾ എനിക്കു ചലനശക്തിയെ പ്രദാനം ചെയ്യണേ. ഞാൻ ഈ ലോക ത്തിൽ വസിച്ചുകൊണ്ടു വീഴാതിരിക്കണേ.

32. ***മാ നഃ പശ്ചാന്മാ പുരേസ്താന്നു ദിഷ്ഠാ മോത്തരാധരാദുത,***
***സ്വ സ്തി ഭൂമി നോ ഭവമാ വിദം പരിപന്ഥനോം വരീയോ യാവയാ വധഭൂ.***

ഹേ പൃഥ്വീ! എന്റെ നാലുഭാഗങ്ങളിലും നിലയുറപ്പിക്കൂ. എന്നെ ശത്രു ക്കൾ പ്രാപിക്കാതിരിക്കണേ. വികരാളങ്ങളായ ഹിംസകളിൽനിന്നും എന്നെ രക്ഷിച്ച് മംഗളദായിനിയായിത്തീരണേ.

33. ***യാവത് തേ്ഭി വിപശ്യാമി ഭൂമേ സൂര്യേണ മേദിനാ,***
***താവന്മേ ചക്ഷുർമാ മേഷ്ടോത്തരാമുത്തരാം സമാം.***

ഞാൻ നിന്നെ സൂര്യസമക്ഷം കാണുന്നതുവരെ എന്റെ ദർശനശക്തി നഷ്ടമാകാതിരിക്കണേ.

34. ***യച്ഛയാനഃ പര്യാവർത്തേ ദക്ഷിണം സവ്യഭൂമി ഭൂമേ പാർശ്വം,***
***ഉത്താനസ്ത്വാ പ്രതീചീം യത് പൃഷ്ടീ ഭിരധിശേമഹേ,***
***മാ ഹിംസീസ്തത്ര നോ ഭൂമേ സർവ്വസ്യ പ്രതിശീവരി.***

ഹേ പൃഥ്വീ! ഞാൻ ശയിക്കുമ്പോൾ തിരിഞ്ഞും മറിഞ്ഞും നേരെയും കി ടക്കുന്ന സമയം ഞാൻ ഹിംസിക്കപ്പെടാതിരിക്കണേ.

35. ***യത് തേ ഭൂമേ ബിഖനാമി ക്ഷിപ്രം തദപി രോഹതു,***
***മാ തേ മർമ വിമൃഗ്വരീ മാ തേ ഹൃദയമർപിതം.***

ഹേ പൃഥ്വീ! ഞാൻ മാന്തിക്കുഴിക്കുന്ന നിന്റെ സ്ഥാനങ്ങൾ അതിവേഗം പൂർവ്വാവസ്ഥയെ പ്രാപിക്കണേ. ഞാൻ നിന്റെ മർമ്മത്തെ പൂർണ്ണമാക്കു ന്നതിനു സമർത്ഥനല്ല.

36. ***ഗ്രീഷ്മസ്തേ ഭൂമേ വർഷാണി ശരദ്ധേമന്തഃ ശിശിരോ വസന്തഃ,***
***ഋതവസ്തേ വിഹിതാ ഹായനീരഹോരാത്രേ പൃഥിവീ നോ ദുഹാതാം.***

ഹേ പൃഥ്വീ! ഗ്രീഷ്മം, വർഷം, ശരത്ത്, ഹേമന്തം, ശിശിരം, വസന്തം ഈ ആറ് ഋതുക്കളും അതുപോലെ ദിനരാത്രങ്ങളും വൃഷ്ടിയും എല്ലാം ഞങ്ങൾക്കു ഫലദായകങ്ങളായി ഭവിക്കണേ.

37. ***യാപ സർപ വിജമാനാ വിമൃഗ്വരീ യസ്യാമാസന്നഗ്ന്യോ യേ അപ്സ്വന്തഃ,***
***പരാ ദസ്യൂൻ ദദതീ ദേവപീയൂനിന്ദ്രം വൃണാനാ പൃഥിവീ ന വൃത്രം,***
***ശക്രായ ദധ്രേ വൃഷഭായ വൃഷ്ണേ.***

യാതൊരു പൃഥ്വി സർപ്പത്തിന്റെ ചലനത്താൽ പ്രകമ്പിതയാകുന്നുവോ വിദ്യുദ്‌രൂപത്തോടുകൂടി ജലത്തിൽ വസിക്കുന്ന അഗ്നി യാതൊരു ഭൂമിയിൽ വസിക്കുന്നുവോ യാതൊരുത്തി വൃതാസുരനെ ത്യജിച്ച് ഇന്ദ്രനെ വരിച്ചിരുന്നു

വോ യാതൊരുത്തി ദേവഹിംസകന്മാർക്കുവേണ്ടി ഫലദായിനി ആകാതിരുന്നുവോ യാതൊരുത്തി തടിച്ചവനും വീര്യവാനുമായ പുരുഷന്നധീനയായിരുന്നുവോ.

38. ***യസ്യാം സദോഹവിർധാന യൂപോ യസ്യാം നിമീയതേ,***
***ഗ്രഹ്മാണോ യസ്യാമർചന്ത്യൃഗ്ഭിഃ സാമ്നാ യജുർവിദഃ,***
***യുജ്യന്തേ യസ്യാമൃത്വിജഃ സോമമിന്ദ്രായ പാതവേ.***

ഏതൊരു ഭൂമിയിൽ യജ്ഞമണ്ഡപത്തിൻെറ രചനാകർമ്മം നടന്നിരുന്നുവോ യാതൊന്നിൽ യൂപം (യാഗമൃഗത്തെ ബന്ധിക്കുന്ന തൂണ്) നാട്ടിയിരുന്നുവോ യാതൊരു ഭൂമിയിൽ ഋക്ക് സാമം യജുസ്സ് മുതലായ വേദങ്ങളുടെ മന്ത്ര ങ്ങളാൽ ദേവപൂജകളും ഇന്ദ്രൻെറ സോമപാനകർമ്മങ്ങളും നടത്തപ്പെട്ടിരുന്നുവോ.

39. ***യസ്യാം പൂർവ്വേ ഭൂതകൃത ഋഷയോ ഗാ ഉധാനൃധുഃ,***
***സപ്ത സത്രേണ വേധസോ യജ്ഞേ ന തപസാ സഹ.***

യാതൊരു ഭൂമിയിൽ ഭൂതങ്ങളുടെ രചയിതാക്കളായ മഹർഷിമാർ സപ്തസൂത്രങ്ങളോടുകൂടിയ ബ്രഹ്മയാഗങ്ങളും സ്തുതിരൂപങ്ങളായ വാണികളാൽ ദേവപൂജനവും നടത്തിയിരുന്നുവോ.

40. ***സാ നോ ഭൂമിരാ ദിശതു യദ്ധന കാമയാമഹേ,***
***ഭഗോ അനുപ്രയുങ്ക്താമിന്ദ്ര ഏതു പുരോഗവഃ.***

ആ ഭൂമി നമ്മുടെ അഭീഷ്ടങ്ങളെ നിറവേറ്റിത്തരണേ. ഭാഗ്യം നമുക്കു പ്രേരണാപ്രദവും ഇന്ദ്രൻ നമ്മുടെ നായകനും ആകണേ.

41. ***യസ്യാം ഗായന്തി നൃത്യന്തി ഭൂമ്യാം മർത്യാ വ്യൈലവാഃ,***
***യുധ്യന്തേ യസ്യാമാക്രന്ദോ യസ്യാം വദതി ദുന്ദുഭിഃ,***
***സാ നാം ഭൂമിഃ പ്രണുദതാം സപത്നാനസപത്നം മാ പൃഥിവീ കൃണോതു.***

എവിടെ മനുഷ്യർ ആടുകയും പാടുകയും ചെയ്യുന്നുവോ ദുന്ദുഭി മുഴക്കുന്നുവോ ആ ഭൂമി ആ ഭൂമി എന്നെ ശത്രുരഹിതനാക്കണേ.

42. ***യസ്യാമന്നം ബ്രീഹിയവൗ യസ്യാ ഇമാഃ പഞ്ച കൃഷ്ടയഃ,***
***ഭുമ്യൈ പർജന്യപത്ന്യൈ നമോऽസ്തു വർഷമേദസേ.***

ഏതൊരു പൃഥ്വിയിൽ അഞ്ചുകൃഷികൾ ഉണ്ടാകുന്നുവോ എവിടെ ധാന്യാദികൾ സുലഭമായി ഉണ്ടാകുന്നുവോ വർഷരൂപമേഘത്താൽ പുഷ്ടിപ്പെടുന്ന ആ പൃഥ്വിയെ നമസ്കരിക്കുന്നു.

43. ***യസ്യാഃ പരോ ദേവകൃതാഃ ക്ഷേത്രേ യസ്യാ വികുർവതേ,***
***പ്രജാപതിഃ പൃഥിവീം വിശ്വഗർഭാമാശാമാശാം രണ്യാം നഃ കൃണോതു.***

ദേവതകളാൽ സൃഷ്ടിക്കപ്പെട്ട ഹിംസ്രജന്തുക്കൾ ഏതൊരു ഭൂമിയിൽ ക്രീഡിക്കുന്നുവോ യാതൊന്ന് ലോകത്തെ മുഴുവൻ തന്നിൽത്തന്നെ ഒതുക്കി നിർത്തിയിരിക്കുന്നുവോ ആ പൃഥ്വിയുടെ ദിക്കുകളെ പ്രജാപതി നമുക്കുവേണ്ടി മംഗലമയമാക്കണേ.

44. ***നിധി ബിഭ്രതി ബഹുധാ ഗുഹാ വസു മണിം ഹിരണ്യാം പൃഥിവീ ദദാതു മേ.***

നിധികളെ വഹിച്ചുകൊണ്ടിരിക്കുന്ന പൃഥ്വി നിവാസസ്ഥാനവും സ്വർണ്ണാദികളും ഞങ്ങൾക്കു തരട്ടെ. വനങ്ങളെ പ്രദാനം ചെയ്യുന്ന അവൾ നമ്മുടെ മേൽ പ്രസന്നയായി വരദായിനിയായിത്തീരണേ.

45. ***ജനം ബിഭ്രതീ ബഹുധാ വിവാചസം നാനാഭ്രമണിം പൃഥിവീ യഥൗകസം,***
***സഹസ്രം ധാരാ ദ്രവിണസ്യ മേ ദുഹാം ധ്രുവേവധേ നു- രനപസ്ഫുരന്തീ.***

അനേകം മതങ്ങളേയും ഭാഷകളേയും പ്രയോഗിച്ചുകൊണ്ടിരിക്കുന്ന മനുഷ്യരെ വഹിച്ചുകൊണ്ടിരിക്കുന്ന പൃഥ്വി ഉറച്ചുനിൽക്കുന്ന ധേനുവിനു തുല്യം എനിക്കായി ധനത്തിൻെറ ആയിരക്കണക്കായ ധാരകളെ ദോഹനം ചെയ്യണേ.

46. ***യസ്തേ സർപോ വൃശ്ചികസ്തൃഷ്ടദംശ്മാ ഹേമന്തജബ്ധാ ഭൃമലോ ഗുഹാ ശയേ,***
***ക്രിമിർജിന്വത് പൃഥിവി മദ്യദേജതി പ്രാവൃഷി തന്നഃ അർ സർതന്മോപ,സൃപദ്യച്ഛിവ തേന നോ മൃഡ.***

ഹേ പൃഥ്വീ! നിന്നിൽ ഏതെല്ലാം സർപ്പങ്ങൾ വസിക്കുന്നുവോ ആ സർപ്പങ്ങളുടെ ദംശനം ദാഹത്തെ ജനിപ്പിക്കുന്നതാകുന്നു. തേളുകൾ ഹേമന്തത്തിൽ അവയുടെ വിഷക്കൊമ്പുകൾ താഴോട്ടാക്കി ഗുഹയിൽ ഉറങ്ങിക്കഴിയുന്നു. വർഷകാലത്തിൽ പ്രസന്നരായി പുറത്തിറങ്ങുന്ന ആ ജീവികൾ എൻെറ സമീപത്തെങ്ങും വരാതിരിക്കട്ടെ. മംഗളകാരികളായ ജീവികൾ എന്നെ പ്രാപിക്കണേ. അവയിൽനിന്നും എനിക്കു സുഖം നൽകണേ.

47. ***യേ തേ പന്ഥാനോബ്രഹവോ ജനയനാ രഥസ്യ വർഷ്മാനസശ്ച യാതവേ,***
***യൈ സംചരന്ത്യുഭയേ ഭദ്ര പാപാസ്തം പന്ഥാനം ജയേമാനമിത്ര മതസ്കരം,***
***യച്ഛിവൈ തേന നോ മൃഡ.***

ഹേ പൃഥ്വീ! മനുഷ്യർക്കും രഥങ്ങൾക്കും സഞ്ചരിക്കുന്നതിനുള്ള മാർഗ്ഗങ്ങളിൽക്കൂടി ധാർമ്മാത്മാക്കളും പാപാത്മാക്കളും സഞ്ചരിക്കുന്നു. ചോരന്മാരാലും ശത്രുക്കളാലും രഹിതവും മംഗളപ്രദവുമായ മാർഗ്ഗം ഞങ്ങൾ പ്രാപിക്കണേ. അതുവഴിയായി നിങ്ങൾ ഞങ്ങളെ സുഖമുള്ളവരാക്കണേ.

48. ***മല്വം ബിഭ്രതീ ഗുരുദ്യദ് ഭദ്രപാപസ്യ നിധനം തിതിക്ഷുഃ,***
***വരാഹേണ പൃഥിവീ സംവിദാനാ സൂകരായ ബി ജിഹീതേ മൃഗായ.***

പുണ്യകർമ്മങ്ങളും പാപകർമ്മങ്ങളും ചെയ്യുന്നവരുടെ ശവങ്ങളേയും അതുപോലെ ശത്രുക്കളേയും വഹിച്ചുകൊണ്ടിരിക്കുന്ന പൃഥ്വിയെ വരാഹം അന്വേഷിച്ചുകൊണ്ടിരിക്കുന്നു. അത് ആ വരാഹത്തെത്തന്നെ പ്രാപിച്ചിരി ക്കുന്നു.

49. ***യേ ത ആരണ്യാഃ പശവോ മൃഗാ വനേ ഹിതാഃ സിംഹാ വ്യാഘ്ലാഃ പുരുഷാദശ്ചരന്തി,***
***ഉലം വൃകം പൃഥിവീ ദുച്ഛുനാമിത ഋക്ഷീകാം രക്ഷോ അപ ബാധയാസ്മത്.***

ഏതെല്ലാം ഹിംസ്രമൃഗങ്ങളും വ്യാഘ്രാദികളും ചുറ്റിസഞ്ചരിച്ചുകൊണ്ടിരിക്കുന്നുവോ അവയേയും വൃകം, ദേവത, രാക്ഷസന്മാർ ഇവരേയും ഞങ്ങളിൽനിന്നും അകറ്റിക്കളയണേ.

50. ***യേ ഗന്ധർവാ അപ്സരസോ യേ ചാരായഃ കിമീദിനഃ,***
***പിശാചാൻത് സർവാ രക്ഷാംസി താനസ്മദ ഭൂമേ യാവയ.***

ഹേ പൃഥ്വീ! ഗന്ധർവ്വന്മാർ, അപ്സരസ്സുകൾ, രാക്ഷസന്മാർ, പിശാചുക്കൾ മുതലായവരെ ഞങ്ങളിൽനിന്നും അകറ്റിക്കളയണേ.

51. ***യാ ദ്വിപാദഃ പക്ഷിണഃ സംപതന്തി ഹംസാഃ സുപർണാഃ ശകുനാ വയാംസി,***
***യസ്യാം വാതോ മാതരിശ്വേയതേ രജാംസി കൃണ്വംശ്ച്യാവയംശ്ച വൃക്ഷാൻ,***
***വാതസ്യ പ്രവാമുപവാമനു വാത്യർചിഃ.***

യാതൊരു ഭൂമിയിൽ രണ്ടുകാലോടുകൂടിയ പക്ഷികൾ, അരയന്നം, കാക്ക, പരുന്ത് മുതലായവ ചുറ്റിസഞ്ചരിക്കുന്നുവോ വായു ധൂളി പറത്തുകയും വൃക്ഷങ്ങളെ നിലംപതിപ്പിക്കുകയും ചെയ്യുന്നുവോ ആ വായുവിൻെറ തന്നെശക്തിയാൽ അഗ്നിയും അതിനോടൊത്തുള്ള ഗതിയെ പ്രാപിക്കുകയും ചെയ്യുന്നുവോ.

52. ***യസ്യാം കൃഷ്ണമരുണം ച സംഹിതേ അഹോരാത്രേ വിഹിതേ ഭൂമ്യാമധി,***
***വർഷേണ ഭൂമിഃ പൃഥിവീ വൃതാവൃതാ സാ നോ ദധാതു ഭദ്രയാ പ്രിയേ ധാമനിധാമനി.***

ഏതൊരു ഭൂമിയിൽ കറുത്തതും ചുവന്നതുമായ ദിനരാത്രങ്ങൾ ചേർന്നിരിക്കുന്നുവോ യാതൊരു പൃഥ്വി വർഷത്താൽ ആവൃതമായിരിക്കുന്നുവോ ആ പൃഥ്വി സുന്ദരമായ ചിത്തവൃത്തികളാൽ നമ്മുടെ പ്രിയപ്പെട്ട സ്ഥാനങ്ങളെ പ്രാപ്തമാക്കണേ.

53. ***ദ്യൗശ്ച മ ഇദം പൃഥ്വിവീ ചാന്തരിക്ഷം ച മേ വ്യചഃ,***
***അഗ്നിഃ സൂര്യ ആപോ മേധാം വിശ്വേ ദേവാശ്ച സം ദദുഃ.***

ആകാശം, ഭൂമി, അന്തരീക്ഷം, അഗ്നി, സൂര്യൻ, ജലം, മേധ ഇവിടങ്ങളിലെല്ലാം എല്ലാ ദേവതകളും എന്നെ ഗമനസമർത്ഥനാക്കിയിരിക്കുന്നു.

54. ***അഹമസ്മി സഹമാന ഉത്തരോ നാമ ഭൂമ്യാമ,***
***അഭീഷാഡസ്മി വിശ്വാഷാഡാശാമാശാം വിഷാസഹിഃ.***

ശത്രുക്കളെ നശിപ്പിക്കുന്നതിൽ സമർത്ഥനായ ഞാൻ പൃഥ്വിയിൽ പ്രസിദ്ധനായിരിക്കുന്നു. ശത്രുക്കളെ അവരുടെ മുമ്പിൽ ചെന്ന് ഞാൻ അമർച്ച വരുത്തും. ഓരോ ദിക്കുകളിലും വസിക്കുന്ന ശത്രുക്കളെ ശരിയായ രീതിയിൽ ഞാൻ സ്വാധീനത്തിലാക്കും.

55. ***അദോ യദ് ദേവി പ്രഥമാനാ പുരസ്താദ് ദേവൈരുക്താ വ്യസർപോ മഹിത്വം,***
***ആ ത്വാ സുഭൂതമവിശത് തദാനീമകല്പയഥാഃ പ്രദിശശ്ചതസ്രഃ.***

ഹേ പൃഥ്വീ! നീ വിശാലയാകുന്നതിനു മുമ്പേ ദേവതകൾ നിന്നോട് വിസ്താരയുക്തമാകുന്നതിനു പറഞ്ഞിരുന്നു. ആ സമയം നിന്നിൽ ഭൂതങ്ങൾ പ്രവേശിച്ചു കഴിഞ്ഞിരുന്നു. അപ്പോൾത്തന്നെ നാലുദിക്കുകളും സൃഷ്ടിക്കപ്പെട്ടു.

56. ***യേ ഗ്രാമാ യദരണ്യം യാ സഭാ അധി ഭൂമ്യാം,***
***യേ സംഗ്രാമാഃ സമിതയസ്തേഷു ചാരു വദേമ തേ.***

പൃഥ്വിയിലുള്ള ഗ്രാമങ്ങളും വനങ്ങളും സഭകളും യുദ്ധത്തിനുള്ള പോർവിളികളും യുദ്ധംതന്നെയും നടത്തിയിരുന്നുവോ അവയെല്ലാത്തിലും ഞങ്ങൾ ഹേ ഭൂമീ! നിന്നെ വന്ദിക്കുന്നു.

57. ***അശ്വഇവ രജോ ദുധുവേ വി താൻ ജനാൻ യേ ആക്ഷിയൻ, പൃഥ്വിവീ യാദജായത്,***
***മന്ദ്രാഗ്രേത്വരീ ഭുവനസ്യ ഗോപാ വനസ്പതീനാം ഗൃഭിരോഷധീനാം.***

പൃഥ്വിയിൽ ഉണ്ടായിട്ടുള്ള വസ്തുക്കളെല്ലാം അവിടെത്തന്നെ നിലകൊള്ളുന്നു. അവയുടെമേൽ അശ്വത്തിനുസമാനം പൊടി പറത്തുന്നു. ഈ ഭൂമി പ്രസന്നയും വേശ്യയുമാകുന്നു. അതുപോലെ വനസ്പതികൾക്കും ഔഷധികൾക്കും അഭയം നൽകുന്നതിനാൽ ലോകത്തെ പരിപാലിക്കുന്നവളും ആകുന്നു.

58. ***യദ് വദാമി മധുമത് തദ് വദാമി യദീക്ഷേ തദ് വനന്തി മാ,***
***ത്വിഷീമാനസ്മി ജൂതിമാനവാന്യാന ഹന്മി ദോധതഃ.***

ഞാൻ എന്തെങ്കിലും പറയുന്നത് മധുരതരമായിരിക്കണേ. ഞാൻ കാണുന്നതെല്ലാം എനിക്കു പ്രിയങ്കരങ്ങളാകണേ. ഞാൻ യശസ്വിയും ശീഘ്രഗാമിയും ആയിരിക്കണേ. മറ്റുള്ളവരുടെ രക്ഷകനായിരുന്നുകൊണ്ട് ഏതൊന്ന് എന്നെ പ്രകമ്പനംകൊള്ളിക്കുന്നുവോ അതിനെ ഞാൻ സംഹരിക്കും.

59. ***ശന്തിവാ സുരഭിഃ സ്യോനാ കീലാലോധ്നീ പയസ്വതീ,***
***ഭൂമിരധി ബ്രവീതു മേ പൃഥിവീ പയസാ സഹ.***

സുഖവും ശാന്തിയും പ്രദാനം ചെയ്യുന്നവളും അന്നത്തോടും ക്ഷീരത്തോടും കൂടിയവളുമായ ഭൂമി ക്ഷീരസമാനമായ സാരവസ്തുക്കളോടുകൂടിയവളായി എൻെറയടുക്കൽ വസിക്കണേ.

60. ***യാമന്വൈച്ഛദ്ധവിഷാ വിശ്വകർമാന്തരർണവേ രജസി പ്രവിഷ്ടാം,***
***ഭുജിഷ്യം പാത്രം നിഹിതം ഗുഹാ യദാവിർഭോഗേ അഭവന്മാതൃ***
***-മദ്ഭ്യഃ.***

യാതൊരു പൃഥ്വിയെ രാക്ഷസന്മാരുടെ വലയത്തിൽനിന്നും ഹവിസ്സിനാൽ മോചിപ്പിക്കുന്നതിന് വിശ്വകർമ്മാവ് ആഗ്രഹിച്ചിരുന്നുവോ അപ്പോൾ ഗുപ്തമായിരുന്ന അന്നപാത്രം ഉപഭോഗസമയത്തു കാണപ്പെടുവാൻ തുടങ്ങി.

61. ***ത്വമസ്യാവപനീ ജാനാനാമദിതിഃ കാമദുഘാ പപ്രഥാനാ,***
***യത് ത ഊനം തത് ത ആ പൂരയാതി പ്രജാപതിഃ പ്രഥമജാ***
***ഋതസ്യ.***

ഹേ പൃഥ്വീ! നീ അഭിലാഷങ്ങളെ പൂർത്തീകരിക്കുന്നവളും ഈ വിശ്വത്തിൻെറ ക്ഷേത്രരൂപിണിയും അതുപോലെ വിസ്താരത്തോടുകൂടിയവളുമാകുന്നു. നിൻെറ കുറഞ്ഞുപോയ ഭാഗത്തെ പ്രജാപതി പൂർണ്ണമാക്കുന്നു.

62. ***ഉപസ്താസ്തേ അനമീവാ അയക്ഷ്മാ അസ്മഭ്യം സന്തു പൃഥിവി***
***പ്രസൂതാഃ,***
***ദീർഘം ന ആയുഃ പ്രതിബുധ്യമാനാ വയം തുഭ്യം ബലിഹൃതഃ സ്യാമ.***

നിൻെറ പ്രകാശം ഞങ്ങൾക്കുവേണ്ടി യക്ഷ്മാരോഗത്തിൽനിന്നും രഹിതമായിരിക്കണേ ഞങ്ങൾ ഞങ്ങളുടെ ദീർഘായുസ്സിനാൽ യുക്തരായി നിനക്ക് ഹവിസ്സിനെ നൽകുന്നവരായിത്തീരണേ.

63. ***ഭൂമേ മാതർനി ധേഹി മാ ഭദ്രയാ സുപ്രാതിഷ്ഠിതം,***
***സംവിദാനാ ദിവാ കവേ ശ്രിയാം മാ ധേഹി ഭൂത്യാം.***

ഹേ പൃഥ്വീമാതാവേ! എന്നെ മംഗലമയമായ സ്ഥാനത്തു പ്രതിഷ്ഠിക്കൂ. ഹേ ആകാശമേ, എന്നെ ലക്ഷ്മിയിലും വിഭൂതിയിലും പ്രതിഷ്ഠിച്ചുകൊണ്ട് സ്വർഗ്ഗത്തിലേക്കാനയിക്കണേ.

## അനുവാകം രണ്ട്

### സൂക്തം രണ്ട്

(ഋഷി–ഭൃഗു. ദേവത–അഗ്നി, മന്ത്രോക്താവ്, മൃത്യു., ഛന്ദസ്–ത്രിഷ്ടുപ്, അനുഷ്ടുപ്, പംക്തി, ബൃഹതി, ഗായത്രി.)

1. ***നഡമാ രോഹ ന തേ അത്ര ലോക ഇദം സീസം ഭാഗം വേയം തഏഹി,***
***യോ ഗോഷു യക്ഷ്മഃ പുരുഷേഷു യക്ഷ്മസ്തേന ത്വം സാക-മധരാങ് പരേഹി.***

ഹേ ക്രവ്യാദാഗ്നീ നീ ഉണക്കപ്പുല്ലുകളിൽ പ്രവേശിക്കൂ. മനുഷ്യരിലും ഗോക്കളിലും ഉള്ള യക്ഷ്മാരോഗത്തോടടുക്കൂ. നീ ദൂരേയ്ക്കു പോകൂ. നീ നിൻെറ ഭാഗ്യസീമയിൽ എത്തിച്ചേരൂ.

2. ***അഘശംസദുഃ ശസാഭ്യാം കരേണാനുകരേണ ച,***
***യക്ഷ്മം ച സർവ തേനേതോ മൃത്യും ച നിരജാമസി.***

പാപത്തേയും ദുർഭാവനകളേയും നശിപ്പിക്കുന്ന നിൻെറ ജ്വാലകളാൽ യക്ഷ്മാരോഗത്തെ വേർപെടുത്തുന്നു. മൃത്യുവിനെപ്പോലും അകറ്റിവിടുന്നു.

3. ***നിരതോ മൃത്യും നിരൃതിം നിരരാതിമജാമസി,***
***യോ നോ ദ്വേഷ്ടി തമദധ്യഗ്നേ അക്രവ്യാദ് യം ദ്വിഷ്മസ്തമു തേ പ്ര സുവാമസി.***

ഹേ ക്രവ്യാദാഗ്നീ! നാം പാപദേവതയായ നിരൃതിയേയും മൃത്യുവിനേയും ദൂരേക്കു മാറ്റുന്നു. ഞങ്ങളുടെ ശത്രുക്കളേയും അകറ്റിക്കളയുന്നു. ഞങ്ങളുടെ ശത്രു ക്കളായിരിക്കുന്നവരെ നിങ്ങളുടെ നേരെ അയയ്ക്കുന്നു. നിങ്ങൾ അവരെ ഭക്ഷണമാക്കൂ.

4. ***യദ്യഗ്നിഃ ക്രവ്യാദ് യദി വാ വ്യാഘ്രി ഇമം ഗോഷ്ഠം പ്രവിവേശാ-ന്യോകാഃ,***
***തം മാഷാജ്യം കൃത്വാ പ്ര ഹിണോമി ദൂരം സ ഗച്ഛത്വപ്സു ഷ-സോഗ്നീൻ.***

ക്രവ്യാദാഗ്നിയോ വ്യാഘ്രമോ ഞങ്ങളുടെ തൊഴുത്തിൽ പ്രവേശിക്കുകയാണെങ്കിൽ ഞാൻ അവയെ ഘൃതാജ്യത്താൽ ദൂരെയാക്കുന്നു. അവ ജലത്തിൽ നിവസിക്കുന്ന അഗ്നിയെ പ്രാപിക്കട്ടെ.

5. ***തത് ത്വാ ക്രുദ്ധാഃ പ്രചക്രുർമന്യുനാ പുരുഷൈ മൃതേ,***
***സുകല്പമഗ്നേ തത് ത്വയാ പുനസ്ത്വോദ്ദീപയാമസി.***

പുരുഷൻെറ മൃത്യുകാരണം ക്രുദ്ധരായ ജീവികൾ നിങ്ങളെ പ്രദീപ്ത മാക്കി. ഈ കാര്യം പൂർത്തിയാക്കി. അതിനാൽ നിങ്ങൾ നിങ്ങളാൽത്തന്നെ പ്രദീപ്തമാക്കിയിരിക്കുന്നു.

6. ***പുനസ്ത്വാദിത്യാ രുദ്രാ വസവഃ പുനർബ്രഹ്മാ വസുനീതിരഗ്നേ,***
***പുനസ്ത്വാ ബ്രഹ്മണസ്പതിരാധാദ് ദീർഘായുത്വായ ശതശാരദായ.***

ഹേ അഗ്നീ! വസുക്കൾ, ബ്രഹ്മണസ്പതി, ബ്രഹ്മാവ്, രുദ്രൻ, സൂര്യൻ എന്നിവർ നിങ്ങളെ നൂറു കൊല്ലക്കാലം ജീവിച്ചിരിക്കുന്നതിനുവേണ്ടി വീണ്ടും പ്രദീപ്തമാക്കിയിരിക്കുന്നു.

7. ***യോ അഗ്നിഃ ക്രവ്യാത് പ്രവിവേശ നോ ഗൃഹമിമം പശ്യന്നിതരം ജാതവേദസം,***
***തം ഹരാമി പിതൃയജ്ഞായ ദൂരം സ ധർമാമിന്ധാം പരമേ സധസ്ഥേ.***
മറ്റഗ്നികളെ ദർശിക്കുന്നതിനു ക്രവ്യാദാഗ്നി നമ്മുടെ ഭവനത്തിൽ പ്രവേശിക്കുകയാണെങ്കിൽ പിതൃയജ്ഞം നടത്തുന്നതിനുവേണ്ടി ഞാൻ അതിനെ അകറ്റിക്കളയുകയും അത് പരമമായ ആകാശത്തിൽ സ്ഥിതിചെയ്തുകൊണ്ടു ധർമ്മത്തെ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്യണേ.

8. ***ക്രവ്യാദമഗ്നി പ്ര ഹിണോമി ദൂരം യമരാജ്ഞോ ഗച്ഛത് രിപ്രബാഹഃ.***
***ഇഹായമിതരോ ജാതവേദാ ദേവോ ദേവേഭ്യോ ഹവ്യം വഹതു പ്രജാനൻ.***
ക്രവ്യാദാഗ്നിയെ ഞാൻ അകറ്റിക്കളയുന്നു. അതു പാപത്തെ കൂട്ടിക്കൊണ്ട് യമസ്ഥാനത്തെ പ്രാപിക്കണേ. ജാതവേദാഗ്നി ഇവിടെ പ്രതിഷ്ഠിതനായിരുന്നുകൊണ്ട് ദേവതകൾക്കുവേണ്ടി ഹവിസ്സിനെ പാകം ചെയ്യണേ; ഹവിസ്സിനെ വഹിക്കണേ.

9. ***ക്രവ്യാദമഗ്നിമിഷിതോ ഹരാമി ജനാൻ ദൃംഹന്ത വജ്രേണ മൃത്യും, നി തം ശാസ്മി പ്നർഹിപത്യേന വിദ്വാൻ പിതൃണാം ലോകേ അപി ഭാഗോ അസ്തു.***
ഞാൻ എൻെറ മന്ത്രരൂപമാകുന്ന വജ്രായുധത്താൽ ക്രവ്യാദാഗ്നിയെ ദൂരെയാക്കുന്നു. ഗാർഹപത്യാഗ്നിവഴിയായി ഞാൻ ഈ അഗ്നിയെ ഭരിക്കുന്നു. ഇത് പിതൃക്കളുടെ ഭാഗമായിക്കൊണ്ട് അവരുടെ ലോകത്തിൽ സ്ഥിതി ചെയ്യണേ.

10. ***ക്രവ്യാദമഗ്നിം ശശമാനമുക്ഥ്യം പ്ര ഹിണോമിഃ പഥിഭിഃ പിതൃ-യാണൈഃ,***
***മാ ദേവയാനൈഃ പുനരാ ഗാ അത്രൈവൈധി പിതൃഷു ജംഗൃഹി ത്വം.***
ഉക്ഥത്തിൻെറ പ്രശംസകനായ ക്രവ്യാദാഗ്നിയെ പിതൃയാനമാർഗ്ഗത്തിൽക്കൂടി അയയ്ക്കുന്നു. ഹേ ക്രവ്യാദാ! നീ പിതൃക്കളിൽത്തന്നെ ശ്രേഷ്ഠനായിരിക്കൂ, അവിടെ ഉണർന്നിരിക്കൂ. ദേവയാന മാർഗ്ഗംവഴി വീണ്ടും വരാതിരിക്കൂ.

11. ***സമിന്ധതേ സംകസുകം സ്വസ്തതേ ശുദ്ധാ ഭവന്തഃ ശൂചയഃ പാവകാഃ,***
***ജഹാതി രിപ്രമർത്യേന ഏതി മമിദ്ധോ അഗ്നിഃ സുപുനാ പുനാതി.***
പരിശുദ്ധനായ അഗ്നിദേവൻ ശുദ്ധിക്കുവേണ്ടി ശവഭക്ഷകനായ അഗ്നിയെ പ്രദീപ്തമാക്കുന്നു. അപ്പോൾ അത് തൻെറ പാപങ്ങളെ ത്യജിച്ച് കൊണ്ടു പോകുന്നു. അതിനെ ഈ പവിത്രാഗ്നി ശുദ്ധീകരിക്കുന്നു.

12. ***ദേവോ അഗ്നിഃ സംകസുകോ ദിവസ്പൃഷ്ടാന്യാരുഹത, മുച്യമാനോ നിരേണസോ*ʃ *മോഗസ്മാം അശസ്ത്യാഃ.***
ശവഭക്ഷകനായ അഗ്നി സ്വയം പാപത്തിൽനിന്നും മുക്തമാവുകയും അമംഗലങ്ങളിൽനിന്നും നമ്മെ രക്ഷിച്ചുകൊണ്ടു സ്വർഗ്ഗത്തിലേക്കു കയറുകയും ചെയ്യുന്നു.

13. ***അസ്മിൻ വയം സംകസുകേ അഗ്നൗ രിപ്രാണി മൃജ്മഹേ, അഭൂമ യഞ്ജിയാഃ ശുദ്ധാ പ്രണ ആയുംഷി താരിഷത്.***
ഈ ശവഭക്ഷകമായ അഗ്നിയിൽ നാം നമ്മുടെ പാപങ്ങളെ പരിശോദിക്കുന്നു. നാം ശുദ്ധരായിരിക്കുന്നു. ഇനി ഈ അഗ്നി നമ്മെ പൂർണ്ണായുസ്സോടുകൂടിയവരാക്കണേ.

14. ***സംകസുകോ വികസുകോ നിരൃഥോ യശ്ച നിസ്വരഃ,***
***തേ തേ യക്ഷ്മം സവേദസോ ദൂരാദ് ദൂരമനീനശൻ.***

യക്ഷ്മാരോഗത്തിൻെറ ജ്ഞാതാക്കളായ സംകസുക, വികസുക, നിരൃഥ, നിംബര എന്നീ അഗ്നികൾ ആ രോഗത്തോടുകൂടിത്തന്നെ അതിദൂരം കടന്നു പോകട്ടെ. അവിടെച്ചെന്നു നാശമടയണേ.

15. ***യോ നോ അശ്വേഷു വീരേഷു യോനോ ഗോഷ്വജാവിചഷൂ,***
***ക്രവ്യാദം നിർണുദാമസി യോ അഗ്നിർജനയോപനഃ.***

ഏതൊരു ക്രവ്യാദൻ നമ്മുടെ അശ്വങ്ങളിലും ഗോക്കളിലും ആടുകളിലും പുത്രപൗത്രാദികളിലും പ്രവേശിച്ചിരിക്കുന്നുവോ അവയെ നാം പലായനം ചെയ്യിക്കുന്നു.

16. ***അന്യേഭ്യസ്ത്വാ പുരുഷേഭ്യോ ഗോഭ്യോ അശ്വേഭ്യസ്ത്വാ,***
***വിഃ ക്രവ്യാദം നഭാമസി യോ അഗ്നിർജീവിതയോപനഃ.***

യാതൊരു ക്രവ്യാദൻ ജീവിതത്തിൻെറ ക്രമങ്ങളെത്തന്നെ തകരാറിലാക്കുന്നുവോ അതിനെ നാം മന്ത്രബലത്തിൽ ആട്ടിപ്പായിക്കന്നു. ഹേ ക്രവ്യാദാഗ്നീ! നാം നിന്നെ മനുഷ്യരിൽനിന്നും മൃഗങ്ങളിൽനിന്നും അകറ്റിക്കളയുന്നു.

17. ***യസ്മിൻ ദേവാ അമൃജത യസ്മിൻ മനുഷ്യാ ഉത,***
***തസ്മിൻ ഘൃത സ്താവോ മൃഷ്ട്വാ ത്വമഗ്നേ ദിവം രുഹ.***

ഹേ അഗ്നീ! യാതൊന്നിൽ ദേവതകളും മനുഷ്യരും ശുദ്ധരാകുന്നുവോ അതിൽ നീയും ശുദ്ധനായി സ്വർഗ്ഗരോഹണം ചെയ്യൂ.

18. ***സമിദ്ധോ അഗ്ന ആഹുത സ നോ മാഭ്യാപക്രമീഃ,***
***അത്രൈവ ദീദിഹി ദ്യവി ജ്യോക് ച സൂര്യം ദൃശേ.***

ഹേ ഗാർഹപത്യാഗ്നീ! നീ ഞങ്ങളെ പരിത്യജിക്കാതിരിക്കൂ. നീ ശരിയായ രീതിയിൽ പ്രദീപ്തമായിക്കൊണ്ടിരിക്കുന്നു. നിന്നിൽ ആഹുതികൾ അർപ്പിച്ചുകൊണ്ടിരിക്കുന്നു. നിന്നിൽ സൂര്യനെ ചിരകാലം ദർശിച്ചുകൊണ്ടിരിക്കുന്നതിനു വേണ്ടി പ്രദീപ്തമായിരിക്കുന്നു.

19. ***സീസേ മൃഡ്ഢ്വം നഡേ മൃഡ്ഢ്വമഗ്നൗ സംകസുകേ ചയത്,***
***അഥോ അവ്യാം രാമായാം ശീർഷക്തിമുപബർഹണേ.***

ഹേ പുരുഷാ! ശിരോരോഗത്തെ കാരീയത്തിലും ഈറ്റപ്പുല്ലിലും കോലാടിലും സ്ത്രീയിലും ശുദ്ധിചെയ്യൂ.

20. ***സീസേ മലം സാദയിത്വാ ശീർഷക്തിമുപബർഹണേ,***
***അവ്യാമസിക്ന്യാം മൃഷ്ട്വാ ശുദ്ധാ ഭവത യഞ്ജിയാഃ.***

ഹേ പുരുഷാ! ശിരോരോഗത്തെ തലയിണയിൽ സ്ഥാപിക്കൂ. മലത്തെ കാരീയത്തിലും കറുത്ത ആടിലും ശുദ്ധിചെയ്തിട്ട് സ്വയം ശുദ്ധനായിത്തീരൂ.

21. ***പരം മൃത്യോ അനു പരേഹി പന്ഥാം യസ്ത ഏഷ ഇതരോ ദേവയാനാത്,***
***ചക്ഷുഷ്മതേ ശ്രണ്വതേ തേ ബ്രവീമീഹേമേ വീരാ ബഹവോ ഭവന്തു.***

ഹേ മൃത്യൂ! നീ ദേവയാനമാർഗ്ഗത്തിൽനിന്നും മാറിപ്പോകൂ. നീ ദർശനശക്തിയും ശ്രവണശക്തിയും ഉള്ളവനായിരിക്കുന്നുവെങ്കിൽ കേൾക്കൂ. ഇവിടെ ഞങ്ങളുടെ വളരെയധികം വീരപുത്രന്മാർ വസിക്കണേ.

22. ***ഇമേ ജീവാ വി മൃതൈരാക്ഷുത്രന്നഭൂദ ഭദ്രാ ദേവഹൂതിർനോ അദ്യ,***
***പ്രാഞ്ചോ അഗായ നൃതസേ ഹസായ സുവീരാസോ വിദഥമാ വദേമ.***

ഈ ജീവി മൃത്യുവിനെ ദൂരത്താക്കുന്ന ശക്തിയാൽ യുക്തമായിരിക്കുന്നു. ഞങ്ങൾ സുന്ദരന്മാരായ വീരന്മാരാൽ സമ്പന്നരായി നൃത്തത്തിലും ഗാന ത്തിലും ഹാസ്യത്തിലും നിരതരായിരിക്കുന്നു. ഞങ്ങൾ യജ്ഞത്തെ പ്രശംസിച്ചു കൊണ്ട് ദേവതകളെ ആഹുതിയിൽ പ്രസന്നരാക്കുന്നു. അത് ഇന്നു ഞങ്ങൾക്കു മംഗളകരമായിരിക്കുന്നു.

23. ***ഇമം ജീവേഭ്യഃ പരിധി ദധാമി മൈഷാം നു ഗദാപരോ അർഥമേതം, ശതം ജീവന്താഃ ശരദഃ തുരുചീസ്തിരോ മൃത്യും ദധതാം പർവ്വതേന.***

ഹേ മനുഷ്യരേ! നിങ്ങളുടെ മൃത്യുവിനെ നിങ്ങൾ കല്ലുകളാൽ അമർത്തുവിൻ. ഞാൻ നിങ്ങൾക്കു നൽകിയിരിക്കുന്ന യന്ത്രരൂപമാകുന്ന കവചത്തെ മറ്റാരും പ്രാപിക്കാതിരിക്കട്ടെ. നിങ്ങൾ ഒരുനൂറു സംവത്സരം ജീവിച്ചിരിക്കട്ടെ.

24. ***ആ രോഹതായുർജരസം വൃണാനാ അനുപൂർവ്വ യതമാനാ യദി സ്ഥ,***
***താൻ വസ്ത്വഷ്ടാ സുജനിമാ സുജോഷാഃ സർവമയുർനയത് ജീവ-നായ.***

ഹേ മനുഷ്യരേ! നിങ്ങൾ വൃദ്ധവസ്ഥവരെയുള്ള ദീർഘായുസ്സിനെ പ്രാപിക്കൂ. നിങ്ങൾ സുന്ദരമായ ജന്മത്തോടും സമാനമായ പ്രീതിയോടും കൂടിയവരാകട്ടെ. നിങ്ങളുടെ ദീർഘജീവിതത്തിനുവേണ്ടി സൃഷ്ടികർത്താവ് പൂർണ്ണമായ ആയുസ്സിനെ പ്രദാനം ചെയ്യണേ.

25. ***യഥാഹാന്യനുപൂർവ ഭവന്തി യഥർതവ ഋതുർഭിർയന്തി സാകം, യഥാ ന പൂർവമപരോ ജഹാത്യേവാ ധാതരായുംഷി കല്പ-യൈഷാം.***

ഋതുക്കൾ ഒന്നിനുപിന്നാലെ മറ്റൊന്നു വരുന്നതുപോലെ, ദിവസം ഒന്നിനു പുറകെ മറ്റൊന്നു വരുന്നതുപോലെ പുതിയത് പഴയതിനെ ത്യജിക്കാതിരിക്കുന്നതുപോലെ ഹേ ധാതാവേ! ഇവരെ ദീർഘായുസ്സോടുകൂടിയവരാക്കണേ.

26. ***അശ്വന്നദീ രോയതേ സം രംഭധ്വം വീരയധ്വം പ്രതരതാ സഖായഃ, അത്രാ ജഹീത യേ അസൻ ദുരേവാ ആനമീവാനുത്തരേമാഭി വാജാൻ***

ഹേ മിത്രങ്ങളെ! കല്ലുകളാൽ നിറയപ്പെട്ട ഈ നദി സ്രവിച്ചുകൊണ്ടിരിക്കുന്നു. ധൈര്യത്തോടുകൂടി ഇതിൻെറ അക്കര കടക്കുവിൻ, സ്വന്തം പാപങ്ങളെ ഇതിൽക്കൂടി ഒഴുക്കിക്കളയുവിൻ. പിന്നീട് നമുക്കു രോഗനിവാരകങ്ങളായ പ്രവാഹങ്ങളെ തരണംചെയ്യാം.

27. ***ഉത്തിഷ്ഠതാ പ്ര തരതാ സഖായോ ഽശ്മന്വതീ നദീന സ്യന്ദത ഇയം, അത്രാ ജഹീത യേ അസന്നശിവാഃ ശിവാൻത്സ്യോനാനുത്തരേമാഭി വാജാൻ.***

ഹേ മിത്രങ്ങളേ! കല്ലുകൾ നിറഞ്ഞ ഈ നദി ശബ്ദിച്ചുകൊണ്ടിരിക്കുന്നു. എഴുന്നേറ്റ് ഇതിൽ നീന്തുവിൻ. തങ്ങളുടെ പാപങ്ങളെ ഇതിൽക്കൂടി ഒഴുക്കിക്കളയുവിൻ. നമുക്ക് ഇതിൻെറ മംഗളപ്രദവും സുഖദായകവുമായ പ്രവാഹത്തിൽക്കൂടി അക്കരെയെത്താം.

28. ***വൈശ്വദേവീ വർചസ ആ രഭധ്വം ശുദ്ധാ ഭവന്തഃ മുചയഃ പാവകാഃ, അതിക്രാമന്തീ ദുരിതാ പദാനി ശതൈ ഹിമാഃ സർവവീരാ മദേന.***

പവിത്രതാപ്രദനായ ഹേ അഗ്നീ! ശുദ്ധമാകുന്ന സമയം എല്ലാ ദേവതകളേയും സ്തോത്രം ചെയ്യൂ. ഋഗ്വേദത്തിലെ പദങ്ങളാൽ പാപങ്ങളെക്കടന്ന് നാം ഒരുനൂറു ഹേമന്തകാലങ്ങൾവരെ പുത്രാദികളോടൊത്ത് ആനന്ദിതരാ യിരിക്കണേ.

29. ***ഉദീചീനൈഃ പഥിഭിർവായുമദ്ഭിരതിക്രാമന്തോf വരാൻ പരേഭിഃ, ത്രീഃ സപ്ത കൃത്വ ഋഷയഃ പരേതാ മൃത്യും പ്രത്യൗഹൻ പദ-യോപനേന.***

പരലോകത്തിലേക്കുള്ള പ്രയാണത്തിൽ വായുവിനാൽ പൂർണ്ണമായ ഇത്തരായന മാർഗ്ഗത്തിൽക്കൂടി പൊയ്ക്കൊണ്ടിരിക്കുന്ന മഹർഷിമാർ നികൃഷ്ടരായ മനുഷ്യരെ കടന്നുപോയിരുന്നു. അവർ മൃത്യുവിനെപ്പോലും ഇരുപത്തൊന്നു പ്രാവശ്യം പദയോപനത്താൽ കടന്നു പോയിരുന്നു.

30. ***മൃത്യോഃ പദ യോപയന്ത ഏത ദ്രാഘീയ ആയുഃ പ്രതരൈ ദധാനാഃ, അസീനാ മൃത്യും നുദതാ സധംസ്ഥേf ഥ ജീവാസോ വിദഥമാ വദേമ.***

മൃത്യുവിൻെറ ലക്ഷ്യത്തെപ്പോലും തകരാറിലാക്കുന്ന ഋഷികൾ ആയുസ്സിൽ പരിപൂർണ്ണരാകുന്നു. നിങ്ങളും ഈ മൃത്യുവിനെ പലായനം ചെയ്യിക്കൂ. പിന്നീട് ജീവൻെറ ലോകത്തിൽ നമുക്കു യജ്ഞത്തെ സ്തുതിക്കാം.

31. ***ഇമാ നാരീരവിധവാഃ സപത്നീരാഞ്ജനേന സർപിഷാ സം സ്പൃ-ശന്തരം,***
***അനസ്രവോ അനമീവാഃ സുരത്നാ ആ രോഹന്തു ജനയോ യോനി മഗ്രേ.***

ഈ സ്ത്രീകൾ സുന്ദരന്മാരായ പതികളാൽ യുക്തരായിരിക്കണേ. വിധവകൾ ഉണ്ടാകാതിരിക്കണേ. ഇവർ അശ്രുരഹിതരും ഘൃതത്താൽ യുക്തരുമായിരിക്കണേ. ഇവർ സുന്ദരങ്ങളായ അലങ്കാരങ്ങളെ ധരിക്കുന്നവരാകണേ. സന്താനോൽപത്തിക്കുവേണ്ടി മനുഷ്യയോനികളിൽക്കൂടി ആഗമിക്കണേ.

32. ***വ്യാംകരോമി ഹവിഷാഹമേതൗ ബ്രഹ്മണാ വ്യഹം കല്പയാമി, സ്വധാം പിതൃഭ്യോ അജരാം കൃണോമി ദീർഘേണായുഷാ സമിമാൻ സൃജാമി.***

ഇവർ രണ്ടുപേരേയും ഞാൻ കർത്തവ്യോന്മുഖരാക്കുന്നു. പിതൃക്കളുടെ സ്വധയെ ജീർണ്ണതാരഹിതമാക്കിക്കൊണ്ട് ഇവരെ ദീർഘായുസ്സോടുകൂടിയവരാക്കുന്നു.

33. ***യോ നോ അഗ്നിഃ പിതരോ ഹൃത്സ്വന്തരാവിവേശാമൃതോ മർത്യേഷു,***
***യയ്യഹം തം പരി ഗൃഹ്ണാമി ദേവം മാ സോ അസ്മാൻ ദ്വിക്ഷത മാ വയം തം.***

ഹേ പിതൃക്കളേ! ഞങ്ങളുടെ ഹൃദയങ്ങളിൽ നശിക്കാത്ത ഫലങ്ങളെ പ്രദാനം ചെയ്യുന്ന അഗ്നി വ്യാപിച്ചിരിക്കുന്നു. അതു നമ്മേ എല്ലാവരേയും വെറുക്കുന്ന താകാതിരിക്കണേ. നാമും അതിനെ വെറുക്കാതിരിക്കണേ.

34. ***അപാവൃത്യ ഗർഹപത്യാത് ക്രവ്യാദാ പ്രേത ദക്ഷിണാ,***
***പ്രിയം തിതൃഭ്യ ആത്മനേ ബ്രഹ്മഭ്യഃ കൃണുതാ പ്രിയം.***

ഹേ ജീവികളേ! മന്ത്രങ്ങൾവഴിയായി ഗാർഹപത്യാഗ്നിയിൽനിന്നും അകന്നുമാറുവിൻ, ക്രവ്യാദാഗ്നിയോടുകൂടി ദക്ഷിണദിക്കിനെ പ്രാപിക്കുവിൻ. അവിടെ നിങ്ങൾക്കും പിതൃക്കൾക്കും ഏത് ഇഷ്ടമായിരിക്കുന്നുവോ ആ കാര്യങ്ങളെ അനുഷ്ഠിക്കുവിൻ.

35. ***ദ്വിഭഗധനമാദായ പ്ര ക്ഷിണാത്യവർത്യാ,***
***അഗ്നിഃ പുത്രസ്യ ജ്യേഷ്ഠസ്യ യഃ ക്രവ്യാദനിരാഹിതഃ.***

ക്രവ്യാദാഗ്നിയെ ഉപേക്ഷിക്കാത്ത പുരുഷൻ തൻെറ ജ്യേഷ്ഠപുത്രനേയും ധനത്തേയും വഹിച്ചുകൊണ്ട് ക്ഷതത്തെ പ്രാപിക്കുന്നു.

36. ***യത് കൃഷതേ യദ് വനുതേ യച്ച വസ്നേന വിന്ദതേ,***
***സർവ മർത്യസ്യ തന്നാസ്തി ക്രവ്യാച്ചേദനിരാഹതഃ.***

യാതൊരു പുരുഷൻ ക്രവ്യാഗ്നിയുടെ സേവനം ഉപേക്ഷിക്കാതിരിക്കുന്നുവോ അവൻെറ കൃഷിയും സേവനീയവസ്തുക്കളും സമൂർത്ഥവസ്തുക്കളും അവനുള്ള തെല്ലാവും ഇല്ലാത്തതിനു തുല്യമായിരിക്കുന്നു.

37. ***വയജ്ഞിയോ ഹതവർചാ ഭവതി നൈനേന ഹവിരത്തവേ,***
***ഛിനത്തി കൃഷ്യാ ഗോർധനാദയം ക്രവ്യാദഭവനുവർതതേ.***

യാതൊരു പുരുഷൻ ക്രവ്യാദാഗ്നിയെ ഉപേക്ഷിക്കുന്നില്ലയോ അവൻ യജ്ഞം നടത്തുന്നതിനവകാശം ഇല്ലാത്തവനായി പരിണമിക്കുന്നു. അവൻെറ തേജസ്സ് നശിക്കുകയും ആഹുതദേവത അവൻെറ അടുക്കൽ വരാതിരിക്കുകയും ചെയ്യുന്നു. ക്രവ്യാദൻ യാതൊരുത്തനു കൂട്ടായിരിക്കുന്നുവോ അവനെ കൃഷി, ഗോക്കൾ, ഐശ്വര്യം എന്നിവയിൽനിന്നും വിമുക്തമാക്കുന്നു.

38. ***മുഹൂർഗൃധ്യഃ പ്ര വദത്യാതി മർത്യോ നിത്യ,***
***ക്രവ്യാദ് യാനഗ്നിരന്തികാദനുവിദ്വാൻ വിതാബതി.***

ക്രവ്യാദാഗ്നി ആരുടെകൂടെയെങ്കിലും വസിച്ചുകൊണ്ടു കഷ്ടതയെ നൽകുന്നുവോ ആ പുരുഷൻ അത്യധികമായ വേദനകളെ അനുഭവിക്കുന്നു. അവന് അത്യാവശ്യവസ്തുക്കൾക്കുവേണ്ടി മറ്റുള്ളവരോടു യാചിക്കേണ്ടതായി വരുന്നു.

39. ***ഗ്രാഹ്യാഗൃഹഃ സം സൃജ്യന്തേ സത്രിയാ യൻമ്രിയതേ പതിഃ,***
***ബ്രഹ്മൈവ വിദ്വാനേഷ്യോയഃ ക്രവ്യാദം നിരാദധത്.***

യാതൊരുത്തൻ ക്രവ്യാദാഗ്നിയെ പൂർണ്ണമായും സ്വീകരിക്കുന്നുവോ അവനെ സംബന്ധിച്ചിടത്തോളം അവൻെറ ഭവനം കാരാഗൃഹമായിത്തീരുന്നു. സ്ത്രീയാണെങ്കിൽ അവളുടെ ഭർത്താവ് മൃത്യുവിനെ വരിക്കുകയും ചെയ്യുന്നു. ആ സമയം ജ്ഞാനികളായുള്ളവരുടെ ഉപദേശത്തെ അംഗീകരിക്കൂ.

40. ***യദ് രിപ്രം ശമലം ചകൃമ യച്ച ദുഷ്കൃതം,***
***ആപോ മാ കസ്മാച്ഛുഭന്ത്വഗ്നേഃ സംകസുകാ ശ്ച യത്.***

ഏതെല്ലാം പാപങ്ങൾ ചെയ്തുകഴിഞ്ഞിരിക്കുന്നുവോ ആ പാപങ്ങളിൽ നിന്നും ശവഭക്ഷകനായ അഗ്നിയുടെ സ്പർശനദോഷത്തിൽനിന്നും എന്നെ ജലം പവിത്ര മാക്കണേ.

41. ***താ അധരാദുദീചീരാവട്ടത്രൻ പ്രജാനതീഃ പഥിഭിർദേവയാനൈഃ,***
***പർവതസ്യ വൃഷഭസ്യാദി പൃഷ്ഠേ നവാശ്ചരന്തി സരിതഃ പുരാണീഃ.***

ദേവയാനമാർഗ്ഗത്തിൽക്കൂടി തെക്കുമുതൽ വടക്കുവരെ വ്യാപിച്ചുകിടക്കുന്ന ജലം പുതുമയെ പ്രാപിച്ച് വൃഷ്ടിരൂപത്തിൽ പർവ്വതത്തിൻെറ മുകളിൽ നിന്നും നദിയുടെ ആകൃതിയെ പ്രാപിക്കുന്നു.

42. ***അഗ്നേ അക്രവ്യാന്നിഷ്ക്രവ്യാദ നുദാ ദേവയജന വഹ..***

ഹേ അക്രവ്യാദഗാർഹപത്യാഗ്നീ! നീ ക്രവ്യാദനെ ഞങ്ങളിൽനിന്നും മാറ്റി ക്കളയണമേ. ദേവപൂജയ്ക്കുവേണ്ടിയുള്ള സാമഗ്രികളെ വഹിക്കണേ.

43. ***ഇമം ക്രവ്യാദാ വിവേശായം ക്രവ്യാദമന്വഗാത്,***
***വ്യോധ്രൗ കൃത്വാ നാനാനം തം ഹരാമി ശിബാപരം.***

ഈ പുരുഷൻ ക്രവ്യാദനെ പ്രവേശിപ്പിക്കുകയും അവൻെറ അനുഗാമി യായിത്തീരുകയും ചെയ്തിരിക്കുന്നു. ഞാൻ ഇവർ രണ്ടുപേരേയും വ്യാഘ്ര ത്തിനു തുല്യം കരുതുന്നു. ഈ അമംഗളകാരിയായ ക്രവ്യാദാഗ്നിയെ ഞാൻ വേർപെടുത്തുന്നു.

44. ***അന്തർദിർദേവാനും പരിധിർമനുഷ്യാണാമഗ്നിർദ്വാഹപത്യ, ഉഭയാനാന്തരാ ശ്രിതഃ.***

ദേവതകളുടെ അന്തർവർത്തിയും മനുഷ്യരുടെ പരിധിരൂപവുമായിരിക്കുന്ന ഗാർഹപത്യാഗ്നി ദേവതകൾക്കും മനുഷ്യർക്കുംവേണ്ടി മധ്യസ്ഥതവഹിക്കുന്നു.

45. ***ജീവാനാമായുഃ പ്രതിര ത്വമഗ്നേ പിതൃണാം ലോകമപി ഗച്ഛന്തു യേ മൃതാഃ,***
***സുഗാർഹപത്യോ വിതപന്നരാതിമുഷാമുഷാം ശ്രേയസീ ദേഹ്യസ്മൈ.***

ഹേ അഗ്നീ! ജീവികളുടെ ആയുസ്സിനെ വർദ്ധിപ്പിക്കൂ. മൃതന്മാരെ പിതൃ ലോകത്തിലേക്കു നയിക്കൂ. ഗാർഹപത്യാഗ്നീ! മംഗലമയിയായ ഉഷസ്സിനെ ഞങ്ങളിൽ പ്രതിഷ്ഠിക്കൂ.

46. ***സർവാനഗ്നേ സഹമാനഃ സപത്നാനൈഷാമൂർജം രയിമസ്മാസു ധേഹി.***

ഹേ അഗ്നീ! എല്ലാ ശത്രുക്കളേയും പരാജയപ്പെടുത്തി അവരുടെ ശക്തിയും ധനവും ഞങ്ങളിൽ പ്രതിഷ്ഠിക്കൂ.

47. ***ഇമമിന്ദ്ര വഹ്നി പപ്രിമന്വാരഭധ്വം സ വോ നിർവക്ഷദ് ദുരിതാ ദവദ്യാത്.***
***തേനാപ ഹത ശരുമാപതന്തം തേന രുദ്രസ്യ പരി പാതാസ്തമ.***

ഐശ്വര്യവാനായ ഈ അഗ്നിയെ സ്തുതിക്കുവിൻ. ഇത് നിങ്ങളെ പാപ ങ്ങളിൽനിന്നും മോചിപ്പിക്കണേ. അതുവഴിയായി രുദ്രൻെറ ബാണങ്ങളെ അകറ്റി വിട്ടുകൊണ്ട് നമ്മെ രക്ഷിക്കണേ.

48. ***അനഡ്വാഹം പ്ലവമന്വാരമധ്വം സ വോ നിർവക്ഷദ് ദുരിതാദവദ്യാത്,***
***ആ രോഹത സവിതുർനേവിമേതാം ഷഡ്ഭിരുർവീഭിരസയിം തരേമ.***

ഹവിർരൂപമാകുന്ന ഭാരത്തെ വഹിച്ചുകൊണ്ടുപോകുന്ന നൗകരൂപമാകുന്ന അഗ്നിയെ സ്തുതിക്കണേ. അവൻ പാപങ്ങളിൽനിന്നും നിങ്ങളെ സംരക്ഷിക്ക ണേ. സൂര്യൻെറ നൗകയിൽ കയറി ആറു ഭൂമികൾവഴിയായി അപാരതയെ തരണം ചെയ്യണേ.

49. ***അഹോരാത്രേ അന്വേഷി ബിഭ്രത് ക്ഷേമ്യസ്തിഷ്ഠൻ പ്രതരണഃ സു-വീരഃ,***
***അനാതരാൻത്സുമനസസ്തല്പ ബിഭ്രജ്ജയോഗവ നഃ പുരുഷ-ഗന്ധിരേധി.***

ഹേ ഗാർഹപത്യാഗ്നീ! നീ ദിനരാത്രങ്ങളുടെ ആശ്രയരൂപമാകുന്നു. നീ മംഗളമായിക്കൊണ്ട് പുത്രപൗത്രാദികളാൽ യുക്തമാക്കുന്നു. നിൻെറ ആരാധന സുഗമമാകുന്നു. നീ ഞങ്ങളെ രോഗരഹിതരും ഹർഷയുക്തമനസകരും ആക്കി പര്യങ്കത്തിൽ ആരോഹണം ചെയ്യിച്ചുകൊണ്ട് ദീർഘകാലം പ്രദീപ്ത മാക്കി ക്കൊണ്ടിരിക്കൂ.

50. ***തേ ദേവേഭ്യ ആ വൃശ്ചന്തേ പാപ ജീവന്തി സർവദാ,***
***ക്രവ്യാദ് യാനഗ്നിരന്തികാദശ്ച ഇവാസുവപതേ നഡം.***

ആരുടെ അടുക്കൽ അശ്വത്താൽ ചവുട്ടിയരയ്ക്കപ്പെട്ട തൃണങ്ങൾക്കു തുല്യം ക്രവ്യാദാഗ്നി അനാദരിക്കപ്പെട്ടിരിക്കുന്നുവോ പാപത്താൽ ജീവിതം നയിക്കുന്ന ആ പുരുഷൻ ദേവയജ്ഞത്തിൻെറ ഘാതകനാകുന്നു.

51. ***യേf ശ്രദ്ധാ ധനകാമ്യാ ക്രവ്യാദാ സമാസതേ,***
***തേ വാ അന്യേഷാം കുംഭീം പര്യാദധിം സർവദാ.***

യാതൊരുത്തൻ ധനത്തിൻെറ ഇച്ഛയാൽ ക്രവ്യാദാഗ്നിയെ പൂജിക്കുന്നുവോ അവൻ എപ്പോഴും അന്യരുടെ അപദാനങ്ങളെ വഹിച്ചുകൊണ്ടുനടക്കുന്നു.

52. ***പ്രേവ പിപതിഷതി മനസാ മുഹുരാവർതതേ പുനഃ,***
***ക്രവ്യാദ് യാനഗ്നിരന്തികാദനുവിദ്വാൻ വിതവതി.***

ഏതൊരു പുരുഷൻെറ അടുക്കൽ ക്രവ്യാദാഗ്നി തപസ്സിരിക്കുന്നുവോ അവൻ തുടർച്ചയായി ജനനമരണചക്രങ്ങളിൽ പതിക്കുകയും അധോഗതിയെ പ്രാപി ക്കുകയും ചെയ്യുന്നു.

53. ***അവിഃ കൃഷ്ണാ ഭാഗധേര്യം പശൂനാം സീസം ക്രവ്യാദപി ചന്ദ്രം ത ആഹുഃ,***
***ഭാഷാ പിഷ്ടാ ഭാഗധേയം തേ ഹവ്യമരണ്യന്യാ ഗഹ്വരം സചസ്വ.***

ഹേ ക്രവ്യദാഗ്നീ! കറുത്ത ആട്, സീമ, ചന്ദ്രൻ ഇവയെ ജ്ഞാനികളായിട്ടുള്ളവർ നിൻെറ ഭാഗമായി പറഞ്ഞിരിക്കുന്നു. പൊട്ടിച്ചെടുത്ത ഉഴുന്ന് നിൻെറ ഹവ്യരൂപവുമാകുന്നു. അതിനാൽ നീ ഘോരവനങ്ങളിലേക്കു പോകൂ.

54. ***ഇഷീകാം ജരതീമിഷ്ട്വാ തില്പിഞ്ജം ദണ്ഡനം നഡം,***
***തമിദ്ര ഇധ്മം കൃത്വാ യമസ്യാഗ്നിം നിരാദധൗ.***

ഉണങ്ങിയ മുഞ്ജപ്പുല്ല്, ദഡൻ, തില്പിഞ്ജം, തൃണം മുതലായവയെ ഇന്ദ്രൻ ഇന്ധനമാക്കുകയും അതുവഴിയായി യമൻെറ ഈ അഗ്നിയെ വേർപെടുത്തുകയും ചെയ്തിരിക്കുന്നു.

55. ***പ്രത്യഞ്ചമകം പ്രത്യർപയിത്വാ പ്രവിദ്വാൻ പന്ഥാം വിഹ്യാവിവേശ,***
***പരാമീഷാമസൂനം ദിദേശ ദീർഘേണായുഷാ സമിമാൻത്സൃജാമി.***

വിദ്വാന്മാർ ഗാർഹപത്യാഗ്നിയെ സൃര്യനു സമർപ്പിച്ചിട്ട് ദേവയാനമാർഗ്ഗത്തിൽ പ്രവേശിക്കുകയും പ്രാണൻ നൽകിയിരുന്ന യജമാനന്മാരെ ദീർഘായുസ്സിനാൽ യുക്തമാക്കുകയും ചെയ്യുന്നു.

## അനുവാകം മൂന്ന്

### സൂക്തം മൂന്ന്

(ഋഷി-യമൻ., ദേവത-സ്വർഗ്ഗം, ഓദനം, അഗ്നി. ഛന്ദസ്-ത്രിഷ്ടുപ്, ജഗതി, പംക്തി, ബൃഹതി, ധൃതി)

1. ***പുമാൻ പുംസോf ധി തിഷ്ഠ ചർമേഹി തത്ര ഹ്വയസ്വ യതമാ പ്രിയാ തേ,***
***യാവന്താവഗ്രേ പ്രഥമം സമേയഥുസ്തദ് വാം വയോയമരാജ്യേ സമാനം.***

ഹേ പുരുഷത്വമുള്ളവനേ! നീ ഈ മൃഗചർമ്മത്തിൽ ആസനസ്ഥനാകൂ. നിൻെറ പ്രിയപ്പെട്ട വ്യക്തികളെക്കൂടി വിളിച്ചുകൊണ്ടുവരൂ. ഇതിനു മുമ്പ് ഇപ്രകാരം ഇരുന്നിട്ടുള്ള ദമ്പതികൾക്കു ലഭ്യമായിട്ടുള്ള ഫലങ്ങളും നിങ്ങളുടേതും ഒന്നുപോലുള്ളതായിരിക്കണേ.

2. ***താവദ് വാം ചക്ഷുസ്തതി വീര്യാണിതാവത് തേജസ്തതിധാ വാജനാനി,***
***അഗ്നിഃ ശരീരം സചതേ യദൈധോഽധാ പക്വാന്മിഥുനാ സം ഭവാഥഃ.***

സ്വർഗ്ഗത്തിൽ നിങ്ങളുടെ ശരീരത്തെ അഗ്നിതന്നെ രചിക്കും, ആ സമയം പാകമാക്കപ്പെട്ട ഓദനത്തിൻെറ പ്രഭാവത്താൽ ഇതേരൂപത്തോടുകൂടി സ്വർഗ്ഗത്തിലുണ്ടായിരിക്കും. നിന്നിൽനിന്നുമുത്ഭവിക്കുന്ന ശിശുക്കൾക്കും ദർശന ശക്തിയും തേജസ്സും ഉണ്ടാകും. ശബ്ദാത്മകയജ്ഞത്തേയും ഇപ്രകാരം നടത്തുന്നതിൽ യോഗ്യന്മാരായിരിക്കുകയും ചെയ്യും.

3. ***സമസ്മിംല്ലോകേ സമു ദേവയാനേ സം സ്മാ സമേതം യമരാജ്യേഷു,***
***പൂതൗ പവിത്രൈരുപ തദ്ധ്വയേഥാം യദ്യദ് രേതോ അധി വാം സംബഭൂവ.***

ഓദനത്തിൻെറ പ്രഭാവത്താൽ ഈ ലോകത്തിൽ നിങ്ങൾ രണ്ടുപേരും ഒന്നായി വസിക്കുവിൻ. ദേവയാനമാർഗ്ഗത്തിലും യമൻെറ രാജ്യത്തിലും കൂട്ടായിത്തന്നെ വസിക്കുവിൻ. ഈ പവിത്രമായ യജ്ഞങ്ങളാൽ നിങ്ങൾ ശുദ്ധീകരിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. നിങ്ങൾ ഏതെല്ലാം കാര്യങ്ങൾ ചിന്തിച്ചിരിക്കുന്നുവോ അവയുടെ ഫലങ്ങളെ പ്രാപിക്കുവിൻ.

4. ***ആപസ്പുത്രാസോ അഭി സം വിശധ്വാമിമം ജീവം ജീവധന്യാഃ സമേത്യ,***
***താസാം ഭജധ്വമമൃതം യമഹുര്യമോദനം പചതി വാം ജനിത്രീ.***

ഹേ ദമ്പതികളേ! നിങ്ങൾ വീര്യരൂപമായ ജലത്തിൻെറ പുത്രരാകുന്നു. നിങ്ങൾ ഈ ജീവിതത്തിൽ ധന്യരായി പ്രവേശിക്കുവിൻ. നിങ്ങളുടെ ഉൽപാദകജലംതന്നെ ഓദനത്തെ പാകം ചെയ്യുന്നു. അതേ ജലത്തിൻെറ അമൃതമയമായ അംശത്തെ നിങ്ങൾ സേവനം ചെയ്യുവിൻ.

5. ***യം വാ പിതാ പചതി യം ച മാതാ രിപ്രാന്നിർമുക്തയൈ ശമലാച്ച വാചഃ,***
***സ ഓദനഃ ശതധാരഃ സ്വർഗ ഉഭേ വ്യാപ നമസീ തഹിത്വാ.***

മാതാവും പിതാവും വാക്കുകളിൽനിന്നും ജന്യമായ പാപത്തിൽനിന്നേ അഥവാ മറ്റു പാപങ്ങളിൽനിന്നും മോചനം നേടുന്നതിനുവേണ്ടി ഓദനം പാകപ്പെടുത്തുന്നുവെങ്കിൽ ആ ഓദനം അതിൻെറ മഹിമയാൽ സ്വർഗ്ഗത്തിൽ നിന്നുമോ ദ്യോവിൽനിന്നുമോ പൃഥ്വിയിൽനിന്നുമോ പ്രാപ്തമാകുന്നു.

6. ***ഉഭേ നഭസീ ഉഭയാംശ്ച ലോകാൻ യേ യജ്വനാമഭിജിതാഃ സ്വർഗാഃ, തേഷാം ജ്യോതിഷ്മാൻമധുമാന യോഅഗ്രേ തസ്മിൻ പുത്രൈർ-ജരസി സം ശ്രയേഥാം.***

ഹേ പതീ! പത്നീ! ലോശത്തിലും പൃഥ്വിയിലും യജമാനൻ ഏതെല്ലാം ലോകത്തിൽ അധികാരം സ്ഥാപിച്ചിരിക്കുന്നുവോ അവയിൽ പ്രാശിതവും മധുമയവുമായ ലോകം ഏതൊന്നായിരിക്കുന്നുവോ ആ ലോകത്തെ അല്ലെങ്കിൽ സ്വർഗ്ഗത്തിലും ഭൂമിയിലും നിങ്ങൾ സന്താനങ്ങളാൽ സമ്പന്നരായി വൃദ്ധാവസ്ഥവരെ ജീവിച്ചിരിക്കുവിൻ.

7. ***പ്രാചീംപ്രാചീം പ്രദിശമാ രഭേഥാമേതം ലോകം ശ്രദ്ദധാനാഃ സചന്തേ, യദ് വാ പക്വം പരിവിഷ്ടമഗ്നൗ തസ്യ ഗുപ്തയേ ദമ്പതീ സം ശ്രയേഥാം.***

ഹേ ദമ്പതികളേ! നിങ്ങൾ പൂർവ്വദിക്കിലേക്കു മുന്നേറുവിൻ. ആ സ്വർഗ്ഗ ത്തിലേക്കു ശ്രദ്ധയുള്ളവരായി കയറിപ്പോകൂ. നിങ്ങൾ പാകപ്പെടുത്തിയ ഏതൊരു ഓദനം അഗ്നിയിൽ വച്ചിരിക്കുന്നുവോ അതിന്റെ രക്ഷയ്ക്കുവേണ്ടി സ്ഥിതി ചെയ്യൂ.

8. ***ദക്ഷിണാം ദിശമഭി നക്ഷമാണൗ പര്യാവർതേണാമഭി പാത്രമേതത്, തസ്മിൻ വാം യമഃ പിതൃഭിഃ സംവിദാനഃ പകായ ശർമ ബഹുലം നി യച്ഛാത്.***

ഹേ ദമ്പതികളേ! നിങ്ങൾ ദക്ഷിണാഭിമുഖമായി പുറപ്പെട്ട് ഈ പാത്രത്തെ പ്രദക്ഷിണം ചെയ്തു മടങ്ങിവരൂ. ആ സമയം പിതൃക്കളുമായി യോജിപ്പി ലെത്തിയ യമരാജൻ നിങ്ങളുടെ ഓദനത്തിനുവേണ്ടി അനേകവിധത്തിലുള്ള നന്മകൾ പ്രദാനം ചെയ്യണേ.

9. ***പ്രതീചി ദിശാമിയമിദ് വരം യസ്മാം സോമോ അധിപാ മൃഡിതച, തസ്യാം ശ്രയേഥാം സുകൃതഃ സചേഥാമധാ പകാന്മിഥുനാസം ഭവാഥഃ.***

പശ്ചിമദിക്കിൽ സ്വാമിയും സുഖദായകനായ സോമനു ഉണ്ട്. അതിനാൽ ആ ദിക്ക് അത്യന്തം ശ്രേഷ്ഠമാകുന്നു. അതിൽ നിങ്ങൾ പാകപ്പെടുത്തിയ ഓദനത്തിന്റെ പ്രഭാവത്താൽ ഭൂമിയിലും സ്വർഗ്ഗത്തിലും നിങ്ങൾ രണ്ടുപേരും പ്രത്യക്ഷമാകുവിൻ.

10. ***ഉതരം രാഷ്ട്രം പ്രജയോത്തരാവദ് ദിശാമുദീചീ കൃണവന്നോ അഗ്രമ, പാങ്ക്തം ഛന്ദഃ പുരുഷോ ബഭൂവ വിശ്വൈർവിശ്വാങ്ഗൈഃ സഹ സം ഭവേമ.***

ഉത്തരദിക്ക് പ്രജകളാൽ യുക്തമാകുന്നു. ഈ ശ്രേഷ്ഠമായ ദിക്ക് നമുക്കു നന്മയെ പ്രദാനം ചെയ്യട്ടെ. പംക്തിഛന്ദസ് ഓദനത്തിന്റെ രൂപത്തിൽ പ്രത്യക്ഷമാ കുന്നു. നാമും പൃഥ്വിയിലും സ്വർഗ്ഗത്തിലും എല്ലാ അവയവങ്ങളോടും കൂടി പ്രവേശിക്കണേ.

11. ***ധ്രുവേര്യം വിരാൺനമോ അസ്ത്വസ്യൈ ശിവാ പുത്രേഭ്യ ഉത മഹ്യ മസ്തു,***
***സാ നോ ദേവ്യദിതേർവിശ്വാര ഇര്യ്യഇവ ഗോപാ അഭി രക്ഷ പകം.***

വരണീയയും അഖണ്ഡയുമായ ഈ പൃഥ്വി അടിയുറച്ചതും ബൃഹത്തുമാ കുന്നു. ഇതു ഞങ്ങൾക്ക് സുഖത്തെ പ്രദാനം ചെയ്യണേ. ഞങ്ങളുടെ സന്താന ങ്ങൾക്ക് മംഗളമരുളണേ. നിയുക്തനായിരിക്കുന്ന രക്ഷകനുസമാനം ഈ പാകം ചെയ്ത ഓദനത്തെ രക്ഷിക്കണേ.

12. ***പിതേവ പുത്രാനാഭി തം സ്വജസ്വ നഃ ശിവാ നോ വാതാ ഇഹ വാന്തു ഭൂമൗ,***
***യൂമോദന പചതോ ദേവതേ ഇഹ തന്നസ്തപ ഉതം സത്യം ച വേത്തു.***

ഹേ പൃഥ്വീ! പിതാവ് പുത്രനെ ആലിംഗനം ചെയ്യുന്നതുപോലെ നീ ഓദന ത്തെ ആലിംഗനം ചെയ്യൂ. ഇവിടെ മംഗലമയമായ വായു പ്രവഹിക്കണേ. നീ ഞങ്ങളുടെ ഓദനത്തെ ചൂടുപിടിപ്പിക്കുകയും ഞങ്ങളുടെ യഥാർത്ഥ സങ്കൽപ്പ ങ്ങളെ അറിയുകയും ചെയ്യൂ.

13. ***യദ്വത് കൃഷ്ണ ശകുന ഏഹ സത്വാ ത്സരൻ വിഷക്ത ബില ആസസാദ,***
***യദ്വാ ദാസ്യാർദ്രഹസ്താ സമങ്ക്ത ഉലൂഖലം മുസലം ശുംഭതാപഃ.***

കാക്കകൾ ഇതിൽ കപടപൂർണ്ണമായ ദ്വാരത്തെ ഉണ്ടാക്കട്ടെ. അഥവാ ദാസന്മാർ നനഞ്ഞ കരങ്ങളാൽ ഉലക്കയെ ഉരലുമായി ബന്ധപ്പെടുത്തട്ടെ. അങ്ങനെയെങ്കിൽ ഈ ജലം മംഗലദായകമായിത്തീരണേ.

14. ***അയം ഗ്രാവാ പൃഥുബുധ്നോ വയോധാഃ പൂതഃ പവിത്രൈരപ ഹന്തു രക്ഷഃ,***
***ആ രോഹ ചർമം മഹി ശർമ യച്ഛ മാ ദമ്പതീ പൗത്രമഘം നി ഗാതാം.***

ഉറപ്പുള്ള ഈ കല്ല് ഹവിസ്സിനെ വഹിക്കുന്നു. ഇത് തുളസിയാൽ ശുദ്ധമായി രാക്ഷസന്മാരെ നശിപ്പിക്കണേ. ഹേ ഓദനമേ! നീ ചർമ്മത്തിന്മേൽ വന്നുകൊണ്ടിരിക്കുന്ന മംഗളദായകനാകണേ. ഈ ദമ്പതികളെ അവരുടെ പൗത്രസഹിതം പാപങ്ങൾ സ്പർശിക്കാതിരിക്കണേ.

15. ***വനസ്പതിഃ സഹ ദേവൈർനഃ ആഗൻ രക്ഷഃ പിശാചാം അപ-ബാധമാനഃ,***
***സ ഉച്ഛ്രയാതൈ പ്ര വദാതി വാചം തേന ലോകം അഭി സർവാ-ഞ്ജയേം.***

അത് രാക്ഷസന്മാരേയും പിശാചുകളേയും തടഞ്ഞുകൊണ്ട് വനസ്പതികളാകുന്ന ദേവതകൾ സഹിതം നമ്മെ പ്രാപിച്ചിരിക്കുന്നു. ആ ഉച്ചസ്വരത്തോടുകൂടിയത് നമ്മേ സ്വർഗ്ഗലോകങ്ങളുടെമേൽ വിജയത്തെ പ്രാപിപ്പിക്കുന്നതാക്കണേ.

16. ***സപ്ത മേഘാൻ പശവഃ പര്യ ഗൃഹ്ണൻ യ ഏഷാം ജ്യോതിഷ്മാം ഉത യശ്ചകർശ,***
***ത്രയസ്ത്രിംശദ് ദേവതാസ്താൻത്സചന്തേ സ നഃ സ്വർഗമഭി നേഷ ലോകം.***

ഈ ധാന്യങ്ങളിൽ യാതൊന്ന് ഘനം കുറഞ്ഞതും എന്നാൽ അത്യധികം പ്രകാശിച്ചുകൊണ്ടിരിക്കുന്നതും ആകുന്നുവോ അങ്ങനെയുള്ള ഏഴ് അരിമണികളെ മൃഗങ്ങൾക്കു സമാനം ആളുകൾ സ്വീകരിച്ചിരിക്കുന്നു. ഇത് മുപ്പത്തിമൂന്ന് ദേവതകളാലും സേവനീയയാകുന്നു. ഈ ഓദനം നമ്മെ സ്വർഗ്ഗത്തിലെത്തിക്കണേ.

17. ***സ്വർഗ ലോകമഭി നോ നതാസി സം ജായയാ സഹ പുത്രൈഃ സ്യാമ,***
***ഗൃഹ്ണാമി ഹസ്തമനു മൈത്വത്ര മാ നസ്താരീന്നിരൃതിമോം അരാതിഃ.***

ഹേ ഓദനമേ! നീ ഞങ്ങളെ സ്വർഗ്ഗത്തിലേക്കു കൂട്ടിക്കൊണ്ടു പോകുന്നു. അവിടെ ഞങ്ങൾ സ്ത്രീപുരുഷസഹിതം പ്രകടമകണേ. പാപദേവതയായ നിരൃതിയും മറ്റു ശത്രുക്കളും അവിടെ ഞങ്ങളെ വശീകരിക്കാതിരിക്കണേ. അതിനാൽ നീ എന്നെ അനുഗമനം ചെയ്യണേ. ഞാൻ നിൻെറ കരങ്ങളെ ഗ്രഹിക്കുന്നു.

18. ***ഗ്രാഹിം പാപ്മാനമതി താം അയാമ തമോ വ്യസ്യ പ്ര വദാസി വല്ഗു,***
***വാനസ്പത്യ ഉദ്യതോ മാ ജിഹിംസീർമാ തണ്ഡുലം വി ശരീർ-ദേവയന്തം.***

ഹേ വനസ്പതികളേ! പാപത്തിൽനിന്നും ഉത്ഭവിച്ച ശോകരൂപമാകുന്ന തമസ്സിനെ അകറ്റിക്കൊണ്ട് നീ മധുരശബ്ദത്തെ പുറപ്പെടുവിക്കുന്നു. ഞങ്ങൾ ഞങ്ങളുടെ പാപങ്ങളിൽനിന്നും മുക്തരാകണേ. ഈ വനസ്പതി എന്നെ ദേവമാർഗ്ഗത്തെ പ്രാപിപ്പിക്കുന്ന നെൽമണികളെ നശിപ്പിക്കാതി രിക്കണേ.

19. ***വിശ്വവ്യചാ ധൃതപൃഷ്ഠോ ഭവിഷ്യൻത്സയോനിർലോകമുപ യാഹ്യേതം,***
***വർഷവൃദ്ധമുപ യച്ഛ ശൂപം തുഷം പലാബാപ്നപ തദ് വിനക്തു.***

ഹേ ഓദനമേ! നീ ഘൃതപൃഷ്ഠനാകാതെ പരലോകത്തിൽ ഞങ്ങളോ ടുകൂടി പ്രത്യക്ഷനാകുന്നതിനു ഞങ്ങളുടെ അടുക്കൽ വരുകയും വർഷ ഋതുക്ക ളിൽ പ്രവൃദ്ധോപകരണമായ മുറത്തെ പ്രാപിക്കുകയും ചെയ്യൂ. അത് നിന്നിൽ നിന്നും പതിരുകളെ വേർപെടുത്തണേ. നീ എല്ലാവരാലും സൽക്കരിക്കപ്പെ ടാൻ യോഗ്യനാകുന്നു.

20. ***ത്രയോ ലോകാഃ സംമിതാ ബ്രാഹ്മണേന ദ്യൗരേവാസൗ പൃഥി-വ്യന്തരീക്ഷം,***
***അംശൂൻ ഗൃഭ ത്വാന്വാരഭേഥാമാ പ്യായന്താം പുനരാ യന്തു ശൂർപം.***

ആകാശം, അന്തരീക്ഷം, പൃഥ്വി ഈ മൂന്നു ലോകങ്ങളേയും ബ്രാഹ്മ ണൻ പ്രാപിക്കുന്നു. ഹേ ദമ്പതികളേ! നെല്ലുകുത്തി അരിയാക്കുവാനാരം ഭിക്കൂ. ഈ ധാന്യങ്ങളും തുള്ളിക്കളിക്കുന്ന മുറത്തെ പ്രാപിക്കണേ.

21. ***പൃഥഗ്‌രൂപാണി ബഹുധാ പശൂനാമേകരൂപോ ഭവസി സം സമൃദ്ധ്യാ, ഏതാം ത്വചം മോഹിനീ താ നുദസ്വ ഗ്രാവാ ശുംഭാതിം മലഗ ഇവ വസ്ത്രാ.***

മൃഗങ്ങൾ വിഭിന്നരൂപങ്ങളോടുകൂടിയവയാകുന്നു. എന്നാൽ നീ ഒരേ രൂപ ത്തോടുകൂടിയവനാകുന്നു. നീ കല്ലുകൾവഴിയായി നിൻെറ ഉമിയെ ത്യജിക്കൂ.

22. ***പൃഥ്വീ ത്വാ പൃഥിവ്യാമാ വേശയാമി തനൂഃ സമാനീ വികൃതാ ത ഏഷാ,***
***യദ്യദ് ദ്യുദ്യം ലിഖിതമർപണേന തേനമാ സുസ്രോർ ബ്രഹ്മണാപി തദ് വപാമി.***

ഹേ മുസലമേ! (ഉലക്ക) നീ മണ്ണിൽനിന്ന് ഉണ്ടായിരിക്കുന്നു. അതിനാൽ മണ്ണുതന്നെയാകുന്നു. പൃഥ്വിയുടേയും നിൻെറയും ദേഹം ഒന്നുപോലെയുള്ള താകുന്നു. അതിനാൽ ഞാൻ പൃഥ്വിയെക്കൊണ്ടുതന്നെ പൃഥ്വിയെ മർദ്ദിക്കുന്നു. ഹേ ഓദനമേ! ഉലക്കയെ പ്രാപിക്കുന്നതിൽനിന്നും നിൻെറ അവയവങ്ങൾ യാതൊരു പീഡയെ അനുഭവിക്കുന്നുവോ അതിൽനിന്നും രക്ഷപ്പെടുന്നതിന് നീ ഉമിയെ പരിത്യജി. ക്കൂഞാൻ നിന്നെ മന്ത്രദ്വാരാ അഗ്നിയിൽ അർപ്പി ക്കുന്നു.

23. ***ജനിത്രീവ പ്രതി ഹര്യാസി സൂനും സ ത്വാ ദധാമി പൃഥ്വീ പൃഥിവ്യാ, ഉഖാ കുംഭീ വേദ്യാം മാ വ്യഥിഷ്ഠാ യജ്ഞായുധൈരാജ്യേനാ തി-ഷക്താ.***

മാതാവു തൻെറ പുത്രനെ സ്വീകരിക്കുന്നതുപോലെ ഞാൻ മുസലരൂപ മായ പൃഥ്വിയാകുന്നു. നിന്നെ ഭൂമിയുമായി യോജിപ്പിക്കുന്നു. വേദിയിലും ഉരൽ രൂപമാകുന്ന കുംഭി സ്ഥാപിക്കപ്പെട്ടിരിക്കുന്നു. അതിനാൽ ദുഃഖിക്കാ തിരിക്കൂ. നീ യജ്ഞത്തിൻെറ ആയുധങ്ങളാലും ഘൃതത്താലും സംയുക്ത മായിക്കഴിഞ്ഞിരിക്കുന്നു.

24. ***അഗ്നിഃ പചൻ രക്ഷതു ത്വാ പുരസ്താദിന്ദ്രോ രക്ഷതു ദക്ഷിണതോ മരുത്വാൻ,***
***വരുണസ്ത്വാ ഹംസാദ്ധരുണേ പ്രതീച്യാ ഉത്തരത് ത്വാ സോമഃ സംദദാതൈ.***

അഗ്നി പചനകർമ്മങ്ങളാൽ നിന്നെ രക്ഷിച്ചുകൊണ്ടിരിക്കുന്നവനാകണേ. ഇന്ദ്രൻ കിഴക്കുഭാഗത്തും മരുദ്ഗണങ്ങൾ ദക്ഷിണഭാഗത്തും വരുണൻ പശ്ചിമ ഭാഗത്തും സോമൻ ഉത്തരഭാഗത്തും നിന്റെ സംരക്ഷകനായിരിക്കണേ.

25. ***പൂതാഃ പവിത്രൈഃ പവന്തേ അഭ്രാദ് ദിവാ ച യന്തി പൃഥിവീം ച ലോകാൻ,***
***താ ജീവലാ ജീവധന്യാഃ പ്രതിഷ്ഠാഃ പാത്ര ആസിക്താഃ പര്യ-ഗ്നിരിന്ധാം.***

പുണ്യകർമ്മങ്ങളാൽ പവിത്രമായ ജലം ശുദ്ധീകരിക്കുന്നതാകുന്നു, അവ മേഘങ്ങളാൽ ആകാശത്തിൽ സഞ്ചരിക്കുകയും പിന്നീട്. പൃഥ്വിയിൽ മനു ഷ്യരെ പ്രാപിക്കുകയും ചെയ്യുന്നു. ജീവികളെ സുഖിപ്പിക്കുന്ന പാത്രങ്ങളിൽ അതു സ്ഥിതിചെയ്യുന്നു. അഗ്നി അസിക്തമായ ഈ ജലത്തെ എല്ലാഭാഗങ്ങ ളിലും പ്രദീപ്തമാക്കുന്നു.

26. ***ആ യന്തി ദിവഃ പൃഥിവീം സചന്തേ ഭൂമ്യാഃ സചന്തേ അദ്ധ്യന്തരിക്ഷം, ശുദ്ധാഃ സതീസ്താ ഉശുംഭന്ത ഏവ താ നഃ സ്വർഗമഭി ലോകം നയന്തു.***

ആകാശത്തിൽനിന്നും വരുന്ന ഈ ജലം ഭൂമിയെ സേവനം ചെയ്യുകയും പൃഥ്വിയിൽനിന്നും വീണ്ടും അന്തരീക്ഷത്തിലേക്കു ഗമിക്കുകയും ചെയ്യുന്നു. ഈ ശുദ്ധജലം പവിത്രതാപ്രദമാകുന്നു. ഇതു നമ്മേയും സ്വർഗ്ഗപ്രാപ്ത മാക്ക ണേ.

27. ***ഉതേവ പ്ര വീരുത സം മിതാസ ഉത ശുകാഃ ശുചയ്ച്യാമൃതാസഃ, താ ഓദനം ദമ്പതിഭ്യാം പ്രതിഷ്ഠാ ആപഃ ശിക്ഷന്തീഃ പചതാ സു നാഥാഃ.***

ശ്വേതവർണ്ണത്തോടുകൂടി പ്രകാശിച്ചുകൊണ്ടിരിക്കുന്ന ഇത് അമൃതതുല്യ മായ ദേവരൂപമാകുന്നു. ഹേ ജലമേ! മേഘത്താൽ വർഷിക്കപ്പെട്ടതിനു ശേഷം ഈ ഓദനം പാകം ചെയ്യൂ.

28. ***സംഖ്യാതാ സ്തോകാ പൃഥിവീ സചന്തേ പ്രണാപാനൈഃ സംമിതാ ഓഷധീഭിഃ,***
***അസംഖ്യാതാ ഓപ്യയാനാഃ സുവർണാഃ സർവം വ്യാപുഃ ശുചയഃ ശുചിത്വം.***

പ്രണാപാനസമാനയുക്തമായ ഔഷധികളോടുകൂടിയ ഭൂമിയെ സേവനം ചെയ്യുകയും മനോഹരവർണ്ണങ്ങളോടുകൂടിയ ജീവികളിൽ പ്രവിഷ്ടമായിരിക്കു കയും ചെയ്യുന്ന ജലം പവിത്രീകരിച്ചുകൊണ്ട് എല്ലാത്തിലും വ്യാപിക്കുകയും ചെയ്യുന്നു.

29. ***ഉദ്യോധന്ത്യഭി വൽഗന്തി തപ്താഃ ഫേനമസ്യന്തി ബഹുലാശ്ച ബിന്ദൂൻ,***
***പ്രോഷേവ ദൃഷ്ടാ പതിമൃത്വിമായൈസ്തണ്ഡുലൈർഭവതാ സമാപഃ.***

ചൂടുപിടിക്കുമ്പോൾ ജലം ശബ്ദമുണ്ടാക്കുകയും പതയും കുമിളകളും ഉയർത്തിക്കൊണ്ട് യുദ്ധം ചെയ്യുന്ന പ്രതീതി ജനിപ്പിക്കുകയും ചെയ്യുന്നു. ഹേ ജലമേ! പതിയെക്കാണുമ്പോൾ ഭാര്യ അയാളുമായി ചേരുന്നതുപോലെതന്നെ നീ ഋതുക്കളിൽ നടത്തപ്പെടുന്ന യജ്ഞങ്ങൾക്കുവേണ്ടി ധാന്യമണികളിൽ വിശ്രമിക്കൂ.

30. ***ഉത്ഥാപയ സീദതോ ബുധ്ന ഏതാനദ്ഭിരാത്മാനമഭി സം സ്പൃ-ശന്താം, അമാസി പാത്രൈരുദകൈര്യദേതന്മിതാസ്തണ്ഡുലാഃ പ്രദിശോ യദീമാഃ.***

ഹേ ഓദനത്തിൻെറ അധിഷ്ഠാനദേവതേ! ഉലക്കയുടെ മൂടിനാൽ വ്യഥിതമായിക്കൊണ്ടിരിക്കുന്ന ഈ അരിമണികളെ ഉയർത്തൂ. ഇവ ജലത്തോടു ചേരണേ. ഹേ യജമാനാ! നീ ജലത്തെ പാത്രങ്ങളാൽ അളന്നുകൊണ്ടിരിക്കുന്നു. ഇവിടെ ഈ അരിയും അളന്നുകൊണ്ടിരിക്കുന്നു. ഇവയെ ജലത്തിലിടുന്നതിനുള്ള അനുമതി പ്രദാനം ചെയ്യൂ.

31. ***പ്ര യച്ഛ പർശൂ ത്വരയാ ഹരൗഷമഹിംസന്ത ഓഷധീർദാന്തു പർവൻ,***
***യാസാം സോമഃ പരി രാജ്യം ബഭൂവാമന്യുതാ നോ വീരുധോ ഭവന്തു.***

അരിവാൾ ചലിപ്പിക്കുവിൻ. യവം പാകമായിക്കഴിഞ്ഞിരിക്കുന്നു. ഇത് ആരേയും ഉപദ്രവിക്കാതെ പ്രത്യേക ഉത്സവങ്ങളിൽ ഔഷധീരൂപഫലത്തെ ചെയ്യട്ടെ. യാതൊരു ലതകളുടെ രാജാവ് സോമലതയായിരിക്കുന്നുവോ ആ ലതകൾ മുക്തിദായകങ്ങളാകാതിരിക്കണേ.

32. ***നവം ബർഹിരോദനായ സ്തൃണീത പ്രിയം ഹൃദയശ്ചക്ഷുഷോ വല്ഗ്വസ്തു,***
***തസ്മിൻ ദേവാഃ സഹ ദൈവീർവിശന്ത്വിമം പ്രാശ്നന്ത്വൃതുഭിർ-നി ഷദ്യ.***

ഓദനത്തിനുവേണ്ടി പുതിയ കുശകൾ വിരിക്കുവിൻ. ഈ കുശാസനം ഹൃദയത്തിനും നേത്രങ്ങൾക്കും മനോഹരങ്ങളായി അനുഭവപ്പെടണേ. ദേവതകൾ അതിന്മേൽ പംക്തിയായി വിരാജിച്ചുകൊണ്ട് ഈ ഓദനത്തെ സേവനം ചെയ്യണേ.

33. ***വനസ്പതേ സ്തീർണമാ സീദ ബർഹിരഗ്നിഷ്ടോമൈഃ സംമിതോ ദേവതാഭിഃ,***
***ത്വഷ്ട്രേവ രൂപം സുകൃതം സ്വധിത്യൈനാ ഏഹാഃ പരി പാത്രേ ദദൃശം.***

ഹേ വനസ്പതികളേ! കുശ വിരിക്കപ്പെട്ടിരിക്കുന്നു, നിങ്ങൾ ആസനസ്ഥരാകുവിൻ, ദേവതകൾ നിങ്ങളെ അഗ്നിഷ്ടോമത്തിനു സമാനം അംഗീകരിച്ചിരിക്കുന്നു. കോടാലി വിശ്വകർമ്മാവിനെപ്പോലെ ഇതിനു ശോഭനരൂപം നൽകിയിരിക്കുന്നു. അതിപ്പോൾ പാത്രങ്ങളിൽ കാണപ്പെടുന്നു.

34. ***ഷഷ്ട്യാം ശരത്സു നിധിപാ അഭീച്ഛാത് സ്വഃ പക്വേനാഭ്യശ്നവാതൈ, ഉപൈനം ജീവാൻ പിതരശ്ച പുത്രാ ഏതം സ്വർഗ്ഗ ഗമയാന്തമഗ്നേഃ.***

ഈ നിധിയുടെ രക്ഷകനായ യജമാനൻ ഈ പക്വമായ ഓദന ഭക്ഷണത്തിൻെറ ഫലം സ്വർഗ്ഗത്തിൽ അറുപതു സംവത്സരങ്ങൾക്കുശേഷം പ്രാപിക്കണേ. ഹേ യജ്ഞത്തിൻെറ അധിഷ്ഠാനദേവതേ! ഈ യജമാനനെ സ്വർഗ്ഗപ്രാപ്തനാക്കിക്കൊണ്ട് ഇവൻെറ പിതൃക്കളേയും പുത്രാദികളേയും അവൻെറ അടുക്കൽതത്തന്നെ സ്ഥാപിക്കണേ.

35. ***ധർതാ ധ്രിയസ്വ ധരുണേ പൃഥിവ്യാ അച്യുതം ത്വാ ദേവതാ-ശ്ച്യാംവയന്തു,***
***തം ത്വാ ദമ്പതീ ജീവന്തൗ ജീവപുത്രാവുദ് വാസയാതഃ പര്യഗ്നി-ധാനാത്.***

ഹേ ഓദനമേ! നീ ധാരണം ചെയ്യുന്നതാകുന്നു. അതിനാൽ ഭൂമിയുടെ ധാരകമായ സ്ഥാനത്തിൽ പ്രതിഷ്ഠിതമാകൂ. നീയാകുന്ന അസ്പർശനെ ദേവതകൾ സ്പർശിക്കാതിരിക്കട്ടെ. ജീവിക്കുന്ന പുത്രന്മാരും ജീവിക്കുന്ന ദമ്പതികളും അഗ്നിധാനംവഴിയായി നിന്നെ പുഷ്ടമാക്കട്ടെ.

36. ***സർവാൻത്സമാഗാ അഭിജിത്യ ലോകാൻ യാവന്തഃ കാമാഃ സമതീ-തൃപസ്താൻ,***
***വി ഗാഹേഥാമായവർന ച ദവിരേകസ്മിം പാത്രം അധ്യുദ്ധരൈനം.***

നീ എല്ലാ ലോകങ്ങളുടെമേലും വിജയത്തെ പ്രാപിച്ചിരിക്കുന്നു. എല്ലാ അഭിലാഷങ്ങളേയും ശരിയായ വിധത്തിൽ അനുഭവിച്ചു തൃപ്തിപ്പെടൂ. ദമ്പതികൾ അരിവാൾ പ്രയോഗിച്ചുകൊണ്ട് ഓദനത്തെ മാറ്റി പാത്രങ്ങളിലാക്കട്ടെ.

37. ***ഉപ സ്തൃണീഹി പ്രഥയ പുരസ്താദ് ഘൃതേന പാത്രമഭി ധാരയൈതത്, വാശ്രേ വോസ്രാ വരുണം സ്തനസ്യുമിമം ദേവാസോ അഭിഹി-ങ്കൃണോത.***

നിങ്ങൾ ഇതിനെ വിളമ്പി വ്യാപിപ്പിക്കൂ. ഇതിൽ നെയ്യൊഴിക്കൂ. ഹേ ദേവഗണങ്ങളെ! പാലുകുടിക്കുന്ന പശുക്കുട്ടിയെ നോക്കിക്കൊണ്ട് പയസ്വിനി യായ ഗോവ് അതിൻെറ നേരെ ശബ്ദിക്കുന്നു. അതുപോലെതന്നെ തയ്യാറാ യിരിക്കുന്ന ഓദനത്തെ നോക്കി ശബ്ദമുണ്ടാക്കുവിൻ.

38. ***ഉപാസ്തരീരകരോ ലോകമേതമുരുഃ പ്രഥതാമസമഃ സ്വർഗ്ഗഃ, തസ്മിഞ്ഛ്രയാതൈ മഹിഷഃ സുപർണോ ദേവാ ഏനം ദേവത്യാഭ്യഃ പ്രയച്ഛാൻ.***

ഹേ യജമാനാ! ഓദനം വിളമ്പി നീ ഈലോകത്തെ ഫലയുക്തമാക്കി യിരിക്കുന്നു. ഇതിൻെറ പ്രഭാവത്താൽ സ്വർഗ്ഗത്തിൽ ഇതേ ഓദനംതന്നെ അധികം വർദ്ധിച്ച രീതിയിൽ പ്രാപ്തമാകണേ. ഹേ ദമ്പതികളെ! മഹിമയോ ടുകൂടിയതും സുന്ദരമായതും ഗമനസ്വഭാവത്തോടുകൂടിയതുമായ ഓദനം നിങ്ങളെ സ്വർഗ്ഗത്തിൽ വസിപ്പിക്കണേ. ദേവതകൾ ഈ യജമാനനെ അവരുടെ അടുക്ക ലേക്കുതന്നെ കൊണ്ടുവരണേ.

39 ***യദ്യജ്ജായാ പചതി ത്വത് പരഃ പരഃ പതിർവാ ജായേത്വത്വ തിരഃ,***
***സം തത് സൃജേഥാം സഹ വാം തദസ്തു സംപദയന്തൗ സഹ ലോകമേകം.***

ഹേ പത്നീ! ഈ ഓദനം നീ പാകം ചെയ്യുന്നു. നീ സ്വന്തം ഭർത്താവിനു മുമ്പേ പോകുകയാണെങ്കിൽ സ്വർഗ്ഗത്തിൽ നിങ്ങൾ രണ്ടുപേരും കൂടിച്ചേ രട്ടെ. നിങ്ങൾ ഏകലോകത്തിൽ വസിക്കുകയും അവിടെ ഈ ഓദനം നിങ്ങൾ ക്കുകൂട്ടായിരിക്കുകയും ചെയ്യട്ടെ.

40. ***യാവന്തൗ അസ്യാഃ പൃഥിവീം സചന്തേ അസ്മത് പുത്രാഃ പരി യേ സംബഭൂവുഃ,***
***സർവാസ്താം ഉപ പാത്രേ ഹ്വയേഥാം നാഭിം ജാനാനാഃ ശിശവഃ സമായാൻ.***

സ്ത്രീയുടെ എല്ലാ പുത്രന്മാരേയും ഈ പാത്രത്തിൻെറ അടുക്കലേക്കു വിളിക്കൂ. ആ ബാലന്മാർ തങ്ങളുടെ നാഭിയെ അറിഞ്ഞുകൊണ്ട് ഇവിടെ വന്നുചേരട്ടെ.

41. ***വസോർയാ ധാരാ മധുനാ പ്രപീനാ ഘൃതേന മിശ്രാ അമൃതസ്യ നാഭയഃ,***
***സർവാസ്താ അവ രുന്ധേ സ്വർഗഃ ഷഷ്ട്യാം ശരത്സു നിധിപാ അഭീച്ഛാദ്.***

വാമകമായ ഓദനത്തിൻെറ മധുവിനാൽ കൊഴുപ്പുകൂടിയ ധാരകൾ ഘൃതത്താൽ യുക്തമാകുന്നു. അവ അമൃതത്തിൻെറ നല്ല രൂപമാകുന്നു. സ്വർഗ്ഗത്തിൽ അവ തടഞ്ഞുനിൽക്കുന്നു. നിധിയുടെ രക്ഷകൻ അറുപതു സംവത്സരങ്ങൾക്കുശേഷം അവയെ ആഗ്രഹിക്കുന്നു.

42. ***നിധിം നിധിപാ അഭ്യേനമിച്ഛാദനീശ്വരാ അഭിതഃ സന്തു യേന്യേ,***
***അസ്മാഭിർദത്തോ നിഹിതാഃ സ്വർഗ സ്ത്രിഭിഃ കാണ്ഡൈ-***
***സ്ത്രീൻത്സ്വർഗാനരൂക്ഷത്.***

യജമാനൻ ഈ നിധിയെ ആഗ്രഹിക്കട്ടെ. ഞങ്ങളാൽ പ്രദത്തമായ പണയരൂപത്തോടുകൂടിയ ഓദനം സ്വർഗ്ഗഗാമിയായിക്കൊണ്ട്, തൻെറ മൂന്നു കാണ്ഡങ്ങൾ സഹിതം സ്വർഗ്ഗരോഹണം ചെയ്യണേ.

43. ***അഗ്നീ രക്ഷസ്തപതു യദ് വിദേവം ക്രവ്യാത് പിശാച ഇവ മാ പ്രപാസ്ത,***
***നുദാമ ഏനമപ രുധ്മോ അസ്മദാദിത്യാ ഏനമങ്ഗിരസഃ സചന്താം.***

എൻെറ കർമ്മഫലങ്ങളിൽ ബധകന്മാരായ രാക്ഷസന്മാരെ അഗ്നിദേവൻ പീഡിപ്പിക്കണേ. ക്രവ്യാദനും പിശാചുക്കളും നമ്മെ ഈന്മ്പാതിരിക്കണേ. നാം ഈ രാക്ഷസന്മാരെ ഇവിടെ വരുന്നതിൽനിന്നും തടഞ്ഞപലായനം ചെയ്യിക്കുന്നു. അംഗിരസ്സും സൂര്യനും ഇവരെ വശീകരിക്കണേ.

44. ***ആദിത്യേഭ്യോ അങ്ഗിരോഭ്യോ മധ്വിദം ഘൃതേന മിശ്രം പ്രതി വേദയാമി,***
***ശുദ്ധഹസ്തൗ ബ്രാഹ്മണസ്യാനിഹത്യൈതം സ്വർഗ്ഗം സുകൃ-താവപീതം.***

അംഗിരസ്സിനും ആദിത്യനുംവേണ്ടി ഘൃതയുക്തമയ ഈ മധുവിനെ തയ്യാറാക്കുന്നു. ബ്രാഹ്മണൻെറ പവിത്രമായ കരം സ്വർഗ്ഗഫലത്തോടുകൂടി പോകുന്ന ഇവനെ അവിടെ എത്തിക്കണേ.

45. ***ഇദം പ്രാപമുത്തമം കാണ്ഡമസ്യ യസ്മാല്ലോകാത് പരമേഷ്ഠീ സമാപ,***
***ആ സിഞ്ച സർപിർഘൃതവത് സമങ്ഗധ്യേഷ ഭാഗോ അങ്ഗിരസോ നോ അത്ര.***

പ്രജാപതി ഏതൊരു ദൃശ്യമാനമയ കാണ്ഡത്താൽ ഫലം പ്രപിച്ചിരുന്നുവോ ഞാനും ആ ഉത്തമകണ്ഡത്തെ പ്രാപിച്ചിരിക്കുന്നു. ഇതിനെ ഘൃതത്താൽ നനയ്ക്കൂ. ഈ ഘൃതയുക്തഭാഗമായ നാം അംഗിരസ്സ്മഹർഷിയുടേതു തന്നെയാകുന്നു.

46. ***സത്യായച തപസേ ദേവതാഭ്യോ നിധിം ശേവധിം പരി ദദ്മ ഏതം,***
***മാ നോ ദ്യുതേഽവ ഗാന്മാ സമിത്യാം മാ സ്മാന്യസ്മാ ഉത്സൃജാതാ പുരാ മത്.***

സത്യം കാരണമായി ഈ ഓദനരൂപമാകുന്ന സൂക്ഷിപ്പുമുതലിനെ നാം ദേവതകളെ ഏൽപ്പിക്കുന്നു. പരസ്പരധർമ്മങ്ങളുടെ കൊടുക്കൽ വാങ്ങൽ രൂപ മായ ചൂതുകളിയിൽനിന്നും സമിതികളിൽനിന്നും ഇത് നമ്മിൽനിന്നും വേർപെടാതിരിക്കണേ. ഇതിനെ മറ്റു പുരുഷന്മാർക്കുവേണ്ടി ചെയ്യാതിരിക്കുവിൻ.

47. ***അഹം പചാമ്യഹം ദദാമി മമേദു കർമൻ കരുണേഽധി ജായാ,***
***കൗമാരോ ലോകോ അജനിഷ്ട പുത്രോന്വാരഭേഥാം വയ ഉത്തരാവത്.***

പാചകക്രിയ നടത്തുന്ന ഞാൻതന്നെ ഇതിനെ ദാനാദിരൂപത്തിൽ ചെയ്തുകൊണ്ടിരിക്കുന്നു. യജ്ഞാത്മകമായ ഹേ കർമ്മമേ! ഈ കാര്യത്തിൽ എൻെറ പത്നിയും പങ്കെടുത്തിരിക്കുന്നു. ഞങ്ങളുടെ ഇവിടെ സുന്ദരനും കുമരാവസ്ഥയോടുകൂടിയവനുമായ പുത്രനുണ്ട്. ഞങ്ങൾ ഉത്തമമായ ഈ യജ്ഞാന്നത്തിൻെറ പാചകവും ദാനാദികർമ്മങ്ങളും അനുഷ്ഠിക്കുന്നു.

48. ***ന കിൽബിഷമത്ര നാധാരോ അസ്തി ന യന്മിത്രൈഃ സമമമാന ഏതി,***
***അനൂനം പാത്രനിഹിതം ന ഏതത് പക്താം പക്വഃ പുനരാ വിശാതി.***

ഈ കർമ്മത്തിൽ യാതൊരു കുഴപ്പവും ഇല്ല. ഇതിന് മറ്റാധാരങ്ങൾ ഒന്നും തന്നെയില്ല. ഇത് സ്വന്തം മിത്രങ്ങൾ സഹിതം അളന്നിട്ടും തീരുന്നില്ല. പൂർണ്ണ മാക്കിവച്ചിരിക്കുന്ന ഈ പാത്രം വീണ്ടും പാചകക്കാരനുതന്നെ ലഭിക്കുന്നു.

49. ***പ്രിയം പ്രിയാണാം കൃണവാമ തമസ്തേ യന്തു യതമേ ദ്വിഷന്തി,***
***ധേനുരങ്ഗവാൻ വയോവയ ആയദേവ പൗരുഷേയമപ മൃത്യും നുദന്തു.***

ഹേ യജമാനാ! ഏറ്റവും പ്രിയപ്പെട്ട ഫലങ്ങളോടുകൂടിയ കർമ്മങ്ങളെ നാം നിനക്കുവേണ്ടി ചെയ്യുന്നു. നിന്നെ വിദ്വേഷിക്കുന്നവൻ നരകരൂപ മാകുന്ന തമസ്സിനെ പ്രാപിക്കണേ. ഗോക്കൾ, വൃഷഭം, അന്നം, ആയുസ്സ് മററു പുരുഷാർത്ഥങ്ങൾ ഇവ ഞങ്ങളെ സമീപിക്കണേ. അപമൃത്യു മുതലായവ ഞങ്ങളിൽനിന്നും അകന്നുപോകണേ.

50. ***സമഗ്നയോ വിദുരന്യോ അന്യം യ ഓഷധീഃ സചതേ യശ്ച സിന്ധൂൻ,***
***യാവന്തോ ദേവാ ദിവ്യാതപന്തി ഹിരണ്യം ജ്യോതിഃ പചതോ ബഭൂവ.***

ഔഷധികളുടെ ഭക്ഷകനായ അഗ്നിയും ജലത്തിൻെറ സേവനകർത്താവായ അഗ്നിയും പരസ്പരം അറിയുന്നവരാകുന്നു. ഇതും മറ്റുള്ള അഗ്നിയും ഈ കർമ്മത്തിൻെറ ജ്ഞാതാക്കളാകുന്നു. ദേവതകളുടെ തപസ്സും സ്വർണ്ണവും അതുപോലെ മറ്റു പ്രകാശിതവസ്തുക്കളും പാപകർത്താവിനു ലഭിക്കുന്നു.

51. ***ഏഷാ ത്വചാം പുരുഷേ സം ബഭൂവാനഗ്നാഃ സർവേ പശവോ യേ അന്യേ,***
***ക്ഷത്രേണാത്മാനം പരി ധാപയാഥോഽമോതം വാസോ മുഖമോദനസ്യ.***

ഇത് മൃഗചർമ്മത്താൽ ആച്ഛാദിതമായിക്കാണപ്പെടുന്നു. ഇതിൻെറ ചർമ്മം പണ്ട് പുരുഷന്മാരിലായിരുന്നു. ഹേ ദമ്പതികളേ! ക്ഷാത്രശക്തിയാൽ നിങ്ങൾ നിങ്ങളെത്തന്നെ സമ്പന്നമാക്കുകയും ഈ ഓദനത്തിൻെറ മുഖം വസ്ത്രത്താൽ മൂടുകയും ചെയ്യുവിൻ.

52. ***യദക്ഷേഷു വദാ യത് സമിത്യാം യദ്വാ വദാ അനൃതം വിത്തകാമ്യാ, സമാനം തന്തുമഭി സംവസാനൗ തസ്മിൻത്സർവ ശമലം സാദയാഥഃ.***

ചൂതുകളിയിലോ അഥവാ യുദ്ധത്തിലോ ധനാഭിലാഷത്തോടുകൂടി നീ മിഥ്യാഭാഷണങ്ങൾ നടത്തുന്നു. അതിനാൽ തന്തുക്കളാൽ നിർമ്മിതമായ വസ്ത്രത്തെ മൂടിക്കൊണ്ട് തൻെറ ദോഷങ്ങളെയെല്ലാം അതിൽ ഒതുക്കി വയ്ക്കൂ.

53. ***വർഷം വന്വഷ്വാപി ഗച്ഛ ദേവാസ്ത്വചോ ധൂമം പര്യുത്പാതയാ സി,***
***വിശ്വവ്യാചാ ഘൃയതപൃഷ്ഠോ ഭവിഷ്യൻത്സയോനിർലോകമുപ യാഹ്യേതം.***

നീ ഫലങ്ങളെ വർഷിക്കുന്നവനാകുന്നു. നീ ദേവതകളുടെ അടുക്കൽ ചെന്ന് തൻെറ ചർമ്മത്തെ പുകയ്ക്കു സമാനം ഉയർത്തി ഘൃതപൃഷ്ടനായി, അനേകം രീതികളിൽ പൂജിതനായി, തുല്യമായ ഉത്ഭവത്തോടുകൂടിയതായി ഈ പുരുഷസ്വർഗ്ഗത്തെ പ്രാപിക്കൂ.

54. ***തന്വം സ്വർഗ്ഗോ ബഹുധാ വി ചക്രേ യഥാ വിദ ആത്മന്നന്യവർണാം, അപാജൈത് കൃഷ്ണാം രുശതീം പുനാനോ യാ ലോഹിനീ തം തേ അഗ്നൗ ജുഹോമി.***

ഈ ഓദനം സ്വർഗ്ഗത്തിൽ തന്നെത്തന്നെ അനേകം രൂപങ്ങളിൽ പ്രകടിപ്പി ക്കുന്നതിനു സമർത്ഥമാകുന്നു. എപ്രകാരം ആത്മജ്ഞാനി അനേകം പ്രകൃതി യോടുകൂടിയവനായിത്തീരുന്നുവോ അതുപോലെ ഞാൻ നിൻെറ രൂപത്തെ അഗ്നിയിൽ ഹോമിക്കുന്നു.

55. ***പ്രാച്യൈ ത്വാ ദിശേഗ്നയേഽധിപതയേഽസിതായ രക്ഷിത്ര ആദി- ത്യായേഷുമതേ,***
***ഏതം പരി ദദ്മസ്തം നോ ഗോപായതാസ്മാകമൈതോഃ,***
***ദിഷ്ടം തോ അത്ര ജരസേ നി നേഷജ്ജരാ മൃത്യവേ പരി ണോ ദദാത്വഥ പക്വേന സഹ സം ഭവേം.***

ഞാൻ നിനക്ക് ഉത്സവം, ദിക്ക്, അസിതസർപ്പം, അഗ്നി, ആദിത്യൻ മുത ലായവയെ നൽകുന്നു. നീ ഇവിടെനിന്നും പോകുന്നതുവരെ ഇവനെ സംര ക്ഷിക്കൂ. ഇവനെ വൃദ്ധാവസ്ഥവരെ ഞങ്ങൾക്കു പ്രാപ്തമാക്കൂ. ഞങ്ങളുടെ വൃദ്ധാവസ്ഥതന്നെ ഇതിന് മൃത്യുവിനെ നൽകണേ. ഞങ്ങൾ പാകംചെയ്ത ഓദനത്തോടുകൂടി സ്വർഗ്ഗവാസികളായി ആനന്ദത്തെ പ്രാപിക്കണേ.

56. ***ദക്ഷിണായൈ ത്വാ ദിശ ഇന്ദ്രായാധിപതയേ തിരശ്ചിരാജയേ രക്ഷിത്ര യമായേഷുമാതേ,***
***ഏതം പരി ദദ്മസ്തം നോ ഗോപായതാസ്മാകമൈതോഃ***
***ദ്വിഷ്ടം നോ അത്ര ജരസേ നി നേഷജ്ജരാ മൃത്യവേ പരിണോ ദദാത്വഥ പക്വേന സഹ സം ഭവേമ.***

ഞങ്ങൾ നിനക്ക് ദക്ഷിണദിക്ക്, ഇന്ദ്രൻ, തിര്യക്കുകൾ, യമൻ ഇവയെ നൽകുന്നു. നിങ്ങൾ ഞങ്ങളുടെ അടുക്കൽനിന്നും പോകുന്നതുവരെ ഇവനെ സംരക്ഷിക്കൂ. ഇവനെ വൃദ്ധാവസ്ഥവരെ ഭാഗ്യരൂപത്തിൽ ഞങ്ങൾക്കു പ്രാപ്ത മാക്കൂ. ഞങ്ങളുടെ വൃദ്ധാവസ്ഥതന്നെ ഇതിനു മൃത്യുവിനെ നൽകട്ടെ. ഈ പാകം ചെയ്ത ഓദനസഹിതം ഞങ്ങൾ സ്വർഗ്ഗാനന്ദത്തെ പ്രാപിക്കണേ.

57. ***പ്രതീച്യൈ ത്വാ ദിശേ വരുണായാധിപതയേ പൃദാകവേ രക്ഷി-ത്രേf ന്നായേഷുമതേ,***
***ഏതം പരി ദദ്മസ്തം നോ ഗോപായതസ്മാകമൈതോഃ,***
***ദ്വിഷ്ടം നോ അത്ര ജരസേ നി നേഷജ്ജരാ മൃത്യവേ പരി***
***ണോ ദദാത്വഥ പക്വേന സഹ സം ഭവേമ.***

നാം നിനക്ക് പശ്ചിമദിക്ക്, വരുണൻ, പൃദാകുസർപ്പം, അന്നം ഇവയെ നൽകുന്നു. നിങ്ങൾ ഇവിടുന്ന് മറയുന്നതുവരെ ഇവനെ സംരക്ഷിക്കൂ. ഇവനെ വൃദ്ധാവസ്ഥവരെ ഭാഗ്യരൂപത്തിൽ ഞങ്ങൾക്കു പ്രാപ്തമാക്കൂ. ഞങ്ങളുടെ വാർദ്ധക്യംതന്നെ ഇവന് മൃത്യുവിനെ നൽകുകയും മരണാനന്തരം പാകം ചെയ്ത ഓദനസഹിതം സ്വർഗ്ഗത്തിലെത്തി ഞങ്ങൾ ആനന്ദത്തെ പ്രാപിക്കുകയും ചെയ്യണേ.

58. ***ഉദിച്യൈ ത്വാ ദിശേ സോമാധിപതയേ സ്വജായ രക്ഷിത്രേ f ശന്യാ ഇഷുമത്യൈ,***
***ഏതം പരി ദദ്മസ്തം നോ ഗോപായതാസ്മാകമൈതോഃ,***
***ദിഷ്ടം നോ അത്ര ജരസേ നി നേഷജ്ജരാ മൃത്യവേ പരി ണോ ദദാത്വഥ പക്വേന സഹ സം ഭവേമ.***

ഞങ്ങൾ നിനക്ക് ഉത്തരദിക്ക്, സോമൻ, സ്വജനാമസർപ്പം, അശനി മുതലായവയെ നൽകുന്നു. നിങ്ങൾ ഇവിടെനിന്നും പോകുന്നതുവരെ ഇവനെ സംരക്ഷിക്കൂ. ഇവനെ വൃദ്ധാവസ്ഥവരെ ഒരു നൂറു ഭാഗ്യരൂപത്തിൽ ഞങ്ങൾക്കു പ്രാപ്തമാക്കൂ. ഞങ്ങളുടെ വാർദ്ധക്യംതന്നെ ഇവനു മൃത്യുവിനെ നൽകട്ടെ. മരണാനന്തരം ഞങ്ങൾ ഈ പാകം ചെയ്ത ഓദനത്തോ ടൊത്ത് സ്വർഗ്ഗാനന്ദം അനുഭവിക്കണേ.

59. ***ധ്രുവായൈ ത്വാ ദിശേ വിഷ്ണവേf ധിപതയേ കല്മാഷഗ്രീവായ രക്ഷിത്ര ഓഷധീഭ്യ ഇഷുമതീഭ്യഃ,***
***ഏതം പരി ദദ്മസ്തം നോ ഗോപായതാസ്മാകമൈതോഃ,***
***ദിഷ്ടം നോ അത്ര ജരസേ നി നേഷജ്ജരാ മൃത്യവേ പരി***
***ണോദദാത്വഥ പക്വേന സഹ സം ഭവേമ.***

ഞങ്ങൾ നിനക്ക് ധ്രുവവിഷ്ണുദിക്ക്, കല്പാഷഗ്രിവാസർപ്പം, ഇഷുമതി യായ ഔഷധികൾ മുതലായവയെ നൽകുന്നു. നീ ഞങ്ങളുടെ അടുക്കൽ നിന്നും പോകുന്നതുവരെ ഇവനെ രക്ഷിക്കൂ. ഇവനെ വൃദ്ധാവസ്ഥവരെ സൗഭാ ഗ്യരൂപ ത്തിൽ ഞങ്ങൾക്കു പ്രാപ്തമാക്കൂ. ഞങ്ങളുടെ വാർദ്ധക്യം ഇവന് മൃത്യുവിനെ പ്രദാനം ചെയ്യണേ. മരണാനന്തരം ഈ ഓദനസഹിതം സ്വർഗ്ഗ ത്തിലെത്തി ആനന്ദത്തെ പ്രാപിക്കട്ടെ.

60. ***ഊർധ്വായൈ ത്വാ ദിശേ ബൃഹസ്പതയേf ധിപതയേ ശിവത്രായ രക്ഷിത്രേ വർഷായേഷ്മതേ,***
***ഏതം പരി ദദ്മസ്തം നോ ഗോപായതാസ്മാകമൈതോഃ,***
***ദിഷ്ടം നോ അത്ര ജരസേ നി നേഷജ്ജരാ മൃത്യവേ പരി ണോ ദദാത്വഥ പക്വേന സഹ സം ഭവേമ.***

ഞങ്ങൾ നിനക്ക് ഊർധ്വദിക്ക്, ബൃഹസ്പതി, ശിവത്രസർപ്പം, വൃഷ്ടി മുതലായവയെ നൽകുന്നു. ഞങ്ങളുടെ അടുക്കൽനിന്നും മറയുന്നതുവരെ

നിങ്ങൾ ഇവനെ സംരക്ഷിക്കൂ. ഇവനെ വൃദ്ധാവസ്ഥവരെ സൗഭാഗ്യരൂപ ത്തിൽ പ്രാപ്തമാക്കൂ. ഞങ്ങളുടെ വൃദ്ധാവസ്ഥതന്നെ ഇവന് മൃത്യുവിനെ നൽകണേ. മരണാനന്തരം ഞങ്ങൾ ഈ സുപക്വമായ ഓദനസഹിതം സ്വർഗ്ഗഗാമികളായി അവിടെ ആനന്ദം അനുഭവിക്കട്ടെ.

## അനുവാകം നാല്

### സൂക്തം നാല്

(ഋഷി-കശ്യപൻ. ദേവത-വശ. ഛന്ദസ്-അനുഷ്ടുപ്)

1. ***ദദാമീത്യേവ ബ്രൂയാദനു ചൈനാമഭുൽസത,***
***വശാം ബ്രഹ്മഭ്യോ യാചദ്ഭ്യസ്തത് പ്രജാവദപത്യവത്.***

യാചിക്കുന്ന ബ്രാഹ്മണനു ഞാൻ കൊടുക്കുന്നു എന്നു പറഞ്ഞതിന് ഉത്തരം നൽകൂ. പിന്നെ ആ ബ്രാഹ്മണൻ ഈ കർമ്മം യജമാനനെ സന്താനാദികളാൽ സമ്പന്നമാക്കുന്നതാകട്ടെ എന്നു മറുപടി പറയുന്നു.

2. ***പ്രജയാ സ വി ക്രീണീതേ പശുഭിശ്ചോഭ ദസ്യതി,***
***യ ആർഷേയേഭ്യോ യാചദ്ഭ്യോ ദേവാനാം ഗാം ന ദിത്സതി.***

ഏതൊരു പുരുഷൻ ഋഷികളാൽ യുക്തനായി യാചിക്കുന്ന ബ്രാഹ്മണന് ദേവതകളെപ്രതി ഗോദാനം നടത്താതിരിക്കുന്നുവോ അവൻ തൻെറ സന്താനങ്ങളെ വിക്രയം ചെയ്യുന്നവനായും മൃഗരഹിതനായും ഭവിക്കുന്നു.

3. ***കൂടയാസ്യ സ ശീര്യന്തേ ശ്ലോണയാ കാടമർദതി,***
***ബണ്ഡയാ ദഹ്യന്തേ ഗൃഹാഃ കാണയാ ദീയതേ സ്വം.***

മച്ചിപ്പശുവിൻെറ കൊമ്പില്ലാത്ത ശിരസ്സ് ലുബ്ധൻെറ വസ്തുക്കളെ അന്തമില്ലാത്തതാക്കുന്നു. ലുബ്ധൻ മുടന്തിനാൽ മുറിവിനെ വേദനിപ്പിക്കുന്നു. വികലതയാൽ അവൻെറ ഭവനം നശിക്കുകയും ധനം ഇല്ലാതായിത്തീരുകയും ചെയ്യുന്നു.

4. ***ബിലോഹിതോ അധിഷ്ഠാനാച്ഛക്നോ വിന്ദതി ഗോപതിം,***
***തഥാ വശായാഃ സംവിദ്യം ദുരദഭ്നാ ഹ്യു ച്യസേ.***

ഹേ വശേ! (മച്ചിപ്പശു) നീ ദുർഭദ്യ എന്നു പറയപ്പെടുന്നു. ഗോക്കളുടെ സ്വാമി വശയുടെ അധിഷ്ഠാനത്തോടുകൂടി രൗദ്രവും മൃദുലവുമായ ജ്ഞാനത്തെ പ്രാപിക്കുന്നു.

5. ***പദോരസ്യാ അധിഷ്ഠാനാദ് വിക്ലിന്ദുർനാഭ വിന്ദതി,***
***യാനമനാത് സം ശീര്യന്തേ യാ മുഖേനോപജിഘ്രതി.***

ഗോക്കളുടെ സ്വാമിയെ വശയുടെ പാദങ്ങളുടെ അധിഷ്ഠാനത്തോടുകൂടി വിക്ലന്ദു എന്നു പേരോടുകൂടിയ വിപത്ത് പ്രാപിക്കുന്നു. അതിൻെറ ശ്വാസമാത്രയിൽ അറിയാതെതന്നെ ഇവൻെറ വസ്തുക്കൾ നശിക്കുന്നു.

6. ***ഓ അസ്യാഃ കർണാവാസ്കുനോത്യാ സ ദേവേഷു വൃശ്ചതേ,***
***ലക്ഷ്മ കുർവ ഇതി മന്യതേ കനീയഃ കൃണുതേ സ്വം.***

ഇതിൻെറ കർണ്ണങ്ങളെ വേദനിപ്പിക്കുന്ന ദേവതകളെ മുറിവേല്പിക്കുന്നു. ഏതൊരുത്തൻ സ്വയമായി അടയാളപ്പെടുത്തുന്നവനായിരിക്കുന്നുവോ അവൻ സ്വയം ചെറിയവനായി അറിയപ്പെടുന്നു.

7. ***യദസ്യാഃ കസ്മൈ ചിദ് ഭോഗായ ബാലാൻ കശ്ചിത് പ്രകൃന്തതി,***
***തതഃ കിശോരാ മ്രിയന്തേ വത്സാംശ്ച ധാതുകൊ വൃകഃ.***

ഏതെങ്കിലും സുഖത്തിനുവേണ്ടി ഇതിൻെറ രോമങ്ങളെ മുറിക്കുകയാണെങ്കിൽ അവൻെറ യുവാക്കളായ പുത്രന്മാർ മൃത്യുവിനെ പ്രാപിക്കും. സൃഗാലന്മാർ ഇതിൻെറ കുട്ടികളെ സംഹരിക്കും.

8. ***യദസ്യാ ഗോപതൗ സത്യാ ലോമ ധ്വാങ്ക്ഷോ അജീഹിഡത്,***
***തതഃ കുമാരാ മ്രിയന്തേ യക്ഷ്മോ വിന്ദത്യനാമനാത്.***

ഗോവിൻെറ സ്വാമിയുടെ മുമ്പിൽവച്ച് ഗോവിൻെറ രോമത്തെ കാക്കകൾ കൊത്തിപ്പറിക്കുകയാണെങ്കിൽ, അവൻെറ പുത്രന്മാർ നശിക്കുകയും ക്ഷയരോഗഗ്രസ്തനായിത്തീരുകയും ചെയ്യും.

9. ***യദസ്യാഃ പല്പൂലനം ശകൃദ് ദാസീ സമസ്യതി,***
***തതോഽപരൂപം ജായതേ തസ്മാദവ്യേഷ്യദേനസഃ.***

ഇതിൻെറ ചാണകം മുതലായവയെ ദാസികൾ എറിഞ്ഞു കളയുകയാണെങ്കിൽ പുരുഷൻ ആ പാപത്തിൽനിന്നും മോചിക്കപ്പെടുന്നില്ല. അവൻ കുരൂപനായിത്തീരുന്നു.

10. ***ജായമാനാഭി ജായതേ ദേവാൻത്സബ്രാഹ്മണാൻ വശാ,***
***തസ്മാദ് ബ്രഹ്മഭ്യോ ദേയൈഷാ തദാഹുഃ സ്വസ്യ ഗോപനം.***

പശു ബ്രാഹ്മണർക്കും ദേവതകൾക്കുംവേണ്ടി പ്രത്യക്ഷമായിരിക്കുന്നു. അതിനാൽ അതിനെ ബ്രാഹ്മണർക്കു ദാനം ചെയ്യുന്നതുതന്നെ സ്വയം രക്ഷപ്പെടലാകുന്നു എന്നു വിദ്വജ്ജനങ്ങൾ പറയുന്നു.

11. ***യ ഏനാം വനിമായന്തി തേഷാം ദേവകൃതാ വശാ,***
***ബ്രഹ്മജ്യേയം തദബ്രുവൻ യ ഏനാം നിപ്രിയായതേ.***

ഏതൊരുത്തർ ഇതിനെ അത്യധികം സ്നേഹിക്കുകയും സേവിക്കുകയും ചെയ്യുന്നുവോ അവനെ സംബന്ധിച്ചിടത്തോളം ഇത് ബ്രഹ്മസ്വമായിരിക്കുമെന്ന് വിദ്വാന്മാർ പറയുന്നു.

12. ***യ അർഷേയേഭ്യോ യാചദ്ഭ്യാ ദേവാനാം ഗാം ന ദിത്സതി,***
***ആ സ ദേവേഷു വൃശ്ചതേ ബ്രാഹ്മണാനാം ച മന്യവേ.***

ഏതൊരു പുരുഷൻ ദേവതകൾക്കുള്ള ഗോവിനെ ഋഷിപ്രവരയുക്തരായ ബ്രാഹ്മണർക്കു നൽകുവാനാഗ്രഹിക്കാതിരിക്കുന്നുവോ അവൻ ബ്രഹ്മകോപം കാരണമായി ദേവതകളാൽ നാശത്തെ പ്രാപിക്കുന്നു.

13. ***യോ അസ്യ സ്യാദ് വശാഭോഗോ അന്യാമിച്ഛേത തർഹി സ,***
***ഹിംസ്തേ അദത്താ പുരുഷ യാചിതാം ച ന ദിത്സതി.***

ഈ പശു അവനുപഭോഗ്യമായിരിക്കുമെങ്കിൽ അവൻ മറ്റൊന്നിനെ അഭിലഷിക്കട്ടെ. യാതൊരു പുരുഷൻ യാചകനു പശുവിനെ കൊടുക്കാതിരിക്കുകയാണെങ്കിൽ അപ്രദത്തമായ ആ പശു അവനെ നശിപ്പിച്ചുകളയുന്നു.

14. ***യഥാ ശേവാധിർനിഹിതോ ബ്രാഹ്മണാനാം തഥാ വശാ,***
***താമേതദച്ഛായന്തി യസ്മിൻ കസ്മിംശ്ച ജായതേ.***

നിക്ഷേപരൂപമായ പണംപോലെ ഈ പശു ബ്രാഹ്മണരുടേതായിരിക്കുന്നു. അത് ആരുടെ അവകാശത്തിൽപ്പെട്ടതാണെങ്കിലും ബ്രാഹ്മണർ അവൻെറ അടുക്കൽ ചെന്ന് അതിനെ യാചിക്കുന്നു.

15. ***സ്വമേതദച്ഛായന്തി യദി വശാം ബ്രാഹ്മണാ അഭി,***
***യഥൈനാനന്യസ്മിൻ ജിനീയാദേവാസ്യാ നിരോധനം.***

പശുവിൻെറ മുമ്പിൽ വന്നുചേരുന്ന ബ്രാഹ്മണൻ തൻേറതായ ധനത്തിൻെറ മുമ്പിൽ എത്തിച്ചേർന്നിരിക്കുന്നു. അതിനെ വർജിക്കുന്നത് തനിക്കു തന്നെ ഹാനി വരുത്തുന്നതിന് തുല്യമാകുന്നു.

16. ***ചരേദേവാ ത്രൈഹായണാദവിജ്ഞാതഗദാ സതീ,***
***വശാം ച വിദ്യാന്നാരദ ബ്രാഹ്മണസ്തർഹ്യേഷ്യാഃ.***

ഹേ നാരദാ! ഈ ധേനു അറിയപ്പെടാത്ത ഭിക്ഷുവിൻെറ രൂപത്തിൽ മൂന്നു സംവത്സരംവരെ ഭക്ഷണം കഴിക്കട്ടെ. പിന്നീട് ഇതിനെ വന്ധ്യയായിക്കരുതി ബ്രാഹ്മണരെ അന്വേഷിക്കണേ.

17. ***യ ഏനാമവശാമാഹ ദേവാനാം നിഹിതം നിധിം,***
***ഉഭൗ തസ്മേ ഭവാശവൗ പരിക്രമ്യേഷുമസ്യതഃ.***

ദേവതകളുടെ നിക്ഷേപമായ ഈ പശുവിനെ ആര് കഴിവറ്റതായി പറയുന്നു വോ അവൻ ഭവൻേറയും ശർവ്വൻേറയും ബാണങ്ങൾക്കു ലക്ഷ്യമായിത്തീരുന്നു.

18. ***യോ അസ്യാ ഊധൗ ന വേദാഥോ അസ്യമ സ്തനാനുത,***
***ഉഭയേനൈവാസ്മൈ ദുഹേ ദാതും ചേദശകദ് വശാം.***

ആര് ഇതിൻെറ സ്തനങ്ങളേയും ദൃഷ്ടികളേയും അറിഞ്ഞുകൊണ്ട് അതിനെ ദാനം ചെയ്യുന്നുവോ അത് രണ്ടിൻെറയും ഫലങ്ങളെ അവനു പ്രദാനം ചെയ്യുന്നതായിരിക്കും.

19. ***ദുരദ്നൈനമാ ശയേ യാചിതാം ച ന ദിത്സതി,***
***നാസ്മൈ കാമാഃ സമൃധ്യന്തേ യാമദത്വാ ചികീർഷതി.***

ഏതൊരുത്തൻ ഇതിനെ യാചിച്ചിട്ടും കൊടുക്കാതിരിക്കുന്നുവോ അവനെ ദുർദശ വരിഞ്ഞുമുറുക്കുന്നു. യാതൊരുത്തൻ ഇതിനെ തൻെറ അടുക്കൽ തന്നെ നിലനിർത്തുവാൻ ആഗ്രഹിക്കുന്നുവോ അവൻെറ അഭീഷ്ടങ്ങൾ എല്ലാം പൂർണ്ണമായി നിറവേറ്റുന്നതായിരിക്കും.

20. ***ദേവാ വശാമയാചൻ മുഖം കൃത്വാ ബ്രാഹ്മണം,***
***തേഷാം സർവേഷാമദദദ്ധേഡം ന്യേതി മാനുഷഃ.***

ബ്രാഹ്മണൻെറ മുഖത്തോടുകൂടി ദേവതകൾ ഗോവിനെ യാചിക്കുന്നു. ദാനം ചെയ്യാത്ത മനുഷ്യൻ അവരുടെ കോപത്തിനു ലക്ഷ്യമാകുന്നു.

21. ***ഹേഡം പശൂനാം ന്യേതി ബ്രാഹ്മണേഭ്യോƒ ദദദ്വശാം,***
***ദേവാനാം നിഹിതം ഭാഗം മർത്യശ്ചേന്നിപ്രിയായതേ.***

ഏതൊരുത്തൻ ദേവതകളുടെ നിക്ഷേപരൂപമായിരിക്കുന്ന ഭാഗത്തെ തൻെറ ഏറ്റവും പ്രിയപ്പെട്ടതായിക്കരുതുന്നുവോ അവൻ ബ്രാഹ്മണർക്കായി ഗോവിനെ ദാനം ചെയ്യാതിരിക്കുന്നതുകാരണം മൃഗങ്ങളുടെ ക്രോധത്തിനു പാത്രവാനാകുന്നു.

22. ***യദന്യേ ശതം യാചേയുർബ്രഹ്മണാ ഗോപതീം വശാൻ,***
***അഥൈനാം ദേവാ അബ്രുവന്നേവം ഹ വിദുഷോ വശാ.***

ഗോവിൻെറ സ്വാമിയോട് അസംഖ്യം ബ്രാഹ്മണർ ഗോവിനെ യാചിക്കട്ടെ. എന്നാൽ അതു വിദ്വാന്മാർക്കു മാത്രമേ നൽകാവൂ എന്നു വേദോക്തിയുണ്ട്.

23. ***യ ഏവം വിദുഷേദത്ത്വാഥാന്യേഭ്യോ ദദദ് വശാം,***
***ദുർഗാ തസ്മാ അധിഷ്ഠാനേ പൃഥിവീ സഹദേവതാ.***

ഏതൊരു പുരുഷൻ വിദ്വാന്മാരായവർക്ക് ഗോക്കളെ നൽകാതെ അന്ന്യർക്കാർക്കെങ്കിലുമാണു നൽകുന്നതെങ്കിൽ അവനെ സംബന്ധിച്ചിടത്തോളം, ഭൂമി ദേവതകൾസഹിതം ദുർഗമമായിത്തീരുന്നു.

24. ***ദേവാ വശാമയാചൻ യസ്മിന്നഗ്രേ അജായത,***
***താമേതാം വിദ്യാന്നാരദഃ സഹ ദേവൈരുദാംജത.***

ആരുടെ മുമ്പിൽ ധേനു പ്രകടമായിരിക്കുന്നുവോ ആ ദേവതകൾ അവനോട് അതിനെ യാചിക്കുന്നു. അതറിഞ്ഞുകൊണ്ട് നാരദനും ദേവതകളോടൊത്ത് അവിടെ വന്നുചേർന്നിരിക്കുന്നു.

25. ***അനരത്യമല്പശും വശാ കൃണോതി പൂരുഷം,***
***ബ്രാഹ്മണൈശ്ച യാചിതാമഥൈനാം നിപ്രിയായതേ.***

ബ്രാഹ്മണരാൽ യാചിക്കപ്പെട്ട ഗോവിനെ യാതൊരുത്തൻ അത്യന്തം പ്രിയപ്പെട്ടതായിക്കരുതി അവർക്കു നൽകാതിരിക്കുന്നുവോ അവൻ അതേ ഗോവി നാൽത്തന്നെ സന്താനഹീനനും അല്പമൃഗങ്ങളോടുകൂടിയവനുമായി ത്തീരുന്നു.

26. ***അഗ്നീഷോമാഭ്യാം കാമായ മിത്രായ വരുണായ ച,***
***തേഭ്യോ യാചന്തി ബ്രാഹ്മണാസ്തേഷ്വാ വൃശ്ചതേഽദദത്.***

ബ്രാഹ്മണൻ അഗ്നിക്കും കാമനും മിത്രാവരുണന്മാർക്കുംവേണ്ടി യാചിക്കുന്നു. ഗോവിനെ നൽകാതിരുന്നാൽ അവർ ഇവണെനത്തന്നെ നശിപ്പിക്കുന്നു.

27. ***യാവദസ്യാ ഗോപതിർനോപശൃണുയാദൃചഃ സ്വയം,***
***ചരേദസ്യ താവദ് ഗോഷു നാസ്യ ശ്രുത്വാ ഗൃഹേ വതേത്.***

ഗോക്കളുടെ സ്വാമിക്ക് അവയെ സംബന്ധിച്ച് യാതൊരു സങ്കല്പങ്ങളും ഉണ്ടാകാതിരിക്കുന്നതുവരെ അവൻെറ ഗോക്കളിൽ വിഹരിക്കട്ടെ. പിന്നീട് അവൻെറ ഭവനത്തിൽ വസിക്കാതിരിക്കട്ടെ.

28. ***യോ അസ്യാ ഋച ഉപശ്രുത്യാഥ ഗോഷ്വചീചരത്,***
***ആയുശ്ച തസ്യ ഭൂതിം ച ദേവാ വൃശ്ചന്തി ഹീഡിതാഃ.***

യാതൊരുത്തൻ സങ്കല്പരൂപങ്ങളായ ബാണങ്ങൾക്കുശേഷം തൻെറ ഗോക്കളുമായി വിഹരിക്കുന്നു എങ്കിൽ ദേവതകളെ അപമാനിക്കുന്നവനായ അവൻ അവരാൽത്തന്നെ തൻെറ ആയുസ്സും ഐശ്വര്യവും നഷ്ടപ്പെട്ടവനായി പരിണമിക്കുന്നു.

29. ***വശാ ചരന്തീ ബഹുധാ ദേവാനാം നിഹിതോ നിധിഃ,***
***ആവിഷ്കൃണുഷ്വ രൂപാണി യദാ സ്ഥാമ ജിഘാംസതി.***

ദേവതകളുടെ നിധിരൂപമായ ഈ ധേനു അനേകം രീതികളിൽ വിഹരിച്ചുകൊണ്ട് ആ സ്ഥാനത്തെ നശിപ്പിക്കുവാനാഗ്രഹിക്കുമ്പോൾ വിഭിന്നങ്ങളായ രൂപങ്ങളെ പ്രകടമാക്കുന്നു.

30. ***ആവിരാത്മാനം കൃണുതേ യദാ സ്ഥാമ ജിഘാംസതി,***
***അഥോ ഹ ബ്രഹ്മഭ്യോ വശാ യാ ച്ഞായ കൃണുതേ മനഃ.***

അതു തൻെറ സ്ഥാനത്തെ നശിപ്പിക്കുവാനാഗ്രഹിക്കുമ്പോൾ ബ്രാഹ്മണരാൽ യാചിക്കപ്പെടുന്നതിനുള്ള ഇച്ഛയോടുകൂടി അത് അനേകം രൂപങ്ങളെ പ്രകടമാക്കുന്നു.

31. ***മനസാ സങ്കല്പയതി തദ് ദേവാം അപി ഗച്ഛതി,***
***തതോ ഹ ബ്രഹ്മണോ വശാമുപ്രയന്തി യാചിതും.***

അവൾ ആഗ്രഹിക്കുമ്പോൾ അവളുടെ ആഗ്രഹങ്ങൾ ദേവതകളുടെ അടുക്കൽ എത്തുന്നു. അപ്പോൾ ബ്രാഹ്മണർ ആ പശുവിനെ യാചിക്കുന്നതിന് അവൻെറയടുക്കൽ വരുന്നു.

32. ***സ്വധാകാരണ വിതൃഭ്യോ യജ്ഞേന ദേവതാഭ്യഃ,***
***ദാനേന രാജന്യോ വശായാ മാതുർഹേഡം ന ഗച്ഛന്തി.***

പിതൃക്കൾക്കുവേണ്ടി ആഹുതി നൽകുന്നതിൽനിന്നും ദേവതകൾക്കുവേണ്ടി യജ്ഞം നടത്തുന്നതിൽനിന്നും പശുവിനെ ദാനം ചെയ്യുന്നതിൽനിന്നും ക്ഷത്രി യമാതാവിൻെറ കോപം ഉണ്ടാകുന്നില്ല.

33. ***വശാ മായ രാജന്യസ്യ തഥാ സഭൂതമഗ്രശഃ,***
***തസ്യാ ആഹുരനർപണം യദ് ബ്രഹ്മഭ്യഃ പ്രദീയതേ.***

രാജനീതിയുടെ മാതാവ് ഗോവാകുന്നു. അതിൻെറ സമൂഹം പണ്ടേ പ്രത്യ ക്ഷമായിരുന്നു. ബ്രാഹ്മണർക്കു ദാനം ചെയ്യുന്നതിനുമുമ്പ് അത് അനർപ്പണമായി പറയപ്പെട്ടിരുന്നു.

34. ***യഥാജ്യം പ്രഗൃഹീതമാലുമ്പേൻ സ്രുചോ അഗ്നയേ,***
***ഏവാ ഹ ബ്രഹ്മഭ്യോ വശാമഗ്നയ ആ വൃശ്ചതേf ദദത്.***

അഗ്നിക്കു ഘൃതം സമർപ്പിക്കുന്നതുപോലെതന്നെ അതിനെ അവൻ സ്വീകരിച്ചു.

35. ***പുരോഡാശവത്സാ സുദുധാ ലോകേf സ്മാ ഉപ തിഷ്ഠതി,***
***സാസ്മം സർവാൻ കാമാൻ വശാ പ്രദദുഷേ ദുഹേ.***

ഈ ലോകത്തിൽ സുന്ദരമായി ദോഹനം ചെയ്യപ്പെടുന്ന പശു ഈ യജമാനൻെറ അടുക്കൽത്തന്നെ വസിക്കുന്നു. കൂടാതെ ദാതാവിൻെറ എല്ലാ അഭീഷ്ടങ്ങളേയും പ്രദാനം ചെയ്യുകയും ചെയ്യുന്നു.

36. ***സർവാൻ കാമാൻ യമരാജ്യേ വശാ പ്രദദുഷേ ദുഹേ,***
***അഥാഹുർനാരകം ലോകം നിരുന്ധാനസ്യ യാചിതാം.***

യമൻെറ രാജ്യത്തിൽ ഈ ഗോവ് ദാതാവിൻെറ എല്ലാ ആഗ്രഹങ്ങളേയും സാധിച്ചുകൊടുക്കുന്നവളാകുന്നു. യാചിക്കപ്പെട്ട ഗോവിനെ നൽകാതിരിക്കുന്ന വിദ്വജ്ജനങ്ങൾ നരകത്തിൻെറ വഴി അന്വേഷിക്കുന്നു.

37. ***പ്രവീയമാനാ ചരതി കുദ്ധാ ഗോപതയേ വശാ,***
***വേഹതം മാ മന്യമാനോ മൃത്യോഃ പശേഷുഃ ബധ്യതാം.***

ക്രുദ്ധയായിരിക്കുന്ന ഗോവ് അതിൻെറ സ്വാമിയെത്തന്നെ ഭക്ഷണമാക്കിക്കൊണ്ടു സഞ്ചരിക്കുന്നു. ഞാനാകുന്ന ഗർഭഘാതിനിയെ സ്വന്തമെന്നു വിചാരിക്കുന്ന മഠയൻ മൃത്യുബന്ധനത്തിൽ പതിക്കുമെന്ന് അവൾ പറയുന്നു.

38. ***യോ വേഹതം മന്യമാനോf മാ ച പചതേ വശാം,***
***അപ്യസ്യ പുത്രാൻ പൗത്രാം ശ്ച യാചയതേ ബൃഹസ്പതിഃ.***

യാതൊരുത്തൻ ഗർഭഘാതകിയായ ഗോവിനെ തൻേറതെന്നു പറയുകയോ അഥവാ അതിനെ പാചകം ചെയ്യുകയോ ആണെങ്കിൽ ബൃഹസ്പതി അവന് പുത്രപൗത്രാദികളെ പിൻവലിക്കുന്നതിനാഗ്രഹിക്കുന്നു.

39. ***മഹദേഷാവ തപതി ചരന്തീ ഗോഷു ഗൗരപി,***
***അഥോ ഹ ഗോപതയേ വശാദദുഷേ വിഷം ദുഹേ.***

ഈ ഗോവ് മറ്റു ഗോക്കളിൽ താപം വളർത്തിക്കൊണ്ടു വിഹരിക്കുന്നു. സ്വാമി അതിനെ ദാനം ചെയ്യാതിരിക്കുകയാണെങ്കിൽ ഇവൻ അവനുവേണ്ടി വിഷത്തെ ദോഹനം ചെയ്യുന്നു.

40. ***പ്രിയെ പശൂനാം ഭവതി യദ് ബ്രഹ്മഭ്യഃ പ്രദീയതേ,***
***അഥോ വശായാസ്തത് പ്രിയം യദ് ദേവത്രാ ഹവിഃ സ്യാത്.***

ബ്രാഹ്മണർക്ക് ഇതിനെ ദാനം ചെയ്താൽ മൃഗങ്ങൾ ഇഷ്ടമുള്ളവരായി ത്തീരുന്നു. അവളും അത് ഇഷ്ടപ്പെടുന്നു. അവൾ ധാതാവിൽ ഹവിർഷരൂപ ത്തോടുകൂടി പ്രദാനം ചെയ്യപ്പെടുന്നു.

41. ***യാ വശാ ഉദകല്പയൻ ദേവാ യജ്ഞാദുദേത്യ,***
***താസാം വിലിപ്ത്യം ഭീമാമുദാകുരുത നാരദഃ.***

യജ്ഞത്തിനു വന്നുചേർന്ന ദേവതകൾ ഈ മച്ചിയായ പശുവിനെ സൃഷ്ടിച്ചു. അപ്പോൾ നാരദൻ ആ വിശാലകായയെ സ്വീകരിച്ചു.

42. ***താം ദേവാ അമീമാംസന്ത വശേയാമവശേതി.***
***താമബ്രവീന്നാരദ ഏഷാവശാനാംവശതമേതി.***

ആ സമയം ദേവതകൾ പറഞ്ഞു. ഈ പശു അത്യന്തം അവശയാണ്. എന്നാൽ നാരദൻ അതിനെ പരമശ്രേഷ്ഠയായി പ്രഖ്യാപിച്ചു.

43. ***കുതി നു വശാം നാരദ യാസ്ത്വം വേത്ഥ മനുഷ്യജാഃ,***
***തസ്ത്വാ പൃച്ഛാമി വിദ്വാംസം കസ്വാ നാശനീയാദ ബ്രാഹ്മണഃ***

ഹേ നാരദാ! നീ മനുഷ്യരുടെമുമ്പിൽ പ്രകടമാകുന്ന ഇപ്രകാരമുള്ള എത്രയെത്ര പശുക്കളുടെ ജ്ഞാതാവാണ്? വിദ്വാനായതുകാരണം നിന്നോടു ചോദിക്കുന്നു. അബ്രാഹ്മണൻ ഏതു ഭക്ഷണത്തിൽനിന്നും രക്ഷപെട്ടു?

44. ***വിലിപ്ത്യാ ബൃഹസ്പതേ യാ ച സൂതവശാ വശാ,***
***തസ്യാ നാശനീയാദ് ബ്രാഹ്മണോ യ ആശസേത ഭൂത്യാം.***

ഹേ ബൃഹസ്പതീ! ഏതൊരു ബ്രാഹ്മണൻ ഐശ്വര്യത്തെ ആഗ്രഹി ക്കുന്നുവോ അവൻ, വിലിപ്തി, തൂലവശ, വശ ഇവയെ ഭക്ഷണമാക്കാതിരിക്കട്ടെ.

45. ***നമസ്തേ അസ്തു നാരദാനുഷ്ഠു വിദുഷേ വശാ,***
***തസ്യൃആ നാശനീയാദ്ബ്രാഹ്മണോ  യ ആശംസേത ഭൂത്യാം***

ഹേ നാരദാ!  നിനക്കു നമസ്കാരം. ഈ പശു വിദ്വാന്മാരുടെ സ്തുതി കൾക്കനുകൂലമായിരിക്കുന്നു. ഇവയിൽ ഭയങ്കരിയായ പശു ഏതാകുന്നു. അതിനെ ദാനം ചെയ്യാതിരുന്നാൽ പരാജയത്തെ പ്രാപിക്കുന്നു.

46. ***വിലിപ്തീ യാ ബൃഹസ്തേf ഥോ സൂതവശാ വശാ,***
***തസ്യാ നാശ്നീയാദബ്രഹ്മണോ യ ആശംസേത ഭൂത്യാം.***

ഹേ ബൃഹസ്പതീ! ഐശ്വര്യത്തെ പ്രാർത്ഥിക്കുന്ന അബ്രാഹ്മണൻ ബിലിപ്തി, സൂതവശ, വശ ഇവയെ ഭക്ഷിക്കാതിരിക്കണേ.

47. ***ത്രീണി വൈ വശാജാതാനി വിലിപ്തീ സുതവശാ വശാ,***
***താഃ പ്ര യച്ഛേദ് ബ്രഹ്മഭ്യഃ സോf നാവ്രസ്ക പ്രജാപതൗ.***

പശുക്കളിൽ മൂന്നു വകഭേദങ്ങളുണ്ട്. ബിലിപ്തി, സൂതവശ, വശ ഇവയെ ബ്രാഹ്മണർക്കു നൽകുകയാണെങ്കിൽ അതു പ്രജാപതിക്ക് ക്ഷോഭജനകമായിരി ക്കുകയില്ല.

48. ***ഏതദ് വോ ബ്രാഹ്മണാ ഹവിരിതി മന്വീത യാചിതഃ,***
***വശാം ചേദേനം യാചേയുര്യാ ഭീമാദദുഷോ ഗൃഹേ.***

ദാനം ചെയ്യുന്നവൻെറ ഭവനത്തിൽ വിശാലകായയായ യാതൊരു പശു ഉണ്ടായിരിക്കുന്നുവോ യാതൊരുത്തൻ അതിനെ യാചിക്കുന്നുവോ അതു ബ്രാഹ്മ ണരുടെ ഹവിർരൂപമാണെന്നു കരുതണേ.

49. ***ദേവാ വശാം പര്യവദൻ ന നോƒദാദിതി ഹീഡിതാഃ,***
***ഏതാഭിർഋഗ്ഭിർഭേദം തസ്മാദ് വൈ സ പരാഭവത്.***

ക്ഷുഭിതരായ ദേവതകൾ ഈ പശുവിനോടു പറഞ്ഞു: ഇവൻ ഞങ്ങൾക്കു ദാനം നൽകിയിട്ടില്ല അതിനാൽ ദാനിയല്ലാത്തവനായ ഇവൻ പരാജിതനായി ത്തീരും.

50. ***ഉതൈനാം ഭേദോ നാദ്ദാദ് വശാമിന്ദ്രേണ യാചിതഃ,***
***തസ്മാത് തം ദേവാ ആഗസോƒവൃശ്ചന്നഹമുത്തരേ.***

ഇന്ദ്രനോടു പ്രാർത്ഥന നടത്തിയിട്ടും യാതൊരുത്തൻ പശുവിനെ കൊടു ക്കുന്നില്ലെങ്കിൽ അവനിൽനിന്നും ഈ പാപത്തിൻെറ കാരണമായ ദേവത അവനെ അഹങ്കാരം നിറഞ്ഞവനായി കരുതി നശിപ്പിക്കുന്നു.

51. ***യേ വശായാ അദാനായ വദന്തി പരിരാപിണഃ,***
***ഇന്ദ്രസ്യ മന്യവേ ജാല്മാ ആ വൃശ്ചന്തേ അചിത്യാ.***

ആര് പശുവിനെ ദാനം നൽകരുതെന്നു പറയുന്നുവോ ആ മഠയൻ ഇന്ദ്രൻെറ കോപത്താൽ സ്വയം നാശമടയുന്നു.

52. ***യേ ഗോപതിം പരാണീ യാഥാഹുർമാ ദദാ ഇതി,***
***രുദ്രസ്യാസ്താം തേ ഹേതി പരി യന്ത്യചിത്യാ.***

യാതൊരുത്തൻ ഗോവിൻെറ സ്വാമിയോട് കൊടുക്കരുത് എന്നു പറയുന്നു വോ ആ മഠയൻ രുദ്രൻെറ ബാണങ്ങൾക്കു ലക്ഷ്യമായിത്തീരുന്നു.

53. ***യദി ഹുതാം യദ്യഹുതാമമാ ച പചതേ വശാം,***
***ദേവാൻത്സബ്രാഹ്മണാനൃത്വാ ജിഹ്മോ ലൗകാന്നിരൃച്ഛതി***

ആഹുതമായിരിക്കുന്ന ഗോവിനെ പാചകം ചെയ്യുന്നവൻ ദേവതകളേയും ബ്രാഹ്മണരേയും അപമാനിക്കുന്നവനാകുന്നു. അവൻ ഈ ലോകത്തിൽ ദുർഗ തിയെ പ്രാപിക്കുന്നു.

## അനുവാകം അഞ്ച്

### സൂക്തം അഞ്ച് (ഒന്ന്)

(ഋഷി–കശ്യപൻ. ദേവത–ബ്രഹ്മഗവി. ഛന്ദസ്–അനുഷ്ടുപ്. പംക്തി, ഉഷ്ണിക്)

1. ***ശ്രമേണ തപസാ സൃഷ്ടാ ബ്രഹ്മണാ വിത്തഋതേ ശ്രിതാ.***

തപസ്സുവഴിയായി സൃഷ്ടിക്കപ്പെട്ട പരബ്രഹ്മത്തിൽ ആശ്രിതമായിരിക്കുന്ന ഈ ധേനുവിനെ ബ്രാഹ്മണൻ പരിശ്രമത്താൽ സമ്പാദിച്ചിരിക്കുന്നു.

2. ***സത്യേനാവൃത്താ ശ്രിയാം പ്രാവൃതാ യശസാ പരീവൃതാ.***

ഇവൾ സത്യം, സമ്പത്ത്, യശസ്സ് ഇവയാൽ പരിപൂർണ്ണയായിരിക്കുന്നു.

3. ***സ്വധയാ പരിഹിതാ ശ്രദ്ധയാ പര്യൂഢാ ദീക്ഷയാ ഗുപ്താ യജ്ഞേ പ്രതിഷ്ഠിതാ ലോകോ നിധനം.***

അവൾ ഭക്തിയാൽ പ്രൗഢയും സ്വധയാൽ ആവൃതയും ദീക്ഷയാൽ സംരക്ഷിതയും യജ്ഞത്താൽ പ്രതിഷ്ഠിതയും ആകുന്നു. അവളുടെ നേരെ ക്ഷത്രിയന്റെ ദൃഷ്ടിപാതമുണ്ടാകുന്നത് മരണത്തിനു തുല്യമാകുന്നു.

4. ***ബ്രഹ്മ പദവായം ബ്രാഹ്മണാƒ ധിപതിഃ.***

അവൾവഴിയായി ബ്രഹ്മപദം പ്രാപിക്കാം. ഈ ഗോവിന്റെ സ്വാമി ബ്രാഹ്മണൻതന്നെയാകുന്നു.

5. ***താമദദാനസ്യ ബ്രഹ്മഗവീ ജിനതോ ബ്രാഹ്മണം ക്ഷത്രിയസ്യ.***
6. ***അപ കാമതി സൂനൃതാ വീര്യ പുണ്യാ ലക്ഷ്മീഃ.***

ബ്രാഹ്മണരുടെ ഇപ്രകാരമുള്ള ഗോക്കളുടെ അപഹരണകർത്താവും ബ്രാഹ്മണനെ കഷ്ടപ്പെടുത്തുന്നവനുമായ ക്ഷത്രിയന്റെ ലക്ഷ്മി, വീര്യം, മധുരവാണി എല്ലാം അവനിൽനിന്നും പലായനം ചെയ്യുന്നു.

## സൂക്തം സഞ്ച് (രണ്ട്)

(ഋഷി–കശ്യപൻ. ദേവത–ബ്രഹ്മഗവി. ഛന്ദസ്–ത്രിഷ്ടുപ്, അനുഷ്ടുപ്. ഉഷ്ണിക്, പംക്തി)

7. ***ഓജശ്ച തേജശ്ച സഹശ്ച ബലം ച വാക് ചേന്ദ്രിയം ച ശ്രീശ്ച ധർമശ്ച.***

ഓജസ്സ്, തേജസ്സ്, വാണി, ഇന്ദ്രിയങ്ങൾ, ലക്ഷ്മി, ധർമ്മം.

8. ***ബ്രഹ്മ ച ക്ഷത്രം ചരാഷ്ട്രം ച വിശശ്ച ത്വിഷിശ്ച യശശ്ച വർചശ്ച ദ്രവിണംഃ ച.***

വേദം, ശൗര്യം, ശക്തി, രാഷ്ട്രം, ദീപ്തി, യശസ്സ്, വാക്കുകൾ, ധനം.

9. ***ആയുശ്ച രൂപം ച നാമ ച കീർതിശ്ച പ്രാണശ്ചാപാനശ്ച ചക്ഷുശ്ച ശ്രോത്രം ച.***

ആയുസ്സ്, രൂപം, നാമം, കീർത്തി, പ്രാണാപാനന്മാർ, നേത്രങ്ങൾ, ശ്രോത്ര ങ്ങൾ.

10. ***പയശ്ച രസശ്ചാന്നം ചാന്നാദ്യ ച ഋതം ച സത്യം ചേഷ്ടം ചപൂർതം ച പ്രജാ ച പശവശ്ച.***

ക്ഷീരം, രസം, അന്നം, അഗ്നി, ഋതം, സത്യം, ഇഷ്ടം, സംരക്ഷണം, പ്രജകൾ.

11. ***താനി സർവാണ്യപ ക്രാമന്തി ബ്രഹ്മഗവീമാദദാനസ്യ ജിനതോ ബ്രാഹ്മണം ക്ഷത്രിയസ്യ.***

ഇവയെല്ലാം ബ്രാഹ്മണന്റെ ഗോക്കളെ അപഹരിക്കുകയും അവന്റെ ആയുസ്സിനെ നശിപ്പിക്കുകയും ചെയ്യുന്ന ക്ഷത്രിയനിൽനിന്നും എടുത്തുക ളയുന്നു.

## സൂക്തം അഞ്ച് (മൂന്ന്)

(ഋഷി–കശ്യപൻ. ദേവത–ബ്രഹ്മഗവി. ഛന്ദസ്–ഗായത്രി, അനുഷ്ടുപ്, ഉഷ്ണിക്, ജഗതി, ബൃഹതി)

12. ***സൈഷാ ഭീമാ ബ്രഹ്മഗവ്യഘവിഷാ സാക്ഷാത് കൃത്യാ കൂല്ബജ്മാ–വൃതാ.***

ബ്രാഹ്മണൻെറ ഈ ധേനു ബീഭത്സരൂപത്തോടുകൂടിയവളാകുന്നു. ഹിംസാത്മകമായ പാപവിഷത്താൽ യുക്തമായി ഇവൾ കൃത്യാരൂപിണിയായിത്തീരുന്നു.

13. ***സർവാണ്യസ്യാം ഘോരാണി സർവേ ച മൃത്യവഃ.***

ഇവയിൽ എല്ലാ ഭീകരകർമ്മങ്ങളും മൃത്യുദായകങ്ങളായ കാരണങ്ങളും വ്യാപ്തമായിരിക്കുന്നു.

14. ***സർവാണ്യസ്യാം ക്രൂരാണി സർവേ പുരുഷവധാഃ.***

ഇതിൽ എല്ലാ പ്രകാരത്തിലുമുള്ള ഫലങ്ങളും കർമ്മങ്ങളും പുരുഷന്മാരുടെ എല്ലാ പ്രകാരത്തിലുമുള്ള ബന്ധങ്ങളും വ്യാപിച്ചിരിക്കുന്നു.

15. ***സാ ബ്രഹ്മജ്യം ദേവപീയും ബ്രഹ്മഗവ്യാ ദിയമാനാ മൃത്യോഃ ഷഡ്വീശ ആ ദൃതി.***

ബ്രാഹ്മണനിൽനിന്നും അപഹരിക്കപ്പെട്ട ഈ ഗോവ് ബ്രാഹ്മണത്വത്തെ അപമാനിക്കുന്ന വ്യക്തിയെ മൃത്യപാശത്താൽ ബന്ധിക്കുന്നു.

16. ***മേനിഃ ശതവധാ ഹി സാ ബ്രഹ്മജ്യസ്യ ക്ഷിതിർഹി സാ***

യാതൊരുത്തൻ ബ്രാഹ്മണരുടെ ആയുസ്സിനെ നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ അവനെ സംബന്ധിച്ചിടത്തോളം ഈ ഗോവ് അനേകം പ്രകാരത്തിലുള്ള സംഹാരാത്മകമായ അസ്ത്രമായിത്തീരുന്നു.

17. ***തസ്മാദ് വൈ ബ്രഹ്മണാനാം ഗൗർദുരാധർഷാ വിജാനതാ.***

അതിനാൽ ജ്ഞാനികളായിട്ടുള്ളവർ അവളെ ബ്രാഹ്മണരുടെ ധേനുവിൻെറ രൂപത്തിൽ ഗ്രഹിക്കട്ടെ.

18. ***വജ്രോ ധാവന്തീ വൈശ്വാനര ഉദ്ധീതാ.***

അവൾ അഗ്നിക്കുതുല്യം മുകളിലേയ്ക്കുയരുകയും ഇടിമിന്നലിനു തുല്യം പായുകയും ചെയ്യുന്നു.

19. ***ഹേതിഃ ശഫാനുത്ഖിദന്തീ മഹാദേവോപേക്ഷമാണാ.***

അവൾ കുളമ്പുകൾകൊണ്ടു ശബ്ദമുണ്ടാക്കികൊണ്ട് മഹാദേവൻെറ ആയുധമായിത്തീരുന്നു.

20. ***ക്ഷുരപവിരീക്ഷമാണാ വാശ്യമാനാഭി സ്ഫൂർജതി.***

അമറുന്ന ഈ ധേനു ക്രുദ്ധയും മൂർച്ചയേറിയ വജ്രായുധത്തിനു സമാനയും ആയിത്തീരുന്നു.

21. ***മൃത്യുഹിങ് കൃണ്വത്യുഗ്രോ ദേവഃ പുച്ഛം പര്യസ്യന്തീ.***

ഹിം എന്നു ശബ്ദിക്കുന്ന ധേനു മൃത്യുവിനു തുല്യയായിത്തീരുകയും എല്ലാ ഭാഗത്തേയ്ക്കും വാലു ചുഴറ്റിക്കൊണ്ട് ഉഗ്രരൂപിണിയായിത്തീരുകയും ചെയ്യുന്നു.

22. ***സർവജ്യാനിഃ കർണൗ വരീവർജയന്തീ രാജയക്ഷ്മോ മേഹന്തീ.***

എല്ലാ പ്രകാരങ്ങളിലും ആയുസ്സിനെ ക്ഷീണിപ്പിക്കുന്നവളായ ഈ ഗോവ് കർണ്ണങ്ങളെ ചലിപ്പിക്കുന്നു. അവൾ തൻെറ മൂത്രത്തെ വിസർജ്ജനം ചെയ്തുകൊണ്ട് ക്ഷയത്തെ ഉൽപാദിപ്പിക്കുന്നു.

23. ***മേനിർദുഹ്യമാനാ ശീർഷക്തിർദുഗ്ധാ.***

ദോഹനം ചെയ്യപ്പെടുമ്പോൾ മാരകമായ അസ്ത്രത്തിനു തുല്യയായും ദോഹനാനന്തരം ശിരോരോഗത്തോടുകൂടിയവളായും ഭവിക്കുന്നു.

24. ***സോദിരുപതിഷ്ഠന്തീ മിഥോയോധഃ പരാമൃഷ്ടാ.***

പിടിച്ചുവലിക്കുകയാണെങ്കിൽ പരസ്പരം യുദ്ധം ചെയ്യുന്നവളായും അടുത്തു നിൽക്കുകയാണെങ്കിൽ തളർന്നവളായും കാണപ്പെടുന്നു.

25. ***ശരവ്യാ മുഖേഽപിനഹ്യമാന ഋതിർഹന്യമാനാ.***

മർദ്ദിക്കുകയാണെങ്കിൽ ദുർഗ്ഗതിയോടുകൂടിയവളായും മൂടുകയാണെങ്കിൽ അടയാളത്തോടുകൂടിയവളായും തീരുന്നു.

26. ***അധവിഷാ നിപതന്തീ തമോ നിപതിതാ.***

ഇരിക്കുന്ന ഗോവ് അർദ്ധവിഷത്തോടുകൂടിയവളായിത്തീരുകയും മൃത്യുദായകമായ വ്യാധികളെ ഉൽപാദിപ്പിക്കുകയും ചെയ്യുന്നു.

27. ***അനുഗച്ഛന്തീ പ്രാണാനുപ ദാസയതി ബ്രഹ്മഗർവാബ്രഹ്മജ്യസ്യ.***

ബ്രാഹ്മണൻെറ ഈ പശു ബ്രാഹ്മണരെ നശിപ്പിക്കുന്നവരെ അനുധാവനം ചെയ്തുകൊണ്ട് അവരുടെ ജീവനെ നശിപ്പിക്കുന്നു.

## സൂക്തം സഞ്ച് (നാല്)

(ഋഷി–കശ്യപൻ. ദേവത–ബ്രഹ്മഗവി. ഛന്ദസ്–ഗായത്രി, ത്രിഷ്ടുപ്, ബൃഹതി, ഉഷ്ണിക്)

28. ***വൈരം വികൃത്യമാനാ പൗത്രാദ്യം വിഭാജ്യമാനാ.***

ബ്രാഹ്മണൻെറ അപഹൂതയായ ഈ ഗോവ് പുത്രപൗത്രാദികളെ വിതരണം ചെയ്ത് വേർപെടുത്തുന്നവളാകുന്നു.

29. ***ദേവഹേതിർഹ്രിയമാണാ വ്യൃർദ്ധിർഹൃതാ.***

അപഹരിക്കപ്പെടുന്ന സമയം അവൾ അസ്ത്രരൂപിണിയും അതിനുശേഷം ക്ഷീണിപ്പിക്കുന്നവളും ആകുന്നു.

30. ***പാപ്മാധിധീയമാനാ പാരുഷ്യമവധീയമാനാ.***

പാപരൂപത്തോടുകൂടിയവളായ ഈ ധേനു കഠോരതയെ ഉത്ഭവിപ്പിക്കുന്നു.

31. ***വിഷം പ്രയസ്യന്തീ തക്മാ പ്രയസ്താ.***

പ്രയസ്യതിവിഷത്തിനു തുല്യയും പ്രയസ്തജീവിതത്തെ സങ്കടത്തിലാഴ്ത്തുന്നവളും ആകുന്നു.

32. ***അധം പച്യമാനാ ദുഷ്വപ്ന്യം പക്വാ.***

ഇവൾ പചനകാലത്തിൽ വ്യസനപ്രദയും പാകമായിക്കഴിയുമ്പോൾ ദുസ്സ്വപ്നത്തോടുകൂടിയവളുമാകുന്നു.

33. ***മൂലബർഹണീ പര്യാക്രിയമാണാ ക്ഷിതിഃ പര്യാകൃതാ.***

പര്യാക്രിയമാണ മൂലത്തോടെ പിഴുതുകളയുന്നു. പരാകൃതയെ ക്ഷീണിപ്പിക്കുന്നു.

34. ***അസംജ്ഞാ ഗന്ധേന ശുഗുദ്ധിയമാണാശീവിഷ ഉദ്ധതാ.***

ഉദ്ധിയമാണ ശോകപ്രദായിനിയും ഉദ്ധൃതസർപ്പത്തിനുതുല്യം വിഷത്തോടുകൂടിയവളുമാകുന്നു. ഗന്ധത്താൽ ചൈതന്യത്തെ നശിപ്പിക്കുകയും ചെയ്യുന്നു.

35. ***അഭൂതിരുപ യമാണാ പരാഭൂതരുപഹ്രിതാ.***

ഉപഹൃതപാപമൂർത്തിയും ഉപഹ്രിയമാണ ദാരിദ്ര്യവുമാകുന്നു.

36. ***ശർവഃ ക്രുദ്ധഃ പിശ്യമാനാ ശിമിദാ പിശിതാ.***

പിശ്യമാന ക്രോധിതനായ രുദ്രനുതുല്യമാകുന്നു. പിശിത ശിമിദയാകുന്നു.

37. ***അവർതിരശ്യമാനാ നിരൃതിരശിതാ.***

ഭക്ഷിച്ചുകൊണ്ടിരിക്കുന്ന ധേനു ദരിദ്രതയേയും ഭക്ഷണം കഴിച്ചുകഴിഞ്ഞാൽ ദുർഗതിയേയും പ്രദാനം ചെയ്യുന്ന പാപദേവി നിരൃതിയായും തീരുന്നു.

38. ***അശിതാ ലോകാച്ഛിനത്തി ബ്രഹ്മഗവീ ബ്രഹ്മജ്യമസ്മാച്ചാമു-ഷ്മാച്ച.***

ബ്രാഹ്മണനു നാശം വരുത്തിയാൽ ബ്രാഹ്മണൻെറ ധേനു ഇഹലോക ത്തിലും പരലോകത്തിലും ഉപദ്രവകാരിണിയായിത്തീരുന്നു.

## സൂക്തം അഞ്ച് (അഞ്ച്)

(ഋഷി–കശ്യപൻ. ദേവത–ബ്രഹ്മഗവി. ഛന്ദസ്–പംക്തി, അനുഷ്ടുപ്, ബൃഹതി)

39. ***തസ്യാഃ ആഹാനനം കൃത്യാ മേനിരാശസനം ബലഗ ഊബധ്യം.***

ഈ ധേനുവിൻെറ ആശസനം മാരണാസ്ത്രവും അതിൻെറ ആഹനനം കൃത്യയുമാകുന്നു. അതിൻെറ ചാണകത്തോടു പകുതി യോജിച്ചുകിടക്കുന്ന തീറ്റി ശാപഥതുല്യമാകുന്നു.

40. ***അസ്വഗതാ പരിഹ്ണുതാ.***

അപഹൃതയായിരിക്കുന്ന ഈ ധേനു സ്വന്തം അധീനതയിലായിരിക്കുന്നില്ല.

41. ***അഗ്നിഃ ക്രവ്യാദ് ഭൂത്വാ ബ്രഹ്മഗവീ ബ്രഹ്മജ്യ പ്രവിശ്യാത്തി.***

ബ്രാഹ്മണൻെറ ധേനു ക്രവ്യാദാഗ്നിയായിട്ട് ബ്രഹ്മജ്യത്തിൽ പ്രവിഷ്ട മായി അതിനെ ഭക്ഷിക്കുന്നു.

42. ***സർവാസ്യാംഗാ പർവാ മൂലാനി വൃശ്ചതി.***

അവൻെറ എല്ലാ അവയവങ്ങളേയും അവയുടെ ചേർപ്പുകളേയും തകർത്തു കളയുന്നു.

43. ***ഛിനത്ത്യസ്യ പിതൃബന്ധു പരാ ഭാവയതി മാതൃബന്ധു.***

അവൻെറ പിതാവിൻെറ ബന്ധുക്കളെ നശിപ്പിക്കുന്നു, മാതാവിൻെറ ബന്ധുക്കളെ അപമാനിതയാക്കുന്നു.

44. ***വിവാഹാം ജ്ഞാതീൻത്സർവാനപി ക്ഷാപയതി ബ്രാഹ്മഗവി ബ്രഹ്മജ്യസ്യ,***
***ക്ഷത്രിയേണാപുർദീയമാനാ.***

ബ്രാഹ്മണൻെറ പശു ക്ഷത്രിയനാൽ തിരിച്ചുകൊടുക്കപ്പെടുന്നില്ലെങ്കിൽ ബ്രഹ്മജ്യത്തോടുകൂടിയ എല്ലാ വിവാഹിതബന്ധുക്കളേയും നഷ്ടപ്പെടേണ്ടതായി വരുന്നു.

45. ***അവാസ്തുമേനമസ്വഗമപ്രജസം കരോത്യപരാപരണോ ഭവതി ക്ഷീയതേ.***

അവൾ അവനെ സന്താനഹീനനും ഗൃഹഹീനനുമാക്കുന്നു. അവൻ അപരാപരണനായി ക്ഷയത്തെ പ്രാപിക്കുന്നു.

46. ***യ ഏവം വിദുഷോ ബ്രാഹ്മണസ്യ ക്ഷത്രിയോ ഗമാദത്തേ.***

മുകളിൽ പറഞ്ഞിരിക്കുന്ന അവസ്ഥകൾ, ജ്ഞാനികളായ ബ്രാഹ്മണരുടെ ഗോക്കളെ അപഹരിക്കുന്ന ക്ഷത്രിയന്മാർക്കു സംഭവിക്കുന്നതാകുന്നു.

### സൂക്തം അഞ്ച് (ആറ്)

(ഋഷി–കശ്യപൻ. ദേവത–ബ്രഹ്മഗവി. ഛന്ദസ്–അനുഷ്ടുപ്, ബൃഹതി, ഉഷ്ണിക്, ഗായത്രി)

47. ***ക്ഷിപ്രം വൈ തസ്യാദഹനനേ ഗൃധ്രാഃ കുർവതഃ ഐലബം.***

യാതൊരു ക്ഷത്രിയൻ ഈ പശുവിനെ കൊണ്ടുപോകുന്നുവോ അവൻ നശിക്കുന്നു.

48. ***ക്ഷിപ്രം വൈ തസ്യാദഹനം പരി നൃത്യന്തി കേശിനീരാഘ്നാനാഃ, പാണിനോരസി കുർവാണാഃ പാപമൈലബം.***

അവനെ ദഹിപ്പിക്കുന്ന ചിതയുടെ അടുക്കൽ മുടിയഴിച്ചിട്ട സ്ത്രീകൾ മാറത്തടിച്ചു മുറവിളിച്ചുകൊണ്ട് അശ്രുവർഷം നടത്തുന്നു.

49. ***ക്ഷിപ്രം വൈ തസ്യ വാസ്തുഷു വൃകാഃ കുർവതഃ ഐലബം.***

അവൻെറ ഭവനത്തിലേയ്ക്ക് സൃഗാലന്മാർ തങ്ങളുടെ നേത്രങ്ങളെ തിരിച്ചു വിടുന്നു.

50. ***ക്ഷിപ്രം വൈ തസ്യ പൃച്ഛന്തി യത് തദാസീദിദം നു താദിതി.***

അവനെ സംബന്ധിച്ച്. ഇത് അവൻെറ വീടായിരുന്നു എന്ന് എല്ലാവരും പറയുവാൻ തുടങ്ങുന്നു.

51. ***ഛിന്ധ്യാ ച്ഛിന്ധി പ്ര ച്ഛിന്ധ്യപി ക്ഷാപയ ക്ഷാപയ.***

നീ ഈ അപഹരണകർത്താവിനെ ഛേദിച്ച് അവനെ നശിപ്പിക്കൂ.

52. ***ആദദാനമാങ്ഗിരസി ബ്രഹ്മജ്യമുപ ദാസയ.***

ഹേ അംഗിരസ്സേ! നീ ഈ അപഹരണകർത്താവായ ബ്രഹ്മജ്യത്തെ നശിപ്പിക്കൂ.

53. ***വൈശ്വദേവീ ഹ്യു ച്യസേ കൃത്വാ കൂൽബജമാവൃതാ.***

നിന്നെ "കൂൽബജത്താ" ൽ മൂടപ്പെട്ട വിശ്വദേവി കൃത്യാ എന്നു വിളിക്കുന്നു.

54. ***ഓഷന്തീ സമോഷന്തീ ബ്രഹ്മണോ വജ്രഃ.***

നീ മന്ത്രരൂപമാകുന്ന വജ്രായുധത്താൽ ശരിയായ രൂപത്തിൽ നശിപ്പിക്കുന്നവളാകുന്നു.

55. ***ക്ഷുരപവിർമൃത്യുർഭൂത്വാ വി ധാവ ത്വം.***

നീ മൃത്യുരൂപത്തോടുകൂടിയവളായി പാഞ്ഞുനടക്കൂ.

56. ***ആ ദത്സേ ജിനതാം വർച ഇഷ്ടം പൂർത ചാശിഷഃ.***

നീ അപഹരണകർത്താക്കളുടെ തേജസ്സ്, അഭിലാഷം, ആശീർവാദാത്മകവാക്കുകൾ ഇവയെല്ലാം അവരിൽനിന്നും തട്ടിയെടുക്കുന്നു.

57. ***ആദായാ ജീതം ജീതായ ലോകേഽമുഷ്മിൻ പ്ര യച്ഛസി.***

ഈ ബ്രാഹ്മണനു ഹാനി വരുത്തുന്നവരെ ആയുസ്സില്ലാത്തവരാക്കി അവരെ പിടിച്ചു പരലോകത്തിലേയ്ക്കു കൊണ്ടുപോകുന്നു.

58. ***അഘ്ന്യേ പദവീർഭവ ബ്രാഹ്മണസ്യാഭിശസ്ത്യാ.***

ഹേ അഗ്നീ! ബ്രാഹ്മണൻെറ ശാപംകാരണം നീ ബ്രഹ്മജ്യത്തിൻെറ പാദങ്ങളിൽ വിലങ്ങുരൂപമാകട്ടെ.

59. ***മേനിഃ ശരവ്യാഃ ഭവധാദഘവിഷാ ഭവ.***

നീ അസ്ത്രരൂപമായ ബാണങ്ങളുടെ സമൂഹത്തെ പ്രാപിച്ചുകൊണ്ട് അവൻെറ പാപംകാരണമായി അർദ്ധവിഷത്തോടുകൂടിയവളാകൂ.

60. ***അഘ്ന്യേ പ്ര ശിരോ ജഹി ബ്രഹ്മജ്യസ്യ കൃതാഗസോ ദേവാ- പീയോരരാധസഃ.***

ഹേ അഗ്നീ! നീ ആ ദേവഹിംസകനായ അപരാധിയുടെ ആഗ്രഹങ്ങളെ വിഫലമാക്കുന്നതിനുവേണ്ടി അവൻെറ ശിരസ്സിനെ മുറിച്ചുമാറ്റൂ.

61. ***ത്വയാ പ്രമൂർണ മൃദിതമഗ്നിർദഹതു ദുശ്ചിതം.***

നിന്നാൽ നശിപ്പിക്കപ്പെട്ട ആ പാപഹൃദയരെ അഗ്നി ചാമ്പലാക്കി മാറ്റട്ടെ.

**സൂക്തം അഞ്ച് (ഏഴ്)**

(ഋഷി-കശ്യപൻ. ദേവത-ബ്രഹ്മഗവി. ഛന്ദസ്-അനുഷ്ടുപ്, ബൃഹതി, ഗായത്രി, പംക്തി, ത്രഷ്ടുപ്, ഉഷ്ണിക്)

62. ***വൃശ്ച പ്ര വൃശ്ച സം വൃശ്ച ദഹ പ്ര ദഹ സം ദഹ.***

63. ***ബ്രഹ്മജ്യം ദേവ്യഘ്ന്യ യാ മൂലാദനുസംദഹ.***

ഹേ അഘ്ന്യേ ബ്രഹ്മജ്യത്തെ മുറിച്ച് അതിനെ സമൂലം ഭസ്മമാക്കൂ.

64. ***യഥായാദ് യമസാദനാത് പാപലോകാൻ പരാവതഃ.***

65. ***ഏവാ ത്വം ദേവ്യഘ്ന്യേ ബ്രഹ്മജ്യസ്യ കൃതാഗസോ ദേവ- പീയോരരാധസഃ.***

66. ***വജ്രേണ ശതപർവണാ തീക്ഷ്ണേന ക്ഷുരഭൃഷ്ടിനാ.***

67. ***പ്ര സ്കന്ധാൻ പ്ര ശിരോ ജഹി.***

ഹേ അഘ്ന്യേ! അപരാധിയും ദേവഹിംസകനും കർമ്മങ്ങളുടെ വിഘ്ന കനുമായ ഈ ബ്രഹ്മജ്യൻെറ തോളുകളേയും ശിരസ്സിനേയും മൂർച്ചയേറിയ വജ്രായുധത്താൽ മുറിച്ചുകളയൂ. തന്മൂലം അവൻ അത്യന്തം ദൂരെയുള്ള പാപ ലോകങ്ങളിലേയ്ക്കു ഗമിക്കട്ടെ.

68. ***ലോകമാന്യസ്യ സം ച്ഛിന്ധി ത്വചമസ്യ വി വേഷ്ടയ.***

ഇതിൻെറ രോമങ്ങൾ മുറിച്ച് ചർമ്മത്തെ ഉരിഞ്ഞുകളയട്ടെ.

69. ***മാംസാന്യസ്യ ശാതയ സ്നാവന്യസ്യ സം വൃഹ.***

ഇതിൻെറ മാംസത്തെ മുറിച്ച് നാഡികളെ ശുഷ്ക്കമാക്കൂ.

70. ***അസ്ഥീന്യസ്യ പീഡയ മജ്ജാനമശ്യ നിർജഹി.***

ഇതിൻെറ അസ്ഥികളിൽ ദാഹവും മജ്ജയിൽ ക്ഷയരോഗവും വ്യാപിക്കട്ടെ.

71. ***സർവ്വാസ്യാങ്ഗാ പർവാണി വി ശ്രഥയ.***

ഇതിൻെറ അവയവങ്ങളേയും അവയുടെ ബന്ധങ്ങളേയും അയവുള്ള താക്കിത്തീർക്കൂ.

72. ***അഗ്നിരേന ക്രവ്യാത് പൃഥിവ്യാ നുദതാമുദോഷതു വായുരന്തരി- ക്ഷാന്മഹതോ വരിമ്ണഃ.***

വായു ഇതിനെ അന്തരീക്ഷത്തിൽനിന്നും പൃഥ്വിയിൽനിന്നും പറത്തിക്കള യണേ. ക്രവ്യാദാഗ്നി ഇതിനെ ഭസ്മീകരിക്കണേ.

73. ***സൂര്യ ഏനം ദിവഃ പ്ര ണുദതാം ന്യോഷതു.***

സൂര്യനും ഇതിനെ സ്വർഗ്ഗത്തിൽനിന്നും പുറംതള്ളി ഭസ്മമാക്കട്ടെ.

# ത്രയോദശകാണ്ഡം

## അനുവാകം ഒന്ന്

### സൂക്തം ഒന്ന്

(ഋഷി–ബ്രഹ്മാവ്, ദേവത–അദ്ധ്യാത്മം, ആദിത്യൻ, മരുത്, അഗ്നി, മന്ത്രോക്താവ്. ഛന്ദസ്–ത്രിഷ്ടുപ്, ജഗതി, പംക്തി, ഗായത്രി, ഉഷ്ണിക്, അനുഷ്ടുപ്, ബൃഹതി)

1. ***ഉദേഹി വാജിൻ യോ അപ്സ്വന്തരിദം രാഷ്ട്രം പ്ര വിശസൂനൃതാവത്, യോ രോഹിതോ വിശ്വമിദം ജജാന സ ത്വാ രാഷ്ട്ര സുഭൃതം ബിഭർതു.***

ഹേ സൂര്യാ! നീ അന്തരീക്ഷത്തിൽ ഒളിഞ്ഞിരിക്കണേ. നീ ഉദിക്കണേ. സ്നേഹം നിറഞ്ഞതും സത്യയുക്തവുമായ വാണിയോടെ ഈ രാജ്യത്തേയ്ക്കു വരൂ. ഇങ്ങനെയുള്ള സൂര്യൻ ഈ സംസാരത്തെ പ്രകാശിപ്പിച്ചു. ഈ സൂര്യൻ ഈ രാഷ്ട്രത്തിൻെറ ഭരണകർത്താവെന്ന നിലയിൽ നിന്നെ പുഷ്ടിപ്പെടുത്തണേ.

2. ***ഉദ്വാജ ആ ഗന യോ അപ്സ്വന്തർവിശ ആ രോഹ ത്വദ്യോനയോയാഃ, സോമൈ ദധാനോപ്ഽ ഓഷധീർഗാശ്ചതുഷ്പദോ ദ്വിപദ ആ വേശ–യേഹ.***

ജലത്തിൽ ജീവിക്കുന്ന ശക്തിവർദ്ധകമായ അന്നം നിൻെറ അടുക്കൽ വരണേ. നീ അതിനെ സ്വീകരിക്കണേ. നീ സോമരസത്തെ വഹിച്ചുകൊണ്ട് ജലം, ഔഷധി, ഇരുകാലികൾ, നാല്ക്കാലികൾ മുതലായവയേയും ഈ രഷ്ട്രത്തിൽ പ്രവിഷ്ടമാക്കൂ.

3. ***യൂയമുഗ്രാ മരുതഃ പൃശ്നിമാതര ഇന്ദ്രേണ യുജാ പ്ര മൃണീത ശത്രൂൻ, ആ വോ രോഹിതഃ ശൃണവത് സുദാനവസ്ത്രിഷപ്താംസോ മരുതഃ സ്വാദുസംമുദഃ***

ഹേ മരുദ്ഗണങ്ങളേ! നിങ്ങൾ ഇന്ദ്രൻെറ സഖാക്കളാകുന്നു., നിങ്ങൾ ശത്രുനാശം വരുത്തണേ. നിങ്ങൾ സ്വാദുള്ള വസ്തുക്കളാൽ പ്രസന്നരാകുന്നവരും മനോഹരവൃഷ്ടി ദാനം ചെയ്യുന്നവരുമാകുന്നു. സൂര്യൻ നിങ്ങളുടെ അപേക്ഷകൾ ശ്രവിക്കണേ.

4. ***രൂഹോ രൂരോഹ രോഹിത ആ രൂരോഹ ഗർഭോ ജനീനാം ജനുഷാമുപസ്ഥം,***
***താഭിഃ സംരബ്ധമന്വവിന്ദൻ ഷഡുർവീർഗാതു പ്രപശ്യന്നിഹ രാഷ്ട്രമാഹാഃ.***

സൂര്യൻ ഉദിച്ചുയരുന്നു. അവൻ ഉൽപാദകൻെറ ശരീരത്തിൽനിന്ന് ഭാര്യമാരുടെ ഗർഭരൂപത്തിൽ ഉത്ഭവിക്കുന്നു. ആറു ഭൂമികളുടേയും പ്രാപ്തിക്കു വേണ്ടി നിത്യവും രാഷ്ട്രത്തെ പാലിച്ചുകൊണ്ട് അവൻ ഉർവ്വിയെ പ്രാപ്തമാക്കുന്നു.

5. ***ആ തേ രാഷ്ട്രമിഹ രോഹിതോഽഹാർഷീദ് വ്യാസ്ഥന്മൃതോ അഭയം തേ അഭൂത,***
***തസ്മൈ തേ ദ്യാവാം പൃഥിവീ രേവതീഭിഃ കാമം ദുഹായാമിഹ ശക്വരീഭിഃ.***

നിന്റെ രാജ്യത്തിൽ സൂര്യൻ ആഗമിച്ചിരിക്കുന്നു. അതിനാൽ നീ യുദ്ധത്തെ ഭയപ്പെടാതിരിക്കൂ. ആകാശവും ഭൂമിയും ധനപ്രദായികളായ മന്ത്രങ്ങളാൽ നിനക്കുവേണ്ടി ആഗ്രഹങ്ങളെ ദോഹനം ചെയ്യണേ.

6. ***രോഹിതോ ദ്യാവാപൃഥിവീ ജജാന തത്ര തന്തും പരമേഷ്ഠീതതാന, തത്ര ശിശ്രേയേഽജ പകപാദോഽദൃഹദ് ദ്യാവാപൃഥിവീ ബലൻ.***

സൂര്യൻ ആകാശത്തേയും ഭൂമിയേയും സ്പഷ്ടമാക്കി. പ്രജാപതി അതിൽ തന്തുക്കളെ വളർത്തി. അവിടെ ഏകപാദനായ അജൻ ആശ്രയം നൽകിക്കൊണ്ട് ഭൂമിയെ ശക്തിയുക്തയാക്കി.

7. ***രോഹിതോ ദ്യാവാപൃഥിവീ അദൃംസത് തേന സ്വസ്തഭിതം തേന നാകഃ,***
***തേനാന്തരിക്ഷം വിമിതാ രജസി തേന ദേവാ അമൃതമന്വവിന്ദൻ.***

സൂര്യൻ ആകാശത്തേയും ഭൂമിയേയും ദൃഢമാക്കി. അദ്ദേഹം ദുഃഖരഹിതമായ സ്വർഗ്ഗത്തെ സ്ഥിരപ്പെടുത്തി. അദ്ദേഹംതന്നെ അന്തരീക്ഷവും അതുപോലെ മറ്റെല്ലാ ലോകങ്ങളും നിർമ്മിച്ചു. ദേവതകൾ അതിൽനിന്നും അമരത്വത്തെ പ്രാപിച്ചു.

8. ***വി രോഹിതോ അമൃശദ് വിശ്വരൂപം സമാകുർവാണഃ പ്രരൂഹോ രൂസശ്ച,***
***ദിവം രുഢ വാ മഹതാ മഹിമ്നാ സം തേ രാഷ്ട്രമനക്തു പയേസാ ഘൃതേന.***

ആത്മാവിനേയും ജീവനേയും ശരിയായ രൂപത്തിൽ പ്രകടമാക്കുന്ന സൂര്യൻ എല്ലാ ശരീരങ്ങളേയും സ്പർശിച്ചു. ആ സൂര്യൻ തന്റെ മഹത്വത്താൽ നിന്റെ രാഷ്ട്രത്തെ ക്ഷീരത്താലും ഘൃതത്താലും സമ്പന്നമാക്കണേ.

9. ***യാസ്തേ രുഹഃ പ്രരുഹോ യാസ്ത ആരുഹോ യാഭിരാപൃണാസി ദിവമന്തരിക്ഷം,***
***താസാം ബ്രാഹ്മണാപയസാ വാവൃധാനോ വിശി രാഹ്ട്രം ജാഗൃഹി രോഹിതസ്യ.***

യാതൊന്ന് ജനിക്കുകയും വളരുകയും ചെയ്യുന്ന സ്വഭാവത്തോടുകൂടിയ പ്രജകളും ലതകളുമായിരിക്കുന്നുവോ യാതൊന്നുവഴി നിങ്ങൾ അന്തരീക്ഷത്തിലെ ജീവികളുടെ ഭരണപോഷണം നടത്തുന്നുവോ അതിന്റെ ക്ഷീരസമാനമായ സാരയുക്തകർമ്മങ്ങളാൽ മിത്രബലത്തോടുകൂടിയ വൃദ്ധിയെ പ്രാപിച്ച നിങ്ങൾ സൂര്യന്റെ രാഷ്ട്രത്തിൽ ചൈതന്യത്തോടുകൂടി വസിക്കൂ.

10. ***യാസ്തേ വിശസ്തപസഃസംബഭവുർവത്സം ഗായത്രീമനുതാ ഇഹാഗുഃ,***
***താസ്ത്വാ വിശന്ത മനസാ ശിവേന സമാതാ വത്സോഅഭേതു രോഹിതഃ.***

യാതൊന്നിൽ പ്രജകൾ തപോബലത്താൽ പ്രകടമായിരിക്കുന്നുവോ യാതൊന്ന് ഗായത്രീരൂപമായ വത്സംവഴി ഇവിടെ വന്നിരിക്കുന്നുവോ അത് മംഗളകരമായ മനസ്സോടെ നിന്നിൽ രമിക്കണേ. ഇതിന്റെ വത്സമായ സൂര്യൻ നിന്റെ അടുക്കലേയ്ക്ക് ആഗമിക്കണേ.

11. ***ഊർധ്വോ രോഹിതോ അധിനാകേ അസ്ഥാദി വിശ്വരൂപാണി ജനയൻ യുവാ കവിഃ,***
***തിഗ്മേനാഗ്നിജ്യോതിഷാ വി ഭാതി തൃതീയേ ചക്രേ രജസി പ്രിയാണി.***

സൂര്യൻ ഉയർന്നു സ്വർഗ്ഗത്തിൽ പ്രതിഷ്ഠിതനാകുമ്പോൾ എല്ലാ രൂപ ങ്ങളും പ്രത്യക്ഷമാകുന്നു. അദ്ദേഹത്തിൻെറ തീക്ഷണമായ ജ്യോതിസ്സാൽ അഗ്നി പ്രകാശമാനമായിത്തീരുന്നു. അദ്ദേഹം തൃതീയലോകത്തിൽ ഫലങ്ങളെ പ്രകടമാക്കുന്നു.

12. ***സഹസ്രശൃംഗോ വൃഷഭോ ജാതവേദാ ഘൃതാഹുതഃ സോമപൃഷ്ടഃ സുവീരഃ,***
***മാ മാ ഹാസീന്നാഥിതോ നേത് ത്വാ ജഹാനി ഗോപോഷം ച മേ വീരപോഷം ച ധേഹി.***

ആയിരം കൊമ്പുകളാൽ ഹോമിക്കപ്പെട്ട, അഭീഷ്ടങ്ങളെ പൂർത്തീകരി ക്കുന്ന സോമപൃഷ്ഠനും സുവീരനുമായ ജാതവേദാഗ്നി എന്നെ ത്യജിക്കാതിരി ക്കണേ. ഗോക്കളാലും പുത്രപൗത്രാദികളാലും എന്നെ സമ്പന്നനാക്കണേ.

13. ***രോഹിതോ യജ്ഞസ്യ ജനിതാ മുഖം ച രോഹിതായാ വാചാ, ശ്രോത്രേണ മനസാ ജുഹോമി,***
***രോഹിതം ദേവാ യന്തി സുമനസ്യമാനാഃ സ മാ രോഹൈഃ, സാമിത്യൈ രേഹയന്തു.***

സൂര്യൻ യജ്ഞത്തിൽ പ്രകടമാകുന്നവനും യജ്ഞത്തിൻെറ മുഖരൂപവു മാകുന്നു. വാണിയാലും ശ്രോത്രങ്ങളാലും മനസ്സാലും പൂർണ്ണമായി ഞാൻ ആ സൂര്യന് ആഹുതി നൽകുന്നു. പ്രസന്നരായ എല്ലാ ദേവതകളും സൂര്യൻെറ സമീപം എത്തിച്ചേരുന്നു. യുദ്ധത്തിൽ അദ്ദേഹം എന്നെ ഏറ്റവും ഉയരത്തിലെ ത്തിക്കണേ.

14. ***രോഹിതോ യജ്ഞം വിദ്യധാദ് വിശ്വകർമണേ തസ്മാത് തേജാം- സ്യുപ മേനാന്യാഗുഃ,***
***വോചേയം തേ നാഭി ഭുവനസ്യാധി മജ്മനി.***

സൂര്യൻ വിശ്വകർമ്മാവിനുവേണ്ടി യജ്ഞത്തെ അഭിവൃദ്ധിപ്പെടുത്തി. യജ്ഞം വഴി ഈ തേജസ്സ് എനിക്കു ലഭ്യമായിരിക്കുന്നു. ഞാൻ നിൻെറ നാഭിയെ ലോകത്തിൻെറ മജ്ജ എന്ന് പ്രഖ്യാപിക്കുന്നു.

15. ***ആ ത്വാ രുരോഹബൃഹത്യുത പങ്ക്തിരാ കുകുബ് വർചസാ ജവത വേദഃ,***
***ആ ത്വാ രുരോഹോഷ്ണിഹാക്ഷരോ വഷട്കാര ആ ത്വാ രുരോഹ രോഹിതോ രേധസാ സഹ.***

ഹേ അഗ്നീ! ബൃഹതി, പംക്തി, കകുപ് മുതലായ ഛന്ദസ്സുകളും അക്ഷരങ്ങളും നിന്നിൽ പ്രവേശിച്ചിരിക്കുന്നു. കൂടാതെ മന്ത്രോച്ചാരകനും നിന്നിൽ പ്രവിഷ്ടനായിരിക്കുന്നു. സൂര്യനും തൻെറ തേജസ്സോടുകൂടി നിന്നിൽ പ്രവേ ശിച്ചിരിക്കുന്നു.

16. ***അയം വസ്തേ ഗർഭ പൃഥിവ്യാ ദിവം വസ്തേ വസ്തേᅟയ മന്തരിക്ഷം, അയ ബ്രധ്നസ്യ വിഷ്ടപി സ്വ ലോകാൻ വ്യാ നശേ.***

സൂര്യൻ ഭൂമിയുടെ ഗർഭത്തേയും ആകാശത്തേയും അന്തരീക്ഷത്തേയും മൂടിക്കഴിഞ്ഞിരിക്കുന്നു. ഈ അഖിലസംസാരബാന്ധവൻ എല്ലാ സ്വർഗ്ഗങ്ങളിലും വ്യാപ്തമായിരിക്കുന്നു.

17. ***വാചസ്പതേ പൃഥിവീ നഃ സ്യോന സ്ഥോനാ യോനിസ്തല്പാ നഃ സുശേവാ,***
***ഇഹൈ വ പ്രാണഃ സഖ്യേ വോ അസ്തു തം ത്വാ പരമേഷ്ഠിൻ പര്യഗ്നിരായുഷാ വർചസാ സധാതു.***

ഹേ വാചസ്പതീ! ഞങ്ങൾക്ക് പൃഥ്വിയും യോനിയും ശയ്യയും സുഖം നൽകുന്നവയാകണേ. പ്രാണൻ ഞങ്ങളിൽ മിത്രത പുലർത്തി രമിക്കണേ. ഹേ പ്രജാപതീ! അഗ്നി നിന്നെ ആയുസ്സും തേജസ്സും ധാരണം ചെയ്യിക്കണേ.

18. ***വാചസ്പതേ ഋതവഃ പഞ്ച യേ നോ വൈശ്വകർമണാ പര യേ സംബഭൂവുകഃ,***
***ഇഹൈവ പ്രാണഃ സഖ്യേ നോ അസ്തു തം ത്വാ പരമേഷ്ഠിൻ പരി രോഹിതാ ആയുഷാ വർചസാ ദധാതത.***

ഹേ വാചസ്പതീ! ഞങ്ങളുടെ കർമ്മങ്ങൾവഴിയായി ഏത് അഞ്ചു ഋതുക്കൾ പ്രാദുർഭൂതമായിരിക്കുന്നുവോ അവയിൽ ഞങ്ങളുടെ പ്രാണൻ മിത്രാഭാവത്തോടുകൂടി സ്ഥിരമായിരിക്കണേ.

19. ***വാചസ്പതേ സൗമനസം മനശ്ച ഗോഷ്ഠേ നോ ഗാ ജനയ യോനിഷു പ്രജാഃ,***
***ഇഹൈവ പ്രാണഃ സഖ്യേ നോ അസ്തു തം ത്വാ പരമേഷ്ഠിൻ, പയം ഹ മായുഷാ വർചസാ ദധാമി.***

ഹേ വാചസ്പതീ! ഞങ്ങളുടെ മനസ്സ് പ്രസന്നതായുക്തമായിരിക്കണേ. നിങ്ങൾ ഞങ്ങളുടെ തൊഴുത്തുകളിൽ ഗോക്കളെ നിറയ്ക്കുകയും ഞങ്ങളുടെ യോനികളിൽ സന്താനങ്ങളെ ഉത്ഭവിപ്പിക്കുകയും ചെയ്യണേ. ഞങ്ങളോടുകൂടി പ്രാണൻ മിത്രഭാവത്തിൽ രമിക്കണേ. ഞാൻ ആയുസ്സോടും തേജസ്സോടും കൂടി നിന്നെ ധാരണം ചെയ്യണേ.

20. ***പരി ത്വാ ധാത് സവിതാ ദേദവാ അഗ്നിർവർചസാ മിത്രാവരു-ണാവഭി ത്വാ,***
***സർവാ അരാതീരവക്രാമന്നേഹീദം രാഷ്ട്രമകരഃ സൂനൃതാവത്.***

ഹേ രാജൻ! സൂര്യൻ നിങ്ങളെ എല്ലാ ഭാഗങ്ങളിൽക്കൂടിയും പോഷിപ്പിക്കട്ടെ. അഗ്നിയും വരുണനും നിങ്ങളെ പുഷ്ടിപ്പെടുത്തട്ടെ. നിങ്ങൾ എല്ലാ ശത്രുക്കളേയും പരാജയപ്പെടുത്തികൊണ്ട് ഈ രാജ്യത്തിൽ വന്ന് സത്യപ്രിയമായ വാണിയെ പുഷ്ടിപ്പെടുത്തൂ.

21. ***യം ത്വാ പൃഹതീ രഥേ പ്രഷ്ടിർവഹതിഃ രോഹിത ശുഭാ യാസിരിണന്നപഃ.***

ഹേ സൂര്യാ! പൃഷതി പ്രഷ്ഠിയെ രഥത്തിൽ വഹിച്ചുകൊണ്ടിരിക്കുന്നു. ജലത്തിൽ ചലിച്ചുകൊണ്ട് മംഗളകാരകായി ഗമിക്കുന്നു.

22. ***അനുവ്രതാ രോഹിണീ രോഹിതസ്യ സുരിഃ സുവർണാ ബൃഹതി സുവർചാഃ,***
***തയാ ബാജാൻ വിശ്വരൂപാം ജയേമ തയാ വിശ്വാഃ പൃതനാ അഭീഷ്യാമ.***

കയറിപ്പോകുന്ന ചുവപ്പുനിറത്തോടുകൂടിയ ഗോവ് അനുവ്രതയാകുന്നു. സുന്ദരവർണ്ണത്തോടുകൂടിയ അവൾ ബൃഹതിയും തേജസ്സോടുകൂടിയവളും ആകുന്നു. അവളാൽ ഞങ്ങൾ വിഭിന്നരൂപങ്ങളോടുകൂടിയ ജീവികളുടെമേൽ വിജയം പ്രാപിക്കുന്നു. അവളാൽത്തന്നെ ഞങ്ങൾ എല്ലാ സേനകളെയും വശീഭൂതമാക്കുന്നു.

23. ***ഇദം സദോ രോഹിണീ രോഹിതസ്യ സൗ പന്ഥാഃ പൃഷത്തയേയാതി, താം ഗന്ധർവാഃ കശ്യപാ ഉന്നയന്തീ താം രക്ഷന്തി കാവ്യോƒ പമാദം.***

ഈ ഗോവ് ചുവപ്പിൻെറ ധാമമാകുന്നു. അതേ മാർഗ്ഗത്തിൽക്കൂടി പൃഷതി ഗമനം ചെയ്യുന്നു. അവളെ ഗന്ധർവ്വൻ മുകളിലേയ്ക്കു കൂട്ടിക്കൊണ്ടുപോകുന്നു. ചതുരനായ വ്യക്തി ഇതിനെ ശ്രദ്ധയോടുകൂടി സംരക്ഷിക്കുന്നു.

24. ***സൂര്യസ്യാശ്വാ ഹരയഃ കേതുമന്തഃ സദാ വഹന്ത്യമൃതാഃ സുഖം രഥം, ധൃതപാവാ രോഹിതോ ഭ്രാജമാനോ ദിവം ദേവഃ പൃഷതീമാ വിവേശ.***

സൂര്യൻെറ കുതിരകൾ വേഗതയോടുകൂടിയവയും ജ്ഞാനയുക്തങ്ങളുമാകുന്നു. അമരത്വത്തോടുകൂടിയ അവ രഥത്തെ സുഗമമായി വലിച്ചുകൊണ്ടുപോകുന്നു. ഫലങ്ങളാൽ സമ്പന്നമായ സൂര്യപൃഷതി സ്വർഗ്ഗത്തിൽ പ്രവിഷ്ടമായി.

25. ***യോ രോഹിതോ വൃഷഭസ്തിഗ്മശൃംഗ പര്യാഗ്നി പരി സൂര്യ ബഭൂവ, യോ വിഷ്ടഭ്നാതി പൃഥിവീ ദിവം ച തസ്മാദ് ദേവാ അധി സൃഷ്ടീഃ സൃജന്തേ.***

ഈ രോഹിത അഭീഷ്ടവർഷകയും തീക്ഷ്ണങ്ങളായ രശ്മികളാൽ യുക്തയുമാകുന്നു. സൂര്യൻെറ നേരെ സ്ഥിതിചെയ്യുന്ന അഗ്നിദേവൻ ഭൂമിയേയും ആകാശത്തേയും സ്ഥിരപ്പെടുത്തി നിർത്തുന്നു. ഈ അഗ്നിയുടെ സഹായത്താൽ ദേവതകൾ സൃഷ്ടികർമ്മം നിർവ്വഹിക്കുന്നു.

26. ***രോഹിതോ ദിവമാരുഹന്മഹതഃ പര്യർണവാത്, സർവാ രുരോഹ രോഹിതോ രുഹഃ.***

ഈ സൂര്യൻ സമുദ്രത്തിൽനിന്നും ആകാശത്തിലേയ്ക്ക് ഉയരുന്നു. ആരോഹണസ്വഭാവത്തോടുകൂടിയ പദാർത്ഥങ്ങളുടെമേൽ കയറുന്നു.

27. ***വി മിമീഷ്വ പയസ്വതീം ഘൃതാചീ ദേവാനാം ധേനുരനപസ്പൃഗേഷാ, ഇന്ദ്രഃ സോമം പിബതു ക്ഷേമോ അസ്ത്വഗ്നിഃ പ്രസ്തോതുവി മൃധോ നുദസ്വ.***

നീ ദേവതകളുടെ പയസ്വതിയും പൂജിതയുമായ ഗോവിനെ മാനിക്കുന്നതിൽ അനയസ്പൃക്കാക്കുന്നു. അഗ്നി നിനക്ക് മംഗളം അരുളണേ. ഇന്ദ്രൻ സോമരസം പാനം ചെയ്യട്ടേ. അപ്പോൾ നീ ശത്രുക്കളെ രണക്ഷേത്രത്തിൽ വച്ചുതന്നെ തകർത്തുകളയും.

28. ***സമിദ്ധോ അഗ്നിഃ സമിധാനോ ഘൃതവൃദ്ധോ ഘൃതാഹുതഃ, അഭീഷാങ് വിശ്വാഷാഡഗ്നിഃ സപത്നാൻ ഹന്തു യേ മമ.***

ഈ അഗ്നി കത്തിജ്ജ്വലിച്ച് ഘൃതത്തോടുകൂടി വർദ്ധിച്ചു പെരുകുന്നു. ഇതിൽ ഘൃതത്തെ ആഹുതിചെയ്യുന്നു. അവ ശത്രുക്കളെ പരാജയപ്പെടുത്തുന്നു. അതിനാൽ എൻെറ ശത്രുക്കളെ സംഹരിക്കണേ.

29. ***ഹന്ത്വേദനാൻ പ ദഹത്വരിര്യോ നഃ പൃതന്യതി, ക്രവ്യാദാഗ്നിനാ വയം സപത്നാൻ പ്ര ദഹാമസി.***

എല്ലാ ശത്രുക്കളേയും അഗ്നിദേവൻ സംഹരിക്കട്ടെ. യാതൊരു ശത്രു സേനാസഹിതം ഞങ്ങളെ സംഹരിക്കുവാനാഗ്രഹിക്കുന്നുവോ അവരെ അഗ്നിദേവൻ ചാമ്പലാക്കി മാറ്റട്ടെ. നാം ക്രവ്യാദാഗ്നി മുഖേന ശത്രുക്കളെ ഭസ്മമാക്കുന്നു.

30. ***അവാചീനാനവ ജഹീന്ദ്ര വജ്രേണ ബഹുമാന, അധാസപത്നാൻ മാമകാനഗ്നേസ്തേജോƒ ഭരാദിഷി.***

ഹേ ഇന്ദ്രാ! നീ ഭുജബലപരാക്രമിയാണ്. അതിനാൽ ഞങ്ങളുടെ ശത്രുക്കളെ സംഹരിക്കണേ. ഹേ അഗ്നീ! നീ സ്വന്തം ജ്വാലകളാൽ അവരെ ഭസ്മമാക്കണേ.

31. ***അഗ്നേ സപത്നാനധരാൻ പാദയാസ്മദ് വ്യഥയാ സജാതമുത്പി-പാനം ബൃഹസ്മപതേ.***
***ഇന്ദ്രാഗ്നീ മിത്രാവരുണാവധരേ പദ്യന്താമപ്രതിമ ന്യുയമാനാഃ.***

ഹേ അഗ്നീ! നീ ഞങ്ങളുടെ ശത്രുക്കളെ നിലംപതിപ്പിക്കണേ. ഹേ ബൃഹസ്പതീ! നീ ശ്രേഷ്ഠനായിരുന്നുകൊണ്ട് തുല്യവംശജരായ ശത്രുക്കളെ ദുഃഖിതരാക്കണേ. ഹേ ഇന്ദ്രാഗ്നികളേ! മിത്രാവരുണദേവതകളേ! ഞങ്ങളുടെ വിരോധികളായ ശത്രുക്കൾ പതിതരായി ഭവിക്കണേ.

32. ***ഉദ്യംസ്ത്വ ദേവ സൂര്യ സപത്നാനവ മേ ജഹി,***
***അവൈനാനശ്മനാ ജഹി തേ യന്ത്വധർമ തമഃ.***

ഹേ ഉദയസൂര്യാ! നീ ഞങ്ങളുടെ ശത്രുക്കളെ സംഹരിക്കണേ. ഇവരെ കല്ലുകളാൽ എറിഞ്ഞു വീഴിക്കണേ. അവർ മരണത്തിനു തുല്യമായ ഘോരത മസ്സിനെ പ്രാപിക്കണേ.

33. ***വത്സോ വിരാജോ വൃഷഭോ മതീനാമാരുരോഹ ശുക്രപൃഷ്ഠോ-ന്തരിക്ഷം,***
***ഘൃതേനാകമഭ്യർചന്തി വത്സം ബ്രഹ്മ സന്തം ബ്രഹ്മണാവർധയന്തി.***

വിരാട്ടിൻെറ വത്സമായ സൂര്യൻ ആകാശത്തിൽ ഉയർന്നിരിക്കുന്നു. സൂര്യ രൂപമായ വത്സം ബ്രഹ്മമായിത്തീരുമ്പോൾ അവൻ മന്ത്രത്താൽ പ്രവൃദ്ധനാക്ക പ്പെടുന്നു.

34. ***ദിവം ച രോഹ പൃഥിവീ ച രോഹ രാഷ്ട്രം ച രോഹ ദ്രവിണം ച രോഹ,***
***പ്രജാം ച രോഹാമൃതം ച രോഹ രോഹിതേന തന്വം സസ്പൃശസ്വ.***

ഹേ രാജൻ! നീ ഭൂമിയിൽ പ്രതിഷ്ഠിതനാകുന്നു. രാഷ്ട്രത്തിൻെറമേലും ധനത്തിൻെറമേലും അധികാരമുള്ളവനായിരിക്കൂ. പ്രജകൾക്കുവേണ്ടി ഛത്ര ത്തിനുതുല്യം നിഴൽ വീഴ്ത്തിക്കൊണ്ടു ജീവിക്കൂ. നീ അമൃതത്തിനു മേൽ അധിഷ്ഠിതനായിരുന്നുകൊണ്ട് സൂര്യനെ സ്പർശിക്കുന്നവനായിരിക്കൂ. പിന്നീട് സ്വർഗ്ഗത്തിലേയ്ക്ക് ആരോഹണം ചെയ്യൂ.

35. ***യേ ദേവാ രാഷ്ട്രഭൃതോഭിf തോ യന്തി സൂര്യമൂ,***
***തം ഷേ രോഹിതഃ സംവിദാനോ രാഷ്ട്രം ദധാതു സുമനസ്യ-മാനഃ.***

രാഷ്ട്രത്തെ ഭരിക്കുന്ന ഏതെല്ലാം ദേവതകൾ സൂര്യൻെറ ചുറ്റും കറങ്ങി ക്കൊണ്ടിരിക്കുന്നുവോ അവർക്കു തുല്യം ബുദ്ധിയുള്ള രോഹിതദേവൻ നിങ്ങ ളുടെ രാജ്യത്തെ സന്തുഷ്ടമാക്കണേ.

36. ***ഉത് ത്വാ യജ്ഞാ ബ്രഹ്മപൂതാ വഹന്ത്യവാതോ ഹരയസ്ത്വാ വഹന്തി,***
***തിരഃ സമുദ്രമതിഃ രോചസേ അർണവം.***

ഹേ സൂര്യാ! മന്ത്രപരിശുദ്ധമായ ഈ യജ്ഞം നിങ്ങളെ വഹിച്ചുകൊണ്ടി രിക്കുന്നു. വഴികളിൽക്കൂടി ഗമിക്കുന്ന അശ്വങ്ങളും നിങ്ങളെ വഹിക്കുന്നു. നിങ്ങൾ പ്രകാശിതനായിരുന്നുകൊണ്ട് സമുദ്രത്തെ ശോഭായമാനമാക്കുന്നു.

37. ***രോഹിതേ ദ്യാവാപൃഥിവീ അധി ശ്രിതേ വസുജിതി ഗോജിതി സം ധനാജിതി,***
***സഹസ്രം യസ്യ ജാനിമാനി സപ്ത ച വോചേയം തേനാഭിം ഭു വനസ്യാധി മജ്മനി.***

വസുജിത്ത്, ഗോജിത്ത്, സംധാനജിത്ത് എന്നീ നാമങ്ങളോടുകൂടിയ ഇന്ദ്രധനസ്സിൽ ആകാശവും ഭൂമിയും ആശ്രിതങ്ങളായിരിക്കുന്നു. ഞാൻ അവയോ ടുകൂടി ആയിരങ്ങളുടെ ഉത്ഭവത്തെ വർണ്ണിച്ചുകൊണ്ട് അവയെ ലോകത്തിലെ ജനസമൂഹത്തിൻെറ ബന്ധനമായിക്കരുതുന്നു.

38. ***യശാ യാസി പ്രദിശോ ദിശശ്ച യശാഃ പശൂനാമുത ചർഷണീനാം,***
***യശാഃ പൃഥിവ്യാ ആദിത്യാ ഉപസ്ഥേ ƒഹം ഭൂയാസ സവിതേവ ചാരുഃ.***

നീ സ്വന്തമായ യശസ്സുവഴി ദിക്കുകളിലും ഉപദിക്കുകളിലുംകൂടി ഗമനം ചെയ്യുന്നു. യശസ്സുവഴിയായിത്തന്നെ മനുഷ്യരിലും മൃഗങ്ങളിലും കറങ്ങുന്നു. ഞാനും സൂര്യഭഗവാനുതുല്യം അഖണ്ഡനീയയായ ഭൂമിയുടെ അങ്കതലത്തിൽ യശസ്സിനാൽ സമൃദ്ധനാകും.

39. ***അമുത്ര സന്നിഹ വേത്ഥേതഃ സംസ്താനി പശ്യസി,***
***ഇതഃ പശ്യന്തി രോചനം ദിവി സൂര്യ വിപശ്ചിതം.***

നീ ഇഹപരലോകങ്ങളിൽ വസിച്ചുകൊണ്ട് എല്ലാ കാര്യങ്ങളും അറിയു ന്നു. നീ ഇവിടെയും അവിടെയുമുള്ള എല്ലാ ജീവികളേയും കാണുകയും എല്ലാ ജീവികളും ദ്യോവിൽ സ്ഥിതിചെയ്യുന്ന സൂര്യനെ ഇവിടെനിന്ന് ദർശി ക്കുകയും ചെയ്യുന്നു.

40. ***ദേവോ ദേവാൻ മർചയസ്യന്യശ്ചരസ്യർണവേ,***
***സമാനമഗ്നിവിന്ധതേ തൈ വിദുഃ കവയഃ പരേ.***

ദേവതയായിരുന്നിട്ടും നീ മറ്റുദേവതകളെ കർമ്മങ്ങൾക്കുവേണ്ടി പ്രേരിപ്പി ച്ചുകൊണ്ട് അന്തരീക്ഷത്തിൽ കറങ്ങുന്നു. തുല്യനായ അഗ്നിയെ പ്രദീപ്ത മാക്കൂ. ഉൽകൃഷ്ടനായ വിദ്വാൻ അവനെ അറിയുന്നു.

41. ***അവഃ പരേണ പര ഏനാവരേണ പദാ വത്സം ബിഭ്രതീ ഗൗരു-ദസ്ഥാത്,***
***സാ കദ്രീചി കം സ്വിദർധ പരാഗാത് ക്വസ്വിത് സൂതേ നഹി യൂഥേ അസ്മിൻ.***

ഒരു ഗ്രാമത്തിൽനിന്നു ഭക്ഷണവും മറ്റൊരു ഗ്രാമത്തിൽനിന്ന് കുട്ടിയേ യും വഹിച്ചുകൊണ്ട് ശുഭ്രവർണ്ണയായ ഗോവ് വരുന്നു. അവൾ ഏത് അർദ്ധ ഭാഗത്തേയ്ക്കു പോയി തനിച്ച് വസിക്കുന്നുവോ അവിടെ യൂഥമായി വസിക്കു ന്നില്ല.

42. ***ഏകപദീ ദ്വിപദീ സാ ചതുഷ്പദ്യഷ്ടാപദീ നവപദീ ബഭൂവുഷീ,***
***സഹസ്രാക്ഷരാ ഭുവനസ്യ പങ്ക്തിസ്തയാഃ സമുദ്രാ അധി വി ക്ഷരന്തി.***

മധ്യമത്തിൽ അവൾ ഏകാകാരമായി ഏകപദയായും ആദിത്യനോടു കൂടി ദ്വിപാദയായും നാലു ദിശകളുമായി ചേർന്ന് ചതുഷ്പാദയായും ഉപദിക്കു കളുമായി ചേർന്ന് അഷ്ടപാദയായും ദിശാവിദിശകളോടും സൂര്യനോടും ചേർന്ന് നവപാദയായും തീരുന്നു. മേഘത്തെ വർഷിപ്പിക്കുന്ന അവൾ അത്യന്തം ജല ത്തോടുകൂടിയവളും ലോകത്തിൻെറ പംക്തീരൂപയുമാകുന്നു.

43. ***ആരോഹൻ ദ്യ്രാമമൃതഃ പ്രാവ മേ വചഃ,***
***ഉത ത്വാ യജ്ഞാ ബ്രഹ്മപൂതാ വഹന്ത്യധ്വഗതോ ഹരയസ്ത്വാ വഹന്തി.***

ഹേ സൂര്യാ! നീ അമരനാകുന്നു. സൂര്യലോകത്തിൽ ഉയർന്നുകൊണ്ട് എൻെറ വചനങ്ങളെ രക്ഷിക്കൂ. മന്ത്രാമയമായ യജ്ഞവും മാർഗ്ഗഗാമികളായ അശ്വങ്ങളും നിന്നെ വഹിക്കുന്നു.

44. ***വേദ തത് തേ അമർത്യ യത് ത ആക്രമണം ദിവി,***
***യത് തേ സധസ്ഥം പരമേ വ്യോമന.***

ഹേ അവിനാശിയായ സൂര്യാ! നീ സൂര്യമണ്ഡലത്തിൽ സഞ്ചരിക്കുകയും ഉപാസകരോടുകൂടി വസിക്കുകയും ചെയ്യുന്ന സ്ഥാനത്തെ ഞാൻ ശരിയായി അറിഞ്ഞിരിക്കുന്നു.

45. ***സൂര്യോ ദ്യാ സൂര്യഃ പൃഥിവീ സൂര്യ ആപോഽതി പശ്യതി,***
***സൂര്യോഭൂതസ്യൈകം ചക്ഷുരരുരോഹ ദിവം മഹീം.***

സൂര്യൻ ആകാശത്തിൻെറയും ഭൂമിയുടെയും ജലത്തിൻെറയും സാക്ഷിരൂപനാകുന്നു. അവൻ എല്ലാ ജീവികളുടേയും ദർശനാത്മകശക്തിയാകുന്നു. അവൻ ആകാശത്തിലും ഭൂമിയിലും ഉയരുന്നു.

46. ***ഉർവീരാസൻ പരിധയോ വേദിർഭൂമിരകല്പത,***
***തത്രൈതാവഗ്നീ ആധത്ത ഹിമം ഘ്രംസം ച രോഹിതഃ.***

ഭൂമികൾ പരിധിയോടുകൂടിയവയായി വേദങ്ങളുടെ രൂപത്തിൽ ഭൂമിയെ വിഭാവനം ചെയ്തിരിക്കുന്നു. അവിടെ ഈ അഗ്നിയേയും ഹിമങ്ങളേയും ദിവസങ്ങളേയും സൂര്യൻ പ്രതിഷ്ഠിച്ചിരിക്കുന്നു.

47. ***ഹിമം ഘ്രംസം ചാധായ യൂപാൽ കൃത്വാ പർവതാൻ,***
***വർഷാജ്യാവഗ്നീ ആധത്ത ഹിമം ഘ്രംസം ച രോഹിതഃ.***

സൂര്യാത്മകമായ സ്വർഗ്ഗത്തെ പ്രാപിക്കുവാനാഗ്രഹിക്കുന്ന പുരുഷൻ ഹിമത്തേയും ദിവസത്തേയും ആരാധനനടത്തി പർവ്വതത്തെ യൂപമാക്കിക്കൊണ്ട് വർഷാഗ്ര്യാഗ്നിയെ പൂജിച്ചുകൊണ്ടിരുന്നിരുന്നു.

48. ***സ്വർവിദോ രഹിതസ്യ ബ്രഹ്മണാഗ്നിഃ സമിധ്യതേ,***
***യസ്മാദ് ഘ്രംസസ്തസ്മാദ്ധിമസ്തസ്മാദ് യജ്ഞോഽജായത്.***

ഗന്ധർവ്വന്മാരെ സ്വർഗ്ഗപ്രാപ്തരാക്കുന്ന മന്ത്രത്താൽ അഗ്നിയെ ഉത്തേജിപ്പിക്കുന്നു. അതു മാർഗ്ഗമായിത്തന്നെ ഹിമം, ദിവസം, യജ്ഞം ഇവയുടെ പ്രാദുർഭാവമുണ്ടായി.

49. ***ബ്രഹ്മണാഗ്നീ വാവൃധാനൗ ബ്രഹ്മവൃദ്ധോ ബ്രഹ്മാഹുതൗ,***
***ബ്രഹ്മേ ദ്ധാവഗ്നീ ഈജാതേ രോഹിതസ്യ സ്വർവിദഃ.***

സൂര്യാത്മകമായ സ്വർഗ്ഗത്തെ അഭിലഷിക്കുന്ന പുരുഷൻ മന്ത്രാഹൂതവും മന്ത്രപ്രവൃദ്ധവുമായ അഗ്നിയെ മന്ത്രത്താൽ വളർത്തിക്കൊണ്ട് പ്രദീപ്തമാകുന്ന ആ അഗ്നിയെ പൂജിക്കുന്നു.

50. ***സത്യേ അന്യഃ സമാഹിതോഽപ്സ്വന്യഃ സമിധ്യതേ,***
***ബ്രഹ്മമേദ്ധാവഗ്നോ ഈജാതേ രോഹിതസ്യ സ്വർവിദഃ.***

അല്പത്തിൽ അന്യാഗ്നിയും ജലത്തിൽ ഭിന്നാഗ്നിയും പ്രദീപ്തമായിരിക്കുന്നു. സൂര്യാത്മകസ്വർഗ്ഗത്തെ ആഗ്രഹിക്കുന്ന പുരുഷന്മാർ മന്ത്രങ്ങളാൽ വർദ്ധമാനമായിക്കൊണ്ടിരിക്കുന്ന അഗ്നിയെ പൂജിക്കുന്നു.

51. ***യ വാതഃ പരി ശുംഭതി യം വേന്ദ്രോ ബ്രഹ്മണസ്യ,***
***ബ്രഹ്മേദ്ധാവഗ്നീം ഈജാതേ രോഹിതസ്യ സ്വർവിദഃ.***

വായുവും ഇന്ദ്രനും ബ്രഹ്മാവും ആരെ സുശോഭിതനാക്കുവാനാഗ്രഹിക്കുന്നുവോ ആ പുരുഷൻതന്നെ സൂര്യാത്മകമായ ലോകത്തെ പ്രാപിക്കുന്നതിനുള്ള ആഗ്രഹത്തോടുകൂടി മന്ത്രപ്രവൃദ്ധമായ അഗ്നിയെ പൂജിക്കുന്നു.

52. ***വേദിം ഭൂമി കല്പയിത്വാ ദിവം കൃത്വാ ദക്ഷിണാം,***
***ഘ്രംസം തദഗ്നി കൃത്വാ ചകാര വിശ്വമത്മന്വദ്***
***വർഷേണാജ്യേന രോഹിത.***

പൃഥ്വിയെ വേദിയാക്കി, ആകാശത്തെ ദക്ഷിണയായി നൽകി, ദിവസത്തെ ത്തന്നെ അഗ്നിയായിക്കരുതി രോഹിതൻ വൃഷ്ടിരൂപമാകുന്ന ഘൃതത്താൽ ജഗത്തിനെ ആത്മാവിനു തുല്യമാക്കിത്തീർത്തു.

53. ***വർഷമമാജ്യം ഘ്രംസോ അഗ്നിർവേദിർഭൂമിരകല്പത്,***
***തത്രൈ താൻ പർവതാനഗ്നിർഗീർഭിരൂർധ്വാ അകല്പയത്.***

പൃഥ്വിയെ വേദിയും പകലിനെ അഗ്നിയും വൃഷ്ടിയെ ഘൃതവും ആക്കി. സ്തുതികളാൽ സമൃദ്ധമായ അഗ്നിതന്നെ ഈ പർവ്വതങ്ങളെ ഉന്നതങ്ങളാക്കി.

54. ***ഗീർഭീരൂർധ്വാൻ കല്പിയിത്വാ രോഹിതോ ഭൂമിമബ്രവീത്,***
***ത്വയദിം സർവ ജായതാം യദ് ഭൂതം യച്ച ഭാവ്യം.***

സ്തുതികളാൽ ഉന്നതമാക്കിക്കൊണ്ട് രോഹിതൻ ഭൂമിയോടു ഭൂതവും ഭാവിയും മറ്റുള്ളതെല്ലാവും നിന്നിൽ പ്രാദുർഭവിക്കട്ടെ എന്നുപറഞ്ഞു.

55. ***സ യജ്ഞഃ പ്രഥമോ ഭൂതോ ഭവ്യോ അജായത്,***
***തസ്മാദ്ധ ജജ്ഞ ഇദം സർവ യത് കി ചേദം വിരോചതേ രോ***
***ഹിതേന ഋഷിണാ ഭൃതം.***

ആദ്യമായി യജ്ഞം ഭൂതഭവിഷ്യദ്രൂപത്തിൽത്തന്നെ ഉണ്ടായി. പിന്നെ രുചികരങ്ങളായി എന്തെല്ലാമുണ്ടോ അവയെല്ലാം അതിൽനിന്നുതന്നെ പ്രത്യക്ഷ മാകുകയും രോഹിതൻ അവയെ പുഷ്ടിപ്പെടുത്തുകയും ചെയ്തു.

56. ***യശ്ച ഗാം പദാ സ്ഫുരതി പ്രത്യങ് സൂയ ച മേഹതി***
***തസ്യ വൃശ്ചാമി തേ മൂലം ന ച്ഛായാം കരവോഽപരം.***

സൂര്യനുനേരെ ആര് മൂത്രവിസർജ്ജനം നടത്തുന്നുവോ ഗോക്കളെ പാദങ്ങ ളാൽ സ്പർശിക്കുന്നുവോ അവന്റെ വംശത്തെ ഞാൻ ഛിന്നഭിന്നമാക്കുന്നു. അവന്റെമേൽ ഒരിക്കലും നിഴൽ വിരിക്കുകയുമില്ല.

57. ***യോ മാഭിച്ഛായമത്യേഷി മാ ചാഗ്നി ചാന്തരാ,***
***യസ്യ വൃശ്ചാഭമി തേ മൂലം ന ച്ഛായാം കരവോഽപരം.***

ആര് എന്റേയും അഗ്നിയുടേയും മധ്യത്തിൽകൂടി പോകുന്നുവോ ആര് എന്റെ നിഴലിനെ കടന്നുപോകുന്നുവോ ഞാൻ അവന്റെ വേരുകൾ മുറിച്ചു കളയും. അവന്റെമേൽ നിഴൽ വിരിക്കുവാൻ സാധ്യമല്ല.

58. ***യോ അദ്യ ദേവ സൂര്യ ത്വാം ച മാം ചാന്തരായതി,***
***ദുഃവവപ്മ്യം തസ്മിഞ്ഛമലം ദുരതാനി ചമൃജ്മഹേ.***

ഹേ സൂര്യാ! ഞങ്ങളുടെയും നിന്റെയും മധ്യേ ആര് വിഘ്നങ്ങൾ സൃഷ്ടിക്കുവാനാഗ്രഹിക്കുന്നുവോ അവനെ ഞാൻ പാപം, ദുസ്സ്വപ്നം, ദുഷ്ക ർമ്മം എന്നിവയിൽ സ്ഥാപിക്കും.

59. ***മാ പ്ര ഗാമ പഥോ വര്യ മാ യജ്ഞാദിന്ദ്ര സോമിനഃ,***
***മാന്ത സ്ഥൂർനോ അരായതഃ.***

ഹേ ഇന്ദ്രാ! യാതൊരു യജ്ഞവിധികളിൽ സോമരസം പ്രയുക്തമായി രിക്കുന്നുവോ ഞങ്ങൾ ആ പദ്ധതിയിൽനിന്നും വേർപെടാതിരിക്കണേ. ഞങ്ങളുടെ ദേശത്ത് ശത്രുൾ വസിക്കാതിരിക്കണേ.

60. ***യോ യജ്ഞസ്യ പ്രസാധനസ്തന്തുർദേവേഷ്വാതതഃ,***
***തമാഹുതമശീമഹി.***

യാതൊരു യാഗം ദേവതകളിൽ വിസ്തീർണ്ണമായിരിക്കുന്നുവോ ഞങ്ങൾ ആ യജ്ഞത്തെ അഭിവൃദ്ധിപ്പെടുത്തുന്നവരാകണേ.

## അനുവാകം രണ്ട്
### സൂക്തം രണ്ട്

(ഋഷി–ബ്രഹ്മാവ്. ദേവത–അദ്ധ്യാത്മം, രോഹിതൻ, ആദിത്യൻ. ഛന്ദസ്–ത്രിഷ്ടുപ്, അനുഷ്ടുപ്, ജഗതി, പംക്തി, ഗായത്രി.)

1. ***ഉദസ്യ കേതവോ ദിവി ശുക്രാ ഭ്രാജന്ത ഈരതേ,***
***ആദിത്യസ്യ നൃചക്ഷസോ മഹിവ്രതസ്യ മേഢുഷഃ.***

മഹാകർമ്മങ്ങളോടുകൂടിയവനും വർഷണസമർത്ഥനും സാക്ഷീരൂപനും ആയ സൂര്യന്റെ നിർമ്മലരശ്മികൾ ആകാശത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്ന സൂര്യനെ ഉയരത്തിലേക്ക് ആരോഹണം ചെയ്യിക്കുന്നു.

2. ***ദിശാം പ്രജ്ഞാനാം സ്വരയന്തമർചിസാ സുപക്ഷമാശു പതയന്തമാർണവേ,***
***സ്തവാമ സൂര്യ ഭുവനസ്യ ഗോപാം യോ രശ്മിഭിർദിശ ആഭാതി സർവാഃ.***

ജ്ഞാനമയിയായ ദിക്കുകളിൽ സ്വന്തം തേജസ്സിനാൽ ശബ്ദമുണ്ടാക്കുന്നവനും മനോഹരങ്ങളായ പക്ഷങ്ങളോടുകൂടിയ രശ്മികളിൽനിന്ന് പ്രകാശത്തെ വിതരണം ചെയ്യുന്നവനും ലോകത്തെ സംരക്ഷിക്കുന്നവനുമായ സൂര്യനെ ഞങ്ങൾ സ്തോത്രം ചെയ്യുന്നു.

3. ***യത് പ്രാങ്പ്രത്യങ് സ്വധയാ യാസി ശോഭം നാനാരൂപേ അഹനീ കർഷിമായയാ,***
***തദാദിത്യ മഹി തത് തേ മഹി ശ്രവോ യദേകോ വിശ്വം പരിഭ്രമ ജായസേ.***

ഹേ സൂര്യാ! നീ അന്നമയമായ ഹവിസ്സോടുകൂടി കിഴക്കും പടിഞ്ഞാറും ദിക്കുകളിൽ സഞ്ചരിക്കുന്നു. സ്വന്തം പ്രഭാവത്താൽ പകലിനേയും രാത്രിയേയും വിഭിന്നരൂപങ്ങളോടുകൂടിയവയാക്കിത്തീർത്തിരിക്കുന്നു. നീ ഒറ്റയ്ക്കു സംസാരത്തിലുള്ള എല്ലാത്തിനും തുല്യനാണ്. നിന്റെ ഈ യശസ്സത്യന്തം പ്രശംസിക്കത്തക്കതാണ്.

4. ***വിപശ്ചിത തരണിം ഭ്രാജമാനം വഹന്തി യം ഹരിതഃ സപ്ത ബഹ്വീഃ,***
***സ്ത്രു മാദ യമത്ത്രിദിവമുന്നിനായ തം ത്വാ പശ്യന്തി പരിയാ–ന്തമാജിം***

യാതൊന്ന് തേജസ്വിയും ഭവസിന്ധുവിലെ നൗകാരൂപനുമായ സൂര്യന്റെ സപ്തരശ്മികൾ വഹിച്ചുകൊണ്ടിരിക്കുന്നുവോ യാതൊന്നിനെ ബ്രഹ്മാവ് സമുദ്രത്തിൽനിന്നും മുകളിലുള്ള സൂര്യലോകത്തിലേക്ക് കൊണ്ടുവന്നിരിക്കുന്നുവോ ഹേ സൂര്യാ! അങ്ങനെയുള്ള നിന്നെ ഞങ്ങൾ അജനിൽ പ്രവിഷ്ടനായിരിക്കുന്നതായിക്കാണുന്നു.

5. ***മാ ത്വാ ദഭൻ പരിയാന്തമാജിം സ്വസ്തി ദുർഗാ അതി യാഹശീഭം,***
***ദിവം ച സൂര്യ പൃഥിവീ ച ദേവീമഹാരാത്രേ വിമിമാനോം യദേഷി.***

ഹേ സൂര്യാ! നീ ആകാശത്തിലും ഭൂമിയിലും ദിനരാത്രങ്ങളെ പ്രകടിപ്പിച്ചുകൊണ്ടു ചരിക്കുന്നു. നീ അതിവേഗം ദുർഗ്ഗമസ്ഥാനങ്ങളെ ഉല്ലംഘനം ചെയ്യൂ. നീ 'ആദി'യിൽത്തന്നെ പ്രവിഷ്ടമായതിനാൽ നിന്നെ ആർക്കും വിശീകരിക്കുവാൻ സാധ്യമല്ല.

6. ***സ്വസ്തി തേ സുര്യ ചരസേ രഥായ യേനോഭവന്തൗ പരിയാമിസദ്യഃ, യം തേ വഹന്തി ഹരിതോവഹഗനഷ്ഠാഃ ശതമശ്വാ യദി വാ സപ്ത ബഹ്വീഃ.***

ഹേ സൂര്യാ! നീ ഏതു രഥത്തിൽ രണ്ടു ഭാഗങ്ങളേയും അതിശീഘ്രം പ്രാപിക്കുന്നുവോ ആ രഥത്തിനും മംഗളമുണ്ടാകട്ടെ. നിന്നെ വഹിച്ചുകൊണ്ടു പോകുന്ന അശ്വങ്ങൾക്കും മംഗളം ഭവിക്കട്ടെ.

7. ***സുഖം സുര്യ രഥമനുമന്തം സ്യോനം സുവഹ്നിമധി തിഷ്ഠ ദാജിനം, യം തേ ബഹന്തി ഹരതോ വഹിഷഠാഃ ശതമശ്വാ യദി വാ സപ്ത ബഹ്വീഃ.***

ഹേ സൂര്യാ! നീ അഗ്നിക്കുതുല്യം തേജസ്സോടുകൂടിയതും വേഗമേറിയ തുമായ രഥത്തിൽ ആരൂഢനാകണേ. നിന്റെ ആ രഥത്തെ അനേകം അശ്വങ്ങൾ വഹിച്ചുകൊണ്ടുപോകുന്നു.

8. ***സപ്ത സൂര്യോ ഹരിതോ യാതവേ രുഥേ ഹിരണ്യത്വചസോ ബൃഹതീരയുക്ത,***
***അമോചി ശക്രോ രജസഃ പരസ്താദ് വിധൂയ ദേവസ്തമോ ദിവാമാരുഹത്.***

സൂര്യൻ തന്റെ യാത്രയ്ക്കുവേണ്ടി സ്വർണ്ണത്തുകലോടുകൂടിയവയും വിശാലകായരുമായ സപ്താശ്വങ്ങളെ രഥത്തിൽ ബന്ധിക്കുകയും അന്ധകാര ത്തെ നശിപ്പിച്ചുകൊണ്ട് ലോകത്തിൽനിന്നും വളരെ അകലെയുള്ള സൂര്യ മണ്ഡലത്തിലേക്കു കടന്നുപോകുകയും ചെയ്യുന്നു.

9. ***ഉത് കേതുനാ ബൃഹതാ ദേവ ആഗന്നപാവൃക് തമോƒ ഭി ജ്യോതിരശ്രൈത്,***
***ദിവ്യഃ സുപർണഃ സ വീരോ വ്യഖ്യദദിതേഃ പുത്രോ ഭുവനാനി വിശ്വാ.***

ആ സൂര്യൻ മഹാനായ കേതുവഴിയായി വരുന്നു. അവൻ ജ്യോതിസ്സിനാൽ ആശ്രമത്തിൽനിന്നും അന്ധകാരത്തെ അകറ്റിക്കളയുന്നു. സുന്ദരവർണ്ണത്തോ ടുകൂടിയ ആ അദിതിപുത്രൻ എല്ലാഭുവനങ്ങളിലും വിഖ്യാതനാകുന്നു.

10. ***ഉദ്യന രശ്മീനാ തനുഷേ വിശ്വാ രൂപാണി പുഷ്യസി,***
***ഉഭാ സമുദ്രൗ ക്രതുനാ വിഭാസി സർവാല്ലോമാൻ പരിഭൂർഭ്രാജമാനഃ.***

ഹേ സൂര്യാ! പ്രത്യക്ഷമാകുന്ന ഉടൻതന്നെ രശ്മികളെ തിരസ്കരിച്ച് എല്ലാരൂപങ്ങളോടുംകൂടിയ വസ്തുക്കളെ നീ പരിപുഷ്ടമാക്കുന്നു. സഞ്ചരിച്ചു കൊണ്ടിരിക്കുന്ന നീ ഇരുസമുദ്രങ്ങളേയും അഖിലലോകങ്ങളേയും പ്രകാശിപ്പി ക്കുന്നു.

11. ***പൂർവാപര ചരതോ മായയേതൗ ശിശൂ ക്രീഡന്തൗ പരിയാതോ അർണവം,***
***വിശ്വാന്യോ ഭുവനാ വിചഷ്ടേ ഹൈരണ്യൈരന്യം ഹരിതോ വഹന്തി.***

സ്വന്തം മായയാൽ ലീലാലോലുപരായ ബാലർക്കുതുല്യം ക്രീഡിച്ചുകൊ ണ്ട്. ഇവ രണ്ടും സമുദ്രത്തിനുനേരെ ഗമനം ചെയ്യുന്നു. ഇവയിൽ ഒന്ന് അഖില ലോകങ്ങളിലും പ്രകാശം നിറയ്ക്കുകയും മറ്റേത് സ്വർണ്ണാശ്വങ്ങളാൽ വഹിക്ക പ്പെടുകയും ചെയ്യുന്നു.

12. ***ദിവി ത്വാത്ത്രിരധാരയത് സൂര്യാ മാസായ കർതവേ,***
***സ ഏഷി സുഘൃതസ്തപൻ വിശ്വാ ഭതാവചാകശത്.***

ഹേ സൂര്യാ! ത്രിതാപങ്ങളിൽനിന്നും മുക്തനായ അത്രി നിന്നെ മാസങ്ങൾക്കുവേണ്ടി ദിവ്യലോകങ്ങളിൽ പ്രതിഷ്ഠിച്ചു. നീ അതുതന്നെയാകുന്നു. നിങ്ങൾ തപിക്കുകയും എല്ലാ ഭൂതങ്ങളേയും പ്രകാശിപ്പിക്കുകയും ചെയ്യുന്നു.

13. ***ഉഭാവന്തൗ സമർഷസി വത്സഃ സൈമാതരാവിവ,***
***നന്വേതദിതഃ പുരാ ബ്രഹ്മ സേവാ അമീ വിദുഃ.***

മാതാപിതാക്കളുടെ അടുക്കലേക്കു കുഞ്ഞുങ്ങൾ തുള്ളിക്കളിച്ചുവരുന്നതുപോലെതന്നെ നിങ്ങൾ രണ്ടുപേരും സമുദ്രത്തിന്നടുക്കൽ എത്തുന്നു. അപ്പോൾ ദേവകൾ പുരാതനബ്രഹ്മത്തെ മനസ്സിലാക്കുന്നു.

14. ***യത് സമുദ്രമനു ശ്രിതം തത് സിഷാസതി സൂര്യഃ,***
***അധ്വാസ്യ വിതതോ മഹാൻ പൂർവശ്ച പരശ്ച യഃ.***

യതൊരുമാർഗ്ഗം സമുദ്രംവരെ ചെല്ലുന്നുവോ അതിനെ സൂര്യൻ ദാനം ചെയ്യുന്നു. അതിൻെറ ആരംഭം അന്യമാർഗ്ഗമാകുന്നു. അത് അത്യധികം വിശാലവും മഹത്തും ആകുന്നു.

15. ***തം സമാപ്നോമി ജൂതിഭിസ്തതോ നാപ ചികിത്സതി,***
***തേനാമൃതസ്യ ഭക്ഷം ദേവാനാം നവ രുന്ധതേ.***

ഹേ സൂര്യാ! നീ ആ മാർഗ്ഗത്തെ ദ്രുതഗാമികളായ അശ്വങ്ങളാൽ പ്രാപിക്കുന്നു. നീ അതിൽക്കൂടി ശ്രദ്ധയോടുകൂടി ചലിക്കുന്നതിനാൽ ദേവകളുടെ അമൃതസേവനത്തെ തടയുന്നില്ല.

16. ***ഉദു ത്യം ജാതവേദസം ദേവം വഹന്തി കേതവഃ,***
***ദൃശേ വിശ്വായ സൂര്യം.***

ജനിച്ചിട്ടുള്ള എല്ലാ ജീവികളേയും അറിയുന്ന സൂര്യൻ എല്ലാത്തിനേയും ദർശിക്കുന്നതിനുവേണ്ടി രശ്മികൾ മുകളിലേക്കുയർത്തുന്നു. രാത്രിയുടെ അവസാനത്തിൽ ചോരൻ ഓടിയൊളിക്കുന്നതുപോലെതന്നെ നക്ഷത്രങ്ങളും അഖിലത്തേയും ദർശിക്കുന്ന സൂര്യൻ നിമിത്തം രാത്രിയോടൊത്തു കടന്നുപോകുന്നു.

17. ***അപത്യേ തായവോ യഥാ നക്ഷത്രാ യന്ത്യക്തുഭിഃ,***
***സൂരായ വിശ്വചക്ഷസേ.***

സൂര്യൻെറ ജ്ഞാനപ്രദായിനികളായ രശ്മികൾ അഗ്നിസമാനം പ്രകാശിച്ചുകൊണ്ട് ഓരോ വ്യക്തിയുടേയും പിന്നിലായിക്കാണപ്പെടുന്നു.

18. ***അദൃശ്ര ന്നസ്യ കേതവോ വി രശ്മയോ ജനാ അനു,***
***ഭ്രാജന്തോ അഗ്നയോ യഥാ.***

സൂര്യാ! നീ നൗകയ്ക്കു തുല്യനാകുന്നു. എല്ലാം കണ്ടും എല്ലാത്തിനും പ്രകാശം പ്രദാനം ചെയ്തും നീ വിശ്വത്തെ പ്രകാശമാനമാക്കുന്നു.

19. ***തരണിവിശ്വദർശതോ ജ്യോതിഷ്കൃദസി സൂര്യ,***
***വിശ്വമാ ഭാസി രോചനാ.***

20. ***പ്രത്യങ് ദേവാനാം വിശഃ പ്രത്യങ്ങുദേപി മാനുഷീഃ,***
***പ്രത്യങ് വിശ്വം സ്വർദൃശേ.***

ഹേ സൂര്യാ! നീ ഓരോ മനുഷ്യനും ദിവ്യപ്രജകൾക്കും പ്രത്യക്ഷമാകുന്നു. അഖിലത്തേയും ദർശിക്കുന്നതിനും പ്രകശിപ്പിക്കുന്നതിനുംവേണ്ടി പ്രത്യക്ഷമായി ഉദിച്ചുകൊണ്ടിരിക്കുന്നു.

21. ***യേനാ പാവക ചക്ഷസാ ഭുരണ്യന്ത ജനാം അനു,***
***ത്വം വരുണ പശ്യസി.***

ഹേ പാപനാശകനായ സൂര്യാ! നീ പൂർവ്വോൽപ്പന്നങ്ങളായ പുണ്യകർമ്മങ്ങളോടുകൂടിയ പുരുഷന്മാരുടെ മാർഗ്ഗങ്ങളിൽക്കൂടി ഗമനം ചെയ്യുന്നവരും സൽക്കർമ്മങ്ങൾ പ്രവർത്തിക്കുന്നവരുമായവരെ കൃപാപൂർണ്ണദൃഷ്ടിയാൽ വീക്ഷിക്കുന്നു.

22. ***വിദ്യാ മേഷി രജസ്പൃഥ്വഹമിമാനോ അക്തുഭിഃ,***
***പശ്യൻ ജന്മാനി സൂര്യ.***

ഹേ സൂര്യാ! എല്ലാ ജീവികളുടെമേലും കൃപകാണിക്കുന്നതിനുവേണ്ടി നീ അവരെ കടാക്ഷിച്ചുകൊണ്ടും രാത്രിയും പകലും സൃഷ്ടിച്ചുകൊണ്ടും ആകാശത്തിലും ഭൂമിയിലും അന്തരീക്ഷത്തിലും വിവിധ രീതിയിൽ കറങ്ങിക്കൊണ്ടിരിക്കുന്നു.

23. ***സപ്തത്വാ ഹരിതോ രഥേ വഹന്തി ദേവ സൂര്യ,***
***ശോചിഷേ്വശ വിചക്ഷണം.***

ഹേ സൂര്യാ! പ്രകാശിതരശ്മികളോടുകൂടിയ രഥത്തിൽ സപ്താശ്വങ്ങൾ നിന്നെ വഹിച്ചുകൊണ്ടുപോകുന്നു.

24. ***അയുക്ത സപ്ത ശൂന്ധ്യുംവ സുരോ രഥസ്യ നപ്ത്യഃ,***
***താഭിര്യാനി സ്വയുക്തിഭിഃ,***

സൂര്യൻ പവിത്രങ്ങളായ സപ്താശ്വങ്ങളെ തൻെറ രഥത്തിൽ ബന്ധിച്ചിരിക്കുന്നു. അവൻ അവയോടുകൂടി തൻെറ ഇഷ്ടാനുസരണം ഗമിക്കുന്നു.

25. ***രോഹിതോ ദിവമാരുഹത് തപസാ തപസ്വീ,***
***സ യോനിമൈതി സ ഉ ജായതേ പുനഃ സ ദേവാനാമധിപതിർ-ബഭൂവ.***

സൂര്യൻ തൻെറ തേജസ്സോടുകൂടി സ്വർഗ്ഗത്തിലേക്കാരോഹണം ചെയ്യുന്നു. അവൻ യോനിയെ പ്രാപിക്കുകയും പ്രത്യക്ഷമാകുകയും ചെയ്യുന്നു. അവൻ ദേവകളുടെ സ്വാമിയും ആയിരിക്കുന്നു.

26. ***യോ വശ്വയർഷണിരുത വിശ്വതേമുഖോ യോ വിശ്വതസ്പാണി-രുത വിശ്വതസ്പൃണഃ,***
***സ ബാഹുഭ്യാം ഭരതി സം പതത്രേർദ്യാവാപൃഥിവീ ജയനൻ ദേവ ഏകഃ.***

അനേകം മുഖങ്ങളോടുകൂടിയവനും അഖിലത്തേയും ദർശിക്കുന്നവനും എല്ലാ ഭാഗങ്ങളിലേയും ഭുജങ്ങളോടുകൂടിയവനും അസാധാരണനുമായ സൂര്യൻ പതിച്ചുകൊണ്ടിരിക്കുന്ന തൻെറ കിരണങ്ങൾവഴി ആകാശത്തേയും ഭൂമിയേയും പ്രസ്പഷ്ടമാക്കിക്കൊണ്ട് തൻെറ ഭുജങ്ങളാൽ അഖിലത്തിൻേറയും ഭരണപോഷണം നടത്തുന്നു.

27. ***ഏകപാദ് ദ്വിപദോ ഭൂയോ വിചിക്രമേ ദ്വിപാൻ ത്രിപാദമഭ്യേതി പശ്ചാത്,***
***ദിപാദ്ധ ഷട്പദോ ഭൂയോ വി ചക്രമേ ത ഏകപദസ്തന്വം സമാ-സതേ.***

ഏകപാദൻ ദ്വിപാദങ്ങളിൽ, ത്രിപാദങ്ങളിൽ പ്രാപ്തമാകുന്നു. പിന്നീട് ദ്വിപാദങ്ങളിലും ഷഡ്പാദങ്ങളിലും ഭ്രമണം ചെയ്യുന്നു. ആ ഏകപാദൻ ബ്രഹ്മത്തെ ഇഷ്ടപ്പെടുന്നു.

28. ***അതന്ദ്രോ യാസ്യൻ ഹരിതോ യദാസ്ഥാദ് ദ്വേ രൂപേ കൃണുതേ രോചമാനഃ,***
***കേതുമാനുദ്യൻത്സഹമാനോ രാജാംസി വിശ്വാ ആദിത്യ പ്രവതോ വിഭാസി.***

അജ്ഞാനരഹിതനായ സൂര്യൻ ചലിച്ചുകൊണ്ടു വിശ്രമിക്കുമ്പോൾ തൻെറ രണ്ടു രൂപങ്ങളേയും സ്വീകരിക്കുന്നു. ഹേ സൂര്യാ! നീ ഉദയം ചെയ്ത് എല്ലാ ലോകങ്ങളേയും വശത്താക്കിക്കൊണ്ടു പ്രകാശിക്കണേ.

29. ***വൺമഹാം അസി സൂര്യ ബഡാദിത്യ മഹാം അസി,***
***മഹാംസ്തേ മഹതോ മഹിമാ ത്വമാദിത്യ മഹാം അസി.***

ഹേ സൂര്യാ! നീ മഹാനാകുന്നു. നിൻെറ മഹിമയും മഹത്തരമായിരിക്കുന്നു. ഇതെല്ലാം സത്യംതന്നെയാകുന്നു.

30. ***രോചസേ ദിവി രോചസേ അന്തരിക്ഷേ പതങ്ഗപൃഥിവ്യാം രോചസേ രോചസേ അപ്സ്വന്തഃ,***
***ഉഭാ സമുദ്രൗ രുച്യാ വ്യാപിഥ ദേവീ ദേവാസി മഹിഷഃ സ്വർജിത്.***

ഹേ സൂര്യാ! നീ സ്വർഗ്ഗത്തിലും ഭൂമിയിലും അന്തരീക്ഷത്തിലും ജലത്തിലും പ്രകാശിച്ചുകൊണ്ടിരിക്കുന്നു. നീ നിൻെറ തേജസ്സോടുകൂടി ഇരു സമുദ്ര ങ്ങളിലും വ്യാപിച്ചിരിക്കുന്നു. നീ സ്വർഗ്ഗത്തിൻെറമേലും വിജയം പ്രാപിക്കുന്ന പൂജ്യ നായ ദേവനാകുന്നു.

31. ***അർവാങ് പരസ്താത് പ്രയതോ വ്യധ്വ ആശൂർവിപശ്ചിത് പതയൻ പതങ്ഗഃ,***
***വിഷ്ണുവിചിത്തഃ ശവആധിതിഷ്ഠം പ്ര കേതുനാ സഹതേ വിശ്വമേത.***

സൂര്യൻ ദക്ഷിണാഭിമുഖമായി സഞ്ചരിച്ച് അതിവേഗം മാർഗ്ഗത്തെ കടന്നുപോകുന്നു. വ്യാപകനായ ഈ ദേവൻ അത്യന്തം ജ്ഞാനിയാകുന്നു. ഇവൻ തൻെറ ശക്തിയാൽ അധിഷ്ഠിതനായി സ്വജ്ഞാനത്താൽ യഥേഷ്ടം വിശ്വത്തെ നിയന്ത്രിച്ചുകൊണ്ടിരിക്കുന്നു.

32. ***ചിത്രശ്ചികിത്വാൻ മഹിശഃ സുപർണ അന്തരിക്ഷം,***
***അഹോരാത്രേ പരി സൂര്യ വസാനേ പ്രാസ്യ വിശ്വാതിരതോ വീര്യാണി.***

മഹിമാമയനായ സൂര്യൻ ജ്ഞാനിയും പൂജ്യനുമാകുന്നു. അവൻ പ്രകാശ മാർഗ്ഗത്തിൽക്കൂടി ഗമിക്കുന്നു. ആകാശം, ഭൂമി, അന്തരീക്ഷം ഇവയ്ക്കും പ്രകാശിക്കുന്ന പകലിനും രാത്രിക്കും അവൻ ആശ്രയം നൽകുന്നു. അവൻെറ ശക്തിയാൽ ത്തന്നെ എല്ലാം കടന്നുപോകുന്നു.

33. ***തിഗ്മോ വിഭ്രാജന അന്വം ശിശാനോഽരഗമാസ പ്രവതോ രരാണഃ,***
***ജ്യോതിഷ്മാന പക്ഷീ മഹിഷോ വയോധാ വിശ്വാ ആസ്യാത പ്രദിശഃ കല്പമാനഃ***

ഈ സൂര്യൻ ശരീരത്തെ ചൂടുപിടിപ്പിക്കുന്നു. സുന്ദരമായി ഗമിക്കുന്നവനും ജ്യോതിഷ്മാനും മഹിമയോടുകൂടിയവനുമായ ഈ സൂര്യൻ അന്നത്തെ പുഷ്ടിപ്പെടുത്തുന്നു. ഇവൻ ദിക്കുകളെ വ്യക്തമാക്കുന്നു.

34. ***ചിത്രം ദേവാനാ കേതുരനീകജ്യോതിശ്മാന പ്രാദിശഃ സൂര്യ ഉദ്യത്,***
***ദിവാകരോഽതി ദ്യുമ്നൈസ്തർമാസി വിശ്വാതാരീദ ദുരിതാനി ശുക്രഃ.***

ദേവകളുടെ ധ്വജരൂപമായ ഈ സൂര്യൻ ദർശനീയനാകുന്നു. ഇവൻ ഉദിച്ച് ദിക്കുകളെ പ്രകാശിപ്പിക്കുന്നു. ഇവൻ അന്ധകാരത്തെ നശിപ്പിച്ച് തൻെറ പ്രകാശത്താൽ പകലിനെ സൃഷ്ടിക്കുന്നു. പാപങ്ങളെ നശിപ്പിക്കുന്നതതം ഇവൻതന്നെയാകുന്നു.

35. ***ചിത്ര ദേവാനാമുദഗാദനീകം ചക്ഷുർമിത്രസ്യ വരുണന്യാഗ്നേ, അപ്രാദ ദ്യാവാപൃഥിവീ അന്തരീക്ഷം സൂര്യ ആത്മാ ജഗതസ്തസ്ഥു ഷശ് ച.***

രശ്മികളുടെ മനോഹരസമൂഹം മിത്രാവരുണന്മാരുടെ നയനരൂപങ്ങളാകുന്നു. സൂര്യൻ എല്ലാ ജീവികളുടേയും ആത്മരൂപമാകുന്നു. അഖിലജീവരാശികളിലും പ്രവിഷ്ടനായിരിക്കുന്ന ഈ സൂര്യൻ ആകാശത്തിലും ഭൂമിയിലും അന്തരീക്ഷ ത്തിലും വ്യാപിച്ചിരിക്കുന്നു.

36. ***ഋചചാ പതൃനതമരുണം സുപണം മധ്യേ ദിവസ്തരണിം ഭ്രാജമാനം, പശ്യാമ ത്വാ സവിതാരൈ യമാഹുജരജസ്രജ്യോതിയദവിന്ദദത്ത്രിഃ.***

ഊർധ്വഗാമിയും അരുണവർണ്ണനും ശോഭാമയനുമായ സൂര്യൻ ആകാശമ ധ്യത്തിൽക്കൂടി ഗമിച്ചുകൊണ്ടിരിക്കുന്ന നിലയിൽ സദാ ദർശനീയനാകണേ. ഹേ സൂര്യാ! നീയാകുന്ന ജ്യോതിർമയനെ ദുഃഖരഹിതനായ അത്രി പ്രാപിച്ചി രിക്കുന്നു.

37. ***ദിവസ്പൃഷ്ഠേ ധാവമാനം സുപർണ മദിത്യാഃ പുത്രം നാഥകാമ ഉപയാമി ഭീതഃ,***
***സ നഃ സൂര്യ പ്ര തിര ദീർഘമായുർമാരിഷാമ സുമതാ തേ സ്യാമ.***

ആകാശത്തിൽ ദ്രുതഗമനം ചെയ്യുന്ന സൂര്യനെ ഭയഭക്തിയോടെ സ്തുതിച്ചുകൊണ്ട് ഞാൻ അവനെത്തന്നെ ആശ്രയിക്കുന്നു. ഹേ സൂര്യാ! ഞങ്ങൾ നിൻെറ മനോഹരമായ കൃപാവൃദ്ധിയിൽ വർദ്ധിക്കട്ടെ. ഞങ്ങൾ ഹിംസയെ പ്രാപിക്കാതിരിക്കട്ടെ. ഞങ്ങൾക്ക് ദീർഘായുസ്സ് പ്രദാനം ചെയ്യണേ.

38. ***സഹസ്രഹ്ണയം വിയതാവസ്യ പക്ഷൗ ഹരേഹസസ്യ പതതഃ സ്വർഗം, സ ദേവാൻത്സർവാനുരസ്യുപദദ്യ സംപശ്യൻ യാതിഭൂവനാനി വിശ്വാ.***

പാപനാശകനും സുന്ദരഗമനം ചെയ്യുന്നവനും സ്വർഗ്ഗഗാമിയുമായ ഈ സൂര്യൻ രണ്ടയനങ്ങളിലും ആയിരക്കണക്കായ ദിനങ്ങൾവരെ നിയമപൂർവ്വം വസിക്കുന്നു. ഈ സൂര്യൻ എല്ലാ ദേവതകളേയും തന്നിൽത്തന്നെ ലീനമാക്കി ഭൂതങ്ങളെമാത്രം ദർശിച്ചുകൊണ്ടു ചലിക്കുന്നു.

39. ***രോഹിതഃ കാലോ അഭവദഹോഹലതേƒ ഗ്രേ പ്രജാപതിഃ***
***രോഹിതോ യജ്ഞാനം മുഖം രോഹിതഃ സ്വാരാഭരത.***

രോഹിതം കാലമായിരുന്നു, അതുതന്നെ പ്രജാപതി ആയിരുന്നു, അതു തന്നെ യജ്ഞത്തിൻെറ മുഖരൂപമായിരുന്നു. അതേ രോഹിതംതന്നെ ഇപ്പോൾ സ്വർഗ്ഗത്തെ പോഷിപ്പിക്കുന്നു.

40. ***രോഹിതോ ലോകോ അഭവദ് രോഹിതോƒ തൃതപദ് ദിവം.***
***തോഹിതോ രശ്മിഭിർഭൂമി സമുദ്രമനു സം ചഹത.***

സ്വർഗ്ഗത്തിൽ നീന്തിത്തുടിക്കുന്ന ഈ രോഹിതനക്ഷത്രം തൻെറ രശ്മികൾ വഴി സമുദ്രത്തിലും ഭൂമിയിലുംകൂടി സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. അത് ദർശന യോഗ്യമാകുന്നു.

41. ***സർവാ ദിശഃ സമചരദ് രോഹിതോƒ ധിപതിർദിവഃ,***
***ദിവം സമുദ്രമാദു ഭൂമി സർവ ഭൂതം വി രക്ഷതി.***

അവൻ സ്വർഗ്ഗത്തിൻെറ അധിപതിയും എല്ലാ ദിക്കുകളിൽക്കൂടിയും ഭ്രമണം ചെയ്യുന്നവനുമാകുന്നു. അവൻ സ്വർഗ്ഗത്തിൽനിന്നും സമുദ്രത്തിലേയ്ക്കു പോകുന്നു. എല്ലാ ജീവികളേയും ഭൂമിയേയും അവൻ സംരക്ഷിക്കുന്നു.

42. ***ആരോഹഞ്ഛരുകോ ബ്രുഹതീരതന്ദോ ദ്വേ രൂപേ കൃണതേ രോചമാനഃ,***
***ചിത്രശ്ചികിത്വാൻ മഹിഷോ വാത്മായാ യാവതോ ലോകാനഭി യദ് വിഭാതി.***

ഈ സൂര്യൻ അശ്വങ്ങളുടെമേൽ തൻെറ രണ്ടു രൂപങ്ങളെ നിർമ്മിക്കുന്നു. ഇവൻ പൂജ്യനും മഹത്വത്തോടുകൂടിയവനുമാകുന്നു. ഇവൻ മനോഹരമായ ഗതിയോടുകൂടിയവനും അഖിലലോകങ്ങളെയും പ്രകാശിപ്പിക്കുന്നവനുമാകുന്നു.

43. ***അഭ്യന്യദേതി പര്യന്യദസ്യതേീ ഹോരാത്രാഭ്യാം മഹിഷഃ കല്പമാനഃ,***
***സൂര്യ വയം രജസി ക്ഷിയന്തം ഗാതവിദം ഹവാമഹേ നാധമാനാഃ.***

പകലും രാത്രിയുംവഴി സൂര്യൻെറ ഒരു രൂപം മുമ്പിൽ വരുന്നു. രണ്ടാമത്തേത് ഗമനസ്വഭാവത്തോടുകൂടിയതാകുന്നു. സ്വർഗ്ഗമാർഗ്ഗങ്ങളിൽ സഞ്ചരിക്കുന്ന അന്തരീക്ഷവാസിയായ സൂര്യനെ ഞങ്ങൾ ആഹ്വാനം ചെയ്യുന്നു.

44. ***പൃഥിവീപ്രോ മഹിഷോ നാധമാനസ്യ ഗാതുരദബ്ധചക്ഷുഃ പരി വിശ്വേ ബഭൂവ,***
***വിശ്വം സം പശ്യൽത്സുവിദത്രീ യജത്ര ഇദം ശൃണോതു യദഹം ബ്രവീമി.***

അവൻെറ ദൃഷ്ടികൾ ഒരിക്കലും ഹീനങ്ങളായിരിക്കുന്നില്ല. ഭൂമിയുടെ പാലകനും മഹാമാനിതനുമായ സൂര്യൻ ലോകത്തിൻെറ എല്ലാ ഭാഗത്തും വ്യാപിച്ചിരിക്കുന്നു. അവൻ ജഗത്തിനെ വീക്ഷിക്കുന്നു. വളരെ ജ്ഞാനിയും പൂജ്യനുമായിരിക്കുന്നു. അവൻ എൻെറ വചനങ്ങളെ ശ്രവിക്കണേ.

45. ***സൂര്യസ്യ മഹിമാ പൃഥിവീം സമുദ്രം ജ്യോതിഷാ വിഭ്രാ-ജൻ പരി ദ്യാമന്തരീക്ഷം,***
***സർവ സം പശ്യൻത്സവിദത്രീ യജത്ര ഇദം ശൃണോതു യദഹംബ്രവീമി.***

പൃഥ്വി, സമുദ്രം, അന്തരീക്ഷം ഇവയിൽ തൻെറ ജ്യോതിസ്സുവഴി വ്യാപിച്ചിരിക്കുന്ന സൂര്യൻ എല്ലാ കർമ്മങ്ങളുടേയും സാക്ഷിയാകുന്നു. അവൻെറ മഹിമ എല്ലായിടത്തും നിറഞ്ഞിരിക്കുന്നു. അവൻ വിദ്വാനും പൂജനീയനുമാകുന്നു. അവൻ എൻെറ വചനങ്ങളെ ശ്രവിക്കണേ.

46. ***അബോധ്യാഗ്നി സമിധാ ജനാനാം പ്രതി ധേനുമിവായ-തീമുഷാസം,***
***യഹ്വാഇവ പ്ര വയാമുജ്ജിഹാനാഃ പ്ര ഭാനവഃ സിസ്രതേ നാകമബ്ജ.***

ഗോക്കളുടെ അടുത്തെത്തുന്ന ഉഷസ്സിൽ ഈ അഗ്നി മനുഷ്യരുടെ സമിധവഴിയായി ആഗതനാകുന്നു. ഇതിൻെറ ഊർധ്വഗാമിയായ രശ്മികൾ സ്വർഗ്ഗത്തെ ലക്ഷ്യമാക്കി ശീഘ്ര ഗമനം ചെയ്യുന്നു. ഞാൻ ആ സൂര്യനെത്തന്നെ ശരണം പ്രാപിക്കുന്നു.

# അനുവാകം മൂന്ന്

## സൂക്തം മൂന്ന്

(ഋഷി –ബ്രഹ്മാവ്. ദേവത –അദ്ധ്യാത്മം, രോഹിതൻ, ആദിത്യൻ. ഛന്ദസ്–കൃതി, അഷ്ടി, ത്രിഷ്ടുപ്)

1. ***യ ഇമേ ദ്യാവാപൃഥിവീ ജജാന യോ ദ്രപി കൃത്വാ ഭവനാനി വസ്തേ,***
***യസ്മിൻ ക്ഷിയന്തി പ്രതിശഃ ഷഡുവീര്യാ പതങ്ഗോ അനു-വിചാകശീതി.***
***തസ്യ ദേവസ്യ ക്രൂദ്ധസ്യൈതദാഗോ യ ഏവം വിദ്വാസം ബ്രഹ്മണം ജിനാതി,***
***ഉദ്വേപയ രോഹിത പ്രക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

യാതൊരാൾ ആകാശത്തേയും ഭൂമിയേയും പ്രകടമാക്കിയിരിക്കുന്നവോ യാതൊരുത്തൻ അഖിലലോകങ്ങളെയും ആച്ഛാദിതമാക്കുന്നുവോ യാതൊരുത്തനിൽ ആറു ഭൂമിയും ദിക്കുകളും അടങ്ങിയിരിക്കുന്നുവോ ക്രോധമയനായ ആ സൂര്യനെ ആര് അപമാനിക്കുന്നുവോ ആര് ജ്ഞാനികളായ ബ്രാഹ്മണരെ ഹിംസിക്കുന്നുവോ ഹേ രോഹിത ദേവാ! അവനെ അങ്ങ് ഭയചകിതനാക്കൂ, അവനെ ക്ഷീണതനാക്കി ബന്ധനസ്ഥനാക്കൂ.

2. ***യസ്താദ് വാതാ ഋതു ഥാ പവന്തേ യസ്മാത് സമുദ്രാ അധി വിരക്ഷന്തി,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗോ യ ഏവം വിദ്വാസം ബ്രാഹ്മണം ജിനാതി,***
***ഉദ്വേ പയ രോഹത പ്രക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

യാതൊരു ദേവതയുടെ പ്രഭാവത്താൽ ഋതുക്കൾക്കനുസരണായി വായു ചലിക്കുകയും സമുദ്രം പ്രഭാവിതമാകുകയും ചെയ്യുന്നുവോ ക്രോധത്താൽ നിറഞ്ഞിരിക്കുന്ന ആ സൂര്യനെ യാതൊരുത്തൻ അപമാനിക്കുന്നുവോ യാതൊരുത്തൻ ജ്ഞാനിയായ ബ്രാഹ്മണനെ ഹിംസിക്കുന്നുവോ ഹേ രോഹിത ദേവാ! അവനെ അങ്ങ് ക്ഷീണിതനാക്കുകയും ബന്ധനസ്ഥനാക്കുകയും ചെയ്യണേ.

3. ***യോ മാരയതി പ്രാണയതി യസ്മാത് പ്രാണന്തി ഭവനാനി വിശ്വാ,***
***തസ്യ ദേവസ്യ ക്രുദ്ധസ്യേതദാഗോ യ ഏവം വിദ്വാസം ബ്രഹ്മണം ജിനാതി,***
***ഉദ്വേപയ രോഹിതം പ്ര ക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

യാതൊരുത്തൻ മനുഷ്യനിൽ പ്രാണനെ നിറയ്ക്കുന്നുവോ യാതൊരുത്തൻ മനുഷ്യരെ ഹിംസിക്കുന്നുവോ യാതൊരുത്തനാൽ എല്ലാ ജീവികളും ശ്വാസോച്ഛ്വാസം ചെയ്യുന്നുവോ ക്രോധഭരിതനായ ആ ദേവനെ ആര് അപമാനിക്കുന്നുവോ ആര് ജ്ഞാനികളായ ബ്രാഹ്മണരെ ഹിംസിക്കുന്നുവോ ഹേ രോഹിത ദേവാ! അവനെ വിറപ്പിക്കുകയും, ക്ഷീണിതനാക്കി ബന്ധനസ്ഥനാക്കുകയും ചെയ്യണേ.

4. ***യഃ പ്രാണേന ദ്യാവാപൃഥിവീ തപയത്യപാനേന സമുദ്രസ്യ ജഠരം യഃ പിപർതി,***
***തസ്യ ദേവസ്യരു ക്രുദ്ധസ്യൈ തദഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ്വേ പയ രോഹിതം പ്രിക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

യാതൊരു ദേവതയുടെ പ്രാണൻ ആകാശത്തേയും ഭൂമിയേയും തൃപ്തിപ്പെടുത്തുന്നുവോ ആര് അപാനനോടുകൂടി സമുദ്രത്തിൻെറ ജഠരത്തെ പാലിക്കുന്നുവോ ക്രോധഭരിതനായ ആ ദേവനെ ആര് അപമാനിക്കുന്നുവോ ജ്ഞാനിയായ ബ്രാഹ്മണനെ ആര് ഹിംസിക്കുന്നുവോ ഹേ രോഹിത ദേവാ! അവനെ നീ ഭയചകിതനാക്കുകയും ക്ഷീണിപ്പിക്കുകയും ചെയ്ത് ബന്ധനത്തിലാക്കണേ.

5. ***യസ്മിൻ വിരാട് പരമേഷ്ടീ പ്രജാപതിഗ്നിർവേശ്വാനര സഹ ഷങ്ക്ത്യാ ശ്രിതഃ യഃ പരസ്യ പ്രാണം പരമസ്യ തേജ ആദദേ,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈ തദാഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ്വേ പയ രോഹിത പ്രിക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

യാതൊന്നിൽ ബൃഹദ് ബ്രഹ്മമായ വൈശ്വാനരാഗ്നി പ്രജകളോടുകൂടി നിവസിക്കുന്നുവോ യാതൊരുത്തൻ ഉൽകൃഷ്ടമായ പ്രാണനെയും മഹത്തായ തേജസ്സിനെയും വഹിച്ചുകൊണ്ടിരിക്കുന്നുവോ ക്രോധവാനായ ആ രോഹിതദേവൻെറ വിരോധിയെയും ജ്ഞാനികളായ ബ്രാഹ്മണരെ ഹിംസിക്കുന്നുവനേയും ഹേ രോഹിതദേവാ! വിറപ്പിച്ചുകൊണ്ട് നിൻെറ പാശത്താൽ ബന്ധിക്കണേ.

6. ***യസ്മിൻ ഷഡുർവീ പഞ്ച ദിശോ അധി ശ്രിതാ ശ്ചതസ്ര ആപോ യജ്ഞസ്യ ത്രയോƒക്ഷരാഃ,***
***യോ അന്തരാ രോക്ഷ്സോ ക്രുദ്ധശ്ചക്ഷുഷൈക്ഷത,***
***തസ്യ ദേവതസ്യ ക്രൂദ്ധസ്യൈതദാഗോ യ ഏവം വിദ്വാംസം ജിനാതി,***
***ഉദ് വേപയ രോഹിത പ്രക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

അഞ്ചു ദിക്കുകളും ആറു ഭൂമികളും ജലവും യജ്ഞത്തിൻെറ അക്ഷരത്രയങ്ങളും ഏതൊന്നിനെ ആശ്രയിച്ചിരിക്കുന്നുവോ യാതൊരുത്തൻ ആകാശത്തിൻേറയും പൃഥ്വിയുടെയും മധ്യേ തൻെറ ക്രുദ്ധനേത്രങ്ങളാൽ നോക്കികൊണ്ടിരിക്കുന്നുവോ ക്രോധവാനായ ആ ദേവൻെറ വിരോധിയെയും വിദ്വാന്മാരായ ബ്രാഹ്മണരെ ഹിംസിക്കുന്നവരെയും ഹേ രോഹിതദേവാ! കമ്പിതരാക്കി അവരുടെ ശക്തിയെ നശിപ്പിച്ച് നിൻെറ പാശത്താൻ ബന്ധിക്കണേ.

7. ***യോ അന്നാദോ അന്നപതിർബഭൂവ ബ്രഹ്മണസ്പതിരു തയഃ ഭൂതോ ഭവിഷ്യദ് ഭുവനസ്യ യസ്പതിഃ,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ്വേ പയ രോഹിത പ്രക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

യാതൊരുത്തൻ ബ്രഹ്മത്വത്തോടുകൂടിയവനായിരിക്കുന്നുവോ യാതൊരുത്തൻ അന്നത്തിൻെറ പാലകനും രക്ഷകനുമായിരിക്കുന്നുവോ യാതൊരുത്തൻ ഭൂതത്തിൻെറയും ഭാവിയുടെയും ലോകത്തിൻെറയും സ്വാമിയായിരിക്കുന്നുവോ ക്രോധയുക്തനായ ആ ദേവൻെറ വിരോധിയേയും വിദ്വാനായ ബ്രാഹ്മണൻെറ ഹിംസകനേയും ഹേ രോഹിതദേവാ!വിറപ്പിച്ചുകൊണ്ട് തൻെറ പാശങ്ങളിൽ ബന്ധിതനാക്കണേ.

8 ***അഹോരാത്രൈ വിമിതം ത്രിംശദങ്ഗം ത്രിയോദശം മാംസം യോ നിർമിമീതേ,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ് വേപയ രോഹിത പ്രക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

യാതൊരുത്തൻ മുപ്പതു ദിനരാത്രങ്ങളുടെ സമൂഹമുണ്ടാക്കി പതിമൂന്നാം അധികമാസത്തെ രൂപപ്പെടുത്തിയോ അങ്ങനെയുള്ള ക്രോധയുക്തനായ ദേവൻെറ അപരാധിയേയും വിദ്വാനായ ബ്രാഹ്മണൻെറ ഹിംസകനേയും ഹേ രോഹിത ദേവാ! കമ്പിതരാക്കി ക്ഷീണിതരാക്കി സ്വന്തം പാശത്താൽ ബന്ധിതരാക്കണേ.

9 ***കൃഷ്ണം നിയാന ഹരയഃ സുപർണാ അപോ വസാനാ ദിവമുത് പതന്തി,***
***ത ആവ വൃത്രൻ ത്സദനാദൃതസ്യ,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ് വേപയ രോഹിത പ്രക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

സൂര്യൻെറ മനോഹരരശ്മികൾ ജലത്തെ വലിച്ചെടുത്തുകൊണ്ട് സ്വർഗ്ഗത്തിലേയ്ക്കു പോകുകയും ദക്ഷിണായനത്തിൽ ആ ജലം അവിടെനിന്നും തിരിച്ചുവരുകയും ചെയ്യുന്നു. ക്രോധംനിറഞ്ഞ ആ ദേവൻെറ ശത്രുവിനേയും ജ്ഞാനിയായ ബ്രാഹ്മണൻെറ ഹിംസകനേയും വിറപ്പിച്ചുകൊണ്ട് ഹേ രോഹിത ദേവാ! നിൻെറ പാശത്താൽ ബന്ധിക്കണേ.

10 ***യത് തേ ചന്ദ്രൗ കശ്യപ രോചനവദ് യത് സംഹിതം പുഷ്ക്കലം ചിത്രഭാനു,***
***യസ്മിൻത് സൂര്യാ ആർപിതഃ സപ്തസാകം,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ് വേപയ രോഹിത പ്രക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

ഹേ കശ്യപാ! അങ്ങയുടെ സുഭഗനായ ചിത്രഭാനുവിൽ ഏഴു സൂര്യന്മാർ ഒന്നിച്ചു വസിക്കുന്നു. അങ്ങനെയുള്ള ക്രോധവാനായ ദേവൻെറ ശത്രുവിനേയും വിദ്വാൻമാരായ ബ്രാഹ്മണരുടെ ഹിംസകന്മാരേയും ഹേ രോഹിത ദേവാ! വിറപ്പിച്ചുകൊണ്ട് തൻെറ പാശത്താൽ ബന്ധിക്കണേ.

11. ***ബൃഹദേനമനു വസ്തേ പുരസ്താദ് രഥന്തരം പ്രതി ഗൃഹ്ണാതി പശ്ചാത്,***
***ജ്യോതിർവസാനേ സദമപ്രമാദം,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗൗ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ് വേപയ രോഹിത പ്ര ക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

യാതൊന്നിനനുകൂലമായ ബൃഹത് (വിരാട്) ആഛാദനം ചെയ്യുന്നുവോ രഥം യാതൊന്നിനെ വഹിച്ചുകൊണ്ടിരിക്കുന്നുവോ അവ രണ്ടും ജ്യോതിസ്സിനാൽ എപ്പോഴും മൂടപ്പെട്ടിരിക്കുന്നു. ഇപ്രകാരമുള്ള ക്രോധവാനായ ദേവൻെറ ശത്രുവിനേയും ജ്ഞാനികളായ ബ്രാഹ്മണരുടെ ഹിംസകന്മാരേയും ഹേ രോഹിതദേവാ! അങ്ങ് വിറപ്പിച്ചുകൊണ്ടും ക്ഷീണിതരാക്കിക്കൊണ്ടും സ്വന്തം പാശത്താൽ ബന്ധിക്കണേ.

12. ***ബൃഹദന്യതഃ പക്ഷ ആസീദ് രഥന്തരമന്യതഃ സബലേ സധ്രീചീ,***
***യദ് രോഹിതമജനയന്ത ദേവാ,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ് വേപയ രോഹിത പ്ര ക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

ദേവതകളാൽ രോഹിതനെ ഉത്ഭവിപ്പിച്ച സമയം വിരാട് ഒരു വശത്തേയും രഥം മറുവശത്തേയും പക്ഷങ്ങൾ ആയി. ഇവ രണ്ടും ശക്തരും തോഴരും ആകുന്നു. ഈ ക്രോധവാനായ ദേവൻെറ അപരാധിയേയും ജ്ഞാനികളായ ബ്രാഹ്മണരുടെ ഹിംസകന്മാരേയും ഹേ രോഹിതദേവാ! നീ വിറപ്പിക്കുകയും ക്ഷീണിപ്പിക്കുകയും ചെയ്ത് തൻെറ പാശത്താൽ ബന്ധിക്കണേ.

13. ***സ വരുണഃ സായമഗ്നിർഭവതി സ മിത്രോ ഭവതി പ്രാതരുദ്യൻ,***
***സ സവിതാ ഭൂത്വാന്തരിക്ഷേണ യാതി സ ഇന്ദ്രോ ഭൂത്വാ തപതി മധ്യതോ ദിവം,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗൗ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ് വേപയ രോഹിത പ്ര ക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

ആ വരുണദേവൻ സായാ ത്തിൽ അഗ്നിയാകുകയും പ്രഭാതസമയത്ത് ഉദയം ചെയ്ത് മിത്രനായിത്തീരുകയും ചെയ്യുന്നു. അവൻ സൂര്യരൂപത്തോടുകൂടി അന്തരീക്ഷത്തിലും ഇന്ദ്രരൂപത്തോടുകൂടി സ്വർഗ്ഗത്തിലും സ്ഥിതിചെയ്യുന്നു. ഇങ്ങനെ ക്രോധമയനായിരിക്കുന്ന ദേവൻെറ അപരാധിയേയും വിജ്ഞാനികളായ ബ്രാഹ്മണരുടെ ഹിംസകന്മാരേയും വിറപ്പിച്ച് ക്ഷീണിതരാക്കി ഹേ രോഹിതദേവാ! നിൻെറ പാശങ്ങളാൽ ബന്ധിക്കണേ.

14. ***സഹസ്രാഹ്ണയം വിയതാവസ്യ പക്ഷൗ ഹരേർഹംസസ്യ പതത സ്വർഗ്ഗം,***
***സ ദേവാൻത്സർവാനുരസ്യുപദദ്യ സംപശ്യൻ യാതി ഭുവനാനി വിശ്വാ,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ് വേപയ രോഹിത പ്ര ക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

പാപനാശകനും സ്വർഗ്ഗഗാമിയുമായ ഈ സൂര്യനിൽനിന്നും രണ്ടയനങ്ങൾ ആയിരത്തോളം ദിവസങ്ങൾവരെ നിയമാനുസൃതമായി ചലിച്ചുകൊണ്ടിരിക്കുന്നു. ഇവൻ എല്ലാ ദേവന്മാരെയും തന്നിൽത്തന്നെ ലീനമാക്കി എല്ലാ ജീവികളേയും കടാക്ഷികൊണ്ടു കടന്നുപോകുന്നു. ഹേ രോഹിതദേവാ! ഈ ദേവന്റെ ശത്രുവിനേയും ജ്ഞാനിയായ ബ്രാഹ്മണന്റെ ഹിംസകനേയും വിറപ്പിച്ച് ക്ഷീണിതരാക്കി സ്വന്തം പാശത്താൽ ബന്ധിക്കണേ.

15. ***അയം സ ദേവോ അപ്സ്വന്തഃ സഹസ്രമൂലഃ പുരുശാകോ അത്ത്രിഃ, യ ഇദം വിശ്വം ഭുവനം ജനാന,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ് വേപയ രോഹിത പ്ര ക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

എല്ലാ ലോകങ്ങളേയും പ്രകാശിപ്പിക്കുന്ന ആ ദേവൻ ജലത്തിൽ വസിക്കുന്നു. അവൻതന്നെ സഹസ്രങ്ങളുടെ മൂലരൂപവും ത്രിതാപരഹിതനായ അത്രിയും ആകുന്നു. ക്രുദ്ധനായ ഈ ദേവന്റെ വിരോധിയേയും വിജ്ഞനായ ബ്രഹ്മണന്റെ ഹിംസകരേയും ഹേ രോഹിതദേവാ! നീ വിറപ്പിക്കുകയും ക്ഷീണിപ്പിക്കുകയും പപാശങ്ങളാൽ ബന്ധിക്കുകയുംചെയ്യണേ.

16. ***ശുക്രം വഹന്തി ഹരയോ രഘുഷ്യദോ ദേവം ദിവി വചസാ ഭ്രാജമാനം, യസ്യോർധ്വാ ദിവം തന്വസ്തപന്ത്യർവാങ് സുവർണ്ണൈഃ പടരൈർ-വിഭാതി,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ് വേപയ രോഹിത പ്ര ക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

സ്വർഗ്ഗത്തിൽ സ്വയംപ്രകാശിതനായിരിക്കുന്ന സൂര്യന്റെ ദ്രുതഗാമിനികളായ നിർമ്മലരശ്മികൾ ജലത്തെ പ്രാപിക്കുന്നു. അവന്റെ ഊർധ്വദേഹരൂപമായ രശ്മികൾ സ്വർഗ്ഗത്തെ തപിപ്പിക്കുന്നു. അവന്റെ സുവർണ്ണരശ്മികൾ പ്രകാശ ത്തെ വ്യാപിപ്പിക്കുന്നു. ആ ക്രോധമയനായ ദേവന്റെ അപരാധിയേയും ജ്ഞാനി യായ ബ്രാഹ്മണന്റെ ഹിംസകനേയും ഹേ രോഹിതദേവാ! നീ വിറപ്പിക്കുകയും ക്ഷീണിപ്പിക്കുകയും ചെയ്ത് നിന്റെ പാശത്താൽ ബന്ധിക്കണേ.

17. ***യേനാദിത്യാൻ ഹരിതഃ സംവഹന്തി യേന യജ്ഞേന ബഹവേ യന്തി പ്രജാനന്തഃ***
***യദേകം ജ്യോതിർ ബഹുധാ വിഭാതി,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ് വേപയ രോഹിത പ്ര ക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

ആരുടെ പ്രഭാവത്താൽ സൂര്യന്റെ അശ്വങ്ങൾ അവനെ വഹിച്ചുകൊണ്ടുപോകുന്നുവോ ആരുടെ പ്രഭാവത്താൽ വിജ്ഞാനികളായ പുരുഷന്മാർ യജ്ഞാദികർമ്മങ്ങളെ പ്രാപിച്ചിരിക്കുന്നുവോ യാതൊരുത്തൻ ഏകജ്യോതിസ്സായിരുന്നിട്ടും

അനേകം രൂപത്തിൽ പ്രകാശമാനനായിരിക്കുന്നുവോ അങ്ങനെയുള്ള ക്രോധവാനായ ദേവൻെറ അപരാധിയേയും വിദ്വാന്മാരായ ബ്രാഹ്മണരുടെ ഹിംസകന്മാരേയും ഹേ രോഹിതദേവാ! നീ വിറപ്പിച്ച് ക്ഷീണിതരാക്കി നിൻെറ പാശത്താൽ ബന്ധിക്കൂ.

18. ***സപ്ത യുഞ്ജന്തി രഥമേകചക്രമേകോ അശ്വോ വഹതി സപ്തനാമാ,***
***ത്രിനാഭി ചക്രമജരമനർവ യത്രേമാ വിശ്വാ ഭുവനാധിതസ്ഥുഃ,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ് വേപയ രോഹിത പ്ര ക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

നീങ്ങിക്കൊണ്ടിരിക്കുന്ന രശ്മികൾ മറ്റു ജ്യോതിസ്സുകളെ നിസ്തേജമാക്കിക്കൊണ്ട് ചക്രങ്ങളോടുകൂടിയ സൂര്യരഥത്തിൽ യുക്തമാക്കുന്നു. ഈ സൂര്യൻ സപ്തർഷികളുടെ നമസ്കാരങ്ങളെ പ്രാപിച്ചുകൊണ്ട് ഭ്രമണം ചെയ്യുന്നു. ഇവൻ ഗ്രീഷ്മം, വർഷം, ഹേമന്തം എന്നീ മൂന്ന് ഋതുക്കളോടുകൂടിയ സംവത്സരത്തെ നിർമ്മിക്കുന്നു. എല്ലാ ലോകങ്ങളും ഈ കാലത്തെത്തന്നെ ആശ്രയിച്ചിരിക്കുന്നു. അങ്ങനെ ക്രുദ്ധനായിരിക്കുന്ന ഈ ദേവൻെറ അപരാധിയേയും വിദ്വാനായ ബ്രാഹ്മണൻെറ ഹിംസകനേയും ഹേ രോഹിത ദേവാ! വിറപ്പിച്ചുകൊണ്ട് ക്ഷീണിതരാക്കി നിൻെറ പാശങ്ങളാൽ ബന്ധിക്കൂ.

19. ***അഷ്ടധാ യുക്തോ വഹതി വഹ്നിരുഗ്രഃ പിതാ ദേവനാം ജനതാ മതീനാം,***
***ഋതസ്യ തന്തും മനസാ മിമാനഃ സർവാ ദിശഃ പവതേ മാതരീശ്വാ,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ് വേപയ രോഹിത പ്ര ക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

അഷ്ടരൂപത്തിൽ പ്രവഹിക്കുന്ന അഗ്നി ഉഗ്രനാകുന്നു. അവൻ ദേവതകളുടെ പാലകനും ബുദ്ധിയുടെ ഉൽപാദകനും ആകുന്നു. ജലത്തെ പരിണാമപ്പെടുത്തി വായു എല്ലാ ദിക്കുകളേയും ശുദ്ധമാക്കുന്നു. അങ്ങനെയുള്ള ക്രുദ്ധനായ ദേവൻെറ വിരോധിയേയും ജ്ഞാനിയായ ബ്രാഹ്മണൻെറ ഹിംസകരേയും ഹേ രോഹിതദേവാ! നീ വിറപ്പിച്ച് ക്ഷീണിതരാക്കി നിൻെറ പാശത്താൽ ബന്ധിക്കൂ.

20. ***സമ്യഞ്ചം തന്തും പ്രദിശോഽനു സർവാ അന്തർഗായത്ര്യാമമൃതസ്യ ഗർഭേ,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ് വേപയ രോഹിത പ്ര ക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

ഗായത്രിയിലും അമൃതഗർഭത്തിലും എല്ലാ ദിക്കുകളിലും പൂജനീയമായ ജലജന്തുക്കളെ വായു പവിത്രമാക്കുന്നു. ക്രോധവാനായ ആ ദേവൻെറ അപരാധിയേയും വിദ്വാനായ ബ്രാഹ്മണൻെറ ഹിംസകനേയും ഹേ രോഹിതദേവാ! നീ വിറപ്പിച്ച് ക്ഷീണിതരാക്കി നിൻെറ പാശത്താൽ ബന്ധിക്കൂ.

21. ***നിമ്രൂ ചസ്തിസ്രോ വ്യൂഷോ ഹ തിസ്രസ്തീണി രജാംസീ ദിവോ അങ്ഗ തിസ്രഃ,***
***വിദ്യാ തേ അഗ്നേ ത്രേധാ ജനിത്രം ത്രേധാ ദേവാനാം ജനി മാനി വിദ്മ,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ് വേപയ രോഹിത പ്ര ക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

ഹേ അഗ്നീ! നിൻെറ മൂന്നുത്ഭവങ്ങളേയും ഞങ്ങളറിയുന്നു. നിൻെറ മൂന്നു ഗതികൾ ഭസ്മീകരിക്കുന്നതാകുന്നു. ഞങ്ങൾ ത്രിലോകങ്ങളേയും സ്വർഗ്ഗത്തിൻെറ മൂന്നു ഭേദങ്ങളേയും അറിയുന്നു. ക്രോധവാനായ ആ ദേവൻെറ വിരോധിയേ യും വിദ്വാന്മാരായ ബ്രാഹ്മണരുടെ ഹിംസകന്മാരേയും ഹേ രോഹിതദേവാ! നീ കമ്പിതരും ക്ഷീണിതരുമാക്കി പാശങ്ങളാൽ ബന്ധിക്കൂ.

22. ***വി യ ഔർണോത് പൃഥിവീം ജായമാന ആ സമുദ്രമദധാദന്തരിക്ഷേ,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ് വേപയ രോഹിത പ്ര ക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

യാതൊരുത്തൻ ഭൂമിയെ ആച്ഛാദിതമാക്കുകയും ജലത്തെ അന്തരീക്ഷത്തിൽ നിലനിർത്തുകയും ചെയ്യുന്നുവോ ആ ക്രോധഭരിതനായ ദേവൻെറ അപരാധിയേയും ജ്ഞാനിയായ ബ്രാഹ്മണൻെറ ഹിംസകനേയും ഹേ രോഹിതദേവാ! നീ കമ്പിതനും ക്ഷീണിതനുമാക്കി നിൻെറ പാശത്താൽ ബന്ധിക്കൂ.

23. ***ത്വമഗ്നേ ക്രതുഭിഃ കേതുഭിർഹിതോർകഃ സമദ്ധി ഉദരോചഥാ ദിവി,***
***കിമഭ്യാർചന്മരുതഃ പൃശ്നിമാതരോ യദ് രോഹിതമജനയന്ത ദേവാഃ***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ് വേപയ രോഹിത പ്രക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ,***

ഹേ അഗ്നീ! നീ ജ്ഞാനയജ്ഞങ്ങളിൽ പ്രദീപ്തമാവുകയും സ്വർഗ്ഗത്തിൽ അർച്ചനയുടെ സാധനാരൂപമാകുകയും ചെയ്യണേ. പൃശ്നിമാതരായ മരുദ്ഗണങ്ങൾ ആരെ പൂജിച്ചിരുന്നുവോ യാതൊരു ദേവത പുരോഹിതനുമായി സന്ധിച്ചിരുന്നുവോ ആ ക്രോധവാനായ ആ ദേവൻെറ അപരാധിയേയും ജ്ഞാനിയായ ബ്രാഹ്മണൻെറ ഹിംസകനേയും ഹേ രോഹിതദേവാ! നീ കമ്പിതരും ക്ഷീണിതരുമാക്കി പാശത്താൽ ബന്ധിക്കൂ.

24. ***യ ആത്മദാ ബലദാ യസ്യ വിശ്വ ഉപാസതേ പ്രശിഷം യസ്യ ദേവാഃ, യോസ്യേശേ ദ്വിപദോ യശ്ചതുഷ്പദഃ,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ് വേപയ രോഹിത പ്രക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ.***

യാതൊരു ദേവൻ ശക്തിപ്രദായകനും ആത്മബലപ്രേരകനും ആയിരിക്കുന്നുവോ യാതൊരുത്തൻെറ ശക്തിയെ ദേവതകൾ ആരാധിക്കുന്നുവോ യാതൊരുത്തൻ എല്ലാ ജീവികളുടേയും ഈശ്വരൻ ആയിരിക്കുന്നുവോ ആ ക്രോധവാനായ ദേവൻെറ വൈരിയേയും വിദ്വാനായ ബ്രാഹ്മണൻെറ ഹിംസകനേയും ഹേ രോഹിതദേവാ! നീ വിറപ്പിക്കുകയും ക്ഷീണിപ്പിക്കുകയും ചെയ്ത് സ്വന്തം പാശത്താൽ ബന്ധിക്കൂ.

25. ***ഏകപാദ് ദ്വിപദോ ഭൂയോ വി ചക്രമേ ദ്വിപാത് ത്രിപാദ് മഭ്യേതി പശ്ചാത്,***
***ചതുഷ്പാച്ചക്രേ ദ്വിപദാമഭിസ്വരേ സംപശ്യൻ പങ്ക്തിമുപതിഷ്ഠമാനഃ,***
***തസ്യ ദേവസ്യ ക്രുദ്ധസ്യൈതദാഗോ യ ഏവം വിദ്വാംസം ബ്രാഹ്മണം ജിനാതി,***
***ഉദ് വേപയ രോഹിത പ്രക്ഷിണീഹി ബ്രഹ്മജ്യസ്യ പ്രതി മുഞ്ച പാശാൻ,***

ഏകപാദൻ ദ്വിപാദങ്ങളിലും ദ്വിപാദൻ ത്രിപാദങ്ങളിലും പിന്നീട് ദ്വിപാദൻ ഷട്പാദങ്ങളിലും മുന്നേറിക്കൊണ്ടിരിക്കുന്നു. അവൻ ഏകപാദാത്മകമായ ബ്രഹ്മത്തെ പൂജിക്കുന്നു. അങ്ങനെ ക്രോധവാനായ ആ ദേവൻെറ അപരാധിയേയും ജ്ഞാനിയായ ബ്രാഹ്മണൻെറ ഹിംസകനേയും ഹേ രോഹിതദേവാ! നീ വിറപ്പിക്കുകയും ക്ഷീണിപ്പിക്കുകയും ചെയ്ത് സ്വന്തം പാശത്താൽ ബന്ധിക്കൂ.

26. ***കൃഷ്ണായാഃ പുത്രോ അർജുനോ രാത്ര്യാ വത്സോജായത,***
***സ ഹ ദ്യാമധി രോഹിത രുഹോ രുരോഹ രോഹിതഃ.***

കാളരാത്രിയുടെ പുത്രനായ അർജ്ജുനൻ സൂര്യനായിത്തീർന്നു. അവൻ ആകാശത്തിൽ ഉയരുന്നു. ആ രോഹിതൻതന്നെ ആരോഹണസ്വഭാവത്തോടുകൂടിയ സ്ഥാനങ്ങളിലേയ്ക്കു കയറുകയും ചെയ്യുന്നു.

## അനുവാകം നാല്

### സൂക്തം നാല് (ഒന്ന്)

(ഋഷി–ബ്രഹ്മാവ്. ദേവത–അദ്ധ്യാത്മം. ഛന്ദസ്–അനുഷ്ടുപ്, ഗായത്രി, ഉഷ്ണിക്)

1. ***സ ഏതി സവിതാ സ്വർദിവസ്പൃഷ്ഠേf വചാകശത്.***

അതേ സൂര്യൻ ആകാശത്തിൻെറ പുറത്തുകൂടി പ്രകാശിച്ചുകൊണ്ട് ആഗമനം ചെയ്യുന്നു.

2. ***രശ്മിഭിർനഭ ആഭൃതം മഹേന്ദ്ര ഏത്യാവൃതഃ.***

അവൻ തൻെറ രശ്മികളാൽ ആകാശത്തെ മൂടിയിരിക്കുന്നു. അവൻ രശ്മികളാൽ യുക്തനായി വരുന്നു.

3. ***സ ധാതാ സ വിധർതാ സ വായുർനഭ ഉച്ഛ്റിതം,***
***രശ്മിഭിർനഭ ആഭൃതം മഹേന്ദ്ര ഏത്യാവൃതഃ.***

അവൻതന്നെ ധാതാവും വിധർത്താവും ആകുന്നു.

4. ***സോf ര്യമാ സ വരുണഃ സ രുദ്രഃ മഹാദേവഃ,***
***രശ്മിഭിർനഭ ആഭൃതം മഹേന്ദ്ര ഏത്യാവൃതഃ.***

അവൻതന്നെ അര്യമാവും വരുണനും രുദ്രനും മഹാദേവനുമാകുന്നു.

5. ***സോ അഗ്നിഃ സ ഉ സൂര്യ സ ഉ ഏവ മഹായമഃ,***
***രശ്മിഭിർനഭ ആഭൃതം മഹേന്ദ്ര ഏത്യാവൃതഃ***

അവൻതന്നെ അഗ്നിയും സൂര്യനും മഹാനായ യമനും ആകുന്നു.

6. ***തം വത്സാ ഉപ തിഷ്ഠന്ത്യേകശീർഷാണോ യുതാ ദശ,***
***രശ്മിഭിർനഭ ആഭൃതം മഹേന്ദ്ര ഏത്യാവൃതഃ.***

ഏകശിരസ്സോടുകൂടിയ ദശവത്സരങ്ങൾ അവനെത്തന്നെ ആരാധിക്കുന്നു.

7. ***പശ്ചാത് പ്രാഞ്ച ആ തന്വന്തി യദുദേതി വി ഭാസതി,***
***രശ്മിഭിർനഭ ആഭൃതം മഹേന്ദ്ര ഏത്യാവൃതഃ.***

അവൻ ഉദിക്കുമ്പോൾത്തന്നെ പ്രകാശിച്ചുതുടങ്ങുന്നു. പിന്നിൽ അവൻെറ പൂജനീയരശ്മികൾ അവൻെറ നാലുഭാഗത്തും വ്യാപിക്കുന്നു.

8. ***തസ്യൈഷ മാരുതോ ഗണഃ സ ഏതി ശിക്യാകൃതഃ.***

ഉറിയുടെ ആകാരത്തോടുകൂടിയ ഒരുകൂട്ടം മരുത്തുക്കൾ ആഗമിച്ചുകൊണ്ടിരിക്കുന്നു.

9. ***രശ്മിഭിർനഭ ആഭൃതം മഹേന്ദ്ര ഏത്യാവൃതഃ.***

ഇവൻ തൻെറ രശ്മികളാൽ ആകാശത്തെ പൊതിഞ്ഞിരിക്കുന്നു. ഇവൻ മഹാനായ ഇന്ദ്രൻവഴി കിരണങ്ങളാൽ ആവൃതനായി ഭ്രമണം ചെയ്യുന്നു.

10. ***തസ്യേമേ നവ കോശാ വിഷ്ടഭ്ഭാ നവധാ ഹിതാഃ.***

അവൻെറ ഒൻപതു ലോകങ്ങളും ഒൻപതു കോശങ്ങളും അതേരീതിയിൽത്തന്നെ നിലനിൽക്കുന്നു.

11. ***സ പ്രജാഭ്യോ വി പശ്യതി, യച്ച പ്രാണതി യച്ച ന.***

അവൻ സ്ഥാവരജംഗമങ്ങളായ എല്ലാ പ്രജകളുടേയും ദ്രഷ്ടാവും അഖിലത്തിൻേറയും സാക്ഷിയും ആകുന്നു.

12. ***തമിദം നിഗതം സഹഃ സ ഏഷ ഏക ഏകവൃദേക ഏവ.***

ഇവയെല്ലാം അവനെത്തന്നെ പ്രാപിക്കുന്നു.. അവൻ ഏകവൃത്തനും ഏകനുമാകുന്നു.

13. ***ഏതേ അസ്മിൻ ദേവാ ഏകവൃതോ ഭവന്തി.***

എല്ലാ ദേവതകളും ഈ ഏകനെത്തന്നെ വരിക്കുന്നു.

## സൂക്തം നാല് (രണ്ട്)

(ഋഷി–ബ്രഹ്മാവ്. ദേവത–അദ്ധ്യാത്മം. ഛന്ദസ്–ത്രിഷ്ടുപ്, പംക്തി, അനുഷ്ടുപ്, ഗായത്രി, ഉഷ്ണിക്)

14. ***കീർതിശ്ച യശശ്ചാംഭശ്ച നഭശ്ച ബ്രാഹ്മണവർചസം ചാന്നം ചാന്നാദ്യെ ച.***

15. ***യ ഏതം ദേവമേകവൃതം വേദ.***

യാതൊരുത്തൻ ഏകവൃതത്തിൻെറ ജ്ഞാതാവാകുന്നോ അവന് കീർത്തി, യശസ്സ്, ആകാശം, ജലം, ബ്രഹ്മചര്യം കൊണ്ടുണ്ടാകുന്ന തേജസ്സ്, അന്നം, ഭക്ഷണത്തിൻെറ പചനക്രിയ ഇവയെല്ലാം പ്രാപ്തമാകുന്നു.

16. ***ന ദ്വിതീയോ ന തൃതീയശ്ചതുർഥോ നാപ്യുച്യതേ,***
***യ ഏതം ദേവമേകവൃതം വേദ.***

ഈ ഏകവൃതജ്ഞാതാവിന് ദ്വിതീയം, തൃതീയം ചതുർത്ഥം എന്നൊന്നും പറയുന്നില്ല.

17. ***ന പഞ്ചാമോ ന ഷഷ്ഠഃ സപ്തമോ നാപ്യുച്യതേ,***
***യ ഏതം ദേവമേകവൃതം വേദ.***

ഈ ഏകവൃതജ്ഞാതാവിന് പഞ്ചമം, ഷഷ്ഠം, സപ്തമം ഇവയൊന്നും പറയുന്നില്ല

18. ***നാഷ്ടമോ ന നവമോ ദശമോ നാപ്യുച്യതേ,***
***യ ഏതം ദേവമേകവൃതം വേദ.***

ആര് ഈ ഏകവൃതത്തിൻെറ ജ്ഞാതാവായിരിക്കുന്നുവോ അവന് അഷ്ടമം, നവമം, ദശമം എന്ന് പറയുന്നില്ല.

19. ***സ സർവസ്മൈ വി പശ്യതി യച്ച പ്രാണതി യച്ചന,***
***യ ഏതം ദേവമേകവൃതം വേദ.***

ആര് ഈ ഏകവൃതത്തിൻെറ ജ്ഞാതാവ് സ്ഥാവരജംഗമങ്ങളായ എല്ലാ വസ്തുക്കളേയും ദർശിക്കുന്നവനായി ഭവിക്കുന്നു.

20. ***തമിദം നിഗദം സഹഃ സ ഏഷ ഏക ഏകവൃദേക ഏവ,***
***യ ഏതം ദേവമേകവൃതം വേദ.***

അവൻ അസാധാരണനായ എത്രവൃതൻതന്നെയാകുന്നു. ഇവയെല്ലാം അവന് പ്രാപ്തമാകുന്നു.

21. ***സർവേ അസ്മിൻ ദേവാ ഏകവൃതോ ഭവന്തി,***
***യ ഏതം ദേവമേകവൃതം വേദ.***

എല്ലാ ദേവതകളും ഏകവൃതരായിത്തന്നെ പറയപ്പെടുന്നു.

## സൂക്തം നാല് (മൂന്ന്)

(ഋഷി-ബ്രഹ്മാവ്. ദേവത-അദ്ധ്യാത്മം. ഛന്ദസ്-ത്രിഷ്ടുപ്, ഗായത്രി, പംക്തി, അനുഷ്ടുപ്)

22. ***ബ്രഹ്മ ച തപശ്ച കീർത്തിശ്ച യശശ്ചാംഭശ്ച നഭശ്ച ബ്രാഹ്മണവർചസം.***
***ചാന്നംചാന്നാദ്യാം ച യ ഏതം ദേവമേകവൃതം വേദ.***

ബ്രഹ്മം, തപസ്സ്, കീർത്തി, യശസ്സ്, ജലം, ആകാശം, ബ്രഹ്മചര്യം, അന്നം, ഭക്ഷണദഹനക്രിയയുടെ ശക്തി ഇവയെല്ലാം ഏകവൃതജ്ഞാതാവിന് പ്രാപ്തമാകുന്നു.

23. ***ഭൂതം ച ഭവ്യം ച ശ്രദ്ധാ ച രുചിശ്ച സ്വർഗശ്ച സ്വധാച.***

ഭൂതം, ഭാവി, ശ്രദ്ധ, രുചി, സ്വർഗ്ഗം, സ്വധാ.

24. ***യ ഏതം ദേവമേകവൃതം വേദ.***

ഏകവൃതത്തിൻെറ ജ്ഞാതാവിന് ഇവയെല്ലാം പ്രാപ്തമാകുന്നു.

25. ***സ ഏവ മൃത്യുഃ സേവാമൃതം സോഭ്വം സ രക്ഷഃ.***

അവൻതന്നെ മൃത്യുവും അമൃതവും ജലവും രാക്ഷസനും ആകുന്നു.

26. ***സ രുദ്രോ വസുവനിർവസുദേ യേ നമോവാകേ വഷട്കാരോƒനു സംഹിതഃ.***

അവൻതന്നെ രുദ്രനും വസൂക്കളിൽ വസൂവനിയും. നമസ്ക്കാരയുക്തമായ വാണിയിൽ വഷട്കാരവും അവൻതന്നെയാകുന്നു.

27. ***തസ്യേമേ സർവേ യാതവ ഉപ പ്രാശിഷമാസതേ.***
എല്ലാ ദണ്ഡനങ്ങളും നൽകുന്നവനും അവൻെറ ഇംഗിതാനുസാരം ചലിക്കുന്നു.

28. ***തസ്യാ മൂ സർവാ നക്ഷത്രാ വശേ ചന്ദ്രമസാ സഹ.***
ചന്ദ്രനോടുകൂടിയ ഈ നക്ഷത്രസമൂഹവും അവന് വശീഭൂതമായിരിക്കുന്നു.

## സൂക്തം നാല് (നാല്)

(ഋഷി–ബ്രഹ്മാവ്. ദേവത–അദ്ധ്യാത്മം. ഛന്ദസ്–ഗായത്രി, അനുഷ്ടുപ്, ഉഷ്ണിക്, ബൃഹതി)

29. ***സ വാ അഹ്നോƒജായത തസ്മാദഹരജായത.***
അവനിൽനിന്ന് ദിവസമുണ്ടാകുകയും ദിവസത്തിൽക്കൂടി അവൻ പ്രകടമാകുകയും ചെയ്തു.

30. ***സ വൈ രാത്ര്യാ അജായത തസ്താദ് രാത്രിരജായത.***
രാത്രി അവനിൽ നിന്നു തന്നെ ഉണ്ടായി. രാത്രിയിൽക്കൂടി അവൻ ഉത്ഭവിച്ചു.

31. ***സ വാ അന്തരിക്ഷാദജായത തസ്മാദന്തരിക്ഷമജായത.***
അന്തരീക്ഷം അവനിൽനിന്നും പ്രത്യക്ഷമായി, അവൻ അന്തരീക്ഷത്തിൽക്കൂടി പ്രകടമായി.

32. ***സ വൈ വായോരജായത തസ്മാദ് വായുരജായത.***
വായു അവനിൽനിന്നും ഉത്ഭവിച്ചു, അവൻ വായുവിൽക്കൂടി കാണപ്പെട്ടു.

33. ***സ വൈ ദിവോƒജായത തസ്മാദ് ദ്യാരധ്യജായത.***
ആകാശം അവനിൽനിന്നും പ്രകടമായി, അവൻ ആകാശത്തിൽക്കൂടി കാണപ്പെട്ടു.

34. ***സ വൈ ദിഗ്ഭ്യോƒജായത തസ്മാദ് ദിശോƒജായത.***
ദിക്കുകൾ അവനാൽ ഉണ്ടാക്കപ്പെട്ടു, അവൻ ദിക്കുകളാൽ പ്രകടമായി.

35. ***സ വൈ ഭൂമേരജായത തസ്മാദ് ഭൂമിരജായത.***
പൃഥ്വി അവനിൽനിന്നും ഉണ്ടായി, അവൻ പൃഥ്വിയിൽക്കൂടി കാണപ്പെട്ടു.

36. ***സ വാ അഗ്നേരജായത തസ്മാദഗ്നിരജായത.***
അഗ്നി അവനിൽനിന്നും പുറപ്പെട്ടു, അവൻ അഗ്നിയാൽ പ്രകടിതനായി.

37. ***സ വാ അദ്ഭ്യോƒജായത തസ്മാദാപോƒജായന്ത.***
ജലം അവനാൽ പ്രകടമാക്കപ്പെട്ടു, അവൻ ജലത്താൽ പ്രകടമാക്കപ്പെട്ടു.

38. ***സ വാ ഋഗ്ഭ്യോƒജായത തസ്മാദൃചോƒജായത.***
മന്ത്രങ്ങൾ അവനിൽനിന്നും പുറപ്പെട്ടു, അവൻ മന്ത്രത്താൽ അറിയപ്പെട്ടു.

39. ***സ വൈ യജ്ഞാദജായത തസ്മാദ് യജ്ഞോƒജായത.***
യജ്ഞം അവനിൽനിന്നും ഉണ്ടായി, അവൻ യജ്ഞത്തിൽനിന്നും ഉണ്ടായി.

40. ***സ യജ്ഞസ്തസ്യ യജ്ഞഃ സ യജ്ഞസ്യ ശിരസ്കൃതം.***
യജ്ഞം അവൻേറതാകുന്നു, അവൻ യജ്ഞവും അതിൻെറ ശിരോരൂപവുമാകുന്നു.

41. ***സ സ്തനയതി മ വി ദ്യോതതേ സ ഉ അശ്മാനമസ്യതി.***
അവൻ പ്രകാശിക്കുന്നു, അവൻതന്നെ രത്നങ്ങൾ പൊഴിക്കുന്നു.

42. ***പാപായ വാ ഭദ്രായ വാ പുരുഷായാസുരായ വാ.***
43. ***യ ദ്വാ കൃണോഷ്യോഷധീര്യദ്വാ വർഷസി ഭദ്രയാ യദ്വാ ജന്യമവീവൃധഃ.***

നീ പാപികളേയും കല്യാണകാരികളായ പുരുഷരേയും അസുരരേയും ഔഷധികളേയും ഉൽപന്നമാക്കണേ. നീ മംഗളദായിനിയായ വൃഷ്ടിരൂപത്തിൽ വർഷിക്കുകയും ജനിച്ചിരിക്കുന്ന എല്ലാത്തിനേയും വളർത്തുകയും ചെയ്യണേ.

44. ***താവാന്തേ മഘവൻ മഹിമോപോ തേ തന്വഃ ശതം.***

നീ ഭാഗ്യവും അസംഖ്യം ദേഹങ്ങളാൽ യുക്തനും മഹിമയാൽ മഹാനും ആകണേ.

45. ***ഉപോ തേ വദ്ധേ ബദ്ധാനി യദി വാസി ന്യർബുദം.***

നീ ബന്ധിതന്മാരെ ബന്ധിക്കുന്നവനും അന്തരഹിതനും ആകണേ.

## സൂക്തം നാല് (അഞ്ച്)

(ഋഷി–ബ്രഹ്മാവ്. ദേവത–അദ്ധ്യാത്മം. ഛന്ദസ്–ഗായത്രി, ഉഷ്ണിക്, ബൃഹതി, അനുഷ്ടുപ്)

46. ***ഭയാനിന്ദ്രോ നമുരാദ ഭൂയ്യനിന്ദ്രാസി മൃത്യുഭ്യഃ.***

ഇന്ദ്രൻ ശ്രേഷ്ഠനാകുന്നു. ഹേ ഇന്ദ്രാ! നീ മൃത്യുവിനാൽത്തന്നെ ഉൽകൃഷ്ടനാകണേ.

47. ***ഭൂയാനസ്യ ശച്യാഃ പതിസ്ത്വമിന്ദ്രാസി വിഭൂഃ. പ്രഭൂരിതിത്വോ–പാസ്മാഹേ വയം.***

ഹേ ഇന്ദ്രാ! നീ ദാനത്തെ ആക്ഷേപിക്കുന്ന ശക്തികളെക്കാൾ അത്യന്തം ശ്രേഷ്ഠനാകുന്നു. നീ വൈഭവമുള്ളവനും യജമാനനും ആകുന്നു. ഞങ്ങൾ നിന്നെ ആരാധിക്കുന്നു

48. ***നമസ്തേ അസ്തു പശ്യത പശ്യ മാ പശ്യത.***
49. ***അന്നാദ്യേന യശസാ തേജസാ ബ്രാഹ്മണവർചസേന.***

ഹേ ഇന്ദ്രാ! യജ്ഞത്തിൻെറ തേജസ്സോടും ബ്രഹ്മചര്യമഹിമയോടും കൂടി എന്നെ കടാക്ഷിക്കണേ. ഞാൻ നിന്നെ നമസ്ക്കരിക്കുന്നു.

50. ***അംഭോ അമോ മഹഃ സഹ ഇതി ത്വോപാസ്മഹേ വയം,***
***നമസ്തേ അസ്തു പശ്യത പശ്യ മാ പശ്യത,***
***അന്നാദ്യേന യശസാ തേജസാ ബ്രാഹ്മണവർചസേന.***

ജലം, പൗരുഷം, മാഹാത്മ്യം, സമ്പന്നത ഇവയുടെ രൂപത്തിൽ ഞങ്ങൾ നിന്നെ ആരാധിക്കുന്നു.

51. ***അംഭോ അരുണം രജതം രജഃ സഹ ഇതി ത്വോപാസ്മഹേ വയം,***
***നമസ്തേ അസ്തു പശ്യത പശ്യ മാ പശ്യത,***
***അന്നാദ്യേന യശസാ തേജസാ ബ്രാഹ്മണവർചസേന.***

ജലം, അരുണൻ, രജതരജസ്സ് എന്നീ രൂപങ്ങളിലും ഞങ്ങൾ നിന്നെ ആരാധിക്കുന്നു. നീ ഞങ്ങളെ ഐശ്വര്യത്തോടുകൂടി കടാക്ഷിക്കണേ. ഞങ്ങൾ നിന്നെ നമസ്ക്കരിക്കുന്നു.

### സൂക്തം നാല് (ആറ്)

(ഋഷി–ബ്രഹ്മാവ്. ദേവത–അദ്ധ്യാത്മം. ഛന്ദസ്–അനുഷ്ടുപ്, ഗായത്രി, ഉഷ്ണിക്, ബൃഹതി)

52. ***ഉരുഃ പൃഥുഃ സുഭൂർഭവ ഇതി ത്വോപാസ്മഹേ വയം,***
***നമസ്തേ അസ്തു പശ്യത പശ്യ മാ പശ്യത,***
***അന്നാദ്യേന യശസാ തേജസാ ബ്രാഹ്മണവർചസേന.***

ഉരു, പൃഥു, സുഭു, ഭവൻ എന്നീ രൂപങ്ങളിൽ ഞങ്ങൾ നിന്നെ ആരാധിക്കുന്നു?

53. ***പ്രഥോ വരോ വ്യചോ ലോക ഇതി ത്വോപാസ്മഹേ വയം,***
***നമസ്തേ അസ്തു പശ്യത പശ്യ മാ പശ്യത,***
***അന്നാദ്യേന യശസാ തേജസാ ബ്രാഹ്മണവർചസേന.***

പ്രഥ, വരം, വ്യചം, ലോകം എന്നീ രൂപങ്ങളിലും ഞങ്ങൾ നിന്നെ ആരാധിക്കുന്നു.

54. ***ഭവദ്വസുരിദദ്വസുഃ സംയദ്വസുരായദ്വസുരിതഃ ത്വോപാസ്മഹേ വയം.***

ഭവദ്വസു, ഇദദ്വസു, സംയദ്വസു, ആയദ്വസു എന്നീ രൂപങ്ങളിലും ഞങ്ങൾ നിന്നെ ആരാധിക്കുന്നു.

55. ***നമസ്തേ അസ്തു പശ്യത പശ്യ മാ പശ്യത.***
56. ***അന്നാദ്യേന യശസാ തേജസാ ബ്രാഹ്മണവർചസേന.***

ഹേ ഇന്ദ്രാ! അന്നം, യശസ്സ്, തേജസ്സ്, ബ്രഹ്മചര്യശക്തി ഇവയാൽ ഞങ്ങളെ കടാക്ഷിക്കണേ. ഞാൻ നിന്നെ നമസ്ക്കരിക്കുന്നു.

# ചതുർദശ കാണ്ഡം

## അനുവാകം ഒന്ന്

### സൂക്തം ഒന്ന്

(ഋഷി–സാവിത്രി, സൂര്യ, ദേവത–ആത്മാവ്, സോമൻ, വിവാഹം, വധൂവാസം, സംസ്പർശമോചനം, വിവാഹമന്ത്രം, ശിവൻ. ഛന്ദസ്–അനുഷ്ടുപ്, പംക്തി, ത്രിഷ്ടുപ്, ജഗതി, ബൃഹതി, ഉഷ്ണിക്)

1. **സത്യേനോത്തഭിതാ ഭൂമിഃ സൂര്യേണോത്തഭിതാ ദ്യൗഃ,**
**ഋതേ നാദിത്യാസ്തിദന്തി ദേവി സോമോ അധി ശ്രിതഃ.**

പൃഥ്വി, സൂര്യൻ, ആകാശത്തിൽ ചന്ദ്രൻ ഇവയെല്ലാം സത്യമായി സ്ഥിതി ചെയ്യുന്നു. ആകാശം സൂര്യനോടുകൂടി സ്ഥിതമായിരിക്കുന്നു.

2. ***സീമേനാദിത്യാ ബലിനഃ സോമേന പൃഥിവീ മഹീ,***
***അഥോ നക്ഷത്രാണാമേഷാമുപസ്ഥേ സോമ ആഹിതഃ.***

സോമരസത്തോടുകൂടിയ ഈ പൃഥ്വിയിൽ സൂര്യൻ ബലയുക്തനായിത്തീരുന്നു. അതിനാൽ ഈ സോമൻ നക്ഷത്രങ്ങളുടെ അടുക്കൽ വസിക്കുന്നു.

3. ***സോമം മന്യതേ പപിവാൻ യത് സംപിഷന്ത്യോഷധിം,***
***സോമം യ ബ്രഹ്മണോ വിദുർന തസ്യാശ്നാതി പാർഥിവഃ.***

ആര് സോമരൂപമായ ഔഷധി പിഴിഞ്ഞ് രസത്തെ പാനം ചെയ്യുന്നുവോ അവൻതന്നെ അഗ്നിയെ സോമരസം പാനം ചെയ്യുന്നവനായി മനസ്സിലാക്കുന്നു. ഈ സോമയാഗംതന്നെ സോമമായിരിക്കുന്നില്ല. ജ്ഞാനികളായിട്ടുള്ളവർ ഏതൊരു സോമപുരുഷനെ അറിയുന്നുവോ അതിനെ സാധാരണജീവികൾക്ക് ഭക്ഷിക്കുവാൻ സാധ്യമല്ല.

4. ***യത് ത്വാ സോമ പ്രപിവന്തി തത ആ പ്യായസേ പുനഃ,***
***വായുഃ സോമസ്യ രക്ഷിതാ സമാനാം മാസ ആകൃതിഃ.***

ഹേ സോമാ! നിന്നെ പാനം ചെയ്യുന്നു, എന്നിരുന്നാലും നീ വീണ്ടും അഭിവൃദ്ധിയെ പ്രാപിക്കുന്നു. സംവത്സരങ്ങളാൽ മാസരൂപങ്ങളും വായുവിനാൽ ഈ സോമലതയും രക്ഷിക്കപ്പെടുന്നു.

5. ***ആച്ഛാദ്വിധാനൈർഗുപിതോ വാർഹതൈഃ സോമ രക്ഷിതഃ,***
***ഗ്രാവ്ണാമിച്ഛൃണ്വൻ തിഷ്ഠസി ന തേ അശ്നാതി പാർഥിവഃ.***

ഹേ സോമാ! ബൃഹത്ഛന്ദാത്മകകർമ്മങ്ങളാലും ആഛദവിധാനങ്ങളാലും നീ സുരക്ഷിതനാകുന്നു. സോമലതയെ ഇടിച്ചുകൂട്ടുന്ന കല്ലിൻെറ ശബ്ദത്താൽ നീ വിശ്രമിക്കുന്നു. ഭൂമിയിലെ ജീവികൾക്ക് നിന്നെ സേവിക്കാൻ സാധിക്കുന്നില്ല.

6. ***ചിത്തിരാ ഉപവർഹണം ചക്ഷുരാ അഭ്യഞ്ജനം,***
***ദ്യൗർഭൂമിഃ കോശ ആസീദ്യദയാത് സൂര്യാപതിം.***

സൂര്യ ഭർത്താവിൻെറ അടുക്കൽ ചെന്നപ്പോൾ ജ്ഞാനം തലയിണയും ചക്ഷുസ്സ് അഭ്യഞ്ജനവും പൃഥ്വി അണ്ഡവുമായി ഭവിച്ചു.

7. ***രൈഭ്യാസീദനുദേയീ നാരാശംസീ ന്യോചനീ,***
***സൂര്യയാ ഭദ്രമിദ് വാസോ ഗാഥയൈഥി പരിഷ്കൃതാ.***

സുന്ദരിയായ ദാസി സൂര്യപത്നിയോടുകൂടി പോയി. അവർ ഗാഥകളാൽ അലങ്കൃതമായി സൂര്യപത്നിയുടെ പരിധാനം വഹിച്ചുകൊണ്ടു നടന്നിരുന്നു.

8. ***സ്തേമാ ആസൻ പ്രതിധയഃ കുരീരം ഛന്ദ ഓപശഃ,***
***സൂര്യായാ അശ്വിനാ വരാഗ്നിരാസീത് പുരോഗവഃ.***

ആ സമയത്ത് ഛന്ദസ് സ്ത്രീത്വലക്ഷണത്തോടുകൂടിയ അണ്ഡജാലങ്ങളോടുകൂടി സ്തുതിക്കപ്പെട്ടു. അഗ്നി പുരോഗാമിയും അശ്വിനീകുമാരന്മാർ സൂര്യയുടെ വരന്മാരും ആയി.

9. ***സോമോ വധൂ യുരഭവദശ്വിനാസ്താസുഭാ വരാ,***
***സൂര്യാ യത് പത്യേ ശംസന്തീ മനസാ സംവിതാദദാത്.***

പതിയെ ആഗ്രഹിച്ചിരുന്ന സൂര്യയെ സൂര്യൻ ദാനം ചെയ്തപ്പോൾ സോമനും അശ്വിനീകുമാരന്മാരും വരന്മാരായിത്തീർന്നു.

10. ***മനോ അസ്യാ അന ആസീദ് ദ്യൗരാസീ ദുതച്ഛദിഃ,***
***ശുക്രാവനഡ്വാഹാവാസ്താം യദായാത് സൂര്യാ പതീം.***

സൂര്യയ്ക്ക് പതിയെ ലഭിച്ചപ്പോൾ മനസ്സ് രഥവും ശുഭ്രത വൃഷഭവും ദ്യോവ് ഗുഹയും ആയി.

11. ***ഋക്സാമാഭ്യാമഭിഹിതൗ ഗാവൗ തേ സാമാനാർവതാം,***
***ശ്രോത്രേ തേ ചക്രേ ആസ്താം ദിവി പന്ഥാശ്ചരാചരഃ.***

ഋക്സാമവേദങ്ങളിൽ പറയപ്പെട്ടിരിക്കുന്ന രണ്ടു ഗോക്കൾ സാമത്തെ പ്രാപിച്ചിരിക്കുന്നു. ആകാശത്തിൻെറ മാർഗ്ഗങ്ങൾ അവയെ നിൻെറ കർണ്ണരൂപമാക്കി മാറ്റി.

12. ***ശുചീ തേ ചക്രേ യാത്യാ വ്യാനോ അക്ഷ ആഹതഃ,***
***അനോ മനസ്മയം സൂര്യാരോഹത് പ്രയതീ പതിം.***

ഹേ സൂര്യേ! ജ്യോതിഷ്മാനായ സൂര്യനും ചന്ദ്രനും ചക്രങ്ങളായി. ധ്യാനം അക്ഷമാകുകയും ചെയ്തു. അപ്പോൾ നീ മയോമയമായ രഥത്തിലാരൂഢ യായി പതിഗൃഹത്തിലേയ്ക്കു പോകുവാൻ തുടങ്ങി.

13. ***സൂര്യായാ വഹതുഃ പ്രാഗാത് സവിതാ യമവാസൃജത്,***
***മഘാസു ഹന്യന്തേ ഗാവഃ ഫൽഗുനീഷു വ്യുഹ്യതേ.***

സൂര്യൻ നവോഢയ്ക്ക് സ്ത്രീധനം നൽകി. ഫാൽഗുനനക്ഷത്രത്തിൽ കാളകളെക്കൊണ്ടു രഥം വലിപ്പിക്കുകയും മാഘനക്ഷത്രത്തിൽ അവയെ മാറ്റി വിടുകയും ചെയ്യുന്നു.

14. ***യദശ്വിനാ പൃച്ഛമാനാവയതം ത്രിചക്രേണ വഹതും സൂര്യായാഃ,***
***ക്വൈകം ചക്രം വാമാസീത് ക്വദേഷ്ട്രായ തസ്ഥഥുഃ.***

ഹേ അശ്വിനീകുമാരന്മാരേ! നിങ്ങൾ സൂര്യയെ വഹിക്കുന്നതിനുവേണ്ടി മൂന്നു ചക്രങ്ങളോടുകൂടിയ നിങ്ങളുടെ രഥം കൊണ്ടുവരുമ്പോൾ നിങ്ങളുടെ ഒരു ചക്രം എവിടെപ്പോയി എന്ന് നിങ്ങളോടു ചോദിച്ചു. സ്വന്തം ജോലികളിൽ വാപൃതരായിരുന്നവരിൽ ആരുടെ അടുക്കലായിരുന്നു നിങ്ങൾ വിശ്രമിച്ചിരു ന്നത്?.

15. ***യദയാതം ശുഭസ്പതീ വരേയം സൂര്യാമുപ,***
***വിശ്വേ ദേവാ അനുതദ് വാമ ജാനൻ പുത്രഃ പിതരമവൃണീത പൂഷാ.***

ഹേ അശ്വിനീകുമാരന്മാരേ! ശ്രേഷ്ഠയെന്നു കരുതി നിങ്ങൾ സൂര്യയെ വരിക്കുന്നതിനുവേണ്ടി ആഗതരായപ്പോൾ വിശ്വദേവന്മാർ നിങ്ങളെ അറിയു കയും നരകത്തിൽനിന്നും രക്ഷിക്കുന്നവളായ സൂര്യ നിങ്ങളെ പരിണയിക്കു കയും ചെയ്തു.

16. ***ദ്വേ തേ ചക്രേ സൂര്യേ ബ്രാഹ്മണ ഋതുഥാ ബിദുഃ,***
***അഥൈകം ചക്രം യദ് ഗുഹാ തദദ്ധാതയ ഇദ് വിദുഃ.***

ഹേ സൂര്യേ! നിൻെറ രണ്ടു ചക്രങ്ങളും ഋതുക്കൾക്കനുസരണമായി ബ്രാഹ്മണരാൽ അറിയപ്പെടുന്നു. നിൻെറ ഒരു ഗൂഢചക്രത്തിൻെറ ജ്ഞാതാവും വിദ്വാൻതന്നെയാകുന്നു.

17. ***അര്യമണം യജാമഹേ സുബന്ധും പതിവേദനം,***
***ഉർവാരുകമിവ ബന്ധനാത് പ്രേതോ മുഞ്ചാമി നാമുതഃ.***

സൽബന്ധുക്കളുമായി യുക്തമാക്കുന്നവനും പതിയെ പ്രാപിക്കുന്നവനുമായ അര്യമാദേവനെ ഞങ്ങൾ പൂജിക്കുന്നു. വെള്ളരിക്കയെ അതിൻെറ തണ്ടിൽനിന്നും വേർപെടുത്തുന്നതുപോലെ ഞാൻ ഈ കന്യകയെ ഇവിടെനിന്നും വേർപെടു ത്തുന്നു. എന്നാൽ പ്രതികൂലമായി വേർപെടുത്തുന്നില്ല.

18. ***പ്രേതോ മുഞ്ചാമി നാമുതഃ മൂബദ്ധാമമുതസ്ക്കരം,***
***യഥേയാ മിന്ദ്ര മീഢ്വഃ സുപുത്രാ സുഭഗാസതി.***

ഞാൻ ഇവളെ വേർപെടുത്തുന്നു. പതികുലത്തിൽ ശരിയായി സംയുക്ത യാക്കുന്നു. സിഞ്ചനസമർത്ഥനായ ഹേ ഇന്ദ്രാ! ഈ കന്യക സൗഭാഗ്യവതിയും സൽപുത്രിയും ആയിരിക്കണേ.

19. ***പ്രത്വാ മുഞ്ചാമി വരുണസ്യ പാശാദ് യേന ത്വാബധ്നാത് സവിതാ സുശേവാം,***
***ഋതസ്യ യൗനൗ സുകൃതസ്യ ലോകേ സ്യോന തേ അസ്തു സഹസം ഭലായൈ.***

സൂര്യൻ യാതൊരു വരുണപാശത്താൽ നിന്നെ ബന്ധിച്ചിരുന്നുവോ ഞാൻ നിന്നെ അതിൽനിന്നും മുക്തയാക്കുന്നു. നീ മധുരഭാഷിണിയും സത്യരൂപയും ശ്രേഷ്ഠകർമ്മഫലങ്ങളോടുകൂടിയ ലോകത്തിൽ സുഖമുള്ളവളും ആയിരിക്കണേ.

20. ***ഭഗസ്ത്വേതോ നയതു ഹസ്തഗൃഹ്യാശ്വിനാ ത്വാപ്ര വഹതാ രഥേന, ഗൃഹാൻ ഗച്ഛ ഗൃഹപത്നീ യഥാസോ വശിനീ ത്വം വിദഥമാ വവാസി.***

സൗഭാഗ്യപ്രദായകയായ നിൻെറ കരങ്ങൾ പിടിച്ചുകൊണ്ട് അശ്വിനീ കുമാരന്മാർ നിന്നെ രഥത്തിൽ കയറ്റിക്കൊണ്ടുപോകണേ. നീ നിൻെറ ഭവനത്തെ പ്രാപിച്ച് അതിനെ പാലിക്കുന്നവളായും അതുപോലെ എല്ലാവരേയും വശീകരിക്കുന്നവളായും മധുരവാണിയെ പൊഴിക്കുന്നവളായും ഭവിക്കണേ.

21. ***ഇഹ പ്രിയം പ്രജായൈ തേ സമൃധ്യതാമസ്മിൻ ഗൃഹേഗാർഹപത്യായ ജാഗൃഹി,***
***ഏനം പത്യാ തന്വം സംസ്പൃശ സ്വാഥ ജിർവിർദവിഥമാ വദാസി.***

നീ എൻെറ ഭവനത്തിൽ ഗാർഹപത്യാഗ്നിയെപ്പറ്റി ജാഗ്രതയുള്ളവളായിരിക്കൂ. ഈ പതിയുമായി തന്നെത്തന്നെ സ്പർശിക്കുന്നവളായിരിക്കൂ. നിൻെറ സന്താനങ്ങൾക്കുവേണ്ടി വസ്തുക്കൾ വർദ്ധിക്കട്ടെ. നീ പൂർണ്ണായുസ്സാകുന്നതുവരെ സംസാരിക്കുന്നവളാകണേ.

22. ***ഇഹൈവ സ്തം മാ വി യൗഷ്ടം വിശ്വമായുർവ്യശ്നുതം,***
***ക്രീഡന്തൗ പുത്രൈർനപ്തൃഭിർമോദമാനൗ സ്വസ്തകൗ.***

നിങ്ങൾ രണ്ടുപേരും ഒന്നിച്ച് വസിക്കുവിൻ, വേർപെടാതിരിക്കട്ടെ. ജീവിതപര്യന്തം വിവിധങ്ങളായ ഭോജനങ്ങളെ അനുഭവിക്കുവിൻ. സന്താനങ്ങളോടുകൂടി ക്രീഡിക്കുവിൻ, സന്തോഷയുക്തരായി സദാ പ്രസന്നരായിരിക്കുവിൻ.

23. ***പൂർവ്വാപരം ചരതീ മായയൈതൗ ശിശൂ ക്രീഡന്തൗ പരിയാതോf ർ ണവം,***
***വിശ്വാന്യോ ഭുവനാ വിചഷ്ട ഋതു രന്യോ വിദധജ്ജായസേ നവഃ.***

ഈ സൂര്യനും ചന്ദ്രനും ശിശുക്കളെപ്പോലെ കളിച്ചുകൊണ്ട് പൂർവ്വപശ്ചിമ ദിക്കുകളിൽ ഭ്രമണം ചെയ്യുന്നു. ഇവയിൽ ഒന്ന് ലോകങ്ങളെ വീക്ഷിച്ചുകൊണ്ട് ഋതുക്കളെ ഉത്ഭവിപ്പിക്കുകയും പുതിയരൂപത്തിൽ പ്രത്യക്ഷമാവുകയും ചെയ്യുന്നു.

24. ***നവോനവോ ഭവസി ജായമാനോf ാം കേതുരുഷസാമേഷ്യഗ്രം,***
***ഭാഗം ദേവഭ്യോ വി ദധാസ്യായൻ പ്ര ചന്ദ്രമസ്തിരസേ ദീർഘമായുഃ.***

ഹേ ചന്ദ്രാ! നീ മാസങ്ങളിൽ സ്ഥിതിചെയ്തുകൊണ്ട് സദാ പുതുമയോടുകൂടിയവനായിരിക്കുന്നു. സ്വന്തം കലകളെ കൂട്ടുകയും കുറയ്ക്കുകയും ചെയ്തുകൊണ്ട് പ്രദിപാദിദിനങ്ങളെ നിർമ്മിക്കുന്നു. നീ ഉഷഃകാലത്തിൽ മുന്നിൽവന്ന് ദേവകൾക്കു ഭാഗം നൽകുകയും ദീർഘജീവിതത്തെ വളർത്തുകയും ചെയ്യുന്നു.

25. ***പരാ ദേഹി ശാമൂല്യം ബ്രഹ്മാഭ്യോ വി ഭജാ വസു,***
***കൃതൈഷാ പദ്വതീ ഭൂത്വാ ജായാ വിശതേ പതീം.***

ഇവൾ കർമ്മനിരതനായിരിക്കുന്ന പതിയിൽ പ്രവിഷ്ടയായിരിക്കുന്നു. ഹേ വരാ! നീ ബ്രാഹ്മണർക്കു ധനം ദാനം ചെയ്യൂ.

26. ***നീലലോഹിതം ഭവതി കൃത്യാസക്തിർവ്യജ്യതേ,***
***ഏധന്തേ അസ്യാ ജ്ഞാതയഃ പതിർബന്ധേഷു ബധ്യതേ.***

ചുവപ്പും നീലയും കലർന്ന ഈ വസ്ത്രത്തിൽ കൃത്യ ആസക്തി പ്രകടിപ്പിക്കുന്നു. (ഇതിനെ ദാനം ചെയ്യാതിരുന്നാൽ) ഈ വധുവിൻെറ ബന്ധുക്കൾ അഭിവൃദ്ധിയെ പ്രാപിക്കുന്നു. എന്നാൽ പതി അവരുദ്ധനായി ഭവിക്കുന്നു.

27. ***അശ്ലീലാ തനൂർഭവതി രുശതീ പാപയാമുയാ,***
***പതിർയദ വധ്വോ വാസസഃ സ്വമങ്ഗമഭ്യൂർണുതേ.***

വധുവിൻെറ വസ്ത്രത്താൽ തൻെറ ശരീരത്തെ മൂടുന്ന പതിയ്ക്ക് പാപദോഷം ആരംഭിക്കുന്നു. അവൻെറ ശരീരം വെറുക്കപ്പെട്ടതായിത്തീരുന്നു.

28. ***ആശസനം വിശസനമഥോ അധിവികർതനം,***
***സൂര്യായാഃ പശ്യ രൂപാണി താമി ബ്രഹ്മാതി ശുംഭതി.***

ആശസനം, വിശസനം, അധിവികർത്തനം എന്നീ സൂര്യൻെറ മൂന്നു രൂപങ്ങളേയും നോക്കൂ. ഇവയെ ബ്രഹ്മാവുതന്നെ അലങ്കരിച്ചിരിക്കുന്നു.

29. ***തൃഷ്ടമേതത് കടുകമപാഷ്ഠവദ് വിഷവന്നൈ തദത്തവേ,***
***സൂര്യാം യോ ബ്രഹ്മാ വേദ സ ഇദ് വാധൂയമർഹതി.***

ഈ വസ്ത്രം ദാഹിപ്പിക്കുന്നു, പുളിപ്പിക്കുന്നു, വിഷത്തിനു തുല്യമാകുന്നു. സൂര്യയുടെ ജ്ഞാതാവായ ബ്രഹ്മാവുതന്നെ വധുവിൻെറ വസ്ത്രത്തിനു യോഗ്യനാകുന്നു.

30. ***സ ഇത് തത് സ്യോനം ഹരതി ബ്രഹ്മാ വാസഃ സുമംഗലം,***
***പ്രായശ്ചിത്തം യോ അധ്യേതി യേന ജായാ ന രിഷ്യതി.***

ഏതൊരു വസ്ത്രത്താൽ പ്രായശ്ചിത്തം ചെയ്യുന്നുവോ അതിനാൽ പതി മരണത്തെ പ്രാപിക്കുന്നില്ല. കല്യാണകാരിയായ ആ വസ്ത്രത്തെ ബ്രഹ്മാവുതന്നെ ധരിക്കുന്നു.

31. ***യുവം ഭഗം സം ഭരതം സമൃദ്ധമൃതം വദന്താവൃതോദ്യേഷു,***
***ബ്രഹ്മണസ്തേ പതിമസ്യൈ രോചയ ചാരു സംഭലോ വദതു വാചമേതാം.***

നിങ്ങൾ രണ്ടുപേരും സത്യംമാത്രം സംസാരിച്ചുകൊണ്ട് സൗഭാഗ്യത്തെ പ്രാപിക്കുവിൻ. ഹേ ബ്രഹ്മണസ്പതീ! നീ ഇവൾക്കുവേണ്ടി പതിയെ സ്വീകരിക്കൂ. അവനും സ്വീകാരാത്മകമായ വാക്കുകളെ ഉച്ചരിക്കണേ.

32. ***ഇഹേദസാഥ മ പരോ ഗമാഥേമം ഗാവഃ പ്രജയാ അർധയാഥ,***
***ശുഭം യതീരുസ്ത്രിയഃ സോമവർചസോ വിശ്വേ ദേവാഃ ക്രന്നിഹ വോ മനാംസി.***

നിങ്ങൾ പോകാതെ ഇവിടെ ഇരിക്കണേ. ഇവൾ കല്ല്യാണമയിയായ ധേനുവാകുന്നു. നിങ്ങൾ രണ്ടുപേരും സന്താനങ്ങളാൽ അഭിവൃദ്ധിയെ പ്രാപിക്കുവിൻ. വിശ്വദേവതകൾ നിങ്ങളുടെ മനസ്സുകളെ ഉജ്ജ്വലമാക്കണേ.

33. ***ഇമം ഗാവഃ പ്രജയാ സം വിശാഥായം ദേവാനാം ന ഭിനാതി ഭാഗം,***
***അസ്മൈ വഃ പൂഷാ മരുതശ്ച സർവേ അസ്മൈ വോ ധാതാ സവിതാ സുവാതി.***

ഈ ഗോക്കൾ ഇവളോടു ചേരട്ടെ. ഈ ദേവാംശത്തിൻെറ വിഭജനം ഉണ്ടാകാതിരിക്കട്ടെ. നിങ്ങൾക്ക് പൂഷാവ്, മരുദ്ഗണങ്ങൾ, സ്രഷ്ടാവ്, സൂര്യദേവൻ ഇവരെല്ലാം പ്രേരണ പ്രദാനം ചെയ്യണേ.

34. ***അനൃക്ഷരാഃ ഋജവഃ സന്തു പന്ഥാനോ യേഭിഃ സഖായോ യന്തി നോ വരേയം,***
***സഃ ഭഗേന സമര്യമ്ണാ സം ധാതാ സൃജതു വർചസാ.***

ഏതെല്ലാം മാർഗ്ഗങ്ങളിൽക്കൂടി ഞങ്ങളുടെ മിത്രങ്ങൾ സഞ്ചരിക്കുന്നുവോ ആ മാർഗ്ഗങ്ങൾ കണ്ടകരഹിതങ്ങളും സുഗമങ്ങളുമായിരിക്കണേ. സ്രഷ്ടാവ് നിങ്ങളെ തേജസ്വികളും സൗഭാഗ്യത്തോടുകൂടിയവരുമാക്കണേ.

35. ***യച്ച വർചോ അക്ഷഷു സുരായാം ച യദാഹിതം,***
***യദ് ഗോഷ്വശ്വിനാ വർചസ്തേനേമാം വർചസാവതം.***

യാതൊരു ശക്തി ഗോക്കളിലും പാശത്തിലും മദ്യത്തിലും ഉണ്ടായിരിക്കുന്നുവോ ആ ശക്തിയാൽ ഹേ അശ്വിനികളേ! നിങ്ങൾ ഇവരുടെ രക്ഷകന്മാരായിരിക്കട്ടെ.

36. ***യേന മഹാനഘ്ന്യാ ജഘനമശ്വിനാ യേനവ സുരാ,***
***യേനാക്ഷാ അഭ്യഷിച്യന്ത തേനേമാം വർചസാവതം.***

ഹേ അശ്വിനികളേ! യാതൊരുശക്തിയാൽ മദ്യവും പാശവും അഭിസിഞ്ചിതങ്ങളായിരിക്കുകയും മാഹാത്മ്യം നിറഞ്ഞതായിരിക്കുകയും ചെയ്യുന്നുവോ ആ ശക്തിയാൽ എന്നെ രക്ഷിക്കണേ.

37. ***യോ അനിധ്മോ ദീദയദപ്സ്വന്തയേ വിപ്രാസ ഈഡതേ അധ്വ-രേഷു,***
***അപാംനപാന്മധുമതീരപോ ദായാഭിരിന്ദ്രോ വാവൃധേ വീര്യാവാൻ.***

യാതൊന്ന് ജ്വലിക്കാതിരുന്നുകൊണ്ട് ജലത്തിൽ ജ്വലനക്രിയ സമ്പന്നമാക്കിയിരിക്കുന്നുവോ യാതൊന്നിനെ യജ്ഞത്തിൽ ബ്രാഹ്മണൻ സ്തുതിക്കുന്നുവോ യാതൊന്ന് ജലത്തെ പോഷിപ്പിക്കുന്നുവോ ആ മധുരജലത്തെ നിങ്ങൾ പ്രദാനം ചെയ്യണേ. അതുവഴി ഇന്ദ്രൻ അഭിവൃദ്ധിപ്പെടണേ.

38. ***ഇദമഹം രുശന്തം ഗ്രാഭം തനൂദൂഷിമപോഹാമി,***
***യോ ഭദ്രോ രോചനസ്തമുദചാമി.***

ശരീരം ദുഷിപ്പിക്കുന്ന മലത്തെ ഞാൻ വേർപെടുത്തുകയും നന്മ ചെയ്യുന്ന ശോഭനവസ്തുക്കളെ സ്വീകരിക്കുകയും ചെയ്യുന്നു.

39. ***ആസ്യൈ ബ്രാഹ്മണാഃ സ്നപനീർഹരന്ത്വവീരഘ്നീരുദജന്ത്വാപഃ,***
***അര്യമ്ണോ അഗ്നിം പര്യതു പൂഷൻ പ്രതീക്ഷന്തേ ശ്വശുരോ ദേവരശ്ച.***

ബ്രാഹ്മണൻ ഇവന് സ്നാനം ചെയ്യുന്നതിനുള്ള ജലം കൊണ്ടുവരട്ടെ. വീരന്മാരെ നിഹനിക്കുന്ന ജലം ഇവനെ പ്രാപിക്കട്ടെ. ഹേ സൂര്യാ! പിതൃക്കളിൽനിന്നും ഈ അഗ്നിയെ സ്വീകരിക്കണേ. ഇവളുടെ ശ്വശുരനും ദേവരനും ഇവളെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്നു.

40. ***ശം തേ ഹിരണ്യം ശമ സന്ത്വാപഃ ശം മേഥിർഭവതു ശംയുഗസ്യ തദ്മ,***
***ശം ത ആപഃ ശതപവിത്രാ ഭവന്തു ശമു പത്യാ തന്വ സം സ്പൃ-ശസ്വ.***

ഹേ വധൂ! നിനക്കുവേണ്ടി ജലം കല്യാണമയിയാകണേ. സ്വർണ്ണം സുഖത്തെ നൽകുന്നതായിരിക്കണേ. ആകാശം സുഖദായകമായിരിക്കണേ. നീ മംഗളം പ്രാപിച്ചുകൊണ്ട് സ്വന്തം പതിയുടെ ദേഹത്തെ സ്പർശിക്കൂ.

41. ***ഖേ രഥസ്യ ഖേഽനസഃ ഖേ യുഗസ്ത ശതക്രതോ,***
***അപലാമിന്ദ്ര ത്രിഷ്പൂത്വാകൃണോഃ സൂര്യത്വചം.***

അസംഖ്യം കർമ്മങ്ങളോടുകൂടിയ ഹേ ഇന്ദ്രാ! രഥത്തോടുകൂടിയ ആകാശത്തിൽ മൂന്നു പ്രാവശ്യം അപാലയെ പവിത്രയാക്കി സൂര്യനുസമാനം പ്രകാശിക്കുന്ന ചർമ്മങ്ങളാൽ യുക്തമാക്കൂ.

42. ***ആശാസാനാ സൗമനസം പ്രജാം സൗഭാഗ്യം രയിം,***
***പത്യുരനുവ്രതാ ഭൂത്വാ സം നഹ്യസ്വാമൃതായ കം.***

നീ സന്താനങ്ങൾ, ധനം, സൗഭാഗ്യം, പ്രസന്നത ഇവയെ ആഗ്രഹിക്കുന്നവളായി പതിക്കനുകൂലമായി ജീവിച്ച് ഈ അമൃതമയമായ സുഖത്തെ സ്വന്തമാക്കൂ.

43. ***യഥാ സിന്ധുർനദിനാം സാമ്രാജ്യം സഷുവേ വൃഷാ,***
***ഏവാ ത്വം സമ്രാജ്ഞ്യേധി പത്യുരസ്തം പരേത്യ.***

അമൃതവർഷകമായ സമുദ്രം നദികളുടെ രാജ്യത്തെ സ്വന്തമാക്കുന്നതുപോലെ തന്നെ നീ പതിയുടെ ഭവനത്തെ പ്രാപിച്ച് സമ്രാജ്ഞിക്കു തുല്യ ആകണേ.

44. ***സമ്രാജ്ഞ്യേധി ശ്വശുരേഷു സമ്രാജ്ഞ്യേത ദേവൃഷു,***
***നനാന്ദുഃ സമ്രാജ്ഞ്യേധി സമ്രാജ്ഞ്യുത ശ്വശ്രുവാഃ.***

നീ ശ്വശുരൻ, ദേവരൻ, ശ്വശ്രു, സഖികൾ മുതലായവരിൽ സമ്രാജ്ഞിയായി ജീവിക്കണേ.

45. ***യാ അകൃന്തന്നവയൻ യാശ്ച തത്നിരേ യാ നേവീരന്താം അഭി-തോƒ ദദന്ത,***
***താസ്ത്വാ ജരസേ സ വ്യയന്ത്വായുഷ്മതീദം പരി ധത്സ്വ വാസഃ.***

യാതൊരുത്തി ഈ വസ്ത്രം നെയ്തുനെയ്ത് വിസ്തൃതമാക്കിയിരിക്കുന്നുവോ ആ ദേവി നിന്നെ വൃദ്ധാവസ്ഥവരെ ജീവിപ്പിക്കണേ. ഹേ ആയുഷ്മതീ നീ ഈ വസ്ത്രം അണിയൂ.

46. ***ജീവാ രുദന്തി വി നയൻസ്യധരം ദർധാമനു പ്രസിതിം ദീധ്യുർനരഃ, വാമം പിതൃ ഭ്യോ യ ഇദം സമീരിരേ മയഃ പതിഭ്യോ ജനയേ പരിഷ്വജേ.***

കന്യകാരൂപമാകുന്ന യജ്ഞത്തെ പുരുഷൻ കൂട്ടിക്കൊണ്ടുപോകുമ്പോൾ സന്താനാത്മകമായ തന്തുക്കളോടുകൂടിയ പുരുഷൻ കന്യകയെ ദുഃഖിതയാക്കുന്നു. അപ്പോൾ കന്യാപക്ഷത്തുള്ളവർ അവൾക്കുവേണ്ടി രോദനം ചെയ്യുന്നു. ഹേ വധൂ! ഇപ്രകാരം ചെയ്യുന്നവർ പിതൃക്കളേയും അധിവസിപ്പിക്കുന്നു. അതിനാൽ ശ്വശുരാദികളായ വരപക്ഷക്കാരേയും ഉൽപാദനകർത്താക്കളായ മാതൃ പക്ഷക്കാരേയും ആലിംഗനം ചെയ്യൂ.

47. ***സ്യോന ധ്രുവം പ്രജായേ ധാരയാമി തേƒശ്മാമ ദേവ്യാഃ പൃഥിവ്യാ ഉപസ്ഥേ,***
***തമാ തിഷ്ഠാനുമാജ്ഞാ സുവർചാ ദീർഘം ത ആയുഃ സവിതാ കൃണോതു.***

ഞാൻ ഈ കല്ലിനെ ഭൂമിയിൽ പ്രതിഷ്ഠിക്കുന്നു. ശോഭനരൂപത്തോടുകൂടിയ നീ എല്ലാവരേയും പ്രസാദിപ്പിക്കുന്നവളായി ഈ കല്ലിന്മേൽ ആസനസ്ഥയാകൂ. സൂര്യൻ നിൻെറ ആയുസ്സ് വർദ്ധിപ്പിക്കട്ടെ.

48. ***യേനാഗ്നിരസ്യാ ഭൂമ്യാ ഹസ്തം ജഗ്രാഹ ദക്ഷിണം,***
***തേന ഗൃഹ്ണാമി തേ ഹസ്തം മാ വ്യഥിഷ്ഠാ മയാ സഹ പ്രജയാച ധനേനച.***

ഹേ പത്നീ! എന്തിനുവേണ്ടി അഗ്നി ഈ ഭൂമിയെ ഇടതുകരത്താൽ പിടിച്ചിരിക്കുന്നുവോ അതുപോലെതന്നെ ഞാൻ നിൻെറ കരങ്ങളെ ഗ്രഹിക്കുന്നു. നീ ദുഃഖിതയാകാതെ സന്താനങ്ങളോടും ധനത്തോടും കൂടി എന്നോടുകൂടി വസിക്കൂ.

49. ***ദേവസ്തേ സവിതാ ഹസ്തം ഗൃഹ്ണാതു സോമോ രാജാ സുപ്രജസം കൃണോതു,***
***അഗ്നിഃ സുഭഗാം ജാതവേദാ പത്യേ പത്നീം ജരദർപിം കൃണോതു.***

സൂര്യൻ നിൻെറ കരങ്ങളേ ഗ്രഹിക്കണേ. സോമൻ നിന്നെ സന്താനവതിയാക്കണേ. അഗ്നി നിന്നെ സൗഭാഗ്യവതിയാക്കി വൃദ്ധാവസ്ഥവരെ പതിയോടൊത്തു ജീവിക്കുന്നവളാക്കണേ.

50. ***ഗൃഹ്ണാമി തേ സൗഭഗത്വായ ഹസ്തം മയാ പത്യാ ജരദഷ്ടിര്യഥാസഃ,***
***ഭഗോ അര്യമാ സവിതാ പുരന്ധിർമഹ്യം ത്വാദുർഗാർഹപത്യായ ദേവാഃ.***

ഹേ വധു! നീ എന്നോടുകൂടി വാർദ്ധക്യം വരെ ജീവിക്കണേ. അതിനു വേണ്ടി നിൻെറ കരങ്ങളെ ഞാൻ ഗ്രഹിക്കുന്നു. നീ സൗഭാഗ്യവതിയായിരിക്കണേ. ശിവൻ, സൂര്യൻ, ലക്ഷ്മി ഇവർ നിന്നെ ഗൃഹസ്ഥധർമ്മപരിപാലനത്തിനായി എനിക്കു പ്രദാനം ചെയ്യണേ.

51. ***ഭഗസ്തേ ഹസ്തമഗ്രഹീത് സവിതാ ഹസ്തമഗ്രഹീത്,***
***പത്നീ ത്വമസി ധർമണാഹേ ഗൃഹപതിസ്തവ.***

ശിവനും സൂര്യനും നിൻെറ കരങ്ങൾ പിടിച്ചിരിക്കുന്നു, അതിനാൽ നീ ധർമ്മപൂർവ്വകമായി എൻെറ ഭാര്യയായിരിക്കുന്നു. ഞാൻ നിൻെറ പതിയും ആയിരിക്കുന്നു.

52. ***മമേയമസ്തു പോഷ്യാ മഹ്യം ത്വാദാദ് ബൃഹസ്പതിഃ,***
***മയാ പത്യാ പ്രജാവതി സം ജീവ ശരദഃ ശതം.***

ബൃഹസ്പതി നിന്നെ എനിക്കായി നൽകിയിരിക്കുന്നു. നീ ഞാനാകുന്ന പതിയോടുചേർന്ന് സന്താനവതിയായി ഭവിക്കട്ടെ. ഒരു നൂറു സംവത്സരത്തിൻെറ ആയുസ്സിനെ അനുഭവിച്ചുകൊണ്ട് എൻെറ ദാസിയായിരിക്കൂ.

53. ***ത്വാഷ്ടാ വാസോ വ്യദധാച്ഛുഭേ കം ബൃഹസ്മപതേഃ പ്രശിഷാ കവീനാം,***
***തേനേമാം നാരീം സവിതാ ഭഗശ്ച സൂര്യാമിവ പരിധക്താം പ്രജയാ.***

ഹേ ശുഭേ! സ്രഷ്ടാവ് മംഗളകാരിയായ ഈ വസ്ത്രത്തെ ബൃഹസ്പതിയുടെ ആജ്ഞയാൽ നിർമ്മിച്ചു. വിഷ്ണുവും ശിവനും സൂര്യനു തുല്യയായ ഈ സ്ത്രീയെ ഈ വസ്ത്രംവഴിയായി സന്താനങ്ങളാൽ സമ്പന്നയാക്കട്ടെ.

54. ***ഇന്ദ്രാഗ്നീ ദ്യാവാപൃഥിവീ മാതരിശ്വാ മിത്രാവരുണാ ഭഗോ അശ്വിനോഭാ,***
***ബൃഹസ്പതിർമരുതോ ബ്രഹ്മ സോമ ഇമാം നാരീം പ്രജയാവർധയന്തു.***

അശ്വിനീകുമാരന്മാർ, ഇന്ദ്രാഗ്നികൾ, മിത്രാവരുണന്മാർ, ആകാശം, പൃഥ്വി, ബൃഹസ്പതി, വായു, മരുദ്ഗണങ്ങൾ, ബ്രഹ്മാവ്, സോമദേവത മുതലായവർ ഈ സ്ത്രീയെ സന്താനങ്ങളാൽ അഭിവൃദ്ധിപ്പെടുത്തട്ടെ.

55. ***ബൃഹസ്പതിഃ പ്രഥമഃ സൂര്യായാഃ ശീർഷ കേശാം അകല്പയത്,***
***തേനേമാമശ്വിനാ നാരീം പത്യേ സ ശോഭയാമസി.***

ഹേ അശ്വിനികളേ! ബൃഹസ്പതി ഇവളുടെ ശിരസ്സിലെ കേശത്തെ അലങ്കരിച്ചിരുന്നു, അതിനനുസരണമായി നാം വസ്ത്രാദികളാൽ ഈ സ്ത്രീയുടെ പതിയ്ക്കായി അലങ്കരിക്കുന്നു.

56. ***ഇദം ദദ്രൂപം യദവസ്ത യോഷാ ജായാം ജിജ്ഞാസേ മനസാ ചരന്തീം,***
***താമന്വതിഷ്യേ സഖിഭിർനവഗ്വൈ ക ഇമാൻ വിദ്വാൻ ചചർത പാശാൻ.***

ഈ രൂപത്തെ സ്ത്രീ ധരിക്കുന്നു. ഞാൻ സ്ത്രീയെ അറിയുന്നു. ഞാൻ ഇവളുടെ പുതിയ രീതികളോടുകൂടിയ സഖികൾക്കനുസരണമായി നടക്കാം. ഈ കേശവിന്ന്യാസം ഏതു വിദ്വാനാണ് നിർവ്വഹിച്ചത്?

57. ***അഹം വി ഷ്യാമി മയി രൂപമസ്യാ വേദദിത് പശ്യൻ മനസഃ കുലായം, ന സ്തേയമദ്മി മനസോദമുച്യേ സ്വയം ശ്രഥ്നാനോ വരുണസ്യ പാശാൻ.***

ഞാൻ ഇവളുടെ മനോരൂപമാകുന്ന ഹൃദയത്തെ അറിഞ്ഞുകൊണ്ടും അവളുടെ രൂപത്തെ ദർശിച്ചുകൊണ്ടും എന്നിലേയ്ക്കു ചേർത്തു ബന്ധിക്കുന്നു. ഞാൻ രഹസ്യമൈഥുനം നടത്തുന്നില്ല. സ്വയം മനഃപൂർവ്വമായി അവളുടെ കേശത്തെ പിന്നിക്കൊണ്ട് വരുണപാശങ്ങളിൽനിന്നും രക്ഷപെടുത്തുന്നു.

58. ***പ്ര ത്വാ മുഞ്ചാമി വരുണസ്യ പാശാദ് യേന ത്വാബധ്നാത് സവിതാ സുശേവാഃ,***
***ഉരും ലോകം സുഗമത്ര പന്ഥാം കൃണോമി തുഭ്യം സഹപത്ന്യൈ വധു.***

ഏതൊരു ദേവത നിന്നെ വരുണപാശത്താൽ ബന്ധിച്ചിരുന്നുവോ അതിൽനിന്നും ഞാൻനിന്നെ മോചിപ്പിക്കുന്നു. ഹേ പത്നി! ഞാൻ നിന്നോടൊത്ത് ലോകത്തിൻെറ വിസ്തൃതമായ മാർഗ്ഗങ്ങളെ സരളമാക്കുന്നു.

59. ***ഉദ്യച്ഛധ്വമപ രക്ഷോ ഹനാഥേമാം നാരീം സുകൃതേ ദധാത്,***
***ധാതാ വിപശ്ചിത് പതിമസ്യൈ വിവേദ ഭഗോ രാജാ പുര ഏതു പ്രജാനൻ.***

ജലം പ്രദാനം ചെയ്യണേ. രാക്ഷസന്മാരെ വധിക്കണേ. ഈ സ്ത്രീയെ പുണ്യത്തിൽ പ്രതിഷ്ഠിക്കണേ. സ്രഷ്ടാവ് ഇവൾക്കു പതിയെ നൽകിയിരിക്കുന്നു. ജ്ഞാനിയായ സൂര്യൻ ഇവളുടെമുമ്പിൽ ഉണ്ടായിരിക്കണേ.

60. ***ഭഗസ്തതക്ഷ ചതുരഃ പാദാൻ ഭഗസ്തതക്ഷ ചത്വാര്യുഷ്പലാനി,***
***ത്വഷ്ടാ പിപേശ മധ്യതോഽനു വർധ്രാൻത്സാ നോ അസ്തു സുമങ്ഗലീ.***

സൂര്യൻ ഇവൾക്ക് നാലു പാദങ്ങളും നാല് ഉഷ്പലങ്ങളും രചിച്ചു. മധ്യത്തിൽ തോൽവാറും നിർമ്മിച്ചു. അവൾ നമുക്ക് സുന്ദരിയും മംഗളകാരിണിയുമായി ഭവിക്കണേ.

61. ***സുകിംശുകം വഹതു വിശ്വരൂപം ഹിരണ്യവർണം സുവൃതം സുചക്രം, യാ രോഹ സൂര്യേ അമൃതസ്യ ലോകം സ്യോന പതിഭ്യോ വഹതും കൃണു ത്വം.***

ഹേ വധു! നീവരണീയവും പ്രകാശിക്കുന്നതും സുദീപ്തവും ആയ സ്ത്രീധനത്തിൽ ആരൂഢയാവുകയും ഇവയെ പതിക്കും അവൻെറ പക്ഷത്തുള്ള എല്ലാ പാലകന്മാർക്കുംവേണ്ടി മംഗളമയമാക്കുകയും ചെയ്യൂ.

62. ***അഭ്രാതൃഘ്നീം ദ്വരുണാപശുഘ്നീം ബൃഹസ്പതേ,***
***ഇന്ദ്രാപതിഘ്നീം പുത്രിണീമാസ്മഭ്യം സവിതർവഹ.***

ഹേ ബൃഹസ്പതീ! ഹേ ഇന്ദ്രാ! ഹേ സവിതൃദേവാ! ഈ വധുവിൻെറ ഭ്രാതാവും പതിയും മൃഗങ്ങളും നാശത്തെ പ്രാപിക്കാത്തവരായിരിക്കണേ. അവ പുത്രധനസമ്പന്നരൂപത്തിൽ ഞങ്ങൾക്കു പ്രാപ്തമാക്കണേ.

63. ***നാ ഹിംസിഷ്ടം കുമാര്യം സ്ഥൂണേ ദേവകൃതേ പഥി,***
***ശാലായാ ദേവ്യാ ദ്വാര സ്യോനം കൃണ്മോ വധൂപഥം.***

ഹേ ദേവാ! ഋഈ വധുവിനെ വഹിക്കുന്ന രഥത്തിന് യാതൊരു ഹാനിയും ഉണ്ടാകാതിരിക്കണേ. ഞങ്ങൾ ശാലയുടെ വാതുക്കൽ ഈ വധുവിൻെറ മാർഗ്ഗത്തെ മംഗലമയമാക്കുന്നു.

64. ***ബ്രഹ്മാപരം യുജ്യതാം ബ്രഹ്മപൂർവ്വം ബ്രഹ്മന്തതോ മധ്യതോ ബ്രഹ്മ സർവ്വതഃ,***
***അനാവ്യാധാം ദേവപുരാം പ്രവദ്യ ശിവാ സ്യോനാ പതിലോകേ വി രാജ.***

മുമ്പിലും പിമ്പിലും ഉള്ളിലും പുറത്തും മധ്യഭാഗത്തും എല്ലായിടങ്ങളിലും ബ്രാഹ്മണൻ നിലയുറപ്പിക്കണേ. നീ ദേവതകളുടെ നിവാസസ്ഥാനവും രോഗരഹിതവുമായ ശാലയെ പ്രാപിക്കണേ. പതിഗൃഹത്തിൽ മംഗലമയിയായി പ്രസന്നയായി വസിക്കണേ.

## അനുവാകം രണ്ട്

### സൂക്തം രണ്ട്

(ഋഷി–സാവിത്രി, സൂര്യ. ദേവത–ആത്മാവ്, യക്ഷ്മനാശിനി, ദാമ്പത്യം, പരിപന്ഥിനാശിനി, ദേവൻ. ഛന്ദസ്–അനുഷ്ടുപ്, ജഗതി, അഷ്ടി, ത്രിഷ്ടുപ്, ബൃഹതി, ഗായത്രി, പംക്തി, ഉഷ്ണിക്, ശക്വരി)

1. ***തുഭ്യമഗ്രേ പര്യവഹൻത്സൂര്യാ വഹതുനാ സഹ,***
***സ നഃ പതിഭ്യോ ജായാം ദാ അഗ്നേ പ്രജയാ സ.***

ഹേ അഗ്നി! സ്ത്രീധനത്തോടുകൂടി വധുവിനെ നിനക്കുവേണ്ടി കൊണ്ടുവന്നിരുന്നു. നീ ഞങ്ങൾക്ക് സന്താനവതിയായ ഭാര്യയെ നൽകണേ.

2. ***പുനഃ പത്നീമഗ്നിരദാദായുഷാ സഹ വർചസാ,***
***ദീർഘായുരസ്യാ യഃ പതിർജീവാതി ശരദഃ ശതം.***

അഗ്നി ആയുസ്സും തേജസ്സും സഹിതം നമുക്ക് പത്നിയെ പ്രദാനം ചെയ്തിരിക്കുന്നു. ഇവളുടെ പതിയും ദീർഘായുസ്സുള്ളവനായിരിക്കണേ. അവൻ ഒരു നൂറു സംവത്സരത്തെ ആയുസ്സോടുകൂടിയവനാകണേ.

3. ***സോമസ്യ ജായാ പ്രഥമം ഗന്ധർവ്വസ്തേf പരഃ പതിഃ,***
***തൃതീയോ അഗ്നിഷ്ടേ പതിസ്തുരീയസ്തേ മനുഷ്യജഃ.***

നീ ആദ്യം സോമൻെറ പത്നിയായി, പിന്നീട് ഗന്ധർവ്വനും അഗ്നിയും നിൻെറ രണ്ടും മൂന്നും ഭർത്താക്കന്മാരായി. ഞാനാകുന്ന മനുഷ്യൻ നിൻെറ നാലാമത്തെ പതിയാകുന്നു.

4. ***സോമോ ദദദ് ഗന്ധർവായ ഗന്ധർവോ ദദദഗ്നയേ,***
***രയിം ച പുത്രാംശ്ചാദാദഗ്നിർമഹ്യമഥോ ഇമാം.***

സോമൻ നിന്നെ ഗന്ധർവ്വനു കൊടുത്തു, ഗന്ധർവ്വൻ അഗ്നിക്കും അഗ്നി നിന്നെ എനിക്കുവേണ്ടിയും പ്രദാനം ചെയ്തു. അനന്തരം ധനത്താലും പുത്രന്മാരാലും സമ്പന്നയാക്കി.

5. ***ജാ വാമഗൻത്സമർതിർവാജിനീംവസൂ ന്യശ്വിനാ ഹൃത്സു കാമാ അരം– സത,***
***അഭൂതം ഗോപാ മിഥുനാ ശുഭസ്പതീ പ്രിയാ അര്യമ്ണോർ ദുര്യോ അശീമഹി.***

ഉഷഃകാലത്തിലെ ഐശ്വര്യവാന്മാരായ ഹേ അശ്വിനികളേ! നിങ്ങളുടെ ഹൃദയങ്ങളിലെ അഭീഷ്ടങ്ങളെ നിങ്ങളുടെ കൃപാപൂർണ്ണമായ ബുദ്ധിവഴിയായി ഞങ്ങൾക്കു ലഭ്യമാക്കണേ. നിങ്ങൾ ഞങ്ങളുടെ പ്രിയപ്പെട്ടവരും രക്ഷകന്മാരുമാകുവിൻ. സൂര്യൻെറ കൃപയാൽ ഞങ്ങൾ ഗൃഹങ്ങളിൽ സുഖം അനുഭവിക്കുന്നവരാകണേ.

6. ***സാ മന്ദസാനാ തനസാ ശിവേന രയിം ധേഹി സർവവീരം വചസ്യം, സുഗ തീർഥ സുപ്രപാണം സഭസ്പതീ സ്ഥാണും പഥിഷ്ഠാമപ ദുർമതിം ഹതം.***

നിങ്ങൾ മംഗലദായകമായ മനസ്സോടുകൂടി വീരന്മാരാൽ യുക്തമായ ധനത്തെ പോഷിപ്പിക്കണേ. ഹേ അശ്വിനികളേ! നിങ്ങൾ ഈ തീർത്ഥത്തെ സഫലമാക്കി മാർഗ്ഗങ്ങളിൽ നിലകൊള്ളുന്ന ദുർഗ്ഗതികളെ എല്ലാം അകറ്റിക്കളയുവിൻ.

7. ***യാ ഓഷധയോ യാ നദ്യോ ക്ഷേത്രാണി യാ വനാ,***
***താസ്ത്വാവധുപ്രജാവതീംപത്യേ രക്ഷന്തു രക്ഷസഃ.***

ഹേ വധൂ! ഔഷധികൾ, നദികൾ, ക്ഷേത്രങ്ങൾ, വനങ്ങൾ എല്ലാം നിന്നെ സന്താനവതിയാക്കട്ടെ. നിൻെറ പതിയെ ദുഷ്ടന്മാരിൽനിന്നും രക്ഷിക്കട്ടെ.

8. ***ഏമം പന്ഥാമ രുക്ഷാമ സുഗം സ്വസ്തിവാഹനം,***
***യസ്മിൻ വിരോ ന രിഷ്യത്യന്യേഷാം വിന്ദതേ വസു.***

ഞങ്ങൾ സുഖമയമായ വാഹനത്തോടുകൂടിയ ഈ മാർഗ്ഗത്തിൽക്കൂടി സഞ്ചരിക്കുന്ന ഇതിൽ വീരന്മാർക്ക് ഹാനി സംഭവിക്കുന്നില്ല. അന്യരുടെ ധനം ലഭ്യമാകുകയും ചെയ്യുന്നു.

9. ***ഇദം സു മേ നരഃ ശൃണുത യയാശിഷാ ദമ്പതീ വാമമശ്നുതഃ,***
***യേ ഗന്ധർവാ അപ്സരശ്ച ദേവീരേഷുവാനസ്പത്യേഷു യേf ധതസ്ഥുഃ,***
***സ്യോനാസ്തേ അസ്യൈ വധ്വൈ ഭവന്തു മാ ഹിംസിഷുർവഹതു മുഹ്യമാനം.***

ഹേ മനുഷ്യരേ! എൻെറ വാക്കുകൾ ശ്രവിക്കൂ. വനസ്പതികളിൽ ഗന്ധർവ്വന്മാരുണ്ട്, അപ്സരസ്സുകളുണ്ട്. അവർ ഇവർക്ക് സുഖം നൽകുന്നവരാകണേ. സ്ത്രീധനരൂപമായ ധനത്തെ നശിപ്പിക്കരുതേ. ആശീർവാദാത്മകങ്ങളായ വാണികളോടുകൂടി ഇവർ രണ്ടും ഉത്തമപദാർത്ഥങ്ങളെ ഉപഭോഗം ചെയ്യട്ടെ.

10. ***യേ വധ്വശ്ചന്ദ്രം വഹതു യക്ഷമാ യന്തി ജനാം അനു,***
***പുനസ്താൻ യജ്ഞിയാ ദേവാ നയന്തു യത ആഗതാഃ.***

ചന്ദ്രികയ്ക്കുതുല്യം പ്രസന്നതാപ്രദമായ സ്ത്രീധനത്തിലേയ്ക്ക് യാതൊരു വിനാശകവസ്തുക്കൾ വരുന്നോ അവ വന്ന ഇടത്തിലേക്കുതന്നെ യജ്ഞീയ ദേവത തിരിച്ചുകൊണ്ടുപോകട്ടെ.

11. ***മാ വിദൻ പരിപന്ഥിനോ വ ആസീദന്തി ദമ്പതി,***
***സുഗേന ദുർഗതീതാമപ ദ്രാന്ത്വരാതയഃ.***

ദമ്പതിമാരുടെ സമീപത്തേയ്ക്കു വരുവാനാഗ്രഹിക്കുന്ന ശത്രുക്കൾക്ക് അവരെ പ്രാപിക്കുവാൻ കഴിയാതെ വരണേ. ഞങ്ങൾ ഈ ദുർഗ്ഗമങ്ങളായ മാർഗ്ഗങ്ങളെ തരണം ചെയ്യുകയും ഞങ്ങളുടെ ശത്രുക്കൾ ദുർഗതിയിൽ പതിക്കുകയും ചെയ്യണേ.

12. ***സം കാശയാമി വഹതും ബ്രഹ്മണാ ഗൃഹൈരഘോരേണ ചക്ഷഷാ മിത്രിയേണ,***
***പര്യാണദ്ധം വിശ്വരൂപം യദസ്തി സ്യോന പതിഭ്യഃ സവിതാ തത് കൃണോതു.***

ഞാൻ സ്ത്രീധനത്തെ മന്ത്രത്താലും നക്ഷത്രത്താലും ദീപ്തമാക്കുന്നു. ഇവയിൽ വിഭിന്നരീതിയിലുള്ള പദാർത്ഥങ്ങളെ പ്രാപിക്കുന്നവരെ സൂര്യദേവൻ സുഖമുള്ളവരാക്കണേ.

13. ***ശിവാ നാരീയമസ്തമാഗന്നിമം ധാതാ ലോകമസ്യൈ ദിദേശ,***
***താമര്യമാ ഭഗോ അശ്വിനോഭാ പ്രജാപതിഃ പ്രജയാ വർധയന്തു.***

ഈ സ്ത്രീയ്ക്കുവേണ്ടി സൃഷ്ടികർത്താവ് ഭവനരൂപമാകുന്ന ലോകത്തെ സൃഷ്ടിച്ചിരിക്കുന്നു. ഈ മംഗളമയിയായ സ്ത്രീ അതിനെ പ്രാപിച്ചു കഴിഞ്ഞിരിക്കുന്നു. ആ വധുവിനെ അശ്വിനികൾ, സൂര്യൻ, ശിവൻ, വിഷ്ണു, പ്രജാപതി, ഇവർ സന്താനങ്ങളാൽ അഭിവൃദ്ധിപ്പെടുത്തണേ.

14. ***ആത്മനത്യുവരാ നാരീയമാഗൻ തസ്യാം നരോ വപത ബീജമസ്യാം,***
***സാ വഃ പ്രജാം ജനയദ് വക്ഷണാഭ്യോ വിഭ്രതീ ദുഗ്ധമൃഷസ്യ രേതഃ.***

ഹേ പുരുഷാ! ഉർവ്വരയായ ഈ സ്ത്രീയിൽ നീ ബീജത്തെ നിക്ഷേപിക്കൂ. ഋഷഭസമാനമായ നിൻെറ വീര്യത്തേയും ക്ഷീരത്തേയും വഹിച്ചിരിക്കുന്ന ഇവൾ നിനക്കുവേണ്ടി സന്താനത്തെ ഉദ്ഭവിപ്പിക്കട്ടെ.

15. ***പ്രതി തിഷ്ഠ വിരാഡസി വിഷ്ണുരിവേഹ സരസ്വതി,***
***സിനീവാലി പ്ര ജായതാം ഭാഗസ്യ സമതാവസത്.***

ഹേ സരസ്വതീ! നീ വിഷ്ണുവിനെപ്പോലെതന്നെ സർവ്വവ്യാപകയാകുന്നു. അതിനാൽ നീ പ്രതിഷ്ഠിതയാകുന്നു. ഹേ ദുർഗ്ഗേ! നീ ശിവനോടു ചേർന്നുകൊണ്ട് സന്താനങ്ങളെ ഉത്ഭവിപ്പിക്കൂ.

16. ***ഉദ് വ ഊർമിഃ ശമ്യാ ഹന്ത്വാപാ യാക്ത്രാണി മുഞ്ചത,***
***മാദുഷ്കൃതൗ വ്യേനസാവധ്ന്യാവശുനമാരനാം.***

ഹേ ജലമേ! നിൻെറ കർമ്മങ്ങളുടെ തരംഗങ്ങളെ ശാന്തമാക്കൂ, കടിഞ്ഞാൺ അയച്ചുവിടൂ. മഹാകർമ്മങ്ങളെ അനുഷ്ഠിക്കുന്നവയും കൊല്ലുവാൻ പാടില്ലാത്തവയും ആയ മൃഗങ്ങളെ ഭക്ഷണമാക്കാതിരിക്കൂ.

17. ***അധീരചക്ഷുരപതിഘ്നീ സ്യോനാ ശഗ്മാ സുശേവാ സുയമാ ഗൃഹേഭ്യഃ,***
***വീരസൂർദേവൃകാമാ സം ത്വയൈധിഷീമഹി സുമനസ്യമാനാ.***

ഹേ വധൂ! നീ സ്നിഗ്ദ്ധ ദൃഷ്ടിയോടുകൂടി പതിയെ ക്ഷീണിപ്പിക്കുന്നവളായിരിക്കുന്നില്ല. നീ വീരപുത്രന്മാരെ പ്രസവിച്ചുകൊണ്ട് മനസ്സിൽ സന്തോഷത്തോടുകൂടിയവളായി, എല്ലാവർക്കും സുഖത്തെ പ്രദാനം ചെയ്യുന്നവളായി ഈ ഭവനത്തെ പ്രാപിക്കൂ. ഞങ്ങളും നിന്നിൽ അഭിവൃദ്ധിപ്പെടട്ടെ.

18. ***അദേവൃധ്നൃപതിധ്നാഹൈധി ശിവാ പശുഭ്യഃ സുമയാ സുവർചാഃ,***
***പ്രജാവതീ വിരസൂർദേവൃകാമാ സ്യോനേമമഗ്നം ഗാർഹപത്യം സപര്യ.***

ഹേ വധൂ! നീ പതിക്കും ദേവരനും കഷ്ടപ്പാടുകളുണ്ടാക്കാത്തവളായും മൃഗങ്ങളെ സംരക്ഷിക്കുന്നവളായും പ്രജാവതിയായും ശോഭനകാന്തിയോടുകൂടിയവളായും സുഖത്തെ പ്രദാനം ചെയ്യുന്നവളായും ദേവരന് അഹിതമായി ചിന്തിക്കാത്തവളായും കഴിയൂ, നീ അഗ്നിയെ പൂജിക്കൂ.

19. ***ഉത്തിഷ്ഠേതഃ കിമിച്ചന്തീദമാഗാ അഹം ത്വേഡേ അഭീഭൂഃ സ്വാദ് ഗൃഹാത്,***
***ശൂന്യൈഷീ നിരൃതേ യാജഗന്ധോത്തിഷ്ഠാരാതേ പ്ര പത മേഹ രംസ്ഥാഃ.***

ഹേ നിരൃതീ! നീ ഇവിടെനിന്ന് എഴുന്നേറ്റു പാലായനം ചെയ്യൂ. നീ എന്താശിച്ചുകൊണ്ട് ഇവിടെ വന്നിരിക്കുന്നു? നിന്നെ എന്റെ ഭവനത്തിൽ നിന്ന് ഓടിച്ചുകൊണ്ട് സൽക്കരിക്കുന്നു. നീയാകുന്ന ശത്രുരൂപിണി നാശത്തെ ആഗ്രഹിച്ചുകൊണ്ട് ഇവിടെ വന്നിരിക്കുന്നു. എന്നാൽ നീ വിഹരിക്കാതിരിക്കട്ടെ.

20. ***യദാ ഗാർഹപത്യമസപര്യേത പൂർവ മഗ്നിം വധൂരിയം,***
***അധാ സരസ്വത്യൈ നാരി പിതൃഭ്യശ്ച നമസ്കുരു.***

ഗൃഹസ്ഥാശ്രമത്തിൽ പ്രവേശിക്കുന്നതിനുമുമ്പ് ഈ വധു അഗ്നിപൂജ നടത്തിക്കൊണ്ടിരിക്കുന്നു. ഹേ സ്ത്രീ ഇനി നീ സരസ്വതിയേയും പിതൃക്കളേയും നമസ്ക്കരിക്കൂ.

21. ***ശർമ വർമൈതദാ ഹരാസ്യൈ നാര്യാം ഉപസ്തരേ,***
***സിനീവാലി പ്ര ജായതാം ഭഗസ്യ സുമതാവസത്.***

ഈ സ്ത്രീയ്ക്കുവേണ്ടി മൃഗചർമ്മരൂപമാകുന്ന ആസനത്തിൽ മംഗല്യവും രക്ഷയും വച്ചുകൊണ്ട് ഈ ഭഗദേവത പ്രസന്നയായിരിക്കണേ. ഹേ ദുർഗ്ഗേ! ഈ സ്ത്രീ സന്താനങ്ങളെ ഉത്ഭവിപ്പിച്ചുകൊണ്ട് ജീവിക്കണേ.

22. ***യം ബൽബജം ന്യസ്യഥ ചർമ ചോപസ്തൃണീഥന,***
***തദാ രോഹതു സുപ്രജാ യാ കന്യാ വിന്ദതേ പതിം.***

നിങ്ങളാൽ വിരിക്കപ്പെട്ട തൃണങ്ങളുടെമേലും മൃഗചർമ്മത്തിന്മേലും സന്താനവതിയും പതിയെ ആഗ്രഹിക്കുന്നവളും ആയ ഈ കന്യക ആസനസ്ഥയാകട്ടെ.

23. ***ഉപ സ്തൃണീഹി ബൽബജമധി ചർമണി രോഹിതേ,***
***തത്രോപവിശ്യ സുപ്രജാ ഇമമഗ്നിം സപര്യതു.***

രോഹിതമൃഗത്തിന്റെ ചർമ്മത്തിന്മേൽ "ബല്വജ" (മയമില്ലാത്ത ഒരിനം പുല്ല്) ത്തെ വിരിക്കുവിൻ. അതിന്റെമേൽ ആസനസ്ഥയായി പ്രജാപതിയായ ഈ സ്ത്രീ അഗ്നിദേവനെ പൂജിക്കട്ടെ.

24. ***ആ രോഹ ചർമോപ സീദാഗ്നമേഷ ദേവോ ഹന്തി രക്ഷാംസി സർവാ, ഇഹ പ്രജാം ജനയ പത്യേ അസ്മൈ സുജ്യൈഷ്ഠ്യോ ഭവത് പുത്രസ്ത ഏഷഃ.***

ഹേ സ്ത്രീ! ഈ മൃഗചർമ്മത്തിന്മേൽ കയറി അഗ്നിദേവന്റെ അടുക്കൽ ഇരിക്കൂ. ഈ ദേവതയ്ക്ക് എല്ലാ രാക്ഷസന്മാരേയും കൊല്ലുവാനുള്ള കഴിവുണ്ട്. നീ ഈ ഭവനത്തിൽ നിന്റെ ആദ്യസന്താനത്തെ പ്രസവിക്കൂ. ഇവൻ നിന്റെ ജ്യേഷ്ഠപുത്രനെന്നു വിളിക്കപ്പെടും.

25. ***വി തിഷ്ഠന്താം മാതുരസ്യാ ഉപസ്ഥാന്നാനാരൂപാഃ പശവോ ജായമാനാഃ,***
***സുമംഗല്യുപ സീദേമമഗ്നിം സപത്നി പ്രതി ഭൂഷേഹ ദേവാൻ.***

ഈ മാതാവിന് അനേകം പുത്രന്മാർ അവളുടെ അങ്കതലത്തിൽ കളിക്കുന്നവരായുണ്ടാകട്ടെ. സുന്ദരിയും കല്യാണമയിയുമായ ഹേ സ്ത്രീ! നീ അഗ്നിയുടെ അടുക്കൽ ഇരുന്നുകൊണ്ട് എല്ലാ ദേവതകളേയും സുശോഭിതരാക്കൂ.

26. ***സുമങ്ഗലീ പ്രതരണീ ഗൃഹാണാം സുശേവാ പത്യേ ശ്വശു-രായശഭൂഃ,***
***സ്യോനാ ശ്വശ്വൈ പ്ര ഗൃഹാൻ നിശേമാന.***

കല്യാണമയിയായ നീ പതിക്കു സുഖം നൽകുന്നവളും ഭവനകാര്യങ്ങൾ നടത്തുന്നവളും ശ്വശുരനേയും ശ്വശ്രുവിനേയും ശുശ്രൂഷിക്കുന്നവളുമായി ഗൃഹ പ്രവേശനം ചെയ്യൂ.

27. ***സ്യോനാ ഭവ ശ്വശുരേഭ്യ സ്യോനാ പത്യേ ഗൃഹേഭ്യഃ,***
***സ്യേനാസ്യൈ സർവസ്യൈ വിശേ സ്യോനാ പുഷ്ടായൈഷാം ഭവ.***

നീ പതിയെ സുഖിപ്പിക്കുന്നവളാകട്ടെ, ഗൃഹത്തിൻെറ മംഗളദീപമാകട്ടെ. ശ്വശുരന് നന്മചെയ്യുന്നവളാകട്ടെ,നീ എല്ലാ സന്താനങ്ങൾക്കും സുഖം നൽകിയും പരിപോഷിപ്പിച്ചും ജീവിക്കൂ.

28. ***സുമങ്ഗലീരിയം വധൂരിമാം സമേത പശ്യത,***
***സൗഭാഗ്യമസ്മൈ ദത്വാ ദൗർഭാഗ്യൈർവിപരേതന.***

ഈ വധു കല്യാണമയിയാകുന്നു. എല്ലാവരും ഒന്നായി ഇവളെ നോക്കൂ. ഇവളുടെ ദൗർഭാഗ്യത്തെ അകറ്റിക്കൊണ്ട് സൗഭാഗ്യത്തെ പ്രദാനം ചെയ്യുവിൻ.

29. ***യാ ദുർഹാർദോ പുവതയോ യാശ്ചേഹ ജരതീരപി,***
***വർചോൻബസ്യൈ സം ദത്താഥാസ്തം വിപരേതന.***

ദുഷ്ടഹൃദയങ്ങളോടുകൂടിയ സ്ത്രീകളും വൃദ്ധകളും ഇവൾക്കു തേജസ്സിനെ പ്രദാനം ചെയ്തുകൊണ്ട് കടന്നുപോകട്ടെ.

30. ***രുക്മപ്രസ്തരണ വഹ്യം വിശ്വാ രൂപാണി ബിഭ്രതം,***
***അരോഹത സൂര്യാം സാവിത്രീ വൃഹതേ സൗഭഗായ കം.***

മനസ്സിനു സുഖം നൽകുന്ന കിടക്കയാൽ യുക്തമായ ഈ മനോഹര പര്യങ്കത്തിൽ സുഖപ്രാപ്തിക്കുവേണ്ടി വധു കയറിയിരുന്നു.

31. ***ആ രോഹ തല്പം സുമനസ്യമാനേഹ പ്രജാം ജനയ പത്യേ അസ്മൈ, ഇന്ദ്രാണീവ സുവധാ ബുധ്യമാനാ ജ്യോഹതിരഗ്രാ ഉഷസഃ പ്രതി ജാഗരാസി.***

ഹേ സ്ത്രീ! നീ സന്തോഷത്തോടുകൂടി ഈ പര്യങ്കത്തിൽ പതിയോ ടൊത്ത് സന്താനോൽപാദനം നടത്തൂ. നീ സമാനബുദ്ധിയാൽ സമ്പന്നയായി രിക്കൂ. നിത്യവും ഉഷഃകാലത്തിൽ ഉണരുന്നവളായി ഭവിക്കട്ടെ.

32. ***ദേവാ അഗ്രേ ന്യപദ്യന്ത പത്നീഃ സമസ്പൃശന്ത തന്വ സ്തനൂഭിഃ,***
***സൂര്യേവ നാരി വിശ്വരൂപാ മഹിത്വാ പ്രജാവതീ പത്യാ സം ഭവേഹ.***

ദേവന്മാരും പൂർവ്വകാലത്തിൽ പര്യങ്കത്തിൽ ആരോഹണം ചെയ്ത് തങ്ങളുടെ അവയവങ്ങളെ ഭാര്യമാരുടെ അവയവങ്ങളുമായി യോജിപ്പിച്ചിരുന്നു. ഹേ സ്ത്രീ! നീ സൂര്യപത്നിക്കു തുല്യം പതിയോടുകൂടി സഹവസിച്ച് സന്താന വതിയാകട്ടെ.

33. ***ഉത്തിഷ്ഠേ തോ വിശ്വാവസോ നമസേഢാമഹേ ത്വാ,***
***ജാമിമിച്ഛ പിതൃഷദം ന്യക്താം സ തേ ഭാഗോ ജനുഷാ തസ്യ വിദ്ധി.***

ഹേ വിശ്വവസുക്കളേ! ഇവിടെ നിന്നും എഴുന്നേൽക്കുവിൻ. ഞങ്ങൾ നിങ്ങളെ നമസ്ക്കരിക്കുന്നു. പിതൃഭവനത്തിലേയ്ക്കുപോകുന്ന ഈ ഗുണവതി തന്നെ നിങ്ങളുടെ അംശമായിരിക്കുന്നു. അവളുടെ ഉത്ഭവത്തെ നിങ്ങൾ അറിയൂ.

34. ***അസ്പരസഃ സധമാദ മദന്തി ഹവിർധാനമന്തരാ സൂര്യ ച, താസ്തേ ജനിത്രമഭി താഃ പരേപി നമസ്തേ ഗന്ധർവതുനൗ കൃ ണോമി.***

ജീവികൾക്കു സന്തോഷമുണ്ടാകുന്ന ദിക്കിൽ ഹവിർദാനവും സൂര്യനേയും കണ്ടുകൊണ്ട് അപ്സരസ്സുകൾ ഹൃഷ്ടരാകുന്നു. അവിടംതന്നെ നിൻെറ ഉത്ഭവസ്ഥാനമാകുന്നു. അതിനാൽ അവിടേയ്ക്കുതന്നെ പോകൂ. ഞാൻ നിന്നെ നമസ്ക്കാരപൂർവ്വം ഗന്ധർവ്വന്മാരുടെ ആഗമനത്തോടുകൂടിത്തന്നെ കാര്യങ്ങൾക്കു പ്രേരിപ്പിക്കുന്നു.

35. ***നമോ ഗന്ധർവസ്യ നമസേ നമോ ഭാമായ ചക്ഷുഷേ ച കൃണ്മഃ, വിമ്വാവസോ ബ്രഹ്മണാ തേ നമോഽഭി ജായാ അപ്സരസഃ പരേപി.***

ഗന്ധർവ്വൻെറ ക്രോധപൂർണ്ണമായ നേത്രങ്ങളെ നമസ്ക്കരിക്കുന്നു. ഹേ വിശ്വാവസൂ! ഞങ്ങളുടെ മന്ത്രത്തേയും നമസ്ക്കാരത്തേയും സ്വീകരിച്ച് നിങ്ങൾ അപ്സരസുകളെ ഈ നാരിയിൽനിന്നും അകറ്റിനിർത്തൂ.

36. ***രായാ വയം സുമനസഃ സ്യാമോദിയോ ഗന്ധർവമാവീവൃതാം, അഗംത്സ ദേവഃ പരമം സധസ്ഥമഗന്മ യത്ര പ്രതിരന്ത ആയുഃ.***

ഞങ്ങൾ ഹർഷപ്രദരാകണേ. ഞങ്ങൾ ഗന്ധർവ്വന്മാരെ ഊർധ്വഗാമി കളാക്കുന്നു. ആ ദേവതകൾ പരമപദത്തെ പ്രാപിക്കണേ. എവിടെ ആയുസ്സ് വിശാലമായിരിക്കുന്നുവോ ഞങ്ങളും ആ സ്ഥാനത്തെ പ്രാപിച്ചിരിക്കുന്നു.

37. ***സം പതിരാവൃത്വിയേ സൃജേഥാം മാതാപിതാ ച രേതസോ ഭവാഥഃ, മയം ഇവ യോഷാമധി രോഹയൈനാം പ്രജാം കൃണ്വാഥാമിഹ പു ഷ്യതം രയിം.***

നിങ്ങൾ രണ്ടുപേരും മാതാപിതാക്കളാകുന്നതിനുവേണ്ടി ഋതുകാലത്തിൽ കൂടിച്ചേരുവിൻ. വീര്യം വഴിയായി മാതാവും പിതാവും ആകുവിൻ. മാനവ വിധികളാൽ സന്താനോൽപാദനം നടത്തുവിൻ.

38. ***താം പൂഷച്ഛിവതമാമേരയസ്വ യസ്യാം ബീജം മനുഷ്യാ വപന്തി, യാ ന ഊരൂ ഉശതീ വിശ്രയാതി യസ്യാമുശന്തഃ പ്രഹരേമ ശേഷഃ.***

ഹേ സൂര്യാ! ആരിൽ ബീജത്തെ നിക്ഷേപിച്ചിരിക്കുന്നുവോ മംഗളമയിയായ ആ സ്ത്രീയെ ഉത്തേജിപ്പിക്കൂ. അവൾ പ്രേമിച്ചുകൊണ്ട് അംഗങ്ങളെ വിരിച്ച് സന്താനോൽപാദനകർമ്മത്തിൽ സാലഗ്നയാകട്ടെ.

39. ***ആ രോഹോരുമുപ ധത്സ്വ ഹസ്തം പരിഷ്വജസ്വ ജായാം സസമനസ്യമാനഃ,***
***പ്രജാം കൃണ്വാഥാമിഹ മോദമാനൗ ദീർഘം വാമായുഃ സവിതാ കൃ ണോതു.***

നീ ഭാര്യയെ സ്പർശിക്കൂ. പ്രസന്നരായി നിങ്ങൾ രണ്ടുപേരും പ്രജോൽ പത്തികർമ്മത്തിൽ വ്യാപൃതരാകുവിൻ. സൂര്യൻ നിങ്ങളുടെ ആയുസ്സിനെ വർദ്ധി പ്പിക്കട്ടെ.

40. ***ആ വാം പ്രജാം അനയതു പ്രജാപതിരഹോരാത്രാഭ്യാം സമനക്ത്വ രമ്യാ,***
***അദുർമങ്ഗലീ പതിലോകമാ വിശേമം ശം നോ ഭവ ദ്വിപദേ ശം ചതുഷ്പദേ.***

സൂര്യൻ നിങ്ങളെ രാവും പകലും കടാക്ഷിക്കട്ടെ. പ്രജാപതി നിങ്ങൾക്കു വേണ്ടി പ്രജോൽപത്തി നടത്തട്ടെ. ഹേ വധൂ! നീ അമംഗലകളിൽനിന്നെല്ലാം

അകന്നുവസിച്ചുകൊണ്ട് ഈ ഭവനത്തിൽ പ്രവേശിച്ച് ഇരുകാലികളും നാൽക്കാലികളുമായ എല്ലാത്തിനും സുഖം പ്രദാനം ചെയ്യുന്നവളായി ഭവിക്കൂ.

41. ***ദേവൈർദത്തം മനുനാ സാകമേതദ് വാധൂയേ വാസോ വധ്വശ്ച വസ്ത്രം, യോ ബ്രഹ്മണേ ചികിതുഷേ ദദാതി സ ഇദ് രക്ഷാംസി തല്പാനി ഹന്തി.***

ദേവതകൾ മനുസഹിതം ഈ വധുവിന്റെ വസ്ത്രം നൽകിയിരുന്നു. ആര് ഈ വിവാഹവസ്ത്രത്തെ ജ്ഞാനിയായ ബ്രാഹ്മണനു ദാനം ചെയ്യുന്നുവോ അവൻ രാക്ഷസന്മാരെ നശിപ്പിക്കുന്നതിൽ സമർത്ഥനാകുന്നു.

42. ***യം മേ ദത്തോ ബ്രഹ്മമാർഗ വധൂയോർവാധൂയം വാസോ വദ്വശ്ച വസ്ത്രം,***
***യുവം ബ്രഹ്മണേf നുമന്യമാനൗ ബൃഹസ്പതേ സാകമിന്ദ്രശ്ച ദത്തം.***

ആര് വരന്റെ വസ്ത്രവും വധുവിന്റെ വസ്ത്രവും ബ്രഹ്മാവകാശമായിക്കരുതി എനിക്കു നൽകിയിരിക്കുന്നുവോ ഹേ ബൃഹസ്പതീ! നീ ഇന്ദ്രന്റേയും ബ്രഹ്മാവിന്റേയും അംഗീകാരത്തോടുകൂടി ഇവളെ എനിക്കു പ്രദാനം ചെയ്തു കഴിഞ്ഞിരിക്കുന്നു.

43. ***സ്യോനാദ്യോമേരധി ബുധ്യമാനോ ഹസാമുദൗ മഹസാമോദമാനൗ,***
***സുഗൂ സുപുത്രൗ സുഗൃഹൗ തരാഥോ ജീവാവുഷസോ വിഭാതീഃ.***

ഞങ്ങൾ രണ്ടുപേരും ഹാസ്യത്തിൽക്കൂടി പ്രസന്നതയേയും സുഖത്തിൽക്കൂടി ബോധത്തേയും പ്രാപിക്കണേ. ഞങ്ങൾ സൽഗതിയോടുകൂടിയവരായി പുത്രാദികളാൽ സമ്പന്നരായി ഉഷസ്സുകളെ കടന്നുപോകുകയും ചെയ്യണേ.

44. ***നവം വസാനഃ സുരഭിഃ സുവാസാ ഉദാഗാം ജീവ ഉഷസോ വിഭാതീഃ,***
***ആണ്ഡാത പതത്രീവാമുക്ഷി വിശ്വസ്മാദേനസസ്പരീ.***

ഞാൻ നവീനവും സുന്ദരവും സുരഭിലവുമായ പരിധാനത്തെ ഗ്രഹിച്ച് ഉഷഃകാലത്തെ പ്രാപിക്കും. അണ്ഡത്തിൽനിന്നും പക്ഷിക്കുഞ്ഞുങ്ങൾ മോചനം പ്രാപിക്കുന്നതുപോലെ ഞാനും എല്ലാ പാപങ്ങളിൽനിന്നും മോചനം പ്രാപിക്കും.

45. ***ശുംഭനീ ദ്യാവാപൃഥിവീ അന്തിസുമ്നേ മഹിവ്രതേ,***
***ആപഃ സപ്തഃ സുസ്രുബുർദേവീസ്താ നോ മുഞ്ചന്ത്വം ഹസഃ.***

പ്രശോഭിതങ്ങളായ ആകാശത്തിന്റെയും ഭൂമിയുടേയും മധ്യേ ചേതനങ്ങളും അചേതനങ്ങളുമായ ജീവികൾ വസിക്കുന്നു. വിശാലഗർഭത്തോടുകൂടിയ ഈ ആകാശവും ഭൂമിയും സപ്താകാരത്തിൽ പ്രവഹിച്ചുകൊണ്ടിരിക്കുന്ന ജലവും നമ്മെ പാപങ്ങളിൽനിന്നും മോചിപ്പിക്കണേ.

46. ***സൂര്യായൈ ദേവഭ്യോ മിത്രായ വരുണായ ച,***
***യേ ഭൂതസ്യ പ്രചേതസസ്തേഭ്യ ഇദമകരം നമഃ.***

സൂര്യൻ, ദേവഗണങ്ങൾ, വരുണൻ ഇവർ എല്ലാ ഭൂതങ്ങളേയും അറിയുന്നവരാകുന്നു. അവരെയെല്ലാം ഞാൻ നമസ്ക്കരിക്കുന്നു.

47. ***യ ഋതേ ചിദർഭിശ്രിഷഃ പുരാ ജത്രുഭ്യ ആതൃദഃ,***
***സംധാതാ സധി മഘവാ പുരുവസുർനിഷ്കർത്താ വിഹരുതൈപുനഃ.***

"ജത്രുക്കൾ" നിമിത്തമായി യാതൊരുത്തൻ "അഭിശ്രിയം" കൂടാതെ "ആതർദനം" ചെയ്യുന്നുവോ യാതൊരു പുരുബന്ധു വിഹൃതത്തെ പുറത്തുകൊണ്ടുവരുന്നോ അവൻ മഘവാസന്ധിയെ യോജിപ്പിക്കുകയും ചെയ്യുന്നു.

48. ***അപസ്മത് തമ ഉച്ഛതു നീലം പിശംഗമുതം ലോഹിതം യത്,***
***നിർദഹനീ യ പൃഷാതകൃസ്മിൻ താം സ്ഥാണാവധ്യാ സജാമി.***

നീലയും മഞ്ഞയും ചുവപ്പും പുകകൾ ഞങ്ങളുടെ അടുത്തുനിന്നും അകന്നുപോകട്ടെ. ഭസ്മീകരിക്കുന്ന പൃഷാതകിയെ സ്ഥാണുവിൽ സ്ഥാപിക്കുന്നു.

49. ***യാവതീഃ കൃത്യാ ഉപവാസനേ യാവന്തോ രാജ്ഞോ വരുണസ്യ പാശാഃ,***
***വ്യൃദ്ധയോ യാ അസമൃദ്ധയോ യാ അസ്മിൻ താ സ്ഥാണാവധി സാദയാമി.***

ഉപവാസനത്തിൻെറ എല്ലാ കൃത്യകളേയും വരുണൻെറ എല്ലാ പാശങ്ങളേയും വൃദ്ധിയേയും അസമൃദ്ധിയേയും സ്ഥാണുവിൽ സ്ഥാപിക്കുന്നു.

50. ***യാ മേ പ്രിയതമാ തനൂഃ സാ മേ വിഭായ വാസസഃ,***
***തസ്യാഗ്രേ ത്വം വനസ്പതേ നീവിം കൃണുഷ്വ മാ വയം രിഷാമ.***

ഹേ വനസ്പതീ! വസ്ത്രത്താൽ അലങ്കരിക്കപ്പെട്ട എൻെറ ശരീരം പ്രകാശിച്ചുകൊണ്ടിരിക്കട്ടെ. നീ അതിൻെറ മുമ്പിൽ മടിക്കുത്തായിരിക്കൂ. ഞങ്ങൾ നാശത്തെ പ്രാപിക്കാതിരിക്കട്ടെ.

51. ***തേ അന്താ യാവതീഃ സിചോ വ ഓതവോ യേ ച തന്തവഃ,***
***വാസോ യത് പത്നീഭീരുത തന്നഃ സ്യോനമുപ സ്പൃശാത്.***

മനോഹരമായ അരുകുതന്തുക്കളോടുകൂടിയതും ഭാര്യമാരാൽ നെയ്തെടുക്കപ്പെട്ടതുമായ വസ്ത്രം നമുക്ക് സുഖദായകവും സ്പർശനകോമളവുമായിരിക്കണേ.

52. ***ഉശതീഃ കന്യലാം ഇമാഃ പിതൃലോകാത് പതിം യതീഃ,***
***അവ ദീക്ഷാമസൃക്ഷത സ്വാഹാ.***

പിതൃഭവനത്തിൽനിന്നും ഭർത്തൃഗേഹത്തിലേയ്ക്കു യാത്രയാകുന്ന ഈ കന്യകമാർ അഭിലഷിച്ചുകൊണ്ടിരുന്ന ദീക്ഷയെ ഉപേക്ഷിക്കുന്നു.

53. ***ബൃഹസ്പതിനാവ സൃഷ്ടാം വിശ്വേ ദേവാ അധാപയൻ,***
***വർചോ ഗോഷു പ്രവിഷ്ടം യത് തേനാമാം സം സൃജാമസി.***

ബൃഹസ്പതിയുടെ ഈ ഔഷധം വിശ്വദേവതകളാൽ പുഷ്ടിപ്പെടുത്തിയിരിക്കുന്നു. നാം അതിനെ ഗോക്കളുടെ ശക്തിയോടു കൂട്ടിച്ചേർക്കുന്നു.

54. ***ബൃഹസ്പതിനാവസൃഷ്ടാം വിശ്വേ ദേവാ അധാരയൻ,***
***തേജോ ഗോഷു പ്രവിഷ്ടം യത് തേനാമാം സം സൃജാമസി.***

ബൃഹസ്പതിയാൽ നിർമ്മിക്കപ്പെട്ട ഈ ഔഷധത്തെ വിശ്വദേവതകൾ പുഷ്ടിപ്പെടുത്തിയിരിക്കുന്നു. നാം അതിനെ ഗോക്കളുടെ നിലനിൽക്കുന്ന തേജസ്സിനോടുചേർത്ത് സമ്പന്നമാക്കുന്നു.

55. ***ബൃഹസ്പതിനാവസൃഷ്ടാം വിശ്വേ ദേവാ അധാരയൻ,***
***ഭഗോ ഗോഷു പ്രവിഷ്ടോ യസ്തേനേമാം സം സൃജാമസി.***

ബൃഹസ്പതിയാൽ നിർമ്മിക്കപ്പെട്ട ഈ ഔഷധങ്ങളാൽ വിശ്വദേവതകൾ പുഷ്ടമാക്കപ്പെട്ടിരിക്കുന്നു. നാം ഇതിനെ ഗോക്കളുടെ സൗഭാഗ്യത്തോടു യോജിപ്പിക്കുന്നു.

56. ***ബൃഹസ്പതിനാവസൃഷ്ടം വിശ്വേ ദേവാ അധാരയൻ,***
***യശോ ഗോഷു പ്രവിഷ്ടം യത് തേനേമാം സം സൃജാമസി.***

ബൃഹസ്പതിയാൽ നിർമ്മിക്കപ്പെട്ട ഈ ഔഷധത്തെ വിശ്വദേവതകൾ പുഷ്ടിപ്പെടുത്തിയിരിക്കുന്നു. നാം അതിനെ ഗോക്കളുടെ നിലനിൽക്കുന്ന യശസ്സിനോടു കൂട്ടി യോജിപ്പിക്കുന്നു.

57. ***ബൃഹസ്പതിനാവ സൃഷ്ടാം വിശ്വേ ദേവാ അധായരൻ***
***യശോ ഗോഷു പ്രവിഷ്ടം യത് തേനേമാം സം സൃജാമസി***

ബൃഹസ്പതിയാൽ നിർമ്മിതമായ ഈ ഔഷധത്തെ വിശ്വദേവതകൾ പരിപൂർണ്ണമാക്കിയിരിക്കുന്നു. നാം അതിനെ ഗോക്കളുടെ ക്ഷീരത്തോടു മിശ്രണം ചെയ്യുന്നു.

58. ***ബൃഹസ്പതിനാവസൃഷ്ടാം വിശ്വേ ദേവാ അധാരയൻ,***
***രസോ ഗോഷു പ്രവിഷ്ടോ യസ്തേനേമാം സം സൃജാമസി***

ബൃഹസ്പതിയാൽ പ്രയുക്തമായ ഈ ഔഷധിയെ വിശ്വദേവതകൾ പുഷ്ടിപ്പെടുത്തിയിരിക്കുന്നു. നാം അതിനെ ഗോരസത്തോടു യോജിപ്പിക്കുന്നു.

59. ***യദീമേ കേശിനോ ജനാ ഗൃഹേ തേ സമനർതിഷു രോദേന കൃണ്വന്തോധം,***
***അഗ്നിഷ്ട്നാ തസ്മാദേനസഃ സവിതാ ച പ്ര മുഞ്ചതാം.***

കന്യകയുടെ വിയോഗത്താൽ ദുഃഖിയായ പുരുഷൻ നിൻെറ ഭവനത്തിൽ കരഞ്ഞുകൊണ്ടു ചുറ്റിനടക്കുന്നു. ആ പാപത്തിൽനിന്നും അഗ്നിദേവൻ നിന്നെ മോചിപ്പിക്കട്ടെ.

60. ***യദീയം ദുഹിതാ തവ വികേശ്യരുദദ് ഗൃഹ രോദേന കൃണ്യത്യധം,***
***അഗ്നിഷ്ട്വാ തസ്മാദേനസഃ സവിതാ ച പ്ര മുഞ്ചതാം.***

നിൻെറ പുത്രി അവളുടെ കേശത്തെ വിതറിയിട്ടുകൊണ്ട് കരയുന്നു. ആ പാപത്തിൽനിന്നും സൂര്യനും അഗ്നിയും നിന്നെ മോചിപ്പിക്കട്ടെ.

61. ***യജ്ജാമയോ യദ്യുവതയോ ഗൃഹേ തേ സമനർതിഷു രോദേന കൃണ്വതീരധം,***
***അഗ്നിഷ്ട്വാ തസ്മാദേനസഃ സവിതാ ച പ്ര മുഞ്ചതാം.***

നിൻെറ ഭഗിനികൾ അല്ലെങ്കിൽ മറ്റു യുവതികൾ ദുഃഖിതകളായി കരഞ്ഞുകൊണ്ട് നിൻെറ ഭവനത്തിൽ അലഞ്ഞിരുന്നു. ആ പാപത്തിൽനിന്നും സൂര്യനും അഗ്നിയും നിന്നെ മോചിപ്പിക്കട്ടെ.

62. ***യത് തേ പ്രജായാം പശുഷു യദ്വാ ഗൃഹേഷു നിഷ്ഠതമഘകൃദ്ഭി രധാ കൃതം,***
***അഗ്നിഷ്ട്വാ തസ്മാദേനസഃ സവിതാ ച പ്ര മുഞ്ചതാം.***

നിൻെറ ഭവനത്തിൽ സന്താനങ്ങളേയും മൃഗങ്ങളേയും ദുഃഖിപ്പിക്കുന്നവർ ഏതൊരു ദുഃഖത്തെ വരുത്തിവെച്ചിട്ടുണ്ടോ ആ പാപത്തിൽനിന്നും അഗ്നിയും സൂര്യനും നിന്നെ മുക്തനാക്കട്ടെ.

63. ***ഇയം നാര്യുപ ബ്രൂതേ പൂല്യാന്യാവപന്തികാ,***
***ദീർഘായുരസ്തു മേ പതിർജീവാതി ശരദഃ ശതം.***

എൻെറ ഭർത്താവ് ദീർഘായുഷ്മാനായി ഒരു നൂറു സംവത്സരം ജീവിക്കണേ എന്ന് മലരുകളെ ആഹുതിചെയ്തുകൊണ്ട് ഈ വധു അഭിലഷിക്കുന്നു.

64. ***ഇഹേമാവിന്ദ്ര സം നുദ ചക്രവാകേവ ദമ്പതീ,***
***പ്രജയനൗ സ്വസ്തകൗ വിശ്വമായുർവ്യശ്നുതാം.***

ഹേ ഇന്ദ്രാ! ഈ പതിപത്നിമാരെ ചക്രവാകമിഥുനത്തെപ്പോലെ സ്നേഹിക്കൂ. ഇവരെ മനോഹരമായ ഭവനവും സന്താനങ്ങളുംകൊണ്ട് യുക്തമാക്കണേ. ഇവർ ജീവിതകാലം മുഴുവൻ വിഭിന്നങ്ങളായ ഭോഗങ്ങളെ ആസ്വദിച്ചുകൊണ്ട് ജീവിക്കട്ടെ.

65. ***യദാസന്ദ്യാ മുപധാനേ യദ് വോപവാസനേ കൃതം,***
***വിവാഹേ കൃത്യാം യാം ചക്ര രാസ്താനേ താം നിദ്ധമസി.***

സന്ധാനം, ഉപധാനം, ഉപവാസനം മുതലായ ദോഷങ്ങളുണ്ടായിരിക്കുകയും വിവാഹകർമ്മത്തിൽ ആരെങ്കിലും കൃത്യാകർമ്മം ചെയ്യുകയും ചെയ്തിട്ടുണ്ടെങ്കിൽ ഈ എല്ലാ പാപങ്ങളേയും സ്നാനം ചെയ്യുന്ന സ്ഥലത്ത് സ്ഥിരപ്പെടുത്തിവയ്ക്കുന്നു.

66. ***യദ് ദുഷ്കൃത യച്ഛമലം വിവാഹേ വഹതൗ ച യത്,***
***തത് സംഭലസ്യ കംബലേ മൃജ്മഹേ ദുരിതം വയം.***

വിവാഹസമയത്തോ അഥവാ സ്ത്രീധനത്തിലോ എന്തെങ്കിലും ദോഷം സംഭവിച്ചിട്ടുണ്ടെങ്കിൽ അതിനെ നാം മധുരമായി സംസാരിക്കുന്നവരുടെ കംബളത്തിൽ സ്ഥാപിക്കുന്നു.

67. ***സംഭലേ മലം സാദയിത്വാ കംബലേ ദുരിതം വയം,***
***അഭൂമ യജ്ഞിയാഃ ശുദ്ധാഃ പ്ര ണ ആയൂംഷി താരിഷത്.***

ദുരിതവും മലവും കംബളത്തിൽ പൊതിഞ്ഞ് ഈ യജ്ഞീയപുരുഷൻ ശുദ്ധനായിത്തീർന്നിരിക്കുന്നു. ഇപ്പോഴേ ദേവൻ നമുക്ക് പൂർണ്ണായുസ്സിനെ നൽകണേ.

68. ***കൃത്രിമഃ കണ്ടകഃ ശതദൻ യ ഏഷഃ,***
***അപാസ്യാഃ കേശ്യം മലമപ ശീർഷർണ്യ ലിഖാത്.***

കൃത്രിമരൂപത്തിൽ നിർമ്മിച്ചിട്ടുള്ളതും അസംഖ്യം പല്ലുകളുള്ളതുമായ ഈ ചീപ്പ് ഇവളുടെ ശിരസ്സിലെത്തി ശിരസ്സിലെ അഴുക്കുകളെ മാറ്റട്ടെ.

69. ***അങ്ഗാദങ്ഗാദ് വയമസ്യാഃ അപ യക്ഷ്മം നി ദധ്മസി,***
***തന്മാപ്രാപത് പൃഥിവീം മോത ദേവാൻ ദിവം മാ പ്രാപദുർവന്തരിക്ഷം,***
***അപോ മാ പ്രാപന്മലമേതദഗ്നേ യമ മാ പ്രാപത് പിതൃംശ്ച സർവാൻ.***

ഇവളുടെ ഓരോ അവയവങ്ങളിൽനിന്നും സംഹാരദോഷത്തെ അകറ്റുന്നു. എന്നാൽ ആ ദോഷം എന്നെ സ്പർശിക്കാതിരിക്കട്ടെ. പൃഥ്വി, ആകാശം, അന്തരീക്ഷം, ദേവഗണങ്ങൾ, ജലം ഇവയ്ക്കും ആ ദോഷം ഏൽക്കാതിരിക്കട്ടെ. ഹേ അഗ്നീ! ഈ ദോഷം പിതൃക്കൾക്കും അവരുടെ അധിഷ്ഠാനദേവതയായ യമരാജനും ഏൽക്കാതിരിക്കട്ടെ.

70. ***സം ത്വാ നഹ്യാമി പയസാ പൃഥിവ്യാ സം ത്വാ നഹ്യാമി പയസൗ-ഷധീനാം,***
***സം ത്വാ നഹ്യാമി പ്രജയാ ധനേന സംനദ്ധാ സനുഹി വാജമേമം.***

ഹേ പത്നീ! പൃഥ്വിയുടെ ക്ഷീരസമാനമായ സാരതത്ത്വത്താലും ഞാൻ നിന്നെ ആബദ്ധമാക്കുന്നു. നീ പ്രജയാലും ധനത്താലും സമ്പന്നയായി ധന പ്രദായിനിയാകൂ.

71. ***അമോഽഹമസ്മി സാ ത്വം സാമാഹമ സ്മ്യൃക്ത്വം ദ്യൗരഹം പൃഥിവീ ത്വം,***
***താവിഹ സം ഭവാവ പ്രജാമാ ജനയാവഹൈ.***

ഹേ പത്നീ! ഞാൻ സാമവേദവും നീ ഋഗ്വേദവുമാകുന്നു. ഞാൻ ആകാശവും നീ പൃഥ്വിയുമാകുന്നു. ഞാൻ വിഷ്ണുരൂപവും നീ ലക്ഷ്മീരൂപവും ആകുന്നു. നാം ഇവിടെ ഒന്നായി ജീവിച്ച് സന്താനങ്ങളെ ഉൽപാദിപ്പിക്കണേ.

72. ***ജാനിയന്തി നാവഗ്രവഃ പുത്രിയന്തീ സുദാനവഃ,***
***അരിഷ്ടാസൂ സചേവഹീ ബൃഹതേ വാജസായതേ.***

നമുക്കു രണ്ടുപേർക്കും നദികൾ പ്രത്യക്ഷമാകട്ടെ. നാം മംഗലമയമായ ദാനത്തിൻെറ ദാതാക്കളായ പുത്രന്മാരെ പ്രാപിക്കട്ടെ. കണക്കില്ലാത്ത ധാന്യ പ്രാപ്തിക്കുവേണ്ടി നാം സംയുക്തരായി ജീവിച്ചുകൊണ്ട് പ്രാണനോടുകൂടി അഹിംസിതരായിരിക്കട്ടെ.

73. ***യേ പിതരോ വധൂദർശാ ഇമം വഹതുമാഗമൻ,***
***തേ അസ്യൈ വധ്വൈ സപത്നൈ പ്രജാവച്ഛർമയച്ഛന്തു.***

വധുവിനെ ദർശിക്കുന്നതിനുള്ള ഇച്ഛയോടുകൂടി ഈ സ്ത്രീധനത്തിൻെറ സമീപം വന്നുചേർന്നിരിക്കുന്ന പിതൃക്കൾ ഈ ശീലവതിയായ വധുവിന് സന്താനയുക്തമായ മംഗളത്തെ പ്രദാനം ചെയ്യുന്നവരാകണേ.

74. ***യേദം പൂർവാഗൻ രശനായമാനാ പ്രജാമസ്യൈ ദ്രവിണം ചേഹദത്ത്വാ,***
***താം വഹന്ത്വമതസ്യാനു പന്ഥാം വിരാഡിയം സുപ്രജാ അത്യജൈഷിത്.***

ആദ്യമായി ചരടിനു തുല്യം ബന്ധിക്കുന്നതിന് ഏതൊരു നാരി ഈ മാർഗ്ഗത്തെ പ്രാപിച്ചിരുന്നുവോ ആദ്യം നടക്കാതിരുന്ന ആ മാർഗ്ഗത്തിൽ ഈ വധുവിനെ സന്താനത്തോടും ധനത്തോടുംകൂടി കൂട്ടിക്കൊണ്ടുപോകട്ടെ. ഈ മഹിമാവതി അഭിവൃദ്ധിയെ പ്രാപിച്ചുകൊണ്ട് ജീവിക്കണേ.

75. ***പ്ര ബുധ്യസ്വ സുബുധാ ബുധ്യമാനാ ദീർഘായുത്വായ ശതശാരദായ, ഗൃഹാൻ ഗച്ഛ ഗൃഹപത്നീ യഥാസോ ദീർഘം ത ആയുഃ സവിതാ കൃണോതു.***

ഹേ സുബുദ്ധീ! ഉണർത്തപ്പെടുന്നില്ലെങ്കിലും നീ ഒരു നൂറു സംവത്സരത്തെ ദീർഘായുസ്സ് പ്രാപിക്കുന്നതിനുവേണ്ടി ഉണരൂ. ഗൃഹനായികയാകുന്നതിനുവേണ്ടി ഭവനത്തിലേക്കു നടക്കൂ. സൂര്യദേവൻ നിനക്ക് ദീർഘായുസ്സ് നൽകട്ടെ.

# പഞ്ചദശകാണ്ഡം

## അനുവാകം ഒന്ന്

### സൂക്തം ഒന്ന്

(ഋഷി-അഥർവൻ. ദേവത-അദ്ധ്യാത്മം, വ്രാത്യൻ. ഛന്ദസ്-പംക്തി, ബൃഹതി, അനുഷ്ടുപ്, ഗായത്രി)

1. ***വ്രാത്യ ആസീദീയമാന നവ സ പ്രജാപതിം സമൈരയത്.***

ചലിച്ചുകൊണ്ടിരിക്കുന്ന വ്രാത്യൻ (സമൂഹപതി) പ്രജാപതിക്കു പ്രേരണ നൽകി.

2. ***സ പ്രജാപതിഃ സുവർണമാത്മന്നപശ്യത് തത് പ്രാജനയത്.***

പ്രജാപതി തന്നിൽത്തന്നെ സുവർണ്ണ (ആത്മാവ്)ത്തെ ദർശിച്ചു. അപ്പോൾ അദ്ദേഹം എല്ലാത്തിനേയും ഉത്ഭവിപ്പിച്ചു.

3. ***തദേകമഭവത് ത തല്ലാമമഭവത് തന്മഹദഭവത് തജ്ജ്യേഷ്ഠഥവത്, തദ് ബ്രഹ്മാഭവത് തത് തപോƒഭവത് തത് സത്യമഭവത് തേന പ്രാജായത.***

പ്രജാപതിതന്നെ ജ്യേഷ്ഠവും മഹത്തും രമണീയവും ബ്രഹ്മാവും തപസ്സും സത്യവും ആയി. അതിൽനിന്നുതന്നെ ഇവ ഉത്ഭവിച്ചു.

4. ***സോf വർധത സ മഹാനഭവത് സ മഹിദേവോf ഭവത്.***

അവൻ അഭിവൃദ്ധിയെ പ്രാപിച്ചു. അവൻതന്നെ മഹാനും മഹാദേവനുമായി.

5. ***സ ദേവാനാമീശാം ഹര്യൈത് സ ഈശാനോf ഭവത്.***

അവൻ ദേവതകളുടെ സ്വാമിയായി. അവൻതന്നെ ഈശാനനു(പ്രകാശം)മായി.

6. ***സ ഏകവ്രാത്യോf ഭവത് സ ധനുരാദത്ത തദേവേന്ദ്ര ധനുഃ.***

അവൻ എല്ലാ സമൂഹങ്ങളുടേയും അധികാരിയായി. അവൻ ഉയർത്തിയ ധനുസ്സിനെ ഇന്ദ്രധനുസ്സ് എന്നു പറയുന്നു.

7. ***നീല മസ്യോദരം ലോഹിതം പൃഷ്ഠം.***

അവൻെറ ജഠരം നീലയും പുറം ചുവപ്പും വർണ്ണങ്ങളോടുകൂടിയതായിരുന്നു.

8. ***നിലേനൈവാപ്രിയം ഭ്രാതൃവ്യം പ്രോർണോതി ലോഹിതേന ദ്വിഷന്തം, വിധ്യതീതി ബ്രഹ്മവാദിനോ വദന്തി.***

അപ്രിയന്മാരായ ശത്രുക്കൾ ഈ നീലവർണ്ണത്താൽ വലയിതരാവുകയും വിദ്വേഷികളെ ചുവപ്പുവർണ്ണം വിദീർണ്ണമാക്കുകയും ചെയ്യുന്നു എന്ന് ബ്രഹ്മജ്ഞാനികൾ ഉപദേശിക്കുന്നു.

## സൂക്തം രണ്ട്

(ഋഷി–അഥർവൻ, ദേവത–അദ്ധ്യാത്മം. വ്രാത്യൻ. ഛന്ദസ്–അനുഷ്ടുപ്, ത്രിഷ്ടുപ്, പംക്തി, ഗായത്രി. ജഗതി, ബൃഹതി, ഉഷ്ണിക്)

1. ***സ ഉദതിഷ്ഠത് സ പ്രാചീ ദിശമനു വ്യചലത്.***

അവൻ എഴുനേറ്റ് പൂർവ്വദിക്കിനു നേരെ നടന്നു.

2. ***തം ബൃഹച്ച രഥന്തരം ചാദിത്യാശ്ച വിശ്വേ ച ദേവാ അനു–വ്യചലൻ.***

ബൃഹത്സാമം, രഥന്തരസാമം, സൂര്യൻ, ദേവതകൾ എല്ലാം അവൻെറ പിന്നാലെ നടന്നു.

3. ***ബൃഹതേ ച വൈ സ രഥന്തരായ ചാദിത്യേഭ്യശ്ച വിശ്വേഭ്യശ്ച ദേവേഭ്യ,***
***ആ വൃശ്ചവേ യ ഏവം വിദ്വാംസം വ്രാത്യമുപവദതി.***

ഇപ്രകാരം ജ്ഞാനിയായ ബ്രാഹ്മണൻെറ നിന്ദകൻ ബൃഹത്സാമം, രഥന്തരസാമം, സൂര്യൻ, വിശ്വദേവതകൾ ഇവരെ ഹിംസിക്കുന്നു.

4. ***ബൃഹതശ്ച വൈ സ രഥന്തരസ്യ ചാദിത്യാനാം ച വിശ്വേഷാം ദേവാനാം,***
***പ്രിയം ധാമ ഭവതി തസ്യ പ്രാച്യാം ദിശി.***

(അവനെ സൽക്കരിക്കുന്നവൻ) ബൃഹത്സാമം, രഥന്തരസാമം, സൂര്യൻ മുതലായ എല്ലാ ദേവതകളും അവനെ തങ്ങളുടെ പ്രിയനായി കരുതുകയും പൂർവ്വദിക്കിൽ സ്വന്തം ഇരിപ്പിടത്തെ നിർമ്മിക്കുകയും ചെയ്യുന്നു.

5. ***ശ്രദ്ധാ പുംശ്ചലീ മിത്രോ മാഗധോ വിജ്ഞാനാം വാസോf ഹതഷ്ണീഷം രാത്രീ,***
***കേശാ ഹരിതൗ പ്രവതൗ കല്മലിർമണിഃ.***

ശ്രദ്ധ പുംശ്ചലിയും വിജ്ഞാനം വസ്ത്രവും ദിവസം തലപ്പാവും രാത്രി കേശവും മിത്രൻ സ്തുതിപാഠകനും കല്മണി അവൻെറ രത്നവുമാകുന്നു.

6. ***ഭൂതം ച ഭവിഷ്യച്ച പരിഷ്കന്ദൗ മനോ വിപഥം.***

ഭൂതവും ഭാവിയും ഉഴന്നു നടക്കുന്നതും മനസ്സ് രഥവുമാകുന്നു.

7. ***മാതരിശ്വാ ച പാവ മാനശ്ച വിപഥവാഹൗ വാതഃ,***
***സാരഥീം രേഷ്മാ പ്രദോതഃ.***

വായുവും പവമാനനും രഥവാഹകരും രേഷ്മാവ് ക്രീഡയും വായു സാരഥിയുമാകുന്നു.

8. ***കീർതിശ്ച യശശ്ച പുരഃ സരാവൈനം കീർതിർഗച്ഛത്യാ,***
***യശോ ഗച്ഛതി യ ഏവം വേദ.***

കീർത്തിയും യശസ്സും അഗ്രഗാമികളാകുന്നു. ഇപ്രകാരം അറിയുന്നവന് കീർത്തിയും യശസ്സും ലഭിക്കുന്നു.

9. ***സ ഉദതിഷ്ഠത് സ ദക്ഷിണാം ദിശമനു വ്യചലത്.***

അവൻ എഴുന്നേറ്റ് ദക്ഷിണദിക്കിനു നേരെ നടന്നു.

10. ***തം യജ്ഞായജ്ഞിയം ച വാമദേവ്യം ച യജ്ഞശ്ച യജമാനശ്ച പശവശ്ചാനുവ്യചലൻ.***

യജ്ഞായജ്ഞിയം, സാമം, യജ്ഞം, യജമാനൻ, മൃഗം, വാമദേവൻ എന്നിവർ അവന്റെ പിന്നാലെ നടന്നു.

11. ***യജ്ഞായജ്ഞിയായ ച വൈ സ വാമദേവ്യായ ച യജമാനായ ച പശുഭ്യശ്ചാ വൃശ്ചതേ യ ഏവം വിദ്വാംസം വാത്യമുപവദതി.***

ഇങ്ങനെയുള്ള സമൂഹപതിയുടെ നിന്ദകൻ യജ്ഞായജ്ഞിയം, സാമ യജ്ഞം, മൃഗം, വാമദേവൻ ഇവരുടെയൊക്കെ വിരോധിയാകുന്നു.

12. ***യജ്ഞായജ്ഞിയസ്യ ച വൈ സ വാമദേവ്യസ്യ ച യജ്ഞസ്യ ച യജമാനസ്യ,***
***ച പശൂനാം ച പ്രിയൈ ധാമ ഭവതി തസ്യ ദക്ഷിണായാം ദിശി.***

(അവനെ സൽക്കരിക്കുകയാണെങ്കിൽ) യജ്ഞായജ്ഞിയം, സാമം, യജമാനൻ, മൃഗം, വാമദേവൻ ഇവയ്ക്കെല്ലാം പ്രിയപ്പെട്ടവനായി ദക്ഷിണദിക്കിൽ അവനും പ്രിയപ്പെട്ട ഒരു ഇരിപ്പിടം ഉണ്ടാകുന്നു.

13. ***ഉഷാഃ പുംശ്ചലീ മന്ത്രോ മാഗധോ വിജ്ഞാനം വാസോऽഹരു-ഷ്ണീഷം രാത്രീ,***
***കേശാ ഹരിതൗ പ്രവതൗ കല്മലിർമണിഃ.***

വിജ്ഞാനം വസ്ത്രവും പകൽ തലപ്പാവും രാത്രി കേശവും ഉഷസ്സ് പുംശ്ചലിയും മന്ത്രം സ്തുതിപാഠകനും കല്മണി രത്നവും ആകുന്നു.

14. ***അമാവാസ്യാ ച പൗർണമാസീ ച പരിഷ്കന്ദൗ മനോ വിപഥം,***
***മാതരിശ്വാ ച പവമാനശ്ച വിപഥവാഹൗ വാതഃ സാരഥീ രേഷ്മാ പ്രതോദഃ,***
***കീർതിശ്ച യശശ്ച പുരഃ സരാവൈനം കീർതിർഗച്ഛത്യാ യശോ ഗച്ഛതി യ ഏവം വേദ.***

അമാവാസ്യയും പൗർണ്ണമിയും അവന്റെ വളർത്തുമക്കളും ആകുന്നു.

15. ***സ ഉദതിഷ്ഠത് സ പ്രതീചീം ദിശമനു വ്യചലത്.***

അവൻ എഴുന്നേറ്റ് പശ്ചിമദിക്കിലേയ്ക്കു നടന്നു.

16. ***ത വൈരൂപം ച വൈരാജം ചാപശ്ച വരുണശ്ച രാജാനുവ്യചലൻ.***

ജലം, വരുണൻ, വൈരൂപം, ബ്രഹ്മം ഇവ അവന്റെ പിന്നാലെ ചെന്നു.

17. ***വൈരൂപായ ച വൈ സ വൈരാജായ ചദ്ഭവശ്ച വരുണായ ച രാജ്ഞ ആ,***
***വൃശ്ചതേ യ ഏവം വിദ്വാംസം വ്രാത്യമുപവദതി.***

സമൂഹപതിയുടെ നിന്ദകൻ ജലം, വരുണൻ, വൈരൂപം, ബ്രഹ്മം ഇവയുടെ വിരോധിയാകുന്നു.

18. ***വൈരൂപാസ്യ ച വൈ സ വൈരാജസ്യ ചാപാം ച വരുണസ്യ ച രാജ്ഞഃ,***
***പ്രിയ ധാമ ഭവതി തസ്യ പ്രതീച്യാം ദിശി.***

(സൽക്കരിക്കുന്നവന്) ജലം, വരുണൻ, വൈരൂപം, ബ്രഹ്മം ഇവ പ്രിയപ്പെട്ടവരാകുന്നു. അവൻെറ പശ്ചിമഭാഗത്ത് ഇവർക്കായി പ്രിയധാമം ഉണ്ടാവുകയും ചെയ്യുന്നു.

19. ***ഇരാ പുംശ്ചലീ ഹസോ താഗധോ വിജ്ഞാനം വസോ്f***
***ഹരുഷ്ണീഷം രാത്രീകേശാ ഹരിതൗ പ്രവർതൗ കല്മലിർമണിഃ.***

പൃഥ്വി പുംശ്ചലിയും വിജ്ഞാനം വസ്ത്രവും ദിവസം തലപ്പാവും രാത്രി കേശവും ഹാസ്യം സ്തുതിപാഠകനും കല്മണി രത്നവും ആകുന്നു.

20. ***അഹശ്ച രാത്രീച പരിഷ്കന്ദൗ മനോ വിപഥം,***
***മാതരിശ്വാ ച പവമാനശ്ച വിപഥവാഹൗ വാതഃ സാരഥീ രേഷ്മാ പ്രതോദഃ,***
***കീർതിശ്ച യശശ്ച പുരഃ സരാവെനം കീർതിഗശ്ഛത്യാ യശോ ഗശ്ഛതി യ ഏവം വേദ.***

രാവും പകലും വളർത്തുമക്കളാകുന്നു.

21. ***സ ഉദതിഷ്ഠത് സ ഉദീചീം ദിശമനു വ്യചലത്.***

അവൻ എഴുന്നേറ്റ് ഉത്തരദിക്കിലേയ്ക്കു പുറപ്പെട്ടു.

22. ***തം ശ്യൈതം നൗധസം ച സപ്തർഷയശ്ച സോമശ്ച രാജാ–നുവ്യചലൻ.***

സപ്തർഷികൾ സോമം, ശൗതം, നൗധസ്സ് ഇവ അവനെ ഗമിച്ചു.

23. ***ശ്യൈതായ ച വൈ സ നൗധസയ ച സപ്തർഷിഭ്യശ്ച സോമായ ച രാജ്ഞ ആ,***
***ബൃശ്ചതേ യ ഏവം വിദ്വാംസം വ്രാത്യമുപവദതി.***

അങ്ങനെയുള്ള സമൂഹപതിയുടെ നിന്ദകൻ സപ്തർഷികളുടേയും സോമത്തിൻെറയും നൗധസ്സിൻെറയും വിരോധികളാകുന്നു.

24. ***ശ്യൈതസ്യ ച വൈ സ നൗധസസ്തു ച സപ്തഷ്രീണാം ച സോമസ്യ ച രാജ്ഞഃ,***
***പ്രിയം ധാമ ഭവതി തസ്യോദീച്യാം ദിശി.***

(സമൂഹപതിയുടെ പ്രശംസകൻ) വടക്കുദിക്കിൽ സപ്തർഷികളുടേയും സോമത്തിൻെറയും നൗധസ്സിൻെറയും പ്രിയപ്പെട്ട ധാമങ്ങൾ അവൻേറതായി ഭവിക്കുന്നു.

25. ***വിദ്യുത് പുംശ്ചലീ സ്തനയിത്നുർമാഗധോ വിജ്ഞാനം വാസോ ഹരുഷ്ണീഷം രാത്രീ,***
***കേശാ ഹരിതൗ പ്രവതൗ കല്മലിർമണിഃ.***

വിദ്യുത് പുംശ്ചലിയും വിജ്ഞാനം വസ്ത്രവും പകൽ തലപ്പാവും രാത്രി കേശവും സ്തനയിത്നു സ്തുതിഗായകനും കല്മണി രത്നവും ആകുന്നു.

26. ***ശ്രുതം ച വിശ്രുതം ച പരിഷ്കന്ദൗ മനോ വിപഥം.***

ശ്രുതവിശ്രുതങ്ങൾ വളർത്തുമക്കളും മനസ്സ് രഥവുമാകുന്നു.

27. ***മാതരിശ്വാ ച പവമാനശ്വ വിപഥവാഹൗ വാതഃ സാരഥീ രേഷ്മാ പ്രതോദഃ.***

ആശയം സാരഥിയും രേഷ്മാവ് കീഡങ്ങളും മാതരിശ്വാവും പവമാനനും രഥത്തെ വഹിക്കുന്നവരും ആകുന്നു.

28. ***കീർതിശ്ച യശശ്ച പുരഃ സരാവൈനം കീർതിർഗച്ഛത്യാ യശോ ഗച്ഛതി യ ഏവം വേദ.***

കീർത്തിയും യശസ്സും അഗ്രഗാമികളാകുന്നു. ഇപ്രകാരം അറിയുന്നവൻ കീർത്തിയും യശസ്സും പ്രാപിക്കുന്നു.

## സൂക്തം മൂന്ന്

(ഋഷി–അഥർവൻ. ദേവത–അദ്ധ്യാത്മം, വ്രാത്യൻ. ഛന്ദസ്–ഗായത്രി, ഉഷ്ണിക്, ജഗതി, ബൃഹതി, അനുഷ്ടുപ്, പംക്തി, ത്രിഷ്ടുപ്)

1. ***സ സംവത്സരമൂർധ്വോഽതിഷ്ഠത് ത ദേവാ അബ്രുവൻ വ്രാത്യ കിം നു തിഷ്ഠപീതി.***

അവൻ സംവത്സരം മുഴുവൻ നിന്നു കഴിച്ചുകൂട്ടി. അപ്പോൾ ദേവതകൾ ചോദിച്ചു–ഹേ വ്രാത്യാ! (സമൂഹപതി) എന്തിനാണ് ഈ തപസ്സു ചെയ്തു കൊണ്ടിരിക്കുന്നത്.

2. ***സോഽബ്രവീദാസന്ദീ മേ സം ഭരന്ത്വിതി.***

അയാൾ മറുപടി പറഞ്ഞു–എനിക്കുവേണ്ടി ഒരു പീഠം തയ്യാറാക്കുവിൻ.

3. ***തസ്മൈ വ്രാത്യായാസന്ദീം സമഭരത്.***

അപ്പോൾ അയാൾക്കുവേണ്ടി ദേവതകൾ ഒരു പീഠം തയ്യാറാക്കി.

4. ***തസ്യാ ഗ്രീഷ്മശ്ച വസന്തശ്ച ദ്വൗ പാദാവാസ്താം ശരച്ച വർഷാശ്ച ദ്വൗ.***

അതിന്റെ രണ്ടു പാദങ്ങൾ ഗ്രീഷ്മവും വസന്തവും ആയി. ശരത്തും വർഷവും എന്നപേരിൽ രണ്ടുപാദങ്ങൾ വേറെയും ഉണ്ടായി.

5. ***ബൃഹച്ച രഥന്തരം ചാനൂച്യേ ആസ്താം യജ്ഞായജ്ഞിയം ച, വാമദേവ്യം ച തിരശ്ചയേ.***

ബൃഹത്തും രഥന്തരവും രണ്ടനൂച്യവും അതുപോലെ യജ്ഞായജ്ഞിയവും വാമദേവ്യവും തിരശ്ചവും ആയി.

6. ***ഋചഃ പ്രാഞ്ചസ്തന്തവോ യജൂംഷി തിര്യഞ്ചഃ.***

മന്ത്രങ്ങളും പ്രാഞ്ചങ്ങളും തന്തുക്കളായി, യജുസ്സ് തിര്യക്കായി.

7. ***വേദ ആസ്തരണം ബ്രഹ്മോപബർഹണം.***

വേദം കിടക്കയും ബ്രഹ്മം തലയിണയും ആയി.

8. ***സമാപാദ ഉത്ഗീഥോഽപശ്രയഃ.***

സാമം ആപാദവും ഉദ്ഗീഥം ഉപശ്രയവുമായി.

9. ***താമാസന്ദീം വ്രാത്യ ആരോഹത്.***

ആ പീഠത്തിന്മേൽ വ്രാത്യൻ കയറിയിരുന്നു.

10. ***തസ്യ ദേവജനാഃ പരിഷ്കന്ദാ ആസൻത്സങ്കല്പാഃ പ്രഹായ്യാ, വിശ്വാനി ഭൂതാന്യുപസദഃ.***

ദേവതകൾ അവൻെറ വളർത്തുമക്കളായി. സത്യം, സങ്കല്പം മുതലായ എല്ലാ ഭൂതങ്ങളും ശിഷ്യന്മാരുമായി.

11. ***വിശ്വാന്യേവാസ്യ ഭൂതാന്യുപസദോ ഭവന്തി യ ഏവം വേദ.***

ഇവൻെറ ഉപദേശങ്ങളെ ഗ്രഹിക്കുന്ന സകല ഭൂതങ്ങളും ശിഷ്യന്മാരായി ത്തീരുന്നു.

## സൂക്തം നാല്

(ഋഷി-അഥർവൻ. ദേവത-അദ്ധ്യാത്മം, വ്രാത്യൻ. ഛന്ദസ്-ജഗതി, അനുഷ്ടുപ്, ഗായത്രി, പംക്തി, ത്രിഷ്ടുപ്, ബൃഹതി, ഉഷ്ണിക്)

1. ***തസ്മൈ പ്രാച്യാ ദിശഃ.***
2. ***വസന്തോ മാസൗ ഗോപ്താരാവകുർവൻ ബൃഹച്ച രഥന്തരം ചാ-നുഷ്ഠാതാരൗ.***

വസന്തകാലത്തിൻെറ രണ്ടു മാസങ്ങളെ കിഴക്കുദിക്കിൽനിന്ന് ദേവതകൾ രക്ഷകരായി നിയോഗിച്ചു. ബൃഹത്സാമത്തേയും രഥന്തരസാമത്തേയും അധിഷ്ഠാനദേവതകളായി നിശ്ചയിച്ചു.

3. ***വാസന്താവേനം മാസൗ പ്രാച്യാ ദിശോ ഗോപായതോ ബൃഹച്ച രഥന്തരം,***
***ചാനു തിഷ്ഠതോ യ ഏവം വേദ.***

ഇതു ഗ്രഹിക്കുന്നവർക്ക് കിഴക്കുഭാഗത്തുനിന്നും വസന്ത ഋതു രണ്ടു മാസങ്ങളെ രക്ഷിക്കുകയും അതുപോലെ ബൃഹത്തും രഥന്തരവും അതിന്നനുകൂലമായിരിക്കുകയും ചെയ്യുന്നു.

4. ***തസ്മൈ ദക്ഷിണായാ ദിശഃ.***
5. ***ഗ്രേഷ്മോ മാസൗ ഗോപ്താരാവർവൻ യജ്ഞായജ്ഞിയം ച, വാമദേവ്യ ചാനുഷ്ഠാതാരൗ.***

ദക്ഷിണദിക്കിൽനിന്നും ഗ്രീഷ്മകാലത്തിൻെറ രണ്ടു മാസങ്ങളെ രക്ഷകന്മാരായി ദേവതകൾ നിയോഗിച്ചു. യജ്ഞായജ്ഞിയത്തേയും വാമദേവ്യത്തേയും അധിഷ്ഠാതാക്കളുമാക്കി നിയോഗിച്ചു.

6. ***ഗ്രൈഷ്മാവേനം മാസൗ ദക്ഷിണായാ ദിശോ ഗോപായതോ യജ്ഞായജ്ഞിയം ച.***
***വാമദേവ്യം ചാനു തിഷ്ഠതോ യ ഏവം വേദ.***

ഇത് അറിയുന്നവൻ ദക്ഷിണദിക്കിൽനിന്നുള്ള ഗ്രീഷ്മത്തിൻെറ രണ്ടു മാസങ്ങളാൽ രക്ഷിക്കപ്പെടുന്നു. അതുപോലെ യജ്ഞായജ്ഞിയവും വാമദേവ്യവും അവനനുകൂലമായിരിക്കുകയും ചെയ്യുന്നു.

7. ***തസ്മൈ പ്രതീച്യാ ദിശഃ.***
8. ***വാർഷികൗ മാസൗ ഗോപ്താരാവകുർവൻ വൈരൂപൈ ച വൈരാജം ചാനുഷ്ഠാതാരൗ.***

പശ്ചിമദിക്കിൽനിന്നും വർഷകാലത്തിൻെറ രണ്ടുമാസങ്ങളെ രക്ഷകന്മാ-രായി ദേവതകൾ നിയോഗിച്ചു. വൈരൂപ്യം, വൈരാജം ഇവയെ അതിൻെറ അധിഷ്ഠാതാക്കളാക്കി.

9. ***വാർഷികാവേന മാസൗ പ്രതീച്യാം ദിശോ വൈരൂപം ച വൈരാജം ചാനു തിഷ്ഠതോ ത ഏവം വേദ.***

ഇത് അറിയുന്നവൻ പശ്ചിമദിക്കിൽനിന്നുള്ള രണ്ടു മാസങ്ങളാൽ രക്ഷിക്കപ്പെടുന്നു. വൈരൂപവും വൈരാജവും അവനനുകൂലമായിരിക്കുന്നു.

10. ***തസ്മാ ഉദീച്യാ ദിശഃ.***
11. ***ശാരദൗ മാസൗ ഗോപ്താരാവകുർവഞ്ഛരയൈതം ച നൗധസ ചാനുഷ്ഠാതാരൗ.***

ഉത്തരദിക്കിൽനിന്നും ശരത്കാലത്തിൻെറ രണ്ടുമാസങ്ങളെ ദേവതകൾ രക്ഷകന്മാരായി നിയോഗിച്ചു.. നൗധസ്സിനേയും ശൗതത്തേയും അതിൻെറ അധിഷ്ഠാതാക്കളുമാക്കി.

12. ***ശാരദാവേനം മാസാവുദീച്യാ ദിശോ ഗോപായതഃ ശ്യൈതം ച നോധസം ചാനു തിഷ്ഠതോ യ ഏവം വേദ.***

ഇത് അറിയുന്നവൻ ഉത്തരദിക്കിൽനിന്നുള്ള ശരത്കാലത്തിൻെറ രണ്ടു മാസങ്ങളാൽ രക്ഷിക്കപ്പെടുകയും നൗധസവും ശൗതവും അവനനുകൂലമായിരിക്കുകയുംചെയ്യുന്നു.

13. ***തസ്മൈ ധ്രുവായാ ദിശഃ.***
14. ***ഹൈമനൗ മാസൗ ഗൗപ്താരാവകുർവൻ ഭൂമി ചാഗ്നി ചാനുഷ്ഠാതാരൗ.***

ധ്രുവദിക്കിൽനിന്നുള്ള ഹേമന്തകാലത്തിൻെറ രണ്ടുമാസങ്ങളെ ദേവതകൾ രക്ഷകരായി നിയോഗിച്ചു. പൃഥ്വിയും അഗ്നിയും അതിൻെറ അധിഷ്ഠാതാക്കളായി.

15. ***ഹൈമനാവേതം മാസൗ ധ്രുവായാ ദിശോ ഗോപായതോ ഭൂമി-ശ്ചാഗ്നിശ്ചാനു തിഷ്ഠാതോ യ ഏവംവേദ.***

ഇത് അറിയുന്ന പുരുഷൻ ധ്രുവദിക്കിൽനിന്നുള്ള ഹേമന്തത്തിൻെറ രണ്ടുമാസങ്ങളാൽ രക്ഷിക്കപ്പെടുകയും പൃഥ്വിയും അഗ്നിയും അവനനുകൂലമായിരിക്കുകയും ചെയ്യുന്നു.

16. ***തസ്മാ ഊർധ്വായാ ദിശഃ.***
17. ***ശൈശിരൗ മാസൗ ഗോപ്താരാവ കുർവൻ ദിവം ചാദിത്യാം ചാനുഷ്ഠാതാരോ.***

ദേവതകൾ ശിശിരകാലത്തിൻെറ രണ്ടു മാസങ്ങളെ ഊർധ്വദിക്കിൽനിന്നും രക്ഷകന്മാരായി നിയോഗിക്കുകയും ആകാശത്തേയും സൂര്യനേയും അതിൻെറ അധിഷ്ഠാതാക്കളാക്കുകയും ചെയ്തു.

18. ***ശൈശിരാവേനം മാസാവൂർഷ്വായാ ദിശോ ഗോപായതോ ദ്യോശ്ചാദിത്യശ്ചാനുതിഷ്ഠതോ യ ഏവം വേദ.***

ഇത് അറിയുന്ന പുരുഷൻ ശിശിരകാലത്തിൻെറ രണ്ടുമാസങ്ങളാൽ രക്ഷിക്കപ്പെടുകയും ആദിത്യനും ആകാശവും അവനനുകൂലമായിരിക്കുകയും ചെയ്യുന്നു.

## സൂക്തം നാല്

(ഋഷി-അഥർവൻ. ദേവത-രുദ്രൻ. ഛന്ദസ്-ഗായത്രി, ത്രിഷ്ടുപ്, പംക്തി, ബൃഹതി)

1. ***തസ്മൈ പ്രാച്യോ ദിശാ അന്തർദേശാദ് ഭവമിഷ്വാസമനുഷ്ഠാതാ-രമകുർവൻ.***

അവനുവേണ്ടി പൂർവ്വദിക്കിൻെറ കോണിൽനിന്നും ബാണങ്ങളെ ആവിഷ്ക്കരിക്കുന്ന ശിവനെ ദേവതകൾ അവൻെറ അനുഷ്ഠാതാവാക്കി.

2. ***ഭവ ഏനമിഷ്വാസ പ്രാച്യാ ദിശോ അന്തർദൈശാദനുഷ്ഠാതാനു തി-ഷ്ഠതി നൈനം ശർവാ ന ഭവോ നേശാനഃ.***

പൂർവ്വദിക്കിന്റെ കോണിൽനിന്നും ശിവൻ ഇവനനുകൂലനായിരിക്കുകയും ശിവനും വിഷ്ണുവും ഈശാനനും അവനെ സംരക്ഷിക്കുകയും ചെയ്യുന്നു.

3. ***നാസ്യ പശൂൻ ന സമാനാൻ ഹിനസ്തി യ ഏവം വേദ.***

ഇത് അറിയുന്നവൻേറയും അവനു തുല്യനായുള്ളവൻേറയും മൃഗങ്ങളേയും ആളുകളേയും അവൻ ഹിംസിക്കുന്നില്ല.

4. ***തസ്മൈ ദക്ഷിണായാ ദിശോ അന്തർദ്ദേശാച്ഛർവാമിഷ്വാസമനു-ഷ്ഠാതാരമകുർവൻ.***

അവനുവേണ്ടി ദക്ഷിണദിക്കിന്റെ കോണിൽ നിന്നും ബാണത്തെ പ്രക്ഷേപിക്കുന്ന ശിവനെ ദേവതകൾ അനുഷ്ഠാതാവാക്കി.

5. ***ശർവ ഏനമിഷ്വാമോ ദക്ഷിണായാ ദിശോ അന്തർദേശാദനുഷ്ഠാ-താനു തിഷ്ഠതി നൈനം ശർവോ ന ഭവോനേശാനഃ, നാസ്യ പശൂൻ ന സമാനാൻ ഹിനസ്തി യ ഏവം വേദ.***

ഇപ്രകാരം ഗ്രഹിച്ചിരിക്കുന്ന പുരുഷനുവേണ്ടി ശിവൻ ദക്ഷിണകോണിൽ അനുകൂലനായിരിക്കുകയും അവന്റെ ആളുകളേയും മൃഗങ്ങളേയും ഹിംസിക്കാതിരിക്കുകയും ചെയ്യുന്നു.

6. ***തസ്മൈ പ്രാതീച്യാ ദിശോ അന്തർദേശാത് പശുപതിമിഷ്വാ-സമനുഷ്ഠാതാരമകുർവൻ.***

അവനുവേണ്ടി പശ്ചിമദിക്കിന്റെ കോണിൽനിന്നും ബാണത്തെ പ്രക്ഷേപിക്കുന്ന പശുപതിയെ ദേവതകൾ അനുഷ്ഠാതാവായി നിയോഗിച്ചു.

7. ***പശുപതിരേനയിഷ്വാസഃ പ്രതീച്യാ ദിശോ അന്തർദേശാദനുഷ്ഠാ-താനു തിഷ്ഠതി നൈനം ശർവോ ന ഭവോ നേശാനഃ, നാസ്യ പശൂൻ ന സമാനാൻ ഹിനസ്തി യ ഏവം വേദ.***

ഇത് അറിയുന്ന പുരുഷനുവേണ്ടി പശുപതി പശ്ചിമദിക്കിൽ അനുകൂലനായിരിക്കുകയും അവന്റെ ആളുകളേയും മൃഗങ്ങളേയും ഹിംസിക്കാതിരിക്കുകയും ചെയ്യുന്നു.

8. ***തസ്മാ ഉദീച്യാ ദിശോ അന്തർദേശാദുഗ്രം ദേവമിഷ്വാസമനുഷ്ഠാ-താരമകുർവൻ***

ഉത്തരദിക്കിന്റെ കോണിൽനിന്നും ദേവതകൾ ബാണത്തെ പ്രക്ഷേപിക്കുന്ന ഉഗ്രദേവനെ അനുഷ്ഠാതാവായി നിയോഗിച്ചു.

9. ***ഉഗ്ര ഏന ദേവ ഇഷ്വാസ ഉദീച്യാ ദിശോ അന്തർദേശാദനുഷ്ഠാ-താനുതിഷ്ഠതി നൈനം ശർവോ ന ഭവോ നേശാനഃ, നാസ്യ പശൂൻ ന സമനാൻ ഹിനസ്തി യ ഏവം വേദ.***

ഇത് അറിയുന്ന പുരുഷന് ഉത്തരദിക്കിൽനിന്നും ഉഗ്രദേവൻ അനുകൂലനായിരിക്കുകയും അവന്റെ സമാനപുരുഷന്മാരേയും മൃഗങ്ങളേയും ഹിംസിക്കാതിരിക്കുകയും ചെയ്യുന്നു.

10. ***തസ്മൈ ധ്രുവായാ ദിശോ അന്തർദേവാദ് രുദ്രമിഷ്വാസമനുഷ്ഠാ-താരമകുർവത്.***

ധ്രുവദിക്കിന്റെ അന്തർദേശത്തിൽനിന്നും ബാണത്തെ പ്രക്ഷേപിക്കുന്ന രുദ്രനെ ദേവതകൾ അനുഷ്ഠാതാവായി നിയോഗിച്ചു.

11. ***രുദ്ര ഏനമിഷ്വാസോ ധ്രുവായാ ദിശോ അന്തർദേശാദനുഷ്ഠാ-താനുതിഷ്ഠതി നൈനം ശർവോ ന ഭവോ നേശാനഃ, നാസ്യ പശൂൻ ന സമനാൻ ഹിനസ്തി യ ഏവം വേദ.***

ഇത് അറിയുന്ന പുരുഷന് രുദ്രദേവൻ ധ്രുവാന്തർദേശത്ത് അനുകൂല നായിരിക്കുകയും അവൻെറ സമാനപുരുഷന്മാരേയും മൃഗങ്ങളേയും ഹിംസിക്കാതിരിക്കുകയും ചെയ്യുന്നു.

12. ***തസ്മാ ഊർധ്വായാ ദിശോ അന്തർദേശാന്മഹാദേവമിഷ്വാസമനു-ഷ്ഠാതരമകുർവൻ.***

ഊർധ്വദിക്കിൻെറ കോണിൽനിന്നും ബാണത്തെ പ്രയോഗിക്കുന്ന മഹാദേവനെ ദേവതകൾ അനുഷ്ഠാതാവായി നിയോഗിച്ചു.

13. ***മഹാദേവ ഏനമിഷ്വാസഊർധ്വായാ ദിശോ അന്തർദേശാദനുഷ്ഠാ-താനുതിഷ്ഠതി നൈനം ശർവോന ഭവോ നേശാനഃ,***
***നാസ്യ പശൂൻ ന സമനാൻ ഹിനസ്തി യ ഏവം വേദ.***

ആ മഹാദേവൻ ഇത് അറിയുന്ന പുരുഷനുവേണ്ടി ഊർധ്വകോണത്തിൽ അനുകൂലനായിരിക്കുകയും അവൻെറ സമാനപുരുഷന്മാരേയും മൃഗങ്ങളേയും ഹിംസിക്കാതിരിക്കുകയും ചെയ്യുന്നു.

14. ***തസ്മൈ സർവേഭ്യോ അന്തർദേശേഭ്യ ഈശാനമിഷ്വാസമനുഷ്ഠാ-തരമകുർവൻ.***

എല്ലാ ദിക്കുകളുടേയും കോണങ്ങളിൽനിന്നും ബാണത്തെ പ്രക്ഷേപിക്കുന്ന ഈശാനനെ ദേവൻ അവൻെറ അനുഷ്ഠാതാവാക്കി.

15. ***ഈശാന ഏനമിഷ്വാസഃ സർവേഭ്യോ അന്തർദേശേഭ്യോƒനുഷ്ഠാ-താനുതിഷ്ഠതി നൈനം ശർവോ വ ഭവോ നേശാനഃ.***

ഇത് അറിയുന്നവന് എല്ലാ ദിക്കോണങ്ങളിലും ഈശാനൻ അനുകൂല നായിരിക്കുകയും അവൻെറ സമവയസ്ക്കരായ പുരുഷന്മാരേയും മൃഗങ്ങളേയും ഹിംസിക്കാതിരിക്കുകയും ചെയ്യുന്നു. ഭവനും ശർവ്വനും ഇവനെ നശിപ്പിക്കുന്നില്ല.

16. ***നാസ്യ പശൂൻ ന സമാനാൻ ഹിനസ്തി യ ഏവം വേദ.***

## സൂക്തം അഞ്ച്

(ഋഷി-അഥർവൻ. ദേവത-അദ്ധ്യാത്മം, വ്രാത്യൻ. ഛന്ദസ്-പംക്തി, ത്രിഷ്ടുപ്, ബൃഹതി. ജഗതി, ഉഷ്ണിക്, അനുഷ്ടുപ്)

1. ***സ ധ്രുവാം ദിശമനു വ്യചലത്.***

ആ വ്രാത്യൻ (സമൂഹപതി) ധ്രുവദിക്കിനുനേരെ നടന്നു.

2. ***തം ഭൂമിശ്ചാഗ്നിശ്ചൗഷധയശ്ച വനസ്പതയശ്ച വാനസ്പത്യാ ശ്ച വീരുധാശ്ചാനുവ്യ ചലൻ.***

പൃഥ്വി, അഗ്നി, ഔഷധികൾ, വനസ്പതികൾ, വനസ്പതികളിലുള്ള ഔഷധി ഇവയെല്ലാം അവനെ അനുഗമിച്ചു.

3. ***ഭൂമേശ്ച വൈ സോഗ്നേശ്ചൗഷധീനാം ച വാനസ്പത്യാനാം വീരുധാം ച പ്രിയം ധാമ ഭവതി യ ഏവം വേദ.***

ഇത് അറിയുന്നവൻ പൃഥ്വി, അഗ്നി, ഔഷധി, വനസ്പതി, വാനസ്പത്യാത്മകമായ ഔഷധി എന്നിവയുടെ പ്രിയപ്പെട്ട ധാമമായി ഭവിക്കുന്നു.

4. ***സ ഊർധ്വാ ദിശമനു വ്യചലത്.***

അവൻ ഊർധ്വദിക്കിലേയ്ക്കു പുറപ്പെട്ടു.

5. ***തമൃതം ച സത്യം ച സൂര്യശ്ച ചന്ദ്രശ്ച നക്ഷത്രാണിചാനു-വ്യചലൻ.***

സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, ഋതു, സത്യം ഇവ അവനെ അനുഗമിച്ചു.

6. ***ഋതസ്യ ച വൈ സ സത്യസ്യ ച സൂര്യസ്യ ച ചന്ദ്രസ്യ ച നക്ഷത്രാണാം ച പ്രിയം ധാമ ഭവതി യ ഏവം വേദ.***

ഇത് അറിയുന്നവന് സൂര്യൻ, ചന്ദ്രൻ, നക്ഷത്രങ്ങൾ, ഋതു, സത്യം ഇവ പ്രിയപ്പെട്ട ധാമമായിത്തീരുന്നു.

7. ***സ ഉത്തമാം ദിശമനു വ്യചലത്.***

അവൻ ഉത്തമദിക്കിനെ ലക്ഷ്യമാക്കി പുറപ്പെട്ടു.

8. ***തമൃചശ്ച സാമാനി ച യജൂംഷി ച ബ്രഹ്മ ചാനുവ്യചലൻ.***

സാമം, യജുസ്സ്, മന്ത്രങ്ങൾ, ബ്രഹ്മം ഇവ അവനെ പിന്തുടർന്നു.

9. ***ഋചാം ച വൈ സ സാമ്നാം ച യജൂഷാം ച ബ്രഹ്മണശ്ച പ്രിയം ധാമ ഭവതി യ ഏവം വേദ.***

ഇത് അറിയുന്നവൻ സാമം, യജുസ്സ്, മന്ത്രം, ബ്രഹ്മം ഇവയുടെ പ്രിയപ്പെട്ട ഇരിപ്പിടമായിത്തീരുന്നു.

10. ***സ ബൃഹതീം ദിശമനു വ്യചലത്.***

അവൻ വിശാലദിക്കിനെ ലക്ഷ്യമാക്കി ഗമനം ചെയ്തു.

11. ***തമിതിഹാസശ്ച പുരാണം ച ഗാഥാശ്ച നാരാംശംസീശ്ചാനു വ്യ-ചലൻ.***

അപ്പോൾ പുരാണം, ഇതിഹാസം, മനുഷ്യരെ പ്രശംസിച്ചുള്ള ഗാഥകൾ എല്ലാം അവന്റെ പിന്നാലെ പുറപ്പെട്ടു.

12. ***ഇതിഹാസസ്യ ച വൈ സ പുരാണസ്യ ച ഗാഥാനാം ച നാരാംശസീനാം ച പ്രിയം ധാമ ഭവതി യ ഏവം വേദ.***

ഇത് ഗ്രഹിച്ചിട്ടുള്ളവൻ പുരാണം, ഇതിഹാസം, ഗാഥകൾ എന്നിവയുടെ ഇരിപ്പിടമായി ഭവിക്കുന്നു.

13. ***സ പരമാം ദിശമനു വ്യചലത്.***

അവൻ പരമദിക്കിനെ ലക്ഷ്യമാക്കി പുറപ്പെട്ടു.

14. ***തമാഹവനീയശ്ച ഗാർഹപത്യശ്ച ദക്ഷിണാഗ്നിശ്ച യജ്ഞശ്ച യജമാനശ്ച പശവശ്ചാനുവ്യ ചലൻ.***

ആഹ്വാനീയാഗ്നി, ഗാർഹപത്യാഗ്നി, ദക്ഷിണാഗ്നി യജ്ഞം, യജമാനൻ, മൃഗം ഇവ അവന്റെ പിന്നാലെ പുറപ്പെട്ടു.

15. ***ആഹ്വനീയസ്യ ച വൈ സ ഗർഹപത്യസ്യ ച ദക്ഷിണാഗ്നേശ്ച യജ്ഞസ്യ ച യജമാനസ്യച പശൂനാം ച പ്രിയം ധാമ ഭവതി യ ഏവം വേദ.***

ഇത് അറിയുന്നവൻ ആഹ്വാനീയാഗ്നി, ഗാർഹപത്യാഗ്നി, ദക്ഷിണാഗ്നി, യജ്ഞം, യജമാനൻ, മൃഗം ഇവയുടെ പ്രിയപ്പെട്ട ഇരിപ്പിടമായി ഭവിക്കുന്നു.

16. ***സോഽനാദിഷ്ടാം ദിശമനു വ്യചലത്.***

അവൻ അനാദിഷ്ടമായ (വ്യവഹരിക്കപ്പെടാത്ത) ദിക്കിനെ ലക്ഷ്യമാക്കി ഗമനം ചെയ്തു.

17. ***തമൃതവശ്ചാർതശ്ച ലോകാവാശ്ച ലോക്യാശ്ച മാസാശ്ചാർധ-മാസാശ്ചാഹോരാത്രേ ചാനുവ്യചലൻ.***

ഋതുക്കൾ, പദാർത്ഥങ്ങൾ, ലോകം, മാസം, പക്ഷം, ദിവസം, രാത്രി ഇവ അവനെ അനുഗമിച്ചു.

18. ***ഋതൂനാം ച വൈ സ ആർതവാനാം ച ലോകാനാം ച മാസാനാം ചാർധമാസാനാം ചാഹോരാത്രയോശ്ച പ്രിയം ധാമ ഭവതി യ ഏവം വേദ.***

ഇത് അറിയുന്ന പുരുഷൻ ഋതുക്കൾ, പക്ഷം, പദാർത്ഥം, ലോകം, മാസം, പകൽ, രാത്രി ഇവയുടെ പ്രിയപ്പെട്ട ഇരിപ്പിടമായി ഭവിക്കുന്നു.

19. ***സോഽനാവൃത്താം ദിശമനു വ്യാചലത് തതോനാവർത്സ്യന്നമന്യത.***

അവൻ അനാവൃതമായ ദിക്കിനെ ലക്ഷ്യമാക്കി നടന്നു. എന്നാൽ അവിടെ വസിക്കുന്നത് ശരിയല്ലെന്നു നിശ്ചയിച്ചു.

20. ***ത ദിതിശ്ചാദിതിശ്ചേഡാ ചേന്ദ്രാണീ ചാനുവ്യചലൻ.***

ഇഡ, ഇന്ദ്രാണി, ദിതി, അദിതി എന്നിവർ അവനെ അനുഗമിച്ചു.

21. ***ദിതേശ്ച വൈ സോഽദിതേശ്ചേഡായാശ്ചേന്ദ്രാണ്യാശ്ച പ്രിയം ധാമ ഭവതി സ ഏവം വേദ.***

ഇത് അറിയുന്ന പുരുഷൻ ഇഡ, ഇന്ദ്രാണി, ദിതി, അദിതി എന്നിവരുടെ പ്രിയപ്പെട്ട ധാമമായിത്തീരുന്നു.

22. ***സ ദിശോഽനു വ്യചലത തം വിരാഡനു വ്യചലത് സർവേ ച ദേവാഃ സർവാശ്ച ദേവതാഃ.***

അവൻ ദിക്കുകളുടെ നേരെ ഗമിച്ചു. വിരാട് ആദികളായ എല്ലാ ദേവന്മാരും അവനെ അനുഗമിച്ചു.

23. ***വിരാജശ്ച വൈ സ സർവേഷാം ച ദേവാനാം സർവാസാം ച ദേവതാനാം പ്രിയം ധാമ ഭവതി യ ഏവം വേദ.***

ഇത് അറിയുന്ന പുരുഷൻ വിരാട്ട് ആദിയായ എല്ലാ ദേവന്മാരുടേയും പ്രിയപ്പെട്ട ഇരിപ്പിടമായി ഭവിക്കുന്നു.

24. ***സ സർവാനന്തർദേശാനനു വ്യചലത്.***

അവൻ എല്ലാ അന്തർദേശങ്ങളിലേയ്ക്കും നടന്നു.

25. ***തം പ്രജാപതിശ്ച പരമേഷ്ഠീ ച പിതാ ച പിതാമഹശ്ചാനു-വ്യചലൻ***.

പ്രജാപതി, പരമേഷ്ഠി, പിതാവ്, പിതാമഹൻ ഇവർ അവൻെറ പിന്നാലെ നടന്നു.

26. ***പ്രജാപതേശ്ച ചൈ സ പരമേഷ്ഠിനശ്ച പിതുശ്ച പിതാമഹസ്യ ച പ്രിയം ധാമ ഭവതി യ ഏവം വേദ.***

ഇത് അറിയുന്നവൻ പ്രജാപതി, പരമേഷ്ഠി, പിതാവ്, പിതാമഹൻ, ഇവരുടെ പ്രിയപ്പെട്ട ഇരിപ്പിടമായിത്തീരുന്നു.

## സൂക്തം ഏഴ്

(ഋഷി-അഥർവൻ. ദേവത-അദ്ധ്യാത്മം, വ്രാത്യൻ. ഛന്ദസ്-ഗായത്രി, ബൃഹതി, ഉഷ്ണിക്, പംക്തി)

1. ***സ മഹിമാ സദ്രുർഭത്വാന്തം പൃഥിവ്യാ അഗച്ഛത് സ സമുദ്രോഽഭവത്.***

അവൻ ഭൂമിയുടെ അവസാനത്തിൽ സദ്രുമഹിമയോടുകൂടി ചെല്ലുകയും സമുദ്രമായിത്തീരുകയും ചെയ്തു.

2. ***തം പ്രജാപതിശ്ച പരമേഷ്ഠീ ച പിതാ ച മഹശ്ചാപശ്ച ശ്രദ്ധാ ച വർഷ ഭത്വാനുവ്യ വർതയന്ത.***

പ്രജാപതി, പരമേഷ്ഠി, പിതാവ്, പിതാമഹൻ, ജലം, ശ്രദ്ധ ഇവയെല്ലാം വർഷരൂപത്തിൽ അവന് അനുകൂലമായി പ്രവർത്തിക്കുവാൻ തുടങ്ങി.

3. ***ഐനമാപോ ഗച്ഛത്യൈനം ശ്രദ്ധാ ഗച്ഛത്യൈനം വർഷം ഗച്ഛതി യ ഏവം വേദ.***

ഇത് അറിയുന്നവന് ജലം, ശ്രദ്ധ, വൃഷ്ടി, തുടങ്ങിയവയെല്ലാം വൃഷ്ടി രൂപമായി അവന് അനുകൂലമായി പ്രവർത്തിക്കുവാൻ തുടങ്ങുന്നു. അവന് ജലം, ശ്രദ്ധ, വൃഷ്ടി മുതലായവ ലഭ്യമാകുന്നു.

4. ***തം ശ്രദ്ധാ ച യജ്ഞശ്ച ലോകശ്ചാന്നം ചാന്നാദ്യം ച ഭൂത്വാ-ഭിപർയാവതന്ത.***

ലോകം, യശസ്സ്, അന്നം, അന്നാദികൾ, ശ്രദ്ധ ഇവ സ്വന്തം സത്തകളിൽ പ്രത്യക്ഷമായി അവൻെറ നാലുപാടും നിലകൊള്ളുന്നു.

5. ***ഐനം ശ്രദ്ധാ ഗച്ഛത്യൈനം യജ്ഞോ ഗച്ഛത്യൈനം ലോകോ ഗച്ഛത്യൈനമന്നം ഗച്ഛത്യൈനമന്നാദ്യം ഗച്ഛതി യ ഏവം വേദ.***

ഇത് അറിയുന്നവന് അന്നം, ലോകം, യജ്ഞം, ഇവയെല്ലാം ലഭ്യമാകുന്നു.

## അനുവാകം രണ്ട്

### സൂക്തം എട്ട്

(ഋഷി-അഥർവൻ. ദേവത-അന്ധ്യാത്മം, വ്രാത്യൻ. ഛന്ദസ്-ഉഷ്ണിക്, അനുഷ്ടുപ്, പംക്തി)

1. ***സോഽ രജ്യത തതോ രാജന്യോഽ ജായത.***

അവൻ രഞ്ജനത്തോടുകൂടി രാജാവായി.

2. ***സ വിശഃ സബന്ധൂനന്നമന്നാദ്യമഭ്യുദതിഷ്ഠത്.***

അവൻ പ്രജകളുടേയും അവരുടെ ബന്ധുക്കളുടേയും അന്നം, അന്നാദികൾ മുതലായവയ്ക്കനുകൂലമായി വർത്തിക്കുവാൻ തുടങ്ങി.

3. ***വിശാം ച വൈ സ സബന്ധൂനാം ചാന്നസ്യ ചാന്നാദ്യാസ്യാ ച പ്രിയം ധാമ ഭവതി യ ഏവം വേദ.***

ഇത് അറിയുന്നവൻ പ്രജകളുടെ അന്നാദികൾക്കു പ്രിയപ്പെട്ട ധാമമായി ത്തീരുന്നു.

### സൂക്തം ഒൻപത്

(ഋഷി-അഥർവൻ. ദേവത-അദ്ധ്യാത്മം, വ്രാത്യൻ. ഛന്ദസ്-ജഗതി, ഗായത്രി, പംക്തി)

1. ***സ വിശോഽനു വ്യചലത്.***

അവൻ പ്രജകൾക്കനുകൂലമായി പ്രവർത്തിച്ചു.

2. ***തം സഭാ ച സമിതിശ്ച സേനാ ച സുരാ ചാനുവ്യചലൻ.***

സഭ, സമിതി, സൈന്യം, സുര ഇവയെല്ലാം അവനനുകൂലമായി.

3. ***സഭായാശ്ച വൈ സ സമിതേശ്ച സേനായാശ്ച സുരായാശ്ച പ്രിയം ധാമ ഭവതി യ ഏവം വേദ.***
ഇത് അറിയുന്നവൻ സഭ, സമിതി, സൈന്യം, സുര ഇവയുടെ പ്രിയപ്പെട്ട ഇരിപ്പിടമായിത്തീരുന്നു.

## സൂക്തം പത്ത്

(ഋഷി–അഥർവൻ. ദേവത–അദ്ധ്യാത്മം, വ്രാത്യൻ. ഛന്ദസ്–ബൃഹതി, പംക്തി. ഉഷ്ണിക്)

1. ***തദ് യസ്യൈവം വിദ്വാൻ വ്രാത്യോരാജ്ഞോഽതിഥിർഗൃഹാനാഗച്–ഛേത്.***
ഇപ്രകാരം വിജ്ഞാനിയായ വ്രാത്യൻ ഏതു രാജാവിൻെറ അതിഥിയാണ്?
2. ***ശ്രേയാംസമേനമാത്മനോ മാനയേത് തഥാ ക്ഷത്രായ നാ വൃശ്ചതേ തഥാ രാഷ്ട്രായ നാ വൃശ്ചതേ.***
അവനെ ബഹുമാനിക്കട്ടെ. അങ്ങനെ ചെയ്യുന്ന രാഷ്ട്രത്തേയും ക്ഷാത്രശക്തിയേയും അവൻ നശിപ്പിക്കുന്നില്ല.
3. ***അതോ വൈ ബ്രഹ്മ ച ക്ഷത്രം ചോദതിഷ്ഠതാം തേ അബ്രൂതാം കം പ്ര വിശാവേതി.***
പിന്നീട് ബ്രഹ്മബലവും ക്ഷാത്രശക്തിയും പറയുവാൻ തുടങ്ങി:–നാം എവിടെ പ്രവേശിക്കും.?
4. ***ബൃഹസ്പതിമേവ ബ്രഹ്മ പ്ര വിശതിന്ദ്രം ക്ഷത്രം തഥാ വാ ഇതി.***
ബ്രഹ്മബലം ബൃഹസ്പതിയിലും ക്ഷാത്രശക്തി ഇന്ദ്രനിലും പ്രവിഷ്ടമാക്കട്ടെ
5. ***അതൗ വൈ ബൃഹസ്പതിമേവ ബ്രഹ്മ പ്രവിശദിന്ദ്രം ക്ഷത്രം.***
അപ്പോൾ ബ്രഹ്മബലം ബൃഹസ്പതിയിലും ക്ഷാത്രബലം ഇന്ദ്രനിലും പ്രവേശിച്ചിരിക്കുന്നു.
6. ***ഇയം വാ ഉ പൃഥിവീ ബൃഹസ്പതിദ്യൗരേവേന്ദ്രഃ.***
ആകാശംതന്നെ ഇന്ദ്രനാകുന്നു, ഭൂമിതന്നെ ബൃഹസ്പതിയാകുന്നു.
7. ***അയം വാ ഉ അഗ്നിർബ്രഹ്മാസാവാദിത്യഃ ക്ഷത്രം.***
ആദിത്യൻ ക്ഷാത്രബലവും അഗ്നി ബ്രഹ്മബലവുമാകുന്നു.
8. ***ഐന ബ്രഹ്മ ഗച്ഛസി ബ്രഹ്മവർചസീ ഭവതി.***
9. ***യഃ പൃഥിവീ ബൃഹസ്പതിമഗ്നിം ബ്രഹ്മ വേദ.***
ആര് ഭൂമിയെ ബൃഹസ്പതിയായും അഗ്നിയെ ബ്രഹ്മമായും അറിയുന്നുവോ അവൻ ബ്രഹ്മബലത്തേയും ബ്രഹ്മചര്യത്തേയും പ്രാപിക്കുന്നു.
10. ***ഐനമിന്ദ്രിയം ഗച്ഛതീന്ദ്രിയവാൻ ഭവതി.***
11. ***യ ആദിത്യം ക്ഷത്രം ദിവമിന്ദ്രം വേദ.***
ആര് ആദിത്യനെ ക്ഷത്രിയമായും ദ്യോവിനെ ഇന്ദ്രനായും മനസ്സിലാക്കുന്നുവോ അവന് ഇന്ദ്രിയങ്ങൾ പ്രാപ്തമാകുന്നു.

## സൂക്തം പതിപനാന്ന്

(ഋഷി–അഥർവൻ. ദേവത–അദ്ധ്യാത്മം, വ്രാത്യൻ. ഛന്ദസ്–പംക്തി. ശകവരി, ബൃഹതി, അനുഷ്ടുപ്)

1. ***തദ് യസ്യൈവം വിദ്വാൻ വ്രാത്യോƒ തിഥിർഗൃഹാനാഗഛേത്.***

ഇപ്രകാരം വിജ്ഞാനിയായ വ്രാത്യൻ ആരുടെ ഭവനത്തിൽ അതിഥിയായിരിക്കുമോ

2. ***സ്വയമേനമഭ്യുദേത്യ ബ്രൂയാദ് വ്രാത്യഃ ക്വാƒ വാസീർവ്രാത്യോദക വ്രാത്യ തർപയന്തു വ്രാത്യ യഥാ തേ പ്രിയം തഥാസ്തു വ്രാത്യ യഥാ തേ വശസ്തഥാസ്തു വ്രാത്യ യഥാ തേ നികാമസ്തഥാസ്തവിതി.***

അപ്പോൾ അവന് ആസനം നൽകിക്കൊണ്ട് പറയട്ടെ–“ഹേ വ്രാത്യാ! നീ എവിടെ വസിക്കുന്നു? ഇത് ജലമാകുന്നു. നമ്മുടെ ഗൃഹത്തിലെ വ്യക്തി കൾ നിന്നെ സന്തുഷ്ടനാക്കണേ. നിനക്ക് ഇഷ്ടമുള്ളതുപോലെതന്നെ സംഭവിക്കണേ.

3. ***യദേന മാഹ വ്രാത്യക്വാƒ വാത്സോരതി പഥ ഏവ തേന ദേവയാ–നാനവ രുദ്ധേ.***

ഹേ വ്രാത്യാ! നീ എവിടെ വസിക്കും? ദേവയാനമാർഗ്ഗം തുറക്കപ്പെട്ടിരിക്കുന്നു.

4. ***യദേനമാഹ വ്രാത്യോദകമിത്യപ ഏവ തേനാവ രുദ്ധേ.***

ഹേ വ്രാത്യാ! ഇതാ ജലം നിനക്കുവേണ്ടി ഈ ജലം തുറന്നുവിട്ടിരിക്കുന്നു.

5. ***യദേനമാഹ വ്രാത്യ തർപയന്തവിതി പ്രാണമേവ തേന വർഷീയാംസം കുരുതേ.***

ഞങ്ങളുടെ ആളുകൾ നിന്നെ തൃപ്തിപ്പെടുത്തണേ. സ്വന്തം പ്രാണനെത്തന്നെ വലിച്ചെടുക്കുന്നു.

6. ***യദേനമാഹ വ്രാത്യ യഥാ തേ പ്രിയം തഥാസ്തവിതി പ്രിയമേവ തേനാവ രുദ്ധേ.***

നിനക്ക് എന്തു പ്രിയമുള്ളതായിരിക്കുന്നുവോ അതുതന്നെ സംഭവിക്കും. തൻെറ ഇഷ്ടത്തെ ഉത്ഘാടനം ചെയ്യുന്നു.

7. ***ഐന പ്രിയം ഗച്ഛതി പ്രിയഃ പ്രിയസ്യ ഭവതി യ ഏവം വേദ.***

ഇത് അറിയുന്ന പ്രിയപുരുഷന് പ്രാപ്തമായിക്കൊണ്ട് പ്രിയത്തിലും പ്രിയപ്പെട്ടതായിത്തീരുന്നു.

8. ***യദേനമാഹ വ്രാത്യ യഥാ തേ വശസ്തഥാസ്തവിതി വശമേവ തേനാവ രുദ്ധേ.***

നിൻെറ വശത്തുള്ളത് അങ്ങനെതന്നെയാകണേ. തനിക്കുവേണ്ടി വശത്തെ തുറന്നിടുന്നു.

9. ***ഐനം വശോ ഗച്ഛതി വശോ വശിനാം ഭവതിയ ഏവം വേദ.***

ഇപ്രകാരം അറിയുന്നവർക്ക് വശം പ്രാപ്തമാകുന്നു. അവൻ വശീകരിക്കുന്നവരെയും അകത്താക്കുന്നു.

10. ***യദേനമാഹ വ്രാത്യ യഥാ തേ നികാമസ്തഥാസ്തവിതി നികാമ–മേവതേനവ രുദ്ധേ.***

നിൻെറ ആഗ്രഹങ്ങൾ എന്തെല്ലാമാണോ അതുപോലെതന്നെ സംഭവിക്കണേ. എനിക്കുവേണ്ടി അഭിലാഷങ്ങളെ തുറന്നു വിടുന്നു.

11. ***ഐനം നികാമോ ഗച്ഛതി നികാമേ നികാമസ്യ ഭവതി യ ഏവം വേദ.***

ഇത് അറിയുന്നവന് അവൻെറ അഭീഷ്ടങ്ങൾ സാധിതങ്ങളാകുന്നു.

## സൂക്തം പന്ത്രണ്ട്

(ഋഷി-അഥർവൻ. ദേവത-അദ്ധ്യാത്മം, വ്രാത്യൻ. ഛന്ദസ്-ഗായത്രി, ബൃഹതി, അനുഷ്ടുപ്, ത്രിഷ്ടുപ്)

1. ***തദ് യസ്യൈവം വിദ്വാൻ വ്രാത്യ ഉദ്ധൃ തേഷ്വഗ്നിഷ്വധിശ്രിതേ-ഗ്നി ഹോത്രേf തിഥിർഗൃഹാനാച്ഛേത്.***

അഗ്നിഹോത്രത്തിൻെറ അതിശ്രിതത്തിനും അഗ്നിയുടെ ആളിക്കത്തലിനും മേൽ ജ്ഞാനിയായ വ്രാത്യൻ ഗൃഹത്തിൽ ആഗമിക്കണേ.

2. ***സ്വയമേനമഭ്യുദേത്യ ബ്രുയാദ് വ്രാത്യാതി സൃജ ഹോഷ്യാമീതി.***

അപ്പോൾ അവന് അഭ്യുത്ഥാനം നൽകിക്കൊണ്ടു പറയട്ടെ, "ഹേ വ്രാത്യാ! എന്നെ ഹോമം നടത്താനനുവദിക്കൂ."

3. ***സ ചാതിസൃജേജ്ജുഹുയാന്ന ചാതിസൃജേന്ന ജുഹുയാത്.***

അവൻെറ ആജ്ഞയോടുകൂടി ആഹുതി നൽകണേ. അല്ലാതെ ഒരിക്കലും പാടില്ല.

4. ***സ യ ഏവം വിദുഷാ വ്രാത്യേനാതിസൃഷ്ടോ ജുഹോതി.***
5. ***പ്ര പിതൃയാണം പന്ഥാം ജനാതി പ്ര ദേവയാനം.***

ഇപ്രകാരം ജ്ഞാനിയായ വ്രാത്യൻെറ ആജ്ഞയോടുകൂടി ആര് ആഹുതി നൽകുന്നുവോ അവൻ പിതൃയാനമാർഗ്ഗത്തേയും ദേവയാനമാർഗ്ഗത്തേയും മനസ്സിലാക്കുന്നു.

6. ***ന ദേവേഷ്വാ വൃശ്ചതേ ഹുതമസ്യ ഭവതി.***

ഇവൻെറ ആഹൂതി ദേവതകളെത്തന്നെ കൊണ്ടുവരുന്നു.

7. ***പരസ്യാസ്മിംല്ലോക ആയതനം ശിഷ്യതേ യ ഏവം വിദുഷാ വ്രാ-ത്യേനാതിസൃഷ്ടോ ജുഹോതി.***

ഇപ്രകാരം ജ്ഞാനിയായ വ്രാത്യൻെറ ആജ്ഞയോടുകൂടി ആഹുതി നൽകുകയാണെങ്കിൽ ലോകത്തിൽ എല്ലാ ഭാഗത്തും അവൻെറ ആസ്തിക്യം നിലനിൽക്കുന്നു.

8. ***അഥ യ ഏവം വിദുഷാ വ്രാത്യേനാനതിസൃഷ്ടോ ജുഹോതി.***

ഇപ്രകാരം ജ്ഞാനിയായ വ്രാത്യൻെറ ആജ്ഞകൂടാതെ ആരെങ്കിലും ആഹുതി നൽകുന്നു എങ്കിൽ അവന് ദേവയാനമാർഗ്ഗത്തേയോ പിതൃയാന മാർഗ്ഗത്തേയോ എന്നല്ല യാതൊന്നിനേയും അറിയുവാൻ സാധിക്കുന്നില്ല.

9. ***ന പിതൃയാണം പന്ഥാം ജനാതി ന ദേവയാനം.***

ഇപ്രകാരം ജ്ഞാനിയായ വ്രാത്യൻെറ ആജ്ഞകൂടാതെ ആരെങ്കിലും ആഹൂതി നൽകുന്നു എങ്കിൽ അവന് ദേവയാനമാർഗ്ഗത്തേയോ പിതൃയാന മാർഗ്ഗത്തേയോ എന്നല്ല യാതൊന്നിനേയും അറിയുവാൻ സാധിക്കുന്നുല്ല.

10. ***ആ ദേവേഷു വൃശ്ചതേ അഹുതമസ്യ ഭവതി.***

ഇപ്രകാരം ജ്ഞാനിയായ വ്രാത്യൻെറ ആജ്ഞകൂടാതെ ആഹുതി നൽകുകയാണെങ്കിൽ അത് വ്യർത്ഥമായിത്തീരുകയും ദേവതകളാൽ നശിപ്പിക്കപ്പെടുകയും ചെയ്യുന്നു.

11. ***നാസ്യാസ്മിംല്ലോക ആയതനം ശിഷ്യതേ യ ഏവം വിദുഷാ-വ്രാത്യേനാനതിസൃഷ്ടോജൂഹോതി.***

## സൂക്തം പതിമൂന്ന്

(ഋഷി–അഥർവൻ. ദേവത–അദ്ധ്യാത്മം, വ്രാത്യൻ. ഛന്ദസ്–ഉഷ്ണിക്, അനുഷ്ടുപ്, ഗായത്രി, ബൃഹതി, പംക്തി, ജഗതി)

1. ***തദ് യസ്യേവം വിദ്വാൻ വ്രാത്യ ഏകാം രാത്രിമതിഥിർഗൃഹേ വസതി.***
2. ***യേ പൃഥിവ്യാം പുണ്യാ ലോകാസ്താനേവ തേനാവ രുൻദ്ധേ.***

ആരുടെ ഭവനത്തിൽ ഇപ്രകാരം ജ്ഞാനിയായ വ്രാത്യൻ രാത്രിയിൽ അതിഥിയായിരിക്കുന്നുവോ അവൻ അതിന്റെ ഫലത്താൽ ഭൂമിയിലുള്ള എല്ലാ പുണ്യലോകങ്ങളേയും വിജയിക്കുന്നു.

3. ***തദ് യസ്യൈവം വിദ്വാൻ വ്രാത്യോ ദ്വിതീയാം രാത്രിമതിഥിർഗൃഹേ വസതി.***
4. ***യേന്തരിക്ഷേ പുണ്യാ ലോകസ്താനേവ തേനാവ രുൻദ്ധേ.***

ആരുകെ ഗൃഹത്തിൽ ഇപ്രകാരം ജ്ഞാനിയായ വ്രാത്യൻ ദ്വിതീയരാത്രിയിലും വസിക്കുന്നു, എങ്കിൽ അതിന്റെ ഫലംവഴിയായി അവൻ അന്തരീക്ഷത്തിലുള്ള എല്ലാ പുണ്യലോകങ്ങളേയും ജയിച്ചെടുക്കുന്നു.

5. ***തദ് യസ്യൈവം വിദ്വാൻ വ്രാത്യസ്തൃതീയാം രാത്രിമതിഥിർഗൃഹേ വസതി.***
6. ***യേ ദിവി പുണ്യാ ലോകാസ്താനേവ തേനാവ രുൻദ്ധേ.***

ഇപ്രകാരം വിദ്വാനായ വ്രാത്യൻ മൂന്നാം രാത്രിയിലും വസിക്കുന്നു എങ്കിൽ അതിന്റെ ഫലമായി അവൻ ആകാശത്തിലുള്ള എല്ലാ പുണ്യലോകങ്ങളേയും തനിക്കുവേണ്ടിത്തന്നെ തുറന്നെടുക്കുന്നു.

7. ***തദ് യസ്യൈവം വിദ്വാൻ വ്രാത്യശ്ചതുർഥീ രാത്രീമതിഥിർഗൃഹേ വസതി.***
8. ***യേ പുണ്യാനാം പുണ്യാ ലോകാസ്താനേവ തേനാവ രുൻദ്ധേ.***

ആരുടെ ഭവനത്തിൽ ഇപ്രകാരം ജ്ഞാനിയായ വ്രാത്യൻ നാലാം രാത്രിയിലും വസിക്കുന്നു എങ്കിൽ അവൻ, ആ പുണ്യാത്മാവ്, പുണ്യാത്മാക്കളുടെ ദിവ്യലോകങ്ങളെ തുറന്നെടുക്കുന്നു.

9. ***തദ് യസ്യൈവം വിദ്വാൻ വ്രാത്യോഽപരിമിതാ രാത്രിരതിഥിർഗൃഹേ വസതി.***
10. ***യ ഏവാ പരിമിതാഃ പുണ്യാ ലോകസ്താനേന തേനാവ രുൻദ്ധേ.***

ആരുടെ ഗൃഹത്തിൽ ഇപ്രകാരം ജ്ഞാനിയായ വ്രാത്യൻ അനേകം രാത്രികൾവരെ വസിക്കുന്നു എങ്കിൽ അതിന്റെ ഫലത്താൽ അവൻ അസംഖ്യം പുണ്യലോകങ്ങളെ തുറന്നെടുക്കുന്നു.

11. ***അഥ യസ്യാ വ്രാത്യോ വ്രാത്യബ്രുവോ നാമ ബിഭ്രത്യതിഥിർ–ഗൃഹാനാ ഗച്ഛേത്.***
12. ***കർഷേദേനം ന ചൈനം കർഷേത.***

ആരുടെയെങ്കിലും ഭവനത്തിൽ വ്രാത്യനാണെന്നുള്ള ഭാവേന അവ്രാത്യൻ വരുന്നു എങ്കിൽ നിങ്ങൾ അവനെ ഓടിക്കുകയില്ലേ? അവനെ ഓടിക്കുന്നത് ഉചിതമായിരിക്കയില്ല.

13. ***അസ്യ ദേവതായ ഉദകം യാചാമീമാം ദേവതാം വാസയ ഇമാമിമാം, ദേവതാം പരി വേവേഷ്മീത്യേനം പരിവേവിഷ്യാത്.***

ഞാൻ ആ ദേവതയെ വസിപ്പിക്കും. ഞാൻ ആ ദേവതയോട് ജലത്തെ യാചിക്കുന്നു. വിളമ്പൽ കർത്തവ്യമെന്നു വിചാരിച്ചുകൊണ്ട് ഞാൻ ഈ ദേവനു വിളമ്പുന്നു.

14. ***താസ്യാമേവസ്യ തദ് ദേവതായാം ഹുതം ഭവതി യ ഏവം വേദ.***

(അതായത് ഏതെങ്കിലും ജ്ഞാനിയോ വിദ്യാഹീനനോ ആയ അതിഥി വന്നുചേരുകയാണെങ്കിൽ പരമ്പരയുടെ രക്ഷയെ വിചാരിച്ചുകൊണ്ട് സാധാരണരൂപത്തിൽ ബഹുമാനിക്കൂ.) ആര് ഇക്കാര്യം അറിയുന്നുവോ അവൻെറ ആഹുതി ഈ ദേവതയിൽ സ്വാഹൂതമാകണേ.

## സൂക്തം പതിനാല്.

(ഋഷി–അഥർവൻ. ദേവത–അദ്ധ്യാത്മം, വ്രാത്യൻ. ഛന്ദസ്–അനുഷ്ടുപ്, ഗായത്രി, ഉഷ്ണിക്, പംക്തി, ത്രിഷ്ടുപ്)

1. ***സ യത്പ്രാചീം ദിശമനു വ്യചലന്മാരുതം ശർധോ ഭൂത്വാനുവ്യ ചലനന്മ-നോf ന്നാദം കൃത്വാ.***

അവൻ പൂർവ്വദിക്കിലേക്കു പുറപ്പെട്ടപ്പോൾ ശക്തിയുള്ളവനായിട്ട് ആയുസ്സിനനുകൂലമായി നടന്ന് മനസ്സിനെ വിശപ്പുള്ളതാക്കിത്തീർത്തു.

2. ***മനസാന്നാദേനാന്നമത്തി യ ഏവം വേദ.***

ഏതൊരുത്തൻ ഇത് അറിയുന്നുവോ അവൻ വിശപ്പുള്ള മനസ്സോടുകൂടി ഭക്ഷണം കഴിക്കുന്നു.

3. ***സ യദ് ദക്ഷിണാം ദിശമനു വ്യചലദിന്ദ്രോ ഭൂത്വാനു വ്യചലദ ബലമന്നാദം കൃത്വാ.***

അവൻ ദക്ഷിണദിക്കിലേക്കു പുറപ്പെട്ടപ്പോൾ ബലത്തെ വിശപ്പുള്ളതാക്കിത്തീർത്ത് സ്വയം ഇന്ദ്രനായി മുമ്പോട്ടു ഗമനം ചെയ്തു.

4. ***ബലേനാന്നാദേനാന്നമത്തി യ ഏവം വേദ.***

ഇപ്രകാരം അറിയുന്നവൻ അന്നാദൻെറ (വിഷ്ണു) ശക്തിയാൽ അന്നത്തെ സേവനം ചെയ്യുന്നു.

5. ***സ യദ് പ്രാതീചീം ദിശമനു വ്യചലദ് വരുണോ രാജാ ഭൂത്വാനു- വ്യചലദപോ ന്നാദീഃf കൃത്വാ.***

അവൻ പശ്ചിമദിക്കിലേക്കു ഗമിച്ചപ്പോൾ ജലത്തെ വിശപ്പുള്ളതാക്കിക്കൊണ്ട് വരുണനായി മുമ്പോട്ടു ഗമനം ചെയ്തു.

6. ***അദ്ഭിരന്നാദീഭിരന്നമത്തി യ ഏവം വേദ.***

ഇക്കാര്യം അറിയുന്നവൻ അന്നാദമായ ജലത്തിൽനിന്നും അന്നത്തെ ഭക്ഷിക്കുന്നു.

7. ***സ യദുദീചീം ദിശമനു വ്യചലത് സോമോ രാജാ ഭൂത്വാനുവ്യചലത് സപ്തർഷിഭിർഹുത ആഹുതിമന്നാദീം കൃത്വാ.***

അവൻ ഉത്തരദിക്കിലേക്കു പുറപ്പെട്ടപ്പോൾ സപ്തർഷികളാൽ നൽകപ്പെട്ട ആഹുതിയെ അന്നാദമാക്കി സോമനായി നടന്നു.

8. ***ആഹുത്യാന്നാദ്യാന്നമത്തി യ ഏവം വേദ.***

ഈ കാര്യം അറിയുന്നവൻ അന്നാദമായ ആഹുതിയിൽനിന്നും അന്നത്തെ ഭക്ഷണമാക്കുന്നു.

9. ***സ യദ് ധ്രുവാം ദിശമനു വ്യചലദ വിഷ്ണുർഭൂത്വാനുവ്യചലദ വിരാജ മന്നാദീം കൃത്വാ.***

അവൻ ധ്രുവദിക്കിലേക്കു പുറപ്പെട്ടപ്പോൾ വിരാട്ടിനെ അന്നാദമാക്കി സ്വയം വിഷ്ണുരൂപത്തിൽ ഗമിച്ചു.

10. ***വിരാജാന്നാദ്യാന്നമത്തി യ ഏവം വേദ.***

ഇതിന്റെ ജ്ഞാതാവ് അന്നാദമായ വിരാട്ടിൽനിന്നും അന്നത്തെ ഭുജിക്കുന്നു.

11. ***സ യത് പശൂനനുവ്യ ചലദ രുദ്രോ ഭൂത്വാനു വ്യചലദോഷധീരന്നാ -ദീഃ കൃത്വാ.***

അവൻ മൃഗങ്ങളുടെ അടുക്കലേക്കു നടന്നപ്പോൾ ഔഷധികളെ അന്നാദ മാക്കി രുദ്രനായി കടന്നുപോയി.

12. ***ഓഷധീഭിരന്നാദീഭിരന്നമത്തി യ ഏവം വേദ.***

ഇത് അറിയുന്നവൻ അന്നാദമായ ഔഷധികളിൽനിന്നും അന്നത്തെ ഭുജിക്കുന്നു.

13. ***സ യത് പിതൃനനു വ്യചലദ് യമോ രാജാ ഭൂത്വാനുവ്യചലത് സ്വധാകാരമന്നാദം കൃത്വാ.***

അവൻ പിതൃക്കളുടെ അടുക്കലേക്കു നടന്നപ്പോൾ സ്വധയെ അന്നാദ മാക്കിക്കൊണ്ട് യമരൂപത്തിൽ കടന്നുപോയി.

14. ***സ്വാധാകാരേണാന്നാദേനാന്നമത്തി യ ഏവം വേദ.***

ഇത് അറിയുന്നവൻ സ്വധാകാരമായ അന്നാദത്തിൽനിന്നും അന്നത്തെ ഭക്ഷണമാക്കുന്നു.

15. ***സ യന്മനുഷ്യാനനു വ്യചലദഗ്നിർഭൂത്വാനുവ്യചലത് സ്വാഹാകാരമന്നാദ കൃത്വാ.***

അവൻ മനുഷ്യരുടെ അടുക്കലേക്കു നടന്നുചെന്നപ്പോൾ സ്വാഹയെ അന്നാദമാക്കി അഗ്നിരൂപത്തിൽ കടന്നുപോയി.

16. ***സ്വാഹാകാരേണാന്നാദേനാന്നമത്തി യ ഏവം വേദ.***

ഇത് അറിയുന്നവൻ സ്വാഹാകാരമായ അന്നാദത്തിൽനിന്നും അന്നത്തെ സേവനം ചെയ്യുന്നു.

17. ***സ യദൂർധ്വാം ദിശമനു വ്യചലദ് ബൃഹസ്പതിർഭൃത്വാനുവ്യചലദ് വഷട്കാരമന്നാദം കൃത്വാ.***

അവൻ ഊർധ്വദിക്കിലേക്കു ചെന്നപ്പോൾ മന്ത്രോച്ചാരണത്തെ അന്നാദ മാക്കി ബൃഹസ്പതിരൂപത്തിൽ കടന്നുപോയി.

18. ***വഷട്കാരേണാന്നാദേനാന്നമത്തി യ ഏവം വേദ.***

ഇത് അറിയുന്നവൻ മന്ത്രോച്ചാരണരൂപത്തോടുകൂടിയ അന്നാദത്തിൽനിന്നും അന്നത്തെ ഭക്ഷണമാക്കുന്നു.

19. ***സ യത് ദേവാനനു വ്യചലദീശാനോ ഭൂത്വാനുവ്യചലന്മന്യുമന്നാദം കൃത്വാ.***

അവൻ ദേവതകളുടെ അടുക്കലേക്കു നടന്നപ്പോൾ യജ്ഞത്തെ അന്നാദ മാക്കിക്കൊണ്ട് ഈശനനായിക്കടന്നുപോയി.

20. ***മന്യുനാന്നാദേനാന്നമത്തി യ ഏവം വേദ.***

ഇതു മനസ്സിലാക്കുന്നവൻ അന്നാദമായ യജ്ഞംവഴിയായി അന്നത്തെ ഭക്ഷണമാക്കുന്നു.

21. ***സ യത് പ്രജാ അനു വ്യചലത് പ്രജാപ്രതിർഭൂത്വാനുവ്യചലത് പ്രാണമന്നാദം കൃത്വാ.***

അവൻ പ്രജകളുടെ അടുക്കലേക്കു ചെന്നപ്പോൾ പ്രാണനെ അന്നാദമാക്കി പ്രജാപതിയുടെ രൂപത്തിൽ കടന്നുപോയി.

22. ***പ്രാണേനാന്നാദേനാന്നമത്തി യ ഏവം വേദ.***

ഇതു മനസ്സിലാക്കുന്നവൻ അന്നാദമായ പ്രാണനിൽനിന്നും അന്നത്തെ ഭുജിക്കുന്നു.

23. ***സ യത് സർവാനന്തർദേശാനനു വ്യചലത് പരമേഷ്ഠീഭൂത്വാനു-വ്യചലദ് ബ്രഹ്മാന്നാദം കൃത്വാ.***

അവൻ എല്ലാ അന്തർദേശങ്ങളിലേക്കും നടന്നപ്പോൾ ബ്രഹ്മത്തെ അന്നാദമാക്കി പ്രജാപതിയായി കടന്നുപോയി.

24. ***ബ്രഹ്മാണാന്നാദേനന്നമത്തി യ ഏവം വേദ.***

ഇതു മനസ്സിലാക്കുന്ന പുരുഷൻ അന്നാദമായ ബ്രഹ്മംവഴിയായി അന്നത്തെ ഭക്ഷണമാക്കുന്നു.

## സൂക്തം പതിനഞ്ച്

(ഋഷി-അഥർവൻ. ദേവത-അദ്ധ്യാത്മം, വ്രാത്യൻ. ഛന്ദസ്-പംക്തി, ബൃഹതി, അനുഷ്ടുപ്, ഉഷ്ണിക്)

1. ***തസ്യ വ്രാത്യസ്യ.***
2. ***സപ്ത പ്രാണാഃ സപ്താപാനാഃ സപ്ത വ്യാനാഃ.***

ആ വ്രാത്യന് ഏഴ് പ്രാണനും ഏഴ് അപാനനും ഏഴ് വ്യാനനും ഉണ്ട്.

3. ***തസ്യ വ്രാതസ്യ, യോƒസ്യ പ്രഥമഃ പ്രാണ ഊർധ്വോ നാമായം സോ അഗ്നിഃ.***

ഇവൻെറ ഒന്നാമത്തെ ഊർധ്വപ്രാണൻ അഗ്നിയാകുന്നു.

4. ***തസ്യ വ്രാതസ്യ, യോƒ സ്യ ദ്വിതീയ പ്രാണഃ പ്രോഢോ നാമാസൗ സ ആദിത്യഃ.***

ഇവൻെറ രണ്ടാമത്തെ പ്രൗഢപ്രാണൻ ആദിത്യനാകുന്നു.

5. ***തസ്യ വ്രാതസ്യ, യോƒ സ്യ തൃതീയഃ പ്രാണോഭ്യൂഢോ നാമാസൗ സ ചന്ദ്രമാഃ***

ഇവൻെറ മൂന്നാമത്തെ പ്രാണൻ അഭ്യുഢനായ ചന്ദ്രനാകുന്നു.

6. ***തസ്യ വ്രാതസ്യ, യോƒ സ്യ ചതുർഥഃ പ്രാണോ വിഭൂർ നാമായം പവമാനഃ.***

ഇവൻെറ നാലാമത്തെ പ്രാണൻ വിഭൂവായ പവമാനനാകുന്നു.

7. ***തസ്യ വ്രാതസ്യ, യോƒസ്യ പഞ്ചമഃ പ്രാണോ യോനിർനാമ താ ഇമാ ആപഃ.***

ഇവൻെറ അഞ്ചാമത്തെ പ്രാണൻ യോനിജലമാകുന്നു.

8. ***തസ്യ വ്രാതസ്യ, യോƒസ്യ ഷഷ്ഠഃ പ്രാണോ പ്രിയോ നാമ ത ഇമേ പശവഃ.***

ഇവൻെറ ആറാമത്തെ പ്രാണൻ പ്രിയനാമത്തോടുകൂടിയതാകുന്നു. ഇത് മൃഗമാകുന്നു.

9. ***തസ്യ വ്രാതസ്യ, യോf സ്യ സപ്തമഃ പ്രാണോf പരിമിതോ നാമ താ ഇമാ പ്രജാഃ.***

ഇവൻെറ ഏഴാമത്തെ പ്രാണൻ അപരിമിതമാകുന്നു. ഇത് പ്രജയാകുന്നു.

## സൂക്തം പതിനാറ്

(ഋഷി-അഥർവൻ. ദേവത-അദ്ധ്യാത്മം, വ്രാത്യൻ. ഛന്ദസ്-ഉഷ്ണിക്, ത്രിഷ്ടുപ്, ഗായത്രി)

1. ***തസ്യ വ്രാതസ്യ, യോf സ്യ പ്രഥമോf പാനഃ സാ പൗർണ്ണമാസീ.***
   ഈ വ്രാത്യൻെറ ഒന്നാമത്തെ അപാനൻ പൗർണ്ണമിയാകുന്നു.
2. ***തസ്യ വ്രാതസ്യ, യോf സ്യ ദ്വിതീയോf പാനഃ സാഷ്ടകാ.***
   ഇവൻെറ രണ്ടാമത്തെ അപാ നൻ അഷ്ടകമാകുന്നു.
3. ***തസ്യ വ്രാതസ്യ, യോf സ്യ തൃതീയോf പാനഃ സാമാവാസ്യാ.***
   ഇവൻെറ മൂന്നാമത്തെ അപാനൻ അമാവാസിയാകുന്നു.
4. ***തസ്യ വ്രാതസ്യ, യോf സ്യ ചതുർഥോf പാനഃ സാശദ്ധാ.***
   ഇവൻെറ നാലാമത്തെ അപാനൻ ശ്രദ്ധയാകുന്നു.
5. ***തസ്യ വ്രാതസ്യ, യോf സ്യ പഞ്ചമോf പാനഃ സാ ഭിക്ഷാ.***
   ഇവൻെറ അഞ്ചാമത്തെ അപാനൻ ദീക്ഷയാകുന്നു.
6. ***തസ്യ വ്രാതസ്യ, യോf സ്യ ഷഷ്ഠോf പാനഃ സ യജ്ഞഃ.***
   ഇവൻെറ ആറാമത്തെ അപാനൻ യജ്ഞമാകുന്നു.
7. ***തസ്യ വ്രാതസ്യ യോf സ്യ സപ്തമോf പാനസ്താ ഇമാ ദക്ഷിണാഃ.***
   ഇവൻെറ ഏഴാമത്തെ അപാനൻ ദക്ഷിണയാകുന്നു.

## സൂക്തം പതിനേഴ്

(ഋഷി-അഥർവൻ. ദേവത-അദ്ധ്യാത്മം, വ്രാത്യൻ. ഛന്ദസ്-ഉഷ്ണിക്, അനുഷ്ടുപ്, പംക്തി, ത്രിഷ്ടുപ്)

1. ***തസ്യ വ്രാതസ്യ, യോf സ്യ പ്രഥമോ വ്യാനഃ സേയം ഭൂമിഃ.***
   ഈ വ്രാത്യൻെറ ഒന്നാമത്തെ വ്യാനൻ ഭൂമിയാകുന്നു.
2. ***തസ്യ വ്രാതസ്യ, യോf സ്യ ദ്വിതീയോ വ്യാനസ്തദന്തരിക്ഷം.***
   ഇവൻെറ രണ്ടാമത്തെ വ്യാനൻ അന്തരീക്ഷമാകുന്നു.
3. ***തസ്യ വ്രാതസ്യ, യോf സ്യ തൃതീയോ വ്യാനഃ സാ ദ്യൗഃ.***
   ഇവൻെറ മൂന്നാമത്തെ വ്യാനൻ ദ്യോവാകുന്നു.
4. ***തസ്യ വ്രാതസ്യ, യോf സ്യ ചതുർഥോ വ്യാനസ്താനി നക്ഷത്രാണി.***
   ഇവൻെറ നാലാമത്തെ വ്യാനൻ നക്ഷത്രങ്ങളാകുന്നു.
5. ***തസ്യ വ്രാതസ്യ, യോf സ്യ പഞ്ചമോ വ്യാനസ്ത ഋതവഃ.***
   ഇവൻെറ അഞ്ചാമത്തെ വ്യാനൻ ഋതുക്കൾ ആകുന്നു.
6. ***തസ്യ വ്രാതസ്യ, യോf സ്യ ഷഷ്ഠോ വ്യാനസ്ത ആർതവാഃ.***
   ഇവൻെറ ആറാമത്തെ വ്യാനൻ ആർത്തവമാകുന്നു.
7. ***തസ്യ വ്രാതസ്യ, യോf സ്യ സപ്തമോ വ്യാനഃ സ സംവത്സരഃ.***
   ഇവൻെറ ഏഴാമത്തെ വ്യാനൻ സംവത്സരമാകുന്നു.

8. ***തസ്യ വ്രാതസ്യ, സമാനമർഥം പരിയന്തി ദേവാഃ സംവത്സര വാ ഏതദൃതവോ നുപരിയന്തി വ്രാത്യം ച.***

ദേവഗണങ്ങൾ ഇവനുതുല്യം അർത്ഥത്തെ പ്രാപിക്കുന്നവരും അതുപോലെ സംവത്സരവും ഋതുക്കളും അവൻെറ അനുമാനങ്ങളുമാകുന്നു.

9. ***തസ്യ വ്രാതസ്യ, യാദാദിത്യമഭിസംവിശന്ത്യമാവസ്യാം ചൈവ തത്പഞ്ചാസീ ച.***

10. ***തസ്യ വ്രാതസ്യ, ഏകം തദേഷാമമൃതത്വമിത്യാഹുതിരേവ.***

അമാവാസിയും പൗർണ്ണമിയും ആദിത്യനിൽ പ്രവേശിക്കുന്നു. ഏകമായ ആഹുതിതന്നെ ഇവയുടെ അവിനാശത്വവും ആകുന്നു.

## സൂക്തം പതിനെട്ട്

(ഋഷി-അഥർവൻ. ദേവത-അദ്ധ്യാത്മം, വ്രാത്യൻ. ഛന്ദസ്-പംക്തി, ബൃഹതി, അനുഷ്ടുപ്, ഉഷ്ണിക്)

1. ***തസ്യ വ്രാതസ്യ.***

2. ***യദസ്യ ദക്ഷിണമക്ഷ്യസൗ സ ആദിത്യോ യദസ്യ സവ്യമക്ഷ്യസൗ സ ചന്ദ്രമാഃ.***

ഈ വ്രാത്യൻെറ ദക്ഷിണ ചക്ഷുസ്സ് ആദിത്യനും വാമചക്ഷുസ്സ് ചന്ദ്രനും ആകുന്നു.

3. ***യോഽസ്യ ദക്ഷിണഃ കർണോഽയം സോ അഗ്നിര്യോഽസ്യ സവ്യഃ കർണോഽയം സ പവമാനഃ.***

ഇവൻെറ ദക്ഷിണശ്രോത്രം അഗ്നിയും വാമശ്രോത്രം പവമാനനുമാകുന്നു.

4. ***അഹോരാത്രേ നാസികേ ദിതിശ്ചാദിതിശ്ച ശീർഷകപാലേ സം- വത്സരഃ ശിരഃ.***

ഇവൻെറ നാസിക പകലും രാത്രിയുമാകുന്നു. ശീർഷവും കപാലവും ദിതിയും അദിതിയുമാകുന്നു അതുപോലെ ശിരസ്സ് സംവത്സരവുമാകുന്നു.

5. ***അഹ്നാ പ്രത്യങ് വ്രാത്യോ രാത്ര്യാ പ്രാങ് നമോ വ്രാത്യായ.***

ഈ വ്രാത്യൻ പകൽ എല്ലാവർക്കും പൂജനീയനാകുന്നു. രാത്രിയിലും മാന്യമായ രീതിയിൽ പൂജനീയനാകുന്നു. ഇപ്രകാരമുള്ള വ്രാത്യനെ ഞാൻ നമസ്കരിക്കുന്നു.

# ഷോഡശ കാണ്ഡം

## അനുവാകം ഒന്ന്

### സൂക്തം ഒന്ന്

(ഋഷി-അഥർവൻ. ദേവത-പ്രജാപതി. ഛന്ദസ്-ബൃഹതി, ത്രിഷ്ടുപ്, ഗായത്രി, പംക്തി, അനുഷ്ടുപ്, ഉഷ്ണിക്)

1. ***അതിസൃഷ്ടോ അപാം വൃഷഭോ്f തിസൃഷ്ടാ അഗ്നയോ ദിവ്യാഃ.***

ജലത്തിൽ യാതൊന്ന് വൃഷഭസമാനമായിരിക്കുന്നുവോ അത് അതി സൃഷ്ടവും ദിവ്യാഗ്നിയാൽ സുന്ദരവുമായിരിക്കുന്നു.

2. ***രുജൻ പരിരുജൻ മൃണൻ പ്രമൃണൻ.***
3. ***മ്രോകോ സനോഹാ ഖനോ നിർദാഹ ആത്മദൂഷിസ്തനദൂഷിഃ.***
4. ***ഇദ തമതി സൃജാമി തം മാഭ്യവമിക്ഷി.***
5. ***തേന തമഭ്യതിസൃജാമോ യോസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ.***

സ്വീകരിക്കുന്നതും നശിപ്പിക്കുന്നതും പലായനസ്വഭാവത്തോടുകൂടിയതും മനസ്സിനെ അമർത്തുന്നതും ദാഹത്തെ ഉൽപാദിപ്പിക്കുന്നതും കുഴിക്കുമ്പോൾ ലഭിക്കുന്നതും ആത്മാവിനേയും ശരീരത്തേയും ദുഷിപ്പിക്കുന്നതും ഏതൊരു ജലമായിരിക്കുന്നുവോ ആ ജലത്തോടുകൂടി സ്വന്തം വൈരികളെ സംയുക്ത മാക്കിക്കൊണ്ട് ഞാൻ അതിനെ പരിത്യജിക്കുന്നു. ഞാൻ അതിനെ സ്പർശി ക്കുകയില്ല.

6. ***അപാമഗ്രമസി സമുദ്രം വോ്f ഭ്യവസൃജാമി.***

ഞാൻ നീയാകുന്ന ജലത്തിൻെറ ശ്രേഷ്ഠമായ ഭാഗത്തെ സമുദ്രത്തിനു നേരെ പ്രേരിപ്പിക്കുന്നു.

7. ***യോപ്സ്വഗ്നിരതി തം സൃജാമി മ്രോകം ഖനിം തനൂദൂഷിം.***

ശരീരത്തിൻെറ ശക്തിയെ അപഹരിച്ചുകൊണ്ട് ജലത്തിനുള്ളിലേക്ക് കൊണ്ടുപോകുന്ന അഗ്നിയെ ഞാൻ പരിത്യജിക്കുന്നു.

8 ***യോ വ ആപോ്f ഗ്നിരാവിവേശ സ ഏഷ യദ് വോ ധോരം തദേതത്.***

ഹേ ജലമേ! നിന്നിൽ അടങ്ങിയിരിക്കുന്ന അഗ്നി നിൻെറ ഭീഷണമായ അംശമാകുന്നു.

9. ***ഇന്ദ്രസ്യ വ ഇന്ദ്രിയേണാഭി ഷിഞ്ചേത്.***

അത്യന്തം ഐശ്വര്യയുക്തമായ നിൻെറ അംശത്തെ ഇന്ദ്രിയങ്ങൾവഴി വലിച്ചെടുക്കട്ടെ.

10. ***അരിപ്രാ ആപോ അപ രിപ്രമസ്മത്.***

ജലം നമ്മുടെ പാപങ്ങളെ നശിപ്പിക്കട്ടെ. പാപം നമ്മിൽനിന്നും വേർപെടട്ടെ.

11. ***പ്രാസ്മദേവോ വഹന്തു പ്ര ദുഷ്വപ്ന്യം വഹന്തു.***

ഈ ജലം നമ്മുടെ പാപങ്ങളേയും ദുഃസ്വപ്നങ്ങളേയും ഒഴുക്കിക്കൊ ണ്ടുപോകട്ടെ.

12. ***ശിവേന മാ ചക്ഷുഷാ പശ്യതാപഃ ശിവയാ തന്വോപസ്പൃശത ത്വചം മേ.***

13. ***ശിവാനഗ്നീനപ്സുഷദോ ഹവാമഹേ മയി ക്ഷത്രം വർച ആ ധത്തം ദേവീഃ.***

## സൂക്തം രണ്ട്

(ഋഷി–അഥർവൻ. ദേവത–വാക്ക്. ഛന്ദസ്–അനുഷ്ടുപ്, ഉഷ്ണിക്, ബൃഹതി, ഗായത്രി)

1. ***നിർദുരർമണ്യ ഊർജാ മധുമതീ വാക്.***

ഞാൻ ദുഷിച്ച ചർമ്മരോഗത്തിൽനിന്നും മുക്തനാകണേ. എന്റെ വാണി ശക്തിയുക്തവും മധുരവുമാകണേ.

2. ***മധുമതീ സ്ഥ മധുമതീം വാചമുദേയം.***

ഔഷധികളേ! നിങ്ങൾ മധുരരസത്താൽ പൂർണ്ണരായിരിക്കണേ. എന്റെ വാണിയും മധുരരസത്താൽ പൂർണ്ണമാകണേ.

3. ***ഉപഹൂതോ മേ ഗോപാ ഉപഹൂതോ ഗോപീഥഃ.***

ഇന്ദ്രിയങ്ങളെ പാലിക്കുന്ന മനസ്സിനേയും മുഖത്തേയും ഞാൻ ആഹ്വാനം ചെയ്യുന്നു.

4. ***സുശ്രുതൗ കർണൗ ഭദ്രശ്രുതൗ കർണൗ ഭദ്രം ശ്ലോകം ശ്രൂയാസം.***

എന്റെ കാതുകൾ നന്മനിറഞ്ഞ വാക്കുകളെ ശ്രവിക്കണേ. ഞാൻ മംഗളവും പ്രശംസാത്മകവും ആയ കാര്യങ്ങളെ ശ്രവിക്കണേ.

5. ***സുശ്രുതിശ്ചിമോപശ്രുതിശ്ച മാ ഹാസിഷ്ടാം സൗപർണ ചക്ഷു–രജസ്രം ജ്യോതിഃ.***

എന്റെ കാതുകൾ ഉത്തമമായ രീതിയിൽ ശ്രവിക്കുകയും അടുത്തുള്ള ശബ്ദങ്ങളെ ഉപേക്ഷിക്കാതിരിക്കുകയും ചെയ്യണേ. എന്റെ നേത്രങ്ങൾ ഗരുഡന്റെ നേത്രങ്ങൾക്കുതുല്യം ദർശനശക്തിയാൽ യുക്തമായിരിക്കണേ.

6. ***ഋഷീണാം പ്രസ്തരേf സ്തി നമോംf സ്തു ദൈവായ പ്രസ്തരായ.***

നീ ദേവതകളുടെ പ്രസ്തര(പർണതല്പം)മാകുന്നു. ദേവരൂപമായ പ്രസ്തരത്തെ ഞാൻ നമസ്കരിക്കുന്നു.

## സൂക്തം മൂന്ന്

(ഋഷി–അഥർവൻ. ദേവത–ബ്രഹ്മാവ്, ആദിത്യൻ. ഛന്ദസ്–ഗായത്രി, അനുഷ്ടുപ്, ത്രിഷ്ടുപ്, ഉഷ്ണിക്)

1. ***മൂർധാഹം രയീണാം മൂർധാ സമാനാനാം ഭൂയാസം.***

ഞാൻ മേഘങ്ങളുടെ മൂർധാരൂപമായിരിക്കും. എന്റെ തുല്യ വ്യക്തികളിൽ ശിരോരൂപനായിരിക്കും.

2. ***രജശ്ച മാ വേനശ്ച മാ ഹാസിഷ്ടാം മൂർധാ ച മാ വിധർമാ ച മാ ഹാസിഷ്ടാം.***

രജസ്സ്, യജ്ഞം, മൂർധാവ്, വിധർമാവ് ഇവ എന്നെ ത്യജിക്കാതിരിക്കണേ.

3. ***ഉർവശ്ച മാ ചമസശ്ച മാ ഹാസിഷ്ടാം ധർതാ ച മാ ധരുണശ്ച മാ ഹാസിഷ്ടാം.***

ഉർവ്വി, ചമസ്സ്, ധരുണം, ധർതാവ് ഇവ എന്നിൽനിന്നും വിയുക്തമായിരിക്കണേ.

4. ***വിമോകശ്ച മാർദ്രപവിശ്ച മാ ഹാസിഷ്ടാമാർദ്രദാനുശ്ച മാ മാ തരിശ്വാ ച മാ ഹാസിഷ്ടാം.***

വിമോകം, ആർദ്രപവി, ആർദ്രദാനു, മാതരിശ്വാവ് ഇവർ എന്നിൽനിന്നും വേർപെടാതിരിക്കണേ.

5. ***ബൃഹസ്പതിർമ ആത്മാ നൃമണാ നാമ ഹൃദ്യഃ.***

ഹർഷദം, അനുഗ്രഹപദം മനസ്സിനിഷ്ടപ്പെട്ട ബൃഹസ്പതി ഇവർ എന്റെ ആത്മാവാകുന്നു.

6. ***അസന്താതം മേ ഹൃദയമുർവീ ഗവ്യൂതിഃ സമുദ്രോ അസ്മി വിധർമണാ.***

ഇരു കോശങ്ങളോടുകൂടിയ ഭൂമി എൻേറതായിരിക്കണേ. എന്റെ ഹൃദയം സന്തപ്തമാകാതിരിക്കണേ. ഞാൻ ധാരകശക്തിവഴിയായി സമുദ്രത്തിനു തുല്യം ആഴമുള്ളവനായിത്തീരണേ.

## സൂക്തം നാല്

(ഋഷി–അഥർവൻ. ദേവത–ബ്രഹ്മാവ്, ആദിത്യൻ. ഛന്ദസ്–അനുഷ്ടുപ്, ഉഷ്ണിക്, ഗായത്രി)

1. ***നാഭിരഹം രയീണാം നാഭിഃ സമാനാനാം ഭൂയാസം.***

ഞാൻ ധനത്തിന്റെ നാഭിരൂപമായിരിക്കണേ. എന്റെ തുല്യരായ പുരുഷന്മാരിലും ഞാൻ നായകനായിരിക്കണേ.

2. ***സ്വാസദസി സൂഷാ അമൃതോ മാർത്യേഷ്വാ.***

മരണസ്വഭാവത്തോടുകൂടിയ മനുഷ്യരിൽ ശ്രേഷ്ടമായ ഉഷസ്സ് അമൃതത്വത്തോടുകൂടിയവളും മനോഹരിയായി പ്രതിഷ്ഠിക്കപ്പെട്ടവളുമാകുന്നു.

3. ***മാ മാം പ്രാണാ ഹാസീന്മോ അപാനോƒ വഹായ പരാഗാത്.***

പ്രാണൻ എന്നെ ഉപേക്ഷിക്കാതിരിക്കണേ. അപാനൻ എന്നെ വിട്ടുപിരിയാതിരിക്കണേ.

4. ***സുര്യോ മാ ഃ പാത്വഗ്നിഃ പൃഥിവ്യാ വായുരന്താരിക്ഷാദ് യമോ മനുഷ്യേഭ്യഃ സരസ്വതീ പാർഥിവേഭ്യഃ.***

സൂര്യൻ പകലിൽക്കൂടി രക്ഷിക്കണേ. അഗ്നി പൃഥ്വിയിൽനിന്നും രക്ഷിക്കണേ. വായു അന്തരീക്ഷത്തിൽനിന്നും മനുഷ്യരിൽനിന്നും സരസ്വതി പാർത്ഥിവ വസ്തുക്കളിൽനിന്നും രക്ഷിക്കുന്നവരാകണേ.

5. ***പ്രാണാപാനൗ മാ മാ ഹാസിഷ്ടം മാ ജനേ പ്രമേഷി.***

പ്രാണപാനന്മാർ എന്നെ ഉപേക്ഷിക്കാതിരിക്കണേ. ഞാൻ പ്രത്യക്ഷനായിരിക്കാം.

6. ***സ്വസ്ത്യദ്യോഷസോ ദോഷശ്ച സർവ്വ ആപഃ സർവ്വഗണോ ആശീയ.***

ഉഷസ്സിലും രാത്രിയിലും എനിക്കു മംഗളമുണ്ടാകണേ. ഞാൻ എല്ലാ ഗുണങ്ങളുടേയും ജലത്തേയും ഉപഭോഗം ചെയ്യുന്നവനായിരിക്കണേ.

7. ***ശക്വരാ സ്ഥ പശവോ മോപ സ്ഥേഷുർമിത്രാവരുണൗ മേ പ്രാണാപാനാവഗ്നിർമേ ദക്ഷം ദധാതു.***

മൃഗങ്ങളേ! നിങ്ങൾ ഭുജങ്ങളാൽ യുക്തരാകുവിൻ. എന്റെ അടുത്തു വസിക്കുവിൻ. വരുണൻ എന്റെ പ്രാണാപാനങ്ങളെ പോഷിപ്പിക്കണേ. അഗ്നി എന്റെ ശക്തി ഉറപ്പിക്കണേ.

## അനുവാകം രണ്ട്

### സൂക്തം അഞ്ച്

(ഋഷി-യമൻ. ദേവത-ദുഃസ്വപ്നനാശനം. ഛന്ദസ് -ഗായത്രി, ബൃഹതി)

1. ***വിദ്മ തേ സ്വപ്ന ജനിത്രം ഗ്രാഹ്യാഃ പുത്രോƒസി യമസ്യ കരണഃ.***

ഹേ സ്വപ്നമേ! നീ ഗ്രാഹ്യപിശാചിനിയിൽനിന്നും ജനിക്കുന്നവനും യമനെ പ്രാപിക്കുന്നവനും ആകുന്നു. ഞാൻ നിൻെറ ജനനത്തെ അറിയുന്നവനാകുന്നു.

2. ***അന്തകോƒ സി മൃത്യുരസി.***

ഹേ സ്വപ്നമേ! നീ എല്ലാം അവസാനിപ്പിക്കുന്ന മരണമാകുന്നു.

3. ***തം ത്വാ സ്വപ്ന തഥാ സം വിദ്മ സ നഃ സ്വപ്ന ദുഃഷ്വപ്ന്യാത് പാഹി.***

ഹേ സ്വപ്നമേ! ഞങ്ങൾ നിന്നെ അറിയുന്നു. ദുഃസ്സ്വപ്നങ്ങളിൽനിന്നും നീ ഞങ്ങളെ രക്ഷിക്കൂ.

4 ***വിദ്മ തേ സ്വപ്ന ജനിത്രം നിരൃത്യാഃ പുത്രോƒസി യമസ്യ കരണഃ, അന്തകോƒ സി മൃത്യുരസി.***
***തം ത്വാ സ്വപ്ന തഥാ സം വിദ്മ സ നഃ സ്വപ്ന ദുഃഷ്വപ്ന്യാത് പാഹി.***

ഹേ സ്വപ്നത്തിൻെറ അധിഷ്ഠാന ദേവതേ! ഞങ്ങൾ നിൻെറ ജനനത്തെ അറിയുന്നു. നീ നിരൃതിയുടെ പുത്രനും യമനെ പ്രാപിപ്പിക്കുന്നവനുമാകുന്നു.

5. ***വിദമതേ സ്വപ്ന ജനിത്രമഭൂത്വാഃ പുത്രോƒ സി യമസ്യ കരണഃ, അന്തകോƒ സി മൃത്യുരസി.***
***തം ത്വാ സ്വപ്ന തഥാ സം വിദ്മ സ നഃ സ്വപ്ന ദുഃഷ്വപ്ന്യാത് പാഹി.***

ഹേ സ്വപ്നത്തിൻെറ അധിഷ്ഠാന ദേവതേ! ഞങ്ങൾ നിൻെറ ജന്മത്തിൻെറ ജ്ഞാതാക്കളാകുന്നു. നീ വിഷംതേച്ച അമ്പിൻെറ സന്തതിയും യമൻെറ കാരണഭൂതനും ആകുന്നു.

6. ***വിദ്മതേ സ്വപ്ന ജനിത്രം നിർഭൂത്യാഃ പുത്രോƒ സി യമസ്യ കരണഃ, അന്തകോ സി മൃത്യുരസി.***
***തം ത്വാ സ്വപ്ന തഥാ സം വിദ്മ സ നഃ സ്വപ്ന ദുഃഷ്വപ്ന്യാത് പാഹി.***

ഹേ സ്വപ്നത്തിൻെറ അധിഷ്ഠാന ദേവതേ! ഞങ്ങൾ നിൻെറ ജനനത്തെ അറിയുന്നു. നീ നിർഭൂതിയുടെ പുത്രനും യമൻെറ കാരണഭൂതനുമാകുന്നു.

7. ***വിദ്മതേ സ്വപ്ന ജനിത്രം പരാഭൂത്യാഃ പുത്രോƒ സി യമസ്യകരണഃ, അന്തകോƒ സി മൃത്യുരസി.***
***തം ത്വാ സ്വപ്ന തഥാ സം വിദ്മ സ നഃ സ്വപ്ന ദുഃഷ്വപ്ന്യാത് പാഹി.***

ഹേ സ്വപ്നത്തിൻെറ അധിഷ്ഠാന ദേവതേ! ഞങ്ങൾ നിൻെറ ജനനത്തെ അറിയുന്നു. നീ പരാഭൂതിയുടെ പുത്രനും മരണത്തിൻെറ കാരണരൂപനും ആകുന്നു.

8. ***വിദ്മ തേ സ്വപ്ന ജനിത്രം ദേവജാമീനാം പുത്രോƒ സി യമസ്യ കരണഃ,***

ഹേ സ്വപ്നത്തിൻെറ അധിഷ്ഠാന ദേവതേ! ഞങ്ങൾ നിൻെറ ജനനത്തെ അറിയുന്നു. നീ ദേവജാമിയുടെ സന്താനവും യമൻെറ കാരണരൂപവും ആകുന്നു.

9. ***അന്തകോസി മൃത്യുരസി.***

ഹേ സ്വപ്നമേ! നീ എല്ലാം നശിപ്പിക്കുന്ന മൃത്യുവാകുന്നു.

10. ***തം ത്വാ സ്വപ്ന തഥാ സം വിദ്മ സ നഃ സ്വപ്ന ദുഃഷ്വപ്ന്യാത് പാഹി.***

നിന്നെ ഞങ്ങൾ ശരിയായ രൂപത്തിൽ അറിയുന്നു. ദുസ്സ്വപ്നങ്ങളിൽനിന്നും നീ ഞങ്ങളെ രക്ഷിക്കണേ.

## സൂക്തം ആറ്

(ഋഷി-യമൻ. ദേവത-ദുഃസ്വപ്നനാശനം, ഉഷസ്സ്. ഛന്ദസ് -അനുഷ്ടുപ്, പംക്തി, ബൃഹതി, ജഗതി, ഉഷ്ണിക്, ഗായത്രി)

1. ***അജൈഷ്മാദ്യാസനാമാദ്യാ ഭൂമാനാഗാസോ വയം.***

ഞങ്ങൾ വിജയത്തെ പ്രാപിക്കണേ. ഭൂമിയെ പ്രാപിക്കണേ. പാപരഹിതരായിരിക്കണേ.

2. ***ഉഷോ യസ്മാത് ദഃഷ്വപ്ന്യാദഭൈഷ്മാപ തദുച്ഛതു.***

ഞങ്ങൾ ദുസ്സ്വപ്നത്താൽ ഭീതരായിരിക്കുന്നു. ആ ഭയം നശിക്കണേ.

3. ***ദ്വിഷതേ തത് പരാ വഹ ശപതേ തത് പരാ വഹ.***

ഹേ മന്ത്രശക്തിയുടെ അധിഷ്ഠാനദേവാ! ഞങ്ങളെ വിദ്വേഷിക്കുന്നവരുടെ അടുക്കലേക്ക് ഈ ഭയം കൊണ്ടുപോകണേ. ഞങ്ങളെ ശപിക്കുന്നവരെ ഈ ഭയം പ്രാപിക്കണേ.

4. ***യം ദ്വിഷ്മോ യശ്ച നോ ദ്വേഷ്ടി തസ്താ ഏനദ് ഗമയാമഃ.***

ഞങ്ങൾ ഞങ്ങളുടെ വൈരികളുടെ അടുക്കലേക്ക് ഈ ഭയത്തെ പ്രേരിപ്പിക്കുന്നു.

5. ***ഉഷാ ദേവീ വാചാ സംവിദാനാ വാഗ്ദേവ്യുഷസാ സംവിദാനാ.***

ഉഷസ്സ് വാണിക്കു തുല്യവും വാണി ഉഷസ്സിനു തുല്യവും ആയിരിക്കണേ.

6. ***ഉഷസ്പതിർവാചസ്പതിനാ സംവിദാനോ വാചസ്പതിരുഷസ്-പതിനാ സംവിദാനഃ.***

ഉഷസ്സിൻെറ പതി വാചസ്പതിയുമായി സമാനഭാഗം പുലർത്തുകയും വാചസ്പതി എല്ലാവരുമായി ഏകീഭാവം പുലർത്തുകയും ചെയ്യണേ.

7. ***തേമുഷ്മം പരാ വഹന്ത്വരായാൻ ദുർണാമ്നഃ സദാന്വാഃ.***

8. ***കുംഭീകാ ദൂഷീകാഃ പീയകാൻ.***

അവൻ ദുഷ്പേരുകളോടുകൂടിയ കുംഭീകത്തേയും പീയകത്തേയും ശത്രുക്കളുടെ നേരെ പ്രേരിപ്പിച്ചയക്കണേ.

9. ***ജാഗ്രത്ദുഃഷ്വപ്ന്യം സ്വപ്നേദുഃഷ്വപ്ന്യം.***

10. ***അനാഗമിഷ്യതോ വരാനവിത്തേഃ സങ്കല്പാനമുച്യാ ദ്രുഹഃ പാശാൻ.***

നിദ്രാസമയത്ത് ദുസ്സ്വപ്നങ്ങളിൽനിന്നും ഉണ്ടാകുന്ന ഫലങ്ങളെയും ജാഗ്രദവസ്ഥയിലുണ്ടാകുന്ന ദുസ്സ്വപ്നങ്ങളുടെ ഫലങ്ങളേയും ഇവയിൽനിന്നെല്ലാം ഭൂതകാലീനമായ ഉത്തമസങ്കല്പങ്ങളേയും ശത്രുക്കളുടെ ബന്ധനത്തേയും ഞാൻ അഴിക്കുന്നു.

11. ***തദമുഷ്മാ അഗ്നേ ദേവാഃ പരാ വഹന്തു വധ്രിര്യഥാസദ് വിഥുരോ ന സാധുഃ.***

ഹേ അഗ്നീ! ദേവഗണങ്ങൾ ഇവയെ എല്ലാം ശത്രുക്കളുടെ അടുക്കലേക്കു കൊണ്ടുപോകണേ. അവൻ ഭയഭീതനായി പുരുഷത്വഹീനനായിത്തീരുകയും സജ്ജനങ്ങൾ അവനെ സ്വീകരിക്കാതിരിക്കുകയും ചെയ്യണേ.

## സൂക്തം ഏഴ്

(ഋഷി–യമൻ. ദേവത–ദുഃസ്വപ്നനാശനം. ഛന്ദസ് –പംക്തി, അനുഷ്ടുപ്, ഉഷ്ണിക്, ഗായത്രി, ബൃഹതി, ത്രിഷ്ടുപ്)

1. ***തേനൈനം വിധ്യാമ്യഭൂത്യൈനം വിധ്യാമി നിർഭൂത്യൈനം വിധ്യാമി, പരാഭൂത്യൈനം വിധ്യാമി ഗ്രാഹ്യൈനം വിധ്യാമി തമസൈനം വിധ്യാമി.***

ഞാൻ ഇതിനെ ആഭിചാരകർമ്മത്താലും അഭൂതിയാലും നിർഭൂതിയാലും പാരാഭൂതിയാലും മൃത്യുരൂപമാകുന്ന അന്ധകാരത്താലും വിദീർണ്ണമാകുന്നു.

2. ***ദേവാനാമേനം ഘോരൈഃ ക്രൂരൈഃ പ്രൈഷൈരഭിപ്രേഷ്യാമി.***

ഞാൻ ഇതിനെ ദേവതകളുടെ ഭയങ്കരമായ ആജ്ഞകൾക്കു മുമ്പിൽ ഹാജരാക്കുന്നു.

3. ***വൈശ്വാനരസ്യൈനം ദംഷ്ട്രയോരപി ദധാമി.***

ഞാൻ ഇതിനെ വൈശ്വാനരന്റെ തേറ്റകളിലേക്ക് ഇട്ടുകൊടുക്കുന്നു.

4. ***ഏവാനേവാവ സാ ഗരത്.***

അവൻ ഇതിനെ വിഴുങ്ങട്ടെ.

5. ***യോസ്മാൻ ദ്വേഷ്ടി നമാത്മാ ദ്വേഷ്ട യം വയം ദ്വിഷ്മഃ സ ആത്മാനം ദ്വേഷ്ടു.***

നമ്മെ വിദ്വേഷിക്കുന്നവരോട് അത് ആത്മദ്വേഷം പുലർത്തണേ.

6. ***നിർദ്വിഷന്തം ദിവോ നിഃ പൃഥിവ്യാ നിരന്തരിക്ഷാദ് ഭജാമ.***

ആ വിദ്വേഷികളെ നാം ആകാശത്തിൽനിന്നും പൃഥ്വിയിൽനിന്നും അന്തരീക്ഷത്തിൽനിന്നും അകറ്റിക്കളയുന്നു.

7. ***സുയാമംശ്ചാക്ഷുഷ.***
8. ***ഇദമഹമാമുഷ്യായണേമുഷ്യാഃ പുത്രേ ദുഃഷ്വപ്നൃം മൃജേ.***

ഹേ ചാക്ഷുഷാ! (ആറാമത്തെ മനു) ദുസ്സ്വപ്നത്തിൽനിന്നുമുണ്ടാകുന്ന ഫലത്തെ ഒരു പ്രത്യേക ഗോത്രത്തിലെ സന്താനത്തിലേക്ക് ഞാൻ അയക്കുന്നു.

9. ***യദദോ അദോ അഭ്യഗച്ഛൻ യദ് ദോഷാ യത് പൂർവ്വാം രാത്രിം.***
10. ***യജ്ജാഗ്രദ യത് സുപ്തോ യദ് ദിവാ യന്നക്തം.***
11. ***യദഹരഹരഭിഗച്ഛാമി തസ്മാദേനമവ ദയേ.***

കഴിഞ്ഞ രാത്രിയിൽ ഓരോരോ കർമ്മങ്ങളെ ഞാൻ അനുഷ്ഠിച്ചുകഴിഞ്ഞിരിക്കുന്നു. ജാഗ്രദവസ്ഥയിലും സുഷുപ്ത്യവസ്ഥയിലും പകലും രാത്രിയും എല്ലാ ദിനങ്ങളിലും ഏതെല്ലാം പാപദോഷങ്ങളെ ഞാൻ പ്രാപിക്കുന്നുവോ അതുവഴിയായിത്തന്നെ ഇതിനെ നശിപ്പിക്കുന്നു.

12. ***തം ഹി തേന മന്ദസ്വ തസ്യ പൃഷ്ടീരപി ശൃണീഹി.***
13. ***സ മാ ജീവീത് തം പ്രാണോ ജഹാതു.***

ഹേ ദേവാ! ആ ശത്രുവിനെ ഹിംസിക്കൂ. അതിന്റെ അസ്ഥികളെ തകർക്കൂ. അവൻ പ്രാണഹീനനായി ഭവിക്കണേ. ജീവിക്കാതിരിക്കണേ.

## സൂക്തം എട്ട്

(ഋഷി–യമൻ. ദേവത–ദുഃസ്വപ്നനാശനം. ഛന്ദസ് –അനുഷ്ടുപ്, ഗായത്രി, ത്രിഷ്ടുപ്, ജഗതി, പംക്തി, ബൃഹതി)

1. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോf സ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോf സ്മാകം പശവോf സ്മാകം പ്രജാ അസ്മാകം വീരാ അസ്മാകം.***

   ശത്രുക്കളെ കൊന്നു ജയിച്ചെടുത്ത എല്ലാ വസ്തുക്കളും ഞങ്ങളുടേ താകുന്നു. തേജസ്സ്, ബ്രഹ്മം, സ്വർഗ്ഗം, പശു, പ്രജ, വീരന്മാർ തുടങ്ങിയവയെല്ലാം ഞങ്ങളുടേതുതന്നെയാകുന്നു.

2. ***തസ്മാദമും നിർഭജാമോf മുമാമുഷ്യായണമമുഷ്യാ പുത്രമസൗ യഃ.***

   ഇന്ന ഗോത്രത്തിലെ ഇന്ന പുത്രനെ നാം ഈ ലോകത്തിൽനിന്നും മാറ്റുന്നു.

3. ***സ ഗ്രാഹ്യാഃ പാശാന്മാ മോചി.***

   അവർ ഗ്രാഹ്യന്റെ പാശത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ.

4. ***തസ്യേദം വർചസ്തേജഃ പ്രാണമായുർനിവേഷ്ടയാമീ ദമേനമധരാഞ്ചം പാദയാമി.***

   ഞാൻ അവന്റെ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് ഇവയെ ചുരു ട്ടിക്കെട്ടി മുഖം കുത്തി വീഴിക്കുന്നു.

5. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോസ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോf സ്മാകം പശവോസ്മാകം പ്രജാഅസ്മാകം വീരാ അസ്മാകം.***
   ***തസ്മാദമും നിർഭജാമോf മുമാമുഷ്യായണമമുഷ്യാഃ പുത്രമസാ യഃ. സ നിരൃത്യാഃ പാശാന്മാ മോചി, തസ്യേദം വർച സ്തേജഃ, പ്രാണമായുർനി വേഷ്ടയാമീദമേനമധരാഞ്ച പാദയാമി.***

   ശത്രുക്കളെ കീഴടക്കി കൊണ്ടുവന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേ താകുന്നു. സത്യം, തേജസ്സ്, സ്വർഗ്ഗം, പശു, പ്രജകൾ എല്ലാം ഞങ്ങളുടേതാ കുന്നു. ഇന്ന ഗോത്രത്തിലെ ഇന്ന പുത്രനെ നാം ഈ ലോക ത്തിൽനിന്നും മാറ്റുന്നു. അവൻ നിരൃതിയുടെ ബന്ധനത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവന്റെ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് ഇവയെ ചുറ്റിക്കെട്ടി മുഖം കുത്തി വീഴിക്കുന്നു.

6. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോസ്മാകം ബ്രഹ്മാ സ്മാകം സ്വരസ്മാകം യജ്ഞോസ്മാകം,***
   ***പശവോf സ്മാകം പ്രജാ അസ്മാകം വീരാഅസ്മാകം,***
   ***തസ്മാദമും നിർഭജാമോf മുമാമുഷ്യാണ മമുഷ്യാഃ പുത്രമസൗ യഃ സോf ഭൂത്യാഃ പാശാന്മാമോചി,***
   ***തസ്യേദം വർചസ്തേജഃ പ്രാണമായുർനി വേഷ്യാമീദമേന മധരാഞ്ച പാദയാമി.***

   ശത്രുക്കളെ പരാജയപ്പെടുത്തി കൊണ്ടുവന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യം, തേജസ്സ്, സ്വർഗ്ഗം, പശു, പ്രജ, വീരന്മാർ തുട ങ്ങിയവയെല്ലാം ഞങ്ങളുടേതാകുന്നു. ഇന്ന ഗോത്രത്തിലെ ഇന്ന പുത്രനെ

നാം ഈ ലോകത്തിൽനിന്നും അകറ്റിക്കളയുന്നു. അവൻ അഭൂതിയുടെ ശാപത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ ആയുസ്സ്, പ്രാണൻ, ശക്തി ഇവയെ ചുറ്റിക്കെട്ടി അവനെ മുഖം കുത്തി വീഴിക്കുന്നു.

7. ***ജിതമസ്മാകമുദ്ഭിന്നമസ്മാകം മൃതമസ്മാകം തേജോf സ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോf സ്മാകം പശവോf സ്മാകം പ്രജാഅസ്മാകം വീരാ അസ്മാകം,***
***തസ്മാദമും നിർഭജാമോf മുമാമുഷ്യായണാമമുഷ്യാഃ സ നിർഭൂത്യംഃ പാശാന്മാ മോചി.***
***തസ്യേദം വർചസ്തേജഃ പ്രാണമായുർനിവേഷ്ടയാമീദമേനമധരാഞ്ച പാദയാമി.***

ശത്രുക്കളെ തകർത്ത് പിടിച്ചെടുത്തുകൊണ്ടുവന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യം, തേജസ്സ്, ബ്രഹ്മം, സ്വർഗ്ഗം, പശു, പ്രജ, വീരന്മാർ തുടങ്ങിയവയെല്ലാം ഞങ്ങളുടേതാകുന്നു. ഇന്ന ഗോത്രത്തിലെ ഇന്നാരുടെ പുത്രനെ നാം ഈ ലോകത്തിൽനിന്നും തുടച്ചുമാറ്റുന്നു. അവൻ നിർഭൂതിയുടെ പാശത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് ഇവയെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തി വീഴിക്കുന്നു.

8. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോf സ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോf സ്മാകം പശവോ സ്മാകം പ്രജാ അസ്മാകം വീരാ അസ്മാകം,***
***തസ്മാദമും നിർഭജാമോf മുമാമുഷ്യായണമുമുഷ്യാഃ പുത്രമസൗ യഃ, സ പരാഭൂത്യാഃ പാശാന്മാ മോചി, തസ്യേദം വർചസ്തേജഃ പ്രാണമായുർനിവേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ പരാജയപ്പെടുത്തിക്കൊണ്ടുവന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യവും, തേജസ്സും, ബ്രഹ്മവും, സ്വർഗ്ഗവും, പശുക്കളും, പ്രജകളും, വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്നാരുടെ ഗോത്രത്തിലെ ഇന്ന പുത്രനെ നാം ഈ ലോകത്തിൽനിന്നും അകറ്റിക്കളയുന്നു. അവൻ പരാഭൂതിയുടെ പാശത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ പ്രാണനേയും, തേജസ്സുനേയും ശക്തിയേയും ആയുസ്സിനേയും ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തി വീഴിക്കുന്നു.

9. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോf സ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോസ്മാകം പശവോ സ്മാകം, പ്രജാ അസ്മാകം വീരാ അസ്മാകം,***
***തസ്മാദമും നിർഭജാമോf മുമാമുഷ്യായണമമുഷ്യാഃ പുത്രമസൗ യഃ സ ദേവജാമീനാം പാശാന്മാ മോചി,***
***തസ്യേദം വർചസ്തേജഃ പ്രാണമായുർനിവേഷ്ടായാമീദ മേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ വിദീർണ്ണമാക്കിക്കൊണ്ടുവന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യവും, തേജസ്സും, ബ്രഹ്മവും, സ്വർഗ്ഗവും, പശുക്കളും പ്രജകളും വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്ന ഗോത്രത്തിലെ ഇന്നാരുടെ പുത്രനെ നാം ഈ ലോകത്തിൽനിന്നും അകറ്റിക്കളയുന്നു. അവൻ ദേവജാമിയുടെ ശാപത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് ഇവയെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തി വീഴിക്കുന്നു.

10. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോ f സ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോസ്മാകം പശവോ സ്മാകം, പ്രജാ അസ്മാകം വീരാ അസ്മാകം,***
***തസ്മാദമും നിർഭജാമോ f മുമാമുഷ്യായണമമുഷ്യാഃ പുത്രമസൗ യഃ, സ ബൃഹസ്പതേഃ പാശാന്മാ മോചി,***
***തസ്യേദ മർചസ്തേജുഃ പ്രാണമായുർനി വേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ വിദീർണ്ണമാക്കികൊണ്ടുവന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യവും, തേജസ്സും, ബ്രഹ്മവും, സ്വർഗ്ഗവും, പശുക്കളും, പ്രജകളും വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്ന ഗോത്രത്തിലെ ഇന്നാരുടെ പുത്രനെ നാം ഈ ലോകത്തിൽനിന്നും തുടച്ചുമാറ്റുന്നു. അവൻ ബൃഹസ്പതിയുടെ ബന്ധനത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് മുതലായവയെ ചുരുട്ടിക്കെട്ടി അവനെ മുഖംകുത്തായി വീഴിക്കുന്നു.

11. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോ f സ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോസ്മാകം പശവോസ്മാകം പ്രജാ അസ്മാകം വീരാ അസ്മാകം തസ്മാദമും നിർഭജാമോ f മുമാമുഷ്യായണമമുഷ്യാഃ പുത്രമസൗഃ യഃ സ പ്രജാപതേഃ പശാന്മാ മോചി,***
***തസ്യേദ മർചസ്തേജഃ പ്രാണമായുർനി വേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ പരാജയപ്പെടുത്തിക്കൊണ്ടുവന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യവും, തേജസ്സും, ബ്രഹ്മവും, സ്വർഗ്ഗവും, പശുക്കളും, പ്രജകളും, വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്ന ഗോത്രത്തിലെ ഇന്നാരുടെ പുത്രനെ നാം ഈ ലോകത്തിൽനിന്നും അകറ്റിക്കളയുന്നു. അവൻ പ്രജാപതിയുടെ ബന്ധനത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ്, എന്നിവയെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തി വീഴിക്കുന്നു.

12. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോ f സ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോ f സ്മാകം പശവോ f സ്മാകം പ്രജാ അസ്മാകം വീരാ അസ്മാകം,***
***തസ്മാദമും നിർഭജാമോ f മുമാമുഷ്യായണമമുഷ്യാഃ പുത്രമസൗ യഃ, തം ഋഷീണാം പാശാന്മാ മോചി,***
***തസ്യേദം വർചസ്തേജഃ പ്രാണമായുർനി വേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ വിദീർണ്ണരാക്കിക്കൊണ്ടുവന്നിട്ടുള്ളതും വിജയിച്ചെടുത്തിട്ടുള്ളതുമായ എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യം, തേജസ്സ്, ബ്രഹ്മം, മൃഗങ്ങൾ, പ്രജകൾ, വീരന്മാർ എല്ലാം ഞങ്ങളുടേതാകുന്നു. അവൻ ഋഷികളുടെ ബന്ധനത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ്, ഇവയെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തായി വീഴിക്കുന്നു.

13. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോഽസ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോഽ സ്മാകം പശവോഽ സ്മാകം പ്രജാ അസ്മാകം വീരാ അസ്മാകം തസ്മാദമും നിർഭജാമോഽ മുമാമുഷ്യായണമമുഷ്യാഃ പുത്രമസൗ യഃ,***
***സ ആർഷേയാണാം പാശാന്മാ മോചി.***
***തസ്യേദം വർചസ്തേജഃ പ്രാണമായുർനി വേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ പരാജയപ്പെടുത്തിക്കൊണ്ടുവന്നിരിക്കുന്ന എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യവും, തേജസ്സും, ബ്രഹ്മവും, സ്വർഗ്ഗവും, മൃഗങ്ങളും, പ്രജകളും, വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്ന ഗോത്രത്തിലെ ഇന്നയാളിൻെറ പുത്രനെ നാം ഈ ലോകത്തിൽനിന്നും ദൂരേയ്ക്കയ്ക്കുന്നു. അവൻ ആർഷേയൻെറ ബന്ധനത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. അവൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് എന്നിതുകളെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തായി വീഴിക്കുന്നു.

14. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോഽ സ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോഽസ്മാകം പശവോഽ സ്മാകം പ്രജാ അസ്മാകം വീരാ അസ്മാകം,***
***തസ്മാദമും നിർഭജാമോഽ മുമാമുഷ്യായണമമുഷ്യാഃ പുത്രമസൗ യഃ യഃസോങ്ഗിരസാം പാശാന്മാ മോചി,***
***തസ്യേദം വർചസ്തേജഃ പ്രാണമായുർനി വേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ തോല്പിച്ചുകൊണ്ടുവന്നിരിക്കുന്ന എല്ലാ വസ്തുക്കളും ഞങ്ങളു ടേതാകുന്നു. സത്യവും തേജസ്സും ബ്രഹ്മവും സ്വർഗ്ഗവും മൃഗങ്ങളും പ്രജകളും വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്ന ഗോത്രത്തിലെ ഇന്നയാളിൻെറ പുത്രനെ ഈ ലോകത്തിൽനിന്നും നാം അകറ്റിക്കളയുന്നു. അവൻ അങ്ഗിരസ്സിൻെറ ബന്ധനത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് എന്നിവയെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തി വീഴിക്കുന്നു.

15. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോഽസ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോഽ സ്മാകം പശവോഽ സ്മാകം പ്രജാ അസ്മാകം വീരാ അസ്മാകം,***
***തസ്മാദമും നിർഭജാമോഽ മുമാമുഷ്യായണമമുഷ്യാഃ പുത്രമസൗ യഃ,***
***സ ആങ്ഗിരസാനാം പാശാന്മാ മോചി,***
***തസ്യേദം വർചസ്തേജഃ പ്രാണമായുർനി വേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ തകർത്തുകൊണ്ടു വന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേ താകുന്നു. സത്യവും തേജസ്സും ബ്രഹ്മവും സ്വർഗ്ഗവും മൃഗങ്ങളും പ്രജകളും വീരന്മാരും എല്ലാം ഞങ്ങളുടേതുതന്നെയാകുന്നു. ഇന്ന ഗോത്രത്തിലെ ഇന്നയാളിൻെറ പുത്രനെ ഈ ലോകത്തിൽനിന്നും ഇല്ലാതാക്കുന്നു. അവൻ അങ്ഗിരസ്സിൻെറ പാശത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് എന്നിവയെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തായി വീഴിക്കുന്നു.

16. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോf സ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോf സ്മാകം പശവോf സ്മാകം വീരാ അസ്മാകം,***
***തസ്മാദമും നിർഭജാമോf മുമാമുഷ്യായണമമുഷ്യാഃ പുത്രമസൗ യഃ സോf ഥർവണാം പാശാത്മാ മോചി,***
***തസ്യേദം വർചസ്തേജഃ പ്രാണമായുർനി വേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ തകർത്ത് പിടിച്ചെടുത്തിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാ കുന്നു. സത്യവും തേജസ്സും ബ്രഹ്മവും സ്വർഗ്ഗവും മൃഗങ്ങളും പ്രജകളും വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്ന ഗോത്രത്തിലെ ഇന്നയാളിൻെറ പുത്രനെ നാം ഈ ലോകത്തിൽനിന്നും അകറ്റിക്കളയുന്നു. അവൻ അഥർവ്വൻെറ പാശത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് ഇവയെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തായി വീഴിക്കുന്നു.

17. ***ജിതമസ്മാക മുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോf സ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോസ്മാകം പശവോf സ്മാകം പ്രജാ അസ്മാകം വീരാ അസ്മാകം,***
***തസ്മാദമും നിർഭജാമോf മുമാമുഷ്യായണമമുഷ്യാഃ പുത്രമസൗയഃ, സ ആഥർവണാനാം പാശാന്മാ മോചി തസ്യേദം വർചസ്തേജഃ പ്രാ ണമായുർനിവേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ തകർത്ത് പിടിച്ചെടുത്തിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേ താകുന്നു. സത്യവും തേജസ്സും ബ്രഹ്മവും സ്വർഗ്ഗവും മൃഗങ്ങളും പ്രജകളും വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്ന ഗോത്രത്തിലെ ഇന്നയാളിൻെറ പുത്രനെ നാം ഈ ലോകത്തിൽനിന്നും അകറ്റിക്കളയുന്നു.അവൻ അഥർവ്വ ണൻെറ പാശത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് ഇവയെ ചുറ്റിക്കെട്ടി അവനെ മുഖം കുത്തായി വീഴിക്കുന്നു.

18. ***ജിതമസ്മാക മുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോf സ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോf സ്മാകം പശവോf സ്മാകം പ്രജാ അസ്മാകം വീരാ അസ്മാകം,***
***തസ്മാദമും നിർഭജാമോf മുമാമുഷ്യായണമമുഷ്യാഃ പുത്രമസൗ യഃ, സ വനസ്പതീനാം പാശാന്മാ മോചി,***
***തസ്യേദം വർചസ്തേജഃ പ്രാണമായുർനി വേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ പരാജയപ്പെടുത്തിക്കൊണ്ടു വന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യവും തേജസ്സും ബ്രഹ്മവും സ്വർഗ്ഗവും മൃഗങ്ങളും പ്രജകളും വീരന്മാരും എല്ലാം ഞങ്ങളുടേതാകന്നു. ഇന്ന ഗോത്രത്തിലെ ഇന്നയാളിൻെറ പുത്രനെ നാം ഈ ലോകത്തിൽനിന്നും അകറ്റിക്കളയുന്നു. അവൻ വനസ്പതിയുടെ പാശത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് എന്നിവയെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തായി വീഴിക്കുന്നു.

19. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോf സ്മാകം, ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോf സ്മാകം പശവോf സ്മാകം പ്രജാ അസ്മാകം വീരാ അസ്മാകം തസ്മാദമും നിർഭജാമോf മുമാമഷ്യയണമമുഷ്യാഃ പുത്രമസൗ യഃ, സവനസ്പത്യാനാം പാശാന്മാ മോചി, തസ്യേദം വർചസ്തേജഃ പ്രാണമായുർനി വേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ പരാജയപ്പെടുത്തിക്കൊണ്ടുവന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യവും തേജസ്സും ബ്രഹ്മവും സ്വർഗ്ഗവും മൃഗങ്ങളും പ്രജകളും വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്ന ഗോത്രത്തിലെ ഇന്നയാളിൻെറ പുത്രനെ നാം ഈ ലോകത്തിൽനിന്നും ഇല്ലാതാക്കുന്നു. അവൻ വനസ്പതികളുടെ പാശത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് എന്നിവയെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തായി വീഴിക്കുന്നു.

20. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോf സ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോf സ്മാകം പശവോf സ്മാകം പ്രജാ അസ്മാകം വീരാ അസ്മാകം, തസ്മാദമും നിർഭജാമോf മുമാമുഷ്യായണമമുഷ്യാഃ പുത്രമസൗ യഃ, സ ഋതുനാം പാശാന്മാ മോചി, തസ്യേദം വർചസ്തേജഃ പ്രാണമായുർനി വേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ കീഴടക്കിപ്പിടിച്ചെടുത്തിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യവും തേജസ്സും ബ്രഹ്മവും സ്വർഗ്ഗവും മൃഗങ്ങളും പ്രജകളും വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്ന ഗോത്രത്തിലെ ഇന്നയാളിൻെറ പുത്രനെ നാം ഈ ലോകത്തിൽനിന്നും മാറ്റിക്കളയുന്നു. അവൻ ഋതുക്കളുടെ പാശത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് എന്നിവയെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തായി വീഴിക്കുന്നു.

21. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോf സ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോf സ്മാകം പശവോf സ്മാകം പ്രജാ അസ്മാകം വീരാ അസ്മാകം, തസ്മാദമും നിർഭജാമോf മുമാമുഷ്യയണമമുഷ്യാഃ പുത്രമസൗ യഃ, സ ആർതവാനാം പാശാന്മാ മോചി, തസ്യേദം വർചസ്തേജഃ പ്രാണമായുർനിവേഷ്ടയാമീദമേ-നമധരാഞ്ചം പാദയാമി.***

ശത്രുക്കളെ പരാജയപ്പെടുത്തിക്കൊണ്ടുവന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യവും തേജസ്സും ബ്രഹ്മവും സ്വർഗ്ഗവും മൃഗങ്ങളും പ്രജകളും വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്ന ഗോത്രത്തിലെ ഇന്നയാളിൻെറ പുത്രനെ നാം ഈ ലോകത്തിൽനിന്നും അകറ്റുന്നു. അവൻ ഋതുക്കളുടെ പാശത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് എന്നിവയെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തായി വീഴിക്കുന്നു.

22. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോf സ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോf സ്മാകം പശവോf സ്മാകം പ്രജാ അസ്മാകം വീരാ അസ്മാകം,***
***തസ്മാദമും നിർഭജാമോf മുമാമുഷ്യായണമമുഷ്യാഃ പുത്രമസൗ യഃ,***
***സ മാസാനാം പാശാന്മാ മോചി,***
***തസ്യേദം വർചസ്തേജഃ പ്രാണമായുർനി വേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ പരാജയപ്പെടുത്തിക്കൊണ്ടുവന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യവും തേജസ്സും ബ്രഹ്മവും സ്വർഗ്ഗവും മൃഗങ്ങളും പ്രജകളും വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്ന ഗോത്രത്തിലെ ഇന്നയാളിൻെറ പുത്രനെ നാം ഭൂമുഖത്തുനിന്നും തുടച്ചുമാറ്റുന്നു. അവൻ മാസങ്ങളുടെ പാശത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് എന്നിവയെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തായി വീഴിക്കുന്നു.

23. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോf സ്മാകം ബ്രഹ്മോf സ്മാകം സ്വരസ്മാകം യജ്ഞോf സ്മാകം പശവോf സ്മാകം പ്രജാ അസ്മാകം വീരാ അസ്മാകം,***
***തസ്മാദമും നിർഭജാമോf മുമാമുഷ്യായണമമുഷ്യാഃ പുത്രമസൗ യഃ,***
***സോf ർധമാസാനാം പാശാന്മാ മോചി,***
***തസ്യേദം വർചസ്തേജഃ പ്രാണമായുർനി വേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ അമർച്ച വരുത്തിക്കൊണ്ടുവന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യവും തേജസ്സും ബ്രഹ്മവും സ്വർഗ്ഗവും മൃഗങ്ങളും പ്രജകളും വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്നഗോത്രത്തിലെ ഇന്നയാളിൻെറ പുത്രനെ നാം ഈ ലോകത്തിൽനിന്നും മാറ്റുന്നു. അവൻ അർദ്ധ മാസങ്ങളുടെ പാശത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, ആയുസ്സ്, പ്രാണൻ എന്നിവയെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തായി വീഴിക്കുന്നു.

24. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോf സ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോf സ്മാകം പശവോf സ്മാകം പ്രജാ അസ്മാകം വീരാ അസ്മാകം,***
***തസ്മാദമും നിർഭജാമോf മുമാമുഷ്യായണമമുഷ്യാഃ പുത്രമസൗ യഃ,***
***സോf ഹോരാത്രയോഃ പാശാന്മാ മോചി,***
***തസ്യേദം വർചസ്തേജഃ പ്രാണമായുർനിവേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ നശിപ്പിച്ചുകൊണ്ടുവന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യവും തേജസ്സും ബ്രഹ്മവും സ്വർഗ്ഗവും മൃഗങ്ങളും പ്രജകളും വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്നഗോത്രത്തിലെ ഇന്നയാളിൻെറ പുത്രനെ നാം ഈ ലോകത്തിൽനിന്നും മാറ്റുന്നു. അവൻ ദിനരാത്രങ്ങളുടെ പാശത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് എന്നിവയെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തായി വീഴിക്കുന്നു.

25. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോf സ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോf സ്മാകം പശവോf സ്മാകം വീരാ അസ്മാകം,***
***തസ്മാദമും നിർഭജാമോf മുമമുഷ്യായണമമുഷ്യാഃ പുത്രമസൗ യഃ, സോf ഹ്നോ സംയതോ പാശാന്മാ മോചി,***
***തസ്യേദം വർചസ്തേജഃ പ്രാണമായുർനിവേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ പരാജയപ്പെടുത്തിക്കൊണ്ടുവന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യവും തേജസ്സും ബ്രഹ്മവും സ്വർഗ്ഗവും മൃഗങ്ങളും പ്രജകളും വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്നഗോത്രത്തിലെ ഇന്നയാളിൻെറ പുത്രനെ നാം ഈ ലോകത്തിൽനിന്നും അകറ്റിക്കളയുന്നു. അവൻ രാത്രിയുടെയും പകലിൻെറയും സംയുക്തഭാഗത്തിൻെറ പാശത്തിൽ നിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് എന്നിവയെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തായി വീഴിക്കുന്നു.

26. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോf സ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോf സ്മാകം പശവോ സ്മാകം പ്രജാ അസ്മാകം വീരാ അസ്മാകം തസ്മാദമും നിർഭജാമോf മുമാമുഷ്യായണമമുഷ്യാഃപുത്രമസൗ യഃ,***
***സ ദ്യാവാപൃഥിവ്യോഃ പാശാന്മാ മോചി,***
***തസ്യേദം വർചസ്തേജഃ പ്രാണമായുർനിവേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ പരാജയപ്പെടുത്തിക്കൊണ്ടുവന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യവും തേജസ്സും ബ്രഹ്മവും സ്വർഗ്ഗവും മൃഗങ്ങളും പ്രജകളും വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്ന ഗോത്രത്തിലെ ഇന്നയാളിൻെറ പുത്രനെ നാം ഈ ലോകത്തിൽനിന്നും അകറ്റിക്കളയുന്നു. അവൻ ദ്യോവിൻേറയും പൃഥ്വിയുടേയും പാശത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് എന്നിവയെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തി വീഴിക്കുന്നു.

27. ***ജിതമസ്മാകമുദ്ഭിന്നമസ്മാകം തേജോf സ്മാകം ബ്രഹ്മാസ്മാകം സ്വരസ്മാകം യജ്ഞോസ്മാകം പശവോf സ്മാകം പ്രജാ അസ്മാകം വീരാ അസ്മാകം,***
***തസ്മാദമും നിർഭജാമോf മുമാമുഷ്യായണമമുഷ്യാഃ പുത്രമസൗ യഃ, സ ഇന്ദ്രാഗ്ന്യോഃ പാശാന്മാ മോചി,***
***തസ്യേദം വർചസ്തേജഃ പ്രാണമായുർനിവേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ നശിപ്പിച്ച്കൊണ്ടുവന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യവും തേജസ്സും ബ്രഹ്മവും സ്വർഗ്ഗവും മൃഗങ്ങളും പ്രജകളും വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്ന ഗോത്രത്തിലെ ഇന്നയാളിൻെറ പുത്രനെ നാം ഈ ഭൂമുഖത്തുനിന്നും തുടച്ചുമാറ്റുന്നു. അവൻ ഇന്ദ്രാഗ്നിയുടെ ബന്ധനത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് എന്നിവയെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തായിവീഴിക്കുന്നു.

28. ***ജിതമസ്മാകമുദ്ഭിന്നമസ്മാകം തേജോ॑ സ്മാകം ബ്രഹ്മസ്മാകം സ്വരസ്മാകം യജ്ഞോ സ്മാകം പശവോ॑സ്മാകം***
***പ്രജാ അസ്മാകം വീരാ അസ്മാകം,***
***തസ്മാദമും നിർഭജാമോ॑ മുമാമുഷ്യായണമമുഷ്യാഃ പുത്രമസൗ യഃ,***
***സ ഇന്ദ്രാഗ്ന്യോഃ പാശാന്മാ മോചി,***
***തസ്യേദം വർചസ്തേജഃ പ്രാണമായുർനിവേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ പരാജയപ്പെടുത്തികൊണ്ടുവന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യവും തേജസ്സും ബ്രഹ്മവും സ്വർഗ്ഗവും, മൃഗങ്ങളും പ്രജകളും വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്ന ഗോത്രത്തിലെ ഇന്നയാളിൻെറ പുത്രനെ നാം ഈ ലോകത്തിൽനിന്നും അകറ്റിക്കളയുന്നു. അവൻ മിത്രാവരുണന്മാരുടെ പാശത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. അവൻെറ തേജസ്സ്, ശക.തി, പ്രാണൻ, ആയുസ്സ് എന്നിവയെ ചുരുട്ടിക്കെട്ടി അവനെ മുഖം കുത്തായിവീഴിക്കുന്നു.

29. ***ജിതമസ്മാകമുദ്ഭിന്നമസ്മാകംമൃതമസ്മാകം തേജോ॑ സ്മാകം ബ്രഹ്മസ്മാകം സ്വരസ്മാകം യജ്ഞോ॑ സ്മാകം പശവോ॑ സ്മാകം***
***പ്രജാ അസ്മാകം വീരാ അസ്മാകം,***
***തസ്മാദമും നിർഭജാമോ॑ മുമാമുഷ്യായണമമുഷ്യാഃ പുത്രമസൗ യഃ,***
***സ രാജ്ഞോ വരുണസ്യ പാശാന്മാ മോചി,***
***തസ്യേദം വർചസ്തേജഃ പ്രാണമായുർനി വേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

ശത്രുക്കളെ പരാജയപ്പെടുത്തിക്കൊണ്ടുവന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. സത്യവും തേജസ്സും ബ്രഹ്മവും സ്വർഗ്ഗവും, മൃഗങ്ങളും പ്രജകളും വീരന്മാരും എല്ലാം ഞങ്ങളുടേതാകുന്നു. ഇന്ന ഗോത്രത്തിലെ ഇന്നയാളിൻെറ പുത്രനെ നാം ഈ ലോകത്തിൽനിന്നും അകറ്റിക്കളയുന്നു. അവൻ വരുണരാജൻെറ ബന്ധനത്തിൽനിന്നും മുക്തനാകാതിരിക്കട്ടെ. ഞാൻ അവൻെറ തേജസ്സ്, ശക്തി, പ്രാണൻ, ആയുസ്സ് എന്നിവയെ ചുരുട്ടിക്കെട്ടി അവനെ തല കുത്തി വീഴിക്കുന്നു.

30. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമൃതമസ്മാകം തേജോസ്മാകം ബ്രഹ്മസമാകം സ്വരസ്മാകം യജ്ഞോ॑ സ്മാകം പശവോ॑ സ്മാകം പ്രജാ അസ്മാകം വീരാ അസ്മാകം.***

ശത്രുക്കളെ തോല്പിച്ചുകൊണ്ടുവന്നിട്ടുള്ള വസ്തുക്കൾ ഞങ്ങളുടേ താകുന്നു.

31. ***തസ്മാദമും നിർഭജാമോ മുമാമുഷ്യയണമമുഷ്യാഃപുത്രമ സൗ യഃ,***

ഇന്ന ഗോത്രത്തിലെ ഇന്നയാളിൻെറ പുത്രനെ നാം ഈ ലോകത്തിൽ നിന്നും വേർപെടുത്തുന്നു.

32. ***സ മൃത്യോഃ പഡ്വീശാത് പശാന്മാ മോചി.***

അവൻ മൃത്യുവിൻെറ പാദബന്ധകമായ പാശത്തിൽനിന്നും മുക്തനാകാ തിരിക്കട്ടെ.

33. ***തസ്യേദം വർചസ്തേജഃ പ്രാണമായുർനിവേഷ്ടയാമീദമേനമധരാഞ്ചം പാദയാമി.***

അവൻെറ ആയുസ്സ്, തേജസ്സ്, ശക്തി, പ്രാണൻ എന്നിവയെ ചുരുട്ടി ക്കെട്ടി അവനെ ഞാൻ മുഖം കുത്തായിവീഴിക്കുന്നു.

### സൂക്തം ഒമ്പത്

(ഋഷി–യമൻ. ദേവത–പ്രജാപതി, മന്ത്രോക്താവ്, സൂര്യൻ. ഛന്ദസ്–അനുഷ്ടുപ്, ഉഷ്ണിക്, പംക്തി)

1. ***ജിതമസ്മാകമുദ്ഭിന്നമസ്മാകമഭ്യഷ്ഠാം വിശ്വാഃ പൃതനാ അരാതീഃ.***
ശത്രുക്കളെ പരാജയപ്പെടുത്തിക്കൊണ്ടുവന്നിട്ടുള്ള എല്ലാ വസ്തുക്കളും ഞങ്ങളുടേതാകുന്നു. ഞാൻ ശത്രുസൈന്യത്തിൻെറമേൽ അധിഷ്ഠിതനാകും.
2. ***തദഗ്നിരാഹ തദു സോമ ആഹ പൂഷാ മാ ധാത് സുകൃതസ്യ ലോകേ.***
അഗ്നിയും സോമനും ഈ കാര്യംതന്നെ പറഞ്ഞുകൊണ്ടിരിക്കുന്നു. സൂര്യൻ പുണ്യലോകത്തിൽ എന്നെ പ്രതിഷ്ഠിതനാക്കണേ.
3. ***അഗന്മ സ്വഃ സ്വരഗന്മ സം സൂര്യസ്യ ജോതിഷഗന്മ.***
ഞങ്ങൾ സ്വർഗ്ഗത്തെ പ്രാപിക്കണേ. സൂര്യൻെറ ജ്യോതിസ്സിൽ ഉത്തമമായ രീതിയിൽ സ്വർഗ്ഗലോകത്തെ പ്രാപിക്കണേ.
4. ***വസ്യോഭൂയായ വസുമാൻ യജ്ഞോ വസു വാശിഷീയ വസുമാൻ ഭൂയാസം വസു മയി ധേഹി.***
ഞാൻ ധനികനും സൽക്കാരം സ്വീകരിക്കുവാൻ യോഗ്യനും ആകുന്നു. ഞാൻ പരമധനികനാകുന്നതിനുവേണ്ടി ധനത്തിൻെറമേൽ ആധിപത്യം സ്ഥാപിക്കുന്നു. ഹേ ദേവാ! എന്നിൽ ധനത്തെ പുഷ്ടിപ്പെടുത്തണേ.

# സപ്തദശ കാണ്ഡം

## അനുവാകം ഒന്ന്

### സൂക്തം ഒന്ന്

(ഋഷി–ബ്രഹ്മാവ്. ദേവത–ആദിത്യൻ. ഛന്ദസ്–ജഗതി, അഷ്ടി, ധൃതി, ശക്വരി, കൃതി, കുകുപ്, ബൃഹതി, അനുഷ്ടുപ്, ത്രിഷ്ടുപ്)

1. ***വിഷാസഹിം സഹമാനം സാസഹാനം സഹീയാംസം,
സഹമാനം സഹോജിതം സ്വർജിതം ഗോജിതം സന്ധനാജിതം,
ഈഡ്യം നാമ ഹ്വ ഇന്ദ്രമായുഷ്മാൻ ഭൂയാസം.***
അന്യരെ അമർത്തുന്നവനും തേജസ്സോടുകൂടിയവനും ശത്രുക്കളിൽനിന്നും തേജസ്സിനെ ജയിച്ചെടുക്കുന്നവനും സ്വർഗ്ഗത്തിൻെറ വിജേതാവും ശത്രുക്കളുടെ ഗോക്കൾ മുതലായ എല്ലാ മൃഗങ്ങളേയും പിടിച്ചെടുക്കുന്നവനുമായ ഇന്ദ്രന് (രൂപസൂര്യന്) ത്രികാലകർമ്മങ്ങളാൽ ഞാൻ ആഹുതിചെയ്യുന്നു. അവൻെറ കൃപയാൽ ഞാൻ ആയുഷ്മാനാകട്ടെ.
2. ***വിഷാസഹിം സഹമാനം സാസഹാനം സഹീയാംസം,
സഹമാനം സഹോജിതം സ്വർജിതം ഗോജിതം സന്ധനാജിതം,
ഈഡ്യം നാമ ഹ്വ ഇന്ദ്രം പ്രിയോ ദേവാനാം ഭൂയാസം.***
വിഷാസഹിയും സഹമാനനും സാസഹാനനും സഹീയാനും തേജസ്സിൻെറയും സ്വർഗ്ഗത്തിൻെറയും ഗോക്കളുടെയും ജലത്തിൻെറയും വിജേതാവുമായ ഇന്ദ്രന് (സൂര്യൻ) ഞാൻ ആഹുതി നൽകുന്നു. ഞാൻ അവൻെറ കൃപയാൽ ദേവതകൾക്കു പ്രിയങ്കരനാകണേ.

3. ***വിഷാസഹിം സഹമാനം സാസഹാനം സഹീയാംസം,***
***സഹമാനം സഹോജിതം സ്വർജിതം ഗോജിതം സന്ധനാജിതം,***
***ഈഡ്യം നാമ ഹ്വ ഇന്ദ്രം പ്രിയഃ പ്രജാനാം ഭൂയാസം.***

വിഷാസഹിയും സഹമാനനും സാസഹാനനും സഹീയാനും തേജസ്സിൻെറയും സ്വർഗ്ഗത്തിൻേറയും ഗോക്കളുടേയും ജലത്തിൻേറയും വിജേതാവുമായ ഇന്ദ്രാത്മകസൂര്യനു ഞാൻ ആഹുതി നൽകുന്നു. അവൻെറ കൃപയാൽ ഞാൻ സന്താനാദികളാൽ സമ്പന്നനാകണേ.

4. ***വിഷാസഹിം സഹമാനം സാസഹാനം സഹീയാംസം,***
***സഹമാനം സഹോജിതം സ്വർജിതം ഗോജിതം സന്ധനാജിതം,***
***ഈഡ്യം നാമ ഹ്വ ഇന്ദ്രം പ്രിയഃ പശൂനാം ഭൂയാസം.***

വിഷാസഹിയും സഹമാനനും സാസഹാനനും സഹീയാനും തേജസ്സിൻെറ വിജേതാവും സ്വർഗ്ഗം, ഗോക്കൾ, ജലം എന്നിവയുടെ വിജേതവുമായ ഇന്ദ്രാത്മകസൂര്യനു ഞാൻ ആഹുതി നൽകുന്നു. അവൻെറ കൃപയാൽ ഞാൻ മൃഗങ്ങളാൽ സമ്പന്നനാകണേ.

5. ***വിഷാസഹിം സഹമാനം സാസഹാനം സഹീയാംസം,***
***സഹമാനം സഹോജിതം സ്വർജിതം ഗോചിതം സന്ധനാജിതം,***
***ഈഡ്യം നാമ ഹ്വ ഇന്ദ്രം പ്രിയ: സമാനാനാം ഭൂയാസം.***

വിഷാസഹിയും സഹമാനനും സാസഹാനനും സഹീയാനും തേജസ്സിൻെറയും സ്വർഗ്ഗത്തിൻേറയും ഗോക്കളുടേയും ജലത്തിൻേറയും വിജേതാവുമായ ഇന്ദ്രാത്മകസൂര്യനു ഞാൻ ആഹുതി നൽകുന്നു. അവൻെറ കൃപയാൽ ഞാൻ ശ്രേഷ്ഠന്മാർക്കു പ്രിയങ്കരനായി ഭവിക്കണേ.

6. ***ഉദിഹ്യ ദിഹി സൂര്യ വർചസാ മാഭ്യുദഹി,***
***ദ്വിഷംശ്ച മഹ്യം രധ്യതു മാ ചാഹം ദ്വിഷതേ രധം***
***തവേദ് വിഷ്ണോ ബഹുധാ വീര്യാണി,***
***ത്വം നഃ പൃണീഹി പശുഭിശ്വിംരൂപൈഃ സുധായാം മാ***
***ധേഹി പരമേ വ്യോമൻ.***

ഉദയത്താൽ എല്ലാ ജീവികളേയും താന്താങ്ങളുടെ കർമ്മങ്ങളിൽ വ്യാപൃതനാക്കുന്ന സൂര്യാ! നീ ഉദയം ചെയ്യണേ. നീ എല്ലാത്തേയും അമർത്തുന്നവനാകുന്നു. എനിക്ക് ശക്തിനൽകാൻ നീ ഉദിക്കൂ. നിൻെറ കൃപയാൽ എൻെറ ശത്രുക്കൾ എനിക്കധീനരാകണേ. നിൻെറ ഉപാസകനായ ഞാൻ ശത്രുക്കൾക്കടിമപ്പെടാതിരിക്കണേ. വിഷ്ണുരൂപനായ ഹേ സൂര്യാ! നീ നിൻെറ കിരണജാലങ്ങളാൽ വിശ്വം മുഴുവൻ മൂടിയിരിക്കുന്നു. നീ ഞങ്ങൾക്ക് വിവിധ പ്രകാരമുള്ള മൃഗങ്ങളെ ദാനം ചെയ്യുകയും ദേഹാന്ത്യകാലത്ത് ഞങ്ങളെ പരമമായ വ്യോമത്തിൽ സ്ഥാപിക്കുകയും ചെയ്യണേ.

7. ***ഉദിഹ്യദിഹി സൂര്യവർചസാ മാഭ്യുദിഹി,***
***യാംശ്ച പച്യാമി യാംശ്ച ന തേഷു മാ സുമതിം കൃധി***
***തവേദ് വിഷ്ണോ ബഹുധാ വീര്യാണി,***
***ത്വം നഃ പൃണീഹി പശുഭിർവിശ്വരൂപൈഃ സുധായാം മാ***
***ധേഹി പരമേ വ്യോമൻ.***

ഹേ സൂര്യാ! നീ ഉദയം ചെയ്യണേ. അഖിലത്തേയും അമർത്തുന്ന തേജസ്സ് എനിക്കു നൽകണേ. എൻെറ മുമ്പിൽ കാണപ്പെടുന്നതും കാണപ്പെടാത്തതുമായ എല്ലാ ജീവികളേയുംകാൾ എന്നെ ഉൽകൃഷ്ടമായ ബുദ്ധിയോ

ടുകൂടിയവനാക്കണേ. വിഷ്ണുരൂപനായ ഹേ സൂര്യാ! നിൻെറ പ്രഭാവം സീമാരഹിതമാകുന്നു. എനിക്ക് അസംഖ്യം മൃഗങ്ങളെ ദാനം ചെയ്ത് അവസാനം പരമമായ സ്വർഗ്ഗത്തിൽ സുധാമധ്യത്തിൽ എന്നെ പ്രതിഷ്ഠിക്കണേ.

8. ***മാ ത്വാ ദഭൻത്സലിലേ അപ്സ്വത്തര്യേ പാശിന ഉപതിഷ്ഠന്ത്യത്ര,***
***ഹിത്വാശസ്തിം ദിവമാരുക്ഷ ഏതാം സ നോ മൃഡ സുമതൗ***
***സേ സ്യാമ തവേദ് വിഷ്ണോ ബഹുധാ വീര്യാണി,***
***ത്വം നഃ പൃണീഹി പശൂഭിർവിശ്വരൂപൈഃ സുധായാം മാ***
***ധേഹി പരമേ വ്യോമൻ.***

ഹേ സൂര്യാ! ജലത്തിലെ പാശധാരികളായ രാക്ഷസന്മാർ നിന്നെ അന്തരീക്ഷത്തിലെ ജലത്തിൽ തടയാതിരിക്കട്ടെ. നീ സ്വന്തം ശക്തിയാൽ അന്തരീക്ഷത്തിൽ ഉയരുന്നു. നീ ഞങ്ങൾക്കു സുഖം നൽകണേ. നിൻെറ കൃപയാൽ ഞങ്ങളുടെ ബുദ്ധി വികസിക്കണേ. വിഷ്ണുരൂപനായ സൂര്യാ! നീ അത്യന്തം പരാക്രമിയാകുന്നു. എന്നെ അനേകം തരത്തിലുള്ള മൃഗങ്ങളാൽ സമ്പന്നനാക്കി ദേഹാന്ത്യത്തിൽ പരമവ്യോമത്തിൽ സുധാമധ്യേ സ്ഥാപിക്കണേ.

9. ***ത്വം ന ഇന്ദ്ര മഹതേ സൗഭഗായാദബ്ധേഭിഃ പരിപാഹ്യക്തുഭി-***
***സ്തവേദ് വിഷ്ണോ ബഹുധാ വീര്യാണി,***
***ത്വം നഃ പൃണീഹി പശുഭിവിശ്വരൂപൈഃ സുധായാം മാ***
***ധേഹി പരമേ വ്യോമൻ.***

അത്യധികം ഐശ്വര്യവാനായ സൂര്യാ! ഐശ്വര്യസിദ്ധിക്കുവേണ്ടി നീ അത്യന്തം പരാക്രമത്തോടുകൂടിയവനാകണേ. എന്നെ അനേകം തരത്തിലുള്ള മൃഗങ്ങളാൽ സമ്പന്നനാക്കി ദേഹാന്ത്യത്തിൽ പരമമായ വ്യോമത്തിൽ സുധാമധ്യെ സഥപിക്കണേ.

10. ***ത്വം ന ഇന്ദോതിഭിഃ ശിവാഭിഃ ശംതമോ ഭവ,***
***ആരോഹസ്ത്രിദിവം ദിവോ ഗൃണാനാഃ സോമപീതയേ***
***പ്രിയധാമാ സ്വസ്തയേ തവേദ് വിഷ്ണോ ബഹുധാ വീര്യാണി,***
***ത്വം നഃ പൃണീഹി പശൂഭിർവിശ്വരൂപൈഃ സുധായാം മാ***
***ധേഹി പരമേ വ്യോമൻ.***

ഐശ്വര്യസമ്പന്നനായ ഹേ സൂര്യാ! ഞങ്ങൾക്ക് മഹത്തയ സുഖത്തെ പ്രദാനം ചെയ്യണേ. നിൻെറ കല്യാണമയമായ രക്ഷാസാധനങ്ങളാൽ ഞങ്ങളെ സൗഖ്യമുള്ളവരാക്കട്ടെ. നിന്നാൽ രക്ഷിതരാകുന്ന മനുഷ്യർ ഒരിക്കലും ക്ലേശത്തെ പ്രാപിക്കുന്നില്ല. നിനക്ക് സ്വന്തം സ്ഥാനം പ്രിയപ്പെട്ടതാകുന്നു. ഞങ്ങളുടെ സ്തുതികളെ സ്വീകരിച്ചുകൊണ്ടും സോമരസത്തെ പാനം ചെയ്തുകൊണ്ടും ഞങ്ങളെ രക്ഷിക്കണേ. ഹേ സൂര്യാ! നീ അപരിമിതമായ പ്രഭാവത്തോടുകൂടിയവനാകുന്നു. എന്നെ എല്ലാവിധമൃഗങ്ങളാലും സമ്പന്നനാക്കി ദേഹാന്ത്യത്തിൽ പരമവ്യോമത്തിൽ സുധാമധ്യേ സ്ഥാപിക്കണേ.

11. ***ത്വമിന്ദ്രാസി വിശ്വജിത് സർവവിത് പുരുഹൂതസ്ത്വമിന്ദ്ര***
***ത്വമിന്ദ്രേ മം സുഹവം സ്തോമമേരയസ്വ സ നോ മൃഡ***
***സുമതൗ തേ സ്യാമ തവേദ് വിഷ്ണോ ബഹുധാ വീര്യാണി,***
***ത്വം നഃ പൃണീഹി പശൂഭിർവിശ്വരൂപൈഃ സുധായാം മാ***
***ധേഹി പരമേ വ്യോമൻ.***

ഐശ്വര്യവാനും ഇന്ദ്രാത്മകനുമായ ഹേ സൂര്യാ! നീ പ്രപഞ്ചത്തെ ജയിക്കുന്നവനാകുന്നു. നീ എല്ലാവരാലും സ്തുതിക്കപ്പെടുന്നവനും ആകുന്നു. ഈ സമയം ഞങ്ങളുടെ മനോഹരമായ ആഹ്വാനത്തോടുകൂടിയ സ്തോത്രങ്ങളെ

സ്വീകരിച്ച് ഞങ്ങൾക്കു സുഖത്തെ പ്രദാനം ചെയ്യണേ. ഞങ്ങൾ നിൻെറ കൃപാമയിയായ ബുദ്ധിയിൽ വസിക്കണേ. നീ അപരിമിതമായ പ്രഭാവത്തോടുകൂടിയവനാകുന്നു. എന്നെ അനേകവിധത്തിലുള്ള മൃഗങ്ങളാൽ സമ്പന്നനാക്കി അവസാനം പരമമായ വ്യോമത്തിൽ സുധാമധ്യത്തിൽ പ്രതിഷ്ഠിക്കണേ.

12. ***അദബ്ധോ ദിവി പൃഥിവ്യാമുതാസി ന ത ആപൂർമഹിമാ-നമന്തരിക്ഷേ,***
***അദബ്ധേമ ബ്രഹ്മണാ വാവൃധാനഃ സ ത്വം ന ഇന്ദ്ര ദിവി ഷഞ്ച്ഛർമ യച്ഛ തവേദ് വിഷ്ണോ ബഹുധാ വീര്യാണി,***
***ത്വം ന പൃണീഹി പശുഭിർവിശ്വരൂപൈഃ സുധായാം മാ ധേഹി പരമേ വ്യോമൻ.***

ഇന്ദ്രാത്മകനായ ഹേ സൂര്യാ! നീ ആകാശത്തിലും അന്തരീക്ഷത്തിലും ഭൂമിയിലും ആരാലും അമർത്തപ്പെടുന്നില്ല. എന്തുകൊണ്ടെന്നാൽ നീ അസീമിതശക്തിയാൽ സമ്പന്നനും ഗായത്രീമന്ത്രം വഴി അഭിവൃദ്ധിയെ പ്രാപിച്ചുകൊണ്ടിരിക്കുന്നവനുമാകുന്നു. നിൻെറ പരാക്രമം അപരിമിതമാകുന്നു. എന്നെ അനേകം മൃഗങ്ങളാൽ സമ്പന്നനാക്കൂ. മരണാനന്തരം പരമമായ വ്യോമത്തിൽ സുധാമധ്യത്തിൽ പ്രതിഷ്ഠിക്കണേ.

13. ***യാ ത ഇന്ദ്ര തനൂരപ്സു യാ പൃഥിവ്യാം മാന്തരഗ്നൗ യാ ത ഇന്ദ്ര പവമാനേ സ്വവിദി,***
***യയേന്ദ്ര തന്വാന്തരിക്ഷം വ്യാപിഥ തയാ ന ഇന്ദ്ര തന്വാ ശർമ യച്ഛ തവേദ് വിഷ്ണോ ബഹുധാ വീര്യാണി,***
***ത്വം ന പൃണീഹി പശുഭിർവിശ്വരൂപൈഃ സുധായാ മാ ധേഹി പരമേ വ്യോമൻ.***

ഇന്ദ്രാത്മകനായ ഹേ സൂര്യാ! ജലത്തിൽ സ്ഥിതിചെയ്യുന്ന നിൻെറ പ്രഭയാൽ നീ ഞങ്ങൾക്ക് സുഖത്തെ പ്രദാനം ചെയ്യണേ. ജലത്തിൽ വിരാജിക്കുന്ന ഔഷധികൾ മുതലായവയുടെ സാരരൂപങ്ങളാൽ ഞങ്ങളെ സുഖമുള്ളവരാക്കണേ. പൃഥ്വിയിലുള്ള നിൻെറ രൂപംവഴി ഞങ്ങൾക്ക് അന്നാദിസുഖം നൽകുകയും അന്തരീക്ഷത്തിൽ വ്യാപിച്ചിരിക്കുന്ന രൂപത്താൽ ഞങ്ങൾക്ക് വൃഷ്ടിസുഖത്തെ പ്രദാനം ചെയ്യുകയും ചെയ്യണേ. നീ അപരിമിതമായ പ്രഭാവത്തോടുകൂടിയവനാകുന്നു. ഞങ്ങളെ അനേകം മൃഗങ്ങളാൽ സമ്പന്നരാക്കി മരണാനന്തരം പരവ്യോമത്തിൽ സുധമധ്യേ സ്ഥാപിക്കുകയും ചെയ്യണേ.

14. ***ത്വാമിന്ദ്ര ബ്രാഹ്മണാ വർധയന്തഃ സത്രം നിഷേദുർഋഷയോ നാധമനാ സ്തവേദ് വിഷ്ണോ ബഹുധാ വീര്യാണി,***
***ത്വം ന പൃണീഹി പശുഭിർവിശ്വരൂപൈഃ സുധായാം മാ ധേഹി പരമേ വ്യോമൻ.***

ഇന്ദ്രാത്മകനായ ഹേ സൂര്യാ! അഭീഷ്ടഫലങ്ങളിൽ ഇച്ഛയോടുകൂടി പുരാതനകാലത്തെ മഹർഷിമാർ നിന്നെ സ്തോത്രാദികളാൽ പ്രവൃദ്ധമാക്കിക്കൊണ്ടിരുന്നു. നീ അപരിമിതമായ പ്രഭാവത്തോടുകൂടിയവനാകുന്നു. നീ ഞങ്ങളെ അനേകം മൃഗങ്ങളാൽ സമ്പന്നരാക്കി മരണാനന്തരം ദുഃഖാദിക്ലേശരഹിതമായ പരമവ്യോമത്തിൽ അമൃതമയമായ സ്ഥാനത്തിൽ സ്ഥാപിക്കണേ.

15. ***ത്വം തൃത ത്വം പര്യേഷ്യുത്സം സഹസ്രധാരം വിദഥം സ്വവിന്ദ തവേദ വിഷ്ണോ ബഹുധാ വീര്യാണി,***
***ത്വം ന പൃണീഹി പശുഭിർവിശ്വരൂപൈഃ സുധായാം മാ ധേഹി പരമേ വ്യോമൻ.***

ഇന്ദ്രാത്മകനായ ഹേ സൂര്യാ! നീ അന്തരീക്ഷത്തിൽ വ്യാപിച്ച് അസംഖ്യം ധാരകളോടുകൂടിയ മേഘങ്ങളെ പ്രാപിക്കുന്നു. ഈ മേഘങ്ങൾ ഔഷധികളെ വളർത്തുന്നവയും യജ്ഞത്തിൻെറ സാധനാരൂപവും ആയിരിക്കുന്നതിനാൽ സാക്ഷാൽ യജ്ഞം തന്നെയായിരിക്കുന്നു. നിൻെറ പ്രഭാവം അപരിമിതമാകുന്നു. നീ ഞങ്ങളെ വിവിധതരം മൃഗങ്ങളാൽ സമ്പന്നരാക്കി മരണാനന്തരം പരമമായ വ്യോമത്തിൽ സുധാമധ്യത്തിൽ സ്ഥാപിക്കണേ.

16. ***ത്വ രക്ഷസേ പ്രദിശശ്ചതശോസ്ത്വം ശാചിഷാ നഭസീവി ഭാസി,***
***ത്വമിമാ വിശ്വാ ഭുവനാനു തിഷ്ഠസ ഋതസ്യ പന്ഥാ മന്വേഷി***
***വിദ്വാംസ്തവേദ് വിഷ്ണോ ബഹുധാ വീര്യാണി,***
***ത്വം നഃ പൃണീഹി പശുഭിർവിശ്വരൂപൈഃ സുധായാം മാ ധേഹി പരമേ വ്യോമൻ.***

ഹേ സൂര്യാ! നീ നാലു ദിക്കുകളുടേയും രക്ഷകനാകുന്നു. സ്വന്തം പ്രകാശത്താൽ നീ ആകാശത്തേയും ഭൂമിയേയും പ്രകാശിപ്പിക്കുന്നു. നീ ജലത്തെ അറിഞ്ഞ് അതിൻെറ മാർഗ്ഗങ്ങളിൽ വ്യാപിച്ചിരിക്കുന്നു. നീ അപരിമിതശക്തിയാൽ സമ്പന്നനാകുന്നു. നീ എന്നെ അനേകം മൃഗങ്ങളാൽ സമ്പന്നനാക്കണേ. മരണാനം പരമാകാശത്തിൻെറ അമൃതസ്ഥാനത്ത് എന്നെ പ്രതിഷ്ഠിക്കണേ.

17. ***പഞ്ചഭിഃ പരാങ് തപസ്യേകയാർവാങ്ശസ്തിമേഷി***
***സുദിനേ ബാധാമാനസ്തവേദ് വിഷ്ണോ ബഹുധാ വീര്യാണി,***
***ത്വം നഃ പൃണീഹി പശുഭിർവിശ്വരൂപൈഃ സുധായാം മാ ധേഹി പരമേ വ്യോമൻ.***

ഹേ സൂര്യാ! നീ പഞ്ചരശ്മികളാൽ മുകളിലേയ്ക്കു നോക്കി ആ ലോകത്തെ പ്രകാശിപ്പിക്കുന്നു. ഇപ്രകാരം ചെയ്തുകൊണ്ട് നീ പൃഥ്വിയെ ഒരേ കിരണത്താൽ പ്രകാശിപ്പിക്കുന്നതിനുള്ള നിന്ദയെ പ്രാപിച്ചിരിക്കുന്നു. നിൻെറ ശക്തി അപരിമിതമാകുന്നു. എന്നെ അനേകം മൃഗങ്ങളാൽ സമ്പന്നമാക്കണേ. മരണാനന്തരം എന്നെ പരമമായ ആകാശത്തിൽ സുധയുടെ മധ്യത്തിൽ സ്ഥാപിക്കണേ.

18. ***ത്വമിന്ദ്രസ്ത്വം മഹേന്ദ്രസ്ത്വം ലോകസ്ത്വം പ്രജാപതിഃ,***
***തുഭ്യം യജ്ഞോ വി തായതേ തുഭ്യം ജുഹ്വതി ജുഹ്വതസ്തവേദ്***
***വിഷ്ണോ ബഹുധാ വീര്യാണി,***
***താം നഃ പൃണീഹി പശുഭിർവിശ്വരൂപൈഃ സുധായാം മാ ധേഹി പരമേ വ്യോമൻ.***

ഇന്ദ്രാത്മകനായ ഹേ സൂര്യാ! പുണ്യാത്മാക്കളെ ദർശിക്കുന്ന ദിവ്യലോകം നീ തന്നെയാകുന്നു. നീതന്നെ ജീവികളുടെ സ്രഷ്ടാവാകുന്നു. അതിനാൽ യജമാനൻ നിനക്കുവേണ്ടി ജ്യോതിഷ്ടോമാദികളായ യജ്ഞങ്ങളെ നടത്തുന്നു. നീ അനേകം ശക്തികളാൽ സമ്പന്നനാകുന്നു. എന്നെ അനേകം മൃഗങ്ങളാൽ സമ്പന്നനാക്കി മരണാനന്തരം പരമമായ ആകാശത്തിൽ അമൃതമധ്യത്തിൽ പ്രതിഷ്ഠിതനാക്കണേ.

19. ***അസതി സത് പ്രതിഷ്ഠിതം സതി ഭൂതം പ്രതിഷ്ഠിതം,***
***ഭൂതം ഹ ഭവ്യം ആഹിതം ദ്രവ്യം ഭൂതേ പ്രതിഷ്ഠിതം തവേദ്***
***വിഷ്ണോ ബഹുധാ വീര്യാണി,***
***ത്വം നഃ പൃണീഹി പശുഭിർവിശ്വരൂപൈഃ സുധായാം മാ ധേഹി പരമേ വ്യോമൻ.***

അസത്തിൽ സത്ത് സ്ഥാപിതമായിരിക്കുന്നു. അതായത് ബ്രഹ്മത്തിൽ ഭൂതം സ്ഥാപിതമായിരിക്കുന്നു. ഹേ സൂര്യാ! നീ അപരിമിതമായ പ്രഭാവ ത്തോടുകൂടിയവനാകുന്നു. എന്നെ അനേകം മൃഗങ്ങളാൽ സമ്പന്നനാക്കി മരണാനന്തരം പരമമാകാശത്തിൽ അമൃത സ്ഥാനത്ത് പ്രതിഷ്ഠിക്കണേ.

20. ***ശുക്രേഽസി ഭ്രാജോഽസി,***
***സ യഥ ത്വ ഭ്രാജതാ ഭ്രാജോഽസ്യേവാഹ ഭ്രാജതാ ഭ്രാജ്യാസം.***

ഹേ സൂര്യാ! നീ ശുക്രനാകുന്നു. അഖിലലോകങ്ങളേയും പ്രകാശിപ്പി ക്കുന്ന തേജസ്സിനാൽ നീ ജ്യോതിർമയനായിരിക്കുന്നു. ഞാൻ നിൻെറ ഇപ്ര കാരമുള്ള രൂപത്തെത്തന്നെ ഉപാസിക്കുന്നു. ഞാനും അപ്രകാരമുള്ള തേജസ്സോ ടുകൂടിയവനായി ഭവിക്കണേ.

21. ***രുചിരസി രോചോഽസി,***
***സ യഥാ ത്വ രുച്യാ രോചോഽസ്യേവാഹം പശുഭിശ്ച***
***ബ്രാഹ്മണവർചസേന ച രുചിഷീയ..***

ഹേ സൂര്യാ! നീ പ്രഭാപൂരിതനാകുന്നു. ഈ ലോകത്തെ പ്രകാശി പ്പിക്കുന്ന കിരണങ്ങളാൽ പ്രകാശിക്കുന്നവനാകുന്നു. അപ്രകാരംതന്നെ ഞാൻ മൃഗങ്ങളാലും ബ്രഹ്മതേജസ്സിനാലും പ്രകാശിക്കുന്നവനാകണേ.

22. ***ഉദ്യതേ നമ ഉദായതേ നമ ഉദിതായ നമഃ,***
***വിരാജേ നമഃ സ്വരാജേ നമഃ സമ്രാജേ നമഃ.***

ഹേ സൂര്യാ! ഉദയാചലത്തിലെത്തിയിരിക്കുന്ന നിനക്കു നമസ്കാരം. അർദ്ധോദിതനും പൂർണ്ണോദിതനുമായ നിനക്കു നമസ്കാരം. ഏകോദിതനായ വിരാട്ടിനും അർദ്ധോദിതനായ സ്വരാട്ടിനും പൂർണ്ണോദിതനായ സമ്രാട്ടിനും നമസ്കാരം.

23. ***അസ്തംയതേ നമോഽസ്തമേഷ്യതേ നമോഽസ്തമിതായ നമഃ,***
***വിരാജേ നമഃ സ്വരാജേ നമഃ സമ്രാജേ നമഃ.***

അസ്തമിച്ചുകൊണ്ടിരിക്കുന്ന, പകുതി അസ്തമിച്ച, പൂർണ്ണമായസ്തമിച്ച സൂര്യനെ ഞാൻ നമസ്കരിക്കുന്നു.

24. ***ഉദഗാദയമാദിത്യോ വിശ്വേന തപസാ സഹ,***
***സപത്നാൻ മഹ്യം രന്ധമനൂ മാ ചാഹം ദ്വിഷതേ രഘം***
***തവേദ വിഷ്ണോ ബഹുധാ വീര്യാണി ത്വ നഃ പൃണീഹി***
***പശുഭിർവിശ്വരൂപൈഃ സുധായാം മാ ധേഹി പരമേ വ്യോമൻ.***

അഖിലലോകങ്ങളേയും പൂർണ്ണമായും തപിപ്പിച്ചുകൊണ്ടിരിക്കുന്ന ആദിത്യൻ തൻെറ രശ്മിജാലങ്ങളാൽ എൻെറ മൃഗങ്ങളെ അമർത്തിക്കൊണ്ട് ഉദയം ചെയ്തിരിക്കുന്നു. ഹേ സൂര്യാ! നിൻെറ കൃപയൽ ഞാൻ വിദ്വേഷിക ളുടെ കുരുക്കിൽപ്പെടാതിരിക്കണേ. നീ അപരിമിതമായ ശക്തിയോടുകൂടി യവനാകുന്നു. അനേകവിധമായ മൃഗങ്ങളിൽ സമ്പന്നനാക്കി മരണാനന്തരം സുധായുക്തമായ പരമവ്യോമത്തിൽ എന്നെ പ്രതിഷ്ഠിക്കണേ.

25. ***ആദിത്യ നാവമാരുക്ഷ ശതാരിത്രാം സ്വസ്തയേ,***
***അഹർമാത്യപീപരോ രാത്രി സത്രാതി പാരയ.***

ഹേ ആദിത്യാ! വ്യോമരൂപമാകുന്ന സമുദ്രത്തിൻെറ അക്കര കടക്കുന്ന തിനുവേണ്ടി നീ വായുരൂപത്തിലുള്ള പങ്കായവുമേന്തി രഥരൂപമായ നൗക യിൽ ലോകത്തിൻെറ നന്മയ്ക്കുവേണ്ടി ആരൂഢനായിരിക്കുന്നു. നീ ത്രിതാ പങ്ങളിൽനിന്നും എന്നെ രക്ഷിച്ചുകൊണ്ട് പകലിൻെറ കരകടത്തിക്കഴിഞ്ഞി രിക്കുന്നു. ഇപ്രകാരംതന്നെ എന്നെ രാത്രിയുടെ അക്കര കടത്തിവിടണേ.

26. ***സൂര്യ നാവമാരുക്ഷഃ ശതാരിത്രാം സ്വസ്തയേ,***
***രാത്രിം മാത്യപീപരോഃ ഹ സത്രാതി പാരയ.***

ഹേ സൂര്യാ! നീ വ്യോമസിന്ധുവിനെ തരണംചെയ്യുന്നതിന് വായുരൂപ പങ്കായവും വഹിച്ച് ലോകത്തിൻെറ നന്മയ്ക്കുവേണ്ടി രഥരൂപമായ നൗകയിൽ ആരൂഢനായിരിക്കുന്നു. നീ എന്നെ സൗഭാഗ്യത്തോടുകൂടി രാത്രി കടത്തിവിടണേ. ഇപ്പോൾ പകലിനേയും തരണംചെയ്യിക്കണേ.

27. ***പ്രജാപതേരാവതോ ബ്രാഹമണാ വർമണാഹംകശ്യപസ്യ ജ്യോതിഷാ വർചസാ ച,***
***ജരദൃഷ്ടിഃ കൃതവീര്യോ വിഹായാഃ സഹസ്രായുഃ സുകൃതശ്ചരേയം.***

പ്രജാപതിരൂപനായ സൂര്യൻെറ ഉറപ്പേറിയതും തേജോരൂപവുമായ കവചത്താൽ ഞാൻ മൂടപ്പെട്ടിരിക്കുന്നു. ഞാൻ ജീർണ്ണനായിരുന്നിട്ടും ദൃഢമായ അവയവങ്ങളോടെ രോഗരഹിതനായി ജീവിച്ചിരുന്ന് അനേകം രീതിയിലുള്ള ഭോഗങ്ങളെ ഉപഭോഗം ചെയ്യുന്നു. ഞാൻ ദീർഘായുസ്സിനെ പ്രാപിച്ച് ലൗകികങ്ങളും വൈദികങ്ങളുമായ കർമ്മങ്ങളെ അനുഷ്ഠിച്ചുകൊണ്ട് സൂര്യൻെറ കൃപാപാത്രമാകണേ .

28. ***പരീവൃതോ ബ്രഹ്മണാ വർമണാഹം കശ്യപസ്യ ജ്യോതിഷാ വർചസാ ച,***
***മാ മാ പ്രാപന്നിഷവോ ദൈവ്യാ യാ മാ മാനുഷീരവസൃഷ്ടാ വധായ.***

ഞാൻ കശ്യപരൂപനായ സൂര്യൻെറ മന്ത്രമയമായ കവചത്താൽ ആച്ഛാദിതനായിരിക്കുന്നു. തേജസ്സിനാലും രക്ഷാത്മകങ്ങളായ രശ്മികളാലും ഞാൻ രക്ഷിതനായിരിക്കുന്നു. അതിനാൽ എന്നെ ഹിംസിക്കുന്നതിനുവേണ്ടിയുള്ള ദേവതകളുടേയും മനുഷ്യരുടേയും ആയുധങ്ങൾക്ക് എൻെറ അടുത്തെത്തുവാൻ കഴിയുന്നില്ല.

29. ***ഋതേന ഗുപ്ത ഋതുഭിശ്ച സർവേഭൂതേന ഗുപ്താ ഭവ്യേന ചാഹം,***
***മാ മാ പ്രാപത് പാപ്മാ മോത മൃത്യുരന്തർദധേഃ ഹ സലിലേന വാചഃ.***

ഞാൻ സത്യത്താലും സൂര്യാത്മകമായ ബ്രഹ്മത്താലും ഋതുക്കളാലും എല്ലാ പ്രാചീനകാലവസ്തുക്കളാലും രക്ഷിതനാകുന്നു. അതിനാൽ നരകത്തിൻെറ കാരണരൂപങ്ങളായ പാപങ്ങൾ എന്നെ സമീപിക്കാതിരിക്കണേ. ഞാൻ മന്ത്രാഭിമന്ത്രിതമായ ജലത്താൽ ജലത്തിലൊളിഞ്ഞിരിക്കുന്നജീവിക്കുതുല്യം അദൃശ്യനായിരിക്കുന്നു. പാപാദികളിൽനിന്നും രക്ഷപ്പെടുന്നതിനായി ഞാൻ മന്ത്രമയമായ ജലത്താൽ സ്വയം രക്ഷിതനായിരിക്കണേ.

30. ***അഗ്നിർമാ ഗോപ്താ പരി പാതു വിശ്വത ഉദ്യൻത്സൂര്യോനുദതാം മൃത്യുപാശാൻ,***
***ധ്യുച്ഛന്തോരുഷസ പർവതാ ധ്രുവാഃ സഹസ്രം പ്രാണാ മയ്യാ യതന്താം.***

തൻെറ ആശ്രിതന് അഗ്നിദേവൻ രക്ഷകനായിരിക്കുന്നു. ഭയത്തിൽനിന്നും അവൻ എന്നെ രക്ഷിക്കണേ. ഉഷസ്സ് മൃത്യുപാശത്തെ അകറ്റിക്കളയണേ. പ്രാണൻ ഞാനാകുന്ന ആയുസ്സിനെ കാംക്ഷിക്കുന്നവനിൽ സചേഷ്ടമായി വസിക്കണേ. ഇന്ദ്രിയങ്ങളും ചൈതന്യത്തോടുകൂടി വസിക്കണേ.

# അഷ്ടാദശ കാണ്ഡം

## അനുവാക്യം ഒന്ന്

### സൂക്തം ഒന്ന്

(ഋഷി–അഥർവൻ. ദേവത–യമൻ, രുദ്രൻ, മന്ത്രോക്താവ്, സരസ്വതി, പിതൃക്കൾ. ഛന്ദസ്–ത്രിഷ്ടുപ്, പംക്തി, ജഗതി, ഉഷ്ണിക്, അനുഷ്ടുപ്, ബൃഹതി).

1. ***ഓ ചിത് സഖായം സഖ്യ വവൃത്യാം തിരഃ പുരൂ ചിദർണവ ജഗന്വാൻ, പിതുർനപാതമാ ദധീത വേധാ അധി ക്ഷമി പ്രതരം ദീധ്യാനഃ.***

(യമീവാക്യം) തുല്യമായ പ്രസിദ്ധിയോടുകൂടിയ മിത്രൻ യമനെ സഖ്യഭാവാനുകൂലമാക്കുന്നു. സമുദ്രതടവർത്തിയായ ദ്വീപിലേക്കു ഗമനം ചെയതുകൊണ്ടിരിക്കുന്ന യമൻ പുത്രനെ എന്നിൽ സ്ഥാപിക്കണേ. ഹേ യമാ! അഖിലലോകങ്ങളിലും നിന്റെ ഖ്യാതി വ്യാപിച്ചിരിക്കുന്നു. നീ എപ്പോഴും തേജസ്സാൽ ദീപ്തിമാനായിരിക്കണേ.

2. ***ന തേ സഖാ സഖ്യം വഷ്ടയേതത് സലക്ഷ്മാ യദ വിഷുരുപാ ഭവാതി,
മഹസ്പുത്രാസോ അസുരസ്യ വീരാ ദിവോ ധർതാര ഉർവിയാ പരി ഖ്യാൻ.***

ഞാൻ സമാനമായ ഉദരത്തിൽനിന്നും ജനിച്ച നിന്റെ മിത്രമാകുന്നു. പക്ഷേ സഹോദരീസഹോദരന്മാരുടെ സമാഗമനാത്മകമായ മിത്രഭാവത്തെ ഞാൻ ആഗ്രഹിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ ഏകോദരരൂപത്തോടുകൂടിയവളായിരുന്നിട്ടും രതീത്വത്തെ നീ അഭിലഷിക്കുന്നു. ഇപ്രകരമുള്ള മൈത്രീഭാവത്തെ ഞാൻ അഭിലഷിക്കുന്നില്ല. ശത്രുക്കളെ അമർത്തുന്നവനും മഹാശക്തിമാനുമായ രുദ്രന്റെ പുത്രന്മാരായ മരുദ്ഗണങ്ങളും ഇതിനെ നിന്ദിക്കും.

3. ***ഉശന്തി ഘാ തേ അമൃതാസ ഏതദേകസ്ത ചിത് ത്യജസം മർത്യസ്യ,
നി തേ മനോ മനസി ധായ്യസ്മ ജന്യുഃ പതിസ്തന്വമാ വിവിശ്യാഃ.***

(യമി) ഹേ യമാ! മരുദ്ഗണങ്ങൾ ഞാൻ അപേക്ഷിക്കുന്ന മാർഗ്ഗത്തെ ആഗ്രഹിക്കുന്നു. അതിനാൽ നിന്റെ മനസ്സിനെ എന്നിലേക്കു തിരിച്ചുവിടൂ. പിന്നീടു സന്താനങ്ങളെ ഉത്പാദിപ്പിക്കുന്ന പതിയായി ഭ്രാതൃഭാവത്തെ ഉപേക്ഷിച്ച് എന്നിൽ ആകൃഷ്ടനാകൂ.

4. ***ന യത് പുരാ ചക്രമാ കദ്ധ നൂനമൃതം വദന്തോ അനൃതം രപേമ, ഗന്ധർവാ അപ്സ്വപ്യാ ച യോഷാ സാ നൗ നാഭിഃ പരമം ജാമി തന്നൗ.***

ഹേ യമീ! സത്യം മാത്രം സംസാരിക്കുന്നവരായ നാം അസത്യങ്ങളായ കാര്യങ്ങളെ എങ്ങനെ സംസാരിക്കും? ജലധാരകനായ സൂര്യനും തന്റെ ഭാര്യയോടുകൂടി അന്തരീക്ഷത്തിൽ സ്ഥിതിചെയ്യുന്നു. അതിനാൽ അഭിന്നരായ മാതാപിതാക്കളോടുകൂടിയ നാം അവന്റെ മുൻപിൽ നിന്റെ ഇച്ഛയെ പൂർണ്ണമാക്കുവാൻ സമർത്ഥരായിരിക്കുന്നില്ല.

5. ***ഗർഭേ നു നൗ ജനിതാ ദമ്പതീ കർദേവസ്ത്വഷ്ടാ സവിതാ വിശ്വരൂപഃ,
നകിരസ്യ പ്ര മിനന്തി വ്രതാനി വദ നാവസ്യ പൃഥിവീ ഉത ദ്യൗഃ.***

ഹേ യമാ! സന്താനോത്പാദകനായ ദേവൻതന്നെയാണ് നമ്മെ രണ്ടുപേരേയും മാതാവിൻെറ ഉദരത്തിൽവച്ചുതന്നെ ദാമ്പത്യത്താൽ ബന്ധിച്ചിരിക്കുന്നത്. ആ ദേവൻെറ പ്രവൃത്തിയെ ആർക്കു നിഷ്ഫലമാക്കുവാൻ കഴിയും? വിശ്വകർമ്മാവിൻെറ ഗർഭത്തിൽതന്നെയുള്ള നമ്മുടെ ദമ്പദകരണരൂപകർമ്മത്തെ ആകാശവും ഭൂമിയും അറിഞ്ഞിരിക്കുന്നു. അതിനാൽ ഇത് അസത്യമാകുന്നില്ല.

6. ***കോ അദ്യ യുങ്‌വതേ ധുരി ഗാ ഋതസ്യ ശിമോവതോ ഭാമിനോ ദുർഹൃണായൂൻ,***
***ആസാന്നിഷൂൻ ഹൃത്‌സ്വസോ മയോഭൂൻ യജ്ഞഷാം ഭൃത്യാമൃ–ണധത് സ ജീവാത്.***

ഹേ യമീ! സത്യത്തിൻെറ ഭാരം സഹോദരി നിമിത്തമായി സ്വന്തം വാണീരൂപമാകുന്ന വൃഷഭത്തെ ആരു നിയുക്തമാക്കും? കർമ്മവാനും തേജസ്വിയും ക്രോധവും ലജ്ജയും ഇല്ലാത്തവനും സ്വന്തം വാക്കുകളാൽ ശ്രോതാക്കളിൽ സ്ഥിതിചെയ്യുന്നവനുമായ പുരുഷൻ സത്യവചനങ്ങളെ നിലനിർത്തുന്നു. അവൻ അതിൻെറ ഫലമായി ദീർഘായുസ്സുള്ളവനായിത്തീരുന്നു.

7. ***കോ അസ്യ വേദ പ്രഥമസ്യാ ക ഈം ദദർശ ക ഇഹ പ്രവോചത്,***
***ബൃഹന്മിത്രസ്യ വരുണസ്യ ധാമ കദു ബ്രവ ആഹനോ വീച്യാ നൃൻ.***

ഹേ യമാ! നമ്മുടെ ആദ്യദിവസത്തെ ആരറിയുന്നു? ആരു കാണുന്നു? പിന്നെ ഏതുപുരുഷന് ഇക്കാര്യം മറ്റുള്ളവരോടു പറയുവാൻ കഴിയും? പകൽ മിത്രദേവൻെറ സ്ഥാനമാണല്ലോ. ഇവ രണ്ടും വിശാലമാകുന്നു അതിനാൽ എൻെറ അഭിമതത്തിനു പ്രതികൂലമായി എന്നെ ക്ലേശിപ്പിക്കുന്ന നീ അനേകം കർമ്മങ്ങളോടുകൂടിയ മനുഷ്യരുടെ കാര്യങ്ങൾ എന്തിനിങ്ങനെ പറയുന്നു?

8. ***യമസ്യ മാ യമ്യം കാമ ആഗൻത്‌സമാനേ യാനൗ സഹശേയ്യായ,***
***ജായേവ പത്യേ തന്വം രിരിച്യാം വി ചിദ ബൃഹേവ രഥ്യേവ ചക്രാ.***

ഭർത്താവിനു ശരീരം അർപ്പണം ചെയ്യുന്ന ഭാര്യക്കു സമാനം യമന് എൻെറ ശരീരം അർപ്പണം ചെയ്യുവാൻ ഞാനാഗ്രഹിക്കുന്നു. രണ്ടു ചക്രങ്ങൾ സമാന മാർഗ്ഗത്തിൽ സംശ്ലിഷ്ടമായിരിക്കുന്നു. അപ്രകാരമാകുവാൻ ഞാനും ആഗ്രഹിക്കുന്നു.

9. ***ന തിഷ്ഠന്തി ന നി മിഷന്ത്യേതേ ദേവാനാം സ്പർശ ഇഹ യേ ചരന്തി,***
***അന്യേന മദാഹനോ യാഹി തൂയം തേന വി വൃഹ രഥ്യേവ ചക്രാ.***

ഹേ യമീ! ദേവദൂതന്മാർ എല്ലായിടത്തും സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. അവർ സദാസമയവും ജാഗ്രതയോടുകൂടിയവരുമാണ്. അതിനാൽ, എൻെറ ധർമ്മ ബുദ്ധിയെ നശിപ്പിക്കുവാനാഗ്രഹിക്കുന്നവളേ! നീ എന്നെ ഉപേക്ഷിച്ചിട്ട മറ്റാരുടെയെങ്കിലും ഭാര്യാപദം അലങ്കരിക്കൂ.

10. ***രാത്രീഭിരസ്മാ അഹഭിർദശസ്യേത് സൂര്യസ്യ ചക്ഷുർമുഹുരുന്മി–മീമതാത്,***
***ദിവാ പൃഥിവ്യാ മിഥുനാ സബന്ധൂ യമീർയമസ്യ വിവഹാദജാമി.***

യമൻ നിമിത്തമായി യജമാനൻ പകലും രാത്രിയും ആഹുതിനൽകട്ടെ. സൂര്യൻെറ പ്രകാശം തീക്ഷ്ണമായി നിത്യവും ഇവനുവേണ്ടി ഉദിക്കട്ടെ. ആകാശവും ഭൂമിയും ആലിംഗനബദ്ധമാകുന്നതുപോലെതന്നെ ഞാൻ ഇവൻെറ മാതൃത്വത്തെ വേർപെടുത്തിക്കൊണ്ട് ഇവനുമായി ആലിംഗനബദ്ധയാകും.

11. ***ആ ധാ താ ഗച്ധാനുത്തരാ യുഗാനി യത്ര ജാമയഃ കൃണവന്നജമി, ഉപ ബർബൃഹി വൃഷഭായ ബാഹുമന്യമിച്ഛസ്വ സുഭഗേ പതിംമത്.***

കാലം മുമ്പോട്ടുകടന്നുപോകുമ്പോൾ സഹോദരി നിയമവിരുദ്ധമായി ഭാര്യാത്വത്തെ പ്രാപിക്കുന്നതു സംഭവിക്കാം എന്നാൽ ഇപ്പോൾ അങ്ങനെ സംഭവിക്കുകയില്ല. അതിനാൽ യമീ! നീ സേവനസമർത്ഥനായ മറ്റൊരു പുരുഷൻെറ നേരെ നിൻെറ കരങ്ങളെ നീട്ടൂ. എന്നെ ഉപേക്ഷിച്ച് മറ്റൊരുത്തനെ പതിയായി തിരഞ്ഞെടുക്കുവാനാഗ്രഹിക്കൂ.

12. ***കിം ഭ്രാതാസദ് യദനാഥം ഭവാതി കിമു സ്വസാ മിന്നിരൃതിർനി- ഗച്ഛാത്,***
***കാമമൂതാ വഹേ്വതദ്രപാമി തന്വാ മേ തന്വം സ പിപൃഗ്ധി.***

ജീവിച്ചിരിക്കുമ്പേൾ സ്വന്തം ഭഗിനിയുടെ ആഗ്രഹത്തെ നിറവേറ്റാത്തവൻ ഏതൊരു ബന്ധുവാണ്? സ്വന്തം ബന്ധുവിൻെറ മുൻപിൽ സന്തപ്തയായിരിക്കുന്നവൾ എന്തൊരു ഭഗിനിയാണ്. അതിനാൽ നീ എൻെറ ഇഷ്ടം അനുസരിച്ചു പ്രവർത്തിക്കൂ.

13. ***ന തേ നാഥം യമ്യത്രാഹമസ്മി ന തേ തനൂ തന്വാ സം പപൃച്യാം, അന്യേന മത് പ്രമുദഃ കല്പയസ്വ ന തേ ഭ്രാതാ സുഭഗേ വഷ്ട്യേതത്.***

ഹേ യമീ! എനിക്കു നിൻെറ ഈ അഭിലാഷത്തെ പൂർത്തീകരിക്കുവാൻ സാധ്യമല്ല, നിൻെറ ശരീരത്തെ സ്പർശിക്കുവാൻപോലും എനിക്കു സാധ്യമല്ല. ഇപ്പോൾ നീ എന്നെ വിട്ട്മറ്റു പുരുഷനുമായി ഇപ്രകാരമുള്ള ബന്ധം സ്ഥാപിക്കൂ. ഞാൻ നിൻെറ ഭർത്തൃത്വത്തെ ആഗ്രഹിക്കുന്നില്ല.

14. ***ന വാ ഉ തേ തനൂം തന്വാ സ പപൃച്യാം പാപമാഹുര്യഃ സ്വസാരം നിഗച്ഛാത്,***
***അസംയദേതന്മനസോ ഹൃദോ മേ ഭ്രാതാ സ്വസുഃ ശയനേ യച്ഛയീയ.***

ഹേ യമീ! എനിക്കു നിൻെറ ശരീരത്തെ സ്പർശിക്കുവൻ സാധ്യമല്ല. ധർമ്മത്തിൻെറ ഉപദേഷ്ടാക്കൾ ഭഗിനിയുമായുള്ള ഈ ബന്ധം പാപമെന്നു പറയുന്നു. ഞാൻ ഇപ്രകാരം ചെയ്യുകയാണെങ്കിൽ ഈ പ്രവൃത്തി എൻെറ ഹൃദയത്തേയും പ്രാണനേയും മനസ്സിനേയും നശിപ്പിക്കും.

15. ***ബതോ ബതാസി യമ നൈവ തേ മനോ ഹൃദയം ചാവിദാമ, അന്യാ കില ത്വാം കക്ഷ്യേ വ യുക്തം പരിഷ്വജാതൈ ലിബുജേവ വൃക്ഷം.***

ഹേ യമാ! നിൻെറ ദുർബലതയിൽ ഞാൻ ദുഃഖിക്കുന്നു. നിൻെറ മനസ്സ് എന്നിൽ ഇല്ല. എനിക്കു നിൻെറ ഹൃദയത്തെ അറിയുവാൻ കഴിഞ്ഞില്ല. അന്യസ്ത്രീയുമായി നീ ബന്ധപ്പെട്ടിരിക്കാം.

16. ***അന്യമൂഷു യമ്യന്യ ഉ ത്വാം പരിഷ്വജാതൈ ലിബുജേവ വൃക്ഷം, തത്യ വാ ത്വം മന ഇച്ഛാസ വാ തവാധാ കൃണുഷ്വ സംവിദം സുഭദ്രാം.***

ഹേ യമീ! കടിഞ്ഞാൺ എപ്രകാരം അശ്വവുമായി ബന്ധപ്പെട്ടിരിക്കുന്നുവോ, വല്ലികൾ എപ്രകാരം വൃക്ഷത്തിൽ പടർന്നു കയറുന്നുവോ അപ്രകാരം തന്നെ നീയും മറ്റൊരു പുരുഷനുമായി യോജിക്കൂ. നിങ്ങൾ പരസ്പരം യോജിപ്പുള്ള മനസ്സോടുകൂടിയവരാകുവിൻ. അനന്തരം നീ അത്യന്തം ആനന്ദകരമായ ജീവിതം നയിക്കൂ.

17. ***ത്രീണിച്ഛന്ദാംസി കവയോ വി യേതിരേ പുരുരൂപം ദർശതം വിശ്വചക്ഷണം,***
***ആപോ വാതാ ഓഷധാസ്താന്യേകസ്മിൻ ഭവന ആർപിതാനി.***

സംസാരത്തെ ആച്ഛാദനം ചെയ്യുന്നതിനു ദേവകൾ പരിശ്രമിച്ചു. ജലതത്വം പ്രിയദർശനവും വിശ്വത്തിൻെറ ആത്മാവുമാകുന്നു. വായുതത്വം ദർശനീയവും വിശ്വത്തിൻെറ ആത്മാവുമാകുന്നു. ഔഷധീതത്വവും അപ്ര കാരം തന്നെയാകുന്നു. ഇവ മൂന്നിനേയും ദേവതകൾ ഭൂമിയെ ഭരിക്കുന്നതിന് പ്രതിഷ്ഠി ച്ചിരിക്കുന്നു.

18. ***വൃഷാ വൃഷ്ണേ ദുദുഹേ ദോഹസാ ദിവഃ പയാംസി യഹ്വോ അദി തേരദാഭ്യഃ,***
***വിശ്വം സ വേദ വരുണോ യഥാ ധിയാ സ യജ്ഞിയോ യജതി യജ്ഞിയാം ഋതുൻ.***

മഹാനായ അഗ്നിദേവൻ യജമാനനുവേണ്ടി യജ്ഞങ്ങൾവഴി ആകാശ ത്തിൽനിന്നും ജലം വർഷിക്കുന്നു. വരുണൻ തൻെറ ബുദ്ധിയാൽ എല്ലാം അറിയുന്നതുപോലെ അവൻ തൻെറ ബുദ്ധിയാൽ എല്ലാം അറിയുന്നു. അതേ അഗ്നി യജ്ഞത്തിൽ പൂജനീയരായ എല്ലാ ദേവതകളേയും പൂജിക്കുന്നു.

19. ***രപദ ഗന്ധർവീരഷ്യാ ച യോഷണാ നദസ്യ നാദേ പദി പാതു നോ മനഃ,***
***ഇഷ്ടസ്യ മധ്യേ അദിതിവിം ധാതു നോ ഭ്രാതാ നോ ജ്യേഷ്ഠഃ പ്രഥമോ വിവോചതി.***

ജലധാരകനായ സൂര്യൻെറ വാണിയും അന്തരീക്ഷത്തിൽ സഞ്ചരിച്ചുകൊ ണ്ടിരിക്കുന്ന സരസ്വതിയും എനിക്കുവേണ്ടി അഗ്നിയെ സ്തുതിക്കട്ടെ. എൻെറ സ്തോത്രരൂപനാദത്തിൽ മനസ്സിനെ രക്ഷിക്കട്ടെ. പിന്നെ ദേവമാതാവായ അദിതി എന്നെ ഐശ്വര്യത്തിൽ സ്ഥാപിക്കട്ടെ. ബന്ധുവിനുതുല്യം ഹിതകാരിയായ അഗ്നി എന്നെ ഉൽകൃഷ്ടനായ യജമാനനാക്കണേ.

20. ***സോ ചിന്നു ഭദ്രാ ക്ഷുമതീ യശസ്വത്യഷാ ഉവാസ മനസേ സ്വർവതീ,***
***യദീമുശന്തമുശതാമനു ക്രതുമഗ്നിം ഹോതാരം വിദഥായ ജീജനൻ.***

അധ്വര്യുക്കൾ ദേവതകളെ ആഹ്വാനം ചെയ്ത് ദേവതകൾക്കുവേണ്ടി ഹവിസ്സ് വഹിച്ചുകൊണ്ടുപോകുന്നതിന് അഗ്നിയെ പ്രത്യക്ഷമാക്കി. അപ്പോൾ കല്യാണമയിയായ മന്ത്രരൂപവാണിയും സൂര്യൻെറ ഉഷസ്സും യജ്ഞാദികളുടെ സിദ്ധിക്കുവേണ്ടി പ്രത്യക്ഷമായി.

21. ***അധ ത്വം ദ്രപ്സം വിഭ്വം വിചക്ഷണം വിരാഭരദിഷിരഃ ശ്യേനോ അധ്വരേ,***
***യദീ വിശോ വൃണ തേദസ്മമാര്യാ അഗ്നിം ഹോതാരമധ ധീര-ജായത.***

സോമരസം കൊണ്ടുവന്ന്, യജ്ഞനിഷ്പാദകനായ അഗ്നിയെ വരിച്ച് സോമനും അഗ്നിയും അംഗീകരിച്ചുകഴിയുമ്പോൾ അഗ്നിഷ്ടോമാദികർമ്മങ്ങൾ സമ്പൂർണ്ണമായിത്തീരുന്നു.

22. ***സദാസി രണ്വോ യവസേവ പുഷ്യതേ ഹോത്രാഭിരഗ്നേ മനുഷഃ സ്വധ്വരഃ,***
***വിപ്രസ്യ വാ യച്ഛശമാന ഉക്ഥ്യോ ബാജം സസവാം ഉപയസി ഭൂരിഭിഃ.***

ഹേ അഗ്നീ! നീ യജ്ഞത്തെ സുന്ദരമായ രീതിയിൽ സമ്പന്നമാക്കുന്നു. പച്ചപുല്ലു തിന്നുന്ന പശു തൻെറ പാലകനെ ഇഷ്ടപ്പെടുന്നതുപോലെ ഘൃതാദി കളാൽ തന്നെത്തന്നെ പുഷടിപ്പെടുത്തുന്ന യജമാനനുവേണ്ടി നീ ദർശനീയ നാകുന്നു. എന്തുകൊണ്ടെന്നാൽ നീ സ്തുത്യതുല്യനായി യജമാനനെ പ്രശംസി ച്ചുകൊണ്ട് ഹവിസ്സിനെ ദേവതകളുടെ അടുക്കൽ എത്തിക്കുന്നു.

23. ***ഉദീരയ പിതരാ ജാര ആ ഭഗമിയക്ഷതി ഹര്യതോ ഹൃത്ത ഉഷ്യതി, വിവക്തി വഹ്നിഃ സ്വപസ്യത മഖസ്യവിഷ്യതേ അസുരോ വേപതേ മതീ.***

ഹേ അഗ്നീ! ആകശരൂപനയ പിതാവിനേയും പൃഥ്വിമാതാവിനേയും യജ്ഞത്തിനുവേണ്ടി പ്രേരിപ്പിക്കൂ. സൂര്യൻ തൻെറ പ്രകാശത്തെ പ്രേരിപ്പിക്കു ന്നതുപേലെ നീ നിൻെറ തേജസ്സിനെ പ്രേരിതമാക്കൂ. ഈ യജമനൻ ഏതൊരു ദേവതയെ ആഗ്രഹിക്കുന്നുവോ ആ ദേവതയെ അഗ്നിയും ആഗ്രഹിക്കുന്നു. അവൻ ആഗ്ര ഹിക്കുന്ന വസ്തുക്കൾ കിട്ടുന്ന കാര്യം പറഞ്ഞുകൊണ്ട് യജഞത്തിന് യജമാനനെ സമീപിക്കുന്നു.

24. ***യസ്തേ അഗ്നേ സുമതി മർതോ അഖ്യത സഹസഃ സൂനോ അതി സ പ്ര ശൃണ്വേ, ഇഷ ദധാനോ വഹമാനോ അശ്വൈരാ സ ദ്യു മാം അമവാൻ ഭൂഷതി ദ്യൂൻ.***

ഹേ അഗ്നീ! നിൻെറ പ്രഭയെപ്പറ്റി അന്യരെ വർണ്ണിച്ചുകേൾപ്പിക്കുന്ന യജമാനൻ നിൻെറ കൃപയാൽ സർവത്ര പ്രസിദ്ധനായിത്തീരുന്നു. ആ യജമാനൻ അന്നം, അശ്വം മുതലായവയാൽ യുക്തനായി വളരെക്കാലം ഐശ്വര്യത്തിൽ പ്രതിഷ്ഠിതനായിത്തീരുന്നു.

25. ***ശ്രുധി നോ അഗ്നേ സദനേ സദസ്ഥേ യുക്ഷ്വാ രഥമമൃതസ്യ ദ്രവിത്നും, ആ നോ വഹ രോദസീ ദേവപുത്രേ മകിദവാനാമപ ഭൂരിഹ സ്യാഃ.***

ഹേ അഗ്നീ! നീ ദേവസ്ഥാനമായ ഈ യജ്ഞഗൃഹത്തിൽ ഞങ്ങളുടെ ആഹ്വാനത്തെ ശ്രവിക്കണേ. ജലദ്രാവകമായ രഥത്തെ ആ ദേവതകൾക്കുവേണ്ടി തയ്യാറാക്കൂ. ദേവതകളുടെ കൺപോളകളുടെ രൂപമായ ആകാശത്തേയും ഭൂമി യേയും കൊണ്ടുവരണേ. ഇവിടെ വരുന്നതിൽനിന്നും യാതൊരു ദേവതകളും രക്ഷപെടരുതേ.

26. ***യദഗ്ന ഏഷാ സമിതിർഭവാതി ദേവീ ദേവേഷു യജതാ യജത്ര, രത്നാ ച യദ് വിഭജാസി സ്വധാവോ ഭാഗം നോ അത്ര വസുമന്ത വീതാത്.***

ഹേ അഗ്നീ! നീ പൂജനീയനാകുന്നു. സ്തേത്രങ്ങളേയും ഹവിസ്സിനേയും ദേവതകളുമായി ചേർക്കുമ്പോൾ നീ സ്തുതിക്കുന്നവർക്ക് യജ്ഞത്തേയും വളരെയധികം ധനത്തേയും നൽകുന്നവനായിരിക്കൂ.

27. ***അന്വഗ്നിരുഷസാമഗ്രമഖ്യദന്വഹാനി പ്രഥമോ ജാതവേദാഃ, അനു സൂര്യ ഉഷസോ അനു രശ്മീനനു ദ്യാവാപൃഥിവീ ആ വിവേശ.***

പുലർകാലത്തോടുകൂടി അഗ്നി പ്രകാശിക്കുന്നു. ഇത് പകലുകളോടുകൂ ടിയും പ്രകാശിക്കുന്നു. ഈ അഗ്നിതന്നെ സൂര്യനായി ഉഷസ്സിനേയും കിരണ ങ്ങളേയും പ്രകാശിതമാക്കുന്നു. ഈ സൂര്യാത്മകമായ അഗ്നിതന്നെ ആകാശ ത്തേയും ഭൂമിയേയും എല്ലാ ഭാഗങ്ങളിൽനിന്നും പ്രകാശിപ്പിക്കുന്നു.

28. ***പ്രതാഗ്നിരുഷസാമഗ്രമഖ്യത് പ്രത്യാഹനി പ്രഥമോ ജാതവേദാഃ, പ്രതി സൂര്യസ്യ പുരുധാ ച രശ്മീൻ പ്രതി ദ്യാവാപൃഥിവീ ആ താൻ.***

ഈ അഗ്നി നിത്യവും ഉഷഃകാലത്തിലും പകലിനോടുകൂടിയും പ്രകാശയുക്തമായിരിക്കുന്നു. ഈ സൂര്യാത്മകമായ അഗ്നിതന്നെ അനേകം പ്രകാരങ്ങളിലുള്ള പ്രവൃതരശ്മികളിലും പ്രകാശത്തെ നിറയ്ക്കുന്നു. ഇത് ആകാശത്തേയും പൃഥ്വിയേയും പ്രകാശത്താൽ നിറയ്ക്കുന്നു.

29. ***ദ്യാവാ ഹ ക്ഷാമാ പ്രഥമേ ഋതേനാഭിശ്രാവേ ഭവതഃ സത്യവാചാ, ദേവോ യന്മർതാൻ യജഥായ കൃണ്വൻത്സീദദ്ധാതാ പ്രത്യങ് സ്വമസും യൻ.***

ആകാശവും ഭൂമിയും മുഖ്യവും സത്യവുമായ വാണിയാകുന്നു. അഗ്നിദേവൻ യജമാനൻെറ അടുക്കൽ യജ്ഞത്തെ സമ്പന്നമാക്കുന്നതിനായിരിക്കുമ്പോൾ ആ ആകാശവും ഭൂമിയും സ്തുതികൾ ശ്രവിക്കുന്നതിനു യോഗ്യമാകണേ.

30. ***ദേവോ ദേവാൻ പരിഭൂർഋതേന വഹാ നോ ഹവ്യം പ്രഥമശ്ചികിത്വാൻ, ധൂമകേതുഃ സമിധാ ഭാഋജീകാ മന്ദ്രോ ഹോതാ നിത്യോ വാചാ യജീയാൻ.***

ഹേ അഗ്നീ! നീ പ്രചണ്ഡങ്ങളായ ജ്വാലകളാൽ സമ്പന്നനാകുന്നു. യജ്ഞത്താൽ പൂജ്യരായ ദേവതകളെ തൻെറ സ്വാധീനത്തിലാക്കി അവരുടെ പൂജയെ അഭിലഷിച്ചുകൊണ്ട് അവർക്ക് ഹവിസ്സിനെ എത്തിച്ചുകൊടുക്കൂ. നീ ധൂമരൂപധ്വജത്തോടുകൂടിയവനും സമിധകളാൽ ജ്വലിക്കുന്നവനും ദേവാഹ്വാക്കിൻേറയും പൂജയുടേയും പാത്രവുമാകുന്നു. നീ ഞങ്ങളുടെ ഹവിസ്സിനെ എത്തിച്ചുകൊടുക്കണേ.

31. ***അർചാമി വാം വർധായാപോ ധൃതസ്നൂ ദ്യാവാ ഭൂമീ ശൃണുതു രോദസീ മേ, അഹയദ് ദേവാ അസുനീതിമായൻ മധ്വാ നോ അത്ര പിതരാ ശിശീതാം.***

ആകാശത്തിൻേറയും ഭൂമിയുടേയും അധിഷ്ഠാനദേവതകളേ! ജലകർമ്മത്തിൻെറ ബലിക്കുവേണ്ടി നിങ്ങളെ ഞാൻ സ്തുതിക്കുന്നു. ഹേ ആകാശമേ! ഭൂമിയേ! എൻെറ സ്തുതികളെ ശ്രവിക്കുവിൻ. ഋത്വിക്ക് തൻെറ ശക്തിയെ യജ്ഞകർമ്മത്തിനുവേണ്ടി വിനിയോഗിക്കുമ്പോൾ നിങ്ങൾ ജലപ്രദാനംവഴി ഞങ്ങളെ അഭിവൃദ്ധിപ്പെടുത്തണേ.

32. ***സ്വാവൃഗ് ദേവ സ്യാമൃതം യദീ ഗോരതോ ജാതസോ ധാരയന്ത ഉർവീ, വിശ്വേ ദേവ അനു തത് തേ യജുർഗുദുംഹേ യദേനീ ദിവ്യം ഘൃതം വാഃ.***

അമൃതിനു തുല്യം ഉപകാരപ്രദമായ ജലം കിരണങ്ങളാൽ പ്രകടമായിരിക്കുകയും ഔഷധികൾ ആകാശത്തിലും ഭൂമിയിലും വ്യാപിക്കുകയും അഗ്നിയുടെ പ്രകാശം അന്തരീക്ഷത്തിൽ ക്ഷരണസ്വഭാവത്തോടുകൂടിയ ജലത്തെ ദോഹനം ചെയ്യുകയും ചെയ്യുമ്പോൾ ഹേ അഗ്നീ! നിന്നാൽ പ്രകടമാക്കപ്പെടുന്ന ആ ജലത്തെ എല്ലാവരും അനുഗമനം ചെയ്യുന്നു.

33. ***കിം സ്വിന്നോ രാജാ ജഗൃഹേ കംദസ്യാതി വ്രതം ചാകൃമാ കോ വി വേദ,***
***മിത്രശ്ചിദ്ധി ഷ്മാ ജുഹുരാണാ ദേവാഞ്ച്ഛലോകോ ന യാതാമപി വജോ അസ്തി.***

ദേവതകളിൽ ക്ഷാത്രബലത്തോടുകൂടിയവനായ യമൻ ഞങ്ങളുടെ ഹവിസ്സിൻെറ കുറെഭാഗം സ്വീകരിക്കണേ. എവിടെയെങ്കിലും യമനെ പ്രസാദിപ്പിക്കുന്നതിൽ ഞങ്ങളിൽനിന്നും അധിക്രമണം സംഭവിച്ചിട്ടുണ്ടെങ്കിൽ അവിടെ ദേവാഹ്വയ്ക്ക് അഗ്നി വിരാജിച്ചുകൊണ്ടിരിക്കുന്നു. അതുതന്നെ ഞങ്ങളുടെ അപരാധത്തെ അകറ്റിക്കളയും. ഞങ്ങളുടെ അടുക്കൽ സ്തുതിക്കുതുല്യമായ ഹവിസ്സും ഉണ്ട്. അതുകൊണ്ട് അഗ്നിയെ സന്തുഷ്ടനാക്കി യമസംബന്ധിയായ അപരാധത്തിൽനിന്നും മുക്തരാകുവാൻ സാധിക്കും.

34. ***ദുർമൻത്വത്രാമൃതസ്യ നാമ സയക്ഷ്മാ യദ വിഷുരൂപാ ഭവാതി,***
***യമസ്യ യോ മതവതേ ശുമശ്വഗേ ത മൃഷ്വ പാഹ്യപ്രയുച്ഛൻ.***

ഇവിടെ യമൻെറ നാമം സ്വീകരിക്കുന്നത് ഉപയുക്തമായിരിക്കുകയില്ല. എന്തുകൊണ്ടെന്നാൽ അദ്ദേഹത്തിൻെറ ഭഗിനി അദ്ദേഹത്തിൻെറ ഭാര്യാപദത്തെ കാംക്ഷിച്ചിരുന്നു എന്നിരുന്നാലും ആരെങ്കിലും ഈ യമനെ സ്തുതിക്കട്ടെ. ഹേ അഗ്നീ! നിങ്ങൾ ഈ നിന്ദയെ നിവാരണം ചെയ്ത് സ്തോത്രകനെ രക്ഷിക്കൂ.

35. ***യസ്മിൻ ദേവാ വിദഥേ മാദയന്തേ വിവസ്വതഃ സദനേ ധാരയന്തേ,***
***സൂര്യേ ജ്യോതിരദധുർമാസ്യക്തൂൻ പരി ദ്യോതനി ചരതോ അജസ്രാ.***

യാതൊരഗ്നിയുടെ യജ്ഞം നിഷ്പാദകരൂപത്തിൽ പ്രതിഷ്ഠിക്കുമ്പോൾ ദേവതകൾ പ്രസന്നരായിത്തീരുന്നുവോ യാതൊന്നുകാരണമായി മനുഷ്യർ സൂര്യലോകത്തിൽ അധിവസിക്കുന്നവരായിത്തീരുന്നുവോ യാതൊരഗ്നിതന്നെ ദേവതകളുടെ പ്രകാശമാനമായ തേജസ്സിനെ ലോകത്രയങ്ങളിൽ പ്രതിഷ്ഠിച്ചിരിക്കുന്നുവോ യാതൊരഗ്നി അന്ധകാരരശ്മികളെ എടുത്ത് ചന്ദ്രനിൽ സ്ഥാപിച്ചിരിക്കുന്നുവോ അങ്ങനെയുള്ള അഗ്നിയെ സൂര്യനും ചന്ദ്രനും എപ്പോഴും പൂജിച്ചുകൊണ്ടിരിക്കുന്നു.

36. ***യസ്മിൻ ദേവാ മന്മനി സംചരന്ത്യപീച്യേ ന വയമസ്യ വിദ്മ,***
***മിത്രോ നോ അത്രാദിതിര ആഗൻത്സവിതാ ദേവോ വരുണായ വോചത്.***

ദേവതകൾ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന വരുണൻെറ സ്ഥാനത്തെ നാം അറിയുന്നില്ല. ദേവഗണങ്ങൾ ഈ സ്ഥാനത്ത് നാം നിർദോഷരാണെന്ന കാര്യം വെളിപ്പെടുത്തണേ. സൂര്യനും അദിതിയും ആകാശവും അഗ്നിയുടെ കൃപയാൽ നമ്മെ നിർദോഷരായി വിളമ്പരം ചെയ്യണേ.

37. ***സഖായ ആ ശിഷാമഹേ ബ്രഹ്മേന്ദ്രായ വജ്രിണേ,***
***സ്തുഷ ഊഷു നൃതമായ ധൃഷ്ണവേ.***

നാം സഖാരൂപനായ ഇന്ദ്രനുവേണ്ടി ദൃഢകർമ്മങ്ങൾ അനുഷ്ഠിക്കവാനാഗ്രഹിക്കുന്നു. ശത്രുക്കളെ മർദ്ദിക്കുന്നവനും ശ്രേഷ്ഠനായ നേതാവും വജ്രധാരിയുമായ ഇന്ദ്രനെ ഞാൻ സ്തുതിക്കുന്നു.

38. ***ശവസാ ഹ്യാസി ശ്രുതോ വൃത്രഹത്യേന വൃത്രഹാ,***
***മഘൈർമഘോനോ അതി ശൂര ദാശസി.***

ഹേ വൃത്രനാശകനായ ഇന്ദ്രാ! നീ വൃത്രഹന്താവെന്നനിലയിൽ എപ്രകാരം പ്രഖ്യാതനായിരിക്കുന്നുവോ അതുപോലെതന്നെ സ്വന്തം ശക്തിയാലും പ്രഖ്യദനായിരിക്കുന്നു. അതിനാൽ നിൻെറ ധനത്തെ എനിക്കു ദാനം ചെയ്യണേ.

39. ***സ്തേഗോ ന ക്ഷാമത്യേഷി പൃഥിവീം മഹീ നോ വാതാ ഇഹ വാന്തു ഭൂമൗ,***
***മിത്രൗ നോ അത്ര വാരുണോ യുജ്യമാനോ അഗ്നിർവ്യനേന വ്യ സൃഷ്ട ശോകം.***

വർഷകാലത്തിൽ തവളകൾ എപ്രകാരം ഭൂമിയിൽ കഴിച്ചുകൂട്ടുന്നുവോ അതുപോലെതന്നെ നിങ്ങളും പൃഥിവിയെക്കടന്ന് മുകളിലേക്കു പോകുന്നു. അഗ്നിയുടെ കൃപയാൽ ഈ വായു നമ്മെ സുഖമുള്ളവരാക്കട്ടെ. മിത്രനും വരുണനും ചേർന്ന് അഗ്നി തൃണങ്ങളെ നശിപ്പിക്കുന്നതുപോലെ നമ്മുടെ ശോകങ്ങളെ എല്ലാം നശിപ്പിക്കണേ.

40. ***സ്തുഹി ശ്രുതം ഗർതസദം ജനാനാം രാജാനം ഭീമമുപഹത്നുമുഗ്രം, മൃഡാ ജരിത്രേ രുദ്ര സ്തവാനോ അന്യമസ്മത് തേ നി വപന്തു സേന്യം.***

ഹേ സ്തോത്രകാ! യാതൊരുത്തൻെറ ഗൃഹം ശ്മശാനമായിരിക്കുന്നുവോ യാതൊരുത്തൻ പിശാചാദികളുടെ നാഥനായിരിക്കുന്നുവോ യാതൊരുത്തൻ ഉഗ്രപരാക്രമിയും ഭയത്തെ ജനിപ്പിക്കുന്നവനും അടുത്തുവന്ന് ഹിംസിക്കുന്നവനും ആയിരിക്കുന്നുവോ ആ രുദ്രദേവനെ സ്തുതിക്കൂ. ദുഃഖനാശകനായ ഹേ ഇന്ദ്രാ! ഞങ്ങളുടെ സ്തുതികളാൽ പ്രസന്നനായിഞങ്ങൾക്ക് സുഖത്തെ പ്രദാനം ചെയ്യണേ. നിൻെറ സൈന്യങ്ങൾ ഞങ്ങളെ വിട്ട് നിന്നെ വിദ്വേഷിക്കുന്ന വരുടെമേൽ ആക്രമണം നടത്തണേ.

41. ***സരസ്വതീം ദേവയന്തോ ഹവന്തേ ഹസരസ്വതീ മധ്വരേ താ യമാനേ,***
***സരസ്വതീം സുകൃതോ ഹവന്തേ സരസ്വതീ ദാശുഷേ വാര്യ ദാത്.***

ശവസംസ്കാരം നടത്തുന്ന പുരുഷൻ അഗ്നിയെ ആഗ്രഹിച്ചുകൊണ്ട് സരസ്വതിയെ ആഹ്വാനം ചെയ്യുന്നു. കൂടാതെ ജ്യോതിഷ്ടോമാദിയജ്ഞങ്ങളിലും സരസ്വതിക്ക് ആഹുതി നൽകുന്നു. ആ ദേവി ഹവിർദാതാവായ യജമാനന്ന് അവനാഗ്രഹിക്കുന്ന വസ്തുക്കൾ നൽകണേ.

42. ***സരസ്വതിം പിതരോ ഹവന്തേ ദക്ഷിണാ യജ്ഞമഭിനക്ഷമാണാഃ,***
***ആസദ്യാസ്മിൻ ബർഹിഷി മാദയധ്വമനമീവാ ഇഷ ആ ധേഹ്യസ്മേ.***

വേദിയുടെ ദക്ഷിണഭാഗത്തു പ്രതിഷ്ഠിതമായിരിക്കുന്ന പിതൃക്കളും സരസ്വതിയെ ആഹ്വാനം ചെയ്യുന്നു. ഹേ പിതൃക്കളേ! നിങ്ങൾ ഈ യജ്ഞത്തിൽ വിരാജമാനരായി പ്രസന്നരാകുവിൻ. നിങ്ങൾ സരസ്വതിയെ തൃപ്തയാക്കി ഹവിസ്സിനെ പ്രാപിച്ച് സന്തുഷ്ടരാകുവിൻ. ഹേ സരസ്വതീ! നിങ്ങൾ പിതൃക്കളാൽ ആഹൂതയായി രാഗരഹിതമായ ഇച്ഛിതാന്നത്തെ ഞങ്ങളിൽ സ്ഥാപിക്കൂ.

43. ***സരസ്വതീ യാ സരഥം യയാഥോക്ഥൈഃ സ്വധാഭിർദേവി പിർതൃ-ഭിർമദന്തീ,***
***സഹസ്രാർധമിഡോ അത്ര ഭാഗം രായസ്പോഷം യജമാനായ ധേഹി.***

ഹേ സരസ്വതീ! നീ പിതൃക്കൾ സഹിതം സ്വയം തൃപ്തയായി ഒരേ രഥത്തിൽ ആഗമിച്ചിരിക്കുന്നു. അനേകം വ്യക്തികളേയും പ്രജകളേയും തൃപ്തിപ്പെടുത്തുന്ന അന്നാംശത്തേയും ധനത്തിൻെറ ശക്തിയേയും ഞാനാകുന്ന യജമാനന്ന് പ്രദാനം ചെയ്യണേ.

44. ***ഉദീരതാമവര ഉത് പരാസ ഉന്മധ്യമാഃ പിതരഃ സോഭ്യാസഃ,***
***അസും യ ഈയുരവൃകാ ഋതജ്ഞാസ്തേ നോഽവന്തു പിതരോ ഹവേഷു.***

അവസ്ഥയിലും ഗുണത്തിലും ശ്രേഷ്ഠരും നികൃഷ്ടരും മധ്യമരുമായ പിതൃക്കളും ഉണരണേ. ഈ പിതൃക്കളും സോമഭക്ഷകരാകുന്നു. ഈ പ്രാണ നാൽ ഉപലക്ഷിതമായ ശരീരത്തെ പ്രാപിച്ചിരിക്കുന്നവർ അഹിംസകരും യാഥാർ ത്ഥ്യത്തിൻെറ ജ്ഞാതാക്കളുമാകുന്നു. ആഹ്വാനകാലങ്ങളിൽ ഈ എല്ലാ പിതൃ ക്കളും നമ്മുടെ രക്ഷകരായിരിക്കണേ.

45. ***ആഹം പിതൄൻത്സുവിദത്രാം അവിത്സി നപാതം ച വിക്രമണ ച വിഷ്ണോഃ,***
***ബർഹിഷദോ യേ സ്വധയാ സുതസ്യ ഭജന്ത പിത്വസ്ത ഇഹാ-ഗമിഷ്ഠാഃ.***

ഞാൻ മംഗളദായകരായ പിതൃക്കളുടെ സമക്ഷത്തിലും യജ്ഞരക്ഷകനായ അഗ്നിയുടെ സമക്ഷത്തിലും ഹാജരായിരിക്കുന്നു. അതിനാൽ വർഹിഷദ്നാമ ത്തോടുകൂടിയ പിതൃക്കൾ സ്വധയോടുകൂടി സോമരസത്തെ പാനം ചെയ്യണേ. ഹേ അഗ്നീ! അവരേയും എൻെറ സമീപത്തേക്കു വിളിക്കണേ.

46. ***ഇദം പിതൃഭ്യേ നമോ അസ്ത്വദ്യ യേ പൂർവ്വാസോ യേ അപരാസ ഈയുഃ,***
***യേ പാർഥിവേ രജസ്യാ നിഷത്താ യേ വാ നൂനം സുവൃജനാസു ദിക്ഷു.***

യാതൊരുത്തൻ ആദ്യമായി പിതൃലോകത്തിൽ പ്രവേശിച്ചുവോ യാതൊ രുത്തൻ ഇപ്പോൾ പൊയ്ക്കൊണ്ടിരിക്കുന്നുവോ യാതൊരുത്തൻ പൃഥ്വിയിൽ തന്നെയായിരിക്കുന്നുവോ യാതൊരുത്തൻ വിഭിന്നദിക്കിലായിരിക്കുന്നുവോ അങ്ങ നെയുള്ള എല്ലാ പിതൃക്കളേയും ഞാൻ നമസ്കരിക്കുന്നു.

47. ***മാതലീ കവ്യൈര്യമോ അങ്ഗിരോഭിബൃഹസ്പതിർഋക്വഭിർവാവൃധാനഃ,***
***യാംശ്ച ദേവാ വൃവൃധുര്യേ ച ദേവാ സ്തേ നോഽവന്തു പിതരോ ഹവേഷു.***

48. ***സ്വാദുഷ്കിലാത മാധുമാം ഉപായം തീവ്രഃ കിലായ രസവാം ഉതായം,***
***ഉതോ ന്വസ്യ പവിവാംസമിന്ദ്രം ന കശ്ചന സഹത ആഹവേഷു.***

മാലതീനാമധാരിയായ പിതൃദേവത യജമാനപ്രദത്തമായ ഹവിസ്സു വഴിയായി കവ്യനാമധാരികളായ പിതൃക്കളോടൊത്തു വളരുന്നു. യമനാമധാ രിയായ പിതൃദേവത യജമാനപ്രദത്തമായ ഹവിസ്സുമൂലം അംഗിരാനാമധാരിക ളായ പിതൃക്കൾ സഹിതം മുന്നേറുന്നു. ബൃഹസ്പതിനാധാരിയായ പിതൃദേവത ഋക്വനാമധാരികളായ പിതൃക്കൾ സഹിതം മുന്നേറുന്നു. ഇവരിൽ മാലതിമുത ലായ ദേവതകൾ ഏതെല്ലാം പിതൃക്കളെ യജ്ഞത്തിൽ പ്രവൃദ്ധമാക്കുകയും ക്രവ്യാദികളുടെ ആഹുതിയിൽനിന്നും വർദ്ധിച്ചു പെരുകുകയും ചെയ്യുന്നുവോ ആ പിതൃക്കൾ ആഹ്വാനകാലത്തിൽ നമ്മുടെ രക്ഷകരായിരിക്കണേ. ഇവർ സുസിദ്ധമായ സോമരസത്തെ രുചിക്കുന്നതിനു യോഗ്യരാകുന്നു. ഇതു മധുര മാകുന്നു. അതിനാൽ സ്വാദുള്ളതാകുന്നു. ഇത് തീക്ഷ്ണമായിരിക്കുന്നതിനാൽ മദത്താൽ ഉന്മത്തമാക്കുന്നു. ഇത് രസം നിറഞ്ഞതാകുന്നു, അതിനാൽ ഇത് പാനം ചെയ്യുന്നവനെ ഇന്ദ്രൻെറ യുദ്ധത്തിൽ യാതൊരസുരന്മാർക്കും വിജ യിക്കുവാൻ സാധ്യമല്ല.

49. ***പരേയിവാംസം പ്രവതോ മഹീരിതി ബഹുഭ്യഃ പന്ഥാമനുപസ്പശാനം, വൈവസ്വതം സംഗമനം ജനാനാം യമ രാജാനം ഹവിഷാ സപര്യത.***

ഭൂമിയെ താണ്ടി മറുലോകങ്ങളിലേക്കു ഗമനം ചെയ്യുന്നവരും പിതൃക്കളുടെ മാർഗ്ഗങ്ങളിൽക്കൂടി സഞ്ചരിക്കുന്നവരുമായ അനേകർ വിവസ്വാൻെറ പുത്രനും മൃതരുടെ ഇരിപ്പിടവുമായ യമരാജനെ പൂജിക്കുന്നു.

50. ***യമോ നോ ഗാതും പ്രഥമോ വിവേദ നൈഷാ ഗവ്യൂതിരപഭർതവാഉ, യത്രാ നഃ പൂർവേ പിതരഃ പരേതാ ഏനാ ജജ്ഞാതാഃ പഥ്യാ അനുസ്വാഃ.***

നാമും മൃതരായ ബന്ധുക്കളുടെ മാർഗ്ഗങ്ങളിൽക്കൂടി പോകേണ്ടിയിരിക്കുന്നു. ആത്മസാക്ഷാത്കാരത്തോടുകൂടിയ വിയുക്തപുരുഷൻെറ കർമ്മഫലരൂപമാകുന്ന പിതൃലോകത്തെ അവശ്യം പ്രാപിക്കട്ടെ. ഏതൊരു മാർഗ്ഗങ്ങളിൽക്കൂടി നമ്മുടെ പൂർവ്വപുരുഷന്മാർ പോയിരുന്നുവോ ഏതൊരു മാർഗ്ഗത്തിൽക്കൂടി അവർ തങ്ങളുടെ കർമ്മങ്ങൾക്കനുസരണമായി ഈ ഭൂമിയിലേക്കു വന്നുവോ ആ എല്ലാ മാർഗ്ഗങ്ങളേയും യമരാജൻ അറിയുന്നു.

51. ***ബർഹിഷദഃ പിതര ഊത്യർവാഗിമാ വോ ഹവ്യാ ചാകൃമാ ജുഷധ്വം, ത ആ ഗതാവസാ ശംതമേനാഥാ നഃ ശം യോരരപോ ദധാത.***

യജ്ഞത്തിൽ ആഗതരായിരിക്കുന്ന ബർഹിഷദപിതൃക്കളേ! ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി ഞങ്ങളുടെ മുൻപിൽ സ്ഥിതിചെയ്യുവിൻ. ഈ ഹവിസ്സുകൾ നിങ്ങൾക്കുവേണ്ടിയാകുന്നു. ഇവ സേവിക്കുവിൻ. നിങ്ങൾ നിങ്ങളുടെ കല്യാണകാരിയായ രക്ഷാസാധനകൾ സഹിതം ആഗമിച്ച്, രോഗശമനാത്മകവും പാപനാശകവുമായ ശക്തിയെ ഞങ്ങളിൽ സ്ഥാപിക്കണേ.

52. ***ആപ്യാ ജാനു ദക്ഷിണതോ നിഷദ്യേദം നോ ഹവിരഭി ഗൃണന്തു വിശ്വേ, മാ ഹിംസിഷ്ട പിതരഃ കേന ചിന്നോ യദ് വ ആഗഃ പുരുഷതാ കരാമ.***

ഹേ പിതൃക്കളേ! മുട്ടുകൾ മടക്കി വേദിയുടെ ദക്ഷിണഭാഗത്ത് ഉപവിഷ്ടരായിരിക്കുന്ന നിങ്ങൾ ഞങ്ങളുടെ ഹവിസ്സിനെ പ്രശംസിക്കണേ. ഞങ്ങളുടെ ചെറുതും വലുതുമായ എല്ലാ പാപങ്ങൾക്കും ഞങ്ങളെ ഹിംസിക്കാതിരിക്കണേ. എന്തുകൊണ്ടെന്നാൽ മനുഷ്യസ്വഭാവത്താൽ ഞങ്ങൾക്ക് തെറ്റുകൾ സംഭവിക്കുന്നത് സ്വാഭാവികം മാത്രമാണ്.

53. ***ത്വഷ്ടാ ദുഹിത്രേ വഹതും കൃണോതി തേനേദം വിശ്വം ഭുവനം സമേതി,***
***യമസ്യ മാതാ പര്യുഹ്യമാനാ മഹോ ജായാ വിവസ്വതോ നനാശ.***

നിക്ഷിപ്തമായിരിക്കുന്ന വീര്യത്തെ പുരുഷാകൃതിയിൽ പരിവർത്തനപ്പെടുത്തുന്ന സൃഷ്ടാവ് തൻെറ പുത്രിയായ ശരണ്യുവിനെ വിവാഹം ചെയ്തു. അതു ദർശിക്കുന്നതിന് അഖില വിശ്വങ്ങളും ഒന്നിച്ചുകൂടി. യമൻെറ മാതാവായ ശരണ്യു സൂര്യനാൽ വിവാഹം ചെയ്യപ്പെട്ടപ്പോൾ സൂര്യൻെറ അതിപ്രഭാവശാലിയായ പത്നി അദ്ദേഹത്തിൻെറ അടുക്കൽനിന്നും അദൃശ്യയായി.

54. ***പ്രേഹി പ്രേഹി പഥിഭിഃ പുര്യാണൈര്യേനാ തേ പൂർവേ പിതരഃ പരേതാഃ,***
***ഉഭാ രാജാനൗ സ്വധയാ മദന്തൗ യമം പശ്യാസി വരുണം ച ദേവം.***

ഹേ പ്രേതമേ! മനുഷ്യർ വഹിച്ചിരിക്കുന്ന ഈ ശവമഞ്ചത്തെ യമമാർഗ്ഗത്തിലേക്കു കൊണ്ടുപോകൂ. ഈ മാർഗ്ഗത്തിൽക്കൂടി നിൻെറ പൂർവ്വപുരുഷ

ന്മാർ പേയിരുന്നു. അവിടെ ദേവതകളുടെ ക്ഷാത്രധർമ്മത്തോടുകൂടിയവരായ വരുണനും യമനും വസിക്കുന്നു. അവർ ഞങ്ങളാൽ പ്രദത്തമായ ഹവിസ്സിനാൽ പ്രസന്നരായിരിക്കുന്നു. ആ ലോകത്തിൽ നീ യമനേയും വരുണനേയും ദർശിക്കും.

55. ***അപേത വീത വി ച സർപതാതോ്ഽ സ്മാ ഏതം പിതരോ ലോ–കമക്രൻ,***
***അഹോഭിരദ്ഭിരക്തുഭിർവ്യക്തം യമോ ദദാത്യവസാനമസ്മൈ.***

ഹേ രാക്ഷസന്മാരേ! ഈ സ്ഥലത്തുനിന്നും പലായനം ചെയ്യുവിൻ. നിങ്ങൾ ഒരുപക്ഷേ പണ്ടുമുതൽക്കോ പുതുതായോ ഇവിടെ വസിക്കുന്നവരായിരിക്കാം. ഇവിടെനിന്നും കടന്നുപോകുവിൻ. എന്തുകൊണ്ടെന്നാൽ ഈ സ്ഥാനം ഈ പ്രേതത്തിന് രാവും പകലും ജീവിക്കുന്നതിന് യമൻ ജലസഹിതം ദാനം ചെയ്തിരിക്കുന്നു.

56. ***ഉശന്തസ്ത്വാധീമഹ്യുശന്തഃ സമിധീമഹി,***
***ഉശന്നുശത ആ വഹ പിതൄൻ ഹവിഷേ അത്തവേ.***

ഹേ അഗ്നീ! ഈ പിതൃയജ്ഞത്തെ പുഷ്ടിപ്പെടുത്തുന്നതിന് ഞങ്ങൾ നിന്നെ ആഗ്രഹിക്കുകയും ആഹ്വാനം ചെയ്യുകയും ചെയ്യുന്നു. നീ ശരിയായ രീതിയിൽ പ്രദീപ്തനായി സ്വധയെ ആഗ്രഹിക്കുന്ന പിതൃക്കൾക്കുവേണ്ടി ഹവിസ്സിനെ ഭക്ഷണാർത്ഥം കൊണ്ടുവരണേ.

57. ***ദ്യുമന്തസ്ത്വാധീമഹി ദ്യുമന്തഃ സമിധീമഹി,***
***ദ്യുമാൻ ദ്യുമത ആ വഹ പിതൄൻ ഹവിഷേ അത്തവേ.***

ഹേ അഗ്നീ! ഞങ്ങൾ നിന്നെ ആഹ്വാനം ചെയ്യുന്നു. നിൻെറ കൃപയാൽ ഞങ്ങൾ യശസ്വികളായിത്തീർന്നിരിക്കുന്നു. ഞങ്ങൾ നിന്നെ പ്രോജ്ജ്വലിപ്പിക്കുന്നു. ഹവിസ്സിനെ സ്വീകരിച്ച് അതു ഭക്ഷിക്കുന്നതിന് പിതൃക്കളെ ഇങ്ങോട്ടു കൊണ്ടുവരണേ.

58. ***അംഗിരസോ നഃ പിതരോ നവഗ്വാ അഥർവാണോ ഭൃഗവഃ സോമ്യാസഃ,***
***യേഷാം വയം സുമതൗ യജ്ഞിയാനാമപി ഭദ്രേ സൗമനസേ സ്യാമ.***

പ്രാചീനമഹർഷിയായ അംഗിരസ്സ് ഞങ്ങളുടെ പിതൃക്കളിൽ ഒരാളാണ്. അഥർവ്വാവും ഭൃഗുവും ഞങ്ങളുടെ പിതൃക്കളാകുന്നു. ഇവരെല്ലാം സോമരസം പാനം ചെയ്യുന്നവരാകുന്നു. ഇവരുടെ കൃപയാൽ ഞങ്ങൾ ജീവിക്കട്ടെ. ഇവർ ഞങ്ങളിൽ പ്രസന്നരാകണേ.

59. ***അംഗിരോഭിര്യജ്ഞിയൈരാ ഗഹീഹ യമ വൈരൂപൈരിഹ മാദയസ്വ,***
***വിവസ്വന്തം ഹുവേ യഃ പിതാ തേഽ സ്മിൻ വർഹിഷ്യാ നിഷദ്യ.***

ഹേ യമാ! അംഗിരസ്സ്നാമത്തോടുകൂടിയ യജ്ഞീയപിതൃങ്ങൾ സഹിതം ഇവിടെ ആഗമിച്ചു തൃപ്തനാകണേ. ഞാൻ നിന്നെത്തന്നെയല്ലാ നിൻെറ പിതാവായ സൂര്യനേയും വിളിക്കുന്നു. ഈ കുശാസനത്തിൽ ആസനസ്ഥനായി ഹവിസ്സിനെ സ്വീകരിക്കുന്നതിന് ഞാൻ അവനെ ആഹ്വാനം ചെയ്യുന്നു.

60. ***ഇമം യമ പ്രസ്തരമാ ഹി രോഹാംഗിരോഭിഃ പിതൃഭിഃ സംവിദാനഃ,***
***ആ ത്വാ മന്ത്രാഃ കവിശസ്താ വഹന്ത്വേനാ രാജന ഹവിഷോ മാ ദയസ്വ.***

. ഹേ യമാ! അംഗിരസ്സ്നാമധാരികളായ പിതൃക്കൾക്കുതുല്യം മനസ്സോടുകൂടിയവനായി ഈ കുശാസനത്തിൽ ആസനസ്ഥനാകൂ. മഹർഷിമാരുടെ മന്ത്രങ്ങൾ നിന്നെ വിളിക്കുന്നതിൽ സമർത്ഥങ്ങളാകണേ. നീ ഞങ്ങളുടെ ഹവിസ്സിനെ സ്വീകരിച്ച് പ്രസന്നനാകണേ.

61. ***ഇത ഏത ഉദാരുഹൻ ദിവസ്പൃഷ്ഠാന്യരുഹൻ,***
***പ്ര ഭൂർജയോ യഥാ പഥാ ദ്യാമങ്ഗിരസോ യയുഃ.***

ശവസംസ്കാരം നടത്തുന്ന പുരുഷന്മാർ മൃതനെ ഭൂമിയിൽനിന്നും പൊക്കി ആരതിയിൽ വയ്ക്കുകയും ആകാശത്തിൻെറ ഉപഭോഗ്യ സ്ഥാനങ്ങളിലേക്കു കയറ്റുകയും ചെയ്തിരിക്കുന്നു. ഭൂമിയെ വിജയിച്ചവനായ അംഗിരസ്സ് ഏതൊരു മാർഗ്ഗത്തിൽക്കൂടി കടന്നുപോയിരിക്കുന്നുവോ, അതേ മാർഗ്ഗത്തിൽക്കൂടി ഇവനേയും ആകാശത്തിൽ എത്തിച്ചിരിക്കുന്നു.

# അനുവാകം രണ്ട്

## സൂക്തം രണ്ട്

(ഋഷി-അഥർവൻ. ദേവത-യമൻ, മന്ത്രോക്താവ്, ജാതവേദസ്സ്, പിതൃക്കൾ. ഛന്ദസ്-അനുഷ്ടുപ്, ജഗതി, ത്രിഷ്ടുപ്, ഗായത്രി)

1. ***യമായ സോമഃ പവതേ യമായ ക്രിയതേ വഹിഃ,***
***യമ ഹ യജ്ഞോ ഗച്ഛത്യഗ്നിദൂതോ അരംകൃതഃ.***

സോമയാഗത്തിൽ യജമാനനുവേണ്ടി സോമരസം പാകപ്പെടുത്തിയിരിക്കുന്നു. ഘൃതാദികളായ ഹവിസ്സിനെ ഉത്പവനാദി സംസ്കാരങ്ങൾവഴി യമനു നൽകുന്നു. സ്തോത്രശാസ്ത്രാദികളാൽ സുശോഭിതമായ ഹവിസ്സിനെ ഒരു ദൂതനു സമാനം അഗ്നി വഹിച്ചുകൊണ്ടിരിക്കുന്നു. ജ്യോതിഷ്ടോമാദികളായ ആ യജ്ഞങ്ങൾ യമനെ പ്രാപിക്കുന്നു.

2. ***യമായ മധമത്തമം ജുഹോതാ പ്ര ച തിഷ്ഠത,***
***ഇദം നമ ഋഷിഭ്യഃ പൂർവജേഭ്യഃ ഭൂർവേഭ്യഃ പഥിക്ദ്ഭ്യഃ.***

ഹേ യജമാനാ! യമനുവേണ്ടി സോമഘൃതാദികളെ ആഹുതി നൽകൂ. പൂർവ്വപുരുഷനും മന്ത്രദ്രഷ്ടാവുമായ അംഗിരസ്സ് മുതലായ മഹർഷികളെ ഞാൻ സ്മസ്കരിക്കുന്നു.

3. ***യമായ ഘൃതവത് പയോ രാജ്ഞേ ഹവിർജുഹോതന,***
***സ നോ ജീവേഷ്വാ യമേദ് ദീർഘമായുഃ പ്ര ജീവസേ.***

ഹേ യജമാനാ! ഘൃതസമ്പന്നക്ഷീരരൂപമായ ഹവിസ്സിനെ യമനുവേണ്ടി അർപ്പണം ചെയ്യൂ. അദ്ദേഹം ഹവിസ്സിനെ സ്വീകരിച്ച് നമ്മെ ജീവിക്കുന്ന മനുഷ്യരിൽ ചേർക്കുകയും ഒരു നൂറു സംവത്സരംവരെ ജീവിക്കുന്നതിനുള്ള ആയുസ്സ് നൽകുകയും ചെയ്യണേ.

4. ***മൈനമഗ്നേ വി ദഹോ മാഭി ശൂശുചോ മാസ്യ ത്വചം ചിക്ഷിപോ മാ ശരീരം,***
***ശൃതം യദാ കരസി ജാതവേദോഽ ഥേമമേനം പ്ര ഹിണുതാത് പിതൃരൂപ.***

ഹേ അഗ്നീ! ഈ പ്രേതത്തെ ഭസ്മമാക്കരുത്. ഇതിൻെറ ചർമ്മത്തെ അന്യത്ര എറിഞ്ഞുകളയാതിരിക്കൂ. ഇതിനെ ദുഃഖിപ്പിക്കാതിരിക്കൂ. നീ ഈ ദേഹത്തെ ദഹിപ്പിക്കുമ്പോൾ അതിനെ പിതൃക്കളുടെ സമീപത്തേക്ക് അയയ്ക്കണേ.

5. ***യദാ ശൃതം കൃണവോ ജാതവേദോ ഥേമമേനം പരിദത്താത് പിതൃഭ്യഃ,***
***യദോ ഗച്ഛാത്യസുനീതിമേതാമഥ ദേവാനാം വശനീർഭവാതി.***

ഹേ അഗ്നീ! നീ ഈ ഹവിർരൂപമാകുന്ന ശരീരത്തെ ദഹിപ്പിക്കുമ്പോൾ ഇതിൻെറ രക്ഷയ്ക്കുവേണ്ടി ഇതിനെ പിതൃക്കളെ ഏല്പിക്കണേ. ഇത് അസുനീതി ദേവതയെ പ്രാപിക്കുമ്പോൾ ഇതിന്ന് ദേവതകളെ വശത്താക്കുന്ന തിനുള്ള കഴിവുണ്ടാകണേ.

6. ***ത്രികദ്രുകേഭിഃ പവതേ ഷഡുർവീരേകഷിദ് ബൃഹദ്,***
***ത്രിഷ്ടുബ ഗായത്രീ ഛന്ദാംസി സർവാ താ യമ ആർപിതാ.***

മൂന്നു കദ്രുകയജ്ഞങ്ങളെ നടത്തുമ്പോൾ യമനുവേണ്ടി സോമരസം തയ്യാറാക്കുന്നു. ആകാശം, ഭൂമി, പകൽ, രാത്രി, ജലം, ഔഷധികൾ ഇവയെല്ലാം യമനുവേണ്ടി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. എല്ലാ ഛന്ദസ്സുകളും യമനിൽ സ്ഥിതിചെയ്യുന്നു.

7. ***സൂര്യ ചക്ഷുഷാ ഗച്ഛ വാതമാത്മനാ ദിവം ച ഗച്ഛ പൃഥിവിം ച ധർമഭിഃ,***
***അപാ വാ ഗച്ഛ യദി തത്ര തേ ഹിതമോഷധീഷു പ്രതിഷ്ഠാ ശരീരൈഃ.***

ഹേ മൃതകാ! നീ നേത്രദ്വാരങ്ങളിൽക്കൂടി സൂര്യനെ പ്രാപിക്കണേ. സൂതാത്മരൂപത്തോടുകൂടി വായുവിനെ പ്രാപിക്കണേ. മറ്റിന്ദ്രിയങ്ങളാൽ ആകാശ ത്തേയും ഭൂമിയേയും പ്രാപിക്കണേ. അതുപോലെതന്നെ അന്തരീക്ഷത്തേയും ജലത്തേയും പ്രാപിക്കണേ. നിനക്കിഷ്ടമുണ്ടെങ്കിൽ ഈ സ്ഥാനങ്ങളിലേക്കു പോകൂ. അല്ലെങ്കിൽ ഔഷധാദികളിൽ പ്രവേശിക്കൂ.

8. ***അജോ ഭാഗസ്തപസസ്തം തപസ്വ തം തേ ശോചിസ്തപതു തം തേ അർച്ചിഃ,***
***യാസ്തേ ശിവാസ്തന്വോ ജാമവേദസ്താഭിർവഹൈനം സുകൃതാമു ലോകം.***

ഹേ അഗ്നീ! നീ അതിവേഗം ഈ അജനെ തേജസ്സാൽ സംതപ്തമാക്കൂ. അതിനെ നിൻെറ ദീപ്തിജ്വാലകൾ തപിപ്പിക്കണേ. യാതൊന്ന് വിരാട്ടും സ്വരാ ട്ടുമായ ശരീരങ്ങളായിരിക്കുന്നുവോ അവ ഈ പ്രേതത്തെ പുണ്യാത്മാക്കളുടെ ലോകത്തെ പ്രാപിക്കണേ.

9. ***യാസ്തേ ശോചയേ രംഹയോ ജാതവേദോ യാഭിരാപൃണാസി ദി വമന്തരിക്ഷം,***
***അജം യന്തമനു താഃ സമൃണ്വതാമഥേതരാഭിഃ ശിവതമാഭിഃ ശൃതം കൃധി.***

ഹേ അഗ്നീ! വേഗവതിയും ശോകപ്രദങ്ങളുമായ നിൻെറ ജ്വാലകളാൽ ആകാശവും അന്തരീക്ഷവും നിറഞ്ഞിരിക്കുന്നു. ആ ജ്വാലകൾ ഈ അജനെ പ്രാപിക്കണേ. മറ്റ് സുഖകാരികളായ ജ്വാലകളാൽ നിങ്ങൾ ഈ പ്രേതത്തെ ഹവിസ്സിനു സമാനമായി പാകപ്പെടുത്തണേ.

10. ***അവ സൃജ പുനരഗ്നേ പിതൃഭ്യോ യസ്ത ആഹുതശ്ചരതി സ്വധാവാൻ,***
***ആയുർവസാന ഉപ യാതു ശേഷഃ സം ഗച്ഛതാം തന്വാസുവർചാഃ.***

ഹേ അഗ്നീ! ഹവിർരൂപത്തോടുകൂടിയ യാതൊരു പ്രേതം നിനക്ക് നൽക പ്പെട്ടിരിക്കുന്നുവോ ഞങ്ങളാൽ പ്രദത്തമായ സ്വധയാൽ സമ്പന്നനായി അത് നിന്നിൽ കറങ്ങിക്കൊണ്ടിരിക്കുന്നു. അതിനെ നീ പിതൃലോകത്തിനു വേണ്ടി ഉപേക്ഷിക്കൂ. അതിൻെറ പുത്രൻ ആയുസ്സാൽ സമ്പന്നനായി ഭവനത്തിലേക്കു മടങ്ങട്ടെ. ആ പ്രേതം സുന്ദരമായ ശക്തിയോടുകൂടിയതും പിതൃലോകത്തിൽ വസിക്കുന്നതിനു യോഗ്യമായ ദേഹത്തോടുകൂടിയതുമാകണേ.

11. ***അതി ദ്രവ ശ്വാനൗ സാരമേയൗ ചതുരക്ഷൗ ശബലൗ സാധുനാ പഥാ,***
***അധാ പിതൄൻത്സുവിദത്രാം അപീഹി യമേന യേ സധമാദം മദന്തി.***

ഹേ പ്രേതമേ! നീ പിതൃലോകത്തിലേക്കു പോകുന്നു. സരമ എന്ന നാമത്തോടുകൂടിയ പെൺകുട്ടിയുടെ ശവലൻ, ശ്യാമൻ എന്ന രണ്ടു പുത്രന്മാരോടുകൂടി പ്രസന്നചിത്തരായി ഹവ്യസമ്പന്നരായിക്കഴിയുന്ന പിതൃക്കളുടെ അടുക്കലേക്കു ചെല്ലൂ.

12. ***യൗതേ ശ്വാനൗ യമ രക്ഷിതാരൗ ചതുരക്ഷൗ പഥിഷദീ നൃചക്ഷസാ,***
***താഭ്യാം രാജൻ പരി ധേഹ്യേനം സ്വസ്ത്യസ്മാ അനമീവം ച ധേഹി.***

ഹേ പിതൃക്കളുടെ പ്രഭോ! പിതൃമാർഗ്ഗത്തിൽ സ്ഥിതിചെയ്യുന്ന നാലു നേത്രങ്ങളോടുകൂടിയ ശ്വാനൻ യമപുരത്തിൻെറ രക്ഷയ്ക്കുവേണ്ടി നിങ്ങളാൽ നിയുക്തമായിരിക്കുന്നു. ഈ പ്രേതത്തെ രക്ഷയ്ക്കുവേണ്ടി അവനെ ഏല്പിക്കൂ. നിങ്ങളുടെ ലോകത്തിൽ വസിക്കാൻ വന്നിരിക്കുന്ന ഇവന് ബാധാരഹിതമായ സ്ഥാനത്തെ നൽകണേ.

13. ***ഉരുണസാവസുതൃപാവുദുംബലൗ യമസ്യ ദൃതൗ ചരതോ ജനാം അനു,***
***താവസ്മഭ്യം ദൃശയേ സൂര്യായ പുനർദാതാമസുമദ്യേ ഹ ഭദ്രം.***

വലിയ വലിയ നാസികകളോടുകൂടിയവരും ജീവികളുടെ പ്രാണനാൽ തൃപ്തിപെടുന്നവരും പ്രാണനെ അപഹരിക്കുന്നവരും മഹാബലവാന്മാരുമായ യമദൂതന്മാർ എല്ലായിടങ്ങളിലും ചുറ്റിസഞ്ചരിക്കുന്നു. ഈ രണ്ടുദൂതന്മാരും സൂര്യദർശനത്തിനുവേണ്ടി പഞ്ചേന്ദ്രിയയുക്തമായ പ്രാണനെ ഞങ്ങളുടെ ശരീരങ്ങളിൽ വീണ്ടും സ്ഥാപിക്കണേ.

14. ***സോമ ഏകേഭ്യഃ പവതേ ഘൃതമേക ഉപപാസതേ,***
***യേഭ്യോ മധു പ്രധാവതി താംശ്ചിദേവാപി ഗച്ഛതാത്.***

ഒരു വിഭാഗം പിതൃക്കൾക്കായി നദീരൂപമാകുന്ന സോമരസം പ്രവഹിക്കുന്നു. രണ്ടാമത്തെ വിഭാഗം ഘൃതത്തെ ഉപഭോഗം ചെയ്യുന്നു. ബ്രഹ്മയാഗത്തിൽ അഥർവ്വമന്ത്രത്തെ ഉരുവിടുന്നവർക്കുവേണ്ടി മധുനദി പ്രവഹിക്കുന്നു. മൃതാവസ്ഥയെ പ്രാപിച്ചിരിക്കുന്ന ഹേ പ്രേതമേ! നീ അവയെ എല്ലാം പ്രാപിക്കണേ.

15. ***യേ ചിത് പർവ ഋതസാതാ ഋതാവൃധഃ,***
***ഋഷീൻ തപസ്വതോ യമ തപോജാം അപി ഗച്ഛതാത്.***

യാതൊരു പൂർവ്വപുരുഷൻ സത്യയുക്തരായിരുന്നുവോ യാതൊരു പുരുഷൻ സത്യത്തിൽനിന്നും ഉത്ഭവിച്ച് സത്യത്താൽത്തന്നെ അഭിവൃദ്ധിപ്പെട്ടിരുന്നുവോ ആ തപോധനമഹർഷിമാരെ യമനാൽ നിയമിതനായ ഹേ പുരുഷാ! നീ പ്രാപിക്കണേ.

16. ***തപസാ യേ അനാധൃഷ്യാസ്തപസാ യേ സ്വര്യയുഃ,***
***തപോ യേ ചക്രിരേ മഹസ്താം ശ്ചിദേവാപി ഗച്ഛതാത്.***

ജപംവഴിയും യജ്ഞാദിസാധനകൾവഴിയും ദുഷ്കരകർമ്മങ്ങളും ഉപാസനകളും വഴിയും മഹാതപസ്സ് അനുഷ്ഠിച്ച യാതൊരു പുരുഷൻ പുണ്യലോകങ്ങളെ പ്രാപിക്കുന്നുവോ ഹേ പുരുഷാ! നീയും ആ തപസ്വികളുടെ ലോകത്തിലേക്കു പോകൂ.

17. ***യേ യുധ്യന്തേ പ്രധനേഷു ശൂരാസോ യേ തനൂത്യജഃ,***
***യേ വാ സഹസ്രദക്ഷിണാ സ്താംശ്ചിദേവാപി ഗച്ഛതാത്.***

ശത്രുക്കളെ പ്രഹരിക്കുന്ന വീരൻ, രണഭൂമിയിൽ ദേഹത്യാഗം ചെയ്യുന്ന വൻ, അന്യദക്ഷിണകളോടുകൂടിയ യജ്ഞങ്ങളാൽ സമ്പന്നരായിരിക്കുന്നവർ തുടങ്ങിയവർക്കു ലഭിച്ചിട്ടുള്ള എല്ലാഫലങ്ങളേയും ഹേ പ്രേതമേ നീയും പ്രാപിക്കണേ.

18. ***സഹസ്രണീഥാഃ കവയോ യേ ഗോപായന്തി സൂര്യം,***
***ഋഷീന്ത തപസ്വതോ യമ തപോജാം അപി ഗച്ഛതാത്.***

അനന്തദ്രഷ്ടാവായിരിക്കുന്ന മഹർഷി സൂര്യനെ സംരക്ഷിച്ചുകൊണ്ടിരിക്കുന്നു. ഹേ പുരുഷാ! നീ യമനെ നയിക്കുന്നവനായി ആ തപസ്വികളുടെ കർമ്മഫലങ്ങളെ പ്രാപിക്കണേ.

19. ***സ്യോനാസ്മൈ ഭവ പൃഥ്വിജവ്യനൃക്ഷരാ നിവേശനീ,***
***യച്ഛാസ്മൈ ശർമ സപ്രഥാഃ.***

ഹേ വേദീരുപിണിയായ പൃഥ്വീ! നീ മുമുക്ഷുവായ പുരുഷനുവേണ്ടി കണ്ടകഹീനയാകൂ. ഇവന് എല്ലാ പ്രകാരങ്ങളിലുമുള്ള സുഖത്തെ പ്രദാനം ചെയ്യണേ.

20. ***അസബാധേ പൃഥിവ്യാ ഉരൗ ലോകേ നി ധീയസ്വ,***
***സ്വധാ യാശ്ചകൃഷേ ജീവൻ താസ്തേ സന്തു മധുശ്കുതഃ.***

ഹേ മുമുക്ഷൂ! നീ യജ്ഞാദികളുടെ വേദീരൂപമായ വിസ്തൃതസ്ഥാനത്തിൽ പ്രതിഷ്ഠിതനാകണേ. ആദ്യമായി നീ ഏതെല്ലാം സൽക്കർമ്മയുക്തങ്ങളായ ഹവിസ്സുകളെ നൽകിയിരുന്നുവോ അതു നിന്നെ മധുമുതലായ രസങ്ങളുടെ പ്രവാഹത്തിൽ എത്തിക്കണേ.

21. ***ഹ്വയാമി തേ മനസാ മന ഇഹേമാൻ ഗൃഹാം ഉസജുജുഷാ ഏഹി, സം ഗച്ഛസ്വ പിതൃഭിഃ സം യമേന സ്യോനാ സ്ത്വാ വാതാ ഉപ വാന്തു ശഗ്മാഃ.***

ഹേ പ്രേതപുരുഷാ! എൻെറ മനസ്സുവഴി നിന്നെ ഞാൻ ഈ ലോകത്തിലേക്കു ക്ഷണിക്കുന്നു. ഏതെല്ലാം വീടുകളിൽ നിനക്കുവേണ്ടി ഔർദ്ധ്വദേഹികങ്ങളായ കർമ്മങ്ങൾ ചെയ്യപ്പെട്ടിരിക്കുന്നുവോ ഞങ്ങളുടെ ആ വീടുകളിലേക്ക് നീ വരികയും സംസ്കാരക്രിയകൾക്കുശേഷം പിതാവിനോടും പിതാമഹനോടും പ്രപിതാമഹനോടും ചേർന്ന് സപിണ്ഡീകരണത്തിൽ ഭാഗഭാക്കാകുകയും ചെയ്യണേ. യമൻെറ അടുക്കലെത്തിയ നീ പിതൃലോകത്തിൽ ചെന്ന് മാർഗ്ഗക്ഷീണത്തെ അകറ്റുന്ന സുഖകരമായ വായുവിനെ പ്രാപിക്കൂ.

22. ***ഉത് ത്വാ വഹന്ത മരുത ഉദവാഹാ ഉദപ്രൂതഃ,***
***അജേന കൃണ്വന്തഃ ശീതം വർഷേണോക്ഷന്തു ബാലിതി.***

ഹേ പ്രേതമേ! മരുദ്ഗണങ്ങൾ നിന്നെ വ്യോമത്തിൽ വഹിക്കട്ടെ. വായു നിന്നെ ഊർധ്വലോകത്തിൽ എത്തിക്കട്ടെ. ജലധാരകനും വർഷകനുമായ മേഘം സമീപസ്ഥമായ അജസഹിതം നിന്നെ വൃഷ്ടിജലത്താൽ നനയ്ക്കട്ടെ.

23. ***ഉദഹ്വം മായുരായുഷേ ക്രത്വേ ദക്ഷായ ജീവസേ,***
***സ്വാൻ ഗച്ഛതു തേ മനോ അധാ പിതൄ രൂപ ദ്രവ.***

ഹേ പ്രേതമേ! പ്രാണാപാനപ്രവർത്തനങ്ങൾക്കുവേണ്ടി ഞാൻ നിൻെറ ആയുസ്സിനെ ആഹ്വാനം ചെയ്യുന്നു. നിൻെറ മനസ്സ് സംസ്കാരത്താൽ നവീകരിക്കപ്പെട്ട ശരീരത്തെ പ്രാപിക്കുകയും അനന്തരം നീ പിതൃക്കളുടെ അടുക്കൽ എത്തുകയും ചെയ്യണേ.

24. ***മ തേ മനോ മാസോർമാങ്ഗാനാം മാ രസാസ്യ തേ,***
***മാ തേ ഹാസ്ത തന്വഃ കിംചനേഹ.***

ഹേ പ്രേതമേ! നിന്നെ നിൻെറ മനസ്സും ഇന്ദ്രിയങ്ങളും ഉപേക്ഷിക്കാതിരിക്കട്ടെ. നിൻെറ പ്രാണൻെറ യാതൊരംശവും ക്ഷയിക്കാതിരിക്കട്ടെ. നിൻെറ ശരീരത്തിൻെറ അവയവങ്ങളിൽ യാതൊരു വൈകൃതങ്ങളും സംഭവിക്കാതിരിക്കട്ടെ. രക്തം, രസം മുതലായവയും പൂർണ്ണമായ മാത്രയിൽ നിലകൊള്ളട്ടെ. നിൻെറ യാതൊരവയവവും നിന്നിൽനിന്നു വേർപെടാതിരിക്കട്ടെ.

25. ***മാ ത്വാ വൃക്ഷഃ സ ബാധിഷ്ട മാ ദേവീ പൃഥിവീ മഹീ,***
***ലോകം പിതൃഷു വിത്ത്വൈധസ്യ യമരാജസു.***

ഹേ പ്രേതമേ! നീ യാതൊരു വൃക്ഷത്തിൻെറ ചുവട്ടിൽ ഇരിക്കുന്നുവോ അത് നിന്നെ വേദനിപ്പിക്കാതിരിക്കട്ടെ. ഏതൊരു പൃഥ്വിയെ നീ ആശ്രയമാക്കിയിരിക്കുന്നുവോ അതു നിന്നെ പീഡിപ്പിക്കാതിരിക്കട്ടെ. നീ യമൻെറ പ്രജാരൂപരായ പിതൃക്കളുമായിച്ചേർന്ന് അഭിവൃദ്ധി പ്രാപിക്കണേ.

26. ***യത് തേ അങ്ഗമതിഹിതം പരാചൈരപാനഃ പ്രാണൗ യ ഉ വാ തേ പരേത്,***
***തത് തേ സംഗത്യേ പിതരഃ സനീഡാ ഘാസാദ് ഘാസം പുനരാവേശയന്തു.***

ഹേ പ്രേതമേ! നിൻെറ ഏതൊരു ഭാഗം ശരീരത്തിൽനിന്നും വേർപെട്ടുപോയിരുന്നുവോ ഏതു സപ്തപ്രാണൻ ആവൃതമാകാത്തവിധം തകർന്നുപോയിരുന്നുവോ അവയെ എല്ലാം ഒരേ സ്ഥാനത്ത് അവസ്ഥിതമാക്കി പിതൃക്കൾ ഒരു ശരീരത്തിൽനിന്നും മറ്റൊരു ശരീരത്തിൽ പ്രവിഷ്ടമാക്കണേ.

27. ***അപേമം ജീവാ അരുധൻ ഗൃഹേഭ്യസ്തം നിർവഹത പരി ഗ്രാമാ-ദിതഃ,***
***മൃത്യുര്യമസ്യാസീദ് ദൂതഃ പ്രചേതാ അസൂൻ പിതൃഭ്യോ ഗമയാംചകാര.***

ഹേ ജീവിച്ചിരിക്കുന്ന ബന്ധുക്കളേ! ഈ പ്രേതത്തെ ഭവനത്തിൽനിന്നും എടുത്തുകൊണ്ടുപോകുവിൻ. ഇതിനെ എടുത്ത് ഗ്രാമത്തിൻെറ വെളിയിലേക്കു കൊണ്ടുപോകുവിൻ. എന്തുകൊണ്ടെന്നാൽ യമദൂതരൂപമായ മൃത്യു ഇതിൻെറ പ്രാണനെ പിതൃരൂപത്തിൽ പ്രവേശിപ്പിക്കുന്നതിനായി കൊണ്ടുപോയിരിക്കുന്നു.

28. ***യേ ദസ്യവഃ പിതൃഷു പ്രവിഷ്ടാ ജ്ഞാതിമുഖാ അഹുതാദശ്ചരന്തി,***
***പരാപുരോ നിപുരാ യേ ഭരന്ത്യഗ്നിഷ്ഠാനസ്മാത് പ്ര ധമാതി യജ്ഞാത്.***

യാതൊരു രാക്ഷസന്മാർ പിതൃപിതാമഹാദികളായ പിതൃക്കളുമായിച്ചേർന്ന് മായയാൽ ഹവിസ്സിനെ ഭക്ഷിക്കുകയും പിണ്ഡദാനം നടത്തുന്ന പുത്രപൗത്രാദികളെ ഹിംസിക്കുകയും ചെയ്യുന്നുവോ ആ മായാവികളായ രാക്ഷസന്മാരെ പിതൃയാഗത്തിൽനിന്നും അഗ്നിദേവൻ പുറംതള്ളണേ.

29. ***സ വിശന്ത്വിഹ പിതരഃ സ്വാ നഃ സ്യോനം കൃണ്വന്ത പ്രതിരന്ത ആയുഃ,***
***തേഭ്യഃ ശകേമ ഹവിഷാ നക്ഷമാണാ ജ്യോഗ ജീവന്തഃ ശരദഃ പുരൂചീഃ***

നമ്മുടെ ഗോത്രത്തിൽ ജനിച്ച പിതൃപിതാമഹാദികളായ എല്ലാ പിതൃക്കളും ശരിയായവിധം യജ്ഞത്തിൽ സ്ഥിതിചെയ്യണേ. അവർ നമ്മെ അനുഗ്രഹിക്കണേ. നമ്മുടെ ആയുസ്സിനെ ദീർഘിപ്പിക്കണേ. നമ്മളും ദീർഘായുസ്സോടുകൂടിയവരായി ഹവിസ്സിനാൽ പിതൃക്കളെ പൂജിച്ചുകൊണ്ട് ദീർഘകാലം ജീവിക്കുന്നവരാകണേ.

30. ***യാംതേ ധേനും നിപൃണാമി യമു തേ ക്ഷീര ഓദനം,***
***തേനാ ജനസ്യാസോ ഭർതാ യോഽ ത്രാസദജീവനഃ.***

ഹേ പ്രേതമേ! നിനക്കുവേണ്ടി ഞാൻ ഗോക്കളെ ദാനം ചെയ്യുന്നു. നിനക്കുവേണ്ടി തയ്യാറാക്കിയിരിക്കുന്ന പാലുചേർത്ത ഭക്ഷണംവഴി നീ യമലോകത്തിൽ നിൻെറ ജീവിതത്തെ പുഷ്ടിപ്പെടുത്തണേ.

31. ***അശ്വാവതീം പ്ര തര യാ സുശേവാർക്ഷാകം വാ പ്രതരം നവീയഃ, യസ്ത്യാ ജഘാന വധ്യഃ സോ അസ്തു മാ സോ അന്യദ് വിദത ഭാഗധേയം.***

ഹേ പ്രേതമേ! പുതിയ വനമാർഗ്ഗങ്ങളിൽക്കൂടി കരടി മുതലായ ദുഷ്ട മൃഗങ്ങളിൽനിന്ന് രക്ഷപെട്ടുകൊണ്ട് ഞാൻ അപ്പുറം കടക്കും, നീ ഞങ്ങളെ അശ്വാവതീനദിയുടെ കരയിൽ എത്തിക്കൂ. ഈ നദി ഞങ്ങൾക്ക് സുഖപ്രദായിനിയാകട്ടെ. ആരു നിന്നെ കൊലപ്പെടുത്തിയോ അവൻ വധയോഗ്യനായി ഉപഭോഗ്യവസ്തുക്കളെ പ്രാപിക്കുവാൻ കഴിവില്ലാത്തവനായിത്തീരണേ.

32. ***യമഃ പരോഽ വരോ വിവസ്വാൻ തതഃ പരം നാതി പശ്യാമി കിം ചന, യമേ അധ്വരോ അധി മേ നിവിഷ്ടോ ഭുവോ വിവസ്വാൻ ന്വാതതാന.***

യമൻ തൻെറ പിതാവായ സൂര്യനേക്കാൾ തേജസ്വിയാകുന്നു. ഞാൻ യാതൊരുജീവികളേയും യമനേക്കാൾ അധികം ശ്രേഷ്ഠനായിക്കാണുന്നില്ല. എൻെറ യജ്ഞം ഉൽകൃഷ്ടനായ ആ യമനിൽ വ്യാപിച്ചുകൊണ്ടിരിക്കുന്നു. യജ്ഞത്തിൻെറ സിദ്ധിക്കുവേണ്ടിത്തന്നെ സൂര്യൻ ഭൂമണ്ഡലത്തെ വിസ്തൃതമാക്കിയിരിക്കുന്നു.

33. ***അപാഗൂഹന്നമൃതാം മർത്യേഭ്യഃ കൃത്വാ സർവർണാമദധർവിവസ്വതേ, ഉതാശ്വിനാവഭരദ് യത് തദാസീഭജഹാദു ദ്വാ മിഥുനാ സരണ്യു.***

മരണശീലരായ മനുഷ്യരിൽനിന്നും ദേവതകൾ തങ്ങളുടെ അവിനാശരൂപങ്ങളെ മറച്ചുവയ്ക്കുന്നു. സൂര്യനു സമാനം വർണ്ണോജ്ജ്വലയായ സ്ത്രീയെ നിർമ്മിച്ച് അവർക്കു നൽകിയിരിക്കുന്നു. സരണ്യു പെൺകുതിരയുടെ രൂപം ധരിച്ച് അശ്വിനീകുമാരന്മാരെ പാലനം ചെയ്തു. ത്വഷ്ടാവിൻെറ പുത്രിയായ സരണ്യു സൂര്യൻെറ ഗൃഹം ഉപേക്ഷിച്ചസമയം യമൻ യമിയുടെ യുഗ്മത്തെ വീട്ടിൽത്തന്നെ ഉപേക്ഷിച്ചുകഴിഞ്ഞിരുന്നു.

34. ***യേ നിഖാതാ യേ പരോപ്താ യേ ദഗ്ദ്ധാ യേ ചോദ്ധിതാഃ, സർവാസ്താനഗ്ന ആ വഹ പിതൄൻ ഹവിഷേ അത്തവേ.***

ഭൂമിയിൽ കുഴിച്ചിടപ്പെട്ട പിതൃക്കളും കാഷ്ഠത്തിനു തുല്യം ഉപേക്ഷിക്കപ്പെട്ടവരും അഗ്നിയാൽ ദഹിക്കപ്പെട്ടവരും മുകളിലുള്ള പിതൃലോകത്തെ വ്യാപിച്ചിരിക്കുന്നു. ഇങ്ങനെയുള്ള ഹേ പിതൃക്കളേ! ഈ ഹവിസ്സിനെ ഭക്ഷിക്കുന്നതിനുവേണ്ടി ഇവിടെ വരുവിൻ.

35. ***യേ അഗ്നിദഗ്ധാ യേ അനഗ്നിദഗ്ധാ മധ്യേ ദിവഃ സ്വധയാ മാദയന്തേ, ത്വം താൻ വേത്ഥ യദി തേ ജാതവേദഃ സ്വധയാ യജ്ഞം സ്വധിതി ജുഷന്താം.***

അഗ്നിയിൽ ദഹിക്കപ്പെട്ടവരും കുഴിച്ചിടപ്പെട്ടവരുമായ എല്ലാ പിതൃക്കളും സംസ്ക്കരിക്കപ്പെട്ടവരായി പിണ്ഡം, പിതൃയാഗം മുതലായവയാൽ തൃപ്തരായി ആകാശത്തിൻെറ മധ്യത്തിൽ വസിക്കുന്നു. ഹേ അഗ്നീ! നീ അവരെ ശരിക്കും അറിയുന്നു. അവർ തങ്ങളുടെ സന്താനങ്ങളാൽ നടത്തപ്പെടുന്ന പിതൃയാഗാദികളെ സേവിക്കണേ.

36. ***ശം തപി മതി തപോ അഗ്നേ മാ തന്വം തപഃ,***
***ബനേഷു ശുഷ്മോ അസ്തു തേ പൃഥിവ്യാമസ്തു യദ്ധരഃ.***

ഹേ അഗ്നീ! ഈ പ്രേതശരീരത്തെ അധികമായി ജ്വലിപ്പിക്കാതെ അതിന് എപ്രകാരം സുഖം ലഭിക്കുമോ അതുപോലെ ചെയ്യൂ. ശുഷ്ക്കമാക്കുന്ന നിൻെറ ജ്വാലകൾ വനങ്ങളെ പ്രാപിക്കുകയും രസഹാരികളായ തേജസ്സ് പൃഥിയിൽ നിലനിൽക്കുകയും ചെയ്യട്ടെ. നീ ഞങ്ങളുടെ ശരീരങ്ങളെ ഭസ്മമാക്കാതിരിക്കണേ.

37. ***ദദാമ്യസ്മാ അവസാനമേതദ് യ ഏഷ ആഗൻ മമ ചേദഭൂദിഹ,***
***യമശ്ചികിത്വാൻ പ്രത്യേതദാഹ മമൈഷ രായ ഉപതിഷ്ഠതാമിഹ.***

(യമവാക്യം) ആഗതനായിരിക്കുന്ന ഈ പുരുഷൻ എൻേറതാണെങ്കിൽ ഞാൻ അവനു സ്ഥാനം നൽകും. എന്തുകൊണ്ടെന്നാൽ ഇപ്പോൾ അവൻ എൻെറ അടുക്കലേയ്ക്കു വന്നിരിക്കുന്നു. അതിനാൽ അവൻ എന്നെ സ്തുതിക്കുകയാണെങ്കിൽ ഇവിടെ വസിക്കുവാൻ അവനു സാധിക്കുന്നു.

38. ***ഇമാം മാത്രാം മിമീമഹേ യഥാപരം ന മാസാതൈ,***
***ശതേ ശരത്സു നോ പുരാ.***

നാം ഈ ശ്മശാനത്തെ അളക്കുന്നു, എന്തിനെന്നാൽ ബ്രഹ്മാവ് നമുക്കു നൂറു വർഷത്തെ ആയുസ്സു നല്കിയിരിക്കുന്നു. അതിനാൽ അതിനിടയ്ക്ക് നമുക്ക് രണ്ടാമതും ശ്മശാനകർമ്മം അനുഭവിക്കാനിടവരാതിരിക്കണേ.

39. ***പ്രേമാം മാത്രാം മിമീമഹേ യഥാപരം ന മാസാതൈ,***
***ശതേ ശരത്സു നോ പുരാ.***

നാം ഈ ശ്മശാനത്തെ നല്ലതുപോലെ അളക്കുന്നു. തന്മൂലം നാം നൂറു വർഷത്തിനുമുമ്പായി ശ്മശാനകർമ്മങ്ങൾ അനുഭവിക്കാൻ ഇടയാകാതിരിക്കണേ.

40. ***അപേമാം മാതാം മിമീമഹേ യഥാപരം ന മാസാതൈ,***
***ശതേ ശരത്സു നോ പുരാ.***

നാം ഈ ശ്മശാനത്തിൻെറ അളവിൻെറ ദോഷങ്ങളെ എല്ലാം അകറ്റി വീണ്ടും അളക്കുന്നു. തന്മൂലം നൂറു വർഷങ്ങൾക്കുമുമ്പായി നമുക്ക് രണ്ടാമതായുള്ള മൃതകർമ്മങ്ങൾ അനുഭവിക്കുവാനിടയാകാതിരിക്കണേ.

41. ***വാമോം മാത്രാം മിമീമഹേ യഥാപരം ന മാസാതൈ,***
***ശതേ ശരത്സു നോ പുരാ***

ഒരു നൂറു സംവത്സരങ്ങൾക്കു മുൻപായി ശ്മശാനകർമ്മങ്ങൾ അനുഭവിക്കാതിരിക്കുവാനായി ഞങ്ങൾ ഈ ശ്മശാനത്തെ വിശിഷ്ടമായ രീതിയിൽ അളക്കുന്നു.

42. ***നിരിമാം മാത്രാ മിമീമഹേ യഥാപരം ന മാസാതൈ,***
***ശതേ ശരത്സു നോ പുരാ.***

ദോഹരഹിതമാക്കിക്കൊണ്ട് ഈ ശ്മശാനത്തെ ഞങ്ങൾ അളക്കുന്നു. തന്മൂലം ഞങ്ങൾ ഒരുനൂറു സംവത്സരത്തിനുള്ളിൽ രണ്ടാമതായുള്ള ശ്മശാനകർമ്മത്തെ പ്രാപിക്കുവാനിടയാകാതിരിക്കട്ടെ.

43. ***ഉദിമാം മാത്രാം മിമീമഹേ യഥാപരം ന മാസാതൈ,***
***ശതേ ശരത്സു നോ പുരാ.***

ഉൽകൃഷ്ടങ്ങളായ സാധനകളാൽ ഞങ്ങൾ ഈ ശ്മശാനത്തെ അളക്കുന്നു. തന്മൂലം ഞങ്ങൾ ഒരു നൂറു സംവത്സരത്തിനുള്ളിൽ രണ്ടാമതും ശ്മശാനകർമ്മത്തെ അനുഭവിക്കുവാനിടയാകാതിരിക്കട്ടെ.

44. ***സമിമാം മാത്രാം മിമീമഹേ യഥാപരം ന മാസാതൈ,***
***ശതേ ശരത്സു നോ പുരാ.***

ഈ ശ്മശാനഭൂമിയെ ഞങ്ങൾ ശരിയായ രീതിയിൽ അളക്കുന്നു. തന്മൂലം ഞങ്ങൾ രണ്ടാമതും ഒരു നൂറു സംവത്സരത്തിനുള്ളിൽ ശ്മശാന കർമ്മത്തെ അനുഭവിക്കാനിടയാകാതിരിക്കട്ടെ.

45. ***അമാസി മാത്രാം സ്വരഗാമായുഷ്മാൻ ഭൂയാസം,***
***യഥാപരം ന മാസാതൈ ശതേ ശരത്സു നോ പുരാ.***

ഞാൻ ശ്മശാനഭൂമിയെ അളന്നിരിക്കുന്നു. അതേ അളവുവഴിയായി ഈ പ്രേതത്തെ സ്വർഗ്ഗത്തിലേയ്ക്കയച്ചുകഴിഞ്ഞിരിക്കുന്നു. ആ കർമ്മങ്ങളാൽത്തന്നെ ഞാൻ നൂറു സംവത്സരത്തിന്റെ ആയുസ്സിനെ പ്രാപിക്കുകയും അതിനിടയിൽ രണ്ടാമതായ ശ്മശാനകർമ്മത്തെ അനുഭവിക്കാനിടയാകാതിരിക്കുകയും ചെയ്യട്ടെ.

46. ***പ്രാണോ അപാനോ വ്യാന ആയുശ്ചക്ഷുർദൃശയേ സൂര്യായ,***
***അപരിപരേണ പഥാ യമരാജ്ഞഃ പിതൄൻ ഗച്ഛ.***

പ്രാണൻ, അപാനൻ, വ്യാനൻ, ആയുസ്സ്, ചക്ഷുസ്സ് ഇവയെല്ലാം ആദിത്യനെ ദർശിക്കുന്നവയാകട്ടെ. ഹേ പുരുഷാ! നീയും യമരാജന്റെ പ്രത്യക്ഷ മാർഗ്ഗത്തിൽക്കൂടി പിതൃക്കളെ പ്രാപിക്കട്ടെ.

47. ***യേ അഗ്രവഃ ശശമാനാഃ പരേയഹിത്വാ ദ്വേഷാംസ്യനപത്യവന്തഃ,***
***തേ ദ്യാമുദിത്യാവിദന്ത ലോകം നാസ്യ പൃഷ്ഠേ അധി ദീധ്യാനാഃ.***

സംസാരരഹിതരായി പാപങ്ങളെ എല്ലാം ത്യജിച്ച് പരലോകത്തിലേയ്ക്കു ഗമനം ചെയ്യുന്ന ആ പിതൃക്കൾ അന്തരീക്ഷത്തെ തരണം ചെയ്ത് സ്വർഗ്ഗത്തിന്റെ ഊർധ്വഭാഗത്തു സ്ഥിതരായി പുണ്യഫലങ്ങളെ അനുഭവിക്കുന്നു.

48. ***ഉദന്വതീ ദ്യൗരവമാ പീലുമതീതി മധ്യമാ,***
***തൃതീയാ ഹ പ്രദ്യൗരിതി യസ്യാം പിതര ആസതേ.***

അധോഭാഗത്ത് ദ്യുലോകവും ഉദന്വതിയും രണ്ടാമത്തെ ഭാഗത്ത് പീലുമതിയും മൂന്നാമത്തെ ഭാഗത്ത് പ്രദ്യോ (പ്രകാശം നിറഞ്ഞ) ലോകവുമാകുന്നു. ആ മൂന്നാമത്തെ ലോകത്തിൽ പിതൃക്കൾ അധിവസിക്കുന്നു.

49. ***യേ നഃ പിതുഃ പിതരോ യേ പിതാമഹോ യ ആവിവിശുരുർ-***
***വന്തരിക്ഷം,***
***യ ആക്ഷിയന്തി പൃഥിവീമുത ദ്യാം തേഭ്യഃ പിതൃഭ്യോ നമസാ വിധേമ.***

നമ്മുടെ പിതാക്കളുടെ ജന്മദാതാക്കളായ പിതൃക്കളേയും പിതാമഹന്മാരുടെ ജന്മദാതാക്കളായ പിതൃക്കളേയും വിശാലമായ അന്തരീക്ഷത്തിൽ പ്രവേശിച്ചിരിക്കുന്നവരും സ്വർഗ്ഗത്തിലും ഭൂമിയിലും അധിവസിക്കുന്നവരുമായ എല്ലാ പിതൃക്കളേയും നമസ്കാരംവഴിയായി ഞങ്ങൾ പൂജിക്കുന്നു.

50. ***ഇദമിദ് വാ ഉ നാപര ദിവി പശ്യസി സൂര്യം,***
***മാതാ പുത്രം യഥാ സിചാഭ്യേ ന ഭൂമ ഊർണുഹി.***

ഹേ മൃതകാ! ശ്രാദ്ധാദികളിൽ ഞങ്ങൾ നൽകുന്നതുതന്നെ നിന്റെ ജീവനാകുന്നു. മറ്റു സാധനകളൊന്നും നിന്റെ ജീവിതത്തിനില്ല. നീ ഈ ശ്മശാനത്തെ പ്രാപിച്ച് സൂര്യദർശനം നടത്തുന്നു. ഹേ പൃഥ്വീ!മാതാവ് തന്റെ പുത്രനെ ആഞ്ചലത്താൽ പൊതിഞ്ഞു സൂക്ഷിക്കുന്നതുപോലെ നീയും ഈ മൃതനായവനെ തന്റെ തേജസ്സാൽ പൊതിഞ്ഞ് ഭദ്രമായി സൂക്ഷിക്കണേ.

51 ***ഇദമിദ് വാ ഉ നാപരം ജരസ്യന്യദിതോ$f$ പരം,***
***ജായാ പതിമിവ വാസസാഭ്യേനം ഭൂമ ഊർണുഹി.***

ജീർണ്ണമായ ഭക്ഷണം ഇവൻ കഴിച്ചിരുന്നു. അതല്ലാതെ മറ്റൊന്നും ഇവന് ഭക്ഷണമായി ലഭിച്ചിരുന്നില്ല. അതിനാൽ ഇവനുവേണ്ടി ശ്മശാനമല്ലാതെ മറ്റൊരു സ്ഥാനവും ഇല്ല. ഹേ ഭൂമീ! ഈ ശ്മശാനത്തെ പ്രാപിച്ചിരിക്കുന്ന മൃതകനെ പതി പതിയെ വസ്ത്രത്താൽ മൂടുന്നതുപോലെ നിങ്ങൾ ആച്ഛാദനം ചെയ്യൂ.

52. ***അഭി ത്വോർണോമി പൃഥിവ്യാ മാതുർവസ്ത്രണ ഭദ്രയാ,***
***ജീവേഷ ഭദ്രം തന്മയി സ്വധാ പിതൃഷു സാ ത്വയി.***

ഹേ മൃതകാ! അഖിലത്തിൻേറയും മംഗലകാരിണിയായിരിക്കുന്ന മാതാവായ ഭൂമിയുടെ വസ്ത്രത്താൽ നിന്നെ ഞാൻ മൂടുന്നു. ജീവിതാവസ്ഥയിൽ ഏതെല്ലാം സുന്ദരവസ്തുക്കൾ ദാനം ചെയ്യുന്നതിനുവേണ്ടി ജീവികളുടെ പക്കൽ ഉണ്ടായിരിക്കുന്നുവോ അവ നിന്നെ സംസ്ക്കരിക്കുന്നവയാകട്ടെ. പിതൃക്കളിലുള്ള സ്വധാകാരയുക്തമായ അന്നം നിന്നിലും ഉണ്ടാകട്ടെ.

53. ***അഗ്നീഷോമാ പഥികൃതാ സ്യോന ദേവേഭ്യോ രത്നം ദധഥുർവി ലോകം ഉപ പ്രേഷ്യന്തം പൂഷണം യോ വഹാത്യഞ്ജോയാനം പഥിഭിസ്തത്ര ഗച്ഛതം.***

ഹേ അഗ്നീ! ഹേ സോമ! നിങ്ങൾ പുണ്യലോകത്തിലേക്കുള്ള മാർഗ്ഗത്തെ നിർമ്മിക്കുന്നു. നിങ്ങൾ സുഖദായകമായ സ്വർഗ്ഗത്തെ രചിച്ചിരിക്കുന്നു. യാതൊരു ലോകത്തെ സൂര്യൻ തന്നിൽത്തന്നെ സ്ഥാപിച്ചിരിക്കുന്നുവോ ആ ലോകത്തിൽ ഈ പ്രേതത്തെ സരളമായ മാർഗ്ഗത്തിൽക്കൂടി പ്രവേശിപ്പിക്കൂ.

54. ***പൂഷാ ത്വേതശ്ച്യാവയതു പ്ര വിദ്വാനനഷ്ടപശുർഭുവനസ്യ ഗോപാഃ,***
***സ ത്വൈതേഭ്യഃ പരി ദദത് പിതൃഭ്യോ$f$ ഗ്നിദ്യേവഭ്യഃ സുവിദത്രിയേഭ്യഃ.***

ഹേ പ്രേതമേ! മൃഗങ്ങളെ ഹിംസിക്കാത്ത പാലകനായ സൂര്യൻ നിന്നെ ഈ സ്ഥലത്തേക്കു കൊണ്ടുപോകട്ടെ. ജീവികളുടെ രക്ഷകനായ ഇവൻ നിന്നെ പിതൃക്കൾക്കു സമർപ്പിക്കട്ടെ. അഗ്നിദേവൻ നിന്നെ ഐശ്വര്യവാന്മാരായ ദേവതകളെ ഏല്പിക്കട്ടെ.

55. ***ആയുർവിശ്വായുഃ പരി പാതു ത്വാ പൂഷാ ത്വാ പാതു പ്രപഥേ പുരസ്താത്,***
***യത്രാസതേ സുകൃതോ യത്ര ത ഈയുസ്തത്ര ത്വാ ദേവഃ സവിതാ ദധാതു.***

ജീവൻെറ അധിഷ്ഠാനദേവതയായ ആയുസ്സ് നിൻെറ രക്ഷകനായിരിക്കട്ടെ. ഹേ പ്രേതമേ! പുണ്യാത്മാക്കളുടെ നിവാസരൂപമായ സ്വർഗ്ഗത്തിൻെറ നാകപൃഷ്ടത്തിൽ സൂര്യൻ നിന്നെ പ്രതിഷ്ഠിക്കട്ടെ.

56. ***ഇമാ യുനജ്മി തേ വ ീ അസുനീതായ വോഢവേ,***
***താഭ്യാം യമസ്യ സാദനം സമിതിശ്ചാവ ഗച്ഛതാത്.***

ഹേ മൃതകാ! ഭാരം വലിക്കുന്ന ഈ കാളകളെ നിൻെറ ദേഷ്യത്തോടു കൂടിയ ബാണങ്ങളെ വഹിക്കുന്നതിനുവേണ്ടി ഞാൻ ബന്ധിക്കുന്നു. ഈ കാളകളോടുകൂടിയവണ്ടി വഴിയായി നീ യമഗൃഹത്തെ പ്രാപിക്കൂ.

57. ***ഏതത് ത്വാ വാസഃ പ്രഥമം ന്വാഗന്നപൈതദൂഹ യദിഹാബിഭഃ പുരാ,***
***ഇഷ്ടാപൂർത്തമനുസംകാമ വിദ്വാൻ യത്രേ തേ ദത്തം ബഹുധാ വി-ബന്ധുഷ.***

നീ അണിഞ്ഞിരിക്കുന്ന പ്രധാന വസ്ത്രത്തെ ഉപേക്ഷിക്കൂ. ഏതെല്ലാം ഇച്ഛാമൂർത്തികളിൽ നീ ധനത്തെ നൽകിയിരുന്നുവോ ആ ഇഷ്ടകർമ്മ ങ്ങളുടെ ഫലരൂപങ്ങളായ കൂപതടാകാദികളെ പ്രാപിക്കൂ.

58. ***അഗ്നേർവർമ പരി ഗോഭിർവ്യയസ്വ സം പ്രോർണുഷ്വ മേദസാ പീ വസാ ച,***
***നേത് ത്വാ ധൃഷ്ണുർഹരസാ ജർഹൃഷാണോ ദധൃഗ വിധക്ഷണൻ പരീങ്ഖയാതൈ.***

ഹേ പ്രേതമേ! ഇന്ദ്രിയസംബന്ധികളായ അവയവങ്ങളിൽകൂടി അഗ്നിയുടെ ദാഹനിവാരകമായ കവചത്തെ ധരിക്കൂ. ഹേ പ്രേതമേ! നീ സ്ഥൂലരൂപമാകൂ. ഈ അഗ്നി നിന്നെ അധികം ഭസ്മമാക്കുന്നതിനാഗ്രഹിച്ചു കൊണ്ട് അങ്ങിങ്ങായി പതിക്കാതിരിക്കട്ടെ.

59. ***ദണ്ഡം ഹസ്താദാദദാനോ ഗതാസോഃ സഹ ശ്രോത്രേണ വർചസാ ബലേന,***
***അത്രൈ വ ത്വമിഹ വയം സുവീരാ വിശ്വാ മൃധോ അഭിമാ- തിർജയേം.***

മൃതനായ ബ്രാഹ്മണൻെറ കരങ്ങളിൽനിന്നും മുളംദണ്ഡിനെ സ്വീക രിച്ചുകൊണ്ട് ഞാൻ കർണ്ണങ്ങളുടെ തേജസ്സിനാലും അതിൽനിന്നു ലഭ്യമാകുന്ന ശക്തിയാലും യുക്തനാകട്ടെ. ഹേ പ്രേതമേ! നീ ഈ ചിതയിൽ തന്നെ വസിക്കൂ. ഞങ്ങൾ ഈ ഭൂമിയിൽ സുഖമായി ജീവിച്ച് ഞങ്ങളുടെ ശത്രുക്ക ളേയും അവരുടെ ഉപദ്രവങ്ങളേയും അമർത്തട്ടെ.

60. ***അനുർഹസ്താദാദദാനോ മൃതസ്യ സഹ ക്ഷത്രേണ വർചസാ ബലേന,***
***സമാഗൃഭായ വസു ഭൂരി പുഷഷ്ടമർവാങ് ത്വമേഹുപ ജീവലോകം.***

മൃതനായ ക്ഷത്രിയൻെറ കരങ്ങളിൽനിന്നും ധനുസ്സിനെ എടുത്തുകൊണ്ട് ക്ഷാത്രതേജസ്സിനാലും ശക്തിയാലും ഞാൻ യുക്തനാകട്ടെ. ഹേ ധനുസ്സേ! അളവില്ലാത്ത ധനം ഞങ്ങൾക്കു നൽകുന്നതിനുവേണ്ടി ഈ ജീവിതലോക ത്തിലേക്കുതന്നെ വരൂ.

# അനുവാകം മൂന്ന്

## സൂക്തം മൂന്ന്

(ഋഷി–അഥർവൻ. ദേവത–യമൻ, മന്ത്രോക്താവ്, അഗ്നി, ഭൂമി, ഇന്ദു, അപ്പ്. ഛന്ദസ്–ത്രിഷ്ടുപ്, പംക്തി, ഗായത്രി, അനുഷ്ടുപ്, ജഗതി, ശക്വരി, ബൃഹതി.)

1. ***ഇയം നാരീ പതിലോകം വൃണാനാ നി പദ്യത ഉപ ത്വാ മർത്യ പ്രേതം,***
***ധർമ്മ പുരാണമനുപാലയന്തീ തസ്യൈ പ്രജാം ദ്രവിണം ചേഹ ദേഹി.***

ഈ സ്ത്രീ ധർമ്മത്തെ പാലിക്കുന്നതിനുവേണ്ടി നിൻെറ ദാനാദിക ളുടെ ഫലങ്ങളെ ആഗ്രഹിച്ചുകൊണ്ട് നിൻെറ സമീപത്തിൽ വന്നിരിക്കുന്നു. ഇപ്രകാരം അനുസരണയുള്ളവളായ ഈ സ്ത്രീക്കുവേണ്ടി അടുത്ത ജന്മത്തിലും നീ അവളെ സന്താനവതിയാക്കൂ.

2. ***ഉദാർഷ്വ നാര്യഭി ജീവലോകം ഗതാസുമേതമുപ ശേഷ ഏഹി, ഹസ്തഗ്രാഭസ്യ ദിധിഷോസ്തവേദം പത്യുർജനിത്വമഭി സംബഭൂഥ.***

ഹേ നാരീ! നീ പ്രാണരഹിതനായ ഈ പതിയുടെ അടുക്കൽ ഇരിക്കുന്നു. ഇനി നീ ഇവൻെറ അടുക്കൽനിന്നും എഴുന്നേൽക്കൂ. നീ സ്വന്തം പതിയുടെ ഉല്പാദനരൂപങ്ങളായ പുത്രപൗത്രാദികളെ പ്രാപിച്ചിരിക്കുന്നു.

3. ***അപശ്യം യുവതി നീയമാനാം ജീവാം മൃതേഭ്യഃ പരിണീയമാനാം, അന്ധേന യത് തമസാ പ്രാവൃതാസീത് പ്രാല്കോ അപാചീമനയ തദേനാം.***

തരുണാവസ്ഥയിലുള്ള ജീവനോടുകൂടിയ ഗോവിനെ ഈമൃതൻെറ അടുക്കൽ കൊണ്ടുവന്നിരിക്കുന്നതായി കാണുന്നു. ഇതും അജ്ഞാനത്താൽ മൂടപ്പെട്ടിരിക്കുന്നു. അതിനാൽ ഞാൻ ഇതിനെ ശവത്തിൻെറ അടുക്കൽനിന്നും മാറ്റി എൻെറ മുമ്പിൽ കൊണ്ടുവരുന്നു.

4. ***പ്രജാനത്യധ്ന്യേ ജീവലോകം ദേവാനാം പന്ഥാമനുസംചരന്തീ, അയം തേ ഗോപതിസ്തം ജൂഷസ്വ സ്വർഗ ലോകമധിരോഹ-യൈനമഃ.***

ഹേ ഗോവേ! നീ ഭൂലോകത്തെ ശരിയായ രൂപത്തിൽ അറിഞ്ഞു കൊണ്ട് യജ്ഞമാർഗ്ഗത്തെ ദർശിച്ചുകൊണ്ട് ക്ഷീരം, ഘൃതം എന്നിവയാൽ യുക്തയായി വരൂ. നീ സ്വന്തം സ്വാമിയെ സേവനം ചെയ്യുകയും ഈ മത്യനെ സ്വർഗ്ഗപ്രാപ്തനാക്കുകയും ചെയ്യൂ.

5. ***ഉപ ദ്യാമുപ വേതസമത്തരോ നദീനാം, അഗ്നേ പിത്തമപാമസി.***

പായൽ മുതലായവയിൽ ജലത്തിൻെറ സാരഭൂതവും രക്ഷകങ്ങളുമായ അംശം കുടികൊള്ളുന്നു. ഹേ അഗ്നീ! നീയും ജലത്തിൻെറ പിത്തരൂപമാകുന്നു. അതിനാൽ ഞാൻ നിന്നെ ചൂരലിൻെറ ശാഖയാലും നദിയിലെ നുര മുതലായവയാലും ശാന്തമാക്കുന്നു.

6. ***യം ത്വമഗ്നേ സമദഹസ്തമു നിർവാപയാ പുനഃ, ക്യാംബുരത്ര രോഹതു ശാണ്ഡദൂർവാ വ്യല്ക്കശാ.***

ഹേ അഗ്നീ! നീ ഭസ്മമാക്കിയ പുരുഷനെ സുഖമുള്ളവനാക്കൂ, ഈ ദഹന സ്ഥലത്ത് ക്യാംബൂനാമത്തോടുകൂടിയ ഔഷധികളും കറുകപ്പുല്ലുകളും മുളയ്ക്കട്ടെ.

7. ***ഇദം തം ഏകം പര ഊ ത ഏകം തൃതീയേന ജ്യോതിഷാ സം വിശസ്വ, സവേശനേ യന്വാ ചാരുരേധി പ്രിയോ ദേവാനാം പരമേ സധസ്ഥേ.***

ഹേ പ്രേതമേ! ഈ ഗാർഹപത്യാഗ്നി നിന്നെ സ്വർഗ്ഗത്തിലേയ്ക്ക് കൊണ്ടു പോകുന്ന പ്രകാശമാകുന്നു. അന്വാഹാര്യപവനൻ മറുഭാഗത്ത് ആഹവനീയ നാമത്തോടുകൂടിയ മൂന്നാമത്തെ ജ്യോതിസ്സാകുന്നു. നീ ആഹവനീയത്തോടു കൂടി യോജിക്കൂ. അഗ്നി അലങ്കാരത്തോടുകൂടി സംസ്കൃതമായ ശരീരത്തെ പ്രാപിച്ചുവളരട്ടെ. അനന്തരം ഇന്ദ്രാദികളായ ദേവന്മാർക്ക് പ്രിയപാത്രമായിത്തീരട്ടെ.

8. ***ഉത്തിഷ്ഠ പ്രേഹി പ്ര ദ്രബൗകഃ കൃണുഷ്വ സലിലേ സധസ്ഥേ, തത്ര ത്വ പിതൃഭിഃ സംവിദാനഃ സം സോമേന മദസ്വ സം സ്വധാമിഃ.***

ഹേ പ്രേതമേ! നീ ഈ സ്ഥലത്തുനിന്നും എഴുന്നേറ്റ് നടക്കൂ. അതിവേഗം നടന്ന് അന്തരീക്ഷത്തിൽ തന്റെ ഭവനത്തെ സ്ഥാപിക്കുകയും പിതൃക്കളുമായി ചേർന്ന് സോമരസം പാനംചെയ്ത് ഹൃഷ്ടനായിത്തീരുകയും ചെയ്യൂ.

9. ***പ്രച്യവസ്വ തന്വം സം ഭരസ്വ മാ തേ ഗാത്രാ വി ഹായി മോ ശരീരം,***
***മനോ നിവിഷ്ടമനുസംവിശസ്വ യത്ര ഭൂമേർജുഷസേ തത്ര ഗച്ഛ.***

ഹേ പ്രേതമേ! നീ നിന്റെ ശരീരത്തിന്റെ അവയവങ്ങളെ എല്ലാം ഏകീകരിക്കൂ. നിന്റെ യാതൊരു അവയവവും ഇവിടെ നഷ്ടപ്പെടാതിരിക്കട്ടെ. നിന്റെ മനസ്സ് ഇഷ്ടപ്പെടുന്ന സ്വർഗ്ഗത്തിൽ നീ പ്രവേശിക്കൂ. നീ ഇഷ്ടപ്പെടുന്ന അതേ ഭൂമിയെത്തന്നെ പ്രാപിക്കട്ടെ.

10. ***വർചസാ മാം പിതരഃ സോമ്യാസോ അഞ്ജന്തു ദേവാ മധുനാ ഘൃതേന,***
***പക്ഷുഷേ മാ പ്രതരം താരയന്തോ ജരസേ മാ ജരദഷ്ടിം വർധന്തു.***

സോമരസം പാനം ചെയ്യുന്നതിനർഹതയുള്ള പിതൃക്കൾ എന്നെ തേജസ്വിയാക്കണേ. വിശ്വവേദങ്ങൾ എന്നെ മധുരഘൃദത്താൽ യുക്തമാക്കണേ. ദീർഘകാലംവരെ ജീവിച്ചിരിക്കുന്നതിന് രോഗങ്ങളിൽനിന്നും മുക്തനാക്കി എന്നെ അഭിവൃദ്ധിപ്പെടുത്തണേ.

11. ***വർചസാ മാം സമനക്ത്വഗ്നിർമേധാം മേ വിഷ്ണുർന്യനക്ത്വാസൻ, രയിം മേ വിശ്വേ നി യച്ഛന്തു ദേവാഃ സ്യോനാ മാപഃ പവനൈ പുനന്തു.***

അഗ്നിദേവൻ എന്നെ തേജസ്കരിക്കണേ. വിഷ്ണു എന്റെ മുഖത്തെ മേഘമയമാക്കണേ. വിശ്വദേവതകൾ എന്നെ സുഖദായകമായ ധനത്തിൽ സ്ഥാപിക്കണേ. അതിന്റെ ശുദ്ധ സാധനയായ വായുവിന്റെ അംശങ്ങളാൽ എന്നെ പവിത്രീകരിക്കണേ.

12. ***മിത്രാവരുണാ പരി മാമധാതാമാദിത്യാ മാ സ്വരവോ വർധയന്തു, വർചോ മ ഇന്ദ്രാ ന്യനക്തു ഹസ്തയോർജരദഷ്ടിം മാസവിതാ കൃണോതു.***

പകലിന്റെ അധിഷ്ഠാനദേവതയായ മിത്രനും രാജ്യാഭിമാനിയായ വരുണനും എന്നെ വസ്ത്രാദികളാൽ അലങ്കരിക്കണേ. ആദിത്യൻ നമ്മെ അഭിവൃദ്ധിപ്പെടുത്തുകയും നമ്മുടെ ശത്രുക്കളെ പീഢിപ്പിക്കുകയം ചെയ്യണേ. ഇന്ദ്രൻ എനിക്കു ഭുജബലം നൽകണേ. സൂര്യൻ ദീർഘായുസ്സിനെ പ്രദാനം ചെയ്യണേ.

13. ***യോ മമാര പ്രഥമോ മർത്യാനാം യഃ പ്രേയായ പ്രഥമോ ലോക-മേതം,***
***വൈവസ്വതം സംഗമനം ജനാനാം യമം രാജാനം ഹവിഷാ സപര്യത.***

മരണസ്വഭാവത്തോടുകൂടിയ മനുഷ്യരിൽ ജന്മമെടുത്ത യമരാജൻ ആദ്യം മൃത്യുവിനെ പ്രാപിച്ചിരുന്നു. അനന്തരം അദ്ദേഹം ലോകാന്തരത്തെ പ്രാപിച്ചു. ഹേ ഋത്വിക്കുകളേ! പാപപുണ്യങ്ങൾക്കനുസരണമായ ഫലങ്ങളെ നൽകുന്ന യമരാജനെ പൂജിക്കണേ.

14. ***പരാ യാത പിതര ആ ച യാതായേ വോ യജ്ഞോ മധുനാ സമക്താഃ,***
***ദത്തോ അസ്മഭ്യം ദ്രവിണേഹ ഭദ്രം രയിം ച നഃ സർവവീരം ദധാത.***

ഹേ പപിതൃക്കളേ! ഞങ്ങളുടെ പിതൃയാഗകർമ്മങ്ങളാൽ സന്തുഷ്ട രായ നിങ്ങൾ ഇനി സ്വന്തം സ്ഥാനങ്ങളിലേയ്ക്കു പോകണേ. വീണ്ടും ഞങ്ങൾ ആഹ്വാനം ചെയ്യുമ്പോൾ വരണേ. ഞങ്ങൾ നിങ്ങൾക്ക് മധുഘൃതയുക്തമായ യജ്ഞത്തെ നൽകിയിരിക്കുന്നു. അതിനെ സ്വീകരിച്ച് ഞങ്ങളുടെ ഭവനം മംഗളമയമായ ഐശ്വര്യത്താലും പുത്രപൗത്രാദികളാലും മൃഗങ്ങളാലും സമ്പന്നമാക്കണേ.

15. ***കണ്വഃ കക്ഷീവാൻ പുരുമീഢോ അഗസ്ത്യ ശ്യാവാശ്വഃ സോഭയർചനാനാഃ,***
***വീശ്വാമിത്രോf യം ജമദഗ്നിത്രിരവന്തു നഃ കശ്യപോ വാ തദേവഃ.***

കണ്വൻ, വക്ഷീവാൻ, പുരുമീഢൻ, അഗസ്ത്യൻ, ശ്യാവാശ്വൻ, സൗഭരി, വിശ്വാമിത്രൻ, ജമദഗ്നി, അത്രി, കശ്യപൻ, വാമദേവൻ മുതലായി പൂജനീയ ന്മാരായ എല്ലാ മഹർഷിമാരും ഞങ്ങളുടെ സംരക്ഷകരായിരിക്കണേ.

16. ***വിശ്വാമിത്ര ജമദഗ്നേ വസിഷ്ഠ ഭരദ്വാജ ഗോതമ വാമദേവ, ശർദിനോ അത്രിരഗ്രാഭീർന്നോമോഭിഃ സുശസാസഃ പിതരോ മൃഡതാ നഃ.***

ഹേ വിശ്വാമിത്രാ! ജമദഗ്നീ! വസിഷ്ഠാ! ഭരദ്വാജാ! ഗൗതമാ! വാമദേവാദി കളായ മഹർഷിമാരേ! ഞങ്ങൾക്കു സുഖം പ്രദാനം ചെയ്യൂ. അത്രി മഹർഷി നമ്മുടെ ഭവനങ്ങളുടെ രക്ഷാഭാരം സ്വീകരിച്ചിരിക്കുന്നു. ഹേ പിതൃക്കളേ! ഞങ്ങളുടെ നമസ്കാരാദികൾവഴിയായി നിങ്ങൾ പൂജായോഗ്യന്മാരായിരിക്കുന്നു. നിങ്ങളും ഞങ്ങൾക്കു സുഖം പ്രദാനം ചെയ്യണേ.

17. ***കസ്യേ മൃജാനാ അതി യന്തി രിപ്രമായുർദധാനാഃ പ്രതര നവീയഃ, ആപ്യായമാനാഃ പ്രജയാ ധനേനാധ സ്യാമ സുരഭയോ ഗൃഹേഷു.***

ശ്മശാനത്തിൽ ബന്ധുക്കളുടെ മരണദുഃഖത്തെ ഉപേക്ഷിക്കുകയും ശവസ്പർശനംകൊണ്ടുണ്ടായ പാപത്തിൽനിന്ന് മുക്തനായി ഭവനത്തെ പ്രാപി ക്കുകയും ചെയ്യുന്നു. ഇങ്ങനെ നാം ദുഃഖങ്ങളിൽനിന്നും മോചിത രായിരി ക്കുന്നു. അതിനാൽ പുത്രപൗത്രാദികളാലും മൃഗങ്ങളാലും സമ്പത്തിനാലും ആയുസ്സിനാലും സമ്പന്നരായിരിക്കണേ.

18. ***അഞ്ജതേ വ്യഞ്ജതേ സമഞ്ജതേ ക്രതും രിഹന്തി മധുനാഭ്യ-ഞ്ജതേ,***
***സിന്ധോരുച്ഛ്വാസേ പതയന്തമുക്ഷുണ ഹിരണ്യപാവാഃ പശുമാസു ഗൃഹ്ണതേ.***

സോമയാഗത്തിൻെറ ആരംഭത്തിൽ ഋത്വിക്ക് യജമാനനെ അഞ്ജനം അണിയിക്കുന്നു. സമുദ്രത്തിൻെറ വേലിയേറ്റസമയം ഉദയത്തെ പ്രാപിച്ച് രശ്മിക ളാൽ ദർശനം നടത്തുന്ന പ്രകാശമയനായ ചന്ദ്രനെ രക്ഷാത്മകനായസോമ രൂപത്തിൽ സ്ഥിതിചെയ്യുമ്പോൾ ഋത്വിക്ക് നാലു തളികകളിലായി ശുദ്ധീകരണം നടത്തുന്നു.

19. ***യദ് വോ മുദ്ര പിതരഃ സോമ്യം ച തേനോ സചധ്വ സ്വയശസോ ഹി ഭൂത,***
***തം അർവാണഃ കവയ ആ ശൃണോത സുവിദത്രാ വിദഥേ ഹൂയമാനാഃ.***

ഹേ പിതൃക്കളേ! നിങ്ങൾ നിങ്ങളുടെ സോമാർഹമായ ധനംസഹിതം ഞങ്ങളോടു ചേരൂ, എന്തുകൊണ്ടെന്നാൽ നിങ്ങൾ സ്വന്തം യശസ്സാൽ യശസ്വിക ളാകുന്നു. ഞങ്ങൾക്ക് അഭീഷ്ടങ്ങൾ പ്രദാനം ചെയ്യുകയും ഞങ്ങളുടെ യജ്ഞത്തിൽ വിളിക്കപ്പെടുമ്പോൾ ആ വിളികളെ ശ്രവിക്കുകയുംചെയ്യുവിൻ.

20. ***യേ അത്രയോ അങ്ഗിരസോ നവഗ്വാ ഇഷ്ടാവന്തോരാതിഷാചോ ദധാനാഃ,***
***ദക്ഷിണാവന്തഃ സുകൃതോ യ ഉ സ്ഥാസദ്യാസ്മിൻ വർഹിഷിമാ ദയധ്വം.***

ഹേ പിതൃക്കളേ! നിങ്ങൾ അത്രിഗോത്രീയരും അംഗിരഗോത്രീയരുമാ കുന്നു. ഒൻപതു മാസംവരെ സത്രയാഗം ചെയ്തതുകാരണം നിങ്ങൾ സ്വർഗ്ഗാ രോഹികളായിരിക്കുന്നു. ദശമാസയാഗത്തെ പൂർണ്ണമാക്കി ദക്ഷിണാപ്രദായ കരായ പുണ്യാത്മാക്കളാകണേ. അതിനുവേണ്ടി ഈ വിശാലമായ കുശാസനത്തിൽ അധിഷ്ഠിതരായി ഞങ്ങളുടെ ഹവിസ്സിനാൽ തൃപ്തിയെ പ്രാപിക്കണേ.

21. ***അധാ യഥാ നഃ പീതരഃ പരാസ പ്രത്നാസോ അഗ്ന ഋതാമാശശാനാഃ,***
***ശുചീദയനൂ ദീധ്യത ഉക്ഥശാസഃ ക്ഷാമാ ഭിന്ദന്തോ അരുണീരപൗവ്രൻ.***

ഹേ അഗ്നീ! ഞങ്ങളുടെ ശേഷ്ഠരായ പിതൃക്കൾ സ്വർഗ്ഗത്തെ പ്രാപി ക്കുകയും തങ്ങളുടെ തേജസ്സിനാൽ രാത്രിയുടെ അന്ധകാരത്തെ അകറ്റി ഉഷസ്സിനെ പ്രകാശിപ്പിക്കുകയും ചെയ്യുന്നു.

22. ***സുകർമാണഃ സുരുചോ ദേവയന്തോ അയോ ന ദേവാ ജനിമാ ധമന്തഃ,***
***ശുചന്തോ അഗ്നി വാവൃധന്ത ഇന്ദ്രമുർവീ ഗവ്യാം പരിഷദനോ അക്രൻ.***

സുന്ദരമായ കർമ്മങ്ങളാലും തേജസ്സോടുകൂടിയ ദേവകാമ്യതപസ്സാലും സ്വന്തം ജന്മത്തെ ശുദ്ധീകരിച്ച് ദേവത്വത്തെ പ്രാപിച്ചിരിക്കുന്നു. ഗാർഹ്യപത്യാ ഗ്നിയെ പ്രദീപ്തമാക്കിയും സ്തുതികളാൽ ഇന്ദ്രനെ പ്രബുദ്ധനാക്കിയും ഈ പിതൃക്കൾ നമ്മുടെ ഗൃഹങ്ങളിൽ ഗോക്കളെ നിവസിപ്പിക്കുന്നവരാകണേ.

23. ***ആ യൂഥേവ ക്ഷു മതി പശ്വോ അഖ്യദ് ദേവാനാം ജനിമാന്ത്യുഗ്രഃ,***
***മർതാസശ്ചിദുർവശീരകൃപ്രന വൃധേ ചിദര്യ ഉപരസ്യായോഃ.***

ഹേ അഗ്നീ! നീ ഭസ്മമാക്കുന്ന ഈ യജമാനൻ ദേവതകളുടെ പ്രാദുർ ഭാവത്തെ ദർശിക്കണേ, മരണസ്വഭാവത്തോടുകൂടിയ മനുഷ്യർ നിന്റെ കൃപ യാൽ ഉർവ്വശി മുതലായ അപ്സരസ്സുകളെ ഭോഗിക്കുന്നവരാകുന്നു. നിന്റെ കൃപയാൽ ദേവത്വം പ്രാപിച്ച മനുഷ്യരും ഗർഭാശയത്തിൽ വിതയ്ക്കപ്പെട്ട മനുഷ്യനെ വളർത്തുന്നവരും ആകുന്നു.

24. ***അകർമതേ സ്വപസോ അഭൂമ ഋതമവസ്രന്നുഷസോ വിഭാതീഃ,***
***വിശ്വം തദ് ഭദ്രം യദവന്തി ദേവാ വൃഹദ വദേമ വിദഥേ സുവീരാഃ.***

ഹേ അഗ്നീ! ഞങ്ങൾ നിന്റെ സേവകന്മാരും നീ ഞങ്ങളുടെ പാലക ന്മാരുമാകുന്നു. അതിനാൽ ഞങ്ങൾ സൽക്കർമ്മങ്ങളോടുകൂടിയവരാകുന്നു. പുലർകാലം ഞങ്ങളുടെ കർമ്മഫലങ്ങളെ സത്യമാക്കണേ. ദേവതകളാൽ സംര ക്ഷിതമായിരിക്കുന്ന കർമ്മങ്ങൾ ഞങ്ങൾക്കു മംഗളകാരിയായി ഭവിക്കണേ. ഞങ്ങളും സൽപുത്രാദികളാൽ യുക്തരായി യജ്ഞത്തിൽ മഹാസ്ത്രോത്ര ങ്ങളെ ആലപിക്കുന്നവരായിരിക്കണേ.

25. ***ഇന്ദ്രോ മാ മരുത്വാൻ പ്രാച്യാ ദിശഃ പാതു ബാഹുച്യുതാ പൃഥിവീദ്യാമിവോപരി,***
***ലോകകൃതഃ പഥികൃതോ യജാമഹേ യേ ദേവാനാം ഹുതഭാഗാ ഇഹ സ്ഥ.***

എന്നെ സംസ്ക്കരിക്കുന്നവരെ ഇന്ദ്രൻ മരുദ്ഗണങ്ങൾസഹിതം പൂർവ്വ ദിക്കിൽനിന്നുണ്ടാകുന്ന ഭയത്തിൽനിന്നും രക്ഷിക്കണേ. ദാതാവിനു നൽകപ്പെടുന്ന പൃഥി എപ്രകാരം ഉപഭോഗസ്വർഗ്ഗത്തെ രക്ഷിക്കുന്നുവോ അപ്രകാരം നിൻെറയും രക്ഷകയായിരിക്കണേ. പുണ്യത്തിൽ ഫലരൂപമായ സ്വർഗ്ഗപ്രാപ്തിയുടെ മാർഗ്ഗപ്രവർത്തനം നടത്തുന്നവരെ നാം ഹവിസ്സിനാൽ പൂജിക്കുന്നു. ഹേ ദേവഗണമേ! നിങ്ങൾ ഈ യജ്ഞത്തിൽ ഹുതഭാഗരാകണേ.

26. ***ആദിതിർമാദിത്യൈഃ പ്രതീച്യാ ദിശഃ പാതു ബാഹുച്യുതാ പൃഥിവീ ദ്യാമിവോപരി,***
***ലോകകൃതഃ പഥികൃതോ യജാമഹേ യേ ദേവാനാം ഹുതഭാഗാ ഇഹ സ്ഥ.***

ദേവമാതാവായ അദിതി പശ്ചിമദിക്കിൽനിന്നുള്ള ഭയത്തിൽനിന്നും എന്നെ രക്ഷിക്കണേ. ദാതാവിനാൽ നൽകപ്പെട്ട പൃഥ്വി എപ്രകാരം ദാതാവ് പാണിഗൃഹീതയ്ക്കുവേണ്ടി സ്വർഗ്ഗത്തെ പാലനം ചെയ്യുന്നുവോ അപ്രകാരംതന്നെ നിന്നേയും പാലനം ചെയ്യണേ. സ്വർഗ്ഗലോകങ്ങളെ നൽകുന്നവരായ ഏതു ദേവതകൾക്ക് ഞങ്ങൾ ഹവിസ്സ് നൽകിക്കഴിഞ്ഞിരിക്കുന്നുവോ അവരെ ഞങ്ങൾ പൂജിക്കുന്നു.

27. ***സോമോ മാ വിശൈ്വ ദേവൈരുദീച്യാ ദിശഃ പാതുഃ ബഹുച്യുതാ പൃഥിവീ ദ്യാമിവോ പരി,***
***ലോകകൃതഃ പഥികൃതോ യജാമഹേ യേ ദേവാനാം ഹുതഭാഗാ ഇഹ സ്ഥ.***

ഉത്തര ദിക്കിൽനിന്നുള്ള ഭയത്തിൽനിന്നും ദേവതകളോടുകൂടി സോമൻ എന്നെ രക്ഷിക്കണേ. ദാതാവിനാൽ നൽകപ്പെട്ട പൃഥ്വി എപ്രകാരം ദാതാവിൻെറ പാണി ഗ്രഹിയ്ക്കുന്നതിനുവേണ്ടി സ്വർഗ്ഗത്തെ പാലിക്കുന്നുവോ അപ്രകാരം തന്നെ നിന്നേയും പാലിക്കണേ. സ്വർഗ്ഗാദി ലോകങ്ങളെ നൽകുന്നവരായ ഏതു ദേവതകൾക്ക് ഞങ്ങൾ ഹവിസ്സ് നൽകിക്കഴിഞ്ഞിരിക്കുന്നുവോ അവരെ ഞങ്ങൾ പൂജിക്കുന്നു.

29. ***ധർതാ ഹ ത്വാധരുണോ ധാരയാതാ ഊർധ്വ ഭാനും സവിതാ ദ്യാമിവോപരി,***
***ലോകകൃതഃ പഥികൃതോ യജാമഹേ യേ ദേവാനാം ഹുതഭാഗാ ഇഹ സ്ഥ.***

ഹേ പ്രേതമേ! ലോകത്തിൻെറ വാഹകനായ വരുണദേവൻ ഊർധ്വദിക്കിലേയ്ക്കു ഗമിക്കുന്നവനായ പുരുഷനെ സ്വീകരിക്കണേ. ദാതാവിനാൽ നൽകപ്പെട്ട പൃഥ്വി എപ്രകാരം ദാതാവിൻെറ പാണിഗ്രഹണത്തിനുവേണ്ടി സ്വർഗ്ഗത്തെ പാലിക്കുന്നുവോ അപ്രകാരംതന്നെ നിന്നെ പാലനം ചെയ്യണേ. സ്വർഗ്ഗാദികളായ ലോകങ്ങളെ നൽകുന്ന ഏതു ദേവതകൾക്കു ഞങ്ങൾ ഹവിർഭാഗത്തെ നൽകിക്കഴിഞ്ഞിരിക്കുന്നുവോ ആ ദേവതകളെ ഞങ്ങൾ പൂജിക്കുന്നു.

30. ***പ്രാച്യാം ത്വാ ദിശി പുരാ സംവൃതഃ സ്വധായാമാ ദധാമി ബാഹു ച്യുതാ പൃഥിവീ ദ്യാമിവോപരി,***
***ലോകകൃതഃ പഥി കൃതോ യജാമഹേ യേ ദേവാനാം ഹുതഭാഗാ ഇഹ സ്ഥ.***

ഹേ പ്രേതമേ! ദഹനസ്ഥാനത്തിനു കിഴക്കുഭാഗത്തുള്ള കമ്പളംവഴി ആച്ഛാദിതനായ ഞാൻ നിന്നെ പിതൃക്കളുടെ തൃപ്തികരമായ സ്വധയിൽ പ്രതിഷ്ഠിക്കുന്നു. ഏതു സങ്കല്പത്തോടെ പൃഥ്വി ദാതാവിന്റെ പാണിഗ്രഹണത്തിനായി സ്വർഗ്ഗത്തെ സംരക്ഷിച്ചിരുന്നുവോ അപ്രകാരം അവൾ നിന്നെയും രക്ഷിക്കണേ.

31. ***ദക്ഷിണായാം ത്വാ ദിശി പുരാ സംവൃതഃ സ്വധായാമാ***
***ദധാമി ബാഹുച്യുതാപൃഥിവീ ദ്യാമിവോപരി,***
***ലോകകൃതഃ പഥികൃതോ യജാമഹേ യേ ദേവാനാം***
***ഹുതഭാഗാ ഇഹ സ്ഥ.***

ഹേ പ്രേതമേ! ദഹനസ്ഥാനത്തിന്റെ ദക്ഷിണഭാഗത്തു സ്ഥിതിചെയ്യുന്ന കമ്പളത്താൽ മൂടപ്പെട്ട ഞാൻ നിന്നെ പിതൃക്കളെ തൃപ്തിപ്പെടുത്തുന്ന സ്വധയാൽ പ്രതിഷ്ഠിക്കുന്നു. ദാധാവിനാൽ നൽകപ്പെട്ട പൃഥ്വി എപ്രകാരം ദാധാവിന്റെ പാണി ഗ്രഹിക്കുന്നതിനുവേണ്ടി സ്വർഗ്ഗത്തെ രക്ഷിക്കുന്നുവോ അപ്രകാരംതന്നെ അവൾ നിന്നെയും രക്ഷിക്കണേ. സ്വർഗ്ഗാദിലോകങ്ങളെ പ്രാപിപ്പിക്കുന്ന ഏതു ദേവതകൾക്ക് ഞങ്ങൾ ഹവിർഭാഗം നൽകിക്കഴിഞ്ഞിരിക്കുന്നുവോ ആ ദേവതകളെ ഞങ്ങൾ പൂജിക്കുന്നു.

32. ***പ്രതീച്യാം ത്വാ ദിശി പുരാസംവൃതഃ സ്വധായാമാ ദധാമി***
***ബാഹുച്യുതാ പൃഥ്വിവീ ദ്യാമിവോപരി,***
***ലോകകൃതഃ പഥികൃതോ യജാമഹേ യേ ദേവാനാം***
***ഹുതഭാഗാ ഇഹ സ്ഥ.***

ഹേ പ്രേതമേ! ദഹനസ്ഥാനത്തിനു പശ്ചിമമായി കമ്പളത്താൽ മറയ്ക്കപ്പെട്ട ഞാൻ നിന്നെ പിതൃക്കളെ തൃപ്തിപ്പെടുത്തുന്ന സ്വധയാൽ സ്ഥാപിക്കുന്നു. ദാധാവിനാൽ നൽകപ്പെട്ട പൃഥ്വി എപ്രകാരം ദാധാവിന്റെ പാണിഗ്രഹിക്കുന്നതിനുവേണ്ടി സ്വർഗ്ഗത്തെ രക്ഷിക്കുന്നുവോ അപ്രകാരംതന്നെ അവൾ നിന്റെ രക്ഷകയായിരിക്കണേ. സ്വർഗ്ഗാദിലോകങ്ങളെ പ്രാപിപ്പിക്കുന്നവരായ ഏതു ദേവതകൾക്ക് ഞങ്ങൾ ഹവിർഭാഗം നൽകിക്കഴിഞ്ഞിരിക്കുന്നുവോ ആ ദേവതകളെ ഞങ്ങൾ പൂജിക്കുന്നു.

33. ***ഉദീച്യാം ത്വാ ദിശി പുരാ സംവൃതഃ സ്വധായാമാ ദധാമി***
***ബാഹുച്യുതാ പൃഥിവീ ദ്യാമിവോപരി,***
***ലോകകൃതഃ പഥികൃതോ യജാമഹേ യേ ദേവാനാം***
***ഹുതഭാഗാ ഇഹ സ്ഥ.***

ഹേ പ്രേതമേ! ദഹനസ്ഥലത്തിന്റെ ഉത്തരഭാഗത്തായി കമ്പളത്താൽ മറഞ്ഞിരിക്കുന്ന ഞാൻ നിന്നെ പിതൃക്കളെ തൃപ്തമാക്കുന്ന സ്വധയാൽ പ്രതിഷ്ഠിക്കുന്നു. ദാധാവിനാൽ നൽകപ്പെട്ട പൃഥ്വി എപ്രകാരം ദാധാവിന്റെ പാണി ഗ്രഹിക്കുന്നതിനുവേണ്ടി സ്വർഗ്ഗത്തെ രക്ഷിച്ചുകൊണ്ടിരിക്കുന്നുവോ അപ്രകാരംതന്നെ അവൾ നിന്റെയും രക്ഷികയായിരിക്കണേ. സ്വർഗ്ഗാദിലോകങ്ങളെ പ്രാപിക്കുന്നവരായ ഏതു ദേവതകൾക്ക് ഞങ്ങൾ ഹവിർഭാഗം നൽകിക്കഴിഞ്ഞിരിക്കുന്നുവോ ആ ദേവതകളെ ഞങ്ങൾ പൂജിക്കുന്നു.

34. ***ധ്രുവായാം ത്വാ ദിശി പുരാ സംവൃതഃ സ്വധായാമാ ദധാമി ബാഹുച്യുതാ പൃഥിവീ ദ്യാമിവോപരി,***
***ലോകകൃതഃ പഥികൃതോ യജാമഹേ യേ ദേവാനാം ഹുതഭാഗാ ഇഹ സ്ഥ.***

ഹേ പ്രേതമേ! ദഹനസ്ഥാനത്തിന്റെ ധ്രുവദിക്കിൽ കമ്പളത്താൽ മൂടി സ്ഥിതിചെയ്യുന്ന ഞാൻ നിന്നെ പിതൃക്കളെ തൃപ്തിപ്പെടുത്തുന്ന സ്വധയാൽ സ്ഥാപിക്കുന്നു. ദാധാവിനാൽ നൽകപ്പെട്ട പൃഥ്വി എപ്രകാരം ദാധാവിന്റെ പാണി ഗ്രഹിക്കുന്നതിനുവേണ്ടി സ്വർഗ്ഗത്തെ രക്ഷിക്കുന്നുവോ അതുപോലെ തന്നെ നിന്നെയും രക്ഷിക്കണേ. സ്വർഗ്ഗാദിലോകങ്ങളെ പ്രാപിപ്പിക്കുന്നവരായ ഏതു ദേവതകൾക്ക് ഞങ്ങൾ ഹവിർഭാഗം നൽകിക്കഴിഞ്ഞി രിക്കുന്നുവോ ആ ദേവതകളെ ഞങ്ങൾ പൂജിക്കുന്നു.

35. ***ഊർധ്വായാം ത്വാ ദിശി പുരാ സംവൃതഃ സ്വധായാമാ ദധാമിബാഹുച്യുതാ പൃഥിവീ ദ്യാമിവോപരി,***
***ലോകകൃതഃ പഥികൃതോ യജാമഹേ യേ ദേവാനാം ഹുതഭാഗാ ഇഹ സ്ഥ.***

ഹേ പ്രേതമേ! ദഹനസ്ഥാനത്തിന്റെ ഊർധ്വദിക്കിൽ കമ്പളത്താൽ മൂടി സ്ഥിതിചെയ്യുന്ന ഞാൻ നിന്നെ പിതൃക്കളെ തൃപ്തിപ്പെടുത്തുന്ന സ്വധ യാൽ പ്രതിഷ്ഠിക്കുന്നു. ദാധാവിനാൽ നൽകപ്പെട്ട പൃഥ്വി എപ്രകാരം ദാധാ വിന്റെ പാണി ഗ്രഹിക്കുന്നതിനുവേണ്ടി സ്വർഗ്ഗത്തെ രക്ഷിക്കുന്നുവോ അപ്ര കാരംതന്നെ അവൾ നിന്നെയും രക്ഷിക്കണേ. സ്വർഗ്ഗാദിലോകങ്ങളെ പ്രാപിപ്പി ക്കുന്നവരായ ഏതു ദേവതകൾക്ക് ഞങ്ങൾ ഹവിർഭാഗം നൽകിക്കഴിഞ്ഞിരി ക്കുന്നുവോ ആ ദേവതകളെ ഞങ്ങൾ പൂജിക്കുന്നു.

36. ***ധർതാസി ധരുണോഽസി വംസഗോഽസി.***

37. ***ഉദപൂരസി മധുപൂരസി വാതപൂരസി.***

ഹേ അഗ്നീ! നീ പാലകനായ ബ്രഹ്മാവാകുന്നു. സ്വീകരിക്കേണ്ട മാർഗ്ഗ കനും സ്വർണ്ണത്തിന്റെ പൂരകനും പ്രാണാത്മകമായ വായുവിന്റെ പൂരകനും ആകുന്നു.

38. ***ഇതശ്ച മാമുതശ്വാവതാം യമേഇവ യത്തമാനേ യദൈതം.***
***പ്ര വാം ഭരൻ മാനുഷാ ദേവയന്ത ആ സീദതം സ്വമു ലോകം വിദാനേ.***

ഹവിർധാനം സംഭവിക്കുന്ന ദ്വാവാപൃഥ്വികൾ ഭൂലോകത്തിലും സ്വർഗ്ഗ ത്തിലും ഉണ്ടാകുന്ന എല്ലാ ഭയങ്ങളിൽനിന്നും നിന്നെ രക്ഷിക്കട്ടെ. ഹേ ദ്യാവാപൃഥ്വികളേ! നിങ്ങൾ ഇരട്ടസന്താനങ്ങൾക്കുസമാനം പരിശ്രമികളായി പ്രപഞ്ചത്തെ സംരക്ഷിച്ചുകൊണ്ടിരിക്കുന്നു. ദേവതകളുടെ അനുഗ്രഹത്തോടു കൂടിയ പുരുഷൻ നിങ്ങൾക്ക് ഹവിസ്സ് നൽകുമ്പോൾ നിങ്ങൾ സ്വന്തം സ്ഥാനം അറിഞ്ഞ് അവിടെത്തന്നെ പ്രതിഷ്ഠിതരാകുവിൻ.

39. ***സ്വാസസ്ഥേ ഭവത മിന്ദവേ നോ യുജേ വാം ബ്രഹ്മ പൂർവ്യ നമോഭിഃ,***
***വി ശ്ലോക ഏതി പഥ്യേ വ സൂരിഃ ശൃണ്വന്തു വിശ്വേ അമൃതാസ ഏതത്.***

ഹേ കാമധേനൂ! ധർമ്മപഥാനുഗാമിയായ വിദ്വാൻ തന്റെ ആഗ്രഹങ്ങളെ പ്രാപിക്കുന്നതുപോലെ പ്രാചീനങ്ങളായ സ്തോത്രങ്ങളോടുകൂടി ഞാൻ നമസ്കരിക്കുന്നു. ആ സ്തോത്രങ്ങൾ നിങ്ങളെ പ്രാപിക്കുന്നു. നിങ്ങൾ

ഞങ്ങളുടെ സോമരസത്തിനുവേണ്ടി സ്ഥിരരായിരിക്കുവിൻ. അവിനാശികളായ ദേവതകൾ ഞങ്ങളുടെ ഈ സ്തോത്രങ്ങളെ ശ്രവിക്കണേ.

40. ***ത്രീണി പദാനി രുപോ അന്വരാഹച്ചതുഷ്പദീമന്വൈദ വ്രതേന, അക്ഷരേണ പ്രതി മിമീതേ അർകമൃതസ്യ നാ ഭാവ്യസി സ പുനാതി.***

മോഹത്തെ പ്രാപിച്ച മൃതകൻ ഈ സംസ്കാരക്രിയകൾവഴി ആവരണം ചെയ്യപ്പെട്ട ഗോവിനെ ശ്രദ്ധയിൽവച്ചുകൊണ്ട് മൂന്നു ദ്യുലോകങ്ങളേയും പ്രാപിക്കുന്നു. ഈ പരിച്ഛേദകമായ ശരീരത്തെ ഉപേക്ഷിച്ചതിനുമേൽ സ്വർഗ്ഗാദികളായ പുണ്യഫലങ്ങളെ പ്രാപിച്ചുകൊണ്ടിരിക്കുന്നു.

41. ***ദേവേഭ്യഃ കമവ്രണീത മൃത്യും പ്രജായൈ കിമിമൃതം നാവ്രണീത, ബൃഹസ്പതിർയജ്ഞമതനുത ഋഷിഃ പ്രിയാം യമസ്തന്വമാ രിരേച.***

സൃഷ്ടിയുടെ ആരംഭത്തിൽ വിധാതാവ് ഇന്ദ്രാദിദേവതകൾക്കുവേണ്ടി എപ്രകാരം മൃത്യുവിനെ വരിച്ചു? പിന്നെ സൂര്യപുത്രനായ യമൻ ബൃഹസ്പതിയുടെ സ്നേഹപാത്രങ്ങളായ മനുഷ്യദേഹത്തെ എങ്ങനെ എല്ലാ ഭാഗത്തുനിന്നും വലിച്ച് പ്രാണഹീനങ്ങളാക്കി?

42. ***ത്വമഗ്ന ഈഡിതോ ജാതവേദോƒ വാഡഢവ്യാനി സുരഭീണി കൃത്വാ, പ്രാദാഃ പിതൃഭ്യഃ സ്വ ധയാ തേ അക്ഷന്നദ്ധി ത്വം ദേവ പ്രയതാ ഹവീധി.***

ഹേ അഗ്നീ! നീ ജന്മമെടുത്തിട്ടുള്ള എല്ലാ ജീവികളുടേയും ജ്ഞാതാവാകുന്നു. നീ ഞങ്ങളുടെ സ്തുതികളെ സ്വീകരിച്ച് ദേവതകൾക്കായുള്ള ഹവിസ്സിനെ വഹിച്ചുകൊണ്ടു പോകൂ. നീ പിതൃദേവതകൾക്ക് സ്വധാസഹിതമായുള്ള ഹവിസ്സിനെ നൽകിയിരിക്കുന്നു. അതു പിതൃക്കൾ ഭക്ഷിച്ചിരിക്കുന്നു. ഇനി നീയും ഞങ്ങളുടെ ഹവിസ്സിനെ സേവനം ചെയ്യണേ.

43. ***ആസീനാസോ അരുണീനാമുപസ്ഥേ രയിം ധത്ത ദാശുഷേ മർത്യായ, പുത്രേഭ്യഃ പിതരസ്തസ്ത്യ വസ്വഃ പ്ര യച്ഛത ത ഇഹോർജ ദധാത്.***

ഹേ പിതൃക്കളേ! നിങ്ങൾ അരുണവർണ്ണയായ ഉഷാമാതവിൻെറ അംഗതലത്തിൽ സ്ഥിതിചെയ്യുന്നു. നിങ്ങൾ മരണസ്വഭാവത്തോടുകൂടിയ ഹവിർദാതാവായ യജമാനന് ധനം പ്രദാനം ചെയ്യണേ. ഞങ്ങളെ പുന്നാ മനരകത്തിൽ നിന്നും രക്ഷിക്കുന്ന പുത്രന്മാർക്കുവേണ്ടി സമ്പത്തും ശക്തിവർദ്ധകമായ അന്നവും പ്രദാനം ചെയ്യണേ.

44. ***അഗ്നിഷ്വാത്താഃ പിതരഃ ഏഹ ഗച്ഛത സദഃ സദഃ സദത സുപ്രണീതയഃ,***
***അത്തോ ഹവീംഷി പ്രയതാനി വർഹിഷി രയി ച നഃ സർവവീര ദധാത.***

ഹേ പിതൃക്കളേ! നിങ്ങൾ ഈ യജ്ഞത്തിൽ സ്വന്തം സ്ഥാനങ്ങളിൽ ആസനസ്ഥരായി ഹവിസ്സിനെ ഭക്ഷണമാക്കണേ. നിങ്ങൾ ഹവിസ്സിനാൽ സന്തുഷ്ടരായി ഞങ്ങൾക്ക് വീരപുത്രന്മാരോടുകൂടി മുൻപറഞ്ഞ ധനം പ്രദാനം ചെയ്യണേ.

45. ***ഉപഹൂതാ നഃ പിതരഃ സോഭ്യാസോ ബർഹിഷ്യേഷു നിധിഷു പ്രിയേഷു,***
***ത ആ ഗമന്തു ത ഇഹ ശ്രുവന്ത്വധി ബ്രുവന്തു തേƒ വന്ത്വസ്മാൻ.***

നാം നമ്മുടെ സോമപാത്രങ്ങളായ പിതൃക്കളെ നമ്മുടെ അടുക്കലേക്കു വിളിച്ചിരിക്കുന്നു. അവർ നമ്മുടെ ഹവിസ്സിങ്കൽ ആഗതരായി സ്തോത്രങ്ങളെ ശ്രവിക്കണേ. നമ്മെ സ്വീകരിച്ച് ഇഹലൗകികങ്ങളും പാരലൗകികങ്ങളും ആയ ഫലങ്ങളെ നൽകിക്കൊണ്ട് രക്ഷിക്കണേ.

46. ***യേ നഃ പിതുഃ പിതരോ യേ പിതാമഹാ അനൂജഹിരേ സോമപീഥ വസിഷ്ഠാഃ,***
***തേഭിർയമഃ സംരരാണോ ഹവീഷ്യുശന്നുശാദ്ഭിഃ പ്രതികാമമതു.***

നമ്മുടെ ശ്രേഷ്ഠജ്ഞാനത്തോടുകൂടിയ പിതാമഹന്മാർ സോമരസം പാനം ചെയ്യുന്നവരായ പിതൃക്കളോടു ചേർന്നുകൊണ്ട് യമനെ ആഗ്രഹിക്കുകയും നമ്മുടെ ഹവിസ്സിനെ ഇഷ്ടാനുസരണം സേവിക്കുകയും ചെയ്യണേ.

47. ***യ താതൃഷുർദേവത്രാ ജേഹമാനാ ഹാത്രാവിദം സ്തോമതഷ്ടാ സോ അർക്കൈഃ,***
***ആഗ്നേ യാഹി സഹസ്രം ദേവവന്ദൈഃ സത്യൈഃ കവിഭിർഋഷിഭിർ-ധർമസദ്ഭിഃ.***

ദാഹിച്ചുവലയുന്ന പിതൃക്കൾ ദേവതകളെ സ്തുതിച്ചുകൊണ്ടിരിക്കുന്നു. സത്യഫലങ്ങളെ നൽകുന്നവരും സോമയാഗത്തിൽ ഇരിക്കുന്നവരും ആയ പിതൃക്കളോടുകൂടി ഹേ അഗ്നീ! അപരിമിതമായ ധനദാനത്തെ ഞങ്ങളുടെ അടുക്കലേക്കു കൊണ്ടുവരൂ.

48. ***യേ സത്യാസോ ഹവിരദോ ഹവിഷ്പാ ഇന്ദ്രേണ ദേവൈഃ സരഥം തുരേണ,***
***അഗ്നേ യാഹി സുവിദത്രേഭിരർവാങ് പരൈഃ പൂർവഋഷിഭിർ-ധർമസദ്ഭിഃ.***

സത്യഭാഷികളും ഹവ്യാദികളെ ഭക്ഷിക്കുന്നവരും സോമരസപാനികളും ദേവതകളുടെ സഹഗാമികളും മനോഹരമായ ബുദ്ധിയുള്ളവരും യജ്ഞത്തിൽ ആസനസ്ഥരുമായിരിക്കുന്ന പിതാമഹാദികളായ പിതൃക്കൾ സഹിതം ഹേ അഗ്നീ! നീ ഞങ്ങളുടെ മുൻപിൽ ആഗതനാകണേ.

49. ***ഉപ സർപ മാതരം ഭൂമിമേതാമരുവ്യചസം പൃഥിവീം സുശേവാം,***
***ഊർണ മ്രദാഃ പൃഥിവീ ദക്ഷിണാവത ഏഷ ത്വാ പാതു പ്രപഥേ പുരസ്താത്.***

ഹേ പ്രേതമേ! മാതാവിനുതുല്യം സുഖദായിനിയായ ഭൂമിയിലേക്കു വരൂ. നിന്നെപ്പോലെ യജ്ഞദക്ഷിണാദികളായ പുണ്യകർമ്മങ്ങളോടുകൂടിയവരെ ഇവൾ കമ്പിളിക്കു സമാനം കോമളമാക്കുകയും കിഴക്കേമാർഗ്ഗത്തിന്റെ ആരംഭത്തിൽ നിന്നെ രക്ഷിക്കുകയും ചെയ്യണേ.

50. ***ഉച്ഛ്വഞ്ചസ്വ പൃഥിവി മാനി ബാധഥാഃ സൂപായനാസ്മൈ ഭവ സൂപസർപണാ,***
***മാതാ പുത്രം യഥാ സിചാഭ്യേ നം ഭൂമ ഊർണുഹി.***

ഹേ ഭൂമീ! നീ കർക്കശയാകാതിരിക്കണേ. ഈ പുരുഷനെ തടയാതിരിക്കണേ. ഇവർ സുഖമായി നിന്നിൽ വസിക്കണേ. മാതാവ് തന്റെ പുത്രനെ വസ്ത്രത്താൽ പൊതിയുന്നതുപോലെതന്നെ നീ ഇവനെ ആച്ഛാദനം ചെയ്യൂ.

51. ***ഉച്ഛ്വഞ്ചമാനാ പ്രിഥിവീ സു തിഷ്ഠതു സഹസ്രം മിത ഉപഹി ശ്രയന്താം,***
***തേ ഗൃഹാസോ ഘൃതശ്ച്യുതഃ സ്യോനാ വിശ്വാഹാസ്മൈ ശരണാഃ സന്ത്വത്ര.***

ഈ ഭൂമി സുഖപൂർവ്വം നിലനിൽക്കണേ. ശ്മശാനത്തിൽ സ്ഥാപിത മായിരിക്കുന്ന ഔഷധികൾ അടുക്കൽത്തന്നെ മുളയ്ക്കണേ. ഘൃതം ഒഴുക്കി ക്കൊണ്ട് ഈ ഔഷധികൾ ഈ മൃതനുവേണ്ടി ഭവനരൂപമാകുകയും ശ്മശാന ത്തിൽ ഇവനെ രക്ഷിക്കുകയും ചെയ്യണേ.

52. ***ഉത്തേ സ്തഭ്നാമി പൃഥിവീം ത്വത പരീമം ലോഗനിദധന്മോ അഹം രിഷം,***
***ഏതാം സ്ഥൂണാം പിതരോധാരയന്തി തേ തത്ര യമഃ സാദനാ തേ കൃണോതു.***

ഹേ മൃതകാ! നിനക്കുവേണ്ടി ഞാൻ ഈ ഭൂമിയെ മുകളിലായി വഹിക്കുന്നു. നിന്റെ നാലു ഭാഗത്തുമായി ഭൂമിയെ സ്ഥാപിക്കുന്നു. ഈ കാര്യത്തിൽ ഞാൻ ഹിംസിതനാകാതിരിക്കണേ. ഉയർത്തപ്പെട്ട ഈ ഭൂമിയെ പൊതിയുന്ന തിനുവേണ്ടി പിതൃദേവതകൾ സ്ഥൂണത്തെ വഹിക്കണേ. യമൻ നിനക്കുവേണ്ടി ഗൃഹം നിർമ്മിക്കട്ടെ.

53. ***ഇമമഗ്നേ ചമസം മാ വി ജിഹ്വരഃ പ്രിയോ ദേവാനാമുത സോമ്യാനാം,***
***അയം യശ്ചമസോ ദേവപാനസ്തസ്മിൻ ദേവാ അമൃതാ മാദയന്താം.***

ഹേ അഗ്നീ! ഭൂമി ഈ പാത്രം തകർക്കാതിരിക്കണേ. ഈ പാത്രം ദേവതകൾക്ക് സോമരസാദികൾ പാനം ചെയ്യുാനുള്ളതാകയാൽ പിതൃക്കൾക്ക് അത്യധികം പ്രിയങ്കരമാകുന്നു. ഈ പാത്രങ്ങളിൽനിന്ന് എല്ലാ ദേവതകളും തൃപ്തി പ്രാപിക്കണേ.

54. ***അഥർവാ പൂർണ ചമസ യമിന്ദ്രായാബിഭർവാജിനീവതേ,***
***തസ്മിൻ കൃണോതി സുകൃതസ്യ ഭക്ഷ തസ്മിന്നിന്ദുഃ പവതേ വിശ്വദാനീം.***

യാതൊരു ഹവിസ്സിനാൽ പൂർണ്ണമായ പാത്രത്തെ ഇന്ദ്രനുവേണ്ടി അഥർവ്വ മഹർഷി വഹിച്ചുകൊണ്ടിരുന്നുവോ അതേ പാത്രത്തിൽത്തന്നെ ശരിയായ രീതിയിൽ ഉണ്ടാക്കപ്പെട്ടിട്ടുള്ളതും യജ്ഞത്തിൽ അവശേഷിച്ചതുമായ ഹവിസ്സിനെ ഋത്വിക്കുകൾ ഭക്ഷണമാക്കുന്നു. ആ പാത്രത്തിൽത്തന്നെ എപ്പോഴും അമൃതം പ്രവഹിച്ചുകൊണ്ടിരിക്കുന്നു.

55. ***യത് തേ കൃഷ്ണഃ ശകുന ആതുതോദ പിപീലഃ സർപ ഉത വാ ശ്വാപദഃ,***
***അഗ്നിഷ്ഠത് വിശ്വാദ്ഗദം കൃണോതു സോമശ്ച യോ ബ്രഹ്മണാം ആവിവേശ.***

ഹേ പുരുഷാ! നിന്റെ ഏതൊരവയവത്തെ കാക്കമുതലായ കറുത്ത പക്ഷി കളും വിഷയുക്തമായ തേറ്റകളോടുകൂടിയ പീപിലികകളും മുറിച്ചുകള ഞ്ഞിരുന്നുവോ അതിനെ സർവ്വഭക്ഷിയായ അഗ്നിദേവൻ രോഗരഹിതമാക്കണേ. ബ്രാഹ്മണൻ, ഋത്വിക്ക്, യജമാനൻ മുതലായവരിൽ രസരൂപമായിട്ടുള്ള സോമം ആ അംഗത്തെ രോഗരഹിതമാക്കണേ.

56. ***പയസ്വതീരോഷധയഃ പയസ്വന്മാമകം പയഃ,***
***അപാം പയസാ യത് പയസ്തേന മാ സഹ ശുംഭതു.***

ഔഷധികൾ സാരവത്തുക്കളാകണേ. ശക്തിവർദ്ധകങ്ങളാകണേ. ജലത്തിൻെറ സാരസത്വമാകണേ. അവയിലെല്ലാറ്റിൻെറയും ജലാഭിമാനിയായ വരുണൻ എന്നെ സ്നാനത്താൽ ശുദ്ധമാക്കണേ.

57. ***ഇമാ നാരീരവിധവാഃ സപത്നീരാഞ്ജനേന സർപിഷാ സ സ്പൃശന്താം,***
***അനശ്രവോ അനമീവാഃ സുരത്നാ ആ രോഹന്തു ജനയോ യോനിമഗ്രേ.***

ഈ പ്രേതത്തിൻെറ ബന്ധുസ്ത്രീകൾ വിധവകളാകാതിരിക്കണേ. പതിയോടുകൂടിയിരുന്ന് ഘൃതയുക്തമായ അഞ്ജനം അണിയണേ. മനോഹരങ്ങളായ ആഭരണങ്ങൾ അണിഞ്ഞിരിക്കുന്ന ഇവർ രോഗരഹിതരും അശ്രുരഹിതരും ആയി സന്താനവതികളായി ഭവിക്കണേ.

58. ***സ ഗച്ഛസ്വ പിതൃഭി സംയമേനേഷ്ടാപൂർതേന പരമേവ്യോമൻ,***
***ഹിത്വാവാദ്യം പുനരസ്തമേഹി സം ഗച്ഛതാം തന്വാ സുവർചാഃ***

ഹേ മൃതകാ! നീ സപിണ്ഡീകരണംവരെ കർമ്മങ്ങളാൽ പിതൃക്കളുമായി ച്ചേർന്നിരിക്കൂ. പിതൃലോകത്തേക്കാൾ ശ്രേഷ്ഠവും കർമ്മഫലത്തിൻെറ യോഗ രൂപവുമായ സ്വർഗ്ഗത്തെ പ്രാപിക്കൂ.

59. ***യേ നഃ പിതു പിതരോ യേ പിതാമഹാ യ അവിവിശൂരുർവന്തരിക്ഷം,***
***തേഭ്യഃ സ്വരാഡസനീതിർനോ അദ്യ യഥാവശം തന്വഃ കല്പയാതി.***

നമ്മുടെ പിതാമഹന്മാരും പ്രപിതാമഹന്മാരും നമ്മുടെ ഗോത്രത്തിൽ ജന്മമെടുത്തിരുന്ന എല്ലാ പുരുഷന്മാരും വിശാലമായ അന്തരീക്ഷത്തിൽ പ്രവേശിച്ച സമയം സ്വരാട്ടായ അസുനീതിദേവത അവരുടെ ശരീരങ്ങളെ രചിക്കുന്നവനായി.

60. ***ശതേ നീരാരോ ഭവതു ശതേ പ്രൂഷ്വാവ ശീയതാം,***
***ശീതികേ ശീതികാവതി ഹ്ലാദികേ ഹ്ലാദികാവതി,***
***മണ്ഡൂക്യപ്സു ശ ഭുവ ഇമം സ്വഗ്നിം ശമയ.***

ഹേ പ്രേതമേ! തുഷാരം നിനക്കു സുഖം പ്രദാനം ചെയ്യട്ടെ. ജലം നിനക്ക് സുഖം നൽകിക്കൊണ്ട് വർഷിക്കട്ടെ. ഹേ ഔഷധമയിയായ പൃഥ്വീ! നീ ഈ ദഗ്ധപുരുഷനു മണ്ഡൂകപർണ്ണിവഴിയായി സുഖം നൽകുകയും ഭസ്മീകരിക്കുന്ന അഗ്നിയെ ശാന്തപ്പെടുത്തുകയും ചെയ്യണേ.

61. ***വിവസ്വാൻ നോ അഭയം കൃണോതു യഃ സുത്രാമാ ജീരദാനുഃ സുദാനുഃ,***
***ഇഹേമേ വീരാ വഹവോ ഭവന്തു ഗോമദശ്വവന്മയ്യസ്തു പുഷ്ടം.***

സൂര്യൻ, ജീരദാനു, ഇന്ദ്രൻ മുതലായ ദേവഗണങ്ങൾ ഞങ്ങളെ ഭയത്തിൽ നിന്നും രക്ഷിക്കണേ. ഈ ലോകത്തിൽ നമ്മുടെ വീര്യത്തിൽനിന്നുത്ഭവിക്കുന്ന അനേകം വീരന്മാരും ഗോക്കളും ഉണ്ടാകണേ.

62. ***വിവസ്വാൻ നോ അമൃതത്വേ ദധാതു പരൈതു മൃത്യസ്മൃതം ന ഐതു,***
***ഇമാന രക്ഷതു പുരുഷാനാ ജരിമ്ണോ മോ ഷ്വേഷാമസവാ യമഃ ഗുഃ.***

സൂര്യൻ നമുക്ക് അമരത്വം നൽകണേ. മൃത്യു പരാജയപ്പെട്ട് മടങ്ങിപ്പോകണേ, അമരത്വം വൃദ്ധാവസ്ഥവരെ ഈ പുത്രപൗത്രാദികളെ രക്ഷിക്കണേ. അവരിൽ ആരുംതന്നെ യമനെ പ്രാപിക്കാതിരിക്കണേ.

63. ***യോ ദധ്രേ അന്തരിക്ഷേ ന മ ാ പിതൃണാം കവിഃ പ്രമതിർമതീനാം,***
***തമർചത വിശ്വമിവാ ഹവിർഭിഃ സ നോ യമഃ പ്രതരം ജീവ സേ ധാത്.***

ശ്രേഷ്ഠന്മാരായ ബുദ്ധിമാന്മാർ ക്രാന്തദർശികളായ പിതൃക്കളെ അന്തരീക്ഷത്തിൽ വഹിച്ചുകൊണ്ടിരിക്കുന്നു. ഹേ ബ്രഹ്മണരേ! നിങ്ങൾ എല്ലാ ജീവികളുടേയും സഖാക്കളായിരിക്കട്ടെ. ഇപ്രകാരം യമനെ ഹവ്യാദികളാൽ പൂജിക്കൂ. ആ യമൻ നമ്മുടെ ജീവനെ പുഷ്ടിപ്പെടുത്തട്ടെ.

64. ***ആ രോഹത ദിവമുത്തമാമൃഷയോ മാ ബിഭീതന,***
***സോമനാഃ സോമപായിനി ഇദം വ ക്രിയതേ ഹവിരഗന്മ ജ്യോതിരു-ത്തമം.***

ഹേ ഋഷിമാരേ! നിങ്ങൾ മന്ത്രദ്രഷ്ടാക്കളടാുന്നു. നിങ്ങളുടെ ശ്രേഷ്ഠകർമ്മങ്ങൾവഴിയായി സ്വർഗ്ഗത്തിലേക്ക് ആരോഹണം ചെയ്യുവിൻ നിങ്ങൾ സോമയാഗികളും സോമപാനികളും ആകുന്നു, സ്വർഗ്ഗത്തിൽ പ്രവേശിച്ചിരിക്കുന്നവർ നിമിത്തമായി നിങ്ങൾ ഈ ഹവിസ്സു നൽകിയിരിക്കുന്നു. ഞങ്ങളും നിങ്ങളുടെ അനുഗ്രഹത്താൽ ദീർഘായുസ്സിനെ പ്രാപിക്കുന്നവരായിരിക്കണേ.

65. ***പ്ര കേതനാ ബൃഹതാ ഭാത്യഗ്നിരാ രോദസീ വൃഷഭോ രോരവീതി,***
***ദിവിശ്ചദന്താദുപമാമുദാനഡപാമുപസ്ഥേ മഹിഷോ വവർധ.***

ഇത് അതിന്റെ ധൂമരൂപമാകുന്ന ധ്വജത്താൽ പ്രകാശിക്കുന്നു, ഇത് അഭിലാഷങ്ങളുടെ വർഷകനാകുന്നു. ആകാശത്തിന്റെയും പൃഥ്വിയുടെയും നേരെ ദത്തശ്രദ്ധനായി ഇത് ശബ്ദമുണ്ടാക്കിക്കൊണ്ടിരിക്കുന്നു. ഇത് ദ്യുലോകത്തിനും മുകളിലായി വ്യാപിച്ചിരിക്കുകയും ജലത്തിന്റെ സ്ഥാനമായ അന്തരീക്ഷത്തിലും തന്റെ മഹിമയാൽ മഹാനായിരിക്കുകയും ചെയ്യുന്നു.

66. ***നാകേ സുപർണമുപ യത് പതന്തം ഹൃദാ വേനന്തോ അഭ്യചക്ഷത് ത്വാ,***
***ഹിരണ്യപക്ഷ വരുണസ്യ ദൂതം യമസ്യ യോനൗ ശകുനം ഭൂരണ്യും.***

ഹേ പ്രേതമേ! മനോഹര ഗതിയോടുകൂടിയ നീ സ്വർഗ്ഗത്തിലേയ്ക്കു പോകുന്നതായി ഞങ്ങൾ കാണുമ്പോൾ നിന്നെ വരുണന്റെ ദൂതനായ യമന്റെ ഗൃഹത്തിലെ സ്വർണ്ണച്ചിറകുകളോടുകൂടിയ പക്ഷിക്കു തുല്യമായും ഭരണം നടത്തുന്നവന്റെ രൂപത്തിലും ദർശിക്കുന്നു.

67. ***ഇന്ദ്രം ക്രതും ന ആ ഭര പിതാ പുത്രോഭ്യേ യഥാ,***
***ശിക്ഷാ ണോ അസ്മിൻ പുരുഹൂത യമാനി ജീവാ ജ്യോതിരശീമഹി.***

ഹേ ഇന്ദ്രാ! പിതാവ് എപ്രകാരം പുത്രന്മാർക്ക് അവരാഗ്രഹിക്കുന്ന വസ്തുക്കൾ നൽകുന്നുവോ അതുപോലെതന്നെ ഞങ്ങൾക്കും യജ്ഞാദികളായ ഇച്ഛരിതവസ്തുക്കളെ നൽകണേ. ഈ ലോകയാത്രയിൽ ഞങ്ങൾ ദീർഘായുസ്സോടുകൂടിയവരാകുന്നതിനുവേണ്ടി, ലൗകികസുഖങ്ങളെ പ്രാപിക്കുന്നതിനുവേണ്ടി ഞങ്ങളുടെ അഭീഷ്ടങ്ങളെ നിറവേറ്റണേ.

68. ***അപൂപാപിഹിതാൻ കുമ്യാൻ യാം സ്തേ ദേവാ അധാരയൻ,***
***തേ തേ സന്തു സ്വധാവാന്തോ മധുമന്തോ ധൃതശ്ചതഃ.***

ഹേ പ്രേതമേ! ദേവതകൾ മധു, ഘൃതം മുതലായവ നിറച്ചുവച്ചിരിക്കുന്ന കുംഭങ്ങൾ നിനക്കുവേണ്ട ഭക്ഷണവും മധുവും ഘൃതവും വർഷിക്കുന്നവയാട്ടെ.

69. ***യാസ്തേ ധാനാ അനുകിരാമി തിലമിശ്രാഃ സ്വധാവതീഃ,***
***താസ്തേ സന്തു വിഭ്വീഃ പ്രഭ്വീസ്താസ്തേ യാമോ രാജാനു മന്യതാം.***

ഹേ പ്രേതമേ! തിലയുക്തമായ സ്വധയോടുകൂടിയ യവത്തിൻെറ മലരുകൾ ഞാൻ നിനക്കു നൽകുന്നു. അവ നിന്നെ വൈഭവശാലിയും തൃപ്തിയോടുകൂടിയതുമാകട്ടെ. യമരാജൻ നിന്നെ മലരുകൾ ഉപഭോഗം ചെയ്യുന്നതിന് അനുവദിക്കട്ടെ.

70. ***പുനർദേഹി വനസ്പതേ യ ഏഷ നിഹിതസ്ത്വയി,***
***യഥാ യമസ്യ സാദന ആസാതൈ വിദഥാ വദൻ.***

ഹേ വനസ്പതികളേ! നിങ്ങളിൽ സ്ഥാപിച്ചിരിക്കുന്ന അസ്ഥിരൂപനായ പുരുഷനെ എനിക്കു മടക്കിത്തരൂ. തന്മൂലം അവൻ യജ്ഞാത്മകങ്ങളായ കർമ്മങ്ങളെ പ്രകാശിപ്പിച്ചുകൊണ്ട് യമൻെറ ഭവനത്തിൽ സ്ഥിതനാകണേ.

71. ***ആ രഭസ്വ ജാതവേദസ്തേജസ്വദ്ധരാ അസ്തു തേ,***
***ശരീരമസ്യ സ ദഹാർഥൈനം ധേഹി സുകൃതാമു ലോകേ.***

ഹേ അഗ്നീ! നിൻെറ ദഹനശീലങ്ങളായ ജ്വാലകൾ രസഹരണശക്തിയാൽ യുക്തമാകട്ടെ. നിങ്ങൾ ജ്വലനത്തിൽ തൽപരരാകൂ. ഈ മൃതൻെറ ശരീരത്തെ ശരിയായവിധത്തിൽ ഭസ്മമാക്കി ഇവനെ പുണ്യാത്മാക്കളുടെ പുണ്യലോകമായ സ്വർഗ്ഗത്തിൽ പ്രതിഷ്ഠിക്കൂ.

72. ***യേ തേ പൂർവേ പരാഗതാ അപരേ പിതരശ്ച യേ,***
***തേഭ്യോ ഘൃതസ്യ കുല്യൈതു ശതധാരാ വ്യുന്ദതീ.***

നിനക്കുമുമ്പായി ജനിച്ച പുരുഷൻ നിനക്കുമുമ്പായി പോയിരിക്കുന്നു. അതുപോലെ നിനക്കുശേഷം ജനിച്ചവനും പോയിരിക്കുന്നു. ആ എല്ലാ പിതൃക്കൾക്കുംവേണ്ടി ഘൃതത്തിൻെറ (കൃത്രിമ) നദി പ്രവഹിക്കണേ. അത് സഹസ്രധാരകളോടുകൂടിയതായി നിന്നെ വിവിധ രീതികളിൽ നനച്ചുകൊണ്ടിരിക്കണേ.

73. ***എതദാ രോഹ വയ ഉന്മൃജാനഃ സ്വാ ഇഹ ബൃഹദു ദീദയന്തേ,***
***അഭി പ്രേഹി മധ്യതോ മാപ ഹാസ്ഥാഃ പിതൃണാം ലോക പ്രഥമോ യോ അത്ര.***

ഹേ മൃതകാ! നീ ഈ ദേഹത്തിൽനിന്നും പുറപ്പെട്ട് സ്വയമായിത്തന്നെ പവിത്രനായി വ്യോമത്തിൽ ഉയരുകയും നിൻെറ ജാതിയിലുള്ള എല്ലാ വ്യക്തികളും സമൃദ്ധിയോടുകൂടി ഇതേ ലോകത്തിൽ വസിക്കുകയും ചെയ്യട്ടെ. ബന്ധുക്കളുടെ നടുവിൽനിന്നും മറ്റു ലോകത്തിനു നേരെ ആരോഹണം ചെയ്യൂ. പിതൃക്കളുടെ ആകാശത്തിൽ സ്ഥിതിചെയ്യുന്ന പ്രധാനലോകത്തെ ഉപേക്ഷിക്കാതിരിക്കൂ.

# അനുവാകം നാല്

## സൂക്തം നാല്

(ഋഷി–അഥർവൻ. ദേവത–യമൻ, മന്ത്രോക്താവ്, പിതൃക്കൾ, അഗ്നി, ചന്ദ്രൻ. ഛന്ദസ്–ത്രിഷ്ടുപ്, ജഗതി, ശക്വരി, ബൃഹതി, അനുഷ്ടുപ്, ഗായത്രി, പംക്തി, ഉഷ്ണിക്.)

1. ***ആ രോഹത അനിത്രീം ജാതവേദസാ പിതൃയാണൈ സം വ ആ രോഹയാമി,***
***അവാഡ്ഢവ്യേഷിതോ ഹവ്യഹാവ ഈജാന യുക്താഃ സുകൃതാം ധത്ത ലോകേ.***

ഹേ ഗാർഹപത്യാഗ്നീ! നീ ജനിച്ചിട്ടുള്ള എല്ലാവരുടേയും ജ്ഞാതാക്കളാകുന്നു. നീ നിന്റെ ജനനകേന്ദ്രമായ അരണിയിൽ പ്രവിഷ്ടനാകണേ. ഞാനും നിന്നെ പിതൃയാനംവഴിയായി അരണികളിലേറ്റുന്നു. ഹവ്യവാഹകനായ അഗ്നി ദേവതകൾക്കായുള്ള ഹവിസ്സിനെ വഹിച്ചിരിക്കുന്നു. ഹേ അഗ്നീ! നിനക്കുവേണ്ടി യജ്ഞം നടത്തിയവനും വിദേശത്തുവച്ച് മൃത്യുവിനെ വരിച്ചവനുമായ യജമാനനെ പുണ്യലോകത്തിൽ പ്രവേശിപ്പിക്കണേ.

2. ***ദേവാ യജ്ഞമൃതവഃ കല്പയന്തി ഹവിഃ പുരോഡാശ സ്രുചോ യജ്ഞായുധാനി,***
***തേഭിര്യാഹി പഥിഭിർദേവയാനൈര്യൈരീജാനാഃ സ്വർഗ്ഗയന്തി ലോകം.***

പൂജ്യന്മാരായ ഇന്ദ്രാദിദേവതകൾ ഋതുയജ്ഞത്തെ ആഗ്രഹിക്കുന്നു. ഘൃതാദികളായ ഹവ്യസാമഗ്രികളും പാത്രാദികളായ ആയുധങ്ങളും യജ്ഞത്തെ കാംക്ഷിക്കുന്നു. ഹേ ആഹിതാഗ്നീ! ദേവയാനമാർഗ്ഗത്തിൽക്കൂടി ഗമനം ചെയ്യൂ. യജ്ഞകർമ്മങ്ങളെ അനുഷ്ഠിക്കുന്ന പുണ്യാത്മാക്കൾ ഗമനം ചെയ്യുന്ന മാർഗ്ഗങ്ങളിൽക്കൂടി നിങ്ങളും പോകുവിൻ.

3. ***ഋതസ്യ പന്ഥാമനു പശ്യ സാധ്വങ്ഗിരസഃ സകൃതോ യേനയന്തി,***
***തേഭിര്യാഹി പഥിഭിഃ സ്വർഗ്ഗ യത്രാദിത്യാ മധു ഭക്ഷയന്തി തൃതീയേ നാകേ അധി വി ശ്രയസ്വ.***

ഹേ പ്രേതമേ! നീ സത്യത്തിന്റെ കാരണരൂപമായ മാർഗ്ഗത്തെ ശരിയായ രീതിയിൽ അറിഞ്ഞുകൊണ്ട് അംഗിരസ്സ് മുതലായ മഹർഷിമാരുടെ സ്വർഗ്ഗത്തിലേയ്ക്കുള്ള മാർഗ്ഗങ്ങളിൽക്കൂടി, ആദിതിപുത്രന്മാരായ ദേവതകൾ അമൃതത്തെ സേവിക്കുന്ന ദുഃഖരഹിതമായ തൃതീയസ്വർഗ്ഗത്തിൽ അധിവസിക്കണേ.

4. ***ത്രയഃ സുപർണാ ഉപരസ്യ മായൂ നാകസ്യ പൃഷ്ഠേ അധി വിഷ്ടപി ശ്രിതാഃ,***
***സ്വർഗാ ലോകാ അമൃതന വിഷ്ടാ ഇഷമൂജം യജമാനായ ദു ാം.***

അഗ്നി, വായു, സൂര്യൻ, ഇവർ മനോഹരമായി ചലിക്കുന്നവരാകുന്നു. വായുവും വിദ്യുത്തും മേഘത്തിനുതുല്യം ശബ്ദിക്കുന്നു. ഇവയെല്ലാം സ്വർഗ്ഗത്തിനും മുകളിലുള്ള വിഷ്ടപത്തിൽ നിവസിക്കുന്നു. ഇവ തങ്ങളുടെ കർമ്മങ്ങളാൽ പ്രാപിച്ച സ്വർഗ്ഗലോകം അമൃതത്താൽ സമ്പന്നമായിരിക്കുന്നു. കർമ്മാനുഷ്ഠാനത്തോടുകൂടിയ പ്രേതത്തിന് ഇത് ആഗ്രഹിക്കുന്ന ഭക്ഷണവും രസവും നൽകണേ.

5. ***ജുഹുർദാധാര ദ്യാമുപഭൃദന്തരിക്ഷം ധ്രുവാ ദാധാര പൃഥിവീം പ്രതിഷ്ഠാം,***
***പ്രതിമാ ലോകാ ധൃതപൃഷ്ഠാഃ സ്വർഗാഃ കാമകാമം യജ-മാനായ ദുഹ്രാമ.***

ഹോമപാത്രമായ ജൂഹൂ ആകാശത്തെ പുഷ്ടിപ്പെടുത്തി. ഉപഭൃതപാത്രം അന്തരീക്ഷത്തെ വഹിച്ചു. ധ്രുവാപാത്രം പൃഥിയെ പാലനം ചെയ്തു. ഈ ധ്രുവയാൽ പാലിതമായ പൃഥ്വിയെ ധ്യാനിച്ചുകൊണ്ട് ഊർധ്വസ്വർഗ്ഗലോകം യജമാനന് ഇച്ഛരിതഫലത്തെ പ്രദാനം ചെയ്യണേ.

6. ***ധ്രുവ ആരോഹ പൃഥിവീം വിശ്വഭോജസമന്തരിക്ഷമുപഭൃദാ ക്രമസ്വ, ഗൃഹുദ്യാം ഗച്ഛ യജമാനേന സാകം സ്രുവേണ വത്സേ നദിശഃ പ്രപീനാ സർവാ ധുക്ഷ്വാഹൃണീയമാനഃ.***

ഹേ ധ്രുവനാമത്തോടുകൂടിയ സ്രുക്കേ! നീ ഭൂമിയിലേയ്ക്കു വരൂ. ഈ യജമാനനും പൃഥ്വിയിൽ പ്രതിഷ്ഠിതനാകട്ടെ. ഹേ ഉപഭൃതപാത്രമേ! നീ അന്തരീക്ഷത്തിലേയ്ക്ക് ആരോഹണം ചെയ്യൂ. ഹേ ജൂഹൂ! നീ യജമാനനോടുകൂടി ദ്യുലോകത്തിലേയ്ക്കു ഗമിക്കുകയും എല്ലാ ദിക്കുകളിൽ നിന്നും അഭീഷ്ട ഫലങ്ങളെ കറന്നെടുക്കുകയും ചെയ്യൂ.

7. ***തീർഥേസ്നരന്തി പ്രവതോ മഹീരിതി യജ്ഞകൃതഃ സുകൃതോ യേന യന്തി,***
***അത്രാദധുയേജമാനായ ലോക ദിശോ ഭൂതാനി യദകല്പന്ത.***

തീർത്ഥം, യജ്ഞം, ആദിയായ കർമ്മങ്ങൾവഴിയായി വലിയവലിയ വിപത്തുകളിൽനിന്നും രക്ഷപ്പെടുന്നു. ഇപ്രകാരം ചിന്തിച്ച് യജ്ഞകർമ്മങ്ങൾ നടത്തുന്ന പുരുഷൻ യാതൊരു മാർഗ്ഗത്തിൽക്കൂടി സ്വർഗ്ഗത്തിലേയ്ക്കു ഗമിക്കുന്നുവോ ആ മാർഗ്ഗത്തെ അന്വേഷിച്ചുകൊണ്ട് യജ്ഞകർത്താവ് ഈ യജമാനൻെറ ആ മാർഗ്ഗത്തെ തുറക്കണേ.

8. ***അങ്ഗിരസാമയനം പൂർവ്വേ അഗ്നിരാദിത്യാനാമയനം ഗാർഹപത്യോ ദക്ഷിണാനാമയനം ദക്ഷിണാഗ്നിഃ,***
***മഹിമാനമഗ്നേർവിഹിതസ്യ ബ്രഹ്മണാ സമങ്ഗഃ സർവ ഉപ യാഹി ശഗ്മഃ.***

ആഹിതാഗ്നിയുടെ ചിതയിൽ ഗാർഹപത്യാഗ്നി പ്രവേശിക്കുകയും ആഗ്രഹിക്കുന്ന ഫലങ്ങളെ നൽകുകയും ചെയ്യണേ. പൂർവഭാഗത്തായി സ്ഥിതി ചെയ്യുന്ന ആഹ്വാനീയാഗ്നി അംഗിരസ്സുകളുടെ സത്രാത്മകമായ കർമ്മമാകുന്നു. ഗാർഹപത്യാഗ്നി ആദിത്യൻെറ അയനനാമത്തോടുകൂടിയ സത്രയോഗമാകുന്നു. ദക്ഷിണാഗ്നി ദക്ഷവാൻ നാമത്തോടുകൂടിയ സത്രമാകുന്നു. ഇപ്രകാരം വിഭിന്ന നാമങ്ങളോടുകൂടിയ വിഭൂതിയെ ഹേ പ്രേതമേ! പൂർണ്ണാവയവങ്ങളോടുകൂടിയ വനായി സുഖത്തെ പ്രാപിക്കൂ.

9. ***പൂർവോ അഗ്നിഷ്ട്വാ തപതു ശം പുരസ്താച്ഛ പശ്ചാത് തപതു ഗാർഹപത്യഃ,***
***ദക്ഷിണാഗ്നിഷ്ഠേ തപതു ശർമ വർമോത്തരതോ മധ്യതോ അന്തരിക്ഷാദ് ദിശോദിശോ അഗ്നേ പരി പാഹി ഘോരാത്.***

ചാമ്പലായിക്കൊണ്ടിരിക്കുന്ന ഹേ പ്രേതമേ! നിന്നെ കിഴക്കു പ്രകാശിച്ചുകൊണ്ടിരിക്കുന്ന അഗ്നി സുഖം നൽകിക്കൊണ്ടു ഭസ്മമാക്കട്ടെ. ദക്ഷിണാഗ്നി

നിന്നെ സുഖത്തോടുകൂടി ഭസ്മീകരിക്കട്ടെ. ഹേ അഗ്നീ! നീ എല്ലാ ദിക്കുകളിൽനിന്നും ക്രൂരന്മാരിൽനിന്നും ഹിംസകന്മാരിൽനിന്നും ഈ പ്രേതത്തെ രക്ഷിക്കണേ.

10. ***യൂയമഗ്നേ ശംതമാഭി സ്തനൂഭിരീജാനമഭി ലോകം സ്വർഗം,***
***അശ്വാ ഭൂത്വാ പൃഥിവാഹീ ബഹാഥ യത്ര ദേവൈഃ സധമാദം മദന്തി.***

ഹേ അഗ്നീ! പ്രത്യേകം പ്രത്യേകം സ്ഥാനങ്ങളെ പ്രാപിച്ചിരിക്കുന്ന നീ തൻെറ ആധാനകർത്താവും ആരാധകനുമായ യജമാനനെ തൻെറ മഹത്തായ കല്യാണസാധനകളാൽ സ്വർഗ്ഗലോകത്തിൽ എത്തിക്കൂ. ആ ലോകത്തിൽ ഞങ്ങൾ ഗോത്രക്കാർ സഹിതം ദേവതകളോടുകൂടി വസിച്ചുകൊണ്ട് പ്രസന്നതയെ പ്രാപിക്കണേ.

11. ***ശമഗ്നേ പശ്ചാത് തപ ശം പുരസ്താച്ഛമുത്തരാച്ഛമധരാത് തപൈനം,***
***ഏകസ്ത്രേധാ വിഹിതോ ജാതവേദഃ സമ്യഗേനം ധേഹിസുകൃതാമു ലോകേ.***

ഹേ അഗ്നീ! ഇവനെ പൂർവ്വം, പശ്ചിമം, ദക്ഷിണം, ഉത്തരം ഈ ദിക്കുകളിൽ സുഖപൂർവ്വകം ഭസ്മമാക്കൂ. ഏകനായിരുന്നിട്ടും യജമാനൻ നിങ്ങളെ മൂന്നു രൂപത്തിൽ സ്ഥാപിച്ചിരിക്കുന്നു. ഇപ്രകാരം യജ്ഞം നടത്തിയിട്ടുള്ള ഇവനെ പുണ്യാത്മാക്കളുടെ ലോകത്തിൽ പ്രതിഷ്ഠിക്കൂ.

12. ***ശമഗ്നയഃ സമിദ്ധാ ആ രഭന്താം പ്രജാപത്യ മേധ്യം ജാതവേദസഃ,***
***ശൃതം കൃണ്വന്ത ഇഹ മാവ വിക്ഷിപന.***

പ്രദീപ്തമായ അഗ്നി ഈ പ്രേതത്തെ ശരിയായ രൂപത്തിൽ ഭസ്മീകരിക്കണേ, അവർ ഇതിനെ അങ്ങിങ്ങായി എറിയാതിരിക്കട്ടെ.

13. ***യജ്ഞ ഏതി വിതതഃ കല്പമാന ഈജാനമഭി ലോകൈ സ്വർഗം,***
***തമഗ്നയഃ സർവ്വഹുതം ജുഷന്താം പ്രജാപത്യം മേധ്യ ജാതവേദസഃ,***
***ശൃത കൃണ്വന്ത ഇഹ മാവ ചിക്ഷിപൻ.***

ഈ ബൃഹത്തായ പിതൃമേധയജ്ഞം ഇവനെ സുഖസമ്പന്നമായ സ്വർഗ്ഗലോകത്തിൽ എത്തിച്ചുകൊണ്ടിരിക്കുന്നു. അഗ്നികൾ യജ്ഞത്തിനുപയോഗിക്കുന്നതിനെ ഭക്ഷിക്കട്ടെ. പാകം ചെയ്യുന്ന സമയം ഇത് അങ്ങിങ്ങായി എറിഞ്ഞ് പകുതി ജ്വലിച്ചതായി ഉപേക്ഷിക്കാതിരിക്കട്ടെ.

14. ***ഈജാനശ്ചിതമാരുക്ഷദഗ്നീം നാകസ്യ പൃഷ്ഠാദ് ദിവമുത്പതിഷ്യൻ,***
***തസ്മൈ പ്രഭാതി നഭസോ ജ്യോതിഷീമാൻത്സ്വർഗഃ പന്ഥഃ സുകൃതേ ദേവയാനഃ.***

ഈ യജ്ഞപുരുഷൻ തൃതീയസ്വർഗ്ഗത്തിൽ ആരോഹിതനാകുന്നതിനു വേണ്ടി വിഷമസംഖ്യകളോടുകൂടിയ ശലാകകളിലും ഇഷ്ടികകളാൽ തടയപ്പെട്ട അഗ്നിപ്രദേശത്തിലും കയറിയിരിക്കുന്നു. സ്വർഗ്ഗത്തിൽ കയറിയ പുണ്യാത്മാവായ പ്രേതത്തിനുവേണ്ടി ദേവയാനമാർഗ്ഗം പ്രകാശത്താൽ യുക്തമാകട്ടെ.

15. ***അഗ്നിർഹോതാധ്വര്യുഷ്ടേ ബൃഹസ്പതിരിന്ദ്രോ ബ്രഹ്മാ ദക്ഷിണതസ്തേ അസ്തു,***
***ഹുതോഽയം സംസ്ഥിതോ യജ്ഞഃ ഏതി യത്ര പൂർവ്വമയനം ഹുതാനാം.***

ഹേ പ്രേതമേ! നിൻെറ പിതൃമേധയജ്ഞത്തിൽ അഗ്നി ഹോതാവായിരിക്കട്ടെ, ബൃഹസ്പതി അധ്വര്യുവായിരിക്കട്ടെ. ഇന്ദ്രൻ ബ്രഹ്മാവായിരിക്കട്ടെ.

ഇപ്രകാരം അനുഷ്ഠിതനായ ഇവൻ പൂർവ്വസമയത്തിൽ യജ്ഞികളുടെ സ്ഥാനത്തെ പ്രാപിക്കുന്നു.

16. ***അപൂപവാൻ ക്ഷീരവാംശ്ചരുരേഹ സീദതു,***
***ലോകകൃതഃ പഥികൃതോ ജയാമഹേ യേ ദേവാനാം***
***ഹുതഭാഗാ ഇഹ സ്ഥ.***

പൊടിച്ചെടുത്ത ഗോതമ്പും പശുവിൻപാലും കൂട്ടി മിശ്രണം ചെയ്ത് പാകം ചെയ്യൂ. ഈ ഓദനം ഈ കർമ്മത്തിൽ അസ്ഥികളുടെ അടുക്കൽ പടിഞ്ഞാറുഭാഗത്തായി വയ്ക്കട്ടെ. സംസ്ക്കരിക്കപ്പെട്ട ഈ പ്രേതത്തിനുവേണ്ടി സ്വർഗ്ഗനിർമ്മാതാക്കളായ ഇന്ദ്രാദിദേവതകളിൽക്കൂടി ഈ ഹവിസ്സിൻെറ അധികാരികളായ ദേവതകളെ പ്രസാദിപ്പിക്കുന്നു.

17. ***അപൂപവാൻ ദധിവാം ശ്ചരുരേഹ സീദതു,***
***ലോകകൃതഃ പഥികൃതോ ജയാമഹേ യേ ദേവാനാം***
***ഹുതഭാഗാ ഇഹ സ്ഥ.***

പൊടിച്ചെടുത്ത ഗോതമ്പും നെയ്യും മിശ്രിതമാക്കിയ ഈ ഓദനരൂപത്തെ ഈ കർമ്മത്തിൽ അസ്ഥികളുടെ അടുക്കൽ പശ്ചിമഭാഗത്തായി വയ്ക്കട്ടെ. സംസ്ക്കാരത്തെ പ്രാപിച്ച ഈ പ്രേതത്തിനുവേണ്ടി സ്വർഗ്ഗനിർമ്മാതാക്കളായ ഇന്ദ്രാദിദേവതകളിൽക്കൂടി ഈ ഹവിസ്സിൻെറ അധികാരികളായി ഇവിടെ ഹാജരായിരിക്കുന്ന ദേവതകളെ ഞങ്ങൾ പ്രസാദിപ്പിക്കുന്നു.

18 ***അപൂപവാൻ ദ്രപ്സാവാംശ്ചരുരേഹ സീദതു,***
***ലോകകൃതഃ പഥികൃതോ യജാമഹേ യേ ദേവാനാം***
***ഹുതഭാഗാ ഇഹ സ്ഥ.***

ഗോതമ്പുപൊടിയും നെയ്യോടുകൂടിയ തൈരിൻവെള്ളവും സ്വർഗ്ഗനിർമ്മാതാക്കളായ ഇന്ദ്രാദിദേവന്മാരിൽക്കൂടി ഈ ഹവിസ്സിൻെറ അധികാരികളായി ഇവിടെ ഹാജരായിരിക്കുന്ന ദേവതകളെ പ്രേതത്തിനുവേണ്ടി ഞങ്ങൾ പ്രസാദിപ്പിക്കുന്നു.

19. ***അപൂപവാൻ ഘൃതവംശ്ചരുരേഹ സീദതു,***
***ലോകകൃതഃ പഥികൃതോ യജാമഹേ യേ ദേവാനാം***
***ഹുതഭാഗാ ഇഹ സ്ഥ.***

പൊടിച്ച ഗോതമ്പും പശുവിൻനെയ്യും സംയുക്തമാക്കി സംസ്ക്കരിക്കപ്പെട്ട ഈ പ്രേതത്തിനുവേണ്ടി സ്വർഗ്ഗനിർമ്മാതാക്കളായ ഇന്ദ്രാദിദേവതകളിൽക്കൂടി ഈ ഹവിസ്സിൻെറ അവകാശികളായ ദേവതകളെ ഞങ്ങൾ പ്രസന്നരാക്കുന്നു.

20. ***അപൂപവാൻ മാംസവാശ്ചരുരേഹ സീദതു,***
***ലോകകൃതഃ പഥികൃതോ യജാമഹേ യേ ദേവാനാം***
***ഹുതഭാഗാ ഇഹ സ്ഥ.***

പൊടിയാക്കിയ ഗോതമ്പും പ്രാണിജവസ്തുക്കളും സംയുക്തമാക്കിയ ഓദനരൂപമായ ഹവിരന്നത്തെ പശ്ചിമഭാഗത്തായി വയ്ക്കട്ടെ.

21. ***അപൂപവാനന്നവാംശ്ചരുരേഹ സീദതു,***
***ലോകകൃതഃ പഥികൃതോ യജാമഹേ യേ ദേവാനാം***
***ഹുതഭാഗാ ഇഹ സ്ഥ.***

ഗോതമ്പുപൊടികൊണ്ടുള്ള അപ്പത്താൽ യുക്തവും അന്നത്താൽ മിശ്രിതവുമായ ഓദനം ഈ കർമ്മത്തിൽ അസ്ഥികളുടെ പശ്ചിമഭാഗത്തായി വയ്ക്കട്ടെ. സംസ്ക്കരിക്കപ്പെട്ട ഈ പ്രേതത്തിനുവേണ്ടി സ്വർഗ്ഗനിർമ്മാതാക്ക

ളായ ഇന്ദ്രാദിദേവന്മാരിൽക്കൂടി ഈ ഹവിസ്സിൻെറ അവകാശികളായ ദേവതകളെ ഞങ്ങൾ പ്രസന്നരാക്കുന്നു.

22. ***അപൂപവാൻ മധുമാംശ്ചരുരേഹ സീദതു,***
***ലോകകൃതഃ പഥികൃതോ യജാമഹേ യേ ദേവാനാം***
***ഹുതഭാഗാ ഇഹ സ്ഥ.***

ഗോതമ്പുപൊടികൊണ്ടുള്ള അപ്പത്താലും മധുവിനാലും യുക്തമായ ഓദനരൂപമാകുന്ന ഹവിരന്നം ഈ കർമ്മത്തിൽ അസ്ഥികളുടെ പടിഞ്ഞാറുഭാഗത്തായി വയ്ക്കട്ടെ. സംസ്ക്കരിക്കപ്പെട്ട ഈ പ്രേതത്തിനുവേണ്ടി സ്വർഗ്ഗനിർമ്മാതാക്കളായ ഇന്ദ്രാദിദേവതകളിൽക്കൂടി ഈ ഹവിസ്സിൻെറ അവകാശികളായ ദേവതകളെ ഞങ്ങൾ പ്രസന്നരാക്കുന്നു.

23. ***അപൂപവാൻ രസവാംശ്ചരുരേഹ സീദതു,***
***ലോകകൃതഃ പഥികൃതോ യജാമഹേ യേ ദേവാനാം***
***ഹുതഭാഗാ ഇഹ സ്ഥ.***

ഗോതമ്പുപൊടികൊണ്ടുള്ള അപ്പത്താലും ആറു രസങ്ങളാലും യുക്തമായ ഓദനരൂപമാകുന്ന ഹവിരന്നം ഈ കർമ്മത്തിൽ അസ്ഥികളുടെ പശ്ചിമഭാഗത്തായിരിക്കട്ടെ. സംസ്ക്കരിക്കപ്പെട്ട ഈ പ്രേതത്തിനുവേണ്ടി സ്വർഗ്ഗനിർമ്മാതാക്കളായ ഇന്ദ്രാദിദേവന്മാരിൽക്കൂടി ഈ ഹവിസ്സിൻെറ അവകാശികളായി ഇവിടെ ഹാജരായിരിക്കുന്ന ദേവതകളെ ഞങ്ങൾ പ്രസന്നരാക്കുന്നു.

24. ***അപൂപവാനപവാംശ്ചരുരേഹ സീദതു,***
***ലോകകൃതഃ പഥികൃതോ യജാമഹേ യേ ദേവാനാം***
***ഹുതഭാഗാ ഇഹ സ്ഥ.***

ഗോതമ്പുകൊണ്ടുള്ള അപ്പത്താലും അതുപോലെ മറ്റിനങ്ങളിലുള്ള അപ്പത്താലും യുക്തമായ ഓദനരൂപമാകുന്ന ഹവിരന്നം ഈ കർമ്മത്തിൽ അസ്ഥികളുടെ പശ്ചിമഭാഗത്തായി വയ്ക്കുന്നു. സംസ്ക്കരിക്കപ്പെട്ട ഈ പ്രേതത്തിനുവേണ്ടി സ്വർഗ്ഗനിർമ്മാതാക്കളായ ഇന്ദ്രാദിദേവന്മാരിൽക്കൂടി ഈ ഹവിസ്സിൻെറ അവകാശികളായി ഇവിടെ ഹാജരായിരിക്കുന്ന ദേവതകളെ ഞങ്ങൾ പ്രസന്നരാക്കുന്നു.

25. ***അപൂപാപിഹിതാൻ കുംഭാൻ യാസ്തേ ദേവാ അധാരയൻ,***
***തേ തേ സന്തു സ്വധാവന്തോ മധുമന്തോ ഘൃതശ്ചുതഃ.***

ഹേ പ്രേതമേ! ഹവിസ്സിൻെറ അവകാശികളായി ഏതെല്ലാം ദേവതകൾ ഹവിസ്സു നിറഞ്ഞിരിക്കുന്ന കുംഭങ്ങളെ തങ്ങളുടെ അവകാശമായി സ്വീകരിച്ചിരിക്കുന്നുവോ ആ ഹവിസ്സ് നിന്നെ പരലോകത്തിൽ സ്വധയാൽ യുക്തനാണേ.

26. ***യാസ്തേ ധാനാ അനുകിരാമി തിലമിശ്രാ സ്വധാവതീഃ,***
***താസ്തേ സന്തൂദ്ധ്വീഃ പ്രഭ്വീസ്താസ്തേ യമോ രാജാനു മന്യതാം.***

27. ***അക്ഷിതിം ഭൂയസീം.***

ഹേ പ്രേതമേ! നിനക്കുവേണ്ടി ഞാൻ വിതറിയിരിക്കുന്ന കറുത്ത എള്ളുകളാൽ യുക്തമായ യവത്തിൻെറ മലരുകൾ നിനക്കു പരലോകത്തിൽ പ്രചുരമായ പരിണാമത്താൽ ലഭിക്കുകയും അവ ഭക്ഷിക്കുന്നതിന് യമരാജൻ നിന്നെ അനുവദിക്കുകയും ചെയ്യട്ടെ.

28. ***ദ്രപ്സശ്ചസ്കന്ദ പൃഥിവീമനു ദ്യാമിമം ച യോനിമനു യശ്ച പൂർവഃ,***
***സമാനം യോനിമനു സഞ്ചരന്തം ദ്രപ്സാം ജുഹോമ്യനു സപ്ത ഹോത്രാഃ.***

സോമരസത്തിൽ സ്ഥിതിചെയ്യുന്ന ജലാംശത്തെ ആകാശത്തേയും ഭൂമിയേയും ലക്ഷ്യമാക്കി ഞാൻ വിതറുന്നു. സംസാരത്തിൻെറ കാരണരൂപമായ പൃഥ്വിയെ ലക്ഷ്യമാക്കി അതിനുമുമ്പുണ്ടായ ദ്യുലോകത്തേയും ദ്യാവാപൃഥിവിയേയും ലക്ഷ്യമാക്കിക്കൊണ്ട് എഴു മന്ത്രോച്ചാരകന്മാരായ ഹോതാക്കളേയും ലക്ഷ്യമാക്കി സോമരസബിന്ദുക്കളെ അഗ്നിയിൽ ഹോമിക്കുന്നു. ഇതു ദേവതകൾക്കായി ചെയ്യുന്നു.

29. ***ശതധാരം വായുയർക്ക സ്വർവിദം നൃചക്ഷസസ്തേ അഭിചക്ഷതേ രയിം, യേ പ്രണന്തി പ്ര ച യ ച്ഛന്തി സർവദാ തേ ദുഹ്രതേ ദക്ഷിണാം സപ്തമാതരം.***

ഹേ പ്രേതമേ! മനുഷ്യരെ ദർശിക്കുന്ന ദേവതകൾ പൊഴിച്ചുകൊണ്ടിരിക്കുന്ന ജലത്തിൽ യുക്തമായി വായുവേഗത്തിൽ ചലിച്ചുകൊണ്ട് സ്വർഗ്ഗ പ്രാപ്തമാകുന്ന ഈ ഹവിസ്സിനോടുകൂടിയ കുംഭം നിനക്കുവേണ്ടിയുള്ള ധനരൂപമായി അറിയുന്നു. നിൻെറ ഗോത്രക്കാർ നിന്നെ കുംഭോദകത്താൽ തൃപ്തനാക്കുന്നു. കുംഭോദകം നൽകുന്നവൻ സപ്തമാതൃകാരൂപമായ ജലധരരൂപത്തെ ദക്ഷിണയായി എപ്പോഴും നൽകിക്കൊണ്ടിരിക്കുന്നു.

30. ***കോശം ദുഹന്തി കലശം ചതുർബിലമിഡാംധേനും മധുമതീ സ്വസ്തയേ,***
***ഊർജ മഹന്തീമുദതിം ജനേഷ്വഗേ മാ ഹിസീഃ പരമേ വ്യോമൻ.***

ധനം, സ്വർണ്ണം മുതലായവയാൽ പൂർണ്ണമായ കോശത്തിനുസമാനം നാലു ദ്വാരങ്ങളോടുകൂടിയ കലശത്തെ ധേനുവിനെ കറക്കുന്നതുപോലെ കറക്കുന്നു. ഹേ അഗ്നീ! പിതൃക്കളെ പ്രാപിച്ച ഈ പ്രേതത്തിനുവേണ്ടി സന്തോ ഷത്തെ നൽകുന്നവളായ അദിതിയെ തടയാതിരിക്കൂ.

31. ***ഏതത് തേ ദേവഃ സവിതാ വാസോ ദദാതി ഭർതവേ,***
***തത ത്വം യമസ്യ രാജ്യേ വസാന സ്താപ്യം ചര.***

ഹേ പ്രേതമേ! സൂര്യൻ നിനക്കു പുതയ്ക്കുന്നതിനായി ഈ വസ്ത്രം നൽകുന്നു. നീ ഇതു ധരിച്ചുകൊണ്ട് യമലോകത്തിൽ സ്വച്ഛന്ദമായി വിഹരിക്കൂ.

32. ***ധാനാ ധേനുരഭവദ വത്സോ അസ്യസ്തിലോƒ ഭവത്,***
***തത ത്വം യമസ്യ രാജ്യേ ആക്ഷതാമുപ ജീവതി.***

വറുത്ത യവത്തിൻെറ മലരുകൾ ഗോക്കളും എള്ള് അവയുടെ കിടാക്കളും ആയിത്തീരും. ഹേ പ്രേതമേ! നീ ധേനുരൂപമായ ആ മലരുകൾകൊണ്ട് ജീവിക്കട്ടെ.

33. ***ഏതാസ്തേ അസൗ ധേനവഃ കാമദുധാ ഭവന്തു,***
***ഏനീഃ ശ്യേനീഃ സരൂപാവിരൂപാസ്തിലവത്സാ ഉപ തിഷ്ഠന്തു ത്വാത്ര.***

ഹേ പ്രേതമേ! വിഭിന്നരൂപങ്ങളോടുകൂടിയ വത്സയുക്തതിലാത്മക ഗോക്കൾ നിന്നെ സംബന്ധിച്ചിടത്തോളം കാമധേനുക്കളാകട്ടെ. അവ നിന്നോടൊത്തു വസിച്ചുകൊണ്ട് യമലോകത്തിൽ നിനക്കിഷ്ടഫലങ്ങളെ നൽകട്ടെ.

34. ***ഏനീർധാനാ ഹരിണിഃ ശ്യേനീരിസ്യ കൃഷ്ണാ ധാനാ രോഹി– ണീർധേന സ്വതേ,***
***തിലവത്സാ ഈർജമസ്മൈ ദുഹാനാ വിശ്വാഹാ സന്ത്വനപസ്ഫുരന്തീ.***

ചുവന്നതും വെളുത്തതും പച്ചനിറത്തോടുകൂടിയതും വറുത്തതുകാരണം കറുത്തതും അരുണവർണ്ണമാർന്നതുമായ മലരുകൾ നിനക്കുവേണ്ടി ഗോരൂപം ധരിച്ചിരിക്കുന്നു. അവ എപ്പോഴും ഈ പ്രേതത്തിന് ബലദായകമായ അന്നം നൽകിക്കൊണ്ടിരിക്കട്ടെ.

35. ***വൈശ്വാനരേ ഹവിരിദം ജുഹോമി സാഹസ്ത്രം ശതധാരമുത്സം, സ ബിഭർതി പിതരം പിതാമഹാൻ പ്രാപിതാമഹാൻ വിഭർതി പിന്വമാനഃ.***

വൈശ്വാനരാഗ്നിയിൽ ഞാൻ ഈ ഹവിസ്സിനെ സമർപ്പിക്കുന്നു. ഇത് അനേകപ്രകാരത്തിൽ ഉയർന്നുകൊണ്ടിരിക്കുന്ന ജലത്താൽ യുക്തമാകുന്നു. ഈ ജലം വർഷിക്കപ്പെട്ടുകൊണ്ട് തൻെറ ഉപജീവികളായ പിതൃക്കളെ തൃപ്തിപ്പെടുത്തുന്നു. ഈ ഹവിസ്സിനാൽ പ്രദീപ്തമാകുന്ന വൈശ്വാനരാഗ്നി എൻെറ എല്ലാ പൂർവ്വപുരുഷന്മാരെയും തൃപ്തരാക്കണേ.

36. ***സഹസ്രധാരം ശതധാരമുത്സമക്ഷിതം വ്യച്യമാനം സലിലസ്യ പൃഷ്ഠേ, ഊർജം ദുഹാനമനപരന്തമുപാസതേ പിതരഃ സ്വധാഭിഃ.***

ഭൂതപ്രേതങ്ങൾ പിതൃയജ്ഞത്തിനുസമാനം ക്ഷരിതമാകുന്ന ഉദകത്താൽ പൂർണ്ണവും ഊർധ്വഭാഗത്തിൽ സ്ഥിതവും അന്നസാധകമായ ജലത്തെ പൊഴിച്ചുകൊണ്ട് ഛിദ്രയുക്തമായ കലശത്തെ അഭിലഷിക്കുന്നു.

37. ***ഇദം കസാംബു ചയനേന ചിതം തത് സജാതാ അബ പശ്യതേത, മർത്യോ fയമമൃതത്വമേതി തസ്മൈ ഗൃഹാൻ കൃണുത യാവത്സബന്ധു.***

ഹേ സമാനകുലത്തിലുള്ളവരേ! നിങ്ങൾ ഏകീകരിച്ചിരിക്കുന്ന ഈ അസ്ഥിസമൂഹത്തെ ശ്രദ്ധയോടുകൂടി വീക്ഷിക്കൂ. ഈ പ്രേതം അമരത്വത്തെ പ്രാപിച്ചുകൊണ്ടിരിക്കുന്നു. നിങ്ങൾ എല്ലാവർക്കും വേണ്ടി ഭവനം നിർമ്മിക്കൂ.

38. ***ഇഹൈവൈധി ധനസനിരിഹചിത ഇഹക്രതുഃ,***
***ഇഹൈധി വീര്യവത്തരോ വയോധാ അപരാഹതഃ.***

ഹേ ഉൽമുകമേ!(തീക്കൊള്ളി) ധൂളിനിറഞ്ഞ ഈ ദേശത്തിൽ വസിച്ചുകൊണ്ട് നീ ഞങ്ങൾക്കു ധനം നൽകുന്നവനായിരിക്കൂ. അവിടെനിന്നും ഞങ്ങളുടെ കർമ്മങ്ങളുടെ സമ്പാദകനും പരമബലശാലിയും അന്നത്തെ പുഷ്ടിപ്പെടുത്തുന്നവനും ശത്രുക്കളെ പീഡിപ്പിക്കുന്നവനുമായി അഭിവൃദ്ധിയെ പ്രാപിക്കൂ.

39. ***പുത്രം പൗത്രമഭിതർപയന്തീരാപൗ മധുമതീരിമാഃ,***
***സ്വധാം പിതൃഭ്യോ അമൃതം ദൂഹാനാ ആപോ ദേവോരുഭയാം-സ്തർപയന്തു.***

ആചമനയോഗ്യമായ മധുരജലം പുത്രപൗത്രാദികൾക്കു തൃപ്തികരമാകുന്നു. ഇത് പിണ്ഡത്താൽ ഉപജീവനം നടത്തുന്ന പിതൃക്കൾക്ക് സ്വധയെ പ്രദാനം ചെയ്തുകൊണ്ടിരിക്കുന്നു. ഈ ജലംകൊണ്ട് ആചമനം ചെയ്തുകഴിയുമ്പോൾ മാതൃകുലത്തിലെ പിതൃക്കൾ തൃപ്തിയെ പ്രാപിക്കട്ടെ.

40. ***ആപോ അഗ്നിം പ്ര ഹിണുത പിതൄം രൂപമം യജ്ഞം പിതരോ മേ ജുഷന്താം,***
***ആസീനാമൂർജമുപ യേ സചന്തേ തേനോ രയിം സർവവീരം നി യച്ഛൻ.***

ഹേ ജലമേ! നീ നനയ്ക്കലിൻെറ സാധനരൂപമാകുന്നു. നിന്നെ ദക്ഷിണാഗ്നിയജ്ഞത്താൽ പ്രദത്തമായ പിണ്ഡം വഹിക്കുന്നതിനുവേണ്ടി പിതൃക്കളുടെ അടുക്കൽ എത്തിക്കുന്നു. എൻെറ പിതൃക്കൾ ഈ പിണ്ഡം ആസ്വദിക്കട്ടെ. യജ്ഞത്തിനു സമർപ്പിക്കപ്പെട്ട പിണ്ഡരൂപമായ അന്നം സേവിക്കുന്നതിന് അടുത്തുവന്നിരിക്കുന്ന പിതൃക്കൾ നമുക്ക് കുശാലന്മാരായ പുത്രപൗത്രാദികൾ സഹിതം ധനം നൽകണേ.

41. ***സമിന്ധതേ അമർത്യം ഹവ്യവാഹം ഘൃതപ്രിയം,***
***സ വേദ നിഹിതാൻ നിധീൻ പിതൃൻ പരാവോ ഗതാൻ.***

കർമ്മവാനായ പുരുഷൻ അവിനാശിയായ അഗ്നിയെ പ്രകടമാക്കുന്നു. കാണിക്കുന്നവനെക്കൂടാതെ എങ്ങനെ ആർക്കെങ്കിലും ഭൂമിഗതമായ കോശത്തെ കാണുവാൻ കഴിയാതിരിക്കുന്നുവോ അങ്ങനെയുള്ള ഈ പിതൃക്കൾ സ്വയമായി പ്രകാശിക്കുന്നില്ല. ഈ അഗ്നി ദൂരദേശങ്ങളിൽ വസിക്കുന്ന പിതൃക്കളെ അറിയുന്നവനാകുന്നു. അതിനാൽ ഇത് പ്രദീപ്തമാക്കപ്പെടുന്നു.

42. ***യം തേ മന്ഥം യമോദനം യന്മാംസം നിപൃണാമി തേ,***
***തേ തേ സന്തു സ്വധാവന്തോ മധുമന്തോ ഘൃതശ്ചുതഃ.***

ഹേ പ്രേതമേ! നിനക്കു ഞാൻ നൽകിയിരിക്കുന്ന മന്ഥം (കടകോൽ) നിന്നെ സ്വധയാലും ഘൃതത്താലും സമ്പന്നമാക്കട്ടെ.

43. ***യാസ്തേ ധാനാ അനുകിരാമി തിലമിശ്രാഃ സ്വധാവതീഃ,***
***താസ്തേ സന്തൂദ്ഭ്വീഃ പ്രഭ്വീസ്താതേ യമോ രാജാനു മതൃതാം.***

ഹേ പ്രേതമേ! കൃഷ്ണവർണ്ണങ്ങളോടുകൂടിയ സ്വധാമയിയായ മലരുകൾ പരലോകം പ്രാപിച്ചതിനുമേൽ നിനക്കു ധാരാളമായി ലഭിക്കട്ടെ. അവ ഭക്ഷിക്കുന്നതിനു യമരാജൻ നിന്നെ അനുവദിക്കട്ടെ.

44. ***ഇദം പൂർവമരം നിയാനം യേനാ തേ പൂർവേ പിതരഃ പരേതാഃ,***
***പരോഗവാ യേ അഭിശാചോ അസ്യ തേ ത്വാ വഹന്തി സുകൃതാ-***
***മലോകം.***

ഈ ലോകത്തിൽനിന്നും ഏതുവഴിയായി ജീവികൾ പോകുന്നുവോ മൃതനെ വഹിക്കുന്ന ആ വണ്ടി പ്രാചീനവും നവീനവുമായ രീതിയോടുകൂടിയതാകുന്നു. ഇതു മാർഗ്ഗമായിത്തന്നെ നിൻെറ പൂർവ്വന്മാരും പോയിരുന്നു. അതിൻെറ രണ്ടു വശത്തും കെട്ടപ്പെട്ടിരിക്കുന്ന കാളകൾ നിന്നെ പുണ്യാത്മാക്കളുടെ ലോകത്തിലേയ്ക്കു കൊണ്ടുപോകട്ടെ.

45. ***സരസ്വതീം ദേവയന്തോ ഹവന്തേ സരസ്വതീമധ്വരേതായമാനേ,***
***സരസ്വതീ സുകൃതോ ഹവന്തേ സരസ്വതീ ദാശുഷേ വീര്യം ദാത്.***

മൃതനെ സംസ്കരിക്കുന്ന അഗ്നിയെ ആഗ്രഹിക്കുന്ന പുരുഷൻ സരസ്വതിയെ ആഹ്വാനം ചെയ്യുന്നു. ജ്യോതിഷ്ടോമാദികളുടെ സമയത്തും സരസ്വതിയെ ആഹ്വാനം ചെയ്യുന്നു. ആ സരസ്വതി ഹവിർദാതാവായ യജമാനന് വരണയോഗ്യങ്ങളായ വസ്തുക്കൾ പ്രദാനം ചെയ്യട്ടെ.

46. ***സരസ്വതീം പിതരോ ഹവന്തേ ദക്ഷിണാ യജ്ഞമഭിനക്ഷമാണാഃ,***
***ആസദ്യാസ്മിൻ വർഹിഷി മാദയധ്വമനമീവാ ഹഷ ആ ധേഹ്യസ്മേ.***

വേദികളുടെ ദക്ഷിണഭാഗത്തു നിലകൊള്ളുന്ന പിതൃക്കളും സരസ്വതിയെ ആഹ്വാനം ചെയ്യുന്നു. ഹേ പിതൃക്കളേ! ഈ യജ്ഞത്തിൽ പ്രസന്നതയെ പ്രാപിക്കുവിൻ. സരസ്വതിയെ തൃപ്തയാക്കി ഞങ്ങളുടെ ഹവിസ്സിനാൽ സ്വയം തൃപ്തരാകുവിൻ. ഹേ സരസ്വതീ! നീ പിതൃക്കളാൽ ആഹുതയായി ഇച്ഛിതമായ അന്നത്താൽ ഞങ്ങളെ പ്രതിഷ്ഠിതരാക്കണേ.

47. ***സരസ്വതി യാ സരഥം യയാഥോക്ഥൈഃ സ്വധാഭിർദേവി പിതൃ***
***ഭിർമദന്തീ,***
***സഹസ്രാർധമിഡോ അത്ര ഭാഗൈ രായസ്പോഷം യജമാനായ ധേഹി.***

ഹേ സരസ്വതീ! നീ ഉക്ഥം, ശസ്ത്രം, സ്വധ ഈ രൂപങ്ങളോടുകൂടിയ അന്നത്താൽ തൃപ്തിയോടുകൂടിയവളായി പിതൃക്കൾസഹിതം ഒരേ രഥത്തിൽ ആഗമനം ചെയ്യുന്നു. നീ യജമാനൻെറ അനേകം വ്യക്തികളെ തൃപ്തിപ്പെടുത്തുന്നതിനായി അന്നം പ്രദാനം ചെയ്യണേ.

48. ***പൃഥിവീ ത്വാ പൃഥിവ്യാമാ വേശയാമി ദേവോ നോ ധാതാ പ്ര തിര്യത്യായുഃ,***
***പരാപരൈതാ വസുവിദ് വോ അസ്ത്വധാ മൃതാഃ പിതൃഷു സം ഭവന്തു.***

ഹേ പൃഥ്വീ! ഞാൻ നിന്നെ വികാരകുംഭിയിൽ പ്രതിഷ്ഠിക്കുന്നു. ഞങ്ങൾക്കെല്ലാം യജ്ഞത്തിൻെറ അധിഷ്ഠാനദേവത ആയുസ്സിനെ ദീർഘിപ്പിക്കണേ. ഹേ ദൂരലോകവാസികളായ പിതൃക്കളേ! ലേപനം ചെയ്യപ്പെട്ട ഈ അമൃതകുംഭം നിങ്ങൾക്ക് അന്നം നൽകുന്നതാകട്ടെ. ഹവിസ്സിൻെറ സ്വാഹാകാരത്തിനുശേഷം ഈ മൃതൻ തൻെറ പിതൃക്കളുമായി ചേരട്ടെ.

49. ***ആ പ്ര ച്യവേഥാമപ തന്മൃജേഥാം യദ് വാമഭിഭാ അത്രോചുഃ,***
***അസ്മാദേതമധ്ന്യൗ തദ് വശീയോ ദാതുഃ പിതൃഷ്വിഹ ഭോജനൗ മമ.***

ഹേ പ്രേതവാഹകന്മാരായ വൃഷഭങ്ങളേ! ഈ വണ്ടിയോടുകൂടി നിങ്ങൾ ഞങ്ങളുടെ മുന്നിൽനിന്നും അകന്നുപോകുവിൻ. പ്രേതത്തെ വഹിച്ചു എന്ന നിന്ദാവാക്യത്തിൽനിന്നും മുക്തരാകൂ. നിങ്ങൾ ഈ വണ്ടിസഹിതം വരുവിൻ. നിങ്ങളുടെ ആഗമനം ശുഭമാകട്ടെ. നിങ്ങൾ പിതൃയജ്ഞത്തിൽ പിതൃക്കൾക്കു വേണ്ടി ഹവിർദാതാക്കളാകൂ.

50. ***ഏയമഗൻ ദക്ഷിണാ ഭദ്രതോ നോ അനേന ദത്താ സുദുധാ വയോധാഃ,***
***യൗവനേ ജീവാനുപപൃഞ്ചതീ ജരാ പിതൃഭ്യ ഉപസംപരായണയാദിമാന.***

ഈ സംസ്ക്കാരം നടത്തുന്നവരുടെ അടുക്കൽ ഗോരൂപമായ ഈ ദക്ഷിണ വന്നുകൊണ്ടിരിക്കുന്നു. ഇവൾ സുന്ദരമായ ഫലവും ക്ഷീരരൂപമാകുന്ന അന്നവും നൽകിക്കൊണ്ട് വൃദ്ധാവസ്ഥയിൽ യുവതിയായിത്തീരട്ടെ. സംസ്ക്കാരം നടത്തുന്ന ഈ പുരുഷനെ ഈ ദക്ഷിണ പൂർവ്വപിതൃക്കളുടെ അടുക്കൽ എത്തിക്കട്ടെ.

51. ***ഇദം പിതൃഭ്യഃ പ്ര ഭരാമി ബർഹിജീവം ദേവേഭ്യ ഉത്തരം സ്തൃണാഭി, തദാ രോഹ പുരുഷാ മേധ്യോ ഭവന പ്രതി ത്വാ ജാനന്തുപിതരഃ പരേതം.***

സംസ്ക്കാരകർമ്മങ്ങൾ നടത്തുന്ന പുരുഷനായ ഞാൻ ജീവിതത്തെ അഭിലഷിച്ചുകൊണ്ട് പിതൃക്കൾക്കും ദേവതകൾക്കുമായി കുശയെ വിരിക്കുന്നു. ഹേ പുരുഷാ! നീ മിത്രയാഗത്തിനു യോഗ്യനായി ഇതിന്മേൽ കയറൂ. അവൻെറ പൂർവ്വപിതൃക്കളും നിന്നെ പ്രേതമായി അറിയട്ടെ.

52. ***ഏദം ത്രഹിംരസദോ മേധ്യോ്ഽ ഭൂഃ പ്രതി ത്വ ജാനന്തു പിതരഃ പരേതം.***
***യഥാപരൂ തന്വം സൈ ഭരസ്വ ഗാത്രാണി തേ ബ്രഹ്മണാ കല്പയാമി.***

ഹേ പ്രേതമേ! നീ ഈ ചിതയുടെമേൽ വിരിച്ചിരിക്കുന്ന കുശപ്പുല്ലിന്മേൽ കയറി പിതൃയാഗത്തിനു യോഗ്യനായിത്തീർന്നിരിക്കുന്നു. അതിനാൽ പിതൃക്കൾ നിന്നെ പ്രേതമായതായി മനസ്സിലാക്കട്ടെ. നിൻെറ അസ്ഥികൾ ജീവനുള്ളപ്പോൾ ആയിരുന്നതുപോലെതന്നെ ഇപ്പോഴും ആയിരിക്കട്ടെ. കുലത്തിൽ വലിയവനായ ഞാൻ നിൻെറ അസ്ഥിരൂപമായ അവയവങ്ങളെ മന്ത്രത്താൽ ഏകത്രിതമാക്കുന്നു.

53. ***പർണോ രാജാപിധാനം ചാരുണാമൂർജോ ബലം സഹ ഓജോ ന ആഗൻ,***
***ആയുർജീവേഭ്യോ വി ദധദ് ദീർഘായുത്വായ ശതശാരദായ.***

പലാശപത്രം നമുക്ക് അന്നം, രസം, ബലം, ശക്തി, തേജസ്സ് മുതലായ വയെ നൽകിക്കൊണ്ടിരിക്കണേ. അത് നമുക്കു നൂറു സംവത്സരം ആയുസ്സ് നൽകിക്കൊണ്ട് നമ്മളെ പ്രാപിക്കണേ.

54. ***ഊർജോ ഭഗോ യ ഇമം ജജാനാശ്മാന്നാനാമാധിപത്യം ജഗാമ,***
***തമർചത് വിശ്വാമിത്രാ ഹവിർഭിഃ സ നോ യമഃ പ്രതരം ജീവസേ ധാത്.***

ഹവിർരൂപമായ അന്നത്തിനു യോഗ്യനായ യമരാജൻ ഇവനെ പ്രേതമാക്കി ത്തീർത്തിരിക്കുന്നു. ഈ ഹവിസ്സുകളെ ആച്ഛാദിതമാക്കിയിരിക്കുന്ന കല്ലുക ളുടെ സ്വാമിയായിരിക്കുന്ന യമദേവനെ, ഹേ ബന്ധുക്കളേ! ഹവിസ്സിനാൽ സന്തുഷ്ടനാക്കൂ. അവൻ ദീർഘായുസ്സിനുവേണ്ടി നമ്മെ പോഷണം ചെയ്യട്ടെ.

55. ***യഥാ യമായ ഹർമ്യമവപന പഞ്ച മാനവാഃ,***
***ഏവാ വപാമി ഹർമ്യ യഥാ മേ ഭൂരയൗf സത.***

പഞ്ചദേവതകൾ യമനു സ്ഥാനം നൽകിയതുപോലെ ഞാൻ ഈ പ്രേതത്തിന്റെ നിവാസത്തിനുവേണ്ടി പിതൃസ്ഥാനത്തെ ഉന്നതമാക്കുന്നു. ഹേ ബന്ധുക്കളേ! ഇപ്രകാരം ചെയ്യുന്നതുകൊണ്ട് നിങ്ങൾ ബുദ്ധിയെ പ്രാപിക്കുന്ന വരാകും.

56. ***ഇദം ഹിരണ്യം വിഭൃഹി യത് തേ പിതാവിഭഃപുരാ,***
***സ്വർഗ യതഃ പിതുർഹസ്തം നിർമൃഡ്ഢൂഢി ദക്ഷിണം.***

ഹേ പ്രേതമേ! ഈ സ്വർണ്ണമുദ്രയെ ഘൃതത്താൽ ധാരണം ചെയ്യൂ. നിന്റെ പിതാവ് ഏതൊരു ദക്ഷിണഭുജത്തിൽ സ്വർണ്ണത്തെ ധരിച്ചിരിക്കുന്നുവോ ആ സ്വർണ്ണം പിടിച്ചിരിക്കുന്ന കരത്തെ ശുദ്ധിയാക്കൂ.

57. ***യേ ച ജീവാ യേ ച മൃതാ യേ ജാതാ യേ ച യജ്ഞിയാഃ,***
***തേഭ്യോ ഘൃതസ്യ കുല്യൈതു മധുധാരാ വ്യുന്ദതീ.***

ജീവിക്കുന്നവരും മരിച്ചവരും ജനിച്ചവരുമായ എല്ലാവർക്കുംവേണ്ടി മധു പ്രവാഹത്തെ തളിച്ചുകൊണ്ടുള്ള സരിത ലഭ്യമാകണേ.

58. ***വൃഷാ മതീനാം പവതേ വിചക്ഷണഃ സൂരോ ആ ാം പ്രതരീ– തോഷമാം ദിവഃ,***
***പ്രാണഃ സിന്ധൂനാം കലശാം അചിക്രദദിന്ദ്രസ്യ ഹാർദിമാവിശന്മനീഷയാ.***

സ്തുതിക്കപ്പെടുന്നവരുടെ ആഗ്രഹങ്ങളെ നൽകുന്ന സോമൻ ഒളിവിൽക്കൂടി കടന്നുപോകുന്നു. ആ സോമൻതന്നെ ദിനരാത്രങ്ങളെ നിഷ്പ ന്നമാക്കുന്നു. ഉഷഃകാലത്തേയും ആകാശത്തേയും അവൻതന്നെ വളർത്തുന്നു. അവൻ വൃഷ്ടിജലത്തിന്റെ പ്രാണനാകുന്നു. ഇങ്ങനെയുള്ള കലശങ്ങളുടെ നേരെ ചലിച്ചുകൊണ്ട് ഉറച്ച ശബ്ദത്തെ ഉണ്ടാക്കുന്നു. ഇത് മൂന്നു ലോക ങ്ങളിലും പൂജ്യനായ ഇന്ദ്രന്റെ ഉദരത്തിൽ പ്രവേശിച്ചുകൊണ്ടിരിക്കുന്നു.

59. ***ത്വഷസ്തേ ധൂമ ഊർണോതു ദിവി ഷശ്ഛരൂക ആതതഃ,***
***സൂരോ ന ഹി ദ്യുതാ ത്വം കൃപാ പാവക രോചസേ.***

ഹേ പ്രേതാഗ്നീ! നിന്റെ ധൂമങ്ങൾ അന്തരീക്ഷത്തെ മേഘരൂപത്തിൽ മറയ്ക്കട്ടെ. നിങ്ങൾ സ്തുതിക്കപ്പെടുന്നതുകാരണം പ്രദീപ്തനായി മൂർത്തിക്കു സമാനം പ്രകാശിച്ചുകൊണ്ടിരിക്കുന്നു.

60. ***പ്ര വാ ഏതീന്ദുരിന്ദ്രസ്യ നിഷ്കൃതിം സഖാ സഖ്യുർന പ്ര മിനാതി സംഗിരഃ,***
***മര്യഇവ യോഷാഃ സമർഷസേ സോമഃ കലശേ ശതയാമനാ പഥാ.***

ഒളിവിൽക്കൂടി കടന്നുപോകുന്ന സോമൻ ഇന്ദ്രൻെറ ജഠരത്തിൽ എത്തുന്നു. ഇവൻ യാഗം നടത്തുന്നവന് മിത്രനു തുല്യമാകുന്നു. അവൻെറ ആഗ്രഹഫലങ്ങളെ വ്യർത്ഥമാക്കാതിരിക്കുന്നു. പുരുഷൻ സ്ത്രീയോടു ചേരുന്നതുപോലെ ഇത് ദ്രോണകലശത്തിൽക്കൂടി സഹസ്രധാരകളുമായിച്ചേരുന്നു.

61. ***അക്ഷന്നമീമദന്ത ഹ്യവ പ്രിയാം അധൂഷത,***
***അസ്തോഷത സ്വഭാനവോ വിപ്രാ യവിഷ്ഠാ ഈമഹേ.***

പിണ്ഡം ഭക്ഷിച്ച് പിതാവും പിതൃക്കളും തൃപ്തരായി. പിന്നീട് തങ്ങളുടെ ശരീരത്തെ കമ്പായമാനമാക്കിക്കൊണ്ടിരുന്നു. അതിനുശേഷം അവർ നമ്മെ പ്രശംസിച്ചു. സംതൃപ്തരായ ആ പിതൃക്കളോട് നാം നമ്മുടെ അഭീഷ്ടങ്ങളെ യാചിക്കുന്നു.

62. ***ആ യാത പിതരഃ സോമ്യാസാ ഗംഭീരൈഃ പഥിഭിഃ പിപൃയാണൈഃ,***
***ആയുരസ്മഭ്യ ദധതഃ പ്രജാം ച രായശ്ച പോഷൈരഭി നഃ സചധ്വം.***

സോമപാത്രങ്ങളായ ഹേ പിതൃക്കളേ! നിങ്ങൾ പിതൃയാനമാർഗ്ഗത്തിൽക്കൂടി ആഗമിക്കൂ. പിണ്ഡം കാരണമായി കുശപ്പുല്ലു വിരിച്ച് തിലപ്രദാതാക്കളായ ഞങ്ങൾക്ക് ആയുസ്സും സന്താനങ്ങളേയും നൽകിക്കൊണ്ട് ധനത്താൽ അഭിവൃദ്ധിയുള്ളവരാക്കൂ.

63. ***പരാ യാത പിതരഃ സോമ്യാസാ ഗംഭീരൈ പഥിഭിഃ പൂര്യാണൈഃ,***
***അധാ മാസി പുനരാ യാത നോ ഗൃഹാൻ ഹവിരത്തും സുപ്രജസഃ സുവീരാ.***

ഹേ പിതൃക്കളേ! നിങ്ങൾ പിതൃയാനമാർഗ്ഗത്തിൽക്കൂടി നിങ്ങളുടെ ലോകങ്ങളിലേക്കു മടങ്ങിപ്പോവുകയും പിന്നീട് അമാവാസ്യാ ദിവസങ്ങളിൽ ഹവിസ്സിനെ ഭക്ഷിക്കുന്നതിനായി ഞങ്ങളുടെ ഭവനങ്ങളിലേക്കു വരുകയും ചെയ്യുവിൻ. നിങ്ങൾ സുന്ദരന്മാരായ പുത്രന്മാരെയും പൗത്രന്മാരെയും പ്രദാനം ചെയ്യുന്നവരാകുന്നു.

64. ***യദ് ചോ അഗ്നിരജഹാദേകമങ്ഗം പിതൃലോകം ഗമയഞ്ജാതവേദാഃ,***
***തദ് വ ഏതത് പുനരാ പ്യായയാമി സാങ്ഗാഃ സ്വർഗേ പിതരോ മാദയധ്വം.***

ഹേ പ്രേതമേ! നിൻെറ ഏതോ ഒരവയവത്തെ വേർപെടുത്തി അഗ്നി അതിനെ ഭസ്മീകരിക്കാതിരിക്കുന്നുവോ അതിനെ വീണ്ടും അഗ്നിയിലിട്ട് നിന്നെ പൂർണ്ണനാക്കുന്നു. നീ പൂർണ്ണാംഗനായി സ്വർഗ്ഗഗാമിയായി പ്രസന്നതയെ പ്രാപിക്കണേ.

65. ***അഭൂദ് ദൂതഃ പ്രഹിതോ ജാതവേദാഃ സായം ന്യ ഉപവന്ദ്യോ നൃഭിഃ,***
***പ്രാദാഃ പതുഭ്യഃ സ്വധയാ തേ അക്ഷന്നദ്ധിത്വം ദേവ പ്രയതാ ഹവീംഷി.***

പ്രഭാതത്തിലും സായംകാലത്തിലും വന്ദനയ്ക്കു യോഗ്യനായ അഗ്നിയെ ദൂതനാക്കി ഞങ്ങൾ പിതൃക്കളുടെ അടുക്കലേക്കയയ്ക്കുന്നു. ഹേ അഗ്നീ! ഞങ്ങളുടെ ഹവിസ്സ് അവർക്കു നൽകൂ. ആ പിതൃക്കൾ അതു ഭക്ഷിക്കണേ. ഹേ അഗ്നീ! അതിനുശേഷം നിങ്ങളും നിങ്ങൾക്കായി നൽകപ്പെട്ടിരിക്കുന്ന ഹവിസ്സിനെ സേവിക്കൂ.

66. ***അസൗ ഹാ ഇഹ തേ മനഃ കകുത്സലമിവ ജാമയഃ,***
***അഭ്യേനം ഭൂമ ഊർണ്ണുഹി.***

ഹേ പ്രേതമേ! നിൻെറ മനസ്സ് ഈ ശ്മശാനത്തിൽ സ്തിഥിചെയ്യുന്നു. ഹേ ശ്മശാനഭൂമീ! സ്ത്രീകൾ തങ്ങളുടെ തോളുകളെ വസ്ത്രത്താൽ മൂടുന്ന തുപോലെ ഈ പ്രേതത്തെ ഭംഗിയായി മൂടിവയ്ക്കൂ.

67. ***ശുംഭന്താം ലോകാഃ പിതൃഷദനാഃ ത്വാ ലോക ആ സാദയാമി.***

ഹേ പ്രേതമേ! പിതൃക്കൾക്കിരിക്കുവാനുള്ള ലോകം നിനക്കുവേണ്ടി തുറക്കപ്പെടട്ടെ. ഞാൻ നിന്നെ ഈ ലോകത്തിൽത്തന്നെ പ്രതിഷ്ഠിക്കുന്നു.

68. ***യേ സ്മാകം പിതരസ്തേഷാം ബർഹിരസി.***

ഹേ അഗ്നീ! നീ ഞങ്ങളുടെ പൂർവ്വപിതൃക്കൾക്കിരിക്കുന്നതിനുള്ള സ്ഥാനം നിർമ്മിക്കണേ.

69. ***ഉദുത്തമമൈ വരുണ പാശമസ്മദവാധമം വി മധ്യമം ശ്രഥായ,***
***അധാ വയമാദിത്യ വ്രതേ തവാനാഗസോ ആദിതയേ സ്യാമ.***

ഹേ വരുണാ! നിൻെറ ഉത്തമവും മധ്യമവും നികൃഷ്ടവുമായ പാശത്തെ ഞങ്ങളിൽനിന്നും മാറ്റി വയ്ക്കണേ. പാശങ്ങളിൽനിന്നും മോചിതരായാൽ ഞങ്ങൾ നിന്നെ സേവനം ചെയ്ത് അഹിംസിതരായിരിക്കും.

70. ***പ്രാസ്മത് പാശാൻ വരുണ മുഞ്ച സർവാന പൈഃ സമാമേബധ്യ-***
***തേയൈർവ്യാമേ,***
***അധാ ജീവേമ ശരദം ശതാനി ത്വയാ രാജൻ ഗുപിതാ രക്ഷമാണാഃ.***

ഹേ വരുണാ! ഏതൊരു പാശത്താൽ മനുഷ്യർ കെട്ടപ്പെട്ടിരിക്കുന്നുവോ അതിനെ ഞങ്ങളിൽനിന്നും വേർപെടുത്തൂ. നിങ്ങളാൽ രക്ഷിതരായും മേലിലും രക്ഷിക്കപ്പെട്ടുകൊണ്ടും ഞങ്ങൾ നൂറു സംവത്സരക്കാലത്തെ ആയുസ്സിനെ പ്രാപിക്കുന്നവരാകണേ.

71. ***അഗ്നയേ കവ്യവാഹനായ സ്വധാ നമഃ.***

പിണ്ഡവാഹകനായ അഗ്നിക്ക് സ്വധായുക്തമായ ഹവിസ്സ് പ്രാപ്തമാകണേ. അദ്ദേഹത്തെ ഞാൻ നമസ്ക്കരിക്കുന്നു.

72. ***സോമായ പിതൃമതേ സ്വധാ നമഃ.***

പിതൃമാനായ സോമന് സ്വധായുക്തവും നമസ്ക്കാരത്തോടുകൂടിയതും ആയ ഈ ഹവിസ്സ് പ്രാപ്തമാകണേ.

73. ***പിതൃഭ്യഃ സോമവദ്ഭ്യഃ സ്വധാ നമഃ.***

സോമപാനികളായ പിതൃക്കൾക്ക് സ്വധായുക്തവും നമസ്ക്കാര സമ്പന്നവുമായ ഈ ഹവിസ്സ് പ്രാപ്തമാകണേ.

74. ***യമായ പിതൃമതേ സ്വധാ നമഃ.***

പിതൃക്കളുടെ അധിപതിയായ യമന് സ്വധായുക്തവും നമസ്ക്കാര സമ്പന്നവുമായ ഈ ഹവിസ്സ് പ്രാപ്തമാകണേ.

75. ***ഏതത് തേ പ്രതതാമഹ സ്വധാ യേ ച ത്വാമനു.***

76. ***ഏതത് തേ തതാമഹ സ്വധാ യേ ച ത്വാമനു.***

77. ***ഏതത് തേ തത് സ്വധാ.***

ഹേ പിതാമഹാ! നിനക്കായുള്ള പിണ്ഡരൂപമായ ഈ ഹവിസ്സ് സ്വധാകാ രയുക്തമായി ഭവിക്കണേ. പത്നീപുത്രാദികളായി ഏതെല്ലാം പിതൃക്കൾ നിന ക്കനുകൂലരായിരിക്കുന്നുവോ അവർക്കും ഈ സ്വധാകാരം പ്രാപ്തമാകണേ. ഹേ പിതാവേ! സ്വധാകാരയുക്തമായ ഈ ഹവിസ്സ് നിനക്കു പ്രാപ്തമാകണേ.

78. ***സ്വധാ പിതൃഭ്യഃ പൃഥിവിഷദ്ഭ്യയഃ.***
79. ***സ്വധാ പിതൃഭ്യോ അന്തരിക്ഷസദ്ഭ്യഃ.***
80. ***സ്വധാ പിതൃഭ്യോ ദിവിഷദ്ഭ്യഃ.***

ഭൂമിയിൽ വസിക്കുന്ന പിതൃക്കൾക്കും അന്തരീക്ഷവാസികളായ പിതൃക്കൾക്കും സ്വർഗ്ഗനിവാസികളായ പിതൃക്കൾക്കും സ്വധാകാരമായ ഹവിസ്സ് പ്രാപ്തമാകണേ.

81. ***നമോ വഃ പിതരോ ഉർജേ നമോ വഃ പിതരോ രസായ.***
82. ***നമോ വഃ പിതരോ ഭാമായ നമോ വഃ പിതരോ മന്യവേ.***
83. ***നമോ വഃ പിതരോ യദ് ഘോരം തസ്മൈ,***
***നമോവഃ പിതരോയത് ക്രൂരം തസ്മൈ.***
84. ***നമോ വഃ പിതരോ യച്ഛിവം തസ്മൈ,***
***നമോവഃ പിതരോ യത് സ്യോനം തസ്മൈ.***
85. ***നമോ വഃ പിതരഃ സ്വധാ വഃ പിതരഃ.***

ഹേ പിതൃക്കളേ! നിങ്ങളുടെ അന്നരസത്തേയും നിങ്ങളുടെ ക്രോധത്തേയും നിങ്ങളുടെ മാനസക്രോധത്തേയും നിങ്ങളുടെ ഭയങ്കരരൂപത്തേയും നിങ്ങളുടെ ഹിംസകരൂപങ്ങളേയും നിങ്ങളുടെ മംഗളകാരിയായ രൂപങ്ങളേയും നിങ്ങളുടെ സുഖം ദാനംചെയ്യുന്ന രൂപങ്ങളേയും നമസ്ക്കരിക്കുന്നു. നിങ്ങൾക്കു നമസ്ക്കാരം.

86. ***യേf ത്ര പിതരഃ പിതരോ യേf ത്ര യൂയം സ്ഥ യുഷ്മാം-***
***സ്തേf നു യൂയം തേഷാം ശ്രേഷ്ഠാം ഭൂഷ്ഠാ ഭൂയാസ്ഥ.***
87. ***യ ഇഹ പിതരോ ജീവാ ഇഹ വയം സ്മഃ,***
***അസ്മാംസ്തേf നു വയം തേഷാം ശ്രേഷ്ഠാ ഭൂയാസ്മ.***

ഹേ പിതൃക്കളേ! ഈ പിതൃപിണ്ഡയജ്ഞത്തിൽ നിങ്ങൾ ദേവതാരൂപത്തിൽ ഇരിക്കുന്നു. നിങ്ങളുടെ അശ്രിതരായ പിതൃക്കളിൽ നിങ്ങൾ ശ്രേഷ്ഠരാകുവിൻ. അവർ നിങ്ങളാൽ ഉപജീവിക്കുന്നവരാകണേ. അവർ നിങ്ങളുടെ അനുഗ്രഹത്താൽ പിണ്ഡാംശത്തെ സ്വീകരിക്കണേ. പിണ്ഡം നൽകുന്നവരായ ഞങ്ങളും ആയുസ്സാൽ സമ്പന്നരും ഞങ്ങളുടെ സമാനരിൽ ശ്രേഷ്ഠരും ആയി ഭവിക്കണേ.

88. ***ആ ത്വാഗ്ന ഇധിമഹി ദ്യുമന്തം ദേവാജരം,***
***യദ് ധ സാ തേ പനീയസീ സമിദ് ദീദയതി ദ്യവി,***
***ഇഷം സ്തോതൃഭ്യ ആ ഭര.***

ഹേ അഗ്നീ! ഞങ്ങൾ നിന്നെ സമിധകളാൽ പ്രവൃദ്ധമാക്കുന്നു. നിൻെറ പ്രശംസനീയമായ ദീപ്തി ആകാശത്തിൽ തെളിഞ്ഞു പ്രകാശിക്കുന്നു. സ്തോത്രകന്മാരായ ഞങ്ങൾക്ക് അഭീഷ്ടാന്നത്തെ പ്രദാനം ചെയ്യണേ.

89. ***ചന്ദ്രമാ അപ്സ്വന്തരാ സുപർണോ ധാവതേ ദിവി,***
***ന വോ ഹിരണ്യനേമയഃ പദം വിന്ദന്തി വിദ്യുതോ വിത്തം മേ അസ്യ രോദസീ.***

ജലമയമായ അശോകത്തിൽ സ്ഥിതിചെയ്യുന്ന സുഷുമ്നാനാമത്തോടു കൂടിയ കിരണയുക്തനായ ചന്ദ്രൻ അതിവേഗം ചലിച്ചുകൊണ്ടിരിക്കുന്നു. ഹേ ചന്ദ്രകിരണങ്ങളേ! കിണറ്റിൽ ബന്ധിതങ്ങളായിരിക്കുന്നതിനാൽ എൻെറ നേത്രങ്ങൾ നിൻെറ രൂപത്തെ ദർശിക്കുന്നതിൽ സമർത്ഥമല്ലാതായിരിക്കുന്നു. ഹേ ദ്യാവാപൃഥ്വീ! നിങ്ങളും എൻെറ സ്തോത്രങ്ങളെ അറിഞ്ഞ് ദയവുചെയ്യണേ.

# ഏകോനവിംശ കാണ്ഡം

## അനുവാകം ഒന്ന്

### സൂക്തം ഒന്ന്

(ഋഷി-ബ്രഹ്മാവ്. ദേവത-യജ്ഞം. ഛന്ദസ്-ബൃഹതി, പംക്തി)

1. ***സം സം സ്രവന്തഃ നദ്യഃസം വാതാഃ സ പതരതിണഃ,***
***യജ്ഞമിമം വർധയതാ ഗിരഃ സംസ്രാവ്യേണ ഹവിഷാ ജുഹോമി.***

വേഗവതികളായ സരിത്തുകൾ സുഖപൂർവ്വം പ്രവഹിച്ചുകൊണ്ടിരിക്കണേ. കാറ്റും നമുക്കനുകൂലമായി വീശിക്കൊണ്ടിരിക്കണേ പക്ഷികൾ മുതലായി എല്ലാം നമുക്കനുകൂലവും അഭീഷ്ടങ്ങളെ നൽകുന്നവയും ആയിരിക്കണേ. ഹേ ദേവതകളേ! നിങ്ങൾ സ്തുത്യർഹരാകുന്നു. ഏതൊരു യജമാനൻ കാര ണമായി ഈ ശാന്തികർമ്മം നടത്തപ്പെട്ടുകൊണ്ടിരിക്കുന്നുവോ അവനെ പുത്രാദിക ളാലും മൃഗങ്ങളാലും ധനത്താലും അഭിവൃദ്ധിപ്പെടുത്തൂ. ഞാൻ ഘൃതാദിക ളാൽ യുക്തമായ ഹവിസ്സിനെ ദേവതകൾക്കായി അർപ്പണം ചെയ്യുന്നു.

2. ***ഇമം ഹോമാ യജ്ഞമവതേമം സംസ്രവണാ ഉത***
***യജ്ഞമിമം വർധയതാ ഗിരഃ സംസ്രാവ്യേണ ഹവിഷാ ജുഹോമി.***

ഹേ ആഹുതികളേ! നടന്നുകൊണ്ടിരിക്കുന്ന ഈ യജ്ഞത്തെ സഫലമാക്കണേ. ഘൃതം, ക്ഷീരം മുതലായവയാൽ നീ ഈ യജ്ഞത്തെ പാലിക്കണേ. ഹേ സ്തുത്യരായ ദേവഗണങ്ങളേ! ഈ യജമാനന് പുത്രപൗത്രാ ദികളേയും മൃഗാദികളാൽ യുക്തമായ സമൃദ്ധിയേയും നൽകണേ. ഘൃത യുക്തമായ ആഹുതി ഞാൻ പ്രദാനം ചെയ്യുന്നു.

3. ***രൂപം രൂപം വയോവയഃ സംരഭൈ്യനം പരിഷ്വജേ,***
***യജ്ഞവിമം ചതസ്രഃ പ്രദിശോ വർധയന്തു സംസ്രാവ്യേണ ഹവിഷാ ജുഹോമി.***

ഞാൻ ഈ യജമാനനിൽ സന്താനങ്ങൾ, മൃഗങ്ങൾ എന്നീ എല്ലാ അവസ്ഥകളേയും സ്ഥാപിക്കുന്നു. നാലു ദിക്കുകളും ഇവനുവേണ്ടി എല്ലാ ഫലങ്ങളേയും നൽകുന്നവരാകണേ. ഘൃദാതികളാൽ സമ്പന്നമായ ഹവിസ്സിനെ ഞാൻ പ്രദാനം ചെയ്യുന്നു.

### സൂക്തം രണ്ട്

(ഋഷി-സിന്ധുദ്വിപം. ദേവത-അപ്പ്. ഛന്ദസ്-അനുഷ്ടുപ്)

1. ***ശം ത ആപോ ഹേമവതീഃ ശമു തേ സന്തൂത്സ്യാഃ,***
***ശം തേ സാനിഷ്യദാ ആപഃ ശമു തേ സന്തുവർഷ്യാഃ.***

ഹേ യജമാനാ! ഹിമവാനിൽനിന്നും കൊണ്ടുവന്നിട്ടുള്ള ജലം, അരുവി യിലെ ജലം, സദാ പ്രവഹിച്ചുകൊണ്ടിരിക്കുന്ന ജലം എല്ലാം നിനക്കു നന്മ ചെയ്യുന്നവയാകണേ. വൃഷ്ടിജലവും നിനക്കു മംഗലമയമാകണേ.

2. ***ശം ത ആപോ ധന്വന്യാ ശം തേ സന്ത്വനൂഷ്യാഃ,***
***ശം തേ ഖനിത്രമാ ആപഃ ശം യാഃ കുംഭേരാമിരാഭൃതാഃ.***

മരുഭൂമിയിലെ ജലവും ജലയുക്തപ്രദേശങ്ങളിലെ ജലകൂപങ്ങളും തടാക ങ്ങളിലെ ജലവും കുടങ്ങളിൽ നിറച്ചുകൊണ്ടുവന്നിട്ടുള്ള ജലവും നിനക്കു മംഗളമേകുന്നവയാകണേ.

3. ***അനഭ്രയഃ ഖനമാനാ വിപ്രാ ഗംഭീരേ അപസഃ,***
***ഭിഷഗ്ഭ്യോ ഭിഷക്തരാ ആപോ അച്ഛാ വദാമസി.***

ഖനനസാധനങ്ങളായ കൂന്താലി മുതലായവയെ കൂടാതെ യാതൊന്ന് ഇരു കരകളേയും ഇടിച്ചുനിരത്തുവാൻ സമർത്ഥങ്ങളായിരിക്കുന്നുവോ യാതൊന്ന് ഇവയെക്കൊണ്ട് ഉപജീവനം നടത്തുന്നുവോ യാതൊരുത്തരുടെ ബുദ്ധിയെ വൃദ്ധിപ്പെടുത്തുന്നുവോ യാതൊന്ന് അത്യന്തം ഗഹനസ്ഥാനങ്ങളെ പ്രാപിച്ചിരിക്കുന്നുവോ അങ്ങനെയുള്ള ജലം വൈദ്യന്മാരേക്കാളും അത്യധികം ഹിതസാധകങ്ങളാകുന്നു. ഞാൻ ആ ജലത്തെ വന്ദിക്കുന്നു.

4. ***അപാമഹ പ്രണേജനേf ശ്വാ ഭവഥ വാജിനഃ.***
***അപാമഹ ദിവ്യാനാമപാം സ്രേതസ്യാ നാം,***

ഹേ ഋത്വിക്കുകളേ! നിങ്ങൾ ആകാശത്തിലെ ജലത്തിനു സമാനം അഥവാ അഴിച്ചുവിട്ട അശ്വത്തിനു സമാനം ഈ ശാന്ത്യുദകകർമ്മത്തിൽ തീക്ഷ്ണതയുള്ളവരാകണേ.

5. ***താ അപഃ ശിവാ അപോf യക്ഷ്മകരണീരപഃ,***
***യഥൈവ തൃപ്യതേ മയസ്താസ്ത ആ ദത്ത ഭേഷജീഃ.***

കല്യാണകാരികളായ ഹേ പ്രോക്താക്കളേ! യക്ഷ്മാദിരോഗങ്ങളെ നശിപ്പിക്കുന്ന ഔഷധരൂപമാകുന്ന ജലത്തെ സുഖത്തിൻെറ വൃദ്ധിക്കുവേണ്ടി ഇവിടെ കൊണ്ടുവരുവിൻ.

## സൂക്തം മൂന്ന്

(ഋഷി-അഥർവാങ്ഗിരസ്. ദേവത-അഗ്നി. ഛന്ദസ്-ത്രിഷ്ടുപ്, ഭൂരികം)

1. ***ദിവസ്പൃഥിവ്യാഃ പര്യന്തരിക്ഷാദ് വനസ്പതിഭ്യോ അധ്യോഷധീഭ്യഃ,***
***യത്രയത്ര വിഭൃതോ ജാതവേ സ്തിത സ്തുതോ ജുഷമാണോ ന ഏഹി.***

ഹേ അഗ്നീ! ഞങ്ങൾ സ്തോത്രം ചെയ്യുമ്പോൾ നീ എവിടെയായിരുന്നുവോ അവിടെനിന്നും ഞങ്ങളുടെ പ്രസന്നതയ്ക്കായി ആഗമിക്കണേ. ആകാശം, പൃഥ്വി, അന്തരീക്ഷം, പുഷ്പഫലരഹിതങ്ങളായ ഔഷധികൾ ഇവയിൽ നിന്നും ഇവിടെ വന്നുചേരണേ.

2. ***യസ്തേ അപ്സു മഹിമാ യോ വനേഷ യ ഔഷധീഷു പശുഷ്വ-പ്സ്വന്തഃ,***
***അഗ്നേ സർവാസ്തന്വഃ സ രഭസ്വ താമിർന ഏഹി ദ്രവിണോദാ അജസ്രഃ.***

ഹേ അഗ്നീ! ജലത്തിലുള്ള നിങ്ങളുടെ രൂപത്തോടും വനത്തിലുള്ള നിങ്ങളുടെ രൂപത്തോടും ഔഷധികളിലെ ഫലമുള്ള നിങ്ങളുടെ രൂപത്തോടും എല്ലാ ജീവികളിലുമുള്ള നിൻെറ വൈശ്വാനരരൂപത്തോടും അന്തരീക്ഷത്തിലെ നിൻെറ വൈദ്യുതീരൂപത്തോടും ഇവയെല്ലാത്തിനോടും കൂടി ഞങ്ങൾക്ക് ധനവും നൽകികൊണ്ട് ആഗമിക്കൂ.

3. ***യസ്തേ ദേവേഷു മഹിമാ സ്വർഗോ യാ തേ തനൂഃ പിതൃഷ്വാവിവേശ,***
***പുഷ്ടിര്യാ തേ മനുഷ്യേഷ പപ്രഥേf ഗ്നേ തയാ രയിമസ്മാസു ധേഹിഃ.***

ഹേ അഗ്നീ! നിൻെറ സ്വർഗ്ഗഗമനരൂപത്തിൻെറ ഏതൊരു മഹിമ ദേവതകളിൽ ഉണ്ടായിരിക്കുന്നുവോ ഏതൊരു മഹിമയാൽ നീ പിതൃക്കളിൽ പ്രവിഷ്ടനായിരിക്കുന്നുവോ നിൻെറ ഏതൊരു പോഷണകർമ്മം മനുഷ്യരിൽ വർത്തമാനമായിരിക്കുന്നുവോ അങ്ങയുടെ ആ എല്ലാ മഹിമകളോടുംകൂടി ഇവിടെവന്ന് ഞങ്ങൾക്ക് ധനത്തെ പ്രദാനം ചെയ്യണേ.

4. ***ശ്രുത്കർണായ കവയേ വേദ്യായ വചോഭിർവാകൈരുപ യാമി രാതിം, യതോ ഭയോമഭയം തന്നോ അസ്ത്വവ ദേവാനാം യജ ഹേഡോ അഗ്നേ.***

ഹേ അഗ്നീ! നീ ഞങ്ങളുടെ സ്തോത്രങ്ങളെ ശ്രവിക്കുന്നതിൽ സമർത്ഥ ങ്ങളായ ശ്രോത്രങ്ങളോടുകൂടിയവനാകുന്നു. അഭീഷ്ടദാതാവായ നീ എല്ലാവ രാലും അറിയപ്പെടുവാൻ യോഗ്യനും അതീന്ദ്രിയാർത്ഥദർശിയും ആയിരിക്കണേ. ഞാൻ ഈ സ്തോത്രരൂപമായ വാണിയും മന്ത്രസമൂഹങ്ങളുടെ അദ്ധ്യായ ങ്ങളുംവഴിയായി നിന്നെ സ്തുതിക്കുന്നു. ഞാൻ അഭയപ്രാപ്തനാകണേ. നീ ഞങ്ങളുടെമേൽ ക്രുദ്ധരായിരിക്കുന്ന ദേവതകളെ ശാന്തനാക്കണേ.

## സൂക്തം നാല്

(ഋഷി–അഥർവാങ്ഗിരസ്. ദേവത–അഗ്നി. ഛന്ദസ്–ജഗതി, ത്രിഷ്ടുപ്)

1. ***യാമാഹുതിം പ്രഥമാമഥർവാ യാ ജാതാ യാ ഹവ്യമകൃണോജ്ജാ- തവേദാഃ, താം ത ഏതാം പ്രഥമോ ജോഹവീതി താഭിഷ്ടപ്തോ വഹന്തു ഹവ്യമഗ്നിരഗ്നയേ സ്വാഹാ.***

ഹേ അഗ്നീ! സൃഷ്ടിയുടെ മുമ്പായി രചിക്കപ്പെട്ട ദേവതകളെ പ്രസന്നരാക്കുന്നനിനുവേണ്ടി അഥർവ്വരൂപത്തോടുകൂടിയ ഈശ്വരൻ ആഹുതി നൽകുകയും അഗ്നി അതിനെ ദേവതകൾക്ക് എത്തിച്ചുകൊടുക്കുന്നതിനാഗ്ര ഹിക്കുകയും ചെയ്തു. ഞാൻ ആ ആഹുതിയെ നിങ്ങളുടെ വായിൽ സമർപ്പി ക്കുന്നു. ത്രിശരീരങ്ങളാൽ പൂജിക്കപ്പെടുന്ന അഗ്നി ദേവതകൾക്ക് ഹവിസ്സിനെ പ്രാപ്തമാക്കണേ. ഈ ഹവിസ്സ് സ്വാഹുതമാകണേ.

2. ***ആകുതീം ദേവീം സുഭഗാം പുരോ ദധേ ചിതസ്യ മാതാ സുഹവാ നോ അസ്തു, യാമാശാമേമിം കേവലീ സാ മേ അസ്തു വിദേയമേനാം മനസി പ്രവിഷ്ടാം.***

സൗഭാഗ്യദായിനിയായ ദേവിയെ ഞാൻ പൂജിക്കുന്നു. എപ്രകാരം ദുഷ് കർമ്മങ്ങളിൽനിന്നും രക്ഷപെടുന്നതിന് സൽക്കർമ്മപ്രേരിതനായ പുരുഷനെ മുന്നിൽ നിർത്തുന്നുവോ അതുപോലെ മാതാവിനു തുല്യവും മനസ്സിനെ വശീക രിക്കുന്നതും ഞങ്ങൾ മുന്നിൽ നിർത്തുന്നതും ആയ സരസ്വതി നമുക്കനുകൂ ലയായിരിക്കണേ. എൻെറ അഭീഷ്ടങ്ങൾ എനിക്ക് വിശിഷ്ടങ്ങളായിത്തീരണേ. അവ അന്യർക്ക് ലഭ്യമാകാതിരിക്കണേ. ഞാൻ ആഗ്രഹിക്കുന്നവയെല്ലാം എപ്പോഴും പ്രാപിച്ചുകൊണ്ടിരിക്കുന്നു.

3. ***ആകുത്യാ നോ ബൃഹസ്പത ആകുത്യാ ന ഉപാ ഗഹി, അഥോ ഭഗസ്യ നോ ധേഹ്യഥോ നഃ സുഹവോ ഭവ.***

ഹേ ബൃഹസ്പതീ! നീ എല്ലാ ദേവതകളേയും പാലിക്കുന്നവനാകുന്നു. എല്ലാ വാക്യങ്ങളുടേയും സാരരൂപമായ വാണി ഞങ്ങൾക്കനുകൂലമാകുന്നതിനു വേണ്ടി ആഗമിക്കുകയും ഞങ്ങളെ സൗഭാഗ്യശാലികളാക്കുകയും ചെയ്യണേ.

4. ***ബൃഹസ്പതിർമ ആകുതിമാങ്ഗിരസഃ പ്രതി ജാനാതു വാചമേതാം, യസ്യ ദേവാ ദേവതാഃ സംബഭൂവുഃസ സുപ്രണീതാഃ കാമോ അന്വേത്വസ്മാൻ.***

അംഗിരസ്സും ബൃഹസ്പതിയും വാണിയുടെ അധിഷ്ഠാനദേവതയായ സരസ്വതിയെ എനിക്കു നൽകുന്നതിനുള്ള കാര്യം സ്മരിക്കണേ. ഏതൊരു ബൃഹസ്പതിയുടെ അധീനതയിൽ ദേവതകൾ വസിക്കുന്നുവോ ആ ബൃഹസ്പതി എല്ലാ ആഗ്രഹങ്ങളേയും ദാനം ചെയ്യുന്നവനാകണേ. അവൻ നമ്മുടെ മുമ്പിൽ ആഗതനായി എല്ലാ ആഗ്രഹങ്ങളേയും പ്രദാനം ചെയ്യണേ.

### സൂക്തം അഞ്ച്

(ഋഷി–അഥർവാങ്ഗിരസ്. ദേവത–ഇന്ദ്രൻ. ഛന്ദസ്–ത്രിഷ്ടുപ്)

1. ***ഇന്ദ്രോ രാജാ ജഗതശ്ചർഷണീനാമധി ക്ഷമി വിഷുരൂപം യദസ്തി, തതോ ദദാനി ദാശുഷേ വസൂനി ചോദദ് രാധ ഉപസ്തുതശ്ചി–ദർവാക്.***

മൂന്നു ലോകങ്ങളിലും അധിവസിക്കുന്ന മനുഷ്യരുടേയും ദേവതകളുടേയും അധിപതിയും മഹാനുമായ ഇന്ദ്രൻ ഭൂമിയിലെ മഹത്തായ ധനത്തെ ഞാനാകുന്ന ഹവിർദാതാവിനു പ്രദാനം ചെയ്യണേ. ആ ഇന്ദ്രൻ നമ്മളാൽ സ്തുതിക്കപ്പെടുന്നവനായി എല്ലാ സമ്പത്തുകളേയും നമ്മുടെ സമക്ഷം അയയ്ക്കണേ.

### സൂക്ത ആറ്

(ഋഷി–നാരായണൻ. ദേവത–പുരുഷൻ. ഛന്ദസ്–അനുഷ്ടുപ്)

1. ***സഹസ്രബാഹുഃ പുരുഷഃ സഹസ്രാക്ഷഃ സഹസ്രപാത്, സ ഭൂമിം വിശ്വതാ വൃത്വാത്യതിഷഠദ് ദശാംഗുലം.***

അനന്തഭുജങ്ങളോടും അനന്തനേത്രങ്ങളോടും അനന്തചരണങ്ങളോടും കൂടിയ നാരായണൻ സപ്തസിന്ധുക്കളോടും ദ്വീപുകളോടും കൂടിയ പൃഥ്വിയെ തന്റെ മഹിമയാൽ പൂർണ്ണമാക്കിക്കൊണ്ട് ദശാംഗുലത്തോടുകൂടിയ ഹൃദയാകാശത്തിൽ പ്രതിഷ്ഠിതനായി.

2. ***ത്രിഭിഃ പദ്ഭിർദ്യാമരോഹത പാദസ്യേഹാഭവത് പുനഃ, തഥാ വ്യക്രാമദ് വിഷ്വങ്ഢശനാനശനേ അനു.***

യജ്ഞത്തിന്റെ അധിഷ്ഠാനദേവതയായ ഈ നാരായണൻ തന്റെ മൂന്നു പാദങ്ങൾ സഹിതം സ്വർഗ്ഗലോകത്തിൽ ആരൂഢനായി. ഇവന്റെ നാലാമത്തെ പാദം ഈ ലോകത്തിൽ തുടർച്ചയായി കാണപ്പെടുന്നു. ഈ പദം ഭോജനജീവികളായ എല്ലാ മനുഷ്യരിലും പക്ഷികളിലും വൃക്ഷാദികളിലും സർവ്വത്ര വ്യാപിച്ചിരിക്കുന്നു.

3. ***താവന്തോ അസ്യ മഹിമാനസ്തതോ ജ്യായാശ്ച പൂരുഷഃ, പാദോ$ऽ$സ്യ വിശ്വാ ഭൂതാനി ത്രിപാദസ്യാമൃതം ദിവി.***

സമ്പൂർണ്ണമായ ഈ വിശ്വം അതേ യജ്ഞാനുഷ്ഠാതാവായ പുരുഷന്റെ മഹാകർമ്മമാകുന്നു. അവൻ മഹിമയുടെ ആശ്രയരൂപമാകുന്നു. ഇവന്റെ നാലാ

മത്തെ പാദം എല്ലാ ഭൂതങ്ങളിലും വ്യാപ്തമാകുന്നു. ഇവൻെറ മൂന്നു പാദങ്ങൾ അമൃതലോകമായ സ്വർഗ്ഗത്തിൽ സ്ഥിതിചെയ്യുന്നു.

4. ***പുരുഷ ഏവേദം സർവം യദ് ഭൂതം യച്ച ഭാവ്യം,***
***ഉതാമൃതത്വസ്യേശ്വരോ യദന്യേനാ ഭവത് സഹ.***

ഭൂതവും ഭാവിയും വർത്തമാനവും ആയ ലോകം മുഴുവൻ നാരായണരൂപമാകുന്നു. ഈ പുരുഷൻതന്നെ അമൃതത്വത്തിൻെറ സ്വാമിയും മറ്റു ഭൂതങ്ങളുടെ ഈശ്വരനും ആകുന്നു.

5. ***യത് പുരുഷൈ വ്യദധുഃ കതിധാ വ്യകല്പയൻ,***
***മുഖ കിമസ്യ കിം ബാഹൂ കിമൂരു പാദാ ഉച്യേതേ.***

സാധ്യ വസ്തു നാമധാരികളായ ദേവതകൾ യജ്ഞപുരുഷനെ വിഭാവനം ചെയ്തപ്പോൾ ഇവനെ എത്ര പ്രകാരത്തിൽ വിഭാവനം ചെയ്തു. ഇവൻെറ മുഖം, ഭുജം, ഊരുക്കൾ, പാദങ്ങൾ ഇവയെ എങ്ങനെ വിളിക്കുന്നു?

6. ***ബ്രാഹ്മണോf സ്യ മുഖ മാസീദ് ബാഹൂ രാജന്യോf ഭവത്,***
***മധ്യം തദസ്യ യദ് വൈശ്യഃ പദ്ഭ്യാം ശൂദ്രോ അജായത.***

ഇവൻെറ മുഖം ബ്രാഹ്മണനും ഭുജം ക്ഷത്രിയനും ഊരുക്കൾ വൈശ്യനും പാദം ശൂദ്രനും എന്നു പറയപ്പെടുന്നു.

7. ***ചന്ദ്രമാ മനസോ ജാതശ്ചക്ഷോഃ സൂര്യോ അജായത,***
***മുഖാദിന്ദ്രശ്ചാഗ്നിശ്ച പ്രാണാദ് വായുരജായത.***

ഇവൻെറ മനസ്സിൽനിന്നും ചന്ദ്രനും മുഖത്തുനിന്നും ഇന്ദ്രാഗ്നികളും പ്രാണവായുവും ഉണ്ടായി.

8. ***നാഭ്യാ ആസീദന്തരിക്ഷം ശീർഷ്ണോ ദ്യൗഃ സമവത്രത,***
***പദ്ഭ്യാം ഭൂമിർദിശഃ ശ്രോത്രാത് തഥാ ലോകാം അകല്പയൻ.***

ശിരസ്സിൽനിന്നും സ്വർഗ്ഗലോകവും നാഭിയിൽനിന്നും അന്തരീക്ഷവും പാദങ്ങളിൽനിന്നും ഭൂലോകവും ഉണ്ടായി. ഇവൻെറ നേത്രങ്ങളിൽനിന്നും ദിക്കുകളുമുണ്ടായി. ഇപ്രകാരം സാധ്യാദിദേവതകൾ ലോകങ്ങളുടേയും വർണ്ണങ്ങളുടേയും പദ്ധതികൾ ശരിയാക്കി.

9. ***വിരാഡഗ്രേ സമഭവദ് വിരാജോ അധി പൂരുഷഃ,***
***സ ജാതാ അത്യരിച്യത് പശ്ചാദ് ഭൂമി മഥോ പുരഃ.***

സൃഷ്ടിയുടെ ആരംഭത്തിൽനിന്നും വിരാട്ട് ഉത്ഭവിച്ചു. വിരാട്ടിൽനിന്നും അന്യപുരുഷൻ (യജ്ഞം) ഉണ്ടായി. അത് ഉത്ഭവിച്ചപ്പോൾതന്നെ വളർച്ചയെ പ്രാപിച്ചുകൊണ്ട് പൃഥ്വി മുതലായ ലോകങ്ങളുടെ മുന്നിലും പിന്നിലും വ്യാപിച്ച് ജീവികളുടെ ദേഹരചന നടത്തി.

10. ***യത് പുരുഷേണ ഹവിഷാ ദേവാ യജ്ഞമതന്വത,***
***വസന്തോ അസ്യാസീദാജ്യം ഗ്രീഷ്മ ഇധ്മഃ ശരദ്ധവിഃ.***

ദേവതകൾ അശ്വരൂപമായ ഹവിസ്സിനാൽ സാധ്യാശ്വമേധ യജ്ഞം നടത്തിയപ്പോൾ രസോൽപാദികയായ വസന്ത ഋതു യജ്ഞത്തിൻെറ ഘൃതവും ഗ്രീഷ്മ ഋതു സമിധയും ശരദ്ഋതു ഹവിശ്ശേഷരൂപമായ ഹവിസ്സും ആയി.

11. ***തം യജ്ഞം പ്രാവൃഷാ പ്രൗക്ഷൻ പുരുഷം ജാതമഗ്രശഃ,***
***തേന ദേവാ അയജന്ത മാധ്യാ വസവശ്ച യേ.***

സൃഷ്ടിയുടെ ആരംഭകാലത്തിൽ പൂജായോഗ്യമായ മൃഗത്തെ വർഷ ഋതുവിനാൽ കുളിപ്പിച്ച് അതിനെക്കൊണ്ട് സാധ്യവസുദേവതകൾ യജ്ഞം നടത്തി.

12. ***തസ്മാദശ്വ അജായന്ത യേ ച കേ ചോഭയാദതഃ,***
***ഗാവോ ഹ ജജ്ഞിരേ തസ്മാത് തസ്മാജ്ജാതാ അജാവയഃ.***

യജ്ഞാത്മകമായ ആ മൃഗത്തിൽനിന്നും അശ്വം, കോവർകഴുത, കഴുത ഇവ ഉത്ഭവിച്ചു. അടിയിലും മുകളിലും പല്ലുകളോടുകൂടിയ ഗോക്കളും പെണ്ണാടും ആണാടും അതിൽനിന്നുതന്നെ ഉത്ഭവിച്ചു.

13. ***തസ്മാദ് യജ്ഞാത് സർവ്വഹുത ഋചഃ സമാനി ജജ്ഞിരേ,***
***ഛന്ദോ ഹ ജജ്ഞിരേ തസ്മാദ് യജുസ്തസ്മാദജായത.***

അശ്വരൂപനായ അതേ യജ്ഞപുരുഷനിൽനിന്നും പദ്യബന്ധങ്ങളായ മന്ത്രങ്ങളും ഗൗത്യാത്മകമന്ത്രങ്ങളും, അധിഷ്ഠാനഛന്ദസ്സുകളും പ്രശ്ലീഷ്ടപാഠങ്ങളോടുകൂടി യജുർമന്ത്രങ്ങളും പ്രത്യക്ഷമായി.

14. ***തസ്മാദ് യജ്ഞാത് സർവ്വഹുതഃ സംഭൃതം പൃഷദാജ്യം,***
***പശൂംസ്താംശ്ചകേ വായവ്യാ നാരണ്യാ ഗ്രാമ്യാശ്ച യേ.***

അവൻതന്നെ വെണ്ണ കലർന്ന ഘൃതത്തെ ഏകീകരിച്ചു. സാധ്യദേവതകൾ ആ ഘൃതകർമ്മത്തേയും വായു ഹിംസ്രമൃഗങ്ങൾ, പക്ഷികൾ, സ്വർപ്പം, കുരങ്ങ്, ആന, പശു, അശ്വം, കഴുത, ആണാട്, പെണ്ണാട്, ഒട്ടകം മുതലായവയേയും സൃഷ്ടിച്ചു.

15. ***സപ്തസ്യാസൻ പരിധ്യസ്രിഃ സപ്ത സമിധഃ കൃതാഃ,***
***ദേവാ യദ് യജ്ഞം തന്വാനാ അബധ്നൻ പുരുഷം പശും.***

സാധ്യാദിദേവതകൾ അശ്വമേധം നടത്തിയപ്പോൾ യജ്ഞപുരുഷനെ മൃഗയൂപത്തിൽ ബന്ധിക്കുകയും ഗായത്രി മുതലായ സപ്തഛന്ദസ്സുകളെ പരിധിയാക്കി ഇരുപത്തിയൊന്നു സമിധകളുടെ സൃഷ്ടി നടത്തുകയും ചെയ്തു.

16. ***മൂർധ്നോ ദേവസ്യ ബൃഹതോ അംശവഃ സപ്ത സപ്തതീഃ***
***രാജ്ഞഃ സോമസ്യാജായന്ത ജാതസ്യ പുരുഷാദധി.***

യജ്ഞപുരുഷനിൽനിന്നും സമ്പാദിതമായ സോമന്റെ നാനൂറ്റിത്തൊണ്ണൂറ് മഹത്തായ ദീപ്തികളോടുകൂടിയ രശ്മികൾ മുതലായവ മസ്തകത്തിൽനിന്നും ഉത്ഭവിച്ചു.

## സൂക്തം ഏഴ്

(ഋഷി-ഗാർഗ്യൻ. ദേവത-നക്ഷത്രങ്ങൾ. ഛന്ദസ്-ത്രിഷ്ടുപ്)

1. ***ചിത്രാണി സാകം ദിവി രോചനാനി സരീസൃപാണി ഭുവനേ ജവാനി,***
***തുർമിശം സമതിമിച്ഛമാനോ അഹാനി ഗീർഭിഃ സപര്യാമി നാകം.***

അനേകം രൂപങ്ങളോടുകൂടിയ നക്ഷത്രങ്ങൾ ആകാശത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. അവ പ്രതിക്ഷണം ദ്രുതഗതിയിൽ നീങ്ങിക്കൊണ്ടിരിക്കുന്നു. മന്ത്രരൂപങ്ങളായ സ്തുതികളാൽ ഞാൻ ആ നക്ഷത്രങ്ങളെ വാഴ്ത്തുന്നു. എന്തുകൊണ്ടെന്നാൽ ഞാൻ അവയുടെ വിഘ്നനാശകവും കല്യാണകാരിയും ആയ ബുദ്ധിയെ ആഗ്രഹിക്കുന്നു.

2. ***സുഹവമഗ്നേ കൃതികാ രോഹിണീ ചാസ്തു ഭദ്രം മൃഗശിരഃ ശമാർദ്രാ,***
***പുനർവസു സൂനൃതാ ചാരു പുഷ്യോ ഭാനുരാശ്ലേഷാ അയനം മഘാ മേ.***

ഹേ അഗ്നീ! കാർത്തികനക്ഷത്രം ഞങ്ങളുടെ ആഹ്വാനത്തെ അനുകൂലിക്കണേ. ഹേ പ്രജാപതീ! രോഹിണീനക്ഷത്രവും ആഹ്വാനയോഗ്യയാകണേ. ഹേ സോമാ! മാർഗ്ഗശീർഷനക്ഷത്രം ഞങ്ങൾക്ക് മംഗലദായകവും ആഹ്വാന

യോഗ്യവുമാകണേ. രുദ്രാ! തിരുവാതിരനക്ഷത്രം സുഖം നൽകണേ. അദിതിയുടെ പുണർതം നക്ഷത്രം സത്യവാണിയോടുകൂടിയതാകണേ. ബൃഹസ്പതിയുടെ പൂയം നക്ഷത്രം മംഗളം നൽകണേ. സർപ്പങ്ങളുടെ ആയില്യം നക്ഷത്രം തേജസ്വിയാക്കണേ. പിതൃദേവതകളുടെ മകം നക്ഷത്രം എൻെറ അഭീഷ്ട ങ്ങളെ നിറവേറ്റുന്നതാകണേ.

3. ***പുണ്യം പൂർവാ ഫാൽഗുന്യൗ ചാത്ര ഹസ്തശ്ചിത്രാ ശിവാ സ്വാതി സഖോ മേം അസ്തു,***
***രാധേ വിശാഖേ സഹവാനുരാധാ ജ്യേഷ്ഠാ സുനക്ഷത്രമരിഷ്ട മൂലം.***

സൂര്യൻെറ പൂർവ്വഫാൽഗുനനക്ഷത്രവും രുദ്രൻെറ ഉത്തരഫാൽഗുന നക്ഷത്രവും സവിതാവിൻെറ അത്തം നക്ഷത്രവും ഇന്ദ്രൻെറ ചിത്തിരനക്ഷത്രവും എനിക്ക് പുണ്യമയമായ സുഖം നൽകണേ. വായുവിൻെറ സ്വാതിയും ഇന്ദ്രൻെറ വിശാഖവും മിത്രൻെറ അനിഴം നക്ഷത്രവും സുഖത്തോടുകൂടി ആഹ്വാനയോ ഗ്യങ്ങളാകണേ. ഇന്ദ്രൻെറ തൃക്കേട്ട നക്ഷത്രം നമ്മേ സുഖികളാക്കണേ. പിതൃ ദേവതകളുടെ വ്യാധികൾനിറഞ്ഞ മൂലം നക്ഷത്രവും എനിക്ക് മംഗളകാരി യാകട്ടെ.

4. ***അന്നം പൂർവാ രാസതാം മേ അഷാഢാ ഊർജം ദേവ്യുത്തരാ ആ വഹന്തു,***
***അഭിജിന്മേ രാസതാം മേ പുണ്യമേവ ശ്രവണാഃ ശ്രവിഷ്ഠാഃ കുർവതാം സുപുഷ്ടിം.***

ജലദേവതയുടെ പൂർവ്വാഷാഢനക്ഷത്രം എന്നെ ഭക്ഷണയോഗ്യമായ അന്നത്താൽ സമൃദ്ധനാക്കണേ. വിശ്വദേവതകളുടെ ഉത്തരാഷാഢം നമ്മുടെ മുമ്പിൽ ബലദായകമായ അന്നരസത്തെ കൊണ്ടുവരണേ. ബ്രഹ്മദേവൻെറ അഭിജിത്ത് നക്ഷത്രം എനിക്കു പുണ്യപ്രദമാകട്ടെ. വിഷ്ണുവിൻെറ തിരു വോണനക്ഷത്രവും വസുദേവതകളുടെ ഘനിഷ്ഠനക്ഷത്രവും എന്നെ ശരിയായ രീതിയിൽ പാലനം ചെയ്യണേ.

5. ***മാ മേ മഹച്ഛതഭിഷഗ് വരീയ ആ മേ ദ്വയാ പ്രോഷ്ഠപദാ സു ശർമ,***
***ആ രേവതീ ചാശ്വയുജൗ ഭഗം മ ആ മേ രയി ഭരണ്യ ആവഹന്തു.***

ഇന്ദ്രൻെറ ഭാദ്രപദവും രുദ്രൻെറ പൂർവ്വഭാദ്രപദവും അഹിർബുധ്ന്യൻെറ ഉത്തരഭാദ്രപദവും നമുക്ക് മഹത്തായ ഫലങ്ങളെ നൽകി സുസജ്ജിതമായ ഗൃഹങ്ങളെ പ്രദാനം ചെയ്യുന്നവയാകണേ. പൂഷാവിൻെറ രേവതിയും യമൻെറ ഭരണിയും അശ്വിനീകുമാരന്മാരുടെ അശ്വയുക്തനക്ഷത്രവും എന്നെ ഐശ്വര്യത്തിലും സൗഭാഗ്യത്തിലും പ്രതിഷ്ഠിക്കണേ.

## സൂക്തം എട്ട്

(ഋഷി–ഗാർഗ്യൻ. ദേവത–നക്ഷത്രങ്ങൾ. ഛന്ദസ്–ജഗതി, ത്രിഷ്ടുപ്)

1. ***യാനി നക്ഷത്രാണി ദിവ്യന്തരിക്ഷേ അപ്സു ഭൂമൗ യാനി നഗേഷു ദിക്ഷു,***
***പ്രകല്പയശ്ചന്ദ്രമാ യാന്യേതി സർവാണി മമൈതാനി ശിവാനി സന്തു.***

ആകാശം, അന്തരീക്ഷം, ഭൂമി, പർവ്വതം, ദിക്കുകൾ എന്നിവിടങ്ങളിൽ കാണപ്പെടുന്നവയും ചന്ദ്രദേവൻ പ്രകാശിപ്പിക്കുന്നവുമായ നക്ഷത്രങ്ങൾ എനിക്കു സുഖത്തെ പ്രദാനം ചെയ്യണേ.

2. ***അഷ്ഠാവിജ്ഞാനി ശിവാനി ശഗ്മാനി സഹ യോഗം ഭജന്തു മേ, യോഗം പ്ര പദ്യേ ക്ഷേമം ച ക്ഷേമം പ്രപദ്യ യോഗം ച നമോ ഹോരാത്രാഭ്യാമസ്തു.***

സുഖത്തെ ദർശനംചെയ്യുന്ന ഇരുപത്തിയെട്ടു നക്ഷത്രങ്ങളും എനിക്ക് സൽഫലം പ്രദാനം ചെയ്യുന്നതിന് തുല്യബുദ്ധിയോടുകൂടിയവരാകണേ. ഞാൻ നക്ഷത്രങ്ങളുടെ സഹയോഗം നേടി അലഭ്യവസ്തുക്കളുടെ പ്രാപ്തിയെ തെളിയിക്കുകയും ലഭ്യമായ വസ്തുക്കളെ സംരക്ഷിക്കുന്നതിൽ സാമർത്ഥ്യത്തെ പ്രാപിക്കുകയും ചെയ്യണേ. പകലിനും രാത്രിക്കും എന്റെ നമസ്ക്കാരം.

3. ***സ്വസ്തിതം മേ സുപ്രാതഃ സുമായം സുദിവം സുമൃഗൈ സുശകുനൈ മേ അസ്തു,***
***സുഹവമഗ്നേ സ്വസ്ത്യമർത്യം ഗത്വാ പുനരായാഭിനന്ദൻ.***

സുന്ദരമായ പ്രഭാതകാലം എനിക്കു സുഖത്തെ പ്രദാനം ചെയ്യണേ. സായം കാലം എന്നെ സൗഖ്യമുള്ളവനാക്കണേ. പകലും രാത്രിയും സുഖം നൽകണേ. ഞാൻ ഏതൊരു പ്രയോജനകരമായ നക്ഷത്രത്താൽ മറയപ്പെടുന്നുവോ അതിൽ ഹരിണങ്ങൾ മുതലായവ ശുഭശകുനരൂപത്തിൽ അനുകൂല ഗതിയോടുകൂടിയവയാകണേ. ഹേ അഗ്നീ! ഹവിസ്സിനു പാത്രങ്ങളായ നക്ഷത്രങ്ങൾക്ക് ഞങ്ങളുടെ ഹവിസ്സിനെ എത്തിച്ചുകൊടുത്ത് ഞങ്ങളെ പ്രശംസിച്ചതിനുശേഷം തിരിച്ചുവരൂ.

4. ***അനുഹവം പരിഹവം പരിവാദം പരിക്ഷവം,***
***സർവേർമേരിക്തകുംഭാൻ പരാ താൻത്സവിതഃ, സുവ.***

ഹേ സൂര്യദേവാ! എല്ലാ നക്ഷത്രങ്ങളോടുംകൂടി നീ അനുഭവം, പരിഭവം, കഠോരഭാഷണം, വർജ്ജിക്കപ്പെട്ട സ്ഥലത്തെ പ്രവേശനം, ഒഴിഞ്ഞ പാത്രം, തുമ്മൽ മുതലായ അപശകുനങ്ങളേയും ദുർനിമിത്തങ്ങളേയും ഞങ്ങളിൽനിന്നും വേർപെടുത്തൂ.

5. ***അപപാപ പരിക്ഷവം പുണ്യം ഭക്ഷീമഹി ക്ഷവം,***
***ശിവാ തേ പാപ നാസികാം പുണ്യഗശ്ചാഭി മേഹതാം.***

വെറുപ്പുണ്ടാക്കുന്ന തുമ്മൽ ഞങ്ങളിൽനിന്നും അകന്നുപോകണേ. ധനപ്രാപ്തിക്കുവേണ്ടിയുള്ള പാച്ചിലിൽ സൃഗാലദർശനം, നപുംസകദർശനം മുതലായി നിഷിദ്ധങ്ങളായിട്ടുള്ളവയെല്ലാം ഞങ്ങളുടെ ഭാഗത്തുനിന്നും അകന്നുപോകണേ.

6. ***ഇമാ യാ ബ്രാഹ്മണസ്മതേ വിഷൂചീർവാത ഈരതേ,***
***സധ്രീചീരിന്ദ്രഃ താഃ കൃത്വാ മഹ്യം ശിവതമാസ്കൃധി.***

ഹേ ഇന്ദ്രാ! ഏതൊരു ദിക്കിലേയ്ക്കു കൊടുങ്കാറ്റു വീശിക്കൊണ്ട് അവിടം ഇരുളടഞ്ഞതാക്കിത്തീർക്കുന്നുവോ ആ അന്ധകാരത്താൽ മൂടിയ ദിക്കിനെ അനുകൂലമായ രീതിയിൽ ആക്കിക്കൊണ്ട് എനിക്കുവേണ്ടി സുഖകരമാക്കൂ.

7. ***സ്വസ്തി നോ അസ്ത്വപ്രയം നോ അസ്തു നമോƒഹോരാത്രാഭ്യാമസ്തു.***

ഞങ്ങളുടെ ഭയം അകന്നുപോകട്ടെ. പകലിനും രാത്രിക്കും നമസ്ക്കാരം. ഞങ്ങൾക്കു മംഗളമുണ്ടാകണേ.

## സൂക്തം ഒൻപത്

(ഋഷി-ശാന്താതി. ദേവത-മന്ത്രോക്താവ്. ഛന്ദസ്-ബൃഹതി, അനുഷ്ടുപ് മുതലായവ.)

1. ***ശാന്താ ദ്യൗഃ ശാന്താ പൃഥിവീ ശാന്തമിദമുർവന്തരിക്ഷം,***
***ശാന്താ ഉദന്വതീരാപഃ ശാന്താ നഃ സന്ത്വോഷധീഃ.***

സ്വന്തം കാരണങ്ങളാൽ ഉത്ഭവിച്ചിട്ടുള്ള ദോഷങ്ങളെ ശമിപ്പിച്ചുകൊണ്ട് ദ്യുലോകം നമുക്കു സുഖം നൽകണേ. വിശാലമായ അന്തരീക്ഷവും പൃഥ്വിയും നമുക്ക് സുഖവും ശാന്തിയും നൽകണേ. സമുദ്രത്തിലെ ജലവും ഔഷധികളും നമുക്ക് ശാന്തി നൽകണേ.

2. ***ശാന്താനി പൂർവരൂപാണി ശാന്തം നോ അസ്തു കൃതാകൃതം,***
***ശാന്തം ഭൂതം ച ഭവ്യം ച സർവമേവ ശമസ്തു നഃ.***

കാര്യകാരണങ്ങളും ഉണ്ടാകുവാൻ സാധ്യമല്ലാത്ത കാര്യങ്ങളും എനിക്കു സുഖം നൽകണേ. എന്റെ പൂർവ്വപാപങ്ങളുടെ ഫലഭോഗങ്ങളും ശാന്തമാകണേ. എന്റെ ദുഷ്കർമ്മങ്ങളും വിരുദ്ധാചരണങ്ങളും ശാന്തിയെ പ്രാപിക്കണേ. ഭൂതകാലത്തിലേയും ഭാവിയിലേയും വർത്തമാനകാലത്തിലേയും കർമ്മദോഷങ്ങളും ശാന്തമായി സുഖം നൽകണേ.

3. ***ഇയം മാ പരമേഷ്ടിനീ വാഗ്ദേവീ ബ്രഹ്മസംശിതാ,***
***യയൈവ സസൃജേ ഘോരം തയൈവ ശാന്തിരസ്തു നഃ.***

ഉന്നതസ്ഥാനീയരായ മന്ത്രിമാരാൽ ഉൽകൃഷ്ടവും വിദ്വാന്മാരാൽ അനുഭവത്തിൽ കൊണ്ടുവന്നിട്ടുള്ളതുമായ പരമേഷ്ഠിയുടെ വാണീരൂപമായ സരസ്വതി, യാതൊന്ന് ശാപം തുടങ്ങിയവപോലെ ഉച്ചരിക്കപ്പെട്ടിരുന്നു എങ്കിലും അവ ഞങ്ങൾക്കു സുഖം നൽകുന്നവയായിരിക്കണേ.

4. ***ഇദം യത് പരമേഷ്ഠിനം മനോ വാം ബ്രഹ്മസംശിതാ,***
***യേനൈവ സസൃജേ ഘോരം തേനൈവ ശാന്തിരസ്തു നഃ.***

പരമേഷ്ടിയാൽ വിരചിതവും സംസ്ക്കാരത്തിന്റെ മൂലകാരണരൂപവും ആയ മനസ്സ് ഘോരകർമ്മങ്ങൾ ചെയ്തിരുന്നതായിരുന്നാലും ആ മനസ്സുതന്നെ നമുക്കുണ്ടാകുന്ന ഘോരകർമ്മങ്ങളെ ശാന്തപ്പെടുത്തുന്നതായി ഭവിക്കണേ.

5. ***ഇമാനി യാനി പഞ്ചേന്ദ്രിയാണി മനഃ ഷഷ്ഠാനി മേ ഹൃദി ബ്രഹ്മണാ സംശിതാനി,***
***യൈരേവ സസൃജേ ഘോരം തൈരേവ ശാന്തിരസ്തു നഃ.***

ഏതെല്ലാം പഞ്ചേന്ദ്രിയങ്ങളെ ഞാൻ ഘോരകർമ്മങ്ങൾക്കായി നിയോഗിച്ചിരുന്നുവോ ആ ജ്ഞാനേന്ദ്രിയങ്ങൾ നമ്മുടെ ഘോരകർമ്മങ്ങളെ ശാന്തമാക്കണേ.

6. ***ശം നോ മിത്രഃ ശം വരുണഃ ശം വിഷ്ണുഃ ശം പ്രജാപതിഃ,***
***ശം ന ഇന്ദ്രോ ബൃഹസ്പതിഃ ശം നോ ഭവത്വര്യമാ.***

പകലിന്റെ അധിഷ്ഠാനദേവതയായ സൂര്യനും രാത്രിയുടെ അധിഷ്ഠാനദേവതയായ വരുണനും വിഷ്ണുവും പ്രജാപതികളും ഇന്ദ്രനും ബൃഹസ്പതിയും ആയ എല്ലാ ദേവതകളും നമുക്ക് ശാന്തി നൽകണേ.

7. ***ശം നോ മിത്രഃ ശം വരുണഃ ശം വിവസ്വാംച്ഛമന്തകഃ,***
***ഉത്പാതാഃ പാർഥിവാന്തരിക്ഷാഃ ശം നോ ദിവിചരാ ഗ്രഹാഃ.***

മിത്രൻ, വരുണൻ, സൂര്യൻ, അന്തകൻ, പൃഥ്വി, അന്തരീക്ഷം ഇവയിൽ സംഭവിക്കുന്ന ഉത്പാതങ്ങളും ആകാശത്തിൽക്കൂടി ചരിക്കുന്ന ഗ്രഹങ്ങളും നമുക്കുവേണ്ടി ശാന്തി നൽകുന്നവയാകണേ.

8. ***ശം നോ ഭൂമിർവേഷ്യമാനാ ശമുല്കാ നിർഹതം ചയത്,***
***ശം ഗാവോ ലോഹിതക്ഷീരാഃ ശം ഭൂമിരവ തീര്യതീഃ.***

വിറച്ചുകൊണ്ടിരിക്കുന്ന പൃഥ്വി കമ്പനദോഷത്തെ അകറ്റി ശാന്തി നൽകുന്നവളാകണേ. ജ്വാലാരൂപത്തിൽ പതിക്കുന്ന വിദ്യുത്തോടുകൂടിയ സ്ഥാനവും സുഖദായകമാകണേ. പാലിൻെറ സ്ഥാനത്ത് രക്തം നൽകുന്ന ധേനുവും വിണ്ടുകീറുന്ന ഭൂമിയും നമ്മുടെ ദോഷങ്ങളെ ശാന്തമാക്കണേ.

9. ***നക്ഷത്രമുല്കാമിഹതം ശമസ്തു നഃ ശംഃ നോഽഭിചാരഃ ശമു സന്തു കൃത്യാഃ,***
***ശം നോ നിഖാതാ വൽഗാഃ ശമുല്കാ ദേശോപസർഗാഃ ശമു നോ ഭവന്തു.***

ഉല്ക്കകളുടെ ആഘാതത്താൽ സ്ഥാനം തെറ്റിയ നക്ഷത്രങ്ങൾ നമുക്കു ശാന്തി നൽകണേ. ശത്രുക്കളുടെ കൃത്യാദികളായ ആഭിചാരകർമ്മങ്ങൾ സുഖം നൽകണേ. ഭൂമി കുഴിച്ച് അസ്ഥികളും കോശങ്ങളും എടുത്ത് അവ ചുറ്റിക്കെട്ടിയുണ്ടാക്കിയിട്ടുള്ള വിഷപ്രതിമകളും നമുക്കു ശാന്തിദായകങ്ങളാകണേ. വിദ്യുത്ത് അതു കണ്ടതുകൊണ്ടുണ്ടായ വ്യാധിയെ അകറ്റിക്കളയണേ. രാഷ്ട്രത്തിൽ സംഭവിക്കുന്ന വിഘ്നങ്ങൾ ശാന്തമാകണേ.

10. ***ശം നോ ഗ്രഹാശ്ചാന്ദ്രമസാഃ ശമാദിത്യശ്ച രാഹുണാ,***
***ശം നോ മൃത്യുർധൂമകേതുഃ ശം രുദ്രാസ്തിഗ്മതേജസഃ.***

ചന്ദ്രമണ്ഡലത്തിലെ ഗ്രഹങ്ങൾ, രാഹുഗ്രസ്തനായ സൂര്യൻ, ധൂമകേതുവിൻെറ അനിഷ്ടം, രുദ്രൻെറ തീക്ഷ്ണമായ സന്താപം നൽകുന്ന ഉപദ്രവം ഇവയെല്ലാം ശാന്തി നൽകുന്നവയാക്കണേ.

11. ***ശമ രുദ്രാഃ ശം വസവഃ ശമാദിത്യാ ശമഗ്നയഃ,***
***ശം നോ മഹർഷയോ ദേവാഃ ശം ദേവാഃ ശം ബൃഹസ്പതിഃ.***

പതിനൊന്നു രുദ്രന്മാരും അഷ്ടവസുക്കളും ദ്വാദശാദിത്യന്മാരും ഇന്ദ്രാദി ദേവന്മാരും ബൃഹസ്പതിയും എല്ലാ അഗ്നികളും നമുക്കു ശാന്തി നൽകണേ.

12. ***ബ്രഹ്മ പ്രജാപതിർധാതാ ലോക വേദാഃ സപ്തഋഷയോഗ്രയോഃ,***
***തൈർമേ കൃതം സ്വസ്ത്യയനമിന്ദ്രോ മേ ശർമ യച്ഛന്തു ബ്രഹ്മാ മേ ശർമ യച്ഛന്തു,***
***വിശ്വേ മേ ദേവാഃ ശർമ യച്ഛന്തു സർവേ മേ ദേവാ ശർമ യച്ഛന്തു.***

ബ്രഹ്മാവും പ്രജാപതികളും സ്രഷ്ടാവും എല്ലാ ലോകങ്ങളും നാലു വേദങ്ങളും സപ്തർഷികളും അഗ്നികളും എല്ലാം എനിക്ക് മംഗളമരുളുന്നവരാകണേ.

13. ***യാനി കാനി ചിച്ഛന്താനി ലോകേ സപ്ത ഋഷയോ വിദുഃ,***
***സർവാണി ശം ഭവന്ത മേ ശം അസ്ത്വഭയൈ മേ അസ്തു.***

ഋഷിഗണങ്ങളും ശാന്തി നൽകുന്ന എല്ലാ വസ്തുക്കളും എനിക്കു സുഖം നൽകുന്നവയാകണേ. എല്ലാ ഭാഗങ്ങളിൽനിന്നും എനിക്കു സുഖത്തിൻെറയും അഭയത്തിൻെറയും പ്രാപ്തിയുണ്ടാക്കണേ.

14. ***പൃഥിവീശാന്തരന്തരിക്ഷം ശാന്തിർദ്യൗ ശാന്തിരാപഃ,***
***ശാന്തിരോഷധയഃ ശാന്തിവനസ്പതയഃ ശാന്തിർവിശ്വേ മേ ദേവാഃ ശാന്തിഃ സർവേ മേ ദേവാഃ ശാന്തിഃ ശാന്തിഃ ശാന്തിഃ ശാന്തിഭിഃ.***

***താഭി ശാന്തിഭിഃ സർവ ശാന്തിഭിഃ ശമയാ മോƒ ഹം***
***യദിഹ ഘോരം യദിഹ ക്രൂരം യദിഹ പാപം തച്ഛാന്തം തച്ഛിവം സർവമേവ ശമസ്തു നഃ***

പൃഥ്വി ശാന്തി നൽകണേ. ദ്യോവ് ശാന്തി നൽകണേ. ജലൗഷധികളും വനസ്പതികളും വിശ്വദേവതകളാദിയായ എല്ലാ ദേവതകളും എനിക്കു ശാന്തി നൽകണേ. ശാന്തിയിൽനിന്നും ശ്രേഷ്ഠമായ ശാന്തി നമുക്കു ലഭിക്കണേ. അത് മംഗളദായകമായിരിക്കണേ.

## സൂക്തം പത്ത്

(ഋഷി-വസിഷ്ഠ. ദേവത-മന്ത്രോക്താവ്. ഛന്ദസ്-ത്രിഷ്ടുപ്)

1. ***ശം ന ഇന്ദ്രാഗ്നീ ഭവതാമവോഭി ശം ന ഇന്ദ്രാവരുണാരാതഹാവ്യാ, ശമിന്ദ്രാ സോമാ സുവിതായ ശംയോഃ ശം ന ഇന്ദ്രാപൂഷണാ വാ ജസാതൗ.***

   ഹേ ഇന്ദ്രാഗ്നികളേ! നിങ്ങൾ സ്വന്തം രക്ഷാബുദ്ധിയോടുകൂടി ഞങ്ങളുടെ ദുഃഖങ്ങൾ അകറ്റിക്കളയൂ. യജമാനനിൽനിന്നും ഹവിസ്സു സ്വീകരിച്ച് ഇന്ദ്രനും വരുണനും ഞങ്ങൾക്കു മംഗളം വരുത്തണേ. സോമനും ഇന്ദ്രനും സുഖമേകുന്നതിൽ തൽപരരാകണേ. ഇന്ദ്രനും സൂര്യനും യുദ്ധത്തിൽ ഞങ്ങളുടെ സങ്കടങ്ങളും ഭയവും നശിപ്പിക്കുന്നവരാകണേ.

2. ***ശം നോ ഭാഗഃ ശമു നഃ ശംസോഃ അസ്തു ശം നഃ പുരംധിഃ ശമു സന്തു രായഃ,***
   ***ശം നഃ സത്യസ്യ സുയമസ്യ ശംസോ ശം നോ അര്യമാ പുരുജാതോ അസ്തു.***

   ശിവനും രാക്ഷസദേവതയും നമുക്കു മംഗളം നൽകുന്നവരാകണേ. ബുദ്ധി, ധനം, വാണി ഇവയെല്ലാം നമുക്ക് സുഖം നൽകണേ. പിതൃഗണങ്ങൾ നമുക്ക് മംഗളമരുളുന്നവരാകണേ.

3. ***ശം നോ ധാതാ ശമു ധർതാ നോ അസതു ശം ന ഉരൂചീ ഭവതു സ്വാധാഭിഃ,***
   ***ശം രോദസീ വൃഹതീ ശം നോ ആദ്രഃ ശം നോ ദേവാനാ സുഹവാനി സന്തു.***

   ദേവതകൾക്കായുള്ള സ്തുതികൾ നമുക്കു നന്മ വരുത്തുന്നതിൽ സമർത്ഥങ്ങളാകണേ. സ്രഷ്ടാവും, വരുണൻ, പൃഥ്വി, അന്തരീക്ഷം, പർവ്വതങ്ങൾ എല്ലാം നമുക്കു മംഗളദായകങ്ങളാകണേ.

4. ***ശം നോ അഗ്നിർജ്യോതിരനീകോ അസ്തു ശം നോ മിത്രാവരു-ണാവശ്വിനാ ശം,***
   ***ശം നഃ സുകൃതാം സുകൃതാനി സന്തു ശം ന ഇഷിരോ അഭിപാംതു വാതഃ.***

   ജ്യോതിർമുഖനായ അഗ്നിയും മിത്രനും വരുണനും അശ്വിനീകുമാരന്മാരും നമുക്ക് മംഗളമേകണേ. പുണ്യാത്മാക്കളുടെ കർമ്മങ്ങൾ നമുക്ക് കല്യാണകാരിയാകണേ. വീശിക്കൊണ്ടിരിക്കുന്ന വായുവും നമുക്കു ശാന്തിപ്രദമാകണേ.

5. ***ശം നോ ദ്യാവാപൃഥിവീ പൂർവ്വഹുതൗ ശമന്തരിക്ഷം ദൃശയേ നോ അസ്തു,***
***ശം ന ഔഷധീർവനിനോ ഭവന്തു ശം നോ രജസസ്പതിരസ്തു ജിഷ്ണുഃ.***

ഉത്സവയജ്ഞങ്ങളിൽ ആകാശവും പൃഥ്വിയും നമുക്കു മംഗളദായകരാകണേ. അന്തരീക്ഷം നമ്മുടെ ദൃഷ്ടികളെ ആനന്ദിപ്പിക്കണേ. ഔഷധികളും വൃക്ഷങ്ങളും ലോകപാലകന്മാരും വിജയിയായ ഇന്ദ്രനും നമുക്ക് മംഗളാശിസ്സുകൾ നൽകണേ.

6. ***ശം ന ഇന്ദ്രോ വസുഭിർദേവോ അസ്തു ശമാദിർത്യേഭിർവരുണഃ സുശംസഃ,***
***ശം നോ രുദ്രോ രുദ്രേഭിർജലാഷഃ ശം നസ്ത്വഷ്ടാഗ്നാഭിരിഹി ശൃണോതു***

വസുക്കൾസഹിതം ഇന്ദ്രനും ആദിത്യന്മാർസഹിതം വരുണനും രുദ്രന്മാർ സഹിതം വിശ്വകർമ്മാവും നമുക്കു മംഗളങ്ങളായവ ചെയ്തുകൊണ്ട് നമ്മുടെ സ്തുതികളെ ശ്രവിക്കണേ.

7. ***ശം ന സോമോ ഭവതു ബ്രഹ്മ ശം നഃ ശം നോ ഗ്രാവാണഃ ശമു സന്തു യജ്ഞാഃ,***
***ശം നഃ സ്വരൂണാം മിതയോ ഭവന്തു ശം നഃ പ്രസവ ശം വസ്തു വേദിഃ.***

നിഷ്പക്ഷനായ സോമനും സ്തോത്രശാസാത്മകമന്ത്രങ്ങളും സോമലത ഇടിക്കുന്നതിനുള്ള കല്ലും സോമരസത്തോടുകൂടിയ യജ്ഞങ്ങളും നമുക്കു നന്മ ചെയ്യണേ. യജ്ഞവേദി നമുക്ക് കല്യാണികാരിണിയായി ഭവിക്കണേ. ധാരാളമായി ഉണ്ടായിക്കൊണ്ടിരിക്കുന്ന ഹവിസ്സുകളും നമ്മുടെ നന്മയ്ക്കുവേണ്ടി പ്രവർത്തിക്കണേ.

8. ***ശം ന സൂര്യ ഉരൂചക്ഷാ ഉദേതു ശം നോ ഭവന്തു പ്രദിശശ്ചതസ്രഃ,***
***ശം നോ പർവതാ ധ്രുവയോ ശം ഭവന്തു ശം നഃ സിന്ധവഃ ശമു സന്ത്വാപഃ.***

മഹാതേജസ്വിയായ ആദിത്യൻ നമുക്കു മംഗളമേകിക്കൊണ്ട് ഉദയത്തെ പ്രാപിക്കണേ. ചതുർദിക്കുകളും സ്ഥിരമായി നിൽക്കുന്ന പർവ്വതങ്ങളും നദികളും അവയിലെ ജലവും ഞങ്ങൾക്കു മംഗളകരമാകണേ.

9. ***ശംനോ അദിതിർഭവതു ബ്രതേഭിഃ ശം നോ ഭവന്തു മരുതഃ സ്വർക്കാഃ,***
***ശം നോ വിഷ്ണു ശമു പൂഷാ നോ അസ്തു ശം നോ ഭവിത്ര ശമ്വസ്തു വായുഃ.***

ദേവമാതാവായ അദിതി നമുക്കു സുഖം നൽകണേ. വിഷ്ണു, സൂര്യൻ, മരുദ്ഗണങ്ങൾ ഇവർ നമുക്കു മംഗളമേകണേ. ജലവും വായുവും നമുക്കു ശാന്തി നൽകുന്നവയാകണേ.

10. ***ശം നോ ദേവഃ സവിതാ ത്രായമാണഃ ശം നോ ഭവന്തൂഷസാ വിഭാതീഃ,***
***ശം നഃ പർജന്യോ ഭവതു പ്രജാഭ്യഃ ശം നഃ ക്ഷേത്രസ്യ പതിരസ്തു ശംഭുഃ.***

ഭയത്തിൽനിന്നും ത്രാണം ചെയ്യുന്ന സൂര്യൻ, ഉഷസ്സിൻെറ അധിഷ്ഠാന ദേവതയായ വിഭാതി, വൃഷ്ടി നൽകുന്ന മേഘം ഇവയെല്ലാം ഞങ്ങൾക്കു മംഗളം നൽകണേ.

## സൂക്തം പതിനൊന്ന്

(ഋഷി-വസിഷ്ഠം. ദേവത-മന്ത്രോക്താവ്. ഛന്ദസ്-ത്രിഷ്ടുപ്)

1. ***ശം നഃ സത്യസ്യ പതയോ ഭവന്തു ശം നോ അർവന്തഃ ശമു സന്തു ഗാവഃ,***
***ശം ന ഋഭവ സുകൃതഃ സുഹസ്താഃ ശം നോ ഭവന്തു പിതരോ ഹവേഷു.***

സത്യം പാലിക്കുന്ന ദേവതകൾ നമുക്കുവേണ്ടി മംഗളങ്ങൾ നൽകണേ. ഗവാശ്വങ്ങൾ ശാന്തിപ്രദരായി ഭവിക്കണേ. ദേവന്മാരും പിതാക്കളും നമ്മുടെ സ്തുതികളാൽ പ്രസന്നരായി സുഖം ദാനം ചെയ്യണേ. സ്തോത്രാർഹരായ ഇന്ദ്രാദിദേവതകൾ നമുക്കു മംഗളമരുളണേ. സരസ്വതി നമുക്കു നന്മ നൽകണേ. ദാനശീലരായ വിശ്വദേവതകൾ നമുക്കു സുഖം പ്രദാനം ചെയ്യണേ. ആകാശത്തിലും ഭൂമിയിലും ജലത്തിലും ഉത്ഭവിച്ച ദേവതകൾ നമുക്കു നന്മ ചെയ്യണേ.

2. ***ശം നോ ദേവാ വിശ്വദേവാ ഭവന്തു ശം സരസ്വതീ സഹ ധീഭിരസ്തു, ശമഭിഷാചഃ ശമു രാതിഷാചഃ ശം നോ ദിവ്യാഃ പാർഥിവാ ശം നോ അപ്യാഃ.***

അജകപാദൻ എന്ന നാമത്തോടുകൂടിയ ദേവത നമുക്കു ശാന്തി നൽകണേ. അഹിർബുധ്ന്യദേവതയും അപന്നപാത് ദേവതയും സമുദ്രത്തിൻെറയും മരുത്തുക്കളുടേയും മാതാവും നമുക്കു മംഗളം നൽകണേ.

3. ***ശം നോ അജ ഏകപാദ ദേവോ അസ്തു ശമഹിർബുധ്ന്യഃ ശം സമുദ്രഃ,***
***ശം നോ അപാംനപാത് പേരുരസ്തു ശം നഃ പൃശ്നിർഭവതു ദേവഗോപാ.***

ആദിത്യനും രുദ്രനും വസുക്കളും ഈ പുതിയ സ്ത്രോത്രം സ്വീകരിക്കണേ. കിരണങ്ങളിൽനിന്നും ഉത്ഭവിച്ച യജ്ഞദേവതയും ദ്യുലോകത്തിലേയും പൃഥിവിയിലേയും ദേവതകളും നമ്മുടെ ഈ സ്ത്രോത്രം ശ്രവിക്കണേ.

4. ***ആദിത്യാ രുദ്രോ വസവോ ജുഷന്താമിദം ബ്രഹ്മ ക്രിയമാണ നവീയ, ശൃണ്വന്തു നോ ദിവ്യാഃ പാർഥിവാസോ ഗോജാതാ ഉത യേ യജ്ഞിയാസഃ.***

ദേവതകളുടെ ഋത്വിക്കുകളും മനുവിൻെറ പുത്രന്മാരും അമരത്വത്തെ പ്രാപിച്ച സത്യനിഷ്ഠരായ ദേവതകളും നമുക്കു മഹത്തായ യജ്ഞം നൽകണേ. ഹേ ദേവതകളേ! കല്യാണമയങ്ങളായ രക്ഷാസാധനകൾവഴിയായി നിങ്ങൾ എപ്പോഴും ഞങ്ങളെ പാലിച്ചുകൊണ്ടിരിക്കണേ.

5. ***യേ ദേവാനാമൃത്വിജോ യജ്ഞിയാസോ മനോർയജത്രാ അമൃതാ ഋതജ്ഞാഃ,***
***യേ നോരാസന്താമുരുഗായമദ്യ യൂയം പാതസ്വസ്തിഭിഃ സദാ നാഃ, തദസ്തു മിത്രാവരുണ തദഗ്നേ ശം യോരസ്മഭ്യമിദമസ്തു ശസ്തം അശോമഹി ഗാധമുത പ്രതിഷ്ഠാം നമോ ദിവേ ബൃഹതേ സാദനായ.***

ദിവസത്തിൻെറ അധിഷ്ഠാനദേവതയായ ഹേ മിത്രാ! രാജ്യാഭിമാനിയായ ഹേ വരുണാ! രോഗങ്ങളുടെ ശാന്തിയും ഭയങ്ങളുടെ അകന്നു മാറലും ഞങ്ങൾക്കു ലഭ്യമാകണേ. ആകാശത്തിനും അഖിലത്തിൻെറയും ആശ്രയഭൂതയായ ഭൂമിക്കും നമസ്ക്കാരം.

## സൂക്തം പത്രണ്ട്

(ഋഷി-വസിഷ്ഠ. ദേവത-ഉമ. ഛന്ദസ്-ത്രിഷ്ടുപ്)

1. ***ഉഷാ അപ സ്വസുസ്തമഃ സ വർതയതി വർതനിം സുജാതതാ,***
***ഉയാ വജം ദേവഹിതം സനേമ മദേമ ശതഹിമാഃ സുവീരാഃ.***

തൻെറ സഹോദരി രാത്രിയുടെ അന്ധകാരത്തെ ഉഷസ്സിൻെറ ആവിർഭാവത്തോടുകൂടി മാറ്റിക്കളയുകയും പ്രകാശത്തെ പ്രസരിപ്പിച്ചുകൊണ്ട് ഇഹലൗകികവും പാരലൗകികവുമായ മാർഗ്ഗങ്ങൾ തുറക്കുകയും ചെയ്യുന്നു. ഈ ഉഷസ്സിൽക്കൂടി നാം ദേവതകൾക്കുവേണ്ടിയുള്ള ഹവ്യരൂപമായ അന്നത്തെ പ്രാപിക്കുകയും സുന്ദരന്മാരായ സന്താനങ്ങളോടുകൂടി നൂറു ഹേമന്തങ്ങൾ വരെ ജീവിച്ച് സുഖമുള്ളവരാകുകയും ചെയ്യണേ.

## സൂക്തം പതിമൂന്ന്

(ഋഷി-അപ്രതിരഥൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്)

1. ***ഇന്ദ്രസ്യ ബാഹൂ സ്ഥവിരൗ വൃഷാണൗ ചിത്രാ ഇമാ വൃഷഭൗ പാരയിഷ്ണൂ,***
***തൗ യോക്ഷേ പ്രഥമോ യോഗ ആഗതേ യാഭ്യാം ജിതമസുരാണാം സ്വര്യത്.***

ദേവതകളുടെ വൈരികളായ രാക്ഷസന്മാരെ ജയിച്ചടക്കുന്ന ഇന്ദ്രൻെറ ആയുസ്സ് വർഷകങ്ങളും അഭീഷ്ടവർഷകങ്ങളുമായ ഭുജങ്ങളുടെ നന്മയ്ക്കുവേണ്ടി ഞാൻ പൂജ നടത്തുന്നു.

2. ***ആശുഃ ശിശാനോ വൃഷഭോ ന ഭീമോ ഘനാഘനഃ ക്ഷോഭണശ്ചർ-ഷണീനാം,***
***സംക്രന്ദനോƒ നിമിഷ ഏകവീരഃ ശതം സേനാ അജയത് സാകമിന്ദ്രഃ.***

ദ്രുതകർമ്മങ്ങൾക്കുവേണ്ടി ബുദ്ധിയെ തീക്ഷ്ണമാക്കുന്നവനും ഭയങ്കരങ്ങളായ വിദ്യുത്തുകളുടെ പ്രേരകനും ശത്രുനാശകനും സ്വയം സമർത്ഥനുമായ ഇന്ദ്രൻ ശത്രുസൈന്യങ്ങളുടെ വിജേതാവാകുന്നു. അതിനാൽ ഇച്ഛിതങ്ങളായ ഫലങ്ങളുടെ പ്രാപ്തിക്കുവേണ്ടി അവൻെറ സഹായം സ്വീകരിക്കണേ.

3. ***സംക്രന്ദനേനാമിഷേണ ജിഷ്ണുനാƒ യോധ്യേന ദുശ്ച്യവനേന ഘൃഷ്ണുനാ,***
***തദിന്ദ്രേണ ജയത തത് സാഹധ്വം യുധോ നര ഇഷുഹസ്തേന വൃഷണാ.***

വിജയശീലനും രണഭൂമിയോടാസക്തിയുള്ളവനും ശത്രുക്കളെ കരയിക്കുന്നവനും ധനുർധാരിയും അഭീഷ്ടവർഷകനുമായ ഇന്ദ്രൻെറ സഹായത്താൽ വിജയം പ്രാപിക്കുവിൻ. ഹേ വീരന്മാരേ! അവൻെറ അനുഗ്രഹത്താൽ ശത്രുക്കളെ കീഴടക്കൂ.

4. ***സ ഇഷുഹസ്തൈഃ സ നിഷങ്ഗിർഭിവശീ സസ്രഷ്ടാ സ യുധ ഇന്ദ്രോ ഗണേനന,***
***സംസൃഷ്ടാജത് സോമപാ ബാഹുശർധ്യു ഗ്രധന്വാ പ്രതിഹിതാഭിരസ്താ.***

ഖഡ്ഗബാണധാരികളായ വീരന്മാരാൽ യുക്തനായ ഇന്ദ്രൻ തന്റെ വീരന്മാരായ അനുചരന്മാരെ ശത്രുക്കളുടെ മുമ്പിലേയ്ക്കയയ്ക്കുകയും യുദ്ധം ആഗ്രഹിച്ചുവരുന്ന ശത്രുക്കളുടെമേൽ വിജയം വരിക്കുകയും ചെയ്യുന്നു. സോമരസപാനിയും പ്രചണ്ഡധനുസ്സോടുകൂടിയവനും വർദ്ധിച്ച ഭുജബലത്തോടു കൂടിയവനും ആയ ഈ ഇന്ദ്രൻ ശത്രുക്കളുടെ സംഹാരകനാകുന്നു. ഹേ വീരന്മാരേ! അങ്ങനെയുള്ള ഇന്ദ്രന്റെ സഹായത്താൽ വിജയം പ്രാപിക്കണേ.

5. ***ബലവിജ്ഞായഃ സ്ഥവിര പ്രവീരഃ സഹസ്വാൻ വാജീ സദമാന ഉഗ്രഃ. അഭിവീരോ അഭിഷന്വാ സഹോജ്ജിത്രമിന്ദ്ര സ്ഥമാ തിഷ്ഠ ഗോവിദിൻ.***

ഈ ഇന്ദ്രൻ മഹാബലവാനും അന്നവാനും ധനവാനും ശത്രുക്കളെ കീഴടക്കുന്ന വീരന്മാരോടുകൂടിയവനും ആകുന്നു. ഇവൻ ശത്രുക്കളുടെ ശക്തിയെ മുമ്പിൽ ചെല്ലുമ്പോൾത്തന്നെ തകർക്കുകയും അവരുടെ ഗോക്കൾ മുതലായ ധനങ്ങളെ അധീനതയിലാക്കുകയും ചെയ്യുന്നു. ഹേ ഇന്ദ്രാ! നീ ഇപ്രകാരമുള്ള ഗുണങ്ങളോടുകൂടിയവനാകുന്നു. അതിനാൽ വിജയാത്മകമായ ഈ രഥത്തിൽ ആരോഹണം ചെയ്യണേ.

6. ***ഇമം വീരമനു ഹർപധ്വമുഗ്രമിന്ദ്രം സഖായോ അനു ത രഭധ്വം, ഗ്രാമജിത ഗോജിത വജ്രബാഹൂം ജയന്തമജ്മ പ്രമൃണന്തമോജസാ.***

ഹേ തുല്യകർമ്മങ്ങളോടും ബുദ്ധിയോടും കൂടിയ വീരന്മാരെ! നിങ്ങൾ ഈ വീരകർമ്മാവായ ഇന്ദ്രനെ മുന്നോട്ടാനയിച്ച് ഉത്സാഹിയാക്കുകയും അവനോടൊത്ത് ശത്രുക്കളെ നശിപ്പിക്കുന്ന പ്രവൃത്തിയിൽ വ്യാപൃതനാകുകയും ചെയ്യുവിൻ. ഈ ഇന്ദ്രൻ ശത്രുക്കളിൽനിന്നും ഗ്രാമങ്ങളും ഗോക്കളും യുദ്ധഭൂമിയും പിടിച്ചെടുക്കുന്നു. ഇവന്റെ കരങ്ങൾ വജ്രത്തിനുതുല്യം ദൃഢങ്ങളാകുന്നു. അവൻ തനിയേതന്നെ ശത്രുസേനകളെ മർദ്ദിച്ചമർത്തുന്നു.

7. ***അഭി ഗോത്രാണി സഹസാ ഗാഹമാനോƒ ദായ ഉഗ്രഃ ശതമന്യു രിന്ദ്രഃ, ദുശ്ച്യവനഃ പൃതനാഷാഡയോധ്യോസ്മാകം സേനാ അവതു പ്രയുത്സു.***

ഇവൻ ശത്രുവ്യൂഹത്തെ പിളർന്ന് ഉള്ളിൽക്കൂടി കടന്നുപോകുന്നു. ക്രോധത്തോടുകൂടിയ ഇന്ദ്രൻ പ്രചണ്ഡപരാക്രമങ്ങളോടുകൂടി ശത്രുസേനകളെ കീഴടക്കുന്നു. ആരും ഇവന്റെ മുമ്പിൽ നിൽക്കുന്നതിനു ധൈര്യപ്പെടുന്നില്ല. ഇപ്രകാരമുള്ള ഇന്ദ്രൻ രണഭൂമിയിൽ നമ്മുടെ സൈന്യത്തിന്റെ രക്ഷകനായി രിക്കണേ.

8. ***ബൃഹസ്പതേ പരി ദിയാ രഥേന രക്ഷോഹാമിത്രാം അപവാധമാനഃ, പ്രഭഞ്ജഞ്ഛത്രൂൻ പ്രമൃണാനമിത്രമസ്മാകമേധ്യവിതാ തനൂനാം.***

ആ ഇന്ദ്രൻ ദേവതകളുടെ പാലകനാകുന്നു. ഹേ ഇന്ദ്രാ! നീ ഞങ്ങളുടെ ശത്രുക്കളെ സംഹരിച്ചുകൊണ്ട് രഥസഹിതം മുന്നേറൂ. ശത്രുക്കളേയും അമിത്രങ്ങളേയും കൊല്ലുകയും ഞങ്ങളെ രക്ഷിക്കുകയും ചെയ്ത് പ്രവൃദ്ധനാകൂ.

9. ***ഇന്ദ്ര ഏഷാം നേതാ ബൃഹസ്പതിർദക്ഷിണാ യജ്ഞഃ പുര ഏതു സോമഃ,***
***ദേവസേനാനാമഭിഭം ജതീനാം ജയന്തീനാം മരുതോ യന്തു മധ്യേ.***

ഇന്ദ്രൻ നമ്മുടെ ശത്രുക്കളെ പരാജയപ്പെടുത്തുന്ന വിജയവാഹിനിളായ സേനകളുടെ നായകനാകണേ. ബൃഹസ്പതി പൂർവ്വഭാഗത്തും സോമൻ ദക്ഷിണ ഭാഗത്തും മരുദ്ഗണം ഇവയുടെ മധ്യത്തിലും ചരിക്കണേ.

10. ***ഇന്ദ്രസ്യ വൃഷണോ വരുണസ്യ രാജ്ഞ ആദിത്യാനാം മരുതാ ശർധ ഉഗ്രം,***
***മഹാമനാസാം ഭുവനച്യവാനാം ഘോഷോ ദേവാസോം ജയതാ-മുദസ്ഥാത്.***

ശസ്ത്രാസ്ത്രവർഷകനായ ഇന്ദ്രനും ശത്രുക്കളെ പാലായനം ചെയ്യിക്കുന്ന വരുണനും മരുദ്ഗണവും ആദിത്യനും ശത്രുക്കളെ പരാജയപ്പെടുത്തുന്നതിനുള്ള ശക്തിസഹിതം പ്രത്യക്ഷരാകണേ. ആദിത്യൻ ഈ ലോകത്തിൽനിന്നും ശത്രുക്കളെ ഇല്ലാതാക്കുന്നതിൽ സമർത്ഥനാകുകയും യശസ്സോടുകൂടിയ ദേവതകളുടെ ജയഘോഷം മുഖരിതമാകുകയും ചെയ്യണേ.

11. ***അസ്മാകമിന്ദ്രഃ സമൃതേഷു ധ്വജേഷ്വസ്മാകം യ ഇഷവസ്താ ജയന്തു, അസ്മാകം വീര ഉത്തരേ ഭവന്ത്വസ്മാൻ ദേവാസോ$f$വതാ ഹവേഷു.***

യുദ്ധത്തിൻെറ അവസരം ഉണ്ടാകുമ്പോൾ ഇന്ദ്രൻ നമ്മെ രക്ഷിക്കണേ. നമ്മുടെ ആയുധങ്ങൾ ശത്രുക്കളുടെമേൽ വിജയം പ്രാപിക്കുന്നതിൽ സമർത്ഥങ്ങളാകട്ടെ. നമ്മുടെ വീരന്മാരായ സൈനികർ വിജയം നേടി ഉല്ലാസവാന്മാരാകണേ. ഹേ ദേവതകളേ! സംഗ്രാമഭൂമിയിൽ നിങ്ങൾ ഞങ്ങളുടെ സംരക്ഷകരാകണേ.

## സൂക്തം പതിനാല്

(ഋഷി-അഥർവൻ. ദേവത-ദ്യാവാപൃഥിവികൾ. ഛന്ദസ്-ത്രിഷ്ടുപ്)

1. ***ഇദമുച്ഛേ്റയോ$f$ വസാനമാഗാം ശിവേ മേ ദ്യാവാപൃഥിവീ അഭൂതാം,***
***അസപത്നാഃ പ്രദിശോ മേ ഭവന്തു ന വൈ ത്വാ ദ്വിഷ്മോ അഭയം നോ അസ്തു.***

ശ്രേഷ്ഠഫലരൂപങ്ങളുടെ ലക്ഷ്യസ്ഥാനത്തെ ഞാൻ പ്രാപിച്ചിരിക്കുന്നു. ആകാശവും ഭൂമിയും എനിക്കുവേണ്ടി മംഗളമയമാകണേ. നാലു ദിക്കുകളും നിരുപദ്രവങ്ങളാകണേ. ഹേ ശത്രൂ! ഞങ്ങൾ നിൻെറ വിദ്വേഷികളാകുന്നില്ല. അതിനാൽ ഞങ്ങൾക്ക് അഭയം നൽകണേ.

## സൂക്തം പതിനഞ്ച്

(ഋഷി-അഥർവൻ. ദേവത-ഇന്ദ്രൻ, മന്ത്രോക്താവ്. ഛന്ദസ്-ബൃഹതി, ജഗതി, പംക്തി, ത്രിഷ്ടുപ്)

1. ***യത ഇന്ദ്ര ഭയാമഹേ തനോ അഭയ കൃധി,***
***മഘവം ഛഗ്ധി തവം ത്വം ന ഊതിഭിർവി ദ്വിഷോ വി മൃധോ ജഹി.***

ഹേ ഇന്ദ്രാ! നീ അഭയം നൽകുന്നവനാകുന്നു. ഞങ്ങളുടെ ഭയത്തിൻെറ കാരണരൂപങ്ങളായ ഉപദ്രവങ്ങൾ അകറ്റി ഞങ്ങളെ രക്ഷിക്കണേ. നീ നിൻെറ രക്ഷാസാധനകളെ ഞങ്ങളുടെ നേരെ പ്രേരിപ്പിക്കണേ.

2. ***ഇന്ദ്രം വയമനൂരാധം ഹവാമഹേ$f$നു രാധ്യാസ്മ ദ്വിപദാ ചതുഷ്പദാ, മാ നഃ സേനാ അരരൂപീരുപ ഗർവിഷൂചീരിന്ദ്ര ദ്രുഹോ വി നാശയ.***

അഭിലാഷപൂർത്തിക്കുവേണ്ടി പൂജ്യനായ ഇന്ദ്രനെ ഞങ്ങൾ ആഹ്വാനം ചെയ്യുന്നു. ഞങ്ങൾ ഇരുകാലികളാലും നാൽക്കാലികളാലും യുക്തരാകണേ. ഞങ്ങളുടെ അഭിലാഷപൂർത്തിയിൽ ബാധകരായ ശത്രുസേനകൾ അകന്നു പോകണേ. ഹേ ഇന്ദ്രാ! ഞങ്ങളുടെ ശത്രുക്കളെ എല്ലാ ഭാഗത്തുനിന്നും നശിപ്പിക്കണേ.

3. ***ഇന്ദ്രസ്ത്രാതോത വൃത്രഹാ പരസ്ഫാനോ വരേണ്യഃ,***
***സ രക്ഷിതാ ചരമതഃ സ മധ്യതഃ സ പശ്ചാത് സ പുരസ്താന്നോ അസ്തു.***

വൃതാസുരനെ പീഡിപ്പിക്കുന്നവനും സ്വീകാരയോഗ്യനുമായ ഇന്ദ്രൻ നമ്മെ രക്ഷിക്കണേ. അവസാനവും ആദ്യവും നടുക്കും എല്ലാ ഭാഗത്തും ഇന്ദ്രൻ നമുക്കു രക്ഷകനായിരിക്കണേ.

4. ***ഉരും നോ ലോകമനു നേഷി വിദ്വാനത് സ്വര്യജ്യോതിരഭയം സ്വസ്തി,***
***ഉഗ്രാ ത ഇന്ദ്ര സ്ഥവിരസ്യ ബാഹൂ ഉപ ക്ഷയേമ ശരണാ ബൃഹന്താ.***

ഹേ ഇന്ദ്രാ! നീ എല്ലാം അറിയുന്നവനാകുന്നു. ഞങ്ങളെ ഇഹലോകത്തിലും പരലോകത്തിലും സ്വർഗ്ഗത്തിലും പ്രവേശിപ്പിക്കണേ. സ്വർഗ്ഗത്തിൽ ജ്യോതിർമയനായ സൂര്യൻ നമുക്ക് അഭയവും നന്മയും നൽകുന്നവൻ ആകണേ. ഹേ ഇന്ദ്രാ! ശത്രുക്കളെ നശിപ്പിക്കുന്നതിൽ സമർത്ഥങ്ങളും മഹാബലിഷ്ഠങ്ങളും ആയ നിന്റെ ഭുജങ്ങളെ ഞങ്ങൾ ഞങ്ങളുടെ രക്ഷയ്ക്കായി പ്രാപിക്കും.

5. ***അഭയം നഃ കരത്യതരിക്ഷമഭയം ദ്യാവാപൃഥിവീ ഉഭേ ഇമേ,***
***അഭയം പാശ്ചാദഭയം പുരസ്മാദുത്തരാദധരാദഭയം നോ അസ്തു.***

അന്തരീക്ഷം ഞങ്ങൾക്ക് അഭയപ്രദമാകണേ. ആകാശവും ഭൂമിയും ഞങ്ങൾക്ക് അഭയമരുളി രക്ഷിക്കണേ. ചതുർദിക്കുകളും ഞങ്ങൾക്ക് അഭയം നൽകി രക്ഷിക്കണേ.

6. ***അഭയം നച്തമഭയം ദിവ നഃ സർവാ ആശാ മമമിത്രം ഭവന്തു.***

സൂര്യനിൽനിന്നും അഭയം പ്രാപ്തമാകണേ. ശത്രുക്കളിൽനിന്നും ഞങ്ങൾ ഭയഭീതരാകാതിരിക്കണേ. കാണപ്പെടുന്നവരും കാണപ്പെടാത്തവരുമായ എല്ലാ ശത്രുക്കളും ഞങ്ങളുടെ ഭയത്തിനു കാരണമാകാതിരിക്കണേ. പകലും രാത്രിയും എല്ലാ ദിക്കുകളും എനിക്കഭയം പ്രദാനം ചെയ്തുകൊണ്ട് മിത്രങ്ങളെപ്പോലെ വർത്തിക്കുന്നവരാകണേ.

## സൂക്തം പതിനാറ്

(ഋഷി-അഥർവൻ. ദേവത-മന്ത്രോക്താവ്. ഛന്ദസ്-ജഗതി, ശക്വരി)

1. ***അസപത്നം പുരസ്താത് പഞ്ചാനോ അഭയം കൃതം,***
***സവിതാ മാ ദക്ഷിണതഉത്തരാന്മാ ശചീപതിഃ.***

2. ***ദേവോ മാദിത്യ രക്ഷന്തു ഭൂമ്യാ രക്ഷന്ത്വഗ്നയഃ,***
***ഇന്ദ്രാഗ്നീ രക്ഷതാം മാ പുരസ്താദശ്വിനാവഭിതഃ ശർമ യച്ഛതാം,***
***തിരശ്ചീനഘ്ന്യരക്ഷതു ജാതവേദാ ഭൂതകൃതോ മേ സർവ്വതഃ സന്തു വർമ.***

ഹേ സവിതൃദേവാ! പത്നികളോടുകൂടിയ ഹേ ദേവതകളേ! കിഴക്കും പടിഞ്ഞാറും ദിക്കുകൾ ഞങ്ങൾക്കുവേണ്ടി ശത്രുശൂന്യമാക്കണേ. ഉത്തരദിക്കിൽ ശചീപതിയും ദക്ഷിണദിക്കിൽ സൂര്യനും ഞങ്ങളുടെ രക്ഷകന്മാരായിരിക്കണേ.

ഭൂമിയിൽ അഗ്നി എന്നെ രക്ഷിക്കണേ. പൂർവ്വദിക്കിൽ ഇന്ദ്രാഗ്നികൾ എന്റെ രക്ഷകരായിരിക്കണേ. ദിക്കുകളിൽ അഗ്നി രക്ഷിക്കുന്നവനായി, ഭൂതപിശാചുക്കളെ മർദ്ദിക്കുന്നവനായി കവചരൂപത്തോടുകൂടിയ രക്ഷകനായിരിക്കണേ.

## സൂക്തം പതിനേഴ്

(ഋഷി-അഥർവൻ. ദേവത-മന്ത്രോക്താവ്. ഛന്ദസ്-ജഗതി, ശക്വരി)

1. ***അഗ്നിർമാ പാതു വസുഭിഃ പുരസ്താത് തസ്മിൻ ക്രമേ തസ്മി-ഞ്ഛരയേ താം പുരം പ്രൈമി,***
***സ മാ രക്ഷതു സമാ ഗോപായതു തസ്മാ നാത്മാനാം പരിദദേ സ്വാഹാ.***

ഭൂമിയിൽ അഗ്നിയും പൂർവ്വദിക്കിന്റെ മൃഗദേവതയും എന്റെ രക്ഷകന്മാരാകണേ. പാദങ്ങൾ വച്ചുകൊണ്ട് ഞാൻ എവിടെ പോകുന്നുവോ അവിടെ ഈ അഗ്നി എന്നെ രക്ഷിക്കുന്നവനാകണേ. ഞാൻ എന്റെ രക്ഷക്കു വേണ്ടി ഐശ്വര്യവാനായ അഗ്നിയുടെ ആശ്രയം സ്വീകരിക്കുന്നു.

2. ***വായുർമാന്തരിക്ഷേണൈതസ്യ ദിശഃ പാതു തസ്മിൻ ക്രമേ തസ്മി-ഞ്ഛരയേ താം പുരം പ്രൈമി,***
***സ മാ രക്ഷതു സമാ ഗോപായതു തസ്മാ ആത്മാനം പരിദദേ സ്വാഹാ.***

അന്തരീക്ഷത്തിലും പൂർവ്വദിക്കിലും വായു എന്റെ രക്ഷകനാകണേ. പാദങ്ങൾ വച്ചുകൊണ്ട് ഞാൻ എവിടെയെല്ലാം പോകുന്നുവോ അവിടെയെല്ലാം ഈ വായു എന്നെ രക്ഷിക്കണേ. ഞാൻ എന്റെ രക്ഷയ്ക്കുവേണ്ടി ഈ വായുദേവതയെ ശരണം പ്രാപിക്കുന്നു. അവൻ എന്നെ എല്ലാ ഭാഗങ്ങളിൽനിന്നും രക്ഷിക്കണേ.

3. ***സോമോ മാ രുദ്രൈർദക്ഷിണായാ ദിശഃ പാതു തസ്മിൻ ക്രമേ തസ്മിഞ്ഛരയേ താം പുരം പ്രൈമി,***
***സ മാ രക്ഷതു സമാ ഗോപായതു തസ്മാ ആത്മാനം പരിദദേ സ്വാഹാ.***

സോമനും രുദ്രനും ദക്ഷിണദിക്കിൽ എന്റെ രക്ഷകന്മാരായിരിക്കണേ. പാദം വയ്ക്കുന്ന എല്ലാസ്ഥാനങ്ങളിലും ഇവർ രണ്ടു പേരും എന്നെ രക്ഷിക്കണേ. ഞാൻ എവിടെയെല്ലാം പോകുന്നുവോ അവിടെയെല്ലാം സോമൻ എന്റെ രക്ഷകനായിരിക്കണേ. ഞാൻ എന്റെ രക്ഷയ്ക്കുവേണ്ടി സോമദേവതയെ അഭയം പ്രാപിക്കുന്നു.

4. ***വരുണോ മാദിത്യൈരേതസ്യാ ദിശഃ പാതു തസ്മിൻ ക്രമേ തസ്മി-ഞ്ഛരയേ താം പുരം പ്രൈമി,***
***സ മാ രക്ഷതു സമാ ഗോപായതു യസ്മാ ആത്മാനം പരിദദേ സ്വാഹാ.***

ആദിത്യന്മാർ സഹിതം വരുണൻ ദക്ഷിണദിക്കിൽ എന്റെ രക്ഷകനായിരിക്കണേ. ഞാൻ പോകുന്ന സ്ഥലങ്ങളിലെല്ലാം അവർ എന്റെ രക്ഷകന്മാരായിരിക്കണേ. ഞാൻ എന്റെ രക്ഷയ്ക്കായി സ്വയം വരുണദേവതയെ ഏല്പിക്കുന്നു.

5. ***സൂര്യോ മാ ദ്യാവാപൃഥിവീഭ്യാം പ്രതീച്യാദിശഃ പാതു തസ്മിൻ ക്രമേ തസ്മിഞ്ഛരയേ താം പുരം പ്രൈമി,***
***സ മാ രക്ഷതു സ മാ ഗോപായതു തസ്മാ ആത്മാനം പരിദദേ സ്വാഹാ.***

ദ്യോവും പൃഥ്വിയും സഹിതം സൂര്യൻ പശ്ചിമദിക്കിൽ എന്റെ രക്ഷകനായിരിക്കണേ. എന്റെ പാദപ്രക്ഷേപസ്ഥാനങ്ങളിൽ ഈ സൂര്യൻ എന്റെ രക്ഷകനായിരിക്കണേ. ശയ്യാരൂപമായ പുരത്തിൽ സൂര്യൻ എല്ലാ ഭാഗങ്ങളിൽനിന്നും എന്നെ രക്ഷിക്കണേ. ഞാൻ എന്റെ രക്ഷയ്ക്കുവേണ്ടി എന്നെത്തന്നെ സൂര്യനെ ഏൽപ്പിക്കുന്നു.

6. ***ആപോ മൗഷധീമതീരേതസ്യാ ദിശഃ പാതു താസു ക്രമേ താസു ശ്രയേതാം പുരം പ്രൈമി,***
***സ മാ രക്ഷതു സ മാ ഗോപായന്തു തസ്മാ ആത്മാനം പരിദദേ സ്വാഹാ.***

ഔഷധീയുക്തമായ ജലം ഈ ദിക്കിൽ എന്റെ രക്ഷകനായിരിക്കണേ. ഞാൻ പോകുന്ന സ്ഥലത്തും ഞാനുറങ്ങുന്ന പുരത്തിലും എല്ലാം ജലം എന്നെ രക്ഷിക്കണേ. ഞാൻ എന്റെ രക്ഷയ്ക്കായി എന്നെത്തന്നെ ജലത്തിനെ ഏല്പിക്കുന്നു.

7. ***വിശ്വകർമാ മാ സപ്തഋഷിഭിരുദീച്യാ ദിശഃ പാതു തസ്മിൻ ക്രമേ തസ്മിഞ്ഛ്രയേ താം പുരം പ്രൈമി,***
***സ മാ രക്ഷതു സമാ ഗോപായതു തസ്മാ ആത്മാനം പരിദദേ സ്വാഹാ.***

വിശ്വസ്രഷ്ടാവായ പരമേശ്വരൻ സപ്തർഷികൾ സഹിതം ഉത്തരദിക്കിൽ എന്റെ രക്ഷകനായിരിക്കണേ. ഞാൻ പോകുന്ന ഇടങ്ങളിലെല്ലാം സപ്തർഷി രൂപനായ വിശ്വകർമ്മാവ് എന്റെ രക്ഷകനായിരിക്കണേ. ശയ്യാരൂപമായ പുരത്തിലും അവൻ എല്ലാ ഭാഗത്തുനിന്നും എന്നെ രക്ഷിക്കണേ. ഞാൻ എന്റെ രക്ഷയ്ക്കുവേണ്ടി എന്നെത്തന്നെ രക്ഷകനും സപ്തർഷിയുമായ വിശ്വകർമ്മാവിനെ ഏല്പിക്കുന്നു.

8. ***ഇന്ദ്രോ മാ മരുത്വാനേതസ്യാ ദിശഃ പാതു തസ്മിൻ ക്രമേ തസ്മി- ഞ്ഛ്രയേ താം പുരം പ്രൈമി,***
***സ മാ രക്ഷതു സ മാ ഗോപായതു തസ്മാ ആത്മാനം പരിദദേ സ്വാഹാ.***

മരുദ്ഗണങ്ങളാൽ യുക്തനായ ഇന്ദ്രൻ ഉത്തരദിക്കിൽ എന്റെ രക്ഷകനായിരിക്കണേ. എന്റെ പാദങ്ങൾ വയ്ക്കുന്ന എല്ലാ സ്ഥാനങ്ങളിലും മരുദ്ഗണയുക്തനായ ഇന്ദ്രൻ എന്നെ രക്ഷിക്കണേ. ഞാൻ എന്റെ രക്ഷയ്ക്കു വേണ്ടി മരുത്വാനായ ഇന്ദ്രനെ സ്വയമായി ഏൽപ്പിക്കുന്നു.

9. ***പ്രജാപതിർമാ പ്രജനനവാൻത്സഹ പ്രതിഷ്ഠായാ ധ്രുവായാ ദിശഃ പാതു തസ്മിൻ ക്രമേ യസ്മിഞ്ഛ്രയേ താം പുരം പ്രൈമി,***
***സ മാ രക്ഷതു സ മാ ഗോപായതു തസ്മാ ആത്മാനം പരിദദേ സ്വാഹാ.***

വിശ്വോൽപ്പത്തിയുടെ കാരണരൂപനായ പ്രജാപതി ധ്രുവദിക്കിൽ എന്റെ രക്ഷകനായിരിക്കണേ. ഞാൻ പാദങ്ങൾ വയ്ക്കുന്ന എല്ലാ ഭാഗത്തുനിന്നും ഈ പ്രജാപതി എന്നെ രക്ഷിക്കണേ. ഞാൻ എന്റെ രക്ഷയ്ക്കുവേണ്ടി എന്നെത്തന്നെ അദ്ദേഹത്തിനെ ഏല്പിക്കുന്നു.

10. ***ബൃഹസ്പതിർമാ വിശ്വൈർദേവൈരൂർധ്വായാ ദിശഃ പാതു തസ്മിൻ ക്രമേ യസ്മിഞ്ഛ്രയേ താം പുരം പ്രൈമി,***
***സ മാ രക്ഷതു സ മാ ഗോപായതു തസ്മാ ആത്മാനം പരിദദേ സ്വാഹാ.***

ദേവതകളുടെ ഹിതൈഷിയായ ബൃഹസ്പതി എല്ലാദേവതകളും സഹിതം ഊർധ്വദിക്കിൽ എൻെറ രക്ഷകനായിരിക്കണേ. പാദങ്ങൾ വയ്ക്കുന്ന സ്ഥാന ങ്ങളിലെല്ലായിടത്തും ശയ്യാപുരത്തിലും ഈ ബൃഹസ്പതി എന്നെ രക്ഷിക്കണേ. ഞാൻ എൻെറ രക്ഷയ്ക്കുവേണ്ടി എന്നെത്തന്നെ ഈ ബൃഹസ്പതിദേവതയെ ഏല്പിക്കുന്നു.

## സൂക്തം പതിനെട്ട്

(ഋഷി–അഥർവൻ. ദേവത–മന്ത്രോക്താവ്. ഛന്ദസ്–ത്രിഷ്ടുപ്, അനുഷ്ടുപ്)

1. ***അഗ്നിം തേ വസുവന്തമൃച്ഛന്തു,***
***യേ മാഘായവഃ പ്രാച്യാ ദിശോഽഭിദാസാത്.***

മറ്റുള്ളവരെ ഹിംസിക്കുവാനാഗ്രഹിക്കുന്ന ശത്രു രാത്രിയിൽ കർമ്മാനുഷ്ഠാ നങ്ങൾ നടത്തുന്ന എന്നെ കിഴക്കുദിക്കിൽനിന്നു വന്ന് ഹിംസിക്കുവാനാഗ്ര ഹിക്കുന്നു എങ്കിൽ അവൻ വസുവന്താഗ്നിയിൽ പതിച്ച് നാശത്തെ പ്രാപിക്കണേ.

2. ***വായും തേന്തരിക്ഷവന്തമൃച്ഛന്തു,***
***യേ മാഘായവ ഏതസ്യാ ദിശോഽഭിദാസാത്.***

മറ്റുള്ളവരെ ഹിംസിക്കുവാനാഗ്രഹിക്കുന്ന ഏതൊരു ശത്രു രാത്രിയിൽ കർമ്മാനുഷ്ഠാനങ്ങൾ നടത്തുന്ന എന്നെ ഹിംസിക്കുവാനാഗ്രഹിക്കുന്നുവോ ആ ശത്രു അന്തരീക്ഷയുക്തമായ വായുവിനെ പ്രാപിച്ചു നശിക്കണേ.

3. ***സോമം തേ രുദ്രവന്തമൃച്ഛന്തു,***
***യേ മാഘായവോ ദക്ഷിണായാ ദിശോഽഭിദാസാത്.***

മറ്റുള്ളവരെ ഹിംസിക്കുവാനാഗ്രഹിക്കുന്ന ഏതൊരു ശത്രു രാത്രിയിൽ കർമ്മാനുഷ്ഠാനങ്ങൾ നടത്തുന്ന എന്നെ ദക്ഷിണദിക്കിൽക്കൂടിവന്ന് കൊല്ലുവാനാഗ്രഹിക്കുന്നുവോ ആ ശത്രു രുദ്രനായ സോമനെ പ്രാപിച്ചു നശിക്കണേ.

4. ***വരുണം ത ആദിത്യവന്തമൃച്ഛന്തു,***
***യേ മാഘായവ ഏതസ്യാ ദിശോഽഭിദാസാത്.***

മറ്റുള്ളവരെ ഹിംസിക്കുവാനാഗ്രഹിക്കുന്ന ഏതൊരു ശത്രു രാത്രിയിൽ കർമ്മങ്ങളനുഷ്ഠിക്കുന്ന എന്നെ ദക്ഷിണദിക്കിൽക്കൂടി വന്ന് കൊല്ലുവാനാഗ്ര ഹിക്കുന്നുവോ ആ ശത്രു ആദിത്യവാനായ വരുണൻെറ പാശത്തിൽപ്പെട്ടു നശിക്കണേ.

5. ***സൂര്യം തേ ദ്യാവാപൃഥിവീവന്തമൃച്ഛന്തു,***
***യേ മാഘായവ പ്രതീച്യാ ദിശോഽഭിദാസാത്.***

മറ്റുള്ളവരെ ഹിംസിക്കുവാനാഗ്രിഹക്കുന്ന ഏതൊരു ശത്രു രാത്രിയിൽ കർമ്മാനുഷ്ഠാനങ്ങൾ നടത്തുന്ന എന്നെ പശ്ചിമദിക്കിൽക്കൂടിവന്ന് കൊല്ലുവാനാഗ്രഹിക്കുന്നുവോ ആ ശത്രു ദ്യോവിനേയും പൃഥ്വിയേയും തൻെറ പ്രകാശത്താൽ പ്രകടമാകുന്ന സൂര്യനെ പ്രാപിച്ചു നശിക്കണേ.

6. ***അപസ്ത ഓഷധീമതീർഋച്ഛന്തു,***
***യേ മാഘായവ ഏതസ്യാ ദിശോഽഭിദാസാത്.***

മറ്റുള്ളവരെ ഹിംസിക്കുവാനാഗ്രഹിക്കുന്ന ഏതൊരു ശത്രു രാത്രിയിൽ കർമ്മങ്ങളെ അനുഷ്ഠിക്കുന്ന എന്നെ പശ്ചിമദിക്കിൽക്കൂടിവന്ന് കൊല്ലുവാനാഗ്രഹിക്കുന്നുവോ ആ ശത്രു ഔഷധമയമായ ജലത്താൽ നാശത്തെ പ്രാപിക്കണേ.

7. ***വിശ്വകർമ്മാണം തേ സപ്ത ഋഷീവന്തമൃച്ഛന്തു,***
***യേ മാഘായവ ഉദീച്യാ ദിശോഽഭിദാസാത്.***

മറ്റുള്ളവരെ ഹിംസിക്കുവാനാഗ്രഹിക്കുന്ന ഏതൊരു ശത്രു രാത്രിയിൽ കർമ്മങ്ങൾ അനുഷ്ഠിക്കുന്ന എന്നെ ഉത്തരദിക്കിൽക്കൂടി വന്ന് ഹിംസിക്കുവാനാഗ്രഹിക്കുന്നുവോ ആ ശത്രു സപ്തർഷിമയമായ വിശ്വകർമ്മാവിനാൽ നാശത്തെ പ്രാപിക്കണേ.

8. ***ഇന്ദ്ര തേ മരുത്വന്തമൃച്ഛന്തു,***
***യേ മാഘായവ ഏതസ്യാ ദിശോഽഭിദാസാത്.***

മറ്റുള്ളവരെ ഹിംസിക്കുവാനാഗ്രിഹിക്കുന്ന ഏതൊരു ശത്രു രാത്രിയിൽ കർമ്മങ്ങളനുഷ്ഠിക്കുന്ന എന്നെ ഉത്തരദിക്കിൽക്കൂടിവന്ന് ഹിംസിക്കുവാനാഗ്രഹിക്കുന്നുവോ ആ ശത്രു മരുത്വാനായ ഇന്ദ്രനെ പ്രാപിച്ച് നശിക്കണേ.

9. ***പ്രജാപതി തേ പ്രജനനവന്തമൃച്ഛന്തു,***
***യേ മാഘായവാ ധ്രുവായാ ദിശോഽഭിദാസാത്.***

മറ്റുള്ളവരെ ഹിംസിക്കുവാനാഗ്രഹിക്കുന്ന ഏതൊരു ശത്രു രാത്രിയിൽ കർമ്മങ്ങൾ അനുഷ്ഠിക്കുന്ന എന്നെ ധ്രുവദിക്കിൽക്കൂടിവന്ന് കൊല്ലുവാനാഗ്രഹിക്കുന്നുവോ അവൻ പ്രജനനയുക്തനായ പ്രജാപതിയെ പ്രാപിച്ചു നശിക്കണേ.

10. ***ബൃഹസ്പതിം തേ വിശ്വേ ദേവവന്തമൃച്ഛന്തു,***
***യേ മാഘായവ ഊർധ്വായാ ദിശോഽ ഭിദാസാത്.***

മറ്റുള്ളവരെ ഹിംസിക്കുവാനാഗ്രഹിക്കുന്ന ഏതൊരു ശത്രു രാത്രിയിൽ കർമ്മങ്ങൾ അനുഷ്ഠിക്കുന്ന എന്നെ ഊർധ്വദിക്കിൽക്കൂടിവന്ന് കൊല്ലുവാനാഗ്രഹിക്കുന്നുവോ അവൻ എല്ലാ ദേവതകളോടുംകൂടിയ ബൃഹസ്പതിവഴിയായി നാശത്തെ പ്രാപിക്കണേ.

## സൂക്തം പത്തൊമ്പത്

(ഋഷി–അഥർവൻ. ദേവത–മന്ത്രോക്താവ്. ഛന്ദസ്–ബൃഹതി, പംക്തി)

1. ***മിത്രഃ പൃഥിവ്യാദക്രാമത് താം പുരം പ്രണയാമി വഃ,***
***താമാ വിശത താം പ്ര വിശത സാ വഃ ശർമ ച വർമ ച യചഛതു.***

മിത്രനാമത്തോടുകൂടിയ അഗ്നിദേവൻ തൻെറ ആശ്രയസ്ഥാനമായ പൃഥിയിൽനിന്നും യാതൊരു പുരത്തെ രക്ഷിക്കുന്നതിനുവേണ്ടി ഉയരുന്നുവോ ശയ്യായുക്തമായ ആ പുരത്തിൽ പ്രജയോടും പത്നിയോടുംകൂടിയ രാജാവിനെ ഞാൻ പ്രവേശിപ്പിക്കുന്നു. ആ പുരം അഗ്നിദേവനാൽ സുരക്ഷിതമാകുന്നു. നീ അതിൽ എത്തി ശയ്യയും ഭവനവും പ്രാപിക്കൂ. ആ പുരി നിനക്ക് അഭേദ്യമായ രക്ഷാകവചത്തിനു തുല്യം സുഖം നൽകണേ.

2. ***വായുരന്തരിക്ഷേണോദക്രാമത് താം പുരം പ്രണയാമി വഃ,***
***താമാ വിശത താം പ്ര വിശത സാ വഃ ശർമ ച വർമ ച യച്ഛതു.***

വായു തൻെറ സ്ഥാനമായ അന്തരീക്ഷത്തിൽനിന്ന് യാതൊരു പുരത്തെ രക്ഷിക്കുന്നതിനുവേണ്ടി ചലിക്കുന്നുവോ ആ പുരം വായുവിനാൽ പൂർണ്ണമായും സുരക്ഷിതമാകുന്നു. ശയ്യാഗൃഹാദികളാൽ യുക്തമായ ആ പുരത്തിൽ നിങ്ങളേയും പ്രജാപതീസമ്പന്നനായ രാജാവിനേയും ഞാൻ പ്രവേശിപ്പിക്കുന്നു. നിങ്ങൾ അതിൽ പ്രവേശിച്ച് ശയ്യാഭവനാദികളെ പ്രാപിക്കുവിൻ. ആ പുരി നിങ്ങൾക്ക് അഭേദ്യമായ കവചത്തിനു സമാനം സുഖം നൽകുന്നതാകണേ.

3. ***സൂര്യോ ദിവോദക്രാമത് താം പുരം പ്രണയാമി വഃ,***
***താമാ വിശത താം പ്ര വിശത സാ വഃ ശർമ ച വർമ ച യച്ഛതു.***

ആദിത്യൻ തൻെറ സ്ഥാനമായ സ്വർഗ്ഗലോകത്തുനിന്നും യാതൊരു കോട്ടയുടെ രക്ഷയ്ക്കുവേണ്ടി ഉദിക്കുന്നുവോ ആ കോട്ട അവനാൽ പൂർണ്ണമായും സുരക്ഷിതമാകുന്നു. ശയ്യാഗൃഹാദികളാൽ യുക്തമായ ആ കോട്ടയിൽ നിങ്ങളേയും പ്രജാപത്നീയുക്തനായ രാജാവിനേയും ഞാൻ പ്രവേശിപ്പിക്കുന്നു. നിങ്ങൾ അതിലെത്തി അധിവസിക്കുവിൻ. ആ കോട്ട നിങ്ങൾക്ക് അഭേദ്യമായ കവചത്തിനു സമാനം സുഖദായകമാകണേ.

4. ***ചന്ദ്രമാ നക്ഷത്രൈരുദക്രാമത് യാം പുരം പ്രണയാമി വഃ,***
***താമാ വിശത താം പ്രവിശത സാ വഃ ശർമ ച വർമ ച യച്ഛതു.***

യാതൊരു കോട്ടയെ രക്ഷിക്കുന്നതിനുവേണ്ടി നക്ഷത്രസഹിതം ചന്ദ്രൻ ഉദയം ചെയ്യുന്നുവോ ആ കോട്ട ചന്ദ്രദേവനാൽ അത്യന്തം സുരക്ഷിതമാകുന്നു. ശയ്യാഭവനാദികളാൽ സമ്പന്നമായ ആ കോട്ടയിൽ നിങ്ങളേയും പ്രജകളോടും ഭാര്യയോടുംകൂടിയ രാജാവിനേയും പ്രവേശിപ്പിക്കുന്നു. നിങ്ങൾ അതിലെത്തി വസിക്കുവിൻ. ആ കോട്ട നിങ്ങൾക്ക് അഭേദ്യമായ കവചത്തിനു സമാനം സുഖദായകമാകണേ.

5. ***സോമ ഔഷധീഭീരുദ ക്രാമത താം പുരം പ്രണയാമി വഃ,***
***താമാ വിശത താം പ്ര വിശത സാ വഃ ശർമ ച വർമ ച യച്ഛതു.***

യാതൊരു ദുർഗ്ഗത്തിൻെറ രക്ഷയ്ക്കായി സോമം ഔഷധികൾ സഹിതം പ്രത്യക്ഷമായിരിക്കുന്നുവോ ആ പുരം സോമരസത്താൽ അത്യന്തം സുരക്ഷിതമാകുന്നു. ശയ്യാഭവനാദികളാൽ സമ്പന്നമായ ആ ദുർഗ്ഗത്തിൽ നിങ്ങളാകുന്ന പ്രജകളേയും പത്നീസമേതനായ രാജാവിനേയും ഞാൻ പ്രവേശിപ്പിക്കുന്നു. നിങ്ങൾ ഇതിലെത്തി നിവസിക്കുവിൻ. ആ ദുർഗ്ഗം നിങ്ങൾക്ക് അഭേദ്യമായ കവചത്തിനു സമാനം സുഖദായകമാകണേ.

6. ***യജ്ഞോ ദത്രിണാഭിരുദക്രാമത് താം പുരം പ്രണയാമി വഃ,***
***താമാ വിശത താം പ്ര വിശത സാ വഃ ശർമ ച വർമ ചയച്ഛതു.***

യാതൊരു ദുർഗ്ഗത്തിൻെറ രക്ഷയ്ക്കുവേണ്ടി ദക്ഷിണായുക്തമായ യജ്ഞം പ്രകടമായിരിക്കുന്നുവോ ആ ദുർഗ്ഗം യജ്ഞത്താൽ സുരക്ഷിതമാകുന്നു. ശയ്യാഭവനാദികളാൽ സമ്പന്നമായ ആ ദുർഗ്ഗത്തിൽ നിങ്ങളേയും പ്രജകളേയും പത്നീസമേതനായ രാജാവിനേയും ഞാൻ പ്രവേശിപ്പിക്കുന്നു. നിങ്ങൾ അതിലെത്തി അധിവസിക്കുവിൻ. ആ ദുർഗ്ഗം നിങ്ങൾക്ക് അഭേദ്യമായ കവചത്തിനു സമാനം സുഖദായകമാകണേ.

7. ***സമുദ്രോ നദിഭീരുദക്രാമത് താം പുരം പ്രണയാമി വഃ,***
***താമാ വിശത താം പ്ര വിശത സാ വഃ ശർമ ച വർമ ച യച്ഛതു.***

യാതൊരു ദുർഗ്ഗത്തിൻെറ രക്ഷയ്ക്കുവേണ്ടി നദികൾ സഹിതം സമുദ്രം ഉത്ഭവിച്ചുവോ ആ ദുർഗ്ഗം സമുദ്രജലത്താൽ അത്യന്തം സുരക്ഷിതമായിരിക്കുന്നു. ശയ്യാഭവനാദികളാൽ സമ്പന്നമായിരിക്കുന്ന ആ ദുർഗ്ഗത്തിൽ നിങ്ങളേയും പ്രജകളേയും പത്നീസേമേതനായ രാജാവിനേയും ഞാൻ പ്രവേശിപ്പിക്കുന്നു. നിങ്ങൾ അതിലെത്തി വസിക്കുവിൻ. ആ ദുർഗ്ഗം നിങ്ങൾക്ക് അഭേദ്യമായ കവചത്തിനു തുല്യം സുഖദായകമാകണേ.

8. ***ബ്രഹമ് ബ്രഹ്മചാരിഭിരുദക്രാമത് താം പുരം പ്രണയാമി വഃ,***
***താമാ വിശത താം പ്ര വിശത സാ വഃ ശർമ ച വർമ ച യച്ഛതു.***

ബ്രഹ്മചാരികളാൽ യുക്തനായ ബ്രഹ്മാവ് യാതൊരു ദുർഗ്ഗത്തിൻെറ രക്ഷയ്ക്കു തൽപരനായിരിക്കുന്നുവോ ആ ദുർഗ്ഗം ബ്രഹ്മാവിനാൽ അത്യധികം സുരക്ഷിതമായിരിക്കുന്നു. ശയ്യാഭവനാദികളാൽ സമ്പന്നമായ ആ ദുർഗ്ഗത്തിൽ നിങ്ങളേയും പ്രജകളേയും പത്നീയുക്തനായ രാജാവിനേയും ഞാൻ പ്രവേശിപ്പിക്കുന്നു. നിങ്ങൾ അതിൽ സുഖമായി വസിക്കുവിൻ. ആ ദുർഗ്ഗം നിങ്ങൾക്ക് അഭേദ്യമായ കവചത്തിനു തുല്യം സുഖദായിയായിരിക്കണേ.

9. ***ഇന്ദ്രോ വീര്യേണോദക്രാമത് താം പുരം പ്രണയാമി വഃ,***
***താമാ വിശത താം പ്ര വിശത സാ വഃ ശർമ ച വർമ ച യച്ഛതു.***

തൻെറ ഭുജബലം സഹിതം ഇന്ദ്രൻ യാതൊരു ദുർഗ്ഗത്തെ രക്ഷിക്കുന്നുവോ ആ ദുർഗ്ഗം അവനാൽ ശരിയായ വിധം സുരക്ഷിതമായിരിക്കുന്നു. ശയ്യാഭവനാദികളാൽ സമ്പന്നമായ ആ ദുർഗ്ഗത്തിൽ നിങ്ങളേയും പ്രജകളേയും ഭാര്യാപുത്രാദികൾ അഹിതം രാജാവിനേയും ഞാൻ പ്രവേശിപ്പിക്കുന്നു. നിങ്ങൾ അതിൽ അധിവസിക്കുവിൻ. ആ ദുർഗ്ഗം നിങ്ങൾക്ക് അഭേദ്യമായ കവചത്തിനു തുല്യം സുഖദായിയാകണേ.

10. ***ദേവാഅമൃതേനോദക്രാമംസ്താം പുരം പ്രണയാമി വഃ,***
***താമാ വിശത താം പ്ര വിശത സാ വഃ ശർമ ച വർമ ച യച്ഛതു***

ദേവതകൾ അമൃതുസഹിതം യാതൊരു ദുർഗ്ഗത്തെ സംരക്ഷിക്കുന്നുവോ ആ ദുർഗ്ഗം ദേവതകളാൽ അത്യന്തം സുരക്ഷിതമായിരിക്കുന്നു. ഭവനശയ്യാദികളാൽ സമ്പന്നമായ ആ ദുർഗ്ഗത്തിൽ നിങ്ങളേയും ഭാര്യാപുത്രാദികൾ സഹിതം രാജാവിനേയും ഞാൻ പ്രവേശിപ്പിക്കുന്നു. നിങ്ങൾ അതിൽ അധിവസിക്കുവിൻ. ആ ദുർഗ്ഗം നിങ്ങൾക്ക് അഭേദ്യമായ കവചത്തിനു തുല്യം സുഖദായിയാകണേ.

11. ***പ്രജാപതിഃ പ്രജാഭിരുദക്രാമത് താം പുരം പ്രണയാമി വഃ,***
***താമാ വിശത താം പ്ര വിശത സാ വഃ ശർമ ച വർമ ച യച്ഛതു.***

മനുഷ്യാദികളായ പ്രജകൾ സഹിതം പ്രജാപതി യാതൊരു ദുർഗ്ഗത്തെ സംരക്ഷിക്കുന്നുവോ ആ ദുർഗ്ഗം പ്രജാപതിയാൽ അത്യന്തം സുരക്ഷിതമാകുന്നു. നിങ്ങളേയും ഭാര്യാപുത്രാദിസഹിതം രാജാവിനേയും ഞാൻ അതിൽ പ്രവേശിപ്പിക്കുന്നു നിങ്ങൾ അതിൽ വസിക്കുവിൻ. ആ ദുർഗ്ഗം നിങ്ങൾക്ക് അഭേദ്യമായ കവചത്തിനു തുല്യം സുഖദായിയായിരിക്കണേ.

## സൂക്തം ഇരുപത്

(ഋഷി–അഥർവൻ. ദേവത–മന്ത്രോക്താവ്. ഛന്ദസ്–ത്രിഷ്ടുപ്, ജഗതി, ബൃഹതി.)

1. ***അപ ന്യധുഃ പൗരുഷേയം വധ യമിന്ദ്രാഗ്നീ ധാതാ സവിതാ ബൃഹസ്പതിഃ,***
***സോമോ രാജാ വരുണോ അശ്വിനാ യമഃ പൂഷാസ്മാൻ പരി പാതു മൃത്യോഃ.***

യായൊരു മരണകർമ്മത്തെ ശത്രു നടത്തുന്നുവോ അതിൽനിന്ന് ഇന്ദ്രൻ, അഗ്നി, ധാതാവ്, സവിതാവ്, ബൃഹസ്പതി, സോമൻ, വരുണൻ, അശ്വിനികൾ, യമൻ, പൂഷാവ് മുതലായ ദേവതകൾ നമ്മുടെ കവചധാരിയായ രാജാവിനെ രക്ഷിക്കണേ.

2. ***യാനി ചകാര ഭുവനസ്യ യസ്പതിഃ പ്രജാപതിർമാരതിശ്വാ പ്രജാഭ്യഃ, പ്രദിശോ യാനി വസതേ ദിശശ്ച താനി മേ വർാണി ബഹുലാനി സന്തു.***

പ്രജാസംരക്ഷണത്തിനുവേണ്ടി പ്രജാപതി യായൊരു കവചത്തെ നിർമ്മിച്ചിരിക്കുന്നുവോ അതിനെ വായുവും ദിക്കുകളും മഹാദിക്കുകളും അവാന്തരദിക്കുകളും സ്വന്തം രക്ഷയ്ക്കുവേണ്ടി ധരിച്ചിരിക്കുന്നു. ആ കവചങ്ങൾ അനേകങ്ങളാകണേ.

3. ***യത തേ തനൂഷ്വനഹ്യന്ത ദേവാ ദ്യുരാജയോ ദേഹിന്തഃ, ഇന്ദ്രോ യച്ചക്രേ വർമ തദസ്മാൻ പാതു വിശ്വതഃ.***

യാതൊരു കവചത്തെ അസുരന്മാരുമായുള്ള യുദ്ധത്തിൽ ദേവകളും ഇന്ദ്രനും ധരിച്ചിരിക്കുന്നുവോ ആ കവചം എല്ലാ ഭാഗത്തും നമ്മെ രക്ഷിക്കുന്നതായിരിക്കണേ.

4. ***വർമ മേ ദ്യാവാപൃഥിവീ വർമാഹർവർമ സൂര്യഃ, വർമൈ മേ വിശ്വേ ദേവാഃ ക്രൻ മാ മാ പ്രാപത് പ്രാതീചികാ.***

ദ്യോവ്, പൃഥ്വി, അഗ്നി, സൂര്യാഗ്നികൾ ഇവ ഞാനാകുന്ന യുദ്ധാഭിലാഷിക്ക് രക്ഷാധാരണരൂപമായ കവചത്തെ പ്രദാനം ചെയ്യണേ. നമ്മുടെ രാജാവിനു സമീപം ശത്രുസൈന്യങ്ങൾക്ക് ഗുപ്തമായ രീതിയിൽ എത്തുവാൻ കഴിയാതിരിക്കണേ.

## അനുവാകം മൂന്ന്

### സൂക്തം ഇരുപത്തിയൊന്ന്

(ഋഷി–ബ്രഹ്മാവ്. ദേവത–ഛന്ദസ്സുകൾ. ഛന്ദസ്–ബൃഹതി)

1. ***ഗായത്ര്യു ഷ്ണിഗനുഷ്ടുബ്ബൃഹതി പംക്തി ത്രിഷ്ടുബ്ജഗത്യൈ.***

ഗായത്രീഛന്ദസ്, ഉഷ്ണിക്ഛന്ദസ്, അനുഷ്ടുപ്ഛന്ദസ്, പംക്തിഛന്ദസ്, ത്രിഷ്ടുപ്ഛന്ദസ്, ജഗതീഛന്ദസ് ഇവയ്ക്കുവേണ്ടി ആഹുതി സമർപ്പിക്കുന്നു.

### സൂക്തം ഇരുപത്തിരണ്ട്

(ഋഷി–അംഗിരസ്സ്. ദേവത–മന്ത്രോക്താവ്. ഛന്ദസ്–ജഗതി മുതലായവ.)

1. ***അങ്ഗിരസാനാമ ദ്യൈൻപഞ്ചാനുവാകൈഃ സ്വാഹാ.***

അംഗിരസ്സിനുവേണ്ടി ആദിയിൽ അഞ്ച് അനുവാകങ്ങളിലായി ഈ ആഹുതി സമർപ്പിക്കുന്നു.

2. ***ഷഷ്ഠായ സ്വാഹാ.***
3. ***സപ്തമാഷ്ടമാഭ്യാം സ്വാഹാ.***
4. ***നീലനഖേഭ്യഃ സ്വാഹാ.***
5. ***ഹരിതേഭ്യഃ സ്വാഹാ.***
6. ***ക്ഷുദ്രേഭ്യഃ സ്വാഹാ.***
7. ***പര്യായികേഭ്യഃ സ്വാഹാ.***
8. ***പ്രഥമേഭ്യഃ ശംഖേഭ്യഃ സ്വാഹാ.***

9. ***ദ്വിതീയേഭ്യഃ ശംഖേഭ്യഃ സ്വാഹാ.***
10. ***തൃതീയേഭ്യഃ ശംഖേഭ്യഃ സ്വാഹാ.***
11. ***അപൗത്തമേഭ്യഃ സ്വാഹാഃ***
12. ***ഉത്തമേഭ്യഃ സ്വാഹാ.***
13. ***ഉത്തരേഭ്യഃ സ്വാഹാ.***
14. ***ഋഷിഭ്യഃ സ്വാഹാ.***
15. ***ശിഖിഭ്യഃ സ്വാഹാ.***
16. ***ഗണേഭ്യഃ സ്വാഹാ.***
17. ***മഹാഗണേഭ്യഃ സ്വാഹാ.***
18. ***സർവേഭ്യോƒ ങ്ഗിരോഭ്യോ വിദഗണേഭ്യഃ സ്വാഹാ.***
19. ***പൃഥക്സഹസ്രാഭ്യാം സ്വാഹാ.***
20. ***ബ്രഹ്മണേ സ്വാഹാ.***

ഷഷ്ഠത്തിനുവേണ്ടി, സപ്തമത്തിനും അഷ്ടമത്തിനും വേണ്ടി, നീല നഖങ്ങൾക്കുവേണ്ടി, ഹരിതത്തിനുവേണ്ടി, ക്ഷുദ്രത്തിനുവേണ്ടി, പര്യയികൾക്കു വേണ്ടി, ആദ്യത്തെ ശംഖിനുവേണ്ടി, രണ്ടാമത്തേതും മൂന്നാമത്തേതുമായ ശംഖു കൾക്കുവേണ്ടി, ഉപോത്തമങ്ങൾക്കുവേണ്ടി, ഉത്തമങ്ങൾക്കുവേണ്ടി, ഉത്തരത്തിനു വേണ്ടി, ഋഷികൾക്കുവേണ്ടി, ശിഖിക്കുവേണ്ടി, മഹാഗണങ്ങൾക്കുവേണ്ടി, ജ്ഞാനിയായ അങ്ഗിരസ്സിനുവേണ്ടി, പ്രത്യേകിച്ചും സഹസ്രങ്ങൾക്കുവേണ്ടി, ബ്രഹ്മത്തിനുവേണ്ടി ഈ ആഹുതി സമർപ്പിക്കുന്നു.

21. ***ബ്രഹ്മജ്യേഷ്ഠാ സംഭൃതാ വീര്യാണി ബ്രഹ്മാഗ്രേ ജ്യേഷ്ഠം ദിവമാ തതാന,***
***ഭൂതാനാം ബ്രഹ്മാ പ്രഥമോത ജജ്ഞേ തേനാർഹതി ബ്രഹ്മണാ സ്പർധിതും കഃ.***

എല്ലാ വീരകർമ്മങ്ങളും ബ്രഹ്മജ്യേഷ്ഠയാകുന്നു. ഈ എല്ലാ കർമ്മ ങ്ങളും വേദത്താൽ സമ്പന്നമാകുന്നു. പൂർവ്വകാലത്തിൽ ജ്യേഷ്ഠമായ ബ്രഹ്മാവ് ആകാശത്തെ വിസ്തീർണ്ണമാക്കി. ബ്രഹ്മാവ് എല്ലാ ഭൂതങ്ങളേ ക്കാളും ആദ്യമായി പ്രാദുർഭവിച്ചു. അതിനാൽ അവനു തുല്യത വഹിക്കു വാൻ ആർക്കും സാധ്യമല്ല.

## സൂക്തം ഇരുപത്തിമൂന്ന്

(ഋഷി–അഥർവൻ. ദേവത–മന്ത്രോക്താവ ഛന്ദസ്–ബൃഹതി, ത്രിഷ്ടുപ്, പംക്തി, ഗായത്രി)

1. ***അഥർവണാനാം ചതുർഋചേഭ്യഃ സ്വാഹാ.***
2. ***പഞ്ചർചേഭ്യഃ സ്വാഹാ.***
3. ***ഷഡൃചേഭ്യഃ സ്വാഹാ.***
4. ***സപ്തർചേഭ്യഃ സ്വാഹാ.***
5. ***അഷ്ടർചേഭ്യഃ സ്വാഹാ.***
6. ***നവർചേഭ്യഃ സ്വാഹാ.***
7. ***ദശർചേഭ്യഃ സ്വാഹാ.***
8. ***ഏകാദശർചേഭ്യഃ സ്വാഹാ.***
9. ***ദ്വാദശർചേഭ്യഃ സ്വാഹാ.***

10. ***ത്രയോദശർചേഭ്യഃ  സ്വാഹാ.***
11. ***ചതുർദശർചേഭ്യഃ  സ്വാഹാ.***
12. ***പഞ്ചദശർചേഭ്യഃ  സ്വാഹാ.***
13. ***ഷോഡശർചേഭ്യഃ  സ്വാഹാ.***
14. ***സപ്തദശർചേഭ്യഃ  സ്വാഹാ.***
15. ***അഷ്ടാദശർചേഭ്യഃ  സ്വാഹാ.***
16. ***ഏകോനവിംശതി  സ്വാഹാ.***
17. ***വിംശതിഃ  സ്വാഹാ.***
18. ***മഹത്കാണ്ഡായ  സ്വാഹാ.***
19. ***തൃചേഭ്യഃ  സ്വാഹാ.***
20. ***ഏകർചേഭ്യഃ  സ്വാഹാ.***
21. ***ക്ഷുദ്രേഭ്യഃ  സ്വാഹാ.***
22. ***ഏകാനൃചേഭ്യഃ  സ്വാഹാ.***
23. ***രോഹിതേഭ്യഃ  സ്വാഹാ.***
24. ***സൂര്യാഭ്യം  സ്വാഹാ.***
25. ***വ്രാതാഭ്യാം  സ്വാഹാ.***
26. ***പ്രാജാപത്യാഭ്യാം  സ്വാഹാ.***
27. ***വിഷാസഹൈ്യ  സ്വാഹാ.***
28. ***മാങ്ഗലികേഭ്യഃ  സ്വാഹാ.***
29. ***ബ്രഹ്മണേ  സ്വാഹാ.***

അഥർവ്വവേദത്തിലെ നാലു മന്ത്രങ്ങൾക്ക്, അഞ്ചുമന്ത്രങ്ങൾക്ക്, ആറുമന്ത്രങ്ങൾക്ക്, ഏഴുമന്ത്രങ്ങൾക്ക്, എട്ടുമന്ത്രങ്ങൾക്ക്, ഒൻമ്പതുമന്ത്ര ങ്ങൾക്ക്, പത്തുമന്ത്രങ്ങൾക്ക്, പതിനൊന്നുമന്ത്രങ്ങൾക്ക്, പന്ത്രണ്ടുമന്ത്രങ്ങൾക്ക്, പതിമൂന്നുമന്ത്രങ്ങൾക്ക്, പതിന്നാലുമന്ത്രങ്ങൾക്ക്, പതിനഞ്ചുമന്ത്രങ്ങൾക്ക്, പതിനാറുമന്ത്രങ്ങൾക്ക്, പതിനേഴുമന്ത്രങ്ങൾക്ക്, പതിനെട്ടുമന്ത്രങ്ങൾക്ക്, പത്തൊമ്പതുമന്ത്രങ്ങൾക്ക്, ഇരുപതുമന്ത്രങ്ങൾക്ക്, മഹത്കാണ്ഡത്തിന്, ഏകാർച്ചിസ്സിത്, ക്ഷുദ്രങ്ങൾക്ക്, രോഹിതത്തിന്, സൂര്യന്, വ്രാത്യന്, പ്രജാപ തിക്ക്, വിഷാസഹിക്ക്, മാംഗലികത്തിന്, ബ്രഹ്മാവിന് ഞാൻ ഈ ആഹുതി സമർപ്പിക്കുന്നു.

30. ***ബ്രഹ്മജ്യേഷ്ഠാ  സംഭൃതാ  വീര്യാണി  ബ്രഹ്മാഗ്രേ  ജ്യേഷ്ഠം  ദിവമാതതാന  ഭൂതാനാം  ബ്രഹ്മാൻപഥമോത  ജ്ജ്ഞേ  തേനാർഹതി  ബ്രഹ്മാണാ  സ്പർധിതും  കഃ.***

എല്ലാ വീരകർമ്മങ്ങൾക്കും ബ്രഹ്മാവ് ജ്യേഷ്ഠമായിരിക്കുന്നു. സൃഷ്ടിയുടെ ആരംഭത്തിനു മുമ്പായിത്തന്നെ ബ്രഹ്മാവ് ഉദ്ഭവിച്ചിരുന്നു. അവൻ തന്നെ ഈ ആകാശത്തെ വിസ്തീർണ്ണമാക്കി. അതിനാൽ യാതൊരു മനുഷ്യനോ ദേവതയ്ക്കോ അവനോടു സമാനനാകുവാൻ സാധ്യമല്ല.

## സൂക്തം ഇരുപത്തിനാല്

(ഋഷി-അഥർവൻ. ദേവത-മന്ത്രോക്താവ്. ഛന്ദസ്-അനുഷ്ടുപ്, ത്രിഷ്ടുപ്, ഗായത്രി)

1. ***യേനദേവം സവിതാരം പരി ദേവാ അധാരയനം,***
***തേനേമം ബ്രഹ്മണസ്പതേ പരി രാഷ്ട്രായ ധത്തന.***

ഹേ ബൃഹസ്പതീ! ദേവതകൾ യാതൊരു ആദിത്യനെ ധാരണം ചെയ്തിരി ക്കുന്നുവോ ശത്രുനാശകാരണനായ മഹത്തായ ശാന്തികർമ്മങ്ങൾ നടത്തുന്ന ഈ യജമാനനെ രാഷ്ട്രത്തിൻെറ രക്ഷയ്ക്കുവേണ്ടി പ്രതിഷ്ഠിക്കൂ.

2. ***പരീമമിന്ദ്രമായുഷേ മഹേ ശ്രീത്രായ ധത്തന,***
***യഥൈനം ജരസേ നയാം ജ്യോക് ശ്രീത്രേf ധി ജാഗരത്.***

ഐശ്വര്യവാനായ ഹേ ഇന്ദ്രാ! നീ ഈ സാധകനെ പരോപകാരത്തിനും ആയുസ്സിനുംവേണ്ടി ക്ഷാത്രശക്തിയാൽ യുക്തനാക്കൂ. തന്മൂലം ഈ ശാന്തി കർമ്മം നടത്തുന്ന യജമാനൻ ചിരകാലം ചൈതന്യവാനായിത്തീരണേ. ഇവൻ ശത്രുക്കളെ സ്വാധീനമാക്കുന്ന ശക്തിയാൽ യുക്തനായിത്തീരണേ. വൃദ്ധാവസ്ഥ വരെയുള്ള ആയുസ്സിനെ പ്രാപിക്കണേ.

3. ***പരീമം സോമമായുഷേ മഹേ ശ്രോത്രായ ധത്തന,***
***യഥൈനം ജരസേ നയാംജ്ലോക് ശ്രോത്രേf ധി ജാഗരത്.***

വസ്ത്രാഭിമാനിയായ സോമാ! ഈ ശാന്തികർമ്മം നടത്തുന്ന യജമാനന് ദീർഘായുസ്സ്, ഇന്ദ്രിയങ്ങളുടെ ശക്തി, യശസ്സിൻെറ പുഷ്ടി ഇവ നൽകി ശക്തനാക്കൂ. ഈ ശാന്തികർമ്മം അനുഷ്ഠിക്കുന്നവൻ വൃദ്ധാവസ്ഥവരെ ശ്രോത്രാദികളായ ഇന്ദ്രിയങ്ങളാൽ സമ്പന്നനാക്കി യശസ്വിയായി ഭവിക്കണേ.

4. ***പരിധത്ത ധത്ത നോ വർചസേമം ജരാമൃത്യൂം കൃണുത ദീർഘമായുഃ,***
***ബൃഹസ്പതിഃ പ്രായച്ഛദ് വാസ ഏതത് സോമായ രാജ്ഞേ പരി ധാതവാ ഉ.***

ഹേ ദേവഗണങ്ങളേ! ഈ ബാലനെ തേജസ്സിനാൽ ആച്ഛാദനം ചെയ്യുവിൻ, ഇവൻ വൃദ്ധാവസ്ഥയിൽ മൃത്യുവിനെ പ്രാപിക്കണേ. ഇവൻ ഒരു നൂറു സംവത്സരം ആയുസ്സോടുകൂടിയവനാകണേ. ബൃഹസ്പതി ഈ വസ്ത്രം സോമനു ധരിക്കുന്നതിനു പ്രദാനം ചെയ്തിരിക്കുന്നു.

5. ***ജരാം സു ഗച്ഛ പരിധത്സ്വ വാസോ ഭവാ ഗൃഷ്ടീനാമഭി-***
***ശസ്തിപാ ഉ,***
***ശതം ച ജീവ ശരദഃ പുരൂചീ രായശ്ച പോഷമുപസംവ്യയസ്വ.***

ഹേ യജമാനാ! നീ ശരിയായ രീതിയിൽ വൃദ്ധാവസ്ഥവരെ എത്തണേ. ഈ വസ്ത്രം ധരിക്കൂ, ഗോക്കളുടെ സുഭാവനയാൽ രക്ഷ പ്രാപിക്കൂ. നീ പുത്രപൗത്രാദികളാലും ധനത്താലും യുക്തനായി നൂറുവർഷം വരെ ജീവിച്ചി രിക്കണേ.

6. ***പരീദം വാസോ അധിഭാഃ സ്വസ്തയേf ഭൂർവാപീനാമഭിശ-***
***സ്തരൂപാ ഉ,***
***ശതം ച ജീവ ശരദ പുരൂചീവസൂനി ചാരുർധി ഭജാസി ജീയൻ.***

ഹേ യജമാനാ! നമ്മയ്ക്കുവേണ്ടി നീ ഈ വസ്ത്രം ധരിച്ചിരിക്കുന്നു. നീ ഗോക്കളുടെ അനുഗ്രഹത്താൽ രക്ഷിക്കപ്പെടണേ. നീ വസ്ത്രത്താൽ അലങ്കരിക്കപ്പെട്ട പുത്രൻ, മിത്രം, പത്നി മുതലായവർക്ക് ധനം നൽകുന്നവ നാകണേ. കൂടാതെ പ്രകളോടുകൂടിയവനായി നൂറുസംവത്സരം വരെ ദീർഘാ യുസ്സുള്ളവനാകണേ.

7. ***യോഗേയോഗേ തബസ്തരം വാജേവ ജേ ഹവാമഹേ,***
***സഖായ ഇന്ദ്രമൂതയേ.***

8. ***ഹിരണ്യവർണോ അജരഃ സുവീരോ ജരാമൃത്യൂൻ പജയാ സം വിശസ്വ,***
***തദഗ്നിരാഹ തദു സോമ ആഹ ബൃഹസ്പതിഃ സവിതാ തദിന്ദ്രഃ.***

ഞങ്ങളാൽ സ്തുതിക്കപ്പെടുന്ന സഖാരൂപനും പരമൈശ്വര്യവാനുമായവനേ! നീ പുഷ്ടിയെ പ്രാപിച്ച് മനോഹരമായ കാന്തിയാൽ യുക്തനാകുകയും പുത്രാദികളാൽ സമ്പന്നനായി അകാലമൃത്യുവിൽനിന്നും രക്ഷിതനായി പ്രജാ സഹിതം ഈ ഗുഹയിൽ പ്രവേശിക്കുകയും ചെയ്യണേ.

## സൂക്തം ഇരുപത്തിയഞ്ച്

(ഋഷി–ഗോപഥൻ. ദേവത–വാജി. ഛന്ദസ്–അനുഷ്ടുപ്.)

1. ***അശ്രാന്തസ്യ ത്വാ മനസാ യുനജ്മി പ്രഥമസ്യ ച,***
***ഉത്കുലമുദ്വഹോ ഭവോദുഹ്യ പ്രതി ധാവതാത്.***

ഹേ അശ്വമേ! ഞാൻ നിന്നെ ശത്രുഘർഷണത്തിനു പ്രേരിപ്പിക്കുകയും ആ രോഹിതന്നെ ഉത്സാഹിപ്പിച്ച് ആക്രമണകാരികളെ അമർച്ചവരുത്തുവാനുള്ള മനസ്സോടുകൂടിയവനാക്കിത്തീർക്കുകയും ചെയ്യുന്നു. നിന്നെ സൃഷ്ടിയുടെ ആരംഭത്തിലുണ്ടായ അശ്വജാതിയുടെ കരുത്തുള്ള മനസ്സാൽ സമ്പന്നമാക്കുന്നു. നീ ആ ശക്തിയോടുകൂടി ജലം പെരുകിയ നദി കരകവിഞ്ഞൊഴുകുന്നതു പോലെ ശത്രുസേനയുടെമേൽ ചാടിവീണ് അവരെ നശിപ്പിക്കൂ. ഞാൻ നിന്നിൽക്കൂടി ശത്രുവിനെ ജയിച്ച് ഫലം പ്രാപിക്കും. നീ അതിശീഘ്രം വിജയസ്ഥാനത്തെ ലക്ഷ്യമാക്കി പ്രയാണം ചെയ്യൂ.

## സൂക്തം ഇരുപത്തിയാറ്

(ഋഷി–അഥർവൻ. ദേവത–അഗ്നി, ഹിരണ്യം. ഛന്ദസ്–ത്രിഷ്ടുപ്, അനുഷ്ടുപ്, പംക്തി)

1. ***അഗ്നേഃ പ്രജാതം പരി യദ്ധിരണ്യമമൃതം ദധ്രേ അധി മർത്യേഷു,***
***യ ഏനദ് വേദ സ ഇദേന മർഹതി ജരാമൃത്യുർഭവതി യോ വിഭർതി.***

അഗ്നിയിൽനിന്നും ജന്മംകൊണ്ട സ്വർണ്ണത്തിൻേറയും അമൃതരൂപത്തോടു കൂടി മരണധർമ്മിയായ മനുഷ്യനിൽ വ്യാപിച്ചിരിക്കുന്ന സ്വർണ്ണത്തിൻേറയും രൂപങ്ങളെ അറിയുന്ന പുരുഷൻതന്നെ ഇതിനെ ധരിക്കുന്നതിന് അവകാശി യാകുന്നു. യാതൊരു പുരുഷൻ ഈ സ്വർണ്ണത്തെ ആ ഭൂഷണരൂപത്തിൽ അണിയുന്നുവോ അവൻ വൃദ്ധാവസ്ഥയിൽ മരിക്കുന്നവനാകും.

2. ***യുദ്ധിരണ്യം സൂര്യേർരഗ സുവർണ പ്രജാവന്തോ മനവഃ പൂർവ ഈഷിരേ,***
***തത് ത്വാ ചന്ദ്രം വർചസാ സം സൃജത്യായുഷ്മാൻ ഭവതി യോ ബിഭർതി.***

യാതൊരു സുവർണ്ണത്തെ സൂര്യനിൽനിന്നും ജനിച്ച പ്രജകളോടുകൂടിയ മനു ധരിച്ചിരുന്നുവോ ദീപ്തിമത്തായ ആ സ്വർണ്ണം എനിക്ക് ദേഹകാന്തി നൽകണേ. ഇങ്ങനെയുള്ള സ്വർണ്ണത്തെ ധരിക്കുന്നവൻ ദീർഘായുഷ് മാനായി ത്തീരുന്നു.

3. ***ആയുഷേ ത്വാ വർചസേ ത്വൗജസേ ച ബലായ ച,***
***യഥാ ഹിരണ്യതേജസാ വിഭാസാസി ജനാം അനു.***

സ്വർണ്ണധാരിയായ ഹേ പുരുഷാ! ഈ സ്വർണ്ണം നിന്നെ ആയുഷ്മാ നാക്കട്ടെ. ശക്തിയുക്തനാക്കട്ടെ. ഭൃത്യാദികളാൽ സമ്പന്നനാക്കട്ടെ. കൂടാതെ നീ സ്വർണ്ണത്തിനുതുല്യം തേജസ്സിനെ പ്രാപിച്ച് മനുഷ്യരിൽ തേജസ്വിയായി ത്തീരണേ.

4. ***യദ് വേദ രാജാ വരുണോ വേദ ദേവോ ബൃഹസ്പതിഃ,***
***ഇന്ദ്രോ യദ് വൃത്രഹാ വേദ തത് ത ആയുഷ്ർഥ ഭുവത് തത് തേ വർച സ്യം ഭുവത്.***

വരുണൻ യാതൊരു സ്വർണ്ണത്തെ അറിയുന്നുവോ ബൃഹസ്പതി യാതൊന്നിനെ അറിയുന്നുവോ ആ സ്വർണ്ണത്തിൻെറ മൃത്യുനാശകമായ ഗുണം വൃത്രഹന്താവായ ഇന്ദ്രനും പരിചിതമാകുന്നു. ആ സ്വർണ്ണം നിന്നെ ആയുസ്സി നാലും ശക്തിയാലും സമ്പന്നമാക്കണേ.

## അനുവാകം നാല്

### സൂക്തം ഇരുപത്തിയേഴ്

(ഋഷി–ഭൃഗ്വംഗിരസ്. ദേവത–ത്രിവൃത്ത്. ഛന്ദസ്–അനുഷ്ടുപ്, ത്രിഷ്ടുപ്, ജഗതി, ഉഷ്ണിക്, ശക്വരി.)

1. ***ഗോഭിഷ്ട്വാ പാത്വൃഷഭോ വൃഷാ ത്വാ പാതു വാജിഭിഃ,***
***വായുഷ്ട്വാ ബ്രഹ്മണാ പാത്വിന്ദ്രസ്ത്വാ പാത്വിന്ദ്രിയൈഃ.***

ഹേ പുരുഷാ! നീ ത്രിവൃതമണി ധരിച്ചിരിക്കുന്നു. ദലപതിയായ വൃഷഭം തൻെറ ഗോക്കൾസഹിതം നിൻെറ രക്ഷകനായിരിക്കണേ. പ്രജനനസമർത്ഥനായ അശ്വം അതിൻെറ വേഗതയേറിയ പെൺകുതിരകൾസഹിതം നിൻെറ രക്ഷകരായിരിക്കണേ. വായുവിനാൽ വ്യാപ്തമായിരിക്കുന്ന ബ്രഹ്മം ഇന്ദ്രൻെറ ഇന്ദ്രിയങ്ങൾസഹിതം നിന്നെ രക്ഷിക്കണേ.

2. ***സോമസ്ത്വാപാത്വോഷധീഭിർനക്ഷത്രൈ പാതു സൂര്യഃ,***
***മാദ്ഭ്യസ്ത്വാ ചന്ദ്രോ വൃത്രഹാ വാതഃ പ്രാണേന രക്ഷതു.***

ഔഷധികൾ സഹിതം സോമൻ നിന്നെ രക്ഷിക്കണേ. നക്ഷത്രങ്ങൾ സഹിതം സൂര്യൻ നിന്നെ പോഷിപ്പിക്കണേ. മാസങ്ങൾസഹിതം വൃത്ര ഹനനകർത്താവായ ചന്ദ്രൻ നിൻെറ രക്ഷകനാകണേ. പ്രാണവായുസഹിതം വായുദേവൻ നിന്നെ രക്ഷിക്കണേ.

3. ***തിസ്രോ ദിവസ്തിസ്രഃ പൃഥിവീസ്ത്രീണ്യന്തരിക്ഷാണി ചതുരഃ സമുദ്രാൻ,***
***ത്രിവൃതം സ്തോമം ത്രിവൃത ആപ ആഹുസ്താസ്ത്വാ രക്ഷന്തു ത്രിവൃതാ ത്രിവദ്ഭിഃ.***

മൂന്നു രീതിയിലുള്ള സ്വർഗ്ഗങ്ങളും മൂന്നു പ്രകാരത്തിലുള്ള ഭൂമിയും നാലു സമുദ്രങ്ങളും ത്രിവൃതസ്തോമവും ത്രിവൃത ജലവും തങ്ങളുടെ കഴിവുകളോടുകൂടി നിന്നെ രക്ഷിക്കണേ.

4. ***ത്രീന്നാകാംസ്ത്രീൻ സമുദ്രാംസ്ത്രീൻ വൈഷ്ടപാൻ,***
***ത്രീൻ മാതരിശ്വനസ്ത്രീൻത്സൂര്യാൻ ഗോപതൃൻ കല്പയാമി തേ***

ഹേ പുരുഷാ! നീ സുവർണ്ണരജതലോഹാത്മകമായ ത്രിവൃതമണിയെ ധരിക്കുന്നു. ഈ മണിവഴി ത്രിഭേദാത്മകമായ സ്വർഗ്ഗത്തെ ഞാൻ നിൻെറ രക്ഷകനാക്കുന്നു. മൂന്നു സമുദ്രങ്ങളേയും മൂന്ന് ആദിത്യന്മാരേയും മൂന്നു ഭുവനങ്ങളേയും നിൻെറ രക്ഷകരാക്കുന്നു. ത്രിഗുണാത്മകമായ വായുവും രശ്മികളും അവയുടെ അധിഷ്ഠാനദേവതയും വ്യത്യാസങ്ങളോടുകൂടിയ മൂന്നു സ്വർഗ്ഗങ്ങളും നിൻെറ സംരക്ഷണകാര്യത്തിൽ നിയുക്തമാകുന്നു.

5. ***ഘൃതേന ത്വാ സമുക്ഷാമൃഗ്ന ആജ്യേന വധയൻ,***
***അഗ്നേശ്ചന്ദ്രസ്യാസൂര്യസ്യ മാ പ്രാണ മായിനോ ദഭൻ.***

ഹേ അഗ്നീ! ഞാൻ നിന്നെ ഘൃതത്താൽ ഉത്തേജിപ്പിക്കുന്നു. നിന്നെ ഞാൻ ഘൃതത്താൽ നനയ്ക്കുന്നു. മണി ധരിച്ചിരിക്കുന്ന ഹേ പുരുഷാ! ഘൃതത്താൽ സമൃദ്ധമായ അഗ്നിയേയും ഔഷധാദികളേയും പുഷ്ടിപ്പെടുത്തുന്ന ചന്ദ്രനോടുള്ള സൂര്യൻെറ കൃപയാൽ മായാവികളായ രാക്ഷസന്മാർക്ക് നിന്നെ ഹിംസിക്കുവാൻ സാധ്യമാകാതിരിക്കണേ.

6. ***മാ വഃ പ്രാണം മാ വോf പാനം മാ ഹരോ മായിനോ ദഭൻ,***
***ഭ്രാജന്തോ വിശ്വവേദസോ ദേവാ ദൈവ്യേന ധാവത.***

ഹേ പുരുഷാ! മായാമയന്മാരായ രാക്ഷസന്മാർക്ക് നിന്നെ കൊല്ലുവാൻ സാധ്യമാകാതിരിക്കട്ടെ. നിൻെറ പ്രാണാപാനങ്ങളേയും തേജസ്സിനേയും നശിപ്പിക്കുവാൻ കഴിയാതിരിക്കട്ടെ. ഹേ സമസ്തദേവഗണങ്ങളേ! ഇവനെ രക്ഷിക്കുന്നതിന് നിങ്ങൾ ദിവ്യരഥത്തിൽ ആരുഢരായി ദ്രുതഗതിയിൽ വരണേ.

7. ***പ്രാണേനാഗ്നിം സം സൃജാതി വാതഃ പ്രാണേന സംഹിതഃ,***
***പ്രാണേന വിശ്വതോ മുഖം സൂര്യം ദേവാ അജനയം.***

സമിധനകർത്താവ് പ്രാണനോടുകൂടി അഗ്നിയെ യുക്തമാക്കുന്നു. വായുവും പ്രാണനാൽ യുക്തമാകുന്നു. പ്രാണനോടുകൂടിത്തന്നെ ദേവതകൾ വിശ്വോന്മുഖനായ സൂര്യനെ സമ്പന്നമാക്കിയിരിക്കുന്നു.

8. ***ആയുഷായുഃ കൃതാം ജീവായുഷ്മാൻ ജീവ മാ മൃഥാഃ,***
***പ്രാണേനാത്മന്വതാം ജീവ മാ മൃത്യോരുദഗാ വശേം.***

ഹേ മണിയോടുകൂടിയ പുരുഷാ! പ്രാചീനമഹർഷിമാർക്ക് മറ്റുള്ളവരുടെ ആയുസ്സിനെ വർദ്ധിപ്പിക്കുന്നതിനും സ്വയം ദീർഘജീവികളാകുന്നതിനുമുള്ള ശ:ക്തിയുണ്ടായിരുന്നു, നീ ആ മഹർഷിമാരുടെ ആയുസ്സാൽ ആയുഷ്മാനാകണേ. മൃത്യുവിനെ പ്രാപിക്കാതിരിക്കണേ. നീ മൃത്യുവിനു വശംവദനായി സ്ഥിരപ്രാണനോടുകൂടിയവരുടെ പ്രാണനോടുകൂടി ജീവിക്കണേ.

9. ***ദേവാനാം നിഹിത നിധി യമിന്ദ്രോഽ ന്വന്ദത പാർഥിഭിർനേവയാനൈഃ, ആപോ ഹിരണ്യം ജുഗുയുസ്ത്രീവൃദ്ധിസ്താസ്ത്വാ രക്ഷന്തു ത്രിവൃതാ ത്രിവൃദ്ധിഃ.***

ഹേ പുരുഷാ! ഒളിച്ചുവച്ചിരുന്ന യാതൊരു നിക്ഷേപരൂപമായ സ്വർണ്ണത്തെ ഇന്ദ്രൻ കണ്ടുപിടിച്ചു സ്വന്തമാക്കിയിരുന്നുവോ യാതൊരു നിക്ഷേപത്തെ ത്രിവൃതജലം സംരക്ഷിച്ചിരുന്നുവോ ആ ത്രിവൃതജലം ത്രിവൃതമണി രൂപമായ ദേഹത്തോടുകൂടി നിന്നെ രക്ഷിക്കണേ.

10. ***ത്രയസ്ത്രിംശദ് ദേവതാസ്ത്രീണി ച വീര്യാണി പ്രിയയാമാണാ ജുഗുപുരപ്സ്വന്തഃ,***
***അസ്മിശ്ചന്ദ്രേ അധി യദ്ധിരണ്യം തേജായം കൃണവദ് വീര്യാണി.***

മുപ്പത്തിമൂന്നു ദേവതകൾ മൂന്നുരീതികളിലുള്ള വീര്യത്തേയും സ്വർഗ്ഗത്തേയും പ്രിയപ്പെട്ടതായിക്കരുതി ജലത്തിൽ സ്ഥാപിച്ചു. സുവർണ്ണമായിരിക്കുന്ന ചന്ദ്രിക അതുവഴിയായി ഈ മണി മുപ്പത്തിമൂന്നു ദേവതകളുടെ വിവിധ ശക്തികളെ ഈ മണി ധരിക്കുന്ന പുരുഷനിൽ നിറയ്ക്കണേ.

11. ***യേ ദേവാ ദിവ്യേകാദശ സ്ഥ തേ ദേവാ സോ ഹവിരിദം ജുഷധ്വം.***
12. ***യേ ദേവാഃ അന്തരിക്ഷ ഏകാദശസ്ഥ തേ ദേവാ സോ ഹവിരിദം ജുഷധ്വം.***
13. ***യേ ദേവാഃ പൃഥിവ്യാ മേകാ ദശ സ്ഥ തേ ദേവാ സോ ഹവിരിദം ജുഷധ്വം.***

ആകാശത്തിൽ വ്യാപിച്ചിരിക്കുന്ന പതിനൊന്നാദിത്യന്മാർ ഘൃതയുക്തമായ ഈ ഹവിസ്സിനെ ഭക്ഷണമാക്കണേ. അന്തരീക്ഷത്തിലെ പതിനൊന്നു രുദ്രന്മാരും ഈ ഹവിസ്സിനെ സേവിക്കണേ. ഭൂമിയിലെ പതിനൊന്നു ദേവതകളും ഈ ഹവിസ്സിനെ ഭക്ഷിക്കണേ.

14. ***അസപത്നം പുരസ്താത് പശ്ചാന്നോ അഭയം കൃതം,***
***സവിതാ മാ ദക്ഷിണത ഉത്തരാന്മാ ശചീപതിഃ,***

ഹേ സൂര്യാ! ഹേ സചീപതീ! പൂർവ്വ പശ്ചിമദിക്കുകളിൽ ശത്രുക്കളെ ഇല്ലാതാക്കി അഭയം നൽകണേ. സൂര്യൻ ദക്ഷിണദിക്കിൽ എന്നെ രക്ഷിക്കണേ. ഇന്ദ്രൻ ഉത്തരദിക്കിൽ എന്റെ രക്ഷകനായിരിക്കണേ.

15. ***ദിവോ മാദിത്യാ രക്ഷന്തു ഭൂമ്യാ രക്ഷന്ത്വഗ്നയഃ,***
***ഇന്ദ്രാഗ്നീ രക്ഷതാം മാ പുരസ്താദശ്വിനാവമിതഃ ശർമ യച്ഛതാം.***
***തിരശ്ചീനധ്ന്യാ രക്ഷതു ജാതവേദാ ഭൂതകൃതോ മേ സർവതഃ സന്തു വർമ.***

സ്വർഗ്ഗസ്ഥിതനായ സൂര്യൻ സ്വർഗ്ഗലോകത്തിൽ ഭയത്തിൽനിന്നും രക്ഷിക്കണേ. പാർത്ഥിവാഗ്നി ഭൂമിയിലുള്ള ഭയത്തെ അകറ്റിക്കളയണേ. ഇന്ദ്രാഗ്നികൾ മുമ്പിൽനിന്ന് രക്ഷിക്കട്ടെ. അശ്വിനികൾ എല്ലാദിക്കുകളിലും നിന്ന് എന്നെ രക്ഷിക്കട്ടെ. അഗ്നി തിര്യക്സ്ഥാനത്തുനിന്നും രക്ഷിക്കട്ടെ. പഞ്ചഭൂതങ്ങളുടെ സ്വാമിയായ അഗ്നിദേവത എന്നെ എല്ലാ ഭാഗങ്ങളിൽനിന്നും രക്ഷിക്കണേ.

## സൂക്തം ഇരുപത്തിയെട്ട്

(ഋഷി-ബ്രഹ്മാവ്. ദേവത-ദർഭമണി. ഛന്ദസ്-അനുഷ്ടുപ്.)

1. ***ഇമം ബധ്നാമി മേ മണിം ദീർഘായുത്വായ തേജസേ,***
***ദർഭം സപത്നദംഭനം ദ്വിഷതസ്തപനം ഹൃദഃ.***

ഹേ പുരുഷാ! നീ വിജയവും ശക്തിയും ആഗ്രഹിക്കുന്നു. ഈ ദർഭമയമായ മണി ശത്രുക്കളെ നശിപ്പിക്കുന്നവളും അവരുടെ ഹൃദയങ്ങളെ വേദനിപ്പിക്കുന്നവളുമാകുന്നു. ഇതിനെ തേജസ്സിനും ദീർഘായുസ്സിനും വേണ്ടി ഞാൻ ബന്ധിക്കുന്നു.

2. ***ദ്വിഷതസ്താപയൻ ഹൃദഃ ശത്രൂണാം താപയൻ മനഃ,***
***ദുർഹാർദൈഃ സർവാസ്ത്വം ദർഭ ധർമഇവാഭീൻത്സന്താപയൻ.***

ഹേ ദർഭമണീ! നീ ശത്രുക്കളുടെ മനസ്സിനെ വേദനിപ്പിക്കൂ, നീ അവരുടെ ഹൃദയങ്ങളെ വ്യഥിതമാക്കൂ. മലിനഹൃദയരായ ശത്രുക്കളുടെ വീടുകളേയും മൃഗങ്ങളേയും പ്രജകളേയും വയലുകളേയും നശിപ്പിക്കൂ.

3. ***ധർമഇവാഭിതപൻ ദർഭ ദ്വിഷതോ നിതപൻ മണേ,***
***ഹൃദഃ സപത്നാനാം ഭിൻദ്ധീന്ദ്രഇവ വിരുജം ബലം.***

ഹേ ദർഭമണീ! സൂര്യൻ തൻെറ ചൂടിനാൽ കഷ്ടപ്പെടുത്തുന്നതുപോലെ വിദ്വേഷികളായവരെ നീ വേദനിപ്പിക്കൂ. നീ ഇന്ദ്രനു സമാനം ശത്രുക്കളുടെ ഹൃദയങ്ങളേയും ശക്തിയേയും നശിപ്പിക്കൂ.

4. ***ഭിൻദ്ധി ദർഭ സപത്നാനാം ഹൃദയം ദ്വിഷതാം മണേ,***
***ഉദ്യന ത്വചമിവ ഭൂമ്യാഃ ശിര ഏഷാം വി പാതയ.***

ഹേ ദർഭമണീ! നീ വൈരികളുടെ ഹൃദയങ്ങളെ കീറിപിളർക്കൂ. ഗൃഹനിർമ്മാണത്തിനുവേണ്ടി മനുഷ്യർ ഭൂമിയിലെ കല്ലും പുല്ലും പിഴുതുകളയുന്നതുപോലെ നീ ശത്രുക്കളുടെ ശിരസ്സുകളെ പിഴുതെറിയൂ.

5. ***ഭിൻദ്ധി ദർഭം സപത്നാന മേ ഭിൻദ്ധി മേ പൃതനായതഃ,***
***ഭിൻദ്ധി മേ സർവാൻ ദുർഹാർദ ശ്ചിൻദ്ധി മേ ദ്വിഷതോ മണേ.***

ഹേ ദർഭമണീ! ഞങ്ങളെ ഹിംസിക്കുന്നതിനായി സൈന്യങ്ങളെ സംഭരിക്കാനിച്ഛിക്കുന്ന ശത്രുക്കളെ പിളർന്നുകളയൂ. എൻെറ വൈരികളേയും എന്നെ വിദ്വേഷിക്കുന്നവരേയും പിളർന്നുകളയൂ.

6. ***ഛിൻദ്ധി ദർഭ സപത്നാന മേ ഛിൻദ്ധി മേ പൃതനായതഃ,***
***ഛിൻദ്ധി മേ സർവാൻ ദുർഹാർദം ഛിൻദ്ധി മേ ദ്വിഷതേ മണേ.***

ഹേ ദർഭമണീ! എനിക്കെതിരായി സൈന്യങ്ങളെ ശേഖരിക്കുന്നവരേയും മലിനഹൃദയരേയും എന്നിൽ വിദ്വേഷം പുലർത്തുന്നവരേയും തകർത്തുകളയൂ.

7. ***വൃശ്ച ദർഭ സപത്നാന മേ വൃശ്ച മേ പൃതനായതഃ,***
***വൃശ്ച മേ സർവാൻ ദുർഹാർദോ വൃശ്ച മേ ദ്വിഷതോ മണേ.***

ഹേ ദർഭമണീ! എനിക്കെതിരായി സൈന്യങ്ങളെ ശേഖരിക്കുന്നവരേയും മലിനഹൃദയരേയും എല്ലാം മുറിച്ചു കളയൂ.

8. ***കൃന്ത ദർഭം സപത്നാന മേ കൃന്ത മേ പൃതനായതഃ,***
***കൃന്ത മേ സർവാൻ ദുർഹാർദഃ കൃന്ത മേ ദ്വിഷതോ മണേ.***

ഹേ ദർഭമണീ! എനിക്കെതിരായി സൈന്യങ്ങളെ ശേഖരിക്കുന്നവരേയും മലിനഹൃദയരേയും എനിക്കെതിരേ വിദ്വേഷം പുലർത്തുന്നവരേയും ഛിന്നമസ്തരാക്കൂ.

9. ***പിംശ ദർഭം സപത്നാന മേ പിംശ മേ പൃതനായതഃ,***
***പിംശ മേ സർവാൻ ദുർഹാർദഃ പിംശ മേ ദ്വിഷതോ മണേ.***

ഹേ ദർഭമണീ! എനിക്കെതിരായി സൈന്യങ്ങളെ ശേഖരിക്കുന്നവരേയും മലിനഹൃദയരേയും എന്നോടു വിദ്വേഷം പുലർത്തുന്ന ശത്രുക്കളേയും ധൂളിയാക്കൂ.

10. ***വിധ്യ മോ ദർഭ സപത്നാന മേ വിധ്യ മേ പൃതനായതഃ,***
***വിധ്യ മേ സർവാൻ ദുർഹാർദോ വിധ്യ മേ ദ്വിഷതോ മണേ.***

ഹേ ദർഭമണീ! എൻെറ ശത്രുക്കളെ താഡനം ചെയ്യൂ. എനിക്കെതിരായി സൈന്യങ്ങളെ ശേഖരിക്കുന്നവരേയും മലിനഹൃദയരേയും എന്നോടു വിദ്വേഷം പുലർത്തുന്ന ശത്രുക്കളേയും പൊടിയാക്കൂ.

## സൂക്തം ഇരുപത്തിയൊമ്പത്

(ഋഷി-ബ്രഹ്മാവ്. ദേവത-ദർഭമണി. ഛന്ദസ്-ത്രിഷ്ടുപ)

1. ***നിക്ഷ ദർഭ സപത്നാൻ മേ നിക്ഷ മേ പൃതനായതഃ,***
***നിക്ഷ മേ സർവാൻ ദുർഹാർദോ നിക്ഷ മേ ദ്വിഷതോ മണേ.***

ഹേ ദർഭമണീ! എനിക്കു വിരുദ്ധമായി സൈന്യത്തെ ശേഖരിക്കുന്നവരും മലിനഹൃദയരും എന്നെ വിദ്വേഷിക്കുന്നവരുമായ ശത്രുക്കളെ തടയണേ.

2. ***തൃൻദ്ധി ദർഭ സപത്നാൻ മേ തൃൻദ്ധി മേ പൃതനായതഃ,***
***തൃൻദ്ധി മേ സർവാൻ ദുർഹാർദംസ് തൃൻദ്ധി മേ ദ്വിഷതോ മണേ.***

ഹേ ദർഭമണീ! എനിക്കെതിരായി സൈന്യങ്ങളെ ശേഖരിക്കുന്നവരും മലിനഹൃദയരും എന്നെ വിദ്വേഷിക്കുന്നവരുമായ ശത്രുക്കളെ തടയണേ.

3. ***രുൻദ്ധി ദർഭ സപത്നാൻ മേ രുൻദ്ധി മേ പൃതനായതഃ,***
***രുൻദ്ധി മേ സർവാൻ ദുർഹാർദോ രുൻദ്ധി മേ ദ്വിഷതോ മണേ.***

ഹേ ദർഭമണീ! എനിക്കു വിരുദ്ധമായി സൈന്യത്തെ ശേഖരിക്കുന്നവരും മലിനഹൃദയരും എന്നെ വിദ്വേഷിക്കുന്നവരുമായ ശത്രുക്കളെ സംഹരിക്കണേ.

4. ***മൃണ ദർഭ സപത്നാൻ മേ മൃണ മേ പൃതനായതഃ,***
***മൃണ മേ സർവാൻ ദുർഹാർദോ മൃണ മേ ദ്വിഷതോ മണേ.***

ഹേ ദർഭമണീ! എനിക്കെതിരായി സൈന്യത്തെ ശേഖരിക്കുന്നവരും മലിനഹൃദയരും എൻെറ വിദ്വേഷികളുമായ ശത്രുക്കളെ മഥിക്കണേ.

5. ***മന്ഥ ദർഭ സപത്നാൻ മേ മന്ഥ മേ പൃതനായതഃ,***
***മന്ഥ മേ സർവാൻ ദുർഹാർദോ മന്ഥ മേ ദ്വിഷതോ മണേ.***

ഹേ ദർഭമണീ! എനിക്കു വിരുദ്ധമായി സൈന്യത്തെ ശേഖരിക്കുന്നവരും മലിനഹൃദയരും എന്നെ വിദ്വേഷിക്കുന്നവരുമായ ശത്രുക്കളെ ചൂർണ്ണിതരാക്കണേ.

6. ***പിണ്ഢിദർഭ സപത്നാൻ മേ പിണ്ഢി മേ പൃതനായതോഃ,***
***പിണ്ഢി മേ സർവാൻ ദുർഹാർദോ പിണ്ഢി മേ ദ്വിഷതോ മണേ.***

ഹേ ദർഭമണീ! എനിക്കെതിരായി സൈന്യത്തെ ശേഖരിക്കുന്നവരും മലിനഹൃദയരും എന്നെ വെറുക്കുന്നവരുമായ ശത്രുക്കളെ ചാമ്പലാക്കണേ.

7. ***ഓഷ ദർഭ സപത്നാൻ മേ ഓഷ മേ പൃതനായതഃ,***
***ഓഷ മേ സർവാൻ ദുർഹാർദഃ ഓഷ മേ ദ്വിഷതോ മണേ.***

ഹേ ദർഭമണീ! എനിക്കെതിരേ സൈന്യത്തെ ശേഖരിക്കുന്നവരും മലിനഹൃദയരും എന്നോടു വിദ്വേഷം പുലർത്തുന്നവരുമായ ശത്രുക്കളെ നീ ജ്വലിപ്പിച്ചു കളയണേ.

8. ***ദഹ ദർഭ സപത്നാൻ മേ ദഹ മേ പൃതനായതഃ,***
***ദഹ മേ സർവാൻ ദുർഹാർദോ ദഹ മേ ദ്വിഷതോ മണേ.***

9. ***ജഹി ദർഭ സപത്നാൻ മേ ജഹി മേ പൃതനായതഃ,***
***ജഹി മേ സർവാൻ ദുർഹാർദോ ജഹി മേ ദ്വിഷതോ മണേ.***

ഹേ ദർഭമണീ! എനിക്കെതിരായി സൈന്യത്തെ ശേഖരിക്കുന്നവരും മലിനഹൃദയരും എന്നെ വെറുക്കുന്നവരുമായ ശത്രുക്കളെ നീ കൊന്നുകളയണേ.

## സൂക്തം മുപ്പത്

(ഋഷി-ബ്രഹ്മാവ്. ദേവത-ദർഭമണി. ഛന്ദസ്-അനുഷ്ടുപ്.)

1. ***യത് തേ ദർഭ ജരാമൃത്യുഃ ശർത വർമസു വർമ തേ,***
***തേനേമം വർമിണം കൃത്വാ സപത്നാഞ്ജഹി വീര്യൈഃ.***

ഹേ ദർഭമണീ! നിൻെറ ഭാണ്ഡത്തിൽ അപരിമിതമായ രീതിയിൽ ജരയും മൃത്യുവും നിറഞ്ഞിരിക്കുന്നു. ജരാമൃത്യുക്കളെ നശിപ്പിക്കുന്ന നിൻെറ കവചം വഴി രക്ഷയുടേയും വിജയത്തിൻേറയും അഭിലാഷത്തെ ചേർത്ത് ശത്രുവിൻെറ ഉപദ്രവങ്ങളെ അകറ്റി അവരെ നാശമാക്കണേ.

2. ***ശതം തേ ദർഭ വർമാണി സഹസ്രം വീര്യാണി തേ,***
***താമസ്മൈ വിശ്വേ ത്വാം ദേവാ ജരസേ ഭർതവാ അദുഃ.***

ഹേ ദർഭേ! നിന്നിൽ മറ്റുള്ളവരെ പീഡിപ്പിക്കുന്നവയായി അനേകം ഭാണ്ഡങ്ങൾ ഉണ്ട്. ആ പീഡകളെ അകറ്റുന്ന അനേകം പരാക്രമങ്ങളും ഉണ്ട്. നീയാകുന്ന കവചരൂപത്തെ രക്ഷാകാമ്യനായ ഈ രാജാവിനുവേണ്ടി ദേവതകൾ ജരാനാശനാർത്ഥം നൽകിയിരിക്കുന്നു. അതിനാൽ ഇവൻെറ വൃദ്ധാവസ്ഥയെ നീക്കി ഇവനെ പുഷ്ടനാക്കണേ.

3. ***ത്വാമാഹുർദേവവർവർമ ത്വാം ദർഭ ബ്രഹ്മണസ്പതിം,***
***ത്വാമിന്ദ്രസ്യാഹുർവർമ ത്വം രാഷ്ട്രാണി രക്ഷസി.***

ഹേ ദർഭമണീ! നിന്നെ ദേവരക്ഷക കവചം എന്നു വിളിക്കുന്നു. നിന്നെ ബ്രഹ്മണസ്പതിയും ഇന്ദ്രനും രക്ഷകനെന്നു വിളിക്കുന്നു. അതിനാൽ നീ ഈ രാജാവിൻെറ രാജ്യത്തെ രക്ഷിക്കുന്നവളാകണേ.

4. ***സപത്നക്ഷയണം ദർഭ ദ്വിഷതസ്തപനം ഹൃദഃ,***
***മണി ക്ഷത്രസ്യ വർധനം തനൂപാന കൃണോമി തേ.***

ഹേ ദർഭമണീ! നിന്നെ ശത്രുക്കളെ നശിപ്പിക്കുന്നവളായും ദ്വേഷികളുടെ ഹൃദയങ്ങളെ സന്തപ്തമാക്കുന്നവളായും ശക്തിയും വളർച്ചയും നൽകുന്ന ദേഹരക്ഷകയായ മണിയുടെ രൂപത്തിലും ധാരണം ചെയ്യുന്നു.

5. ***യത സമുദ്രോ അഭയക്രന്ദത് പർജന്യോ വിദ്യുതാ സഹ,***
***തതോ ഹിരണ്യയോ വിന്ദുസ്തതോ ദർഭോ അജായത.***

യാതൊരു മേഘത്തിൽനിന്ന് ജലം വർഷിക്കപ്പെടുന്നുവോ അതിൽ വിദ്യുത്തിൻെറ ഘടഘടാരവത്തോടുകൂടി ഹിരണ്മയമായ ബിന്ദുക്കൾ പ്രത്യക്ഷമായി. ആ ബിന്ദുക്കളാൽ ദർഭ ഉത്ഭവിച്ചു.

## സൂക്തം മുപ്പത്തിയൊന്ന്

(ഋഷി–സവിതാവ്. ദേവത–ഔദുംബരമണി. ഛന്ദസ്–അനുഷ്ടുപ്, ത്രിഷ്ടുപ്, ശക്വരി, പംക്തി.)

1. ***ഔദുംബരേണ മണിനാ പുഷ്ടികാമായ വേധസാ,***
***പശൂനാം സർവേഷാം സ്ഫാതിം ഗോഷ്ഠേ മേ സവിതാ കരത്.***

പുരാതനകാലത്തിൽ ബ്രഹ്മാവ് ഔദംബര (അത്തിപ്പഴം) മണിവഴിയായി മൃഗങ്ങൾ, പുത്രന്മാർ, ശരീരം മുതലായവയെ പുഷ്ടിപ്പെടുത്തുന്നതിന് പ്രയോഗിച്ചിരുന്നു. ഞാൻ ആ പോഷകമണിയാൽ നീയാകുന്ന പുഷ്ടികാമ്യനെ പുഷ്ടിപ്പെടുത്തുന്നു. സൂര്യദേവൻ എൻെറ ഭവനത്തിൽ ഇരുകാലികളേയും നാൽക്കാലികളേയും വർദ്ധിപ്പിക്കണേ.

2. ***യോ നോ അഗ്നിർഗാർഹപത്യഃ പശൂനാമധിപാ അസത്,***
***ഔദുംബരോ വൃഷാ മണിഃ സ മാ സൃജതു പുഷ്ട്യാ.***

ഗാർഹപത്യാഗ്നി നമ്മുടെ ഗോക്കൾ മുതലായ മൃഗങ്ങളുടെ അധിഷ്ഠാതാവായും രക്ഷകനായും ഭവിക്കണേ. ഇച്ഛിതഫലങ്ങളെ വർഷിക്കുന്ന ഔദുംബരമണി ശരീരത്തെ വളർത്തുകയും മൃഗങ്ങളെ പുഷ്ടിപ്പെടുത്തുകയും ചെയ്യണേ.

3. ***കരീഷിർണാ ഫലവതീം സ്വധാഭിരാം ച നോ ഗൃഹേ,***
***ഔദുംബരസ്യ തേജസാ ധാതാ പുഷ്ടിം ദധാതു മേ.***

ഔദുംബരമണിയുടെ പ്രഭാവത്താൽ സ്രഷ്ടാവ് എൻെറ ശരീരത്തിൽ പുഷ്ടിയെ നിറയ്ക്കണേ. നമ്മുടെ ഭവനങ്ങളിൽ അന്നവും ചാണകത്തോടു കൂടിയ ഭൂമിയും ഉണ്ടാകണേ.

4. ***യദ് ദ്വിപാച്ച ചതുഷ്പാച്ച യാന്യന്നാനി യേ രസാഃ,***
***ഗൃഹ്ണേഹം ത്വേഷാം ഭൂമാനം ബിഭ്രദൗദുംബരം മണിം.***

രണ്ടു പദങ്ങളോടുകൂടിയ മനുഷ്യൻ, നാലുകാലുള്ള മൃഗം, ഗ്രാമത്തിലെ അന്നം, വനത്തിലെ അന്നം, പാല്, തൈര്, നെയ്യ്, ശർക്കര, മധു എന്നിവ യെല്ലാം ഔദുംബരമണി ധരിക്കുന്ന എനിക്ക് വളരെയധികം പ്രാപ്തമാകണേ.

5. ***പുഷ്ടിം പശൂനാം പരി ജഗ്രഭാഹം ചതുഷ്പദാം ദ്വിപദാം യച്ചധന്യം, പയഃ പശൂനാം രസമോഷധീനാം ബൃഹസ്പതിഃ സവിതാ മേ നി യച്ഛാത്.***

ഞാൻ മനുഷ്യരുടേയും മൃഗങ്ങളുടേയും ധാന്യാദികളുടേയും പുഷ്ടിയെ പ്രാപിക്കും. സൂര്യനും ബൃഹസ്പതിയും ഔദുംബരമണിയുടെ പ്രഭാവത്താൽ ഗോക്കളുടെ സാരരൂപമായ ക്ഷീരവും അന്നാദികളും നൽകണേ.

6. ***അഹം പശൂനാമധിപാ അസാനി മയി പുഷ്ടം പുഷ്ടപതിർദധാതു,***
***മഹ്യമൗദുംബരോ മണിർദ്രവിണാനി നി യച്ഛതു.***

ഞാൻ പുത്രന്മാരാലും ഗോക്കളാലും സമ്പന്നനാകണേ. ഔദുംബരമണി പുഷ്ടികാമനായ എന്നെ സമൃദ്ധനാക്കണേ. ഈ മണി എനിക്ക് സ്വർണ്ണാദികളും നൽകണേ.

7. ***ഉപമൗദുംബരോ മണിഃ പ്രജയാ ച ധനേന ച,***
***ഇന്ദ്രേണ ജിന്വിതോ മണിരാ മാഗൻത്സഹ വർചസാ.***

ഈ മണി ഇന്ദ്രൻെറ പ്രേരണയാൽ ഞാൻ ആഗ്രഹിക്കുന്ന തേജസ്സു സഹിതം പ്രാപ്തമായിരിക്കണേ. ഇതുവഴിയായി എനിക്ക് പുത്രന്മാരും പൗത്രന്മാരും മൃഗങ്ങളും ധനവും സ്വർണ്ണവും പ്രാപ്തമാകണേ.

8. ***ദേവോ മണിഃ സപത്നഹാ ധനസാ ധനസാതയേ,***
***പശോരന്നസ്യ ഭൂമാനം ഗവാം സ്ഫാതിനി യച്ഛതു.***

ഈ ഔദുംബരമണി പുഷ്ടിക്കുവേണ്ടി നിർമ്മിതമായതിനാൽ ദേവനാമത്തോടുകൂടിയതാകുന്നു. ഇത് മൃഗങ്ങളെ നശിപ്പിക്കുന്നതും നമുക്ക് അഭീഷ്ടധനങ്ങളെ നൽകുന്നതും ആകുന്നു. ഈ മണി ഗോക്കൾ മുതലായ മൃഗങ്ങളെ വർദ്ധിപ്പിക്കണേ. ധനലാഭത്തെ ഉണ്ടാക്കണേ.

9. ***യഥാഗ്രേ ത്വം വനസ്പതേ പുഷ്ട്യാ സഹ ജജ്ഞിയേ,***
***ഏവാ ധനസ്യ മേ സ്ഫാതിമാ ദധാതു സരസ്വതീ.***

ഹേ ഔദുംബരമണീ! ഔഷധികളുടെ ഉത്ഭവകാലത്തിൽ എപ്രകാരം നീ പുഷ്ടിയോടുകൂടി ഉത്ഭവിച്ചുവോ അതുപോലെതന്നെ നീ വഴിയായി സരസ്വതി എൻെറ സ്പന്ദനാദികളെ വൃദ്ധിപ്പെടുത്തണേ.

10. ***ആ മേ ധനം സരസ്വതീ പയസ്ഫാതിം ച ധാന്യം,***
***സിനീവാല്യുപാ വഹാദയം ചൗദുംബരോ മണിഃ.***

സരസ്വതിയും ദുർഗ്ഗയും ഔദുംബരമണിയും എനിക്ക് സുവർണ്ണരൂപമായ ഐശ്വര്യവും നെല്ലും യവാദികളായ ഔഷധികളും മറ്റുമുള്ള എല്ലാ വസ്തുക്കളും പ്രാപ്തമാക്കണേ.

11. ***ത്വം മണീനാമധിപാ വൃഷാസിർത്വയി പുഷ്ടം പുഷ്ടപതിർജജാന,***
***ത്വയീമേ വാജാ ദ്രവീണാനി സർവൗദുംബരഃ സ,***
***ത്വമസ്മത് സഹസ്വാരാദരാതിമമതി ക്ഷുധം ച.***

ഹേ മണീ! നീ ഇച്ഛിതഫലങ്ങൾ വർഷിക്കുന്നവളാകുന്നു. പ്രജാപതി നിന്നിൽ എല്ലാ വസ്തുക്കളുടേയും പുഷ്ടിയെ നിറച്ചിരിക്കുന്നു. നീയാകുന്ന സമൃദ്ധിശാലിയുടെ പ്രഭാവത്താൽ നിന്നിൽ അനേകം പ്രകാരത്തിലുള്ള അന്നവും ധനവും ഉണ്ടാകണേ. ഹേ ഔദുംബരമണീ! നീ ദുർഗ്ഗതിയേയും അന്നാഭാവത്തേയും ഞങ്ങളുടെ അടുക്കൽ വരുവാനനുവദിക്കാതിരിക്കണേ.

12. ***ഗ്രാമണീരസി ഗ്രാമണീരുത്ഥായാഭിഷിക്തോƒ ഭി മാ സിഞ്ച വർചസാ,***
***തേജോസി തേജോ മയി ധാരയാധി രയിരസി രയിം മേ ധേഹി.***

ഹേ ഔദുംബരമണീ! നീ ഗ്രാമമുഖ്യനെപ്പോലെ മണികളിൽ ശ്രേഷ്ഠയാകുന്നു. നീ ഞങ്ങൾക്ക് ഇച്ഛിതഫലങ്ങൾ നൽകുന്നവളാകുന്നു. നീ ശക്തിസമ്പന്നയാകുന്നു. എന്നെയും ശക്തി സമ്പന്നനാക്കൂ. നീ തേജോമയിയാകുന്നു. എന്നെ തേജസ്സോടുകൂടിയവനാക്കൂ. എനിക്ക് ധനത്തെ പ്രധാനം ചെയ്യണേ.

13. ***പുഷ്ടിരസി പുഷ്ട്യാ മാ സമങ്ഗ്ധി ഗൃഹമേധീ ഗൃഹപതിം മാ കൃണു,***
***ഔദുംബരഃ സ ത്വമസ്മാസു ധേഹി രയിം ച ന സർവ്വവീരം,***
***നിയച്ഛരായസ്പോഷായ പ്രതി മുഞ്ചേ അഹം ത്വാം.***

ഹേ മണീ! നീ സാക്ഷാൽ പുഷ്ടിയാകുന്നു. അതിനാൽ നീ എന്നെ പുഷ്ടനാക്കണേ. നീ ഗൃഹമേധിയാകുന്നു. എന്നെ ഐശ്വര്യയുക്തമായ ഭവനത്തിന്റെ സ്വാമിയാക്കണേ. നിന്നിൽ ശക്തിയും തേജസ്സും ഉണ്ട്. ആ എല്ലാ ഗുണങ്ങളും എന്നിൽ സ്ഥാപിക്കണേ. പുത്രാദികൾ അഭിലഷിക്കുന്ന ധനം എനിക്കു നൽകണേ.

14. ***അയമൗദുംബരോ മണിർവോരോ വീരായ ബധ്യതേ,***
***സ നഃ സനിം മധുമതീം കൃണോതു രയിം ച നഃ സർവവീരം നി യച്ഛാത്.***

ഹേ മണീ! ധനപുഷ്ടിയെ അഭിലഷിക്കുന്ന ഞാൻ നിന്നെ ധാരണം ചെയ്യുന്നു. ശത്രുക്കളെ നിലംപരിചാക്കുന്ന മണി സ്വയം വീരരൂപമാകട്ടെ. അതിനാൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. ഈ മണി നമുക്ക് പുത്രാദികൾസഹിതം ധനം നൽകുകയും മധുമയിയായി നമ്മെയും മധുമയരാക്കിത്തീർക്കുകയും ചെയ്യണേ.

## സൂക്തം മുപ്പത്തിരണ്ട്

(ഋഷി–ഭൃഗു. ദേവത–ദർഭ. ഛന്ദസ്–അനുഷ്ടുപ്, ബൃഹതി, ത്രിഷ്ടുപ്, ജഗതി)

1. ***ശതകാണ്ഡോ ദുശ്ച്യവനഃ സഹസ്രപർണ ഉത്തിരഃ,***
***ദർഭോ യ ഉഗ്ര ഓഷധിസ്തം തേ വധ്നാമ്യയുഷേ.***

ഹേ മൃത്യുഭീതനായ പുരുഷാ! യാതൊരു ദർഭ അപരിമിതമായ കെട്ടുകളാൽ യുക്തമായിരിക്കുന്നുവോ ആയിരം ഇലകളോടുകൂടിയ ഉഗ്രവീര്യയായ ആ ഔഷധിയെ ആയുർവൃദ്ധിക്കുവേണ്ടി ബന്ധിക്കുന്നു.

2. ***നാസ്യ കേശാൻ പ്ര ബപന്തി നോരസി താഡമാ ധ്നതേ,***
***യസ്മാ അച്ഛിന്ന പർണേന ദർഭേണ ശർമ യച്ഛതി***

പർണ്ണാങ്കയുക്തമായ പൂർണ്ണാങ്കദർഭമണിയെ പ്രയോഗിക്കുന്ന പുരുഷൻ ഭയഭീതനായ യാതൊരു പുരുഷനെ ബന്ധിക്കുന്നുവോ അവന്റെ കേശത്തെപ്പോലും യമദൂതൻ പിഴുതെടുക്കുന്നില്ല. അവന്റെ ഹൃദയത്തിൽ പ്രവേശിച്ച് അവനെ മരിപ്പിക്കുന്നുമില്ല.

3. ***ദേവി തേ തൂലമോഷധേ പൃഥിവ്യാമസി നിഷ്ഠിതഃ,***
***ത്വയാ സഹസ്രകാണ്ഡേനായുഃ പ്ര വർധയാമഹേ.***

സഹസ്രകാണ്ഡങ്ങളോടുകൂടിയ ഹേ ഔഷധീ! നീ പൃഥ്വിയിൽ പൂർണ്ണമായും സ്ഥിരതയോടുകൂടിയതായിരിക്കുന്നു. നിന്റെ അഗ്രഭാഗം സ്വർഗ്ഗ ലോകമാകുന്നു. നീ ആകാശത്തിലും ഭൂമിയിലും വ്യാപ്തയായി മരണത്തെ ഭയപ്പെടുന്ന ഈ പുരുഷന്റെ ആയുസ്സിനെ ദീർഘിപ്പിക്കണേ.

4. ***തിസ്രോ ദിവോ അത്യതൃണത തിസ്ര ഇമാഃ പൃഥിവീരുത,***
***ത്വയാഹം ദുർഹാർദോ ജിഹ്വാം നി തൃണദ്മിവചാംസി.***

ഹേ ഔഷധീ! നീ ത്രിവൃതമായ ആകാശത്തേയും ത്രിഗുണാത്മകമായ പൃഥ്വിയേയും വലയം ചെയ്തിരിക്കുന്നു. നിന്നിൽക്കൂടി ഞാൻ മ്ലാനഹൃദയനായ പുരുഷൻെറ ജിഹ്വയേയും ശത്രുവിൻെറ വാണിയേയും അവരുദ്ധമാക്കുന്നു.

5. ***ത്വമസി സഹമാനോഽഹമസ്മി സഹസ്വാന,***
***ഉഭൗ സഹസ്വന്തൗ ഭൂത്വാസ പത്നാൻ സഹിഷീമഹി.***

ഹേ ഔഷധീ! നീ ശത്രുക്കളെ സ്വാധീനമാക്കുന്നതിൽ സമർത്ഥയാകുന്നു. ഞാനും ശത്രുക്കളെ നശിപ്പിക്കുന്നതിൽ സമർത്ഥനാകണേ. നമ്മൾ രണ്ടുപേരും ശത്രുക്കളെ അമർച്ച വരുത്തുന്നതിൽ തുല്യബുദ്ധിയോടുകൂടി പ്രവർത്തിക്കണേ.

6. ***സഹസ്വ നോ അഭിമാതിം സഹസ്വ പൃതനായതഃ,***
***സഹസ്വ സർവാൻ ദുഹർദിഃ സുഹാർദോ മേ ബഹൂൻ കൃധി.***

ഹേ ഔഷധീ! നീ ഞങ്ങളുടെ ശത്രുക്കളെ ക്ഷീണിപ്പിക്കണേ. സേനകളെ സംഭരിച്ച് എന്നെ വശീകരിക്കുന്നതിനാഗ്രഹിക്കുന്ന എൻെറ ശത്രുക്കളെ പരാജയപ്പെടുത്തുകയും എൻെറ മിത്രങ്ങളെ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്യണേ.

7. ***ദർഭണ ദേവാജാതേന ദിവിഷ്ടംഭേന ശശ്വദിത്,***
***തേനാഹേ ശശ്വതോ ജനാം അസനം സനവാനി ച.***

ആകാശത്തിൻെറ സ്തംഭരൂപവും ദേവതകളഒടെ സമീപത്തുത്ഭവിച്ചതുമായ ദർഭവഴി ഞാൻ ദീർഘായാസ്സോടുകൂടിയ പുത്രന്മാരെ പ്രാപിക്കണേ.

8. ***പ്രിയം മാ ദർഭ കൃണു ബ്രഹ്മരാജന്യാഭ്യാം ശൂദ്രായ ചാർമായ ച,***
***യസ്മൈ ച കാമയാമഹേ സർവസ്മൈ ച വിപശ്യതേ.***

ഹേ ദർഭേ! നിന്നെ ധരിച്ചിരിക്കുന്ന ഞാൻ ബ്രാഹ്മണക്ഷത്രിയർക്ക് പ്രിയങ്കരനാകണേ. ആര്യപുത്രന്മാർക്കും ശൂദ്രന്മാർക്കും എന്നെ പ്രിയപ്പെട്ടവനാക്കണേ. ഞങ്ങൾ ആർക്കു പ്രിയപ്പെട്ടവരാകുവാനാഗ്രഹിക്കുന്നുവോ ഞങ്ങളെ അവരുടെ പ്രിയന്മാരാക്കണേ.

9. ***യോ ജായമാനഃ പൃഥിവീമദൃംഹദ് യോ അസ്തഭ്നാദന്തരിക്ഷം ദിവം ച, യം വിഭ്രതം നനു പാപ്മാ വിവേദ സ നോഽയം ദർഭോ വരുണോ ദിവാ കഃ.***

ഉത്ഭവിച്ചപ്പോൾത്തന്നെ ഏതൊരു ദർഭ പൃഥ്വിയെ സ്ഥിരമാക്കിയോ ഉത്ഭവിച്ചപ്പോൾത്തന്നെ യാതൊന്ന് അന്തരീക്ഷത്തേയും സ്വർഗ്ഗത്തേയും സ്ഥംഭിതമാക്കിയോ യാതൊരു ദർഭയുടെ ധാരണകർത്താവിന് പാപത്തെ പരിചയമില്ലാതിരിക്കുന്നുവോ അപ്രകാരമുള്ള വരുണരൂപമായ ഈ ദർഭ അഖിലത്തിനും പ്രകാശം നൽകുന്നതാകണേ.

10. ***സപത്നഹാ ശതകാണ്ഡഃ സസ്വാനോഷധീനാം പ്രഥമഃ സം ബഭൂവ, സ നോഽയം ദർഭഃ പരി പതു വിശ്വതസ്തേന സാക്ഷീയ പൃതനാഃ പൃതന്യതഃ.***

ഈ ദർഭ മറ്റൗഷധങ്ങളിൽ അത്യധികം ശ്രേഷ്ഠമായി ഉത്ഭവിച്ചു. ഇത് എല്ലാത്തിൻെറയുംമേൽ തുല്യമായ ആധിപത്യത്തെ കാംക്ഷിക്കുന്നു. ഇത് നാലു ദിക്കുകളേയും സംരക്ഷിക്കണേ. ഞാൻ ഇതിൻെറ പ്രഭാവത്താൽ സൈന്യങ്ങളെ ആഗ്രഹിക്കുന്ന ശത്രുവിനെ വശീഭൂതമാക്കണേ.

## സൂക്തം മുപ്പത്തിമൂന്ന്

(ഋഷി-ഭൃഗു. ദേവത-ദർഭ. ഛന്ദസ്-ജഗതി, ത്രിഷ്ടുപ്, പംക്തി.)

1. ***സഹസ്രാർധഃ ശതകാണ്ഡഃ പയസ്വാനപാമഗ്നിർവീരുധാം രാജസൂയം, സ നോഽയം ദർഭഃ പരി പാതു വിശ്വതോ ദേവീർമണിരായുഷാ സം സൃജാതി നഃ.***

പ്രസിദ്ധമായ ഈ ദർഭമണി ജലത്തിൽ അഗ്നിരൂപത്തോടും അനേകം കാണ്ഡങ്ങളോടും കൂടിയതും ശക്തിയാൽ സമ്പന്നവും പ്രശസ്തവുമാകുന്നു. ഇതു നമ്മെ രക്ഷിക്കുകയും ദീർഘായസ്സോടുകൂടിയവരാക്കുകയും ചെയ്യണേ.

2. ***ഘൃതാദുല്ലുപ്തോ മധുമാൻ പയസ്വാൻ ഭൂമിദൃംഹോഽ ച്യുതശ്ച്യാ-വയിഷ്ണുഃ,***
***നുദൻത്സപത്നാധരാഞ്ച കൃണ്വൻ ദർഭാരോഹ മഹതാമിന്ദ്രിയേണ.***

ഹോമത്തിൻെറ അവശിഷ്ടവും ഘൃതത്താൽ ലുപ്തവും മധുരവും വിനാശ രഹിതവും തൻെറ മൂലത്താൽ പൃഥ്വിയെ ദൃഢപ്പെടുത്തുന്നതുമായ ദർഭമണീ! നീ ശത്രുക്കളെ പിൻതള്ളി അവരെ ശക്തിഹീനരാക്കുകയും വീര്യത്തോടുകൂടിയ ഔഷധികളുടെ ശക്തിയാൽ സമ്പന്നയായി എൻെറ ഭുജത്തിൽ ആരോഹണം ചെയ്യുകയും ചെയ്യണേ.

3. ***ത്വം ഭൂമിമത്യേഷ്യോജസാ ത്വം വേദ്യം സീദസി ചാരുരധ്വരേ, ത്വാം പവിത്രമൃഷയോഽ ഭരന്ത ത്വം പുനീഹി ദുരിതാന്യസ്മത്.***

ഹേ മണിരൂപമായ ദർഭേ! നീ അഹിംസിതമായ യജ്ഞവേദിയിൽ ഇരിക്കു ന്നവളും രമണീയയും ശോധകയും ആകുന്നു. നിന്നെ മഹർഷിമാർ അവരുടെ ശുദ്ധിക്കുവേണ്ടി ധരിക്കുന്നു. അതിനാൽ ഞങ്ങളെ പാപങ്ങളിൽനിന്നും മോചിപ്പി ക്കണേ.

4. ***തീക്ഷ്ണോ രാജാ വിഷാസഹീ രക്ഷോഹാ വിശ്വചർഷണിഃ, ഓജോ ദേവാനാം ബലമുഗ്രമേതത് തം തേ ബധ്നാമി ജരസേ സ്വസ്തയേ.***

മറ്റു മണികളേക്കാൾ ശ്രേഷ്ഠവും തീക്ഷ്ണവുമായ ശക്തിയോടുകൂടി യതും അസുരന്മാർക്കു നാശകരവും ശത്രുക്കളെ വശീകരിക്കുന്നതിൽ സമർത്ഥവും ദേവതകളുടെ ബലരൂപവുമായ ഈ ദർഭ പ്രയോഗിക്കുന്നവൻെറ രക്ഷകയാകുന്നു. രക്ഷയെ ആഗ്രഹിക്കുന്ന ഹേ പുരുഷാ! ഈ വാണിയെ നിൻെറ സൗഖ്യത്തിനും വൃദ്ധാവസ്ഥയുടെ അപ്രാപ്തിക്കുംവേണ്ടി ഞാൻ ബന്ധിക്കുന്നു.

5 ***ദർഭേണത്വം കൃണവദ വിര്യാണി ദർഭ വിഭ്രദാത്മനാ മാ വ്യഥിഷ്ഠാഃ, അതിഷ്ഠായാ വർചസാധാന്യാൻത് സൂര്യഇവാ ഭാഹി പ്രദിശശ്ചത-സ്രഃ.***

ഹേ പുരുഷാ! ദർഭമണിയുടെ പ്രഭാവത്താൽ നീ ശത്രുവിൻെറമേൽ വിജയം പ്രാപിക്കേണ്ട കർമ്മത്തെ അനുഷ്ഠിക്കൂ. ഈ ശത്രു നമ്മെ പരാജിത രാക്കുമെന്ന് നീ ചിന്തിക്കാതിരിക്കൂ. സൂര്യൻ ലോകത്തെ പ്രകാശിപ്പിക്കുന്ന തുപോലെ നീ നിൻെറ ശക്തിയാൽ മറ്റുള്ളവരെ വശീഭൂതരാക്കി ചതുർദിക്കു കളേയും പ്രകാശിപ്പിക്കൂ.

# അനുവാകം അഞ്ച്

## സൂക്തം മുപ്പത്തിനാല്

(ഋഷി-അംഗിരസ്. ദേവത-വനസ്പതി. ഛന്ദസ്-അനുഷ്ടുപ്.)

1. ***ജങ്ഗിഡോഽ സി ജങ്ഗിഡോസി രക്ഷിതാസി ജങ്ഗിഡഃ,***
***ദ്വിപാച്ചതുഷ്പാദസ്മാകം സർവം രക്ഷതു ജങ്ഗിഡഃ.***

ജങ്ഗിഡനാമത്തോടുകൂടിയ ഔഷധിയാൽ നിർമ്മിതമായ മണീ! നീ കൃത്യകളേയും കൃത്യാകർമ്മങ്ങളേയും ഭക്ഷണമാക്കുന്നു. നീ എല്ലാ ഭയങ്ങളേയും അകറ്റിക്കളയുന്നവളാകുന്നു. ഈ മണി ഞങ്ങളുടെ മനുഷ്യരുടേയും മൃഗങ്ങളുടേയും രക്ഷകയാകണേ.

2. ***യാ ഗൃത്സ്യസ്ത്രിപഞ്ചാശീഃ ശതം കൃത്യാകൃതശ്ച യേ,***
***സർവാൻ വിനക്തു തേജസോഽ രസാഞ്ജങ്ഗിഡസ്കരത്.***

പ്രതിമകളുടെ നിർമ്മാതാവും അൻപത്തിമൂന്നു പ്രകാരത്തിലുള്ള ഗ്രാഹികളായ കൃത്യകളും ഉണ്ട്. അവയെ എല്ലാം ഈ ജങ്ഗിഡമണി രസഹീനവും നിർവീര്യവുമാക്കണേ.

3. ***അരസം കൃത്രിമം നാദമരസാഃ സപ്ത വിസ്രസഃ,***
***അപേതോ ജങ്ഗിഡാമതിമിഷുമസ്തേവ ശാതയഃ.***

ആഭിചാരകർമ്മങ്ങളിൽനിന്നുമുണ്ടാക്കുന്ന ധ്വനി നമ്മുടെ കർണ്ണങ്ങളിലും ശിരസ്സ് മുതലായ സ്ഥാനങ്ങളിലും ഉണ്ടാകുന്നു. അത് ഈ മണിയുടെ പ്രഭാവത്താൽ നിരർത്ഥകങ്ങളായിത്തീരണേ. നാസികാദ്വാരങ്ങളും നേത്രഗോളങ്ങളും കർണ്ണദ്വാരങ്ങളും മുഖദ്വാരവും ആഭിചാരകർമ്മത്തിൻെറ അനിഷ്ടത്തിൽനിന്നും മുക്തങ്ങളാകണേ. ഹേ മണീ! നീ സ്വന്തം ധാരണാകർത്താവിൻെറ കുബുദ്ധിയേയും ദാരിദ്ര്യത്തേയും ബാണം പ്രയോഗിച്ചു നശിപ്പിക്കുന്നതുപോലെതന്നെ നശിപ്പിക്കണേ.

4. ***കൃത്യാദൂഷണ ഏവായാമഥോ അരാതിദൂഷണഃ,***
***അഥോ സഹസ്വാഞ്ജങ്ഗിഡ പ്ര ണ ആയൂംഷി താരിഷത്.***

ഈ മണി ശത്രുക്കളെ പതിപ്പിക്കുന്നതിനുള്ള സാധകരൂപമാകുന്നു. ഇവൾ അന്യർ അയയ്ക്കുന്ന കൃത്യകളെ നശിപ്പിക്കുന്നവളാകുന്നു. ശക്തി സമ്പന്നയായ ഈ മണി കൃത്യ മുതലായവയെ അകറ്റി നമ്മുടെ ആയുസ്സിനെ വർദ്ധിപ്പിക്കണേ.

5. ***സ ജങ്ഗിഡസ്യ മഹിമാ പരിണഃ പാതു വിശ്വതഃ,***
***വിഷ്കന്ധം യേന സാസഹ സംസ്കന്തഭോജ ഓജസാ.***

ഈ മണി മഹാവാതരോഗത്തെ നശിപ്പിക്കുന്നു. ഇതുവഴിയായി നശിച്ച രോഗം പിന്നീടൊരിക്കലും ഉണ്ടാകുന്നില്ല. ഇതിൻെറ പ്രഭാവത്താൽ വിസ്കന്ധരോഗം നശിക്കുന്നു. ഈ മണി എല്ലാ ഉപദ്രവങ്ങളിൽനിന്നും നമ്മെ രക്ഷിക്കണേ.

6. ***ത്രിഷ്ടവാ ദേവാ അജനയൻ നിഷ്ഠിതം ഭൂമ്യാമധി,***
***തമു ത്വാങ്ഗിരാ ഇതി ബ്രാഹ്മണാഃ പൂർവ്യാ വിദുഃ.***

ഹേ ജങ്ഗിഡമണീ! ദേവതകൾ മൂന്നു പ്രാവശ്യം പ്രയത്നിച്ച് നിന്നെ പ്രാപിച്ചിരിക്കുന്നു. അങ്ഗിരസ്സ് മഹർഷിയും പ്രാചീനകാലത്തെ ബ്രാഹ്മണ മഹർഷിമാരും ഇക്കാര്യം അറിഞ്ഞിരുന്നു.

7. ***ന ത്വാ പൂർവാ ഓഷധയോ ന ത്വാ തരാന്ത യാ നവാഃ,***
***വിവാധ ഉഗ്രോ ജങ്ഗിഡഃ പരിപാണഃ സുമങ്ഗലഃ.***

ഹേ ജങ്ഗിഡാ! നീ എല്ലാ പ്രയോഗങ്ങളിലും അത്യന്തം ശക്തിശാലിയാകുന്നു. സൃഷ്ടിയുടെ ആരംഭത്തിലുത്ഭവിച്ച ഔഷധികൾക്ക് നിന്നോട് തുല്യത വഹിക്കുവാൻ കഴിവില്ല. പുതുതായുണ്ടായിട്ടുള്ള ഔഷധികൾക്കും നിന്നോടു തുല്യത വഹിക്കുവാൻ കഴിവില്ല. എന്തുകൊണ്ടെന്നാൽ നീ അമിതബലത്തോടു കൂടിയവളും രോഗത്തേയും ശത്രുക്കളേയും നശിപ്പിക്കുന്നവളും അതുപോലെ ധരിക്കുന്നവരുടെ രക്ഷകയുമാകുന്നു.

8. ***അഥോപദാന ഭഗവോ ജങ്ഗിഡാമിതവീര്യ,***
***പുരാ ത ഉഗ്രാ ഗ്രസത ഉപേന്ദ്രോ വീര്യം ദദൗ.***

ഹേ ജങ്ഗിഡാ! നീ കൃത്യാദികളുടെ ശമനസാധനരൂപത്തിൽ സ്വീകരിക്കപ്പെടുന്നു. നീ അത്യധികം സമർത്ഥയാകുന്നു. പ്രചണ്ഡശക്തിയോടുകൂടിയ ജീവികൾക്ക് നിന്നെ ഭക്ഷിക്കുവാൻ കഴിയുന്നു. അതിനാൽ ഇന്ദ്രൻ നിനക്ക് അതിയായ ശക്തി നൽകിയിരിക്കുന്നു.

9. ***ഉഗ്ര ഇത തേ വനസ്പത ഇന്ദ്ര ഓജ്മാനമാ ദധൗ,***
***അമോവാഃ സർവാശ്ചാതവഞ്ജഹി രക്ഷോസ്യോഷധേ.***

ഹേ ജങ്ഗിഡാ! ഇന്ദ്രൻ നിന്നിൽ ശക്തിയെ സ്ഥാപിച്ചു. അതുകാരണം നി അത്യന്തം വീര്യത്തോടുകൂടിയവളാകുന്നു. അതിനാൽ നീ സാധ്യാസാധ്യങ്ങളുടെനേരെ ശ്രദ്ധവയ്ക്കാതെ എല്ലാ രോഗങ്ങളേയും അവയുടെ കാരണരൂപങ്ങളായ പാപാദികളേയും നശിപ്പിക്കണേ.

10. ***ആശരീകം വിശരീകം ബലാസം പൃഷ്ടയാമയം,***
***തക്നാമം വിശ്വശാരദമരസാം ജങ്ഗിഡസ്കരത്.***

അശരീക, വിശരീക, ബലാസ, പൃഷ്ടയ, തക്നാമ, വിശ്വശാരദ മുതലായ രോഗങ്ങളെ ഈ മണി നിരർത്ഥകങ്ങളാക്കിത്തീർക്കണേ.

## സൂക്തം മുപ്പത്തിയഞ്ച്

(ഋഷി–അംഗിരസ്സ്. ദേവത–വനസ്പതി. ഛന്ദസ്–അനുഷ്ടുപ്, പംക്തി, ത്രിഷ്ടുപ്)

1. ***ഇന്ദ്രസ്യ നാമ ഗൃഹ്ണന്ത ഋഷിയാ ജങ്ഗിഡം ദദുഃ,***
***ദേവാ യം ചക്രുർഭേഷജമുഗ്രം വിഷ്കന്ധദൂഷണം.***

അങ്ഗിരസ്സ് മുതലായ മഹർഷികൾ ഇന്ദ്രന്റെ നാമത്തെ ഉച്ചരിച്ചുകൊണ്ട് പരമവീര്യത്തെ ആഗ്രഹിച്ചിരുന്ന മഹർഷികൾക്ക് ജംഗിഡവൃക്ഷത്തിന്റെ ഈ മണി പ്രദാനം ചെയ്തു. ഇന്ദ്രാദിദേവതകൾ ഇതിനെ വിഷ്കന്ധരോഗത്തിനുള്ള മഹത്തായ ഔഷധമായി പറയുന്നു. ഈ ഔഷധി നമ്മുടെ രക്ഷകനായിരിക്കണേ.

2. ***സ നോ രക്ഷതു ജങ്ഗിഡാ ധനപാലാധനേവ,***
***ദേവാ യം ശക്രുർബ്രാഹ്മണാ പരിപാമണമരാതിഹം.***

രാജാവിന്റെ ധനത്തെ കാത്തുസൂക്ഷിക്കുന്ന കാര്യസ്ഥനെപ്പോലെ ഈ മണി നമ്മെ രക്ഷിക്കണേ. യാതൊരു മണിയെ ദേവതകളും ബ്രാഹ്മണരും ശത്രുനാശകവും ധാരണാകർത്താവിന്റെ രക്ഷകവുമായി നിർമ്മിച്ചിരിക്കുന്നുവോ അത് നമ്മെ രക്ഷിക്കണേ.

3. ***ദുർഹാർദ്രഃ സംധാര ചക്ഷുഃ പാപകൃത്വാനമാഗമം,***
***ത്വാം സ്ത്വാം സഹസ്രചക്ഷോ പ്രതിഗോധേന നാശയ പരിപാ-ണോഽസി ജങ്ഗിഡഃ.***

ഹേ മണീ! ദുഷ്ടഹൃദയനായ ശത്രുവിൻെറ ക്രൂരനേത്രങ്ങളെ നശിപ്പിക്കണേ. ഹിംസിക്കുന്നതിനായി അടുത്തുവരുന്നവരേയും നീ നിൻെറ ദർശന സാധനങ്ങളാൽ നശിപ്പിക്കണേ.

4. ***പരി മാ ദിവഃ പരി മാ പൃഥിവ്യാഃ പര്യന്തരിക്ഷാത് പരി മാവീരുദ്ഭ്യഃ, പരി മാ ഭൂതാത് പരി മോത ഭവ്യാദ് ദിശോ ദിശോ ജങ്ഗിഡഃ പാത്വസ്മാൻ.***

ഈ മണി ആകാശം, ഭൂമി, അന്തരീക്ഷം എന്നീ സ്ഥാനങ്ങളിൽനിന്നും ഉണ്ടാകുന്ന ഭയങ്ങളിൽനിന്നും എന്നെ രക്ഷിക്കണേ. വൃക്ഷാദികളുടെ വിഷത്തിൽനിന്നും വിഭിന്നജീവികളുടെ ഭയത്തിൽനിന്നും ദിക്കുകളുടേയും ഉപദിക്കുകളുടേയും ഭയത്തിൽനിന്നും നീ എന്നെ മോചിപ്പിക്കണേ.

5. ***സ ഋഷ്ണവോ ദേവകൃതാ യ ഉതോ വവൃതേഽ ന്യഃ,***
***സർവാസ്താൻ വിശ്വഭേഷജോഽരസാം ജങ്ഗിഡസ്കരത്.***

ദേവകളാൽ സൃഷ്ടിക്കപ്പെട്ട ഹിംസകന്മാരായ മനുഷ്യരാൽ ബാധ നൽകുന്നതിനായി അയയ്ക്കപ്പെട്ടിട്ടുള്ള എല്ലാ കർമ്മങ്ങളേയും ഈ ജങ്ഗിഡ മണി നിർവിര്യമാക്കണേ.

## സൂക്തം മുപ്പത്തിയാറ്

(ഋഷി–ബ്രഹ്മാവ്. ദേവത–ശതവാരം. ഛന്ദസ്–അനുഷ്ടുപ്)

1. ***ശതവാരോ അനീനശദ് യക്ഷമാൻ രക്ഷാംസി തേജസാ,***
***ആരോഹൻ വർചസാ സഹ മണിർദുർണാമചാതനഃ.***

ഈ മണി ശതവാരനാമത്തോടുകൂടി ഔഷധിയിൽനിന്നും ഉണ്ടായിട്ടുള്ളതാണ്. ഈ ഔഷധി അനവധി രോഗങ്ങളെ നശിപ്പിക്കുന്നതിൽ സമർത്ഥമാണ്. അതിന് അതിൻെറ തേജസ്സിനാൽ അസുരന്മാരെപ്പോലും ഭസ്മീകരിക്കുന്നതിനുള്ള ശക്തിയുണ്ട്. ഇത് ധുർണാമനാമത്തോടുകൂടിയ ത്വഗ്രോഗത്തെ നശിപ്പിക്കുന്നു. അത് ഈ പുരുഷനാൽ ധാരണം ചെയ്യപ്പെട്ട് ഇപ്രകാരമുള്ള ഗുണങ്ങളോടുകൂടി നിലനിൽക്കണേ.

2. ***ശൃംഗാഭ്യാം രക്ഷോ നുദതേ മൂലേന യാതുധാന്യഃ,***
***മധ്യേന യക്ഷ്മം ബാധതേ നൈനം പാപ്മാതി തത്രതി.***

അത് അന്തരീക്ഷത്തിലെ രാക്ഷസന്മാരെ തൻെറ കൊമ്പുകളാൽ മറുഭാഗത്തേയ്ക്കു പാലായനം ചെയ്യിക്കുന്നു. അതു തൻെറ വേരുകൾവഴി പിശാചിനികളെ ഓടിക്കുന്നു. കൂടാതെ എല്ലാ രോഗങ്ങളേയും മാറ്റുന്നു. പാപികൾക്ക് ഈ ശതവാരമണിയെ കടന്നുപോകാൻ സാധ്യമല്ല.

3. ***യേ യക്ഷ്മാസോ അർഭകാ മഹാന്തോ യേ ച ശബ്ദിനഃ,***
***സർവാത് ദുർണാമഹാ മണിഃ ശതവാരോ അനീനശത്.***

അസാധ്യങ്ങളായ യക്ഷ്മാദിരോഗങ്ങളേയും ദുർണാമരോഗനാശകമായ ഈ മണി പൂർണ്ണമായും ശമിപ്പിക്കണേ.

4. ***ശതം വീരാനജനയച്ഛതം യക്ഷ്മാനപാവപത്,***
***ദുർണാമ്നഃ സർവാൻ ഹത്വാവ രക്ഷാംസി ധൂനുതേ.***

ഈ മണി അസംഖ്യം രോഗങ്ങളേയും ഉത്പാതങ്ങളേയും ദുർണാമകുഷ്ഠം, ഖാജ്, ദദ്രു മുതലായ ത്വഗ്രോഗങ്ങളേയും നശിപ്പിക്കണേ. കൂടാതെ അനേകം പുത്രന്മാരെ നൽകണേ.

5. ***ഹിരണ്യശൃംഗ ഋഷഭഃ ശതവാരോ അയം മണിഃ,***
***ദുർണാമ്ന സർവാസ്തൃങ്ഢ്വാവ രക്ഷാംസ്യക്രമീത്.***

എല്ലാ ഔഷധികളിലും ഉത്തമമായ ഈ ശതവാരനാമൗഷധിയുടെ അഗ്രഭാഗം സ്വർണ്ണത്തിനു സമാനം പ്രകാശിക്കുന്നു. അതുനിമിത്തം ഈ മണി എല്ലാ ത്വഗ്രോഗങ്ങളേയും അകറ്റിക്കളയട്ടെ.

6. ***ശതമഹം ദുർണാമ്നീണാം ഗന്ധർവാപ്സരസാംശതം,***
***ശതം ശശ്വന്വതീനാ ശതവാരേണ വാരയേ.***

ഈ ശതവാരമണിവഴി എല്ലാ ത്വഗ്രോഗങ്ങളേയും ഞാൻ മാറ്റുന്നു. അന്തരീക്ഷത്തിൽ സഞ്ചരിച്ചുകൊണ്ടിരിക്കുന്ന അപ്സരസ്സുകളും ഗന്ധർവാദികളും മനുഷ്യരെ ബലിക്കുവേണ്ടി അപഹരിച്ചുകൊണ്ടുപോകുന്നു. അവരുടെ ഈ പ്രവൃത്തിയെ ഈ ശതവാരമണിയുടെ പ്രഭാവത്താൽ ഞാൻ നശിപ്പിച്ചുകളയുന്നു. ഈ മണി അപസ്മാരാദിവ്യാധികുളേയും മറ്റു പീഡാ ജനകങ്ങളായ രോഗങ്ങളേയും ശമിപ്പിക്കുന്നതിൽ സമർത്ഥമാകുന്നു.

## സൂക്തം മുപ്പത്തിയേഴ്

(ഋഷി–അർവൻ. ദേവത–അഗ്നി. ഛന്ദസ്–ത്രിഷ്ടുപ്, പംക്തി, ബൃഹതി, ഉഷ്ണിക്)

1. ***ഇദം വർചോ അഗ്നിനാ ദത്തമാഗൻ ഭർഗോ യജ്ഞഃ സഹ ഓജോ വയോ ബലം,***
***ത്രയസ്ത്രിംശദ് യാനി ച വീര്യാണി താന്യഗ്നിഃ പ്ര ദദാതു മേ.***

അഗ്നിജമായ ശക്തി, തേജസ്സ്, ഓജസ്സ്, കീർത്തി, ബലം, യുവത്വം ഇവ എന്നെ പ്രാപിക്കട്ടെ. മുപ്പത്തിയഞ്ചു വീര്യങ്ങളും അഗ്നിദേവത എനിക്കു നൽകണേ.

2. ***വർച ആ ധേഹി മേതന്വാം സഹ ഓജോ വയോ ബലം,***
***ഇന്ദ്രിയായ ത്വാ കർമണേ വീര്യായ പ്രതി ഗൃഹ്ണാമി ശതശാരദായ.***

ഹേ അഗ്നീ! ശത്രുക്കളെ അമർത്തുന്നതിനുള്ള ശക്തി എന്നിൽ സ്ഥാപിക്കണേ. ഓജസ്സ്, യുവത്വം, ബലം, ഇവയും നൽകണേ. ഹേ ഗ്രഹണീയ പദാർത്ഥമേ! ഇന്ദ്രിയങ്ങളുടെ ദൃഢതയ്ക്കുവേണ്ടിയും നിന്നെ ഞാൻ ധരിക്കുന്നു. ശതായുഷ്യമായ സ്വർണ്ണംനിമിത്തവും ശത്രുക്കളുടെമേൽ വിജയം പ്രാപിച്ചിരിക്കുന്ന വീരകർമ്മങ്ങൾക്കുവേണ്ടിയും നിന്നെ ഞാൻ ധരിക്കുന്നു.

3. ***ഊർജേ ത്വാ ബലായ ത്വൗജസേ സഹസേ ത്വാ,***
***അഭിഭൂയായ ത്വാ രാഷ്ട്രഭൃത്യായ പര്യൂഹാമി ശതശാരദായ.***

ഹേ പദാർത്ഥമേ! ഞാൻ നിന്നെ അന്നപ്രാപ്തിക്കുവേണ്ടി ഓജസ്സിനും ശരീരശക്തിക്കുംവേണ്ടിയും ശത്രുക്കളെ വശീകരിക്കുന്നതിനുവേണ്ടിയും ധരിക്കുന്നു. രാജ്യത്തിൻെറ പുഷ്ടിക്കുവേണ്ടിയും നൂറു സംവത്സരം ജീവിക്കുന്നതിനുവേണ്ടിയും ഞാൻ നിന്നെ ധരിക്കുന്നു.

4. ***ഋതുഭ്യഷ്ടവാർതമേഭ്യോ മാദ്മ്യഃ സവത്സരേഭ്യഃ,***
***ധാത്രേ വിധാത്രേ സമൃധേ ഭൂതസ്യപതയ യജേ.***

ഹേ പദാർത്ഥമേ! ഞാൻ നിന്നെ ഋതുസംബന്ധികളായ ദേവതകളുടെ പ്രസന്നതയ്ക്കുവേണ്ടിയും ഋതുക്കളുടെ പ്രസന്നതയ്ക്കുവേണ്ടിയും സുസങ്ഗ തമാക്കുന്നു. ധാതാവ്, വിധാതാവ് തുടങ്ങിയ എല്ലാ ദേവതകളുടെയും പ്രസന്നതയ്ക്കുവേണ്ടിയും എല്ലാ ഉൽപന്നവസ്തുക്കളുടേയും സ്വാമിക്കുവേണ്ടിയും ധാരണം ചെയ്യുന്നു.

## സൂക്തം മുപ്പത്തിമൂന്ന്

(ഋഷി-അഥർവൻ. ദേവത-ഗുൽഗുലം. ഛന്ദസ്-അനുഷ്ടുപ്)

1. ***ന തം യക്ഷ്മാ അരുന്ധതേ നൈനം ശപഥോ അശ്നുതേ,***
***യം ഭേഷജസ്യ ഗുൽഗുലോഃ സുരഭിർഭന്ധോ അശ്നുതേ.***

യാതൊരു രാജാവ് ഗുൽഗുലരൂപമായ ഔഷധത്തെ നസ്യം (ധൂപം മുതലായവ) ചെയ്യുന്നുവോ അവനെ വ്യാധികൾ പീഡിപ്പിക്കാതിരിക്കുകയും അന്യരുടെ ശാപങ്ങൾ അവന് ഏൽക്കാതിരിക്കുകയും ചെയ്യുന്നു.

2. ***വിഷ്വഞ്ചസ്തസ്മദ് യക്ഷ്മാ മൃഗാ അശ്വാഇവേരേതേ,***
***യദ് ഗുൽഗുലു സന്ധവം യദ് വാപ്യാമി സമുദ്രിയം.***

ഗുൽഗുലുവിൻെറ ധൂമത്തെ ശ്വസിക്കുന്നവൻെറ സമീപത്തുനിന്നും ദ്രുത ഗാമികളായ അശ്വങ്ങളും ഹരിണങ്ങളും പാഞ്ഞുപോകുന്നതുപോലെ വ്യാധികൾ നാലുപാടും പാഞ്ഞുപോകുന്നു.

3. ***ഉഭയോരഗ്രഭം നാമാസ്മാ അരിഷ്ടതാതയേ.***

ഹേ ഗുൽഗുലൂ! നീ സമുദ്രത്തിൽനിന്നും ഉത്ഭവിക്കണേ. സിന്ധുദേശത്തിൽ പ്രത്യക്ഷമാകണേ. ഞാൻ നിന്നെ രണ്ടുപ്രകാരത്തിലും പറയുന്നു. ഈ സംസാരം രോഗത്തെ അകറ്റിക്കളയുന്നതു നിമിത്തം ഞാൻ നിൻെറ നാമത്തെത്തന്നെ പറയുന്നു.

## സൂക്തം മുപ്പത്തിയൊമ്പത്

(ഋഷി-ഭൃഗ്വിംഗിരസ്. ദേവത-കുഷ്ഠം. ഛന്ദസ്-അനുഷ്ടുപ്, ജഗതി. ശക്വരി.)

1. ***ഏതു ദേവസ്ത്രായമാണഃ കുഷ്ഠോ ഹിമവതസ്പരി,***
***തക്മാനം സർവനാശയ സർവാശ്ച യാതുധ്യാന്യഃ.***

ഹിമവാനിൽ പ്രകാശിക്കുന്ന ഹേ കുഷ്ഠ (കൊട്ടം) നീ ഞങ്ങളെ രക്ഷിക്കാനായി ആഗമിക്കണേ. സന്താപകാരികളായ എല്ലാ രോഗങ്ങളേയും നീ നശിപ്പിക്കണേ. എല്ലാ രാക്ഷസികളേയും ഹിംസിക്കണേ.

2. ***ത്രീണിതേ കുഷ്ഠ നാമാനി നദ്യമാരോ നദ്യാരിഷഃ,***
***നദ്യായം പുരുഷോ രിഷത്,***
***യസ്മൈ പരിബ്രവീമി ത്വാ സായംപ്രാതരഥോ ദിവാ.***

നിൻെറ നാമം രഹസ്യമയമാകുന്നു. നീ നദ്യമാര, നദ്യരിഷ, നദ്യ എന്നിങ്ങനെ മൂന്നു വിധത്തിൽ വിളിക്കപ്പെടുന്നു. നിൻെറ നാമത്തെ ചിന്തിക്കാ തിരുന്നാൽ മരണാത്മകങ്ങളായ വ്യാധികൾ വലയം ചെയ്യുന്നു. ഹേത്രിമാന കുഷ്ഠ! ഞാൻ പ്രഭാതം, മദ്ധ്യാ ം, സായാ ം എന്നീ മൂന്നു കാലങ്ങളിലും

രോഗാർത്തനായ പുരുഷനുവേണ്ടി നിൻെറ നാമത്തെ ഉച്ചരിക്കുന്നു. ഹേ കുഷ്ഠേ! ആർക്കുവേണ്ടി നിൻെറ നാമത്തെ ദേഷ്യഭാവത്തോടുകൂടി ഉച്ചരിക്കുന്നുവോ അവൻ മരണത്തെ പ്രാപിക്കണേ.

3. ***ജീവലാ നാമ തേ മാതാ ജീവന്തോ നാമ തേ പിതാ,***
***നദ്യായം പുരുഷോ രിഷത്,***
***യസ്മൈ പരിബ്രവീമി ത്വാ സായംപ്രാതരഥോ ദിവാ.***

ഹേ കുഷ്ഠേ! നിൻെറ മാതാവിൻെറ നാമം ജീവല എന്നും പിതാവിൻെറ നാമം ജീവന്തൻ എന്നുമാകുന്നു. നിൻെറ മാതാപിതാക്കൾ രോഗാദികളെ അകറ്റുന്നവരാകുന്നു. നീയും അപ്രകാരമുള്ള ഗുണത്തോടുകൂടിയവനാകുന്നു. ഹേ കുഷ്ഠ! പകലിൻെറ മൂന്നു കാലങ്ങളിലും ഞാൻ നിൻെറ നാമങ്ങളെ ഏതൊരുരോഗിക്കുവേണ്ടി ഉച്ചരിക്കുന്നുവോ അവൻ നിൻെറ നാമത്തെ ഉച്ചരിക്കാത്തതുകാരണം മൃത്യുവിനെ പ്രാപിക്കുന്നു.

4. ***ഉത്തമോ അസ്യോഷധീനാമനഡ്വാൻ ജഗതാമിവ വ്യാഘ്രഃ ശ്വപദാ മിവ,***
***നദ്യായം പുരുഷോ രിഷത്,***
***യസ്മൈ പരിബ്രവീമി ത്വാ സായംപ്രാതരഥോദിവാ.***

ഹേ കുഷ്ഠ! മൃഗങ്ങളിൽ ഭാരം വഹിക്കുന്ന വൃഷഭം എപ്രകാരം ശ്രേഷ്ഠനായിരിക്കുന്നുവോ ഹിംസ്രമൃഗങ്ങളിൽ കടുവ എപ്രകാരം ശേഷ്ഠനായിരിക്കുന്നുവോ അതുപോലെതന്നെ നീ ഔഷധികളിൽ ശ്രേഷ്ഠമാകുന്നു. നദ്യനാമത്തോടുകൂടിയ ഹേ കുഷ്ഠ! നിൻെറ നാമത്തെ സ്മരിക്കാത്തതുകാരണം ഈ രോഗി മരണം പ്രാപിക്കുന്നു. അതിനാൽ ഞാൻ നിൻെറ നാമത്തെ പ്രഭാതത്തിലും മധ്യാ ത്തിലും സായാ ത്തിലും ഉച്ചരിക്കുന്നു.

5. ***ത്രിഃ ശാംബുഭ്യോ അംഗിരേഭ്യസ്ത്രിരാദിത്യേഭ്യസ്പരി,***
***ത്രിർജാതോ വിശ്വദേവേഭ്യ,***
***സ കുഷ്ഠോ വിശ്വഭേഷജഃ സാകം സോമേന തിഷ്ഠതി,***
***തക്മാനം സർവ നാശയ സർവാശ്ച യാതുധാന്യഃ.***

അംഗിരസ്സ്, ശംബു മുതലായ മഹർഷികൾ ഈ ഔഷധിയെ ത്രിലോകങ്ങളുടെ നന്മയ്ക്കുവേണ്ടി മൂന്നു പ്രാവശ്യം പരീക്ഷണം നടത്തി പ്രകടമാക്കി. ഇതിനെ ആദിത്യനും വിശ്വദേവതകളും മുമ്മൂന്നുപ്രാവശ്യം പ്രകടമാക്കിയിരുന്നു. അങ്ങനെ ഇത് എല്ലാ ഔഷധങ്ങളുടേയും ശക്തിയാൽ സമ്പന്നമായ ഈ ഔഷധത്തെ ആദ്യം സോമരസത്താൽ യുക്തമാക്കി. ഹേ കുഷ്ഠ! നീ എല്ലാ രോഗങ്ങളേയും രാക്ഷസന്മാരേയും നശിപ്പിക്കണേ.

6. ***അശ്വത്ഥോ ദേവസദനസ്തൃതീയസ്യാമിതോ ദിവി,***
***യാത്രാമൃതസ്യ ചക്ഷണം തതഃ കുഷ്ഠോ അജായത,***
***സ കുഷ്ഠോ വിശ്വഭേഷജഃ സാകം സോമേന തിഷ്ഠതി,***
***തക്മാനം സർവ നാശയ സർവാശ്ച യാതുധാന്യഃ.***

ഭൂലോകം മുതൽ തൃതീയസ്വർഗ്ഗം വരെ ദേവതകൾ വസിക്കുന്നു. അവിടെ അശ്വത്ഥം വളരുന്നു. ഈ കൂടം ആദ്യം സോമനോടുകൂടിയായിരുന്നു. ഹേ കുഷ്ഠ! നീ എല്ലാ രോഗങ്ങളേയും രാക്ഷസന്മാരേയും സംഹരിക്കണേ.

7. ***ഹിരണ്യയീ നൗ രചദ്ധിരണ്യബന്ധനാ ദിവി***
***തത്രാമൃതസ്യ ചക്ഷണം തതഃ കുഷ്ഠോ അജായത,***
***സ കുഷ്ഠോ വിശ്വഭേഷജഃ സാകം സോമേന തിഷ്ഠതി,***
***തക്മാനം സർവ നാശയ സർവാശ്ച യാതുധാന്യഃ.***

സ്വർഗ്ഗത്തിൽ സുവർണ്ണമയമായ നൗക സദാ സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. അവിടെ അമൃതത്തിൻെറ പ്രകാശത്തിൽനിന്നും കുഷ്ഠരൂപമായ ഔഷധി ഉത്ഭവിച്ചു. ഈ ഔഷധി എല്ലാ രോഗങ്ങൾക്കുമുള്ള ഉപായമാകുന്നു. അത് സോമനോടുകൂടി വസിച്ചിരുന്നു. ഹേ കുഷ്ഠമേ! നീ എല്ലാ രോഗങ്ങളേയും, പിശാചുക്കളേയും നശിപ്പിക്കൂ.

8. ***യത്ര നാവപ്രഭ്രംശനം യത്ര ഹിമവതഃ ശിരഃ,***
***തത്രാമൃതസ്യ ചക്ഷണം തതഃ കുഷ്ഠോ അജായത,***
***സ കുഷ്ഠോ വിശ്വഭേഷജഃ സാകം സോമേന തിഷ്ഠതി,***
***തക്മാനം സർവ നാശയ സർവാശ്ച യാതുധാന്യഃ.***

ഏതൊരു സ്വർഗ്ഗത്തിൽ പ്രതിഷ്ഠിതരായിരിക്കുന്ന പുണ്യാത്മാക്കൾ മുഖം കുത്തി വീഴാതിരിക്കുന്നുവോ എവിടം ഹിമാലയത്തിൻെറ ശീർഷമായിരിക്കുന്നുവോ അവിടെ അമൃതത്തിൻെറ പ്രകാശത്തിൽ ഈ കുഷ്ഠം ഉത്ഭവിച്ചു. എല്ലാ രോഗങ്ങളേയും നശിപ്പിക്കുന്ന ഈ ഔഷധം ആദ്യം സോമനോടു കൂടിയായിരുന്നു. കുഷ്ഠമാകുന്ന ഹേ ഔഷധി! നീ എല്ലാ രോഗങ്ങളേയും അസുരന്മാരേയും നശിപ്പിക്കണേ.

9. ***യ ത്വാ വേദ പൂർവ ഇക്ഷ്വാകോ യം വാ ത്വാ കുഷ്ഠ കാമ്യഃ,***
***യം വാ വസോ യമാത്സ്യസ്തേനാസി വിശ്വ ഭേഷജഃ.***

ഹേ കുഷ്ഠമേ! നിന്നെ എല്ലാ രോഗങ്ങളുടേയും നാശകരൂപത്തിൽ ഇക്ഷ്വാകുരാജാവ് അറിഞ്ഞിരുന്നു. കാമൻെറ പുത്രന്മാരും യമതുല്യം മുഖത്തോടു കൂടിയവരുമായ വസുക്കളും നിന്നെ എല്ലാ വ്യാധികളുടേയും നിവാരണൗഷധമായി അറിഞ്ഞിരുന്നു. അതിനാൽ നീ എല്ലാ രോഗങ്ങളേയും ദൂരത്താക്കണേ.

10. ***ശീർഷശോകം തൃതീയകം സദാന്ദിർയർശ്യ ഹായനഃ,***
***തക്മാനം വിശ്വധാവീര്യാധരാഞ്ചം പരാ സുവ.***

ഹേ കുഷ്ഠമേ! തൃതീയസ്വർഗ്ഗം നിൻെറ ശിരസ്സാകുന്നു. നിൻെറ ഉത്ഭവകാലം വ്യാധികളെ സദാ നശിപ്പിച്ചുകൊണ്ടിരിക്കുന്നു. അതിനാൽ ഈ ശക്തി സമ്പന്നമായ ജീവിതത്തെ സന്തപ്തമാക്കുന്ന രോഗങ്ങളെ അതിശീഘ്രം പരാങ്മുഖമാക്കണേ.

## സൂക്തം നാൽപ്പത്

(ഋഷി-ബ്രഹ്മാവ്. ദേവത-വിശ്വേദേവന്മാർ, ബൃഹസ്പതി. ഛന്ദസ്-ത്രിഷ്ടുപ്, ബൃഹതി, ഗായത്രി.)

1. ***യന്മേ ഛിദ്രം മനസോ യച്ച വാചഃ സരസ്വതീ യന്യുമന്തം ജഗാമ,***
***വിശ്വൈസ്തദ് ദേവൈഃ സഹ സംവിദാനഃ സം ദധാതു ബൃഹസ്പതിഃ.***

എൻെറ മനോവ്യാപാരത്തിലും വാണിയിലും കടന്നുകൂടുന്ന തെറ്റുകളെ വാഗ്ദേവിയായ സരസ്വതി പൂർണ്ണമാക്കണേ. എല്ലാ ദേവതകളോടുംകൂടി ബൃഹസ്പതിയും അതിനെ പൂർണ്ണമാക്കണേ.

2. ***മാ ന ആപോ മേധാം മാ ബ്രഹ്മ പ്രമഥിഷ്ഠൻ,***
***ശുഷ്യദാ യൂയം സ്യന്ദധ്വമുപഹുതോƒ ഹം സുമേധാ വർചസ്വീ.***

ഹേ ജലമേ! നീ ഞങ്ങളുടെ വേദാധ്യയനയുക്തമായ ബുദ്ധിയെ ഭ്രഷ്ടാക്കാതിരിക്കണേ. എൻെറ ശുഷ്കമായിപ്പോകുന്ന കർമ്മങ്ങളെ ആർദ്രമാക്കൂ. ഞാൻ സുന്ദരമായ ബുദ്ധിയാൽ യുക്തനും ബ്രഹ്മചര്യത്താൽ സമ്പന്നനുമാകണേ.

3. ***മാ നോ മേധാം മാ നോ ദീക്ഷാം മാ നോ ഹിംസിഷ്ടം യത്തപഃ, ശിവാ നഃ ശം സന്ത്വായുഷേ ശിവാ ഭവന്തു മാതരഃ.***

ഹേ ദ്യാവാപൃഥ്വീ! നിങ്ങൾ ഞങ്ങളുടെ ബുദ്ധിയെ ഭ്രഷ്ടാക്കാതിരിക്കൂ. ദീക്ഷയേയും തപസ്സിനേയും നശിപ്പിക്കാതിരിക്കൂ. ജലം ആയുർവ്വർദ്ധനവിനുവേണ്ടി ഞങ്ങളെ അനുഗ്രഹിക്കണേ. ലോകത്തിൻെറ നിർമ്മാണവസ്തുവായ ജലം മാതാവിനുതുല്യം മംഗലകാരിയാകണേ.

4. ***യാ നഃ പീപരദശ്വിനാ ജ്യോതിഷ്മതീ തമസ്തിരഃ, താമസ്മേ രാസതാമിഷം.***

ഹേ അശ്വിനികളേ! ഞങ്ങൾക്ക് ബാധാജനകമായ അന്ധകാരം ലഭിക്കാതിരിക്കണേ. അന്ധകാരത്തെ തിരസ്ക്കരിക്കുന്ന പ്രകാശവതിയായ ഞങ്ങൾ രാത്രിയെ പ്രാപിക്കണേ.

## സൂക്തം നാൽപ്പത്തിയോന്ന്

(ഋഷി–ബ്രഹ്മാവ്. ദേവത–തപസ്സ്. ഛന്ദസ്–ത്രിഷ്ടുപ്)

1. ***ഭദ്രാഭിച്ഛന്ത ഋഷയഃ സ്വർവിദസ്തോ ദീക്ഷാമുപനിഷേദുരഗ്രേ, തതോ രാഷ്ട്രം ബലമോജശ്ച ജാതം തദസ്മൈ ദേവാ ഉപസന്നമന്തു.***

അർത്ഥദ്രഷ്ടാക്കളായ മഹർഷികൾ ആദികാലത്തിൽ നന്മ ആഗ്രഹിച്ചുകൊണ്ട് സ്വർഗ്ഗത്തെ പ്രാപിക്കുകയും അതിൻെറ സാധനരൂപങ്ങളായ വ്രതാദികളാൽ സമ്പന്നമായി, ദണ്ഡധാരണാദികളോടുകൂടിയ സാധ്യദീക്ഷയെ അനുഷ്ഠിക്കുകയും ചെയ്തു. ആ ശക്തിയിൽനിന്നുതന്നെ രാഷ്ട്രത്തിന് ഓജസ്സും ശക്തിയും ഉണ്ടായി. ദേവഗണങ്ങൾ അവയെ എല്ലാം ഈ പുരുഷനിൽ സുസംഗതമാക്കണേ.

## സൂക്തം നാൽപ്പത്തിരണ്ട്

(ഋഷി–ബ്രഹ്മാവ്. ദേവത–ബ്രഹ്മം. ഛന്ദസ്–അനുഷ്ടുപ്, പംക്തി, ത്രിഷ്ടുപ്, ജഗതി)

1. ***ബ്രഹ്മ ഹോതാ ബ്രഹ്മ യജ്ഞാ ബ്രഹ്മണാ സ്വരവോ മിതാഃ, അധ്വര്യുർബ്രഹ്മണോ ജാതോ ബ്രഹ്മണോഽന്തർഹിതം ഹവിഃ.***

ബ്രഹ്മംതന്നെ ഹോതാവാകുന്നു. ബ്രഹ്മംതന്നെ യജ്ഞമാകുന്നു, ബ്രഹ്മത്തിൽനിന്നും സ്വരങ്ങളും യജ്ഞാനുഷ്ഠാനങ്ങളും ഉണ്ടാകുന്നു. ബ്രഹ്മത്തിൽനിന്നു വൈദികൻ ഉത്ഭവിച്ചു. ബ്രഹ്മത്തിൽനിന്നുതന്നെ ഹവിസ്സും ആവിർഭവിക്കുന്നു.

2. ***ബ്രഹ്മ സ്രുചോ ധൃതവതീർബ്രഹ്മണാ വേദിരുദ്ധിതാ, ബ്രഹ്മ യജ്ഞസ്യ തത്ത്വം ച ഋത്വിജോ യേ ഹവിഷ്കൃതഃ, ശാമിതായ സ്വാഹാ.***

ഘൃതത്താൽ പൂർണ്ണമായ പാത്രവും ബ്രഹ്മമാകുന്നു. വേദി ബ്രഹ്മത്താൽ തന്നെ നിർമ്മിതമായി. യജ്ഞം ബ്രഹ്മമാകുന്നു. ഹവിസ്സുണ്ടാക്കുന്ന ഋത്വിക്കും ബ്രഹ്മംതന്നെയാകുന്നു.

3. ***അഹോമുർചേ പ്ര ഭരേ മനീഷാമാ സുത്രാണേ സുമതിമാവൃണാനഃ, ഇമമിന്ദ്ര പ്രതി ഹവ്യം ഗൃഭായ സത്യാഃ സന്തു യജമാനസ്യ കാമാഃ.***

ഇന്ദ്രൻ പരമമായ മംഗളം നൽകുന്നവനും പാപങ്ങളിൽനിന്നും രക്ഷിക്കുന്ന വനുമാകുന്നു. ആ ഇന്ദ്രനുവേണ്ടി മനോഹരങ്ങളായ സ്തോത്രങ്ങളെ ഞാൻ ആലപിക്കുന്നു. ഹേ ഇന്ദ്രാ! യജമാനന്റെ ആയുസ്സ് മുതലായവയുടെ അഭിലാഷങ്ങൾ സത്യമാകണേ. ഈ ഹവിസ്സിനെ സ്വീകരിക്കണേ.

4. ***അംഹോമുചം വൃഷഭം യജ്ഞിയാനാം വിരാജന്തം പ്രഥമമധ്വരാണാം, അപാം നപാതമശ്വിനാ ഹുവേധിയ ഇന്ദ്രിയേണ തം ഇന്ദ്രിയം ദത്തമോജഃ.***

യജ്ഞാവകാശികളായ ദേവതകളിൽ ഇന്ദ്രൻ ശ്രേഷ്ഠനാകുന്നു. അതിനാൽ ഞാൻ അദ്ദേഹത്തെ ആഹ്വാനം ചെയ്യുന്നു. ജലത്തിന്റെ സ്രഷ്ടാവായ അഗ്നിയേയും അശ്വിനികളേയും ആഹ്വാനം ചെയ്യുന്നു. ആ അശ്വിനീകുമാരന്മാർ ഇന്ദ്രന്റെ ശക്തിയാൽ നിനക്ക് ഇന്ദ്രിയങ്ങളും ശക്തിയും പ്രദാനം ചെയ്യുന്നവരാകണേ.

## സൂക്തം നാൽപ്പത്തിമൂന്ന്

(ഋഷി–ബ്രഹ്മാവ്. ദേവത–അഗ്നി, മന്ത്രോക്താവ്. ഛന്ദസ്–പംക്തി)

1. ***യത്ര ബ്രഹ്മവിദോ യാന്തി ദീക്ഷയാ തപസാ സഹ, അഗ്നിർമാ തത്ര നയത്വഗ്നിർമെധാ ദധാതു മേ അഗ്നയേ സ്വാഹാ.***

യാതൊരു സ്ഥാനത്തിൽ ബ്രഹ്മത്തെ അറിയുന്നവർ ദീക്ഷയും തപസ്സും വഴി എത്തിച്ചേരുന്നുവോ അതേ സ്ഥാനത്തിൽ എന്നേയും അഗ്നിദേവൻ കൊണ്ടുചെല്ലണേ. സ്വർഗ്ഗപ്രാപ്തിക്കുള്ള ബുദ്ധി ഉപദേശിക്കുന്ന അഗ്നി എനിക്കും അപ്രകാരമുള്ള ബുദ്ധി ഉപദേശിച്ചുതരണേ.

2. ***യത്ര ബ്രഹ്മവിദോ യാന്തി ദീക്ഷയാ തപസാ സഹ, വായുർമാ തത്ര നയതു വായുഃ പ്രാണാൻ ദധാതു മേ വായവേ സ്വാഹാ.***

തപസ്സിനാലും കർമ്മത്താലും ബ്രഹ്മജ്ഞാനിയായ പുരുഷൻ ചെന്നുചേരുന്ന സ്ഥാനത്ത് വായുദേവൻ എന്നെയും എത്തിക്കണേ. ആ വായു എന്റെ പ്രാണാപാനാദികളായ പഞ്ചപ്രാണങ്ങളെ എന്നിൽ സ്ഥാപിക്കണേ.

3. ***യത്ര ബ്രഹ്മവിദോ യാന്തി ദീക്ഷയാ തപസാ സഹ, സൂര്യോ മാ തത്ര നയതു ചക്ഷു സൂര്യോ ദധാതു മേ സൂര്യായ സ്വാഹാ.***

തപസ്സും കർമ്മവും വഴിയായി ബ്രഹ്മജ്ഞാനിയായ പുരുഷൻ എവിടെ പ്പോകുന്നുവോ അതേ സ്ഥാനത്തിൽ സൂര്യദേവൻ എന്നെ കൊണ്ടുചെല്ലുകയും എനിക്ക് ചക്ഷുസ്സുകളെ പ്രദാനം ചെയ്യുകയും ചെയ്യണേ. ഈ ആഹുതി സൂര്യനുവേണ്ടി സ്വാഹൂതമാകണേ.

4. ***യത്ര ബ്രഹ്മവിദോ യാന്തി ദീക്ഷയാ തപസാ സഹ, ചന്ദ്രോ മാ തത്ര നയതു മനശ്ചന്ദ്രോ ദധാതു മേ ചന്ദ്രായ സ്വാഹാ.***

തപോധനന്മാരും കർമ്മവാന്മാരുമായ ബ്രഹ്മജ്ഞാനികൾ യാതൊരു സ്ഥാനത്തെ പ്രാപിക്കുന്നുവോ ചന്ദ്രദേവത എന്നെയും അതേ സ്ഥാനത്തിൽ പ്രവേശിപ്പിക്കുകയും എന്റെ മാനം രക്ഷിക്കുകയും ചെയ്യണേ. സ്വാഹാ!

5. ***യത്ര ബ്രഹ്മവിദോ യാന്തി ദീക്ഷയാ തപസാ സഹ,***
***സോമോ മാ തത്ര നയതു പയഃ സോമോ ദധാതു മേ സോമായ സ്വാഹാ.***

തപോധനന്മാരും കർമ്മവാന്മാരുമായ ബ്രഹ്മജ്ഞാനികൾ എത്തിച്ചേരുന്ന സ്ഥലത്ത് സോമൻ എന്നെയും എത്തിക്കണേ. ആ സോമൻ എന്നെ ക്ഷീര രസത്താൽ യുക്തനാക്കണേ. സ്വാഹാ!

6. ***യത്ര ബ്രഹ്മവിദോ യാന്തി ദീക്ഷയാ തപസാ സഹ,***
***ഇന്ദ്രോ മാ തത്ര നയതു ബലമിന്ദ്രോ ദധാതു മേ ഇന്ദ്രായ സ്വാഹാ.***

തപോധനന്മാരും കർമ്മവാന്മാരുമായ ബ്രഹ്മജ്ഞാനികൾ പ്രവേശിക്കുന്ന സ്ഥാനത്ത് ഇന്ദ്രൻ എന്നെയും പ്രവേശിപ്പിക്കണേ. ആ ഇന്ദ്രൻ എനിക്ക് ശക്തി പ്രദാനം ചെയ്യണേ. സ്വാഹാ.

7. ***യത്ര ബ്രഹ്മവിദോ യാന്തി ദീക്ഷയാ തപസാ സഹ,***
***ആപോ മാ തത്ര നയന്ത്വമൃത മോപ തിഷ്ഠന്തു അദ്ഭ്യഃ സ്വാഹാ.***

തപോധനന്മാരും ബ്രാഹ്മണരും കർമ്മവാന്മാരും ഏതു സ്ഥാനത്തെത്തു ന്നുവോ ആ സ്ഥാനത്ത് ജലാഭിമാനിയായ ദേവത എന്നെയും പ്രവേശിപ്പിക്കണേ. ആ ജലം എനിക്ക് അമൃതത്വത്തെ നൽകണേ. സ്വാഹാ!

8. ***യത്ര ബ്രഹ്മവിദോ യാന്തി ദീക്ഷയാ തപസാ സഹ,***
***ബ്രഹ്മാ മാ തത്ര നയതു ബ്രഹ്മാ ബ്രഹ്മ ദധാതു മേ ബ്രഹ്മണേ സ്വാഹാ.***

തപസ്സിനാലും കർമ്മത്താലും ബ്രഹ്മത്തെ അറിയുന്നവനായ പുരുഷൻ യാതൊരു സ്ഥാനത്തിൽ എത്തുന്നുവോ അതേ സ്ഥാനത്തിൽ ബ്രഹ്മാവ് എന്നെ എത്തിക്കണേ. അവൻ എന്നെ ബ്രഹ്മത്തെ പ്രാപിപ്പിക്കണേ. ആ ബ്രഹ്മാവ് എനിക്ക് ബ്രഹ്മജ്ഞാനം പ്രദാനം ചെയ്യണേ. സ്വാഹാ!

## സൂക്തം നാൽപ്പത്തിനാല്

(ഋഷി-ഭൃഗു. ദേവത-ആഞ്ജനം, വരുണൻ. ഛന്ദസ്-അനുഷ്ടുപ്, ഉഷ്ണിക്, ഗായത്രി.)

1. ***ആയുഷോഽ സി പ്രതരണം വിപ്രം ഭേഷജമുച്യസേ,***
***തദാഞ്ജന ത്വം ശം താതേ ശമാപോ അഭയം കൃതം.***

ഹേ അഞ്ജനമേ! നീ നൂറു സംവത്സരത്തിന്റെ ആയുസ്സിനെ പ്രാപിക്കുന്നു. നീ ബ്രാഹ്മണനു തുല്യം ശുദ്ധനും മംഗളരൂപനുമാണെന്നു ചികിത്സകന്മാർ പറയുന്നു. ഹേ അഞ്ജനമേ! നീ ജലദേവതസഹിതം ഞങ്ങൾക്ക് സുഖദായക നാകണേ.

2. ***യോ ഹരിമാ ജായാന്യോഽ ങ്ഗഭേദോ വിസല്പ്കഃ,***
***സർവ തേ യക്ഷ്യമംഗേഭ്യോ വഹിർനിർഹന്ത്വാഞ്ജനം.***

ശരീരത്തെ ഹരിതവർണ്ണമാക്കുന്ന പാണ്ഡുരോഗം അത്യന്തം കഷ്ടപ്രദ മാകുന്നു. അഞ്ജനമണി ധരിക്കുന്നവന്റെ വാതാദികളായ അംഗരോഗങ്ങളും വിസർപ്പാദി വ്രണങ്ങളും മറ്റു രോഗങ്ങളും ഈ മണിയാൽ നശിക്കണേ.

3. ***ആഞ്ജന പൃഥിവ്യാം ജാതം ഭദ്ര പുരുഷജീവനം,***
***കൃണോത്വപ്രമായുകം രഥജൂതിമനാഗസം.***

ഈ അഞ്ജനമണി മംഗളദായകവും മനുഷ്യർക്ക് ജീവൻ ദാനം ചെയ്യുന്നതുമാകുന്നു. അത് എന്നെ മൃത്യുവിൽനിന്നും രക്ഷിക്കുകയും രഥത്തിനു തുല്യം വേഗത നൽകുകയും പാപരഹിതനാക്കുകയും ചെയ്യണേ.

4. ***പ്രാണ പ്രാണം ത്രായസ്വാസാ അസവേ മൃഡ,***
***നിരൃതേ ദിരൃത്യാ നഃ പാശേഭ്യോ മുഞ്ച.***
5. ***സിന്ധോർഗർഭോf സി വിദ്യുതാം പുഷ്യം,***
***വാതഃ പ്രാണഃ സൂര്യശ്ചക്ഷുർദിവസ്പയഃ.***
6. ***ദേവാഞ്ജനം ത്രൈകകുദം പരി മാ പാഹി വിശ്വതഃ,***
***ന ത്വാ തരന്ത്യോഷധോ ബാഹ്യാഃ പർവതീയാ ഉത.***
7. ***വീദം മധ്യമവാസൃപദ് രക്ഷോഹാമീവചാതനഃ,***
***അമീവാഃ സർവാശ്ചതയൻ മുചം നാശയദഭിമാ ഇതഃ.***

പ്രാണരൂപമായ ഹേ അഞ്ജനമേ! എൻെറ പ്രാണനെ രക്ഷിക്കൂ. അതിനെ അകാലത്തിൽ ഗ്രസിക്കാതിരിക്കണേ. നീ അതിനായി സുഖം നൽകണേ. പാപദേവതയായ നിരൃതിയുടെ ബന്ധനത്തിൽനിന്നും അതിനെ മോചിപ്പിക്കണേ. നീ സിന്ധുവിൻെറ ഗർഭവും വൈദ്യുതിയുടെ പുഷ്പവുമാകുന്നു. നീ വാതരൂപമായ പ്രാണനാകുന്നു. നീ സൂര്യരൂപമായ നേത്രേന്ദ്രിയമാകുന്നു. നീ ത്രികൂട പർവ്വതങ്ങളിൽ ഉത്ഭവിച്ചതാകുന്നു. ദേവാഞ്ജനമേ! എല്ലാ ഭാഗത്തുനിന്നും എന്നെ രക്ഷിക്കണേ. അന്യ പർവ്വതങ്ങളിൽ ഉണ്ടായിട്ടുള്ള ഔഷധികൾക്കും പർവ്വതങ്ങളിൽ അന്യത്ര ഉണ്ടായിട്ടുള്ള ഔഷധികൾക്കും നിനക്കൊപ്പമാകാൻ സാധിക്കുന്നില്ല. ഈ അഞ്ജനം രോഗങ്ങളെ നശിപ്പിക്കുന്നു. പർവ്വതത്തിൽനിന്നും താഴെ ഇറങ്ങി ഓരോരോ വസ്തുക്കളിലും വ്യാപിക്കുന്നതിൽ നീ സമർത്ഥനാകുന്നു. അതിന് എല്ലാ രോഗങ്ങളേയും ശമിപ്പിക്കുവാൻ കഴിയും.

8. ***വഹ്വിദം രാജൻ വരുണാനൃതമാഹ പുരുഷഃ,***
***തസ്മാത് സഹസ്രവീര്യ മുചം നഃ പര്യ ഹസഃ.***

ഹേ വരുണാ! പ്രഭാതസമയംമുതൽ ഉറങ്ങുന്ന സമയംവരെ വളരെയധികം മിഥ്യാഭാഷണങ്ങൾ നടത്തിക്കഴിഞ്ഞിരിക്കുന്നത് ക്ഷമിക്കണേ. ഹേ ഔഷധീ! മിഥ്യാഭാഷണങ്ങളുടെ പാപത്തിൽനിന്നും നീ ഞങ്ങളെ മോചിപ്പിക്കണേ.

9. ***യദാപോ അഘ്ന്യാ ഇതി വരുണേതി യദൂചിമ,***
***തസ്മാത് സഹസ്രവീര്യം മുഞ്ച നഃ പര്യ ഹംസഃ.***

ഹേ ജലമേ! ഗോക്കളേ! ഞങ്ങൾ പറഞ്ഞിട്ടുള്ളവയ്ക്കെല്ലാം ഞങ്ങൾതന്നെ സാക്ഷികളാകുന്നു. വരുണാ! ഞങ്ങളുടെ എല്ലാ കാര്യങ്ങളും നീ അറിയുന്നു. ഹേ ത്രികൂടപർവ്വതത്തിൽ ഉത്ഭവിച്ച ഹേ അഞ്ജനമേ! ഈ പാപങ്ങളിൽ നിന്നെല്ലാം ഞങ്ങളെ മുക്തരാക്കണേ.

10. ***മിത്രശ്ച ത്വാം വരുണശ്ചാനുപ്രേയതുരാഞ്ജന,***
***തൗ ത്വാനുഗത്വ ദൂരം മോഗായ പുനരോഹതുഃ.***

ഹേ അഞ്ജനമേ! മിത്രാവരുണന്മാർ സ്വർഗ്ഗത്തിൽനിന്നും പൃഥ്വിയിൽ വരികയും നിൻെറ പിന്നാലെ മടങ്ങിപ്പോകുകയും ചെയ്തു. അവർ നിനക്കു വീണ്ടും തിരിച്ചുവരുവാനുള്ള അനുവാദം നൽകി.

## സൂക്തം നാൽപ്പത്തിയഞ്ച്

(ഋഷി-ഭൃഗു. ദേവത-ആഞ്ജനം, അഗ്നി, മന്ത്രോക്താവ്. ഛന്ദസ്-അനുഷ്ടുപ്. ത്രിഷ്ടുപ്, ബൃഹതി)

1. ***ഋണാദൃണാമിവ സംനയൻ കൃത്യാം കൃത്യാകൃതോ ഗൃഹം,
ചക്ഷുർമന്ത്രസ്യ ദുർഹാർദഃ പൃഷ്ടീരപി ശൃണാഞ്ജന.***

കടം വാങ്ങിച്ച പുരുഷൻ കടം തന്നവനുതന്നെ അതു തിരിച്ചുകൊടുക്കുന്നതുപോലെ ഉത്പീഡനാർത്ഥം അയയ്ക്കപ്പെട്ട കൃത്യയെ സൂര്യന്റെ നയനരൂപമായ ഹേ അഞ്ജനമേ! നീ അതിനെ അയച്ച പുരുഷനുതന്നെ മടക്കിക്കൊടുക്കുകയും അവന്റെ പാർശ്വാദികളെ ഖണ്ഡനം ചെയ്യുകയും ചെയ്യണേ.

2. ***യദസ്മാംസു ദുഷ്വപ്ന്യം യദ് ഗോഷു യച്ച നോ ഗൃഹേ,
അനാമഗസ്തം ച ദുർഹാർദഃ പ്രിയഃ പ്രതി മുച്ചാതാം.***

ഞങ്ങളിൽ ആര് ദുഃസ്വപ്നത്തെ ഭയപ്പെടുന്നുവോ ഗോക്കളിൽ യാതൊരു ദുഃസ്വപ്നം ഉപസ്ഥിതമായിരിക്കുന്നുവോ അത് അറിയപ്പെടാത്ത വൈരി സ്വർണ്ണാഭരണങ്ങൾപോലെ അണിയണേ.

3. ***അപാമൂർജ ഔജസോ വാവൃധാനമഗ്നേർജാതമധി ജാതവേദസഃ,
ചതുർവീരഃ പർവതീയ യദാഞ്ജനം പ്രദിശഃ ദശഃ കരദിച്ഛിവാസ്തേ.***

ഈ ത്രികൂടാഞ്ജനം ഓജസ്സിനെ വർദ്ധിപ്പിക്കുന്നതും നാലു ദിക്കുകളിലും കുണ്ഠിതപ്പെടാത്തതും ജലത്തിന്റെ രസരൂപവും അഗ്നിയുടെ അടുക്കൽ പ്രകടവുമാകുന്നു. ഇത് നാലു പുത്രന്മാരെ നൽകുന്നതിൽ സമർത്ഥമാകുന്നു. ഇത് ദിക്കുകളെ നമുക്കുവേണ്ടി സുഖപ്രദമാക്കണേ.

4. ***ചതുർവീര ബധ്യത ആഞ്ജനം തേ സർവാ ദിശോ അഭയാസ്തേ ഭവന്തു,
ധ്രുവസ്തിഷ്ഠാസി സവിതേവ ചാര്യ ഇമാ വിശോ അഭിഹരന്തു തേ ബലിം.***

രക്ഷാകാമ്യനായ ഹേ പുരുഷാ! ഈ അഞ്ജനമണി നാലു ദിക്കുകളിലും വീര്യരൂപമാകുന്നു. ഞാൻ ഇതിനെ നിന്നിൽ ബന്ധിക്കുന്നു. നിനക്കുവേണ്ടി എല്ലാ ദിക്കുകളും ഭയരഹിതമാകണേ. നീ സൂര്യനു തുല്യം തേജസ്വിയാകണേ. ഈ പ്രജകൾ നിനക്ക് സ്വർണ്ണം, രത്നങ്ങൾ മുതലായവ കാഴ്ചവയ്ക്കണേ.

5. ***ആക്ഷ്വൈകം മണിമേകം കൃണുഷ്വ സ്നാഹ്യേ കേനാ പിബൈകമേഷാം,
ചതുർവീര നിരൃതേഭ്യശ്ചതുർഭ്യോ ഗാഹ്യാ ബന്ധേഭ്യഃ പരിപാത്വസ്മാൻ.***

ഹേ പുരുഷാ! നീ അഞ്ജനത്തെ രത്നമാക്കൂ. നീ സ്നാനം ചെയ്യൂ. ഈ അഞ്ജനം ചതുർവീരം (നാലു ദിവസം നീണ്ടുനിൽക്കുന്ന യജ്ഞം) ആകുന്നു. നിരൃതിദേവിയുടെ പാശത്തിൽനിന്നും അജ്ഞനരൂപമായ ഈ ഔഷധി നമ്മെ രക്ഷിക്കണേ.

6. ***അഗ്നിർമാഗ്നിനാവതു പ്രാണായാപാനായായുഷേ വർചസ ഓജസേ തേജസേ സ്വസ്തയേ സുഭൂതയേ സ്വാഹാ.***

അഗ്നിദേവൻ തന്റെ എല്ലാ ഗുണങ്ങളോടുംകൂടി എന്നെ രക്ഷിക്കണേ. പ്രാണൻ, അപാനൻ, ആയുസ്സ്, ശക്തി, ഓജസ്സ്, തേജസ്സ്, കല്യാണം, അപത്യം ഇവയ്ക്ക് എന്റെ രക്ഷകനായിരിക്കണേ.

7. ***ഇന്ദ്രോ മേന്ദ്രിയേണാവതു പ്രാണായാപാനായായുഷേ***
***വർചസ ഓജസേ തേജസേ സ്വസ്തയേ സുഭൂതയേ സ്വാഹാ.***

ഇന്ദ്രൻ, പ്രാണൻ, അപാനൻ, ആയുസ്സ്, ശക്തി, ഓജസ്സ്, തേജസ്സ്, മംഗളം, വിഭൂതി ഇവയുടെ പ്രാപ്തിക്ക് ജ്ഞാനേന്ദ്രിയത്തേയും കർമ്മേന്ദ്രിയത്തേയും ദൃഢപ്പെടുത്തിക്കൊണ്ട് എന്റെ രക്ഷകനായിരിക്കണേ.

8. ***സോമോ മാ സൗമ്യേനാവതു പ്രാണായാപാനായായുഷേ***
***വർചസ ഓജസേ തേജസേ സ്വസ്തയേ സുഭൂതയേ സ്വാഹാ.***

സംസാരത്തെ തൃപ്തിപ്പെടുത്തുന്ന സോമരസംവഴി സോമൻ എന്നെ രക്ഷിക്കണേ. പ്രാണൻ, അപാനൻ, ആയുസ്സ്, ശക്തി, ഓജസ്സ്, തേജസ്സ്, മംഗലം, വിഭൂതി ഇവ നൽകി അത് എന്നെ രക്ഷിക്കണേ.

9. ***ഭഗോ മാ ഭഗേനാവതു പ്രാണായാപാനായായുഷേ***
***വർചസ ഓജസേ തേജസേ സ്വസ്തയേ സുഭൂതയേ സ്വാഹാ.***

ഐശ്വര്യസമ്പാദകഗുണങ്ങൾവഴി സൂര്യദേവൻ എന്റെ രക്ഷകനായിരിക്കണേ. അവൻ പ്രാണൻ, അപാനൻ, ആയുസ്സ്, ശക്തി, ഓജസ്സ്, തേജസ്സ്, മംഗലം, സുഭൂതി ഇവ നൽകി എന്നെ രക്ഷിക്കണേ.

10. ***മരുതോ മാ ഗണൈരവന്തു പ്രാണായാപാനായായുഷേ***
***വർചസ ഓജസേ തേജസേ സ്വസ്തയേ സുഭൂതയേ സ്വാഹാ.***

മരുദ്ഗണങ്ങൾ പ്രാണൻ, അപാനൻ, ആയുസ്സ്, ശക്തി, ഓജസ്സ്, തേജസ്സ്, മംഗലം, വിഭൂതി ഇവ നൽകി എന്നെ രക്ഷിക്കണേ.

## സൂക്തം നാൽപ്പത്തയാറ്

(ഋഷി, പ്രജാപതി. ദേവത–അസ്തൃതമണി. ഛന്ദസ്–ത്രിഷ്ടുപ്)

1. ***പ്രജാപതിഷ്ട്വാ ബധ്നാത് പ്രഥമമസ്തൃതം വീര്യായ കം,***
***തത് തേ ബധ്നാമ്യായുഷേ വർചസ ഓജസേ ച ബലായ***
***ചാസ്തൃവസ്ത്യാഭി രക്ഷതു.***

ഹേ മണീ! നീ അന്യരാൽ അബാധിതയും ശത്രുക്കളെ നശിപ്പിക്കുന്നവളുമാകുന്നു. സൃഷ്ടിയുടെ ആരംഭത്തിൽ നിന്നെ സൃഷ്ടികർത്താവ് ധരിച്ചിരുന്നു. ഹേ പുരുഷാ! ഇങ്ങനെയുള്ള ഈ മണി നിന്നോടുചേർത്ത് ബന്ധിക്കുന്നു. ആയുസ്സ്, ശക്തി, ഓജസ്സ്, തേജസ്സ്, ബലം ഇതിന്റെയെല്ലാം പ്രാപ്തിക്ക് ഈ മണി നിന്നെ രക്ഷിക്കണേ.

2. ***ഊർധ്വസ്തിഷ്ഠതു രക്ഷന്നപ്രസാദമസ്തൃതേമം മാ ത്വാ ദഭൻ പണയോ യാതുധാനാഃ,***
***ഇന്ദ്രഇവ ദസ്യൂനവ ധൂനുഷ്വ പൃതന്യതഃ സർവാഞ്ഛത്രൂൻ വിഷഹസ്വാ സ്തൃതസ്ത്വാഭി രക്ഷതു.***

ഹേ അസ്തൃതമണീ! നീ സർവ്വശ്രേഷ്ഠയായിരുന്ന് ഈ പുരുഷനെ രക്ഷിക്കണേ. അസുരന്മാർക്ക് നിന്റെ ശക്തിയെ ക്ഷീണിപ്പിക്കുവാൻ കഴിയാതെ വരണേ. ഹേ പുരുഷാ! ഇന്ദ്രൻ ശത്രുക്കളെ നിലം പതിപ്പിക്കുന്നതുപോലെ നീ അവരെ മുഖംകുത്തി വീഴിക്കണേ. യുദ്ധനിരതമായ ശത്രുസൈന്യത്തെ നീ വശത്താക്കൂ. ഈ മണി ഈ കാര്യങ്ങളിൽ നിന്റെ രക്ഷകയായിരിക്കണേ.

3. ***ശതം ച ന പ്രഹരന്തോ നിഘ്നന്തോ ന തസ്തിരേ, തസ്മന്നിന്ദ്രഃ പര്യദത്ത ചക്ഷുഃ പ്രാണമഥോ ബലമസ്തൃത ത്വാഭി രക്ഷതു.***

ആഘാതമേല്പിക്കുന്ന ശത്രുക്കളും ഈ മണിയിൽനിന്നും രക്ഷപെടാതിരിക്കണേ. അതിനാൽ ഇത് അമൃനാമത്തോടുകൂടിയതാകണേ. ഇന്ദ്രൻ ഈ മണിയിൽ ചക്ഷുസ്സ്, പ്രാണൻ, ബലം ഇവയെ പ്രതിഷ്ഠിച്ചിരിക്കുന്നു. ഈ മണി നിന്നെ രക്ഷിക്കണേ.

4. ***ഇന്ദ്രാസ്യ ത്വാ വർമണാ പരി ധാപയാമോ യോ ദേവാനാമധി–രാജോ ബഭൂവ, പുനസ്ത്വാ ദേവഃ പ്രാണയന്തു സർവേ്ഽസ്തൃതസ്ത്വാഭി രക്ഷതു.***

ഹേ മണീ! സ്വർഗ്ഗസ്ഥരായ ദേവതകളുടെ സ്വാമി ഇന്ദ്രനാകുന്നു. അവൻെറ കവചത്താൽ ഞങ്ങൾ നിന്നെ ആച്ഛാദനം ചെയ്യുന്നു. പിന്നീട് എല്ലാ ദേവതകളും അവരവരുടെ കവചങ്ങളാൽ നിന്നെ ആച്ഛാദിതമാക്കണേ. അതിനുമേൽ നീ ഈ ധാരണകർത്താവിൻെറ രക്ഷകയാകണേ.

5. ***അസ്മിൻ മണാവേകശതം വീര്യാണി സഹസ്രം പ്രാണാഅസ്മിന്നസ്തൃതേ, വ്യാഘ്രഃ ശത്രൂനഭി തിഷ്ഠ സർവാൻ യസ്ത്വാ പൃതന്യാംദധരഃ സോ അസ്ത്വസ്തൃതസ്ത്വാഭി രക്ഷതു.***

ഈ മണി ഒരു നൂറ്റിഒന്ന് വീരന്മാരാൽ യുക്തവും എല്ലാ ദേവതകളാലും അനുഗ്രഹീതയുമായതിനാൽ അവരുടെയെല്ലാം പ്രാണനും ബലവും ഇതിൽ വ്യാപിച്ചിരിക്കുന്നു. ഹേ പുരുഷാ! നീ ഇങ്ങനെയുള്ള മണി ധരിച്ചുകൊണ്ട് വ്യാഘ്രതുല്യനായി ശത്രുക്കളുടെമേൽ പതിക്കൂ. യുദ്ധകുതികികളായ ശത്രുസൈന്യം നിർവ്വീര്യമാകട്ടെ. അതിന് ഈ മണി നിൻെറ രക്ഷകയായിരിക്കണേ.

6. ***ഘൃവാദുല്ലുപ്തോ മധുമാൻ പയസ്വാൻസഹസ്രപ്രാണഃ ശതയോ–നിർവയോധാഃ, ശംഭൂശ്ച മയോഭൂശ്ചോർജസ്വാംശ്ച പയസ്വാംശ്ചാസ്ത്യ തസ്ത്വാഭി രക്ഷതു.***

എല്ലാ ദേവതകളുടേയും കൃപകാരണം അമിത ശക്തിയുക്തവും ഘൃത മധുക്കളാൽ സിഞ്ചിതവും ഇന്ദ്രകവചത്താൽ ആച്ഛാദിതവുമായ ഈ മണി ശത്രുക്കളെ പാലായനം ചെയ്യിക്കുന്നതിനുള്ള അനേകവിധം സാധനകളാൽ സമ്പന്നയാകുന്നു. ഹേ പുരുഷാ! ധരിച്ചുകഴിയുമ്പോൾ ഇത് ശരീരസുഖവും അന്നം, പുത്രന്മാർ, മൃഗങ്ങൾ മുതലായ സുഖങ്ങളും നൽകുന്നവളാകുന്നു. ഇതു നിന്നെ രക്ഷിക്കുന്നവളാകണേ.

7. ***യഥാ ത്വമുത്തരോ്ഽസോ അസപത്നഃ അസപത്നഹാ, സജാതാനാമസദ് വശീ തഥാ ത്വാ സവിതാ കരദസ്തൃതസ്ത്വാഭി രക്ഷതു.***

ഹേ പുരുഷാ! നീ സർവ്വശ്രേഷ്ഠനാകണേ. ശത്രുരഹിതനായിരിക്കണേ. ശത്രുക്കളെ ആട്ടിയോടിക്കുന്നതിൽ സമർത്ഥനാകണേ. വിദ്യ, ധനം, കർമ്മം ഇവയിൽ സമാനപുരഷന്മാരേക്കാൾ ശ്രേഷ്ഠനാകണേ. സൂര്യദേവൻ നിന്നെ ഇപ്രകാരം ആക്കുകയും ഈ അസ്തൃതമണി ശരിയായരീതിയിൽ നിന്നെ രക്ഷിക്കുകയും ചെയ്യണേ.

## സൂക്തം നാൽപ്പത്തിയേഴ്

(ഋഷി–ഗോപഥൻ. ദേവത–രാത്രി. ഛന്ദസ്–ബൃഹതി, ജഗതി, അനുഷ്ടുപ്)

1. ***ആ രാത്രി പാർഥിവം രജഃ പിതുരപ്രായി ധാമഭിഃ,***
***ദിവഃ സദാംസി ബൃഹതി വി തിഷ്ഠ ആ ത്വേഷാം വർതതേ തമഃ.***

ഹേ രാത്രീ! നിൻെറ അന്ധകാരം ഭൂമിയുടെ എല്ലാ സ്ഥാനങ്ങളിലും സ്വർഗ്ഗത്തിൻേറയും അന്തരീക്ഷത്തിൻെറയും എല്ലാ സ്ഥാനങ്ങളിലും നിറഞ്ഞിരിക്കുന്നു. നീല വർണ്ണത്തോടുകൂടിയ നിൻെറ ഈ തമസ്സ് ത്രിലോക ങ്ങളിലും വ്യാപിച്ചിരിക്കുന്നു. എല്ലാ ഭാഗത്തും അന്ധകാരം നിറഞ്ഞിരിക്കുന്നു.

2. ***ന യസ്യാഃ പാരം ദദൃശേ ന യോയുവദ വിശ്വമസിന്യാം വിശതേ യദേജതി,***
***അരിഷ്ഠാസസ്ത ഉർവി തമസ്വതി രാത്രി പാരമശീമഹി ഭദ്രേ പാരമശീമഹി.***

രാത്രിയിൽ വിശ്വം വിഭക്തമാകാതെ ഏകാകാരമായി കാണപ്പെടുന്നു. ജീവനുള്ള പ്രാണികൾ ചരിക്കുന്നതിൽ അസമർത്ഥരായി അവിടവിടെ സ്ഥിരമായി നിദ്രയെ പ്രാപിക്കുന്നു. തമോമയിയായ ഹേ രാത്രീ! ഞങ്ങളെല്ലാം അഹിംസിത രായി ജീവിച്ചുകൊണ്ട് നിന്നെ കടന്നുപോകണേ.

3. ***യേ തേ രാത്രി നൃചക്ഷസോ ദ്രഷ്ടാരോ നവതിർനവ,***
***അശീതിഃ സന്ത്യഷ്ടാ ഉതോ തേസപ്തസപ്തതിഃ.***

ഹേ രാത്രീ! മനുഷ്യരുടെ കർമ്മഫലങ്ങളെ ദർശിക്കുന്ന നിൻെറ തൊണ്ണൂറ്റി യൊൻപതും എൺപത്തെട്ടും എഴുപത്തേഴും ഗുണങ്ങളാൽ നീ ഞങ്ങളെ രക്ഷിക്കണേ.

4. ***ഷഷ്ടിശ്ച ഷട് ച രേവതി പഞ്ചാശത് പഞ്ച സുമ്നയി,***
***ചത്വാരശ്ചത്വാരിംശച്ച ത്രയസ്ത്രിംശച്ച വാജിനി.***

ഹേ രാത്രീ! നിൻെറ അറുപത്തിയാറും അൻപത്തിയഞ്ചും നാല്പത്തിനാലും മുപ്പത്തിമൂന്നും ഗുണങ്ങളും ഞങ്ങളുടെ രക്ഷകരാകണേ.

5. ***ദ്വൗ ച തേ വിംശതിശ്ച തേ രാത്ര്യേകാദശാവമാഃ,***
***തേർഭിനോ അദ്യ പായുർഭിർനു പാഹി ദുഹിതർദിവഃ.***

ഹേ രാത്രീ! നിൻെറ ഇരുപത്തിരണ്ടും പതിനൊന്നും ഗുണങ്ങൾ ഞങ്ങളുടെ രക്ഷകരാകണേ.

6. ***രക്ഷാ മാകിർനോ അഘശംസ ഈശത മാനോ ദുഃശംസ ഈശത,***
***മാ നോ അദ്യ ഗവാം സ്തേനോ മാവീനാം വൃക ഈശത.***

എന്നെ കൊല്ലുമെന്നു ഭീഷണിപ്പെടുത്തുന്ന ശത്രുവിന് എൻെറമേൽ പതിക്കുവാൻ കഴിയാതെ വരണേ. ദുർഭാഷിയായ ഒരു ദുഷ്ടനും എൻെറ മേൽ അധികാരം നടത്തുവാൻ കഴിയാതിരിക്കണേ. മോഷ്ടാക്കൾക്ക് ഞങ്ങളുടെ ഗോക്കളെ മോഷ്ടിക്കുവാൻ സാധ്യമാകാതെ വരണേ. സൃഗാലന്മാർ ഞങ്ങളുടെ ആടുകളെ കൊണ്ടുപോകാതിരിക്കണേ. ഹേ രാത്രീ! നീ ഇപ്രകാരം പ്രവർത്തി ക്കണേ.

7. ***മാശ്വാനാം ഭദ്രേ തസ്കരോ മാ നൃണാം യാതുധാന്യഃ,***
***പരമേഭിഃ പഥിമി സ്തേതോ ധാവതു തസ്കരഃ,***
***പരേണ ദത്വതീ രജ്ജുഃ പരേണാധായുരർപതു.***

ഹേ രാത്രീ! തസ്ക്കരന്മാർക്ക് ഞങ്ങളുടെ കുതിരകളെ അപഹരിക്കുവാൻ കഴിവില്ലാതാകണേ. രാക്ഷസികൾക്കും പിശാചുക്കൾക്കും എൻെറ മനുഷ്യരെ ഹിംസിക്കുവാൻ സാധിക്കാതിരിക്കണേ. മോഷ്ടാക്കൾ മറ്റു മാർഗ്ഗങ്ങളിൽക്കൂടി കടന്നുപോകണേ. പല്ലുകളുള്ള സർപ്പിണികൾ മുതലായവ അന്യമാർഗ്ഗഗാമിനി കളാകണേ. ഹിംസാത്മകചിന്തകളോടുകൂടിയ പാപികളും അകന്നുപോകണേ.

8. ***അധ രാത്രി തൃഷ്ടധൂമമശീഷണിമഹിം കൃണു,***
***ഹനൂ വൃകസ്യ ജംഭയാസ്തേന തം ദ്രുപദേ ജഹി.***

ഹേ രാത്രീ! വേദനിപ്പിക്കുന്ന ശ്വാസത്തോടുകൂടിയ സർപ്പത്തിൻെറ തലയെ തകർക്കണേ. ചെന്നായ്ക്കളുടെ താടിയെല്ലുകളെ തകർത്ത് അവയെ നശിപ്പിക്കണേ.

9. ***ത്വയിം രാത്രി വസാമസി സ്വപിഷ്യാമസി ജാഗൃഹി,***
***ഗോഭ്യോഃ നഃ ശർമ യച്ഛാശ്വേഭ്യഃ പുരുഷേഭ്യഃ.***

ഹേ രാത്രീ! നിൻെറ രക്ഷയുടെ ബലത്തിൽ ഞങ്ങളുറച്ചു നിൽക്കുകയും അതുവഴി നിദ്രയെ പ്രാപിക്കുകയും ചെയ്യണേ. നീ ഞങ്ങളുടെ ഗോക്കളേയും അശ്വങ്ങളേയും സന്താനങ്ങളേയും രക്ഷിക്കുന്നതിൽ തൽപരയായിരിക്കണേ.

## സൂക്തം നാൽപ്പത്തിയെട്ട്

(ഋഷി–ഗോപഥൻ. ദേവത–രാത്രി. ഛന്ദസ്–ഗായത്രി, അനുഷ്ടുപ്, പംക്തി)

1. ***അഥോ യാനി ച യസ്മാ ഹ യാനി ചാന്തഃ പരീണഹി,***
***താനി തേ പരി ദദ്മസി.***

തുറസ്സായ മേച്ചിൽസ്ഥലങ്ങളിലുള്ള എല്ലാ വസ്തുക്കളും വീടുകളിലുള്ള എല്ലാ വസ്തുക്കളും ഹേ രാത്രീ! ഞങ്ങൾ നിന്നെ ഏല്പിക്കുന്നു.

2. ***രാത്രി മാതരുഷസേ നഃ പരി ദേഹി,***
***ഉഷാ നോ അേ പരി ദദാത്വഹസ്തഭ്യം വിഭാവരി.***

ഹേ രാത്രീ! നീ മാതാവിനു തുല്യം രക്ഷിക്കുന്നവളാകുന്നു. നിനക്കു ശേഷം ഉണ്ടാകുന്ന ഉഷഃകാലത്തെ ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി പ്രദാനം ചെയ്യൂ. ഉഷസ്സിനുശേഷം ഉണ്ടാകുന്ന പകലിനെ ഞങ്ങളുടെ സുഖത്തിനു വേണ്ടി പ്രദാനം ചെയ്യൂ. ആ പകൽ വീണ്ടും നിന്നെ ഞങ്ങൾക്കു നൽകണേ.

3. **യത് കിം ചേദം പതയതി യത് കിംചേദം സരീസൃപം,**
***യത് കിം ച പർവതായാ സത്വം തസ്മാത് ത്വം രാത്രി പാഹിനഃ.***

ആകാശത്തിൽക്കൂടി പറക്കുന്ന പക്ഷികളിൽനിന്നും ഭൂമിയിൽക്കൂടി ഇഴഞ്ഞുനടക്കുന്ന സർപ്പാദികളിൽനിന്നും വനങ്ങളിലും പർവ്വതങ്ങളിലുമുള്ള സിംഹാദികളായ ഹിംസ്രമൃഗങ്ങളിൽനിന്നും ഹേ രാത്രീ! നീ ഞങ്ങളെ രക്ഷിക്കണേ.

4. ***സാപശ്ചാത് പാഹി സാ പുരഃസോത്തരാദധരാദുത,***
***ഗോപായ നോ വിഭാവരി സ്തോതാരസ്ത ഇഹ സ്മസി.***

ഹേ രാത്രീ! ഞങ്ങൾ ഉറങ്ങുകയും ഇരിക്കുകയും ചെയ്യുന്ന സ്ഥാന ങ്ങളെ നാലു ദിക്കുകളിൽനിന്നും സംരക്ഷിക്കണേ. ഞങ്ങൾ നിന്നെത്തന്നെ സ്തുതിച്ചുകൊണ്ടിരിക്കുന്നു.

5. ***യേ രാത്രിമനുതിഷ്ഠന്തി യേ ച ഭൂതേഷു ജാഗ്രതി,***
***പശൂൻ യേ സർവ്വാൻ രക്ഷന്തി തേ ന ആത്മസു ജാഗ്രതി***
***തേ നഃ പശുഷു ജാഗ്രതി.***

രാത്രിയോടനുബന്ധിച്ചുള്ള കർമ്മാദികളെ അനുഷ്ഠിച്ചുകൊണ്ട് യാതൊരു പുരുഷൻ രക്ഷയ്ക്കുവേണ്ടി ഉണർന്നിരിക്കുന്നുവോ ആര് രാത്രിയിൽ നടക്കുന്ന മോഷണങ്ങളെ ശ്രദ്ധിച്ചുകൊണ്ടിരിക്കുന്നുവോ അവൻ മൃഗങ്ങളുടേയും മനുഷ്യരുടേയും രക്ഷയ്ക്കായി ഉണർന്നിരിക്കണേ.

6. ***വേദ വൈ രാത്രി തേ നാമ ഘൃതാചീ നാമ വാ അസി,***
***താം ത്വാം ഭരദ്വാജോ വേദ സാ നോ വിത്തേf ധി ജാഗ്രതി.***

ഹേ രാത്രീ! നീ ഘൃതാചി എന്നു വിളിക്കപ്പെടുന്നു. ഇക്കാര്യം ഭരദ്വാജ മഹർഷി അറിയുന്നു. അങ്ങനെയുള്ള ഹേ രാത്രീ ഞങ്ങളുടെ മൃഗാദികളുടെ രക്ഷയ്ക്കുവേണ്ടി നീ ശ്രദ്ധാലുവായിരിക്കണേ.

## സൂക്തം നാൽപ്പത്തിയോൻപത്

(ഋഷി-ഗോപഥൻ. ദേവത-രാത്രി. ഛന്ദസ്-ത്രിഷ്ടുപ്, പംക്തി, ജഗതി)

1. ***ഇഷിരാ യോഷാ യുവതിർദമൂനാ രാത്രീ ദേവസ്യ സവിതുർഭഗസ്യ,***
***അശ്വക്ഷഭാ സുഹവാ സംഭൃതശ്രീരാ പപ്രൗ ദ്യാവാപൃഥിവീ മഹിത്വാ.***

ഏകാവസ്ഥയോടുകൂടിയവളും എല്ലാവരാലും പൂജിക്കപ്പെടുന്നവളും ചക്ഷുസ്സുകളെ തിരസ്ക്കരിക്കുന്നവളും ആഹ്വാനയോഗ്യയുമായ രാത്രി വിശ്വം മുഴുവൻ വ്യാപിച്ചിരിക്കുന്നതിനാൽ ഏകാകാരമായി അനുഭവപ്പെടുന്നു. ദ്യോവും പൃഥ്വിയും ആ രാത്രിയുടെ മഹിമയാൽ യുക്തമായിരിക്കുന്നു.

2. ***അതി വിശ്വാന്യരുഹദ് ഗംഭീരോ വർഷിഷ്ഠമരുഹന്ത ശ്രവിഷ്ഠാഃ,***
***ഉശതീ രാത്ര്യനു സാ ഭദ്രാഭി തിഷ്ഠതേ മിത്ര ഇവ സ്വധാഭിഃ.***

എല്ലായിടത്തും വ്യാപിച്ചിരിക്കുന്ന ഈ രാത്രിയെ എല്ലാവരും സ്തുതിക്കുന്നു. ഈ രാത്രി എല്ലാ വനങ്ങളേയും പർവ്വതങ്ങളേയും സമുദ്രാദികളേയും ആച്ഛാദനം ചെയ്യുന്നു. യജമാനൻ ആദിയായവരുടെ അന്നദാനത്തിൻെറ പ്രഭാവത്താൽ സൂര്യൻ എപ്രകാരം ജഗത്തിൽ പ്രവേശിക്കുന്നുവോ അതുപോലെതന്നെ ഈ രാത്രിയും ജഗത്തിൽ വ്യാപിക്കുന്നു.

3. ***വര്യേ വന്ദേ സുഭഗേ സുജാത ആജഗന രാത്രി സുമനാ ഇഹ സ്യാം, അസ്മാംസ്ത്രായസ്വ നര്യാണി ജാതാ അഥോ യാനി ഗവ്യാനി പുഷ്ട്യാ.***

സുന്ദരമായ ജനനത്തോടുകൂടിയവളും സൗഭാഗ്യവതിയുമായ ഹേ രാത്രീ! നീ വന്നിരിക്കുന്നു. ഞാൻ നിന്നെ പ്രാപിച്ച് സ്വസ്ഥമനസ്സോടുകൂടിയവനാകണേ. അപ്പോൾ നീ പ്രസന്നയായി എൻെറ പുത്രപൗത്രാദികളെ രക്ഷിക്കുകയും മനുഷ്യരേയും മൃഗങ്ങളേയും ആവശ്യവസ്തുക്കളേയും സംരക്ഷിക്കുകയും ചെയ്യണേ.

4. ***സിംഹസ്യ രാത്ര്യുശതീ പീഷസ്യ വ്യാഘ്രസ്യ ദ്വിപിനോ വർച ആ ദദേ,***
***അശ്വസ്യ ബ്രധ്നം പുരുഷസ്യ മായും പുരു രൂപാണി കൃണുഷേ വിഭാതീ.***

ഈ രാത്രി സിംഹം, ആന, കാണ്ടാമൃഗം മുതലായവയുടെ തേജസ്സിനെ വലിച്ചെടുക്കുന്നു. ഹേ രാത്രീ! നീ ഇപ്രകാരം പ്രത്യക്ഷരൂപത്തിൽ ദീപ്തിമതിയായി തൻെറ അനേകം രൂപങ്ങളെ പ്രകടമാക്കണേ.

5. ***ശിവാം രാത്രിമനുസൂര്യ ച ഹിമസ്യ മാതാ സുഹവാ നോ അസ്തു, അസ്യ സ്തോമസ്യ സുഭഗേ നി ബോധ യേന ത്വാ വന്ദേ വിശ്വാസു ദിക്ഷു.***

ഹേ രാത്രീ! നീ മംഗലമയിയാകുന്നു. ഞാൻ നിന്നെ സ്തുതിക്കുന്നു. രാത്രിയെ ഭരിക്കുന്ന സൂര്യനേയും സ്തുതിക്കുന്നു. ഈ രാത്രി ഹിമത്തെ ഉൽപാദിപ്പിക്കുന്നവളാകുന്നു. ഹേ രാത്രീ! എൻെറ സ്തുതികളെ ശരിയായ രീതിയിൽ അറിയണേ. തന്മൂലം സർവ്വത്ര വ്യാപിച്ചിരിക്കുന്ന നിന്നെ സ്തുതിക്കുവാൻ സാധിക്കണേ.

6. ***സ്തോമസ്യ നോ വിഭാവരി രാത്രി രാജേവ ജീഷസേ,***
***അസാമ സർവവീരാ ഭവാമ സർവ വേദസോ വ്യുച്ഛന്തീരനൂഷസഃ.***

ഹേ വിഭാവരീ! രാജാവ് തൻെറ പ്രശംസകരുടെ സ്തുതികളാൽ എങ്ങനെ പ്രസന്നനാകുന്നുവോ അതുപോലെതന്നെ നീയും ഞങ്ങളുടെ സ്ത്രോത്രങ്ങളാൽ പ്രസന്നയാകണേ.

7. ***ശമ്യാ ഹ നാമ ദധിഷേ മമ ദിപ്സസി യേ ധനാ,***
***രാത്രീഹി താനസുതപാ യ സ്തേനോ ന വിദ്യതേ യത് പുനർന വിദ്യതേ.***

നീ ഞങ്ങളുടെ സ്തോത്രങ്ങൾ ശ്രവിച്ചതിനുമേൽ ഞങ്ങൾ പുത്രപൗത്രന്മാരാലും ധനത്താലും സമ്പന്നരായി ഉഷഃകാലത്താൽ യുക്തയായിരിക്കണേ.

8. ***ഭദ്രാസി രാത്രി ചമസോ ന വിഷ്ടോ വിഷ്വങ് ഗോരൂപം യുവതിർ- ബിഭർഷി,***
***ചക്ഷുഷ്മതീ മേ ഉശതി വപൂംഷി പ്രതി ത്വം ദിവ്യാ ന ക്ഷാമമുക്ഥോഃ.***

ഹേ രാത്രീ! നീ ശത്രുക്കളെ നശിപ്പിക്കുന്നവളാകുന്നു. എൻെറ സമ്പത്തുകൾ അപഹരിക്കുന്നവരുടെ പ്രാണനെ സന്തപ്തമാക്കിക്കൊണ്ട് ആഗമിക്കണേ. ചോരൻ നശിക്കട്ടെ, വീണ്ടും പ്രത്യക്ഷപ്പെടാതിരിക്കട്ടെ. അനുഗ്രഹങ്ങളെ ദാനം ചെയ്തുകൊണ്ട് ഹേ രാത്രീ! നീ ആഗമിക്കണേ.

9. ***യോ അദ്യ സ്തേന ആയത്യാചായർമർത്ത്യോ രിപുഃ,***
***രാത്രീ തസ്ത പ്രതീത്യ പ്ര ഗ്രീവാഃ പ്ര ശിരോ ഹനത്.***

ഹേ രാത്രീ! നീ സർവ്വത്ര വ്യാപിച്ചിരിക്കുന്നവളും ഘോരാന്ധകാര സമ്പന്നയും യജ്ഞപാത്രത്തിനുതുല്യം മംഗലമയിയും ആകണേ. നീ ഞങ്ങളെ പുഷ്ടിപ്പെടുത്തിക്കൊണ്ട് ദർശനേന്ദ്രിയത്തെ നൽകി ആഗമിക്കണേ. നീ ദിവ്യശരീരത്തെ ഉപേക്ഷിക്കാതിരിക്കുന്നതുപോലെ ഞങ്ങളും ഞങ്ങളുടെ ശരീരങ്ങളെ ഭൂമിയിൽ ഉപേക്ഷിക്കാതിരിക്കണേ.

10. ***പ്ര പാദൗ ന യഥായതി പ്രാഹസ്തൗ ന യഥാശിഷത,***
***യോ മലിമ്ലുരുപായതി സ സംപിഷ്ടോ അപായതി,***
***അപായതി സ്വാപയതി ശുഷ്കേ സ്ഥാണാവപായതി.***

ഏതൊരു ചോരൻ ഞങ്ങളുടെ ധനം അപഹരിക്കുന്നതിനോ വധരൂപമായ പാപം അനുഷ്ഠിക്കുന്നതിനോ ആയി വന്നുകൊണ്ടിരിക്കുന്നുവോ അവൻ രാത്രിയുടെ തേജസ്സിനാൽ സന്തപ്തനായി ഞങ്ങളിൽനിന്നും അകന്നുപോകുകയും രാത്രിദേവത അവൻെറ ഗളനാളത്തെ അറുത്തുകളയുകയും ചെയ്യണേ. കാലുകളും കൈകളും നഷ്ടപ്പെട്ട ആ ശത്രു അഗാധനിദ്രയെ പ്രാപിക്കുകയും ചെയ്യണേ.

## സൂക്തം അമ്പത്

(ഋഷി-ഗോപഥൻ. ദേവത-രാത്രി. ഛന്ദസ്-അനുഷ്ടുപ്)

1. ***അധ രാത്രി തൃഷ്ടധൂമമശീർഷാണമഹിം കൃണു,***
***അക്ഷൗ വൃകസ്യ നിർജഹ്യാസ്തേന തം ദ്രുപദേ ജഹി.***

ഏതൊരു സർപ്പത്തിൻെറ വിഷരൂപമായ ശ്വാനൻ കഷ്ടദായകനായിരിക്കുന്നുവോ ഹേ രാത്രീ! അതിനെ ശീർഷരഹിതമാക്കൂ. സൃഗാലൻെറ നേത്രങ്ങളെ നശിപ്പിച്ച് വൃക്ഷത്തിൻെറ ചുവട്ടിൽ കൊന്നു കുഴിച്ചുമൂടൂ.

2. ***യേ തേ രാത്ര്യനഡ്വാഹസ്തീക്ഷ്ണശൃംഗാഃ സ്വാശവഃ,***
***തേഭിർനോ അദ്യ പാരയാതി ദുർഗാണി വിശ്വഹാ.***

ഹേ രാത്രീ! നിൻെറ തീക്ഷ്ണശൃംഗങ്ങളോടുകൂടിയ വൃഷഭങ്ങൾ ദ്രുതഗാമികളാകുന്നു. അവവഴിയായി അജയ്യങ്ങളായ അനർത്ഥങ്ങളിൽക്കൂടി നീ കടന്നു പോകൂ.

3. ***രാത്രിംരാത്രിമരിഷ്യന്തസ്തരേമ തന്വാ വയം,***
***ഗംഭീരമപ്ലവാഇവ ന തരേയുരരാതയഃ.***

ഞങ്ങൾ ഞങ്ങളുടെ പുത്രാദികൾ സഹിതം രാത്രിയെ അതിജീവിക്കണേ. എന്നാൽ ഞങ്ങളുടെ ശത്രുക്കൾക്ക് രാത്രിയെ കടന്നുപോകുവാൻ കഴിയാതെ വരണേ. സാധനഹീനനായ മനുഷ്യൻ ഗംഭീരമായ നദിയിൽ മുങ്ങി നശിക്കുന്നു. അപ്രകാരംതന്നെ ഹേ രാത്രീ! നിൻെറ രക്ഷാരൂപമായ നൗകയാൽ രഹിതരായ ഞങ്ങളുടെ ശത്രുക്കൾ മാർഗ്ഗമധ്യെ നാശത്തെ പ്രാപിക്കണേ.

4. ***യഥാ ശാമ്യാകഃ പ്രപതന്നപവാൻ നാനുവിദ്യതേ,***
***ഏവാ രാത്രി പ്ര പാതയ തോ അസ്മാം അഭ്യധായതി.***

ഹേ രാത്രീ! ഞങ്ങളുടെ നേരെ വന്നുകൊണ്ടിരിക്കുന്ന പാപരൂപരായ ശത്രുക്കൾ പഴുത്തുകൊഴിയുന്ന ഇലകൾക്കു സമാനം ഭൂമിയിൽ പതിക്കണേ.

5. ***അപ സ്തേനം വാസോ ഗോഅജമുത തസ്വകരം,***
***അഥോ യോ അർവതഃ ശിരോഽഭിധായ നിനീഷതി.***

വസ്ത്രാപഹാരകന്മാരേയും ഗോക്കളേയും അശ്വങ്ങളേയും അപഹരിക്കുന്നവരേയും ഹേ രാത്രീ! നീ നാശത്തിൽ പതിപ്പിക്കണേ.

6. ***യദദ്യാ രാത്രി സുഭഗേ വിഭജന്ത്യയോ വസു,***
***യദേതദസ്മാൻ ഭോജയ യഥേദന്യാനുപായസി.***

ഹേ സുഭഗേ! രാത്രീ! ഏതൊരു ശത്രുക്കൾ ഞങ്ങളുടെ സ്വർണ്ണാദികളായ ധനങ്ങളെ ഞങ്ങളിൽനിന്നും തട്ടിയെടുക്കുവാനാഗ്രഹിക്കുന്നുവോ ആ ധനം അനുഭവിക്കുന്നതിനു ഞങ്ങളെ യോഗ്യരാക്കണേ. ഏതൊരു മാർഗ്ഗത്തിൽക്കൂടി ഞങ്ങളുടെ ശത്രുക്കളുടെ ധനം ഞങ്ങളെ പ്രാപിക്കുന്നുവോ അതേ മാർഗ്ഗത്തിൽക്കൂടി ഞങ്ങളുടെ സമ്പത്തിനേയും ഞങ്ങളുടെ അടുക്കൽ എത്തിക്കണേ.

7. ***ഉഷസേ നഃ പരി ദേഹി സർവാൻ രാത്ര്യനാഗസഃ,***
***ഉഷാ നോ അഹ്നേ ആ ഭജാദഹസ്തുഭ്യം വിഭാവരി.***

ഹേ രാത്രീ! ഉഷഃകാലം വരെ ഞങ്ങളെ സംരക്ഷിക്കൂ ആ ഉഷസ്സ് സൂര്യോദയം വരെ ഞങ്ങളെ രക്ഷിക്കുകയും ആ പകൽ സുഖപൂർവ്വം വീണ്ടും നിന്നെ പ്രാപിക്കുകയും ചെയ്യട്ടെ. ഇപ്രകാരമുള്ള പകലും രാത്രിയും ഞങ്ങളെ ധനാദികളാൽ യുക്തരാക്കിക്കൊണ്ട് ശത്രുക്കളിൽനിന്നും രക്ഷിക്കട്ടെ.

## സൂക്തം അമ്പത്തിയൊന്ന്

(ഋഷി–ബ്രഹ്മാവ്. ദേവത–ആത്മാവ്. സവിതാവ്. ഛന്ദസ്–അനുഷ്ടുപ്, ഉഷ്ണിക്)

1. ***അയുതോƒ ഹമയുതോ മ ആത്മായുതം മേ ചക്ഷുരയുതം മേശ്രോത–മയുതോ മേ,***
***പ്രാണോƒ യുതോ മേƒ പാനോയുതോ മേ വ്യാനോƒ യുതോƒ ഹം സർവഃ.***

കർമ്മാനുഷ്ഠാനങ്ങളെ ആഗ്രഹിക്കുന്ന ഞാൻ പൂർണ്ണനാകുന്നു. എൻെറ ശരീരം പൂർണ്ണമാകുന്നു. എൻെറ നേത്രങ്ങളും ശ്രോത്രങ്ങളും നാസികയും പ്രാണനും അപാനനും ധ്യാനവും എല്ലാം പൂർണ്ണമാകുന്നു. ഞാൻ സർവ്വേന്ദ്രിയ നാകുന്നു.

2. ***ദേവസ്യ ത്വാ സവിതുഃ പ്രസവേƒ ശ്വിനോർബാഹുഭ്യാം പൂഷ്ണോ ഹസ്താഭ്യാം പ്രസൂത ആ രഭേ.***

ഹേ കർമ്മമേ! പ്രയോഗിക്കുന്ന പുരുഷനായ ഞാൻ എല്ലാവർക്കും പ്രേരണയെ നൽകുന്നു. സൂര്യദേവനിൽ നിന്നും പ്രേരണയെ സ്വീകരിക്കുന്നു. അശ്വനീകുമാരന്മാരുടെ ഭുജങ്ങളിൽ നിന്നും പൂഷാവിൻെറ കരങ്ങളിൽ നിന്നും നിന്നെ ഞാൻ ആരംഭിക്കുന്നു.

## സൂക്തം അമ്പത്തിരണ്ട്

(ഋഷി–ഭൃഗു. ദേവത–കാമം. ഛന്ദസ്–ത്രിഷ്ടുപ്, ഉഷ്ണിക്, ബൃഹതി)

1. ***കാമസ്തദഗ്രേ സമവർതത മനസോ രേതഃ പ്രഥമം യദാസീത്ഃ***
***സ കാമ കാമേന ബൃഹത്രാ സയോനീ രായസ്പോഷം യജമാനായ ധേഹി.***

സൃഷ്ടിയുടെ മുൻപ് പരമാത്മാവിൻെറ മനസ്സിൽ ശരിയായവിധം നിറഞ്ഞിരുന്നു. ഹേ കാമമേ! സൃഷ്ടിരചനയ്ക്കുവേണ്ടി ആദ്യമായുണ്ടായ നീ പരമാത്മാവിനു തുല്യനായിരുന്നു. നീ ഹവിർദാതാവായ യജമാനനെ ധനത്തിൻെറ പുഷ്ടിയിൽ സ്ഥാപിക്കൂ.

2. ***ത്വം കാമ സഹസാസി പ്രതിഷ്ഠിതോ വിഭുർവിഭാവാ സഖ ആ സഖീയതേ,***
***ത്വമുഗ്രഃ പൃതനാസു സാസഹിഃ സഹ ഓജാ യജമാനായ ധേഹി.***

ഹേ കാമമേ! നീ സാഹസത്തിൽക്കൂടി പ്രതിഷ്ഠിതനാകുന്നു. നീ വിഭുവും വിഭാവവും ആകുന്നു. ഹേ മിത്രമേ! നീ ഞങ്ങൾക്കുവേണ്ടി മിത്രഭാവ ത്തിൽ വർത്തിക്കുന്നു. നീ ശത്രുക്കളെ സ്വാധീനത്തിലാക്കുന്നവനും അതുപോലെ മഹാബലശാലിയും ആകുന്നു. ഈ യജമാനന് ഓജസ്സും ബലവും പ്രദാനം ചെയ്യണേ.

3. ***ദൂരാച്ചകമാനായ പ്രതിപാണായാക്ഷയേ,***
***അസ്മാ അശൃണ്വന്നാശാഃ കാമേനാജനയൻത്സ്വഃ.***

പൂർവ്വാദികളായ എല്ലാ ദിക്കുകളും ദുർലഭമായ ആ ഫലത്തെ ആഗ്രഹി ക്കുന്ന യജമാനന് ഇച്ഛിതഫലങ്ങളെ പ്രാപിക്കുന്നതിനും അക്ഷയങ്ങളായ ഫലങ്ങൾവഴി സുഖത്തെ പ്രദാനം ചെയ്യുന്നതിനും നിശ്ചയിച്ചിരിക്കുന്നു.

4. ***കാമേന മാ കാമ ആഗൻ ഹൃദയാദ്ധൃദയം പരി,***
***യദാമീഷാമദോ മനസ്തദൈതൂപ മാമിഹ.***

അഭീഷ്ടഫലങ്ങളുടെ ആഗ്രഹങ്ങളാൽ സമ്പന്നമായ ഫലം എനിക്കു ലഭിക്കുകയും ബ്രാഹ്മണരുടെ ഫലപ്രാപ്തയുക്തമായ മനസ്സ് എനിക്കു പ്രാപ്തമാവുകയും ചെയ്യട്ടെ.

5. ***യത്കാമ കാമയമാനാ ഇദം കൃൺമസി തേ ഹവിഃ,***
***തന്നഃ സർവം സമൃധ്യതാമഥൈതസ്യ ഹവിഷോ വീഹി സ്വാഹാ.***

ഹേ കാമദേവാ! ഏതൊരു ഫലത്തെ അഭിലഷിച്ചുകൊണ്ട് ഞങ്ങൾ നിങ്ങൾക്കായി ഹവിസ്സിനെ സമർപ്പിച്ചുകൊണ്ടിരിക്കുന്നുവോ ആ ഹവിർഭാഗത്തെ സ്വീകരിക്കുകയും ഞങ്ങളുടെ ഇച്ഛിതഫലങ്ങളെ പൂർത്തീകരിക്കുകയും ചെയ്യണേ.

## സൂക്തം അമ്പത്തിമൂന്ന്

(ഋഷി–ഭൃഗു. ദേവത–കാലം. ഛന്ദസ്–ത്രിഷ്ടുപ്, ബൃഹതി, അനുഷ്ടുപ്)

1. ***കാലോ അശ്വോ വഹതി സപ്തരശ്മിഃ സഹസ്രാക്ഷോ അജരോ ഭൂരിരേതാഃ,***
***തമ രോഹന്തി കവയോ വിപശ്ചിത സ്തസ്യ ചക്രാ ഭൂനാനി വിശ്വാ.***

കാലാത്മകവസ്തുക്കളിൽ വ്യാപ്തമായിരിക്കുന്ന ഈ അശ്വം സപ്തരശ്മികളാലും സഹസ്രനേത്രങ്ങളാലും നിത്യയുവത്വത്താലും ഭാരിച്ച വീര്യത്താലും യുക്തമാകുന്നു. ആ അശ്വത്തിന്മേൽ ജ്ഞാനികൾമാത്രം ആരൂഢരാകുന്നു. എല്ലാ ലോകങ്ങളും ആ അശ്വത്തിൻെറ ചക്രങ്ങളാകുന്നു.

2. ***സപ്ത ചക്രാൻ വഹതി കാല ഏഷ സപ്താസ്യ നാഭീരമൃതം ന്വക്ഷഃ,***
***സ ഇമാ വിശ്വാ ഭുവനാന്യഞ്ജത് കാലഃ സ ഈയതേ പ്രഥമോ നു ദേവഃ.***

കാലാത്മകമായ സംവത്സരം സപ്തചക്രങ്ങളും ഋതുക്കളെ വഹിക്കുന്ന ഈ ചക്രങ്ങൾ ഇതിൻെറ നാഭിരൂപവും അമൃതം അക്ഷവും ആകുന്നു. ഇതേ കാലാത്മകബ്രഹ്മം തന്നെ ചരാചരാത്മകബ്രഹ്മത്തിൻെറ രചന നടത്തുകയും നശിപ്പിക്കുകയും ചെയ്തുകൊണ്ടു വിരാജിക്കുന്നു.

3. ***പൂർണഃ കുംഭോഽധി കാല ആഹിതസ്തം വൈ പശ്യാമോ ബഹുധാ നു സന്തഃ,***
***സ ഇമാ വിശ്വാ ഭുവനാനി പ്രത്യങ് കാലം തമാഹുഃ പരമേ വ്യോമൻ.***

പ്രപഞ്ചത്തിൻെറ കാരണഭൂതനായ പരമേശ്വരൻ കാലത്താൽ കുംഭത്തിനു സമാനം പൂർണ്ണമായി വ്യാപിച്ചിരിക്കുന്നു. ഞങ്ങളാകുന്ന സാധുപുരുഷന്മാർ ആ കാലത്തിൻെറ അനേകങ്ങളായ ഭേദങ്ങളെ ദർശിച്ചുകൊണ്ട് അതിനെ വ്യോമത്തിനു തുല്യം നിർലേപമെന്നു വിവക്ഷിക്കുന്നു.

4. ***സ ഏവ സ ഭുവനാന്യാഭരത് സ ഏവ സം ഭുവനാനി പര്യൈത്,***
***പിതാ സന്നഭവത് പുത്ര ഏഷാം തസ്മാദ് വൈ നാന്യത് പരമസ്തി തേജഃ.***

കാലമായ ആ പരമാത്മാവു തന്നെ എല്ലാ ജീവജാലങ്ങളേയും ഉത്ഭവിപ്പിക്കുന്നു. അവൻതന്നെ ഭുവനരൂപത്തിൽ സ്ഥിതിചെയ്യുന്നു. അവൻതന്നെ ഇതിൻെറ പിതൃരൂപമായിരുന്നുകൊണ്ടും പുത്രനായിത്തീരുന്നു. ഈ കാലത്തേക്കാൾ ശ്രേഷ്ഠമായി മറ്റൊന്നുംതന്നെയില്ല.

5. ***കാലോƒമൂം ദിവമജാനയത് കാല ഇമാഃ പൃഥിവീരുതഃ,***
***കാലേ ഹ ഭൂത ഭവ്യം ചേഷിതം ഹ വി തിഷ്ഠതേ.***

ദ്യുലോകത്തിനും ജീവികൾക്കും ആശ്രയം നൽകുന്ന പൃഥിയെ കാലം തന്നെ പ്രത്യക്ഷമാക്കി. ഭൂതവും ഭാവിയും വർത്തമാനവും ഈ കാലത്തിൻെറ തന്നെ ആശ്രിതങ്ങളാകുന്നു. ഇന്ദ്രിയങ്ങളുടെ അധിഷ്ഠാതാക്കൾ കാലത്തിൽ ത്തന്നെ തങ്ങളുടെ ഇന്ദ്രിയസഞ്ചാലനാദിക്രിയകൾ നടത്തുന്നു.

6. ***കാലോ ഭൂതിമസൃജത കാലേ തപതി സൂര്യഃ,***
***കാലേ ഹ വിശ്വാ ഭൂതാനി കാലേ ചക്ഷുർവി പശ്യതി.***

ഈ സംസാരത്തിൻെറ രചനാദികളെല്ലാം ആ കാലംതന്നെ നിർവ്വഹിച്ചി രിക്കുന്നു. കാലത്തിൻെറ പ്രേരണയാൽ സൂര്യൻ ഈ വിശ്വത്തെ പ്രകാശമാന മാക്കുന്നു. എല്ലാ ജീവികളും കാലത്തിൻെറ ആശ്രിതങ്ങളാകുന്നു. ഇന്ദ്രിയ ങ്ങളുടെ അധിഷ്ഠാതാക്കളും കാലത്തിൽത്തന്നെ തങ്ങളുടെ ഇന്ദ്രിയസഞ്ചാലനാദി കർമ്മങ്ങൾ അനുഷ്ഠിക്കുന്നു.

7. ***കാലേ മനഃ കാലേ പ്രാണഃ കാലേ നാമ സമാഹിതം,***
***കാലേന സർവാ നന്ദന്ത്യാഗതേന പ്രജാ ഇമാഃ.***

അതേ കാലത്തിൽത്തന്നെ സൃഷ്ടിരചനയുടെ ആഗ്രഹം കുടികൊള്ളുന്നു. അതിൽത്തന്നെ സംസാരത്തിൽ അന്തര്യാമിരൂപത്തിൽ അധിവസിക്കുന്ന പ്രാണൻ നിലനിൽക്കുന്നു. ആഗതമാകുന്ന കാലത്തിൽത്തന്നെ എല്ലാ പ്രജകളും അഭീഷ്ടസിദ്ധിയെ പ്രാപിച്ച് പ്രസന്നരാകുന്നു.

8. ***കാലേ തപഃ കാലേ ജ്യേഷ്ഠം കാലേ ബ്രഹ്മ സമാഹിതം,***
***കാലോ ഹ സർവസ്യേശ്വരോ യഃ പിതാസീത് പ്രജാപതേഃ.***

കാലം തപസ്സാകുന്നു, കാലം ജ്യേഷ്ഠമാകുന്നു, കാലത്തിൽത്തന്നെ ബ്രഹ്മം പ്രതിഷ്ഠിതമായിരിക്കുന്നു. കാലം എല്ലാത്തിൻെറയും ഈശ്വരനും പിതാവും പ്രജാപതിയുമാകുന്നു.

9. ***തേനോഷിതം തേന ജാതം തദു തസ്മിൻ പ്രതിഷ്ഠിതം,***
***കാലോ ഹ ബ്രഹ്മ ഭൂത്വാ വിഭർതി പരമേഷ്ഠിനം.***

ഈ പ്രപഞ്ചംതന്നെ കാലത്താൽ ഉത്ഭവിക്കുകയും കാലത്തിൽത്തന്നെ ഉറച്ചുനിൽക്കുകയും ചെയ്യുന്നു. കാലംതന്നെ ബ്രഹ്മാവായിരുന്നുകൊണ്ട് പരമേഷ്ഠിയായ ബ്രഹ്മത്തെ ധാരണം ചെയ്യുന്നു.

10. ***കാലഃ പ്രജാഃ അസൃജത കാലോ അഗ്രം പ്രജാപതിം,***
***സ്വയംഭൂഃ കശ്യപഃ കാലാത് തപഃ കാലാദജായത.***

കാലം ആദ്യം പ്രജാപതിയെ ഉത്ഭവിപ്പിച്ചു, അനന്തരം പ്രജകളെ സൃഷ്ടിച്ചു. കാലത്താൽ കശ്യപനുണ്ടായി. ആ കാലം സ്വയംഭൂവാകുന്നു.

## സൂക്തം അമ്പത്തിനാല്

(ഋഷി-ഭൃഗു. ദേവത-കാലം. ഛന്ദസ്-അനുഷ്ടുപ്, ഗായത്രി, അഷ്ടി)

1. ***കാലാദാപഃ സമഭവൻ കാലാദ് ബ്രഹ്മ തപോ ദിശഃ,***
***കാലേനോദേതി സൂര്യഃ കാലേ നി വിശതേ പുനഃ.***

കാലത്താൽത്തന്നെ ജലത്തിൻെറ ഉൽപത്തിയുണ്ടായി. കാലത്താൽ ത്തന്നെ ബ്രഹ്മവും തപസ്സും ദിക്കുകളും സൂര്യനും ഉത്ഭവിച്ചു. കാലംതന്നെ സൂര്യനെ വീണ്ടും അസ്തമിപ്പിക്കുന്നു.

2. ***കാലേന വാതഃ പവതേ കാലേന പൃഥിവീ മഹീ,***
***ദ്യൗർമഹീ കാല ആഹിതാ.***

കാലത്താൽ വായു വീശപ്പെടുന്നു. കാലത്താൽത്തന്നെ പൃഥ്വി മഹിമാമയിയായിരിക്കുകയും ദ്യുലോകം കാലാശ്രിതയായിരിക്കുകയും ചെയ്യുന്നു.

3. ***കാലോ ഹ ഭൂതം ഭവ്യം ച പുത്രോ അജനയത് പുരാ,***
***കാലാദൃചഃ സമഭവൻ യജുഃ കാലാദജായത.***

കാലത്തിൽനിന്നുതന്നെ ഭൂതവും ഭാവിയും പുത്രനും പുരവും മന്ത്രങ്ങളും യജുർവേദവും ഉത്ഭവിച്ചു.

4. ***കാലോ യജ്ഞം സമൈരയദ്ദേവേഭ്യോ ഭാഗാമക്ഷിതം,***
***കാലേ ഗന്ധർവാപ്സരസഃ കാലേ ലോകാഃ പ്രതിഷ്ഠിതാഃ.***

കാലം യജ്ഞത്തെ ദേവതകളുടെ ഭാഗരൂപമായി പ്രകടമാക്കി. കാലത്താൽ ഗന്ധർവ്വന്മാരും അപ്സരസ്സുകളും ഉണ്ടായി. ഈ കാണപ്പെടുന്ന എല്ലാ ലോകങ്ങളും കാലത്തെത്തന്നെ ആശ്രയിച്ചിരിക്കുന്നു.

5. ***കാലേƒയമങ്ഗിരാ ദേവോƒഥർവാ ചാധി തിഷ്ഠതഃ,***
***ഇമം ച ലോകം പരമം ചലോകം പുണ്യാംശ്ച ലോകാൻ വിതൃ-ധീശ്ച പുണ്യാഃ,***
***സർവാംല്ലോകാനഭിജിത്യ ബ്രഹ്മണാ കാലഃ സ ഈയതേ പരമോനു ദേവഃ.***

ഈ അംങ്ഗിരസ്സും അഥർവ്വാദികളായ മഹർഷിമാരും കാലത്താൽത്തന്നെ ഉണ്ടായി. ഈ കാലം ഈലോകത്തിലും പരലോകത്തിലും സ്വർഗ്ഗത്തിലും അതുപോലെ മറ്റുലോകങ്ങളിലും ദേശകാലകാരണരഹിതമായി പരമലോകം വഴി വ്യാപ്തമായി സ്ഥിതിചെയ്യുന്നു.

## സൂക്തം അമ്പത്തിയഞ്ച്

(ഋഷി–ഭൃഗു. ദേവത–അഗ്നി. ഛന്ദസ്–ത്രിഷ്ടുപ്, പംക്തി, ഉഷ്ണിക്.)

1. ***രാത്രിരാത്രിമപ്രയാതം ഭരന്തോƒശ്വായേവ തിഷ്ഠതേ ഘാസമസ്മൈ, രായസ്പോഷേണ സമിഷാ മദന്തോ മാ തേ അഗ്നേ പ്രതിവേശാ രിഷാം.***

ഹേ അഗ്നീ! ഗാർഹപത്യാദിരൂപങ്ങളിൽ പ്രത്യക്ഷപ്പെടുന്ന പൂജായോഗ്യനായ നിനക്ക് ഹവിസ്സിനെ നൽകി ഞങ്ങൾ ആഗ്രഹിക്കുന്ന അന്നം ധനം ഇവയാൽ സമ്പന്നരാകുകയും അതുപോലെ നിൻെറ സാമീപ്യത്താൽ നാശത്തെ പ്രാപിക്കാതിരിക്കുകയും ചെയ്യട്ടെ.

2. ***യാ തേ വസോർവാത ഇഷുഃ സാ ത ഏഷാ തയാ നോ മൃഡ,***
***രായസ്പോഷേണ സമിഷാ മദന്തോ മാതേ അഗ്നേ പ്രതിവേശാ രിഷാം.***

ഹേ അഗ്നീ! നീ നിൻെറ കൃപാമയമായ ബുദ്ധിയാൽ ഞങ്ങൾക്കു സുഖത്തെ പ്രദാനം ചെയ്യണേ. ഞങ്ങൾ നിൻെറ സാമീപ്യധനം നേടി ധനത്താൽ പുഷ്ടരും അന്നത്താൽ സമ്പന്നരും ആകണേ. ഞങ്ങൾ നശിക്കാതിരിക്കണേ.

3. ***സായം സായം ഗൃഹപതിർനോ അഗ്നിഃ പ്രാതഃ പ്രാതഃ സൗമനസസ്യ ദാതാ,***
***വസോർവസോർവസുദാന ഐധി വയം ത്വേന്ധാനാസ്തന്വം പുഷേമ.***

ഗാർഹപത്യാഗ്നി പ്രഭാതത്തിലും സായാ ത്തിലും നമുക്കു സുഖം നൽകുന്നു. ഹേ അഗ്നീ! നീ ഞങ്ങൾക്ക് അഭിവൃദ്ധിയും ധനവും പ്രദാനം ചെയ്യണേ. ഞങ്ങൾ നിന്നെ ഹവിസ്സിനാൽ ദീപ്തമാക്കി ഞങ്ങളുടെ ശരീരങ്ങളെ സ്വസ്ഥമാക്കണേ.

4. ***പ്രാതഃ പ്രാതർഗൃഹതിർനോ അഗ്നിഃ സായം സായം സൗമനസസ്യ ദാതാ, വസോർവസോർവസുദാന ഏധീന്ധാനാസ്ത്വാ ശതംഹിമാ ഋധേമ.***

ഗാർഹപത്യാഗ്നി പ്രാതഃകാലത്തും സായം കാലത്തും നമുക്കു സുഖം പ്രദാനം ചെയ്യുന്നു. ഹേ അഗ്നീ! നീ വൃദ്ധിയെ പ്രാപിച്ചുകൊണ്ട് ഞങ്ങൾക്കെല്ലാവർക്കും ധനം നൽകണേ. ഞങ്ങൾ നിന്നെ ഹവിസ്സിനാൽ ദീപ്തിമത്താക്കി നൂറു സംവത്സരം ജീവിച്ചിരിക്കണേ.

5. ***അപശ്ചദഗ്ധാന്നസ്യ ഭൂയാസമ,***
***അന്നാദായാന്നപതയേ രുദ്രായ നമോ അഗ്നയേ.***

പാത്രത്തിൻെറ അടിയിൽ പറ്റിപ്പിടിച്ചിരിക്കുന്ന അന്നത്തെ ഞാൻ പ്രാപിക്കാതിരിക്കണേ. അന്നം ഭക്ഷിക്കുന്നവനായ ഞാൻ അന്നപതിയായ രുദ്രാത്മകാഗ്നിയെ നമസ്കരിക്കുന്നു.

6. ***സഭ്യ സഭാം മേ പാഹി യേ ച സഭ്യാഃ സഭാസദഃ,***
***ത്വയേദ്ഗാ പുരുഹുത വിശ്വമായുർവ്യശ്നവം.***

സഭയിൽ പ്രതിഷ്ഠിതനായിരിക്കുന്ന നീ എൻെറ പുത്രമിത്രാദികളെ രക്ഷിക്കണേ. സഭാംഗം ഈ സഭയുടെ രക്ഷകനാകട്ടെ.

7. ***അഹരഹർബലിമിത്തേ ഹരന്തോƒശ്വായേവ തിഷ്ഠതേ ഘാസമഗ്നേ, രായസ്പോഷേണ സമിഷാ മദന്തോ മാ തേ അഗ്നേ പ്രതിവേശാ രിഷാം.***

ഹേ ഇന്ദ്രാ! അഗ്നീ! നിങ്ങൾ ഐശ്വര്യത്തോടുകൂടിയവരാകണേ. ഞങ്ങൾക്ക് ജീവിതകാലം മുഴുവൻ അന്നം നൽകണേ. ഞങ്ങൾക്ക് ആയുസ്സ് നൽകണേ. അശ്വത്തിനു തൃണം നൽകുന്നതുപോലെ ആര് നിങ്ങൾക്ക് നിത്യവും ഹവിസ്സു നൽകുന്നുവോ അവന് അന്നത്തെ പ്രദാനം ചെയ്യണേ.

## സൂക്തം അമ്പത്തിയാറ്

(ഋഷി–യമൻ. ദേവത–ദുഃസ്വപ്നനാശനം. ഛന്ദസ്–അനുഷ്ടുപ്)

1. ***യമസ്യ ലോകാദധ്യാ ബഭൂവിഥ പ്രമദാ മർത്യാന പ്ര യുനക്ഷി ധീരഃ, ഏകാകിനാ സരഥം യാസി വിദ്വാൻത്സ്വപ്നം മിമാനോ അസുരസ്യ യോനൗ.***

ഹേ പിശാചേ! നീ യമലോകത്തിൽനിന്നും ദുസ്സ്വപ്നരൂപത്തിൽ ഭൂമിയിൽ വന്നിരിക്കുന്നു. നീ നിർഭയനായി സ്ത്രീപുരുഷന്മാരുടെ നികടത്തിലെത്തിയിരിക്കുന്നു. നീ ദുസ്സ്വപ്നഗ്രസ്തനായ പുരുഷൻെറ രഥത്തിൽ ഒന്നിച്ചു യാത്രചെയ്യുന്നു.

2. ***ബന്ധസ്ത്വാഗ്രേ വിശ്വചയാ അപശ്യത് പുരാ രാത്ര്യാ ജനിതോ–***
***രേകേ അ 1,***
***തതഃ സ്വപ്നേദമധ്യാ ബഭൂവിഥ ഭിഷഗ്ഭ്യോ രൂപമപ ഗൂഹമാനഃ.***

ഹേ ദുസ്സ്വപ്നമേ! നിന്നെ പ്രജാപതികൾ മുതലായവർ രാത്രിയുടെ രചനയ്ക്കുമുൻപും സ്രഷ്ടാവ് സൃഷ്ടിയുടെ ആരംഭത്തിലും കണ്ടിരുന്നു. അപ്പോൾ മുതൽ നീ ഈ ലോകം മുഴുവൻ വ്യാപിച്ചിരിക്കുന്നു. ചികിത്സകരുടെ മുമ്പിൽ നീ അന്തർഹിതമായിരിക്കുന്നു.

3. ***ബൃഹദ്ഗാവാസുരേഭ്യോƒധി ദേവാനുപാവർതത മഹിമാനമിച്ഛൻ, തസ്മൈ സ്വപ്നായ ദധുരാധിപത്യം ത്രയസ്ത്രിംശാസഃ സ്വരാനശാനാഃ.***

ഈ ദുസ്സ്വപ്നം അസുരന്മാരുടെ അടുക്കൽനിന്നും മഹിമയെ പ്രാപിക്കുന്നതിനുള്ള അഭിവാഞ്ഛയോടുകൂടി ദേവതകളുടെ അടുക്കലെത്തിയപ്പോൾ ആ മുപ്പത്തിമൂന്നു ദേവതകൾ ആ സ്വപ്നത്തിന് അനിഷ്ടമുണ്ടാക്കുവാനുള്ള ശക്തി പ്രദാനം ചെയ്തു.

4. ***നൈതാം വിദുഃ പിതരോ നോത ദേവാ യേഷാം ജല്പിശ്ചരത്യ-ന്തരേദം,***
***ത്രിതേ സ്വപ്നമദധുരാപ്ത്യേ നര ആദിത്യാസോ വരുണേനാനുശിഷ്ടാഃ.***

മുപ്പത്തിമൂന്നു ദേവതകൾവഴിയായി ദുസ്സ്വപ്നത്തിന് അനിഷ്ടഫലങ്ങളെ ഉളവാക്കുന്നതിനുള്ള ശക്തി ലഭിച്ച വിവരം ആ ദേവതകളല്ലാതെ പിതൃക്കൾ പോലും അറിഞ്ഞിരുന്നില്ല. പാപനാശകനായ വരുണൻവഴിയായി ഉപദേശിക്കപ്പെട്ട ആദിത്യന്മാർ മഹർഷി ചിത്രനിൽ ഇതിനെ സ്ഥാപിച്ചു.

5. ***യസ്യ ക്രൂരമഭജന്ത ദുഷ്കൃതോƒസ്വപ്നേന സുകൃതഃ പുണ്യമായുഃ, സ്വമദസി പരമേണ ബന്ധുനാ തപ്യമാനസ്യ മനസോധിƒ ജജ്ഞിഷേ.***

പാപം ചെയ്യുന്ന പുരുഷൻ ഏതൊരു ദുസ്സ്വപ്നരൂപമായ ഭയങ്കരഫലത്തെ അനുഭവിക്കുന്നുവോ പുണ്യാത്മാവായ പുരുഷൻ ഏതൊരു ദുസ്സ്വപ്നത്തിൻെറ അഭാവത്താൽ ദീർഘായുസ്സിനെ പ്രാപിക്കുന്നുവോ അങ്ങനെയുള്ള ഹേ ദുസ്സ്വപ്നമേ! നീ നിൻെറ പരമബന്ധുവായ വിധാതാവിനോടൊത്തു വസിച്ചു പ്രസന്നനാകുകയും പാപികൾക്കു മൃത്യുവിൻെറ സൂചനാരൂപത്തിൽ പ്രത്യക്ഷമാകുകയും ചെയ്യുന്നു.

6. ***വിദ്മ തേ സർവാഃ പരിജാഃ പുരസ്താദ് വിദ്മ സ്വപ്ന യാ അധി പാ ഇഹാ തേ,***
***യശസ്വിനോ നോ യശസേഹ പാഹ്യാരാദ് ദ്വിഷേഭിരപ യാഹി ദൂരം.***

ഹേ സ്വപ്നമേ! ഞങ്ങൾ നിൻെറ പരിജനങ്ങളേയും സ്വാമിയെപ്പോലും അറിയുന്നവരാകുന്നു. നീ ദുസ്സ്വപ്നങ്ങളുടെ സമയത്ത് ഞങ്ങളെ രക്ഷിക്കുന്നവനായിരിക്കൂ. നീ ഞങ്ങളെ വിദ്വേഷിക്കുന്നവരെ കൂടെക്കൂട്ടിക്കൊണ്ട് ദൂരേയ്ക്ക് പോകൂ.

## സൂക്തം അമ്പത്തിയേഴ്

(ഋഷി–യമൻ. ദേവത–ദുഃസ്വപ്നനാശനം. ഛന്ദസ്–അനുഷ്ടുപ്, ത്രിഷ്ടുപ്, ജഗതി)

1. ***യഥാ കാലം യഥാ ശഫം യഥർണം സംനയന്തി,***
***ഏവാ ദുഃഷ്വപ്ന്യം സർവമപ്രിയേ സം നായമസി.***

2. ***സം രാജാനോ അഗുഃ സമൃണാന്യഗുഃ സ കുഷ്ഠാ അഗുഃ സം കലാ അഗുഃ,***
***സമസ്മാസു യദ് ദുഃഷ്വപ്ന്യം നിദ്വിഷതേ ദുഃഷ്വപ്ന്യ സുവാമ.***

യജ്ഞത്തിൽ കർമ്മാദികളെ അനുഷ്ഠിക്കുന്ന ഋത്വിക്കുകൾ തങ്ങളുടെ പരിശു ദ്ധമായ അംഗങ്ങളെ അന്യത്ര ഉയർത്തുന്നതുപോലെയും ഋണത്തെ ഭാര മായിക്കരുതി അതിനെ ഇല്ലാതാക്കുന്നതുപോലെയും ഞങ്ങൾ ദുസ്സ്വപ്ന ജനിതങ്ങളായ അനിഷ്ടങ്ങളെ ജലപ്രവാഹത്തിലേയ്ക്കു വലിച്ചെറിയുന്നു.

ശത്രുക്കളെ നശിപ്പിക്കുന്നതിന് ഒന്നായിക്കൂടുന്നതുപോലെയും കടം വർദ്ധിച്ച് കുന്നുകൂടുന്നതുപോലെയും കുഷ്ഠാദികളുടെ വർദ്ധനമൂലം രോഗം വർദ്ധിക്കുന്നതുപോലെയും ദുസ്സ്വപ്നം കാണുന്നതുകൊണ്ടുണ്ടാകുന്ന അനിഷ്ടങ്ങളെ ഞങ്ങൾ ഞങ്ങളുടെ ശത്രുക്കളുടെമേൽ വലിച്ചെറിയുന്നു.

3. ***ദേവാനാം പത്നീനാം ഗർഭ യമസ്യ കര യോ ഭദ്രഃ സ്വപ്ന,***
***സ മമ യഃ പാപസ്തദ് ദ്വിഷതേ പ്ര ഹിണ്മഃ,***
***മാ തൃഷ്ടാനാമസി കൃഷ്ണാശകുനേർമുഖം.***

ഹേ ദേവപത്നികളുടെ ഗർഭമേ! യമന്റെ കരങ്ങളാകുന്ന ഹേ സ്വപ്നമേ! നിന്റെ മംഗലമയമായ ഭാഗം എന്നെ പ്രാപിക്കുകയും ക്രൂരങ്ങളായ ഭാഗങ്ങൾ ഞങ്ങൾ ശത്രുക്കളുടെ നേർക്കയ്ക്കുകയും ചെയ്യുന്നു. കറുത്ത കാക്കയുടെ സ്വപ്നസമാനമായ മുഖം എന്നെ ബാധിക്കാതിരിക്കട്ടെ.

4. ***തം ത്വാ സ്വപ്ന തഥാ സം വിദ്മ സത്വം സ്വപ്നാശ്വഇവ കാകശ്വഇവ നീനാഹം,***
***അനാസ്മാകം ദേവപീയും പിയാരും വയ യദസ്മാസു,***
***ദുഃഷ്വപ്ന്യം യദ് ഗോഷു യച്ച നോ ഗൃഹേ.***

ഹേ സ്വപ്നമേ! നിന്റെ ഇപ്രകാരമുള്ള ജനനവും ആഗമനവും ഞങ്ങൾ അറിയുന്നു. അശ്വം ധൂളിനിറഞ്ഞ ശരീരം കുടഞ്ഞ് ജീനി മുതലായവയെ തെറിപ്പിക്കുന്നതുപോലെ ഞങ്ങളുടേയും ദേവതകളുടേയും യജ്ഞത്തിന്റേയും ബാധകന്മാരായ ശത്രുക്കളെ അവസാനിപ്പിക്കൂ. ഗോക്കൾ നിമിത്തമുണ്ടാകുന്ന അപശകുനരൂപങ്ങളാകുന്ന ദുസ്സ്വപ്നങ്ങളേയും നീ ഞങ്ങളുടെ ഭവനങ്ങളിൽ നിന്നും മാറ്റിക്കളയൂ.

5. ***അനാസ്മാകസ്തദ് ദേവപീയുഃ പിയാരൂർനിഷ്കമിവ പ്രതി മുഞ്ചതാം,***
***നവാരത്നീനപമയാ അസ്മാക തതഃ പരി,***
***ദുഷ്വപ്ന്യ സർവം ദ്വിഷതേ നിർദയാമസി.***

ഹേ ദേവ! ആ അനിഷ്ടങ്ങളെ ഞങ്ങളുടെ ശത്രുക്കൾ അലങ്കാരങ്ങൾക്കു തുല്യം അണിയട്ടെ. ഞങ്ങളുടെ ദുസ്സ്വപ്നങ്ങളുടെ ദുഷിച്ച ഫലങ്ങളെ നീ ഒൻപതു മുഴം ദൂരേയ്ക്കു മാറ്റൂ. ഞങ്ങൾ ഞങ്ങളുടെ ശത്രുക്കളുടെ മേൽ ഉണ്ടായിരിക്കുന്ന ഈ കുഫലങ്ങളെ പ്രേരിപ്പിച്ചയ്ക്കുന്നു.

## സൂക്തം അമ്പത്തിയെട്ട്

(ഋഷി-ബ്രഹ്മാവ്. ദേവത-മന്ത്രോക്താവ്. ഛന്ദസ്-ത്രിഷ്ടുപ്. അനുഷ്ടുപ്, ശക്വരി)

1. ***ധസ്തസ്യ ജൂതിഃ സമനാ സദേവാ സംവത്സരം ഹവിഷാ വർധയന്തീ, ശ്രോത്രം ചക്ഷു പ്രാണോ ച്ഛിന്നോ നോ അസ്ത്വച്ഛിന്നാ വയമായുഷോ വർചസഃ.***

പരമാത്മവിഷയകമായ ബുദ്ധി സംവത്സരരൂപമാകുന്ന ഈശ്വരനെ ശബ്ദസ്പർശിയായ ഹവിസ്സിനാൽ പരിപുഷ്ടമാക്കുന്നു. സാധകൻ തന്റെ ഇന്ദ്രിയങ്ങളിൽനിന്നും അകന്നുമാറി സംയമാഗ്നിയിൽ എത്തിനോക്കുന്നു. അങ്ങനെ ഞങ്ങൾ ശ്രോത്രങ്ങൾ, ചക്ഷുസ്സ്, പ്രാണൻ, ആയുസ്സ്, ശക്തി എന്നിവയാൽ യുക്തരാകണേ.

2. ***ഉപസ്മാൻ പ്രാണോ ഹ്വയതാമുപ വയം പ്രാണം ഹവാമഹേ, വർചോ ജഗ്രാഹ പൃഥിവ്യന്തരിക്ഷം വർചഃ സോമോ ബൃഹസ്പതിർ-വിധത്താ.***

ഞങ്ങളുടെ ശരീരങ്ങളുടെ സാധകനായ പ്രാണൻ ഞങ്ങളെ ദീർഘ ജീവികളാക്കണേ. ഞങ്ങൾ ആ പ്രാണനോട് ശരീരത്തിൽ ചിരകാലം ജീവിച്ചി രിക്കുവാൻ പറയുന്നു. പൃഥ്വി, അന്തരീക്ഷം, സോമൻ, ബൃഹസ്പതി, സൂര്യൻ ഇവർ നമുക്കു പ്രദാനം ചെയ്യുന്നതിനുവേണ്ടി വീര്യത്തെ വഹിച്ചുകൊണ്ടിരിക്കുന്നു

3. ***വർചസോ ദ്യാവാവൃഥിവീ സംഗ്രഹണീ ബഭൂവഥുർവർചോ ഗൃഹീത്വാ, യശസം ഗാവോ ഗോപയിതുമുപ തിഷ്ഠത്യായതീര്യശോ ഗൃഹീത്വാ പൃഥിവീമനു സംചരേമ.***

ഹേ ആകാശമേ! ഭൂമിയേ! ശക്തിയെ പ്രദാനം ചെയ്യുവിൻ. ഞങ്ങൾ നിങ്ങളുടെ തേജസ്സോടുകൂടി ഭൂമിയിലും ആകാശത്തിലും സഞ്ചരിക്കണേ. ഞാനാകുന്ന സ്വാമിക്ക് അന്നവും ഗോക്കളും പ്രാപ്തമാക്കണേ. ഞങ്ങൾ ഈ ഗോക്കളോടുകൂടി യജ്ഞത്തെ പ്രാപിച്ച് ഈ ലോകങ്ങളിൽ സഞ്ചരിക്കുന്ന വരാകണേ.

4. ***വ്രജം കൃണധ്വം സ ഹി വോ നൃപാണാം വർമാം സൗവ്യധ്വം ബഹുലാ പൃഥൂനി,***
***പുരഃ കൃണുധ്വമായസീരധഷ്ടാ മാ വഃ സുസ്രോച്ചമസോ ദൃംഹതാ തം.***

ഹേ ഇന്ദ്രിയങ്ങളെ! ശരീരത്തോടൊത്തു വസിക്കൂ എന്തുകൊണ്ടെന്നാൽ ഈ ശരീരം നിങ്ങളുടെ രക്ഷകനാകുന്നു. നിങ്ങൾ നിങ്ങളുടെ കർമ്മങ്ങളെ ശരിയായവിധം നടത്തുകയും തങ്ങളുടേതായ വിഷയങ്ങളെ സ്വീകരിക്കുന്നതിൽ സമർത്ഥരാകുകയും ചെയ്യണേ. യജ്ഞപാത്രത്തിനു സമാനം ഈ ഭാഗസാധന രൂപമായ ശരീരം നാശത്തെ പ്രാപിക്കാതിരിക്കണേ.

5. ***യജ്ഞസ്യ ചക്ഷുഃ പ്രഭൃതിർമുഖം ച വാചാ ശ്രോത്രേണ മനസാ ജുഹോമി,***
***ഇമം യജ്ഞം വിതതം വിശ്വകർമണാ ദേവാ യന്തു സുമനസ്യമാനാഃ.***

യജ്ഞത്തിൻെറ നേത്രരൂപമായ അഗ്നി പ്രഥമപൂജ്യനായതുകാരണം മുഖ രൂപമാകുന്നു. ആ അഗ്നിക്കുവേണ്ടി ഞാൻ ശ്രോത്രാദികളാൽ യുക്തമായ മനസ്സുവഴിയായി ഹവിസ്സിനെ പ്രദാനം ചെയ്യുന്നു. വിശ്വകർമ്മാവിൻെറ ഈ യജ്ഞത്തിൽ അനുഗ്രഹബുദ്ധികളായ ഇന്ദ്രാദിദേവന്മാർ ആഗതരാകണേ.

6. ***യേ ദേവാനാമൃത്വിജോ യേ ച യജ്ഞിയാ യേഭ്യോ ഹവ്യം ക്രിയതേ ഭാഗധേയം,***
***ഇമം യജ്ഞം സഹ പത്നീഭിരേത്യ യാവന്തോ ദേവാസ്തവിഷാമാ-ദയന്താം.***

ദേവതകൾ ഋത്വിഗ്രൂപരും അതുപോലെ യജ്ഞവുമാകുന്നു. അവർക്കു വേണ്ടി ഹവിർഭാഗം നൽകപ്പെടുന്നു. ആ ദേവതകളെല്ലാവരും പത്നീസമേതം ആഗതരായി ഹവിസ്സിനെ സ്വീകരിക്കണേ. ഞങ്ങൾ സന്തുഷ്ടരാകണേ.

## സൂക്തം അമ്പത്തിയൊമ്പത്

(ഋഷി-ബ്രഹ്മാവ്. ദേവത-അഗ്നി. ഛന്ദസ്-ഗായത്രി, ത്രിഷ്ടുപ്)

1. ***ത്വമഗ്നേ വ്രതപാ അസി ദേവ ആ മർത്യേഷ്വാ, ത്വം യജ്ഞേഷ്വീഡ്യഃ.***

ഹേ അഗ്നീ! നീ മനുഷ്യരിൽ ജാരാഗ്നിയുടെ രൂപത്തോടുകൂടി വസിക്കൂ. നീ കർമ്മങ്ങളുടെ രക്ഷകനാകുന്നു. നീ യജ്ഞങ്ങളിൽ സ്തുതികൾവഴിയായി പൂജിക്കപ്പെടുന്നു.

2. ***യദ് വോ പ്രമിനാമ വ്രതാനി വിദൂഷാം ദേവാ അവിദൂഷ്ടരാസഃ, അഗ്നിഷ്ടദ് വിശ്വാദാപൃണാതു വിദ്വാൻത്സോമസ്യ യോ ബ്രാഹ്മണാം ആവിവേശ.***

ഹേ ദേവഗണങ്ങളേ! ജ്ഞാനികളായുള്ളവരുടെ ഏതൊരു കർമ്മങ്ങളെ അല്പജ്ഞരായ ഞങ്ങൾ അറിയാതിരിക്കുന്നുവോ അന്തർഹിതങ്ങളായ ആ കർമ്മങ്ങളെ അഗ്നിദേവത ഞങ്ങൾക്കു വെളിപ്പെടുത്തിത്തരണേ.സോമനെ പൂജിക്കുന്ന ബ്രാഹ്മണർക്കു സമാനം ഈ അഗ്നി പ്രതിഷ്ഠിതമാകണേ.

3. ***ആ ദേവാനാമപി പന്ഥാമഗന്മ യച്ഛക്നവാമ തദതുപ്രവോഢും, അഗ്നി വിദ്വാൻത്സ യജാത് സ ഇദ്ധോതാ സോഽധ്വരാൻത്സ ഋതൂൻ കല്പയാതി.***

ഞങ്ങൾ ഏതനുഷ്ഠാനങ്ങളെ ആഗ്രഹിക്കുന്നുവോ അതിനെ യഥാസ്ഥാനങ്ങളിൽ എത്തിക്കുന്നതിനുവേണ്ടി ഞങ്ങൾ ദേവയാനമാർഗ്ഗത്തെ അറിഞ്ഞിരിക്കുന്നു. ആ ദേവയാനമാർഗ്ഗത്തിൻെറ ജ്ഞാതാവായ അഗ്നിദേവനെ പൂജിക്കട്ടെ. എന്തുകൊണ്ടെന്നാൽ ദേവതകളുടെ ഹോതാവും ആഹ്വാനം ചെയ്യുന്നവനും അവൻതന്നെയാകുന്നു. അദ്ദേഹം അഹിംസിതമായ യജ്ഞങ്ങളുടെ സമയം നിശ്ചയിക്കണേ.

## സൂക്തം അറുപത്

(ഋഷി-ബ്രഹ്മാവ്. ദേവത-വാഗാദി മന്ത്രോക്താക്കൾ. ഛന്ദസ്-ബൃഹതി, ഉഷ്ണിക്)

1. ***വാങ്മ ആസന്നസോഃ പ്രാണശ്ചക്ഷുരക്ഷ്ണോഃ ശ്രോത്രം കർണയോഃ, അപലിതാ കേശാ അശോണാ ദന്താ ബഹു ബാഹോ്വാർബലം.***

എൻെറ വായിൽ വാണിയും നാസികയിൽ പ്രാണനും നേത്രങ്ങളിൽ ദർശനശക്തിയും ഉണ്ടായിരിക്കണേ. പല്ലുകൾ ഭഗ്നമാകാത്തവയും കേശങ്ങൾ നര എന്ന രോഗത്താൽ രഹിതവും ആയിരിക്കണേ. എൻെറ ഭുജങ്ങളിൽ ശക്തിയുണ്ടായിരിക്കണേ.

2. ***ഊർവോരോജോ ജങ്ഘയോർജവഃ പാദയോഃ, പ്രതിഷ്ഠാ അരിഷ്ടാനി മേ സർവത്മാനി ഭൃഷ്ടഃ.***

ഊരുക്കളിൽ ഓജസ്സും ജംഘകളിൽ വേഗതയും പാദങ്ങളിൽ ഉറച്ചുനിൽക്കുന്നതിനുള്ള ശക്തിയും ഉണ്ടായിരിക്കണേ. ആത്മാവ് അഹിംസിതവും അവയവങ്ങൾ പാപരഹിതങ്ങളും ആയിരിക്കണേ.

**സൂക്തം അറുപത്തിയൊന്ന്**
(ഋഷി–ബ്രഹ്മാവ്. ദേവത–ബ്രഹ്മണസ്പതി. ഛന്ദസ്–ബൃഹതി)

1. ***തനൂസ്തന്വാ മേ സഹേ ദതഃ സർവമായുരശീയ,***
***സ്യോനം മേ സീദ പുരുഃ പൃണസ്വ പവമാനഃ സ്വർഗേ.***
ഞാൻ ജീവിതം മുഴുവൻ എന്റെ സ്വന്തം പല്ലുകൾകൊണ്ടുതന്നെ ചവച്ചുഭക്ഷിക്കണേ. ശത്രുക്കളുടെ ശരീരങ്ങളെ എന്റെ ശരീരത്തിൽ അമർത്തുവാൻ കഴിയണേ. ഹേ അഗ്നീ! നീ എന്റെ ഭവനത്തിൽ സുഖമായി പ്രതിഷ്ഠിതനാകൂ സ്വർഗ്ഗത്തിൽ എന്നെ സുഖത്താൽ സമ്പന്നനാക്കൂ.

**സൂക്തം അറുപത്തിരണ്ട്**
(ഋഷി–ബ്രഹ്മാവ്. ദേവത–ബ്രഹ്മണസ്പതി. ഛന്ദസ്–അനുഷ്ടുപ്)

1. ***പ്രിയം മാ കൃണു ദേവേഷു പ്രിയം രാജസു മാ കൃണു,***
***പ്രിയം സർവസ്യ പശ്യത ഉത ശൂദ്ര ഉതാര്യേ.***
ഹേ അഗ്നീ! എന്നെ ദേവതകളുടെ പ്രിയനാക്കണേ. എന്നെ രാജാവിനും പ്രിയനാക്കണേ. ഞാൻ എല്ലാ ശൂദ്രർക്കും ആര്യന്മാർക്കും കാണുന്നവർക്കെല്ലാവും സ്നേഹപാത്രമാകണേ.

**സൂക്തം അറുപത്തിമൂന്ന്**
(ഋഷി–ബ്രഹ്മാവ്. ദേവത–ബ്രഹ്മണസ്പതി. ഛന്ദസ്–ബൃഹതി)

1. ***ഉത്തിഷ്ഠ ബ്രഹ്മണസ്പതേ! ദേവാൻ യജ്ഞേന ബോധയ,***
***ആയുഃ പ്രാണം പ്രജാം പശൂൻ കീർതിം യജമാനം ച വർധയ.***
ഹേ ബ്രഹ്മണസ്പതേ! ദേവതകളെ യജ്ഞത്തിനുവേണ്ടി ബോധവാന്മാരാക്കണേ. ഈ യജമാനന്റെ ആയുസ്സും കീർത്തിയും പ്രാണനും മൃഗങ്ങളും അതുപോലെ യജമാനൻതന്നെയും അഭിവൃദ്ധിയെ പ്രാപിക്കണേ.

**സൂക്തം അറുപത്തിനാല്**
(ഋഷി–ബ്രഹ്മാവ്. ദേവത–അഗ്നി. ഛന്ദസ്–അനുഷ്ടുപ്)

1. ***അഗ്നേ സമിധമാഹാർഷം വൃഹതേ ജാതവേദസേ,***
***സ മേ ശ്രദ്ധാം ച മേധാം ച ജാതവേദാഃ പ്ര യച്ഛതു.***
ജാതവേദാഗ്നിക്കുവേണ്ടി ഞാൻ സമിധകൾ കൊണ്ടുവരുകയും അവയെ ദീപ്തമാക്കുകയും ചെയ്യുന്നു. ഇത് എനിക്കുവേണ്ടി ശ്രദ്ധയും വേദാത്മകമായ ബുദ്ധിയും പ്രദാനം ചെയ്യണേ.
2. ***ഉധ്മേന ത്വാ ജാതവേദഃ സമിധാ വർധയാമസി,***
***തഥാ ത്വമസ്മാൻ വർധയ പ്രജയാ ച ധനേന ച.***
ഹേ അഗ്നീ! ഞങ്ങൾ നിന്നെ സമിധകൾ വഴിയായി പ്രവൃദ്ധമാക്കുന്നു. അതിനാൽ നീ ഞങ്ങളെ ധനത്താലും സന്താനങ്ങളാലും സമൃദ്ധമാക്കണേ.
3. ***യദഗ്നേ യാനി കാനി ചിദാ തേ ദാരുണി ദധ്മസി,***
***സർവ തദസ്തു മേ ശിവം തജ്ജുഷസ്വ യവിഷ്ഠ്യ.***

ഹേ അഗ്നീ! ഈ യജ്ഞീയമോ അയജ്ഞീയമോ ആയ വിറക് നിന ക്കുവേണ്ടി വച്ചിരിക്കുന്നു. ഇവയെല്ലാം എനിക്ക് മംഗലകരമായി ഭവിക്കണേ. നീ ആ വിറകുകളെ ഭക്ഷണമാക്കണേ.

4. ***ഏതാസ്തേ അഗ്നേ സമിധസ്ത്വമിദ്ധഃ സമിദ് ഭവ,***
***ആയുരസ്മാസു ധേഹ്യമൃതത്വമാചാര്യായ.***

ഹേ അഗ്നീ! ഈ സമിധ നിനക്കായി കൊണ്ടുവരപ്പെട്ടിരിക്കുന്നു. നീ അതിൽക്കൂടി പ്രദീപ്തനാകൂ. സമിധയെ ഇട്ട ഞങ്ങൾക്ക് ആയുസ്സിനെ നൽകണേ. ഞങ്ങളുടെ ആചാര്യന് അമരത്വത്തെ പ്രദാനം ചെയ്യണേ.

## സൂക്തം അറുപത്തിയഞ്ച്

(ഋഷി-ബ്രഹ്മാവ്. ദേവത-സൂര്യൻ, ജാതവേദസ്സ്. ഛന്ദസ്-ജഗതി)

1. ***ഹരിഃ സുപർണോ ദിവമാരുഹോഽർചിഷായേ ത്വാ ദിപ്സന്തി ദിവമുത് പതന്തം,***
***അവ താ ജഹി ഹരസാ ജാതവേദോഽ വിഭ്യദുഗ്രോഽർചിഷാ ദിവമാ രോഹ സൂര്യ.***

ഹേ സൂര്യാ! നീ അന്ധകാരത്തെ നശിപ്പിക്കുന്നവനാകുന്നു. സ്വന്തമായ തേജസ്സോടുകൂടി ആകാശത്തിൽ ഉയരുന്നു. നീ ഹിംസിക്കുവാനടുക്കുന്ന ശത്രു ക്കളെ സ്വന്തം തേജസ്സിനാൽ ഭസ്മമാക്കൂ. നീ അതേ തേജസ്സോടുകൂടി സ്വർഗ്ഗ ത്തിൽ പ്രതിഷ്ഠിതനായാലും.

## സൂക്തം അറുപത്തിയാറ്

(ഋഷി-ബ്രഹ്മാവ്. ദേവത-സൂര്യൻ, ജാതവേദസ്സ്. ഛന്ദസ്-ജഗതി)

1. ***അയോജാലാ അസുരാ മായിനോഽയസ്മയൈഃ പാശൈരങ്കിനോ യേ ചരന്തി,***
***താസ്തേ രന്ധയാമി ഹരസാ ജാതവേദഃ സഹസ്ര ഋഷ്ടിഃ സപത്നാൻ പ്രമൃണൻ പാഹി വജ്രഃ.***

ഹേ സൂര്യ! ഞാൻ നിന്റെ തേജസ്സിനാൽ ലോഹപാശങ്ങളും കരങ്ങളിലേന്തി പുണ്യാത്മാക്കളെ കൊല്ലുന്നതിനായി സഞ്ചരിക്കുന്ന ദേവവൈരി കളായ രാക്ഷസന്മാരെ എന്റെ അധീനത്തിലാക്കുന്നു. നീ സഹസ്രരശ്മിക ളോടുകൂടിയവനും വജ്രായുധധാരിയുമാകുന്നു. ശത്രുക്കളെയെല്ലാം വധിച്ച് ഞങ്ങളെ രക്ഷിക്കണേ.

## സൂക്തം അറുപത്തിയേഴ്

(ഋഷി-ബ്രഹ്മാവ്. ദേവത-സൂര്യൻ. ഛന്ദസ്-ഗായത്രി)

1. ***പശ്യേമ ശരദഃ ശതം.***

ഹേ സൂര്യാ! ഞങ്ങൾ നിന്നെ നൂറു സംവത്സരംവരെ കണ്ടുകൊണ്ടി രിക്കണേ.

2. ***ജിവേമ ശരദഃ ശതം.***

ഞങ്ങൾ നൂറു വർഷം ജീവിച്ചിരിക്കണേ.

3. ***ബുധ്യേമ ശരദഃ ശതം.***

ഞങ്ങൾ നൂറു വർഷം ബുദ്ധിയാൽ സമ്പന്നരായിരിക്കണേ.

4. ***രോഹേമ ശരദഃ ശതം.***

ഞങ്ങൾ നൂറു വർഷം വരെ നിരന്തരമായി ബുദ്ധിയെ പ്രാപിച്ചുകൊണ്ടിരിക്കണേ.

5. ***പൂഷേമ ശരദഃ ശതം.***

ഞങ്ങൾ നൂറുവർഷംവരെ പുഷ്ടിയെ പ്രാപിച്ചുകൊണ്ടിരിക്കണേ.

6. ***ഭവേമ ശരദഃ ശതം.***
7. ***ഭൂയേമ ശരദഃ ശതം.***
8. ***ഭൂയസീഃ ശരദഃ ശതാത്.***

ഞങ്ങൾ പുത്രാദികളുടെ പ്രവാഹത്തോടുകൂടി നൂറുവർഷം വരെ സമ്പന്നരായിരിക്കണേ. നൂറു വർഷത്തിലധികവും ജീവിച്ചിരിക്കണേ.

## സൂക്തം അറുപത്തിയെട്ട്

(ഋഷി–ബ്രഹ്മാവ്. ദേവത–മന്ത്രോക്താവ്, കർമ്മം. ഛന്ദസ്–അനുഷ്ടുപ്)

1. ***അവ്യസശ്ച വ്യചസശ്ച ബിലം വിഷ്യാമി മായയാ,***
***താഭ്യാമുദ്ധൃത്യ വേദമഥ കർമാണി കൃണ്മഹേ.***

ഞാൻ എന്റെ വ്യാനപ്രാണവായുക്കളുടെ മൂലാധാരത്തെ വെറുപ്പോടുകൂടി വേർതിരിക്കുന്നു. ആ പ്രാണനിൽക്കൂടിയും വ്യാനനിൽക്കൂടിയും അക്ഷരാത്മകമായ വേദത്തെ അക്ഷരക്രമത്തിൽ വേർപെടുത്തി ഞങ്ങൾ കർമ്മങ്ങളെ അനുഷ്ഠിക്കുന്നു.

## സൂക്തം അറുപത്തിയൊമ്പത്

(ഋഷി–ബ്രഹ്മാവ്. ദേവത–അപ്പ്. ഛന്ദസ്–അനുഷ്ടുപ്, ഗായത്രി, ഉഷ്ണിക്.)

1. ***ജീവാ സ്ഥ ജീവ്യാസ സർവമായുർജീവ്യാസം.***

ദേവഗണങ്ങളെ! നിങ്ങൾ ആയുസ്സോടുകൂടിയവരാകുന്നു. നിങ്ങളുടെ കൃപയാൽ ഞാനും ആയുസ്സോടുകൂടിയവനായി ഭവിക്കണേ.

2. ***ഉപജീവാ സ്ഥോപ ജീവ്യാസം സർവമായുർജീവ്യാസം***

ഞാൻ പൂർണ്ണമായ ആയുസ്സോടുകൂടിയവനാകണേ.

3. ***സംജീവാ സ്ഥ സം ജീവ്യാസം സർവമായുർജീവ്യാസം***

എന്റെ ആയുസ്സ് സൽകർമ്മങ്ങളിൽ വ്യാപരിക്കണേ.

4. ***ജീവലാ സ്ഥ ജീവ്യാസം സർവമായുർജീവ്യാസം***

ദേവതകളെ! നിങ്ങൾ ആയുഷ്മാന്മാരാകുന്നു. ഞാനും ആയുഷ്മാനാകണേ.

## സൂക്തം അഴുപത്

(ഋഷി–ബ്രഹ്മാവ്. ദേവത–ഇന്ദ്രാദിമന്ത്രോക്താക്കൾ. ഛന്ദസ്–ഗായത്രി.)

1. ***ഇന്ദ്ര ജീവ സൂര്യ ജീവ ദേവാ ജീവ്യാസമഹം,***
***സർവമായുർജീവ്യാസം.***

ഹേ ഇന്ദ്രാ! നീ ജീവിച്ചിരിക്കൂ. ഹേ സൂര്യാ! നീ ജീവിച്ചിരിക്കൂ. ഹേ ദേവതകളെ! നിങ്ങളും ജീവിച്ചിരിക്കുവിൻ. നിങ്ങളുടെ അനുഗ്രഹത്താൽ ഞങ്ങളും ചിരകാലം ജീവിച്ചിരിക്കണേ.

### സൂക്തം എഴുപത്തിയൊന്ന്

(ഋഷി–ബ്രഹ്മാവ്. ദേവത–ഗായത്രി. ഛന്ദസ്–ജഗതി)

1. ***സ്തുതാ മയാ വരദാ വേദമാതാ പ്ര ചോദയന്താം പാവമാനീ ദ്വിജാനാം.***
***ആയുഃ പ്രാണേ പ്രജാം പശും കീർതിം ദ്രവിണം ബ്രഹ്മവർചസം, മഹ്യം ദത്വാ വ്രജത ബ്രഹ്മലോകം.***

ഞാൻ സ്തുതിക്കുന്ന വേദമാതാവ് ഞാനാകുന്ന സ്തോത്രകന് ആയുസ്സ്, പ്രാണൻ, പ്രജകൾ, മൃഗങ്ങൾ, കീർത്തി, ധനം, ബ്രഹ്മശക്തി ഇവയെ നൽകിക്കൊണ്ട് ബ്രഹ്മലോകത്തിലേക്കു ഗമിക്കണേ.

### സൂക്തം അഴുപത്തിരണ്ട്

(ഋഷി–ഭൃഗ്വംഗിരസ്സ്, ബ്രഹ്മാവ്. ദേവത–പരമാത്മാവ്, ദേവന്മാർ. ഛന്ദസ്–ത്രിഷ്ടുപ്)

1. ***യസ്മാത് കോശാദുദഭരാമ വേദ തസ്മിന്നന്തരവ ദധ്മ ഏനം, കൃതമിഷ്ടം ബ്രഹ്മണോ വീര്യേണ തേന മാ ദേവാസ്തപസാവ തേഹ.***

നാം ഏതു കോശത്തിൽനിന്നും വേദത്തെ എടുത്ത് ഏതു സ്ഥാനത്ത് കർമ്മങ്ങൾ ചെയ്യുന്നുവോ ആ സ്ഥാനത്തിൽ അതിനെ വീണ്ടും പ്രതിഷ്ഠിക്കുന്നു. ബ്രഹ്മത്തിൻെറ കർമ്മപ്രതിപാദകമായ വീര്യരൂപവേദത്തിൽ നിന്നും ഏതൊരു കർമ്മത്തെ അനുഷ്ഠിക്കുന്നുവോ ആ അഭീഷ്ടകർമ്മങ്ങളുടെ ഫലങ്ങൾവഴിയായി ഹേ ദേവതകളേ! എന്നെ പാലിക്കണേ.

# വിംശ കാണ്ഡം

## അനുവാകം ഒന്ന്

### സൂക്തം ഒന്ന്

(ഋഷി–വിശ്വാമിത്രൻ, ഗൗതമൻ, വിരൂപൻ. ദേവത–ഇന്ദ്രൻ, മരുത്ത്, അഗ്നി. ഛന്ദസ്–ഗായത്രി)

1. ***ഇന്ദ്ര ത്വാ വൃഷഭം വയം സുതേ സോമേ ഹവാമഹേ,***
***സ പാഹി മധ്വോ അന്ധസഃ.***

ഹേ ഇന്ദ്രാ! നീ അത്യന്തം ഐശ്വര്യവാനാകുന്നു. അഭീഷ്ടങ്ങളെ വർഷിക്കുന്നതിൽ നീ അത്യധികം സമർത്ഥനാകുന്നു. സോമരസം തയ്യാറാക്കി ഞങ്ങൾ നിനക്ക് ആഹുതി ചെയ്യുന്നു. അതിനാൽ ഇവിടെ ആഗതനായി മധുരരസയുക്തമായ ഈ സോമരസത്തെ പാനം ചെയ്യണേ.

2. ***മരുതോ യസ്യ ഹി ക്ഷയേ പാഥാ ദിവോ വിമഹസഃ,***
***സ സുഗോപാതമോ ജനഃ.***

മരുദ്ഗണങ്ങളേ! നിങ്ങൾ എല്ലാ ദേവതകളേയുംപോലെ ഉത്കൃഷ്ടമായ തേജസ്സാൽ യുക്തരാകുന്നു. നിങ്ങൾ ഏതൊരു യജ്ഞഗൃഹത്തിൽ ആകാശ ത്തിൽക്കൂടിവന്ന് സോമരസം പാനം ചെയ്യുന്നുവോ അതിന്റെ ഉടമസ്ഥനായ യജമാനൻ തന്റെ അശ്രിതന്മാരെ രക്ഷിക്കുന്നതിൽ അത്യന്തം ശ്രേഷ്ഠനാ യിരിക്കുന്നു. അതിനാൽ നിങ്ങൾ എന്റെ ഭവനത്തിൽ ആഗതരായിത്തന്നെ സോമത്തെ പാനം ചെയ്യൂ.

3. ***ഉക്ഷാന്നായ വശാന്നായ സോമപൃഷ്ഠായ വേധസേ, സ്തോമൈർവിധേമാഗ്നയേ.***

വൃഷഭവും മച്ചിപ്പശുവും യാതൊരുത്തന്റെ അവകാശമായിരിക്കുന്നുവോ യാതൊരുത്തന്റെ മുകളിലായി സോമൻ സ്ഥിതിചെയ്യുന്നുവോ അങ്ങനെ യുള്ള ആ അഗ്നിദേവനെ ഞങ്ങൾ സ്തോത്രങ്ങളാൽ സ്തുതിക്കുന്നു.

## സൂക്തം രണ്ട്

(ഋഷി–? ദേവത–മരുത്ത്, അഗ്നി, ഇന്ദ്രൻ. ഛന്ദസ്–ഗായത്രി, ഉഷ്ണിക്, ത്രിഷ്ടുപ്.)

1. ***മരുതഃ പോത്രാത് സുഷ്ടുഭഃ സ്വർകാദൃതുനാ സോമം പിബതു.***

മരുദ്ഗണം ഹോതാവിനുവേണ്ടി മനോഹരങ്ങളായ സ്തോത്രങ്ങളാലും മന്ത്രങ്ങളാലും യുക്തമായ യജ്ഞകർമ്മത്തിൽ നമ്മുടെ സംസ്ക്കരിച്ചെടുത്ത സോമരസത്തെ പാനം ചെയ്യട്ടെ.

2. ***അഗ്നിരാഗ്നീധ്രാത് സുഷ്ടുഭഃ സ്വർകാദൃതുനാ സോമം പിബതു.***

അഗ്നിയെ പ്രദീപ്തമാക്കുന്ന ഋത്വിക്കിന്റെ കർമ്മങ്ങളാൽ പ്രസന്നനായ അഗ്നി സോമരസം പാനം ചെയ്യട്ടെ. ഈ അഗ്നികർമ്മത്തിൽ സുന്ദരങ്ങളായ സ്ത്രോത്രങ്ങളും മന്ത്രങ്ങളും യുക്തങ്ങളായിരിക്കുന്നു.

3. ***ഇന്ദ്രോ ബ്രഹ്മാ ബ്രാഹ്മണാത് സുഷ്ടുഭഃ സ്വർകാദൃതുനാ സോമം പിബതു.***

ഇന്ദ്രൻതന്നെ ബ്രഹ്മാവാകുന്നു. എന്തുകൊണ്ടെന്നാൽ അവൻ മഹാനാ കുന്നു. ബ്രഹ്മാത്മകനായ ഹേ ഇന്ദ്രാ! ഋത്വിക്കുകളുടെ മനോഹരമായ സ്തുതി കളാൽ പൂർണ്ണമായ യജ്ഞകർമ്മത്തിൽ സംസ്ക്കരിക്കപ്പെട്ട സോമരസം പാനം ചെയ്യൂ.

4. ***ദേവോ ദ്രവിണോദാഃ പോത്രാത് സുഷ്ടുഭഃ സ്വർകാദൃതുനാ സോമം പിബതു.***

ധനദാതാവായ ദ്രവിണോദാ! ഞങ്ങൾക്കു ധനം നൽകൂ. ഋത്വിക്കൃ തമായ മനോഹരസ്തോത്രങ്ങളാൽ ശുദ്ധിയാക്കിയെടുത്ത സോമരസത്തെ പാനം ചെയ്താലും.

## സൂക്തം മൂന്ന്

(ഋഷി-ഇരിംബിഠി. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി.)

1. ***ആ യാഹി സുഷുമാ ഹി ത ഇന്ദ്ര സോമം പിബാ ഇമം,***
***ഏദം ബഹിഃ സദോ മമ.***

ഹേ ഇന്ദ്രാ! ഇവിടെ വരണേ. ഞങ്ങൾ സോമരസം തയ്യാറാക്കിയിരിക്കുന്നു. അതിനാൽ ഇതു പാനം ചെയ്യുകയും വിരിച്ചിരിക്കുന്ന കുശാസനത്തിൽ ആസനസ്ഥനാവുകയും ചെയ്യണേ.

2. ***ആ ത്വാ ബ്യഹ്മയുജാ ഹരീ വഹതാമിന്ദ്ര കേശിനാ,***
***ഉപ ബ്രഹ്മാണി നഃ ശൃണു.***

ഹേ ഇന്ദ്രാ! നിങ്ങളുടെ ഹര്യശ്വമന്ത്രം രഥത്തിൽ കെട്ടപ്പെട്ടിരിക്കുന്നു. അതിനാൽ അത് അഭീഷ്ടസ്ഥാനത്ത് എത്തിക്കപ്പെടുന്നു. ആ അശ്വങ്ങൾ നിങ്ങളെ ഞങ്ങളുടെ അടുക്കൽ കൊണ്ടുവരണേ. അപ്പോൾ നിങ്ങൾ ഞങ്ങളുടെ സ്തുതികളെ ശ്രവിക്കണേ.

3. ***ബ്രഹ്മണസ്ത്വാ വയം യുജാ സോമപാമിന്ദ്ര സോമിനഃ,***
***സുതാവന്തോ ഹവാമഹേ.***

ഹേ ഇന്ദ്രാ! അനുഷ്ഠാനങ്ങൾ നടത്തുന്ന ബ്രാഹ്മണരായ ഞങ്ങൾ സോമ യാഗം നടത്തിയിരിക്കുകയും സംസ്ക്കരിക്കപ്പെട്ട സോമരസം ഇവിടെ ഉണ്ടായി രിക്കുകയും ചെയ്യുന്നു. സോമരസത്തെ പാനം ചെയ്യുന്ന നിന്നെ സ്തോത്ര കന്മാരായ ഞങ്ങൾ മനം കവരുന്ന സ്തുതികളാൽ ആഹ്വാനം ചെയ്യുന്നു.

## സൂക്തം നാല്

(ഋഷി-ഇരിംബിഠി. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി)

1. ***ആ നോ യാഹി സുതാവതോƒസ്മാകം സുഷ്ടുതീരുപ,***
***പിബാ സു ശിപ്രിന്നന്ധസഃ.***

ഹേ ഇന്ദ്രാ! ഞങ്ങളുടെ അടുക്കൽ സോമരസം ഉണ്ട്. നീ ഞങ്ങളുടെ ശോഭനമായ സ്തോത്രങ്ങളെ ശ്രവിച്ചുകൊണ്ട് ഇവിടേക്കു വരണേ. നീ മനോഹരമായ ആയുധത്തോടുകൂടിയവനാകുന്നു. ഞങ്ങളുടെ ഈ സോമ രസം പാനം ചെയ്യണേ.

2. ***ആ തേ സിഞ്ചാമി കുക്ഷ്യോരനു ഗാത്രാ വി ധാവതു,***
***ഗൃഭായ ജിഹ്വയാ മധു.***

ഹേ ഇന്ദ്രാ! ഞാൻ നിൻെറ ഉദരത്തെ സോമരസത്താൽ നിറയ്ക്കുവാൻ ആഗ്രഹിക്കുന്നു. ഈ സോമരസം നിൻെറ എല്ലാ അവയവങ്ങളിലും വ്യാപിച്ച് ചരിച്ചുകൊണ്ടിരിക്കണേ. അതിനാൽ ഈ മധുരരസത്തെ നിൻെറ നാവു കൊണ്ട് പാനം ചെയ്യണേ.

3. ***സ്വാദുഷ്ടേ അസ്തു സംസുദേ മധുമാൻ തന്വേ തവ,***
***സോമഃ ശമസ്തു തേ ഹൃദേ.***

ഹേ ഇന്ദ്രാ! നീ ധനദാനാദികളിൽ പ്രസിദ്ധനാകുന്നു. ഞങ്ങൾ കാഴ്ച വെയ്ക്കുന്ന സോമരസം സ്വാദു നിറഞ്ഞതാകണേ. അത് നിനക്കു ശക്തിയെ നൽകണേ. ഈ സോമരസം നിനക്ക് പ്രസന്നതയെ പ്രദാനം ചെയ്യണേ.

## സൂക്തം അഞ്ച്

(ഋഷി-ഇരിംബിഠി. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി.)

1. ***അയമു ത്വാ വിചർഷണേ ജനീരിവാഭി സംവൃതഃ,***
***പ്ര സോമ ഇന്ദ്ര സർപതു.***

ഹേ ഇന്ദ്രാ! സന്താനവതികളായ സ്ത്രീകൾ പുത്രാദികളാൽ വലയം ചെയ്യപ്പെ ട്ടിരിക്കുന്നതുപോലെ ഈ സോമലത വൈദികരാൽ വലയം ചെയ്യപ്പെട്ടിരിക്കുന്നു. ഈ സോമം നിനക്കുവേണ്ടിയാകണേ.

2. ***തുവിഗ്രീവാ വപോദരഃ സുബാഹുരന്ധസോ മദേ,***
***ഇന്ദ്രോവൃതാണി ജിഘ്നതേ.***

ഈ ഇന്ദ്രന്റെ സ്കന്ധങ്ങൾ സോമഭക്ഷണത്തിൽനിന്നുണ്ടായ ശക്തിയാൽ വൃഷഭത്തിനു തുല്യം തടിച്ചതായിത്തീർന്നിരിക്കുന്നു. ഉദരം വിശാലവും ഭുജങ്ങൾ സുദൃഢങ്ങളുമായിരിക്കുന്നു. ഇപ്രകാരം സോമംവഴി വളർച്ച പ്രാപിച്ച ഇന്ദ്രൻ വൃതാസുരനു തുല്യം അക്രമകാരികളായ ശത്രുക്കളെ സംഹാരം ചെയ്യുന്നു.

3. ***ഇന്ദ്ര പ്രേഹി പുരസ്ത്വം വിശ്വസ്യേ.ാന ഓജസാ,***
***വൃത്രാണി വൃതഹഞ്ജഹി.***

ഹേ ഇന്ദ്രാ! നീ ലോകത്തിന്റെ അധിപതിയാകുന്നു. നീ വൃത്രാസുരനെ സംഹരിച്ചിരുന്നു. അതിനാൽ ഞങ്ങളുടെ സൈന്യങ്ങളുടെ മുൻപന്തിയിലായി ചരിച്ചുകൊണ്ട് വൃത്രനുസമാനം വലയം ചെയ്യപ്പെട്ടിരിക്കുന്ന ശത്രുക്കളെ സംഹരിക്കൂ.

4. ***ദിർഘസ്തേ അസ്ത്വാകുംശോ യേനാ വസു പ്രയച്ഛസി,***
***യജമാനായ സുന്വതേ.***

ഹേ ഇന്ദ്രാ! അങ്കുശത്തിനു സമാനം വളഞ്ഞിരിക്കുന്ന നിന്റെ ഭുജങ്ങൾ ദാനത്തിനുവേണ്ടി മുമ്പോട്ടുയരണേ. സോമരസത്തെ തയ്യാറാക്കുന്ന യജമാനന് നീ ധനത്തെ പ്രദാനം ചെയ്യുന്നു. അതിനുവേണ്ടി നിന്റെ കരങ്ങൾ ദൈർഘ്യമുള്ളവയാക്കണേ.

5. ***അയം ത ഇന്ദ്ര സോമോ നിപൂതോ അധി ബർഹിഷി,***
***ഏഹീമസ്യ ദ്രവാ പിവ.***

ഹേ ഇന്ദ്രാ! ഈ സോമരസം ശരിയായ വിധത്തിൽ അരിച്ച് സ്വച്ഛമാക്കപ്പെട്ടിരിക്കുന്നു. ഇത് നിനക്കായി മാറ്റിവച്ചിരിക്കുന്നു. അതിനാൽ ഇവിടേയ്ക്ക് ആഗതനാകണേ. ഈ സോമരസം നിനക്കായി സംസ്ക്കരിക്കപ്പെട്ടിരിക്കുന്നു. അതിനാൽ അതിവേഗം ഇവിടെ ആഗതനായി ഇതിനെ പാനം ചെയ്താലും.

6. ***ശാചിഗോ ശാചിപൂജനായം രണായ തേ സുതഃ,***
***ആഖണ്ഡല പ്ര ഹൂയസേ.***

ഹേ ഇന്ദ്രാ! നീ ശത്രുക്കളാൽ അപഹരിക്കപ്പെട്ട ഗോക്കളെ രക്ഷിച്ചുകൊണ്ടുവന്നിരിക്കുന്നു. നീ സ്തോത്രങ്ങളുടെ സുന്ദരഫലങ്ങളെ നൽകുന്നതിൽ സമർത്ഥനാകുന്നു. ഈ സോമരസം നിന്റെ ഹർഷത്തിനുവേണ്ടി സംസ്ക്കരിക്കപ്പെട്ടിരിക്കുന്നു. അതിനാൽ ഞങ്ങൾ നിനക്ക് ആഹുതി നൽകുന്നു. എന്തുകൊണ്ടെന്നാൽ നീ ശത്രുക്കളെ നാലു ഭാഗങ്ങളിൽനിന്നും സംഹരിക്കുന്നതിൽ സുശക്തനാകുന്നു.

7. ***യസ്തേശ്രങ്ഗവൃഷോ നപാത് പ്രണപാത് കുണ്ഡപായ്യഃ,***
***ന്യസ്മിൻ ദധ്ര ആ മനഃ.***

ഹേ ഇന്ദ്രാ! നീ ശൃംഗങ്ങൾക്കു സമാനം ഉന്നതങ്ങളിലേയ്ക്കുയർന്നു പോകുന്ന രശ്മികളോടുകൂടിയ സൂര്യൻെറ പതനത്തെ സംഭവിക്കുവാനനുവദിക്കുന്നില്ല. കുണ്ഡപായ്യനാമവീര്യസമൂഹത്താൽ സമ്പന്നമായ യജ്ഞത്തിൽ നീ നിന്നെത്തന്നെ പ്രയുക്തമാക്കണേ.

## സൂക്തം ആറ്

(ഋഷി-വിശ്വാമിത്രൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി)

1. ***ഇന്ദ്ര ത്വാ വൃഷഭം വയം സുതേ സോമേ ഹവാമഹേ,***
***സപാഹി മധ്വോ അന്ധസഃ.***

ഹേ ഇന്ദ്രാ! സോമരസം സംസ്ക്കരിച്ചെടുത്തതിനുമേൽ ഞങ്ങൾ നിന്നെ ആഹ്വാനം ചെയ്യുന്നു. നീ മധുരരസയുക്തമായ ഈ സോമരസം പാനം ചെയ്യണേ.

2. ***ഇന്ദ്ര ക്രതുവിദം സുതം സോമം ഹര്യം പുരുഷ്ടുത പിബാ വൃഷസ്വ താതൃപിം.***

ഹേ ഇന്ദ്രാ! നീ അനേകം യജമാനന്മാരുടെ സ്തുതികളെ പ്രാപിച്ചിരിക്കുന്നു. സംസ്ക്കരിക്കപ്പെട്ട ഈ സോമത്തെ നീ ആഗ്രഹിക്കൂ. ഇവനിൽ പ്രസാദിച്ച് സോമത്തെ പാനം ചെയ്ത് തൻെറ ഉദരത്തെ സന്തുഷ്ടമാക്കൂ.

3. ***ഇന്ദ്ര പ്രണോ ധിതാവാനം യജ്ഞം വിശ്വേഭിർദേവേഭിഃ,***
***തിര സ്തവാന വിശ്പതേ.***

ഹേ ഇന്ദ്രാ! നീ എല്ലാ ദേവതകളോടുംകൂടി ഇവിടെ ആഗതനായി ഞങ്ങളുടെ സോമമയമായ യജ്ഞത്തിൽ ഹവിസ്സിനെ സ്വീകരിച്ച് ഇവനെ അഭിവൃദ്ധിപ്പെടുത്തണേ.

4. ***ഇന്ദ്ര സോമാഃ സുതാ ഇമേ തവ പ്ര യന്തി സത്പതേ,***
***ക്ഷയം ചന്ദ്രാസ ഇന്ദവഃ.***

ഹേ ഇന്ദ്രാ! നീ യജമാനനെ രക്ഷിക്കുന്നവനാകുന്നു. ഹർഷപ്രദമായ ഈ സോമരസം നിൻെറ ഉദരത്തിലേയ്ക്കു കടന്നുപൊയ്ക്കൊണ്ടിരിക്കുന്നു.

5. ***ദധിഷ്വാ ജഠരേ സുതം സോമമിന്ദ്ര വരേണ്യം തവ ദ്യുക്ഷാസ ഇന്ദവഃ.***

ഹേ ഇന്ദ്രാ! ഈ സോമരസത്തെ ഹൃദയത്തോടു ചേർത്തു വയ്ക്കൂ. ഈ സോമരസം നിനക്ക് വിശിഷ്ടമായ ഭാഗരൂപമാകുന്നു.

6. ***ഗിർവണഃ പാഹിഃ നഃ സുതം മധോർധാരാഭിരജ്യസേ,***
***ഇന്ദ്ര ത്വാദാതമിദ് യശഃ.***

ഹേ ഇന്ദ്രാ! നീ സ്തുതികളാൽ പൂജായോഗ്യനാകുന്നു. ഞങ്ങൾ തയ്യാറാക്കിയിരിക്കുന്ന ഈ സോമരസം പാനം ചെയ്യണേ. നിനക്ക് ഞങ്ങൾ സോമത്തിൻെറ ആഹുതികൾ അർപ്പണം ചെയ്യുന്നു. ഈ സോമം നിൻെറ സുന്ദരമായ യശോരൂപമാകുന്നു.

7. ***അഭി ദ്യുമ്നാനി വനിന ഇന്ദ്രം സചന്തേ അക്ഷിതാ പീത്വീ സോമസ്യ വാവൃധേ.***

യജമാനൻെറ ഉജ്ജ്വലമായ സോമം ഇന്ദ്രന് എല്ലാ ഭാഗത്തുനിന്നും പ്രാപ്തമായിക്കൊണ്ടിരിക്കുന്നു. അതിനെ പാനം ചെയ്ത് ഇന്ദ്രൻ വളർച്ചയെ പ്രാപിച്ചുകൊണ്ടിരിക്കുന്നു.

8. ***അർവാവതോ ന ആ ഗഹി പരാബതശ്ച വൃതത്രഹൻ,***
***ഇമാ ജുഷസ്വ നോ ഗിരഃ.***

ഹേ ഇന്ദ്രാ! നീ വൃത്രഹനനകർത്താവാകുന്നു. നീ ഞങ്ങളുടെ നികട സ്ഥാനങ്ങളിൽ വന്നുചേരൂ. ദൂരസ്ഥനായിരിക്കുകയാണെങ്കിൽ അതിവേഗം ആഗതനാവുകയും ഞങ്ങളുടെ സ്തുതികളെ ശ്രവിക്കുകയും ചെയ്യണേ.

9. ***യദന്തരാ പരാവതമർവാവതം ച ഹൂയസേ,***
***ഇന്ദ്രേ ഹ തത ആ ഗഹി.***

ഹേ ഇന്ദ്രാ! നീ ദൂരദേശത്തോ സമീപത്തോ എവിടെയെങ്കിലുമോ ആയിരിക്കുകയാണെങ്കിൽ  അവിടെനിന്നും വിളിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. നീ ഈ യാഗമണ്ഡപത്തിലേയ്ക്ക് അതിശീഘ്രം ആഗതനാകണേ.

## സൂക്തം ഏഴ്

(ഋഷി-സുകക്ഷ, വിശ്വാമിത്രൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി.)

1. ***ഉദഘേദഭി ശ്രുധാമഘം വൃഷഭം നര്യാപസമ,***
***അസ്താരമേഷി സൂര്യ.***

ഹേ സൂര്യാ! സ്തുതിക്കുന്നവർക്കും യജ്ഞം നടത്തുന്നവർക്കും നീ വഴിയായി ധനം നൽകുന്നു എന്നത് പ്രസിദ്ധമാകുന്നു. അവൻ അഭീഷ്ടങ്ങളുടെ വർഷകനാകുന്നു. അവൻ തന്റെ സേവകന്മാരെ ഇഷ്ടപ്പെടുകയും അവരുടെ അനിഷ്ടങ്ങളെ അകറ്റിക്കളയുകയും ചെയ്യുന്നു. ആ ഇന്ദ്രൻ ശത്രുക്കളെ അമർച്ച വരുത്തുന്നവനാകുന്നു. നീ ആ ഇന്ദ്രനെ ശ്രദ്ധിച്ചുകൊണ്ട് ഉദയം ചെയ്യുന്നു.

2. ***നവയോ നവതി പുരോ ബിഭേദ ബാഹ്വോജസാ,***
***അഹിം ച വൃതഹാവധീത്.***

ഏതൊരു ഇന്ദ്രൻ ശംബരന്റെ മായാനിർമ്മിതങ്ങളായ തൊണ്ണൂറ്റൊൻപതു നഗരങ്ങളെ തന്റെ ബാഹുബലത്താൽ തകർത്തുകളഞ്ഞിരുന്നുവോ അതേ ഇന്ദ്രൻതന്നെ വൃത്രാസുരനെ പരിപൂർണ്ണമായി നശിപ്പിച്ചിരിക്കുന്നു.

3. ***സ ന ഇന്ദ്രഃ ശിവഃ സഖാശ്വാവദ് ഗോമദ് യവമത്,***
***ഉരുധാരേവ ദോഹതേ.***

ആ ഇന്ദ്രൻ നമ്മുടെ മിത്രമാകണേ. ആ ഇന്ദ്രൻ നമുക്കു സുഖം നൽകുന്നവനാകണേ. ആ ഇന്ദ്രൻ നമുക്ക് ഗോക്കളും അശ്വങ്ങളും മറ്റുള്ള എല്ലാ സമ്പത്തുകളും നൽകണേ. തന്മൂലം ഞങ്ങൾ ധനമുള്ളവരായി ഭവിക്കണേ.

4. ***ഇന്ദ്ര ക്രതുവിദം സുതം സോമം ഹര്യം പുരുഷ്ടുത്,***
***പിബാ വൃഷസ്വ താതൃപിം.***

ഹേ ഇന്ദ്രാ! നീ ജ്യോതിഷ്ടോമാദികളെ സമ്പന്നമാക്കുന്നവനാകുന്നു. നിന്നെ അനേകം രീതികളിൽ സ്തുതിക്കുന്നു. ഈ ശ്രേഷ്ഠതരമായ സോമരസത്തെ ആഗ്രഹിക്കൂ. ഇതിനെ സേവനം ചെയ്ത് ഉദരസ്ഥമാക്കൂ.

## സൂക്തം എട്ട്

(ഋഷി-ഭരദ്വാജൻ, കൃത്സൻ, വിശ്വാമിത്രൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്)

1. ***ഏവാ പാഹി പ്രത്നഥാ മന്ദതു ത്വാ ശ്രധി ബ്രഹ്മാ വാവൃധസ്വോത ഗീർഭിഃ,***
***ആവിഃ സൂര്യ കൃണുഹി പീപിഹീഷോ ജഹി ശത്രൂംരഭി ഗാ ഇന്ദ്ര തൃന്ധി.***

ഹേ ഇന്ദ്രാ! നീ പുരാതനമഹർഷിമാരുടെ സോമയാഗത്തിൽ സോമരസം പാനം ചെയ്തതുപോലെതന്നെ ഞങ്ങളുടെ ഈ സോമരസത്തേയും പാനം ചെയ്യൂ. ഈ സോമരസം നിനക്ക് അത്യധികം ഹർഷജനകമാകണേ. ഞങ്ങളുടെ സ്തോത്രങ്ങളെ ശ്രവിച്ച് അതിൽനിന്നും വളർച്ച പ്രാപിക്കുകയും അനന്തരം സൂര്യനെ പ്രകാശിപ്പിക്കുകയും ചെയ്യണേ. ഹേ ഇന്ദ്രാ! ശത്രുക്കളാൽ അപഹൃതങ്ങളായ ഞങ്ങളുടെ ഗോക്കളെ ഞങ്ങൾക്കു തിരിച്ചുതരൂ. ഞങ്ങളുടെ ശത്രുക്കളെ നശിപ്പിക്കൂ. ഉപഭോഗ്യങ്ങളായ ഭക്ഷ്യവസ്തുക്കളെ അഭിവൃദ്ധിപ്പെടുത്തൂ.

2. ***അർവാങേ ഹി സോമകാമം ത്വാഹുരയം സുതസ്തസ്യ പിബാ മദായ, ഉരുവ്യചാ ജഠര ആ വൃഷസ്വ പിതേവ നഃ ശൃണുഹി ഹൂയമാനഃ.***

ഹേ ഇന്ദ്രാ! വിദ്വാന്മാർ നിന്നെ സോമരസം പ്രിയപ്പെടുന്നവൻ എന്നു പറയുന്നു. അതിനാൽ ഞങ്ങളുടെ മുമ്പിൽ ആഗതനാകൂ. ഈ സോമം സംസ്കരിക്കപ്പെട്ടുകഴിഞ്ഞിരിക്കുന്നു. ഇതിനെ ഹർഷത്തിനുവേണ്ടി പാനം ചെയ്യൂ. നീ ഈ സോമരസത്താൽ സ്വന്തം കുക്ഷിയെ നിറയ്ക്കൂ. പിതാവു പുത്രന്മാരുടെ കാര്യങ്ങൾ അറിയുന്നതുപോലെതന്നെ നീ ഞങ്ങളുടെ സ്തോ ത്രങ്ങളെ ശ്രവിക്കൂ.

3. ***അപൂർണോ അസ്യ കലശഃ സ്വാഹാ സേക്തേവ കോശം സിസിചേ പിബധ്യൈ***
***സമു പ്രിയാ ആവവൃത്രൻ മദായ പ്രദക്ഷിണിദഭി സോമാസ ഇന്ദ്രം.***

ഈ ദ്രോണകലശം സോമരസത്താൽ നിറയ്ക്കപ്പെട്ട് ഇന്ദ്രനുവേണ്ടി വയ്ക്കപ്പെട്ടിരിക്കുന്നു. ഇലം തിളയ്ക്കപ്പെടുന്ന ജലസഞ്ചി ജലത്താൽ തളിക്കപ്പെട്ടിരിക്കുന്നതുപോലെ ഇന്ദ്രനു പാനം ചെയ്യുന്നതിനുവേണ്ടി വൈദികൻ സോമരസത്തെ തളിക്കുന്നു. ഈ സോമരസം ഇന്ദ്രൻെറ സന്തോഷത്തിനുവേണ്ടി അവനു നേരെ ഒഴുകിച്ചെന്ന് വ്യാപിക്കുന്നു.

## സൂക്തം ഒൻപത്

(ഋഷി-നോധ, മോധ്യാതിഥി. ദേവത-ഇന്ദ്രൻ. ഛന്ദസ്-ബൃഹതി, ത്രിഷ്ടുപ്)

1. ***തം വോ ദസ്മമൃതീഷഹം വസോർമന്ദാനമന്ധസഃ,***
***അഭി വത്സം ന സ്വസരേഷു ധേനവ ഇന്ദ്രം ഗീർഭിർനവാമഹേ.***

ഹേ യജമാനന്മാരേ! നിങ്ങളുടെ യജ്ഞത്തിൻെറ അഭിവൃദ്ധിക്കും അഭീഷ്ടഫലങ്ങൾക്കുംവേണ്ടി ഞങ്ങൾ സ്തുതിരൂപമായ വാണിയിൽ ഇന്ദ്രനെ പ്രാർത്ഥിക്കുന്നു. ഈ ഇന്ദ്രൻ ദർശനയോഗ്യനും ദുഃഖനാശകനുമാകുന്നു. ഇവൻ സോമരസത്തിൻെറ ലഹരിയാൽ നിറഞ്ഞുവസിക്കുന്നു. സൂര്യൻ ഉദിക്കുന്ന ദിവസത്തിൻെറ പ്രഭാതത്തിലും സായാ ത്തിലും ഗോക്കൾ അമറിക്കൊണ്ട് തങ്ങളുടെ കുട്ടികളുടെ അടുത്തേയ്ക്കു ചെല്ലുന്നതുപോലെ ഞങ്ങളും സ്തുതിഗീതങ്ങളുടെ വാണിസഹിതം ഇന്ദ്രൻെറ അടുക്കലേയ്ക്കു പോകുന്നു.

2. ***ദ്യുക്ഷം സുദാനും തവിഷീഭിരാവൃതംഗിരിം ന പുരുഭോജസം,***
***ക്ഷുമന്തം ബാജം ശതിനം സഹത്രിണം മക്ഷൂ ഗോമന്തമീമഹേ.***

ദാനശീലനും പ്രജാപോഷകനും ദീപ്തിമാനും സ്തുത്യർഹനും ഗോക്കളാൽ സമ്പന്നനുമായവനെ ദുർഭിക്ഷതാഗ്രസ്തരായ ജീവികൾ കന്ദമൂലഫലാദികൾ നിറഞ്ഞിട്ടുള്ള പർവ്വതത്തോടു പ്രാർത്ഥിക്കുന്നതുപോലെ ഞങ്ങൾ പ്രാർത്ഥിക്കുന്നു.

3. ***തത് ത്വാ യാമി സുവീര്യം യദ് ബ്രഹ്മാ പൂർവചിത്തയേ,***
***യേനാ യതിഭ്യോ ഭൃഗവേ ധനേ ഹിതേ യേന പ്രസ്കണ്വമാവിഥ.***

ഹേ ഇന്ദ്രാ! ഞാൻ വീര്യം നിറഞ്ഞ ശക്തിമത്തായ അന്നത്തെ നിന്നിൽ നിന്നും യാചിക്കുന്നു. ഏതൊരു ധനദാനത്താൽ ഭൃഗുമഹർഷിക്കു ശാന്തി ലഭിച്ചിരുന്നുവോ ഏതൊരു ധനത്താൽ നീ കണ്വൻെറ പുത്രനായ പ്രസ്കണ്വനെ പാലനം ചെയ്തിരുന്നുവോ അതേ ധനത്തെത്തന്നെ ഞങ്ങൾ നിന്നോടു യാചിക്കും

4. ***യേനാ സമുദ് സമൃജോ മഹീരപസ്തദിന്ദ്ര വൃഷ്ണി തേ ശവഃ,***
***യദ്യഃ സോ അസ്യ മഹിമാ ന സംനശേ യം ക്ഷോണീസ്നുചക്രദേ.***

ഹേ ഇന്ദ്രാ! നീ നിൻെറ ഏതൊരു ശക്തിയാൽ സൃഷ്ടിയുടെ ആരംഭത്തിൽ സമുദ്രാദികളെ പൂർണ്ണമാക്കുന്നതിനുവേണ്ടി ജലത്തെ വിഭാവനം ചെയ്തുവോ നിൻെറ ആ ശക്തി അഭീഷ്ടഫലങ്ങളെ നൽകുന്നതാകുന്നു. നിൻെറ ആ ശക്തിയെ ഞങ്ങൾ ഭൂലോകശക്തി എന്നു പറയുന്നു. അതിനെ ശത്രുക്കൾക്കു പ്രാപിക്കുവാൻ കഴിയുന്നതല്ല.

## സൂക്തം പത്ത്

(ഋഷി-മേധ്യാതിഥി. ദേവത-ഇന്ദ്രൻ. ഛന്ദസ്-ബാർഹതം, പ്രഗാഥാ.)

1. ***ഉദുത്യേ മധുമത്തമാ ഗിര സ്തോമാസ ഈരതേ,***
***സത്രാജിതോ ധനസാ അക്ഷിതോതയോ വാജയന്തോ രഥാഇവ.***

ഗാനം ചെയ്യപ്പെടുന്ന മന്ത്രങ്ങളാൽ സാധ്യവും അതുപോലെ ഗാനം ചെയ്യപ്പെടാത്ത മന്ത്രങ്ങളാൽ അസാധ്യവുമായ മധുരസ്തുതികൾ പ്രകടമായിക്കൊണ്ടിരിക്കുന്നു. ഇത് എപ്പോഴും അന്നത്തെ പ്രദാനം ചെയ്തുകൊണ്ട് രക്ഷ നൽകുന്നതിൽ സമർത്ഥമാകുന്നു. തേരാളിയുടെ ഇഷ്ടത്തിനനുസരണമായി രഥം ചലിക്കുന്നതുപോലെ ഇത് ഇന്ദ്രനെ സന്തുഷ്ടനാക്കുന്നതിനുവേണ്ടി ഗമനം ചെയ്യുന്നു.

2. ***കണ്വാഇവ ഭൃഗവഃ സൂര്യാഇവ വിശ്വമിദ് ധീതമാനശു,***
***ഇന്ദ്രം സ്തോമേഭിർമഹയന്തആയവഃ പ്രിയമേധാസോ അസ്വരൻ.***

കണ്വഗോത്രത്തിൽപ്പെട്ട മഹർഷിമാർ എപ്രകാരം ത്രിലോകങ്ങളുടേയും ഈശ്വരനെ, ഇഷ്ടഫലങ്ങളാഗ്രഹിക്കുന്നവർവഴിയായി പൂജിതനായ ഇന്ദ്രനെ സ്തുതികളാൽ പ്രാപിക്കുന്നുവോ എപ്രകാരം സൂര്യൻ തൻെർ നിയന്താവായ ഇന്ദ്രനെ പ്രാപിക്കുന്നുവോ ഭൃഗുവംശീയരായ മഹർഷിമാർ ഇന്ദ്രനെ പ്രാപിച്ചിരുന്നോ അതുപോലെ മനുഷ്യർ സ്തോത്രങ്ങളാൽ ഇന്ദ്രനെ പ്രാപിക്കുന്നു.

## സൂക്തം പതിനൊന്ന്

(ഋഷി–വിശ്വാമിത്രൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–ത്രിഷ്ടുപ്.)

1. ***ഇന്ദ്ര പൂർഭിദാതിരദ് ദാസമർക്കൈർവിദദ്വസുർദയമാനോ വി ശത്രൂൻ, ബ്രഹ്മജൂതസ്തന്വാ വാവൃധാനോ ഭൂരിദാത്ര ആപൃണദ് രോദസീ ഉഭേ.***

ഇന്ദ്രൻ തൻെറ ശത്രുക്കളെ തൻേറതായ ശക്തിയാൽ നശിപ്പിച്ചു. അവൻ ശത്രുക്കളുടെ നഗരങ്ങളെ പിടിച്ചടക്കുകയും അവരുടെ സമ്പത്തുക്കളെ തൻേറതാക്കുകയും ചെയ്തു. ഈ ഇന്ദ്രൻെറ ശരീരം മന്ത്രങ്ങളാൽ വളർച്ചയെ പ്രാപിക്കുന്നു. അവൻെറപക്കൽ ശത്രുനാശകങ്ങളായ അസംഖ്യം ആയുധങ്ങൾ ഉണ്ട്. അവൻ വൃത്രാദികളായ എല്ലാ ശത്രുക്കളേയും സംഹരിക്കുകയും ആകാശത്തേയും പൃഥ്വിയേയും പൂർണ്ണമായ രീതിയിൽ വിശാല മാക്കുകയും ചെയ്തു.

2. ***മഖസ്യ തേ തവിഷസ്യ പ്ര ജൂതിമിയർമി വാച മമൃതായ ഭൂഷൻ, ഇന്ദ്ര ക്ഷിതീനാമസി മാനുഷീണാം വിശാം ദൈവീനാമുത പൂർവയാവാ.***

ഹേ ഇന്ദ്രാ! ഞാൻ ഈ യജ്ഞരൂപമായ വാണിയെ അന്നത്താൽ സുശോ ഭിതമാക്കി പ്രത്യക്ഷമാക്കുന്നു. ഹേ ഇന്ദ്രാ! നീ എല്ലാവരുടേയും അഗ്രഗണ്യനാകുന്നു. അതിനാൽ ഞാൻ നിന്നെ സ്തുതിക്കുന്നു.

3. ***ഇന്ദ്രോ വത്രമവൃണോച്ഛർദ്ധനീതിഃ പ്ര മായിനാമമിനാദ് വർപണീതിഃ, അഹനവ്യം സമുശധഗ് വനേഷ്വാബിർധേനാ അകൃണോദ് രാമ്യാണാം.***

തൻെറ ശത്രുക്കളുടെ മേൽ ഹിംസകമായ ശക്തി പതിപ്പിക്കുന്ന ഇന്ദ്രൻ വൃത്രാസുരനെ തടയുകയും മായാവിയായ അവനെ നശിപ്പിക്കുകയും ചെയ്തു. ശത്രുക്കളെ നശിപ്പിക്കണമെന്നാഗ്രഹിക്കുന്ന ഇന്ദ്രൻ വൃത്രൻെറ ഗളത്തെ വേർപെടുത്തുകയും അപഹരിക്കപ്പെട്ട ഗോക്കളെ തിരിച്ചുകൊണ്ടുവരുകയും ചെയ്തിരുന്നു.

4. ***ഇന്ദ്രഃ സ്വർഷാ ജനയന്നഹാനി ജിഗായോശിഗ്മിഃ പൃതനാഃ അഭിഷ്ടിഃ, പ്രാരോചയന്മനവേ കേതുമഹ നാമബിന്ദജ്ജ്യോതിർബൃഹതേ രണായ.***

ഇന്ദ്രൻ ശത്രുക്കളെ പരാജയപ്പെടുത്തുന്നവനും സ്വർഗ്ഗത്തെ പ്രാപിക്കുന്നവനുമാകുന്നു. അവൻ സംഗ്രാമേച്ഛുക്കളായ രാക്ഷസന്മാരുടെ ദിവസങ്ങളെ പ്രകടമാക്കി യുദ്ധം ചെയ്യുകയും അവരുടെ സേനകളുടെമേൽ വിജയം വരിക്കുകയും ചെയ്തു. യജമാനന്മാരുടെ ലൗകികകർമ്മങ്ങൾ കാരണം അവൻ സൂര്യനെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നു.

5. ***ഇന്ദ്രസ്തുജോ ബർഹണാ ആ വിവേശ നൃവദ ദധനോ നര്യാ പുരൂണി, അചേതയദ്ധിയാ ഇമാജരിത്രേ പ്രേമം വർണമതിര ച്ഛരുക്രമാസാം.***

യുദ്ധകുതുകിയായ വീരൻ ശത്രുസൈന്യങ്ങളിൽ പ്രവേശിക്കുന്നതുപോലെ ഇന്ദ്രനും മനുഷ്യരുടെ ഹിതത്തിനുവേണ്ടി പ്രവൃദ്ധവീരരായ ശത്രുസൈന്യങ്ങളിൽ പ്രവേശിക്കുകയും സ്തോത്രഗായകന്മാർക്കുവേണ്ടി ഉഷസ്സുകളെ ഉദിപ്പിക്കുകയും ചെയ്യുന്നു. ഉഷസ്സിൻെറ ശ്വേതവർണ്ണത്തെ ഇന്ദ്രൻതന്നെ വളർത്തുന്നു.

6. ***മഹോ മഹാനി പനയന്ത്യേന്ദ്രസ്യകർമ്മ സുകൃതാ പുരൂണി,***
***വൃജനേന വൃജിനാൻത്സം പിപേഷ മായാംഭിർദസ്യൂംരഭിഭൂത്യോജാഃ.***

ഇന്ദ്രനാൽ പൂർണ്ണമാക്കപ്പെട്ട അനേകം പ്രശംസനീയങ്ങളായ കർമ്മ ങ്ങളെ ഭക്തഗണങ്ങൾ സ്തുതിക്കുന്നു. ശത്രുക്കളെ സ്വാധീനപ്പെടുത്തുന്ന ഇന്ദ്രൻ തൻെറ അസ്ത്രങ്ങളാൽ പാപികളായ രാക്ഷസന്മാരെ വിവശരാക്കുകയും ശക്തിസമ്പന്നരായ അസുരന്മാരെ ക്ഷയിപ്പിക്കുകയും ചെയ്തിരിക്കുന്നു.

7. ***യുധേന്ദ്രോമ ാ വരിവശ്ചകാര ദേവേഭ്യഃ സത്പതിശ്ചർഷണിപ്രാഃ,***
***വിവസ്വതഃ സദനേ അസ്യ താനി വിപ്രാ ഉക്ഥേഭിഃകവയോ ഗൃണന്തി.***

ആരുടേയും സഹായം കൂടാതെതന്നെ ഇന്ദ്രൻ ഏകമാത്രനായി തൻേറതായ ശക്തിയാൽ മായായുദ്ധംവഴി സ്തുതിക്കുന്നവർക്ക് ധനത്തെ പ്രാപ്ത മാക്കി, ഈ ഇന്ദ്രൻ യജമാനനെ സദാ കാത്തുരക്ഷിക്കുകയും മനുഷ്യർക്ക് അവരാഗ്രഹിക്കുന്ന ഫലങ്ങളെള പ്രദാനം ചെയ്യുകയും ചെയ്യുന്നു. യജ്ഞാദി കർമ്മങ്ങളോടഒകൂടി മനുഷ്യർ ഇന്ദ്രനെ വരിക്കുന്നു.

8. ***സത്രാസാഹം വരേണ്യം സഹോദാം സസവാംസം സ്വരപശ്ചദേവീഃ,***
***സസാന യഃ പൃഥിവീം ദ്യാമുതേമാമിന്ദ്രം മദന്ത്യനു ധീരണാസഃ.***

യാതൊരിന്ദ്രൻ ശക്തിയെ പ്രദാനം ചെയ്യുന്നുവോ യാതൊരുത്തൻ ശത്രു സേനകളെ അതിവേഗം അമർത്തുന്നുവോ യാതൊരുത്തൻ സ്വർഗ്ഗീയജലത്തെ സേവിക്കുന്നുവോ ഏതൊരിന്ദ്രൻ ദ്യോവിനേയും പൃഥ്വിയേയും മനുഷ്യർക്കു നൽകിയിരുന്നുവോ ആ ഇന്ദ്രനെ സ്തുതിക്കുന്നവരും യജമാനനും അവനു ഹവിസ്സിനെ നൽകി പ്രസന്നനാക്കുന്നു.

9. ***സമാനാത്യാം ഉത സൂര്യ സസാനേന്ദ്രഃ സസാന പുരുഭോജസംഗാം,***
***ഹിരണ്യയമുതഭോഗം സസാന ഹത്വീ ദസ്യൂൻ പ്രാര്യ വർണമാവത്.***

അശ്വങ്ങൾ, ആനകൾ, ഒട്ടകങ്ങൾ മുതലായവയെ ഇന്ദ്രൻ മനുഷ്യരുടെ ഉപയോഗത്തിനുവേണ്ടി നൽകിയിരിക്കുന്നു. ഗോക്കൾ, എരുമകൾ, സ്വർണ്ണാഭര ണങ്ങൾ മുതലായവയേയും ഇന്ദ്രൻതന്നെ നൽകിയിരിക്കുന്നു. സൂര്യനെ ഇവൻ തന്നെ പ്രകാശിപ്പിക്കുന്നു. ഇവൻ രാക്ഷസന്മാരെ സംഹരിക്കുകയും ഓരോ ജാതികളേയും പാലിക്കുകയും ചെയ്തിരിക്കുന്നു.

10. ***ഇന്ദ്ര ഓഷധീരസനോദഹാനി വനസ്പതീരസനോദന്തരിക്ഷം,***
***വിഭേദ ബലം നുനുദേ വിവചോſഥാഭവദ് ദമിതാഭിക്രതൂനാം.***

ഇവൻ യവാദികളായ ഔഷധികളേയും ജീവികളേയും രചിച്ചിരിക്കുന്നു. ദിവസങ്ങളേയും അതുപോലെ വനസ്പതികളേയും സൃഷ്ടിച്ചു. ഇവൻ എല്ലാവരുടേയും ഉപകാരിയായ അന്തരീക്ഷത്തെ രക്ഷിച്ചിരിക്കുന്നു. ഇന്ദ്രൻ ബരാസുരനെ കീറിപ്പിളർന്നു, വിരോധികളേയും വിരുദ്ധാനുഷ്ഠാനങ്ങളോടു കൂടിയവരേയും മർദ്ദനം ചെയ്തു.

11. ***ശുനം ഹുമേവ മഘവാനമിന്ദ്രമസ്മിൻ ഭരേ നൃതമം വാജസാതൗ,***
***ശൃണ്വന്തമുഗ്രമുതയേ സമത്സു ധ്നന്തം വൃത്രാണി സംജിതം ധനാനാം.***

ധനൈശ്വര്യസമ്പന്നനും സുഖദാതാവും ആയ ഇന്ദ്രനെ നാം ഈ യുദ്ധ ത്തിൽ ആഹ്വാനം ചെയ്യുന്നു. ഏതൊരു യുദ്ധത്തിൽ അന്നം ലഭ്യമാകുന്നുവോ അതിൻെറ രക്ഷക്കായി ഇന്ദ്രനെ ആഹ്വാനം ചെയ്യുന്നു. ശത്രുനാശകനും ധനത്തിൻെറ വിജേതാവുമായ ഇന്ദ്രന് ഞങ്ങൾ ആഹുതി സമർപ്പിക്കുന്നു.

## സൂക്തം പത്രണ്ട്

(ഋഷി-വസിഷ്ഠൻ, അഗ്നി. ദേവത-ഇന്ദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്)

1. ***ഉദു ബ്രഹ്മാണ്യൈസ്തസ്രവസ്യേന്ദ്രം സമര്യേ മഹയാ വസിഷ്ഠ,
ആ യോ വിശ്വാനി ശവസാ തതാംനോപശ്രോതാ മാ ഈവതോ വചാംസി.***

ഹേ ഋത്വിക്കേ! നീ അന്നത്തെ ആഗ്രഹിച്ചുകൊണ്ട് സ്തോത്രങ്ങളെ ആലപിക്കൂ. ഹേ യജമാനനേ! നീ ഋത്വിക്കുകളോടുകൂടി ഈ യജ്ഞത്തിൽ ഇന്ദ്രനെ പൂജിക്കൂ. ഏതൊരിന്ദ്രൻ തൻെറ ശക്തിയാൽ ജീവികളെ വളർത്തുന്നുവോ അവൻ നമ്മുടെ വാണികളെ ശ്രവിക്കണേ.

2. ***അയാമി ഘോഷ ഇന്ദ്ര ദേവജാമിരിരജ്യന്ത യച്ഛുരുസ്തോ വിവാചി,
നഹി സ്വമായുശ്ചികിതേ ജനേഷു താനീദം ഹാംസ്യാതി പർഷ്യ-സ്മാൻ.***

ഹേ ഇന്ദ്രാ! ഏതൊരു സ്തോത്രങ്ങൾ ദേവതകൾക്കു ബന്ധുക്കൾക്ക് സമാനം പ്രിയപ്പെട്ടതായിരിക്കുന്നുവോ അതിനെ ഞങ്ങൾ ഗാനം ചെയ്യുന്നു. ഈ സ്തോത്രങ്ങൾവഴിയായി യജമാനനു സ്വർഗ്ഗാനുഭൂതിയുളവാക്കുന്ന സോമരസത്തിൻെറ വൃദ്ധിയെ പ്രാപിക്കുന്നു. മനുഷ്യരിൽ ഈ യജമാനൻ തൻെറ ആയുസ്സിനെ അറിയുന്നില്ല അതിനാൽ ഇവനു ജീവൽയജ്ഞത്തിനു പകരിക്കുന്ന ആയുസ്സിനെ നൽകൂ. ആയുസ്സിനെ നശിപ്പിക്കുന്ന പാപരൂപങ്ങളായ കാരണങ്ങളെ ഇവനിൽനിന്നും അകറ്റിക്കളയൂ.

3. ***യുജേ രഥം ഗവേഷണം ഹരിഭ്യാമുപ ബ്രഹ്മാണി ജുജുഷാണമസ്യുഃ,
വി ബാംഢിഷ്ഠസ്യ രോദസീ മഹിത്വേന്ദ്രോ വൃത്രാണ്യപ്രതീ ജഘന്വാൻ.***

ഇന്ദ്രൻെറ രഥം ഗോക്കളെ പ്രാപ്തമാക്കുന്നതാകുന്നു. ഇവൻ ഇതിൽ തൻെറ ഹര്യശ്വങ്ങളെ സംയുക്തമാക്കിക്കൊണ്ട് ആഗമിക്കുന്നു. നമ്മുടെ സ്തോത്രങ്ങൾ ആ ഇന്ദ്രനെത്തന്നെ സേവനം ചെയ്യുന്നു. ദ്യോവും പൃഥ്വിയും ഇവനു അധീനമാണ്. അവൻ വൃത്രാദികളായ എല്ലാ രാക്ഷസന്മാരേയും വംശത്തോടെ സംഹരിച്ചിരിക്കുന്നു.

4. ***ആപശ്ചിത് പിപ്യൂസ്തര്യേ ന ഗാവോ ന അന്നൃതം ജരിതാരസ്ത ഇന്ദ്ര,
യാഹി വായുർന നിയു തോ നോ അച്ഛാത്വം ഹി ധീഭിർദയസേ വി വാജാൻ.***

ഹേ ഇന്ദ്രാ! ഇടിച്ചു പിഴിഞ്ഞെടുത്ത ഈ സോമരസം ഗോവിനുതുല്യം വൃദ്ധിയെ പ്രാപിച്ചിരിക്കുന്നു. ഈ വൈദികൻ സ്തുതിക്കുവേണ്ടിയുള്ള സത്യഫലങ്ങളെ നൽകുന്ന യജ്ഞമണ്ഡലത്തിൽ എത്തിയിരിക്കുന്നു. അതിനാൽ നീ ഞങ്ങളുടെ സ്തോത്രങ്ങളെപ്രതി എഴുന്നെള്ളി അന്നം നൽകണേ.

5. ***തേ ത്വാ മദാ ഇന്ദ്ര മാദയന്തു ശുഷ്മിണം തുവിരാധസം ജരിത്രേ,
ഏകോ ദേവത്രാ ദയസേ ഹി മർതാനസ്സിഞ്ഛര സവനേ മാദയസ്വ.***

ഹേ ഇന്ദ്രാ! നീ ബലവാനാകുന്നു. സംസ്കരിക്കപ്പെട്ട ഈ സോമരസം നിന്നെ ഹർഷയുക്തനാക്കണേ. നിൻെറ അടുക്കൽ ഭക്തന്മാർക്കുവേണ്ടി അപരിമിതമായ ധനമുണ്ട്. നീ മനുഷ്യരുടെമേൽ കൃപചെയ്യുന്ന ഏകൻതന്നെയാകുന്നു. അതിനാൽ ഞങ്ങൾക്ക് അഭീഷ്ടഫലങ്ങളെ നൽകി സൗഖ്യമുള്ളവരാക്കൂ.

6. ***ഏവേദിന്ദ്ര വൃഷണം തജൂബാഹും വസിഷ്ഠാസോ അഭ്യർചന്ത്യർകൈഃ, സ ന സ്തുതോ വരവദ് ധാതു ഗോമദ് യൂയം പാ ത സ്വസ്തിഭിഃ സദാ നഃ***

വജ്രായുധധാരിയും അഭീഷ്ടവർഷകനുമായ ഇന്ദ്രനെ ഇന്ദ്രിയനിഗ്രഹം നടത്തിയിട്ടുള്ള സ്തോത്രകൻ ഉപാസനം ചെയ്യുന്നു. ആ ഇന്ദ്രൻ നമുക്ക് വളരെയധികം പുത്രന്മാരെയും ഗോക്കളോടുയുക്തമായ ധനത്തേയും നൽകണേ. ഹേ ദേവഗണങ്ങളേ! ഇന്ദ്രൻെറ പ്രേരണയാൽ നിങ്ങളും ഞങ്ങളുടെ പാലകന്മാരായിത്തീരണേ.

7. ***ഋജീഷീ വജ്രീ വൃഷഭസ്തുരാഷാട്ഛുഷ്മീരാജാ വൃത്രഹാ സോമപാവാ,***
***യുക്ത്വാ പരിഭ്യാമുപ യാസദർവാങ് മാധ്യം ദിനേ സവനേ മത്സദിന്ദ്രഃ.***

സോമാത്മകനും വജ്രധാരിയും അഭീഷ്ടവർഷകനും ശത്രുക്കളെ വശീകരിക്കുന്നവനും വൃത്രഹനനകർത്താവും ദേവതകളുടെ സ്വാമിയുമായ ഇന്ദ്രൻ പിഴിഞ്ഞെടുത്ത സ്ഥലത്തുനിന്നും സോമരസം പാനം ചെയ്യുന്നവനാകുന്നു. അവൻ തൻെറ കുതിരമേലാഗതനയി നമ്മുടെ സോമരസം പാനം ചെയ്ത് ഹൃഷ്ടനാകണേ.

.

## സൂക്തം പതിമൂന്ന്

(ഋഷി-വാമദേവൻ, ഗൗതമൻ, കുത്സൻ, വിശ്വാമിത്രൻ. ദേവത-ഇന്ദ്രൻ, ബൃഹസ്പതി, മരുത്ത്, അഗ്നി. ഛന്ദസ്-ജഗതി, ത്രിഷ്ടുപ്)

1. ***ഇന്ദ്രശ്ച സോമം പിബതം ബൃഹസ്പതേf സ്മിൻ യജ്ഞേ മന്ദസാനാ വൃഷണ്വസൂ,***
***ആ വാം വിശന്ത്വിന്ദവഃ സ്വാഭുവോf സ്മേ രയിം സർവവീരം നി യച്ഛതം.***

ഹേ ബൃഹസ്പതീ! നീ ഇന്ദ്രനോടുകൂടി സോമരസം പാനം ചെയ്യൂ. യജമാനനു ധനം നൽകുന്നവനായ നീ ഞങ്ങളുടെ ഈ യജ്ഞത്തിൽ അത്യധികം സന്തുഷ്ടനായിരിക്കുന്നു. നിൻെറ ശരീരത്തിൽ സോമരസം പ്രവേശിച്ചിരിക്കുന്നു. നീ ഞങ്ങൾക്കുവേണ്ട പുത്രാദികളേയും ധനത്തേയും പ്രദാനം ചെയ്യണേ.

2. ***ആ വോ വഹന്തു സപ്തയോ രഘുഷ്യദോ രഘുപത്വാനഃ പ്ര ജി ഗാത ബാഹുഭിഃ,***
***സീദതാ വർഹിരുരു വഃ സദസ്കൃതം മാദയത്വം മരുതോ മധ്വോ അന്ധസഃ.***

ഹേ മരുദ്ഗണങ്ങളേ! ദ്രുതഗാമിയായ അശ്വം നിങ്ങളെ ഞങ്ങളുടെ യജ്ഞസ്ഥലത്ത് കൊണ്ടുവന്നുചേർത്തിരിക്കുന്നു. നിങ്ങൾ അതിവേഗം ഇവിടെ ആഗതരാകണേ. നിങ്ങൾക്കുവേണ്ടി വിശാലമായ വേദി നിർമ്മിക്കപ്പെട്ടിരിക്കുന്നു. വിരിക്കപ്പെട്ടിരിക്കുന്ന ഈ കുശാസനത്തിന്മേൽ ആസനസ്ഥരായി സോമരസം പാനം ചെയ്തു തൃപ്തരാകണേ.

3. ***ഇമൈ സ്തോമമർഹതേ ജാതവേദസേ രഥാമിവ സം മഹേമാ മനഷയാ, ഭദ്രാ ഹി നഃ പ്രമതിരസ്യ സംസദ്യഗേ സഖ്യേ മാരിഷാമാ വയം തവ.***

ഹേ ജാതവേദസ്സേ! പൂജ്യനായ അഗ്നിയുടെ സ്തോത്രങ്ങളെ ഞങ്ങൾ അതേപ്രകാരംതന്നെ ശുദ്ധമായി ആലപിക്കുന്നു. ഞങ്ങളുടെ ബുദ്ധി ഈ അഗ്നിയെ പ്രദീപ്തമാക്കുന്നതിൽ മംഗലമയിയാകണേ.

4. ***ഐഭിരഗ്നേ സരഥം യാഹ്യർവാങ് നാനാരഥം വാ വിഭവോ ഹ്യശ്വാഃ, പത്നീവതസ്ത്രിംശതം ത്രീംശ്ച ദേവാനനുഷ്വധമാ വഹ മാദയസ്വ.***

ഹേ അഗ്നീ! മുപ്പത്തിമൂന്നു ദേവതകളോടുംകൂടി ഒരു രഥത്തിൽ ആരൂഢനായി ആഗമിക്കണേ. എന്തുകൊണ്ടെന്നാൽ നിൻെറ അശ്വങ്ങൾ അത്യധികം സമർത്ഥരാകുന്നു. അതിനാൽ ദേവതകൾക്ക് ആഹുതി നൽകുന്ന സമയങ്ങളിലെല്ലാം അവയേയും ഇവിടെ കൊണ്ടുവന്ന് സോമരസം പ്രദാനം ചെയ്ത് പ്രസന്നരാക്കണേ.

## സൂക്തം പതിനാല്

(ഋഷി-സൗരഭി. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗാഥ.)

1. ***വയമു ത്വാമപൂർവ്യ സ്ഥൂരം നകച്ചിദ് ഭരന്തോ വസ്യവഃ, വാജേ ചിത്രം ഹവാമഹേ.***

എപ്പോഴും യുവത്വത്തോടുകൂടിയ ഇന്ദ്രാ! നീ പൂജ്യനും പോഷണകർത്താവുമാകുന്നു. രക്ഷയെ ആഗ്രഹിക്കുന്ന ഞങ്ങൾ നിങ്ങൾക്കാഹുതി നൽകുന്നു. നീ ഞങ്ങളുടെ യാതൊരു വിരോധികളുടേയും അടുക്കൽ പോകാതിരിക്കൂ. നിപുണനായ രാജാവ് വിജയത്തെ മാടിവിളിക്കുന്നതുപോലെ ഞങ്ങൾ നിങ്ങളെ വിളിക്കുന്നു.

2. ***ഉപ ത്വാ കർമന്നൂതയേ സ നോ യുവോഗ്രശ്മക്രാമ യോ ധൃഷത്, ത്വാമിദ്ധ്യവിതാരം വവൃമഹേ സഖായേ ഇന്ദ്ര സാനസിം.***

ഹേ ഇന്ദ്രാ! യുദ്ധം മുതലായവയുടെ അവസരങ്ങളിൽ ഞങ്ങൾ ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി നിങ്ങളുടെ ആശ്രയത്തെ മുറുകെപ്പിടിക്കുന്നു. നിത്യയുവത്വത്തോടുകൂടിയവനും ശത്രുസംഹാരകനും ആയ ഇന്ദ്രൻ നമ്മെ സഹായിക്കുവാൻ ആഗതനാകണേ. ഹേ ഇന്ദ്രാ! ഞങ്ങൾ നിന്നെ സഖാവായി മാനിക്കുന്നു. അതിനാൽ രക്ഷയ്ക്കുവേണ്ടി നിന്നെത്തന്നെ അഭിലഷിക്കുന്നു.

3. ***യോ ന ഇദമിദം പുരാ പ്ര വസ്യ ആനിനായ തമു വസ്തുഷേ, ഹഖായ ഇന്ദ്രമൂതയേ.***

ഹേ യജമാനാ! നിൻെറ രക്ഷയ്ക്കുവേണ്ടി ഞാൻ ഇന്ദ്രനെ സ്തുതിക്കുന്നു. ആ ഇന്ദ്രൻ നമുക്കു പണ്ടുമുതൽക്കേ ഗോക്കൾ മുതലായ ധനങ്ങൾ തന്നു കഴിഞ്ഞിരിക്കുന്നു. ഞാൻ അഭീഷ്ടദാതാവിനെത്തന്നെ സ്തവനങ്ങളാൽ പുകഴ്ത്തുന്നു.

4. ***ഹര്യശ്വം സത്പതി ചർഷണീസഹം സ ഹി ഷ്മാ യോ അമന്ദത, ആ തു നഃ സ വയതി ഗവ്യമശ്വ്യം സ്തോതൃഭ്യോ മഘവാ ശതം.***

യാതൊരുത്തൻ ഈ മനുഷ്യരുടെ രക്ഷകനായിരിക്കുന്നുവോ അവൻെറ അശ്വം ഹരിതവർണ്ണത്തോടുകൂടിയതാകുന്നു. യാതൊരുത്തൻ മനുഷ്യരെ നിയന്ത്രിക്കുകയും അവരുടെ സ്തുതികളാൽ പ്രസന്നനാകുകയും ചെയ്യുന്നുവോ ഞാൻ ആ ഇന്ദ്രനോടുതന്നെ പ്രാർത്ഥിക്കുന്നു. അവൻ ഞങ്ങളാകുന്ന സ്തോത്രഗായകർക്ക് ഒരു നൂറു ഗോക്കളേയും അശ്വങ്ങളേയും പ്രദാനം ചെയ്യണേ.

## സൂക്തം പതിനഞ്ച്

(ഋഷി–ഗൗതമൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–ത്രിഷടുപ്.)

1. ***പ്ര മംഹിഷ്ഠായ ബൃഹതേ ബൃഹദ്രയേ സത്യയുഷ്മായ തവസേ മതിം ഭരേ,***
***അപാമിവ പ്രവണേ യസ്യ ദുർധരം രാധാ വിശ്വായു ശവസേ അപാവൃതം.***

ഇന്ദ്രന്റെ ഐശ്വര്യം മനുഷ്യരെ പരിപാലിക്കുന്നതിൽ സമർത്ഥമാകുന്നു. ദാതാവും സമർത്ഥനും എല്ലാ ഗുണങ്ങളാലും ശ്രേഷ്ഠനുമായിരിക്കുന്ന ഇന്ദ്രനെ ഞാൻ സ്തുതിക്കുന്നു. താഴോട്ടൊഴുകുന്ന ജലത്തിന്റെ പ്രവാഹം അസഹനീയമായിരിക്കുന്നതുപോലെ അദ്ദേഹത്തിന്റെ ശക്തി യുദ്ധാദികളുടെ അവസരങ്ങളിൽ അസഹനീയമായി അനുഭവപ്പെടുന്നു. ഞാൻ ആ ഇന്ദ്രനെത്തന്നെ സ്തുതിക്കുന്നു.

2. ***അധ തേ വിശ്വമനു ഹാസാദിഷ്ടയ ആപോ നിമ്നേവ സവനാ ഹവിഷ്മതഃ,***
***യതു പർവതേ ന സമശീത ഹര്യത ഇന്ദ്രസ്യ വജ്ജ്രഃ ശ്നഥിതാ ഹിരണ്യയ.***

ഹേ ഇന്ദ്രാ! ജലം നിമ്നസ്ഥാനങ്ങൾക്കനുകൂലമായിരിക്കുന്നതു പോലെ നിന്റെ അഭിഷ്ടങ്ങൾക്ക് ലോകം മുഴുവൻ അനുകൂലമായിരിക്കണേ. ശത്രു മർദ്ദകനായവന്റെ സുവർണ്ണയുക്തമായ വജ്രായുധം പർവ്വതങ്ങളിൽപ്പോലും തടയപ്പെടുന്നില്ല. അതിനാൽ ലോകം മുഴുവൻ അവനനുകൂലമായിരിക്കുന്നു. മൂന്നു യജ്ഞീയസ്തവനങ്ങളും അവനനുകൂലമായിരിക്കുന്നു.

3. ***അസ്മൈ ഭീമായ നമസാ സമധ്വര ഉഷോ ന ശുഭ്ര ആ ഭരാ പനീയസേ,***
***യസ്യ ധാമ ശ്രവസേ നാമേന്ദ്രിയംജ്യേതിരകാരി ഹരിതോനായസേ.***

ഹേ ഉഷസ്സേ! ഏതൊരിന്ദ്രനാൽ ശത്രുക്കൾ ഭയഭീതരായിരിക്കുന്നുവോ അവനുവേണ്ടി ഈ യജ്ഞം നടത്തിക്കൊണ്ടിരിക്കുന്നു അതിനാൽ ഈ ഇന്ദ്രനെ അന്നസഹിതം ഇങ്ങോട്ട് ആഗതനാക്കണേ. യാതൊരുത്തന്റെ ജലം അന്നം സമൃദ്ധമാക്കുന്നുവോ ഏതൊരിന്ദ്രൻ ദിക്കുകളെ പ്രകാശമാനമാക്കുന്നുവോ അവനെ ഞങ്ങളുടെ യജ്ഞസ്ഥാനത്തേക്കു തട്ടിക്കൊണ്ടുവരണേ.

4. ***ഇമേ ത ഇന്ദ്ര തേ വയം പുരുഷ്ടുത യേ ത്വാരഭ്യ ചരാമസി പ്രഭൂവസോ,***
***നഹി ത്വദന്യോ ഗിർവണോ ഗിരഃ സഘത് ക്ഷോണീരിവപ്രതി നോ ഹര്യ തദ് വചഃ.***

ഹേ ഇന്ദ്രാ! നീ മഹത്തായ ധനത്താൽ സമ്പന്നനാകുന്നു. നീ സ്തുതിക്കപ്പെടുവാൻ യോഗ്യനാകുന്നു. ഞങ്ങൾ നിന്റെ ആശ്രിതരാകുന്നു. ഹേ ഇന്ദ്രാ! നീ അത്യന്തം മഹിമയുള്ളവനാകുന്നു. ഞങ്ങളുടെ സ്തുതികൾ കേവലങ്ങളാണ്, ആകയാൽ ഞങ്ങളുടെ വാണിയെ ശ്രവിക്കണേ. രാജാവ് പ്രജകളുടെ കാര്യങ്ങൾ കേൾക്കുന്നതുപോലെ നീ ഞങ്ങളുടെ കാര്യങ്ങളെല്ലാം ശ്രവിക്കണേ.

5. ***ഭൂരി ത ഇന്ദ്ര വീര്യ തവ സ്മസ്യസ്യ സതോതുർമഘവൻ കാമമാ പൃണ,***
***അനു തേ ദ്യൗർബൃഹതീ വീര്യം മമ ഇയം ച തേ പൃഥിവീ നേമി ഓജസേ.***

ഹേ ഇന്ദ്രാ! ഞങ്ങൾ നിൻെറ വൃത്രഹനനാദികളായ എല്ലാ മഹാകർമ്മ ങ്ങളേയും ചിന്തിച്ച് നിൻെറ ഉപാസകരായിരിക്കുന്നു. നീ സ്തുതിപാഠകനായ ഈ യജമാനൻെറ ആഗ്രഹങ്ങളെ പൂർണ്ണമാക്കണേ. നിൻെറ ശക്തിയെ വിശാലമായ ആകാശംതന്നെ അംഗീകരിച്ചിരിക്കുന്നു. ഈ ഭൂമി നിൻെറ ബലത്താൽ കുനിഞ്ഞുപോയിരിക്കുന്നു. അതിനാൽ ഇവനും നിന്നെ അംഗീകരിച്ചി രിക്കുന്നു.

6. ***ത്വം തമിന്ദ്ര പർവതം മഹാമുരു വജ്രേണ പവശശ്ചകർതിഥ,***
***അവാസൃജോ നിവൃതാഃ സർതവാ അപഃ സത്രാ വിശ്വം ദധിഷേ കേവലം സഹഃ.***

ഹേ വജ്ജ്രധാരീ! നീ ഭയങ്കരമായ പർവ്വതങ്ങളെ തുണ്ടുതുണ്ടാക്കി മുറിച്ചി ടുകയും മേഘങ്ങളെ നദീരൂപത്തിൽ പ്രവഹിപ്പിക്കുകയും ചെയ്തു. ഇപ്ര കാരമുള്ള എല്ലാ ശക്തികളേയും നീ ധാരണം ചെയ്തിരിക്കുന്നു. നിൻെറ ഈ മഹിമ യഥാർത്ഥംതന്നെയാകുന്നു.

## സൂക്തം പതിനാറ്

(ഋഷി-അയാസ്യൻ. ദേവത-ബൃഹസ്പതി. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***ഉദപ്രുതോ ന വയോ രക്ഷമാണാ വാവദതോ അഭ്രിയസ്യേവ ഘോഷാഃ,***
***ഗിരിഭ്രജോ നോർമയോ മദന്തോ ബൃഹസ്പതിമഭ്യർക്കാ അനാവൻ.***

മേഘസമാനം ശബ്ദയമാനമായി ജലത്തിൽ വിചരണശീലമായിരിക്കു ന്നതും പക്ഷികളെപ്പോലെ ശബ്ദമുണ്ടാക്കുന്നതും രക്ഷിക്കുന്നതും മേഘങ്ങളിൽ നിന്നും ധാരാരൂപത്തിൽ പതിക്കുന്നതും ആയ ഊർമ്മികൾ ശബ്ദമുണ്ടാക്കുന്ന തുപോലെ ബൃഹസ്പതിയെ സ്തുതിക്കുന്നതിനുവേണ്ടി മന്ത്രങ്ങൾ ഉരുവിടുന്നു.

2. ***സം ഗോഭിരാംഗിരസോ നക്ഷമാണോ ഭഗഇവേദര്യമണം നിനായ,***
***ജനേ മിത്രോ ന ദമ്പതീ അനക്തി ബൃഹസ്പതേ വാജയാശൂം- രിവാജൗ.***

അംഗിരസുമഹർഷി എങ്ങനെ സൂര്യനെപ്പോലെ ഗോഘൃതാദികൾ സഹിതം വിവാഹകാലത്തിൽ പതിപത്നിമാർക്ക് അര്യമാദേവനെക്കൊണ്ട് അഭയം നൽകിയതുപോലെ ഈ ദമ്പതികൾക്ക് അര്യമാദേവൻ അഭയം നൽകണേ. സൂര്യൻ പ്രകാശത്തിനുവേണ്ടി തൻെറ രശ്മികളെ ഏകീകരിക്കുന്നതുപോലെ ഈ ഭാര്യാഭർത്താക്കന്മാരെ ഒന്നാക്കിത്തീർക്കണേ. ഹേ ബൃഹസ്പതീ! യുദ്ധത്തിനു നിയുക്തനായ വീരൻ അശ്വങ്ങളെ തയ്യാറാക്കുന്നതുപോലെ ഈ വധൂവരന്മാരെ സംയുക്തമാക്കണേ.

3. ***സാധ്വര്യാ അതിഥിനീരിഷരാ സ്പർഹാഃ സുവർണാ അനവദ്യരൂപാഃ,***
***ബൃഹസ്പതിഃ പർവതേഭ്യോ വിതൂര്യാ നിർഗാ ഊപേ യവമിവ സ്ഥിവിഭ്യഃ.***

ധാന്യാഗാരങ്ങളിൽനിന്നും ധാന്യങ്ങളെ പുറത്തുകൊണ്ടുവരുന്നതുപോലെ ബൃഹസ്പതി സ്തോത്രകന്മാർക്കും അതിഥികൾക്കും മുനികൾക്കും തൃപ്തികരവും മനോഹരവുമായ ബലത്താൽ അപഹരിക്കപ്പെട്ട ഗോക്കളെ പർവ്വതങ്ങളിൽനിന്നും കൊണ്ടുവന്നു നൽകുന്നു.

4. ***ആപ്രൂഷായന മധുന ഋതസ്യ യോനിമവക്ഷിപന്നർക്ക ഉൽക്കാമിവ ദ്യോഃ,***
***ബൃഹസ്പതിരുദ്ധരന്നശ്മനോ ഗാഭൂമ്യാ ഉദ്നേവ വി ത്വചം ബിഭേദ.***

ആദിത്യൻ ഉൽക്കകളെ അധോഭാഗത്തേക്കു പതിപ്പിക്കുന്നതുപോലെ ബൃഹസ്പതി പൃഥ്വിയെ നനയ്ക്കുന്ന മേഘങ്ങളെ അധോമുഖരാക്കിയയയ്ക്കുന്നു. ജലം ഭൂമിയെ വികസിപ്പിക്കുന്നതുപോലെ ശത്രുക്കളാൽ അപഹരിക്കപ്പെട്ട ഗോക്കളെ തിരിച്ചുകൊണ്ടുവന്ന് അവയുടെ ഖുരങ്ങളാൽ ഭൂമിയുടെ ത്വക്കിനെ വേർതിരിക്കുന്നു.

5. ***അപ ജ്യോതിഷാ തമോ അന്തരിക്ഷാദുദ്നം ശീപാലമിവ വാത ആജത്,***
***ബൃഹസ്പതിരനുമൃശ്യ വലസ്യാഭ്രാമിവ വാത ആ ചക്ര ആ ഗാഃ.***

ഹേ ബൃഹസ്പതിദേവാ! വായു ജലം വേർപെടുത്തുന്നതുപോലെ ഗോക്കളെ തടഞ്ഞു നിർത്തുന്നവൻ മലയിടുക്കിലുള്ള അന്ധകാരത്തെ പ്രകാശത്താൽ അകറ്റിക്കളയുകയും ശക്തിയോടെ ഗോക്കളുടെ സ്ഥാനങ്ങളിൽ കാവൽ നിന്നുകൊണ്ട് എങ്ങനെ വായു മേഘങ്ങളെ ഛിന്നഭിന്നമാക്കുന്നോ അതുപോലെ ഗോക്കളെ അങ്ങിങ്ങായി മേയാൻ അനുവദിക്കുകയും ചെയ്യുന്നു.

6. ***യദാ വലസ്യ പീയതോ ജസും ഭേദ ബൃഹസ്പതിരഗ്നിതപോഭി-ரർ കൈഃ,***
***ദദ്ഭിർന ജിഹ്വാ പരിവിഷ്ടമാദദാവിർനിധീരകൃണോദുസ്രിയാണാം.***

ബലാസുരൻെറ ഹിംസാത്മകങ്ങളായ ആയുധങ്ങളെ ബൃഹസ്പതി അഗ്നിക്കുതുല്യം താപാത്മകങ്ങളായ മന്ത്രങ്ങളാൽ എങ്ങനെ നശിപ്പിക്കുന്നുവോ എങ്ങനെ ചവച്ചരച്ചു ഭക്ഷണത്തെ ജിഹ്വ വിഴുങ്ങുന്നോ അതുപോലെ ബലാസുരനെ അദ്ദേഹം പയസ്വിനിയായ ഗോവിനെ പ്രകടമാക്കിക്കാണിച്ചു.

7. ***ബൃഹസ്പതിരമൃത ഹി തൃദാസാം നാമ സ്വരീണാം സദനേ ഗുഹായത്,***
***ആണ്ഡേവ ഭിത്വാ ശകുനസ്യ ഗർഭമദുസ്രിയാഃ പർവതസ്യത്മനാജത്.***

ഗുഹകളിൽ ഒളിഞ്ഞിരുന്ന ഗോക്കളെപ്പറ്റി ബൃഹസ്പതി അറിഞ്ഞപ്പോൾ പർവ്വതത്തെ പിളർന്ന് അവയെ മയിൽപക്ഷികൾ അവയുടെ മുട്ട പൊട്ടിച്ച് അതിലെ ഗർഭത്തെ പുറത്തുകൊണ്ടുവരുന്നതുപോലെ പുറത്തുകൊണ്ടുവന്നു.

8. ***അശ്നാപിനദ്ധം മധു പര്യപശ്യന്മത്സ്യം ന ദീന ഉദനി ക്ഷിയന്തം,***
***നിഷ്ടജ്ജഭാര ചമസം ന വൃക്ഷാദ് ബൃഹസ്പതിർവിരവേണാ വികൃത്യ.***

നദികളിലെ ജലം കുറയുമ്പേൾ അതിലെ മത്സ്യങ്ങളെ മനുഷ്യർ കാണുന്നതുപോലെ ബൃഹസ്പതി പർവ്വതത്തിലെ ഗുഹയെ മൂടിയിരിക്കുന്ന കല്ലിനെ മാറ്റി ഗോക്കളെ ദർശിച്ചു. യജ്ഞപാത്രത്തെ വൃക്ഷത്തിൽനിന്നും മാറ്റുന്നതുപോലെ ഗോരൂപധാരിയായ ബലാസുരനെ നിഹനിച്ച് ഗുഹയിൽനിന്നും ഗോക്കളെ രക്ഷിച്ചു.

9. ***സോഷാമവിന്ദത് സ സ്വഃ സോ അഗ്നിം സോ അർക്കേണ വി വബാധേ തമാംസി,***
***ബ്രഹസ്പതിർഗോ വപുഷോ വലസ്യ നിർമജ്ജാനം ന പർവണോ ജഭാര.***

ബൃഹസ്പതി ഇരുളിൽ മറഞ്ഞിരിക്കുന്ന ഗോക്കളെ ദർശിക്കുന്നതിനായുള്ള പ്രകാശത്തിനുവേണ്ടി സൂര്യനേയും അഗ്നിയേയും പ്രാപിച്ചു.

10. ***ഹിമേവ പണീ മുഷിതാ വനാനി ബൃഹസ്പതിനാകൃപയദ് ബലോ ഗാഃ,***
***അനാനുകൃത്യമപുനശ്ചകാര യാത് സൂര്യാമാസാ മിഥ ഉച്ചരാതഃ.***

ഇലകളെ നിസ്സാരമാക്കി പെറുക്കിയെടുക്കുന്നതുപോലെ ബൃഹസ്പതി ഈ ഗോരൂപമാകുന്ന ധനത്തെ കരഗതമാക്കി. ബലാസുരൻ അപഹരിക്കപ്പെട്ട ഗോക്കളെ ബൃഹസ്പതിക്കു നൽകി, ബൃഹസ്പതിയാൽ സൂര്യചന്ദ്രന്മാർ ദിനരാത്രങ്ങളെ പ്രകടമാക്കിക്കൊണ്ട് ഭ്രമണം ചെയ്യുന്നു. ബൃഹസ്പതിയുടെ ഈ കർമ്മങ്ങളെ മറ്റാർക്കും ചെയ്യുവാൻ സാദ്ധ്യമല്ല.

11. ***അഭി ശ്യാവം ന കൃശനേഭിരശ്വം നക്ഷത്രേഭിഃ പിതരോ ദ്യാമപിംശൻ,***
***രാത്ര്യാം തമോ അദധുർജ്യോതിരഹൻ ബൃഹസ്പതിർഭിനദദ്രിം വിദദ് ഗാഃ.***

ബൃഹസ്പതി ഗോക്കളെ ഒളിച്ചുവച്ചിരുന്ന പർവ്വതത്തെ പിളർക്കുകയും ഗോക്കളെ രക്ഷിക്കുകയും ചെയ്തപ്പോൾ പാലകന്മാരായ ദേവതകൾ അശ്വങ്ങളെ അലങ്കരിക്കുന്നതുപോലെ നക്ഷത്രങ്ങൾ ദ്യുലോകത്തെ അലങ്കൃതമാക്കി. അവർ പകൽ സൂര്യരൂപമാകുന്ന തേജസ്സിനേയും രാത്രിയിൽ അന്ധകാരത്തേയും സ്ഥാപിച്ചു.

12. ***ഇദമകർമ നമോ അഭ്രിയായ യഃ പൂർവീരന്വാനോനവീതി,***
***ബൃഹസ്പതിഃ സ ഹി ഗോഭിഃ സോ അശ്വൈ സ വീരേഭിഃ സ നൃഭിർനോ വയോ ധാത്.***

മേഘത്തെ പിളർന്ന് ജലം കൊണ്ടുവന്ന ബൃഹസ്പതിക്കുവേണ്ടി ഞങ്ങൾ ഈ ഹവിസ്സിനെ നൽകുന്നു. അവൻ നമ്മുടെ സ്തുതികളെ പ്രശംസിക്കുകയും ഗോക്കൾക്കാവശ്യമായ അന്നത്തെ നൽകുകയും അതുപോലെ അശ്വങ്ങൾ, പുത്രന്മാർ, ഭൃത്യാദികൾ എന്നിവയാൽ നമ്മെ അനുഗ്രഹിക്കുകയും ചെയ്യണേ.

## സൂക്തം പതിനേഴ്

(ഋഷി-കൃഷ്ണൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***അച്ഛാ മ ഇന്ദ്രം മതയഃ സ്വർവിദഃ സധ്രീചീർവിശ്വാ ഉശതീരനൂഷത,***
***പരി ഷ്വജന്തേ ജനയോ യഥാ പതിം മർപ ന ശുന്ധ്യും മഘവാൻ മൂതയേ.***

സുന്ദരമായ കരങ്ങളോടും വാണിയോടുംകൂടി ഞാൻ ഇന്ദ്രനെ സ്തുതിക്കുന്നു. ഈ സ്തോത്രങ്ങൾ സ്വർഗ്ഗപ്രാപ്തിക്കു സഹായകങ്ങളും അതുപോലെ പരസ്പരം സംയുക്തങ്ങളുമാകുന്നു. സന്താനത്തെ ആഗ്രഹിക്കുന്ന സ്ത്രീകൾ ഭർത്താവിനെ കെട്ടിപ്പിടിക്കുന്നതുപോലെയും പിതാവിനെ കാണുമ്പോൾ പുത്രന്മാർ ഓടിവന്നു കെട്ടിപ്പിടിക്കുന്നതുപോലെയും എന്റെ സ്തുതികൾ ഇന്ദ്രനെ പ്രാപിക്കണേ.

2. ***ന ഘാ ത്വദ്രിഗപ വേതി മേ മനസ്ത്വേ ഇത് കാമം പുരുഹൂത ശിശ്രയ,***
***രാജേവ ദസ്മ നി ഷദോഽധി ബർഹിഷ്യസ്മിൻത്സുസോമേഽ വപാന മസ്തു തേ.***

ഹേ ഇന്ദ്രാ! എൻെറ മനസ്സ് ഒരിക്കലും നിന്നിൽനിന്നും വേർപെടുന്നില്ല. അത് എപ്പോഴും നിന്നെത്തന്നെ ആഗ്രഹിച്ചുകൊണ്ടിരിക്കുന്നു. നീ ശത്രുക്കളെ നശിപ്പിക്കുന്നവനാകുന്നു. രാജാവു സിംഹാസനത്തിലിരിക്കുന്നതുപോലെ നീ ഈ കുശരൂപമായ സിംഹാസനത്തിൽ വിരാജിക്കണേ. സുസംസ്കാരിതമായ ഈ സോമയാഗത്തിൽ നീ സോമരസം പാനം ചെയ്യണേ.

3. ***വിഷ്ടവൃദിന്ദ്രോ അമതേരുത ക്ഷുധഃ സ ഇന്ദ്രായോ മഘവാ വസ്വ ഈശതേ,***
***തസ്യേദിമേ പ്രവണേ സപ്ത സിന്ധവോ വയോ വർധന്തി വൃഷഭസ്മ ശുഷ്മിണഃ.***

ആ ഇന്ദ്രൻ നമ്മുടെ ക്ഷുധയെ നശിപ്പിക്കണേ. നമ്മുടെ ദാരിദ്ര്യത്തെ അകറ്റണേ. എന്തുകൊണ്ടന്നാൽ അദ്ദേഹംതന്നെ ധനത്തിൻെറ സ്വാമിയാകുന്നു. ഈ ഇന്ദ്രൻെറ സപ്തനദികൾതന്നെ അന്നത്തെ വളർത്തുന്നു.

4. ***വയോ ന വൃക്ഷം സുപലാശമാസദൻത്സോ മാസ ഇന്ദ്രം മന്ദിനശ്ചമൂഷദഃ,***
***പ്രൗഷാമനീകംശവസാ ദവിദ്യു തദ് വിദത് സ്വർമനവേ ജ്യോതിരാര്യം,***

പക്ഷികൾ വൃക്ഷത്തിലിരിക്കുന്നതുപോലെ ഹർഷദായകമായ സോമരസം ഇന്ദ്രനെത്തന്നെ ആശ്രയിച്ചിരിക്കുന്നു. ഈ സോമത്തിൻെറ പ്രകാശിക്കുന്ന മുഖം സൂര്യരൂപമാകുന്ന ജ്യോതിസ്സിനെ പ്രകാശത്തിനുവേണ്ടി മനുഷ്യർക്കു പ്രദാനം ചെയ്തിരിക്കുന്നു.

5. ***കൃതം ന ശ്വഘ്നീ വി ചിനോതി ദേവനേ സംവർഗ യന്മഘവാ സൂര്യ ജയത്,***
***ന തത് തേ അന്യോ അനു വീര്യ ശകന്ന പുരാണോ മഘവൻനോത നൂതനഃ.***

ചൂതുകളിക്കാരൻ കരുക്കളെ സ്വീകരിക്കുന്നതുപോലെ നമ്മുടെ സ്തുതികൾ ഇന്ദ്രനെ പ്രാപിക്കുന്നു. എന്തുകൊണ്ടെന്നാൽ ഇന്ദ്രൻ തമോനാശകനായ സൂര്യനെ ആകാശത്തിൽ പ്രതിഷ്ഠിച്ചിരിക്കുന്നു. ഹേ ഇന്ദ്രാ! നിൻെറ ശക്തിയെ അനുകരിക്കുവാൻ മറ്റാർക്കും സാധ്യമല്ല. നിന്നെക്കാൾ പ്രാചീനനും നവീനനും ആയ ആർക്കും നിന്നെപ്പോലെ പ്രവർത്തിക്കുവാൻ സാധിക്കുന്നില്ല.

6. ***വിശംവിശം മഘവാ പര്യശായത ജനാനാം ധേനാ അവചാകശദ് വൃഷാ,***
***യസ്യാഹ ശക്രഃ സവനേഷു രണ്യതി സ തീവ്രൈഃ സോമൈഃ സഹതേ പൃതന്യതഃ.***

എല്ലാ ഉപാസകന്മാരുടേയും അടുക്കൽ അനുഗ്രഹവർഷകനായ ഇന്ദ്രൻ ഒരേ സമയംതന്നെ എത്തുകയും എല്ലാവരുടേയും സ്തുതികളെ ഒരേസമയം തന്നെ ശ്രദ്ധിക്കുകയും ചെയ്യുന്നു. ഇപ്രകാരമുള്ള ഇന്ദ്രൻ ഏതൊരു യജമാനൻെറ ത്രികാലയജ്ഞങ്ങളിൽ പ്രതിഷ്ഠതനായിരിക്കുന്നുവോ ആ യജമാനൻ ശക്തിപ്രദായകമായ സോമരസത്തിൻെറ പ്രഭാവത്താൽ യുദ്ധകുതുകികളായ ശത്രുക്കളെ സ്വാധീനത്തിലാക്കുന്നു.

7. ***ആപോ ന സിന്ധുമഭി യത് സമക്ഷരൻത്സോമാസ ഇന്ദ്രം കുല്യാഇവ ഹ്രദം,***
***ധന്തി വിപ്രാ മഹോ അസ്യ സാദനേ യവം ന വൃഷ്ടിർദിവ്യേന ദാനുനാ.***
ജലം സാഗരത്തിനുനേരെ ഒഴുകുന്നതുപോലെയും ചെറുനദികൾ തടാകത്തിൽ പതിക്കുന്നതുപോലെയും സോമരസം ഇന്ദ്രനെ ലക്ഷ്യമാക്കി പ്രവഹിക്കുമ്പോൾ സ്തോത്രകന്മാർ ഞങ്ങളുടെ സ്തുതികാൽ ഇന്ദ്രൻെറ മഹിമയെ പ്രവൃദ്ധമാക്കുന്നു. മേഘം ജലം നൽകി ധാന്യങ്ങളെ വളർത്തുന്നതുപോലെ സ്തുതിക്കുന്നവരായ ജ്ഞാനികൾ തങ്ങളുടെ സ്തോത്രങ്ങളാൽ ഇന്ദ്രനെ ശക്തിപ്പെടുത്തുന്നു.

8. ***വൃഷാ ന ക്രുദ്ധഃ പതയദ് രജഃ സ്വാ യോ അര്യ പത്നീരകൃണോദിമാ അപഃ,***
***സ സുന്വതേ മഘവാ ജീരദാനവേ് വിന്ദജ്ജ്യോതിർമനവേ ഹവിഷ്മതേ.***
സൂര്യനാൽ സുരക്ഷിതമായ ജലത്തെ ഏതൊരിന്ദ്രൻ പൃഥ്വിയിൽ പതിപ്പിക്കുന്നുവോ അദ്ദേഹം ക്രുദ്ധനായ വൃഷഭത്തിനു സമാനം മേഘങ്ങളെ ഛിന്നഭിന്നമാക്കുന്നതിനു പോവുകയും സോമരസം തയ്യാറാക്കുന്ന ഹവിർദാതാവായ യജമാനനു നൽകുകയും ചെയ്യുന്നു.

9. ***ഉജ്ജായതാം പരശുർജ്യോതിഷാ സഹ ഭൂയാ ഋതസ്യ സുദുഘാ പുരാണവത്,***
***വി രോചതാമരുഷോ ഭാനുനാ ശുചിഃ സ്വർണശുക്രം ശുശുചീത സത്പതിഃ.***
മേഘങ്ങളെ തകർക്കുന്നതിന് ഇന്ദ്രൻെറ വജ്രായുധം അതിൻെറ തേജസ്സോടുകൂടി പ്രകടമാക്കണേ. ജലത്തെ ദോഹനം ചെയ്യുന്നവർ വീണ്ടും പ്രകടമാവുകയും തൻെറ തേജസ്സാൽ പ്രകശിക്കുകയും ചെയ്യണേ. പ്രകാശപൂർണ്ണമായ സൂര്യൻ തൻെറ തേജസ്സാൽ പ്രകാശിക്കുന്നതുപോലെ സാധുജനങ്ങളുടെ സംരക്ഷകനായ ഇന്ദ്രൻ അത്യധികം തേജസ്വിയായി ഭവിക്കണേ.

10. ***ഗോഭിഷ്ടരേമാമതിം ദുരേവാം യവേന ക്ഷുധം പുരുഹൂത വിശ്വാം,***
***വയം രാജഭിഃ പ്രഥമാ ധനാന്യസ്മാകേന വൃജനേനാജയേമ.***
ഹേ ഇന്ദ്രാ! നിൻെറ കൃപയോടെ ഞങ്ങളാകുന്ന യജമാനൻ നീ പ്രദാനം ചെയ്ത ഗോക്കളാൽ ദരിദ്ര്യത്തെ പിൻതള്ളി കടന്നുപോകണേ. നീ ദാനം ചെയ്ത അന്നത്താൽ ഞങ്ങളുടെ വിശപ്പ് ശാന്തമാകണേ. ഞങ്ങൾ നിൻെറ കൃപയാൽ ഞങ്ങളുടെ സമാനപുരുഷരിൽ ശ്രേഷ്ഠനാകണേ. രാജാവിൽനിന്നും ധനം നേടുകയും സ്വന്തം ശക്തിയാൽ ശത്രുക്കളെ പരാജയപ്പെടുത്തുകയും ചെയ്യണേ.

11. ***ബൃഹസ്പതിർനഃ പരി പാതു പശ്ചാദുതോത്തരസ്മാദധരാദധായോഃ,***
***ഇന്ദ്രഃ പുരസ്താദുത മധ്യതോ നഃ സഖാ സഖിഭ്യോ വരിവഃ കൃണോതു.***
ബൃഹസ്പതി ഉത്തരദിക്കിൽനിന്നും അർദ്ധദിക്കുകളിൽനിന്നും വന്നുചേരുന്ന ഹിംസകന്മാരായ പാപികളിൽനിന്നും ഞങ്ങളെ രക്ഷിക്കണേ. സമ്മുഖമായും മധ്യഭാഗത്തുകൂടിയും വന്നുചേരുന്ന ഹിംസകന്മാരിൽനിന്നും ഇന്ദ്രൻ രക്ഷിക്കണേ. നാലു ഭാഗങ്ങളിൽനിന്നും നമ്മെ രക്ഷിച്ചുകൊണ്ട് സഖാരൂപനായ ഇന്ദ്രൻ നമുക്കു ധനം നൽകണേ.

12. ***ബൃഹസ്പതേ യുവമിന്ദ്രശ്ച വസോ ദിവ്യസ്യേശാഥേ ഉത പാർ-ഥിവസ്യ,***
***ധത്തം രയിം സ്തുവതേ കീരയേ ചിദ്യൂയം പാത സ്വസ്തിഭിഃ സദാനഃ.***

ഹേ ബൃഹസ്പതീ! ഹേ ഇന്ദ്രാ! നിങ്ങൾ രണ്ടുപേരും ആകാശത്തിലേയും ഭൂമിയിലേയും ധനത്തിൻെറ സ്വാമിമാരാകുന്നു. അതിനാൽ ഞാനാകുന്ന സ്തോത്രകന് ധനം നൽകി തൻെറ രക്ഷാസാധനങ്ങൾ വഴിയായി ഞങ്ങളെ സംരക്ഷിച്ചുകൊണ്ടിരിക്കണേ.

# അനുവാകം മൂന്ന്

## സൂക്തം പതിനെട്ട്

(ഋഷി-മേധാതിഥി, പ്രിയമേധശ്വം, വസിഷ്.ടൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി.)

1. ***വയമു ത്വാ തദിദർഥാ ഇന്ദ്ര ത്വായന്തഃ സഖായഃ,***
***കണ്വാ ഉക്ഥേഭിർജരന്തേ.***

ഹേ ഇന്ദ്രാ! കണ്വഗോത്രത്തിൽപ്പെട്ട ഋഷികളായ ഞങ്ങൾ നിന്നെ സഖാരൂപത്തിൽ ആഗ്രഹിക്കുന്നു. നിനക്കിഷ്ടമുള്ള സ്തോത്രങ്ങാൽ സ്തുതിക്കുന്നു.

2. ***ന ഘേമന്യദാ പപന വജ്രിന്നപസോ നവിഷ്ടൗ,***
***തവേദു സ്തോമം ചികേത.***

ഹേ വജ്രായുധധാരീ! ഞാൻ നവീനനാക്കുന്നു.

3. ***ഇച്ഛന്തി ദേവാഃ സുന്വന്തം ന സ്വപ്നായ സ്പൃഹയന്തി,***
***യന്തി പ്രമാദമതന്ദ്രാഃ.***

ഇന്ദ്രാദിദേവതകൾ സോമത്തെ സംസ്കരിച്ചെടുക്കുന്ന യജമാനനെ ഇഷ്ടപ്പെടുകയും ഹർഷകാരിയായ സോമത്തെ ചിന്തിച്ച് പ്രമാദരഹിതരായിരിക്കുകയും ചെയ്യുന്നു.

4. ***വയമിന്ദ്ര ത്വയ വോf ഭി പ്ര ണോനുമോ വൃഷൻ വിദ്ധീ***
***ത്വസ്യ നോ വസോ.***

ഹേ അഭീഷ്ടവർഷകനായ ഇന്ദ്രാ! ഞങ്ങൾ നിന്നെ ചിന്തിച്ചുകൊണ്ട് നിന്നെ സ്തുതിക്കുന്നു. അതിനാൽ നീയും ഞങ്ങളുടെ സ്തോത്രങ്ങളെ അഭിലഷിക്കൂ.

5. ***മാ നോ നിദേച വക്തവേf ര്യോ രന്ധീരരാവ്ണേ,***
***ത്വേ അപി ഋതുർമമ.***

ഹേ ഇന്ദ്രാ! ഞങ്ങളെ ക്രൂരവാക്കുകൾ ഉച്ചരിക്കുന്നവർക്കും നിന്ദകന്മാർക്കും ദാനശീലരല്ലാത്ത ശത്രുക്കൾക്കും അധീനരാക്കരുതേ. ഞങ്ങളുടെ ഈ സ്തുതികൾ നിങ്ങൾക്കുവേണ്ടിത്തന്നെയാകുന്നു. ഇവ സ്വീകരിക്കണേ.

6. ***ത്വം വർമാസി സപ്രഥഃ പുരോയോധശ്ച വൃത്രഹൻ,***
***ത്വയാ പ്രതി ബ്രുവേ യുജാ.***

വൃത്രഹന്താവായ ഹേ ഇന്ദ്രാ! മുമ്പോട്ടുപോയി യുദ്ധം ചെയ്യൂ. നീ അത്യന്തം ബലവാനാകുന്നു. നീതന്നെ എനിക്കുവേണ്ട കവചരൂപമായ രക്ഷകനാകുന്നു. ഞാൻ നിന്നെ സഹായകൻെറ രൂപത്തിൽ സ്വീകരിച്ച് ശത്രുക്കളോടു പോർവിളി നടത്തുന്നു.

## സൂക്തം പത്തൊൻപത്

(ഋഷി–വിശ്വാമിത്രൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–ഗായത്രി)

1. ***വാർത്രഹത്യായ ശവസേ പൃതനാഷാഹ്യായ ച ഇന്ദ്ര ത്വാ വർതയാമസി.***

ഹേ ഇന്ദ്രാ! വൃത്രഹനനകർമ്മങ്ങൾപ്പോലെയുള്ള കർമ്മങ്ങൾക്കുവേണ്ടി ശക്തിപ്രദർശനാർത്ഥവും ശത്രുസേനകളെ തകർക്കുന്നതിനുംവേണ്ടി നിന്നെ ഞങ്ങളുടെ മുൻപിലേക്കു വിളിക്കുന്നു.

2. ***അർവാചീനം സു തേ മന ഉത ചക്ഷുഃ ശതക്രതോ,***
***ഇന്ദ്ര കൃണ്വന്തു വാഘതഃ.***

ഹേ ഇന്ദ്രാ! നീ അസംഖ്യങ്ങളായ കർമ്മങ്ങൾ ചെയ്യുന്നവനാകുന്നു. യജ്ഞത്തിന്റെ നിർവ്വാഹകന്മാരായ ഋത്വിക്കുകൾ നിന്നെ ഞങ്ങളുടെ മുൻപിൽ കൊണ്ടുവരട്ടെ. നിന്റെ ദൃഷ്ടികളേയും ഞങ്ങൾക്കുവേണ്ടി കൃപാപൂർണ്ണ മാക്കണേ.

3. ***നാമാനി തേ ശതക്രതോ വിശ്വാഭിർഗീർഭിരീമഹേ,***
***ഇന്ദ്രാഭിമാതിഷാഹ്യേ.***

ഹേ ശതക്രതുവായ ഇന്ദ്രാ! കരയിൽ ഞങ്ങൾ നിന്റെ സഹസ്രാക്ഷൻ, പുരന്ദരൻ മുതലായ നാമങ്ങളെ സ്തുതികളുടെ രൂപത്തിൽ ഗാനം ചെയ്യുന്നു.

4. ***പുരുഷ്ടുതസ്യ ധാമഭിഃ ശതേന മഹയാമസി,***
***ഇന്ദ്രസ്യ ചർമണീധൃതഃ.***

ഇന്ദ്രൻ അനേകം സ്തോത്രങ്ങളാൽ ആരാധ്യനാകുന്നു. അവൻ മനുഷ്യരുടെ രക്ഷകരും അസംഖ്യം തേജസ്സുകളാൽ യുക്തനുമാകുന്നു. നാം ആ ഇന്ദ്രനെ ത്തന്നെ പൂജിക്കുന്നു.

5. ***ഇന്ദ്രം വൃത്രായ ഹന്തവേ പുരുഹൂതമുപ ബ്രുവേ,***
***ഭരേഷു വാജസാതയേ.***

രണക്ഷേത്രത്തിൽ അനേകം യോദ്ധാക്കളാൽ വിജയം വരിക്കുന്നവനും അതുപോലെ യജ്ഞങ്ങളിൽ യജമാനന്മാരാൽ ആഹുതിചെയ്യപ്പെടുന്നവനുമായ ഇന്ദ്രനെ ഞാൻ പാപനിവാരണാർത്ഥവും ബലപ്രാപ്തിക്കുവേണ്ടിയും പൂജിക്കുന്നു.

6. ***വാജേഷു സാസഹിർഭവ ത്വാമീമഹേ ശതക്രതോ,***
***ഇന്ദ്ര വൃത്രായ ഹന്തവേ.***

ഹേ ഇന്ദ്രാ! യുദ്ധത്തിൽ നീ ശത്രുക്കളെ തിരസ്ക്കരിക്കുന്നവനായിത്തീരൂ. ഞാൻ പാപത്തിന്റെ നിവാരണത്തിനുവേണ്ടിയും നിന്നെ സ്തുതിക്കുന്നു.

7. ***ദ്യുമ്നേഷു പൃതനാജ്യേ പൃത്സുതൂർഷു ശ്രവഃസുച,***
***ഇന്ദ്ര സാക്ഷ്വാഭിമാനിഷു.***

ഹേ ഇന്ദ്രാ! ധനപ്രാപ്തിയുടെ സമയത്തും യുദ്ധകാലത്തും ഭക്ഷ്യപ്രാപ്തി യുടെ സമയത്തും പാപത്തേയും ശത്രുക്കളേയും നശിപ്പിക്കുന്ന സമയത്തും നീ ഞങ്ങളുടെ സഹയോഗിയായി വർത്തിക്കൂ.

## സൂക്തം ഇരുപത്

(ഋഷി-വിശ്വാമിത്രൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി, അനുഷ്ടുപ്)

1. ***ശുഷ്മിന്തമം ന ഊതയേ ദ്യുമ്നിനം പാഹി ജാഗൃവിം,***
***ഇന്ദ്ര സോമം ന ശതക്രതോ.***

ഹേ ഇന്ദ്രാ! അത്യന്തം ശക്തി നൽകുന്നതും ദുസ്സ്വപ്നത്തെ നശിപ്പിക്കുന്നതും തേജസ്സാൽ പ്രകാശിക്കുന്നതുമായ സോമത്തെ ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി പാനം ചെയ്യണേ.

2. ***ഇന്ദ്രിയാണി ശതക്രതോ യാ തേ ജനേഷു പഞ്ചസു,***
***ഇന്ദ്ര താനി ത ആ വൃണേ.***

ഹേ ഇന്ദ്രാ! നിന്നെ ദർശിക്കുന്നതിനും ശ്രവിക്കുന്നതിനും യോഗ്യമായ ശക്തി ദേവതകളിലും പിതൃക്കളിലും അസുരന്മാരിലും മനുഷ്യരിലും വ്യാപിച്ചിരിക്കുന്നുവോ ഞാൻ അവയെ പ്രാപിക്കട്ടെ.

3. ***അഗന്നിന്ദ്ര ശ്രവോ ബൃഹദ് ദ്യുമ്നം ദധിഷ്വ ദുഷ്ടരം,***
***ഉത് തേ ശുഷ്മം തിരാമസി.***

ഹേ ഇന്ദ്രാ! നിന്റെ അപരിചിതമായ അന്നം ഞങ്ങൾക്കു ലഭ്യമാകണേ. നീ ശത്രുക്കളെ കര കടത്തുന്ന ധനത്തെ ഞങ്ങളിൽ വ്യാപ്തമാക്കൂ. ഈ സോമരസവും സ്തോത്രവും വഴിയായി ഞങ്ങൾ നിന്റെ ശക്തിയെ വളർത്തുന്നു.

4. ***അർവാവതോ ന ആ ഗഹ്യഥോ ശക്ര പരാവതഃ,***
***ഉ ലോകോ യസ്തേ അദ്രിവ ഇന്ദ്രേഹ തത ആ ഗഹി.***

ഹേ ഇന്ദ്രാ! നീ മഹാബലവാനാകുന്നു. നീ സമീപത്തോ ദൂരെയെവിടെയെങ്കിലുമോ ആയിരിക്കട്ടെ, അവിടെനിന്നും ഞങ്ങളുടെ അടുക്കൽ ആഗതനാകൂ. നീ ഉൽകൃഷട്മായ നിന്റെ ലോകത്തിൽനിന്നും സോമരസം പാനം ചെയ്യുന്നതിനുവേണ്ടി ഇവിടേക്കു വരണേ.

5. ***ഇന്ദ്രോ അങ്ഗ മഹദ് ഭയമഭീഷദപ ചുച്യവത്,***
***സ ഹി സ്ഥിരോ വിചർണിഃ.***

ഞങ്ങളെ പ്രാപിച്ചിരിക്കുന്ന ഭീഷണങ്ങളായ ഭയങ്ങളെ ഇന്ദ്രൻ ഞങ്ങളിൽനിന്നും അകറ്റിക്കളയണേ. ആ ഇന്ദ്രൻ സദാ പ്രിതിഷ്ഠിതനും സർവശ്രേഷ്ടാവുമാകുന്നു.

6. ***ഇന്ദ്രശ്ച മൃഡയാതി നോ ന നഃ പശ്ചാദധം നശത്,***
***ഭദ്രം ഭവാതി നഃ പുരഃ.***

നമ്മുടെ രക്ഷകനായ ഇന്ദ്രൻ നമ്മെ സുഖമുള്ളവരാക്കണേ. ഇന്ദ്രന്റെ രക്ഷണത്തിൽക്കൂടി നമ്മുടെ ദുഃഖങ്ങളുടെ നാശമുണ്ടാകം, നമുക്കു മംഗളമുണ്ടാകും.

7. ***ഇന്ദ്ര ആശാഭ്യസ്പരി സർവാഭ്യോ അഭയം കരത്,***
***ജേതാ ശത്രൂൻ വിചർഷണിഃ.***

എല്ലാ ദിക്കുകളിൽനിന്നും സംഭവിക്കുന്ന ഭയങ്ങളെ ഇന്ദ്രൻ അകറ്റിക്കളയണേ. എന്തുകൊണ്ടെന്നാൽ ആ ദിക്കുകളിൽക്കൂടി നമ്മുടെ ശത്രുക്കളെ സൂക്ഷ്മതയോടുകൂടി നിരീക്ഷണം ചെയ്യുന്നതിൽ അവൻ സമർത്ഥനാകുന്നു.

## സൂക്തം ഇരുപത്തിയൊന്ന്

(ഋഷി-മവ്യൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി, ത്രിഷ്ടുപ്)

1. ***ന്യൂഷു വാചം പ്ര മഹേ ഭരാമഹേ ഗിര ഇന്ദ്രായ സദനേ വിവസ്വതഃ,***
***നൂ ചിദ്ധി രത്നം സസതാമിവാവിദന്ന ദുഷ്ടുതിർദ്രവി-ണോദേഷു ശസ്യതേ.***

നാം ഈ ഇന്ദ്രനുവേണ്ടി മനോഹരങ്ങളായ സ്തോത്രങ്ങളെ നിർമ്മിക്കുന്നു. യജമനൻെറ യജ്ഞമണ്ഡപത്തിൽ ഇദ്ദേഹത്തിനുവേണ്ടി സ്തോത്രങ്ങൾ ആലപിക്കപ്പെടുന്നു. ഉറങ്ങിക്കൊണ്ടിരിക്കുന്ന പുരുഷൻെറ ധനം മോഷ്ടാക്കൾ തട്ടിക്കൊണ്ടുപോകുന്നതുപേലെ ഇന്ദ്രൻ അസുരന്മാരുടെ ധനം അതിവേഗം തട്ടിക്കൊണ്ടുവരുന്നു. ഞാൻ ഈ ഇന്ദ്രനെ ഹൃദയംഗമമായി സ്തുതിക്കുന്നു.

2. ***ദൂരോ അശ്വസ്യ ദൂരഇന്ദ്ര ഗോരസിം ദൂരോ യവസ്യ വസുന ഇനസ്പതിഃ,***
***ശിക്ഷാനരഃ പ്രദിവോ അകാമകദർശന: സഖാ സഖിഭ്യസ്തമിദം ഗൃണീമസി.***

ഹേ ഇന്ദ്രാ! നീ ഗോക്കൾ, അശ്വങ്ങൾ, ഗജങ്ങൾ, ഭക്ഷണം മുതലായവ നൽകുന്നവനാകുന്നു. സുവർണ്ണരത്നാദികളും നൽകുന്നു. നീ അത്യന്തം പ്രാചീന നാകുന്നു. നീ നിൻെറ ഉപാസകന്മാരുടെ അഭിലാഷങ്ങളെ പ്രവൃദ്ധമാക്കുന്നു. ഇപ്രകാരം ഋത്വിക്കുകളുടെ സഖാവായ ഇന്ദ്രനെ ഞങ്ങൾ സ്തുതിക്കുന്നു.

3. ***ശചീവ ഇന്ദ്ര പുരുകൃത് ദ്യുമത്തമ തവേദിദമഭിതശ്ചേകിതേ വസു,***
***അതഃ സംഗൃഭ്യാഭിഭൂത ആ ഭര മാ ത്വായതോ ജരിതുഃ കാമമൂനയീഃ.***

ഹേ ഇന്ദ്രാ! നീ അത്യധികം മേധാവിയും മഹാബലിഷ്ഠനും ബഹുകർമ്മാവും ആകുന്നു. എല്ലായിടത്തും വ്യാപിച്ചുകിടന്നൽ ധനത്തിൻെറ അവകാശിയും നീതന്നെയാകുന്നു. അതിനാൽ ഞങ്ങൾക്കു ധനത്തെ പ്രദാനം ചെയ്യൂ. ഞാൻ നിന്നെ ആഗ്രഹിച്ചുകൊണ്ട് സ്തുതിക്കുന്നു. എന്നെ നീ നിരാശ നാക്കാതിരിക്കണേ.

4. ***ഏഭിർദ്യുഭിഃ സുമനാ ഏഭിരിന്ദുഭിർനിരുന്ധാനോ അമതിം ഗോഭി-രശ്വിനാ,***
***ഇന്ദ്രേണ ദസ്യും ദരയന്ത ഇന്ദുഭിര്യുതദ്വേഷസഃ സമിഷാ രഭേമഹി.***

ഹേ ഇന്ദ്രാ! നീ ഞങ്ങളുടെ ഹവിസ്സിനാലും സോമത്താലും പ്രസന്നനായി നീ ഞങ്ങൾക്ക് അനേകം ഗോക്കളേയും അശ്വാദിധനങ്ങളേയും നൽകി ഞങ്ങളുടെ ദാരിദ്ര്യത്തെ നശിപ്പിക്കൂ. നീ സുന്ദരമായ മനസ്സോടുകൂടിയവനാകുന്നു. ഞങ്ങൾ ഞങ്ങളുടെ ശത്രുക്കളെ ക്ഷീണിപ്പിക്കുന്നതിനുവേണ്ടി ഇന്ദ്രനെ സോമരസത്തൽ സന്തുഷ്ടനാക്കി ശത്രുവിഹീനരായും നൽകപ്പെട്ട അന്നത്താൽ സമ്പന്നരായും തീരുന്നു.

5. ***സമിന്ദ്ര രായാ സമിഷാ രഭേമഹി സ വാജേഭിഃ പുരുശ്ചന്ദ്രൈര-ഭിദ്യുഭിഃ,***
***സം ദേവ്യാ പ്രമത്യാ വീരശുഷ്മയാ ഗോഅഗ്രയാശ്വാവത്യാ രഭേമഹി.***

ഹേ ഇന്ദ്രാ! ഞങ്ങളെല്ലാവരും നിൻെറ ധനത്താൽ സമ്പന്നരാകണേ. പ്രജകളെ പ്രസന്നരാക്കുന്ന ശക്തിയാൽ ഞങ്ങൾ യുക്തരാകണേ. നിൻെറ കൃപാമയിയായ ബുദ്ധി ഞങ്ങളെ പ്രാപിക്കണേ. ഇത് ഞങ്ങൾക്കുവേണ്ടി ഗോക്കളെ നൽകുന്നതും ക്ലേശങ്ങൾക്ക് നിവാരണമുണ്ടാക്കുന്നതുമാകണേ.

6. ***തേ ത്വാ മദാ അമദൻ താനി വ്രേഷ്ണ്യാ തേ സോമാസോ വൃത്രഹത്യേഷു സത്പതേ,***
***യത് കാരവേ ദശ വൃത്രാണ്യപ്രതി ബഹിർഷ്മതേ നി സഹസ്രാണി ബർഹയഃ.***

ഹേ ഇന്ദ്രാ! നീ സാധുജനങ്ങളുടെ സംരക്ഷകനാകുന്നു. ശത്രുനാശനത്തിനുള്ള അവസരം ലഭിച്ചാൽ ഞങ്ങളുടെ ദൃശ്യം നിന്നെ ഹർഷിതനാക്കണേ. ഞങ്ങളുടെ സ്ത്രോത്രങ്ങളാൽ പ്രവൃദ്ധനായി ഞങ്ങളുടെ അഭീഷ്ടഫലങ്ങളുടെ വർഷകനായിത്തീർന്നാലും. നീ നിൻെറ സ്തേത്രാകനായ യജമാനനുവേണ്ടി പ്രവർത്തിക്കുമ്പോൾ ഈ സോമരസം നിനക്കായി ഹർഷാദായകമായിത്തീരണേ.

7. ***യുധാ യുധമുപ ഘേദേഷി ധൃഷ്ണുയാപരാ പുരം സമിദം ഹം–സ്യോജസാ,***
***നമ്യാ യദിന്ദ്ര സഖ്യാ പരാവതി നിബർഹയോ നമുചിം നാമ മായിനം***

ഹേ ഇന്ദ്രാ! നീ നിൻെറ പ്രഹരസാധനമായ വജ്രായുധത്താൽ ശത്രുക്കളുടെ ആയുധങ്ങളുടെമേൽ ആക്രമണം നടത്തുന്നു. ശത്രുക്കളുടെ നഗരത്തിൽ വസിക്കുന്ന വീരന്മാരെ മരുദ്ഗണങ്ങളാദിയായ വീരന്മാർ വഴിയായി നശിപ്പിക്കുന്നു. നീ മായാവിയായ നമുചിയെ സംഹരിച്ചിരുന്നു.  അതിനാൽ ഞങ്ങൾ നിന്നെ പുകഴ്ത്തുന്നു.

8. ***ത്വം കരഞ്ജമുത പർണയം വധീസ്തേജിഷ്ഠയാതിഥിഗ്വസ്യ വർതനോ,***
***ത്വം ശതാ വംഗ്രദസ്യാഭിനത് പുരോƒ നാനുദഃ പരിഷൂതാ ഋജിശ്വനാ.***

ഹേ ഇന്ദ്രാ! നീ നിൻെറ അത്യന്തം തീക്ഷ്ണവും വർതനീനാമത്തോടു കൂടിയതുമായ ശക്തിയാൽ അതിഥിഗു രാജാവിൻെറ ശത്രുവായിരുന്ന കരഞ്ജാസുരനെ വധിച്ചിരുന്നു. നീ തന്നെ പർണയാസുരനേയും വധിച്ചു. ഋജിശ്വരാജാവിൻെറ ശത്രുവായിരുന്ന വംഗ്രദാസുരൻെറ നൂറു പുത്രന്മാരേയും നീ ധ്വംസനം ചെയ്തിരുന്നു.

9. ***ത്വമേതാം ജഗരാജ്ഞോ ദ്വിർദശാബന്ധുനാ സുശ്രവസോപജഗ്മുഷഃ,***
***ഷഷ്ടിം സഹസ്രാ നവതിം നവ ശ്രുതോ നി ചക്രേണ രഥ്യാ ദുഷ്പദാവൃണക.***

ഹേ ഇന്ദ്രാ! നീ നിസ്സഹായനായ സുശ്രുവാരാജാവിനെ വലയം ചെയ്തിരുന്ന അറുപതിനായിരത്തിത്തൊണ്ണൂറ്റൊൻപതു സേനാദ്ധ്യക്ഷന്മാരേയും തൻെറ ചക്രായുധത്താൽ നശിപ്പിച്ചിരുന്നു.

10. ***ത്വമാവിഥ സുശ്രവസം തവോതിഭിസ്തവ ത്രാമഭിരിന്ദ്ര തൂർവയാണം,***
***ത്വമസ്മൈ കുത്സമതിഥിർഗ്വമായും മഹേ രാജ്ഞേ യൂനേ അരന്ധനായഃ.***

ഹേ ഇന്ദ്രാ! നീ സുശ്രുവരാജാവിനെ വലയം ചെയ്ത അറുപതിനായിരത്തിത്തൊണ്ണൂറ്റൊമ്പതു സൈനികരേയും വധിച്ച് ആയുസ്സിനെ പ്രദാനം ചെയ്തു.

11. ***യ ഉദൃചീന്ദ്ര ദേവഗോപാഃ സഖായസ്യതേ ശിവതമാ അസാം,***
***ത്വാം സ്തോഷാമ ത്വയാ സുവീരാ ദ്രാഘീയ ആയുഃ പ്രതരം ദധാനാഃ.***

ഹേ ഇന്ദ്രാ! ഈ യജ്ഞത്തിൻെറ സമയത്ത് ഞങ്ങൾ നിൻെറ സംരക്ഷണത്തെ പ്രാപിക്കണേ. ഞങ്ങൾ നിൻെറ സഖാരൂപരാകുന്നു. അതിനാൽ ഞങ്ങൾ മംഗളത്തെ പ്രാപിക്കണേ. യജ്ഞം സമ്പൂർണ്ണമായിക്കഴിയുമ്പോഴും നിന്നെ സ്തുതിച്ചുകൊണ്ട് ഞങ്ങൾ സുന്ദരന്മാരായ പുത്രന്മാരോടുകൂടിയവരും ദീർഘായുസ്സോടുകൂടിയവരും ആകണേ.

## സൂക്തം ഇരുപത്തിരണ്ട്

(ഋഷി–ത്രിശോകൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–ഗായത്രി.)

1. ***അഭി ത്വാ വൃഷഭാ സുതേ സതം സൃജാമി പീതയേ,***
***തൃംപാ വ്യശ്നുഹീ മദം.***

ഹേ ഇന്ദ്രാ! ശുദ്ധീകരിക്കപ്പെട്ട സോമരസത്തെ പാനം ചെയ്യുന്നതിനു വേണ്ടി ഞങ്ങൾ നിന്നെ കൂട്ടിനു വിളിക്കുന്നു. ഹർഷദായകമായ ആ സോമത്തെ ഉദരസ്ഥമാക്കി തൃപ്തനാകൂ.

2. ***മാ ത്വാ മൂരാ അവിഷ്യവോ മോപഹസ്വാന ആ ദഭൻ,***
***മാകീം ബ്രഹ്മദ്വിഷോ വനഃ.***

ഹേ ഇന്ദ്രാ! നിന്റെ സഹായംകൂടാതെ സ്വന്തം രക്ഷയെ അഭിലഷിക്കുന്ന മൗഢന്മാർ നിന്നെ ഹിംസിക്കാതിരിക്കണേ. ബ്രാഹ്മണരെ ദ്വേഷിക്കുന്നവരുടെ സേവനത്തെ നീ സ്വീകരിക്കാതിരിക്കൂ. നിന്നെ പരിഹസിക്കുന്നവർ നിന്നെ അമർത്തുന്നതിൽ സമർത്ഥരാകാതിരിക്കണേ.

3. ***ഇഹ ത്വാ ഗോപരീണസാ മഹേ മന്ദന്തു രാധസേ,***
***സരോ ഗൗരോ യഥാ പിബ.***

ഹേ ഇന്ദ്രാ! ഗോരസമിശ്രിതമായ ഈ സോമത്താൽ ഋത്വിക്കുകൾ ഈ യജ്ഞത്തിൽ നിന്നെ സന്തുഷ്ടനാക്കണേ. ദാഹിച്ചു വലയുന്ന മൃഗം തടാകത്തിൽനിന്നും ജലം പാനം ചെയ്യുന്നതുപോലെ നീ സോമരസത്തെ പാനംചെയ്യൂ.

4. ***അഭി പ്ര ഗോപതിം ഗിരേന്ദ്രമർച്ച യഥാ വിദേ,***
***സൂനും സത്യസ്യ സത്പതിം.***

ഹേ സ്തുതിക്കുന്നവരേ! ഇന്ദ്രൻ നമ്മെ എപ്രകാരം മാനിക്കുന്നുവോ അതുപോലെതന്നെ നീയും അവനെ പൂജിക്കണേ. ഈ യജ്ഞത്തിന്റെ പുത്രരൂപമായ ഇന്ദ്രൻ സത്യഫലത്താൽ യുക്തനാകുന്നു. അതുപോലെ സാധുജനരക്ഷകനുമാകുന്നു.

5. ***ആ ഹരയഃ സസൃജിരേƒ രുഷീരധി ബർഹിഷി,***
***യത്രാഭി സംനവാമഹേ.***

ഇന്ദ്രന്റെ മനോഹരങ്ങളായ അശ്വങ്ങൾ അവന്റെ രഥത്തെ നമ്മുടെ പ്രാർത്ഥനാസ്ഥാനത്തു വിരിക്കപ്പെട്ട കുശകൾക്കു സമീപം കൊണ്ടുവരണേ.

6. ***ഇന്ദ്രായ ഗാവ ആശിരം ദുദുഹ്രേ വജ്രിണേ മധു,***
***യത് സീമുപഹ്വരേ വിദത്.***

അടുത്തു വച്ചിരിക്കുന്ന മധുരസ്വാദോടുകൂടിയ സോമരസത്തെ ഇന്ദ്രൻ പാനം ചെയ്യുമ്പോൾ ആ വജ്രായുധധാരിക്കുവേണ്ടി ഗോക്കൾ മധുരദുഗ്ധത്തെ ദോഹനം ചെയ്യുന്നു.

## സൂക്തം ഇരുപത്തിമൂന്ന്

(ഋഷി–വിശ്വാമിത്രൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–ഗായത്രി.)

1. ***ആ തൂ ന ഇന്ദ്ര മദ്ര്യഗ്ധുവാനഃ സോമപീതയേ,***
***ഹരിഭ്യാം യാഹ്യദ്രിവഃ.***

ഹേ വജ്രായുധധാരീ! ഞങ്ങളുടെ യജ്ഞത്തിൽ ആഹ്വാനം ചെയ്യപ്പെട്ട നീ നിങ്ങളുടെ ഹരിതാശ്വങ്ങൾ വഴിയായി സോമരസം പാനം ചെയ്യുന്നതിനായി ആഗമിക്കണേ.

2. ***സത്തോ ഹോതാ ന ഋത്വിയസ്തിസ്തിരേ ബർഹിരാനുഷക്,***
***അയുജ്രൻ പ്രാതരദ്രയഃ.***

ഹേ ഇന്ദ്രാ! ഞങ്ങളുടെ യജ്ഞത്തിൻെറ അവസരത്തിൽ ഹോതാവ് ഉപസ്ഥിതനായിരിക്കുന്നു. വേദിയിൽ കുശപ്പുല്ലുകൾ വിരിച്ചിരിക്കുന്നു. സോമരസത്തെ സംസ്കരിച്ചെടുക്കുന്നതിനുള്ള കല്ലും വയ്ക്കപ്പെട്ടിരിക്കുന്നു.

3. ***ഇമാ ബ്രഹ്മ ബ്രഹ്മവാഹഃ ക്രിയന്ത ആ ബർഹിഃ സീദ,***
***വീഹി ശൂര പുരോഡാശം.***

ഹേ ഇന്ദ്രാ! ഈ കുശാസനത്തിൽ പ്രതിഷ്ഠിതനാകൂ. ഞങ്ങളാൽ പ്രദത്തമാകുന്ന ഹവിസ്സിനെ ഭക്ഷണമാക്കൂ. ഞങ്ങൾ നിന്നെ സ്തുതിച്ചുകൊണ്ടിരിക്കുന്നു.

4. ***രാരന്ധി സവനേഷു ണ ഏഷു സ്തോമേഷു വൃത്രഹൻ,***
***ഉക്ഥേഷ്വിന്ദ്രഗിർവണഃ.***

ഹേ ഇന്ദ്രാ! വൃത്രഹനനത്താൽ നീ സ്തുതിക്കപ്പെടുവാൻ യോഗ്യനാകുന്നു. അതിനാൽ നീ മൂന്നു നേരങ്ങളിലും നടത്തപ്പെടുന്ന യജ്ഞങ്ങളിൽ ചെയ്യപ്പെടുന്ന സ്തോത്രങ്ങളിൽ വ്യാപ്തനാകൂ.

5. ***മതയഃ സോമപാമുരും രിഹന്തി ശവസസ്പതിം,***
***ഇന്ദ്രം വത്സം ന മാതരഃ.***

ഗോക്കൾ തങ്ങളുടെ കുട്ടികളെ നക്കിത്തുടയ്ക്കുന്നതുപോലെ നമ്മുടെ സ്തുതികൾ സോമപാനിയായ ഇന്ദ്രനെ പ്രാപിക്കുന്നു.

6. ***സ മന്ദസ്വാ ഹ്യന്ധസോ രാധസേ തന്വാ മഹേ,***
***ന സ്തോതാരം നിദേ കരഃ.***

ഹേ ഇന്ദ്രാ! ശരീരത്തിൽ ശക്തിയെ നിറയ്ക്കുന്നതിനുവേണ്ടി സോമത്തിൻെറ ശക്തിയാൽ യുക്തനാകൂ. വളരെയധികം ധനം ദാനം ചെയ്യുന്നതുകാരണം സന്തുഷ്ടനാകൂ. നിന്നെ സ്തുതിക്കുന്ന ഞാൻ മറ്റാരുടേയും നിന്ദാപാത്രമാകാതിരിക്കണേ.

7. ***വയമിന്ദ്ര ത്വായവോ ഹവിഷ്മന്തോ ജരാമഹേ,***
***ഉത ത്വമസ്മയുർവസോ.***

ഹേ ഇന്ദ്രാ! ഞങ്ങൾ സോമരൂപമാകുന്ന ഹവിസ്സിനാൽ സമ്പന്നരായി നിന്നെ ആഗ്രഹിക്കുന്നു. നീ ഞങ്ങൾക്ക് അഭീഷ്ടഫലങ്ങളെ നൽകൂ.

8. ***മാരേ അസ്മദ് വി മുമുചോ ഹരിപ്രിയാർവാങ് യാഹി,***
***ഇന്ദ്ര സ്വധാവോ മത്സ്വേഹ.***

ഹേ ഇന്ദ്രാ! നീ സ്വന്തം അശ്വങ്ങളെ ഇഷ്ടപ്പെടുന്നു. തൻെറ രഥത്തിൽ സംയുക്തമാക്കപ്പെട്ട ആ അശ്വങ്ങളെ ദൂരെവിട്ടിട്ട് ഞങ്ങളുടെ മുൻപിൽ വരികയും ഈ യജ്ഞത്തിൽ സോമപാനംചെയ്ത് ഹർഷഭരിതനാവുകയും ചെയ്യൂ.

9. ***അർവാഞ്ചം ത്വാ സുഖേ രഥേ വഹതാമിന്ദ്ര കേശിനാ,***
***ഘൃതസ്നൂ ബർഹിരാസദേ.***

ഹേ ഇന്ദ്രാ! പരിശ്രമത്തിൻെറ ബിന്ദുക്കളാൽ നനഞ്ഞ അശ്വങ്ങൾ നിന്നെ രഥത്തിലാരൂഢനാക്കി ഈ കുശാസനത്തിൽ വിരാജിക്കുന്നതിനുവേണ്ടി ഞങ്ങളുടെ മുൻപിൽ കൊണ്ടുവരണേ.

## സൂക്തം ഇരുപത്തിനാല്

(ഋഷി–വിശ്വാമിത്രൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–ഗായത്രി.)

1. ***ഉപ നഃ സുമതാ ഗഹി സോമമിന്ദ്ര ഗവാശിരം,***
***ഹരിഭ്യാം യസ്തേ അസ്മയുഃ.***

ഹേ ഇന്ദ്രാ! ഞങ്ങളുടെ ക്ഷീരമിശ്രിതമായ സോമത്തിൻെറ അടുക്കൽ വരൂ. നിങ്ങളുടെ അശ്വയുക്തമായ രഥം ഞങ്ങളുടെ ഇവിടെ വരുവാനാഗ്രഹിക്കുന്നു.

2. ***തമിന്ദ്ര മദമാ ഗഹി വർഹിഷ്ഠാം ഗ്രാവഭിഃ സൂതം,***
***കുവിന്നവസ്യ തൃഷ്ണവഃ.***

ഹേ ഇന്ദ്രാ! കുശകളുടെമേൽ വയ്ക്കപ്പെട്ടിരിക്കുന്ന സുഖകാരിയായ ഈ സോമരസത്തിനു നേരെ ആഗമിക്കുകയും അതിനെ പാനം ചെയ്തു തൃപ്തിയടയുകയും ചെയ്യൂ.

3. ***ഇന്ദ്രമിത്ഥാ ഗിരോ മമാച്ഛാഗുരിഷിതാ ഇതഃ,***
***ആവൃതേ സോമപീതയേ.***

നമ്മുടെ സ്തുതിരൂപങ്ങളായ വാണികൾ ഇന്ദ്രനെ നമ്മുടെ യജ്ഞസ്ഥാനത്തിൽ കൊണ്ടുവരുന്നതിന് അവൻെറ അടുക്കലേക്കു പോകുന്നു.

4. ***ഇന്ദ്രം സോമസ്യ പീതയേ സ്തോമൈരിഹ ഹവാമഹേ,***
***ഉക്ഥേഭിഃ കവിദാഗമത്.***

സോമരസം പാനം ചെയ്യുന്നതിന് ഇന്ദ്രനെ നാം സ്തുതികളാൽ ആഹ്വാനം ചെയ്യുന്നു. അവൻ നമ്മുടെ യജ്ഞങ്ങളിൽ അനേകം തവണ വന്നുകൊണ്ടിരിക്കട്ടെ.

5. ***ഇന്ദ്രം സോമാഃ സുതാ ഇമേ താൻ ദധിഷ്വ ശതക്രതോ,***
***ജഠരേ വാജിനീവസോ.***

ഹേ ഇന്ദ്രാ! സോമവും ചമസ്സും നിനക്കുവേണ്ടി ഏകീകരിക്കപ്പെട്ടിരിക്കുന്നു. ഇവയെ ഉദരസ്ഥമാക്കൂ.

6. ***വിദ്യാ ഹി ത്വാ ധനംജയം വാജേഷു ദധൃർഷം കവേ,***
***അധാ തേ സുമ്നമീമഹേ.***

ഹേ ഇന്ദ്രാ! നിന്നെ യുദ്ധാവസരത്തിൽ ശത്രുക്കളെ നശിപ്പിക്കുന്നവനും ധനത്തെ വിജയിക്കുന്നവനുമായി ഞങ്ങൾ അറിയുന്നു. അതിനാൽ ഞങ്ങൾ നിന്നിൽനിന്നും സുഖദായകമായ ധനം യാചിക്കുന്നു.

7. ***ഇമമിന്ദ്ര ഗവാശിരം യവാശിരം ച നഃ പിബ,***
***ആഗത്യാ വൃഷാഭിഃ സുതം.***

ഹേ ഇന്ദ്രാ! കല്ലുകളാൽ ഇടിച്ചു പിഴിഞ്ഞതും ക്ഷീരത്താൽ മിശ്രിതവുമായ സോമരസത്തെ പാനം ചെയ്യണേ.

8. ***തുഭ്യേദിന്ദ്ര സ്വ ഓക്യേ സോമം ചോദാമി പീതയേ,***
***ഏഷ രാരന്തു തേ ഹൃദി.***

ഹേ ഇന്ദ്രാ! ഈ സോമരസത്തെ ഉദരസ്ഥമാക്കുന്നതിനു ഞാൻ നിന്നെ പ്രേരിപ്പിക്കുന്നു. ഈ സോമപാനം നിൻെറ ഹൃദയത്തെ രമിപ്പിക്കണേ.

9. ***ത്വാം സുതസ്യ പീതയേ പ്രത്നമിന്ദ്ര ഹവാമഹേ,***
***കുശികാസോ അവസ്യവഃ.***

ഹേ ഇന്ദ്രാ! കൗശികനായ ഞാൻ നിൻെറ രക്ഷയെ ആഗ്രഹിച്ചുകൊണ്ട് പിഴിഞ്ഞെടുത്ത സോമരസം പാനം ചെയ്യുന്നതിനായി നിന്നെ ആഹ്വാനം ചെയ്യുന്നു.

## സൂക്തം ഇരുപത്തിയഞ്ച്

(ഋഷി-ഗൗതമൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ജഗതി, ത്രിഷ്ടുപ്.)

1. ***അശ്വാവതി പ്രഥമോ ഗോഷു ഗച്ഛതി സുപ്രാവീരിന്ദ്ര മർത്യ-സ്തവോതിഭിഃ,***
***തമിത് പൃണക്ഷ വസുനാ ഭവീയസാ സിന്ധുമാപോ യഥാഭിതോ വിചേതസഃ.***

ഹേ ഇന്ദ്രാ! നിന്നാൽ രക്ഷിക്കപ്പെട്ടിരിക്കുന്ന ഈ കുതിരപ്പടയാളി അസംഖ്യ ങ്ങളായ പോർവീരന്മാരിൽ സർവ്വശ്രേഷ്ഠനാകുന്നു. ഗോക്കളോടുകൂടിയ വരിലും ഇവൻ പ്രമുഖനാകുന്നു. ജലം സമുദ്രത്തെ നിറയ്ക്കുന്നതുപോലെ നീയും ഇവനെ അനേകവിധത്തിലുള്ള സമ്പത്തുകളാൽ പൂർണ്ണനാക്കുന്നു.

2. ***അപോ ന ദേവീരുപ യന്തി ഹോത്രിയമവഃ പശ്യന്തി വിതതം യഥാ രജഃ,***
***പ്രാചൈർദേവാസഃ പ്ര ണയന്തി ദേവയും ബ്രഹ്മപ്രിയം ജോഷയ ന്തേ വരാഇവ.***

ഹേ ഇന്ദ്രാ! ജലം താഴോട്ടൊഴുകി സമുദ്രത്തിൽ ചേരുന്നതുപോലെ ഈ സ്തുതികൾ നിന്നിൽവന്നു ലയിക്കുന്നു. സൂര്യപ്രകാശത്താൽ കണ്ണുകൾ മഞ്ചി മനുഷ്യർ താഴോട്ടു ദൃഷ്ടികൾ തിരിക്കുന്നതുപോലെ നിൻെറ തേജസ്സിനാൽ ദൃഷ്ടികൾ അസ്തപ്രഭങ്ങളാകുന്നു. സ്തോത്രകന്മാർ നിന്നെ യജ്ഞവേദിയുടെ മുൻപിലേക്കാനയിക്കുന്നതുപോലെ തന്നെ ഋത്വിക്കുകൾനിന്നെ സേവനം ചെയ്യുന്നു.

3. ***അധി ദ്വയോരദധാ ഉക്ഥ്യം വചോ യതസ്രുചാ മിഥുനാ യാ സപര്യതഃ,***
***അസംയതോ വ്രതേ തേ ക്ഷേതി പുഷ്യതി ഭദ്രാ ശക്തിര്യജമാനായ സുന്വതേ.***

യാതൊന്നിൽ യജ്ഞസാധനങ്ങളായ പാത്രങ്ങൾ വയ്ക്കപ്പെട്ടിരിക്കുന്നുവോ അവർ ആ പാത്രങ്ങൾവഴി ഇന്ദ്രനെ പൂജിക്കുന്നു. അവയുടെ മേൽ സ്തുതി ക്കപ്പെടുവാൻ യോഗ്യമായ ഉക്ഥം സ്ഥാപിക്കപ്പെട്ടിരിക്കുന്നു. ഹേ ഇന്ദ്രാ! നിനക്കുവേണ്ടി യജ്ഞം നടത്തുന്ന ഈ യജമാനൻ സന്താനങ്ങളാലും മൃഗാദി സമ്പത്തുകളാലും സമ്പന്നനാകുകയും കല്യാണമയിയായ ശക്തിയെ പ്രാപിക്കുകയും ചെയ്യണേ.

4. ***ആദങ്ഗിരാഃ പ്രഥമം ദധിരേ വയ ഇദ്ധാഗ്നയഃ ശമ്യാ യേ സുകൃത്യയാ, സർവ്വ പണേഃ സമവിന്ദത ഭോജനമശ്വാവന്തം ഗോമന്തമാ പശും നരഃ.***

ഹേ ഇന്ദ്രാ! ശത്രുക്കളാൽ ഗോക്കൾ അപഹരണം ചെയ്യപ്പെടുന്നതിനുമേൽ അങ്ഗിരസ്സുകൾ ആദ്യമായി നിനക്കുവേണ്ടി ഹവിർയജ്ഞത്തെ ആരംഭിച്ചു ഈ അങ്ഗിരവംശീയനായ മഹർഷി നമ്മളെ പ്രാപിച്ചിരിക്കുന്ന ഭീഷണ ങ്ങളായ ഭയങ്ങളെ ഇന്ദ്രൻവഴിയായി അകറ്റിക്കളയണേ. ആ ഇന്ദ്രൻ തൻെറ ശ്രേഷ്ഠങ്ങളായ കർമ്മങ്ങളാൽ ആഹ്വാനയോഗ്യനായ അഗ്നിയെ പ്രദീപ്ത മാക്കിവച്ചുകൊണ്ടിരിക്കുന്നു. ഇവരുടെ നേതാക്കൾ ശത്രുക്കളാൽ അപഹരിക്ക പ്പെട്ട ഗോക്കൾ, അശ്വങ്ങൾ, ആടുകൾ മുതലായവയുടെ രൂപത്തിൽ വളരെ യധികം ധനം പ്രാപിച്ചിരിക്കുന്നു.

5. ***യജ്ഞൈരഥർവാ പ്രഥമഃ പഥസ്തതേ തതഃ സൂര്യോ വ്രതപാ വേന ആജനി, ആ ഗാ ആജദുശനാ കാവ്യഃ സചാ യമസ്യ ജാതമമൃതം യജാമഹേ.***

മഹർഷി അഥർവ്വൻ ഇന്ദ്രനുവേണ്ടി യജ്ഞം നടത്തിക്കൊണ്ട് മേഞ്ഞു നടക്കുന്ന ഗോക്കളുടെ മാർഗ്ഗത്തെ സൂര്യനുമുമ്പായി അറിഞ്ഞിരിക്കുന്നു. സൂര്യനുദിച്ചുകഴിഞ്ഞപ്പോൾ കവിപുത്രനായ ഉശനസ്സ് ഇന്ദ്രൻെറ സഹായത്തോടു കൂടി ഗോക്കളെ പ്രാപിച്ചിരുന്നു. അവിനാശിയായ ആ ഇന്ദ്രനെ ഞങ്ങൾ പൂജിക്കുന്നു.

6. ***ബഹിർവാ യത് സ്വപത്യായ വൃജ്യതേ ർക്കോ വാ ശ്ളോകമാ- ഘോഷതേ ദിവി, ഗ്രാവാ യത്ര വദതി കാരുരുക്ഥ്യ സ്തസ്യേദിന്ദ്രോ അഭിപിത്വേഷു രണ്യതി.***

സുന്ദരമായ സന്താനങ്ങളുടെ പ്രാപ്തിക്കുവേണ്ടി യജ്ഞത്തിൻെറ ദർഭ പ്പുല്ലുകൾ വിസ്തൃതമാക്കപ്പെടുന്നു. ഏതൊരു വാണീരൂപമായ സ്തോത്രം യജ്ഞത്തിൽ ഉച്ചരിക്കപ്പെടുന്നുവോ യാതൊരു യജ്ഞത്തിൽ സോമം ഇടിച്ചു പിഴിയുന്നതിനുള്ള കല്ല് സ്തുതിക്കുന്നവർക്കു സമാനം ശബ്ദം പുറപ്പെടുവി ക്കുന്നുവോ അവിടെ ഇന്ദ്രൻ വിരാജമാനനായിരിക്കുന്നു.

7. ***പ്രോഗ്രാം പീതിം വൃഷ്ണ ഇയർമി സത്യാം പ്രയൈ സുതസ്യ ഹര്യശ്വ തുഭ്യം, ഇന്ദ്ര ധേനാദിരിഹ മാദയസ്വ ധാഭിവിശ്വാഭിഃ ശച്യാ ഗൃണാനഃ.***

ഹേ ഇന്ദ്രാ! നീ ഹരിതാശ്വാസങ്ങൾവഴി ഗമനം ചെയ്യുന്നവനും അഭീഷ്ട ങ്ങളുടെ വർഷകനും ആകുന്നു. സോമരസം പാനം ചെയ്യുന്നതിനു ഞാൻ നിന്നെ പ്രേരിപ്പിക്കുന്നു. നീ സ്തുതികളാൽ ഞങ്ങളുടെ യജ്ഞത്തിൽ പ്രസന്നനാകണേ.

## സൂക്തം ഇരുപത്തിയാറ്

(ഋഷി-ശുനഃശേപൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി.)

1. ***യോഗേയോഗേ തവസ്തരം വാജേവാജേ ഹവാമഹേ, സഖായ ഇന്ദ്ര മൂതയേ.***

യാഗസമയത്തും യുദ്ധാവസരത്തിലും അന്നപ്രാപ്തിക്കുള്ള അവസരങ്ങ ളിലും ഞങ്ങൾ ഇന്ദ്രനെ ആഹ്വാനം ചെയ്യുന്നു.

2. ***ആ ധാ ഗമദ് യദി ശ്രവത് സഹസ്രിണീഭിരൂതിഭിഃ,***
***വാജേഭിരൂപ നോ ഹവം.***

ആ ഇന്ദ്രൻ എന്റെ ആഹ്വാനത്തെ ശ്രവിച്ച് രക്ഷാസാധനങ്ങളോടും അന്നത്തോടും സഹിതം ഇവിടെ വന്നുചേരണേ.

3. ***അനു പ്രത്നസ്യൗകസോ ഹുവേ തുവിപ്രതിം നരം,***
***യം തേ പൂർവ പിതാഹുവേ.***

ഹേ ഇന്ദ്രാ! നീ പ്രാചീനസ്വർഗ്ഗത്തിന്റെ സ്വാമിയും അസംഖ്യങ്ങളായ വീരന്മാരുടെ പ്രതിനിധിസ്വരൂപനുമാകുന്നു. എന്റെ പിതാവ് പണ്ട് നിന്നെ ആഹ്വാനം ചെയ്തിരുന്നു. അതിനാൽ ഞാനും നിന്നെ ആഹ്വാനം ചെയ്യുന്നു.

4. ***യുഞ്ജന്തി ബ്രധ്നമരുഷം ചരന്തം പരി തസ്ഥുഷഃ,***
***രോചന്തേ രോചനാ ദിവി.***

ഇന്ദ്രന്റെ മഹത്തും ദീപ്തിമത്തും വിചരണസ്വഭാവത്തേടുകൂടിയതുമായ രഥത്തിൽ പച്ചക്കുതിരകളെ ബന്ധിച്ചിരിക്കുന്നു. ആ അശ്വങ്ങൾ ആകാശ ത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നു.

5. ***യുഞ്ജന്ത്യസ്യ കാമ്യാ ഹരീ വിപക്ഷസാ രഥേ,***
***ശോണാ ഘൃഷ്ണൂ നൃവാഹസാ.***

ഇന്ദ്രന്റെ സാരഥി ഇദ്ദേഹത്തിന്റെ രഥത്തിൽ കുതിരകളെ പൂട്ടുകയും കുതിരകൾ രഥത്തിന്റെ രണ്ടു ഭാഗത്തും നിലയുറപ്പിക്കുകയും ചെയ്യുന്നു. ഈ അശ്വങ്ങൾ മനോഹരങ്ങളും ആരൂഢമാക്കുന്നവയും ആകുന്നു.

6. ***കേതും കൃണ്വന്നകേതവേ പേശോ മര്യാ അപേശസേ,***
***സമുഷദ്ഭിരജായഥാഃ.***

ഹേ മനുഷ്യരേ! അന്ധകാരത്താൽ മറയ്ക്കപ്പെട്ടിരിക്കുന്ന വസ്തുക്കളെ തന്റെ പ്രകാശത്താൽ സ്പഷ്ടമാക്കുന്നവനും അജ്ഞാനികൾക്ക് ജ്ഞാനത്തെ നൽകുന്നവനുമായ സൂര്യൻ തന്റെ കിരണങ്ങളോടുകൂടി ഉദിച്ചിരിക്കുന്നു. അവനെ ദർശനം ചെയ്യൂ.

## സൂക്തം ഇരുപത്തിയേഴ്

(ഋഷി-ഗോഷൂക്ത്യശ്വസൂക്തികൾ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി.)

1. ***യദിന്ദ്രാഹം യഥാ ത്വമീശീയ വസ്വ ഏക ഇത്,***
***സ്തോതാ മേ ഗോഷവാ സ്യാത്.***

ഹേ ഇന്ദ്രാ! നീ ഐശ്വര്യവാനാകുന്നു. നീ ദേവതകളിൽ ശ്രേഷ്ഠനും ധനത്തിന്റെ സ്വാമിയുമായിരിക്കുന്നതുപോലെ ഞാനും ധനത്തിന്റെ സ്വാമിയായി ഭവിക്കണേ. നിന്നെ സ്തുതിക്കുന്നവൻ ഗോക്കളുടെ മിത്രമായിരി ക്കുന്നതുപോലെ എന്നെ പ്രശംസിക്കുന്നവൻ ഗോക്കൾ മുതലായവയെ സമ്പാദിക്കുന്നവനാകണേ.

2. ***ശിക്ഷേയമസ്മൈ ദിത്സേയം ശചീപതേ മനീഷിണേ,***
***യദഹം ഗോപതിഃ സ്യാം.***

ഹേ ശചീപതീ! നിന്റെ അനുഗ്രഹത്താൽ ഞാൻ ഗോക്കളാൽ സമ്പന്നനാകുമ്പോൾ സ്തുതിക്കുന്ന ഈ വിദ്വാന് ധനം നൽകുവാനുള്ള ആശയോടുകൂടി ഇവന് ധനം നൽകുവാൻ കഴിയണേ.

3. ***ധേനുഷ്ട ഇന്ദ്ര സുനൃതാ യജമാനായ സുന്വതേ,***
***ഗാമശ്വം പിപ്യുഷീ ദുഹേ.***

ഹേ ഇന്ദ്രാ! ഞങ്ങളുടെ സത്യവാണി നിനക്കു ഗോക്കൾക്കു തുല്യം തൃപ്തികരമാകണേ. സോമത്തെ തയ്യാറാക്കുന്ന യജമാനനെ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്യൂ. ഈ ഗോക്കൾ അഭീഷ്ടഫലങ്ങളെ ദോഹനം ചെയ്യുന്നു.

4. ***ന തേ വർതാസ്തി രാധസ ഇന്ദ്ര ദേവോ ന മർത്യഃ,***
***യദ് ദിത്സസി സ്തുതോ മഘം.***

ഹേ ഇന്ദ്രാ! നിൻെറ ധനദാനത്തെ ആർക്കും തടുക്കുവാൻ സാധ്യമല്ല. ദേവഗണങ്ങൾക്കും നിൻെറ ധനത്തെ അന്യമായി കരുതുവാൻ സാധ്യമല്ല. മനുഷ്യർക്കും നിൻെറ ധനത്തെ നശിപ്പിക്കുവാൻ സാധ്യമല്ല. ഞങ്ങളുടെ സ്തുതികളാൽ സന്തഷ്ടനായി ഞങ്ങൾക്ക് ധനം പ്രദാനം ചെയ്യുവാനാഗ്രഹിക്കുന്നുവെങ്കിൽ ആ ധനം നശിപ്പിക്കുവാൻ ആർക്കും സാധിക്കുന്നതല്ല.

5. ***യജ്ഞ ഇന്ദ്രമവർധയദ് യദ് ഭൂമിം വ്യവർതയത്,***
***ചക്രാണ ഓപശം ദിവി.***

ഏതൊരിന്ദ്രൻ അന്തരീക്ഷത്തിൽ മേഘങ്ങളെ വളർത്തി പൃഥ്വിയെ വർഷജലത്താൽ വികസിപ്പിക്കുന്നുവോ അവൻതന്നെ വർഷജലത്താൽ ഭൂമിയിലെ ധാന്യങ്ങളെ വളർത്തുന്നു. അപ്പോൾ നമ്മുടെ ഹവിസ്സുകൾ ഇന്ദ്രനെ അഭിവൃദ്ധിപ്പെടുത്തുന്നു.

6. ***വാവൃധാനസ്യ തേ വയം വിശ്വാ ധനാനി ജിഗ്യുഷഃ,***
***ഊതിമിന്ദ്രാ വൃണീമഹേ.***

ഹേ ഇന്ദ്രാ! നീ സ്തുതികളാൽ പ്രവൃദ്ധനാകുന്നു. നീ ഞങ്ങളുടെ ശത്രുക്ക ളുടെ ധനത്തെ ജയിക്കുകയും രക്ഷാശക്തിയെ വരിക്കുകയും ചെയ്യുന്നു.

## സൂക്തം ഇരുപത്തിയെട്ട്

(ഋഷി–ഗോഷൂക്ത്യശ്വസുക്തികൾ. ദേവത–ഇന്ദ്രൻ. ഛന്ദസ്–ഗായത്രി.)

1. ***വ്യന്തരിക്ഷമതിരന്മദേ സോമസ്യ രോചനാ,***
***ഇന്ദ്രോ യദഭിനദ് ബലം.***

സോമപാനത്തിൽനിന്നും ഉൽപ്പന്നമായ ശക്തിയാൽ ഇന്ദ്രൻ മേഘത്തെ പിളർന്നപ്പോൾ അന്തരീക്ഷം വർഷജലത്താൽ പ്രവൃദ്ധമായി.

2. ***ഉദ്ഗാ ആജദങ്ഗിരോഭ്യ ആവിഷ്കൃണ്വന്‍ ഗുഹാ സതീഃ,***
***അർവാഞ്ചം നുനുദേ ബലം.***

അംഗിരസ്സിനുവേണ്ടി ഗുഹകളിൽ ഒളിക്കപ്പെട്ടിരിക്കുന്ന ഗോക്കളെ ഇന്ദ്രൻ വെളിച്ചത്തു കൊണ്ടുവന്നു. കൂടാതെ അദ്ദേഹം അവയെ അപഹരിച്ച രാക്ഷസന്മാരേയും അധോമുഖരാക്കി നിലംപതിപ്പിച്ചു.

3. ***ഇന്ദ്രേണ രോചനാ ദിവോ ദൃഢാനി ദൃംഹിതാനീ ച,***
***സ്ഥിരാണി ന പരാണുദേ.***

ആകാശത്തിലെ ഗ്രഹങ്ങളേയും നക്ഷത്രങ്ങളേയും ഇന്ദ്രൻ ദൃഢമായി സ്ഥാപിച്ചു. അതിനാൽ ഇനി അവയെ ആർക്കും വീഴിക്കുവാൻ സാധ്യമല്ല.

4. ***അപാമൂർഭിമദന്നി സ്തോമ ഇന്ദ്രാജി രായതേ,***
***വി തേ മദാ അരാജിഷുഃ.***

ഹേ ഇന്ദ്രാ! വർഷജലത്താൽ സമുദ്രാദികളെ ഹർഷിതമാക്കി രസതുല്യമായ നിന്റെ സ്തോത്രങ്ങൾ മുഖത്തുനിന്നും പ്രകടമാകുന്നു. സോമ പാനാനന്തരം നിങ്ങളുടെ ശക്തി വിശിഷ്ടമായിത്തീരുന്നു.

## സൂക്തംഇരുപത്തിയൊമ്പത്

(ഋഷി-ഗോഷൂക്ത്യശ്വസുക്തികൾ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി.)

1. ***ത്വം ഹി സ്തോമവർധന ഇന്ദ്രസ്യുക്ഥവർധനഃ,***
***സ്തോതൃണാമുത ഭദ്രകൃത്.***

ഹേ ഇന്ദ്രാ! നീ സ്തോത്രങ്ങളാലും ഉക്ഥങ്ങളാലും വളരുന്നു. സ്തുതികളെ ആലപിക്കുന്നവർക്കു മംഗളം നൽകണേ.

2. ***ഇന്ദ്രമിത് കേശിനാ ഹരീ സോമപേയായ വക്ഷതഃ,***
***ഉപ യജ്ഞം സുരാധസം.***

ഇന്ദ്രന്റെ ഹരിതാശ്വങ്ങൾ സുന്ദരഫലങ്ങൾ നൽകുന്ന നമ്മുടെ യജ്ഞത്തിൽ സോമരസപാനത്തിനുവേണ്ടി ഇന്ദ്രനെ കൊണ്ടുവരണേ.

3. ***അപാം ഫേനേന നമുചേഃ ശിര ഇന്ദ്രോദവർതയഃ,***
***വിശ്വാ യദജയ സ്പൃധഃ.***

ഹേ ഇന്ദ്രാ! നീ നമുചി എന്ന രാക്ഷസന്റെ ശിരസ്സിനെ ജലത്തിന്റെ ഫേനത്താ (നുര) ലുണ്ടാക്കിയ ആയുധത്താൽ മുറിക്കുകയും ശത്രുസേനകളുടെ മേൽ വിജയം പ്രാപിക്കുകയും ചെയ്തു.

4. ***മായാഭിരുത്സിസൃപ്സത ഇന്ദ്ര ദ്യാമാരുരുക്ഷതഃ,***
***അവ ദസ്യൂംരധൂനുഥാഃ.***

ഹേ ഇന്ദ്രാ! തങ്ങളുടെ മായയാൽ ആകാശത്തിലുയരുന്നതിനാഗ്രഹിച്ച അസുരന്മാരെ നീ അധോമുഖരാക്കി നിലംപതിപ്പിക്കണേ.

5. ***അസുന്വാമിന്ദ്ര സംസദം വിഷൂചീം വ്യനാശയഃ,***
***സോമപാ ഉത്തരോ ഭവൻ.***

ഹേ ഇന്ദ്രാ! നീ സോമരസം പാനം ചെയ്ത് ശക്തനാകുകയും സോമരസം ഉണ്ടാക്കാത്ത സ്ഥലത്തേയും അവിടുള്ള ആളുകളേയും നശിപ്പിക്കുകയും ചെയ്യുന്നു.

## സൂക്തംമുപ്പത്

(ഋഷി-വരൂ സർവഹരിർവാ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ജഗതി.)

1. ***പ്ര തേ മഹേ വിദഥേ ശംസിഷം ഹരീ പ്ര തേ വന്വേ വനുഷോ ഹര്യതം മദം,***
***ഘൃതം ന യോ ഹരിഭിശ്ചാരൂ സേചത ആ ത്വാ വിശന്തു ഹരിവർപസം ഗിരഃ.***

ഹേ ഇന്ദ്രാ! നിന്റെ അശ്വങ്ങൾ ശീഘ്രഗാമികളാകുന്നു. ഈ മഹായജ്ഞത്തിൽ ഞാൻ അവയെ പ്രശംസിക്കുന്നു. നീ ശത്രുക്കളുടെ ഹനനകർത്താവാകുന്നു. സോമത്തെ പാനം ചെയ്തതിൽനിന്നുൽപന്നമായ

ശക്തിയാൽ ഞാൻ എൻെറ അഭീഷ്ടഫലങ്ങളെ യാചിക്കുന്നു. അഗ്നിയിൽ ഘൃതം തളിക്കപ്പെടുന്നതുപോലെതന്നെ ഇന്ദ്രൻ തൻെറ ഹരിതാശ്വങ്ങൾ സഹിതം ആഗതനായി ധനം വർഷിക്കുന്നു. അദ്ദേഹത്തെ നമ്മുടെ സ്തോത്ര ങ്ങൾ പ്രാപിക്കണേ.

2. ***ഹരിം ഹി യോനിമഭി യേ സമസ്വരൻ ഹിന്വന്തോ ഹരീ ദിവ്യം യഥാ സദഃ,***

***ആ യം പൃണന്തി ഹരിഭിർന ധേനവ ഇന്ദ്രായ ശൂഷം ഹരിവന്തമർചത.***

പൂർവ്വികരായ മഹർഷിമാർ ഇന്ദ്രനെ യജ്ഞത്തിൽ അതിവേഗം വിളിച്ചു കൊണ്ടു വരുന്നതിനുവേണ്ടി അവൻെറ അശ്വങ്ങൾക്കു പ്രേരണ നൽകിയിരുന്നു. ആ സ്തോത്രം മൂലരൂപത്തോടുകൂടിത്തന്നെ ഇന്ദ്രനുവേണ്ടിയായിരുന്നു. നവപ്രസൂ തയായ ഗോവ് ക്ഷീരം നൽകി തൻെറ സ്വാമിയെ തൃപ്തിപ്പെടുത്തുന്നതു പോലെ സോമരസം വഴിയായി യജമാനൻ ഇന്ദ്രനെ തൃപ്തിപ്പെടുത്തുന്നു. ഹേ ഋത്വിക്കുകളേ! ശത്രുസംഹാരകനും മഹാശക്തനും ഹരിതാശ്വങ്ങളോടു കൂടിയവനുമായ ഇന്ദ്രനെ പൂജിക്കുവിൻ.

3. ***സോ അസ്യ വജ്രോ ഹരിതോ യ ആയസോ ഹരിർനികാമോ ഹരിരാ ഗഭസ്ത്യോഃ,***

***ദ്യുമ്നീ സുശിപ്രോ ഹരിമന്യുസായക ദന്ദ്രേ നി രൂപാ ഹരിതോ മിസിക്ഷിരേ.***

ഇന്ദ്രൻെറ ലോഹവജ്രവും ഹരിതമാകുന്നു. ഇന്ദ്രൻെറ കമനീയമായ ശരീരവും ഹരിതവർണ്ണത്തോടുകൂടിയതാകുന്നു. അവൻെറ കൈവശം ഹരിത വർണ്ണത്തോടുകൂടിയ ബാണങ്ങളും ഉണ്ട്. അതുപോലെ അവൻെറ എല്ലാ ആടയാഭരണങ്ങളും പച്ചനിറത്തോടുകൂടിയതാകുന്നു.

4. ***ദിവി ന കേതുരധി ധായി ഹര്യതോ വിംവ്യചദ് വജ്രോ ഹരിതോ ന രംഹ്യാ,***

***തുദദഹിം ഹരിശിപ്രോ യ ആയസഃ സഹസ്രശോകാ അഭവദ്ധരിം ഭരഃ.***

ഇന്ദ്രൻെറ വജ്രായുധം സൂര്യനുസമാനം അന്തരീക്ഷത്തിൽ വിരാജിക്കു ന്നു. സൂര്യൻെറ കുതിരകൾ അതിവേഗം ഇന്ദ്രനെ പ്രാപിക്കുന്നതുപോലെ ഇന്ദ്രൻെറ വജ്രായുധം അതിവേഗം ലക്ഷ്യസ്ഥാനത്തെത്തിച്ചേരുന്നു. തൻെറ ഹരിതവർണ്ണമാണ്ട വജ്രായുധംവഴി ഇന്ദ്രൻ വൃത്രാസുരനെ കഷ്ടപ്പെടുത്തുകയും അവൻെറ ആയിരക്കണക്കായ കൂട്ടുകാരെ സംഹരിക്കുകയും ചെയ്തു.

5. ***ത്വംത്വമഹര്യഥാ ഉപസ്തുതഃ പൂർവേഭിരിന്ദ്ര ഹരികേശ യജ്വഭിഃ,***

***ത്വ ഹര്യസി തവ വിശ്വമുക്ഥമസാമി രാധോ ഹരിജാത ഹര്യതം.***

ഹേ ഇന്ദ്രാ! നിൻെറ കേശവും ഹരിതവർണ്ണത്തോടുകൂടിയതാകുന്നു. എവിടെ സോമരസരൂപമാകുന്ന ഹവിസ്സുണ്ടായിരിക്കുന്നുവോ അവിടെ നീയും ഉണ്ടായിരിക്കും. സ്തുതികളെ സ്വീകരിച്ച് നീ ഹവിസ്സിനെ ആഗ്രഹിക്കുന്നു. ഇപ്പോഴും ആഗ്രഹിച്ചുകൊണ്ടിരിക്കുന്നു. നീ സ്വന്തം ഹരിതാശ്വങ്ങൾ സഹിതം യജ്ഞത്തിൽ ആഗതനാകുന്നു. അങ്ങനെയുള്ള ഹേ ഇന്ദ്രാ! ഈ സോമവും ഉക്ഥവും അന്നവും നിൻേറതാകുന്നു.

## സൂക്തം മുപ്പത്തിയൊന്ന്

(ഋഷി-വരൂ സർവഹരി. ദേവത-ഇന്ദ്രൻ. ഛന്ദസ്-ജഗതി.)

1. ***താ വാജ്രിണം മന്ദിനം സ്തോമ്യം മദ ഇന്ദ്രം രഥേ വഹതോ ഹര്യതാ ഹരീ,***
***പുരുണ്യസ്മം സവനാനി ഹര്യത ഇന്ദ്രായ സോമാ ഹരയോ ദധന്വിരേ.***

സോമാൽപന്നമായ ശക്തിക്കുവേണ്ടി ഇന്ദ്രൻെറ അശ്വങ്ങൾ അവനെ നമ്മുടെ യജ്ഞത്തിലേക്കു കൊണ്ടുവരുന്നു. ത്രികാലങ്ങളിലും നടക്കുന്ന യജ്ഞത്തിൽ സോമരസത്തെ ഇന്ദ്രൻ സ്വീകരിക്കുന്നു.

2. ***അരം കാമായ ഹരയോ ദധന്വിരേ സ്ഥിരായ ഹിന്വൻ ഹരയോ ഹരീ തുരാ,***
***അർവദ്ഭിര്യോ ഹരിഭിർജോഷമീയതേ സോഅസ്യ കാമം ഹരിവന്തമാനശേ.***

ഹരിതവർണ്ണമായ സോമരസത്തെ യുദ്ധത്തിൽ ഉറച്ചുനിൽക്കുന്ന ഇന്ദ്രൻ പാനം ചെയ്യുന്നു. അതേ സോമരസംതന്നെ അവൻെറ അശ്വങ്ങളെ യജ്ഞസ്ഥാനത്തേക്കു പ്രേരിപ്പിച്ചയയ്ക്കുന്നു. ഇന്ദ്രൻ വേഗതയേറിയ തൻെറ കുതിരപ്പുറത്ത് സോമരസത്തോകൂടിയ യജമാനൻെറ അടുക്കൽ വന്നുചേരുന്നു.

3. ***ഹരിശ്മശാരുർഹരികേശ ആയസസ്തുരസ്പേയേ യോ ഹരിപാ അവർധത,***
***അർവദ്ഭിര്യോ ഹരിഭിർവാം ജിനീവസുരതി വിശ്വാ ദുരിതാ പാരിഷദ്ധരീ.***

ഇന്ദ്രൻെറ കേശവും താടിയും മീശയും എല്ലാം പച്ചവർണ്ണത്തോടകൂടിയതാകുന്നു. അവൻ സോമരസം തയ്യാറാക്കിക്കഴിയുമ്പോൾ അതു പാനം ചെയ്ത് വളർച്ചയെ പ്രാപിക്കുന്നു. തൻെറ ദ്രുതഗാമികളായ അശ്വങ്ങൾവഴി സോമരസം പാനംചെയ്യുന്നതിന് അവൻ ആഗതനാകുന്നു. ഹവിസ്സ് അവൻെറ ധനരൂപമാകുന്നു. അവൻ തൻെറ രഥത്തിൽ കുതിരകളെ കെട്ടി നമ്മുടെ എല്ലാ പാപങ്ങളും നശിപ്പിക്കണേ.

4. ***സ്രുവേ യയസ്യ ഹരിണീ വിപേതതുഃ ശിപ്രേ വാജായ ഹരിണീ ദവിധ്വതഃ,***
***പ്ര യത് കൃതേ ചമസേ മർമൃജദ്ധരീ പീത്വാ മദസ്യ ഹര്യതസ്യാന്ധസഃ.***

യജ്ഞത്തിൻെറ തവികൾ ചലിക്കുന്നതുപോലെതന്നെ സോമരസം പാനം ചെയ്യുന്നതിന് ഇന്ദ്രൻെറ ഹരിതവർണ്ണമായ താടി ചലിക്കുന്നു. സോമരസത്താൽ പാത്രം നിറയുമ്പോൾ അതു പാനം ചെയ്ത് ഇന്ദ്രൻെറ താടി വിറയ്ക്കുന്നു. ആ സമയം അവൻെറ അശ്വങ്ങളെ പരിമാർജ്ജനം ചെയ്യുന്നു.

5. ***ഉത സ്മ സദ്മ ഹര്യതസ്യ പസ്തോരത്യോ ന വാജം ഹരിവാം അചിക്രദത്,***
***മഹീ ചിദ്ധി ധിഷണാഹര്യദോജസാ ബൃഹദ് വയോ ദധിഷേ ഹര്യതശ്ചിദാ.***

അവൻെറ നിവാസസ്ഥാനം ദ്യോവും പൃഥ്വിയുമാകുന്നു. അശ്വങ്ങൾ യുദ്ധത്തിനുവേണ്ടി മുന്നേറുന്നതുപോലെതന്നെ അവൻ തൻെറ കുതിരമേൽ ആരൂഢനായി യജ്ഞസ്ഥാനത്തേക്കു മുന്നേറുന്നു. ഹേ ഇന്ദ്രാ! ഞങ്ങളുടെ സ്തോത്രങ്ങൾ നിന്നെ ആഗ്രഹിക്കുന്നു. നീ യജമാനനെ ആഗ്രഹിച്ചുകൊണ്ട് ആഗതനായി അവന് അപരിമിതമായ ധനം നൽകണേ.

## സൂക്തം മുപ്പത്തിയൊന്ന്

(ഋഷി-വരുസർവഹരി. ദേവത-ഇന്ദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***ആ രോദസീ ഹര്യമാണോ മഹിത്വാ നവ്യം ഹര്യസി മൻസ നു പ്രിയം,***
***പ്ര പസ്ത്യ മസുര ഹര്യതം ഗോരവിഷ്കൃധി ഹരയേ സൂര്യായ.***
ഹേ ഇന്ദ്രാ! നീ സ്വന്തം മഹിമയിൽ ആകാശത്തിലും ഭൂമിയിലും വ്യാപിച്ചിരിക്കുന്നു. നീ എപ്പോഴും യുവത്വത്തോടുകൂടിയവനാകുന്നു. നീ ഞങ്ങളുടെ പ്രിയങ്കരങ്ങളായ സ്തോത്രങ്ങളെ ആഗ്രഹിക്കുന്നു. നീ ശത്രുക്കളാൽ അപഹൃതങ്ങളായ ഗോക്കളുടെ സ്ഥാനം സൂര്യനു കാണിച്ചുകൊടുക്കുന്നു. ആ സൂര്യൻ സ്തുതിക്കുന്നവർക്ക് ആ ഗോഷ്ഠത്തെ നൽകണേ. ഇപ്രകാരം അനുഗ്രഹിക്കണേ.
2. ***ആ ത്വാ ഹര്യന്തം പ്രയുജോ ജനാനാം രഥേ വഹന്തു ഹൃശി പ്രമിന്ദ്ര, പിബാ യഥാ പ്രതിഭൃതസ്യ മധ്വോ ഹര്യൻ യജ്ഞം സധമാദേ ദശോണിം.***
ഹേ ഇന്ദ്രാ! നീ സോമം പാനം ചെയ്യുവാനാഗ്രഹിക്കുന്നവനും സോമപാനത്താൽ ഹരിതവർണ്ണത്തോടുകൂടിയ താടിയോടുകൂടിയവനുമാകുന്നു. നിന്നെ രഥത്തിൽ പൂട്ടിയ അശ്വങ്ങൾ ഇവിടെ കൊണ്ടുവരണേ. ഭരണികളിൽ നിറച്ചുവച്ചിരിക്കുന്ന സോമത്തോടുകൂടിയ ഭവനങ്ങളിൽ ആഗതനായി നിനക്കു സോമം പാനം ചെയ്യുവാൻ കഴിയും. അതിനാൽ നിന്നെ അശ്വങ്ങൾ ഇവിടേക്കാനയിക്കണേ.
3. ***അപാഃ പൂർവേഷാം ഹരിവഃ സുതാനമഥോ ഇദം സവനം കേവലം തേ,***
***മമദ്ധി സോമം മധുമന്തമിന്ദ്ര സത്രാ ബൃഷഞ്ജഠര ആ വൃഷസ്വ.***
ഹേ ഇന്ദ്രാ! പ്രഭാതത്തിലെ യാഗത്തിൽ നീ സോമം പാനം ചെയ്തിരിക്കുന്നു. ഇനി മധ്യാ യാഗവും നിൻേറതുതന്നെയാകുന്നു. അതിനാൽ ഈ യാഗത്തിലും സോമം പാനം ചെയ്ത് തടിച്ചുകൊഴുത്തവനാകൂ. ഈ സോമത്തെ ഒന്നായി ഉദരസ്ഥമാക്കൂ.

## സൂക്തം മുപ്പത്തിമൂന്ന്

(ഋഷി-അഷ്ടകൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***അപ്സു ധൂതസ്യ ഹരിവഃ പിബേഹ നൃഭിഃ, സുതസ്യ ജഠരം പൃണസ്വ, ഗിമിക്ഷുര്യമദ്രയ ഇന്ദ്ര തുഭ്യം തേഭിർവർധസ്വ മദമുക്ഥം വാഹഃ.***
ഹേ ഇന്ദ്രാ! പുരോഹിതന്മാരാൽ തയ്യാറാക്കപ്പെട്ട ഈ സോമം പാനം ചെയ്ത ഉദരം പൂർണ്ണമാക്കൂ. കല്ലിനാൽ ഇടിച്ചുപിഴിഞ്ഞെടുത്ത സോമരസം പാനം ചെയത് ഹർഷയുക്തനാകണേ.
2. ***പ്രോഗാം പീതിം വൃഷ്ണു ഇയർമി സത്യാം പ്രയൈ സുതസ്യ ഹര്യശ്വ തുഭ്യം,***
***ഇന്ദ്ര ധേനാഭിരിഹ മാദയസ്വ ധീഭിർവിശ്വാഭിഃ ശച്യാ ഗൃണാനഃ.***
ഹേ ഇന്ദ്രാ! നീ ആഗ്രഹിക്കുന്ന ഫലങ്ങളെ വർഷിക്കുന്നവനാകുന്നു. ഞാൻ നിന്നെ സോമത്തിൻെറ പ്രചണ്ഡശക്തിരൂപമാകുന്ന ബലത്തിനുവേണ്ടി പ്രേരിപ്പിക്കുന്നു. നീ യജ്ഞകർമ്മങ്ങളിൽ ഹവിസ്സിനാലും സ്തുതികളാലും പ്രശംസിതനും തൃപ്തനും ആയി ഭവിക്കണേ.

3 ***ഊതീ ശചീവസ്തവ വിര്യേണ വയോ ദധാനാ ഉശിജ ഋതജ്ഞാഃ. പ്രജാവദിന്ദ്ര മനുഷോ ദുരോണേത സ്ഥുർഗൃണന്തഃ സധമാദ്യാസഃ***

ഹേ ഇന്ദ്രാ! നിന്നാൽ രക്ഷിക്കപ്പെട്ട പുത്രാദികളും അന്നത്താൽ സമ്പന്നരുമായ സത്യഫലങ്ങളുടെ ജ്ഞാതാക്കളും നിന്നെ ആഗ്രഹിക്കുന്ന ഋത്വിക്കുകളും യജമാനൻെറ ഗൃഹത്തിൽ നിന്നെ സ്തുതിച്ചുകൊണ്ടിരിക്കുന്നു.

## സൂക്തം മുപ്പത്തിനാല്

(ഋഷി–ഗത്സമദ. ദേവത–ഇന്ദ്രൻ. ഛന്ദസ്–ത്രിഷ്ടുപ്)

1. ***യോ ജാത ഏവ പ്രഥമോ മനസ്വാൻ ദേവോ ദേവാൻ ക്രതുനാ പര്യഭൂഷത്, യസ്യ ശുഷ്മാദ് രോദസീ അഭ്യ്സേതാം നൃമ്ണസ്യ മ ാ സ ജനാസ ഇന്ദ്രഃ.***

ഇന്ദ്രൻെറ ശക്തിയാൽ ആകാശവും ഭൂമിയും ഭയഭീതങ്ങളായിരിക്കുന്നു. ആ ഇന്ദ്രൻ ഉണ്ടായപ്പോൾത്തന്നെ മറ്റു ദേവതകളെ രക്ഷാസൂത്രത്താൽ ബന്ധിത രാക്കി.

2. ***യഃ പൃഥിവീം വ്യഥമാനാമദൃംഹദ് യഃ പർവതാൻ പ്രകുപിതാം അരഭ്ണാത്, യോ അന്തരിക്ഷം വിമമേ വരീയോ യോ ദ്യാമസ്തഭ്നാത് സ ജനാസ ഇന്ദ്രഃ.***

ഹേ അസുരാ! ആര് ചലിച്ചുകൊണ്ടിരിക്കുന്ന ഭൂമിയെ സ്ഥിരമാക്കി നിർത്തിയോ ആര് ചിറകുകളോടുകൂടിയ പർവ്വതങ്ങളുടെ ചിറകുകളെ വെട്ടി അചലമാക്കിയോ ആര് അന്തരീക്ഷത്തേയും ആകാശത്തേയും സ്തംഭിത മാക്കിയോ അവൻ ഇന്ദ്രൻതന്നെയാകുന്നു.

3. ***യോ ഹത്വാഹിമരിണാത് സപ്ത സിന്ധൂൻ യോ ഗാ ഉദാജദപധാ വലസ്യ, യോ അശ്മനോരന്തരഗ്നിം ജജാന സംവൃക് സമത്സു സ ജനാസ ഇന്ദ്രഃ.***

ആര് അന്തരീക്ഷത്തിൽക്കൂടി സഞ്ചരിക്കുന്ന മേഘങ്ങളെ കീറിപ്പിളർന്ന് നദികളെ ഉദ്ഭവിപ്പിക്കുകയും സ്വന്തം ശക്തിയാൽ അപഹൃതങ്ങളായ ഗോക്കളെ രക്ഷിക്കുകയും ചെയ്തുവോ ആര് മേഘങ്ങളിലുള്ള പാറകളിൽനിന്നും വിദ്യു ത്തിനെ ഉൽപാദിപ്പിച്ചുവോ ആര് യുദ്ധങ്ങളിൽ ശത്രുക്കളെ ഉന്മൂലനാശം വരുത്തിയോ അവൻ ഇന്ദ്രൻതന്നെയാകുന്നു.

4. ***യേനേമാ വിശ്വാ ച്യവനാ കൃതാനി യോ ദാസം വർണമധരം ഗുഹാകഃ, ശ്വഘ്നീവ യോ ജിഗീവാല്ലം ക്ഷമാദദര്യഃ പുഷ്ടാനി സ ജനാസ ഇന്ദ്രഃ.***

ഹേ അസുരന്മാരേ! ആര് ദൃശ്യമാനമായ ഈ പ്രപഞ്ചത്തെ സ്ഥിരമാക്കിയോ ആര് അസുരന്മാരെ ഗുഹകളിൽ തള്ളിയിട്ടുവോ ആര് പ്രത്യക്ഷ രായ ശത്രുക്കളുടെമേൽ വിജയം പ്രാപിച്ചുവോ ആര് ശത്രുക്കളുടെ ധനം പിടിച്ചെടുത്തുവോ അവൻ ഇന്ദ്രൻ തന്നെയാകുന്നു.

5. ***യം സ്മാ പൃച്ഛന്തി കുഹ സേതി ഘോരമുതേമാഹുർനൈഷോ അസ്തീത്യേനം, സോ അര്യഃ പുഷ്ടീർവിജഇവാ മിനാതി ശ്രദസ്മൈ ധത്ത സ ജനാസ ഇന്ദ്രഃ.***

ശത്രുസംഹാരകനായ ആ ഇന്ദ്രനെ സംബന്ധിച്ച് ആളുകൾ പലതും അഭിപ്രായപ്പെടുന്നു. അവൻ ശത്രക്കളെ രക്ഷിക്കുന്ന സേനകളെ സമൂലം നശിപ്പിക്കുന്നു. ഹേ മനുഷ്യരേ! ആ ഇന്ദ്രനിൽ വിശ്വസിക്കുവിൻ. അവനെ ശ്രദ്ധയോടെ വീക്ഷിക്കുവിൻ. വൃത്രാദികളായ ശത്രുക്കളെ അവനല്ലാതെ മറ്റാർക്കു വിജയിക്കുവാൻ കഴിയും? അവൻ ശത്രുവിജേതാവായ ഇന്ദ്രൻ തന്നെയാകുന്നു.

6. ***യോ രധ്രസ്യ ചോദിരാ യഃ കൃശസ്യ യോ ബ്രാഹ്മണോ നാധമാനസ്യ കീരേഃ,***
***യുക്തഗ്രാവ്ണോ യോ*f *വിതാ സുശിപ്രഃ സുതസോമസ്യ സ ജനാസ ഇന്ദ്രഃ.***

ഏതൊരിന്ദ്രൻ നിർദ്ധനർക്ക് ധനവും നിസ്സഹായർക്ക് സഹായവും നൽകുന്നുവോ യാതൊരുത്തൻ ഭക്തരായ ബ്രാഹ്മണരുടെ ആഗ്രഹങ്ങളെ പൂർത്തീകരിക്കുന്നുവോ യാതൊരുത്തൻെറ താടി സുന്ദരവും സോമരസം തയ്യാറാക്കുന്ന യജമാനൻെറ രക്ഷയുമായിരിക്കുന്നുവോ ഹേ മനുഷ്യരേ! അവൻ ഇന്ദ്രൻതന്നെയാകുന്നു.

7. ***യസ്യാശ്വാസഃ പ്രദിശി യസ്യ ഗാവോ യസ്യ ഗ്രാമാ യസ്യ വിശ്വേ രഥാസഃ,***
***യഃ സൂര്യ യ ഉഷസം ജജാന യോ അപാം നേതാ സ ജനാസ ഇന്ദ്രഃ.***

അപേക്ഷിക്കുന്നവർക്കു നൽകുന്നതിനുവേണ്ടി ആരുടെ അടുക്കൽ വളരെയധികം അശ്വങ്ങളും ഗോക്കളും ഗ്രാമങ്ങളും രഥങ്ങളും ഗജങ്ങളും ഒട്ടകങ്ങളും എല്ലാമുണ്ടായിരിക്കുന്നുവോ യാതൊരുത്തൻ പ്രകാശത്തിനുവേണ്ടി സൂര്യനെ ഉദിപ്പിച്ച് ഉഷസ്സിനെ പ്രത്യക്ഷമാക്കിയോ യാതൊരുത്തൻ വർഷജലത്തിൻെറ പ്രേരകനായിരിക്കുന്നുവോ അവൻ ഇന്ദ്രൻതന്നെയാകുന്നു.

8. ***യം ക്രന്ദസീ സംയതീ വിഹ്വയേതേ പരേ*f *വര ഉഭ യാ അമിത്രാഃ,***
***സമാനം ചിദ്രഥമാതസ്ഥിവാംസാനാനാ ഹവേതേ സ ജനാസ ഇന്ദ്രഃ.***

ആകാശവും ഭൂമിയും ഒരേ അഭിപ്രായത്തോടുകൂടി ഇന്ദ്രനെ ആഹ്വാനം ചെയ്യുന്നു. ദ്യുലോകം ഹവിസ്സിനുവേണ്ടിയും പൃഥ്വി വൃഷ്ടിക്കുവേണ്ടിയും അവനെ ആഹ്വാനം ചെയ്യുന്നു. തുല്യമായ രഥത്തിലാരൂഢനായ സേനാപതി ആരെ ആഹ്വാനം ചെയ്യുന്നുവോ അവൻ ഇന്ദ്രൻതന്നെയാകുന്നു.

9. ***യസ്മാന്ന ഋതേ വിജയന്തേ ജനാസോ യം യുധ്യുമാനാ അവസേ ഹവന്തേ,***
***യോ വിശ്വസ്യ പ്രതിമാനം ബഭൂവ യാ അച്യുതച്യുത സ ജനാസ ഇന്ദ്രഃ.***

അവൻെറ സഹായം കൂടാതെ യുദ്ധത്തിൽ വിജയം ആഗ്രഹിക്കുന്നവന് ശത്രുക്കളെ പരാജിതരാക്കുവാൻ സാധിക്കുന്നില്ല. അതിനാൽ യുദ്ധാവസരങ്ങളിൽ വിജയത്തിനുവേണ്ടി അവർ അവനെ വിളിക്കുന്നു. യാതൊരുത്തന് അചലങ്ങളായ പർവ്വതങ്ങളെ മാറ്റുവാൻ കഴിയുന്നുവോ യാതൊരുത്തൻ ജീവികളുടെ പുണ്യത്തിൻെറ ദൃഷ്ടാവാകുന്നുവോ അവൻ ഇന്ദ്രൻതന്നെയാകുന്നു.

10. ***യഃ വിശ്വതോ മഹ്യേനോ ദധാനാനമന്യമാനാഞ്ഛർവാ ജഘാന,***
***വഃ ശർധതേ നാനുദദാതി ശൃധ്യാം യോ ദസ്യോർഹന്താ സ ജനാസ ഇന്ദ്രഃ.***

മഹാപാപികളേയും ഇന്ദ്രന്റെ സത്തയെ മാനിക്കാത്തവരേയും അവൻ നശിപ്പിക്കുന്നു. ആര് നിന്റെ പ്രവൃത്തികളിൽ ഇന്ദ്രന്റെ സഹായം അപേക്ഷിക്കാതിരിക്കുന്നുവോ അവൻ അവർക്കു പ്രതികൂലമായി പ്രവർത്തിക്കുന്നു. ആര് വൃത്രാദികളായ അസുരന്മാരുടെ ഹിംസകനായിരിക്കുന്നുവോ ഹേ മനുഷ്യരേ! അവൻ ഇന്ദ്രൻതന്നെയാകുന്നു.

11. ***യഃ ശംബരം പർവ്വതേഷു ക്ഷിയന്തം ചത്വാരിംശ്യാം ശരദ്യന്വവിന്ദത്, ഓജായദാനം യോ അഹിം ജഘാന ദാനും ശയാനം സ ജനാസ ഇന്ദ്രഃ.***

ആര് നാല്പതു സംവത്സരക്കാലം പർവ്വതങ്ങളിൽ ഒളിച്ചുനടന്നിരുന്ന ശംബരനെ സംഹരിച്ചുവോ ആര് ഉറങ്ങിക്കിടന്നിരുന്ന ബലിപുത്രനെ സംഹരിച്ചുവോ അവൻ ഇന്ദ്രൻതന്നെയാകുന്നു.

12. ***യഃ ശംബരം പര്യതരത് കസീഭിര്യോf ചാരുകാസ്നാപിബത് സുതസ്യ, അന്തർഗിരോ യജമാനം ബഹും ജനം യസ്മിനാ മൂർച്ഛയത് സ ജനാസ ഇന്ദ്രഃ.***

ഏതൊരു ഇന്ദ്രനെ ഹിംസിക്കുന്നതിനുവേണ്ടി അസുരന്മാർ സോമയാഗ കർത്താക്കളായ വൈദികരെ വലയം ചെയ്തിരുന്നുവോ ആര് വജ്രായുധത്താൽ ശംബരനെ അമർത്തി സോമത്തെ പാനം ചെയ്തുവോ അവൻ ഇന്ദ്രൻതന്നെ യാകുന്നു.

13. ***യഃ സപ്തരശ്മിർവൃഷഭസ്തുവിഷ്മാനവാസൃജത് സർതവേ സപ്ത സിന്ധൂൻ,***
***യോ രൗഹിണമസ്ഫുരദ് വജ്രബാഹുർദ്യാമാരോഹന്തം സ ജനാസ ഇന്ദ്രഃ.***

ആര് ജലം വർഷിക്കുന്നവനാകുന്നുവോ ആര് അഭിലാഷങ്ങളെ വർഷിക്കുന്നവനാകുന്നുവോ ആര് സപ്തരശ്മികളോടുകൂടിയ സൂര്യരൂപത്തിൽ സ്ഥിതനായിരിക്കുന്നുവോ ആര് വജ്രായുധഹസ്തനായി ആകാശത്തിലുയർന്ന രോഹിണാസുരനെ വധിച്ചുവോ ആര് സപ്തനദികളേയും ഉദ്ഭവിപ്പിച്ചുവോ അവൻ ഇന്ദ്രൻതന്നെയാകുന്നു.

14. ***ദ്യാവാ ചിദസ്മൈ പൃഥിവീ സമേതേ ശുഷ്മാച്ചിദസ്യ പർവതാ ഭയന്തേ,***
***യഃ സോമപാ നിചിതോ വജ്രബാഹുര്യോ വജ്രഹസ്തഃ സ ജനാസ ഇന്ദ്രഃ.***

ആരുടെ മുമ്പിൽ ആകാശവും ഭൂമിയും കുമ്പിടുന്നുവോ യാതൊരുത്തന്റെ ശക്തിയാൽ പർവ്വതങ്ങൾ ഞെട്ടി വിറയ്ക്കുന്നുവോ യാതൊരുത്തൻ സോമരസം പാനം ചെയ്ത് ദൃഢശരീരനും ശക്തിയേറിയ ബാഹുക്കളോടുകൂടിയവനുമായി ഭവിച്ചുവോ ആര് വജ്രായുധത്തെ ധരിച്ചിരിക്കുന്നുവോ അവൻ ഇന്ദ്രൻതന്നെ യാകുന്നു.

15. ***യഃ സുന്വന്തമവതി യഃ പചന്തം യഃ ശൈസന്ത യഃ ശശമാനമൂതീ, യസ്യ ബ്രഹ്മ വർധനം യസ്യ സോമോ യസ്യേദം രാധഃ സ ജനാസ ഇന്ദ്രഃ.***

ആര് സോമത്തെ സംസ്കരിച്ചെടുത്തവനും ഹവിസ്സിനെ പാകം ചെയ്യുന്നവനുമായ യജമാനന്റെ സംരക്ഷകനായിരിക്കുന്നുവോ യാതൊരുത്തൻ സോമപാനം ചെയ്യുന്നവരുടെ രക്ഷകനായിരിക്കുന്നുവോ സോമവും സ്തോത്രങ്ങളും ആരെ വളർത്തുന്നുവോ നമ്മുടെ ഹവിസ്സാകുന്ന രത്നം ആരെ പുഷ്ടിപ്പെടുത്തുന്നുവോ ഹേ മനുഷ്യരെ അവൻ ഇന്ദ്രൻതന്നെയാകുന്നു.

16. ***ജാതോ വ്യഖ്യത് പിതോരുപസ്ഥേ ഭുവോ ന വേദ ജനിതുഃ പരസ്യ,***
***സ്തവിഷ്യമാണോ നോ യോ അസ്മദ് വ്രതാ ദേവാനാം സ ജനാസ ഇന്ദ്രഃ.***

യാതൊരുത്തൻ ഉണ്ടായപ്പോഴെതന്നെ ആകാശത്തിലും പൃഥ്വിയിലും വ്യാപ്തനായിരിക്കുന്നുവോ യാതൊരുത്തൻ പൃഥ്വിരൂപമായ മാതാവിനേയും പിതൃസ്ഥാനീയനായ ആകാശത്തെപ്പോലും അറിയാതിരുക്കുകയും നമ്മുടെ സ്തുതികളാൽത്തന്നെ ദേവതകളെ പൂർണ്ണമാക്കുകയും ചെയ്യുന്നുവോ അവൻ ഇന്ദ്രൻതന്നെയാകുന്നു.

17. ***യഃ സോമ കാമോ ഹര്യശ്വഃ സൂരിര്യസ്മാദ് രേജന്തേ ഭവനാനി വിശ്വാ,***
***യോ ജഘാന ശംബരം യശ്ച ശുഷ്ണം യ ഏക വീരഃ സജനാസ ഇന്ദ്രഃ.***

യാതൊരുത്തൻ അശ്വങ്ങളെ നയിച്ചുകൊണ്ട് സോമത്തെ ആഗ്രഹിക്കുന്നുവോ യാതൊരുത്തൻ ശംബരനേയും ശുഷ്ണനേയും വധിച്ചുവോ യാതൊരുത്തനാൽ എല്ലാ ജീവികളും ഭയവിഹ്വലരാക്കപ്പെട്ടുകൊണ്ടിരിക്കുന്നുവോ അവൻ അസാധാരണ വീരനായ സാക്ഷാൽ ഇന്ദ്രനാകുന്നു.

18. ***യഃ സുന്വതേ പചതേ ദുധ്ര ആ ചിദ് വാജം ദർദർഷി സ കിലാസി സത്യഃ,***
***വയം ത ഇന്ദ്ര വിശ്വഹ പ്രിയാസഃ സുവീരാസോ വിദഥമാ വദേമ.***

ഹേ ഇന്ദ്രാ! നീ യുർധർഷനായിരുന്നിട്ടും ഹവിരന്നത്തെ പാകം ചെയ്യുന്നവനും സോമരസം തയ്യാറാക്കുന്നവനുമായ യജമാനന് അയാൾ ആഗ്രഹിക്കുന്ന അന്നവും ധനവും നൽകുന്നു. നീ തീർച്ചയായും സത്യമാകുന്നു. ഞങ്ങൾ നിങ്ങളുടെ സ്നേഹം സമ്പാദിച്ച് പുത്രാദികളേയും ധനത്തേയും പ്രാപിച്ച് നിന്നെ സ്തുതിച്ചുകൊണ്ടു ജീവിക്കണേ.

## സൂക്തം മുപ്പത്തിയഞ്ച്

(ഋഷി-നോധ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***അസ്മാ ഇദു പ്ര തവസേ തുരായ പ്രയോ ന ഹർമി സ്തോമം മാഹിനായ,***
***ഋചീഷമായാധ്രിഗവ ഓഹമിന്ദ്രായ ബ്രഹ്മാണി രാതതമാ.***

ഈ സ്തോത്രത്തെ ശ്രേഷ്ഠമായ രീതിയിൽ ഇന്ദ്രനുവേണ്ടി ഞാനുച്ചരിക്കുന്നു. ആ ഇന്ദ്രൻ സോമം പാനം ചെയ്യുന്നതിനു താൽപര്യമുള്ളവനും മന്ത്രങ്ങൾക്കനുരൂപമായ രൂപത്തോടുകൂടിയവനും മഹാശക്തിമാനും അബാധഗതിയോടുകൂടിയവനുമാകുന്നു. ക്ഷുധാഗ്രസ്തന് അന്നം ദാനം ചെയ്യുന്നതുപോലെ ഞാൻ അവനെ സ്തുതിച്ചുകൊണ്ട് പ്രാചീനകാലത്തിലെ യജമാനന്മാർക്കു സമാനം ഹവിസ്സിനെ അർപ്പിക്കുന്നു.

2. ***അസ്മാ ഇദു പ്രയഇവ പ്ര യസി ഭരായമ്യാങ്ഗഷം വാധേ സുവൃക്തി,***
***ഇന്ദ്രായ ഹൃദാ നേസാ നേീസാ പ്രത്നായ പീത്യ ധിയോ മർജയന്ത.***

ഞാൻ ഇന്ദ്രനായിക്കൊണ്ട് അന്നത്തിനു സമാനമായ എന്റെ സ്തോത്രങ്ങളെ പ്രക്ഷേപിക്കുന്നു. ഞാൻ ശത്രുക്കളെ തടഞ്ഞുനിർത്തുന്ന രീതിയിൽ ഉച്ചഘോഷം മുഴക്കുന്നു. ഋത്വിക്കുകളും ഹൃദയംഗമമായി ഇന്ദ്രനു സ്തുതികളർപ്പിക്കുന്നു.

3. ***അസ്മാ ഇദു വ്യമുപമം സ്വർഷാ ദരാമ്യാങ്ഗ ഷമാസ്യേ ന, മംഹിഷ്ഠമച്ഛോക്തിഭിർമതീനാം സുവൃക്തിഭിഃ സൂരിം വാവൃധധ്യൈ.***

ധനത്തിൻെറ പ്രേരകനായ ഇന്ദ്രനെ സ്തുതികൾവഴി പ്രവൃദ്ധമാക്കുന്നതിനുവേണ്ടി സംസ്കൃതങ്ങളായ സ്തോത്രങ്ങളെ ഞാൻ ആലപിക്കുന്നു. ഇന്ദ്രനിഷ്ടമുള്ള സ്തോത്രങ്ങളെ ഞാൻ ഉച്ചാരണരൂപത്തിൽ ഉൽഘോഷണം ചെയ്യുന്നു.

4. ***അസ്മാ ഇദു സ്തോമം സം ഹിനോമി രഥം ന തഷ്ടേവ തത്സിനായ, ഗിരശ്ച ഗർവാഹസേ സുവൃക്തീ ഇന്ദ്രീയവിശ്വമിന്വം മേധിരായ.***

രഥശില്പി രഥത്തെ നിർമ്മിക്കുന്നതുപോലെ ഞാൻ ഇന്ദ്രനുവേണ്ടിയുള്ള സ്തോത്രങ്ങളെ നിർമ്മിക്കുന്നു. ഈ ഇന്ദ്രൻ സ്തുതികളാൽ പ്രസന്നനും യജ്ഞാർഹനുമാകുന്നു. ഞാൻ അവനു സ്തുതികളും ഹവിസ്സും അർപ്പിക്കുന്നു.

5. ***അസ്മാ ഇദു സപ്തമിവ ശ്രവസ്യേന്ദ്രായർക്ക ജുഹ്വാ സമഞ്ജേ, വീരം ദാനൗകസം വന്ദധ്യൈ പുരാം ഗൂർതശ്രവസം ദർമാണം.***

അന്നം ആഗ്രഹിക്കുന്ന ഞാൻ ഹവിരന്നത്തെ ഘൃതയുക്തമായ തവിയാൽ സംയോജിപ്പിക്കുകയും അജനസാധന മന്ത്രങ്ങളാൽ പരിപുഷ്ടമാക്കുകയും ചെയ്യുന്നു. അശ്വങ്ങളെ രഥത്തോടു ചേർത്തു ബന്ധിക്കുന്നതുപോലെ കൂട്ടിയോജിപ്പിക്കുന്നു. അസുരനഗരങ്ങളെ ധ്വംസിക്കുന്നവനും ശത്രുക്കളെ പലായനം ചെയ്യിക്കുന്നവനും യശസ്വിയുമായ ഇന്ദ്രനെ സ്തുതിക്കുന്നതിനുവേണ്ടി അവനെ ഞാൻ ആഹ്വാനം ചെയ്യുന്നു.

6. ***അസ്മാ ഇദു ത്വഷ്ടാ തക്ഷദ് വജ്രം സ്വപസ്തമ സ്വര്യം രണായ, വൃത്രസ്യ ചിദ് വിദദ് യേന മർമ തുജന്നീശാനസ്തുജതാ കിയേധാഃ.***

പ്രപഞ്ചത്തിൻെറ സ്രഷ്ടാവായ ബ്രഹ്മാവ് ഇന്ദ്രനുവേണ്ടി വജ്രായുധം നിർമ്മിച്ചു. ആ ആയുധം സ്തുതിക്കപ്പെടുവാൻ യോഗ്യമായ കർമ്മങ്ങളെ അനുഷ്ഠിക്കുന്നു. അതുവഴിയായി ശത്രുനിഗ്രഹം നടക്കുന്നു. വൃത്രാസുരൻെറ മർമ്മസ്ഥാനത്തെ ആ ആയുധം പ്രഹരത്താൽ തകർത്തുകളഞ്ഞിരിക്കുന്നു.

7. ***അസ്യേദു മാതുഃ സവനേഷു സദ്യോ മഹഃ പിതും പവിവാഞ്ചാർവന്നാ, മുഷായദ് വിഷ്ണുഃ പചതം സഹീയാന വിധ്യദ് വരാഹം തിരോ അദിമസ്താ.***

ഈ ഇന്ദ്രൻ സോമയാഗാത്മകമായ മൂന്നു യജ്ഞങ്ങളിലും സോമത്തെ പാനം ചെയ്യുകയും ഹവിരന്നത്തെ ഭക്ഷിക്കുകയും ചെയ്തിരുന്നു. ഇത് അവൻെറ അസാധാരണ കർമ്മമായി പറയപ്പെടുന്നു. ഈ ഇന്ദ്രൻ സോമപാനത്തിൽനിന്നും ഉത്ഭൂതമാകുന്ന ശക്തിയാൽ ശത്രുക്കളെ പരാജയപ്പെടുത്തുകയും അവരുടെ ധനം തട്ടിയെടുക്കുകയും ചെയ്യുന്നു. ഇതേ ഇന്ദ്രൻതന്നെ ജലത്തെ വർഷിപ്പിക്കുന്നതിനുവേണ്ടി മേഘങ്ങളെ പിളർന്നിരുന്നു.

8. ***അസ്മാഇദുഗ്നാശ്ചിദ ദേവപത്നീസിന്ദ്രായാർകമഹിഹത്യ ഊവുഃ, പരി ദ്യാവാപൃഥിവീ ജഭ്ര ഊർവീ നാസ്യ തേ മഹിമാനം പരിഷ്ടഃ.***

വൃത്രാസുരനെ നശിപ്പിച്ച സമയം ദേവപത്നിമാർ അർച്ചനകൾ നടത്തി. അപ്പോൾ അവൻ വിസ്തൃതങ്ങളായ ആകാശത്തേയും ഭൂമിയേയും തൻെറ തേജസ്സിനാൽ പൂർണ്ണമാക്കി. ആകാശത്തിനും ഭൂമിക്കും ഇന്ദ്രൻെറ മഹിമയ്ക്കു കുറവു വരുത്തുവാൻ സാധ്യമല്ല.

9. ***അസ്യേദേവ പ്ര രിരിചേ മഹിത്വം ദിവസ്പൃഥിവ്യാഃ പര്യന്തരിക്ഷാത്, സ്വരാഡിന്ദ്രോ ദമ ആവിശ്വഗൂർതഃ സ്വരിരമത്രോ വവക്ഷേ രണായ.***

ഇന്ദ്രൻെറ മഹിമ വർദ്ധിച്ചുകൊണ്ടുതന്നെയിരിക്കുന്നു. അമർത്തപ്പെടേണ്ട ശത്രുക്കളുടെ മുമ്പിൽ പ്രകാശിതനായ ഈ ഇന്ദ്രൻ മഹാശക്തിമാനായി നിലകൊള്ളുന്നു. ഇവൻ വർഷമേഘങ്ങളെ കൊണ്ടുവരുന്നവനാകുന്നു.

10. ***അസ്യേദേവ ശവസാ ശുഷന്തം വി പൃശ്ചാദ വജ്രേണ വൃത്രമിന്ദ്ര, ഗാ ന പ്രാണാ അവനീര മുഞ്ചദഭി ശ്രവോ ദാനവേ സചേതാഃ.***

ഇന്ദ്രൻ തേജസ്സിൻെറ മുൻപിൽ ശക്തിയറ്റ വൃത്രാസുരനെ അവൻ വധിക്കുകയും അപഹരിക്കപ്പെട്ട ഗോക്കളെ വീണ്ടെടുക്കുകയും ചെയ്തു. വൃത്രാസുരനാൽ തടയപ്പെട്ട ജലത്തെ മേഘത്തെ പിളർന്നു കൊണ്ടുവരികയും യജമാനന് അവൻ അന്നം പ്രദാനം ചെയ്യുകയും ചെയ്തു.

11. ***അസ്യേദു ത്വേഷസാ രന്ത സിന്ധവഃ പരി യദ് വജ്രേണ സീ മയച്ഛത്,***
***ഈശാനകൃദ് ദാശുഷേ ദാശസ്യൻതുർവിതയേ ഗാധം തുർവാണിഃ കഃ.***

ഇന്ദ്രൻെറ വജ്രായുധത്താൽ നാലുപാടും ഉത്ഭവിച്ച നദികൾ ഇവൻെറ ശക്തിയാൽത്തന്നെ പ്രവഹിച്ചുകൊണ്ടിരിക്കുന്നു. ഇത് യജമാനന് ഇച്ഛിത ഫലങ്ങളെ പ്രദാനം ചെയ്യുകയും അവനെ ധനവാനാക്കുകയും ചെയ്യണേ.

12. ***അസ്മാ ഇദു പ്ര ഭരാതൂ തുജാനീ വൃത്രായ വജ്രമീശാനഃ കിയേധാഃ, ഗോന പർവം വി രദാ തിരശ്ചേഷ്യന്നർണാം സ്യപാംചരധ്യൈ.***

ഹേ ഇന്ദ്രാ! വൃത്രനെ ഹനിച്ചതിൽ വേഗത പ്രകടിപ്പിച്ച നീ ശത്രുക്കളെ നശിപ്പിക്കുന്നതിനായി വജ്രായുധം ഉയർത്തണേ. മാംസേച്ഛുവായ വ്യക്തി മൃഗത്തെ കഷണം കഷണമായി മുറിച്ചുമാറ്റുന്നതുപോലെ നീ ജലം പൃഥിയിൽ പതിക്കുന്നതിനുവേണ്ടി വജ്രായുധത്താൽ വൃത്രനെ കഷണം കഷണമാക്കണേ.

13. ***അസ്യേദു പ്ര ബ്രൂഹി പർവ്യാണി തുരസ്വ കർമാണി നവ്യ ഉക്ഥൈഃ, യുധേ യദിഷ്ടാന ആയുധാർന്യൃധഘ്വായമാണോ നിരിണാതി ശത്രൂൻ.***

ഹേ സ്തോത്രകാ! സ്തുത്യർഹനായ ഇന്ദ്രൻെറ പ്രാചീന കർമ്മങ്ങളെ ഗാനം ചെയ്യൂ. ഇന്ദ്രൻ ശത്രുക്കളെ വധിച്ച് വജ്രത്തെ തുടർച്ചയായി ചലിപ്പിക്കുമ്പോൾ അവൻെറ ഗുണങ്ങളെ ഗാനം ചെയ്യൂ.

14. ***അസ്യേദു ഭിയാ ഗിരയശ്ച ദൃഢാ ദ്യാവാ ച ഭൂമാ ജനുഷസ്തുജേതേ, ഉപോ വേനസ്യ ഗൗഗുവാന ഓണി സദ്യോ ഭുവദ് വീര്യാ യ നോധാഃ.***

ഇന്ദ്രൻെറ ആവിർഭാവത്താൽ ചിറകുകൾ മുറിക്കുമെന്ന ഭയത്താൽ പർവ്വതങ്ങൾ സുസ്ഥിരരായിത്തീർന്നു. ആകാശവും ഭൂമിയും അവനോടുള്ള ഭയത്താൽ വിറച്ചുകൊണ്ടിരുന്നു. നോധാമഹർഷി അവനെ അനേകം സ്തോത്രങ്ങളാൽ പ്രശംസിച്ച് വീര്യയുക്തനാക്കി.

15. ***അസ്മാ ഇദു ത്യദനു ദായ്യേഷാമേകോ യദ് വബ്നേ ഭൂരേരീശാനഃ, പ്രൈ തശം സൂര്യേ പസ്പൃധാനം സൗവശ്യേ മുഷ്വിമവദിന്ദ്രഃ.***

ഹവിസ്സുകളുടെ സ്വാമിയായ ഇന്ദ്രൻ സ്തോത്രാദികളെ ആഗ്രഹിച്ചിന്നു. അതിനാൽ സോമരൂപമായ അന്നം ഇവനു നൽകൂ. ഈ ഇന്ദ്രൻതന്നെ സൗവശ്യനെ രക്ഷിച്ച സമയത്ത് സൂര്യനോട് സ്പർധയുണ്ടാക്കിയിരുന്ന ഏതശനെ രക്ഷിച്ചിരുന്നു.

16. ***ഏവാ തേ ഹരിയോജനാ സുവൃക്തീന്ദ്ര ബ്രഹ്മാശി ഗോതമാസോ അക്രൻ,***
***ഏഷു വിശ്വപേശസം ധിയം ധാഃ പ്രാതർമക്ഷൂ ധിയാവസുർജഗമത്യാത്.***

ഹേ ഇന്ദ്രാ! ഗൗതമഗോത്രീയനായ മഹർഷി മന്ത്രാത്മകങ്ങളായ ഈ സ്തോത്രങ്ങളെ നിങ്ങൾക്കുവേണ്ടി ആലപിച്ചിരുന്നു. ഈ സ്തോത്രകന്മാർക്ക് അനേകം തരത്തിലുള്ള സമ്പത്തുകളേയും യജ്ഞ കർമ്മങ്ങളേയും സ്ഥാപിക്കൂ. ഈ സമയം ഇന്ദ്രൻ നമ്മുടെ രക്ഷയ്ക്കുവേണ്ടി ആഗതനായിരിക്കുന്നതുപോലെ അവൻ അടുത്ത ദിവസങ്ങളിലും നമ്മുടെ യജ്ഞത്തിൽ ആഗതനാകണേ.

## സൂക്തം മുപ്പത്തിയാറ്

(ഋഷി-ഭരദ്വജൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്.)

1. ***യ ഏക ഇദ്ധവ്യശ്ചർഷണാനാമിന്ദ്രം തം ഗീർഭിരഭ്യർച ആഭിഃ,***
***യഃ പത്യതേവൃഷഭോ വൃഷ്ണ്യാവാൻത്സത്യഃ സത്വാ പുരുമായഃ സഹസ്വാൻ.***

ആഹ്വാനയോഗ്യനായ ഇന്ദ്രനെ സ്തുതികളാൻ ഞാൻ ആഹ്വാനം ചെയ്യുന്നു. ഈ ഇന്ദ്രൻ അനുഗ്രഹവർഷകനും സത്യസ്വരൂപനും ബഹുകർമാവും ശക്തിദായകനും എല്ലാജീവികളുടേയും ഈശ്വരനുമാകുന്നു. ഞാൻ ഈ ഇന്ദ്രനെ എന്റെ സ്തോത്രങ്ങളാൽ ശരിയായ രീതിയിൽ പൂജിക്കുന്നു.

2. ***തമു നഃ പൂർവേ പിതരോ നവഗ്വാഃ സപ്ത വിപ്രാസോ അഭി ബാജയന്തഃ,***
***നക്ഷദ്ദാഭം തതുരിം പർവതേഷ്ടാമദ്രോഘവാചം മതിഭിഃ ശവിഷ്ഠം.***

നമ്മുടെ പൂർവ്വപുരുഷന്മാരായ ഏഴുപേരും ഹവിർരൂപമാകുന്ന അന്നത്താൽ ഇന്ദ്രനെ പൂജിക്കുകയും മഹത്തായ ഒൻപതു സിദ്ധികളെ പ്രാപിക്കുകയും ചെയ്തു. അവർ ഇന്ദ്രനെ സ്തുതിച്ചുകൊണ്ട് പിതൃലോകത്തെ പ്രാപിച്ചു. ഈ ഇന്ദ്രൻ ശത്രുക്കളുടെ ഹിംസകനും ദുർഗ്ഗമങ്ങളായ മാർഗ്ഗങ്ങളെ തരണം ചെയ്യുന്ന വനുമാകുന്നു. ഇദ്ദേഹം അത്യന്തം ബലവാനാകുന്നു. ഇദ്ദേഹത്തിന്റെ നിയമ ങ്ങളെ ആർക്കും ഉല്ലംഘിക്കുവാൻ സാധ്യമല്ല.

3. ***തമീമഹ ഇന്ദ്രമസ്യ രായഃ പുരുവീരസ്യ നൃവതഃ പുരുക്ഷോഃ,***
***യോ അസ്കൃധോയുരജരഃ സ്വർവാൻ തമാ ഭര ഹരിവീ മാദയധ്യൈ.***

വീരപുത്രന്മാരേയും അപരിമിതമായ സമ്പത്തിനേയും നാം ഇന്ദ്രനോടു യാചിക്കുന്നു. ഹേ ഇന്ദ്രാ! ഞങ്ങൾക്ക് അവിനാശിയും സുഖദായകവുമായ ധനം ദാനം ചെയ്യൂ.

4. ***തന്നോ വി വോചോ യദി തേ പുരാ ചിജ്ജരിതാര ആനശുഃ സുമ്നമിന്ദ്ര,***
***കസ്തേ ഭാഗഃ കിം വയോ ദുധ്ര ഖിദ്ധഃ പുരുഹൂത പൂരുവസോƒ സുരധ്രൂഃ.***

ഹേ ഇന്ദ്രാ! പൂർവ്വകാലങ്ങളിൽ സ്തുതിച്ചിരുന്ന ഋഷികൾ ഏതെല്ലാം സുഖങ്ങളെ നിങ്ങളിൽനിന്നും പ്രാപിച്ചിരിന്നുവോ ആ സുഖങ്ങളെല്ലാം ഞങ്ങളാകുന്ന സ്ത്രോത്രകന്മാർക്കും ദാനം ചെയ്യൂ. ആ സുഖങ്ങൾക്കുവേണ്ടി ഏതൊരു യജ്ഞഭാഗം നിനക്കുവേണ്ടി നിശ്ചയിക്കപ്പെട്ടിരുന്നുവോ അവ ഏതെല്ലാമായിരുന്നു? നിനക്ക് ഏതെല്ലാം ഭക്ഷണം ഹവിർരൂപത്തിൽനൽകണം?

ഇക്കാര്യങ്ങളെല്ലാം ഞങ്ങളോടു പറയൂ. നീ ശത്രുക്കളെ നശിപ്പിക്കുന്നവനും അസംഖ്യങ്ങളായ ധനങ്ങളുടെ സ്വാമിയുമാകുന്നു.

5. ***തം പൃച്ഛന്തീ വജ്രഹസ്തം രഥേഷ്ടാമിന്ദ്രം വേപീ വക്വരീ യസ്യ നൂ ഗീഃ,***
***തുവിഗ്രാഭം തൂവി കൂർമിരഭോദാം ഗാതുമിഷേ നക്ഷതേ തുമ്രമച്ഛ.***

ഏതൊരു ഭക്തൻെറ വാണികൾ വജ്രായുധം ധരിച്ചിരിക്കുന്നവനും രഥത്തിൽ പ്രതിഷ്ഠിതനുമായിരിക്കുന്ന ഇന്ദ്രനെ പ്രാപിക്കുകയും ബഹുകർമ്മാവും മഹാബലിഷ്ഠനുമായ ഇന്ദ്രനിൽനിന്നും യജമാനൻ സുഖത്തെ ആഗ്രഹിക്കുകയും ചെയ്യുന്നുവോ അവൻ ശത്രുക്കളെ പ്രാപിച്ച് അവരെ വശത്താക്കുന്നു.

6. ***ഹയാ ഹ ത്യം മായയാ വാവൃധാനം മനോജുവാ സ്വതവഃ പർവതേന, അച്യുതാ ചിദ് വീഡിത സ്വോജോ രുജോ വിർദൃഢാ ധൃഷതാ വിരപ്ശിന.***

ഹേ ഇന്ദ്രാ! നീ മനസ്സിനുതുല്യം വേഗത്തിൽ പ്രവർത്തിക്കുന്ന വജ്രായുധം വഴി മായാവിയായ വൃത്രനെ നശിപ്പിച്ചുകഴിഞ്ഞിരിക്കുന്നു. നീ അങ്ങനെയുള്ള ശത്രുനഗരങ്ങളേയും നിലംപരിചാക്കിക്കഴിഞ്ഞിരിക്കുന്നു. അത് മറ്റാർക്കും സാധ്യമായ കാര്യമല്ല.

7. ***തം വാ ധിയാ നവ്യസ്യ ശവിഷ്ഠം പ്രത്നം പ്രത്നവത് പരിതംസയധ്യൈ, സ നോ വക്ഷദനിമാനഃ സുവഹ്യേന്ദ്രീ വിശ്വാന്യതി ദുർഗഹാണി.***

ഹേ യജമാനന്മാരേ! പുരാതന മഹർഷിമാർക്കു തുല്യം ഞാനും ഇന്ദ്രനെ പുതിയപുതിയ സ്തോത്രങ്ങളാൽ സ്തുതിക്കുന്നതിനു ദ്യുക്തനായിരിക്കുന്നു. മനോഹരമായ വാഹത്താൽ യുക്തനായ അവൻ നമ്മെ കഠിനങ്ങളായ മാർഗ്ഗങ്ങളിൽനിന്നും കടത്തിവിടട്ടെ.

8. ***ആ ജനായ ദു ണ പാർഥിവാനി ദിവ്യാനി ദീപയാf ന്തരിക്ഷാ, തപാ വൃഷൻ വിശ്വതഃ ശോചിഷാ താൻ ബ്രഹ്മാദ്വിഷേ ശോചയ ക്ഷാപമശ്ച.***

ഹേ ഇന്ദ്രാ! ഭൂമിയിലും ആകാശത്തിലും അന്തരീക്ഷത്തിലുമുള്ള രാക്ഷസന്മാരുടെ നിവാസസ്ഥാനങ്ങളെ താപയുക്തമാക്കുകയും അവരെ തൻെറ തേജസ്സിനാൽ ഭസ്മീകരിക്കുകയും ചെയ്യൂ. ബ്രാഹ്മണവിദ്വേഷികളായ രാക്ഷസന്മാരുടെ നാശത്തിനുവേണ്ടി ആകാശത്തേയും ഭൂമിയേയും തേജോമയമാക്കൂ.

9. ***ഭുവാ ജനസ്യ ദിവ്യയസ്യ രാജാ പാർഥിവസ്യ ജഗതസ്ത്വേഷസംദൃക, ധിഷ്വ വജ്രം ദക്ഷിണ ഇന്ദ്ര ഹസ്തേ വിശ്വാ അജയം ദയസ വി മായാഃ.***

ഹേ ഇന്ദ്രാ! നീ സ്വയം രാജാവാകുന്നു. അങ്ങയുടെ ദക്ഷിണഭുജത്തിൽ വജ്രംധരിച്ച് എല്ലാ രാക്ഷസീയമായകളേയും അകറ്റിക്കളയൂ.

10. ***ആ സയതമിന്ദ്ര ണഃ സ്വസ്തി ശത്രുതൂര്യായ ബൃഹതീമമൃധ്രാമ, യയാ ദാസാന്യാര്യാണി വൃത്രാ കരോഃ വജ്രിൻത്സുതുകാ നാഹൂ- ഷാണി.***

ഹേ വജ്രായുധധാരീ! നീ നിൻെറ മംഗലമയിയായ ഏതൊരു സമ്പത്തിനാൽ ശത്രുസമാനരായ മനുഷ്യരെപ്പോലും ശ്രേഷ്ഠന്മാരാക്കിത്തീർക്കുന്നു, അത്യന്തം മഹത്തായ ആ സമ്പത്തു ഞങ്ങൾക്കു നൽകണേ.

11. ***സ നാ നിയുദ്ഭിഃ പുരുഹത ബേധോ വിശ്വവാരാഭിരാ ഗഹി പ്രയജ്യോ,***
***ന യാ അദവാ വരത ന ദേവ ആഭിർയാഹിതൂയമാ മദ്ര്യദിക്.***

ഹേ ഇന്ദ്രാ! നീ അത്യന്തം പൂജനീയനും അഖിലരേയും സൃഷ്ടിക്കുന്നവനും യജമാനനാൽ വിളിക്കപ്പെടുന്നവനുമാകുന്നു. നിന്റെ ആ അശ്വങ്ങളെ ദേവതകൾക്കോ അസുരന്മാർക്കോ ആർക്കും തടുക്കുവാൻ സാധ്യമല്ല. നീ അവയോടുകൂടി അതിവേഗം ആഗതനാകൂ.

## സൂക്തം മുപ്പത്തിയേഴ്

(ഋഷി-വസിഷ്ഠൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്)

1. ***യസ്തിഗ്മശൃങ്ഗോ വൃഷഭോ ന ഭീമ ഏകഃ കുപ്ടീശ്ച്യാവയതി പ്ര വിശ്വാഃ,***
***യഃ ശശ്വതോ അദാശുഷോ ഗയസ്യ പ്രയന്താസി സുഷ്വിതരായ വേദഃ.***

ഹേ ഇന്ദ്രാ! നീ വളഞ്ഞ കൊമ്പുകളോടുകൂടിയ വൃഷഭത്തിനു സമാനം ഭയം ജനിപ്പിക്കുന്നവനാകുന്നു. നീ ഞങ്ങളുടെ ശത്രുക്കളെ ദൂരത്തേക്ക് ആട്ടിപ്പായിക്കുന്നതിൽ സമർത്ഥനാകുന്നു. നീ ഹവിസ്സു നൽകാത്തവരുടെ സമ്പത്തിനെ ഹവിർദായകർക്കായി നൽകുന്നു.

2. ***ത്വം ഹത്യദിന്ദ്ര കുത്സമാവഃ ശുശ്രൂ ഷമാണസ്തന്വാ സമര്യേ,***
***ദാസ യച്ഛുഷ്ണം കുവവം ന്യസ്മാ അരന്ധയ ആർജുനേയായ ശിക്ഷൻ.***

ഹേ ഇന്ദ്രാ! നീ കുത്സനുവേണ്ടി ശുഷ്ണനെ ദണ്ഡിക്കുകയും കുയവന്റെ ധനം തനിക്കധീനമാക്കുകയും ചെയ്തപ്പോൾ നീ കുത്സനെ ഉപചരിക്കുകയും അവന്റെ ദേഹത്തെ രക്ഷിക്കുകയും ചെയ്തിരുന്നു.

3. ***ത്വം ധൃഷ്ണോ ധൃഷതാ വീതഹവ്യം പ്രാവോ വിശ്വാഭിരൂതിഭി സുദാസം,***
***പ്ര പൗരുകുത്സിം ത്രസദസ്യുമാവഃ ക്ഷേത്രസാതാ വൃത്രഹത്യേഷു പുരും.***

ഹേ ഇന്ദ്രാ! നീ ശത്രുക്കളെ പരാജയപ്പെടുത്തുന്ന വജ്രായുധത്താൽ വീതഹവ്യനേയും സുദാസനേയും രക്ഷിക്കുകയും പുരുകുത്സന്റെ പുത്രനായ ത്രസദസ്യുവിനേയും അവന്റെ പുത്രനേയും യുദ്ധത്തിൽ രക്ഷിക്കുകയും ചെയ്തിരുന്നു.

4. ***ത്വം നൃഭിർനൃമണോ ദേവവീതൗ ഭൂരീണി വൃത്രാ ഹര്യശ്വ ഹംസി,***
***ത്വം നി ദസ്യു ചുമുരിം ധുനിം ചാസ്വാപയോ ദഭീതയേ സുഹന്തു.***

ഹേ ഇന്ദ്രാ! യുദ്ധം ആരംഭിക്കുമ്പോൾ നീ മരുദ്ഗണങ്ങളുടെ സഹയോഗത്താൽ അനേകം ശത്രുക്കളെ സംഹരിച്ചിരുന്നു. നീ രാജർഷിയായിരുന്ന ദഭീതിക്കുവേണ്ടി വജ്രായുധം ധരിച്ച് ചുമുരി, ധുനീ എന്നീ ശത്രുക്കളേയും സംഹരിച്ചിരുന്നു.

5. ***തവ ച്യൗത്നാനി വജ്രഹസ്ത താനി നവ യത് പുരോ നവതിം ച സദ്യഃ,***
***നിവേശനേ ശതതമാവിവേഷീരഹം ച വൃത്രം നമുചിമുതാഹൻ.***

ഹേ വജ്രായുധാ! നിൻെറ ശക്തി അത്യധികം പ്രസിദ്ധമാകുന്നു. നീ അതേ ബലത്താൽ രാക്ഷസന്മാരുടെ തൊണ്ണൂറ്റൊൻപതു കോട്ടകളേയും ധ്വംസിക്കുകയും നൂറാമത്തെ നഗരത്തിൽ പ്രവേശിക്കുകയും ചെയ്തു. നീ വൃത്രനേയും നമുചിയേയും സംഹരിച്ചു.

6. ***സനാ താത് ഇന്ദ്ര ഭോജനാനി രാതഹവ്യായ ദാശുഷേ സുദാസൈ, വൃഷ്ണേ തേ ഹരീ വൃഷണാ യുനജ്മി വയന്തു ബ്രഹ്മാണി പുരുശാക ബാജം.***

ഹേ ഇന്ദ്രാ! ഹവിർദാതാവായിരുന്ന സുദാസനുവേണ്ടി നിൻെറ ധനം വളരെക്കാലത്തേക്കു നൽകിയിരുന്നു. നീ ബഹുകർമ്മകവും അഭീഷ്ടവർഷകനു മാകുന്നു. നിന്നെ ഇവിടെ കൊണ്ടുവരുന്നതിനുവേണ്ടി ഹരിതാശ്വങ്ങളെ നിൻെറ രഥത്തിൽ പൂട്ടുന്നു. ഞങ്ങളുടെ പ്രബലങ്ങളായ സ്തോത്രങ്ങൾ നിന്നെ പ്രാപിക്കട്ടെ.

7. ***മാ തേ അസ്യം സഹസാവാം പരിഷടാവധായ ഭൂമ ഹരിവഃ പരാദൈ, ത്രായസ്വ നോƒ വൃകേഭിർവരുഥൈസ്തവ പ്രിയാസഃ യൂരിഷു സ്യാമ.***

ഹേ ഇന്ദ്രാ! നിനക്കായുള്ള ഈ സ്തുതിയിൽ ഞങ്ങൾ ത്യാഗ മനസ്ക്കരാകാതിരിക്കട്ടെ. ഞങ്ങളെ അവിനാശിയായ രക്ഷാസാധനങ്ങളാൽ സുരക്ഷിതരാക്കൂ. സ്തുതിക്കുന്ന ഞങ്ങളും ജ്ഞാനികളായവരും നിനക്കു പ്രിയപ്പെട്ടവരാകണേ.

8. ***പ്രിയാസ ഇത് തേ മഘവന്നഭിഷ്ടൗ നരോ മദേമ ശരണം സഖായഃ, നി തുർവശം നി യാദ്വം ശാശീഹ്യതിഥിഗ്വായ ശസ്യം കരിഷ്യൻ.***

ഹേ ഇന്ദ്രാ! നിൻെറ മിത്രരൂപരായ ഞങ്ങളാകുന്ന യജമാനന്മാർ സ്വന്തം ഭവനങ്ങളിൽ സന്തുഷ്ടരായിരിക്കണേ. നീ അതിഥികൾക്കു സുഖം പ്രദാനം ചെയ്യുകയും തുർവ്വശൻ, യാദവൻ മുതലായ രാജാക്കന്മാരെ ശക്തരാക്കുകയും ചെയ്യൂ.

9. ***സൂദൃശ്ചിന്നു തേ മഘവന്നഭിഷ്ടൗനരഃ ശംസന്ത്യുക്ഥശാസ ഉക്ഥാ, യേ തേ ഹവേഭിർവി പണീരദാശന്നസ്മാൻ വൃണീഷ്വ യുജ്യായ തസ്മൈ.***

ഹേ ഇന്ദ്രാ! നിൻെറ ആഗമനവേളയിൽ ഋത്വിക്കുകൾ മന്ത്രങ്ങളെ ഉച്ചരിക്കുന്നു. നിൻെറ ആഹ്വാനത്തോടുകൂടിയ അനാജ്ഞികങ്ങളെ നശിപ്പിക്കുന്ന ഋത്വിക്കുകൾ മന്ത്രങ്ങളെ ഉച്ചരിക്കുന്നു. അതിനാൽ മന്ത്രങ്ങളെ ഉച്ചരിക്കുന്ന ഞങ്ങൾക്കുവേണ്ടി ഫലദായകമായ യജ്ഞത്തെ വരണം ചെയ്യൂ.

10. ***ഏതേ സ്താമാ നരാം നൃതമ തുഭ്യമസ്മദ്ര്യഞ്ചോ ദദതോ മഘാനി, തേഷാമിന്ദ്ര വൃത്രഹത്യേ ശിവോ ഭൂഃ സഖാ ച ശൂരോƒ വിതാ ച നൃണാം.***

ഹേ നരോത്തമനായ ഇന്ദ്രാ! ഈ സ്തോത്രങ്ങൾ നിൻെറ മുന്നിലെത്തി വരപ്രദാനത്താൽ യുക്തമാകട്ടെ. സ്തോത്രകന്മാരുടെ പാപശമനാർത്ഥം നിങ്ങൾ സുഖം നൽകുകയും ഹവിർദാതാക്കളായ ഞങ്ങളുടെ മിത്രത്തിനു സമാനം രക്ഷകനായിരിക്കുകയും ചെയ്യണേ.

11. ***നൂ ഇന്ദ്ര ശൂര സ്തവമാന ഊതീ ബ്രഹ്മജൂതസ്തന്വാ വാവൃധസ്വ, ഉപ നോ വാജൻ മിമീഹ്യുപ സ്തീൻ യൂയ പാത സ്വസ്തിഭിഃ സദാ നഃ.***

ഹേ ഇന്ദ്രാ! നീ ഞങ്ങളിൽനിന്നും സ്തുതികളേയും ഹവിസ്സിനേയും സ്വീകരിച്ചുകൊണ്ട് ശക്തനാവുകയും ഞങ്ങൾക്ക് ധനത്തേയും പുത്രന്മാരേയും ദാനം നൽകുകയും ചെയ്യൂ. അഗ്നി മുതലായ ഹേ ദേവതകളേ! നിങ്ങളും ഞങ്ങളെ അനുഗ്രഹിച്ചു രക്ഷകരാകുവിൻ.

## സൂക്തം മുപ്പത്തിയെട്ട്

(ഋഷി-ഇരിംബിഠി, മധുഛന്ദർ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി.)

1. ***ആ യാഹി സുഷുമാ ഹി ത ഇന്ദ്ര സോമം പിബാ ഇമം,***
***ഈദം ബർഹിസദോ മമ***

ഹേ ഇന്ദ്രാ! ഞങ്ങൾ സോമരസം തയ്യാറാക്കിയിരിക്കുന്നു. നീ ഇവിടെ ആഗതനായി വിരിച്ചിരിക്കുന്ന കുശപ്പുല്ലിന്മേൽ ആസനസ്ഥനായി ഈ സോമത്തെ പാനം ചെയ്യൂ.

2. ***ആ ത്വാ ബ്രഹ്മയുജാ ഹരീ വഹതാമിന്ദ്ര കേശിനാ,***
***ഉപ ബ്രഹ്മാണി നഃ ശൃണു.***

ഹേ ഇന്ദ്രാ! നിന്റെ അശ്വങ്ങൾ മന്ത്രങ്ങൾവഴി രഥത്തിൽ പൂട്ടപ്പെട്ടിരിക്കുന്നു. അവ നിന്നെ ഇഷ്ടപ്പെട്ട സ്ഥാനത്തേയ്ക്ക് ആനയിക്കുന്നു. ആ അശ്വങ്ങൾ നിന്നെ ഇവിടേക്കു കൊണ്ടുവരട്ടെ.

3. ***ബ്രഹ്മാണസ്ത്വാ വയം യുജാ സോമപാമിന്ദ്ര സോമിനഃ,***
***സുതാവന്തോ ഹവാമഹേ.***

ഹേ ഇന്ദ്രാ! ഞങ്ങളുടെ അടുക്കൽ സംസ്കരിക്കപ്പെട്ട സോമരസം ഉണ്ട് നിന്റെ പൂജകന്മാരായ ഞങ്ങൾ സോമയാഗം നടത്തിക്കഴിഞ്ഞിരിക്കുന്നു. നീ സോമപാനിയാകുന്നു, അതിനാൽ ഞങ്ങൾ നിന്നെ ആഹ്വാനം ചെയ്യുന്നു.

4. ***ഇന്ദ്രമിദ് ഗാഥിനോ ബൃഹദിന്ദ്രമർക്കേഭിരർകിണഃ,***
***ഇന്ദ്രം വാണീസ്നൂഷതഃ.***

പൂജാമന്ദ്രങ്ങളാൽ ഇന്ദ്രൻ പൂജിക്കപ്പെടുന്നു, സോമഗാനങ്ങളിലും ഇന്ദ്രനെത്തന്നെ സ്തുതിക്കുന്നു. ഈ വാണിതന്നെയും ഇന്ദ്രനെ സ്തവനം ചെയ്യുന്നു.

5. **ഇന്ദ്ര ഇദ്ധര്യോഃ സചാ സംമിശ്ല ആ വചോയുജാ,**
**ഇന്ദ്രോ വജ്രീ ഹിരണ്യയഃ.**

ഇന്ദ്രൻ വജ്രധാരിയും ഉപാസകന്മാരുടെ ഹിതൈഷിയുമാകുന്നു. അവന്റെ അശ്വങ്ങളും ഒപ്പം സ്ഥിതിചെയ്യുന്നു. ആ അശ്വങ്ങളെ മന്ത്രംവഴി രഥത്തിൽ പൂട്ടുന്നു.

6. ***ഇന്ദ്രോ ദീർഘായ ചക്ഷസ ആ സൂര്യ രോഹയദ് ദിവി,***
***വി ഗോഭിരദ്രിമൈരയത്.***

ദീർഘദർശനം നിമിത്തമായി ഇന്ദ്രൻ സൂര്യനെ ദ്യുലോകത്തിൽ ആരുഢനാക്കി. സൂര്യരൂപനായ ഇന്ദ്രൻ തന്നെ തന്റെ രശ്മികളാൽ മേഘങ്ങളെ കീറിപ്പിളർക്കുന്നു.

## സൂക്തം മുപ്പത്തിയൊമ്പത്

(ഋഷി–മധുഛന്ദർ, ഗോഷൂക്യത്യശ്വസൂക്തികൾ. ദേവത–ഇന്ദ്രൻ. ഛന്ദസ്–ഗായത്രി.)

1. ***ഇന്ദ്രം വോ വിശ്വതസ്പരി ഹവാമഹേ ജനേഭ്യഃ,***
***അസ്മാകമസ്തു കേവലഃ***

നാമെല്ലാം വിശ്വത്തിലെ ജീവികളുടെ ഭാഗത്തു നിന്നുകൊണ്ട് ഇന്ദ്രനെ ആഹ്വാനം ചെയ്യുന്നു. ആ ഇന്ദ്രൻ നമ്മുടെതന്നെയാകട്ടെ.

2. ***വ്യന്തരിക്ഷമതിരന്മദേ സോമസ്യ രോചനാ,***
***ഇന്ദ്രോ യദഭിനദ് വലം.***

ഇന്ദ്രൻ സോമരസഹൃഷ്ടനായി വൃഷ്ടിജലത്താൽ അന്തരീക്ഷത്തെ പ്രവൃദ്ധമാക്കുകയും തൻെറ ശക്തിയാൽ മേഘങ്ങളെ തകർക്കുകയും ചെയ്തു.

3. ***ഉദ് ഗാ ആജദങ്ഗിരോഭ്യ ആവിഷ്കൃണ്വൽ ഗുഹാ സതീഃ,***
***അർവാഞ്ചം നനുദേ വലം.***

ഗുഹകളിൽ സ്ഥതിചെയ്തിരുന്ന ഗോക്കളെ അങ്.ഗിരസ്സിനുവേണ്ടി കണ്ടു പിടിക്കുകയും തിരിച്ചു കൊണ്ടുവരികയും ചെയ്തു. അപഹരണകർത്താവായ ബലാസുരനെ അധോമുഖനാക്കി നിലംപതിപ്പിച്ചു.

4. ***ഇന്ദ്രേണ രോചനാ ദിവാ ദൃഠാനി ദൃംഹിതാനി ച,***
***സ്ഥിരാണി ന പരാണുദേ.***

ആകാശത്തിലെ നക്ഷത്രങ്ങളെ പ്രകാശിപ്പിക്കുകയും വർഷജലത്താൽ സമുദ്രത്തെ ലഹരിപിടിപ്പിക്കുകയും ചെയ്തു.

5. ***അപാമൂർമിർമദന്നിവ സ്തോമ ഇന്ദ്രാജിരായതേ,***
***വി തേ മദാ അരാജിഷുഃ.***

നിൻെറ സ്തോത്രരസത്തിനു തുല്യമായ ഉച്ചാരണത്താലും സോമത്തെ പാനം ചെയ്തതുകാരണവും ഉൽപന്നമായ ഹർഷത്തെ അവൻ പ്രസ്പഷ്ടമാക്കുന്നു.

## സൂക്തം നാല്പത്

(ഋഷി–മധുഛന്ദർ. ദേവത–ഇന്ദ്രൻ. ഛന്ദസ്–ഗായത്രി.)

1. ***ഇന്ദ്രേണ സാ ഹി ദൃക്ഷസേ സംജഗ്മാനോ അവിഭ്യുഷാ,***
***മന്ദൂ സമാനവർചസാ.***

ഹേ ഇന്ദ്രാ! നീ അഭയം നൽകുന്ന മരുത്തുക്കളോടുകൂടി വസിക്കുന്നു. നിന്നോടൊന്നിച്ചു വസിക്കുന്നതുകാരണം അവർ സന്തുഷ്ടരായിരിക്കുന്നു. നിങ്ങൾ രണ്ടു കൂട്ടരുടേയും തേജസ്സ് ഒന്നുപോലുള്ളതുതന്നെയാകുന്നു.

2. ***അനവദ്യൈരഭിദ്യുഭിർമഖഃ സഹസ്വദർചതി,***
***ഗണൈരിന്ദ്രസ്യ കാമ്യൈഃ.***

ഇന്ദ്രനെ ആഗ്രഹിക്കുന്നവരിൽക്കൂടിയുള്ള ഈ യജ്ഞം അത്യന്തം സുശോഭിതമാകുന്നു. ആ ഇന്ദ്രൻ അത്യന്തം തേജസ്വിയും അതുപോലെ പാപരഹിതനുമാകുന്നു.

3. ***ആദഹ സ്വധാമനു പുനർഗർഭത്വമേരിരേ,***
***ദധാനാ നാമ യജ്ഞിയം.***

വീണ്ടും വീണ്ടും ഹവിസ്സ് നൽകുന്നതിനാൽ അവൾ ഗർഭത്വത്തെ പ്രാപിക്കുകയും യജ്ഞീയനാമത്തെ സ്വീകരിക്കുകയും ചെയ്യുന്നു.

## സൂക്തം നാല്പ്പത്തിയൊന്ന്

(ഋഷി-ഗൗതമൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി.)

1. ***ഇന്ദ്രോ ദധീചോ അസ്ഥഭിർവൃത്രാണ്യപ്രതിഷ്കൃതഃ,***
***ജഘാന നവതീർനവ.***

യുദ്ധത്തിൽനിന്നും പിന്മാറാത്ത ഇന്ദ്രൻ വൃത്രൻെറ തൊണ്ണൂറ്റിയൊൻപതു നഗരങ്ങളേയും തകർത്തുകളഞ്ഞു.

2. ***ഇച്ഛന്നശ്വസ്യ യച്ഛിരഃ പർവ്വതേഷ്വപശ്രിതം,***
***തദ് വിദച്ഛര്യണാവതി.***

പർവ്വതങ്ങളിൽ ഉപശ്രിതമായ അശ്വശീർഷത്തെ ആഗ്രഹിച്ചുകൊണ്ട് അദ്ദേഹം അതിനെ ശരണ്യാവതത്തിൽനിന്നും പ്രാപിച്ചു.

3. ***അത്രാഹ ഗോരമന്വത നാമ ത്വഷ്ടുരപീച്യം,***
***ഇത്ഥാ ഇന്ദ്രമസോ ഗൃഹേ.***

ചന്ദ്രമണ്ഡലമാകുന്ന ഗ്രഹത്തിൽ സൂര്യരൂപമാകുന്ന ഇന്ദ്രൻതന്നെ ഏകമായ രശ്മിരൂപത്തിൽ വിരാജിക്കുന്നു. മറ്റു സൂര്യർമികളും ഇത് അറിയുന്നു.

## സൂക്തം നാല്പത്തിരണ്ട്

(ഋഷി-കുരുസ്തുതി. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി.)

1. ***വാചമഷ്ടാപദീപമഹം നവസ്രാക്തിമൃതസ്പൃശം,***
***ഇന്ദ്രാത് പരി തന്വം മമേ.***

ഞാൻ ഇന്ദ്രനിൽനിന്നുതന്നെ സത്യത്തെ സ്പർശിക്കുന്ന അഷ്ടപദവാണിയെ എൻെറ ശരീരത്തിൽ ധാരണം ചെയ്തിരിക്കുന്നു.

2. ***അനു ത്വാ രോദസോ ഊഭേ ക്രക്ഷമാണ കൃപേതാം,***
***ഇന്ദ്ര യദ് ദസ്യുഹാഭവഃ.***

ഹേ ഇന്ദ്രാ! നീ അസുരന്മാരെ നശിപ്പിച്ചപ്പോൾ നിൻെറ നിർദ്ദയത കണ്ട് ദ്യോവും പൃഥ്വിയും നിൻെറമേൽ കൃപയുള്ളവരായിരുന്നു.

3. ***ഉത്തിഷ്ഠന്നോജസാ സസ പീത്വി ശിപ്രേ അവേപയഃ***
***സോമമിന്ദ്ര ചമൂ സുതം.***

ഹേ ഇന്ദ്രാ! സംസ്കരിക്കപ്പെട്ട സോമരസം പാനം ചെയ്ത് തൻെറ ആയുധം ചലിപ്പിച്ചുകൊണ്ട് ഉത്ഥാനം ചെയ്യു.

## സൂക്തം നാല്പത്തിമൂന്ന്

(ഋഷി-ത്രിശോകൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി.)

1. ***ഭിന്ധി വിശ്വാ അപ ദ്വിഷഃ പരി ബാധോ ജഹീ മൃധഃ,***
***വസു സ്പാർഹ തദാ ഭര.***

ഹേ ഇന്ദ്രാ! ഞങ്ങളുടെ ശത്രുക്കളെ വെട്ടിമുറിക്കൂ. യുദ്ധഭീഷണികളെ ഞങ്ങളിൽനിന്നും അകറ്റിക്കളയൂ. ഞങ്ങൾക്കാവശ്യമുള്ള ധനത്തെ പ്രദാനം ചെയ്യൂ.

2. ***യദ് വീഡാവിന്ദ്ര യത് സ്ഥിരേ യത് പർശാനേ പരാഭൃതം,***
***വസു സ്പാർഹ തദാ ഭര.***

ഏതൊരു ധനം വ്യക്തികളിൽ സ്ഥിരമായിരിക്കുന്നുവോ അതുപോലെ യാതൊരു ധനം പാർശ്വങ്ങളിൽ നിറഞ്ഞിരിക്കുന്നുവോ, ഹേ ഇന്ദ്രാ! ആ ധനം ഞങ്ങൾക്കു ദാനം ചെയ്യൂ.

3. ***യസ്യ തേ വിശ്വാമാനുഷോ ഭൂരേർദതത്തസ്യ വേദതി,***
***വസു സ്പാർഹ തദാ ഭര.***

നിങ്ങൾവഴി പ്രദത്തമായിരിക്കുന്ന ഏതൊരു ധനം എല്ലാ ഉപാസകന്മാരും പ്രാപിക്കുന്നുവോ ആ ധനം ഞങ്ങൾക്കും ദാനം ചെയ്യൂ.

## സൂക്തം നാല്പത്തിനാല്

(ഋഷി-ശുനഃശേപൻ, ദേവരാതാപരനാമാവ്. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി.)

1. ***അയമു തേ സമതസി കപോത ഇവ ഗർഭധിം,***
***വചസ്തച്ചിന്ന ഓഹസേ.***

ഹേ ഇന്ദ്രാ! ഗർഭം ധരിച്ചിരിക്കുന്ന പിടപ്രാവിന്റെ അടുക്കലേയ്ക്ക് ആൺപ്രാവ് പോകുന്നതുപോലെ ഞങ്ങളുടെ യുക്തികൾ നിറഞ്ഞ വചനങ്ങളുടെ നേരെ നിങ്ങൾ ആഗതനാകൂ.

2. ***സ്തോത്രം രാധാനാം പതേ ഗിർവാഹോ വീര യസ്യ തേ,***
***വിഭൂതിരസ്തു സുനൃതാ.***

ഹേ ധനേശ്വരാ! നിന്റെ വിഭൂതികൾ സത്യമാകട്ടെ. സ്തുതികൾ നിന്നെ പ്രാപിക്കുന്നതിൽ സമർത്ഥങ്ങളാകട്ടെ.

3. ***ഉർധ്വംസ്തിഷ്ഠാ ന ഊതയേ്f സ്മിൻ ബാജേ ശതക്രതോ,***
***സമന്യേഷു ബ്രവാവഹൈ.***

ഹേ ഇന്ദ്രാ! നീ ബഹുകർമ്മാവാകുന്നു. നീ ഞങ്ങളെ രക്ഷിക്കുന്ന തിനുവേണ്ടി ഉന്നതമായ സ്ഥാനത്തു നിലയുറപ്പിക്കൂ. മറ്റുള്ളവരുടെ ദ്വേഷം സഹിച്ചുകൊണ്ട് ഞങ്ങൾ നിന്നെ സ്തുതിക്കുന്നു.

## സൂക്തം നാൽപത്

(ഋഷി-ഇരിംബിഠി. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി)

1. ***പ്രണേതാരം വസ്യോ അച്ഛാ കർത്താരം ജ്യോതിഃ സമത്സു,***
***സാസഹ്വാസം യുധാമിത്രാൻ.***

ആ ഇന്ദ്രൻ നേതാവും യുദ്ധക്ഷേത്രത്തിൽ ശത്രുക്കളെ പരാജയപ്പെടു ത്തുന്നവനും യജ്ഞങ്ങളിൽ ജ്യോതിസ്സിന്റെ കർത്താവുമാകുന്നു.

2. ***സ നഃ പപ്രിഃ പാരയാതി സ്വസ്തി നാവാ പുതുഹൂതഃ,***
***ഇന്ദ്രോ വിശ്വാ അതി ദ്വിഷഃ.***

കല്യാണമയിയായ തൻെറ നൗകവഴി നമ്മെ അക്കരകടത്തിക്കൊണ്ട് അദ്ദേഹം എല്ലാ ശത്രുക്കളിൽനിന്നും നമ്മെ രക്ഷിക്കണേ.

3. ***സ ത്വം ന ഇന്ദ്ര വാജേഭിർദശസ്യാ ച ഗാതുയാ ച,***
***അച്ഛാ ച നഃ സുമ്നം നേഷി.***

ഹേ ഇന്ദ്രാ! നീ നിങ്ങളുടെ പത്തു വിരലുകളാലും അന്നാദികളാൽ സമ്പന്നമായ സുഖം ഞങ്ങളുടെ മുമ്പിൽ കൊണ്ടുവരുന്നു.

## സൂക്തം നാൽപ്പത്തിയേഴ്

(ഋഷി-സുകക്ഷപ്രഭൃതി. ദേവത-ഇന്ദ്രൻ, സൂര്യൻ. ഛന്ദസ്-ഗായത്രി)

1. ***തമിന്ദ്രം വാജയാമസി മഹേ വൃത്രായ ഹന്തവേ,***
***സ വൃഷാ വൃഷഭോ ഭുവത്.***

അഭീഷ്ടവർഷകനായ ആ ഇന്ദ്രൻ എല്ലാവരിലും ഉത്കൃഷ്ടനാകുന്നു. വൃത്രാസുരനെ സംഹരിക്കുന്നതിനുവേണ്ടി ഞങ്ങൾ അവനെ പുഷ്ടനാക്കുന്നു.

2. ***ഇന്ദ്രഃ സ ദാമനേ കൃത ഓജിഷ്ഠഃ സ മദേ ഹിതഃ,***
***ദ്യുമ്നീ ശ്ലോകീ സ സോമ്യഃ.***

ഇന്ദ്രൻ പ്രശംസനീയനും സൗമ്യനും തേജസ്വിയുമാകുന്നു. അവൻ ശക്തനും പ്രസന്നതാപ്രദമായ യജ്ഞവുമാകുന്നു. അവനെ നിഗ്രഹാർത്ഥം രജ്ജുവിൻെറ രൂപത്തിൽ രചിച്ചിരിക്കുന്നു.

3. ***ഗിരാ വജ്രോ ന സംഭൃതഃ സബലോ അനപച്യുതഃ,***
***വവക്ഷ ഋഷ്വോ അസ്തൃതഃ.***

ആ ഇന്ദ്രൻ ശ്രേഷ്ഠനും മനുഷ്യർക്കു ധനത്തെ നൽകുന്നവനുമാകുന്നു. അവൻ വജ്രത്തിനു തുല്യമായ ശക്തിയാൽ സമ്പന്നനും അവിനാശിയുമാകുന്നു.

4. ***ഇന്ദ്രമിദ് ഗാഥിനോ ബൃഹദിന്ദ്രമർകേഭിരർകിണഃ,***
***ഇന്ദ്രം വാണീരനൂഷത.***

വാണി ഇന്ദ്രനെ സ്തുതിക്കുന്നു. ഗായകന്മാരും ഇന്ദ്രൻെറ യശസ്സിനെ ഗാനം ചെയ്യുന്നു. പൂജാമന്ത്രങ്ങൾവഴിയായും അവൻ പൂജിക്കപ്പെടുന്നു.

5. ***ഇന്ദ്ര ഇദ്ധര്യോഃ സചാ സംമിശ്ല ആ വചോയുജാ,***
***ഇന്ദ്രോ വജ്രീ ഹിരണ്യയഃ.***

ഇന്ദ്രൻെറ അശ്വങ്ങൾ സദാഒന്നിച്ചു വസിക്കുന്നു. ഇവ മന്ത്രങ്ങളാൽ രഥത്തിൽ പൂട്ടപ്പെടുന്നു. വജ്രധാരിയായ ഇന്ദ്രൻ ഹിരണ്മയനാകുന്നു.

6. ***ഇന്ദ്രോ ദിർഘായ ചക്ഷസ ആ സൂര്യരോഹയദ് ദിവി,***
***വി ഗോഭിരദ്രിമൈരയത്.***

ദീർഘദർശനം നിമിത്തമായി സൂര്യനെ ഇന്ദ്രൻതന്നെ ആകാശത്തിൽ ആരൂഢനാക്കുകയും ഈ ഇന്ദ്രൻതന്നെ സൂര്യരൂപത്തോടുകൂടി മേഘങ്ങളെ ചിതറിക്കുകയും ചെയ്യുന്നു.

7. ***ആ യാഹി സുഷുമാ ഹി ത ഇന്ദ്ര സോമം പിബാ ഇമം,***
***ഏദം ബർഹിഃ സദോ മമ.***

ഹേ ഇന്ദ്രാ! ഞങ്ങൾ സോമത്തെ തയ്യാറാക്കിയിരിക്കുന്നു. നീ ഈ കുശാസനത്തിൽ ആസനസ്ഥനായി അതു പാനം ചെയ്താലും.

8. ***ആ ത്വാ ബ്രഹ്മയുജാ ഹരീ ബഹതാമിന്ദ്ര കേശിനാ,***
***ഉപ ബ്രഹ്മാണി നഃ ശൃണു.***

ഹേ ഇന്ദ്രാ! നിൻെറ അശ്വങ്ങൾ മന്ത്രങ്ങളാൽ പൂട്ടപ്പെട്ടിരിക്കുന്നു. അവ നിന്നെ അഭീഷ്ടസ്ഥാനങ്ങളിൽ അത്തിക്കുന്നതിനു സമർത്ഥങ്ങളാകുന്നു. ഈ അശ്വങ്ങൾ നിന്നെ ഇവിടെ കൊണ്ടുവരട്ടെ. നീ ഞങ്ങളുടെ സ്തോത്രങ്ങളെ ശ്രവിച്ചാലും.

9. ***ബ്രഹ്മണത്വാ വയം യുജാ സോമപാമിന്ദ്ര സോമിനഃ,***
***സുതാവന്തീ ഹവാമഹേ.***

ഹേ ഇന്ദ്രാ! ഞങ്ങളാകുന്ന ഉപാസകന്മാർ സോമപാനം ചെയ്തിരിക്കുന്നു. ശുദ്ധീകരിച്ച സോമരസം ഞങ്ങളുടെ കൈവശം വച്ചിരിക്കുന്നു. അതിനാൽ സോമപാനത്തിനായി നിങ്ങളെ ആഹ്വാനം ചെയ്യുന്നു..

10. ***യുഞ്ജന്തി ബ്രധ്നമരുഷം ചരന്തം പരി തസ്ഥുഷഃ,***
***രോചന്തേ രോചനാ ദിവി.***

നിൻെറ രഥം എല്ലാ ജീവികളേയും പിന്നിട്ടുകൊണ്ടു കടന്നുപോകുന്നു. അതിൽ പൂട്ടിയിരിക്കുന്ന ഹരിതാശ്വങ്ങൾ ആകാശത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നു.

11. ***യുഞ്ജന്ത്യസ്യ കാമ്യാ ഹരീ വിപക്ഷസാ രഥേ,***
***ശോണാ ഘൃഷ്ണൂ നൃവാഹസാ.***

ഇന്ദ്രൻെറ സാരഥി അശ്വങ്ങളെ സംയുക്തമാക്കുന്നു. ഈ അശ്വങ്ങൾ രഥത്തിൻെറ രണ്ടു വശങ്ങളിലുമായി നില്ക്കുന്നു. കൗതുകം ജനിപ്പിക്കുന്ന ഈ അശ്വങ്ങൾ യാത്ര ചെയ്യുന്നതിനു യോഗ്യരാകുന്നു.

12. ***കേതും കൃണ്വന്നകേതവേ പേശോ മര്യാ അപേശസോ,***
***സമുദ്ഭിരജായഥാഃ***

ഹേ മനുഷ്യരേ! ഈ സൂര്യരൂപനായ ഇന്ദ്രൻ അജ്ഞാനികൾക്കു ജ്ഞാനം നൽകുന്നവനും അന്ധകാരത്താൽ മൂടപ്പെട്ട വസ്തുക്കളെ പ്രകാശത്താൽ പ്രസ്പഷ്ടമാക്കി കാണിക്കുന്നവനുമാകുന്നു. ഇവൻ തൻെറ രശ്മികൾ സഹിതം ഉദയം ചെയ്തിരിക്കുന്നു. നീ ഇദ്ദേഹത്തെ ദർശിക്കൂ.

13. ***ഉദുത്യം ജാതവേദസം ദേവം വഹതി കേതവഃ,***
***ദൃശേ വിശ്വായ സൂര്യം.***

അദ്ദേഹത്തിൻെറ രശ്മികൾ ജനിച്ചിട്ടുള്ള എല്ലാ ഭൂതങ്ങളേയും അറിയുകയും ലോകത്തിന് സൂര്യരൂപിയായ ഇന്ദ്രനെ പ്രദർശിപ്പിക്കുന്നതു നിമിത്തം ഇവനെ മുകളിലേയ്ക്ക് ഉയർത്തുകയും ചെയ്യുന്നു.

14. ***അപ ത്യേ തായവോ യഥാ നക്ഷത്രാ യന്ത്യക്തുഭിഃ,***
***സൂരായ വിശ്വചക്ഷസേ.***

രാത്രിയുടെ പോക്കോടുകൂടി ചോരന്മാർ പാലായനം ചെയ്യുന്നു. അതുപോലെതന്നെ സർവ്വദ്രഷ്ടാവായ ഈ സൂര്യൻെറ ആഗമനത്തോടുകൂടി നക്ഷത്രങ്ങൾ ഓടിയൊളിക്കുന്നു.

15. ***അദൃശ്രന്നസ്യ കേതവോ വി രശ്മയോ ജനാം അനാ,***
***ഭ്രാജന്തോ അഗ്നയോ യഥാ.***

ഇവൻെറ ജ്ഞാനദായിനികളായ രശ്മികൾ അഗ്നിക്കുതുല്യം ദീപ്തിമത്തായി മനുഷ്യരുടെ പിന്നിൽ കാണപ്പെടുന്നു.

16. ***തരണിർവിശ്വദർശതോ ജ്യോതിഷ്കൃദസി സൂര്യ,***
***വിശ്വമാ ഭാസി രോചന.***

ഹേ ഇന്ദ്രാ! നീ ഭവനൗകാരൂപനാകുന്നു. നീ അഖിലത്തിൻെറയും ദ്രഷ്ടാവും ജ്യോതിഃപ്രദനും എല്ലാത്തിൻെറയും പ്രകാശകനും ആകുന്നു.

17. ***പ്രത്യങ് ദേവാനാം വിശഃ പ്രത്യങ്ങുദേഷി മാനുഷീഃ,***
***പ്രത്യങ് വിശ്വം സ്വർദൃശേ.***

ഹേ ഇന്ദ്രാ! നീ മനുഷ്യർക്കും ദേവതകൾക്കുംവേണ്ടി ഉദിക്കുന്നു. നീ എല്ലാവരുടേയും മുമ്പിൽ പ്രകാശിതനായിരിക്കുന്നു.

18. ***യേനാ പാവക ചക്ഷസാ ഭുരണ്യന്തം ജനാം അനു,***
***ത്വം വരുണ പശ്യസി.***

പാപനാശകനായ ഹേ ഇന്ദ്രാ! പൂർവ്വപുണ്യാത്മാക്കൾവഴി അറിയപ്പെട്ട മാർഗ്ഗങ്ങളിൽക്കൂടി യാതൊരുത്തൻ സഞ്ചരിച്ചിരുന്നുവോ അവരെ നീ സദാ കൃപാദൃഷ്ടിയോടുകൂടി വീക്ഷിച്ചിരുന്നു.

19. ***വി ദ്യാമേഷി രജസ്പൃഥ്വഹർമിമാനോ അക്തുഭിഃ,***
***പശ്യഞ്ജന്മാനി സൂര്യ.***

ഹേ ഇന്ദ്രാ! നീ എല്ലാവരുടെമേലും കൃപയോടുകൂടിയും അവരെ ശ്രദ്ധിച്ചു കൊണ്ടും പകലിനേയും രാത്രിയേയും സൃഷ്ടിച്ചുകൊണ്ടും ത്രിലോകങ്ങളിൽ സഞ്ചരിക്കുന്നു.

20. ***സപ്ത ത്വാ ഹരിതോ രഥേ വഹന്തി ദേർവ സൂര്യ,***
***ശോചിഷ്കേശം വിചക്ഷണം.***

സൂര്യാത്മകനായ ഹേ ഇന്ദ്രാ! പ്രകാശിച്ചുകൊണ്ടിരിക്കുന്ന നിൻെറ സപ്തരശ്മികൾ അശ്വരൂപത്തോടുകൂടി രഥത്തിൽ യുക്തമാവുകയും നിന്നെ വഹിച്ചുകൊണ്ടുപോവുകയും ചെയ്യുന്നു.

21. ***അയുക്ത സപ്ത ശുന്ധ്യുവഃ സുരോ രഥസ്യ നപ്ത്യഃ,***
***താഭിർ്യാതി സ്വയുക്തിഭിഃ.***

ഈ ഇന്ദ്രൻ ഏഴശ്വങ്ങളെ തൻെറ രഥത്തിൽ കെട്ടിയിരിക്കുന്നു. അവൻ തൻെറ രീതിയിൽ അവവഴി ഗമിച്ചുകൊണ്ടിരിക്കുന്നു.

## സൂക്തം നാൽമ്പത്തിയെട്ട്

(ഋഷി-ഉപരിബഭ്രുവ, സാർതരാഗീ. ദേവത-ഗോവ്.ഛന്ദസ്-ഗായത്രി.)

1. ***അഭി ത്വാ വർചസാ ഗിരഃ സിഞ്ചന്തീരാചരണ്യവഃ,***
***അഭി വത്സം ന ധേനവഃ.***

സഞ്ചരിച്ചുകൊണ്ടിരിക്കുന്ന ഗോക്കൾ തങ്ങളുടെ കുട്ടികളുടെ മുമ്പിലേക്കു പോകുന്നതുപോലെ വാണി നിന്നെ വീര്യത്താൽ സേചനം ചെയ്തുകൊണ്ട് പ്രാപിക്കുന്നു.

2. ***താ അർഷന്തി ശുഭ്രിയഃ പൃഞ്ചന്തീർവർചസാ പ്രിയാഃ,***
***ജാതം ജാത്രീര്യഥാ ഹൃദാ.***

ജനിച്ച ശിശുവിനെ മാതാവ് തൻെറ ഹൃദയത്തോടണയ്ക്കുന്നതുപോലെ മനോഹരങ്ങളായ സ്തുതികൾ ഇന്ദ്രനെ വീര്യത്താൽ അലംകൃതനാക്കുന്നു.

3. ***വജ്ജാപവസാധ്യഃ കാർതി മ്രിയമാണമാവഹം,***
***മഹ്യമായുർഘൃത പയഃ.***

ഈ വജ്രധാരി എനിക്ക് യശസ്സ്, ആയുസ്സ്, ഘൃതം, ദുഗ്ദ്ധം മുതലായവയെ നൽകണേ.

4. ***ആയം ഗൗ പൃശ്നിരക്രമീദസദൻമ്രാരം പുരഃ,***
***പിതരം ച ബ്രയൻത്സ്വഃ.***

സൂര്യാത്മകനായ ഈ ഇന്ദ്രൻ ഉദയഗിരിയെ പ്രാപിച്ചിരിക്കുന്നു. ഇവൻ പ്രാചിയിൽ ദർശനം നൽകി എല്ലാ ജീവികളേയും തൻെറ രശ്മികളാൽ ആച്ഛാദിതമാക്കിയിരിക്കുന്നു. പിന്നെ ഇദ്ദേഹം വൃഷ്ടിജലത്തെ തളിച്ച് സ്വർഗ്ഗത്തേയും അന്തരീക്ഷത്തേയും പവിത്രമാക്കി. വർഷജലരൂപമാകുന്ന അമൃതത്തെ ദോഹനം ചെയ്തതുകാരണം ഇവനെ ഗോവെന്നു സംബോധന ചെയ്യുന്നു.

5. ***അന്തശ്ചരതി രോചനാ അസ്യ പ്രാണദപാനതഃ,***
***വ്യഖ്യന്മഹിഷഃ സ്വഃ.***

പ്രാണനുശേഷമുള്ള അപാനവ്യാപാരത്തോടുകൂടി ജീവികളുടെ ശരീരത്തിൽ സൂര്യൻെറ പ്രഭ പ്രാണരൂപത്തിൽ കറങ്ങിക്കൊണ്ടിരിക്കുന്നു. ആ സൂര്യൻതന്നെ എല്ലാ ലോകങ്ങളേയും പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നു.

6. ***വിംശദ് ധാമാ വി രാജതി വാക് പതങ്ഗോ അശിശ്രിയത്,***
***പ്രതി വസ്തോരഹർദ്യുഭി.***

സൂര്യൻെറ രശ്മികളാൽ ദിനരാത്രങ്ങളുടെ അംഗരൂപങ്ങളായ മുപ്പതു മുഹൂർത്തങ്ങളും ദീപ്തങ്ങളായിരിക്കുകയും വേദരൂപമാകുന്ന വാണി സൂര്യനെ പക്ഷിക്കു സമാനം അഭയം പ്രാപിക്കുകയും ചെയ്യുന്നു.

## സൂക്തം നാൽപ്പത്തിയൊമ്പത്

(ഋഷി-നോധാ, മേധ്യാതിഥി. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി മുതലായവ.)

1. ***യച്ഛക്രാ വാചമാരുഹന്നന്തരിക്ഷം സിഷാസഥഃ,***
***സം ദേവാ അമദൻ വൃഷാ.***

ഹേ ഇന്ദ്രാ! ഭക്തന്മാരായ വിദ്വാന്മാർ സ്തോത്രങ്ങൾ ആലപിക്കുമ്പോൾ ദേവതകൾ പ്രസന്നരാകുന്നു.

2. ***ശക്രോ വാചമനൃഷ്ടായോരു വാചോ അധൃഷ്ണുഹി,***
***മംഹിഷ്ഠ ആ മദർദിവി.***

ആ ഇന്ദ്രൻ മനുഷ്യരുടെമേൽ കഠോരമായ വചനങ്ങൾ ഉച്ചരിക്കാതിരിക്കട്ടെ, ഹേ മാന്യനായവനേ! നീ ആകാശത്തെ ഹർഷത്താൽ പൂർണ്ണമാക്കൂ.

3. ***ശക്രോ വാചമധൃഷ്ണുഹി ധാമധർമൻ വി രാജതി,***
***വിമദൻ ബർഹിരാസരൻ.***

ഹേ ശക്രാ! കഠോരങ്ങളായ വാണി ഉച്ചരിക്കാതിരിക്കൂ. നീ കുശാസനത്തിൽ ഹൃഷ്ടനായി സ്ഥിതിചെയ്യുന്നു.

4. ***തം വോ ദസ്മമൃതീഷഹം വസോർമന്ദാനമന്ധസഃ,***
***അഭി വത്സം ന സ്വസരേഷു ധേനവ ഇന്ദ്രം ഗർഭിന്നവാ മഹേ.***

ഹേ യജമാനന്മാരേ! ഈ ഇന്ദ്രൻ ദുഃഖനാശകനും ദർശനീയനും അതുപോലെ സോമത്താൽ പ്രസാദിക്കുന്നവനുമാകുന്നു. നിങ്ങളുടെ

യജ്ഞത്തിൻെറ നന്മയ്ക്കുവേണ്ടി ഞങ്ങൾ ഇന്ദ്രനെ സ്തുതിക്കുന്നു. സൂര്യനാൽ പ്രകാശിതമാകുന്ന ദിവസങ്ങളുടെ പ്രഭാതത്തിലും സായാ ത്തിലും ഗോക്കൾ അമറിക്കൊണ്ട് തങ്ങളുടെ കുട്ടികളുടെ അടുക്കലേയ്ക്കു പോകുന്നതുപോലെ ഞങ്ങളും ഞങ്ങളുടെ സ്തുതികളോടുകൂടി ഇന്ദ്രൻെറ നേരെ ഗമനം ചെയ്യുന്നു.

5. ***ദ്യുക്ഷം സുദാനും തവിഷീഭിരാവൃതം ഗിരി ന പുരുഭോജസം,***
***ക്ഷുമന്തം വാജം ശതിനം സഹസ്രിണം മക്ഷൂ ഗോമന്തമീമഹേ.***

ദുർഭിക്ഷകാലത്തിൽ എല്ലാ ജീവികളും കന്ദമൂലഫലങ്ങളാൽ സമ്പന്നമായ പർവ്വതങ്ങളെ സ്തുതിക്കുന്നതുപോലെ ഞങ്ങളും ദാനയോഗ്യവും സ്തുത്യവും പോഷകവും ഗോക്കളാൽ യുക്തവുമായ ധനത്തെ സ്തുതിക്കുന്നു.

6. ***തത് ത്വാ യാമി സുവീര്യ തദ് ബ്രഹ്മ പൂർവ്വചിത്തയേ,***
***യേനാ യതിഭ്യോ ഭൃഗവേ ധനേ ഹിതേ യേന പ്രസ്കണ്വമാവിഥ.***

ഹേ ഇന്ദ്രാ! ഞാൻ നിന്നോട് ശക്തമായ ഭാഷയിൽ അന്നം യാചിക്കുന്നു. ഏതൊരു അന്നരൂപമായ ധനത്താൽ ഭൃഗുവിനു ശാന്തി ലഭിച്ചിരുന്നുവോ കണ്വൻെറ പുത്രനായ പ്രസ്കണ്വനുപോലും രക്ഷ ലഭിച്ചിരുന്നുവോ അതേ ധനത്തെത്തന്നെ ഞങ്ങളും യാചിക്കുന്നു.

7. ***യേനാ സമുദ്രമസൃജോ മഹീരപസ്തദിന്ദ്ര വൃഷ്ണി തേ ശവഃ,***
***സദ്യഃ സോ അസ്യ മഹിമാ ന സംനശേ യം ക്ഷോണീരനുചക്രദേ.***

ഹേ ഇന്ദ്രാ! ഏതൊരു ശക്തിയാൽ നീ സമുദ്രത്തെ സമ്പന്നമാക്കിയ ജലം സൃഷ്ടിച്ചുവോ ആ ശക്തി അഭീഷ്ടഫലങ്ങളെ നൽകുന്നു അവൻെറ ശക്തിയെ ശത്രുക്കൾക്കു പ്രാപിക്കുവാൻ സാധ്യമല്ല.

## സൂക്തം അമ്പത്

(ഋഷി–മേധ്യാതിഥി. ദേവത–ഇന്ദ്രൻ. ഛന്ദസ്–പ്രഗാഥ.)

1. ***കന്നവ്യോ അതസീനാം തുരോ ഗൃണീത മർത്യഃ,***
***നഹീ ന്വസ്യ മഹിമാനമിന്ദ്രിയം സ്വർഗൃണന്ത ആനശുഃ.***

ആര് മൃത്യുധർമ്മത്തോടുകൂടിയ മനുഷ്യാകാരത്തെ വഹിക്കുന്നവനും നിത്യ യൗവ്വനത്തോടുകൂടിയവനും ശ ക്തനുമായിരിക്കുന്നുവോ അദ്ദേഹത്തെ സ്തുതി ക്കുവിൻ. അദ്ദേഹത്തിൻെറ മഹിമകളെ പൂർണ്ണമായും വർണ്ണിക്കുവാൻ സാധ്യമാകു ന്നില്ലെങ്കിലും അൽപമായ ഗാനത്താൽതന്നെ സ്വർഗ്ഗത്തെ പ്രാപിക്കുവാൻ സാധിക്കുന്നു.

2. ***കദു സ്തുവന്തു ഋതയന്ത ദേവത ഋഷിഃ കോ വിപ്ര ഓഹതേ,***
***കദാ ഹവം മഘവന്നിന്ദ്ര സുന്വതഃ കദു സ്തുവത ആ ഗമ.***

ഹേ ഇന്ദ്രാ! ഏതെല്ലാം മഹർഷിമാർ നിങ്ങളെ സംബന്ധിച്ചു തർക്കിക്കുന്നു? എന്തു കാരണത്താൽ സോമത്തോടുകൂടിയ സ്തോത്രകന്മാർ വിളിക്കുമ്പോൾ ആഗതനാകുന്നു? സത്യത്തെ ആഗ്രഹിക്കുന്ന ദേവഗണങ്ങൾ എന്തു കാരണം കൊണ്ട് നിന്നെ സ്തുതിക്കുന്നു?

## സൂക്തം അമ്പത്തിയൊന്ന്

(ഋഷി-പ്രസ്കണ്വൻ, പുഷ്ടിഗു. ദേവത-ഇന്ദ്രൻ. ഛന്ദസ്-പ്രഗാഥ)

1. ***അഭി പ്ര വഃ സുരാധസമിന്ദ്രമർച്ച യഥാ വിദേ,***
***യോ ജരിതൃഭ്യോ മഘവാ പുരുവസുഃ സഹസ്രേണേവ ശിക്ഷതി.***

ഹേ സ്തോത്രകന്മാരേ! ആ ഇന്ദ്രനെ ഞാൻ പ്രാപിക്കുന്നതിനു വേണ്ടിയുള്ള രീതിയിൽ സ്തോത്രങ്ങളെ ആലപിക്കുവിൻ. ആ ഇന്ദ്രൻ അസംഖ്യങ്ങളായ ധനവും അന്നവും പ്രദാനം ചെയ്യുന്നവനാകുന്നു.

2. ***ശതാനീകേവ പ്ര ജിഗാതി ധൃഷ്ണുയാ ഹന്തി വൃത്രാണി ദാശുഷേ.***
***ഗിരേരിവ പ്ര രസാ അസ്യ പിന്വിരേ ദത്രാണി പുരുഭോജസഃ.***

ഹവിർദാതാവായ യാതൊരു യജമാനൻ തൻെറ ശത്രുക്കളുടെമേൽ വിജയം പ്രാപിച്ച് അവരെ സംഹരിക്കുന്നുവോ ആ യജമാനന്മാർക്കുവേണ്ടി പർവ്വതങ്ങളിൽനിന്നും ജലം പ്രവഹിക്കുന്നതുപോലെ ഇന്ദ്രൻെറ സ്വർഗ്ഗരൂപമാകുന്ന ധനം വർഷിക്കപ്പെടണേ.

3. ***പ്ര സു ശ്രുതം സുരാധസമർചാ ശക്രഭിഷ്ടയേ,***
***യഃ സുന്വതേ സ്തുവതേ കാമ്യം വസു സഹസ്രേണേവ മംഹതേ.***

സോമലതയിൽനിന്നും മദ്യമുണ്ടാക്കുന്ന സ്തോത്രകന് ഇന്ദ്രൻ ആയിരക്കണക്കായ ധനം പ്രദാനം ചെയ്യുന്നു. ഹേ സ്തോത്രകാ! നീ ആ ഇന്ദ്രനു ശരിയായ രീതിയിൽ പൂജചെയ്യൂ.

4. ***ശതാനീകാ ഹേതയോ അസ്യ ദുഷ്ടരാ ഇന്ദ്രസ്യ സമിഷോ മഹീഃ,***
***ഗിരിർന്ന ഭുജ്മാ മഘവത്സു പിന്വതേ യദീം സുതാ അമന്ദിഷുഃ.***

ഇന്ദ്രൻെറ ആയുധങ്ങളിൽനിന്നും പാപികളായ മനുഷ്യർക്കു കടന്നുപോകുവാൻ സാധ്യമല്ല. എന്തുകൊണ്ടെന്നാൽ ആ ആയുധം അസംഖ്യങ്ങളായ സേനകൾക്കു തുല്യമായ ശക്തിയെ വഹിച്ചിരുന്നു. സുഖദാതാവായ പർവ്വതം തൻെറ വസ്തുക്കളാൽ ധനവാനാകുന്നതുപോലെ തയ്യാറാക്കപ്പെട്ട സോമരസത്താൽ ഇന്ദ്രൻ ശക്തി നിറഞ്ഞവനായിത്തീരുന്നു. അപ്പോൾ യജമാനനെ ഇന്ദ്രൻ സമ്പന്നനാക്കിത്തീർക്കുന്നു.

## സൂക്തം അമ്പത്തിരണ്ട്

(ഋഷി-മേധ്യാതിഥി. ദേവത-ഇന്ദ്രൻ. ഛന്ദസ്-ബൃഹതി.)

1. ***വയം ഘത്വാ സുതാവന്ത ആപോ ന വൃക്തവർഹിഷഃ,***
***പവിത്രസ്യ പ്രസ്രവണേഷു വൃത്രഹൻ പരി സ്തോതാര ആസതേ.***

ഹേ ഇന്ദ്രാ! സംസ്ക്കരിക്കപ്പെടുമ്പോൾ ജലത്തിനു സദൃശം ദ്രവരൂപത്തോടുകൂടിയ സോമം ഞങ്ങളുടെ അടുക്കലുണ്ട്. ഞങ്ങൾ നിന്നെ സ്തുതിക്കുന്നു.

2. ***സ്വരന്തി ത്വാ സുതേ നരോ വസോ നിരേക ഉക്ഥിനഃ,***
***കദാ സുതം തൃഷാണ ഓക ആ ഗമ ഇന്ദ്ര സ്വബ്ദീവ വംസഗഃ.***

ഹേ ഇന്ദ്രാ! സോമരസം തയ്യാറാക്കിയതിനുശേഷം ഋത്വിക്കുകൾ നിന്നെ ആഹ്വാനം ചെയ്യുന്നു. നീ ഈ സോമത്തെ പാനം ചെയ്യുന്നതിനായി വൃഷഭത്തിനുതുല്യം ദാഹിതനായി എപ്പോൾ ഇവിടേയ്ക്ക് ആഗതനാകും?

3. ***കണ്വേഭിർഘൃഷ്ണവാ ധൃഷദ് വാജം ദർഷി സഹസ്രിണം,***
***പിംശങ്ഗരൂപം മഘവൻ വിചർഷണേ മക്ഷൂ ഗോമന്തമീമഹേ.***

ഹേ ഇന്ദ്രാ! നീ അതിശക്തനായ വ്യക്തിപ്പോലും പിളർന്നുകളയുന്നു. നീ ധനത്തിന്മേൽ അധികാരം പുലർത്തുന്നു. നിന്നിൽനിന്നും ഗോക്കളാൽ സമ്പന്നമായ ധനത്തെ യാചിക്കുന്നു.

## സൂക്തം അമ്പത്തിമൂന്ന്

(ഋഷി–മേധ്യാതിഥി. ദേവത–ഇന്ദ്രൻ. ഛന്ദസ്–ബൃഹതി)

1. ***കഈം വേദ സുതേ സവാ പിബന്തം വയോ ദധേ,***
***അയം യഃ പുരോ വിഭിനത്ത്യോജസാ മന്ദാനഃ ശിപ്ര്യന്ധസഃ.***

ഇതെല്ലാം ശ്രവിച്ച് മനോഹരമായ താടിയോടുകൂടിയ ഇന്ദ്രൻ ഹവിസ്സിനാൽ പ്രസന്നനായി ശത്രുനഗരങ്ങളെ നശിപ്പിക്കുന്നു. സോമത്തെ സംസ്ക്കരിച്ചതിനുമേൽ ഇദ്ദേഹം എന്തൊരു ഭക്ഷണമാണു കഴിച്ചതെന്ന് ആരറിയുന്നു?

2. ***ദാനാ മൃഗോ ന വാരണഃ പുരുത്രാ ചരഥം ദധേ,***
***നികിഷ്ട്വാ നി യമദാ സുതേ ഗമോ മഹാംശ്ചരസ്യോജസാ.***

ഹേ ഇന്ദ്രാ! നീ രഥാരൂഢനായി ഹർഷയുക്തനായ മൃഗത്തിനു സമാനം അനേകം സ്ഥാനങ്ങളിൽ ഗമിച്ചുകൊണ്ടിരിക്കുന്നു. നിന്റെ ഗമനത്തെ ആർക്കും തടുക്കുവാൻ സാധ്യമല്ല. നീ സ്വന്തം ശക്തിയാൽ മഹാനാകുന്നു. സോമരസം തയ്യാറാക്കുമ്പോൾ നീ ഇവിടെ ആഗതനായാലും.

3. ***യ ഉഗ്രഃ സന്നനിഷ്ടത സ്ഥിരോ രണായ സംസ്കൃതഃ,***
***യദി സ്തോതുർമഘവാ ശൃണവദ്ധവം നേന്ദ്രോ യോഷത്യാ ഗമത്.***

യാതൊരുത്തൻ ശത്രുക്കളാൽ ഹിംസിക്കപ്പെടുന്നില്ലയോ അവൻ യുദ്ധത്തിൽ അടിപതറാതെ ഉറച്ചുനിൽക്കുന്നു. ഭർത്താവ് ഭാര്യയുടെ അടുക്കലേയ്ക്കു പോകുന്നതുപോലെ ഇന്ദ്രൻ നമ്മുടെ ആഹ്വാനത്തെ ശ്രവിക്കുമെങ്കിൽ തീർച്ചയായും വന്നുചേരും.

## സൂക്തം അമ്പത്തിനാല്

(ഋഷി–രേഭൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–ജഗതി, ബൃഹതി.)

1. ***വിശ്വാ പൃതനാ അഭിഭൂതരം നരം സജൂസ്തതക്ഷുരിന്ദ്രം ജജനുശ്ച രാജസേ,***
***ക്രത്വാ വരിഷ്ഠം വര ആമുരിമുതോഗ്രാമോജിഷ്ഠം തവസം തരസ്വിനം,***

എല്ലാ സേനകളും ശത്രുക്കളെ മയക്കുന്ന ഇന്ദ്രനെ വരിച്ചിരിക്കുന്നു. ആ ഇന്ദ്രൻ അത്യന്തം ബലവാനും ഉഗ്രനുമാകുന്നു.

2. ***സമീം രേഭാസോ അസ്വരന്നിന്ദ്രം സോമസ്യ പീതയേ,***
***സ്വർപതീം യദീം വൃധേധൃതവ്രതോ ഹ്യോജസാ സമൂതിഭിഃ.***

ഈ സ്തുതിക്കുന്നവർ സോമപാനാനന്തരം ഇന്ദ്രനെ സ്തുതിച്ചുകൊണ്ടിരിക്കുന്നു. ഈ സോമം അവരുടെ പക്ഷത്ത് തങ്ങളുടെ രക്ഷയോടുകൂടി ഗമിക്കുന്നു.

3. ***നേമിം നമന്തി ചക്ഷസാ മേഷം വിപ്രാ അഭിസ്വരാ,***
***സുദീതയോ വോ അദ്രുഹോപി കർണേ തരസ്വിനഃ സമൃക്വർഭിഃ.***

അവൻെറ വജ്രായുധത്തിന്മേൽ ദൃഷ്ടി പതിക്കുമ്പോൾ സ്തോത്രകന്മാർ അതിനെ പ്രണമിക്കുന്നു. ഹേ സ്തോത്രകന്മാരേ! ഋക്ക്വാദികളായ പിതൃക്കൾ സഹിതം ഈ വജ്രത്തിൻെറ മുഴക്കം നിൻെറ ശ്രവണപുടങ്ങളെ ധ്വസ്തമാക്കാതിരിക്കട്ടെ.

## സൂക്തം അമ്പത്തിയഞ്ച്

(ഋഷി–രേഭൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–ജഗതി, ബൃഹതി.)

1. ***തമിന്ദ്രം ജോഹവീമിമഘവാന മുഗ്ര സത്രാ ദധാനമപ്രത്തിഷ്കുതം ശവാംസി,***
***മംഹിഷ്ഠോ ഗീർഭിരാ ച യജ്ഞിയാ വവർതദ് രായേനോ വിശ്വാ സുപഥാ കൃണോതു വജ്രീ.***

ധനവാനും വജ്രധാരിയും യുദ്ധത്തിൽ മുൻനിരയിൽ നിൽക്കുന്നവനും ഉഗ്രനും ശക്തിധാരകനും സ്തുത്യനുമായ ഇന്ദ്രനെ ഞാൻ ആഹ്വാനം ചെയ്യുന്നു. ആ ഇന്ദ്രൻ നമ്മുടെ ധനാഗമമാർഗ്ഗങ്ങളെ സുഗമമാക്കണേ.

2. ***യാ ഇന്ദ്ര ഭുജ ആഭരഃസ്വർവാ അസുരേഭ്യഃ,***
***സ്തോതാരമിന്മഘവന്നസ്യ വർധയ യ ച ത്വേ വൃക്തബർഹിഷഃ.***

ഹേ ഇന്ദ്രാ! നീ സ്വർഗ്ഗത്തിൻെറ അധിപതിയാകുന്നു. രാക്ഷസന്മാർക്കായി നീ ഏതൊരു ഭുജം ഉയർത്തിയോ ആ ഭുജംവഴി യജമാനന്മാരേയും പരായണന്മാരായ ഋത്വിക്കുകളെയും അഭിവൃദ്ധിപ്പെടുത്തണേ.

3. ***യമിന്ദ്ര ദധിഷേ ത്വമശ്വം ഗാം ഭാഗമവ്യയം,***
***യജമാനേ സുന്വതി ദക്ഷിണാവതി തസ്മിൻ തം ദേഹിമാപണൗ.***

ഹേ ഇന്ദ്രാ! നീ ഏതെല്ലാം ഗോക്കളേയും അശ്വങ്ങളേയും പുഷ്ടിപ്പെടുത്തുന്നുവോ അവയെ സോമത്തെ തയ്യാറാക്കുന്ന ദക്ഷിണദാതാവായ യജമാനനു നൽകൂ; പാണനേപ്പോലുള്ള അസുരന്മാർക്കു നൽകാതിരിക്കൂ.

## സൂക്തം അമ്പത്തിയാറ്

(ഋഷി–ഗൗതമൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–പംക്തി.)

1. ***ഇന്ദ്രോ മദായ വാവൃധേശവസേ വൃത്രഹാ നൃഭിഃ,***
***തമിന്മഹത്സ്വാജിഷൂതേമർഭേ ഹവാമഹേ സ വാജേഷു പ്ര നോഽവിഷത്.***

വൃത്രഹനനം ഇന്ദ്രൻെറ ബലത്തേയും ഹർഷത്തേയും പ്രവൃദ്ധമാക്കിക്കൊണ്ടിരിക്കുന്നു. ചെറുതും വലുതുമായ യുദ്ധങ്ങളിൽ നാം അവനെ ആഹ്വാനം ചെയ്യുന്നു. ആ അവസരങ്ങളിൽ അവൻ നമ്മിൽ വ്യാപിക്കണേ.

2. ***അസി ഹീ വീര സേന്യോഽസി ഭൂരി പരാദദിഃ,***
***അസി ദഭ്രസ്യ ചിദ് വൃധോ യജമാനായ ശിക്ഷസി സുന്വതേ ഭൂരി തേ വസു.***

ഹേ വീരാ! നീ ശത്രുക്കളെ ദണ്ഡിപ്പിക്കുന്നവനും ഭക്തന്മാർക്ക് പരമമായ ഐശ്വര്യത്തെ പ്രദാനം ചെയ്യുന്നവനുമാകുന്നു.

3. ***യദുദീരത ആജയോ ധൃഷ്ണവേ ധീയതേ ധനാ,
യുക്ഷ്വാ മദച്യുതാ ഹരീ കം ഹനഃ കം വസൗ ദധോ ̍സ്മാംഇന്ദ്ര വസൗ ദധഃ.***

ഹേ ഇന്ദ്രാ! യുദ്ധാവസരങ്ങളിൽ ഉദ്ധതന്മാർക്കായി ധനം നൽകിയാൽ നീ നിന്റെ ഹരിതാശ്വങ്ങൾ വഴി ആരെ വധിക്കും? ആരിൽ ധനത്തെ പ്രതിഷ്ഠിക്കും? ആ സമയം നിന്റെ ധനം ഞങ്ങളിൽ പ്രതിഷ്ഠിക്കൂ.

4. ***മദേമദേ ഹി നോ ദദിർയൂഥാ ഗവാമൃജുക്രതുഃ,
സം ഗൃഭായ പുരു ശതോഭയാഹസ്ത്യാ വസു ശിശീഹിരായ ആ ഭര.***

ഹേ ഇന്ദ്രാ! നിന്റെ യശസ്സ് സുഗമതയോടുകൂടി വ്യാപിച്ചുകൊണ്ടിരിക്കുന്നു. നീ സന്തുഷ്ടനായി ഞങ്ങൾക്കു ഗോക്കളെ പ്രദാനം ചെയ്യൂ.

5. ***മാദയസ്വ സുതേ സചാ ശവസേ ശൂര രാധസേ,
വിദ്മാ ഹി ത്വാ പുരൂവസുമുപ കാമാൻത്സസൃജ്മഹേ ̍ഥാ നോ വിതാ ഭവ.***

ഹേ ഇന്ദ്രാ! നീ വീരനാകുന്നു. സോമത്തെ ശുദ്ധീകരിച്ചെടുക്കമ്പോൾ നീ ഹർഷഭരിതനാകുകയും ശക്തിയെ സ്വീകരിക്കുകയും ചെയ്യൂ. ഞങ്ങൾ നിന്നെ അനന്തമായ ശക്തിയുള്ളവനായി അറിയുന്നു. നീ ഞങ്ങളാകുന്ന അഭിലാഷേച്ചരുക്കളുടെ സംരക്ഷകനാകൂ.

6. ***ഏതേ ത ഇന്ദ്ര ജന്തവോ വിശ്വം പുഷ്യന്തി വാര്യം,
അന്തഹി ഖ്യോ ജനാനാമര്യോ വേദോ അദാശുഷാം തേഷാം നോ വേദ ആ ഭര.***

ഹേ ഇന്ദ്രാ! ഈ ജീവികൾ നിന്റെ വീര്യത്തെ പരിപോഷിപ്പിക്കുന്നു. നീ ഹവിസ്സിനെ നൽകാത്തവരുടേയും നിന്ദകന്മാരുടേയും ധനം എടുത്ത് ഞങ്ങൾക്കു നൽകണേ.

## സൂക്തം അമ്പത്തിയേഴ്

(ഋഷി-മധുഛന്ദന്മാർ മുതലായവർ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ബൃഹതി)

1. ***സരൂപകൃത്നുമൂതയേ സുദുഘാമിവ ഗോദുഹേ,
ജൂഹൂമസി ദ്യവിദ്യവി.***

പശുവിനെ കറക്കുന്നതിനുവേണ്ടി കറവക്കാരനെ വിളിക്കുന്നതുപോലെ ഓരോ അവസരങ്ങളിലും രക്ഷയ്ക്കുവേണ്ടി ഞങ്ങൾ ഇന്ദ്രനെ വിളിക്കുന്നു.

2. ***ഉപ നഃ സവനാ ഗഹി സോമസ്യ സോമപാ പിവ,
ഗോദാ ഇദ് രേവതോ മദഃ.***

ഇന്ദ്രൻ എപ്പോഴും സന്തുഷ്ടനായിരിക്കുന്നു. അവൻ ധനവാനും ഗോക്കളെ ദാനം ചെയ്യുന്നവനുമാകുന്നു. ഹേ ഇന്ദ്രാ, ഞങ്ങളുടെ സോമയാഗത്തിലാഗത നായി സോമത്തെ പാനം ചെയ്യൂ.

3. ***ആഥാ തേ അന്തമാനാം വിദ്യാമ സുമതീനാം,
മാ നോ അതി ഖ്യാ ആ ഗഹി.***

ഹേ ഇന്ദ്രാ! ഞങ്ങൾ നിന്റെ സൽബുദ്ധിയെ അറിയുന്നു. നീ ഞങ്ങളെ അപമാനിതരാക്കാതിരിക്കൂ. ഞങ്ങളുടെ ഈ സ്ഥലത്തേയ്ക്ക് ആഗതനാകൂ.

4. ***ശുഷ്മിന്തമം ന ഊതയേ ദ്യുമ്നിനം പാഹി ജാഗൃവിം,***
***ഇന്ദ്ര സോമം ശതക്രതോ.***

ഹേ ഇന്ദ്രാ! നീ ബഹുകർമ്മാവാകുന്നു. ദേവതകളിലും പിതൃക്കൾ മുതലായവരിലും സ്ഥിതമായിരിക്കുന്ന ആ ഇന്ദ്രിയങ്ങളെ ഞാൻ വരിക്കുന്നു.

5. ***ഇന്ദ്രയാണി ശതക്രതോ യാ തേ ജനേഷു പഞ്ചസു,***
***ഇന്ദ്ര താനി ത ആ വൃണേ.***

ഹേ ഇന്ദ്രാ! നിന്റെ അപരിമിതമായ അന്നം ഞങ്ങൾക്കു ലഭ്യമാകണേ. നീ ഞങ്ങൾക്ക് ശത്രുക്കളെ അതിജീവിക്കുവാൻ കഴിവുണ്ടാക്കുന്ന ശ്രേഷ്ഠമായ ധനം ഞങ്ങളിൽ സ്ഥാപിക്കണേ. ഞങ്ങൾ സ്തോത്രത്തോടുകൂടി ഈ സോമത്തെ ഉയർത്തിക്കൊണ്ട് നിന്നെ ശക്തിസമ്പന്നനാക്കുന്നു.

6. ***അഗണിന്ദ്ര ശ്രവോ ബൃഹദ്ദ്യുമ്നം ദധിഷ്വ ദുഷ്ടരം,***
***ഉത് തേ ശുഷ്മം തിരാമസി.***

ഹേ ഇന്ദ്രാ! നീ അകലെയാണെങ്കിലും അടുത്താണെങ്കിലും നിന്നെ ശക്തിയാൽ സമ്പന്നനാക്കുന്നു.

7. ***അർവാവതോ ന ആ ഗഹ്യഥാ ശക്ര പരാവതഃ,***
***ഉ ലോകോ യസ്തേഅദ്രി വ ഇന്ദ്രേഹ തത ആ ഗഹി.***

ഹേ ഇന്ദ്രാ! നീ ദൂരയോ അടുത്തോ എവിടെയാണെങ്കിലും അവിടെനിന്നും ഞങ്ങളുടെ സമീപത്തേക്കാഗതനാകൂ. ഹേ വജ്രായുധധാരീ! നിന്റെ ശ്രേഷ്ഠമായ ലോകത്തിൽനിന്നും സോമത്തെ പാനം ചെയ്യുന്നതിനായി ഈ പൂജാഭവനത്തിലേയ്ക്കാഗതനാകണേ.

8. ***ഇന്ദ്രോ അങ്ഗ മഹദ് ഭയമഭീ ഷദപ ചുച്യവത്,***
***സഹി സ്ഥിരോ വിചർഷണിഃ.***

ഹേ ഋത്വിക്കുകളേ! ഈ ഇന്ദ്രൻ ഭയങ്കരമായ ഭയങ്ങളെ അകറ്റിക്കളയുന്നവനാകുന്നു. അവനെ ആർക്കും തടഞ്ഞു നിർത്തുവാൻ സാധ്യമല്ല. അവൻ സർവ്വദ്രഷ്ടാവാകുന്നു.

9. ***ഇന്ദ്രശ്ച മൃഡയാതി നോ ന നഃ പശ്ചാദധം നശത്,***
***ഭാദ്രം ഭവാതി നഃ പുരഃ.***

ഇവൻ നമ്മെ രക്ഷിക്കുമെങ്കിൽ നമ്മുടെ ദുഃഖമെല്ലാം നശിച്ച് സുഖം പ്രത്യക്ഷമാകണേ. അവൻ സദാ മംഗലപ്രദായകനാകുന്നു.

10. ***ഇന്ദ്ര ആ ശാഭ്യസ്പരി സർവാഭ്യോ അഭയം കരത്,***
***ജേതാ ശത്രൂൻ വിചർഷണി.***

ആ ഇന്ദ്രൻ എല്ലാ ദിക്കുകളിലും വ്യാപ്തനായിരുന്നുകെകണ്ട് നമ്മുടെ ശത്രുക്കളെ  വീക്ഷിക്കുന്നു. അവൻ എല്ലാ ദിക്കുകളിലും ഉപദിക്കുകളിലും നിന്ന് നമ്മെ ബാധിക്കുന്ന ഭയങ്ങളെ നമ്മിൽനിന്നും വേർപെടുത്തണേ.

11. ***ക ഈം വേദ സുതേ സചാ പിബന്തം കദ് വയോ ദധേ,***
***അയം യഃ പുരോ വിഭിനത്ത്യോജസാ മന്ദാനഃ ശിപ്ര്യന്ധസഃ.***

സോമലതയിൽനിന്നും മദ്യമുണ്ടാക്കുമ്പോൾ ഇവൻ ഏതെല്ലാം അന്നത്തെ ധരിച്ചുകൊണ്ടിരിക്കുന്നു? ഹവിർരൂപമാകുന്ന അന്നത്താൽ തടിച്ചുകൊഴുത്തിരിക്കുന്ന ഈ ഇന്ദ്രൻ ശത്രുക്കളുടെ നഗരങ്ങളെ തന്റെ ശക്തിയാൽ തകർത്തുകളയുന്നു. ഇത് ആരാണറിയുന്നത്?

12. ***ദാനാ മൃഗോ ന വാരണഃ പുരുത്രാ ചരഥം ദധേ,***
***നകിഷ്ട്വാ നി യമദാ സൂതേ ഗമോ മഹാംശ്ചരസ്യോജസാ.***

നീ രഥാരൂഢനായി ഹർഷയുക്തനായ മൃഗത്തിനു സദൃശം അനേകം സ്ഥാനങ്ങളിൽ സഞ്ചരിക്കുന്നു. സോമലതയിൽനിന്നും മദ്യമുണ്ടാക്കുന്ന സമയങ്ങളിൽ നിന്നെ ആർക്കും തടയുവാൻ സാധ്യമല്ല. നീ നിൻേറതായ ശക്തിയാൽ ബലവാനായി സഞ്ചരിക്കുന്നു. അതിനാൽ സോമം തയ്യാറാക്കുമ്പോൾ ഇവിടേക്കാഗതനാകണേ.

13. ***യ ഉഗ്രഃ സന്നനിഷ്ടത സ്ഥിരോ രണായ സംസ്കൃതഃ,***
***യദി സ്തോതുർമഘവാ ശൃണവദ്ധവം നേന്ദ്രോ യോഷത്യാ മമത്.***

അവൻ ശത്രുക്കളേക്കാളും മഹാശക്തിമാനായതുകാരണം യുദ്ധാവസരങ്ങളിൽപ്പോലും ഹിംസിക്കപ്പെടുന്നവനാകുന്നില്ല. ഭാര്യയുടെ അടുക്കലേയ്ക്കു പോകുന്ന ഭർത്താവിനെപ്പോലെ ഈ ഇന്ദ്രൻ സ്തോത്രകൻ വിളിക്കുമ്പോൾ അവൻെറ അടുക്കൽ വന്നുചേരുന്നു.

14. ***വയം ഘ ത്വാ സുതാവന്ത ആപോ ന വൃക്തവർഹിഷഃ,***
***പവിത്രസ്യ പ്രസ്രവണേഷു വൃത്രഹൻ പരി സ്തോതാര ആസതേ.***

ഹേ ഇന്ദ്രാ! സംസ്ക്കരിക്കപ്പെട്ടതു കാരണം ജലത്തിനു സമാനം ദ്രവമയമായ സോമത്താൽ യുക്തരായ ഞങ്ങളാകുന്ന ഋത്വിക്കുകൾ നിന്നെ സ്തുതിച്ചുകൊണ്ടിരിക്കുന്നു.

15. ***സ്വരന്തി ത്വാ സുതേ നരോ വസാ നിരേക ഉക്ഥിനഃ,***
***കദാ സുതം തൃഷാണ ഓക ആ ഗമ ഇന്ദ്ര സ്വബ്ദീവ വംസഗഃ.***

ഹേ ഇന്ദ്രാ! സോമത്തെ തയ്യാറാക്കിക്കഴിയുമ്പോൾ മന്ത്രഗായകന്മാരായ ഋത്വിക്കുകൾ നിന്നെ ആഹ്വാനം ചെയ്യുന്നു. നീ വൃഷഭത്തിനു സമാനം ദാഹവിവശനായി എപ്പോൾ ഞങ്ങളുടെ സോമത്തെ പാനം ചെയ്യുന്നതിന് എഴുന്നെള്ളും?

16. ***കണ്വേഭിർധൃഷ്ണവാ ധൃഷദ് ബാജ ദർഷിസഹിസ്രണം,***
***പിശങ്ഗരൂപം മഘവൻ വിചർഷണേ മക്ഷൂ ഗോമന്തമീമഹേ.***

ഹേ ഇന്ദ്രാ! നീ ധനം സ്വന്തം അധീനതയിൽ സൂക്ഷിക്കുന്നവനാകുന്നു. ആയിരക്കണക്കിനു സാധനങ്ങളോടുകൂടിയ വ്യക്തികളെ നീ മർദ്ദിക്കുന്നു. ഞങ്ങൾ നിന്നിൽനിന്നും ഗോക്കളാൽ നമ്പന്നമായ ധനം യാചിക്കുന്നു.

## സൂക്തം അമ്പത്തിയെട്ട്

(ഋഷി-നൃമേധൻ, ഭരദ്വാജൻ. ദേവത-ഇന്ദ്രൻ, സൂര്യൻ. ഛന്ദസ്-പ്രഗാഥ.)

1. ***ശ്രായന്തഇവ സൂര്യ വിശ്വേദിന്ദ്രസ്യ ഭക്ഷത,***
***വസൂനി ജാതേ ജനമാന ഓജസാ പ്രതി ഭാഗം ന ദീധിമ.***

രശ്മികൾ എപ്പോഴും സൂര്യനോടു ചേർന്നിരിക്കുന്നതുപോലെ ജലത്തിൻെറ അധിപതി ഇന്ദ്രനോടു കൂടി വസിക്കുന്നു. ആ ഇന്ദ്രൻെറ ജലരൂപമാകുന്ന ധനം വർദ്ധിപ്പിക്കുവാൻ നാം ആഗ്രഹിക്കുന്നു. ഇന്ദ്രൻ ത്രികാലങ്ങളുടെ ധനം വീതിക്കുന്നതുപോലെതന്നെ നാം ആ ധനത്തിൻെറ അവകാശത്തെപ്പറ്റി ശ്രദ്ധയുള്ളവരായിരിക്കുന്നു.

2. ***അനർശരാതിം വസുദാമുപ സ്തുഹി ഭദ്രാ ഇന്ദ്രസ്യ രാതയഃ,***
***സോ അസ്യ കാമം വിധതോ ന രോഷതി മനോ ദാനായ ചോദയൻ.***

ഹേ സ്തുതിക്കുന്നവരേ! നിങ്ങൾ ധനദാതാവായ ഇന്ദ്രനെ മനഃപൂർവ്വം ആശ്രയിക്കൂ. ഇന്ദ്രൻെറ ദാനം മംഗളമയമാകുന്നു. അതിനാൽ അവനെ സ്തുതിക്കുവിൻ അവൻ തൻെറ ഉപാസകന്മാരുടെ അഭിലാഷങ്ങളെ നശിപ്പിക്കുന്നില്ല. ഇപ്രകാരം സ്തുതികളോടുകൂടി യാചിക്കുന്ന പുരുഷൻ ദാനത്തിനു വേണ്ടി ഇന്ദ്രൻെറ മനസ്സിനെ ആകർഷിക്കുന്നു.

3. ***ബണ്മഹാം അസി സൂര്യ ബഡാദിത്യ മഹാം അസി,***
***മഹസ്തേ സ്തോ മഹിമാ പനസ്യതേ്ഝാ ദേവ മഹാ അസി.***

ഹേ സൂര്യപുത്രനായ ഇന്ദ്രാ! ഹേ ആദിത്യാ! നിങ്ങൾ മഹാന്മാരാണെന്ന കാര്യം സത്യമാകുന്നു. നിങ്ങൾ സത്യസ്വരൂപന്മാരാകുന്നു. നിങ്ങളുടെ മഹിമ പ്രശംസനീയമാകുന്നു. അതിനാൽ നിങ്ങൾ മഹിമയോടുകൂടിയവരാകുന്നു. ഇതു സത്യമാണ്.

4. ***വട് സൂര്യ ശ്രവസാ മഹാം അസി സത്രാ ദേവ മഹാം അസി,***
***മ ാ ദേവാനാമസുര്യഃ പുരോഹിതോ വിഭു ജ്യോതിരദാഭ്യം.***

ഹേ സൂര്യാ! നീ സ്വയം മഹാനാകുന്നു. ഹവിർരൂപമാകുന്ന അന്നത്തേക്കാളും മഹിമയാൽ വർദ്ധിച്ചവനാകുന്നു. നീ ആ മഹിമവഴിയായി രാക്ഷസന്മാരുമായി സംഘർഷത്തിലേർപ്പെടുന്നു. നീ വ്യാപകരൂപത്തോടുകൂടിയവനുമാകുന്നു.

## സൂക്തം അമ്പത്തിയൊമ്പത്

(ഋഷി–മേധ്യാതിഥി, വസിഷ്ഠൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–പ്രഗാഥ)

1. ***ഉദു ത്യേ മധുമത്തമാ ഗിര സ്തോമാസ ഈരതേ,***
***സത്രാജിതോ ധനസാ അക്ഷിതോതയോ ബാജയന്തോ രഥാഇവ.***

ഈ സ്തോത്രവും ഗാനയോഗ്യമായ വാണിയും നമ്മെ ഉത്഻വിപ്പിച്ചുകൊണ്ടിരിക്കുന്നു. ധനപ്രദായിനിയായ ഈ വാണി ശത്രുക്കളുടെമേൽ വിജയം വരിക്കുന്നു. അന്നത്തെ പ്രദാനം ചെയ്യുന്ന ഈ വാണി സദാസമയവും രക്ഷിച്ചുകൊണ്ടിരിക്കുന്നു രഥം തൻെറ സ്വാമിയെ എത്തേണ്ട സ്ഥാനത്ത് എത്തിക്കുന്നതുപോലെ ഈ വാണികൾ ഇന്ദ്രനെ സന്തുഷ്ടനാക്കുന്നതിനുവേണ്ടി ചലിച്ചുകൊണ്ടിരിക്കുന്നു.

2. ***കണ്വാ ഇവ ഭൃഗവഃ സൂര്യാ ഇവ വിശ്വമിദ്ധീതമാനശുഃ,***
***ഇന്ദ്രം സ്തോമേഭിർമഹയന്ത ആയവഃ പ്രിയമേധാസോ അസ്വരൻ.***

ത്രൈലോക്യാധിപതി ഇന്ദ്രനുവേണ്ടി കണ്വൻെറ സ്തുതികളെ സ്വീകരിക്കുന്നതുപോലെ സൂര്യൻ തൻെറ പ്രേരകനായ ഇന്ദ്രനിൽ ലയിക്കുന്നു. ഭൃഗുവംശീയനായ മഹർഷി ഇന്ദ്രനെ ആശ്രയം പ്രാപിക്കുന്നതുപോലെ സൽബുദ്ധിയോടുകൂടിയ മനുഷ്യർ ഇന്ദ്രനെ സ്തവങ്ങളാൽ പുകഴ്ത്തുന്നു.

3. ***ഉദിന്ന്വസ്യ രിച്യതേംശോ ധനം ന ജിഗ്യുഷഃ,***
***യ ഇന്ദ്രോ ഹരിവാന്ന ദഭന്തി ത രിപോ ദക്ഷം ദധാതി സോമിനി.***

ഈ ഇന്ദ്രൻെറ യജ്ഞഭാഗം വിജയിച്ചെടുത്ത ധനത്തിനു തുല്യമാകുന്നു. ഏതൊരിന്ദ്രൻ ഹരിതാശ്വങ്ങളോടുകൂടിയവനായിരിക്കുന്നുവോ അവനെ പാപങ്ങൾക്കു നശിപ്പിക്കുവാൻ സാധിക്കുന്നില്ല. സോമത്തെ പ്രദാനം ചെയ്യുന്ന യജമാനനിൽ ഈ ഇന്ദ്രൻ ശക്തിയെ സ്ഥാപിക്കുന്നു.

4. ***മന്ത്രമഖർവ സുധിത്തം സുപേശസം ദധാത യജ്ഞിയേഷ്വാ,***
***പൂർവ്വീശ്ചന പ്രസിതയസ്തരന്തി തം യ ഇന്ദ്രേ കർമണാ ഭുവത.***

ഹേ സ്തോത്രന്മാരേ! സുന്ദരവും തീക്ഷ്ണവുമായ രൂപങ്ങളെ പ്രദാനം ചെയ്യുന്ന ക്ഷത്രിയമന്ത്രങ്ങളെ ഉച്ചരിക്കുവിൻ, ഏതൊരു പുരുഷൻ ഇന്ദ്രനെ പൂജിക്കുന്നവനായിരിക്കുന്നുവോ അവൻ പൂർവ്വബന്ധനങ്ങളിൽനിന്നു മുക്തിയെ പ്രാപിക്കുന്നു.

## സൂക്തം അറുപത്

(ഋഷി-സുതകക്ഷൻ, മധുഛന്ദസ്സ്. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി)

1. ***ഏവാ ഹ്യസി വീരയുരേവാ ശൂര ഉത സ്ഥിരഃ,***
***ഏവാ തേ രാഘ്യം മനഃ.***

ഹേ ഇന്ദ്രാ! നീ വീരനാകുന്നു. സ്ഥിരനാകുന്നു. അതുപോലെതന്നെ ദുഷ്കർമ്മങ്ങളെ അനുഷ്ഠിക്കുന്ന വീരൻമാരെ തടയുന്നവനുമാകുന്നു.

2. ***ഏവാരാതിസതുവീമഘ വിശ്വേഭിർധായി ധാതൃഃ,***
***അധാ ചിദിന്ദ്ര മേ സചാ.***

. ഹേ ഇന്ദ്രാ! നീ അതിരില്ലാത്ത ധനത്തോടുകൂടിയവനാകുന്നു. നീ എനിക്കു സഹായിയാകൂ. നിൻെറ പോഷണശക്തിയാൽ ഞങ്ങളാകുന്ന യജമാനൻമാരിൽ ദാനഗുണം സ്ഥാപിക്കൂ.

3. ***മോ ഷു ബ്രഹ്മേവ തന്ദ്രയുർധുവോ വാജാനാം പതേ,***
***മൽസ്വാ സുതസ്യ ഗോമതഃ.***

ഹേ ഇന്ദ്രാ! നീ അന്നത്തിൻെറ ഈശ്വരനാകുന്നു. ബ്രഹ്മത്തിനു തുല്യം നിദ്രായുക്തനാകാതിരിക്കൂ. നീ ബുദ്ധിയെ നൽകുന്ന സംസ്ക്കാരിതമായ സോമം വഴി അത്യധികമായ ആനന്ദത്താൽ പൂർണ്ണനാകൂ.

4. ***ഏവാ ഹ്യസ്യ സൂനൃതാ വിരപ്ശീ ഗോമതീ മഹീ.***
***പക്വാ ശാഖാ ന ദാശൂഷേ.***

ഹേ ഇന്ദ്രാ! ഇന്ദ്രൻെറ ഭൂമി ഗോക്കളെ നൽകുന്നു.അത് ഹവിർദാതാത്സായ യജമാനന് പാകമായ ശാഖയ്ക്കു തുല്യമാകണേ.

5 **ഏവാ ഹി തേ വിഭൂതയ ഊതയ ഇന്ദ്ര മാ വതേ,**
**സദ്യശ്ചിത് സന്തി ദാശുഷേ.**

ഹേ ഇന്ദ്രാ! ഹവിർദാതാവായ യജമാനൻെറ രക്ഷക്കുവേണ്ടി നിങ്ങളുടെ രക്ഷാസാധനങ്ങളെ അതിശീഘ്രം പ്രാപിക്കുന്നു.

6. ***ഏവാ ഹ്യസ്യ കാമ്യാ സ്തോമ ഊക്ഥം ച ശംസ്യ,***
***ഇന്ദ്രായ സോമപീതയേ.***

ഇന്ദ്രൻ സോമപാനം നടത്തുന്ന സമയം സ്തോമം,മന്ത്രം,ശംസ്വാനാഗകം മുതലായ സ്തുതികൾ അത്യന്തം ഉത്തമങ്ങളായിരിക്കുന്നു.

## സൂക്തം അറുപത്തിയൊന്ന്

(ഋഷി –ഗോഷൂക്തി, അശ്വസൂക്തി. ദേവത–ഇന്ദ്രൻ. ഛന്ദസ്–ഉഷ്ണിക്)

1. ***തം തേ മദം ഗൃണീമസി വൃഷണം പൃത്സു സാസഹിം,***
***ഉ ലോകകൃത്നു മദ്രിവോ ഹരിശ്രിയം.***

ഹേ വജ്രായുധധാരീ! ശത്രുക്കളെ പരാജയപ്പെടുത്തുന്നവനും ഐശ്വര്യത്താൽ യുക്തനും അഭീഷ്ടവർഷകനുമായ നിന്റെ ഹർഷത്തെ ഞങ്ങൾ പൂജിക്കുന്നു.

2. ***യേന ജ്യോതീംഷ്യായവേ മനവേ ച വിവേദിഥ,***
***മന്ദാനോ അസ്യ വർഹിഷോ വി രാജസി.***

ഹേ ഇന്ദ്രാ! ആയുസ്സിനേയും മനസ്സിനേയും നീ ഏതൊരു സോമത്തിന്റെ പ്രഭാവത്താൽ തീക്ഷ്ണമാക്കിയിരുന്നുവോ അതേ സോമത്താൽതന്നെ പുഷ്ടനായ നീ ഈ യജമാനന്റെ കുശാസനത്തിന്മേൽ പ്രതിഷ്ഠിതനാകൂ.

3. ***തദദ്യാ ചിത്ത ഉക്ദിനോ f നുഷ്ടുവന്തി പൂർവഥാ,***
***വൃഷപത്നീരപോ ജയാ ദിവേദിവേ.***

ഹേ ഇന്ദ്രാ! ഈ ഉക്ഥ (മന്ത്ര) ഗായകന്മാർ നിന്റെ മഹിമയെ പ്രകീർത്തിക്കുന്നു. നീ ഓരോ അവസരങ്ങളിലും ധർമ്മകാര്യങ്ങൾ ചെയ്തുകൊണ്ട് വിജയത്തെ പ്രാപിക്കൂ.

4. ***തം മ്വഭി പ്ര ഗായത പുരുഹൂതം പുരുഷ്ടുതം,***
***ഇന്ദ്രം ഗാർഭിസ്തവിഷമാ വിവാസത.***

ഈ ഇന്ദ്രൻ അനേകരാൽ സ്തുതിക്കപ്പെടുന്നു. അനേകർ അവനെ ആഹ്വാനം ചെയ്യുന്നു. നിങ്ങൾ ഈ ഇന്ദ്രന്റെ യശസ്സിനെ ഗാനം ചെയ്യുവിൻ. സ്തുതിക്കുന്ന വാണികളോടുകൂടി അവനെ പ്രതിഷ്ഠിതനാക്കൂ.

5. ***യസ്യ ദ്വിവർഹസോ ബൃഹത് സഹോ ദാധാര രോദസീ,***
***ഗിരീംരജ്രാം അപഃ സ്വർവൃഷത്വനാ.***

ഏതൊരിന്ദ്രന്റെ ധർമ്മാശ്രമം കാരണമായി ദ്യോവും പൃഥിയും അവയുടെ മഹാശക്തിയും ജലവും പർവ്വതവും വജ്രത്തെ ധരിച്ചിരിക്കുന്നുവോ ആ ഇന്ദ്രനെത്തന്നെ പൂജിക്കുവിൻ.

6. ***സ രാജസി പുരുഷ്ടുതം ഏകോ വൃത്രാണി ജിഘ്നസേ,***
***ഇന്ദ്രജൈത്രാം ശ്രവസ്യാ ച യന്തവേ.***

ഹേ ഇന്ദ്രാ! നീ വിജയയുക്തമായ യശസ്സു കാരണമായി തേജസ്വിയാകുകയും ഏകനായിത്തന്നെ ശത്രുക്കളെ നശിപ്പിക്കുകയും ചെയ്യണേ.

## സൂക്തം അറുപത്തിരണ്ട്

(ഋഷി–സൗരഭി. ദേവത–ഇന്ദ്രൻ. ഛന്ദസ്–ബൃഹതി, ഉഷ്ണിക്)

1. ***വയമു ത്വാമപൂർവ്യ സ്ഥൂരം ന കച്ചിദ് ഭരന്തോ f വയസ്വഃ വാജേ ചിത്രം ഹവാമഹേ.***

ഹേ ഇന്ദ്രാ! നീ സദാ യുവത്വത്തോടുകൂടിയവനാകുന്നു. അന്നപ്രാപ്തിക്കുള്ള അവസരത്തിൽ രക്ഷ ആഗ്രഹിക്കുന്നവരായ ഞങ്ങൾ നിങ്ങളെ ആഹ്വാനം ചെയ്യുന്നു. വിജയത്തെ പ്രാപിക്കുന്നതിനുവേണ്ടി ഞങ്ങളുടെ അടുക്കൽ

ആഗതനാകൂ. പരമഗുണങ്ങളോടുകൂടിയ രാജാവിനെ വിജയകാംക്ഷയോടുകൂടി വിളിക്കുന്നതുപോലെതന്നെ നിങ്ങളേയും വിളിക്കുന്നു.

2. ***ഉപ ത്വാ കർമന്നൂതയേ സ നോ യുവോഗ്രശ്ചക്രാമ യോ ധൃഷത്, ത്വാമിദ്ധ്യവിതാരം വവൃമഹേ സഖായ ഇന്ദ്ര സാനസിം.***

ഹേ ഇന്ദ്രാ! പ്രവൃത്തിയുടെ സമയങ്ങളിൽ ഞങ്ങൾ നിന്നെ ആശ്രയിക്കുന്നു. നീ ശത്രുക്കളെ വശീകരിക്കുന്നവനും നിത്യനും അത്യന്തം ബലവാനുമാകുന്നു. നീ ഞങ്ങൾക്ക് രക്ഷകൻെറ രൂപത്തിൽ ആയിത്തീരണേ. ഞങ്ങൾ നിങ്ങളുടെ രക്ഷയ്ക്കുവേണ്ടി നിന്നെ സഖാരൂപത്തിൽ വരിക്കുന്നു.

3. ***യോ ന ഇദമിദം പുരാ പ്ര വസ്യ ആനിനായ തമു വ സ്തുഷേ, സഖായ ഇന്ദ്ര മൂതയേ.***

ഹേ യജമാനന്മാരേ! നിങ്ങളുടെ രക്ഷയ്ക്കുവേണ്ടി ഞാൻ ഇന്ദ്രനെ ആഹ്വാനം ചെയ്യുന്നു. ഏതൊരിന്ദ്രൻ നമുക്ക് പണ്ട് ഗോക്കൾ മുതലായ ധനം പ്രദാനം ചെയ്തിരുന്നുവോ അവൻ അഭീഷ്ടങ്ങളെ നിറവേറ്റുന്നതിൽ സദാസമർത്ഥനാകുന്നു. ഞാൻ അവനെത്തന്നെ സ്തുതിക്കുന്നു.

4. ***ഹര്യശ്വം സത്പതി ചർഷണീസഹം സ ഹിഷ്മാ യോ അമന്ദത, ആ തു നഃ സ വയതി ഗവ്യമശ്വം സ്തോതൃഭ്യോ മഘവാ ശതം.***

ഏതൊരിന്ദ്രൻ മനുഷ്യരുടെ രക്ഷകനായിരിക്കുന്നുവോ യാതൊരുത്തൻെറ അശ്വങ്ങൾ ഹരിതവർണ്ണത്തോടുകൂടിയതായിരിക്കുന്നു വോ യാതൊരുത്തൻ അഖിലത്തിൻേറയും നിയാമകനായിരിക്കുന്നുവോ യാതൊരുത്തൻ സ്തുതികളാൽ പ്രസന്നനായിത്തീരുന്നുവോ ഞാൻ ആ ഇന്ദ്രനെത്തന്നെ സ്തുതിക്കുന്നു. ആ ഇന്ദ്രൻ സ്തുതിക്കുന്ന നമുക്ക് ഗോക്കളേയും അശ്വങ്ങളേയും നൽകണേ.

5. ***ഇന്ദ്രായ സാമ ഗായത വിപ്രായ ബൃഹതേ ബൃഹത്, ധർമകൃതേ വിപശ്ചിതേ പനസ്യവേ.***

ഹേ സ്തുതിക്കുന്നവരേ! നിങ്ങൾ ജ്ഞാനികളും പുണ്യാത്മാക്കളും ആകുന്നു. ആ മഹാനായ ഇന്ദ്രനെ സാമഗാനംവഴി സ്തുതിക്കുവിൻ.

6. ***ത്വമിന്ദ്രാഭിഭൂരസി ത്വം സൂര്യമരോചയഃ, വിശ്വ കർമാ വിശ്വദേവോ മഹാം അസി.***

ഹേ ഇന്ദ്രാ! നീ സൂര്യനെ ആകാശത്തിൽ പ്രകാശിപ്പിച്ചിരിക്കുന്നു. നീ ശത്രുക്കളെ നശിപ്പിക്കുന്ന വിശ്വദേവനും മഹാനായ വിശ്വകർമ്മാവും ആകുന്നു.

7. ***വിഭ്രാജം ജ്യോതിഷാ സ്വരഗച്ഛോ രോചനം ദിവഃ, ദേവാഇന്ദ്ര സഖ്യായ യേമിരേ.***

ഹേ ഇന്ദ്രാ! ദേവതകൾ നിൻെറ മിത്രഭാവത്തെ പ്രാപിച്ചിരിക്കുന്നു. സ്വർഗ്ഗത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്ന സൂര്യൻ നീ വഴിയായിത്തന്നെ ജ്യോതിർമയനായിരിക്കുന്നു.

8. ***തമ്വഭി പ്ര ഗായത പുരുഹൂതം പുരുഷ്ടുതം, ഇന്ദ്രം ഗീർഭിസ്തവിഷമാ വിവാസത.***

ഹേ ഗായകന്മാരേ! ആ ഇന്ദ്രൻ അനേകരാൽ ആഹ്വാനം ചെയ്യപ്പെട്ടു കഴിഞ്ഞിരിക്കുന്നു. അനേകർ അവനെ സ്തുതിച്ചിരിക്കുന്നു. നിങ്ങളും പരാക്രമിയായ ആ ഇന്ദ്രനെ സ്തുതികളാൽ സുശോഭിതനാക്കൂ.

9. ***യസ്യ ദ്വിബർഹസോ ബൃഹത് സഹോ ദാധാര രോദസീ,***
***ഗിരീ രജ്രാം അപഃ സ്വർവൃഷത്വനാ.***

ഏതൊരിന്ദ്രൻെറ മഹിമയാൽ ആകാശവും ഭൂമിയും ജലവും പർവ്വതങ്ങളും വജ്രവും ശക്തിയും സ്വർഗ്ഗവും ധാരണം ചെയ്തുകൊണ്ടിരിക്കുന്നുവോ അതേ ഇന്ദ്രനെത്തന്നെ പൂജിക്കുവിൻ.

10. ***സ രാജസി പുരുഷ്ടുതം ഏകോ വൃത്രാണി ജിഘ്നസേ,***
***ഇന്ദ്ര ജൈത്രാ ശ്രവസ്യാ ച യന്തവേ.***

ഹേ ഇന്ദ്രാ! നീ വിജയാത്മകമായ യശസ്സിനുവേണ്ടി തേജസ്വിയായിരിക്കുന്നു. നീ ശത്രുക്കളെ ഏകനായിത്തന്നെ നശിപ്പിക്കുന്നു.

## സൂക്തം അറുപത്തിമൂന്ന്

(ഋഷി–ഗൗതമൻ, ഭരദ്വാജൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–ത്രിഷ്ടുപ്, ഉഷ്ണിക്.)

1. ***ഇമാ നു കം ഭുവനാ സീഷധാമേന്ദ്രശ്ച വിശ്വേ ച ദേവാഃ,***
***യജ്ഞം ച നസ്തന്വം ച പ്രജാം ചാദിത്യൈരിന്ദ്രഃ സഹ ചീക്ലൃപാതി.***

ഈ ഇന്ദ്രൻ എല്ലാ വിശ്വദേവന്മാരേയും ഭുവനസുഖങ്ങളേയും പ്രാപിക്കുവാൻ യത്നിച്ചുകൊണ്ടിരിക്കുന്നു. അവൻ ആദിത്യന്മാർ സഹിതം നമ്മുടെ യജ്ഞത്തിനും ദേഹത്തിനും പ്രജകൾക്കും സാമർത്ഥ്യം പ്രദാനം ചെയ്യണേ.

2. ***ആദിത്യൈ രിന്ദ്രഃ സഗണോ മരുദ്ഭിരസ്മാകം ഭൂത്വവിതാ തനൂനാം,***
***ഹത്വായ ദേവാ അസുരാൻ യദായൻ ദേവാ ദേവത്വമഭിരക്ഷമാണാഃ.***

ദേവത്വത്തെ രക്ഷിക്കുന്നതിനുവേണ്ടി ഏതെല്ലാം ദേവതകൾ രാക്ഷസന്മാരെ സംഹരിച്ചിരുന്നുവോ ആദിത്യവാനും മരുത്വാനുമായ ആ ഇന്ദ്രൻ നമ്മുടെ ദേഹത്തെ രക്ഷിക്കുന്നവനാകണേ.

3. ***പ്രത്യഞ്ചമർക്കമനയഞ്ഛചീഭിരാദിത്സ്വധാമിഷിരാം പര്യപശ്യൻ,***
***അയാ വാജം ദേവഹിതം സനേമ മദേമ ശതഹിമാ സുവീരാഃ.***

യാതൊരുത്തന് തൻെറ ശക്തിയാൽ സൂര്യനെ പ്രത്യക്ഷമാക്കുവാൻ സാധിക്കുന്നുവോ യാതൊരുത്തൻ പൃഥ്വിയെ അന്നമയമാക്കിയോ അവനിൽ നിന്നുതന്നെ ഞങ്ങൾ ദേവതകൾക്കിഷ്ടമുള്ള അന്നത്തെ പ്രാപിക്കുകയും വീരന്മാരാൽ യുക്തരായി ദീർഘായുസ്സുള്ളവരായി ഭവിക്കുകയും ചെയ്യണേ.

4. ***യ ഏക യദ് വിദ്യതേ വസു മർതായ ദാശുഷേ,***
***ഈശാനോ അപ്രതിഷ്കുത ഇന്ദ്രോ അങ്ഗഃ.***

ഇന്ദ്രൻ ഹവിർദാതാവായ യജമാനന് ധനത്തെ പ്രദാനം ചെയ്യുന്നു. ഇക്കാര്യത്തിൽ അവനു സമമായി മറ്റാരുംതന്നെ ഇല്ല.

5. ***കദാ മർതമരാധസം പദാ ക്ഷുമ്പമിവ സ്ഫുരത,***
***കദാ നഃ ശുശ്രവദ് ഗിര ഇന്ദ്രോ അങ്ഗ.***

ആ ഇന്ദ്രൻ യജ്ഞം നടത്താത്തവരെ തൻെറ പാദപ്രഹരത്താൽ എപ്പോൾ നിലംപതിപ്പിക്കും? സ്തുതിക്കുന്ന നമ്മുടെ പ്രാർത്ഥനകളെ എപ്പോൾ ശ്രവിക്കും?

6. ***യശ്ചിദ്ധി ത്വാ ബഹുഭ്യ ആ സുതാവാം ആവിവാസതി,***
***ഉഗ്രം തത് പത്യതേ ശവ ഇന്ദ്രോ അങ്ഗഃ.***

ഹേ ഇന്ദ്രാ! സോമത്തോടുകൂടിയ ഏതൊരു പുരുഷൻ അനേകം സ്തുതികളാൽ നിങ്ങളെ പ്രാർത്ഥിക്കുന്നുവോ ആ പുരുഷൻ അതിശക്തനും ഐശ്വര്യസമ്പന്നനും ആകുന്നു.

7. ***യ ഇന്ദ്ര സോമപാതമോ മദഃ ശവിഷ്ഠ ചേതതി,***
***യേനാ ഹംസി ന്യത്ത്രിണം തമീമഹേ.***

ഏതൊരിന്ദ്രൻ സോമത്തെ അത്യധികമായി പാനം ചെയ്യുന്നുവോ യാതൊരുത്തനിൽനിന്നു ശക്തി ഉത്ഭവിക്കുന്നുവോ അങ്ങനെയുള്ള ഹേ ഇന്ദ്രാ നിൻെറ ശക്തിയാൽ അസുരന്മാരെ സംഹരിക്കുന്നു. അതേ ശക്തിയെത്തന്നെ ഞങ്ങൾ യാചിക്കുന്നു.

8. ***യേനാ ദശഗ്വമധ്രിഗും വേപയന്തം സ്വർണരം,***
***യേനാ സമുദ്രമാവിഥാ തമീമഹേ.***

ഏതൊരു ശക്തിയാൽ നി ദശഗ്വനേയും അധ്രിഗുവിനേയും സ്വർണ്ണ രനേയും രക്ഷിച്ചുവോ അതുപോലെ ഏതൊരു ശക്തിയാൽ നീ സമുദ്രത്തെ പുഷ്ടിപ്പെടുത്തിയിരുന്നുവോ അതേ ശക്തിയെത്തന്നെ ഞങ്ങൾ നിന്നോടു യാചിക്കുന്നു.

9. ***യേന സിന്ധും മഹീരപോ രഥാംഇവ പ്രചോദയഃ,***
***പന്ഥാമൃതസ്യ യാതവേ തമീമഹേ.***

ഏതൊരു ശക്തിയാൽ നീ രഥത്തിനു സമാനം ജലത്തെ സമുദ്രത്തിനു നേരെ പ്രവഹിപ്പിച്ചുവോ ആ ശക്തിയെ ഞങ്ങൾ അമരത്വത്തിൻെറ മാർഗ്ഗത്തിൽക്കൂടി മുന്നേറുന്നതിനുവേണ്ടി യാചിക്കുന്നു.

## സൂക്തം അറുപത്തിനാല്

(ഋഷി-നൃമേധൻ, വിശ്വമനസ്സ്. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഉഷ്ണിക്)

1. ***ഏന്ദ്ര നോ ഗധി പ്രിയഃ സത്രാജിഗോഹ്യഃ,***
***ഗിരിർന വിശ്വതസ്പൃഥുഃ പതിർദിവഃ.***

ഹേ ഇന്ദ്രാ! നീ സത്യംവഴി വിജയം പ്രാപിക്കുന്നു. നീ ഞങ്ങൾക്കു പ്രിയങ്കരനാകുന്നു. നിന്നെ ആർക്കും മൂടുവാൻ സാധ്യമല്ല. നീ സ്വർഗ്ഗത്തിൻെറ അധിപനും സ്വർഗ്ഗത്തിനു സമാനം വിസ്താരയുക്തനുമാകുന്നു. നീ ഞങ്ങളെ സ്വന്തം പ്രിയപ്പെട്ടവരുടെ രൂപത്തിൽ സ്വീകരിക്കൂ.

2. ***അഭി ഹി സത്യ സോമപാ ഉഭേ ബഭൂഥ രോദസീ,***
***ഇന്ദ്രാസി സുന്വതോ വൃധഃ പതിർദിവഃ.***

ഹേ ഇന്ദ്രാ! നീ ഞങ്ങളുടെ മുമ്പിൽ ആഗതനായി സോമം പാനം ചെയ്യുന്നു. നീ ആകാശത്തിലും ഭൂമിയിലും ആവിർഭവിക്കുന്നു. നീ സ്വർഗ്ഗ ത്തിൻെറ അധീശനും സോമത്തെ തയ്യാറാക്കുന്നവരെ അഭിവൃദ്ധിപ്പെടുത്തുന്ന വനുമാകുന്നു.

3. ***ത്വം ഹി ശശ്വതീനാമന്ദ്രദർതാ പുരാമസി,***
***ഹന്താ ദസ്യോർമനോർവൃധഃ പതിർദിവഃ.***

ഹേ ഇന്ദ്രാ! നീ അസുരന്മാരെ സംഹരിക്കുന്നവനും അവരുടെ ഉറപ്പേറിയ കോട്ടകളെ നശിപ്പിക്കുന്നവനും ആകുന്നു. നീ സ്വർഗ്ഗാധിപനും മനുഷ്യരെ അഭിവൃദ്ധിപ്പെടുത്തുന്നവനും ആകുന്നു.

4. ***ഏദു മധോ മദിന്തരം സിഞ്ച വാധ്വര്യോം അന്ധസഃ,***
***ഏവാ ഹി വീര സ്തവതേ സദാവൃധഃ.***

ഹേ പുരോഹിതന്മാരേ! മധുവിനേക്കാൾ മധുരമായ അന്നത്താൽ ഇന്ദ്രനെ തൃപ്തിപ്പെടുത്തുവിൻ. ഈ ഇന്ദ്രൻ യജമാനനെ എപ്പോഴും അഭിവൃദ്ധിപ്പെടു ത്തികൊണ്ട് സ്തുതികളെ പ്രാപിക്കുന്നു.

5. ***ഇന്ദ്ര സ്ഥാതർഹരീണാം നകിഷ്ടേ പൂർവ്യസ്തുതിം,***
***ഉദാനംശ ശവസാ ന ഭന്ദനാ.***

ഹേ ഇന്ദ്രാ! നീ സ്വന്തം ഹരിതാശ്വങ്ങളുടെ മേൽ ആരൂഢനായിരിക്കുന്നു. നിൻെറ പൂർവ്വകർമ്മങ്ങളുടെ ശക്തിക്കു തുല്യത വഹിക്കുവാൻ ആർക്കും സാധ്യമല്ല. അതുപോലെതന്നെ നിൻെറ സ്തുതികളേയും ആർക്കും പ്രാപിക്കുവാൻ സാധ്യമല്ല.

6. ***തം വോ വാജാനാം പതിമഹൂമഹി ശ്രവസ്യവഃ,***
***അപ്രായുഭിര്യജ്ഞേഭിർവാവൃധേന്യം.***

ഞങ്ങൾ അന്നം കാംക്ഷിക്കുന്നവരാകുന്നു. അന്നത്തിൻെറ അധീശനായ ഇന്ദ്രനെ ഞങ്ങൾ ആഹ്വാനം ചെയ്യുന്നു. വിധിപൂർവ്വം അനുഷ്ഠിക്കപ്പെടുന്ന യജ്ഞാനുഷ്ഠാനങ്ങളാൽ ഈ ഇന്ദ്രൻ തുടർച്ചയായി വളർച്ചയെ പ്രാപിച്ചുകൊണ്ടിരിക്കുന്നു.

## സൂക്തം അറുപത്തിയഞ്ച്

(ഋഷി-വിശ്വമനസ്സ്. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഉഷ്ണിക്)

1. ***ഏതോ ന്വിന്ദ്രം സ്തവാമ സഖായ സ്തോമ്യം നരം,***
***കൃഷ്ടീര്യോ വിശ്വാ അഭ്യസ്തേക ഇത്.***

ഈ ഇന്ദ്രൻ സ്തുതിക്കു യോഗ്യനാകുന്നു. അദ്ദേഹം ഇവിടെ ആഗതനാകുന്നതിനുവേണ്ടി സഖാരൂപനായ ഇന്ദ്രനെ സ്തുതിക്കുന്നു. ആ ഇന്ദ്രൻ എല്ലാ കർമ്മങ്ങളുടേയും ഫലങ്ങളെ പ്രദാനം ചെയ്യുന്നവനാകുന്നു.

2. ***അഗോരുധായ ഗവിഷേ ദ്യുക്ഷായ ദസ്മ്യം വചഃ,***
***ഘൃതാത് സ്വാദീയോ മധുനശ്ച വോചത.***

ഹേ ഗായകന്മാരേ! തേജസ്വിയും ദർശനീയനും വാണീരൂപമായ അന്നമാകുന്ന ഗോക്കളെ തടയാത്തവനുമായ ഇന്ദ്രനെ മധുഘൃതത്തേക്കാൾ മധുരമായ വാണിയാൽ സ്തുതിക്കുവിൻ.

3. ***യസ്യാമിതാനി വീര്യാ ന രാധഃ പര്യേതവേ,***
***ജ്യോതിർന വിശ്വമഭ്യസ്തി ദക്ഷിണാ.***

കാര്യസാധ്യത്തിനുവേണ്ടി ഈ ഇന്ദ്രൻ അപരിമിതമായ ശകതിയോടുകൂടിയവനും ദീപ്തിമതിയായ ദക്ഷിണയുടെ രൂപവുമാകുന്നു.

## സൂക്തം അറുപത്തിയാറ്

(ഋഷി-വിശ്വമനസ്സ്. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഉഷ്ണിക്)

1. ***സ്തഹീന്ദ്രം വ്യശ്വവദനൂർമി വാജിനം യമം,***
***അര്യോ ഗയം മംഹമാനം വി ദാശുഷേ.***

ഹേ ഋത്വിക്കേ! ഏതൊരിന്ദ്രൻ തൻെറ അശ്വങ്ങളെ അഴിച്ചുവിട്ടിട്ട് അവിചലിതഭാവത്തോടുകൂടി യജ്ഞത്തിൽ ഇരിക്കുന്നുവോ പ്രശംസനീയനായ ആ ഇന്ദ്രനെത്തന്നെ യജമാനൻെറ നന്മയ്ക്കുവേണ്ടി സ്തുതിക്കുവിൻ.

2. ***ഏവാ നൂനമുപ സ്തുഹി വൈയശ്വ ദശമം നവമൂ,***
***സുവിദ്വാംസം ചർകൃത്യം ചരണീനാം.***

ഹേ ഇന്ദ്രാ! സദാ യുവത്വത്തോടും മഹത്തായ മേധാശക്തിയോടും കൂടിയ ഇന്ദ്രനെ നിങ്ങൾ പൂജിക്കുവിൻ.

3. ***വേത്ഥാ ഹി നിരൃതീനാം വജ്രഹസ്ത പരിവൃജം,***
***അഹരഹഃ ശുന്ധ്യുഃ പരിപദാമിവ.***

ഹേ വജ്രായുധധാരീ! ആദിത്യൻ തന്റെ പാരിഷദന്മാരെ അറിയുന്നതു പോലെ തന്നെ നീ കഷ്ടപ്പെടുത്തുന്നവരും സശക്തരുമായ അസുരന്മാരെ ജ്ഞാതാവാക്കുന്നു.

## അനുവാകം ആറ്

### സൂക്തം അറുപത്തിയേഴ്

(ഋഷി–പരുച്ഛേപൻ, ഗൃത്സമദൻ. ദേവത–ഇന്ദ്രൻ, മരുത്ത്, അഗ്നി. ഛന്ദസ്–അഷ്ടി, ജഗതി)

1. ***വനോതി ഹി സുന്വൻ ക്ഷയം പരീണസഃ സുന്വാനോ ഹി ഷ്മാ,***
***യജത്യവ ദ്വിഷോ ദേവാനാമവ ദ്വിഷഃ.***
***സുന്വാന ഇത് സിഷാസതി സഹസ്ത്രാ വാജ്യവൃതഃ,***
***സുന്വാനായേന്ദ്രോ ദദാത്യാഭുവം രയിം ദദാത്യം ഭുവം.***

സോമരസം തയ്യാറാക്കുന്നവൻ തന്റേയും ദേവതകളുടേയും ശത്രുക്കളെ പരാജയപ്പെടുത്തുന്നു. അവൻ വളരെയധികം ഭവനങ്ങളെ സ്വായത്തമാക്കി വിവിധ വസ്തുക്കളെ ദാനം ചെയ്യുന്നതിനിച്ഛരിക്കുന്നു. അവൻ ശത്രുക്കളെ ഭയപ്പെടാതെ സമൃദ്ധിയോടുകൂടിയവനായി ജീവിക്കുന്നു. ഇന്ദ്രൻ അവന് എല്ലാ ഭൗതികവസ്തുക്കളും പ്രദാനം ചെയ്യുന്നു.

2. ***മോ ഷു വോ അസ്മദഭി താനി പൗംസ്യാ സനാ ഭൂവൻ ദ്യുമ്നാനി,***
***മോത ജാരിഷുരസ്മത പുരോത ജാരിഷുഃ,***
***യദ് വശ്ചിത്രം യുഗേയുഗേ നവ്യം ഘോഷാദമർത്യം,***
***അസ്മാസു തന്മരുതോ യച്ച ദുഷ്ടരം ദിധൃതാ യച്ച ദുഷ്ടരം.***

ഹേ മരുത്തുക്കളേ! നിങ്ങളുടെ കഷ്ടദായകമായ തേജസ്സ് ഞങ്ങളെ ജീർണ്ണിപ്പിക്കാതിരിക്കണേ. നിങ്ങളുടെ നവീനവും അവിനാശിയും സ്വീകാര്യ യോഗ്യവുമായ ശക്തി ഞങ്ങളിൽ പ്രതിഷ്ഠിക്കണേ.

3. ***അഗ്നിം ഹോതാരം മന്യേ ദാസ്വന്തം വസും സൂനും സഹസോ,***
***ജാതവേദസം വിപ്രം ന ജാതവേദസം,***
***യ ഊർധ്വയാ സ്വധ്വരോ ദേവോ ദേവാച്യാ കൃപാ,***
***ഘൃതസ്യ വിഭ്രാഷ്ടിമനു വഷ്ടി ശോചിഷാജുഹ്വാനസ്യ സർപിഷഃ.***

അഗ്നിദേവൻ ധനദാതാവും ദേവഹോതാവും ജനിച്ചിട്ടുള്ളവയുടെ ജ്ഞാതാവും ശക്തിയുടെ അനുജനുമാകുന്നു. അവൻ തന്റെ ജ്വാലകളാൽ യജ്ഞത്തെ സുസജ്ജമാക്കുന്നു. അതുപോലെ ഹോമിക്കപ്പെട്ട ഘൃതബിന്ദുക്കളേയും അവയുടെ ദീപ്തിയേയും ആഗ്രഹിക്കുകയും ചെയ്യുന്നു.

4. ***യജ്ഞൈഃ സംമിശ്ലാഃ പൃഷതീഭിർരൃഷ്ടിഭിര്യാമഞ്ച്ഛുഭ്രാസോ അഞ്ജിഷു പ്രിയാ ഉത,***
***ആസദ്യാ ബർഹിർഭരതസ്യ സൂനവഃ പോത്രാദാ സോമം പിവതാ ദിവോ നരഃ.***

ഹേ മാരുതാ! നീ സ്വർഗ്ഗത്തിലെ നേതാവാകുന്നു. ഫലം നൽകേണ്ട സമയത്ത് നിൻെറ പൃഷതി എന്ന അശ്വത്തിന്മേൽ യജ്ഞമണ്ഡപത്തിങ്കലേക്ക് ആഗതനാകുന്നു. നീ ഈ കുശാസനത്തിൽ ഉപവിഷ്ടനായി സോമത്തെ പാനം ചെയ്താലും.

5. ***ആ വക്ഷി ദേവാം ഇഹ വിപ്ര യക്ഷി ചോശന ഹോതിർനി ഷദാ യോനിഷു ത്രിഷു,***
***പ്രതി വീഹി പ്രസ്ഥിതം സോമ്യം മധു പിബാഗ്നീധ്രാത് തവ ഭാഗസ്യ തൃഷ്ണഹി.***

ഹേ അഗ്നീ! ദേവതകളെ ഈ യജ്ഞത്തിൽ കൊണ്ടുവന്ന് അവരെ പൂജിക്കൂ. നിങ്ങൾ ഹോതാവിൻെറ രൂപത്തിൽ മൂന്നു സ്ഥാനങ്ങളിലും വിരാജിതനായി ഹവിർഭാഗത്തെ എത്തിക്കുകയും സ്വയം ഹവിസ്സിനെ സ്വീകരിക്കുകയും മധുരമയമായ സോമത്തെ പാനം ചെയ്ത് തൃപ്തനാകുകയും ചെയ്യൂ.

6. ***ഏഷ സ്യ തേ തന്വോ നൃമ്ണവർധനഃ സഹ ഓജഃ പ്രദിവി ബാഹ്വോർഹിതഃ,***
***തുഭ്യം സുതോ മഘവൻ തുഭ്യമാഭൃതസ്ത്വമസ്യ ബ്രാഹ്മണാദാ തൃപത് പിബ.***

ഹേ ഇന്ദ്രാ! ഈ സോമരസം നിൻെറ ദേഹത്തിൻെറ ശക്തിയെ വർദ്ധിപ്പിക്കുന്നതാകുന്നു. അന്യരെ വശത്താക്കുന്നതിനുവേണ്ടി നിൻെറ ബാഹുക്കളിൽ ശക്തിയും ഓജസ്സും സംയുക്തമായിരിക്കുന്നു. ഹേ ഇന്ദ്രാ! നിനക്കുവേണ്ടി പിഴിഞ്ഞെടുത്ത ഈ സോമരസം പാത്രത്തിൽ വയ്ക്കപ്പെട്ടിരിക്കുന്നു. നീയാകുന്ന ബ്രാഹ്മണൻ തൃപതിയാകുംവരെ ഇതു പാനം ചെയ്യൂ.

7. ***യമു പൂർവമഹുവേ തമിദം ഹുവേ സേദു ഹവ്യേ ദദിര്യോ നാമ പത്യതേ,***
***അധ്വര്യുഭിഃ പ്രസ്ഥിതം സോമ്യം മധു പോത്രാത് സോമം ദ്രവിണോദഃ പിബ ഋതുഭിഃ.***

ഞാൻ മുൻപതിവുപോലെതന്നെ ഇന്ദ്രനെ ആഹ്വാനം ചെയ്യുന്നു. ഈ ഹവിസ്സ് ഐശ്വര്യം വളർത്തുന്നതാകുന്നു. ഹേ ഇന്ദ്രാ! പുരോഹിതന്മാർവഴി പ്രദത്തമാകുന്ന ഈ സോമരൂപമായ മധുവിനെ ആവോളം പാനം ചെയ്യൂ.

## സൂക്തം അറുപത്തിയെട്ട്

(ഋഷി-മധുച്ഛന്ദസ്. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി.)

1. ***സുരൂപകൃത്നുമൂതയേ സുദുഘാമിവ ഗോദുഹേ,***
***ജൂഹൂമസി ദിവിദ്യവി.***

പശുവിനെ കറക്കുന്നതിനു കറവക്കാരനെ വിളിക്കുന്നതുപോലെതന്നെ രക്ഷപെടേണ്ട ഓരോ അവസരങ്ങളിലും നാം ഇന്ദ്രനെത്തന്നെ ആഹ്വാനം ചെയ്യുന്നു.

2. ***ഉപ നഃ സവനാ ഗഹി സോമസ്യ സോമപാഃ പിബ,***
***ഗോദാ ഇദ് രേവതോ മദഃ.***

ഇന്ദ്രൻ ഐശ്വര്യവാനാകുന്നു. അവൻ എപ്പോഴും ഉല്ലാസവാനായിരിക്കുന്നു. അവൻ ഗോക്കളെ പ്രദാനം ചെയ്യുന്നവനാകുന്നു. ഹേ ഇന്ദ്രാ! ഈ സോമയാഗത്തിലാഗതനായി സോമത്തെ പാനം ചെയ്താലും.

3. ***അഥാ തേ അന്തമാനാ വിദ്യാമ സുമതീനാം,***
***മാ നോ അതി ഖ്യ ആ ഗഹി.***

ഹേ ഇന്ദ്രാ! നിൻെറ സൽബുദ്ധിയെ ഞങ്ങളറിയുന്നു. നീ ഞങ്ങളുടെ നിന്ദകളെ ഇല്ലാതാക്കി ഞങ്ങളുടെ സ്ഥാനങ്ങളിൽ ആഗതനാകണേ.

4. ***പരേഹി വിഗ്രമസ്തൃതമിന്ദ്രം പൃച്ഛാ വിപശ്ചിതം,***
***യസ്തേ സഖിഭ്യ ആ വരം.***

ഹേ ഗായകരേ! ഇന്ദ്രനെ ആർക്കും ഹിംസിക്കുവാൻ സാധ്യമല്ല. ആ ഇന്ദ്രൻ മിത്രങ്ങൾക്കു നന്മവരുത്തുന്നു. നിങ്ങളും അവനെത്തന്നെ അഭയം പ്രാപിക്കൂ.

5. ***ഉത പ്രവന്തു നോ നിദാ നിരന്യതശ്ചിദാരത,***
***ദധാനാ ഇന്ദ്ര ഇദ് ദുവഃ.***

ഹേ ഗായകരേ! നമ്മെ നിന്ദിക്കുന്നവരിൽനിന്നും രക്ഷപെടുന്നതിനായി ഇന്ദ്രനെത്തന്നെ ആശ്രയിക്കൂ.

6. ***ഉത നഃ സുഭഗാം അരിർവോചേയുർദസ്മ കൃഷ്ടയഃ,***
***സ്യാമേദിന്ദ്രസ്യ ശർമണി.***

നമ്മുടെ യശസ്സിനെ ശത്രുക്കൾപോലും ഗാനം ചെയ്യത്തക്കവിധം നാം യശസ്വികളായിത്തീരണേ. ഇന്ദ്രൻെറ കൃപയാൽ നാം മനോഹരമായ കൃഷിയാൽ സമ്പന്നരാകണേ.

7. ***ഏമാശുമാശവേഭര യജ്ഞശ്രിയ നൃമാദനം,***
***പതയന്മന്ദയത് സഖം.***

ഹേ ഗായകാ! ഈ ഇന്ദ്രൻ മനുഷ്യരെ സന്തോഷിപ്പിക്കുന്നു. സ്നേഹിതരെ പ്രസന്നരാക്കുന്നു. യജ്ഞത്തിൻെറ ശോഭാരൂപവുമാകുന്നു. ഈ ഇന്ദ്രൻെറ അശ്വങ്ങളുടെമേൽ ഭരണം നടത്തൂ.

8. ***അസ്യ പീത്വാ ശതക്രതോ ധനോ വൃത്രാണാമഭവഃ,***
***പ്രാവോ വാജേഷു വാജിനം.***

ഹേ ഇന്ദ്രാ! നീ സോമത്തെ പാനം ചെയ്ത് വൃത്രനെ സംഹരിക്കുകയും രണക്ഷേത്രത്തിൽ ഞങ്ങളുടെ അശ്വങ്ങളുടെ രക്ഷകനായിരിക്കുകയും ചെയ്യൂ.

9. ***തം ത്വാ വാജേഷു വാജിനം വാജയാമഃ ശതക്രതോ,***
***ധനാനാമിന്ദ്ര സാതയേ.***

ഹേ ഇന്ദ്രാ! നീ ബഹുകർമ്മാവാകുന്നു. ഞങ്ങൾ ഹവിസ്സുവഴി നിന്നെ ആഹ്വാനം ചെയ്യുന്നു. ഹേ ഇന്ദ്രാ! ധനപ്രാപ്തിക്കായി ഞങ്ങൾ അങ്ങയെ ഈ യജ്ഞത്തിലേക്കു ക്ഷണിക്കുന്നു.

10. ***യോ രായോവനിർമഹാൻത്സുപാരഃ സുന്വതഃ സഖാ,***
***തസ്മാ ഇന്ദ്രായ ഗായത.***

ഇന്ദ്രൻ ധനത്തിൻെറ പാലകനും രക്ഷകനുമാകുന്നു. സോമത്തെ തയ്യാറാക്കുന്നവർക്ക് സഖാരൂപനുമാകുന്നു. ഗായകന്മാരേ! നിങ്ങൾ അദ്ദേഹത്തെ സ്തുതിക്കുവിൻ.

11. ***ആ ത്വേതാ നി ഷീദതേന്ദ്രമഭി പ്ര ഗായത,***
***സഖായ സ്തോമവാഹസഃ.***

ഗായകമിത്രങ്ങളെ! നിങ്ങൾ ഇവിടെ ആഗതരായി ഇന്ദ്രന്റെ ഗുണ ഗണങ്ങളെ ഗാനം ചെയ്യുവിൻ.

12. ***പുരൂതമം പുരൂണാമീശാന വാര്യാണാം,***
***ഇന്ദ്രം സോമേ സചാ സുതേ.***

ഹേ ഗായകന്മാരേ! വരിക്കുന്നവരുടെ ഈശ്വരനായ ഈ ഇന്ദ്രൻ അത്യന്തം വിശാലനാകുന്നു. സോമരസം തയ്യാറാക്കിയാലുടൻ അദ്ദേഹത്തെ ക്ഷണിക്കൂ.

## സൂക്തം അറുപത്തിയൊൻപത്

(ഋഷി–മധുച്ഛന്ദസ്. ദേവത–ഇന്ദ്രൻ, മരുത്ത്. ഛന്ദസ്–ഗായത്രി)

1. ***സ ഘാ നോ യോഗ ആ ഭുവത് സ രായേ സ പുരംധ്യാം,***
***ഗമദ് വാജേഭിരാ സ നഃ.***

ചിന്തയിൽ നീറിക്കൊണ്ടിരിക്കുമ്പോൾ ഇന്ദ്രൻ നമ്മുടെ മുൻപിൽ ആവിർഭവിക്കുന്നു. അദ്ദേഹം നമ്മുടെയടുക്കൽ ഭക്ഷണവുമായി വന്നുചേരണേ.

2. ***യസ്യ സംസ്ഥേ ന വൃണ്വതേ ഹരീ സമത്സു ശത്രവഃ***
***തസ്മാ ഇന്ദ്രായ ഗായത.***

യുദ്ധത്തിൽ ഇന്ദ്രന്റെ അശ്വങ്ങളെ ശത്രുക്കൾ വലയം ചെയ്യുന്നില്ല. ഹേ ഗായകരേ! ഇന്ദ്രനെ പാടിസ്തുതിക്കുവിൻ.

3. ***സുതപാവ്നേ സുതാ ഇമേ ശുചയോ യന്തി വീതയേ,***
***സോമാസോ ദധ്യാശിരഃ.***

വെണ്ണ കലർന്ന സോമം പരിശുദ്ധമാകുന്നു. ഇത് സോമപാനിയായ ഇന്ദ്രനുവേണ്ടി മുൻപന്തയിൽ വയ്ക്കപ്പെട്ടിരിക്കുന്നു.

4. ***ത്വം സുതസ്യ പീതയേ സദ്യോ വൃദ്ധോ അജായഥാഃ,***
***ഇന്ദ്ര ജൈഷ്ഠ്യായ സുകൃതോ.***

ഹേ ഇന്ദ്രാ! നീ സോമത്തെ പാനം ചെയ്യുന്നതിനുവേണ്ടി അതിവേഗം തന്റെ ശരീരത്തെ വിശാലമാക്കുന്നു.

5. ***ആ ത്വാ വിശന്ത്വാശവഃ സോമാസ ഇന്ദ്ര ഗിർവർണഃ,***
***ശം തേ സന്തു പ്രചേതസേ.***

ഹേ ഇന്ദ്രാ! സ്ഫൂർത്തിദായകമായ സോമം നിന്റെ ശരീരത്തിൽ പ്രവേശിക്കട്ടെ. അങ്ങ് തൃപ്തനായാലും.

6. ***ത്വാം സ്തോമാ അവീവൃധൻ ത്വാമുക്ഥാ ശതക്രതോ,***
***ത്വാം വർധന്തു നോ ഗിരഃ.***

ഹേ ഇന്ദ്രാ! നിന്നെ സ്തോമവും മന്ത്രവും ഞങ്ങളുടെ വാണീരൂപമായ സ്തുതികളും ശക്തനാക്കണേ.

7. ***അക്ഷിതോതിഃ സനേദിമ വാജമിന്ദ്രഃ സഹസ്രിണം,***
***യസ്മിൻ വിശ്വാനി പൗസ്യാഃ.***

സഹസ്രപരാക്രമങ്ങളോടുകൂടിയ ഇന്ദ്രൻ നമ്മുടെ യജ്ഞകർമ്മങ്ങളെ രക്ഷിക്കുന്നവനാകുന്നു. നമുക്ക് അവനെത്തന്നെ പൂജിക്കാം.

8. ***മാ നോ മർതാ അഭിദ്രുഹൻ തനൂനാമിന്ദ്ര ഗിർവണഃ,***
***ഈശാനോ യവയാ വധം.***

ഹേ ഇന്ദ്രാ! ശത്രുക്കൾ ഞങ്ങളുടെ ശരീരത്തെ ഹിംസാഭാവത്തോടു കൂടി വീക്ഷിക്കാതിരിക്കണേ. നീ ഞങ്ങളുടെ വധരൂപങ്ങളായ കാരണങ്ങളെ അകറ്റിക്കളയൂ. നീ ഞങ്ങളുടെ സ്വാമിയാണല്ലോ!

9. ***യുഞ്ജന്തി ബ്രധ്നമരുഷം ചരന്തം പരി തസ്ഥുഷഃ,***
***രോചന്തേ രോചനാ ദിവി.***

ഇന്ദ്രന്റെ രഥത്തിൽ ഹരിതാശ്വങ്ങളെ പൂട്ടിയിരിക്കുന്നു. അവ ആകാശത്തിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്ന സ്ഥാവരജംഗമജീവികളെ കടന്നുപോകുന്നു.

10. ***യുഞ്ജന്ത്യസ്യ കാമ്യാ ഹരീ വിപക്ഷസാ രഥേ,***
***ശോണാ ധൃഷ്ണു നൃവാഹസാ.***

ഇന്ദ്രന്റെ രഥത്തിൽ സാരഥി അശ്വങ്ങളെ പൂട്ടിയിട്ടിരിക്കുന്നു. ആ രഥത്തിന്റെ ഇരു പാർശ്വങ്ങളിലായി സ്ഥിതിചെയ്യുന്ന അശ്വങ്ങൾ മനോഹരങ്ങളും യാത്രചെയ്യുവാൻ യോഗ്യങ്ങളുമാകുന്നു. കൂടാതെ അവ എല്ലാവരേയും വശീകരിക്കുകയും ചെയ്യുന്നു.

11. ***കേതും കൃണ്വന്നകേതവേ പേശോ മര്യാ അപേശസേ,***
***സമുഷദ്ഭിരജായഥാഃ.***

മരണമുള്ള ഹേ മനുഷ്യരേ! അജ്ഞാനികൾക്കു ജ്ഞാനത്തെ നൽകുന്നവനും ഇരുട്ടിൽ മറഞ്ഞിരിക്കുന്ന രൂപരഹിതങ്ങളായ വസ്തുക്കൾക്ക് രൂപം നൽകുന്ന സൂര്യരൂപനുമായ ഇന്ദ്രൻ തന്റെ രശ്മികളോടുകൂടി ഉദയം ചെയ്തുകഴിഞ്ഞിരിക്കുന്നു. അവനെ ദർശനം ചെയ്യൂ.

12. ***ആദഹ സ്വധാമനു പുനർഗർഭത്വമേരിരേ,***
***ദധാനാ നാമ യജ്ഞിയം.***

മരുദ്ഗണങ്ങൾ ഈ ഹവിസ്സിനെ നൽകുന്ന ഗർഭസ്ഥനെ പ്രാപിച്ചുകൊണ്ട് യജ്ഞീയനാമത്താൽ പ്രസിദ്ധനായിത്തീരുന്നു.

## സൂക്തം എഴുപത്

(ഋഷി-മധുച്ഛന്ദസ്. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി)

1. ***വീഡു ചിദാരുജത്നുഭിർഗുഹാ ചിദിന്ദ്ര വ ഹ്നിഭിഃ,***
***അവിന്ദ ഉസ്ത്രിയാ അനു.***

ഹേ ഇന്ദ്രാ! നീ ഉഷസ്സിനുശേഷം അങ്ങയുടെ ജ്യോതിർമയിയായ ശക്തിയാൽ ഗുഹയിൽ ഒളിച്ചിരിക്കുന്ന ധനം കണ്ടുപിടിച്ചിരിക്കുന്നു.

2. ***ദേവയന്തോ യഥാ മതിമച്ഛാ വിദദ് വസും ഗിരഃ,***
***മഹാമനൂഷത ശ്രുതം.***

ഹേ സ്തുതികളേ! ദേവതകളെ ആഗ്രഹിക്കുന്ന ഗായകന്മാരായ ഞങ്ങൾ ആ ഇന്ദ്രന്റെ മുൻപിൽ തങ്ങളുടെ ബുദ്ധിയെ പ്രകടിപ്പിക്കണേ. ഇപ്രകാരം മഹിമയോടുകൂടിയ ആ ഇന്ദ്രനെ സ്തുതിക്കുവിൻ.

3. ***ഇന്ദ്രേണ സംഹി ദൃക്ഷസേ സംജഗ്മാനോ അവിഭ്യുഷാ,***
***മന്ദ് സമാനവർചസാ.***

ഹേ ഇന്ദ്രാ! നീ എപ്പോഴും നിർഭീകനായ മരുത്തിനോടുകൂടി കാണപ്പെടുന്നു. നീ മരുത്തിനോടുകൂടി നിത്യവും പ്രസന്നനായിരിക്കുന്നു. നിന്റേയും അവന്റേയും തേജസ്സ് ഒന്നുപോലുള്ളതാകുന്നു.

4. ***അനവദ്യൈരഭിദ്യുഭിർമഖഃ സഹസവദർചതി,***
***ഗണൈരിന്ദ്രസ്യ കാമ്യൈഃ.***

ഇന്ദ്രനെ ആഗ്രഹിക്കുന്നവരാൽ യജ്ഞം സുശോഭിതമാകുന്നു.

5. ***അതഃ പരിജ്മന്നാ ഗഹി ദിവോ വാ രോചനാദധി,***
***സമസ്മി ന്നൃഞ്ജതേ ഗിരി.***

ഹേ ഇന്ദ്രാ! നീ പ്രകാശപൂർണ്ണമായ സ്വർഗ്ഗത്തിൽനിന്നും ആഗതനാകൂ ഞങ്ങളുടെ വാണീരൂപമാകുന്ന സ്തുതികൾ ഇന്ദ്രനിൽത്തന്നെ ചെന്നുചേരുന്നു.

6. ***ഇതോ വാ സാരിമാമഹേ ദിവോ വാ പാർവിവാദധി,***
***ഇന്ദ്രം മഹോ വാ രജസ്യഃ.***

ഇന്ദ്രൻ പൃഥ്വിയിലോ മഹർലോകത്തിലോ അഥവാ സ്വർഗ്ഗത്തിൽ ത്തന്നെയോ ആകട്ടെ, അല്ലെങ്കിൽ മറെറവിടെയെങ്കിലും ആയിരിക്കട്ടെ. അവിടെ നിന്നും അവനെ വിളിക്കുവാനാഗ്രഹിക്കുന്നു.

7. ***ഇന്ദ്രമിദ് ഗാഥിനോ ബൃഹദിന്ദ്രമർക്കേഭിരർകിണഃ,***
***ഇന്ദ്രം വാണൂരനൃഷത.***

പൂജകനായ യജമാനൻ ഇന്ദ്രനെ പൂജിക്കുന്നു. ഗായകന്മാർ ഇന്ദ്രൻെറ യശസ്സിനെത്തന്നെ വാഴ്ത്തിപ്പാടുന്നു.

8. ***ഇന്ദ്ര ഇദ്ധര്യോഃ സചാ സമിശ്ല ആ വചോയുജാ,***
***ഇന്ദ്രോ വജ്രീ ഹിരണ്യയഃ.***

ഇന്ദ്രനോടുകൂടി വസിക്കുന്ന അശ്വങ്ങൾ മന്ത്രങ്ങളാൽ രഥത്തിൽ പൂട്ട പ്പെടുന്നു. മനുഷ്യരുടെ ഹിതൈഷിയായ ഇന്ദ്രൻ വജ്രായുധത്തെ ധരിച്ചിരിക്കുന്നു.

9. ***ഇന്ദ്രോ ദീർഘായചക്ഷസ ആ സൂര്യം രോഹയദ് ദിവി,***
***വി ഗോഭിരദ്രിമൈരയത്.***

ഇന്ദ്രൻതന്നെ സൂര്യനെ ദീർഘദർശനം നിമിത്തമായി സ്വർഗ്ഗത്തിൽ ആരൂഢമാക്കി. അതേ ഇന്ദ്രൻതന്നെ സൂര്യരൂപത്തോടുകൂടി തൻെറ രശ്മികൾ വഴിയായി മേഘങ്ങളെ കീറിപ്പിളർക്കുന്നു.

10. ***ഇന്ദ്രവാജേഷു നോഽവസഹസ്രപ്രധനേഷു ച,***
***ഉഗ്ര ഉഗ്രാഭിരൂതിഭിഃ.***

ഹേ ഇന്ദ്രാ! ശ്രേഷ്ഠമായ ധനം സമ്പാദിപ്പിക്കുന്ന യുദ്ധത്തിൽ തൻെറ അസീമിതങ്ങളായ രക്ഷാസാധനങ്ങളാൽ ഞങ്ങളെ സംരക്ഷിക്കണേ.

11. ***ഇന്ദ്രം വയം മഹാധന ഇന്ദ്രമർഭേ ഹവാമഹേ,***
***യുജം വൃത്രേഷു വജ്രിണം.***

ഇന്ദ്രൻ വൃത്രൻെറമേൽ വജ്രായുധത്തെ പ്രയോഗിക്കുന്നു. അധികമോ കുറച്ചോ ധനം ലഭിക്കുമ്പോഴും നാം ഇന്ദ്രനെത്തന്നെ ആഹ്വാനം ചെയ്യുന്നു.

12. ***സ നോ വഷന്നമും ചരും സത്രാദാവന്നപാ വൃധി,***
***അസ്മഭ്യമപ്രതിഷ്കുതഃ.***

ഹേ ഇന്ദ്രാ! നീ സത്യധനത്തിൻെറ ദാതാവും സൽഫലങ്ങളുടെ വർഷകനുമാകുന്നു. ആരെങ്കിലും മാറ്റിയാൽപോലും നീ മാറുന്നില്ല. ഈ ഹവിസ്സിനെ ഭക്ഷിച്ച് ഞങ്ങളെ അഭിവൃദ്ധിപ്പെടുത്തു.

13. ***ഇഞ്ജേ ഇഞ്ജേ യ ഉത്തരേ സ്തോമാ ഇന്ദ്രസ്യ വജ്രിണഃ,***
***ന വിന്ധ അസ്യ സുഷ്ടുതിം.***

ഞാൻ ധനപ്രാപ്തിയുടെ അവസരങ്ങളാലും അതുപോലെ തുടർച്ച യായി ലഭിച്ചുകെണ്ടിരിക്കുന്ന ധനത്താലും സന്തുഷ്ടനായി, ചിന്തിച്ചുകൊണ്ടിരി ക്കുന്ന സ്തോത്രങ്ങളിൽ ഇന്ദ്രൻെറ മഹിമയുടെ അതിരുകളെപ്പോലും സ്പർശി ക്കുന്നില്ല.

14. ***വൃഷാ യൂഥേവ വംസഗഃ കൃഷ്ടീരിയർത്യോജസാ,***
***ഈശാനോ അപ്രതിഷ്കതഃ.***

ഹേ ഇന്ദ്രാ! നീ കൃഷിയെ അഭിവൃദ്ധിപ്പെടുത്തുന്ന ശക്തിയിൽനിന്നും ഫലങ്ങളെ ഉളവാക്കുന്നു. നിങ്ങൾ ഈശാനൻ ആകുന്നു. നിങ്ങളെ ആർക്കും തിരസ്കരിക്കുവാൻ സാധ്യമല്ല.

15. ***യ ഏകശ്ചർഷണീനാം വസൂനാമിരജ്യതി,***
***ഇന്ദ്രഃ പഞ്ച ക്ഷിതീനാം.***

ഇന്ദ്രൻ പഞ്ചക്ഷിതികളുടെയും മനുഷ്യരുടെ ഐശ്വര്യങ്ങളുടെയും ഈശ്വര നാകുന്നു.

16. ***ഇന്ദ്ര വോ വിശ്വതസ്പരി ഹവാമഹേ ജനേഭ്യഃ,***
***അസ്മാകമസ്തു കേവലഃ.***

ഇന്ദ്രൻെറ ശ്രദ്ധ മറ്റു ജീവികളുടെ നേരെയാണെങ്കിൽ ഞങ്ങൾ അവനെ ആഹ്വാനം ചെയ്യുന്നു. അവൻ നമ്മുടെതുതന്നെയാകുന്നു.

17. ***ഇന്ദ്ര സാനസിം രയിം സജിത്വാനം സദാസഹം,***
***വർഷിഷ്ഠമൂതയേ ഭര.***

ഹേ ഇന്ദ്രാ! നീ സദാസഹവും പ്രതികാരധനരൂപവും ഫലവർഷകവുമായ ശക്തിയെ ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി ധാരണം ചെയ്യൂ.

18. ***നി യേന മുഷ്ടിഹത്യയാ നി വൃത്രാ രുണധാമഹൈ,***
***ത്വോതാസോ ന്യർവത്താ.***

ഞങ്ങൾ നിങ്ങളാൽ രക്ഷിക്കപ്പെട്ടവരായി അശ്വങ്ങളാൽ സമ്പന്നരും ശത്രു രഹിതരുമായിത്തീരട്ടെ.

19. ***ഇന്ദ്ര ത്വോതാസ ആ വയ വജ്രം ഘനാ ദദീമഹി,***
***ജയേമ സം യുധി സ്പൃധഃ.***

ഹേ ഇന്ദ്രാ! നിങ്ങളാൽ രക്ഷിക്കപ്പെട്ട ഞങ്ങൾ നിങ്ങളുടെ വജ്രായുധത്തെ വികരാളരൂപത്തോടുകൂടി ധരിച്ചുകൊണ്ട് ശത്രുക്കളുടെമേൽ വിജയം പ്രാപിക്കണേ.

20. ***വയം ശൂരേഭിരസ്തൃഭിരിന്ദ്ര ത്വയാ യുജാ വയം,***
***സാസഹ്യാമ പൃതന്യതഃ.***

ഹേ ഇന്ദ്രാ! ഞങ്ങളുടെ വീരന്മാർ അഹിംസിതരായിരിക്കണേ. അവരെ കൂട്ടത്തിൽ ചേർത്തുകൊണ്ട് ആക്രമണകാരികളെ അധീനത്തിലാക്കണേ.

## സൂക്തം എഴുപത്തിയൊന്ന്

(ഋഷി -മധുച്ഛന്ദസ്. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി)

1. ***മഹാം ഇന്ദ്രഃ പരശ്ച നു മഹിത്വമസ്തു വജ്രിണേ,***
***ദ്യൗർന പ്രഥിനാ ശവഃ.***

ഇന്ദ്രൻ ശ്രേഷ്ഠനും മഹാനുമാകുന്നു. അവൻ മഹിമയോടുകൂടിയവ നാകണേ. അവൻെറ പരാക്രമം ആകാശത്തിനു സമാനം വിശാലമാകണേ.

2.. ***സമോഹേ വാ യ ആശത നരസ്തോകസ്യ സനിതൗ,***
***വിപ്രാസോ വാ ധിയായവഃ.***

ബുദ്ധിയെ കാംക്ഷിക്കുന്ന വിദ്വാന്മാർ പുത്രന്മാരോടുകൂടി യുദ്ധത്തിൽ വ്യാപൃതരാകുന്നു.

3. ***യഃ കുക്ഷിഃ സോമപാതമഃ സമുദ്ര ഇവ പിന്വതേ,***
***ഉർവീരാപോ ന കാകദഃ.***

സോമപാനിയായ ഇന്ദ്രൻെറ കുക്ഷി കകുദയുക്തനായ വൃഷഭത്തിനും ആഴമേറിയ ജലത്തോടുകൂടിയ സമുദ്രത്തിനും തുല്യം അഭിവൃദ്ധിയെ പ്രാപിച്ചു കൊണ്ടിരിക്കുന്നു.

4. ***ഏവാ ഹ്യസ്യ സുനൃതാ വിരപ്ശീ ഗോമതി മഹീ,***
***പക്വാ ശാരവാ ന ദാശുഷേ.***

ഇന്ദ്രനു ഗോക്കളെ നൽകുന്ന പൃഥ്വി ഹവിസ്സിനെ നൽകുന്നവർക്ക് വൃക്ഷ ത്തിൻെറ മൂപ്പെത്തിയ ശാഖയ്ക്കു തുല്യമാകുന്നു.

5. ***ഏവാ ഹി തേ വിഭൂതയ ഊതയ ഇന്ദ്ര മാവതേ,***
***സദ്യശ്ചിത് സന്തി ദാശുഷേ.***

ഹേ ഇന്ദ്രാ! ഹവിർദാതാവായ യജമാനനുവേണ്ടി നിൻെറ രക്ഷാസാ ധനങ്ങൾ എപ്പോഴും ഉപലബ്ധമായിക്കൊണ്ടിരിക്കുന്നു.

6. ***ഏവാ ഹ്യസ്യ കാമ്യാ സ്തോമ ഉക്ഥം ച ശംസ്യാ,***
***ഇന്ദ്രായ സോമപീതയേ.***

സോമം പാനം ചെയ്യുന്ന സമയത്ത് സ്തോമം, ഉക്ഥം, പ്രശംസ ഇവ ഇന്ദ്രനെ സംബന്ധിച്ചിടത്തോളം ആഹ്ളാദയോഗ്യമാകുന്നു.

7. ***ഇന്ദ്രേ ഹി മത്സ്യന്ധസോ വിശ്വേഭിഃ സോമപർവഭിഃ,***
***മഹാം അഭിഷ്ടിരോജസാ.***

ഹേ ഇന്ദ്രാ! ഇവിടേയ്ക്കാഗതനാകൂ. എല്ലാ സോമയാഗങ്ങളിലും സോമ ത്തോടുകൂടിയ ഹർഷത്തിൽ നിറഞ്ഞ ഓജസ്സോടുകൂടിയ നിങ്ങളുടെ അഭീഷ്ടം ഏറ്റവും മഹത്താകുന്നു.

8. ***ഏമേനം സൃജതാ സുതേ മന്ദിമിന്ദ്രായ മന്ദിനേ,***
***ചക്രിം വിശ്വാനി ചക്രയേ.***

ഹേ വൈദികരേ! നിങ്ങൾ മന്ത്രങ്ങളാലും യജ്ഞപാത്രങ്ങളാലും സോമത്തെ ആദരിക്കൂ. സോമം തയ്യാറാക്കിക്കഴിയുമ്പോൾ ഇന്ദ്രൻ പ്രഫുല്ലിത നായിത്തീരുന്നു.

9. ***മത്സ്വാ സുശിപ്ര മന്ദിഭി സ്തോമേഭിർ വിശ്വചർഷണേ,***
***സചൈഷു സവനേഷ്വാ.***

ഹേ ഇന്ദ്രാ! നീ മനോഹരമായ താടിയോടുകൂടിയവനാകുന്നു. നീ സോമ യാഗങ്ങളിൽ ഈ ഹർഷവർധകമായ സോമത്തിൽകൂടി സന്തോഷത്തെ പ്രാപിക്കണേ.

10. ***അസൃഗ്രമിന്ദ്ര തേ ഗിരഃ പ്രതിത്വാമുദഹാസത,***
***അജോഷാ വൃഷഭം പതിം.***

വിദ്വേഷിണികളായ സ്ത്രീകൾ ഭോഗസമർത്ഥനായ പതിയെപ്പോലും ഉപേക്ഷിക്കുന്ന തപോലെതന്നെ ഈ സ്തുതികളും നിങ്ങളെ ത്യജിക്കുമോ!

11. ***സം ചോദയ ചിത്രമർവാഗ് രാധ ഇന്ദ്ര വരേണ്യം,***
***അസദിത് തേ വിഭു പ്രഭു.***

ഹേ ഇന്ദ്രാ! സ്വീകാര്യയോഗ്യവും സുന്ദരവും സത്തയോടുകൂടിയതുമായ ധനത്തെ ഞങ്ങളുടെ നേരെ പ്രേരിപ്പിക്കണേ.

12. ***അസ്മാൻത്സു തത്ര ചോദയേന്ദ്ര രായേ രഭസ്വതഃ,***
***തുവിദ്യുമ്ന യശസ്വതഃ.***

ഹേ ഇന്ദ്രാ! നീ ഞങ്ങൾക്ക് മഹാനും യശസ്വിയും ആകുന്നതിനുള്ള ഐശ്വര്യത്തെ പ്രദാനം ചെയ്യൂ.

13. ***സം ഗോമദിന്ദ്ര വാജവദസ്മേ പൃഥുശ്രവോ ബൃഹത്,***
***വിശ്വായുർധേഹ്യക്ഷിതം.***

ഹേ ഇന്ദ്രാ! ധേനുക്കളാൽ യുക്തവും ഹവിസ്സിനാൽ സമ്പന്നവുമായ യജ്ഞത്തെയും അക്ഷുണ്ണമായ ആയുസ്സിനേയും ഞങ്ങൾക്കു നൽകൂ.

14. ***അസ്മേ ധേഹി ശ്രവോ ബൃഹദ് ദ്യുമ്നം സഹസ്രസാ തമം,***
***ഇന്ദ്ര താ രഥിനീരിഷഃ.***

ഹേ ഇന്ദ്രാ! സഹസ്രങ്ങളാൽ സേവനയോഗ്യമായ കീർത്തിയും അതുപോലെ രഥിനീ ഇഷയേയും ഞങ്ങൾക്കു നൽകൂ.

15. ***വസോരിന്ദ്രം വസുപതിം ഗോർഭിർഗൃണന്ത ഋഗ്വിയം,***
***ഹോമ ഗന്താരമൂതയേ.***

നാം ധനേശ്വരനും വസുപതിയും ഋഗ്ഗിയും യജ്ഞത്തിലാഗതനുമാകുന്ന ഇന്ദ്രൻെറ രക്ഷാസാധനങ്ങളെ പൂജിക്കുന്നു.

16. ***സുതേ സുതേ ന്യോകസേ ബൃഹദ് ബൃഹത ഏദരിഃ,***
***ഇന്ദ്രായ ശൂഷമർചതി.***

മഹാനായ ഇന്ദ്രനുവേണ്ടി "ന്യോകസ്സിൽ" ഓരോ തവണയും സോമത്തെ തയ്യാറാക്കിക്കഴിയുമ്പോൾ ശത്രുക്കളും ഇന്ദ്രൻെറ ശക്തിയെ ശക്തിയെ പ്രശംസിക്കുന്നു.

## അനുവാകം ഏഴ്

### സൂക്തം എഴുപത്തിരണ്ട്

(ഋഷി–പരുച്ഛേദം. ദേവത–ഇന്ദ്രൻ. ഛന്ദസ്–അഷ്ടി)

1. ***വിശേഷു ഹി ത്വാ സവനനേഷു തുഞ്ജതേ സമാനമേകം***
***വൃഷമണ്യവഃ പൃഥക് സ്വഃ സനിഷ്യ വഃ പൃഥക്,***
***തം ത്വാ നാവം ന പർഷണി ശൂഷസ്യ ധുരി ധീമഹി,***
***ഇന്ദ്ര ന യജ്ഞൈശ്ചിതയന്ത ആയവ സ്തോമേഭിരിന്ദ്രമായവഃ.***

ഹേ ഇന്ദ്രാ! ഫലങ്ങളെ വർഷിക്കുവാൻ യാചിക്കുന്നവരും വിഭിന്നങ്ങളായ സ്വർഗ്ഗങ്ങളെ കാംക്ഷിക്കുന്നവരും എല്ലാ യാഗങ്ങളിലും നിങ്ങളോടുതന്നെ യാചിക്കുന്നു. നൗകയ്ക്കു സമാനം അന്നത്താൽ യുക്തനായ നിന്നെ ശക്തിഭാരത്തിൽ ഞങ്ങൾ നിയുക്തരാക്കുന്നു. ഞങ്ങൾ ഇന്ദ്രനെ ഉദ്ദേശിച്ചുകൊണ്ടു സ്തോത്രങ്ങളെ പ്രകീർത്തനം ചെയ്യുന്നു.

2. ***വി ത്വാ തതസ്രേ മിഥുനാ അവസ്യവോ വ്രജസ്യ സാതാ***
***ഗവ്യസ നിഃ സൃജഃ സക്ഷന്ത ഇന്ദ്ര നിഃ സൃജഃ,***
***യദ് ഗവ്യന്താ ദ്വാ ജനാ സ്വര്യന്താ സമൂഹസി,***
***ആവിഷ്കരികദ് വൃഷണം സചാഭുവം വജ്രമിന്ദ്ര സചാഭുവം***

ഹേ ഇന്ദ്രാ! അന്നത്തെ അഭിലഷിക്കുന്ന ദമ്പതികൾ ഗോക്കളെ ദാനം ചെയ്യുന്ന അവസരത്തിൽ നിന്നെ ഓർക്കുകയും ഫലം നൽകുന്നതിനു യാചിക്കുകയും ചെയ്യുന്നു. നീ സ്വർഗ്ഗഗാമികളായ രണ്ടു വ്യക്തികളേയും

അറിയുന്നു. നിങ്ങളുടെ വർഷണസ്വഭാവത്തോടുകൂടിയതും സഹായകവുമായ വജ്രായുധം പ്രത്യക്ഷമായിരിക്കുന്നു.

3. ***ഉതോ നോ അസ്യാ ഉഷസോ ജുഷേത ഹ്യർകസ്യ***
***ബോധി ഹവ ഷോ ഹവീമഭിഃ സ്വർഷാതാ ഹവീമഭിഃ,***
***യദിന്ദ്ര ഹന്തവേ മൃധോ വൃഷാ വജ്രിഞ്ചകേതസി,***
***ആ മേ അസ്യ വേധസോ നവീയസോ മന്മ ശ്രുധി നവീയസഃ.***

സൂര്യൻെറ ആഗമനത്തെ വിളിച്ചറിയിക്കുന്ന ഉഷസ്സിൻെറ ഹവിസ്സിനെ സ്വർഗ്ഗപ്രാപ്തിക്കുവേണ്ടി ഞങ്ങൾ പ്രദാാനം ചെയ്യുന്നു. വർഷണശീലനായ ഹേ ഇന്ദ്രാ! നീ യുദ്ധം ആഗ്രഹിക്കുന്ന ശത്രുക്കളെ സംഹരിക്കുന്നതിന് വജ്രായുധം ധരിച്ചിരിക്കുന്നു. നിങ്ങൾ ഞാൻ പുതുതായി രചിച്ചിരിക്കുന്ന സ്തോത്രങ്ങളെ ശ്രവിച്ചാലും.

## സൂക്തം എഴുപത്തിമൂന്ന്

(ഋഷി-വസിഷ്ഠൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ജഗതി, ത്രിഷ്ടുപ്)

1. ***തുഭ്യേദിമാ സവനാ ശൂര വിശ്വാ തുഭ്യം ബ്രഹ്മാണി വർധനാ കൃണോമി,***
***ത്വ നൃഭിർഹവ്യോ വിശ്വധാസി.***

ഹേ ഇന്ദ്രാ! യജ്ഞത്തിലെ എല്ലാ ഹവിസ്സകളും നിനക്കുവേണ്ടിയാകുന്നു. നിനക്കുവേണ്ടിത്തന്നെ ഈ മന്ത്രങ്ങൾ വായിക്കുന്നു. നീ എല്ലാത്തിൻേറയും പോഷകനും അതുപോലെ ആഹ്വാനയോഗ്യനുമാകുന്നു.

2. ***നൂ ചിന്നു തേ മന്യമാനസ്യ ദസ്മോദശ്നുവന്തി മഹിമാനമുഗ്ര,***
***ന വീര്യ മിന്ദ്ര തേന രാധഃ.***

ഹേ ഇന്ദ്രാ! നീ ഉഗ്രനാകുന്നു. നിൻെറ ദിവ്യദർശനം, വീര്യം, ധനം, മഹിമ ഇവ മറ്റാരിലും കാണപ്പെടുന്നില്ല.

3. ***പ്ര വോ മഹേ മഹിവൃധേ ഭരധ്വം പ്രചേതസേ പ്ര സുമതിം കൃണുധ്വം,***
***വിശഃ പൂർവീഃ പ്ര ചരാ ചർഷണിപ്രാഃ.***

ഹേ യജ്ഞം നടത്തുന്നവരെ! നിങ്ങൾ ഹവിസ്സുവഴിയായി ഇന്ദ്രനെ സമ്പന്നനാക്കൂ. നിങ്ങൾ മനുഷ്യരെ അഭീഷ്ടഫലങ്ങളാൽ സമ്പന്നരാക്കുന്നു. എൻെറ ഹവിർരൂപമാകുന്ന അന്നം സേവിക്കുവിൻ.

4. ***യദാ വജ്രം ഹിരണ്യമിദഥാ രഥം ഹരീ യമസ്യ വഹതോ വി സൂരിഭിഃ,***
***ആ തിഷ്ഠാതി മഘവാ സനശ്രുത ഇന്ദ്രോ വാജസ്യ ദീർഘശ്രവ-സമ്പത്തിഃ.***

ഇന്ദ്രൻെറ ഹരിതാശ്വങ്ങൾ സ്വർണ്ണവർണ്ണമായ വജ്രായുധത്തേയും അതുപേലെ രഥത്തിൽ കെട്ടിയിരിക്കുന്ന കടിഞ്ഞാണോടുകൂടി അതിനേയും വലിച്ചുകൊണ്ടു പോകുന്നു. അപ്പോൾ അത്യന്തം തേജസ്വിയായ ഇന്ദ്രൻ ആ രഥത്തിൽ ആസനസ്ഥനാകുന്നു.

5. ***സോ ചിന്നു വൃഷ്ടിര്യൂഥ്യാ സ്വാ സചാം ഇന്ദ്രഃ ശ്രൂണി ഹരിശ്മതഭി പ്രു ഷ്ണുതേ,***
***അബ വേതി സുക്ഷയ സുതേ മധൂദിദ്ധ നീതി വാതോ യഥാ വനം.***

സോമലത ഇടിച്ചുപിഴിഞ്ഞുകഴിയുമ്പോൾ ഇന്ദ്രൻ നമ്മുടെ യാഗശാലയിലേയ്ക്കാഗതനാകുന്നു. വായു എപ്രകാരം വനത്തെ ഇളക്കി മറിക്കുന്നുവോ അതുപോലെതന്നെ അവൻ മേഘങ്ങളെ ഛിന്നഭിന്നമാക്കുന്നു. ഈ വൃഷ്ടി സോമരസത്താലാർദ്രമായ ഇന്ദ്രൻെറ മീശയിൽനിന്നും പൊഴിയുന്ന സോമബിന്ദുക്കൾതന്നെയാകുന്നു.

6. ***യോ വാചാ വിവാചോ മൃധ്രവാചാഃ പുരൂ സഹസ്രാശിവാ ജഘാന, തത്തദിദസ്യ പൗസ്യ ഗൃണീമസി പിതേവ യസ്തവിഷീം വാവൃധേ ശവഃ.***

ദുഷ്കർമ്മങ്ങൾ പ്രവർത്തിക്കുന്നവരെ ഹനിക്കുന്ന ഇന്ദ്രൻ വികൃതവാണികളോടുകൂടിയവരുടെ വാക്കുകളെ മധുരമാക്കുന്നു. അദ്ദേഹത്തിൻെറ പിതാവിനു തുല്യമുള്ള ശക്തിവർദ്ധകമായ പരാക്രമങ്ങളെ ഞങ്ങൾ സ്തുതിക്കുന്നു.

## സൂക്തം എഴുപത്തിനാല്

(ഋഷി–ശുനഃശേപൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–പംക്തി)

1. ***യച്ചിദ്ധി സത്യാ സോമപാ അനാശസ്താഇവ സ്മസി, ആ തൂ ന ഇന്ദ്ര ശംസയ ഗോഷ്വശ്വേഷു ശുഭ്രിഷു സഹസ്രേഷു തുവീമഘ.***

ഹേ സോമപാനിയായ ഇന്ദ്രാ! ഞങ്ങളുടെ ആയിരക്കണക്കിനായ ഗോക്കൾക്കും കുതിരകൾക്കും ശുഭ്രികൾക്കും അമൃതത്വത്തെ നൽകൂ. എന്തുകൊണ്ടെന്നാൽ നീ അമൃതത്വത്തെ പ്രാപിച്ചിരിക്കുന്നു.

2. ***ശിപ്രിൻ വാജാതാം പതേശചീവസ്തവദസനാ, ആ തൂ ന ഇന്ദ്ര ശംശുയ ഗോഷ്വശ്വേഷു ശുഭ്രിഷൂ സഹസ്രേഷു തുവീമഘ.***

ഹേ ധനപതിയായ ഇന്ദ്രാ! നീ ശത്രുക്കളെ ദംശിക്കുന്നതിൽ സമർത്ഥനാകുന്നു. നീ ആ സാമർത്ഥ്യത്തെ ഞങ്ങളുടെ ആയിരക്കണക്കിനായ ഗോക്കളിലും അശ്വങ്ങളിലം ശുഭ്രികളിലും നിറയ്ക്കൂ.

3. ***നി ഷ്വാപയാ മിഥൂദൃശാ സസ്താമബുധ്യമാനേ, ആ തൂ ന ഇന്ദ്ര ശംശൂയ ഗോഷ്വശ്വേഷു ശൂഭ്രിഷു സഹസ്രേഷു തുവീമഘ.***

ഹേ ഇന്ദ്രാ! എന്നെ രണ്ടു നേത്രങ്ങൾവഴിയായി നിദ്രാധീനനാക്കൂ. ഞങ്ങളുടെ ആയിരക്കണക്കിനായ ഗോക്കൾ മുതലായവയിലും നിദ്രയെ പ്രദാനം ചെയ്യൂ.

4. ***സസന്തു ത്യാ അരാതയോ ബോധന്തു ശൂര രാതയഃ, ആ തൂ ന ഇന്ദ്ര ശംസയ ഗോഷ്വശ്വേഷു ശുഭ്രിഷൂ സഹസ്രേഷു തുവീമഘ.***

ഹേ ബഹുധനേന്ദ്രാ! നീ ഞങ്ങളുടെ ആയിരക്കണക്കായ ഗോക്കളിലും അശ്വാദികളിലും ധനം നിറയ്ക്കൂ. ഞങ്ങൾ ഉണർന്നിരിക്കുകയും ശത്രുക്കൾ നിദ്രാധീനരായിരിക്കുകയും ചെയ്യണേ.

5. ***സമിദ്ര ഗർദഭം മൃണ നുവന്തം പാപയാമുയാ, ആ തൂ ന ഇന്ദ്ര ശംസയ ഗോഷ്വശ്വേഷു ശുഭ്രിഷൂ സഹസ്രേഷു തുവീമഘ.***

ഹേ ഇന്ദ്രാ! പാപപ്രവർത്തകരായ രാക്ഷസന്മാരെ നീ സംഹരിക്കൂ. നീ ഞങ്ങളടെ ഗോക്കൾ മുതലായവയിൽ സംഹാരകശക്തി നിറയ്ക്കൂ.

6. ***പതാതി കുണ്ഡൃണച്യാ ദൂരം വാതോ വനാദധി,***
***ആ തൂ ന ഇന്ദ്ര ശംസയ ഗോഷ്വശ്വേഷു ശുഭ്രിഷു സഹസ്രേഷു തുവീമഘ.***

വായു കുണ്ഡൃണാചി വഴിയായി വനത്തിൽനിന്നും അകന്നുപോകണേ. ഹേ ഇന്ദ്രാ! ഞങ്ങളുടെ ഗോക്കൾ മുതലായ മൃഗങ്ങളിൽ കണ്ഡൃണാചിയെ നിറയ്ക്കൂ.

7. ***സർവ്വപരിക്രോശ ജഹി ജംഭയാ കൃകദാശ്വം,***
***ആ തൂ ന ഇന്ദ്ര ശംസയ ഗോഷ്വശ്വേഷു ശുഭ്രിഷു സഹസ്രേഷു തുവീമഘ.***

ഹേ ഇന്ദ്രാ! കൃകദാശ്വത്തെ നശിപ്പിക്കൂ. പരിക്രോശത്തെ മാറ്റൂ. ഞങ്ങളുടെ ഗോക്കൾ, അശ്വങ്ങൾ മുതലായ മൃഗങ്ങളിൽനിന്നു പരിക്രോശത്തെ അകറ്റിക്കളയൂ.

## സൂക്തം എഴുപത്തിയഞ്ച്

(ഋഷി–പരുച്ഛേദൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–അത്യഷ്ടി)

1. ***വി ത്വാ തതസ്രേ മിഥുനാ അവസ്യവോ വ്രജസ്യ സാതാ***
***ഗവ്യസ്യ നിഃസൃജഃ സക്ഷന്ത ഇന്ദ്ര നിഃ സൃജഃ,***
***യദ ഗവ്യന്താദ്വാ ജനാ സ്വര്യതാ സമൂഹസി,***
***ആവിഷ്കരിക്രദ വൃഷണം സചാഭുവം വജ്ര മിന്ദ്ര സചാമുവം.***

ഹേ ഇന്ദ്രാ! ഗോക്കളെ ദാനം ചെയ്യുന്ന അവസരത്തിൽ അന്നം ആഗ്രഹിക്കുന്ന ദമ്പതികൾ നിന്നെ ചിന്തിച്ചുകൊണ്ട് ഫലം നൽകുന്നതിനുവേണ്ടി നിന്നെ ആകർഷിക്കുന്നു. സ്വർഗ്ഗഗാമികളായ ആ രണ്ടുപേരെയും നീ അറിയുന്നു. ആ സമയം നീ നിൻെറ സഹായകമായ വജ്രായുധത്തെ പ്രകടമാക്കുന്നു.

2. ***വിദുഷ്ടേ അസ്യ വീരസ്യ പൂരവഃ പുരോ യദിന്ദ്ര ശാരദീ–രവാതിരഃ,***
***സാസഹാനോ അവാതിരഃ,***
***ശാസസ്തമിന്ദ്ര മർത്യമയജ്യും ശവസസ്പതേ,***
***മഹീമനുഷ്ണാഃ പൃഥിവീമിമാ അപോ മന്ദസാന ഇമാ അപഃ.***

ഈ ഇന്ദ്രൻ ശരത്കാലങ്ങളിലെ വസ്തുക്കളിൽ പ്രത്യക്ഷനായി ശത്രുക്കളെ തുടർച്ചയായി ക്ലേശിപ്പിച്ചുകൊണ്ടിരിക്കുന്നു. ഇദ്ദേഹത്തിൻെറ ശക്തിയെ മനുഷ്യർ നന്നായറിയുന്നു. ഹേ ഇന്ദ്രാ!നീ ഉപാസിക്കാതിരിക്കുന്ന മർത്യൻെറ മേൽ ഭരണം നടത്തൂ. ഈ ഭൂമിയേയും ജലത്തേയും പ്രവൃദ്ധമാക്കൂ.

3. ***ആദിത് തേ അസ്യ വീര്യസ്യ ചർകിരന്മദേഷു വൃഷന്നുശിജോ യദാവിഥസഖീയതോ യദാവിഥ,***
***ചകർഥ കാരമേഭ്യഃ പൃതനാസു പ്രവന്തവേ,***
***തേ അന്യാമന്യാം നദ്യം സനിഷ്ണത ശ്രവസ്യന്തഃ സനിഷ്ണത.***

സേചനസമർത്ഥമായ ഹേ ജലമേ! ഞങ്ങൾ നിൻെറ വീര്യത്തെ വർണ്ണിച്ചു പുകഴ്ത്തുന്നു. ഇന്ദ്രൻ ഹർഷോന്മത്തനായിത്തീരുമ്പോൾ നീ അവനെ രക്ഷിക്കുന്നു. മിത്രങ്ങളെ പാലിക്കുന്നു. സൈന്യങ്ങളിൽ സേവനീയമായ കർമ്മങ്ങളെ അനുഷ്ഠിക്കുന്നു. നീ നദികളുടെ ആശ്രയത്തിൽ വസിക്കൂ; അത്തത്തെ പ്രദാനം ചെയ്തും സ്നാനം ചെയ്യിച്ചും ജീവിക്കൂ.

## സൂക്തം എഴുപത്തിയാറ്

(ഋഷി–വസുക്രൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–ത്രിഷ്ടുപ്)

1. ***വനേ ന വായോ ന്യധായി ചാകഞ്ചരചിർവാ സ്തോമോ മുരണാവജീഗഃ***
***യസ്യേദിന്ദ്രഃ പുരുദിനേഷു ഹോതാ നൃണാ വർണോ നൃതമഃ ക്ഷപാവാൻ.***

ഹേ അശ്വനീകുമാരന്മാരേ! നിങ്ങൾ ദേവന്മാരെ ഭരിക്കുന്നവരാകുന്നു. നിർദ്ദോഷവും ഇന്ദ്രനെ ആഗ്രഹിക്കുന്നതുമായ സ്തുതികൾ ഞങ്ങൾ ആലപിക്കുന്നു. ഇന്ദ്രൻ അതു വളരെക്കാലമായി ആഗ്രഹിച്ചുകൊണ്ടിരിക്കുന്നു. ഈ മനുഷ്യൻ മനുഷ്യരിൽ ശ്രേഷ്ഠനും സോമത്തെ പ്രാപിക്കുന്നവനുമാകുന്നു. ഈ സ്തുതി അദ്ദേഹത്തെ ലക്ഷ്യമാക്കി മുന്നേറിക്കൊണ്ടിരിക്കുന്നു.

2. ***പ്ര തേ അസ്യാ ഉഷസഃ പ്രാപരസ്യാ നൃതൗ സ്യാമ നൃതമസ്യ നൃണാം,***
***അനു ത്രിശോകഃ ശതമാവഹന്നൻ കുത്സേന രഥോ യോ അസത് സസവാൻ.***

ഞങ്ങൾ വീരന്മാരിൽ ശ്രേഷ്ഠനായ ഇന്ദ്രൻെറ സത്യത്തിൽ വസിക്കട്ടെ. അടുത്ത ഉഷസ്സിനെ തരണം ചെയ്യുകയും ചെയ്യണേ. ത്രിലോകമഹർഷി അസംഖ്യം ഉഷസ്സുകളെ പ്രാപിച്ചിരുന്നു. കുത്സമഹർഷി സംസാരരൂപിയായ രഥത്തെ അന്നത്തോടുകൂടിയതാക്കിയിരുന്നു.

3. ***കസ്തേ മദ ഇന്ദ്ര രന്ത്യോ ഭൂദ് ദുരോ ഗിരോ അഭ്യുഗ്രോ വി ധാവ,***
***കദ വാഹോ അർവാഗുപ മാ മനീഷാ ആ ത്വാ ശക്യാമുപമം രാധോഃ അന്നൈഃ.***

ഹേ ഇന്ദ്രാ! നിന്നെ പ്രസാദിപ്പിക്കുന്ന ഏതെല്ലാം സ്തോത്രങ്ങൾ ഞങ്ങൾക്ക് ആര നൽകും? ഏതശ്വങ്ങൾ നിന്നെ ഇവിടെ കൊണ്ടുവരും? നീ എൻെറ സ്തുതികൾക്കായി ഇവിടെ ആഗതനാകൂ. നീ ഉപമേധമാകുന്നു. എനിക്ക് നിന്നെ ഹവിസ്സിനാൽ പ്രസന്നനാക്കുവാൻ സാധിക്കുന്നു.

4. ***കദു ദ്യുമ്നമിന്ദ്ര ത്വാവതോ നൄൻ കയാ ധിയാ കരസേ കന്ന ആഗൻ,***
***മിത്രോ ന സത്യ ഉരുഗായ ഭൃത്യാ അന്നേ സമസ്യ യദസന്മനീഷാഃ.***

ഹേ ഇന്ദ്രാ! നീ സ്വന്തം ആശ്രിതന്മാരെ ഏതു ബുദ്ധിയാൽ യശസ്വികളാക്കിത്തീർക്കുന്നു? നീ മഹത്തായ കീർത്തിയോടുകൂടിയവനാകുന്നു. അതിനാൽ യഥാർത്ഥസഖാവിനു തുല്യം ഇവനെ അന്നത്തോടുകൂടിയ ബുദ്ധിയാൽ സമ്പന്നനാക്കൂ.

5. ***പ്രേരയ സൂരോ അർഥം ന പാരം യേ അസ്യ കാമം ജനിധാഇവ ഗ്മൻ,***
***ഗിരശ്ച യേ തേ തുവിജാത പൂവീർനര ഇന്ദ്ര പ്രതിശിക്ഷന്ത്യന്നൈഃ.***

ഹേ ഇന്ദ്രാ! ഇവൻെറ ഇച്ഛയെ പൂർത്തീകരിക്കുന്നതിന് മാതാവിനു തുല്യം ആരെ ലഭിക്കുന്നുവോ ആ രശ്മികളാൽ ഞങ്ങളെ അർത്ഥത്തിനു സമാനം അക്കര കടത്തൂ. പവനൻ ഇവന് അന്നം നൽകണേ. ഹേ ഇന്ദ്രാ! നീ നിൻെറ പുരാതനസ്തുതികളെ ഇവൻെറ ബുദ്ധിയാൽ കൊണ്ടുവരൂ.

6. ***മാത്രേ നു തേ സുമിതേ ഇന്ദ്ര പൂർവീ ദ്യോർമജ്മനാ പൃഥിവീ കാവ്യേന,***
***വരായ തേ ധൃതവന്ത സുതാസഃ സ്വാദ്മൻ ഭവന്തു പീതയേ മധൂനി.***
ഹേ ഇന്ദ്രാ! ഘൃതയുക്തമായ സോമം നിങ്ങൾക്കു സ്വാദു നിറഞ്ഞതായിരിക്കണേ. പൃഥ്വിയും ആകാശവും തങ്ങളുടെ ശ്രേഷ്ഠമായ കാവ്യങ്ങൾക്കുവേണ്ടി സുമതികളായിരിക്കണേ.

7. ***ആ മധ്വോ അസ്മാ അസിചന്നമത്രമിന്ദ്രായ പൂർണം സ ഹി സത്യ-രാധാഃ,***
***സ വാവൃധേ വരിമന്നാ പൃഥിവ്യാ അഭി ക്രത്വാ നര്യഃ പൗംസ്യൈശ്ച.***
ഇന്ദ്രനുവേണ്ടി ഈ പാത്രം മധുരരസത്താൽ പൂർണ്ണമാക്കപ്പെട്ടിരിക്കുന്നു ആ ഇന്ദ്രൻ തൻെറ ശക്തിവഴിയായി പൃഥ്വിയിൽ പ്രബുദ്ധനായിരിക്കുന്നു. അവൻതന്നെ സത്യംവഴി പൂജിതനായിക്കൊണ്ടിരിക്കുന്നു.

8. ***വ്യാനഡിന്ദ്രഃ പൃതനാഃ സ്വോജാ ആസ്മ യതന്തേ സഖ്യായ പൂർവീഃ,***
***ആ സ്മാ രഥന പൃഥമാസു തിഷ്ഠ യം ഭദ്രയാ സുമത്യാ ചോദയാസേ.***
ഇന്ദ്രൻെറ ബലം ശ്രേഷ്ഠമായതാണ്. അത് സൈന്യങ്ങളിൽ വ്യാപിച്ചിരിക്കുന്നു. അസംഖ്യങ്ങളായ വീരന്മാർ ഇവൻെറ സഖ്യഭാവത്തെ ആഗ്രഹിക്കുന്നു. ഹേ ഇന്ദ്രാ! നീ ഏതു സൽബുദ്ധിയാൽ പ്രേരണ നൽകുന്നുവോ രഥത്തിനു സമാനമായ അതേ സൽബുദ്ധിയോടുകൂടിത്തന്നെ ഞങ്ങളുടെ വീരന്മാരിൽ വ്യാപിക്കൂ.

## സൂക്തം എഴുപത്തിയേഴ്

(ഋഷി-വാമദേവൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്)

1. ***ആ സത്യോ യാതു മഘവാം ഋജീഷീ ദ്രവന്ത്വസ്യ ഹരയ ഉപ നഃ,***
***തസ്മാ ഇദന്ധഃ സുഷുമാ സുദക്ഷമിഹാഭിപിത്വം കരതേ ഗൃണാനഃ.***
ഇന്ദ്രൻെറ അശ്വങ്ങൾ നമ്മുടെനേരെ വരട്ടെ. ധനത്തിൻെറ സ്വാമിയും സത്യനിഷ്ഠനുമായ ഇന്ദ്രൻെറ അശ്വങ്ങൾ നമ്മുടെനേരെ ഗമിക്കുന്നവയാകണേ. ധനത്തിൻെറ സ്വാമിയും സത്യനിഷ്ഠനും സോമപാനിയുമായ ഇന്ദ്രൻ ഇവിടേയ്ക്കാഗതനാകണേ. സ്തുതിഗായകന്മാരായ വിദ്വാന്മാർ ഈ കാരണത്താൽ സ്നാനാദികർമ്മങ്ങൾ അനുഷ്ഠിക്കുകയും നാം സോമം തയ്യാറാക്കുകയും ചെയ്യുന്നു.

2. ***അവ സ്യ ശൂരാധ്വനോ നാന്തേƒ സ്മിൻ നോ അദ്യ സവനേ മന്ദധ്യൈ,***
***ശംസാത്യുക്ഥമുശനേവ വേധാശ്ചികിതുഷേ അസൂര്യായ മന്മ.***
ഹേ വീരാ! ഞങ്ങളുടെ ഈ യജ്ഞത്തെ അംഗീകരിക്കൂ.നിൻെറ മാർഗ്ഗം ഞങ്ങളുടെ സമീപമാക്കണേ. ഈ വിദ്വാൻ ശുക്രാചാര്യനുസമാനം ഇന്ദ്രനുവേണ്ടി മന്ത്രം ഉച്ചരിക്കുന്നു.

3. ***കവിർന നിണ്യ വിദഥാനി സാധന വൃഷാ യത് സേകം വിപിപാനോ അർചാത,***
***ദിവ ഇത്ഥാ ജോജനത് സപ്ത കാരുന ാ ചിച്ചക്രുർവയുനാ ഗൃണന്തഃ.***
ഇന്ദ്രൻ ഫലങ്ങളുടെ വർഷകനാകുന്നു. വർഷകജലത്താൽ ഭൂമിയെ സമ്പൽസമൃദ്ധമാക്കിക്കൊണ്ട് ആഗതനാകണേ. ഋത്വിക്ക് യജ്ഞകർമ്മങ്ങൾ നടത്തികൊണ്ടിരിക്കുന്നു. സപ്തഗായകന്മാർ സ്തോത്രങ്ങളാൽ സ്തുതിച്ചുകൊണ്ടിരിക്കുന്നു.

4. ***സ്വർയദ വേദി സുദൃശീകകൈർമഹി ജ്യോതീ രുരുചുര്യദ്ധ വസ്തോഃ, അന്ധാ തമാംസി ദുധിതാ വിചശേ നൃഭ്യശ്ചകാര നൃതമോ അമിഷ്ടൗ.***

ഏതൊരു മന്ത്രംവഴി സൂര്യൻ ദർശനീയമായ സ്വർഗ്ഗത്തിൻെറ ജ്ഞാതാവായിരിക്കുന്നുവോ ഏതൊരു മന്ത്രം സൂര്യനെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നുവോ ഏതെല്ലാം മന്ത്രങ്ങളാൽ സൂര്യരൂപനായ ഇന്ദ്രൻ ദൂരെനിന്നും അന്ധകാരത്തെ അകറ്റിക്കൊണ്ടിരിക്കുന്നവോ അവൻ അത്യന്തം ബലിഷ്ഠനും അഭിലാഷങ്ങളെ പ്രദാനം ചെയ്യുന്നവനുമാകുന്നു.

5. ***വവക്ഷ ഇന്ദ്രോ അമിതമൃജീ ഷ്യുഭേ ആ പപ്രൗ രോദസീം മഹിത്വാ, അതശ്ചിദസ്യ മഹിമാ വി രേച്യഭി യോ വിശ്വാ ഭുവനാ ബഭൂവ.***

സോമപാനിയായ ഇന്ദ്രൻ അതിരില്ലാത്ത ധനത്തിൻെറ ഉടമസ്ഥനാകുന്നു. അവൻ എല്ലാ ലോകങ്ങളിലും വ്യാപ്തനായിരിക്കുന്നതുകാരണം അത്യധികം മഹിമാമയനാകുന്നു. ആ ഇന്ദ്രൻെറ മഹിമ ആകാശത്തെയും ഭൂമിയേയും പൂർണ്ണമാക്കിത്തീർക്കുന്നു.

6. ***വിശ്വാനി ശക്രോ നര്യാണി വിദ്വാനപോ രിരേച സഖിഭിർനികാമൈഃ, അശ്മാനം ചിദയേ ബിഭിദുർവചോഭിർവ്രജം ഗാമന്തമുശിജോ വിവവ്രഃ.***

സ്വേച്ഛാചാരികളായ മേഘങ്ങൾവഴിയായി ഇന്ദ്രൻ ഹിതകാരിയായ ജലത്തെ അഭിവൃദ്ധിപ്പെടുത്തി. ആ ജലം തൻെറ ശബ്ദത്താൽ ശിലകളെപ്പോലും തകർക്കുന്നു. കൂടാതെ ആഗ്രഹം ഉണ്ടാകുന്ന സമയം ഗോചരഭൂമികളിൽ വ്യാപിക്കുകയും ചെയ്യുന്നു.

7. ***അപോ വൃത്രം വവ്രിവാം സ പരാഹൻ പ്രാവത് തേ വജ്റം പൃഥിവീ സചേതാഃ,***
***പ്രാർണാസി സമുദ്രിയാണ്യൈനോഃ പതിർഭവഞ്ചവസാ ശൂര ധൃഷ്ണോ.***

ഹേ ഇന്ദ്രാ! ഈ ഭൂമി നിൻെറ വജ്രത്തെ അത്യധികം ശ്രദ്ധയോടുകൂടി രക്ഷിക്കുന്നു. ഇതുതന്നെ സമുദ്രത്തെയും സംരക്ഷിക്കുന്നു. ഈ ജലം വൃത്രനെ ഛിന്നഭിന്നമാക്കിക്കഴിഞ്ഞിരിക്കുന്നു. ഹേ ഇന്ദ്രാ! നീ സ്വന്തം ശക്തിയാൽത്തന്നെ ഭൂമിയുടെ അധിപനായിത്തീർന്നിരിക്കുന്നു.

8. ***അപോ യദ്രദ്രിം പുരുഹൂത ദർരാവിർഭുവത് സരമാ പൂർവ്യ തേ, സ നോ നേതാ വാജമാ ദർഷി ഭൂരിം ഗോത്രാ രുജന്നങ്ഗിരോ-ഭിർഗൃണാനഃ.***

ഹേ ഇന്ദ്രാ! നീ അനേകം യജമാനന്മാരാൽ വിളിക്കപ്പെട്ടുകൊണ്ടിരിക്കുന്നു. നീ പ്രദാനം ചെയ്തിരിക്കുന്ന ജലം ആദ്യമേതന്നെ പ്രത്യക്ഷമായി ഒഴുകുവാൻ തുടങ്ങിയിരിക്കുന്നു. നീ അംഗിരസ്സിൻെറ സ്തുതികളാൽ മേഘങ്ങളെ കീറിപ്പിളർന്ന് ഞങ്ങൾക്ക് അപരിമിതമായ അന്നം നൽകുന്നു.

## സൂക്തം എഴുപത്തിയെട്ട്

(ഋഷി-ശയു. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി)

1. ***തദ് വോ ഗായ സുതേ സചാ പുരുഹൂതായ സത്വനേ,***
***ശം യദ്ര ഗവേ ശാകിനേ.***

ഹേ ഗായകാ! സോമം തയ്യാറാക്കിയിട്ട് ഇന്ദ്രനെ സ്തുതിക്കൂ. തന്മൂലം അവൻ സോമമുണ്ടാക്കുന്ന നമുക്ക് ഗോവിനു സമാനം മംഗളദായകനാകണേ.

2. ***ന ഘാ വസുർനി യമതേ ദാനം വാജസ്യ ഗോമതഃ,***
***യത് സീമുപ ശ്രവദ് ഗിരഃ.***

ഈ ഇന്ദ്രൻ നമ്മുടെ സ്തുതികളെ ശ്രവിക്കുന്നുണ്ടെങ്കിൽ ഗോക്കളാൽ സമ്പന്നമായ അന്നം നൽകുന്നതിൽ തടസ്സം സൃഷ്ടിക്കുന്നില്ല.

3. ***കൃവിത്സസ്യ പ്ര ഹി വ്രജം ഗോമന്തം ദസ്യുഹാ ഗമത്,***
***രചീഭിരംപ നോ വരത്.***

ഹേ ഇന്ദ്രാ! നീ വൃത്രഹന്താവാകുന്നു. അപരിമിതമായ അന്നത്തോടുകൂടിയ വനുമാകുന്നു. നീ ഗോക്കളാൽ സമ്പന്നമായ സ്ഥലത്ത് ആഗതനായി ഞങ്ങളെ ശക്തിയാൽ പൂർണ്ണരാക്കൂ.

## സൂക്തം എഴുപത്തിയൊമ്പത്

(ഋഷി-ശക്തി, വസിഷ്ഠൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-വാർഹതം, പ്രഗഥ)

1. ***ഇന്ദ്രം ക്രതും ന ആ ഭര പിതാ പുത്രേഭ്യോ യഥാ,***
***ശിക്ഷാ ണോ അസ്മിൻ പുരുഹൂത യാമനി ജീവാ ജ്യോതിരശീമഹി.***

ഹേ ഇന്ദ്രാ! പുത്രൻ ആഗ്രഹിക്കുന്ന വസ്തുക്കളെ പിതാവു നൽകുന്നതു പോലെതന്നെ ഞങ്ങൾക്കെല്ലാ വസ്തുക്കളും പ്രദാനംചെയ്യൂ. ഹേ പുരുഹൂത! ഞങ്ങൾ ദീർഘായുഷ്മാന്മാരായി ഈ ലോകത്തിലെ സുഖങ്ങൾ അനുഭവിക്കു ന്നതിനുവേണ്ടി ഈ പ്രപഞ്ചയാത്രയിൽ ആവശ്യമുള്ള എല്ലാ വസ്തുക്കളും പ്രദാനം ചെയ്യൂ.

2. ***മാ നോ അജ്ഞാതാ വൃജനാ ദുരാധ്യോ മാശിവാസോ അവ ക്രമുഃ,***
***ത്വയാ വയം പ്രവതഃ ശശ്വതീരപോ f തി ശൂര തരാമസി.***

ഹേ വീരനായ ഇന്ദ്രാ! ഞങ്ങളുടെമേൽ ആധി, വ്യാധി മുതലായവയുടെ ആക്രമണം ഉണ്ടാകാതിരിക്കണേ. അമംഗളകരമായ വാക്കുകളും പാപങ്ങളും ഞങ്ങളെ ആക്രമിക്കാതിരിക്കണേ. ഞങ്ങൾ അങ്ങയുടെ കൃപയെ പ്രാപിച്ച് എല്ലാ മനുഷ്യരുമായിച്ചേർന്നു ജീവിച്ചും കർമ്മങ്ങളെ സദാസമയവും സഫലത യോടുകൂടി അനുഷ്ഠിച്ചും കഴിയണേ.

## സൂക്തം എൺപത്

(ഋഷി-ശംയു. ദേവത-ഇന്ദ്രൻ. ഛന്ദസ്-പ്രഗാഥ)

1. ***ഇന്ദ്ര ജേഷ്ഠം ന ആഭരം ഓജിഷ്ഠം പപുരി ശ്രവഃ,***
***യേനേമം ചിത്ര വജ്രഹസ്ത രോദസീ ഓഭേ സുപ്രിശ പ്രാഃ.***

ഹേ ഇന്ദ്രാ! നിന്റെ മഹത്തും ഓജസ്സുള്ളതുമായ ധനത്താൽ ഞങ്ങളെ സമ്പന്നരാക്കൂ. ഹേ വജ്രായുധാരീ! നീ ഏതൊരു ധനത്താൽ ആകാശത്തേയും ഭൂമിയേയും പൂർണ്ണമാക്കിയിരുന്നുവോ അതേ ധനം ഞങ്ങൾക്കു പ്രദാനം ചെയ്യൂ.

2. ***ത്വാമഗ്രമവസേ ചർഷണീസഹം രാജൻദേവേഷു ഹൂമഹേ,***
***വിശ്വാ സു നോ വിഥുരാ പിബ്ദനാ വസോ f മിത്രാൻ സുഷഹാൻ കൃധി.***

ഹേ ഇന്ദ്രാ! നീ ഉഗ്രനാകുന്നു. ഞങ്ങളുടെ എല്ലാ ഭയങ്ങളുടേയും കാരണങ്ങളെ അകറ്റിക്കളയുകയും ശത്രുക്കളെ അധീനമാക്കുന്ന ശക്തിയാൽ ഞങ്ങളെ സമ്പന്നരാക്കുകയും ചെയ്യൂ. ഞങ്ങൾ നിന്നെ രക്ഷയ്ക്കുവേണ്ടി ആഹ്വാനം ചെയ്യുന്നു.

## സൂക്തം എൺപത്തിയൊന്ന്

(ഋഷി–പുരുഹന്മാ. ദേവത–ഇന്ദ്രൻ. ഛന്ദസ്–പ്രഗാഥ.)

1. ***യദ് ദ്യാവ ഇന്ദ്ര തേ ശതം ശതം ഭൂമീരുത സ്യുഃ,***
***ന ത്വാ വഥ്രിൻത്സഹസ്രം സൂര്യാ അനു ന ജാതമഷ്ട രോദസീ.***

ഹേ ഇന്ദ്രാ! ഹേ പ്രഭോ! അസംഖ്യങ്ങളായ ആകാശവും ഭൂമിയും അങ്ങേയ്ക്കുതുല്യമാകുവാൻ ആഗ്രഹിക്കുന്നു. എങ്കിലും അങ്ങേയ്ക്കുതുല്യം വളരുവാൻ സാധിക്കുന്നില്ല.

2. ***ആ പപ്രാഥ മഹിനാ വൃഷ്ണ്യാ വൃഷൻ വിശ്വാ ശവിഷ്ഠ ശവസാ,***
***അസ്മാം അവ മഘവൻ ഗോമതി വ്രജേ വജ്രിഞ്ചിത്രാഭിരുതിഭിഃ***

ഹേ വജ്രായുധധാരീ! ഞങ്ങളുടെ വീക്ഷണസ്ഥാനങ്ങളിൽ നിന്റെ അത്ഭുതങ്ങളായ രക്ഷാസാധനങ്ങളാൽ ഞങ്ങളെ രക്ഷിക്കുകയും അങ്ങയുടെ മഹിമയാൽ ഞങ്ങളെ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്യൂ.

## സൂക്തം എൺപത്തിരണ്ട്

(ഋഷി–വസിഷ്ഠൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–പ്രഗാഥ)

1. ***യദിന്ദ്ര യാവതസ്ത്വമേതാവദഹമീശീയ,***
***സ്തോതാരമിദ ദിധിഷേയ രദാവസോ ന പാപത്വായ രാസീയ.***

ഹേ ഇന്ദ്രാ! നിനക്കു തുല്യമായ പ്രഭുത്വത്തെ ഞാൻ പ്രാപിക്കണേ. ഞാൻ സ്തുതിക്കുന്നവർക്ക് ധനം നൽകുന്നവനാകണേ. പാപത്വങ്ങളുടെ കാരണഭൂതങ്ങളാൽ വ്യഥിതനാക്കപ്പെടാതിരിക്കണേ.

2. ***ശിക്ഷേയമിന്മഹഗതേ ദിവേദിവേ രായ ആ കഹചിദ്വിദേ,***
***നഹി ത്വദന്യന്മഘവൻ ന ആപ്യം വസ്യോ അസ്.തി പിതാ ചന.***

ഹേ ഇന്ദ്രാ! ഞാൻ ആഗ്രഹിക്കുന്നിടത്തുനിന്നും എനിക്കു ധനം ലഭിക്കണേ. ആരെങ്കിലും എന്നേക്കാൾ ഉൽകൃഷ്ടനാകുവാനാഗ്രഹിക്കുന്നെങ്കിൽ അവന് സ്വർഗ്ഗത്തിലെ ദണ്ഡനം നൽകണേ. ഹേ ഇന്ദ്രാ! എനിക്ക് ഇപ്രകാരമുള്ള ശക്തി നൽകുവാൻ മറ്റേതെങ്കിലും രക്ഷകനു സാധിക്കുമോ?

## സൂക്തം എൺപത്തിമൂന്ന്

(ഋഷി–ശംയു. ദേവത–ഇന്ദ്രൻ. ഛന്ദസ്–പ്രഗാഥ)

1. ***ഇന്ദ്ര ത്രിധാതു ശരണം ത്രിവരൂഥം സ്വസ്തിമത്,***
***ഛദിര്യച്ഛ മഘവദ്ഭ്യശ്ച മഹ്യം ച യാവയാ ദിദ്യുമേഭ്യഃ.***

ഹേ ഇന്ദ്രാ! എനിക്ക് മംഗളകരമായ ഗൃഹം പ്രദാനം ചെയ്യുകയും ഹിംസാത്മകമായ ശക്തിയെ അവിടെനിന്നും അകറ്റിക്കളയുകയും ചെയ്യണേ.

2. ***യേ ഗവ്യതാ മനസാ ശത്രുമാദഭുരഭിപ്രഘ്നന്തി ധൃഷ്ണുയാ,***
***അധ സ്മാനോ മഘവന്നിന്ദ്ര ഗിർവണസ്തനൂപാ അന്തമോ ഭവ.***

അവന്റെ ഏതൊരു ശക്തിയാൽ ശത്രുക്കളെ സന്തപ്തമാക്കുകയും ഹനിക്കുകയും ചെയ്യുന്നുവോ അതേ ശക്തിയാൽ ഞങ്ങളുടെ ശരീരത്തെ രക്ഷിക്കൂ.

## സൂക്തം എൺപത്തിനാല്

(ഋഷി-മധുച്ഛന്ദസ്. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി)

1. ***ഇന്ദ്രായാഹി ചിത്രഭാനോ സൂതാ ഇമേ ത്വായവഃ,***
***അണ്വീഭിസ്തനാ പൂതാസഃ.***

ഹേ ഇന്ദ്രാ! നീ ഇവിടേയ്ക്കാഗതനായാലും. ഈ സോമരസം നിനക്കു വേണ്ടി തയ്യാറാക്കിയിരിക്കുന്നു.

2. ***ഇന്ദ്രാ യാഹി ധിയേഷിതോ വിപ്രജൂതഃ സതാവതഃ,***
***ഉപ ബ്രഹ്മാണി ബാധതഃ.***

ഹേ ഇന്ദ്രാ! ജ്ഞാനിയായ ഈ ബ്രാഹ്മണൻ നിന്നെ തന്നെക്കാൾ ശ്രേഷ്ഠനായിക്കരുതുന്നു. അതിനാൽ മന്ത്രങ്ങളാൽ സമ്പന്നനും സോമരസത്തോടുകൂടിയവനുമായ ഋത്വിക്കിന്റെ സമീപം ആഗതനാകണേ.

3. ***ഇന്ദ്രാ യാഹി തുതുജാന ഉപ ബ്രഹ്മാണി ഹരിവഃ,***
***സുതേ ദധിഷ്വ നശ്ചനഃ.***

ഹേ ഇന്ദ്രാ! നീ അശ്വങ്ങളോടുകൂടിയവനാകുന്നു. അതിവേഗം ഞങ്ങളുടെ സ്തോത്രങ്ങളുടെനേരെ ആഗമിക്കൂ. ഞങ്ങളുടെ പരിശുദ്ധമായ സോമത്തിന്റെ അടുക്കൽ അശ്വങ്ങളെ നിർത്തൂ.

## സൂക്തം എൺപത്തിയഞ്ച്

(ഋഷി-മേധ്യാതിഥി. ദേവത-ഇന്ദ്രൻ. ഛന്ദസ്-പ്രഗാഥ)

1. ***മാ ചിന്ദയദ് വി ശംസത സഖായോ മാ രിഷണ്യത,***
***ഇന്ദ്രമിത് സ്തോതാ വൃഷണം സചാ സുതേ മുഹുരുക്ഥാ ച ശംസത.***

ഹേ ഗായകരേ! നിങ്ങൾ മറ്റു ദേവതകളെ ആശ്രയിക്കാതിരിക്കൂ. മറ്റു ദേവതകളെ സ്തുതിക്കാതിരിക്കൂ. പവിത്രമായ സോമത്തോടുകൂടിയ ഹോതാക്കളേ! നിങ്ങൾ ഇന്ദ്രനെ സ്തുതിച്ചുകൊണ്ട് തുടർച്ചയായി മന്ത്രങ്ങൾ ഗാനം ചെയ്യുവിൻ.

2. ***അവക്രക്ഷിണ വൃഷഭം യഥാജൂര ഗാം ന ചർഷണീസഹം,***
***വിദ്വേഷണം സംവനനോഭയങ്കരം മഹിഷ്ഠമുഭയാവിനം.***

ആ ഇന്ദ്രൻ വൃഷഭസമാനം ചരിക്കുന്നവനും ശത്രുക്കളെ വിദ്വേഷിക്കുന്നവനും രണ്ടുലോകങ്ങളുടെയും രക്ഷകനുമാകുന്നു.

3. ***യച്ചിദ്ധി ത്വാ ജനാ ഇമേ നാനാ ഹവന്ത ഊതയേ,***
***അസ്മാകം ബ്രഹ്മേദമിന്ദ്ര ഭൂതു തേഹാ വിശ്വാ ച വർധനം.***

ഹേ ഇന്ദ്രാ! നിന്റെ രക്ഷയെ പ്രാപിക്കുന്നതിനുവേണ്ടി അനേകം പുരുഷന്മാർ നിന്നെ ആഹ്വാനം ചെയ്യുന്നു. ഞങ്ങളുടെ ഈ സ്തോത്രങ്ങൾ നിന്നെ വളർത്തുന്നതാകുന്നു.

4. ***വി തർതൂര്യന്തേ മഘവൻ വിപശ്ചിപതോര്യോ വിപോ ജനാനാം,***
***ഉപ ക്രമസ്വ പുരുരൂപമാ ഭര വാജം നേദിഷ്ഠമൂതയേ.***

ഹേ ഇന്ദ്രാ! നീ അതിവേഗം ആഗതനായി വിശാലമായ രൂപത്തെ ധരിക്കൂ. ഈ ജ്ഞാനികളായ മനുഷ്യരുടെയും യജമാനന്മാരുടെയും അംഗുലികൾ അതിവേഗം ചലിച്ചുകൊണ്ടിരിക്കുന്നു. നീ ഞങ്ങളെ പാലിക്കുന്നതിനുവേണ്ടി അന്നം ഞങ്ങളുടെ സമീപം കൊണ്ടുവന്നു ദാനം ചെയ്താലും.

## സൂക്തം എൺപത്തിയാറ്

(ഋഷി-വിശ്വാമിത്രൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ത്രിഷ്ടുപ്)

1. ***ബ്രഹ്മണാ തേ ബ്രഹ്മയുജാ യുനജ്മി ഹരീ സഖായാ സധമാദ ആശൂ,***
***സ്ഥിരം രഥം സുഖമിന്ദ്രാധിതിഷ്ഠൻ പ്രജാനൻ വിദ്വാം ഉപ യാഹി സോമം.***

കർമ്മബദ്ധമായ മന്ത്രങ്ങൾവഴി നിന്റെ രഥത്തിൽ അശ്വങ്ങളെ സംയുക്ത മാക്കുന്നു. ഹേ ജ്ഞാനിയായ ഇന്ദ്രാ! സുഖകാരിയായ ആ രഥത്തിലാരൂഢനായി ഞങ്ങളുടെ ഈ സോമത്തിനു സമീപം ആഗതനായാലും.

## സൂക്തം എൺപത്തിയേഴ്

(ഋഷി-വസിഷ്ഠൻ. ദേവത-ഇന്ദ്രൻ, ബൃഹസ്പതി. ഛന്ദസ്-ത്രിഷ്ടുപ്)

1. ***അധ്വര്യവോf രുണം ദുഗ്ധമംശും ജുഹോതന വൃഷഭായക്ഷിതീനാം, ഗോരാദ വേദീയാം അവപാനമിന്ദ്രോ വിശ്വാഹേദ്യാതി സുത- സോമച്ഛരിൻ.***

ഹേ മാന്ത്രികരേ! ഇന്ദ്രൻ ഭൂമിയിൽ മഴ പെയ്യിക്കുന്നവനാകുന്നു അവനുവേണ്ടി സോമത്തിന്റെ ക്ഷീരരൂപമായ അംശത്തെ ആഹുതി നൽകൂ. ആ ഇന്ദ്രൻ സോമത്തെ ആഗ്രഹിച്ചുകൊണ്ട് അതു പാനം ചെയ്യുന്നതിനായി ആഗതനാകുന്നു.

2. ***യദ് ദധിഷേ പ്രദിവി ചാർവഗ്നം ദിവേദിവേ പീതിമിദസ്യ വക്ഷി, ഉത ഹൃദോത മനസാ ജുഷാണ ഉശന്നിന്ദ്ര പ്രസ്ഥിതാൻപാഹി സോമാൻ.***

ഹേ ഇന്ദ്രാ! നീ ആകാശത്തിൽ മനോഹരമായ അന്നം വഹിച്ചു കൊണ്ടിരി ക്കുകയും യജ്ഞാദികർമ്മങ്ങളുടെ അവസരങ്ങളിൽ സോമം പാനം ചെയ്യുകയും ചെയ്യുന്നു. അതിനാൽ ഈ സോമം ആഗ്രഹിച്ചുകൊണ്ട് ഇവനെ രക്ഷിക്കൂ.

3. ***ജജ്ഞാനഃ സോമം സഹസേ പപാഥ പ്ര തേ മാതാ മഹിമാന മുവാച!,***
***ഏന്ദ്ര പപ്രാഥോർവന്തരിക്ഷം യുധാ ദേവേഭ്യോ വവിശ്ചകർഥ.***

ഹേ ഇന്ദ്രാ! നീ പ്രത്യക്ഷനായപ്പോൾത്തന്നെ സോമത്തിന്റെ അടുക്ക ലേയ്ക്കു പോകുന്നു. നീ സംഗ്രാമത്തിൽ വിജയിയായി ദേവതകൾക്ക് ധനം നൽകി. വിശാലമായ അന്തരീക്ഷത്തിൽക്കൂടി നീ പൊയ്ക്കൊണ്ടിരിക്കുന്നു. ആ അന്തരീക്ഷം നിങ്ങളുടെ മഹിമയെ വർണ്ണിച്ചുകൊണ്ടിരിക്കുന്നു.

4. ***യദ യാദയാ മഹതോ മന്യമാനാൻ സാക്ഷാമ താൻ ബാഹുഭിഃ ശാശദാനാൻ,***
***യദ്ധാ നൃഭിർവൃത ഇന്ദ്രാഭിയുധ്യാസ്തം ത്വായാജിം സൗശ്രവസ ജയേം.***

ഹേ ഇന്ദ്രാ! നീ മനുഷ്യരോടുകൂടി യുദ്ധം ചെയ്യൂ. ഞങ്ങൾ നിന്റെ ശക്തിയോടുകൂടി യുദ്ധത്തിൽ വിജയിച്ച് യശസ്വികളാകണേ. നീ ഏതു ഭുജങ്ങളാൽ വലിയ വലിയ ശത്രുക്കളുമായി യുദ്ധം നടത്തിയിരുന്നുവോ ആ ഭുജങ്ങളുടെ ശക്തിയാൽ ഞങ്ങളെ യുക്തരാക്കൂ.

5. ***പ്രേന്ദ്രസ്യ വാചാ പ്രഭമാ കൃതാനി പ്ര നൂതാനാ മഘവാ യാ ചകാര, യദേദദേവീരസഹിഷ്ട മായാ അഥാ ഭവത് കേവലഃ സോമോ അസ്യ.***

ഹേ ഇന്ദ്രാ! ഞാൻ നിന്റെ പുതിയതും പഴയതുമായ കർമ്മങ്ങളെ വർണ്ണിക്കുന്നു. നിങ്ങൾ ഏതെല്ലാം രാക്ഷസന്മാരെ എതിർത്തിരുന്നുവോ അതുകാരണം സോമം നിന്റേതായിത്തീർന്നു.

6. ***തവേദം വിശ്വമഭിതഃ പശവ്യ യത് പശ്യസി ചക്ഷസാ സൂര്യസ്യ, ഗവാമസി ഗോപതിരേക ഇന്ദ്ര ഭക്ഷീമഹി ത പ്രയതസ്യ വസ്വഃ.***

ഹേ ഇന്ദ്രാ! ഈ കാണുന്ന മൃഗധനമെല്ലാം നിന്റേതാകുന്നു. നീ ഗോക്കളെ പാലിക്കുന്നവനാകുന്നു. നീ സൂര്യരൂപമാകുന്ന ചക്ഷുസ്സുകളാൽ ദർശനം ചെയ്യുന്നവനാകുന്നു. നീ ഈ ഉപാസകരുടെ ആഗ്രഹഫലങ്ങളിൽ അത്യധികം ശ്രദ്ധയുള്ളവനാകുന്നു. അങ്ങനെയുള്ള നിന്റെ ധനത്തെ ഞങ്ങൾ പ്രാപിക്കണേ.

7. ***ബൃഹസ്പതേ യുവമിന്ദ്രശ്ച വസ്വോ ദിവ്യസ്യേശാഥേ ഉതപാർഥിവസ്യ,***
***ധത്തം രയിം സ്തുവതേ കോരയേ ചിദ് യൂയം പാത സ്വസ്തിഭി സദാ നഃ.***

ഹേ ബൃഹസ്പതീ! ഹേ ഇന്ദ്രാ! നിങ്ങൾ രണ്ടുപേരും ദിവ്യവും ഭൗമികവുമായ സമ്പത്തുകളുടെ യജമാനന്മാരാകുന്നു. നിങ്ങൾ നിങ്ങളുടെ രക്ഷാശക്തിവഴി ഞങ്ങളെ സംരക്ഷിച്ചുകൊണ്ട് ഞങ്ങൾക്ക് ധനത്തെ പ്രദാനം ചെയ്യൂ.

## സൂക്തം എൺപത്തിയെട്ട്

(ഋഷി–വാമദേവൻ. ദേവത–ബൃഹസ്പതി. ഛന്ദസ്–ത്രിഷ്ടുപ്)

1. ***യസ്തസ്തംഭ സഹസാ വി ജ്മോ അന്താൻ ബൃഹസ്പതി–സ്ത്രിഷധസ്ഥോ രവേണ,***
***ത പ്രത്നാസ ഋഷയോ ദീധ്യാനാ പുരോ വിപ്രാ ദധിരേ മന്ദ്രജിഹ്വം.***

ബൃഹസ്പതി തന്റെ ഉച്ചശബ്ദത്താൽ ഭൂമിയുടെ എല്ലാ ഭാഗങ്ങളേയും സ്തംഭിപ്പിച്ചു. അവന്റെ പുരാതനമായ ഋഷിത്വം എപ്പോഴും ശ്രദ്ധിക്കപ്പെടുന്നു. ആ ബൃഹസ്പതി സന്തോഷം ജനിപ്പിക്കുന്ന വാക്കുകളോടുകൂടിയവനാകുന്നു. ജ്ഞാനികളായ ബ്രാഹ്മണർ അവനെ ഒന്നായി കരുതുന്നു.

2. ***ധുനേതയഃ സുപ്രകേതം മദന്തോ ബൃഹസ്പതേ അഭി യേ നസ്തതസ്രേ,***
***പൃഷന്തം സുപ്രമദബ്ധമൂർവം ബൃഹസ്പതേ രക്ഷതാദസ്യ യോനിം.***

ഹേ ബൃഹസ്പതീ! ഏത് ഋത്വിക്കുകൾ നിന്നെ ഞങ്ങളിലേയ്ക്കാകർഷിക്കുന്നുവോ ഘൃതബിന്ദുയുക്തരായ ആ ഋത്വിക്കുകളെ നീ സംരക്ഷിക്കൂ.

3. ***ബൃഹസ്പതേ യാ പാമാ പരാവദത ആ ത ഋതസ്പൃശോനി ഷേദുഃ, തുഭ്യം ഖാതാ അവതാ അദ്രിദുഗ്ധാ മധ്വ ശ്ചോതംത്യഭിതോ വിരപ്ശമൂ.***

ഹേ ബൃഹസ്പതീ! സത്യസംരക്ഷകരായ ഋത്വിക്കുകൾ നിന്റെ രക്ഷാസാധനങ്ങളായ മഹാരക്ഷനിമിത്തം പർവ്വതങ്ങളിൽ സംഭൃതങ്ങളായിരിക്കുന്ന സുന്ദരമായ മധുവിനെ നിങ്ങളുടെമേൽ വർഷിക്കുന്നു.

4. ***ബൃഹസ്പതിഃ പ്രഥമം ജായമാനോ മഹോ ജ്യോതിഷഃ പരമേ വ്യോമൻ, സപ്താസ്യതുവിജാതോ രവേണ വി സപ്തരശ്മിരധമത് തമാംസി.***

ആ ബൃഹസ്പതി മഹത്തായ ജ്യോതിശ്ചക്രത്തിൽക്കൂടി പരമവ്യോമത്തിൽ ആവിർഭവിച്ച് സപ്തരശ്മികളായി അന്ധകാരത്തെ നശിപ്പിക്കുന്നു.

5. ***സ സുഷ്ടുഭാ സ ഋക്കതാ ഗണേന ബലം രുരോജ ഫലിംഗം രവേണ, ബൃഹസ്പതിരുസ്രിയാ ഹവ്യസൂദഃ കനിക്രദദ് വാവശതീരുദാജത്.***

മന്ത്രയുക്തമായ ഗണങ്ങൾവഴിയായി ആ ബൃഹസ്പതി മേഘങ്ങളെ വർഷിപ്പിക്കുന്നു. അവൻ ഹവിസ്സിനാൽ പ്രേരിതനായി ആഗ്രഹിക്കുന്ന ഗോക്കളെ തുടർച്ചയായി ശബ്ദമുണ്ടാക്കിക്കൊണ്ടു പ്രാപിക്കുന്നു.

6. ***ഏവാ പിത്രേ വിശ്വദേവായ ബഷ്ണേ യജ്ഞം വിധേമ നമസാ ഹവിർഭിഃ,***
***ബൃഹസ്പതേ സുപ്രജാ വീരവന്തോ വയം സ്യാമ പതയോ രയീണാം.***

ഹേ ബൃഹസ്പതീ! ഞങ്ങൾ സുന്ദരന്മാരായ വീരപുത്രന്മാരാലും ധനത്താലും സമ്പന്നരാകണേ. ഞങ്ങൾ ഹവിസ്സിനാലും നമസ്ക്കാരത്താലും ആ ബൃഹസ്പതിയെ പൂജിക്കുന്നു.

## സൂക്തം എൺപത്തിയൊമ്പത്

(ഋഷി–കൃഷ്ണൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–അനുഷ്ടുപ്)

1. ***അസ്തേവ സു പ്രതരം ലായമസ്യൻ ഭ്രഷന്നിവ പ്ര ഭരാ സ്തോമമസ്മൈ,***
***വാചാ വിപ്രാസ്തരത വാചമര്യോ നിരാമയ ജരിതഃ സോമ ഇന്ദ്രം.***

ഹേ ബ്രാഹ്മണരേ! നിങ്ങൾ ഇന്ദ്രനുവേണ്ടി യാഗം ആരംഭിക്കുവിൻ. മന്ത്രരൂപമാകുന്ന വാണിയാൽ അക്കര കടന്നുപോകുവിൻ. ഹേ ഗായകന്മാരേ! നിങ്ങൾ ഇന്ദ്രനെ സോമത്താൽ പ്രസാദിപ്പിക്കൂ.

2. ***ദോഹേന ഗാമുപ ശിക്ഷാ സഖായം പ്ര ബോധയ ജരിതർജാരമിന്ദ്രം, കോശം ന പൂർണ്ണ വസുനാ ന്യൃഷ്ടമാ ച്യാവയ മഘദേയായ ശൂരം.***

ഹേ ഗായകരേ! സ്വന്തം മിത്രരൂപമായ വാണിയെ ദോഹനം ചെയ്യുകയും ശത്രുക്കളെ പരാജയപ്പെടുത്തുന്ന ഇന്ദ്രനെ വിളിക്കുകയും ചെയ്യൂ. ധനത്താൽ സമ്പന്നമായ കോശത്തിനുതുല്യം ശുദ്ധമായ സോമത്തെ ഇന്ദ്രനുവേണ്ടി വർഷിക്കൂ.

3. ***കിമങ്ഗ ത്വാ മഘവൻ ഭോജമാഹുഃ ശിശീഹി മാ ശിശയം ത്വാം ശൃണോമി,***
***അപ്നസ്വതീ മമ ധീരസ്തു ശക്ര വസുവിദം ഭഗമിന്ദ്രാ ഭരാ നഃ.***

ഹേ ഇന്ദ്രാ! നീ ഭോഗിക്കുന്നവനാകുന്നു, നീ ശത്രുക്കളെ ക്ഷീണിപ്പിക്കുന്നവനാകുന്നു. എന്നെ ക്ഷീണിപ്പിക്കാതിരിക്കൂ. എനിക്ക് ധനം ലഭിക്കുന്ന സൗഭാഗ്യത്തെ നൽകൂ. എൻെറ ബുദ്ധി കർമ്മങ്ങളിലേയ്ക്കു മുന്നേറണേ.

4. ***ത്വാം ജനാ മമസത്യേഷ്വിന്ദ്ര സംതസ്ഥാനാ വി ഹ്വയന്തേ സമീകേ, അത്രാ യുജം കൃണുതേ യോ ഹവിഷ്മാന്നാസുന്വതാ സഖ്യം വഷ്ടി ശൂരഃ.***

ഹേ ഇന്ദ്രാ! എൻെറ പുരുഷൻ നിന്നെത്തന്നെ ആഹ്വാനം ചെയ്യുന്നു. ഏതൊരുത്തൻ നിൻെറ മിത്രതയെ കാംക്ഷിക്കുകയും ഹവിസ്സിനോടുകൂടിയ കർമ്മങ്ങളെ അനുഷ്ഠിക്കുകയും ചെയ്യുന്നുവോ അവൻ സോമത്തെ സംസ്ക്കരിച്ചെടുക്കുന്നു.

5. ***ധനം ന സ്പന്ദ്രം ബഹുലം യോ അസ്മൈ തീവ്രാൻ ത് സോമാം ആസുനോതി പ്രയസ്വാൻ,***
***തസ്മൈ ശത്രൂൻത്സുകാൻ പ്രാതരഹ്നോ നി സ്വഷ്ട്രാൻ യുവതി ഹന്തി വൃതം.***

യാതൊരുത്തൻ ഇന്ദ്രനുവേണ്ടി സോമത്തെ സംസ്ക്കരിച്ചെടുക്കാതിരിക്കുന്നുവോ അവൻെറ ധനം മാറിമാറിപ്പോകുകയും ഇന്ദ്രൻ അവനെ ശത്രുക്കളിൽ കൂട്ടിച്ചേർക്കുകയും അവനെ വജ്രായുധത്താൽ പ്രഹരിക്കുകയും ചെയ്യുന്നു.

6. ***യസ്മിൻ വയം ദധിമാ ശംസാമിന്ദ്രേയഃ ശിശ്രായ മഘവാ കാമമസ്മേ,***
***ആരാച്ചിത് സൻ ഭയതാമസ്യ ശത്രുൻയസ്മൈ ദ്യുമ്നാ ജന്യാ നമന്താം.***

ഏതൊരിന്ദ്രൻ നമ്മുടെ അഭീഷ്ടങ്ങളെ പൂർണ്ണമാക്കുന്നുവോ ഏതൊരിന്ദ്രനെ നാം പ്രശംസിക്കുന്നുവോ ആ ഇന്ദ്രനോടടുക്കുമ്പോൾത്തന്നെ ശത്രുക്കൾ ഭയഭീതരായിത്തീരണേ. പ്രപഞ്ചത്തിലുള്ള എല്ലാ ജീവികളും ആ ഇന്ദ്രനെ നമസ്ക്കരിക്കണേ.

7. ***ആരാച്ഛത്രുമപ ബാധസ്വ ദൂരമുഗ്രോ യഃ ശംബഃ പുരുഹൂത തേന,***
***അസ്മേ ധേഹി യവമദ് ഗോമദിന്ദ്ര കൃധീ ധിയം ജരിത്രേ വാജരത്നാം.***

ഹേ ഇന്ദ്രാ! നീ ഉഗ്രമായ വജ്രായുധത്താൽ അടുത്തും അകലെയുമുള്ള ശത്രുക്കളെ സംഹരിക്കൂ. ഞങ്ങൾക്ക് അന്നത്തോടുകൂടിയ ബുദ്ധി നൽകി അന്നത്താലും മൃഗങ്ങളാലും പൂർണ്ണമായ ധനത്തിൽ പ്രതിഷ്ഠിക്കൂ.

8. ***പ്ര യമന്തർവൃഷസവാസോ അഗ്മൻ തീവ്രാഃ സോമാ ബഹുലാന്താസ ഇന്ദ്രം,***
***നാഹ ദാമാനം മഘവാ നി യംസൻ നി സുന്വതേ വഹതി ഭൂരി വാമം.***

ഏതൊരിന്ദ്രൻെറ അടുക്കലേയ്ക്ക് തീക്ഷ്ണമായ സോമം ഗമിക്കുന്നുവോ ആ ഇന്ദ്രൻ ധനത്തിൻെറ ബാധകളെയെല്ലാം നീക്കുകയും സോമത്തെ സംസ്ക്കരിച്ചെടുക്കുന്ന ഗായകന് അളവറ്റ ധനം ദാനം ചെയ്യുകയും ചെയ്യുന്നു.

9. ***ഉത പ്രഹാമതിദീവാ ജയതി കൃതമിവ ശ്വഘ്നീ വി ചി നോതി കാലേ,***
***യോ ദേവകാമോ ന ധനം രുണദ്ധി സമിത് തം രായഃ സൃജതി സ്വധാഭിഃ.***

ക്രീഡാകുശലനായ വ്യക്തി ചൂതുകളിയിൽ എതിരാളിയെ പരാജയപ്പെടുത്തുന്നു. എന്തുകൊണ്ടെന്നാൽ അവൻ നല്ല നല്ല അക്ഷങ്ങളെ അന്വേഷിക്കുന്നു. ആ കളിക്കാരൻ ഇന്ദ്രനെ ചിന്തിച്ചുകൊണ്ട് ജയിച്ചു കിട്ടിയ ധനം വ്യർത്ഥമായി നശിപ്പിക്കാതെ ഇന്ദ്രൻെറ കാര്യത്തിനുവേണ്ടി വിനിയോഗിക്കുന്നു.

10. ***ഗോഭിഷ്ടരേമാമതിം ദുരേവാം യവേന വാ ക്ഷുധം പുരുഹൂത വിശ്വേ,***
***വയം രാജസു പ്രഥമാ ധനാന്യരിഷ്ടാസോ വൃജനീഭിർജയേമഃ.***

ഹേ ഇന്ദ്രാ! ദരിദ്രതയിൽനിന്നും ലഭ്യമായ ദുർബുദ്ധിയെ ഞങ്ങൾ മൃഗങ്ങൾ വഴിയായി തള്ളിക്കളയുന്നു. അന്നത്തിൻെറ വിശപ്പിനെ ശാന്തമാക്കൂ. ശക്തമായ അക്ഷത്താൽ കളി നടത്തി എതിരാളികളുടെമേൽ വിജയം പ്രാപിച്ച ഞങ്ങൾ രാജാവിൽനിന്നും ധനം പ്രാപിക്കണേ.

11. ***ബൃഹസ്പതിർനഃ പരി പാതു പശ്ചാദുതോത്തരസ്മാദ ധരാദധായോഃ,***
***ഇന്ദ്രഃ പുരസ്താദുത മധ്യതോ നഃ സഖാ സഖിഭ്യോ വരീവഃ കൃണോതു.***

ഏതൊരു ശത്രു ഞങ്ങളെ വധിക്കണമെന്നുള്ള പാപത്തെ ആഗ്രഹിക്കുന്നുവോ അവനിൽനിന്നും ബൃഹസ്പതിദേവത നമ്മെ രക്ഷിക്കണേ. കൂടാതെ മറ്റു മിത്രങ്ങളേക്കാൾ നമ്മെ ഉൽകൃഷ്ടരാക്കുകയും ചെയ്യണേ.

### സൂക്തം തൊണ്ണൂറ്

(ഋഷി–ഭരദ്വാജൻ. ദേവത–ബൃഹസ്പതി. ഛന്ദസ്–ത്രിഷ്ടുപ്)

1. ***യോ അദ്രിഭിത് പ്രഥമജാ ഋതാവാ ബൃഹസ്പതിരാങ്ഗിരസോ ഹവിഷ്മാൻ,***
***ദ്വിർബഹജ്മാ പ്രാധർമസത് പിതാ ന ആ രോദസീ വൃഷഭോ രോരവീതി.***

ആദ്യമായി പ്രത്യക്ഷപ്പെട്ടവനും മേഘങ്ങളെ പിളർക്കുന്നവനും സത്യസമ്പന്നനുമായ അംഗിരസ്സ് ബൃഹസ്പതിഹവിസ്സിനെ പ്രാപിക്കുവാൻ യോഗ്യനാകുന്നു. പാലകനായ അവൻ ആകാശത്തിലും ഭൂമിയിലും ശബ്ദമുണ്ടാക്കുന്ന മേഘങ്ങളെ വർഷിപ്പിക്കുന്നു.

2. ***ജനായ ചിദ് യ ഈവത ഉ ലോകം ബൃഹസ്പതിർദേവഹുതൗ ചകാര,***
***ഘ്നൻ വൃത്രാണി വി പുരോ ദർദരീതി ജയച്ഛത്രൂംരമിത്രാൻ പൃത്സു–സാഹൻ.***

ദേവമാതാവിൽ ലോകത്തെ സൃഷ്ടിച്ചവനും മനുഷ്യർക്കുവേണ്ടി മേഘങ്ങളെ വർഷിപ്പിച്ചവനും ബൃഹസ്പതിയാകുന്നു. അവൻ മൃഗങ്ങളുടെ മേൽ വിജയം വരിച്ച് സൈന്യങ്ങളെ നേരിടുന്നു.

3. ***ബൃഹസ്പതിഃ സമ ജയദ് വസൂനി മഹോ വ്രജാൻ ഗോമതോ ദേവ ഏഷഃ,***
***അപഃ സിഷാസൻത്സ്വരപ്രതീതോ ബൃഹസ്പതിർഹന്ത്യമിത്രമർക്കൈഃ.***

ബൃഹസ്പതി ഗോക്കളാൽ സമ്പൂർണ്ണമായ വലിയ ഗോശാലകളേയും ധനത്തേയും ജയിച്ചടക്കിയിരിക്കുന്നു. അവൻ ജലം ദാനം ചെയ്യുന്നതിനുവേണ്ടി സ്വർഗ്ഗത്തിലാരൂഢനാകുകയും മന്ത്രങ്ങളാൽ ശത്രുക്കളെ നശിപ്പിക്കുകയും ചെയ്യുന്നു.

## അനുവാകം എട്ട്

### സൂക്തം തൊണ്ണൂറ്റിയൊന്ന്

(ഋഷി–അയാസ്യൻ. ദേവത–ബൃഹസ്പതി. ഛന്ദസ്–ത്രിഷ്ടുപ്)

1. ***ഇമം ധീയം സപ്തശീർഷ്ണീം പിതാ ന ഋതപ്രജാതാം ബൃഹതീ–മവിന്ദത്,***
***തുരീയം സ്വിജ്ജനയത് വിശ്വജന്യോƒ യാസ്യ ഉക്ഥമിന്ദ്രായ ശംസൻ.***

സത്യത്തിൽക്കൂടി ആവിർഭവിച്ച സപ്തശീർഷബുദ്ധിയെ ബൃഹസ്പതി സ്വീകരിച്ചു. ഭൂമിയിൽനിന്നും ഉത്ഭവിച്ച അയ്യാസ്യൻ ഇന്ദ്രനോടു പറഞ്ഞുകൊണ്ട് തുരീയാവസ്ഥയെ (ആത്മാവ് ബ്രഹ്മത്തിൽ ലീനമാകുന്ന അവസ്ഥ) ഉത്ഭവിപ്പിച്ചു.

2. ***ഋതം ശംസൻത്ര ക്ഷജൂ ദീധ്യാനാ ദിവസ്പുത്രാസോ അസുരസ്യ വിരാഃ,***
***വിപ്രം പദമങ്ഗിരസോ ദധാനാ യജ്ഞസ്യ ധാമ പ്രഥമ മനന്ത.***

സത്യകഥനം വഴി പ്രാണൻെറ വീര്യത്തിൽനിന്നും ജനിച്ച അങ്ഗിരസ്സ് യജ്ഞസ്ഥാനത്തിൽ ഒന്നാമനായി കരുതപ്പെടുന്നു.

3. ***ഹസൈരിവ സഖിഭിർവാവദദ്ഭിരശ്മന്മയാനി നഹനാ വ്യസ്യൻ, ബൃഹസ്പതിരഭികനിക്രദദ് ഗാ ഉത പ്രാസ്തൗദുച്ച വിദ്വാം അഗായത്.***

ബന്ധകങ്ങളായ മേഘങ്ങളെ ഉൽഘാടനം ചെയ്തുകൊണ്ട് ബൃഹസ്പതി സ്തുതിക്കുന്ന വിദ്വാന്മാരെപ്പോലെ കാണപ്പെടുന്നു.

4. ***അവോ ദ്വാഭ്യാം പര ഏകയാ ഗാ ഗുഹാ തിഷ്ഠന്തീനൃതസ്യ സേതൗ, ബൃഹസ്പതിസ്തമസി ജ്യോതിരിച്ഛന്നുദുസ്രാ ആകർവിഹിം തിസ്ര ആവഃ.***

രണ്ടോടുകൂടിയും പിന്നെ ഒന്നായും ഹൃദയമാകുന്ന ഗുഹയിൽ സ്ഥിതി ചെയ്യുന്ന വാണിയെ ഉത്ഭവിപ്പിച്ചുകൊണ്ട് അന്ധകാരത്തിൽ പ്രകാശത്തെ ആഗ്രഹിക്കുന്നവർ പ്രകാശത്തെ പ്രകടമാക്കുന്നു.

5. ***വിദിഭ്യാ പുരം ശയഥേമപാചീം നിസ്ത്രാണി സാകമുദധേരധേന്തത്, ബൃഹസ്പതിരുഷസം സൂര്യ ഗാമർക്ക വിവേദ സ്തനന്നിവ ദ്യൗഃ.***

കോട്ടയെ തകർത്തുകൊണ്ട് പശ്ചിമദിക്കിൽ ഉറങ്ങുന്നു. സമുദ്രത്തിൻെറ ഭാഗങ്ങളെ ത്യജിക്കുന്നില്ല. ആകാശത്തിൽ മുഴങ്ങുന്ന ബൃഹസ്പതി ഉഷസ്സ്, സൂര്യൻ, മന്ത്രം, ഗോക്കൾ ഇവയെ പ്രാപിക്കുന്നു.

6. ***ഇന്ദ്രോ ബലം രക്ഷിതാരം ദുഘാനാം കരേണ വ വി ചകർതാ രവേണ,***
***സേദ്വാഞ്ജിഭിരാശിരമിച്ഛമാനോf രോദയത് പണിമാ ഗാ അമുഷ്ണാൻ.***

കാമധേനുക്കളുടെ പാലകനായ മേഘത്തെ ഇന്ദ്രൻ ഛിന്നഭിന്നമാക്കുന്നു. ഇവൻ വെണ്ണയോടുള്ള ആഗ്രഹത്താൽ ഗോക്കളെ അപഹരിക്കുന്നവരെ വ്യഥിതരാക്കുന്നു.

7. ***സ ഈ സത്യേഭിഃ സഖിഭിഃ ശുചദ്ഭിർഗോധായസം വി ധനസൈരദർദഃ,***
***ബ്രഹ്മണസ്പതിർവൃഷഭിർവരാഹൈർധമസ്വേദേഭിർദ്രവിണം വ്യാനട്.***

ആ ഇന്ദ്രൻ ധനം നൽകുന്നവയും പൃഥിയെ പുഷ്ടിപ്പെടുത്തുന്നവയുമായ മേഘങ്ങളെ ഛിന്നഭിന്നമാക്കുന്നു. ബ്രഹ്മണസ്പതി വർഷണസ്വഭാവത്തോടുകൂടിയ മേഘങ്ങൾവഴി ധനത്തിൽ വ്യാപിച്ചിരിക്കുന്നു.

8. ***തേ സത്യേന മനസാ ഗോപതി ഗാ ഇയാനാസ ഇഷണയന്ത ധീഭിഃ, ബൃഹസ്പതിർമിഥോ അവദ്യപേഭിരുദുസ്രിയാ അസൃജത സ്വയുഗ്ഭിഃ.***

ആ മേഘങ്ങൾ വൃഷഭങ്ങളുടേയും ഗോക്കളുടേയുംമേൽ പതിക്കുന്നതിന് ആഗ്രഹിച്ചുകൊണ്ട് തൻെറ വളർച്ചവഴി അവയെ പ്രാപിക്കുന്നു. ആ അനവദ്യ വാക്കുകളെ പാലിക്കുന്ന ബൃഹസ്പതി മേഘങ്ങൾവഴി ഗോക്കളിൽ സംയുക്തമാകുന്നു.

9. ***തം ബർധയന്തോ മതിഭിഃ ശിവാഭി സിംഹമിവ നാനദത സധസ്തേ,***
***ബൃഹസ്പതിം വൃഷണം ശൂരസാതൗ ഭരേഭരേ അനുമദേമ ജിഷ്ണും.***

യുദ്ധത്തിൽ സിംഹത്തിനുതുല്യം ഗർജ്ജിക്കുന്ന ബൃഹസ്പതിയെ നാം നമ്മുടെ സുബുദ്ധിയോടുകൂടി പ്രവൃദ്ധമാവുകയും യുദ്ധാവസരങ്ങളിൽ അദ്ദേഹത്തെ പ്രസാദിപ്പിക്കുകയും ചെയ്യുന്നു.

10. ***യദാ വാജമസനദ് വിശ്വരൂപമാ ദ്യാമരുക്ഷദുത്തരാണി സദ്മ,***
***ബൃഹസ്പതിം വൃഷണം വർധയന്തോ നാനാ സന്തോ ബിഭ്രതോ ജ്യോതിരാസാ.***

ഇവൻ വിശ്വരൂപമാകുന്ന ആകാശഭവനത്തിൽ ഉയർന്ന് അന്നത്തെ പ്രദാനം ചെയ്യുവാനാഗ്രഹിക്കുമ്പോൾ ജ്യോതിസ്സിനെ ഗ്രഹിച്ചുകൊണ്ട് ബുദ്ധിവഴി ബൃഹസ്പതിയെ പ്രവൃദ്ധമാക്കുന്നു.

11. ***സത്യാമാശിഷം കൃണുതാ വയോധൈ കീരിം ചിദ്ധ്യവഥ സ്വേഭി-രേവൈഃ,***
***പശ്ചാ മൃധോ അപ ഭവന്തു വിസ്വസ്തദ് രോദസീ ശൃണുതം വിശ്വമിന്വേ.***

അന്നത്തിൻെറ പോഷകകാരണങ്ങളുടെ ആശീർവാദത്തെ സാർത്ഥകമാക്കി സ്തുതിക്കുന്നവരുടെ രക്ഷകനാകൂ. ഹേ ദ്യാവാപൃഥ്വീ! നിങ്ങൾ അഗ്നിസംബന്ധിയായ മന്ത്രങ്ങൾ പ്രചണ്ഡങ്ങളാകുമ്പോൾ അവയെ ശ്രവിക്കുവിൻ. എല്ലാ യുദ്ധങ്ങളും കഴിഞ്ഞുപോകട്ടെ.

12. ***ഇന്ദ്രോ മ ാ മഹതോ അർണവസ്യ വി മൂർധാനമഭിനദർബുദസ്യ,***
***അഹന്നഹിമരിണാത് സപ്ത സിന്ധൂൻ ദേവൈർദ്യാപൃഥിവീ പ്രാവതം നഃ.***

മേഘങ്ങളുടെ മസ്തകങ്ങളെ ഇന്ദ്രൻ തൻെറ മഹിമയാൽ മുറിച്ചുകളയുന്നു. അദ്ദേഹം പ്രഹരംകൊണ്ട് സപ്തനദികളേയും പ്രകടമാക്കുന്നു. ഹേ ആകാശമേ! പൃഥ്വീ! നിങ്ങൾ ഞങ്ങളെ പരിപോഷിപ്പിക്കുന്നവരാകുവിൻ.

## സൂക്തം തൊണ്ണൂറ്റിരണ്ട്

(ഋഷി-പ്രിയമേധൻ, പുരുഹന്മാവ്. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി, അനുഷ്ടുപ്, പംക്തി, ബൃഹതി, പ്രഗാഥ.)

1. ***അഭി പ്ര ഗോപതിം ഗിരേന്ദ്രമർച യഥാവിദേ,***
***സൂനു സത്യസ്യ സത്പതിം.***

ഹേ ഗായകരേ! ഗോക്കളുടെ സ്വാമിയായ ഇന്ദ്രനെ പ്രാപിക്കുന്നതുപോലെ തന്നെ നീ അവനെ പൂജിക്കൂ. ഈ ഇന്ദ്രൻ സത്യനിഷ്ഠരായ തൻെറ ഉപാസകരെ സംരക്ഷിക്കുന്നു.

2. ***ആ ഹരയഃ സസൃജ്രിരേf രുഷീരധി ബർഹിഷി,***
***യത്രാഭി സംനവാമഹേ.***

ഏതൊരു കുശാസനത്തിൽ ഞങ്ങൾ ഇന്ദ്രനെ പൂജിക്കുന്നുവോ ആ കുശാസനത്തിന്നടുക്കൽ ഇന്ദ്രൻെറ അശ്വങ്ങളേയും രഥത്തേയും ചേർത്തു നിർത്തുന്നു.

3. ***ഇന്ദ്രായ ഗാവ ആശിരം ദുദുഹ്രേ വജ്രിണേ മധു,***
***യത് സീമുപഹ്വരേ വിദത്.***

ഗോക്കൾ ഇന്ദ്രനുവേണ്ടി ക്ഷീരത്തെ ദോഹനം ചെയ്യുമ്പോൾ അവൻ എല്ലാ ഭാഗങ്ങളിൽനിന്നും മധുരതരമായ സോമരസം സ്വീകരിക്കുന്നു.

4. ***ഉദ് യദ് ബ്രധ്നസ്യ വിഷ്ടപം ഗൃഹമിന്ദ്രശ്ച ഗന്വഹി,***
***മധ്വഃ പീത്വാ സചേവഹി ത്രിഃസപ്ത സഖ്യുഃ പദേ.***

ശിവൻെറ ഭവനമായ സ്വർഗ്ഗത്തിൽ നാമും ഇന്ദ്രനും ഗമനം ചെയ്യണേ. നമുക്ക് ഇരുപത്തിയൊന്നു പ്രാവശ്യം മധുപാനം ചെയ്ത് ഇന്ദ്രൻെറ സഖ്യ ഭാവത്തെ പ്രാപിക്കാം.

5. ***അർചത പ്രാർചത പ്രിയമേധാസോ അർചത,***
***അർചന്തു പുത്രകാ ഉത പുരം ന ധൃഷ്ണ്വർചത.***

ഹേ ഗായകരേ! ഇന്ദ്രൻെറ ശ്രേഷ്ഠമായ രീതിയെ പൂജിക്കുവിൻ, സ്വന്തം ശത്രുക്കളെ വശീകരിക്കുന്നതിനുവേണ്ടി അവനെ പൂജിക്കുവിൻ.

6. ***അവസ്വരാതി ഗർഗരോ ഗോധാ പരി സനിഷ്വണത്,***
***പിങ്ഗാ പരി ച നിഷ്കദദിന്ദ്രായ ബ്രഹ്മോദ്യതം.***

ഇന്ദ്രനുവേണ്ടി മന്ത്രങ്ങളുച്ചരിക്കപ്പെടുമ്പോൾ ക്ലശം ശബ്ദമുണ്ടാക്കുന്നു. ആ സമയം പിശംഗവസ്തുക്കൾ ചലിച്ചുകൊണ്ട് വില്ലിൻെറ ഞാണിനു സമാനം ശബ്ദമുണ്ടാക്കുന്നു.

7. ***ആ യത് പതന്ത്യേന്യഃ സുദുഘാ അനപസ്ഫുരാഃ,***
***അപസ്ഫുരം ഗൃഭായത സോമമിന്ദ്രായ പാതവേ.***

ഹേ ഗായകരേ! ശുഭ്രങ്ങളായ ഈ ധേനുക്കളിൽ സ്ഥിതിചെയ്യുന്ന അവിനാശിയായ വസ്തുവിനെ സ്വീകരിച്ചുകൊണ്ട് ഇന്ദ്രനു പാനം ചെയ്യുന്നതിനുവേണ്ടി സോമത്തെ കൊണ്ടുവരുവിൻ.

8. ***അപാദിന്ദ്രോ അപാദഗ്നിർവിശ്വേ ദേവാ അമത്സത***
***വരുണ ഇദിഹ ക്ഷയത് തമാപോ അഭ്യനൂഷത വത്സം സംശിശ്വരീരിവ.***

ഈ വസ്തുവിനെ ഇന്ദ്രൻ, അഗ്നി, വിശ്വദേവതകൾ തുടങ്ങിയവർ പാനം ചെയ്തിരിക്കുന്നു. ഹേ ജലമേ! സംശിശ്വരിയുടെ വത്സത്തിനു തുല്യം വരുണനെ സ്തുതിക്കൂ.

9. ***സുദേവോ അസി വരുണ യസ്യ തേ സപ്ത സിന്ധവഃ,***
***അനുക്ഷരന്തി കാകുദം സൂർമ്യ സുഷിരാമിവ.***

ഹേ വരുണാ! നിൻെറ അടുക്കൽ പുരസ്താത, വർഷയന്തി, അഭ്രപത്നീ, അശ്വാ, മേഘപത്നാ, ത്രിതുവാ, അസന്ധാ എന്നീ നാമങ്ങളോടുകൂടിയ ഏഴു നദികൾ ഉണ്ട്. നഗരത്തിനു ചുറ്റും ജലം പ്രവഹിക്കുന്നതുപോലെ ഈ നദികളിൽക്കൂടി ജലം പ്രവഹിച്ചുകൊണ്ടിരിക്കുന്നു.

10. ***യോ വ്യതീരഫാണയത് സുയുക്താം ഉപ ദാശുഷേ,***
***തക്വോ നേതാ തദിദ് വപുരുപമാ യോ അമുച്യത.***

യാതൊരുത്തൻ ഹവിർദാതാവിനുവേണ്ടി സംയുക്തങ്ങളെ തരളമാക്കുന്നുവോ യാതൊരുത്തൻ നേതാവായിരിക്കുന്നുവോ അവൻെറ ഉപമ അവൻെറ ശരീരംതന്നെയാകുന്നു. അതായത് അത് മറ്റൊന്നുമായിരിക്കുന്നില്ല.

11. ***അതീദു ശക്ര ഓഹത ഇന്ദ്രോ വിശ്വാ അതി ദ്വിഷഃ,***
***ഭിനത് കനീന ഓദനം പച്യമാനം പരോ ഗിരാ.***

ഇന്ദ്രൻ എല്ലാ ശത്രുക്കളേയും സ്വാധീനത്തിലാക്കുന്നു. അവൻ ഭാരത്തെ നിയന്ത്രിക്കുന്നവനാകുന്നു. അവൻ മന്ത്രത്താൽ പാകം ചെയ്ത ഭക്ഷണം കഠിന മായിരുന്നാൽപോലും ഭേദനം ചെയ്തിരിക്കുന്നു.

12. ***അർഭകോ ന കുമാരകോഽധി തിഷ്ഠന്നവം രഥം,***
***സ പക്ഷന്മഹിഷം മൃഗം പിത്രേ മാത്രേ വിഭുക്രതും.***

അവൻ തന്റെ രഥത്തിൽ ഉൽകൃഷ്ടനായ കുമാരനേപ്പോലെ ആരൂഢ നായിരിക്കുകയും ദ്യോവും പൃഥിവിയും ആയ പിതാമാതാക്കൾ നിമിത്തം വിഭുക്രതു പാകം ചെയ്യുകയും ചെയ്യുന്നു.

13. ***ആ തൂ സുശിപ്ര ദംപതേ രഥം തിഷ്ഠാ ഹിരണ്യയം,***
***അധ ദ്യുക്ഷം സചേവഹി സഹസ്രപാദ മരുഷം സ്വസ്തിഗാമനേ ഹസം.***

ഹേ ഇന്ദ്രാ! നീ സ്വർണ്ണനിർമ്മിതമായ ഈ രഥത്തിൽ ആരൂഢനാകണേ. ഞങ്ങളും നിന്റെ കൃപയാൽ സഹസ്രവാണികളാൽ സമ്പന്നവും സഹസ്ര മാർഗ്ഗയുക്തവുമായ സ്വർഗ്ഗത്തിൽ പ്രവേശിക്കണേ.

14. ***തം ഘേമിത്ഥാ നമസ്വിനസ്വരാജമാസതേ,***
***അർഥ ചിദസ്യ സുധിതം യദേതവ ആവർതയന്തി ദാവനേ.***

ഇന്ദ്രന്റെ ഇപ്രകാരമുള്ള മഹിമയെ അറിയുന്ന വ്യക്തി തന്റെ രാജ്യത്തിൽ അധിഷ്ഠിതനാകുന്നു. ഹവിസ്സിനെ നൽകുന്ന യജമാനനുവേണ്ടി ഋത്വിക്കുകൾ ഇവന്റെ അധീനതയിലുള്ള ധനം പ്രാപ്തമാക്കുന്നു.

15. ***അനു പ്രത്നസ്യൗകസഃ പ്രിയമേധാസ ഏഷാം,***
***പൂർവാമനു പ്രയതിം വൃക്തവർഹിഷോ ഹിതപ്രയസ ആശത.***

സൽബുദ്ധിയോടുകൂടിയ ഋത്വിക്കുകൾ ഇവന്റെ പൂർവ്വഭവനത്തിൽനിന്നും ഹിതകാരിയായ അന്നത്താൽ സമ്പന്നരായി പ്രയതിയെ ഉപയോഗിക്കുന്നു.

16. ***യോ രാജാ ചര്യയണീനാം യാതാ രഥേഭിരധ്രിഗുഃ,***
***വിശ്വാസാം തരുതാ പൂതനാനാം ജ്യേഷ്ഠോ യോ വൃത്രഹാ ഗൃണേ.***

രാജാവായ ഇന്ദ്രൻ ജ്യേഷ്ഠനാകുന്നു. അവൻ രഥത്തിൽ യാത്രചെയ്ത് എല്ലാ സൈന്യങ്ങളേയും കടന്നുപോകുന്നു. ഞാൻ അവനെ സ്തുതിക്കുന്നു.

17. ***ഇന്ദ്രം തം ശുംഭ പുരുഹന്മന്നവസേ യസ്യ ദ്വിതാ വിധർതരി,***
***ഹസ്തായ വജ്രഃ പ്രതി ധായി ദർശതോ മഹീ ദിവേ ന സൂര്യഃ.***

ഹേ പുരുഹന്മൻ! ഇന്ദ്രന്റെ ആസ്തിക്യം മധ്യലോകത്തിലും അന്തരീക്ഷ ത്തിലും സ്വർല്ലോകത്തിലും സ്ഥിതിചെയ്യുന്നു. ക്രീഡയ്ക്കുവേണ്ടി ഉയർത്തി യിരിക്കുന്ന വജ്രായുധം അദ്ദേഹത്തിന്റെ കരങ്ങളിൽ സൂര്യമാനം ദർശനീയ മായിരിക്കുന്നു. ഈ യജ്ഞത്തിൽ അന്നപ്രാപ്തിക്കുവേണ്ടി അതേ ഇന്ദ്രനെ ത്തന്നെ സുസജ്ജിതനാക്കൂ.

18. ***നകിഷ്ഠം കർമണാ നശദ യശ്ചകാര സദാവൃധം,***
***ഇന്ദ്രം ന യജ്ഞൈർവിശ്വഗൂർതൃമ്വസമധൃഷ്ഠം ധഷ്ണോജസം***

യാതൊരുത്തൻ മഹാപരാക്രമിയും പ്രഭുവും അധൃഷ്യനും വൃദ്ധികരനും തേജസ്സാൽ സമ്പന്നനുമായ ഇന്ദ്രനെ ഉപാസിക്കുവാൻ തുടങ്ങുന്നുവോ അവനെ അവന്റെ കർമ്മങ്ങളിൽനിന്നും ആർക്കും തടയുവാൻ സാധ്യമാകുന്നില്ല.

19. ***ആഷാഢമുഗ്രം പൃതനാസു സാസഹി യസ്മിൻ മഹീരുരുജ്രയഃ,***
***സം ധേനാവോ ജായമാനേ അനോനവുർദ്യാവഃ ക്ഷാമോ അനോനവുഃ.***

പ്രചണ്ഡനായ ആ ഇന്ദ്രൻ വിശാലമായ ആശ്രയമാർഗ്ഗത്തോടുകൂടിയവനും വാണികളാൽ സ്തുത്യനും സൈന്യങ്ങളിൽ അസഹനീയനുമാകുന്നു. അദ്ദേഹത്തെ ആകാശവും ഭൂമിയും സ്തുതിക്കുന്നു.

20. ***യദ് ദ്യാവ ഇന്ദ്ര തേ ശതം ശതം ഭൂമീരുത സ്യുഃ,***
***ന ത്വാ വജ്രിൻത്സഹസ്രം സൂര്യാം അനു ന ജാതമഷ്ട രോദസീ.***

ഹേ ഇന്ദ്രാ! നൂറുനൂറ് ആകാശങ്ങളും ഭൂമികളുമുണ്ടായിരിക്കണേ. അഥവാ ആയിരക്കണക്കായ സൂര്യന്മാർ ആകാശവും ഭൂമിയുമായി ഭവിക്കണേ. എന്നിരുന്നാലും അവയ്ക്ക് നിങ്ങളോടു തുല്യത വഹിക്കുവാൻ കഴിയുന്നില്ല.

21. ***ആ പ്രപാഥ മഹിനാ വൃഷ്ണ്യാ വൃഷൻ വിശ്വാ ശവിഷ്ട ശവസാ,***
***അസ്മാം അവ മഘവൻ ഗോമതി വ്രജേ വജ്രിഞ്ചിത്രാഭിരൂതിഭിഃ.***

ഹേ ഇന്ദ്രാ! ഞങ്ങളുടെ ഗോചരഭൂമികളിൽ നിന്റെ രക്ഷാസാധനങ്ങളാൽ ഞങ്ങളെ രക്ഷിച്ചുകൊണ്ട് അഭിവൃദ്ധിയിലേയ്ക്കാനയിക്കൂ.

## സൂക്തം തൊണ്ണൂറ്റിമൂന്ന്

(ഋഷി-പ്രഗാഥൻ, ദേവജാമയൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി)

1. ***ഉത് ത്വാ മന്ദന്തു സ്തോമാഃ കൃഷ്ണുഷ്വ രാധോ ആദ്രിവഃ,***
***അവ ബ്രഹ്മാദ്വിഷോ ജഹി.***

ഹേ വജ്രായുധാ! ഈ സ്തുതികൾ നിന്നെ സന്തോഷിപ്പിക്കുന്നവയാകണേ. നീ ബ്രഹ്മദ്വേഷികളെ നശിപ്പിച്ച് ഞങ്ങൾക്കു ധനം പ്രദാനം ചെയ്യണേ.

2. ***പദാ പണോരരാധസോ നി ബാധസ്വ മഹാം അസി,***
***നഹി ത്വാ കശ്ചന പ്രതി.***

ഹേ ഇന്ദ്രാ! ശത്രുക്കളുടെ ധനം തട്ടിയെടുത്ത് അവരെ സംഹരിക്കണേ. നീ മഹാനാകുന്നു. ആർക്കും നിന്നെ എതിർത്തുകൊണ്ടു നിലനിൽക്കുവാൻ കഴിയുന്നില്ല.

3. ***ത്വമീശിഷേ സുതാനാമിന്ദ്ര ത്വമസുതാനാം,***
***ത്വം രാജാ ജനാനാം.***

ഹേ ഇന്ദ്രാ! നീ പവിത്രമായ സോമരസത്തിന്റെയും മനുഷ്യരുടെയും സ്വാമിയാകുന്നു.

4. ***ഈങ്ഖയന്തീരപസ്തുവ ഇന്ദ്രം ജാതമുപാസതേ,***
***ഭേജാനാസഃ സുവീര്യം.***

ജലം ആഗ്രഹിച്ചുകൊണ്ടും ശ്രേഷ്ഠമായ വീര്യത്തെ വ്യാപിപ്പിച്ചുകൊണ്ടും ഔഷധികൾ ഉത്ഭവിച്ചിരിക്കുന്നു. അവ ഇന്ദ്രനെ ആരാധിക്കുന്നു.

5. ***ത്വമിന്ദ്ര ബലാദധി സഹസോ ജാത ഓജസഃ,***
***ത്വം വൃഷൻ വൃഷേദസി.***

ഹേ ഇന്ദ്രാ! നീ ഫലങ്ങളെ വർഷിക്കുന്ന സ്വന്തം ധർഷകമായ ഓജസ്സോടുകൂടി ആവിർഭവിച്ചിരിക്കുന്നു.

6. ***ത്വമിന്ദ്രാസി വൃത്രഹാ വ്യന്തരിക്ഷമതിരഃ,***
***ദ്യൃദ് ദ്യാമസ്തഭ്നാ ഓജസാ.***

ഹേ ഇന്ദ്രാ! നീ അന്തരീക്ഷത്തെ കടന്നുപോകുന്നതിൽ സമർത്ഥനാകുന്നു. അവിടെ നീ വൃത്രാസുരനെ നശിപ്പിക്കുന്നു. നിന്റെ ഓജസ്സ് എല്ലാത്തിനേയും സ്തംഭിപ്പിക്കുന്നതാകുന്നു. അതുകൊണ്ട് ദ്യുലോകം സ്ഥിരമായി നിലനിൽക്കുന്നു.

7. ***ത്വമിന്ദ്ര സജോഷസമർക്ക ബിഭർഷി ബാഹ്വോഃ,***
***വജ്രം ശിശാന ഓജസാ.***

ഹേ ഇന്ദ്രാ! നീ പ്രതികാരമന്ത്രത്തെ വഹിച്ചതിനുശേഷം തീക്ഷ്ണമായ സ്വന്തം വജ്രത്തെ തൻെറ ഓജസ്സിനാൽ ധരിച്ചിരിക്കുന്നു.

8. ***ത്വമിന്ദ്രാഭിഭൂരസി വിശ്വാ ജാതാന്യോജസാ,***
***സ വിശ്വാ ഭുവ അഭാവഃ.***

ഹേ ഇന്ദ്രാ! ജന്മമെടുത്തിട്ടുള്ള എല്ലാ വസ്തുക്കളേയും നീ സ്വന്തം ശക്തിക്കധീനമാക്കിയിരിക്കുന്നു. അതിനാൽ എല്ലാ ശക്തികളേയും തൻെറ അധീനതയിലാക്കൂ.

## സൂക്തം തൊണ്ണൂറ്റിനാല്

(ഋഷി–കൃഷ്ണൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–ത്രിഷ്ടുപ്, ജഗതി)

1. ***ആ യാത്വിന്ദ്രഃ സ്വപതിർമദായ യോ ധർമണാ തൂതുജാനസ്തു–വിഷ്മാൻ,***
***പ്രത്വക്ഷാണോ അതി വിശ്വാ സഹാംസ്യപാരേണ മഹതാ വൃഷ്ണ്യേന.***

ധനത്തിൻെറ ഈശ്വരനായ ഇന്ദ്രൻ,ധർമ്മത്തെ നിലനിർത്തുന്ന ഇന്ദ്രൻ സന്തോഷസമന്വിതം ആഗതനാവുകയും തൻെറ ശക്തിയാൽ ശത്രുക്കളെ ഓരോ വിധത്തിലും ക്ഷീണിപ്പിക്കുകയും ചെയ്യണേ.

2. ***സുഷ്ഠാമാ രഥഃ സുയമാ ഹരീ തേ മിമ്യക്ഷ വജ്രേ നൃപതേ ഗഭസ്തൗ, ശീഭം രാജൻത്സുപഥാ യാഹ്യർവാങ് വർധാമ തേ പപുഷോ വൃഷ്ണ്യാനി.***

ഹേ ഇന്ദ്രാ! നിൻെറ ഭുജങ്ങളിൽ വജ്രായുധം സ്ഥിതിചെയ്യുന്നു. നിൻെറ അശ്വങ്ങൾ എല്ലാവിധത്തിലും നിനക്കധീനമായിരിക്കുന്നു. രഥത്തിലിരിക്കേണ്ട നിൻെറ സ്ഥാനവും അതിശ്രേഷ്ഠമാകുന്നു. അതിനാൽ സ്വർഗ്ഗത്തിൽനിന്നും സുന്ദരമായ മാർഗ്ഗത്തിൽക്കൂടി ആഗതനാകൂ. ഞങ്ങൾ നിൻെറ സോമപാന ത്തിൻെറ അഭിലാഷശക്തിയെ ഉത്തേജിപ്പിക്കുന്നു.

3. ***ഏന്ദ്രവാഹോ നൃപതിം വജ്രബാഹുമുഗ്രമുഗ്രാസസ്തവിഷാസ ഏനം, പ്രത്യക്ഷസം വൃഷഭം സത്യശുഷ്മമേമസ്മത്രാ സധമാദോ ബഹന്തു.***

വജ്രാധാരിയായ രാജാവും ഭയങ്കരന്മാരായ ശത്രുക്കളെ ക്ഷീണിപ്പിക്കുന്ന വനും സത്യത്താൽ ശുശക്തനും ഫലങ്ങളെ വർഷിക്കുന്നവനും ആയ ഇന്ദ്രനെ നമ്മുടെ ഈ യജ്ഞസ്ഥാനത്തേയ്ക്ക് അവൻെറ ശക്തന്മാരായ അശ്വങ്ങൾ കൂട്ടിക്കൊണ്ടുവരണേ.

4. ***ഏവാ പതിം ദ്രോണസാചം സചേതസമൂർജം സ്കംഭം ധരുണ ആ വൃഷായസേ,***
***ഓജഃ കൃഷ്വ സം ഗൃഭായ ത്വേ അപ്യസോ യഥാ കേനിപാനാ–മിനോ വൃധേ.***

ഹേ ഋത്വിക്കുകളേ! ജ്ഞാനിയും ബലശാലിയും ദ്രോണപാത്രത്താൽ സുസംഗതവുമായ സ്തംഭത്തെ ജലത്താൽ അഭിഷേകം ചെയ്യൂ. കേനിപാന ങ്ങളെ അഭിവൃദ്ധിപ്പെടുത്തുന്നതിനായി ഞാൻ നിന്നിൽ ലയിക്കണേ. നിങ്ങൾ എനിക്ക് ശക്തിയും ആശ്രയവും ദാനം ചെയ്യണേ.

5. ***ഗമന്നസ്മേ വസൂന്യാ ഹി ശസിഷം സ്വാശിഷം ഭരമാ യാഹി സോമിനഃ, ത്വമീശിഷേ സാസ്മിന്നാ സത്സി ബഹിഷ്യനാധൃഷ്യാ തവ പാത്രാണി ധർമണാ.***

ഹേ ഇന്ദ്രാ! ഞങ്ങളാകുന്ന സ്തോത്രകന്മാർക്ക് ശുഭമായ ആശീർവാദം നൽകണേ. ഈ യജമാനനിൽ ധനം സ്ഥാപിക്കട്ടെ. ഹേ സ്വാമിൻ! ഈ സോമഗൃഹത്തിലാഗതനായി കുശാസനത്തിൽ വിരാജിതനായാലും. നിങ്ങളുടെ പാത്രധാരണശക്തിയാൽ അനാധൃഷ്യമാകുന്നു.

6. ***പൃഥക് പ്രായൻ പ്രഥമാ ദേവഹുതയോƒ കൃണ്വത ശ്രവസ്യാ നി ദുഷ്ടരാ,***
***ന യേ ശേകുര്യജ്ഞിയാം നാവമാരുഹമീമൈവ തേ ന്യവിശന്ത കേപയഃ.***

ഹേ ഇന്ദ്രാ! ആര് തങ്ങളുടെ ജ്ഞാനത്തിനും കർമ്മഫലങ്ങൾക്കും അനുസരണമായി ദേവയാനാദിമാർഗ്ഗങ്ങളിൽക്കൂടി പോകുവാനാഗ്രഹിക്കുന്നുവോ ആര് കഷ്ടസാധ്യമായ ദേവഹൂതി മുതലായ കർമ്മങ്ങളെ നടത്തുവാനാഗ്രഹിക്കുന്നുവോ അവർക്ക് നിൻെറ അനുഗ്രഹമില്ലാത്തതുകാരണം യജ്ഞരൂപമായ നൗകയിൽ കയറുവാൻ സാധിക്കുന്നില്ല. അതിനാൽ സാധാരണകർമ്മങ്ങളെ അനുഷ്ഠിച്ചുകൊണ്ട് മർത്യലോകത്തിൽതന്നെ കഴിഞ്ഞുകൂടുന്നു.

7. ***ഏവൈവാപാഗപരേ സന്തു ഢൂഢ്യോശ്വാ യേഷാം ദുര്യുജ ആയുയുജ്രേ, ഇത്ഥാ യേ പ്രാഗുപരേ സന്തി ദാവനേ പുരൂണി യത്ര വയുനാനി ഭോജനാ.***

ആര് അശ്വങ്ങളെ ദുരുപയോഗപ്പെടുത്തുന്നുവോ അവർ അശുദ്ധരായിത്തീരണേ. യാതൊരുത്തർ ദാതാവിനെ വളരെയധികം ഭോജ്യപദാർത്ഥങ്ങളാൽ യുക്തമാക്കുന്നുവോ അവർ മേഘമാകട്ടെ.

8. ***ഗിരീംരജ്രാൻ രേജമാനാം അധാരയദ് ദ്യൗഃ ക്രന്ദദന്തരിക്ഷാണി കോപയത്,***
***സമീചീനേ ധിഷണേ വിഷ്കഭായതി വൃഷ്ണഃ പീത്വാ മദ ഉക്ഥാനി ശംസതി.***

സോമരസത്താൽ ഹൃഷ്ടനായ ഇന്ദ്രൻ പർവ്വതങ്ങളെ വഹിക്കുകയും ദ്യുലോകത്തെ ക്രന്ദിതമാക്കുകയും അന്തരീക്ഷത്തിലെ പദാർത്ഥങ്ങളെ കുപിതമാക്കുകയും ചെയ്യുന്നു. ആകാശത്തേയും ഭൂമിയേയും വികസിപ്പിച്ചുകൊണ്ട് ഉക്ഥങ്ങളെ ശ്രേഷ്ഠമാക്കുന്നു.

9. ***ഇമം ബിഭർതി സുകൃതം തേ അങ്കുശം യേനാരുജാസി മഘവഞ്ഛഫാരുജഃ,***
***അസ്മിൻത്സു തേ സവനേ അസ്ത്വോക്യം സു ത ഇഷ്ടൗ മഘവൻ ബോധ്യാഭഗഃ.***

ഹേ ഇന്ദ്രാ! ഞാൻ നിൻെറ അങ്കുശത്തെ ധരിക്കുന്നു. നീ അതുകൊണ്ട് നഖങ്ങളോടുകൂടിയ ദുഷ്ടജന്തുക്കളെ നശിപ്പിക്കുന്നു. ഈ യാഗത്തിൽ നിങ്ങൾ പൂജിക്കപ്പെട്ടിരിക്കുന്നു. സോമത്തെ തയ്യാറാക്കിക്കഴിയുമ്പോൾ ധനത്തെ അറിയുന്നവനായിത്തീരൂ.

10. ***ഗോഭിഷ്ടരേമാമതിം ദുരേവാം യവേന ക്ഷുധ പുരുഹൂത വിശ്വാം, വയം രാജഭിഃ പ്രഥമാ ധനാന്യസ്മാകേന വൃജനേനാ ജയേമ.***

അനേകരാൽ ആഹ്വാനം ചെയ്യപ്പെടുന്ന ഹേ ഇന്ദ്രാ! യജമാനന്മാരായ ഞങ്ങൾ നിന്നാൽ പ്രദത്തമായ ഗോക്കൾ വഴിയായി ദാരിദ്ര്യത്തെ കടന്നു പോകണേ. നീ അന്നം നൽകിയിരിക്കുന്നു. അതുകൊണ്ട് ഞങ്ങളും ഞങ്ങളുടെ ഭൃത്യപുത്രാദികളും വിശപ്പടക്കട്ടെ. ഞങ്ങൾ ഞങ്ങളുടെ ശക്തിയാൽ ശത്രുക്കളുടെമേൽ വിജയം പ്രാപിക്കുകയും ഞങ്ങളുടെ തുല്യവ്യക്തികളിൽ ശ്രേഷ്ഠന്മാരായി ധനം പ്രാപിക്കുകയും ചെയ്യണേ.

11. ***ബൃഹസ്പതിർനിഃ പരി പാതു പശ്ചാദുതോത്തരസ്മാദധരാദധായോഃ, ഇന്ദ്രഃ പുരസ്താദുത മധ്യതോ നഃ സഖാ സഖിഭ്യോ വരിവ-കൃണോതു.***

പൂർവ്വദിക്കിൽനിന്നും വന്നുചേരുന്ന ഹിംസകന്മാരായ ശത്രുക്കളിൽനിന്നും ഇന്ദ്രൻ നമ്മെ രക്ഷിക്കുകയും ധനം നൽകുകയും ചെയ്യണേ. പശ്ചിമം, ഉത്തമം, ദക്ഷിണം ഈ ദിക്കുകളിൽനിന്നും വന്നുചേരുന്ന ശത്രുക്കളിൽ നിന്നും ബൃഹസ്പതി നമ്മെ രക്ഷിക്കണേ.

## സൂക്തം തൊണ്ണൂറ്റിയഞ്ച്

(ഋഷി-ഗൃത്സമദൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-അഷ്ടി, ശക്വരി)

1. ***ത്രികദ്രുകേഷു മഹിഷോ യവാശിരം തുവിശുഷ്മസ്തൃപത്***
***സോമമപിബദ വിഷ്ണുനാ സുതം യഥാവശത്,***
***സ ഈം മമാദ മഹി കർമ കർതവേ മഹാമുരു സൈന സശ്ചദ ദേവോ ദേവം സത്യമിന്ദ്രം സത്യ ഇന്ദുഃ.***

ഇന്ദ്രൻ ത്രികദ്രുസോമയാഗത്തിൽ സോമപാനം ചെയ്യുകയും യവാദികളുടെ മിശ്രണത്താൽ സംതൃപ്തിയടയുകയും ചെയ്യുന്നു. വിഷ്ണുവിനാൽ തയ്യാറാക്കപ്പെട്ട സോമത്തിന്മേൽ അധികാരം സ്ഥാപിച്ചിരിക്കുന്നു. എന്തുകൊണ്ടെന്നാൽ ആ സോമം അദ്ദേഹത്തിനു ഹർഷത്തെ പ്രദാനം ചെയ്തുകൊണ്ട് അതോടു ലയിച്ചുചേരുന്നു.

2. ***പ്രോ ഷ്വസ്മൈ പുരോരഥമിന്ദ്രായ ശൂഷമർചത,***
***അഭികേ ചിദു ലോകകൃത് സംഗേ സമത്സു വൃത്രഹാസ്മാകം ബോധി ചോദിതാ നഭന്താമന്യകേഷാം ജ്യാകാ അധി ധന്വസു.***

ഇന്ദ്രന്റെ ശക്തിയെ പൂജിക്കുവിൻ. അവനെ ആരാധിക്കുവിൻ. ഈ യുദ്ധത്തിൽ അവൻ ശത്രുക്കളെ സംഹരിക്കുന്നു. മറ്റു പുരുഷന്മാരുടെ ഞാണുകളെ തന്റെ വില്ലിൽ വലിച്ചുകെട്ടുന്നു. പ്രേരകനായ ഈ ഇന്ദ്രൻ നമ്മുടെ സ്തുതികളെ അറിഞ്ഞുകഴിഞ്ഞിരിക്കുന്നു.

3. ***ത്വം സിന്ധൂംരവാസൃജോƒധരാചോ അഹന്നഹിം,***
***അശത്രുരിന്ദ്ര ജജ്ഞിഷേ വിശ്വം പുഷ്യാസി വാര്യ തം ത്വാ പരി ഷ്വജാമഹേ നഭന്താമന്യകേഷാം ജ്യാകാ അധി ധന്വസു.***

ഹേ ഇന്ദ്രാ! നീ മേഘങ്ങളെ സംഹരിച്ച് നദികളെ ദക്ഷിണാമുഖമായി പ്രവഹിപ്പിച്ചിരിക്കുന്നു. നീ വരണീയപദാർത്ഥങ്ങളെ പുഷ്ടിപ്പെടുത്തുകയും ശത്രുക്കളെ നശിപ്പിക്കുകയും ചെയ്യുന്നു. ഞങ്ങൾ നിന്നെ ആലിംഗനം ചെയ്യുന്നു. മറ്റുള്ളവരുടെ ഞാണുകൾ അവരുടെ വില്ലുകളിൽ മുറുകാതിരിക്കണേ.

4. ***വി ഷു വിശ്വാ അരാതയോഽര്യോ നശന്തനോ ധിയഃ,***
***അസ്താസി ശത്രവേ വയം യോ ന ഇന്ദ്ര ജിഘാംസതി യാ തേ രാതിർദദിർവസു നഭന്താമന്യകേഷാം ജ്യാകാ അധി ധന്വസു.***
ഹേ സ്വാമിൻ! ഞങ്ങളുടെ എല്ലാ ശത്രുക്കളുടേയും ബുദ്ധികളാൽ നശിക്കണേ. ഏതൊരു ശത്രു ഞങ്ങളെ ഹിംസിക്കുവാനാഗ്രഹിക്കുന്നുവോ അവൻെറമേൽ മാരകമായ വജ്രായുധം പ്രയോഗിക്കൂ. അവൻെറ ധനം ഞങ്ങൾക്കു നൽകൂ.മറ്റുള്ളവരുടെ ഞാണുകൾഅവരുടെ ധനുസ്സുകളിൽ മുറുകാതിരിക്കണേ.

## സൂക്തം തൊണ്ണൂറ്റിയാറ്

(ഋഷി–പൂരണൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–ജഗതി, അനുഷ്ടുപ്, ഉഷ്ണിക്, ബഹതി, പംക്തി)

1. ***തോവ്രസ്യാഭിവയസോ അസ്യ പാഹി സർവരഥാ വിഹരി ഇഹ മുഞ്ച, ഇന്ദ്ര മാ ത്വാ ശജമാനാസോ അന്യേ നി രീരമൻ തുഭ്യമിമേ സുതാസഃ.***
ഹേ ഇന്ദ്രാ! നീ ഹവിർരൂപമാകുന്ന അന്നത്തോടുകൂടിയ ജയമാനൻെറ വഴികളുടെ രക്ഷകനാകൂ. ഹേ ഇന്ദ്രാ! സോമം സംസ്ക്കരിക്കപ്പെട്ടു കഴിഞ്ഞിരിക്കുന്നു. അതിനാൽ മറ്റുള്ള യജമാനന്മാരുടെ അടുക്കൽ പോകാതിരിക്കൂ.
2. ***തുഭ്യം സുതാസ്തുഭ്യമു സോത്വാസസ്ത്വാം ഗിരഃ ശ്വാത്ര്യാ ആഹ്വയന്തി, ഇന്ദ്രേ ദമദ്മ സവനം ജുഷാണോ വിശ്വസ്യ വിദ്വാം ഇഹാ പാഹി സോമം.***
ഹേ ഇന്ദ്രാ! ഈ സോമം നിനക്കുവേണ്ടി മാത്രം തയ്യാറാക്കിയിരിക്കുന്നു. ഈ സ്തുതികൾ നിന്നെത്തന്നെ ആഹ്വാനം ചെയ്തുകൊണ്ടിരിക്കുന്നു. നീ അഖിലത്തിൻെറയും ജ്ഞാതാവാകുന്നു. ഞങ്ങളുടെ യജ്ഞത്തിൽ ആഗതനായി ഈ സോമം പാനം ചെയ്യണേ.
3. ***യ ഉശതാ മനസാ സോമമസ്മൈ സര്യഹൃദാ ദേവകാമഃ സുനോതി, ന ഗാ ഇന്ദ്രസ്തസ്യ പരാ ദദാതി പ്രശസ്തമിച്ചാരുമസ്മൈ കൃണോതി.***
ദേവകാമ്യനായ ഏതൊരു പുരുഷൻ സോമം തയ്യാറാക്കുന്നുവോ അവൻെറ സ്തോത്രങ്ങളെ ഇന്ദ്രൻ സ്വീകരിക്കുകയും സുന്ദരങ്ങളായ വാണികൾ വഴിയായി അവനെ സന്തുഷ്ടനാക്കുകയും ചെയ്യുന്നു.
4. ***അനുസ്പഷ്ടോ ഭവത്യേഷോ അസ്യ യോ അസ്മൈ രേവാൻ ന സുനോതി സോമം,***
***നിരരത്നൗ മഘവാ തം ദധാതി ബ്രഹ്മദ്വിഷോ ഹന്ത്യനാനുദിഷ്ടഃ.***
ഏതൊരു പുരുഷൻ സോമം തയ്യാറാക്കാതിരിക്കുന്നുവോ അവൻ ഇന്ദ്രൻെറ പ്രഹരത്തിനു യോഗ്യനാകുന്നു. ബ്രഹ്മവിദ്വേഷിയും ഹവിർദാനം നൽകാത്തവനുമായ അവനെ ഇന്ദ്രൻ നശിപ്പിക്കുന്നു.
5. ***അശ്വായന്തോ ഗവ്യന്തോ വാജയന്തോ ഹവാമഹേ ത്വോപഗന്തവാ ഉ, ആഭൂഷന്തസ്തേ സുമതൗ നവായാം വയമിന്ദ്ര ത്വാ ശുനം ഹവേമ.***
ഹേ ഇന്ദ്രാ! അശ്വങ്ങളേയും ധേനുക്കളേയും അന്നത്തേയും ആഗ്രഹിക്കുന്ന ഞങ്ങൾ നിൻെറ ആശ്രയത്തിനുവേണ്ടി പുതിയ സുബുദ്ധിയോടുകൂടി നിന്നെ ആഹ്വാനം ചെയ്യുന്നു.

6. ***മുഞ്ചാമി ത്വാ ഹവിഷാ ജീവനായ കാമജ്ഞാതയക്ഷ്മാദുത രാജയക്ഷ്മാത്,***
***ഗ്രാഹിർജഗ്രാഹ യദ്യേതദേനം തസ്യാ ഇന്ദ്രാഗ്നീ പ്ര മുമുക്തമേനം.***

രോഗിയായ ഹേ പുരുഷാ! ഞാൻ നിൻെറ ജീവനുവേണ്ടി ഹവിസ്സിനെ നൽകിക്കൊണ്ട് നിന്നെ ക്ഷയാദിരോഗങ്ങളിൽനിന്നും മുക്തനാക്കുന്നു. ഹേ ഇന്ദ്രാഗ്നികളേ! ഇവനെ പിശാച് ബാധിച്ചിട്ടുണ്ടെങ്കിൽ അതിൻെറ പാപത്തിൽ നിന്നും ഇവനെ മുക്തനാക്കൂ.

7. ***യദി ക്ഷിതായുര്യദി വാ പരേതോ യദി മൃത്യോന്തിക നീത ഏവ,***
***തമാ ഹരാമി നിരൃതേരുപസ്ഥാദസ്പാർഷമേനം ശതശാരദായ.***

ഇവൻ ദുർഗ്ഗതിയെ പ്രാപിച്ചിരിക്കുന്നു. ഇവൻെറ ആയുസ്സ് ക്ഷീണിച്ചു കഴിഞ്ഞിരിക്കുന്നു മരണത്തിൻെറ സ്വാമി ഇവനെ പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു. എന്നിരുന്നാലും ഞാൻ ഇവനെ നിരൃതിയുടെ അങ്കതലത്തിൽനിന്നും വലിച്ചെടുക്കുന്നു. ഇവന് നൂറുവർഷത്തെ ആയുസ്സു ലഭിക്കുന്നതിനുവേണ്ടി ഞാൻ ഇവനെ സ്പർശിക്കുന്നു.

8. ***സഹസ്രാക്ഷണ ശതവീര്യേണ ശതായുഷാ ഹവിഷാഹാഷമേനം,***
***ഇന്ദ്രോ യഥൈനം ശരദോ നയാത്യതിവിശ്വസ്യ ദുരിതസ്യ പാരൻ.***

ഞാൻ ഈ രോഗിയെ ആയിരക്കണക്കായ സൂക്ഷ്മദൃഷ്ടിയോടും അസംഖ്യം വീര്യത്തോടും കൂടി ശതായുസ്സിനുവേണ്ടി ഹവിസ്സുവഴിയായി മൃത്യുവിൽനിന്നും തട്ടിക്കൊണ്ടുവന്നിരിക്കുന്നു. ഇന്ദ്രൻ ഇവനെ ആയുഷ്പര്യന്തം പാപങ്ങളിൽനിന്നും രക്ഷിക്കണേ.

9. ***ശതം ജീവ ശരദോ വർധമാനഃ ശതം ഹേമന്താഞ്ഛതമു വസന്താൻ.***
***ശതം യ ഇന്ദ്രോ അഗ്നിഃ സവിതാ ബൃഹസ്പതിഃ ശതായുഷാ ഹവി ഷാഹാർഷമേനം.***

ഹേ രോഗീ! നീ നൂറു സംവത്സരങ്ങൾവരെ ജീവിച്ചിരിക്കണേ. നൂറു ഹേമന്തങ്ങളും നൂറു വസന്തങ്ങളും വരെ സ്ഥിരമായി ജീവിക്കൂ. ഇന്ദ്രനും അഗ്നിയും സൂര്യനും ബൃഹസ്പതിയും നിന്നെ ശതായുഷ്മാനാക്കണേ. ഈ ഹവിസ്സുവഴി ഞാൻ നിന്നെ ശതായുസ്സോടുകൂടിയവനാക്കിക്കൊണ്ടുവന്നിരിക്കുന്നു.

10. ***ആഹാർഷമവിദം ത്വാ പുനരാഗാഃ പുനർണവഃ,***
***സർവാങ്ഗ സർവ തേ ചക്ഷു സർവമായുശ്ച തേഽവിദം.***

ഹേ രോഗീ! നീ തിരിച്ചുവരൂ. നീ വീണ്ടും നവജീവൻ പ്രാപിക്കൂ. ഈ കർമ്മങ്ങൾവഴിയായി ഞാൻ നിൻെറ ദർശനശക്തിയും പൂർണ്ണമായ ആയുസ്സും പ്രാപിച്ചുകഴിഞ്ഞിരിക്കുന്നു.

11. ***ബ്രഹ്മണാഗ്നിഃ സംവിദാനോ രക്ഷോഹാ ബാധതാമിതഃ,***
***അമീവാ യസ്തേ ഗർഭ ദുർണാമാ യോനിമാശയേ.***

അഗ്നിദേവത രാക്ഷസന്മാരെ നശിപ്പിക്കുന്നു. അവൻ മന്ത്രത്താൽ യുക്തനായി നിൻെറ രോഗിയുടെ ബാധയെ നശിപ്പിക്കണേ. ആ രോഗം നിൻെറ ഗർഭാശയത്തിൽ വ്യാപിച്ചിരിക്കുന്നു.

12. ***യസ്തേ ഗർഭമമീവാ ദൂർണാമാ യോനിമാശയേ,***
***അഗ്നിഷ്ടം ബ്രഹ്മണാ സഹ നിഷ്ക്രവ്യാദമനീനശത്.***

നിൻെറ ഗർഭാശയത്തെ ബാധിച്ചിരിക്കുന്ന ദുഷ്ടമായ രോഗത്തെ അഗ്നിദേവൻ മന്ത്രശക്തിയാൽ നശിപ്പിക്കണേ.

13. ***യസ്തേ ഹന്തി പതയന്തം നിഷൻസ്നും സരീസൃപം,***
***ജാതം യസ്തേ ജിഘാംസതി തമിതോ നാശയാമസി.***

അലസുവാൻ തുടങ്ങുന്നതോ പ്രസവിക്കുവാൻ തുടങ്ങുന്നതോ ആയ നിൻെറ ഗർഭത്തെ ആര് നശിപ്പിക്കുവാൻ ആഗ്രഹിക്കുന്നുവോ അവനെ ഞങ്ങൾ നശിപ്പിക്കുന്നു.

14. ***യസ്ത ഊരൂ വിഹരത്യന്തരാ ദമ്പതീ ശയേ,***
***യോനിം യോ അന്തരാരേഢി തമിതോ നാശയാമസി.***

ഏതൊരു രോഗം പതിയിലും പത്നിയിലും വ്യാപിച്ചിരിക്കുന്നുവോ യാതൊന്ന് നിൻെറ യോനിയിലും പുരുഷനിലും ബാധിച്ചിരിക്കുന്നുവോ അതിനെ ഞങ്ങൾ അകറ്റിക്കളയുന്നു.

15. ***യസ്ത്വാ ഭ്രാതാ പതിർഭൂത്വാ ജാരോ ഭൂത്വാ നിപദ്യതേ,***
***പ്രജാം യസ്തേ ജിഘാംസതി തമിതോ നാശയാമസി.***

ഭർത്താവിൻേറയോ സഹോദരൻെറയോ രൂപം ധരിച്ചുവന്ന് നിൻെറ ഗർഭസ്ഥ ശിശുവിനെ നശിപ്പിക്കുവാനാഗ്രഹിക്കുന്ന പിശാചിനെ നാം സംഹരിക്കുന്നു.

16. ***യസ്ത്വാ സ്വപ്നേന തമസാ മോഹയിത്വാ നിപദ്യതേ,***
***പ്രജാം യസ്തേ ജിഘാംസതി തമിതോ നാശയാമസി.***

ആര് നിൻെറ സ്വപ്നത്തിൽ അന്ധകാരം സൃഷ്ടിച്ച് നിൻെറ സന്താനത്തെ നശിപ്പിക്കുവാനാഗ്രഹിക്കുന്നുവോ അവനെ നാം നശിപ്പിക്കുന്നു.

17. ***അക്ഷീഭ്യാം തേ നാസികാഭ്യാം കർണാഭ്യാം ഛബുകാദധി,***
***യക്ഷ്മം ശോർഷണ്യം മസ്തിഷ്കാജ്ജിഹ്വായാ വിവൃഹാമി തേ.***

ഞാൻ നിൻെറ നേത്രങ്ങളിലും നാസികയിലും ശ്രോത്രങ്ങളിലും താടി മുതലായവയിലും ഉണ്ടാകുന്ന യക്ഷ്മാദിരോഗങ്ങളെ മസ്തിഷ്കത്തിൽനിന്നും ജിഹ്വയിൽനിന്നും പുറത്താക്കുന്നു.

18. ***ഗ്രീവാഭ്യസ്ത ഉഷ്ണിഹാഭ്യഃ കീകസാഭ്യോ അനൂക്യാത്,***
***യക്ഷ്മം ദോഷണ്യമസാഭ്യാം ബാഹുഭ്യാം വിവൃഹാമി തേ.***

ഞാൻ നിൻെറ അസ്ഥികളിൽനിന്നും നാഡികളിൽനിന്നും സ്കന്ധങ്ങളിൽ നിന്നും ഭുജങ്ങളിൽനിന്നും യക്ഷ്മാരോഗത്തെ നശിപ്പിക്കുന്നു.

19. ***ഹൃദയാത് തേ പരി ക്ലോമ്നോ ഹലീക്ഷ്ണാത് പാർശ്വാഭ്യാസം,***
***യക്ഷ്മം മതസ്നാഭ്യാം പ്ലീഹ ാ യക്തസ്തേ വിവൃഹാമസി.***

ഹേ രോഗിണീ! നിൻെറ ഹൃദയത്തിൽനിന്നും യക്ഷ്മാരോഗത്തെ മാറ്റുന്നു. ഹൃദയത്തിനടുത്തുള്ള ക്ലോമത്തിൽനിന്നും ഹലീക്ഷ്യത്തിൽനിന്നും പിത്തധാരകളിൽനിന്നും പ്ലീഹയിൽനിന്നും യകൃത്തിൽനിന്നും ഉദരത്തിൽനിന്നും യക്ഷ്മാരോഗത്തെ ഇല്ലാതാക്കുന്നു.

20. ***ആന്ത്രേഭ്യസ്തേ ഗുദാഭ്യോ വനിഷ്ഠോരുദരാദധി,***
***യക്ഷ്മം കുക്ഷിഭ്യാം പ്ലാശേർ നാഭ്യാവിവൃഹാമി തേ.***

ഹേ ക്ഷയഗ്രസ്തയായ രോഗിണീ! നിൻെറ കണ്ണുകളിൽനിന്നും ഗുദത്തിൽ നിന്നും മുകളിൽനിന്നും ഇരുകുക്ഷികളിൽനിന്നും പ്ലാശിയിൽനിന്നും നാഭിയിൽനിന്നും യക്ഷ്മാരോഗത്തെ വെളിയിലേയ്ക്കു തള്ളിമാറ്റുന്നു.

21. ***ഊരുഭ്യാം തേ അഷ്ടീവദ്ഭ്യാം പാർഷ്ണിഭ്യാം പ്രപദാഭ്യാം,***
***യക്ഷ്മം ഭദസ്യം ശ്രോണിഭ്യാം ഭാസദം ഭസമോ വിവൃഹാമി തേ.***

നിൻെറ ഊരുക്കളിൽനിന്നും ജാനുക്കളിൽനിന്നും പാദങ്ങളുടെ മുകളിൽനിന്നും മുൻപിൽനിന്നും അരക്കെട്ടിൽനിന്നും അതിനു താഴ്ഭാഗത്തുനിന്നും ഗുഹ്യപ്രദേശത്തുനിന്നും യക്ഷ്മാരോഗത്തെ വെളിയിലാക്കി വേർപെടുത്തുന്നു..

22. ***അസ്ഥിഭ്യസ്തേ മജ്ജഭ്യഃ സ്നാവഭ്യോ ധമനിഭ്യഃ***
***യക്ഷ്മം പാണിഭ്യാമങ്ഗുലിഭ്യാം നഖേയഭ്യോ വിവൃഹാമി തേ.***

മജ്ജ, അസ്ഥി, സൂക്ഷ്മനാഡികൾ, അംഗുലികൾ, നഖങ്ങൾ അതുപോലെ നിൻെറ ശരീരത്തിലെ എല്ലാ ധാതുക്കളിൽനിന്നും യക്ഷ്മാരോഗത്തെ  പുറത്താക്കി വേർപെടുത്തുന്നു.

23. ***അങ്ഗേ അങ്ഗേ ലോമ്നിലോമ്നി യസ്തേ പർവണി പർവണി,***
***യക്ഷ്മം ത്വചസ്യം തേ വയം കുശ്യസ്യ വിവഹർണ വിഷ്പഞ്ചം വിവൃഹാമസി.***

ഹേ രോഗിണീ! നിൻെറ എല്ലാ അവയവങ്ങളിലും എല്ലാ രോമകൂപങ്ങളിലും സന്ധിബന്ധങ്ങളിലും വ്യാപിച്ചിരിക്കുന്ന യക്ഷ്മാരേഗത്തെ ഞങ്ങൾ അകറ്റിക്കളയുന്നു. നിൻെറ ത്വക്കുകളിലും നേത്രങ്ങളിലും ഉണ്ടായിട്ടുള്ള യക്ഷ്മാരോഗത്തേയും മന്ത്രശക്തിയാൽ ഞങ്ങൾ മാറ്റുന്നു.

24. ***അപേഹി മനസസ്പതേപ ക്രാമ പരാശ്ചര,***
***പരോ നിരൃത്വാ ആ ചക്ഷ്വ ബഹുധാ ജീവതോ മനഃ.***

ഹേ രോഗമേ! നീ മനസ്സിൽ മാത്രം അധികാരം ചെലുത്തുന്നവനാകുന്നു. നീ അകന്നുപോകൂ. ജീവനുള്ള ഈ പുരുഷനിൽനിന്നും അകന്നു പോകുന്നതിനു നിരൃതിയോടു പറയൂ.

## സൂക്തം തൊണ്ണൂറ്റിയേഴ്

(ഋഷി–ബലി ദേവത–ഇന്ദ്രൻ. ഛന്ദസ്–പ്രഗാഥാ, ബൃഹതി)

1. ***വയമേനമിദാ ഹ്യോഽ പീപേമേഹ വജ്രിണം,***
***തസ്മാ ഉ അദ്യ സമനാ സുതം ഭരാ നൂനം ഭൂഷത ശ്രുതേ.***

ഹേ ഗായകരേ! ഞങ്ങൾ സോമത്താൽ ഇന്ദ്രനെ ശക്തിപ്പെടുത്തിയിരിക്കുന്നു. നിങ്ങളും പ്രസന്നഹൃദയത്തോടുകൂടി അവന് പവിത്രമായ സോമം പ്രദാനം ചെയ്യൂ. ആ ഇന്ദ്രനെ സ്ത്രോത്രങ്ങളാൽ സുസജ്ജിതനാക്കൂ.

2. ***വൃകശ്ചിദസ്യാ വാരണ ഉരാമഥിരാ വയുനേഷു ഭൂഷതി,***
***സേമം ന സ്തോമം ജുജുഷാണ ആ ഗഹീന്ദ്ര പ്രചിത്രയാ ധിയാ.***

ഇന്ദ്രൻെറ വൃകം ശത്രുക്കളെ പലായനം ചെയ്യിക്കുന്നു. അത് പുരുഷലിംഗങ്ങളെ മഥനം ചെയ്യുന്നു. ഹേ ഇന്ദ്രാ! നീ സഹൃദയത്വത്തോടുകൂടി ഈ യജ്ഞത്തിലാഗതനായി ഞങ്ങളുടെ സ്തുതികളെ ശ്രവിക്കണേ.

3. ***കദൂന്വസ്യാകൃതമിന്ദ്രസ്യാസ്തി പൗസ്യം,***
***കേനോ നുക ശ്രോമതേന ശുശ്രുവേ ജനുഷഃ പരി വൃത്രഹാ.***

ഇന്ദ്രൻ വൃത്രനെ നശിപ്പിച്ചെന്ന് ആരാണു കേട്ടിട്ടില്ലാത്തത്? ഇന്ദ്രന് ഇല്ലാത്ത യാതൊരു പരാക്രമങ്ങളും മറ്റാരിലും കാണപ്പെടുന്നില്ല.

## സൂക്തം തൊണ്ണൂറ്റിയെട്ട്

(ഋഷി-ശയു. ദേവത-ഇന്ദ്രൻ. ഛന്ദസ്-ബാർഹതം, പ്രഗാഥ)

1. ***ത്വാമിദ്ധി ഹവാമഹേ സാതാ വാജസ്യ കാരവഃ***
***ത്വാം വൃത്രേഷ്വിന്ദ്ര സത്പതിം നരസ്ത്വാം കാഷ്ഠാസ്വർവതഃ.***

ഹേ ഇന്ദ്രാ! സ്തുതിക്കുന്ന ഞങ്ങൾ അന്നപ്രാപ്തിക്കുവേണ്ടിയുള്ള യജ്ഞത്തിൽ നിന്നെ വിളിക്കുന്നു. നീ സജ്ജനങ്ങളുടെ രക്ഷകനും ജലത്തിൻെറ പ്രേരകനും ആകുന്നു. ഞങ്ങൾ ശത്രുക്കളാൽ വലയം ചെയ്യപ്പെടുമ്പോൾ നിന്നെത്തന്നെ വിളിക്കുന്നു.

2. ***സ ത്വം നശ്ചിത്ര വജ്രഹസ്ത ധൃഷ്ണുയാ മഹ സ്തവാനോ അദ്രിവഃ,***
***ഗാമശ്വം രഥ്യമിന്ദ്ര്യ സം കിര സത്രാ വാജം ന ജിഗ്യുഷേ.***

ഹേ ഇന്ദ്രാ! നീ ഞങ്ങളാൽ പൂജിതനായി വിജയകാംക്ഷിയായ നരേശനുവേണ്ടി അശ്വങ്ങൾ, രഥങ്ങൾ, ധേനുക്കൾ മുതലായവയെ ദാനം ചെയ്യണേ. ഹേ ഇന്ദ്രാ! നീ കരങ്ങളിൽ വജ്രായുധം ധരിച്ചിരിക്കുന്നവനാകുന്നു.

## സൂക്തം തൊണ്ണൂറ്റിയോമ്പത്

(ഋഷി-മേധ്യാതിഥി. ദേവത-ഇന്ദ്രൻ. ഛന്ദസ്-ബൃഹതി, പ്രഗാഥ)

1. ***അഭി ത്വാ പൂർവ്വപീതയ ഇന്ദ്ര സ്തോമേഭിരായവഃ,***
***സമീചീനാസ ഋഭവഃ സമസ്വരൻ രുദ്രാ ഗൃണന്ത പൂർവ്യം.***

ഹേ ഇന്ദ്രാ! നീ പണ്ടേ സോമത്തെ പാനം ചെയ്തിരുന്നു. ഇപ്രകാരം സോമപാനത്തിനുവേണ്ടി ഋഭുദേവതയും രുദ്രദേവതയും നിന്നെ സ്തുതിക്കുന്നു.

2. ***അസ്യേദിന്ദ്രോ വാബൃധേ വൃഷ്ണ്യം ശവോ മദേ സുതസ്യ വിഷ്ണവി,***
***അദ്യാ തമസ്യ മഹിമാനമായവോ$^{s}$നുഷ്ടുവന്തി പൂർവഥാ.***

പിഴിഞ്ഞെടുത്ത സോമത്തിൻെറ ഉന്മാദത്തെ പ്രാപിച്ചതിനുശേഷം ആ ഇന്ദ്രൻ യജമാനന് ധനം വർഷിക്കുകയും ശക്തി വർദ്ധിപ്പിക്കുകയും ചെയ്യുന്നു. ഈ സ്തുതിക്കുന്നവർ ഇന്ദ്രൻെറ മഹിമയെത്തന്നെ പൂർവവത്ഗാനം ചെയ്യുന്നു.

## സൂക്തം നൂറ്

(ഋഷി-നൃമേധൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഉഷ്ണിക്)

1. ***അധാ ഹീന്ദ്ര ഗിർവണ ഉപ ത്വാ കാമാൻ മഹഃ സസൃജ്മഹേ,***
***ഉദേവ യന്ത ഉദഭിഃ.***

ജലം ആഗ്രഹിക്കുന്ന മനുഷ്യൻ ജലത്തിൽ ജലത്തെ ചേർക്കുന്നതുപോലെ ഹേ ഇന്ദ്രാ! നിന്നെ ആഗ്രഹിക്കുന്ന മനുഷ്യർ നിന്നെ സോമരൂപമാകുന്ന ജലത്തോടുകൂടി ചേർക്കുന്നു.

2. ***വർണം ത്വാ യവ്യാഭിർവർധന്തി ശൂര ബ്രഹ്മാണി,***
***വാവൃധ്വാംസം ചിദദ്രിവോ ദിവേദിവേ.***

ഹേ വജ്രായുധാ! നീ ഓരോ സ്തുതികളാലും തൻെറ വളർച്ചയെ ആഗ്രഹിക്കുന്നു. അതിനാൽ ഈ മന്ത്രം നിന്നെ ജലത്തിനു സമാനം പ്രവൃദ്ധ മാക്കുന്നു.

3. ***യുഞ്ജന്തി ഹരീ ഇഷിരസ്യ ഗാഥയോരൗ രഥ ഉരുയുഗേ,***
***ഇന്ദ്രവാഹാ വചോയുജാ.***

യുദ്ധത്തിൽ പ്രയാണം ചെയ്യുന്ന ഇന്ദ്രൻെറ യശോഗാനത്തോടുകൂടിയ മന്ത്രങ്ങളാൽ ബന്ധിക്കപ്പെടുന്ന ഇന്ദ്രൻെറ അശ്വങ്ങൾ രഥത്തിൽ സംയുക്ത മാക്കപ്പെട്ടിരിക്കുന്നു.

## സൂക്തം നൂറ്റിയൊന്ന്

(ഋഷി–മേധ്യാതിഥി. ദേവത–അഗ്നി. ഛന്ദസ്–ഗായത്രി)

1. ***അഗ്നി ദൂതം വ്രണീമഹേ ഹോതാരം വിശ്വവേദസം,***
***അസ്യ യജ്ഞസ്യ സുക്രതും.***

അഗ്നി അഖിലത്തിൻേറയും ജ്ഞാതാവും ഹോതൃരൂപനുമാകുന്നു. അവൻ യജ്ഞകർമ്മങ്ങളെ ഉത്കൃഷ്ടമാക്കുന്നു. അതിനാൽ ഞങ്ങൾ അഗ്നിദേവനെ വരിക്കുന്നു.

2. ***അഗ്നിമഗ്നിഹവീമഭിഃ സദാ ഹവന്തവിശ്വതിം,***
***ഹവ്യവാഹം പുരുപ്രിയം.***

ഹവ്യവാഹകനും എല്ലാവരുടേയും പ്രിയപ്പെട്ട പ്രജാപതിയുമായ അഗ്നിക്ക് യജമാനൻ ഹവിസ്സിനെ പ്രദാനം ചെയ്യുന്നു. അതിനാൽ ഞങ്ങൾ അഗ്നിക്ക് ഹവിസ്സിനെ നൽകുന്നു.

3. ***അഗ്നേ ദേവാം ഇഹാ വഹ ജജ്ഞാനോ വൃക്തവർഹിഷേ,***
***അസിഹോതാ ന ഈഢ്യഃ.***

ഹേ അഗ്നീ! ഋത്വിക്കുകൾക്കുവേണ്ടി പ്രദീപ്തമായിരിക്കുന്ന നീ ഞങ്ങളുടെ ഹോതാവാകുന്നു. അതിനാൽ ദേവതകളെ ഞങ്ങളുടെ യജ്ഞത്തിലേയ്ക്കു കൂട്ടിക്കൊണ്ടു വരണേ.

## സൂക്തം നൂറ്റിരണ്ട്

(ഋഷി–വിശ്വാമിത്രൻ. ദേവത–അഗ്നി. ഛന്ദസ്–ഗായത്രി)

1. ***ഈഡേന്യോ നമസ്യസ്തിരസ്തമാംസി ദർശതഃ,***
***സമഗ്നിരിധ്യതേ വൃഷാ.***

അഗ്നി സ്തുതികൾക്കും നമസ്ക്കാരത്തിനും അർഹനാകുന്നു. അവൻ ഫലങ്ങളെ വർഷിക്കുന്നവനും ദർശനീയനും ആകുന്നു. അവൻ തൻെറ ധമത്തെ ശക്തിയായിത്തള്ളിക്കൊണ്ട് ഉജ്ജ്വലനായിത്തീരുന്നു.

2. ***വൃഷോ അഗ്നിഃ സമിധ്യതേഽശ്വോ ന ദേവവാഹനഃ,***
***തം ഹവിഷ്മന്ത ഈഡതേ.***

ദേവതകളെ വഹിച്ചുകൊണ്ടു പോകുന്ന അശ്വങ്ങൾക്കു സമാനം ഫലങ്ങളെ വർഷിക്കുന്ന അഗ്നി ഉജ്ജ്വലമായി പ്രകാശിച്ചുകൊണ്ടിരിക്കുന്നു. അപ്പോൾ ഹവിർദാതാവായ യജമാനൻ ആ അഗ്നിക്കു പൂജ നടത്തുന്നു.

3. ***വൃഷണം ത്വാ വയം വുഷൻ വൃഷണഃ സമിധീമഹി,***
***അഗ്നേ ദീദ്യതം ബൃഹത്.***
ഹേ അഗ്നീ! ഹവിസ്സിനെ വർഷിക്കുന്ന ഞങ്ങൾ, ഫലങ്ങളുടെ വർഷകനായ നിന്നെ ശരിയായ വിധത്തിൽ പ്രോജ്വലിപ്പിക്കുന്നു. അതിനാൽ നീശരിയാം വണ്ണം പ്രദീപ്തനാകൂ.

## സൂക്തം നൂറ്റിമൂന്ന്

(ഋഷി–സുദീതി, പുരുമീഡൻ. ദേവത–അഗ്നി. ഛന്ദസ്–ബൃഹതി)

1. ***അഗ്നിമീഡിഷ്വാവസേ ഗാഥാഭിഃ ശീരശോചിഷം,***
***അഗ്നിം രായേ പുരുമീഡ ശ്രുതം നരോऽഗ്നി സുദീതയേ ഛർദിഃ.***
ഹേ മനുഷ്യാ! അഗ്നിയുടെ ഗാഥകൾവഴിയായി നീ അന്നത്തെ പ്രാപിക്കുന്നതിന് അവനെ സ്തുതിക്കൂ. ആ അഗ്നി ധനം നൽകുന്നതിൽ പ്രസിദ്ധനും ദീപ്തനും ശോഭാമയനും ആകുന്നു. നീ അവനെ പൂജിക്കൂ.
2. ***അഗ്ന ആ യാഹ്യഗ്നിഭിർഹോതാരം ത്വാ വൃണീമഹേ,***
***ആ ത്വാമനക്തു പ്രയതാ ഹവിഷ്മതീ യജിഷ്ഠം ബർഹിരാസദേ.***
ഹേ അഗ്നീ! ഞങ്ങൾ ഹോതാവായ നിന്നെ ആഹ്വാനം ചെയ്യുന്നു. നീ നിൻെറ എല്ലാ ശക്തികളോടുംകൂടി ആഗതനാകൂ. പ്രിയങ്കരിയായ കാമധേനു നിന്നോടു ചേരട്ടെ.
3. ***അച്ഛാ ഹി ത്വാ സഹസഃ സൂനോ അംഗിരഃ സ്രുചശ്ചരന്ത്യധ്വരേ,***
***ഊർജാ നപാതം ഘൃതകേശമീമഹേऽഗ്നിം യജ്ഞേഷു പൂർവ്യം.***
ഹേ അഗ്നീ! നീ അംഗിരസ്സിൻെറ ഗോത്രത്തിൽപ്പെട്ടവനാകുന്നു. നീ ജലത്തിൻെറ പുത്രരൂപമാകുന്നു. യജ്ഞത്തിൻെറ തവികൾ നിങ്ങളുടെ മുമ്പിൽ കറങ്ങുന്നു. നീ സദാ നവീനനും ശക്തനും ആകുന്നു. ഞങ്ങൾ യജ്ഞത്തിൽ അഗ്നിയെ സ്തുതിക്കുന്നു.

## സൂക്തം നൂറ്റിനാല്

(ഋഷി–മേധ്യാതിഥി, നൃമേധൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–പ്രഗാഥ)

1. ***ഇമാ ഉത്വാ പുരുവസോ ഗിരോ വർധന്തു യാ മമ,***
***പാവകവർണാഃ ശുചയോ വിപശ്ചിതോऽഭി സ്തോമൈരനൂഷത.***
ഹേ ഇന്ദ്രാ! നീ അപരിമിതമായ ഐശ്വര്യത്തോടുകൂടിയവനാകുന്നു. അഗ്നിക്കു തുല്യം പവിത്രങ്ങളായ ഞങ്ങളുടെ വാണികൾ നിന്നെ ശക്തനാക്കണേ. ഹേ ഗായകരേ! നിങ്ങൾ ഇന്ദ്രനുവേണ്ടി സ്തോത്രങ്ങൾ ആലപിക്കൂ.
2. ***അയം സഹസ്രമൃഷിഭിഃ സഹസ്കൃതഃ സമുദ്ര ഇവ പപ്രഥേ,***
***സത്യഃ സൗ അസ്യ മഹിമാഗൃണേ ശവോ യജ്ഞേഷു വിപ്രരാജ്യേ.***
ജലത്താൽ വികാസം പ്രാപിച്ച സമുദ്രത്തിനു തുല്യം ഈ അഗ്നി ഋഷികളാലും ഹവിസ്സിനാലും സഹസ്രഗുണം വളർച്ചയെ പ്രാപിക്കുന്നു. ഞാൻ ഈ അഗ്നിയുടെ മഹിമയെ അതിൻെറ ശരിയായ രൂപത്തിൽ വർണ്ണിച്ചു പാടുന്നു. ഈ അഗ്നിയുടെ ശക്തി യജ്ഞങ്ങളിൽ ദർശനീയമാകുന്നു.

3. ***ആ നോ വിശ്വാസു ഹവ്യ ഇന്ദ്രഃ സമത്സു ഭൂഷതു,***
***ഉപ ബ്രഹ്മാണി സവനാനി വൃത്രഹാ പരമജ്യാ ഋപീഷമഃ.***

ഹേ ഇന്ദ്രാ! നീ ഹവിസ്സിനു യോഗ്യനാകുന്നു. നീ ഞങ്ങളെ എല്ലാ യജ്ഞങ്ങളിലും സുശോഭിതരാക്കൂ. ആ ഇന്ദ്രൻ വൃത്രന്റെ സംഹാരകർത്താവാകുന്നു. ഇവൻ മന്ത്രങ്ങൾക്കനുകൂലമായി തന്റെ രൂപത്തെ പ്രകടമാക്കുന്നു. ഇന്ദ്രൻ നമ്മുടെ സൂക്തങ്ങളേയും ഹവിസ്സുകളേയും മന്ത്രങ്ങളേയും സുശോഭിതമാക്കണേ.

4. ***ത്വം ദാതാ പ്രഥമോ രാധസാമസ്യസി സത്യ ഈശാനകൃത,***
***തുവിദ്യുമ്നസ്യ യുജ്യാ വൃണീമഹേ പുത്രസ്യ ശവസോ മഹഃ.***

ഹേ അഗ്നീ! നീ ധനദാതാവാകുന്നു. നീ പ്രഭുത്വത്തെ പ്രദാനം ചെയ്യുന്നു. ജലപുത്രനായ നിന്നെ ഞങ്ങൾ ദീപ്തിയോടുകൂടി വരിക്കുന്നു.

## സൂക്തം നൂറ്റിയഞ്ച്

(ഋഷി–നൃമേധൻ, പുരുഹന്മാവ്. ദേവത–ഇന്ദ്രൻ. ഛന്ദസ്–പ്രഗാഥ, ബൃഹതി, ബാർഹതം)

1. ***ത്വമിന്ദ്ര പ്രതൂർതിഷ്വഭി വിശ്വാ അസി സ്പൃധഃ,***
***അശസ്തിഹാ ജനിതാ വിശ്വതൂരസി ത്വം തൂര്യംതരുഷ്യതഃ.***

ഹേ ഇന്ദ്രാ! നീ അശസ്തിയുടെ നാശകനും മംഗളദായകനും യുദ്ധത്തിൽ പ്രതിദ്വന്ദ്വികളെ നശിപ്പിക്കുന്നവനുമാകുന്നു. നീ എല്ലാവരേക്കാളും ത്വരയോടുകൂടിയവനാകുന്നു.

2. ***അനു തേ ശുഷ്മം തുരയന്തമീയതുഃ ക്ഷോണീ ശിശും ന മാതരാ,***
***വിശ്വാസ്തേ സ്പൃധഃ ശ്നഥയന്ത മന്യവേ വൃത്രം യദിന്ദ്ര തൂർവസി.***

നിങ്ങളുടെ ത്വരയോടുകൂടിയ ശക്തിക്കുപിന്നിൽ മാതാവും പിതാവും എത്തിച്ചേരുന്നതിനു തുല്യം ആകാശവും ഭൂമിയും അനുഗതമാകുന്നു. നീ വൃത്രനെ സംഹരിക്കുന്നതിൽ വ്യാപൃതനായിരുന്നപ്പോൾ അവന്റെ ദുഷ്ടപ്രവൃത്തികൾ നിന്നെ നശിപ്പിക്കുന്നതിനാഗ്രഹിച്ചിരുന്നു.

3. ***ഇത ഊതീ വോ അജരം പ്രഹേതാരമപ്രഹിതം,***
***ആശും ജേതാരം ഹേതാരം രഥീതമമതൂർതം തുഗ്ര്യാവൃധം.***

ഇവിടെനിന്നും പ്രേരിപ്പിച്ചയയ്ക്കുന്ന രക്ഷാശക്തികൾ നിന്നെ അപ്രതിഹതനും അജരരതിമഥനും തുഗ്യവൃധപ്രഹേതാവുമാക്കുകയും ദ്രുതകർമ്മാവാക്കിത്തീർക്കുകയും ചെയ്തിരുന്നു.

4. ***യോ രാജാ ചർഷണീനാം യാതാ രഥേഭിരധ്രിഗുഃ***
***വിശ്വാസാം തരുതാ പൃതനാനാം ജ്യേഷ്ഠോ യോ വൃത്രഹാ ഗൃണേ.***

മനുഷ്യരുടെ രാജാവും സൈന്യങ്ങളുടെ ഉല്ലംഘകനും വൃത്രഹന്താവും രഥം വഴിയായി മന്ത്രങ്ങളുടെ മുമ്പിൽ എത്തുന്നവനും ആരായിരിക്കുന്നുവോ അവനെ ഞാൻ സ്തുതിക്കുന്നു.

5. ***ഇന്ദ്രം തം ശുംഭ പുരുഹന്മന്നവസേ യസ്യ ദ്വിതാ വിധർതരി,***
***ഹസ്തായ വജ്രഃ പ്രതി ധായി ദർശതോ മഹോ ദിവേ ന സൂര്യഃ.***

ഹേ പുരുഹന്മാവേ! ആ ഇന്ദ്രന്റെ സത്ത അന്തരീക്ഷത്തിലും സ്വർഗ്ഗത്തിലുമുണ്ട്. അവൻ ക്രീഡിക്കുന്നതിനുവേണ്ടി കരങ്ങളിലെടുത്തിരിക്കുന്ന വജ്രായുധം സൂര്യനെപ്പോലെ ദർശനീയമായിരിക്കുന്നു. ഈ യജ്ഞത്തിൽ നിങ്ങൾ ആ ഇന്ദ്രനെത്തന്നെ സുശോഭിതനാക്കൂ.

## സൂക്തം നൂറ്റിയാറ്

(ഋഷി-ഗോഷവത്യശ്വസൂക്തികൾ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഉഷ്ണിക്)

1. ***തവ ത്യദിന്ദ്രിയം ബൃഹത് തവ ശുഷ്മമുത ക്രതും,***
***വജ്രം ശിശാതി ധിഷണാ വരേണ്യം.***

നിൻെറ ഇന്ദ്രാത്മകമായ ബൃഹത്ശക്തി വരണയോഗ്യമാകുന്നു. അത് കർമ്മരൂപമാകുന്ന വജ്രായുധത്തെ മൂർച്ചയുള്ളതാക്കി മാറ്റുന്നു.

2. ***തവ ദ്യൗരിന്ദ്ര പൗംസ്യം പൃഥിവീ വർധതി ശ്രവഃ,***
***ത്വാമാപഃ പർവതാസശ്ച ഹിന്വിരേ.***

ഹേ ഇന്ദ്രാ! ആകാശം നിങ്ങളുടെ വീര്യമാകുന്നു. ജലവും പർവ്വതങ്ങളും നിങ്ങളെ ഉത്തേജിപ്പിക്കുന്നു. ഭൂമി നീവഴിയായിത്തന്നെ അന്നത്തെ വൃദ്ധിപ്പെടുത്തുന്നു.

3. ***ത്വാം വിഷ്ണുർബൃഹൻ ക്ഷയോ മിത്രോ ഗൃണാതി വരുണഃ,***
***ത്വാം ശർധോ മദത്യനു മാരുതം***

ഹേ ഇന്ദ്രാ! സൂര്യൻ, വരുണൻ, യമൻ, വിഷ്ണു ഇവരെല്ലാം നിൻെറ പ്രശംസകന്മാരാകുന്നു. വായുവിനെ അനുഗമിക്കുന്നവർ നിന്നെ സന്തുഷ്ടനാക്കുന്നു.

## സൂക്തം നൂറ്റിയേഴ്

(ഋഷി-വത്സൻ, ബ്രഹ്മാവ്, കുത്സൻ. ദേവത-ഇന്ദ്രൻ, സൂര്യൻ. ഛന്ദസ്-ഗായത്രി, ത്രിഷ്ടുപ്, പംക്തി)

1. ***സമസ്യ മന്യവേ വിശോ വിശ്വാ നമന്ത കൃഷ്ടയഃ,***
***സമുദ്രയേവ സിന്ധവഃ.***

സമുദ്രത്തിൻെറ മുമ്പിൽ നദികൾ കുമ്പിടുന്നതുപോലെ കർമ്മവാനായ ഇന്ദ്രൻെറ മുമ്പിൽ എല്ലാ പ്രജകളും കുമ്പിട്ടു നിലകൊള്ളുന്നു.

2. ***ഓജസ്തദസ്യ തിത്വിഷ ഉഭേ യത് സമവർതയത്,***
***ഇന്ദ്രശ്ചർമേവ രോദസീ.***

ആകാശത്തേയും ഭൂമിയേയും ഇന്ദ്രൻ തുകലിനു തുല്യം ചുരുട്ടിക്കെട്ടിയിരിക്കുന്നു. ഇത് ഇന്ദ്രൻെറ മഹത്തായ ഒരു പരാക്രമമാകുന്നു.

3. ***വി ചിദ് വൃത്രസ്യ ദോധതോ വജ്രേണ ശതപർവണാ,***
***ശിരോ വിഭേദ വഷ്ണിനാ.***

കുപിതനായ വൃത്രൻെറ ശിരസ്സിനെ ഇന്ദ്രൻ തൻെറ രക്തവർഷകമായ വജ്രായുധത്താൽ വെട്ടിമുറിച്ചിട്ടിരുന്നു.

4. ***തദിദാസ ഭുവനേഷു ജ്യേഷ്ഠം യതോ യജ്ഞ ഉഗ്രസ്ത്വേഷനൃമ്ണഃ, സദ്യോ ജജ്ഞാനോ നി രിണാതി ശത്രൂനനു യദേനം മദന്തി വിശ്വ ഊമാഃ.***

ഈ ഇന്ദ്രൻ ബലവാനും അതുപോലെ ധനവാനുമാകുന്നു. ഭുവനങ്ങളിൽ ഉൽകൃഷ്ടനാകുന്നു. ജനിച്ച ഉടൻതന്നെ ശത്രുക്കളെ വധിച്ചിരുന്നു. അവൻ പ്രത്യക്ഷനായപ്പോൾതന്നെ അവൻെറ രക്ഷാശക്തികൾ അത്യന്തം ശക്തിമത്തുകളായിരുന്നു.

5. ***വാവൃധാനഃ ശവസാ ഭൂര്യോജാഃ ശത്രുർദാസായ ഭിയസം ദധാതി, അവ്യനച്ച വ്യനച്ച സസ്നി സം തേ നവന്ത പ്രഭൃതാ മദേഷു.***

സ്ഥാവര ജംഗമ ജഗത്ത് ബ്രഹ്മത്തിൽ ലീനമായിത്തീരുന്നു. ശക്തി വർദ്ധിച്ച ശത്രുക്കൾ ദാസന്മാരെ കഷ്ടപ്പെടുത്തുന്നു. യുദ്ധത്തിൻെറ വൈതാനിക സൈനികർ ആ ഇന്ദ്രനെത്തന്നെ പ്രാർത്ഥിക്കുന്നു.

6. ***ത്വേ ക്രതുമപി പൃഞ്ചന്തി ഭൂരി ദ്വിര്യദേതേ ത്രിർഭവന്ത്യൂമാഃ. സ്വാദോഃ സ്വാദീയഃ സ്വാദുനാ സൃജാ സമദഃ സു മധു മധുനാഭി യോധിഃ.***

ഈ വീരജന്മസംസ്ക്കാരം യുദ്ധത്തിനു ദീക്ഷയെടുത്തതുകാരണം ത്രിജന്മാവെന്നു പറയപ്പെടുന്നു. ആ വീരന്മാരെ സ്വാദിഷ്ഠങ്ങളായ പദാർത്ഥങ്ങളാൽ സമ്പന്നരാക്കണേ. ഹേ ഇന്ദ്രാ! നീ വീരന്മാരിൽ പ്രവേശിച്ച് അവരെ സംഗ്രാമതൽപരരാക്കൂ.

7. ***യദി ചിന്നു ത്വാ ധനാ ജയന്തം രണേരണേ അനുമദന്തി വിപ്രാഃ, ഓജീയഃ ശുഷ്മിൻസ്ഥിരമാ തനുഷ്വ മാ ത്വാ ദഭൻ ദൂരേവാസഃ കുശോകാഃ.***

ഹേ വീരന്മാരേ! നിങ്ങൾ ഓരോ യുദ്ധത്തിലും ധനത്തെ വിജയിക്കുന്നു. ബ്രാഹ്മണർ നിങ്ങളെ സ്തുതിക്കുന്നുണ്ടെങ്കിൽ അവരെ ശക്തന്മാരാക്കൂ. സുഖത്തിൻെറ അവസരങ്ങളിൽ ദുഃഖം പകരുന്ന പുരുഷന്മാർ നിങ്ങളെ പ്രാപിക്കാതിരിക്കട്ടെ.

8. ***ത്വയാ വയം ശാശദ്മഹേ രണേഷു പ്രപശ്യന്തോ യുധേന്യാനി ഭൂരി, ചോദയാമി ത ആയുധാ വചോഭിഃ സം തേ ശിശാമി ബ്രഹ്മണാ വയാംസി.***

നിങ്ങൾ വഴിയായിത്തന്നെ രണക്ഷേത്രത്തിൽ എതിർകക്ഷികളെ കൊന്നൊടുക്കുന്നു. സ്വന്തം തപസ്സുവഴിയായി സിദ്ധമായ വചനങ്ങളാൽ നിങ്ങളുടെ ആയിരങ്ങളെ പ്രേരിപ്പിക്കുകയും പക്ഷിക്കു തുല്യം വേഗതയോടുകൂടിയ നിങ്ങളുടെ ബാണങ്ങളെ മന്ത്രങ്ങൾവഴി മൂർച്ചയുള്ളതാക്കുകയും ചെയ്യുന്നു.

9. ***നി തദ് ദധിഷേഽവരേ പരേ ച യസ്മിന്നാവിഥാവസാ ദുരോണേ, ആ സ്ഥാപയത മാതരം ജിഗത്നുമത ഇന്വത കർവരാണി ഭൂരി.***

ഏതൊരു ഭവനത്തിൽ അന്നംവഴിയായി പാലനം ചെയ്യപ്പെടുന്നുവോ യാതൊന്നിനെ ശ്രേഷ്ഠങ്ങളായ ജീവികൾ ധരിച്ചിരിക്കുന്നുവോ ആ ഗൃഹത്തിൽ മാതാവുവഴി ശക്തി സ്ഥാപിതമാകണേ. അനന്തരം ആ ഭവനത്തിൽ എല്ലാ നല്ല പദാർത്ഥങ്ങളേയും കൊണ്ടുവരൂ.

10. ***സ്തുഷ്വ വഷ്ർമൻ പുരുവർത്മാനം സമൃഭ്വാണമിനതമമാപ്ത്യമാ-പ്ത്യാനാം, ആ ദർശതി ശവസാ ഭൂര്യോജാഃ പ്ര സക്ഷതി പ്രതിമാനം പൃഥിവ്യാഃ.***

ഹേ ഗായകാ! പരമതേജസ്വിയും സഞ്ചാരസ്വഭാവത്തോടുകൂടിയവനും ഉത്തമനായ ജയമാനനുമായ ഇന്ദ്രനെ സ്തുതിക്കുവിൻ. പൃഥ്വീരൂപമായ ഈ ഇന്ദ്രൻ ഈ യജ്ഞസ്ഥാനത്തിൽ വ്യാപിച്ചുകൊണ്ടിരിക്കുന്നു.

11. ***ഇമാ ബ്രഹ്മ ബൃഹദ്ദിവഃ കൃണവദിന്ദ്രായ ശൂഷമഗ്രിയഃ സ്വർഷാഃ, മഹോ ഗോത്രസ്യ ക്ഷയതി സ്വരാജാ തുരശ്ചിദ് വിശ്വമർണവത തപസ്വാൻ.***

ഈ രാജാവ് സ്വർഗ്ഗാധിപനായ ഇന്ദ്രനുവേണ്ടി സ്തോത്രങ്ങളാലപിച്ചു കൊണ്ട് സ്വർഗ്ഗത്തെ കാംക്ഷിക്കുന്നു. ആ ഇന്ദ്രൻ മേഘജലം വർഷിച്ചുകൊണ്ട് സംസാരത്തെ ജലത്താൽ പൂർണ്ണമാക്കുന്നു.

12. ***ഏവാ മഹാൻ വൃഹദ്ദിവോ അഥർവാവോചത് സ്വാം തത്വമിന്ദ്രമേവ, സ്വസാരൗ മാതരിഭ്വരീ അരിപ്രേ ഹിന്വന്തി ചൈനേ ശവസാ വർ-ധയന്തി ച.***

അഥർവ്വമഹർഷി തന്നെത്തന്നെ ഇന്ദ്രനായി സങ്കല്പിച്ചുകൊണ്ടു പറഞ്ഞു പാപരഹിതയായ മാതരിംഭരി ഇവനെ പ്രസന്നമാക്കി ശക്തിയെ വർദ്ധിപ്പിക്കുന്നു.

13. ***ചിത്രം ദേവാനാം കേതുരനീകം ജ്യോതിഷ്മാൻ പ്രദിശഃ സൂര്യ ഉദ്യൻ,***
***ദിവാകരോഽതി ദ്യുമ്നൈസ്തമാംസി വിശ്വാതാരീദ് ദുരിതാനി ശുക്രഃ.***

രശ്മികളോടുകൂടിയ ഈ ഇന്ദ്രൻ എല്ലാ ദിക്കുകളുടേയും നേരെ ഉയർന്നു കൊണ്ട് പ്രകാശത്താൽ ദിനത്തെ പ്രകടമാക്കുകയും എല്ലാ അന്ധകാരത്തേയും പാപങ്ങളേയും കടന്നുപോവുകയും ചെയ്യുന്നു.

14. ***ചിത്രം ദേവാനാമുദഗാദനീകം ചക്ഷുർമിത്രസ്യ വരുണസ്യാഗ്നേഃ! ആപ്രാദ ദ്യാവാപൃഥിവീ അന്തരിക്ഷം സൂര്യം ആത്മാ ജഗതസ്ത-സ്ഥുഷശ്ച.***

രശ്മികളുടെ പൂജനീയസമൂഹം മിത്രൻ, വരുണൻ, അഗ്നി ഇവരുടെ ചക്ഷുരൂപത്തിൽ നിന്നും ഉദിച്ചുകൊണ്ടിരിക്കുന്നു. ഈ സൂര്യൻതന്നെ ജീവികളുടെ ആത്മാവാകുന്നു. തൻെറ മഹിമയാൽ ആകാശത്തേയും ഭൂമിയേയും അന്തരീക്ഷത്തേയും പൂർണ്ണമാക്കുന്നു.

15. ***സൂര്യോ ദേവീമുഷസം രോചമാനാം മര്യോ ന യോഷാമഭ്യേതി പശ്ചാത്.***
***യത്രാ നരോ ദേവയന്തോ യുഗാനി വിതന്വതേ പ്രതി ഭദ്രായ ഭദ്രം.***

പതി പത്നിയുടെ പിന്നാലെ പോകുന്നതുപോലെ സൂര്യനും ഈ ഉഷസ്സിൻെറ പിന്നാലെ ഗമിക്കുന്നു. ആ സമയം ഭദ്രപുരുഷന്മാർ ദേവകാര്യങ്ങ ളിൽ പകലിനെ ചെലവഴിച്ചുകൊണ്ട് സൂര്യനുവേണ്ടി ശ്രേഷ്ഠകർമ്മങ്ങളെ അനുഷ്ഠിക്കുകയും ചെയ്യുന്നു.

## സൂക്തം നൂറ്റിയെട്ട്

(ഋഷി-നൃമേധൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി, ഉഷ്ണിക്)

1. ***ത്വം ന ഇന്ദ്രാ ഭരംഓജോ നൃഭ്ണം ശതക്രതോ വിചർഷണേ, ആ വീരം പൃതനാഷഹം.***

ബഹുകർമ്മാവായ ഹേ ഇന്ദ്രാ! ഞങ്ങൾക്ക് ധനം, ബലം, ശത്രുക്കളെ പരാജയപ്പെടുത്തുന്ന സന്താനങ്ങൾ ഇവ നൽകണേ.

2. ***ത്വം ഹി നഃ പിതാ വസോ ത്വം മാതാ ശതക്രതോ ബഭൂവിഥ, അധാ തേ സുമ്നമീമഹേ.***

ഹേ ഇന്ദ്രാ! നീ ഞങ്ങളുടെ പിതാവും മാതാവുമാകുന്നു. അതിനാൽ ഞങ്ങൾ നിങ്ങളിൽനിന്നും സുഖം യാചിക്കുന്നു.

3. ***ത്വം ശുഷ്മിൻ പുരുഹൂത വാജയന്തമുപ ബ്രുവേ ശതക്രതോ, സ നൗ രാസ്വ സുവീര്യം.***

ഹേ ഇന്ദ്രാ! നീ ഹവിസ്സാകുന്ന രത്തെത്തെ ആഗ്രഹിക്കുന്നവനാകുന്നു. ഞാൻ നിന്നെ സ്തുതിക്കുന്നു. എനിക്ക് വീരന്മാരാൽ യുക്തമായ ധനം നൽകണേ.

## സൂക്തം നൂറ്റിയൊമ്പത്

(ഋഷി-ഗൗതമൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-പംക്തി)

1. ***സ്വാദോരിത്ഥാ വിഷൂവതോ മധ്വഃ പിബന്തി ഗൗര്യ, യാ ഇന്ദ്രേണ സയാവരീർവൃഷ്ണാ മദന്തി ശോഭസേ വസ്വീരനു സ്വരാജ്യം.***

സ്തോത്രരൂപമാകുന്ന വാണികൾ വിഷുവതയജ്ഞത്തിൽ രാത്രികളോളം ഇന്ദ്രനുമായി സഹവർത്തിച്ച് അവനെ സന്തുഷ്ടനാക്കി സ്വാദേറിയ മധുവിനെ പാനം ചെയ്യുന്നു. ഹേ യജമാനാ! അതിനുശേഷം നീ നിൻെറ രാജ്യത്തിൽ സുശോഭിതനാകൂ.

2. ***താ യസ്യ പൃശനായുവഃ സോമം ശ്രീണന്തി പൃശ്നയഃ പ്രിയാ ഇന്ദ്രസ്യ ധേനവോ വജ്ര ഹിന്വന്തി സായകം വസ്വീരനു സ്വരാജ്യം.***

കിരണങ്ങൾ ഈ സോമത്തെ പാകപ്പെടുത്തിക്കൊണ്ടിരിക്കുന്നു. ഇന്ദ്രൻെറ ഈ ഗോക്കൾ അവൻെറ ബാണങ്ങളേയും വജ്രായുധത്തേയും പ്രേരിപ്പിക്കുന്നു. ഈ രാത്രികൾക്കുശേഷം ഹേ യജമാനാ! നീ നിൻെറ രാജ്യത്തിൽ പ്രതിഷ്ഠയുള്ളവനായിത്തീരും.

3. ***താ അസ്യ നമസാ സഹഃ സപര്യന്തി പ്രചേതസഃ വ്രതാന്യസ്യസശ്ചിരേ പുരൂണി പൂർവ ചിത്തയേ വസ്വീരനു സ്വരാജ്യം.***

വാണികൾ ഹവിസ്സുവഴിയായി ഇന്ദ്രനെ അനേഷിക്കുകയും യജമാനൻെറ മഹാവ്രതം ഇന്ദ്രനിൽ ചേരുകയും ചെയ്യുന്നു. ഈ രാത്രിക്കുശേഷം ഹേ യജമാനാ! നീ നിൻെറ രാജ്യത്തിൽ പ്രതിഷ്ഠയുള്ളവനായി ഭവിക്കും.

## സൂക്തം നൂറ്റിപ്പത്ത്

(ഋഷി-ശ്രുതക്ക്ഷൻ, സുകക്ഷൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി)

1. ***ഇന്ദ്രായ മദ്വേന സുതം പരിഷ്ടോഭന്തു നോ ഗിരഃ, അർക്ക മർചന്തു കാരവഃ.***

സേവായോഗ്യമായ ഈ യജ്ഞത്തിൽ ശുദ്ധിയാക്കപ്പെട്ട സോമത്താൽ ഞങ്ങളുടെ വാണികൾ സ്തുതിച്ചുകൊണ്ട് ഇന്ദ്രനെ പൂജിക്കണേ.

2. ***യസ്മിൻ വിശ്വാ അധി ശ്രിയോ രണന്തി സപ്ത സംസദ, ഇന്ദ്ര സുതേ ഹവാമഹേ.***

എല്ലാ വിഭൂതികളോടുംകൂടിയ സഭകൾ ആരെ പ്രാപിക്കുന്നുവോ ആ ഇന്ദ്രനെ സോമം തയ്യാറാക്കിക്കഴിയുമ്പോൾ ആഹ്വാനം ചെയ്യുന്നു.

3. ***ത്രികദ്ര കേഷു ചേതനം ദേവാസോ യജ്ഞ മത്നതദ്,***
***തമി വർധന്തു നോ ഗിരഃ.***

ഈ ജ്ഞാനദായകമായ യജ്ഞത്തെ ത്രികത്രൻ ആരംഭിച്ചു, അതിനെ നമ്മുടെ വാണികൾ അഭിവൃദ്ധിപ്പെടുത്തട്ടെ.

## സൂക്തം നൂറ്റിപ്പതിനൊന്ന്

(ഋഷി-പർവതൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഉഷ്ണിക്)

1. ***യത് സോമമിന്ദ്രവിഷ്ണവി യദ്വാ ഘത്രിത ആപ്ത്യേ,***
***യദ്വാ മരുത്സു മന്ദസേ സമിന്ദുഭിഃ.***

ഹേ ഇന്ദ്രാ! ചിത്രത്തിൽ, യജ്ഞത്തിൽ, അപായത്തിൽ, മരുത്തിൽ ആര് നിന്നെ ഹൃഷ്ടനാക്കുന്നുവോ അവൻ ജലമയമായ സോമത്താൽത്തന്നെ ഹൃഷ്ട നാകുന്നു.

2. ***യദ്വാ ശക്ര പരാവതി സമുദ്രേ അധി മന്ദസേ,***
***അസ്മാകമിത് സുതേ രണാ സമിന്ദുഭിഃ.***

ഹേ ഇന്ദ്രാ! ദൂരസ്ഥമായ സമുദ്രത്തിലോ അഥവാ ഞങ്ങളുടെ യജ്ഞത്തിലോ നിന്നു നീ ഹർഷത്തെ പ്രാപിക്കുന്നു. അവൻ ജലമയമായ സോമത്താൽത്തന്നെ സന്തുഷ്ടനാകുന്നു.

3. ***യദ്വാസി സുന്വതോ ബൃധോ യജമാനസ്യ സത്പതേ,***
***ഉക്ഥേ വാ യസ്യ രണ്യസി സമിന്ദുഭി.***

ഹേ ഇന്ദ്രാ! നീ സോമം തയ്യാറാക്കുന്ന യജമാന നെഅഭിവൃദ്ധിപ്പെടുത്തു ന്നവനാകുന്നു. അവൻെറ മന്ത്രങ്ങളിൽ നീ വിഹരിക്കുന്നു.

## സൂക്തം നൂറ്റിപ്പന്ത്രണ്ട്

(ഋഷി-മുക്ക്ഷൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി)

1. ***യദദ്യ കച്ച വൃത്രഹന്നുദഗാ അഭി സൂര്യ,***
***സർവം തദിന്ദ്ര തേ വശേ.***

സൂര്യാത്മകനായ ഹേ ഇന്ദ്രാ! നീ വൃത്രനെ നശിപ്പിച്ചവനാകുന്നു. ഉദി ച്ചുയരുന്ന സമയം നിൻെറ അധീനത്തിലുള്ളതാകുന്നു.

2. ***യദ്വാ പ്രവൃദ്ധ സത്പതേ ന മരാ ഇതി മന്യസേ,***
***ഉതോ തത് സതമിത് തവ.***

ഹേ ഇന്ദ്രാ! നീ ഇഷ്ടപ്പെടുന്നവനെ മൃത്യു ബാധിക്കാതിരിക്കണേ. ഇതു സത്യമായി ഭവിക്കണേ.

3. ***യേ സോമാസഃ പരിവതി യേ അർവാവതി സുന്വിരേ,***
***സർവാസ്താം ഇന്ദ്ര ഗച്ഛസി.***

ആര് സോമത്തെ അടുത്തോ അകലെയോ സംസ്ക്കരിക്കുന്നുവോ അവരുടെ അടുക്കൽ ഇന്ദ്രൻ സ്വയം എത്തിച്ചേരുന്നു.

## സൂക്തം നൂറ്റിപ്പതിമൂന്ന്

(ഋഷി-ഭർഗ്ഗൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-പ്രഗാഥ)

1. ***ഉഭയം ശൃണവച്ച ന ഇന്ദ്രോ അർവാഗിദം വചഃ,***
***സത്രാച്യാ മഘവാ സോമപീതയേ ധിയാ ശവിഷ്ഠ ആ ഗമത്.***

ഇന്ദ്രൻ ഇരുലോകങ്ങൾക്കും ഹിതകരമായ കാര്യങ്ങൾ ചെയ്യുന്നവനാകുന്നു. ആ ഇന്ദ്രൻ നമ്മുടെ വചനങ്ങളെ മാനിച്ചുകൊണ്ട് സോമം പാനം ചെയ്യുന്നതിനു വന്നുകൊണ്ടിരിക്കുന്നു.

2. ***തം ഹി സ്വരാജം വൃഷഭം തമോജസേ ധിഷണേ നിഷ്ടതക്ഷതുഃ,***
***ഉതോപമാം പ്രഥമോ നി ഷീദസി സോമകാമം ഹി തേ മനഃ.***

ഇന്ദ്രൻ അഭീഷ്ടങ്ങളുടെ വർഷകനും തൻെറ തേജസ്സിനാൽ പ്രശോഭിതനുമാകുന്നു. ആകാശത്തിനും ഭൂമിക്കും ശരീരമുണ്ടാക്കുന്നു. നിങ്ങൾ ഉപമയെ പ്രാപിക്കുകയും സോമത്തെ കാംക്ഷിക്കുകയും ചെയ്യുന്നു.

## സൂക്തം നൂറ്റിപ്പതിനാല്

(ഋഷി-സൗഭരി. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി)

1. ***അഭ്രാതൃവ്യോ അനാ ത്വമനാപിരിന്ദ്ര ജനുഷാ സനാദസി,***
***യുധേദാപിത്വമിച്ഛസേ.***

ഹേ ഇന്ദ്രാ! നീ പ്രത്യക്ഷനായപ്പോൾത്തന്നെ ഭക്തിയോടുകൂടിയവനായിരിക്കുകയും യുദ്ധത്തിൽ കാര്യലാഭത്തെ ആഗ്രഹിക്കുകയും ചെയ്യുന്നു. നിനക്ക് യാതൊരു ശത്രുക്കളും ഇല്ല.

2. ***നകീ രേവന്തം സഖ്യായ വിന്ദസേ പീയന്തി തേ സുരാശ്വഃ,***
***യദാ കൃണോഷി നദനും സമൂഹസ്യാദിത് പിതേവ ഹൂയസേ.***

ഹേ ഇന്ദ്രാ! നിന്നെ മദ്യലഹരി ശക്തനാക്കുന്നു. നീ ഗർജ്ജന സ്വഭാവത്തോടുകൂടിയവനായിരിക്കുമ്പോൾ പിതാവിനു തുല്യം ആഹ്വാനം ചെയ്യപ്പെടുന്നു. നീ ധനത്തോടുകൂടിയ മനുഷ്യരെ സഖ്യഭാവത്തിനുവേണ്ടി പ്രാപിക്കുന്നു.

## സൂക്തം നൂറ്റിപ്പതിനഞ്ച്

(ഋഷി-വത്സൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി)

1. ***അഹമിദ്ധി പിതുഷ്പരി മേധാമൃതസ്യ ജഗ്രഭ,***
***അഹം സൂര്യ ഇവാജനി.***

ഞാൻ സൂര്യനു തുല്യം ജനിക്കുകയും പിതാവായ ബ്രഹ്മാവിൻെറ ബുദ്ധിയെ പ്രാപിക്കുകയും ചെയ്തിരിക്കുന്നു.

2. ***അഹം പ്രത്നേന മന്മനാ ഗിരഃ ശുംഭാമി കണ്വവത്,***
***യേ നേന്ദ്രഃ ശുഷ്മിദ് ദധേ.***

ഞാൻ പ്രാചീനസ്തോത്രങ്ങൾവഴി വാണിയെ സുസജ്ജിതമാക്കി ഇന്ദ്രനെ മഹാബലിഷ്ഠനാക്കുന്നു.

3. ***യേ ത്വാ മിന്ദ്ര ന തുഷ്ടുവുർഋഷയോ യേ ച തുഷ്ടുവു,***
***മമേദ് വർധസ്വ സുഷ്ടുതഃ***

ഹേ ഇന്ദ്രാ! ഏതെല്ലാം മഹർഷിമാർ നിന്നെ സ്തുതിച്ചിരിക്കുന്നുവോ ആരെല്ലാം സ്തുതിക്കാതിരുന്നിട്ടുണ്ടോ അതിനാൽ ഉദാസീനനായിരിക്കുന്ന നീ എൻെറ സ്തുതികൾവഴി വളർച്ചയെ പ്രാപിച്ചാലും.

## സൂക്തം നൂറ്റിപ്പതിനാറ്

(ഋഷി-മേധ്യാതിഥി. ദേവത-ഇന്ദ്രൻ. ഛന്ദസ്-ബൃഹതി)

1. ***മാ ഭൂമ നിഷ്ട്യാ ഇവേന്ദ്ര ത്വദരണാ ഇവ,***
***വനാനി ന പ്രജഹിതാന്യദ്രിവോ ദുരോഷാസോ അമന്മഹി.***

ഹേ ഇന്ദ്രാ! ഞങ്ങൾക്ക് നിന്നോടു കടം വീട്ടുവാൻ കഴിയാത്തതു നിമിത്തം നീ ഞങ്ങളെ ദുഷ്ടന്മാരായ ശത്രുക്കളേപ്പോലെ കരുതാതിരിക്കൂ. നിന്നാൽ ത്യജിക്കപ്പെട്ട വസ്തുക്കളെ ഞങ്ങളും ദാവാനലനു തുല്യം ത്യജിക്കപ്പെട്ടതായിക്കരുതുന്നു.

2. ***അമന്മഹീദനാശവോf നുഗ്രാസശ്ച വൃത്രഹൻ,***
***സുകൃത് സുതേ മഹതാ ശൂര രാധസാനു സ്തോമം മുദീമഹി.***

ഹേ വൃത്രനാശകാ! ഞങ്ങൾ നിൻെറ വൃദ്ധിവഴിയായി സൗഖ്യമുള്ളവരാകണേ. ഞങ്ങൾ സ്വയം നാശരഹിതരായിത്തീരണേ.

## സൂക്തം നൂറ്റിപ്പതിനേഴ്

(ഋഷി-വസിഷ്ഠൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി)

1. ***പിബാ സോമമിന്ദ്ര മന്ദതു ത്വാ യം തേ സുഷാവ ഹര്യശ്വാദ്രിഃ,***
***സോ തു ർബാഹുഭ്യാം സുയതോ നാർവാ.***

ഹേ ഇന്ദ്രാ! ഏതൊരു സോമം കല്ലിനാൽ സംസ്ക്കരിക്കപ്പെട്ടിരിക്കുന്നുവോ അത് നിന്നെ സന്തുഷ്ടനാക്കണേ. കല്ല് സംസ്ക്കരിക്കപ്പെടുന്ന ഭുജങ്ങളിൽ സ്ഥിതിചെയ്യുന്നു. ഹേ ഇന്ദ്രാ! നീ ഈ സോമം പാനം ചെയ്യണേ.

2. ***യസ്തേ മദോ യുജ്യശ്ചാരുരസ്തി യേന വൃത്രാണി ഹര്യശ്വഹംസി,***
***സ ത്വാമിന്ദ്ര പ്രഭൂവസോ മമത്തു.***

ഹരിതാശ്വങ്ങളോടുകൂടിയ ഹേ ഇന്ദ്രാ! മേഘങ്ങളെ തകർത്ത നിൻെറ മനോഹരമായ വജ്രായുധം നിന്നെ ഹൃഷ്ടനാക്കണേ.

3. ***ബോധാ സു മേ മഘവൻ വാചമേമാം യാം തേ വസിഷ്ഠോ അർചതി പ്രശസ്തിം,***
***ഇമാ ബ്രഹ്മ സധമാദേ ജുഷസ്വ.***

ഹേ ഇന്ദ്രാ! ഏതൊരു യശസ്സിനെ വസിഷ്ഠൻ പൂജിക്കുന്നുവോ മന്ത്രസമൂഹമാകുന്ന എൻെറ ആ വാണികളെ യശസ്സോടുകൂടി സ്വീകരിക്കൂ.

## സൂക്തം നൂറ്റിപ്പതിനെട്ട്

(ഋഷി-മേധ്യാതിഥി. ദേവത-ഇന്ദ്രൻ. ഛന്ദസ്-ബാർഹതം, പ്രഗാഥ)

1. ***ശഗ്ധ്യൂ ഷ ശചിപത ഇന്ദ്ര വിശ്വാഭിരൂതിഭിഃ,***
***ഭഗം ന ഹി ത്വാ യശസം വസുവിദമനു ശൂര ചരാമസി.***

ഹേ ഇന്ദ്രാ! ഞാൻ നിൻെറ എല്ലാ രക്ഷാസാധനകളാലും യശസ്സിനേയും സൗഭാഗ്യത്തേയും പ്രാപിക്കുന്നതിനുവേണ്ടി നിങ്ങളുടെ അനുയായിയായിരിക്കണേ എന്നു യാചിക്കുന്നു.

2. ***പൗരോ അശ്വസ്യ പുരുകൃദ ഗവാമസ്യുത്സോ ദേവ ഹിരണ്യയഃ, നകിർഹി ദാനം പരിമർധിഷത് ത്വേ യദ്യദ്യാമി തദാഭര.***

ഹേ ഇന്ദ്രാ! നീ നഗരവാസികൾക്ക് അശ്വരൂപനാകുന്നു. നീ അപരിമിതമായി ധനം ശേഖരിക്കുന്നു. നീ ഗോക്കളെ വളർത്തുന്നവനും ഹിരണ്മയനും അഹിംസിതനും ദാനിയുമാകുന്നു. ഞാൻ നിങ്ങളുടെ ആശ്രയത്തിൽ ഏതൊരു വസ്തുവിനുവേണ്ടി വന്നിരിക്കുന്നുവോ അത് എനിക്കു പ്രദാനം ചെയ്യൂ.

3. ***ഇന്ദ്രമിദ് ദേവതാതയഇന്ദ്രം പ്രയത്യധ്വരേ, ഇന്ദ്രം സമീകേ വനിനോ ഹവാമഹ ഇന്ദ്രം ധനസ്യ സാതയേ.***

ഇന്ദ്രനെ സേവിക്കുന്ന നാം യുദ്ധമുണ്ടാകുന്ന അവസരത്തിൽ ധനപ്രാപ്തിക്കുവേണ്ടി അദ്ദേഹത്തെ ആഹ്വാനം ചെയ്യുന്നു.

4. ***ഇന്ദ്രോ മ ാ രോദസീപപ്രഥച്ഛവ ഇന്ദ്രഃ സൂര്യമരോചയത്, ഇന്ദ്രേ ഹ വിശ്വാ ഭുവനാനി യേമിരേ ഇന്ദ്രേ സുവനാസ ഇന്ദവഃ.***

ഇന്ദ്രൻ സൂര്യനെ തേജോമയനാക്കിയിരിക്കുന്നു. ആകാശത്തേയും ഭൂമിയേയും തൻെറ മഹിമയാൽ വിസ്തൃതമാക്കി. ഈ ഇന്ദ്രൻ എല്ലാ ഭവനങ്ങളിലും ആശ്രിതനായിരിക്കുന്നു. ഈ സോമം ഇന്ദ്രനുവേണ്ടി തയ്യാറാക്കിയിരിക്കുന്നു.

## സൂക്തം നൂറ്റിപ്പത്തൊമ്പത്

(ഋഷി–ആയുസ്സ്. ദേവത–ഇന്ദ്രൻ. ഛന്ദസ്–ബാർഹതം, പ്രഗാഥ)

1. ***അസ്താവി മന്മ പൂർവ്യം ബ്രഹ്മേന്ദ്രായ വോചത, പൂർവീർഋതസ്യ ബൃഹതീരനൂഷത് സ്തോതുർമേധാ ആസൃക്ഷത.***

ഹേ ഋത്വിക്കുകളേ! പ്രാചീനങ്ങളായ സ്തോത്രങ്ങളാൽ ഞാൻ ഇന്ദ്രനെ സ്തുതിച്ചു. ഇപ്പോൾ നിങ്ങളും യജ്ഞത്തിൻെറ പ്രാചീനമന്ത്രങ്ങളാൽ സ്തുതിക്കുവിൻ. സ്തോത്രകന്മാരുടെ ബുദ്ധി മന്ത്രങ്ങളാൽ സമ്പന്നമായിരിക്കുന്നു.

2. ***തുരണ്യവോ മധുമന്തം ഘൃതശ്ചുതം വിപ്രാസോ അർകമാനൃച്ചുഃ, അസ്മേ രയിഃ പ്രപഥേ വൃഷ്ണ്യം ശവോƒ സ്മേ സുവനാസ ഇന്ദവഃ.***

ഈ യജമാനനുവേണ്ടി ധനം വർദ്ധിക്കുകയും ശക്തി പ്രാപ്തമാകുകയും ചെയ്യുന്നു. ഈ ഇന്ദ്രനുവേണ്ട സോമം സിദ്ധമായിരിക്കുന്നു. വേഗതയോടുകൂടി പ്രവർത്തിക്കുന്ന ബ്രാഹ്മണൻ പൂജാമന്ത്രങ്ങളെ പ്രശംസിക്കുന്നു.

## സൂക്തം നൂറ്റിയിരുപത്

(ഋഷി–ദേവാതിഥി. ദേവത–ഇന്ദ്രൻ. ഛന്ദസ്–ബാർഹതം, പ്രഗാഥ)

1. ***യദിന്ദ്ര പ്രാഗപാഗുദങ്ന്യഗ്വാ ഹൂയസേ നൃഭിഃ, സിമാ പുരു നൃഷൂതോ അസ്യാനവേƒസി പ്രശർധ തുർവമേ.***

ഹേ ഇന്ദ്രാ! നീ നാലുദിക്കുകളിലും സ്ഥിതനായിരുന്ന് മനുഷ്യരാൽ ആഹ്വാനം ചെയ്യപ്പെടുന്നു. നീ ശത്രുക്കളെ പൂർണ്ണമായും നശിപ്പിക്കുന്നവനാകുന്നു. നീ യജമാനനുവേണ്ടി ആഗതനാകൂ.

2. ***യദ്വാ രുശമേ ശ്യാവകേ കൃപ ഇന്ദ്ര മാഭയസേ സചാ,***
***കണ്വാസസ്ത്വാ ബ്രഹ്മഭി സ്തോമവാഹസ ഇന്ദ്രാ യച്ഛന്ത്യാ ഗഹി.***

ഹേ ഇന്ദ്രാ! കണ്വഗോത്രീയനായ മഹർഷി നിനക്ക് ഹവിസ്സ് പ്രദാനം ചെയ്യുന്നു. നീ രുമം, രുശ്മം, ശ്യാബകം ഇവയിൽ ഒരേസമയം ആനന്ദം പ്രകട മാക്കുന്നു. നീ ഇവിടേയ്ക്കാഗതനാകൂ.

## സൂക്തം നൂറ്റിയിരുപത്തിയൊന്ന്

(ഋഷി–ദേവാതിഥി. ദേവത–ഇന്ദ്രൻ. ഛന്ദസ്–ബാർഹതം, പ്രഗാഥ)

1. ***അഭി ത്വാ ശൂര നോനുമോ് ദുഗ്ധാഇവ ധേനവഃ,***
***ഈശാനമസ്യ ജഗതഃ സ്വർദൃശാമീശാനമിന്ദ്ര തസ്ഥുഷഃ.***

ഹേ വീരനായ ഇന്ദ്രാ! ഞങ്ങൾ നിന്നെ ദോഹനം ചെയ്യാത്ത ഗോവിനു തുല്യം പ്രേരിതനാക്കുന്നു. നീ സംസാരത്തിൻെറ ഈശ്വരനും സ്വർഗ്ഗത്തിൻെറ ദ്രഷ്ടാവുമാകുന്നു.

2. ***ന ത്വാവാം അന്യോ ദിവ്യോ ന പാർഥിവോ ന ജാത ന ജനിഷ്യതേ,***
***അശ്വായന്തോ മഘവന്നിന്ദ്ര വാജിനോ ഗവ്യന്തസ്ക്വാ ഹവാമഹേ.***

ഹേ ഇന്ദ്രാ!പാർഥിവവും ദിവ്യവുമായ ജീവി നിനക്കു തുല്യനാകുന്നില്ല. ഹേ ഇന്ദ്രാ! ഞങ്ങൾ ഗോവ്, അശ്വങ്ങൾ, അന്നം ഇവയെ പ്രതീക്ഷിച്ചുകൊണ്ട് നിന്നെ ആഹ്വാനം ചെയ്യുന്നു.

## സൂക്തം നൂറ്റിയിരുപത്തിരണ്ട്

(ഋഷി–ശുനഃശേപൻ. ദേവത–ഇന്ദ്രൻ. ഛന്ദസ്–ഗായത്രി)

1. ***രേവതീർനഃ സധമാദ ഇന്ദ്രേ സന്തു തുവിവാജാഃ,***
***ക്ഷുമന്തോയാഭിർമദേമ.***

ഈ യജ്ഞത്തിൽ ഇന്ദ്രൻ ആഗതനായിക്കഴിയുമ്പോൾ അന്നത്തിൻെറ വിഭിന്നങ്ങളായ വിഭൂതികളാൽ സമ്പന്നരായി ഞങ്ങൾ സുഖം പ്രാപിക്കണേ.

2. ***ആ ഘ ത്വാവാൻ ത്മനാപ്ത സ്തോതൃഭ്യോ ധൃഷ്ണവിയാനഃ,***
***ഋണോരക്ഷം ന ചക്രയോഃ.***

ഹേ ഇന്ദ്രാ! നിൻെറ ദയയെ പ്രാപിച്ചിരിക്കുന്ന പുരുഷൻ വൈദികരുടെ അനുഗ്രഹങ്ങളാൽ ചലിച്ചുകൊണ്ടിരിക്കുന്ന രഥത്തിൻെറ ചക്രങ്ങളുടെ അക്ഷത്തിനുതുല്യം ഉറപ്പുള്ളവനാകുന്നു.

3. ***ആ യദ് ദുവഃ ശയക്രതവാ കാമം ജരിതൃണാം,***
***ഋണോരക്ഷം ന ശചീഭിഃ.***

ഹേ ഇന്ദ്രാ! നിങ്ങളുടെ ഉപാസകർ നിങ്ങളുടെ ശക്തിയെ ആശ്രയിച്ചു കൊണ്ട് ചലിക്കുന്ന രഥത്തിനു സമാനം ഉറപ്പുള്ളവനാകുന്നു.

## സൂക്തം നൂറ്റിയിരുപത്തിമൂന്ന്

(ഋഷി-കുത്സൻ. ദേവത-സൂര്യൻ. ഛന്ദസ്-ത്രിഷ്ടുപ്)

1. ***തത് സൂര്യസ്യ ദേവത്വം തന്മഹിത്വം മധ്യാ കർതോർവിവതം സംജഭാര,***
***യദേയുക്ത ഹരിതഃ സധസ്ഥാദാദ്രാത്രീ വാസസ്തനുതേ സിമസ്മൈ.***

സൂര്യൻ തൻെറ മഹിമയാൽ രശ്മികളെ തന്നിൽ ഒതുക്കിയെടുക്കുന്നു. അപ്പോൾ വ്യാപിച്ചുകിടക്കുന്ന എല്ലാ കാര്യങ്ങളേയും ഒന്നിച്ചു ചേർക്കുകയും അന്ധകാരത്തെ നശിപ്പിച്ച് ഭൂമിക്ക് വസ്ത്രത്തെ അർപ്പണം ചെയ്യുകയും ചെയ്യുന്നു.

2. ***തന്മിത്രസ്യ വരുണസ്യാഭിചക്ഷേ സൂര്യോ രൂപം കൃണുതേ ദ്യോരു-പസ്ഥേ,***
***അനന്തമന്യദ് രുശദസ്യ പാജഃ കൃഷ്ണമന്യദ്ധരിതഃ സംഭരന്തി.***

ഞാൻ മിത്രാവരുണന്മാരുടെ മഹിമകളെ വർണ്ണിക്കുന്നു. അവർ സൂര്യരൂപത്തിൽ സ്വർഗ്ഗത്തിൽ തങ്ങളുടെ രൂപങ്ങളെ നിർമ്മിക്കുന്നു. അവരുടെ തേജസ്സ് പ്രകാശമാനമാകുന്നു. ഇവരുടെ രണ്ടാമത്തെ തേജസ്സ് കറുപ്പുനിറത്തോടുകൂടിയതാകുന്നു. അതിനെ സൂര്യരശ്മികൾ ഭരിക്കുന്നു.

## സൂക്തം നൂറ്റിയിരുപത്തിനാല്

(ഋഷി-വാമദേവൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി, ത്രിഷ്ടുപ്)

1. ***കയാ ന ശ്ചിത്ര ആ ഭുവദൂതി സദാവൃധഃ സഖാ,***
***കയാ ശചിഷ്ഠയാ വൃതാ.***

എപ്പോഴും വളർത്തിക്കൊണ്ടിരിക്കുന്ന മിത്രൻ ഏതു രക്ഷാസാധനങ്ങളാൽ നമ്മെ രക്ഷിക്കും? ആ രക്ഷാത്മകമായ വൃത്തി എപ്രകാരം പൂർണ്ണമാകുംൾ?

2. ***കസ്ത്വാ സത്യോ മദാനാം മംഹിഷ്ഠോ മത്സദന്ധസഃ,***
***ദൃഢാ ചിദാരുജേ വസു.***

ഹേ ഇന്ദ്രാ! ഹർഷജനകമായ ഹവിസ്സിൽ സോമരൂപമാകുന്ന അന്നത്തിൻെറ ഏതംശമാകുന്നു ശ്രേഷ്ഠമായിരിക്കുന്നത്? അതുവഴി പ്രസന്നനായിരിക്കുന്ന നീ ധനം ഭക്തന്മാരിൽ വീതിച്ചുകൊടുക്കുന്നു.

3. ***അഭീ ഷു ണഃ സഖീനാമവിതാ ജരിതൃണാം,***
***ശത ഭവാസ്യൂതിഭിഃ.***

ഹേ ഇന്ദ്രാ! നീ സ്തുതിക്കുന്ന ഞങ്ങളുടെ സഖാരൂപനാകുന്നു. നീ ഞങ്ങളുടെ മുമ്പിൽ അനേകം പ്രാവശ്യം ആവിർഭൂതനായിരിക്കുന്നു.

4. ***ഇമാ ന കം ഭുവനാ സീഷധാമേന്ദ്രശ്ച വിശ്വേ ച ദേവാഃ,***
***യജ്ഞം ച നസ്തന്വം ച പ്രജാം ചാദിത്യൈരിന്ദ്രഃ സഹ ചീക്ളുപാതി.***

ഈ യജ്ഞത്തെ ഋത്വിക്കുകളും എല്ലാ ദേവതകളുംസഹിതം ഇന്ദ്രൻ വിജയിപ്പിക്കണേ. ആദിത്യരൂപനായ ഇന്ദ്രൻ നമ്മുടെ ദേഹത്തേയും സന്താനങ്ങളേയും രക്ഷിക്കണേ.

5. ***ആദിത്യൈരിന്ദ്രഃ സഗണോ മരുദ്ഭിരസ്മാകം ഭൂത്വവിതാ തനൂനാം,***
***ഹത്വായ ദേവാ അസുരാൻ യദായന ദേവാ ദേവത്വ മഭിരക്ഷമാണാഃ.***

ദേവത്വത്തെ രക്ഷിക്കുന്നതിനുവേണ്ടി ഏതെല്ലാം ദേവതകൾ രാക്ഷസന്മാരെ നശിപ്പിച്ചിരുന്നുവോ ആ ഇന്ദ്രൻ ആദിത്യന്മാരും മരുത്തുക്കളും സഹിതം നമ്മുടെ ശരീരങ്ങളെ സംരക്ഷിക്കണേ.

6. ***പ്രത്യഞ്ചമർക്കമനയഞ്ഛ ചീഭിരാദിത് സ്വധാമിഷിരാം പര്യപശ്യൻ, അയാ വാജം ദേവഹിതം സനേമ മദേമ ശതഹിമാഃ സുവീരാഃ.***

ആ ദേവൻ തൻെറ ശക്തിയാൽ സൂര്യനെ എല്ലാവരുടേയും മുന്നിൽ ഉദിപ്പിക്കുന്നു. അവൻ പൃഥ്വിയെ ഹവിർയുക്തമാക്കി. ദേവന്മാരുടെ സേവകന്മാരായ നാം അദ്ദേഹം വഴിയായിത്തന്നെ അന്നം പ്രാപിക്കുകയും വീരന്മാരോടൊത്തു ജീവിച്ച് നൂറുവർഷത്തെ ആയുസ്സു പ്രാപിക്കുകയും ചെയ്യണേ.

## സൂക്തം നൂറ്റിയിരുപത്തിയഞ്ച്

(ഋഷി–സുകീർത്തി. ദേവത–ഇന്ദ്രൻ, അശ്വിനികൾ. ഛന്ദസ്–ത്രിഷ്ടുപ്, അനുഷ്ടുപ്)

1. ***അപേന്ദ്ര പ്രാചോ മഘവന്നമിത്രാനപാപാചോ അഭിഭൂതേ നുദസ്വ, അപോദീചോ അപ ശൂരാധരാച ഉരൗ യഥാ തവ ശർമൻ മദേമ.***

ഹേ ഇന്ദ്രാ! നിന്നാൽ പ്രദത്തമായ സുഖത്താൽ ആനന്ദത്തോടുകൂടി കഴിയുന്നതിന് നാലു ദിക്കുകളിലുംനിന്ന് ഞങ്ങളുടെ നേരെ പാഞ്ഞുവരുന്ന ശത്രുക്കളെ നീ തടഞ്ഞുനിർത്തണേ.

2. ***കവിദങ്ഗ യവമന്തോ യവം ചിദ് യഥാ ദാന്ത്യപൂർവ്വം വിയൂഥ, ഇഹേഹേഷാം കൃണുഹി ഭോജനാനി യേ ബർഹിഷോ നമോവൃക്തിം ന ജഗ്മുഃ.***

ഹേ അഗ്നീ! യവസമ്പന്നനായ കർഷകൻ വളരെയധികം യവങ്ങളെ ഒന്നിച്ചു മുറിച്ചെടുക്കുന്നതുപോലെ ഹവിസ്സിനോടു സംയുക്തമായിരിക്കുന്ന കുശകളെ നീ സേവനം ചെയ്യണേ.

3. ***നഹി സ്ഥൂര്യൃതുഥാ യാതമസ്തി നോത ശ്രവോ വിവിദേ സംഗമേഷു, ഗവ്യന്ത ഇന്ദ്രം സഖ്യായ വിപ്രാ അശ്വായന്തോ വൃഷണം വാജയന്തഃ.***

യുദ്ധത്തിൽ ഞങ്ങൾക്കു ഭക്ഷണം ലഭിക്കുന്നില്ല. വിളവുകാലത്തിൽ ആവശ്യത്തിനുള്ള ധാന്യങ്ങളും ലഭിക്കുന്നില്ല. അതിനാൽ മിത്രമായ ഇന്ദ്രനെ ചിന്തിച്ചുകൊണ്ട് അശ്വങ്ങളേയും ഗോക്കളേയും ഭക്ഷണത്തേയും ഞങ്ങൾ യാചിക്കുന്നു.

4. ***യുവം സുരാമമശ്വിനാ നമുചാവാസുരേ സചാ, വിപിനാനാ ശുഭസ്പതീ ഇന്ദ്രം കർമസ്വാവതം.***

ഹേ അശ്വിനികളേ! യുദ്ധമായ സമയത്ത് നിങ്ങൾ സോമം പാനം ചെയ്ത് നമുചിരാക്ഷസനിൽനിന്നും ഇന്ദ്രനെ രക്ഷിച്ചു.

5. ***പുത്രമിവ പിതരാവശ്വിനോഭേന്ദ്രാവഥുഃ കാവ്യൈർദസനാഭിഃ, യത് സുരാമം വ്യപിബഃ ശചീഭിഃ സരസ്വതീ ത്വാ മഘവന്ന ഭിഷ്ണക്.***

ഹേ അശ്വിനികളേ! മാതാപിതാക്കളാൽ പുത്രൻ പരിപാലിക്കപ്പെടുന്നതു പോലെ നിങ്ങൾ നിങ്ങളുടെ ശത്രുനാശകമായ കൗശലത്താൽ ഇന്ദ്രനെ രക്ഷിച്ചു. ഹേ ഇന്ദ്രാ! നീ സുശോഭിതമായ സോമം പാനം ചെയ്തിരിക്കുന്നു. നിന്നെ സരസ്വതി തൻെറ എല്ലാ വിഭൂതികളാലും അനുഗ്രഹിക്കണേ.

6. ***ഇന്ദ്രഃസുത്രാമാ സ്വവാം അവോഭിഃ സുമൃഡാകോ ഭവതുവിശ്വവേദാഃ, ബാധതാം ദ്വേഷോ അഭയം നഃ കൃണോതു സുവീര്യസ്യപതയഃ സ്യാമ.***

രക്ഷകനും അതുപോലെ ഐശ്വര്യവാനുമായ ഇന്ദ്രൻ തന്റെ രക്ഷാസാധനങ്ങളാൽ നമ്മെ സുഖമുള്ളവരാക്കണേ. ശക്തനായ ഈ ഇന്ദ്രൻ നമ്മുടെ ശത്രുക്കളെ വധിച്ച് നമ്മുടെ എല്ലാ ഭയങ്ങളേയും അകറ്റിക്കളയണേ. നാം സുന്ദരവും പ്രഭാവപൂർണ്ണവുമായ ധനത്താൽ സമ്പന്നരാകണേ.

7. ***സ സുത്രാമാ സ്വവാം ഇന്ദ്രോ അസ്മദാരാച്ചിദ് ദ്വേഷഃ സനുതര്യു-യോതു,***
***തസ്യ വയം സുമതൗ യജ്ഞിയസ്യാപി ഭദ്രേ സൗമനസേ സ്യാമ.***

രക്ഷകനായ ഇന്ദ്രൻ ദൂരെനിന്നുതന്നെ നമ്മുടെ ശത്രുക്കളെ പലായനം ചെയ്യിക്കണേ. യജ്ഞയോഗ്യനായ ആ ഇന്ദ്രന്റെ കൃപാബുദ്ധിയിൽ അർപ്പിച്ചുകൊണ്ട് നാം അവന്റെ മംഗലമയമായ ഭാവനകളെ സദാ പ്രാപിച്ചുകൊണ്ടിരിക്കണേ.

## സൂക്തം നൂറ്റിയിരുപത്തിയാറ്

1. ***വി ഹി സോതോരസൃക്ഷത നേന്ദ്രം ദേവമമംസത,***
***യത്രാമദദ് വൃഷാകപിരര്യഃ പുഷ്ടേഷു മത്സഖാ,***
***വിശ്വസ്മാദിന്ദ്ര ഉത്തരഃ.***

വൃഷാകപിദേവൻ ഇന്ദ്രനെ ദേവതയ്ക്കുതുല്യം മാനിച്ചു. ആ വൃഷാകപി സമ്പത്തിന്റെ പാലകനും എന്റെ മിത്രവുമാകുന്നു. അതിനാൽ ഞാനാകുന്ന ഇന്ദ്രൻ ഏറ്റവും ഉൽകൃഷ്ടനാകുന്നു.

2. ***പരാ ഹീന്ദ്ര ധാവസി വൃഷാകപേരതി വ്യർഥിഃ,***
***നോ അഹ പ്ര വിന്ദസ്യന്യത്ര സോമപീതയേ വിശ്വസ്മാദിന്ദ്ര ഉത്തരഃ.***

ഹേ ഇന്ദ്രാ! നീ വൃഷാകപിയേക്കാൾ ദ്രുതഗാമിയാകുന്നു. നീ ശത്രുക്കളെ വ്യഥിതനാക്കുന്നതിൽ സമർത്ഥനാകുന്നു. സോമപാനത്തിനു സാധ്യതയില്ലാത്ത ഇടങ്ങളിൽ നിന്നെ പ്രാപിക്കുവാൻ സാധ്യമല്ല. അതിനാൽ ഇന്ദ്രൻ എല്ലാത്തിലും ഉപരിയാകുന്നു.

3. ***കിമയം ത്വാം വൃഷാകപിശ്ചകാര ഹരിതോ മൃഗഃ***
***യസ്മാ ഇരസ്യസീദു ന്വര്യോ വാ പുഷ്ടിമദ് വസു വിശ്വസ്മാദിന്ദ്ര ഉത്തരഃ.***

ഹേ ഇന്ദ്രാ! ആ വൃഷാകപി എന്തുകൊണ്ടു നിന്നെ ഹരിതമൃഗമാക്കി? ഈ ഇന്ദ്രൻ എല്ലാവരേക്കാളും ഉൽകൃഷ്ടനാകുന്നു.

4. ***യാമിമം ത്വ വൃഷാകപിം പ്രിയമിന്ദ്രാഭിരക്ഷസീ,***
***ശ്വാ ന്വസ്യ ജംഭിഷദപി കർണേ വരാഹയുർവിശ്വസ്മാദിന്ദ്ര ഉത്തരഃ.***

ഹേ ഇന്ദ്രാ! നീ എതൊരു വൃഷാകപിയെ പാലിക്കുന്നുവോ അതിനുതുല്യം പട്ടി മൂരി നിവർക്കുന്നുണ്ടോ? വരാഹത്തെ ആഗ്രഹിക്കുന്നവൻ ശ്രവണങ്ങൾവരെ കോട്ടുവായിടുന്നുണ്ടോ? ഇന്ദ്രൻ എല്ലാവരേക്കാളും ഉൽകൃഷ്ടനാകുന്നു.

5. ***പ്രിയാ തഷ്ടാനി മേ കപിവ്യക്താ വ്യദൂദുഷത്,***
***ശിരോ ന്വസ്യ രാവിഷം ന സുഗം ദുഷ്കൃതേ ഭുവംവിശ്വസ്മാദിന്ദ്ര ഉത്തരഃ.***

കപി എന്റെ സ്നേഹിതരെ തനുവാക്കുകയും വക്താവ് ദോഷാരോപണം നടത്തുകയും ചെയ്തു. ദുഷ്കൃത്യങ്ങളിലുള്ള പ്രാകട്യം സുഗമമാകുന്നില്ല. ഞാൻ ഇവന്റെ ശിരസ്സ് ശബ്ദത്തോടുകൂടിയതാക്കുന്നു. ഇന്ദ്രൻ എല്ലാവരിലും ഉൽകൃഷ്ടനാകുന്നു.

6. ***ന മത്സ്ത്രീ സുഭസത്തരാ ന സുയാശുതരാ ഭുവത,***
***ന മത് പ്രതിച്യവോയസീ ന സക്ഥ്യുദ്യമീയസീ ന***
***വിശ്വസ്മാദിന്ദ്ര ഉത്തരഃ.***

എൻെറ സ്ത്രീ സുയാശുതരയല്ല. പ്രത്യുത പ്രതീച്യവീസയിയും സിക്ഥ കളെ ഇരുത്തുന്നവളും ആകുന്നില്ല. ഇന്ദ്രൻ അഖിലരിലും ശ്രേഷ്ഠനാകുന്നു.

7. ***ഉവേ അംവ സുലാഭികേ യഥേവാങ്ഗ ഭവിഷ്യതി,***
***ഭസന്മേ അംവ സക്ഥി മേ ശിരോ മേ പീവ ഹൃഷ്യതി***
***വിശ്വസ്മാദിന്ദ്ര ഉത്തരഃ.***

ഹേ അംബേ! എൻെറ ശിരസ്സും കടിയും പക്ഷിക്കുസമാനം പിടിച്ചു കൊണ്ടിരിക്കുന്നു. എങ്ങനെയാകുന്നുവോ അപ്രകാരം സംഭവിക്കട്ടെ. ഇന്ദ്രൻ ഏറ്റവും ഉൽകൃഷ്ടനാകുന്നു.

8. ***കി സുവാഹോ സ്വങ്ഗ രേ പൃഥുഷ്ടോ പൃഥുജാഘനേ,***
***കി ശൂരപത്നി നസ്ത്വസഭ്യമീഷി വൃഷാകപിം വിശ്വസ്മാദിന്ദ്ര ഉത്തരഃ.***

ഹേ ശൂരപത്നീ! നീ സുന്ദരമായ ഭുജങ്ങളോടും സുന്ദരങ്ങളായ അംഗുലി കളോടും ഗുപ്തമായ ജംഘകളോടും കൂടിയവളാകുന്നു. നീ എന്തുകൊണ്ട് വൃഷാകപിയുടെ മുമ്പിൽ എന്നെ ഹിംസിക്കുന്നു? ഇന്ദ്രൻ സർവോത്തമനാകുന്നു

9. ***അവോരാമിവ മാമയം ശരാരുരഭി മന്യതേ,***
***ഉതാഹമസ്മി വീരിണീന്ദ്രപത്നീ മരുത്സഖാ വിശ്വസ്മാദിന്ദ്ര ഉത്തരഃ.***

ഈ നഹുഷൻ തൻെറ ദേഹത്തെ നശിപ്പിക്കുന്നതിന് ആഗ്രഹിച്ചുകൊണ്ട് എന്നെ വീരരഹിതയായി കരുതുന്നു. എന്നാൽ ഞാൻ വീരനായ പതിയാൽ യുക്തയാകുന്നു. എന്നാൽ മരുദ്ഗണങ്ങളുടെ മിത്രമായ എൻെറ പതി ഇന്ദ്രൻ സർവ്വശ്രേഷ്ഠനാകുന്നു

10. ***സംഹോത്ര സ്മ പുരാ നാരീ സമനം വാവ ഗച്ഛതി,***
***വേധാ ഋതസ്യ വീരിണീന്ദ്രപത്നീ മഹീയതേ വിശ്വസ്മാദിന്ദ്ര ഉത്തരഃ.***

യജ്ഞത്തിൽ പുരുഷനോടുകൂടി നാരി ഹോതാവിൻെറ രൂപത്തിൽ ഇരിക്കുന്നു. അവൾ വീരപത്നിയായ ഇന്ദ്രാണിയെ സ്തുതിക്കത്തക്കവിധം യജ്ഞത്തിൻെറ രചയിത്രിയാകുന്നു എന്തുകൊണ്ടെന്നാൽ ഇന്ദ്രൻ സർവ്വ ശ്രേഷ്ഠനാകുന്നു.

11. ***ഇന്ദ്രാണീമാസു നാരിഷു സുഭഗാമഹമശ്രവം***
***നഹ്യസ്യാ അപരം ചന ജരസാ മരതേ പതിർവിശ്വസ്മാദിന്ദ്ര ഉത്തരഃ.***

ഞാൻ ഇന്ദ്രാണിയെ അത്യധികം സൗഭാഗ്യശാലിനിയായി ബഹുമാനി ക്കുന്നു. എന്തുകൊണ്ടെന്നാൽ അവളുടെ പതി മൃത്യുവിനെ പ്രാപിക്കുന്നില്ല, വൃദ്ധാവസ്ഥയെ പ്രാപിക്കുന്നില്ല. മറ്റു നാരികളുടെ ഭർത്താക്കന്മാർ മരണസ്വഭാവ ത്തോടുകൂടിയ മനുഷ്യരാകുന്നു.

12. ***നാഹമിന്ദ്രാണി രാരണാ സഖ്യുർവൃഷാകപേ ഋതേ,***
***യസ്യേദമപ്യം ഹവിഃ പ്രിയം ദേവേഷു ഗച്ഛതി വിശ്വസ്മാദിന്ദ്ര ഉത്തരഃ.***

ഹേ ഇന്ദ്രാണീ! ഞാൻ എൻെറ സഖാവായ വൃഷാകപിയുടെ അടുത്ത ല്ലാതെ മറ്റെങ്ങും പോകുന്നില്ല. ഇവൻെറ ഹവിസ്സ് ജലത്താൽ സംസ്ക്കരിക്ക പ്പെടുന്നു. അവൻ എന്നെ എല്ലാ ദേവതകളെക്കാളും പ്രിയപ്പെടുന്നു. ഇന്ദ്രനായ ഞാൻ എല്ലാ ദേവന്മാരേക്കാളും ഉൽകൃഷ്ടനാകുന്നു.

13. ***വൃഷാകപായി രേവതി സുപുത്ര ആദു സുസ്നുഷേ,***
***ധസത ത ഇന്ദ്ര ഉക്ഷണഃ പ്രിയ കാർചിത്കരം ഹവിർ,***
***വിശ്വസ്മാദിന്ദ്ര ഉത്തരഃ.***

വൃഷാകപീരൂപിണിയായ ഹേ സൂര്യപത്നീ! നീ സൽപുത്രന്മാരാൽ സമ്പന്നയും ധനത്താൽ യുക്തയുമാകുന്നു. എന്റെ ജലരൂപമായ ഹവിസ്സിനെ ഇന്ദ്രൻ സേവിക്കണേ. എന്തുകൊണ്ടെന്നാൽ അദ്ദേഹം എല്ലാവരേക്കാളും ഉൽകൃഷ്ടനാകുന്നു.

14. ***ഉക്ഷ്ണോ ഹിമേ പംചദശ സാകം പചന്തി വിംശതം,***
***ഉതാഹമദ്മി പീവ ഇദുഭാ കുക്ഷീ പൃണന്തി മേ വിശ്വസ്മാദിന്ദ്ര ഉത്തരഃ.***

ഞാനാകുന്ന മഹാന് പതിനഞ്ചു കറികളും ഇരുപത് പചകങ്ങളും നടത്തുന്നു. ഞാൻ അവയെ ഭക്ഷിക്കുന്നു. എന്റെ കുക്ഷികൾ പൂർണ്ണമായിരിക്കുന്നു. ഇന്ദ്രൻ സർവ്വശ്രേഷ്ഠനാകുന്നു.

15. ***വൃഷഭോ ന നിഗ്മശൃങ്ഗോf ന്തര്യൂഥേഷു രോരുവത്,***
***മന്ഥസ്ത ഇന്ദ്ര ശം ഹൃദേ യ തേ സുനോതി ഭാവയുവിശ്വസ്മാദിന്ദ്രഃ ഉത്തരഃ.***

ഹേ ഇന്ദ്രാ! കൂർത്ത കൊമ്പുകളോടുകൂടിയ വൃഷഭങ്ങൾ ഗോക്കളുടെ ഇടയിൽ ശബ്ദമുണ്ടാക്കുന്നതുപോലെ ആരുടെ ഹൃദയത്തിൽ നീ ഇളക്കം നൽകുന്നുവോ അവൻ സുഖം പ്രാപിക്കുന്നു, എന്തുകൊണ്ടെന്നാൽ ഇന്ദ്രൻ സർവ്വശ്രേഷ്ഠനാകുന്നു

16. ***ന സേശേ യസ്യ രംബതേf ന്തരാ സക്ഥ്യാ കപൃത്***
***സേദീശേ യസ്യ രോമലം നിഷേദുഷോ വിജൃംഭതേ***
***വിശ്വസ്മാദിന്ദ്രഃ ഉത്തരഃ.***

തുടകളിൽ കപൃതം തൂക്കിയിട്ടുള്ളവൻ ഐശ്വര്യത്തെ പ്രാപിക്കുന്നില്ല. ഇരിക്കുവാനാഗ്രഹിക്കുന്നവൻ രോമങ്ങൾവരെ മൂരിനിവർക്കുന്നുവോ അവൻ സമർത്ഥനാകുന്നു. ഇന്ദ്രൻ സർവ്വശ്രേഷ്ഠനാകുന്നു.

17. ***ന സേശേ യസ്യ രോമശം നിഷേദുഷോ വിജൃംഭതേ***
***സേദീശേ യസ്യ രംബതേf ന്തരാ സക്ഥ്യാ കപൃദ്***
***വിശ്വസ്മാദിന്ദ്രഃ ഉത്തരഃ.***

ആരുടെ രോമങ്ങൾ വിജൃംഭണം ചെയ്യുന്നുവോ അവൻ അസമർത്ഥനാകുന്നു. ആരുടെ കപൃതം തുടകളിൽ തൂങ്ങിക്കിടക്കുന്നുവോ അവൻ സമർത്ഥനായിരിക്കുന്നു ഇന്ദ്രൻ സർവ്വശ്രേഷ്ഠനാകുന്നു.

18. ***അയമിന്ദ്ര വൃഷാകപിഃ പരസ്വന്തം ഹ തംവിദത്,***
***അസിം സൂനാം നവം ചരുമാദേധമ്യാന ആചിതം വിശ്വസ്മാദിന്ദ്ര ഉത്തരഃ.***

ഹേ ഇന്ദ്രാ! വൃഷാകപി തന്റെ നശിച്ചുപോയ ശത്രുധനം സംഭരിച്ചിരിക്കുന്നു. ആ ഇന്ദ്രൻ സർവ്വശ്രേഷ്ഠനാകുന്നു.

19. ***അയമേമി വിചാകശദ് വിചിന്വൽ ദാസമാര്യം,***
***പിബാമി പാകസുത്വനീf ഭി ധീരമചാകശം വിശ്വസ്മാദിന്ദ്ര ഉത്തരഃ.***

ഞാൻ കർമ്മവാനെ അന്വേഷിച്ചു പോകുന്നു. ഞാൻ പിഴിഞ്ഞെടുത്ത സോമം പാനം ചെയ്യുന്നു. ഇന്ദ്രൻ സർവ്വശ്രേഷ്ഠനാകുന്നു.

20. ***ഘന്വ ച യത് കൃന്തത്രം കതി സ്ഥിത താ വി യോജനാ,***
***നേദീയസോ വൃഷാകപേ്f സ്തമേഹി ഗൃഹാ ഉപ വിശ്വസ്മാദിന്ദ്ര ഉത്തരഃ.***

മരുസ്ഥലത്തിൻെറയും അന്തരീക്ഷത്തിൻെറയും അകലം എന്ത്? വൃഷാകപീ! നീ അടുത്തുള്ള സ്ഥാനത്തിൽനിന്നും ഭവനത്തിൻെറ അടുക്കലേയ്ക്ക് ആഗതനാകൂ.

21. ***പുനരേഹി വൃഷാകപേ സുവിതാ കല്പയാവഹൈ,***
***യ ഏഷ സ്വപ്നനാശനോf സ്തമേഷി പഥാ പുനവിശ്വസ്മാദിന്ദ്ര ഉത്തരഃ.***

ഹേ വൃഷാകപീ! നീ ഉദിക്കുന്നു സ്വപ്നത്തെ നശിപ്പിക്കുന്നു, അസ്തമയത്തെ പ്രാപിക്കുന്നു. നീ സംസാരത്തിൽ സർവ്വശ്രേഷ്ഠനാകുന്നു. അതിനാൽ വീണ്ടും ഉദിക്കൂ. അനന്തരം ഞങ്ങൾ ലോകത്തിനു ഗുണകരങ്ങളായ പദ്ധതികൾ തയ്യാറാക്കാം.

22. ***യദുദഞ്ചോ വൃഷാകപേ ഗൃഹമിന്ദ്രാ ജഗന്തന,***
***ക്വസ്യ പുല്വഘോ മൃഗഃ കമഗം ജനയോപനോ വിശ്വസ്മാദിന്ദ്ര ഉത്തരഃ.***

ഹേ വൃഷാകപീ! നീ ഉത്തരദിക്കിൽ വസിച്ചുകൊണ്ട് ഭുവനങ്ങളെ പ്രദക്ഷിണം ചെയ്ത് ഒളിക്കുന്നു. അപ്പോൾ അന്ധകാരത്താൽ വിസ്മിതരായ ആളുകൾ ചോദിക്കുന്നു–"സൂര്യൻ എവിടെപ്പോയി?" ജീവികളെ മോഹിപ്പിക്കുന്ന ആ സൂര്യൻ സർവ്വശ്രേഷഠനാകുന്നു

23. ***പർശുർഹ നാമ മാനവീ സാകം സസൂവ വിംശതിം,***
***ഭദ്രം ഭലത്യസ്യാ അഭൂദ യസ്യാ ഉദരമാമയദ വിശ്വസ്മാദിന്ദ്ര ഉത്തരഃ.***

മാനവീയമായ മൃഗം ഇരുപതെണ്ണത്തെ ഉത്ഭവിപ്പിച്ചു. അതിൻെറ ഉദരം രോഗത്തോടുകൂടിയതായിരുന്നു. ഇന്ദ്രൻ സർവ്വശ്രേഷ്ഠനാകുന്നു.

## സൂക്തം നൂറ്റിയിരുപത്തിയേഴ്

1. ***ഇദം ജനാ ഉപശ്രുത നരാശംസ സ്മവിഷ്യതേ,***
***ഷഷ്ടിം സഹസ്രാ നവതിം ച കൗരമ ആ രുഷ മേഷു ദദ്മഹേ.***

ഹേ നരാശംസാ! ഞങ്ങൾ അറുപതിനായിരം രുശത്തെ പ്രദാനം ചെയ്യുന്നു എന്ന സ്തോത്രകന്മാരെ സംബന്ധിച്ച വിഷയം കേൾക്കൂ.

2. ***ഉഷ്ടാ യസ്യ പ്രവാഹണോ വധൂമന്തോ ദ്വിർദശ,***
***വർഷ്മാ രഥസ്യ നി ജിഹീഡതേ ദിവ ഈഷമാണാ ഉപാസ്പൃശഃ.***

ഏതൊരുത്തൻെറ ദേഹരഥത്തിൻെറ മധ്യം ഒട്ടകം വഹിച്ചുകൊണ്ടുപോകുന്നുവോ അത് ആകാശത്തെ സ്പർശിച്ചുകൊണ്ട് അന്വേഷണം നടത്തുന്നു.

3. ***ഏഷാ ഇഷായ മാമഹേ ശതം നിഷ്കാൻ ദശ സ്രജഃ,***
***ത്രീണി ശതാന്യർവതാം സഹസ്രാ ദശ ഗോനാം.***

അന്നപ്രാപ്തിക്കുവേണ്ടി ഞാൻ നൂറു നിഷ്കം, മുന്നൂറശ്വങ്ങൾ, പതിനായിരം ഗോക്കൾ, പത്തു മാലകൾ എന്നിവ നൽകുന്നു

4. ***വച്യസ്വ രേഭ വച്യസ്വ വൃക്ഷേ ന പക്വേ ശകുനഃ,***
***നഷ്ടേ ജിഹ്വാ ജർചരീതി ക്ഷുരോ ന ഭൂരിജാരിവ.***

ഹേ സ്തുതിക്കുന്നവരേ! പഴുത്ത ഫലങ്ങളോടുകൂടിയ വൃക്ഷത്തിലിരിക്കുന്ന പക്ഷി മധുരശബ്ദം പുറപ്പെടുവിക്കുന്നതുപോലെത്തന്നെ നിങ്ങളും ചെയ്യുവിൻ. കരങ്ങളിൽ ഉയർത്തിപ്പിടിച്ചിരിക്കുന്ന കഠാരിക്കുസമാനം കർമ്മങ്ങളവസാനിച്ചു കഴിഞ്ഞാലും നിങ്ങളുടെ ജിഹ്വകൾ ചലിച്ചുകൊണ്ടിരിക്കണേ.

5. ***പ്ര രേഭാസോ മനീഷാവൃഷാ ഗാവഇവേരതേ,***
***അമോതപുത്രകാ ഏഷാമമോത ഗാഇവാസതേ.***

മനീഷിയായ ഈ ഗായകൻ വീര്യവാനും വൃഷഭത്തിനു തുല്യം പ്രവർത്തിക്കുന്നവനുമാകുന്നു. അവൻെറ ഭവനത്തിൽ പുത്രന്മാർ, ഗോക്കൾ മുതലായവ വസിക്കുന്നു.

6. ***പ്ര രേഭ ധീം ഭരസ്വ ഗോവിദം വസുവിദം,***
***ദേവത്രേമാം വാച ശ്രീണീഹീഷുർനാവീരസ്താരമ.***

ഹേ ഗായകാ! ബാണത്താൽ മനുഷ്യർ രക്ഷപ്പെടുന്നതുപോലെ വാണിയാൽ നീ രക്ഷിതനാകണേ. ഗോക്കളേയും ധനത്തേയും പ്രാപിക്കുന്നതിനുള്ള ബുദ്ധി നീ സ്വീകരിക്കൂ.

7. ***രാജ്ഞോ വിശ്വാജനീനസ്യ യോ ദേവോമർത്യയാം അതി,***
***വൈശ്വാനരസ്യ സുഷ്ടുതിമാ സുനോതാ പരിക്ഷിതഃ.***

ഈ ദേവത പാജയുടെ മനുഷ്യരെ ആക്രമിക്കുകയാണെങ്കിൽ വൈശ്വാനരൻെറ മംഗളമയമായ സ്തുതികളെ ഗാനം ചെയ്യണം.

8. ***പരിഛന്നഃ ക്ഷേമമകരോത് തമ അസനമാചരൻ,***
***കുലായൻ കൃണ്വൻ കൗരവ്യഃ പതിർവദതി ജായയാ.***

ദേവതകൾ മംഗളം നൽകുന്നവരാകുന്നു. ആസനത്തെ വിപുലപ്പെടുത്തുന്നു. ഇപ്രകാരം പഠിപ്പിച്ചുകൊണ്ട കൗരവ്യപതി തൻെറ പത്നിയോടു പറയുന്നു.

9. ***കതരത് ത ആ ഹരാണി ദധി മന്ഥാം പരി ശ്രുതം,***
***ജായാഃ പതിം വി പൃച്ഛതി രാഷ്ട്രേ രാജ്ഞ പരിക്ഷിതഃ.***

പരീക്ഷിത്തിൻെറ രാജ്യത്തിൽ ഭാര്യ തൻെറ ഭർത്താവിനോടു ചോദിക്കുന്ന "പ്രസിദ്ധമായ അമൃതം നിനക്കുവേണ്ടി മത്തിൽ എത്രമാത്രം കൊണ്ടുവരും?"

10. ***അഭീവസ്വഃ പ്ര ജിഹീതേ യവഃ പകുഃ പരോ ബിലം,***
***ജനഃ സ ഭദ്രമേധതേ രാഷ്ട്രേ രാജ്ഞഃ പരിക്ഷിതഃ.***

പാകം ചെയ്ത യവം ഉദരരൂപമായ ബിലത്തെ പ്രാപിക്കുന്നു. പരീക്ഷിത്തു രാജാവിൻെറ രാജ്യത്തിൽ ഇപ്രകാരം മനുഷ്യർ സുഖമുള്ളവരായിരിക്കുന്നു.

11. ***ഇന്ദ്രഃ കാരുമബൂബുധദുയിഷ്ഠ വി ചരാ ജനം,***
***മമേദുഗ്രസ്യ ചർകൃധി സർവ ഇത് വേ പൃണാദരി.***

സ്തുതിക്കുന്നവർക്കുവേണ്ടി ഇന്ദ്രൻ പറഞ്ഞ. എഴുന്നേറ്റു നില്ക്കുവിൻ. മനുഷ്യ രിൽക്കൂടി ചുറ്റി സഞ്ചരിക്കുവിൻ. നീ എൻെറ അനുഗ്രഹത്താൽ കർമ്മങ്ങളെ അനുഷ്ഠിക്കുന്നവനാകുന്നു. നിൻെറ ശത്രു നിൻെറ അടുക്കൽ അവൻെറ സർവ്വസ്വവും ഉപേക്ഷിച്ചുപോകണേ.

12. ***ഇഹ ഗാവഃ പ്രജായധ്വമിഹാശ്വാ ഇഹ പൂരുഷാഃ,***
***ഇഹോ സഹസ്രദക്ഷിണോƒ പി പൂഷാ നി ഷീദതി.***

ഇവിടെ മനുഷ്യരും അശ്വങ്ങളും ജനിക്കട്ടെ. ഗോക്കൾ പ്രസവിക്കട്ടെ. സഹസ്രക്കണക്കായ ദക്ഷിണകളുടെ ദാതാവായ സൂര്യൻ ഇവിടെ വിരാജിക്കട്ടെ

13. ***നേമാ ഇന്ദ്ര ഗാവോ രിഷൻ മോ ആസാം ഗോപതീ രിഷത്,***
***മാസാമമിത്രയുർജന ഇന്ദ്ര മാ സ്തേന ഈശത.***

ഹേ ഇന്ദ്രാ! ഗോക്കൾ നഷ്ടപ്പെടാതിരിക്കണേ. ഇവയുടെ പാലകന്മാർ ഹിംസിക്കപ്പെടാതിരിക്കണേ. ശത്രുക്കൾക്കും ചോരന്മാർക്കും ഇവയുടെമേൽ അധികാരമുണ്ടാകാതിരിക്കണേ.

14. ***ഉപ നോ ന രമസി സൂക്തേന വചസാ വയം ദദ്രേണ***
***വചസാ വയം,***
***വനാദധിധ്വനോ ഗിരോ ന രിഷ്യേമ കദാ ചന.***

ഹേ ഇന്ദ്രാ! നീ ഞങ്ങളെ സൂക്തങ്ങൾവഴി സന്തുഷ്ടരാക്കുന്നു. ഞങ്ങൾ നിന്നെ മധുരതരങ്ങളായ വാണികളാൽ പ്രസന്നനാക്കുന്നു. നീ ഞങ്ങളുടെ വാണികളെ അന്തരീക്ഷത്തിലിരുന്നു ശ്രവിച്ചാലും. ഞങ്ങൾ ഒരിക്കലും നാശത്തെ പ്രാപിക്കാതിരിക്കണേ.

## സൂകതം നൂറ്റിയിരുപത്തിയെട്ട്

1. ***യഃ സഭേയോ വിദഥ്യഃ സുത്വാ യജ്വാഥ പൂരുഷഃ,***
***സൂര്യ ചാമു രിശാദസസ്തദ ദേവാഃ പ്രാഗകല്പയൻ.***

സോമനിർമ്മാതാവും യജ്ഞകർത്താവും സഭ്യപുരുഷനുമായ സൂര്യൻ ലോകത്തെ ഭേദിച്ചുകൊണ്ട് ഊർധ്വലോകങ്ങളിലേക്കു പോകുന്നു. ഈ കാര്യം ദേവതകൾ പണ്ടേതന്നെ അറിഞ്ഞിരുന്നു.

2. ***യോ ജാമ്യാ അപ്രഥയസ്തദ യത് സഖായം ദുധൂർഷതി,***
***ജ്യേഷ്ഠോ യദപ്രചേതാസ്തദാഹുരധരാഗിതി.***

മിത്രന്റെ ദുർധർഷകവും ജാമിയാൽ വിസ്താരകവും അപ്രചേതാവും ആയവൻ ജ്യേഷ്ഠാധരാക് എന്നു വിളിക്കപ്പെടുന്നു.

3. ***യദ ഭദ്രസ്യ പുരുഷസ്യ പുത്രോ ഭവതി ദാധൃഷിഃ,***
***തദ് വിപ്രോ അബ്രവീദു തദ് ഗന്ധർവഃ കാമ്യംവചഃ.***

ഏതൊരു ബ്രാഹ്മണന് ഘർഷണശീലനായ പുത്രനുണ്ടായിരിക്കുന്നുവോ ആ ബ്രാഹ്മണൻ ഇഷ്ടവചനങ്ങളെ സംസാരിക്കുന്നതിൽ സമർത്ഥനായിരിക്കുന്നു. അവൻ ഗന്ധർവൻ എന്നു വിളിക്കപ്പെടുന്നു.

4. ***യശ്ച പണി രഘുജിഷ്ഠ്യോ യശ്ച ദേവാം അദാശൂരിഃ,***
***ധീരാണാം ശശ്വതാമഹം തദപാഗിതി ശുശ്രുമ.***

ഏതൊരു വണിക്ക് ദേവതകൾക്കു ഹവിസ്സു നൽകാതിരിക്കുന്നവനാകുന്നുവോ അവൻ ശ്വാശ്വതവീരന്മാർക്കപമാനമാകുന്നു എന്നു കേൾക്കുന്നു.

5. ***യേ ച ദേവാ അയജന്താഥോ യേ ച പരാദദിഃ,***
***സൂര്യോ ദിവമിവ ഗത്വായ മഘവാ നോ വി രപ്ശതേ.***

ഏതൊരു ഗായകൻ യജ്ഞാദികർമ്മങ്ങൾ നടത്തുന്നവനായിരിക്കുന്നുവോ അവൻ സൂര്യനേപ്പോലെത്തന്നെ സ്വർഗ്ഗത്തിലേയ്ക്കു ഗമനം ചെയ്യുന്നു. ഇന്ദ്രൻ ശ്രേഷ്ഠനാകുന്നു.

6. ***യോf നാക്താക്ഷോ അനഭ്യക്തോ അമണിവോ അഹിരൺരവഃ,***
***അബ്രഹ്മാ ബ്രഹ്മണഃ പുത്രസ്തോതാ കല്പേഷു സം മിതാ.***

യാതൊരുത്തൻ ഭക്തിഹീനനും അനാക്തക്ഷനും അമണിവനും അഹിരണ്യവനും അബ്രാഹ്മണനുമായിരിക്കുന്നുവോ ബ്രഹ്മപുത്രനായ ആ സ്തോത്രകൻ കല്പങ്ങൾക്കു തുല്യനായിത്തീരുന്നു.

7. ***യ ആക്താക്ഷഃ സുഭ്യക്തഃ സുമണിഃ സുഹിരണ്യവഃ,***
***സുബ്രഹ്മാ ബ്രഹ്മണഃ പുത്രസ്തോതാ കല്പേഷു സംമിതാ.***

യാതൊരുത്തൻ ആക്താക്ഷനും സുഭ്യക്തനും സുഹിരണ്യനും സുമണിയും സുബ്രഹ്മാവുമായിരിക്കുന്നുവോ ബ്രഹ്മപുത്രനായ അവൻ തോതാകല്പങ്ങൾക്കു തുല്യനായി ഭവിക്കുന്നു.

8. ***അപ്രപാണാ ച വേശന്താ രേവാം അപ്രതിദിശ്യയഃ,***
***അയഭ്യാ കന്യാ കല്യാണീ തോതാ കല്പേഷു സമിതാ.***

അപ്രാണ, വേശന്തര, രേവ, അപ്രതിദിശ്യ, അയംഭകന്യ, കല്യാണ ഇവ തോതാകല്പങ്ങൾക്കു തുല്യരായി ഭവിക്കുന്നു.

9. ***സുപ്രപാണാ ച വേശന്താ രേവാൻത്സുപ്രതിദിശ്യയഃ,***
***സുയഭ്യാ കന്യാ കല്യാണീ തോതാ കല്പേഷു സമിതാ.***

സുപ്രാണാ, വേശന്താ, രേവാ, സുപ്രതിദിശ്യ, സുയഭ്യ, കന്യ, കല്യാണി ഇവ തോതാകല്പങ്ങൾക്ക് തുല്യതയോടുകൂടിയവരായി ഭവിക്കുന്നു.

10. ***പരിവക്താ ച മഹിഷീ സ്വസ്ത്യാ ച യുധിഗമഃ,***
***അനാശുരശ്ചായാമീ തോതാ കല്പേഷു സംമിതാ.***

പരിവൃക്താ, മഹിഷിസ്വസ്ത്യാ, യുധിഗമാ, അനാശുര, അയാമി ഇവ തോതാകല്പങ്ങൾക്കു തുല്യതയോടുകൂടിയിരിക്കുന്നു.

11. ***വാവാതാ ച മഹിഷീ സ്വസ്ത്യാ യുധിഗമഃ,***
***ശ്വാശുരശ്ചായാമീ തോതാ കല്പേഷു സംമിതാ.***

വാവാതാ, മഹിഷീ, സ്വസ്ത്യാ,യുധിഗമ, ശ്വാശുര, ആയമ ഇവ തോതാ കല്പത്തിൽ തുല്യമാകുന്നു.

12. ***യദിന്ദ്രാദോ ദാശരാജ്ഞേ മാനുഷം വി ഗാഹഥാഃ,***
***വിരൂപഃ സർവസ്മാ ആസീത് സഹ യജ്ഞായം കല്പതേ.***

ഹേ ഇന്ദ്രാ! നീ ദാശരാജൻെറ പുരുഷന്മാരെ സ്നാനം ചെയ്യിക്കുകയും സകലർക്കുംവേണ്ടി നീ രൂപരഹിതനാകുകയും ചെയ്തു. നിന്നെ യജ്ഞത്താടു ചേർത്ത് വിഭാവനം ചെയ്യുന്നു.

13. ***ത്വമ വൃഷാക്ഷും മഘവന്നഭ്രം മര്യാകരോ രവിഃ,***
***ത്വ രൗഹിണം വ്യാ സ്യോ വി വൃത്രസ്യാഭിനച്ഛിരഃ.***

ഹേ വർഷകനായ ഇന്ദ്രാ! നീ സൂര്യരൂപത്തിൽ അക്ഷുവിനെ ഇളക്കുകയും രോഹിണിയുടെ മുഖത്തെ വിസ്തൃതമാക്കുകയും ചെയ്തു. നീ വൃത്രൻെറ ശിരസ്സിനെ ഛേദിച്ചു.

14. ***യഃ പർവതാനഃ വ്യദധാദ യോഅപോ വ്യഗാഹഥാഃ,***
***ഇന്ദ്രോ യോ വൃതഹാൻകഹം തസ്മാദിന്ദ്ര നമോƒ സ്തുതേ.***

ആര് പർവ്വതങ്ങളെ സ്ഥിരപ്പെടുത്തുകയും ജലത്തെ തരണം ചെയ്യുകയും ചെയ്തുവോ യാതൊരുത്തൻ വൃത്രൻെറ അന്തകനായിരിക്കുന്നുവോ ആ ഇന്ദ്രനെ ഞാൻ നമസ്കരിക്കുന്നു.

15. ***പൃഷ്ഠം ധാവന്തം ഹര്യോരൗച്ചൈഃശ്രവസമബ്രുവൻ,***
***സ്വസ്തൃശ്വ ജൈത്രായേന്ദ്രമാ വഹ സുസ്രജം.***

ഹരിതാശ്വങ്ങളുടെ പുറത്ത് ദ്രുതഗതിയിൽ സഞ്ചരിക്കുന്ന ഇന്ദ്രനെപ്പറ്റി ഉച്ചൈഃശ്രവസ്സിനോടു പറഞ്ഞു–"ഹേ അശ്വമേ! നിനക്കു നന്മ വരണേ. നീ മാലകളാൽ സുശോഭിതനായിരിക്കുന്ന വിജയിയായ ഇന്ദ്രനെ വഹിച്ചിരിക്കുന്നു."

16. ***യേ ത്വാ ശ്വേതാ അജൈശ്രവസോ ഹാര്യോ യുഞ്ജന്തിദക്ഷിണം, പൂർവാ നമസ്യ ദേവാനാം വിഭൂദിന്ദ്ര മഹീയതേ.***

ഹേ ഇന്ദ്രാ! ശ്വേതാശ്വങ്ങൾ നിൻെറ ദക്ഷിണഭാഗത്തു കെട്ടപ്പെട്ടിരിക്കുന്നു പൂർവ്വദിക്കിൽ ആരോഹണം ചെയ്യുന്ന നീ ദേവതകളാൽ നമസ്കരിക്കപ്പെടുവാൻ യോഗ്യനും അതുപോലെതന്നെ മഹിമാസമ്പന്നനും ആകുന്നു.

## സൂക്തം നൂറ്റിയിരുപത്തിയൊമ്പത്

1. ***ഏതാ അശ്വാ ആ പ്ളവന്തേ.***

ഈ അശ്വം വരുന്നു.

2. ***പ്രതീപ പ്രാതി സുത്വനം.***

സുത്വാവ് പ്രതീപനെ സമ്പന്നനാക്കുന്നു.

3. ***താസാമേകാ ഹരിക്നകാ.***

അവരിൽ ഒന്ന് ഹരിക്നകയാകുന്നു.

4. ***ഹരിക്നകേ കിമിച്ഛസി.***

ഹേ ഹരിക്നകേ! നിൻെറ ആഗ്രഹം എന്താണ്?

5. ***സാധും പുത്ര ഹിരണ്യയം.***

ഹിരണ്യൻ സാധുപുത്രനാണ്.

6. ***ക്വാഹതം പരാസ്യഃ.***

പരാസ്യൻ അഹിംസിതരൂപത്തിൽ എവിടെയാകുന്നു?

7. ***അത്രാമസ്തിസ്ത്രഃ ശിംശപാഃ.***

ഇവിടെ ഏതു സ്ഥാനത്താണ് മൂന്നു ശിംശപങ്ങൾ ഉള്ളത്?

8. ***പരിത്രയഃ.***

എല്ലായിടത്തും മൂന്നുണ്ട്.

9. ***പൃദാകവഃ.***

സർപ്പങ്ങൾ.

10. ***ശൃഗം ധമന്ത ആസതേ.***

ശൃംഗം വീർത്തുകൊണ്ടിരിക്കുന്നു.

11. ***അയന്മഹാ തേ അർവ്വാഹഃ.***

ഈ പകൽ നിങ്ങളുടെ മഹത്തായ അശ്വമാകുന്നു.

12. ***സ ഇച്ഛകം സംഘാഘതേ.***

ഇത് ഇച്ഛാനുസരണം സംഘാഘമാക്കുന്നു.

13. ***സം ഘാഘതേ ഗോമീദ്യാ ഗോഗതീ രതി.***

ഗോമീദ്യാ ഗോഗതികൾക്കുവേണ്ടി സംഘാഘമാക്കുന്നു.

14. ***പുമാം കുസ്തേ നിമിച്ഛസി.***

പുരുഷനും പൃഥിവിയും നിന്നെ നിമിത്തമാക്കുന്നു.

15. ***പല്പ ബദ്ധ വയോ ഇതി.***

ഹേ ബദ്ധ പല്പാ! ഇതു നിൻെറ ഭക്ഷണമാകുന്നു

16. ***ബദ്ധ വോ അഘാ ഇതി.***

ഹേ ബദ്ധാ ഇത് നിൻെറ പാപമാകുന്നു.

17. ***അജാഗാര കേവികാ.***

കേവിക ഉണർന്നിട്ടില്ല.

18. ***അശ്വസ്യ വാരോ ഗോശ പദ്യ കേ.***

ഗോവിൻെറ ശബ്ദം അശ്വത്തിന് തടസ്സമായിരിക്കുന്നു.

19. ***ശ്യേനീപതീ സാ.***

അത് ശ്യേനീപതിയാകുന്നു.

20. ***അനാമയോപജിഹ്വികാ.***

ആ ഉപജിഹ്വിക അനാമയയാകുന്നു.

## സൂക്തം നൂറ്റിമുപ്പത്

1. ***കോ അര്യ ബഹുലിമാ ഇഷൂ നി.***

വളരെയധികം ബാണങ്ങളെ തൻെറ കൈവശം വച്ചിരിക്കുന്നവൻ ആരാണ്?

2. ***കോ അസിദ്യാ പയഃ.***

അസിദ്യാപയസ്സ് എന്താകുന്നു?

3. ***കോ അർജുന്യാഃ പയഃ.***

അർജുന്യാപയസ്സ് എന്താകുന്നു?

4. ***കഃ കാർഷ്യാഃ പയഃ.***

കാർഷ്യാപയസ്സ് എന്താകുന്നു?

5. ***ഏതം പൃച്ഛ കുഹം പൃച്ഛ***

ഇത് ചോദിക്കൂ, ഇവിടെ ചോദിക്കൂ.

6. ***കുഹാകം പക്വകം പൃച്ഛ.***

കുഹാകപക്വത്തിനോടു ചോദിക്കൂ.

7. ***യവാനോ യതിസ്വഭിഃ കുഭി.***

യതിക്കു തുല്യം പൃഥ്വികൾ യുക്തമായിരിക്കുന്നു.

8. ***അകുഷ്യന്ത കുപായകഃ.***

കുപാതയ ക്രോധിതനായിരിക്കുന്നു.

9. ***ആ മണകോ ഭണത്സക.***

ആ മണകൻ ഭണത്സകൻ.

10. ***ദേവ ത്വപ്രതിസൂര്യ.***

ഹേ സൂര്യദേവാ!

11. ***ഏനശ്ചിപങ്ക്തികാ ഹവിഃ.***

ഏനശ്ചിപംക്തിയിലുള്ള ഹവിസ്സ്.

12. ***പ്രദുദ്രുദോ മഘാപ്രതി.***

പ്രദുദ്രൂദോ മഘാപ്രതി.

13. ***ശൃങ്ഗ ഉത്പന്ന.***

ശൃങ്ഗം ഉത്ഭവിച്ചു.

14. ***മാ ത്വാഭി സഖനോ വിദൻ.***

എൻെറ മിത്രങ്ങൾ നിന്നേയും എന്നേയും സന്ദർശിക്കണേ.

15. ***വശായാഃ പുത്രമാ യന്തി.***

വശയുടെ പുത്രനെ ചേർക്കണേ.

16. ***ഇരാവേദുമയം ദത.***

ഹേ ഇരാവേദുമയംദത!

17. ***അഥോ ഇയാന്നിയന്നിതി.***

ഇതിനുശേഷം ഇത് അങ്ങനെയാകുന്നു.

18. ***അഥോ ഇയന്നിതി.***

പിന്നീട് ഇത് ഇപ്രകാരം ആകുന്നു.

19. ***അഥ ശ്വാ അസ്ഥിരോ ഭവൻ.***

ഫിരശ്വാവ് അസ്ഥിരമാകുന്നു.

20. ***ഉയം യകാംശലോകകാ.***

ഉയംയകാംശലോകകാ.

## സൂക്തം നൂറ്റിമുപ്പത്തിയൊന്ന്

1. ***അമിനോനിതി ഭദ്യതേ.***

അമിനോനിതി പറയുന്നു.

2. ***തസ്യ അനു നിഭഞ്ജനം.***

അതിനുശേഷം നിഭഞ്ജനമാകുന്നു.

3. ***വരുണോ യാതി വസ്വഭിഃ.***

രാത്രിയോടുകൂടി വരുണൻ പോകുന്നു.

4. ***ശതം വാ ഭാരതീ ശവഃ.***

വാണിക്ക് നൂറിരട്ടി ബലം ഉണ്ട്.

5. ***ശതമാശ്വാ ഹിരണ്യയാഃ,***
***ശതം രഥ്യാ ഹിരണ്യയാഃ,***
***ശതം കുഥാ ഹിരണ്യയൗ,***
***ശതം നിഷ്കാ ഹിരണ്യയാഃ.***

സ്വർണ്ണവർണ്ണങ്ങളായ നൂറു അശ്വങ്ങളും സ്വർണ്ണമയമായ നൂറു രഥങ്ങളും നൂറു സ്വർണ്ണപ്പരവതാനികളും നൂറു സ്വർണ്ണനിഷ്കങ്ങളും ഉണ്ട്.

6. ***അഹല കുശ വർത്തക.***

അഹല്ല കുശവർത്തക.

7. ***ശഫേനഇവ ഓഹതേ.***

കുളമ്പുകളാൽ വഹിക്കുന്നു.

8. ***ആയ വനേനതീ ജനീ.***

ആയവനേനതീജനീ.

9. ***വനിഷ്ഠാ നാവ ഗൃഹ്ണന്തി.***

വനിഷ്ഠാനൗക ഗ്രഹിക്കുന്നു.

10. ***ഇദം മഹ്യം മദൂരിതി.***

ഇതെന്നെ സന്തുഷ്ടനാക്കുന്നു.

11. ***തേ വൃക്ഷാഃ സഹ തിഷ്ഠതി.***

അത് വൃക്ഷങ്ങളിൽ സ്ഥിതിചെയ്യുന്നു.

12. ***പാക ബലി.***

പാക ബലി.

13. ***ശക ബലി.***

ശക ബലി.

14. ***അശ്വത്ഥ ഖദിരോ ധവഃ.***

അശ്വത്ഥം ഖദിരത്തിൻെറ ഭർത്താവാകുന്നു.

15. ***അരദുപരമ.***

വിരാമമുണ്ടാകട്ടെ.

16. ***ശയോ ഹതഇവ.***

ശയിക്കുന്നവൻ മൃതനു സമനാകുന്നു.

17. ***വ്യാപ പൂരുഷഃ.***

പുരുഷൻ വ്യാപ്തനാകുന്നു.

18. ***അദൂഹമിത്യാം പൂഷകം.***

ഞാൻ സൂര്യനെ ദോഹനം ചെയ്യുന്നു.

19. ***അത്യർധർച പരസ്വത.***

പരസ്വാൻ മൃഗത്തെക്കടന്ന് അധർചം പ്രവൃത്തമാകണേ.

20. ***ദൗവ ഹസ്തി നോ ദൃതീ.***

ആനയെ തോൽക്കുടത്തിൽ ദോഹനം ചെയ്യൂ.

## സൂക്തം നൂറ്റിമുപ്പത്തിരണ്ട്

1. ***ആദലാബുകമേകം.***

പിന്നെ ഒരു ചുര.

2. ***അലാബുകം നിഖാതകം.***

ചുരയ്ക്കാ കുഴിച്ചിടുന്നവൻ.

3. ***കർക്കരികോ നിഖാതകഃ.***

വെള്ളരി കുഴിച്ചിടുന്നവൻ.

4. ***തദ് വാത ഉന്മഥായതി.***

വായുവിനെ നശിപ്പിക്കുന്നു.

5. ***കുലായം കൃണവാദിതി.***

ശരീരം സൃഷ്ടിക്കുന്നു.

6. ***ഉഗ്ര വനിഷദാതതം.***

വിശാലമായ ഉഗ്രനെ സേവനം ചെയ്യുന്നു.

7. ***ന വനിഷദനാതതം.***

വിസ്താരമില്ലാത്തതിനെ സേവിക്കുന്നില്ല.

8. ***ക ഏഷാം കർകരി ലിഖിത.***

വെള്ളരിക്കയെ ഇതിൽ ആരെഴുതുന്നു?

9. ***ക ഏഷാം ദുന്ദുഭിഃ ഹനത്.***

ദുന്ദുഭിയെ ഇതിൽ ആരു വധിക്കുന്നു.

10. ***യദീയ ഹനത് കഥം ഹനത്.***

ഇവൻ ഹിംസിക്കപ്പെടുന്നത് എങ്ങനെ?

11. ***ദേവീ ഹനത് കുഹനത്.***

ദേവി ഹിംസിച്ചു. വളരെ മോശമായ രീതിയിൽ ഹിംസിക്കപ്പെട്ടു.

12. ***പര്യാഗാര പുനഃ പുനഃ.***

നിവാസ സ്ഥാനത്തിൻെറ എല്ലാ ഭാഗങ്ങളിലും വീണ്ടും വീണ്ടും.

13. ***ത്രീണ്യുഷ്ട്രസ്യ നാമാനി.***

ഒട്ടകത്തിനു മൂന്നു നാമങ്ങളുണ്ട്.

14. ***ഹിരണ്യ ഇത്യക അബ്രവീത്.***

ഒരു ഹിരണം ഇതു പറഞ്ഞു.

15. ***ദ്വൗ വായേ ശിശവഃ.***

രണ്ടു ബാലകന്മാരുണ്ട്.

16. ***നീലശിഖണ്ഡവാഹനഃ.***

നീലശിഖണ്ഡി വാഹനമാകുന്നു.

## സൂക്തം നൂറ്റിമുപ്പത്തിമൂന്ന്

1. ***വിതതൗ കിരണൗ ദ്വൗ താവാ പിനഷ്ടി പുരുഷഃ,***
***ന വൈ കുമാരി തത് തഥാ യഥാ കുമാരി മന്യസേ.***

ഹേ കുമാരീ! നീ അവൻ എപ്രകാരം ആകണമെന്നാഗ്രഹിക്കുന്നുവോ അവൻ അപ്രകാരം ആകുന്നില്ല. വിസ്തൃതങ്ങളായ രണ്ടു കിരണങ്ങൾ ഉണ്ട്. പുരുഷൻ അതിനെ പിശനം ചെയ്യുന്നു.

2. ***മാതുഷ്ടേ കിരണൗ ദ്വൗ നിവൃത്തഃ പുരുഷാനൃതേ,***
***ന വൈ കുമാരി തത് തഥാ യഥാ കുമാരി മന്യസേ.***

ഹേ പുരുഷാ! നീ യാതൊരസത്യത്തിൽനിന്നും ഒഴിവാക്കപ്പെട്ടിരിക്കുന്നുവോ നിൻെറ ആ മാതാവിനു രണ്ടു കിരണങ്ങൾ ഉണ്ട്. ഹേ കുമാരീ! നീ ആശിക്കുന്നതുപോലെ അവൻ ആയിത്തീരുന്നില്ല.

3. ***നിഗൃഹ്യ കർണകൗ ദ്വൗ നിരായശ്ചസി മധ്യമേ,***
***ന വൈ കുമാരി തത് തഥാ യഥാ കുമാരി മന്യസേ.***

ഹേ മധ്യമേ! നീ രണ്ടു കർണ്ണങ്ങളേയും പിടിച്ചുകൊടുക്കുന്നില്ല. ഹേ കുമാരീ! നീ അവൻ എങ്ങനെ ആകണമെന്ന് ആഗ്രഹിക്കുന്നുവോ അവൻ അപ്രകാരം ആയിരിക്കുന്നില്ല.

4. ***ഉത്താനായൈ ശയാനായൈ തിഷ്ടന്തീ വാവഗൂഹസി,***
***ന വൈ കുമാരി തത് തഥാ യഥാ കുമാരി മന്യസേ.***

നീ ശയിക്കാൻ പോകുന്നു. ഹേ കുമാരീ! നീ അവനെ എപ്രകാരം വിചാരിക്കുന്നുവോ അവൻ അപ്രകാരം ആയിരിക്കുന്നില്ല.

5. ***ശ്ളക്ഷ്ണായാം ശ്ളക്ഷ്ണികായാം ശ്ളക്ഷ്ണമേവാവ ഗുഹസി,***
***ന വൈ കുമാരി തത് തഥാ യഥാ കുമാരി മന്യസേ.***

ഹേ സുന്ദരീ! നീ സൗന്ദര്യത്തിൽ സൗന്ദര്യം അവഗൂഹനം ചെയ്യുന്നു. ഹേ കുമാരീ! നീ അവനെ എങ്ങനെ വിചാരിക്കുന്നുവോ അവൻ അങ്ങനെ ആയിരിക്കുന്നില്ല.

6. ***അപശ്ളണമിവ ഭ്രംശദന്തർലോമമതി ഹൃദേ,***
***ന വൈ കുമാരി തത് തഥാ യഥാ കുമാരി മന്യസേ.***

അവലക്ഷണത്തിനു മുമ്പിൽ പൊട്ടിത്തകർന്ന ദന്തങ്ങളും രോമങ്ങളും പൊട്ടക്കുളത്തിനു സമമാകുന്നു. കുമാരീ! നീ അവനെ എപ്രകാരം വിചാരിക്കുന്നുവോ അവൻ അങ്ങനെയായിരിക്കുന്നില്ല.

## സൂക്തം നൂറ്റിമുപ്പത്തിനാല്

1. ***ഇഹേത്ഥ പ്രാഗപാഗുദഗധരാഗ അരാലാഗുദഭർത്സഥ.***

ഇവിടെ നാലുദിക്കുകളിൽനിന്നും മദയാനയ്ക്കു തുല്യം ഉദ്ഭർത്സനം ചെയ്യുവിൻ.

2. ***ഇതേത്ഥ പ്രാഗപാഗുദഗധരാഗ്വത്സാഃ പുരുഷന്ത ആസതേ.***

പുരുഷനായിത്തീരുന്നതിനുള്ള ആകാംക്ഷയോടുകൂടി വത്സം ഇരിക്കുന്നു.

3. ***ഇഹേത്ഥ പ്രാഗപാഗുദഗ്ധരാഗസ്ഥാലീപാകോ വിലീയതേ.***

ഹോമത്തിനായി വച്ചിരിക്കുന്ന ധാന്യം അപ്രത്യക്ഷമാകുന്നു.

4. ***ഇഹേത്ഥ പ്രാഗപാഗുദഗധരാഗ്,***
***സ വൈ പൃഥു ലോയതേ.***

അത് അത്യധികം ലവണമായിത്തീരുന്നു.

5. ***ഇഹേത്ഥ പ്രാഗപാഗുദഗധരാഗ്,***
***ആഷ്ടേ ലാഹണി ലീശാഥീ.***

ലാഹനത്തിൽ ലീശാഥി ഉപജീവിക്കുന്നു.

6. ***ഇഹേത്ഥ പ്രാഗപാഗുദഗധരാഗ്***
***അക്ഷ്ളിലീ പുച്ഛിലീയതേ.***

പൂർവ്വം, പശ്ചിമം, ഉത്തരം ഈ ദിക്കുകളിൽ അക്ഷ്ളിലി വാലോടുകൂടിയവളാകുന്നു.

## സൂക്തം നൂറ്റിമുപ്പത്തിയഞ്ച്

1. ***ഭുഗിത്യഭിഗതഃ ശലീത്യപക്രാന്തഃ ഫലിത്യഭിഷ്ഠിതഃ,***
***ദുന്ദുഭിമാഹനനാഭ്യാം ജരിതരോf ഥാമോ ദൈവ.***

'ഭക്ഷണം' 'അഭിഗതം' 'ശലൂ' 'അപക്രാന്തം' 'ഫലം' ഇവ അഭീഷ്ടിതങ്ങളാകുന്നു.ഹേ സ്തുതിക്കുന്നവരേ! നിങ്ങൾ ദുന്ദുഭി മുഴക്കുന്ന രണ്ടു ദണ്ഡുകൾകൊണ്ടും കളിക്കുവിൻ.

2. ***കോശബിലേ രജനി ഗ്രന്ഥേർധാനമുപാനഹി പാദം,***
***ഉത്തമാം ജനിമാം ജന്യാനുത്തമാം ജനീൻ വർത്മന്യാത്.***

പാദങ്ങളെ പാദരക്ഷയ്ക്കുള്ളിലും ധാന്യങ്ങളെ കളപ്പുരയിലും ഉത്തമമായ ജനനത്തെ ജനനിയുടെ ഗർഭത്തിലും സ്ഥാപിക്കുന്നു.

3. ***അലാബൂനി പൃഷാതകാന്യശ്വത്ഥപലാശം,***
***പിപീലികാവf ശ്വസോ വിദ്യുത്സ്വാപർണശഫോ ഗോശഫോ***
***ജരിതരോf ഥാമോ ദൈവ.***

ഹേ സ്തോത്രകന്മാരേ! പൃഷാതകം, ലൗകീ, പീപല്, ഢാക്, വടം, അബഢശ്വസം, സ്വാപർണ്ണശഫം, വിദ്യുതം, ഗോശർഫം ഇവയക്കുശേഷം ശക്തിയായി ക്രീഡിക്കുവിൻ.

4. ***വീ മേ ദേവാ അക്രംസതാധ്വര്യോ ക്ഷിപ്രം പ്രചര,***
***സുസത്യമിദ് ഗവാമസ്യസി പ്രഖുദസി.***

ഹേ പുരോഹിതരേ! പ്രകാശിച്ചുകൊണ്ടിരിക്കുന്ന ഈ ദേവകളുടെ മുന്നിൽ അതിശീഘ്രം മന്ത്രോച്ചാരണം നടത്തുവിൻ. നിങ്ങൾ ഗോക്കളെ സംബന്ധിച്ച് സത്യസ്വരൂപന്മാരാകുന്നു.

5. ***പതി യദൃശ്യതേ പതീ യക്ഷ്യമാണാ ജരിതരോf ഥാമോ ദൈവ. ഹോതാ വിഷ്ടീമന ജരിതരോf ഥാമോ ദൈവ.***

പതി പൂജിച്ചുകൊണ്ടിരിക്കുന്നതു കാണുന്നു. അതിനുശേഷം നിങ്ങൾ ഭയങ്ങളുടെമേൽ വിജയം പ്രാപിക്കുന്നതിനാഗ്രഹിക്കുവിൻ.

6. ***ആദിത്യാ ഹ ജരിതങ്ഗിരോഭ്യോ ദക്ഷിണമനയൻ,***
***താം ഹ ജരിതഃ പ്രത്യായംസ്താമു ഹ ജരിത പ്രത്യായൻ.***

ഹേ ഗായകാ! അംഗിരസ്സിൽനിന്ന് ദക്ഷിണ കൊണ്ടുവന്നിരുന്നു. അത് അവൻതന്നെ കൊണ്ടുവന്നു.

7. ***താം ഹ ജരിതർനഃ പ്രത്യഗൃഭ്ണംസ്താമു ഹ ജരിത്തർനഃ പ്രത്യഗൃ-ഭ്യണഃ,***
***അഹാനേതരസം ന വി ചേതനാനി യജ്ഞനിതരസം ന പുരോഗവാമഃ.***

ഹേ ഗായകാ! അത് അവൻ സ്വീകരിച്ചു. അത് നീ സ്വീകരിച്ചു. ചേതനകളുടെ അഹാനേതരസ്സിനേയും യജ്ഞനിതരസ്സിനേയുമല്ല, വിശിഷ്ടമായ ചൈതന്യങ്ങളെ നാം പ്രാപിക്കുന്നു.

8. ***ഉത ശ്വേത ആശുപത്വാ ഉത്തോ പദ്യാഭിര്യവിഷ്ഠഃ,***
***ഉതേ മാശു മാനം പിപതിം.***

നിങ്ങൾ ശ്വേതവും ആശുപത്വാപദങ്ങളോടുകൂടിയതുമായ മന്ത്രങ്ങളാൽ യുവത്വാവസ്ഥയെ പ്രാപിച്ചിരിക്കുന്നു. ഇവൻെറ മാനം അതിശീഘ്രം പൂർണ്ണമാക്കുന്നു.

9. ***ആദിത്യാ രുദ്രാ വസവസ്ത്വേനു ത ഇദം രാധഃ പ്രതി ഗൃഭ്ണീഹ്യങ്ഗിരഃ,***
***ഇദം രാധോ വിഭു പ്രഭു ഇദം രാധോ ബൃഹത് പൃഥു.***

ഹേ അംഗിരസ്സേ! ആദിത്യൻ, രുദ്രൻ, വസുക്കൾ ഇവർ എല്ലാവരും നിന്നെ അനുഗ്രഹിക്കുന്നു. നീ ഈ ധനം സ്വീകരിക്കേണമേ. ഈ ധനം വിശാലവും ബൃഹത്തും വിഭുത്വത്തോടുകൂടിയതും പ്രഭുതയാൽ സമ്പന്നവും ആകുന്നു.

10. ***ദേവാ ദദത്വാസുരം തദ് വോ അസ്തു സുചേതനം,***
***യുഷ്മാം അസ്തു ദിവേദിവേ പ്രത്യേവ ഗൃഭായത.***

ദേവതകൾ നിനക്ക് പ്രാണൻ, ബലം, ചൈതന്യം ഇവയെ നൽകി ഓരോ അവസരത്തിലും പ്രാപ്തമാക്കിക്കൊണ്ടിരിക്കണേ.

11. ***ത്വമിന്ദ്ര ശർമരിണാ ഹവ്യം പാരാവതേഭ്യഃ,***
***വിപ്രായ സ്തുവതേ വസുവനിം ദൂരശ്രവസേ വഹ.***

ഹേ ഇന്ദ്രാ! നീ ഈ ലോകത്തിൽനിന്നു പരലോകത്തിൽക്കൂടികടന്നു പോകുന്ന വർക്കുവേണ്ടി ശർമരിയിൽനിന്നും ഹവിസ്സിനെ വഹിച്ചുകൊണ്ടു വരണേ. ആർക്ക് അന്നത്തെ പ്രാപിക്കൽ കഠിനമായിരിക്കുന്നുവോ ഗായകനായ ആ ബ്രാഹ്മണന് ശക്തിയെ പ്രദാനം ചെയ്യണേ.

12. ***ത്വമിന്ദ്ര കപോതായ ച്ഛിന്നപക്ഷായ വഞ്ചതേ,***
***ശ്യാമാകം പക്വം പീലു ച വാരസ്മാ അകൃണോർ ബഹുഃ.***

ഹേ ഇന്ദ്രാ! ചിറകുമുറിഞ്ഞ പ്രാവിനുവേണ്ടി പഴുത്ത ഉകഫലങ്ങളും ജലവും പ്രദാനം ചെയ്യണേ.

13. ***അരംഗരോ വാവദീതി ത്രേധാ ബദ്ധോ വര ത്രയാ,***
***ഇരമഹ പ്രശംസത്യനിരാമപ സേധതി.***

ചർമസരിയാൽ ബന്ധിക്കപ്പെട്ട അരംഗരം തുടർച്ചയായി ശബ്ദിച്ചുകൊണ്ട് പൃഥ്വീവിഹീനമായ സ്ഥാനത്തെ ഉപമേധം ചെയ്യുന്നു.

## സൂക്തം നൂറ്റിമുപ്പത്തിയാറ്

1. ***യദസ്യാ അംഹുഭേദ്യാഃ കൃധു സ്ഥൂലമുപാതസത്,***
***മുഷ്കാവിദസ്യാ ഏജതോ ഗോശഫേ ശകുലാവിവ.***

പാപത്തെ ക്ഷയിപ്പിക്കുന്ന ഇവളുടെ കൃധു ക്ഷീണിച്ചിരിക്കുന്നു. അവന്റെ വൃഷണങ്ങൾ പരൽമീൻ പോലെ തുള്ളിക്കളിക്കുന്നു.

2. ***യദാ സ്ഥൂലേന പാസസാണൗ മുഷ്കാ ഉപാവധീത്,***
***വിഷ്വഞ്ചാ വസ്യാ വർധതാഃ സികതാസ്വേവ ഗർദഭൗ.***

സ്ഥൂലമായ പാസവഴിയായി മുശ്കങ്ങളിലെ അണുക്കളിൽ പ്രഹരമേൽക്കുമ്പോൾ മണൽക്കാട്ടിൽ വ്യാപിക്കുന്ന ഗന്ധത്തിനു സമാനം ആച്ഛരാദികയിൽ വൃഷണങ്ങൾ വളർന്നുകൊണ്ടിരിക്കുന്നു.

3. ***യദല്പികാസ്വല്പികാ കർകന്ധൂകേവ പദ്യതേ,***
***വാസാന്തികമിവ തേജനം യന്ത്യവാതായ വിത്പതി.***

യാതൊന്ന് കാമധൂകാസദൃശം അവഷദനം ചെയ്യുന്നതും അല്പത്തിലും അല്പമായിരിക്കുന്നതുമായിരിക്കുന്നുവോ അത് വാസന്തികാതേജസ്സിനു സമാനം ആ വാതകാരണമായി വിത്പതിൽ ഗമിച്ചുകൊണ്ടിരിക്കുന്നു.

4. ***യദ് ദേവാസോ ലലാമുഗും പ്രവിഷ്ടീമിനമാവിഷുഃ,***
***സകലാ ദേദിശ്യതേ നാരീ സത്യസ്യാക്ഷിഭുവോ യഥാ.***

മനോഹരമായ ഗോക്കളിൽ പ്രവേശിച്ച ദേവതകൾ സന്തുഷ്ടരായിരിക്കുമ്പോൾ അക്ഷിഭൂവിനു സദൃശം നാരി അലസയായി ഭവിക്കുന്നു.

5. ***മഹാനഗ്ന്യാ തൃപ്തദ്വിമൗക്രദദസ്ഥാനാസരൻ,***
***ശക്തികാനനാ സ്വചമശകം സക്തുപദ്മ.***

മഹാനായ അഗ്നി മുകളിൽ നിൽക്കുന്നവരെ ഉത്ക്രമണം ചെയ്യിക്കാതെ തൃപ്തരാകുന്നു. നാം പ്രകാശിച്ചുകൊണ്ടിരിക്കുന്നവരുടെ ശക്തിയെപ്രാപിക്കുന്നു.

6 ***മഹാനഗ്ന്യുലൂഖലമതിക്രാമന്ത്യബ്രവീത്,***
***യഥാ തവ വനസ്പതേ നിരഘ്നന്തി തഥൈവേതി.***

മഹാനായ അഗ്നി ഉരലിനെ കടന്നു പറയുവാൻ തുടങ്ങി, ഹേ വനസ്പതീ! നിന്നെ എങ്ങനെ ഇടിച്ചുപൊടിക്കുന്നുവോ അങ്ങനെതന്നെ ഭവിക്കട്ടെ.

7. ***മഹാനഗ്ന്യുപ ബ്രൂതേ ഭ്രഷ്ടോഽഥാപ്യഭൂഭുവഃ,***
***യഥൈവ തേ വനസ്പതേ പിപ്പത്തി തഥൈവേത്തി.***

മഹാനായ അഗ്നി പറഞ്ഞു–നീ നശിച്ചിട്ടും ജനിച്ചുകൊണ്ടിരിക്കുന്നു. ജീർണ്ണാവസ്ഥയോടുകൂടി സ്വർഗ്ഗത്തിൽ ഹവിസ്സിനു സമാനം ദോഹനം ചെയ്യപ്പെടുന്നു.

8. ***മഹാനഗ്ന്യുപ ബ്രൂതേ ഭ്രഷ്ടോഽഥാപ്യഭൂഭുവഃ,***
***യഥാ വയോ വിദാഹ്യ സ്വർഗേ നമ വദഹ്യതേ.***

മഹാനായ അഗ്നി പറഞ്ഞു–നീ നശിച്ചിട്ടും ജനിച്ചുകൊണ്ടിരിക്കുന്നു. ഞങ്ങൾ ഫലങ്ങൾക്കുവേണ്ടി വൃക്ഷത്തെ ആശ്രയിക്കുന്നു.

9. ***മഹാനഗ്ന്യുപ ബ്രൂതേ സ്വസാവേശിത പസഃ,***
***ഇത്ഥം ഫലസ്യ വൃക്ഷസ്യ ശൂർപേ ശൂർപം ഭജേമഹി.***

മഹാനായ അഗ്നിയുടെ കഥനം-ഇത് ഇപ്രകാരം ശരിയായ രീതിയിൽ ഉത്തേജനം ചെയ്യപ്പെട്ടിരിക്കുന്നു. ഞങ്ങൾ ഫലങ്ങളോടുകൂടിയ വൃക്ഷത്തിൻെറ തടികൊണ്ടുള്ള തവിയിൽ വേവിച്ച ചോറ് നിറയ്ക്കുന്നു.

10. ***മഹാനഗ്നീ കൃകവാകം ശമ്യയാ പരി ധാവതി,***
***അയം ന വിദ്മ യോ മൃഗഃ ശീർഷ്ണാഹരിത ധാണികാം.***

കൃമാശബ്ദങ്ങളോടു കൂടിയവയുടെമേൽ മഹാനായ അഗ്നി പായുകയും മൃഗസമാനമായ ശിരസ്സാൽ ധാണികയെ ഹരിക്കുകയും ചെയ്യുന്നു.

11. ***മഹാനഗ്നീ! മഹാനഗ്നം ധാവന്തുമനു ധാവതി,***
***ഇമാസ്തദസ്യ ഗാ രക്ഷ യഭ മാമദ്ധ്യൗദനം.***

മഹത്തായ അഗ്നി മഹാതേജസ്സിൻെറ പിന്നാലെ പായുന്നു. ഇതിനെ ഇന്ദ്രിയങ്ങളുടെ രക്ഷകൻ എന്നു പറയുന്നു. ഈ ഓദനം ഭക്ഷിക്കണേ.

12. ***സുദേവസ്ത്വാ മഹാനഗ്നീർബവാധതേ മഹത സാധു ഖോദനം,***
***കുസം പീബരോ നവത്.***

മഹാനായ അഗ്നി ഉത്പീഡനം ചെയ്യുന്നവനും ബൃഹത്തായവ എല്ലാം ഇല്ലാതാക്കുന്നവനും ആകുന്നു. ഇത് സ്ഥൂലിച്ചതും കൃശമായതുമായ എല്ലാത്തിനേയും നശിപ്പിക്കണേ.

13. ***വശാ ദഗ്ധാമിമാങ്ഗുരിം പ്രസൃജതോf ഗ്രതം പരേ,***
***മഹാൻ വൈ ദദ്രോ യഭ മാമദ്ധയൗദനം.***

വശാദഗ്ധമായ അംഗുലിയെ രചിച്ചിരുന്നു. മറ്റുള്ള ഉഗ്രത്തുക്കളേയും സൃഷ്ടിക്കുന്നു. ഇത് അത്യന്തം കല്യാണമയമാകന്നു. ഈ ഓദനം ഭക്ഷിക്കണേ.

14. ***വിദേവസ്ത്വാ മഹാനഗ്നീർബിബാധതേ മഹതഃ സാധു ഖോദനം,***
***കുമാരികാ പിംഗലികാ കാർദം ഭസ്മാകു ധാവതി.***

ഈ മഹാനായ അഗ്നി വിശിഷ്ടമായ പീഡകളെ ദാനം ചെയ്യുന്നവ നാകുന്നു. വലിയവയെല്ലാം ഇല്ലാതാക്കുന്നു. പിംഗലികുമാരി ശരീരത്തിൻെറ പിന്നാലെ പാഞ്ഞുപോകുന്നു.

15. ***മഹാൻ വൈ ഭദ്രോ ബില്വോ മഹാൻ ഭദ്ര ഉദുംബരഃ,***
***മഹാം അഭിക്ത ബാധതേ മഹതഃ സാധു ഖോദനം.***

വില്വം, ഉദുംബരം ഇവ രണ്ടും മഹത്തും ഭദ്രവുമാകുന്നു. യാതൊരുത്തൻ മറ്റുള്ളവരെ പീഡിപ്പിക്കുന്നുവോ അവൻ ബൃഹത്തായവയെല്ലാം നശിപ്പിക്കുന്നു.

16. ***യഃ കുമാരീ പിംഗലികാ വസന്തം പീബരീ ലഭേത്,***
***തൈലകുണ്ഡമിമാംഗുഷ്ഠം രോദന്തം ശുദമുദ്ധരേത്.***

പിംഗലികുമാരി വസന്തത്തെ പ്രാപിക്കുന്നു എങ്കിൽ എണ്ണക്കുണ്ഡത്തിൽ നിന്നും അംഗുഷ്ഠത്തിനു സമാനം ചുരണ്ടിക്കളഞ്ഞ് അതിനെ ഉദ്ധരിക്കണേ.

## സൂക്തം നൂറ്റിമുപ്പത്തിയേഴ്

1. ***യദ്ധ പ്രാചീരജന്തോരോ മണ്ഡുരധാണികീഃ,***
***ഹതാ ഇന്ദ്രസ്യ ശത്രവഃ സർവേ ബുദ്ബുദയാശവഃ.***

പ്രാചി മണ്ഡൂരധാണികിയെ ഹൃദയത്തിൽ പ്രാപിക്കുമ്പോൾ ഇന്ദ്രൻെറ എല്ലാ ശത്രുക്കളും നശിക്കുന്നു.

2. ***കപൃന്നരഃ കപൃഥമുദ് ദധാതന ചോദപദ ഖുദത വാജസാതയേ,***
***നിഷ്ഠിഗ്ര്യഃ പുത്രമാ ച്യാവയോതയ ഇന്ദ്ര സബാധ ഇഹ സോമ പീതയേ.***

നീ ദുഷ്പുത്രന്മാരെ സ്വീകരിക്കണേ. മനുഷ്യൻ ദുഷ്പുത്രനാകുന്നു. നീ അന്നപ്രാപ്തിക്കുവേണ്ടി പ്രേരിപ്പിക്കണേ.രക്ഷയ്ക്കുവേണ്ടി പുത്രോൽപത്തി നടത്തുകയും സോമരസം പാനം ചെയ്യുന്നതിന് ഇന്ദ്രനെ ക്ഷണിക്കുകയും ചെയ്യൂ.

3. ***ദധിക്രാവ്ണോ അകാരിഷം ജിഷ്ണോരശ്വസ്യ വാഡിനഃ,***
***സുരഭി നോ മുഖാ കരത് പ്രണ ആയൂംഷി താരിഷത്.***

ഇന്ദ്രന്റെ ആരോഹണം നിമിത്തം വേഗവാനായ അശ്വത്തെ ഞാൻ പൂജിച്ചുകഴിഞ്ഞിരിക്കുന്നു. ആ ഇന്ദ്രൻ നമ്മെ സുരഭിയോടുകൂടിയവരാക്കണേ. നമ്മെ ശ്രേഷ്ഠരാക്കി നമ്മുടെ ജീവിതത്തെ ഉത്കൃഷ്ടമാക്കണേ.

4. ***സുതാസോ മധുമത്തമാഃ സോമാ ഇന്ദ്രായ മന്ദിനഃ,***
***പവിത്രവന്തോ അക്ഷരൻ ദേവാൻ ഗച്ഛന്തു വോ മദാഃ.***

ഹർഷപ്രദമായ സോമം ഇന്ദ്രനുവേണ്ടി തയ്യാറാക്കിക്കഴിഞ്ഞിരിക്കുന്നു. അരിപ്പകളിൽക്കൂടി സോമരസബിന്ദുക്കൾ പൊഴിഞ്ഞുകൊണ്ടിരിക്കുന്നു. ഹേ സോമമേ! നിന്റെ ശക്തി ദേവവതകളെ സന്തുഷ്ടരാക്കഗണ.

5. ***ഇന്ദു രിന്ദ്രായ പവത ഇതി ദേവാസോ അബ്രുവൻ,***
***വാചസ്പതിർഭവസ്യതേ വിശ്വസ്യേശാന ഓജസാ.***

ഇന്ദ്രനുവേണ്ടി സോമം പവിത്രീകരിക്കുന്നു. സംസാരത്തിന്റെ സ്വാമിയായ വാചസ്പതി തന്റെ ഓജസ്സോടുകൂടിയവനായി പ്രശംസിക്കപ്പെടുന്നു.

6. ***സഹസ്രാവാരഃ പവതേ സമുദ്രോ വാചമിങ്ഖയഃ,***
***സോമഃ പത്തീ രയീണാം സഖേന്ദ്രസ്യ ദിവേദിവേ.***

സഹസ്രധാരകളോടുകൂടി പ്രവഹിക്കുന്ന സോമം സംസ്ക്കരിക്കപ്പെട്ടു കൊണ്ടിരിക്കുന്നു. ഈ ധനേശ്വരൻ ഒരോ സ്തോത്രങ്ങളാലും ഇന്ദ്രന്റെ സഖാവായിത്തീരുന്നു.

7. ***അവ ദ്രപ്സോ അംശുമതീമതിഷ്ഠദിയാനഃ കൃഷ്ണോ ദശഭിഃ സഹസ്രൈഃ.***
***ആവത് തമിന്ദ്ര ശച്യാ ധമന്തമപസ്തേഹിതീർനൃമണാ അധത്ത.***

പതിനായിരം രശ്മികളാൽ ആകർഷിക്കപ്പെടുന്ന സൂര്യൻ ഭൂമിയിൽ ആഗതനായി തന്റെ തേജസ്സോടുകൂടി നില്ക്കുകയും തന്റെ ശക്തിയാൽ പൃഥ്വിയെ ഹിംസിക്കുവാൻ തുടങ്ങുകയും ചെയ്യുന്നു. അപ്പോൾ ഇന്ദ്രൻ തന്റെ ശക്തിയാൽ അദ്ദേഹത്തെ അവിടെനിന്നും മാറ്റി പൃഥ്വിയെ രക്ഷിക്കുകയും തന്റെ ശക്തിയാൽത്തന്നെ ജലവതികളായ ശക്തികളെ സ്ഥാപിക്കുകയും ചെയ്തു.

8. ***ദ്രപ്സമപശ്യം വിഷൂണേ ചരന്തമുപഹ്വരേ നദ്യോ അംശുമത്യാഃ, ന ഭോ ന കൃഷ്ണമവതസ്ഥിവാംസമിഷ്യാമി വോ പൃഷണോ യുധ്യതാജൗ.***

വിഷമത്തോടുകൂടി സഞ്ചരിക്കുന്ന ശുക്രൻ സൂര്യനുചുറ്റും ഭ്രമണം ചെയ്തു കൊണ്ടിരിക്കുന്നതായിക്കാണുന്നു. സൂര്യനേപ്പോലെ അതും ആകാശത്തിൽ വസിക്കുന്നു. ഞാൻ അവന്റെ ആശ്രിതനാകുന്നു. ഫലത്തെ വർഷിക്കുന്ന അദ്ദേഹം യുദ്ധത്തിൽ നിങ്ങൾക്കു കൂട്ടായിരിക്കണേ.

9. ***അധ ദ്രപ്സോ അംശമത്യാ ഉപസ്ഥേf ധാരയത് തന്വം തിത്വിഷാണഃ,***
***വിശോ അദേവീരഭ്യാചരന്തീർബൃഹസ്പതിനാ യുജേന്ദ്രഃ സസാഹേ.***

പിന്നെ ശുക്രൻ തൻെറ ശരീരത്തെ സൂക്ഷ്മതയോടുകൂടി അംശുമതിയുമായി ക്രീഡിക്കുന്നതിന് പ്രതിഷ്ഠിച്ചു. ബൃഹസ്പതിയുടെ സഹായത്തോടുകൂടി ഇന്ദ്രൻ ദേവസത്തയെ മാനിക്കാത്ത എല്ലാ പ്രജകളെയും കൊന്നൊടുക്കി.

10. ***ത്വം ഹ ത്യത് സപ്തഭ്യോ ജായമാനോഽ ശത്രുഭ്യോ അഭവഃ ശത്രുരിന്ദ്ര, ഗൂഢേ ദ്യാവാപൃഥിവീ അന്വവിന്ദോ വിഭുമദ്ഭ്യോ ഭുവനേഭ്യോരണംധാ.***

ഹേ ഇന്ദ്രാ! നീ ആകാശത്തേയും ഭൂമിയേയും സ്പർശിക്കുകയും അവയെ പ്രാപിക്കുകയും ചെയ്തു. നീ ആ സപ്തശത്രുക്കളിൽനിന്നും ഉത്ഭവിച്ച് അവരുടെ ശത്രുവായിത്തീരുന്നു. നീ വിഭുത്വങ്ങളോടുകൂടിയ ഭുവനങ്ങളോടു യുദ്ധം ചെയ്തു.

11. ***ത്വം ഹ ത്യദപ്രതിമാനമോജോ വജ്രേണ വജ്രിൻ ധൃഷിതോ ജഘന്ഥ, ത്വം ശുഷ്ണസ്യാവാതിരോ വധത്രൈസ്ത്വം ഗാ ഇന്ദ്ര ശച്യേ ദവിന്ദഃ.***

ഹേ വജ്രായുധാ! നീ ബലാസുരനെ വജ്രത്താൽ സംഹരിച്ചു. നീ അവനെ തൻെറ ഹിംസാത്മകമായ സാധനങ്ങളാൽ അകറ്റിക്കളയുകയും ഗോക്കളെ തിരിച്ചുകൊണ്ടുവരികയും ചെയ്തു.

12. ***തമിന്ദ്ര വാജയാമസി മഹേ വൃത്രായ ഹന്തവേ,***
***സ വൃഷാ വൃഷഭോ ഭുവത്.***

വിശാലകായനായ വൃത്രനെ നശിപ്പിച്ചതിനാൽ നാം ഇന്ദ്രനെ പ്രശംസിക്കുന്നു. അഭീഷ്ടവർഷകനായ ആ ഇന്ദ്രൻ സർവ്വശ്രേഷ്ഠനാകണേ.

13. ***ഇന്ദ്രഃ സ ദാമനേ കൃത ഓജിഷ്ഠഃ സ മദേ ഹിതഃ,***
***ദ്യുമ്നീ ശ്ലോകീ സ സോമ്യഃ.***

പാപികളെ വശീകരിക്കുന്നതിന് ബലവാനെ കയറിനു സമാനമാക്കി. അവനെ ഹർഷപ്രദമായ യജ്ഞത്തിൽ പ്രതിഷ്ഠിതനാക്കുന്നു. ആ ഇന്ദ്രൻ സൗമ്യനും പ്രസിദ്ധനും അതുപോലെ തേജസ്വിയുമാകുന്നു.

14 ***ഗിരാ വജ്രോ ന സംഭൃതഃ സബലോ അനപച്യുത,***
***വവക്ഷഃ ഋഷ്വോ അസ്തൃതഃ.***

ആ ഇന്ദ്രൻ പർവ്വതത്തിൽനിന്നും പ്രാപ്യമായ വജ്രത്തിനു സമാനം ബലിഷ്ഠനാകുന്നു. അവൻ ഒരിക്കലും പതിതനാകുന്നില്ല. അവൻ ശ്രേഷ്ഠനായ യജമാനനു വേണ്ടി യുദ്ധത്തിനുള്ള ധനം പ്രദാനം ചെയ്യുന്നു.

## സൂക്തം നൂറ്റിമുപ്പത്തിയെട്ട്

(ഋഷി-വത്സൻ. ദേവത-ഇന്ദ്രൻ. ഛന്ദസ്-ഗായത്രി)

1. ***മഹാം ഇന്ദ്രോ യ ഓജസാ പർജന്യോ വൃഷ്ടിമാം ഇവ,***
***സ്തോമൈർവത്സസ്യ വാവൃധേ.***

ഇന്ദ്രൻ മഹാനാകുന്നു. അവൻ വർഷജലത്താൽ സമ്പന്നമായ മേഘങ്ങൾക്കു സമാനം വത്സസ്തോമംവഴി വൃദ്ധി പ്രാപിക്കുന്നു.

2. ***പ്രജാമൃതസ്യ പിപ്രതഃ യ യദ് ഭരന്ത വഹ്നയഃ,***
***വിപ്രാ ഋതസ്യ വാഹസാ.***

ഹേ അശ്വനികളേ! നിങ്ങൾ സത്യം പാലിക്കുന്ന പ്രജകളെ പാലിക്കുവിൻ. ആ പ്രജകളെ അഗ്നി പുഷ്ടിപ്പെടുത്തുകയും യജ്ഞവാഹകനായ അഗ്നിയോടുകൂടി ബ്രാഹ്മണൻ ആ പ്രജകളെ രക്ഷിക്കുകയും ചെയ്യുന്നു.

3. ***കണ്വാ ഇന്ദ്രം യദക്രത സ്തോമൈര്യജ്ഞസ്യ സാധനം,***
***ജാമി ബ്രുവത ആയുധം.***

ഇന്ദ്രനെ കണ്വന്റെ സ്തോത്രങ്ങൾവഴി യജ്ഞസാധനയിൽ രൂപപ്പെടുത്തുകയും അതിനെത്തന്നെ ജാമി ആയുധം എന്നു വിളിക്കുകയും ചെയ്യുന്നു.

## സൂക്തം നൂറ്റിമുപ്പത്തിയോമ്പത്

(ഋഷി–ശശകർണ്ണൻ. ദേവത–അശ്വിനികൾ. ഛന്ദസ്–ബൃഹതി, ഗായത്രി, കകുപ്)

1. ***ആ നൂനമശ്വിനാ യുവം വത്സസ്യ ഗന്തമവസേ,***
***പ്രാസ്മൈ യച്ഛതമവൃകം പൃഥുച്ഛർദിര്യുയും,***
***യാ അരാതയഃ.***

ഹേ അശ്വിനികളേ! ശിശുവിന്റെ സഞ്ചാരത്തിനും രക്ഷയ്ക്കുംവേണ്ടി സൃഗാലരഹിതമായ ഗൃഹം പ്രദാനം ചെയ്യുകയും ശത്രുക്കളെ അകറ്റിക്കളയുകയും ചെയ്യണേ.

2. ***യദന്തരിക്ഷേ യദ് ദിവി യത പഞ്ച മാനുഷാം അനു,***
***നൃമ്ണം തദ് ധത്തമശ്വിനാ.***

ഹേ അശ്വനീകുമാരന്മാരേ! അന്തരീക്ഷത്തിലും സ്വർഗ്ഗത്തിലുമുള്ള ധനത്തേയും നിഷാദ പഞ്ചമ മനുഷ്യരിലുള്ള ധനത്തേയും ഞങ്ങളിൽ പ്രതഷ്ഠിക്കണേ.

3. ***യേ ബാം ദംസാംസ്യശ്വിനാ വിപ്രാസഃ പരിമാമൃശു.***
***ഏവേത് കാണ്വസ്യ ബോധതം.***

ഹേ അശ്വിനീകുമാരന്മാരേ! ബ്രാഹ്മണർ നിങ്ങളുടെ കർമ്മങ്ങളെ പ്രശംസിക്കുന്നു. ആ എല്ലാ കർമ്മങ്ങളേയും കണ്വകൃതങ്ങളായി നിങ്ങൾ മനസ്സിലാക്കണേ.

4. ***അയം വാം ഘർമോ അശ്വിനാ സ്തോമമേന പരി ഷിച്യതേ,***
***സോമോ മധുമാനൂ വാജിനീവസൂ യേന വൃത്രം ചികേതഥഃ.***

ഹേ അശ്വനികളേ! ഈ ഹവിസ്സ് ധനത്താൽ യുക്തമാകുന്നു. ഇത് സ്തോമ കർമ്മങ്ങൾവഴിയായി നനയ്ക്കപ്പെടുന്നു. ഈ സോമം മധുരമയമാകുന്നു. നിങ്ങൾ ഈ സോമം വഴിയായി എല്ലാ വൈരികളേയും അറിയുന്നവരാകണേ.

5. ***യദപ്സു യദ് വനസ്പതൗ യദോഷധീഷു പുരുദംസസാ കൃതം,***
***തേന മാവിഷ്ടമാ ശ്വനാ.***

ഹേ അശ്വിനികളേ! ജലം, ഔഷധികൾ, വനസ്പതികൾ, ഇവയിൽ എന്തെല്ലാം കർമ്മങ്ങൾ നിഹിതങ്ങളായിരിക്കുന്നുവോ അവയാൽ എന്നെ സമ്പന്നനാക്കണേ.

## സൂക്തം നൂറ്റിനാൽപത്

(ഋഷി–ശശകർണ്ണൻ. ദേവത–അശ്വിനികൾ. ഛന്ദസ്–ബൃഹതി, അനുഷ്ടുപ്, ത്രിഷ്ടുപ്)

1. ***യന്ന്യാസത്യാ ഭുരണ്യഥോ യദ് വാ ദേവ ഭിഷജ്യഥഃ,***
***അയ വാം വത്സാ മതിഭിർന വിന്ധതേ ഹവിഷ്മന്തം ഹി ഗച്ഛഥഃ.***

ഹേ അശ്വിനികളേ! നിങ്ങൾ ദ്രുതഗാമികളും ചികിത്സാകർമ്മത്തിൽ കുശലരും ആകുന്നു. നിങ്ങൾ ഹവിസ്സ് സമ്പാദിക്കുന്നതിനുവേണ്ടി ഗമനം ചെയ്യുന്നു.

2. ***ആ നൂനമശ്വിനോർഋഷി സ്താമ ചികേത വാമയാ,***
***ആ സോമം മധുമത്തമം ധർമ സിഞ്ചാദഥർവാണി.***

തങ്ങളുടെ ഉപാസനായോഗ്യമായ ബുദ്ധി വഴിയായി മഹർഷിമാർ അശ്വിനീ കുമാരന്മാരുടെ സ്തോത്രങ്ങളെ ഗ്രഹിച്ചിരിക്കുന്നു. അതിനാൽ മാധുര്യമയ മായ സോമത്തെ അഥർവ്വത്തിൽ സിഞ്ചനം ചെയ്യൂ.

3. ***ആ നൂന രഘുവർതനിം രഥം തിഷ്ഠാഥോ അശ്വനാ,***
***ആ വാം സ്താമ ഇമേ മമ നഭാ ന ചുച്യബീരത.***

ഹേ അശ്വിനികളേ! നിങ്ങൾ വേഗമേറിയ രഥത്തിൽ ആരൂഢരായരി ക്കുന്നു. നിങ്ങൾക്കായി നടത്തപ്പെടുന്ന സ്തുതികൾ വ്യോമത്തിനു സദൃശം സ്ഥിരമായിരിക്കട്ടെ.

4. ***യദദ്യ വാം നാസത്യോക്ഥൈരാചുച്യുവീമഹി,***
***യദ് വാ വാണീഭിരശ്വിനേവേത് കാണ്വസ്യ ബോധതം.***

ഹേ അശ്വിനീകുമാരന്മാരേ! മന്ത്രങ്ങൾ വഴിയായി ഞങ്ങൾ നിങ്ങളെ ആശ്രയിക്കുന്നു. ഞങ്ങൾ വാണികൾവഴി നിങ്ങളെ സേവനം ചെയ്യുന്നത് കണ്വന്റെ കൃപ കാരണമാകുന്നു.

5. ***യദ് വാം കക്ഷീവാം ഉത യദ് വ്യശ്വ ഋഷിര്യ ദ്വാം ദീർഘതമാ ജുഹാവ,***
***പൃഥീ യദ്വാം വന്യഃ സീദനേഷ്വവേദതോ അശ്വിനോ ചേതയേഥാം.***

ഹേ അശ്വിനികളേ! കക്ഷിവാൻ, ദീർഘതമസ്സ്, വ്യശ്വൻ മുതലായ മഹർഷികൾ നിങ്ങൾക്കാഹുതി നൽകുന്നു. വേനന്റെ പുത്രൻ പൃഥു നിങ്ങളുടെ എല്ലാ സദനങ്ങളിലും ഉണ്ട്. അതിനാൽ നിങ്ങൾ ചൈതന്യത്തോടുകൂടിയവ രാകുവിൻ.

## സൂക്തം നൂറ്റിനാൽപ്പത്തിയോന്ന്

(ഋഷി-ശശകർണ്ണൻ. ദേവത-അശ്വിനികൾ. ഛന്ദസ്-അനുഷ്ടുപ്, ജഗതി, ബൃഹതി,)

1. ***യാതം ഛർദിഷ്പാ ഉത നഃ പനസ്പാ സൂതം ജഗത്പാ ഉത നസ്തനൂപാ,***
***വർതിസ്തോകായ തനയായ യാതം.***

ഹേ അശ്വിനികളേ! നിങ്ങൾ ഞങ്ങളുടെ രക്ഷകന്മാരുടെ രൂപത്തിൽ ആഗത രാകുവിൻ. നിങ്ങൾ ഞങ്ങളുടെ ഭവനങ്ങളെ സംരക്ഷിക്കുവിൻ. ഞങ്ങളുടെ ശരീരങ്ങളേയും പുത്രപൗത്രാദികളേയും ഈ പ്രപഞ്ചത്തേയും രക്ഷിക്കുന്നതിനു വന്നുചേരുവിൻ.

2. ***യദിന്ദ്രേണ സരഥം യാഥോ അശ്വിനാ യദ് വാ വായുനാ ഭവഥഃ സമോകസാ,***
***യദ് വാ വിഷ്ണോവികമണേഷു തിഷ്ഠഥഃ.***

ഹേ അശ്വിനീകുമാരന്മാരേ! നിങ്ങൾ ഇന്ദ്രനോടൊത്ത് രഥത്തിൽ ഒന്നിച്ചു സഞ്ചരിക്കുന്നു. നിങ്ങൾ വായുവിനോടുകൂടിയും വസിക്കുന്നു. നിങ്ങൾ ആദിത്യനേയും ഋതുക്കളേയും സ്നേഹിക്കുന്നു. നിങ്ങൾ വിഷ്ണുവിന്റെ മുന്നേറ്റ ത്തിലും യുക്തരായിരിക്കുന്നു.

3. ***യദദ്യാശ്വിനാവഹം ഹുവേയ വാജസാതയേ,***
***യത് പൃത്സു തുർബണേ സഹസ്തച്രേ്ഛഷ്ഠമശ്വിനോ രവഃ.***

ഹേ അശ്വിനീകുമാരന്മാരേ! നിങ്ങൾ യജമാനന്മാരെ അതിവേഗം പ്രാപിക്കുന്നു. നിങ്ങളുടെ ശ്രേഷ്ഠമായ രക്ഷണശക്തിയാൽ യുദ്ധത്തിൽ ശത്രുക്കളെ വധിക്കുന്നു. അന്നപ്രാപ്തിക്കുവേണ്ടി ഞാൻ നിങ്ങൾക്ക ആഹുതി നൽകുന്നു.

4. ***ആ നൂനം യാതമശ്വിനേമാ ഹവ്യാനി വാം ഹിതാ,***
***ഇമേ സോമാസോ അധി തുർവശേ യദാവിമേ കണ്വേഷു വാമഥ.***

ഹേ അശ്വിനികളേ! ഈ ഹവിസ്സ് നിങ്ങൾക്കു ഹിതകരമായതായരക്കുന്നു. ഇത് സോമം, തുർവശം, യദു, കാണ്ഡം മുതലായവയോടുകൂടിയതാകുന്നു. നിങ്ങൾ ഇവിടെ അവശ്യം ആഗതരായാലും.

5. ***യന്നാസത്യാ പരാകേ അർവ്വാകേ അസ്തി ഭേഷജം,***
***തേന നൂന വിമദായ പ്രചേതസാ ഛർദിർവത്സായ യച്ഛതം.***

ഹേ അശ്വിനികളേ! അടുത്തും അകലെയുമുള്ള ഔഷധികളെ നിങ്ങളുടെ ദാനിയായ മനസ്സുവഴി വിശിഷ്ടമായ ശക്തിക്കുവേണ്ടി പ്രദാനം ചെയ്യുകയും ശിശുക്കൾക്കുവേണ്ടി ഗൃഹത്തെ പ്രദാനം ചെയ്യുകയും ചെയ്യുവിൻ.

## സൂക്തം നൂറ്റിനാൽപ്പത്തിരണ്ട്

(ഋഷി-ശശകർണ്ണൻ. ദേവത-അശ്വിനികൾ. ഛന്ദസ്-അനുഷ്ടുപ്, ഗായത്രി)

1. ***അഭൂത്സ്യു പ്ര ദേവ്യാ സാകം വിചാഹമശ്വിനോഃ,***
***വ്യാവർദേവ്യാ മതിം വി രാതി മർതേഭ്യഃ.***

ഞാൻ അശ്വിനീകുമാരന്മാരുടെ ജ്ഞാനബുദ്ധിയോടുകൂടി ജീവിക്കുന്നവനായി കരുതുന്നു. ഹേ മേധേ! നീ എന്റെ ബുദ്ധിയെ പ്രകാശിപ്പിക്കുകയും മനുഷ്യർക്ക് ധനം നൽകുകയും ചെയ്യൂ.

2. ***പ്ര ബോധയോഷോ അശ്വിനാ പ്ര ദേവി സുനൃതേ മഹി,***
***പ്ര യജ്ഞഹോതരാനുഷക് പ്ര മദായ ശ്രവോ ബൃഹത്.***

ഹേ ഗായകരേ! നിങ്ങൾ പ്രഭാതത്തിൽ അശ്വിനീകുമാരന്മാരെ പ്രബോധിതരാക്കൂ. സത്യരൂപരായ ഹേ ദേവന്മാരേ! നിങ്ങൾ അവരെ പ്രശംസനീയരാക്കവിൻ. ഹേ ഹോതാവേ! നിങ്ങൾ അവരുടെ മഹത്തായ യശസ്സിനെ എല്ലായിടങ്ങളിലും പരത്തുവിൻ.

3. ***യദുഷോ യാസി ഭാനുനാ സം സൂര്യേണ രോചസേ,***
***ആ ഹായമശ്വിനോ രഥോ വർതിര്യാതി നപായ്യം.***

ഹേ അശ്വിനികളുടെ രഥമേ! നീ നിന്റെ തേജസ്സോടുകൂടി ഉഷസ്സുമായി ച്ചേർന്ന് സൂര്യനൊപ്പം പ്രകാശിക്കുന്നു. ആ രഥം അശ്വങ്ങൾ വഴിയായി മാർഗ്ഗത്തെ പ്രാപിക്കുന്നു.

4. ***യദാപീതാസോ അംശവോ ഗാവോ ന ദുഹ്ര ഊധഭിഃ,***
***യദ്വാ വാണീരനൂഷത പ്ര ദേവയന്തോ അശ്വിനാ.***

രശ്മികൾ പാനം ചെയ്യുന്നവർക്കു സമാനമായിത്തീരുമ്പോൾ ഗോക്കളുടെ അകിടുകളിൽനിന്നും ദോഹനം ചെയ്യപ്പെടുന്നു. ആ സമയം ഹേ അശ്വിനികളേ! പുരോഹിതന്മാരുടെ വാണികൾ നിങ്ങളെ സ്തുതിക്കുന്നു.

5. ***പ്ര ദ്യുമ്നായ പ്ര ശവസേ പ്ര നൃഷാഹ്യായ ശർമണേ.***
***പ്ര ദക്ഷായ പ്രചേതസാ.***

ഹേ അശ്വിനികളെ! മഹത്തായ ഐശ്വര്യങ്ങളോടുകൂടിയ മനുഷ്യരേ വശീകരിക്കുന്നതിനുള്ള ശക്തിയും മംഗളവും പ്രാപിക്കുന്നതിനുവേണ്ടി സുന്ദരമായ ബുദ്ധിവഴിയായി ഞാൻ നിങ്ങളെ സ്തുതിക്കുന്നു.

6. ***യന്നൂനം ധീഭിരശ്വിനാ പിതുര്യോനാ നിഷീദഥഃ,***
***യദ്വാ സമ്നേഭിരുക്ഥ്യാ.***

ഹേ അശ്വിനീകുമാരന്മാരേ! നിങ്ങൾ നിങ്ങളെ പാലിക്കുന്നവർക്കുവേണ്ടി നിങ്ങളുടെ ബുദ്ധിവഴിയായി വിരാജിതന്മാരായിരിക്കുന്നു. നിങ്ങൾ മംഗളകരമായ കാരണങ്ങളാൽ പ്രശംസാർഹരാകുന്നു.

## സൂക്തം നൂറ്റിമുപ്പത്തിനാല്

(ഋഷി–പുരുമീഢൻ, വാമദേവൻ, മേധ്യാതിഥി. ദേവത–അശ്വിനികൾ. ഛന്ദസ്–ത്രിഷ്ടുപ്)

1. ***തം വാം വയമദ്യ ഹുവേമ പൃഥുജ്രയമശ്വിനാ സംഗതിം ഗോഃ,***
***യഃ സൂര്യാം ബഹതി ബന്ധുരായുഗിർവാഹസം പുരുതമം വസൂയും.***

ഹേ അശ്വിനീകുമാരന്മാരേ! നിങ്ങളുടെ വേഗമേറിയ രഥത്തെ ഇന്ന് ആഹ്വാനം ചെയ്യുന്നു. നിങ്ങളുടെ ആ രഥം നിമ്നോന്നതസ്ഥാനങ്ങളെ കടന്ന് സൂര്യനെ വഹിച്ചുകൊണ്ടുപോകുന്നു. അത് വാണിയെ വഹിക്കുന്നതും വസുക്കളെ പ്രാപിക്കുന്നതും ഗോക്കളാൽ സുസംഗതവും ആകുന്നു. ഞാൻ ആ രഥത്തെ ആഹ്വാനം ചെയ്യുന്നു.

2. ***യുവം ശ്രിയമശ്വിനാ ദേവതാ താം ദിവോ നപാതാ വനഥഃ ശചീഭിഃ,***
***യുവോർവപുരഭി പൃക്ഷഃ സചന്തേ വഹന്തി യത് കകുഹാസൗ രഥേവാം.***

ഹേ അശ്വിനികളേ! നിങ്ങൾ ലക്ഷ്മിയുടെ അധിഷ്ഠാനദേവതകളാകുന്നു. നിങ്ങൾ അവളെ നിങ്ങളുടെ ശക്തിവഴിയായി സേവനം ചെയ്യുകയും ആകാശത്തിൽനിന്നും അവളെ പതിക്കാനനുവദിക്കാതിരിക്കുകയും ചെയ്യുന്നു. രഥത്തിൽ നിങ്ങളെ വഹിച്ചുകൊണ്ടുപോകുന്ന വിശാലാശ്വങ്ങളും അന്നവും നിങ്ങളുടെ ദേഹത്തോട് സദാ ചേർന്നുകൊണ്ടിരിക്കുന്നു.

3. ***കോവാ മദ്യാ കരതേ രാതഹവ്യ ഊതയേ വാ സുതപേയായ വാർക്കൈഃ,***
***ഋതസ്യ വ വനുഷേ പൂർവ്യായ നമോ യേമാനോ അശ്വിനാ വവർതത്.***

ഏത് ഹവിർദാതാവ് രക്ഷാപ്രാപ്തിക്കുവേണ്ടിയും സോമരസം പാനം ചെയ്യുന്നതിനുവേണ്ടിയും നിങ്ങളെ ആഹ്വാനം ചെയ്യുന്നു? ആരാണ് നിങ്ങളെ സേവനം ചെയ്യുന്നത്? യജ്ഞസേവിയായ ഇന്ദ്രനു നമസ്കാരം. അശ്വിനീ കുമാരന്മാരെ ഇവിടെ കൊണ്ടുവരുന്നവർക്കുവേണ്ടി ഞാൻ നമസ്ക്കരിക്കുന്നു.

4. ***ഹിരണ്യയേന പുരുഭ രഥേനേമം യജ്ഞം നാസത്യോപ യാതം,***
***പിബാഥ ഇന്മധ്നഃ സോമ്യസ്യ ദധഥോ രത്നം വിധതേ ജനായ.***

ഹേ അശ്വിനികളേ! നിങ്ങൾ സ്വന്തം സ്വർണ്ണരഥംവഴിയായി ഈ യജ്ഞസ്ഥാനത്ത് ആഗതരാകുവിൻ. നിങ്ങൾ മധുരരസമാർന്ന സോമം പാനം ചെയ്തുകൊണ്ട് സേവകനായ ഈ പുരുഷന് രത്നവും ധനവും പ്രദാനം ചെയ്യണേ

5. ***ആ നോ യാതം ദിവോ അച്ഛാ പൃഥിവ്യാ ഹിരണ്യയേന സുവാതാ രഥേന,***
***മാ വാ മർന്യേ നി യമൻ ദേവയന്തഃ സ യദ് ദദേ നാഭിഃ പൂർവ്യവാം.***

ഹേ അശ്വിനികളേ! നിങ്ങൾ സ്വന്തം സുവർണ്ണരഥത്തിൽക്കൂടി ആകാശത്തിൽനിന്നും ഭൂമിയിലേയ്ക്ക് ആഗമിക്കണേ. അന്യരായ പൂജകർക്ക് നിങ്ങളെ തടഞ്ഞുനിർത്തുവാൻ കഴിയാതിരിക്കണേ. ഞാൻ നിങ്ങളെ സ്തുതിക്കുന്നു.

6. ***ന നോ രയിം പുരുവീരം ബൃഹതം ദസ്ത്രാ മിമാഥാമുഭയേഷ്യസ്മേ, നരോ യദ് വാമശ്വിനാ സ്തോമമാവൻത്സധസ്തുതിമാജമീഢാസോ അഗ്മൻ.***

ഹേ അശ്വിനികളേ! ഗായകരായ മനുഷ്യർ സ്തുതിക്കുന്നതോടുകൂടിത്തന്നെ ആജമീഢരായിരിക്കുന്നു. ഈ ഗായകനായ യജമാനൻെറ വീര്യത്തിൽ നിന്നും ജന്മമെടുക്കുന്ന പുത്രപൗത്രാദികളാൽ യുക്തമായ ധനം രണ്ടുലോകങ്ങളിലും ദാനം ചെയ്യണേ.

7. ***ഇഹേ ഹ യദ് വാം സമനാ പപൃക്ഷേ സേയമസ്മേ സുമതിർവാജരത്നാ, ഉരുഷ്യതം ചരിതാര യുവം ഹ ശ്രിതഃ കാമോ നാസത്യാ യുവദ്രിക്.***

ഹേ അശ്വിനികളേ! ഈ യജമാനന്മാർ പരസ്പരം സ്നേഹബുദ്ധിയോടുകൂടി വർത്തിക്കുന്നതിനുള്ള സൽബുദ്ധി ഇവർക്ക് ദാനം ചെയ്യണേ. ഇവരുടെ അഭിലാഷങ്ങളെ നിങ്ങളിൽത്തന്നെ ഭരമേൽപിച്ചിരിക്കുന്നു. നിങ്ങൾ ഈ ഗായകന്മാരുടെ രക്ഷകരായിരിക്കണേ.

8. ***മധുമതീരോഷധീർധ്യാവ ആപോ മധുമന്നോ ഭവത്വന്തരിക്ഷം, ക്ഷേത്രസ്യ പതിർമധുമാന്നോ അസ്ത്വരിഷ്യന്തോ അന്വേനം ചരേമ.***

ഞങ്ങൾക്കുവേണ്ടി ആകാശം മധുമയമാകണേ. അന്തരീക്ഷം മധുമയമാകണേ. ഔഷധികൾ മധുമയമാകണേ. ക്ഷേത്രപതിയും മധുമയമാകണേ. ഞങ്ങൾ അമൃതത്വത്തെ പ്രാപിച്ച് അതിൻെറ അനുഗാമികളായി കഴിയണേ.

9. ***പനായ്യം തദശ്വിനാ കൃതം വാം വൃഷഭോ ദിവോ രജസഃ പൃഥിവ്യാഃ, സഹസ്രം ശംസാ ഉത യേ ഗവിഷ്ടൗ സർവാം ഇത് താം ഉപ യാതാ പിബധ്യൈ.***

നിങ്ങളുടെ സ്ത്രോത്രകർമ്മങ്ങൾ ആകാശത്തിലും ഭൂമിയിലും ഫലങ്ങളെ വർഷിക്കണേ. നിങ്ങൾ സോമംപാനം ചെയ്ത് ഗോപൂജകൾ നടത്തുന്ന അസംഖ്യം സ്തോത്രകന്മാരെ പ്രാപിക്കുന്നു.

അഥർവവേദം സമാപ്തം

# അനുബന്ധം

***അക്ഷയ്യം*** –ശ്രാദ്ധാവസാനത്തിൽ തേനും നെയ്യും വെള്ളവും കൂട്ടി ചെയ്യുന്ന ദാനദ്രവ്യം.

***അഗ്നികാരിക*** –അഗ്നികൃത്യമായ ഹോമാദികൾ.

***അഗ്നിചയം*** –ഹോമാഗ്നിയെ സൂക്ഷിക്കൽ.

***അഗ്നിപ്രതിഷ്ഠ***–വിവാഹാവസരത്തിലെ ഹോമാഗ്നി സ്ഥാപനം.

***അഗ്നിസ്തോമം***–വളരെ ദിവസങ്ങളോളം നീണ്ടുനിൽക്കുന്ന യാഗകർമ്മം.

***അഗ്നിഹോത്രം***–അഗ്നിയിൽ അനുഷ്ഠിക്കുന്ന ഒരു പ്രത്യേക ഹോമം.

***അംഗിരസ്സ്*** –അഥർവവേദസൂക്തം, അഥർവവേദം ഉപയോഗിച്ചു ക്രിയ ചെയ്യുന്ന പുരോഹിതൻ, അംഗാരരൂപൻ അംഗിരസ്സ് എന്ന ഋഷിയുടെ വംശത്തിൽ ജനിച്ചവൻ.

***അതിരാത്രം*** –സോമയാഗത്തിൽ ഒരിനം.

***അധിദേവത*** –സൂര്യാദികളുടെയും മറ്റും അധിപതിയായ രുദ്രാദിദേവന്മാർ.

***അധിവസനം*** –യാഗാരംഭത്തിനു തലേദിവസമുള്ള ഒരു ദേവതാസ്ഥാപനകർമ്മം.

***അധ്യാത്മം*** –ആത്മാവ്, ദേഹം, ആത്മവിദ്യ, പരബ്രഹ്മം.

***അധ്വര്യു*** –വിധിപ്രകാരമുള്ള ഹോമങ്ങൾ അനുഷ്ഠിക്കുന്ന ഋത്വിക്ക്.

***അനുഷ്വധം*** –ഒരോ യാഗത്തിനും ശേഷം.

***അന്നപതി*** –അഗ്നി, സൂര്യൻ, ശിവൻ.

***അന്നഹോമം*** –അശ്വമേധയാഗത്തോടു ബന്ധപ്പെട്ട ഒരു ഹോമം

***അപഷ്ഠ*** –സോമലതയുടെ നീർ പിഴിഞ്ഞെടുത്തതിനുശേഷമുള്ള ചണ്ടി.

***അഭിക്ഷത്താവ്***–കൊലയാളി, നാശകാരി.

***അഭിശ്രവണം*** –വേദസൂക്തങ്ങൾ ജപിക്കൽ.

***അഭിഷവം*** –യാഗത്തിൽ സോമലത ഇടിച്ചുപിഴിയുന്ന കർമ്മം.

***അഭിഷവണം*** –യാഗാവസാനത്തിലെ ക്രിയാംഗമായ ഒരു സ്നാനം, സോമലത ചതച്ചുപിഴിയൽ.

***അഭിഷാവകൻ***–സോമനീർ പിഴിഞ്ഞെടുക്കുന്ന പുരോഹിതൻ.

***അഭിഹർത്താവ്***–എടുത്തുകൊണ്ടുപോകുന്നവൻ, കൊള്ളക്കാരൻ.

***അരണി*** –കൂട്ടിയുരസി തീയുണ്ടാക്കാൻ ഉപയോഗിക്കുന്ന തടിക്കഷണം.

***അമൃതം*** –മോക്ഷം, ഹോമശിഷ്ടവസ്തു, അമൃത്, മധുരമുള്ള പാൽ.

***അർവ്വാവസു*** –ദേവന്മാരുടെ ഹോതാവ്, രൈഭ്യമഹർഷിയുടെ പുത്രൻ.

***അശ്വമേധം*** –രാജാക്കന്മാർ നടത്തിയിരുന്ന ഒരു യാഗം. കുതിരയുടെ ശിരസ്സിൽ ജയപതാകകെട്ടി അതിനെ യഥേഷ്ടം സഞ്ചരിക്കാൻ വിടുകയും ആരെങ്കിലും തടഞ്ഞാൽ അവരെ യുദ്ധത്തിൽ തോല്പിക്കുകയും വേണം.

***അഷ്ടപാലം*** –എട്ടു പാത്രത്തിലാക്കി നെയ്യ് ഹോമിക്കുന്ന ഒരു യാഗം.

***അഷ്ടദ്രവ്യം*** –യാഗത്തിനുള്ള എട്ടു സാധനങ്ങൾ. അരയാൽ, പേരാൽ, അത്തി, ഇത്തി, എള്ള്, കടുക്, പായസം, നെയ്യ്.

***അഷ്ടാംഗാർഘ്യം***–എട്ടു വസ്തുക്കൾകൂടിയ പൂജാവസ്തു. വെള്ളം, പാൽ, ദർഭപ്പുല്ല്, തൈര്, നെയ്യ്, അരി, യവം, കടുക്.

***ആഗ്നീദ്ധ്രം*** –ഹോമം ചെയ്യുന്ന ആളുടെ ഗൃഹം, യാഗാഗ്നി വളർത്തിയിരിക്കുന്ന സ്ഥലം.

***ആഗ്നീദ്ധ്രാ*** –ഹോമാഗ്നി കെടാതെ സൂക്ഷിക്കൽ.

***ആഹുതൻ*** –ഹോമിക്കപ്പെട്ടവൻ.

***ആഹുതി*** –ഹോമം, കൃതഹോമം.

***ആജ്യഭാഗം*** –നെയ്യുകൊണ്ടുള്ള ആഹുതി.

***ആത്മവിദ്യ*** –ആത്മാവിനെക്കറിച്ചുള്ള ജ്ഞാനം.

***ആര്യൻ*** –യജമാനൻ, ഗുരുനാഥൻ, ശ്രേഷ്ഠൻ.

***ആവാഹിക്കുക***–മന്ത്രപൂർവ്വം പ്രാർത്ഥിക്കുക, മന്ത്രംകൊണ്ട് വരുത്തുക.

***ആഹുതം*** –ഹോമിക്കപ്പെട്ട ഹവിസ്സ്, മനുഷ്യയജ്ഞം.

***ഉക്ഥം*** –മഹാവ്രതം എന്ന യജ്ഞം, പ്രാണവായു, ശസ്ത്രമെന്ന ഒരുതരം സ്തോത്രം.

***ഉക്ഥപാത്രം*** –ഉക്ഥയാഗം ചെയ്യുന്നവൻ. ഈ യാഗാവസരത്തിൽ ദാനം ചെയ്യുന്ന പാത്രം.

***ഉഖ*** –അഗ്നികുണ്ഡം.

***ഉഡുംബരം*** –യാഗത്തിനുവേണ്ട മരം (അത്തി).

***ഉദ്ഗീതം*** –ഉറക്കെ പാടൽ.

***ഉപഗാ*** –വേദസൂക്തം ചൊല്ലുന്ന യാഗത്തിലെ പുരോഹിതൻ.

***ഉപസ്ഥാതാവ്***–യാഗത്തിലെ ഒരു ഋത്വിക്ക്.

***ഋക്*** –വേദ മന്ത്രങ്ങൾ

***ഋതസദനം*** –യജ്ഞവേദി.

***ഋതസ്പതി*** –യാഗത്തിൻെറ അധിദേവത.

***ഋതുസ്തോമം*** –ഒരുതരം യാഗം.

***ഋത്വിക്ക്*** –യജമാനനാൽ വരിക്കപ്പെട്ടവനും യാഗകർമ്മം നടത്തുന്നവമായ വ്യക്തി, ദേവതകളുടെ യാഗത്തിൽ അഗ്നിയാണ് ഹോതാവായ ഋത്വിക്ക്.

***ഋദ്ധം*** –നെല്ല്.

***ഋഭു*** –തേജസ്വിയായ ത്വഷ്ടാവ്.

***ഋഭുക്ഷ്വാവ്*** –ഇന്ദ്രൻ, മഹാൻ, ഋഭുക്കളോടൊത്തു വസിക്കുന്നവൻ.

***ഓണി*** –സോമനീർ ഉണ്ടാക്കാനുപയോഗിക്കുന്ന പാത്രം.

***ഔഷധി*** –വിളഞ്ഞ യവം, നെല്ല്, മുതലായ ധാന്യച്ചെടി, ഔഷധച്ചെടി, സസ്യങ്ങൾ.

***കവി*** –ശുക്രൻ, ആദിത്യൻ, ബ്രഹ്മം, ത്രികാലജ്ഞനായ ഒരു അന്ധ ഋഷിമേധാവി.

***കുത്സൻ*** –ഋഷി.

***കൗശികൻ*** –ഇന്ദ്രൻ.

***ക്രതുസാധകൻ***–യജ്ഞനിഷ്പാദകൻ.

***ഗവാന്നം*** –ഗോക്കളും അന്നങ്ങളും.

***ഗായത്രം*** –ഗായത്രീച്ഛന്ദസ്സിലുള്ള സ്തുതി.

***ഗാവാശ്വം*** –ഗോക്കളും അശ്വങ്ങളും.

***ഗോപുത്രന്മാർ*** –പശുവിന്റെ രൂപം ധരിച്ച ഭൂമിയുടെ പുത്രന്മാർ, മരുത്തുക്കൾ

***ചമസം*** –ഒരുതരം യജ്ഞപാത്രം, സോമരസപാനപാത്രം.

***ചയനം*** –വേദി, അഗ്നിസംസ്കാരം.

***ജരായു*** –മറുപിള്ള.

***ജാതവേദസ്സ്*** –ജനിച്ചവയെ(ജഗത്തിനെയെല്ലാം) അറിയുന്നവൻ, അഗ്നിയുടെ പര്യായങ്ങളിൽ ഒന്ന്.

***ജുഹു*** –ഹോമദ്രവ്യം കോരിയെടുക്കുന്ന ഒരിനം കരണ്ടി.

***ജുഹൂമുഖൻ*** –ജൂഹുവാകുന്ന മുഖത്തോടുകൂടിയവൻ.

***തരണി*** –സൂര്യൻ, വളരെവഴി കടക്കുന്നവൻ.

***ത്രിസ്ഥാനങ്ങൾ***–പൃഥ്വി, അന്തരീക്ഷം, ആകാശം.

***ത്വഷ്ടാവ്*** –ഒരഗ്നി, വിശ്വകർമ്മാവ്, പന്ത്രണ്ടാദിത്യന്മാരിൽ ഒരാൾ.

***ദാതാവ്*** –ഹവിസ്സു നൽകുന്ന യജമാനൻ.

***ദേവപ്രജകൾ*** –മരുത്തുക്കൾ.

***ദേവൈഷി*** –ദേവകാമൻ, യജമാനൻ.

***ദ്രവിണോദസ്സ്*** –ധനദാതാവെന്ന അഗ്നി

***ധർത്താവ്*** –എല്ലാറ്റിനേയും നിലനിർത്തുന്നവൻ.

***ധർഷകൻ*** –ശത്രുക്കളെ ആക്രമിക്കുന്നവൻ.

***നഗരം*** –അസുരപുരം.

***നമുചി*** –ഒരസുരൻ.

***നരാശംസൻ*** –ഒരഗ്നി.

***നഹുഷൻ*** –ഒരു രാജാവ്.

***നാസത്യദസ്രർ*** –അസത്യമില്ലാത്തവരും രോഗങ്ങളെ നശിപ്പിക്കുന്നവരും, അശ്വനികൾ.

***നിത്യകർമ്മം*** –അഗ്നിഹോത്രി തുടങ്ങിയ കർമ്മങ്ങൾ.

***നിരൃതി*** –പാപദേവത.

***നേഷ്ടം*** –നേഷ്ടാവ് എന്ന ഋത്വിക്കിന്റെ പാത്രം.

***പഞ്ചജനങ്ങൾ*** –ഗന്ധർവ്വർ, പിതൃക്കൾ, ദേവന്മാർ, രക്ഷസ്സുകൾ, അസുരന്മാർ.

***പണികൾ*** –ഒരുകൂട്ടം അസുരന്മാർ. ഇവർ ദേവലോകത്തുനിന്നു ഗോക്കളെ മോഷ്ടിച്ച് ഒരു ഗുഹയിൽ ഒളിപ്പിച്ചു.

***പർജന്യൻ*** –ഇന്ദ്രൻ, വിഷ്ണു, വർഷദേവൻ.

***പീയു*** –ഒരസുരൻ.

***പുത്തൻപ്രസുക്കൾ***–മഴകൊണ്ട് മുളച്ച ഔഷധികൾ.

***പുരങ്ങൾ*** –അസുരനഗരങ്ങൾ.

***പുരുകാമ്യം*** –വളരെ ആളുകളാൽ കാമിക്കപ്പെടേണ്ടത്.

***പുരുഹൂതൻ*** –വളരെ പേരാൽ വിളിക്കപ്പെട്ടവൻ.

***പുരോഡാശം*** –ഹോമദ്രവ്യം (എള്ള്, അരി, ഉഴുന്ന്, ശർക്കര, നെയ്യ്, തേൻ ഇത്രയും ചേർന്നത്).

***പൃഷഭാജ്യം*** –തൈരു ചേർത്ത നെയ്യ്.
***പോത്രം*** –പോതാവെന്ന ഋത്വിക്കിൻെറ പാത്രം.
***പ്രജ്ഞാനൻ*** –മികച്ച ജ്ഞാനമുള്ളവൻ.
***പ്രജ്ഞാന്വിതൻ***–പ്രജ്ഞരോട്(ഋത്വിക്കുകളോട്) കൂടിയവൻ.
***പ്രദാതാവ്*** –ഹവിസ്സു നൽകിയ യജമാനൻ.
***പ്രാഗ്വംശം*** –യാഗശാലയിൽ യജമാനന് ഇരിക്കുവാനുള്ള സ്ഥലം.
***ബർഹസ്സ്*** –ദർഭപ്പുല്ല്, ഇതിൻെറ ദേവത, ഈ പേരുള്ള ഒരു അഗ്നി.
***ബ്രഹ്മണസ്പതി***–മന്ത്രത്തെയോ ഹവിസ്സിനെയോ പാലിക്കുന്ന മരുദ്ഗണം, ഒരു ദേവൻ.
***ഭൃഗുക്കൾ*** –ഭൃഗുഗോത്രജരായ ഋഷികൾ.
***മദാവഹം*** –മത്തുണ്ടാക്കുന്നത്, സോമനീർ.
***മനീഷികൾ*** –മേധാവികളായ യജമാനനും ഋത്വിക്കുകളും.
***മരുത്തുക്കൾ*** –ഭൂപുത്രരായ ദേവന്മാർ.
***മിത്രർ*** –ഋത്വിക്കുകൾ, ബന്ധുക്കൾ
***മേധാഢ്യൻ*** –യജമാനൻ.
***യജമാനൻ*** –യാഗം ചെയ്യുന്നയാൾ, യാഗം നടത്തിക്കുന്നവൻ.
***യജനീയർ*** –ദേവന്മാർ.
***യജ്ഞാനുഷക്തർ***–യാഗം അനുഷ്ഠിക്കുന്നവർ.
***യജ്ഞാർഹങ്ങൾ***–യജ്ഞത്തിൽ പ്രയോഗിക്കാവുന്നവ.
***യാജ്യന്മാർ*** –യജനീയർ, ദേവന്മാർ.
***യമൻ*** –ഇന്ദ്രനോടൊപ്പം ജനിച്ചവൻ, അഗ്നി.
***യാഗത്രയം*** –ജ്യോതിസ്സ്, ഗോവ്, ആയുസ്സ് എന്നീ മൂന്നു യാഗങ്ങൾ.
***യാഗാർഹങ്ങൾ***–യാഗോചിതമായ ദിവസങ്ങൾ.
***രത്നം*** –രമണീയമായ കർമ്മഫലം.
***വജ്രപ്രദീപ്തൻ***–ഇടിവാൾകൊണ്ടു തിളങ്ങുന്ന ഇന്ദ്രൻ.
***വനസ്പതി*** –ഓഷധികൾ, ഒരഗ്നി.
***വഷട്*** –ദേവന്മാരെ ഉദ്ദേശിച്ചു ഹവിസ്സു ഹോമിക്കൽ, തൂകൾ, ത്യജിക്കൽ ഇവയിലൊന്ന്.
***വഷട്കർത്താവ്***–വഷട് എന്നു ചൊല്ലികൊണ്ട് ഹോമം ചെയ്യുന്ന ഋത്വിക്ക്.
***വഷട്കാരം*** –ദേവാർപ്പണമായ യജ്ഞം.
***വസ്വധിപതി*** –ധനങ്ങളുടെ നാഥൻ.
***വാക്ക്*** –സ്തുതി.
***വിജ്ഞൻ*** –വിജ്ഞനമുള്ളവൻ, യജമാനൻ.
***വിഭൂതി*** –സമ്പത്ത്.
***വിവസ്വാൻ*** –സൂര്യൻ.
**വിശ്വവേദസ്സ്** –സർവജ്ഞൻ.
***വിശ്വശംഭ്രാവ്*** –ഒരഗ്നി.
***വൃഷാവ്*** –വൃഷ്ടിപ്രവർത്തകൻ, ഇന്ദ്രൻ.
***വേന*** –ചന്ദ്രൻെറ ഭാര്യ.

***വൈശ്വാനരൻ*** –എല്ലാ നരരിലും ജഠരാഗ്നിരൂപേണ ചേർന്നവൻ.

***ശംബരൻ*** –ഒരസുരൻ.

***ശംയു*** –ബൃഹസ്പതിയുടെ പുത്രൻ.

***ശമിതാവ്*** –ഒരഗ്നി.

***ശുഷ്ണൻ*** –ഒരസുരൻ.

***സഖാവ്*** –ഋത്വിക്ക്.

***സപ്തരശ്മി*** –എല്ലാ ജീവികളിലും പ്രാണരൂപേണ വർത്തിക്കുന്ന ഏഴു രശ്മികൾ.

***സയജ്ഞർ*** –ഋത്വിക്കുകൾ.

***സർവ്വദേവാഹ്വാനം***–ദേവകളെയെല്ലാം വിളിക്കാൻ സ്വയം നിർമ്മിച്ച സ്തോത്രം.

***സഹസ്രാക്ഷൻ***–അസംഖ്യം ജ്വാലകളോടുകൂടിയവൻ, അഗ്നി.

***സുദാസൻ*** –ഒരു രാജാവ്.

***സുനേത്രി*** –അമിതഫലത്തെ നന്നായി കൊണ്ടുവരുന്നവൾ.

***സുസ്രവസ്സ്*** –ഒരു രാജാവ്.

***സോതാക്കൾ*** –സോമം പിഴിയുന്ന ഉപകരണങ്ങൾ.

***സോമകർമ്മം*** – സോമ യാഗം.

***സോമകർമി*** –യജമാനൻ, സോമനീരൊഴുക്കിയവൻ.

***സോമപൻ*** –സോമരസം കുടിക്കുന്നവൻ.

***സോമം*** –സോമലത പിഴിഞ്ഞ നീര്.

***സ്തോതാവ്*** –സ്തുതിക്കുന്നവൻ, യജമാനൻ.

***സ്തോമം*** –സ്തോത്രവിശേഷം.

***സ്വധ*** –യാഗത്തിൽ ഹവിസ്സു നൽകുമ്പോൾ ഉച്ചരിക്കുന്ന ഒരു പദം.

***ഹര്യശ്വൻ*** –ഹരികളെന്ന കുതിരകളോടുകൂടിയവൻ, ഇന്ദ്രൻ.

***ഹവിർദ്ധനർ*** –യജമാനർ.

***ഹവിഷ്കർത്താവ്***–ഹവിസ്സൊരുക്കുന്നവൻ.

***ഹവിഷ്കൃതി*** –പുരോഡാശാദികർമ്മം.

***ഹോതാവ്*** –യജമാനൻ, അഗ്നി, ഋത്വിക്കുകളോടൊന്നിച്ച് യാഗശാലയിലേയ്ക്കു പുറപ്പെടുന്ന യജമാനൻ.

***ഹോത്രം*** –ഹോതാവിന്റെ കർമ്മം.

***ഹ്വാതവ്യൻ*** –വിളിക്കപ്പെടേണ്ടുന്നവൻ.